# മാറുന്ന സമൂഹത്തിന് അനിവാര്യമായ ശാശ്വത മൂല്യങ്ങൾ

രംഗനാഥാനന്ദസ്വാമികൾ

വാല്യം രണ്ടു്

## ആദ്ധ്യാത്മികാചാര്യന്മാർ




ശ്രീരാമകൃഷ്ണമഠം,
പുറനാട്ടുകര – 680 551, തൃശ്ശൂർ.

മാറുന്ന സമൂഹത്തിന്നു് അനിവാര്യമായ

# ശാശ്വതമൂല്യങ്ങൾ

വാല്യം രണ്ടു്

## ആദ്ധ്യാത്മിക ആചാര്യന്മാർ

മൂലഗ്രന്ഥകാരൻ:

**ശ്രീ രംഗനാഥാനന്ദസ്വാമികൾ**

വിവർത്തനം:

**സ്വാമി നിർമ്മലാനന്ദഗിരി**

**സ്വാമി തത്ത്വമയാനന്ദ**




ശ്രീരാമകൃഷ്ണമഠം

പുറനാട്ടുകര – 680 551, തൃശ്ശൂർ.

# മുഖവുര

ക്ഷണികസുഖപ്രദങ്ങളായ ഭോഗസാമഗ്രികൾ കാട്ടി ജനങ്ങളെ വ്യാമോഹിപ്പിക്കുന്ന ഭൗതികസംസ്കാരത്തിന്റെ അതിപ്രസരം ഇന്നു ലോകത്തെ മുഴുവൻ കീഴടക്കിയിരിക്കയാണ്. അനിത്യങ്ങളായ ഭൗതികവിഷയങ്ങളിൽ നിന്ന് നിത്യമായ സുഖം നേടുവാൻ സാധിക്കുകയില്ലെന്ന് ഭാരതീയാചാര്യന്മാർ പണ്ടേ മനസ്സിലാക്കിയിരുന്നു. അവ മനസ്സിനെ വിക്ഷിപ്തമാക്കി അശാന്തിയിലേയ്ക്കും അസമാധാനത്തിലേയ്ക്കും നയിക്കുകയേ ഉള്ളുവെന്ന് അവർ പ്രഖ്യാപിച്ചു. പക്ഷെ ജനങ്ങൾ ആചാര്യന്മാരുടെ ഉപദേശങ്ങളെ അവഗണിച്ച് കൂടുതൽ കൂടുതൽ പ്രശ്നങ്ങൾ സൃഷ്ടിച്ച് സ്വയം വിഷമത്തിൽ പെടുന്നു. അതിന്നൊരു പരിഹാരം കാണണമെങ്കിൽ ലോകം ആചാര്യന്മാരുടെ ഉപദേശമനുസരിച്ച് ആദ്ധ്യാത്മികചിന്താഗതിയിലേയ്ക്കു തിരിയേണ്ടിയിരിക്കുന്നു. മതാചാര്യന്മാരെല്ലാം ഉപദേശിക്കുന്നതു് അതാണ്. മതാചാര്യന്മാരെ മനസ്സിലാക്കുവാനും അവരുടെ ഉപദേശങ്ങൾ പഠിക്കുവാനും പ്രായോഗികമാക്കുവാനും ശ്രമിക്കുകയാണെങ്കിൽ, സംഘർഷപൂർണ്ണമായ ഇന്നത്തെ പരിതഃസ്ഥിതി മാറിത്തീരുമെന്നതിൽ സംശയമില്ല. അതിന്നു സഹായകമായ ഒരു പുസ്തകമാണ് ഇപ്പോൾ ഞങ്ങൾ പ്രസിദ്ധീകരിക്കുന്നതു്.

പൗരസ്ത്യപാശ്ചാത്യദർശനങ്ങളിൽ അതിനിഷ്ണാതനും സുപ്രസിദ്ധവാഗ്മിയും വേദാന്തപണ്ഡിതനുമായ ശ്രീ രംഗനാഥാനന്ദസ്വാമികളുടെ സാർവ്വലൗകികങ്ങളും സാർവ്വജനീനങ്ങളുമായ വിഷയങ്ങളെപ്പററിയുള്ള ഭാവോജ്ജ്വലങ്ങളും വിജ്ഞാനപ്രദങ്ങളും ആവേശകരങ്ങളുമായ പ്രഭാഷണങ്ങളും ലേഖനങ്ങളും ഭാവിതലമുറക്കുകൂടി ഉപയോഗപ്രദമാകണമെന്നു വിചാരിച്ചാണ്, അവയെല്ലാം സംഗ്രഹിച്ച് Eternal Values for a Changing Society എന്ന പേരിൽ നാലു വാല്യങ്ങളായി ഇംഗ്ലീഷിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതു്. അവയിൽ ഒന്നും മൂന്നും നാലും വാല്യങ്ങൾ മുമ്പുതന്നെ വിവർത്തനം ചെയ്ത് ഞങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്ന ഈ രണ്ടാം വാല്യത്തിൽ മഹാന്മാരായ ആദ്ധ്യാത്മികാചാര്യന്മാരെപ്പററിയാണ് പ്രതിപാദിക്കുന്നതു്. ഗൗതമബുദ്ധൻ, യേശുക്രിസ്തു, മുഹമ്മദ്നബി, ശ്രീശങ്കരാചാര്യർ, ഗുരുഗോവിന്ദസിംഹ്, ശ്രീരാമകൃഷ്ണദേവൻ, ശ്രീശാരദാദേവി, രാമകൃഷ്ണാനന്ദസ്വാമികൾ, ശിവാനന്ദസ്വാമികൾ, ശ്രീനാരായണഗുരു, ഭഗിനി നിവേദിത, ശ്രീ വിവേകാനന്ദസ്വാമികൾ എന്നീ പന്ത്രണ്ടു ആദ്ധ്യാത്മികാചാര്യന്മാരെപ്പററി

വിശദമായി പ്രതിപാദിക്കുന്നുണ്ട്. എല്ലാ മതങ്ങളെയും ഒരു പോലെ ആദരിക്കുകയും ആരാധിക്കുകയും ചെയ്യുന്ന ശ്രീരംഗനാഥാനന്ദസ്വാമികൾ പ്രവാചകന്മാരുടെ ആശയങ്ങളെയും മതങ്ങളുടെ അന്തഃസത്തയെയും വിശദമാക്കിക്കൊണ്ട് പല അവസരങ്ങളിലായി ചെയ്തിട്ടുള്ള പ്രഭാഷണങ്ങളുടെ സമാഹാരമാണ് ഇതിലുള്ളത്. എല്ലാ അവതാരങ്ങളുടെയും പൂർണ്ണരൂപവും, അതിനാൽത്തന്നെ അവതാരവരിഷ്ഠനുമായ ശ്രീരാമകൃഷ്ണനെപ്പററി നാലഞ്ചു പ്രസംഗങ്ങളിലായി വിശദമായ പഠനം നടത്തിയതിന്നുശേഷം അദ്ദേഹത്തിൻെറ സന്ദേശവാഹകനായ വിവേകാനന്ദസ്വാമികളെപ്പററിയാണ് കൂടുതൽ വിസ്തരിച്ചു പ്രതിപാദിക്കുന്നത്. സ്വാമി വിവേകാനന്ദൻെറ വിവിധഭാവങ്ങളെയും വിവിധ സന്ദേശങ്ങളെയും പററി പതിനെട്ടു പ്രഭാഷണങ്ങളിലായി വ്യക്തമായി പ്രതിപാദിച്ചിരിക്കുന്നു. ഓരോ ഭാരതീയനും വായിച്ചു പഠിക്കേണ്ടവയാണ് ആ പ്രഭാഷണങ്ങൾ.

ഞങ്ങൾക്കുവേണ്ടി ഈ ബൃഹത്തായ ഗ്രന്ഥം മലയാളത്തിലേയ്ക്കു വിവർത്തനം ചെയ്തതു് ശ്രീമന്നിർമ്മലാനന്ദഗിരിസ്വാമികളാണ്. കേരളത്തിൽ അങ്ങോളമിങ്ങോളം ക്ലാസ്സുകളും പ്രഭാഷണങ്ങളുമായി വിശ്രമമില്ലാതെ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന വാഗ്മിയും വേദാന്താചാര്യനുമായ അദ്ദേഹം ആദ്യത്തെ 33 ലേഖനങ്ങൾ തർജ്ജമ ചെയ്യുവാൻ സമയം കണ്ടെത്തിയതിന്നു് ഞങ്ങൾ അദ്ദേഹത്തോടു് ഏററവും കൃതജ്ഞരാണ്. അവസാനത്തെ മൂന്നു ലേഖനങ്ങൾ വിവർത്തനം ചെയ്തതു് രാമകൃഷ്ണമഠത്തിലെ ഒരംഗമായ തത്ത്വമയാനന്ദസ്വാമികളാണ്. ഇതോടെ ശാശ്വതമൂല്യങ്ങളെപ്പററിയുള്ള ഗ്രന്ഥപരമ്പര അവസാനിച്ചു. ഇനി ഇതിൻെറ തുടർച്ചയായി 'ഉപനിഷത്തുകളുടെ സന്ദേശം' എന്ന ഒരു അമൂല്യഗ്രന്ഥമാണുള്ളതു്. അതും താമസിയാതെ പ്രസിദ്ധം ചെയ്യുവാൻ സാധിക്കുമെന്നു് ഞങ്ങൾ പ്രതീക്ഷിക്കുന്നു. ഇന്നത്തെ നിലയിൽ നൂറു രൂപയിലധികം വില വരാവുന്ന ഈ പുസ്തകം ഇത്രചുരുങ്ങിയ വിലയ്ക്കു കിട്ടുമാറാക്കിയതു് ശ്രീ രംഗനാഥാനന്ദസ്വാമികളുടെ ഔദാര്യപൂർണ്ണമായ കാരുണ്യമാണെന്നും കൃതജ്ഞതാപൂർവ്വം സ്മരിച്ചുകൊള്ളുന്നു.

മനുഷ്യമനസ്സിനെ സംസ്കരിച്ചെടുത്തു് ഉന്നതവും ശ്രേയസ്കരവുമായ ഒരു തലത്തിലേയ്ക്കു നയിക്കുന്ന ഈ ഗ്രന്ഥപരമ്പര മലയാളികൾ സർവ്വാത്മനാ സ്വാഗതം ചെയ്യുമെന്ന ഉത്തമവിശ്വാസത്തോടെ ആ പരമ്പരയിൽ ബാക്കിയുള്ള രണ്ടാം ഭാഗവും ഞങ്ങൾ സഹൃദയസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

പുറനാട്ടുകര  
1-5-1994

പ്രകാശകൻ.

# ഗ്രന്ഥകർത്താവിനെപ്പററി



പൂജനീയ രംഗനാഥാനന്ദസ്വാമികഠം ഇന്നു് ശ്രീരാമകൃഷ്ണസംഘത്തിൻെറ ഉപാദ്ധ്യക്ഷനും കേന്ദ്രകാര്യനിർവ്വഹണസമിതിയിലെ ഒരംഗവും ആകുന്നു. അദ്ദേഹം 1908 ഡിസംബർ 15-ാംനു- തൃശ്ശൂരിനടുത്തുള്ള തൃക്കൂർ എന്ന ഗ്രാമത്തിലാണു് ജനിച്ചതു്. ഹൈസ്കൂറം വിദ്യാഭ്യാസം കഴിഞ്ഞതിനുശേഷം ശ്രീരാമകൃഷ്ണവിവേകാനന്ദസാഹിത്യപഠനത്താൽ ഉത്തേജിതനായി ഭൗതികജീവിതം ഉപേക്ഷിച്ചു് ത്യാഗജീവിതം നയിക്കുവാൻ തീർച്ചപ്പെടുത്തി 1926 ജൂലായ് മാസത്തിൽ മൈസൂരിലുള്ള രാമകൃഷ്ണാശ്രമത്തിൽ അന്തേവാസിയായിച്ചേർന്നു. ശ്രീരാമകൃഷ്ണദേവൻെറ ശിഷ്യനും രാമകൃഷ്ണസംഘത്തിൻെറ രണ്ടാമത്തെ പ്രസിഡൻറുമായ ശ്രീ ശിവാനന്ദസ്വാമികളാൽ മന്ത്രദീക്ഷകൊണ്ടു് അനുഗൃഹീതനായ അദ്ദേഹം 12 വഷം മൈസൂരിലും ബാംഗ്ലൂരിലും ഉള്ള ആശ്രമങ്ങളിൽ താമസിച്ചു. 1933-ൽ ശ്രീ ശിവാനന്ദസ്വാമികളിൽനിന്നു് രംഗനാഥാനന്ദസ്വാമി എന്നപേരിൽ അദ്ദേഹം സന്ന്യാസദീക്ഷ സ്വീകരിച്ചു. മൈസൂരിൽ താമസിക്കുന്ന കാലത്തു് ശ്രീ സിദ്ധേശ്വരാനന്ദസ്വാമികളുടെ ശിക്ഷണത്തിൻകീഴിൽ ലഭിച്ച പരിശീലനമാണു് സമുജ്ജ്വലമായ അദ്ദേഹത്തിൻെറ ഭാവിജീവിതത്തിന്നു് അടിത്തറപാകിയതു്. പിന്നീടു മൂന്നു വഷം റങ്കൂണിലുള്ള രാമകൃഷ്ണമിഷൻെറ സിക്രട്ടറിയായിരുന്നു. അക്കാലത്താണു് പ്രസംഗപര്യടനങ്ങഠം അദ്ദേഹം ആരംഭിച്ചതു്. അതിന്നുശേഷം ആറുകൊല്ലം കറാച്ചിയിലെ രാമകൃഷ്ണമഠത്തിൻെറയും മിഷൻെറയും പ്രസിഡണ്ടായിരുന്നു. അക്കാലത്തു് ഉപനിഷത്തുകളെപ്പററിയും ഗീതയെപ്പററിയും മററു് ആദ്ധ്യാത്മികവിഷയങ്ങളെപ്പററിയുമുള്ള സ്വാമിജിയുടെ പ്രഭാഷണങ്ങഠം കേഠക്കുവാൻ വിവിധമതസ്ഥരായ ജനങ്ങഠം ആയിരക്കണക്കായി സന്നിഹിതരാകുമായിരുന്നു. മൈസൂരിലും റങ്കൂണിലും കറാച്ചിയിലും ഉള്ള കാലത്തു് സ്വാമിജി വിദ്യാത്ഥികളും യുവജനങ്ങളുമായി എപ്പോഴും ബന്ധപ്പെടുകയും അവക്കു് ആദ്ധ്യാത്മികജീവിതത്തിൽ ഉത്തേജനം നല്കുകയും ചെയ്തിരുന്നു.

1949 മുതൽ 1962 വരെ സ്വാമിജി ഡൽഹിയിലുള്ള രാമകൃഷ്ണമിഷൻെറ സിക്രട്ടറിയായിരുന്നു. അക്കാലത്താണു് ഭാരതത്തിൻെറ തലസ്ഥാനത്തിനു് ഉചിതമായ രീതിയിൽ ആശ്രമത്തെ അഭിവൃദ്ധി

പ്പെടുത്തിയതു്. വലിയ ഒരു ലൈബ്രറി, ഓഡിറോറിയം, വിദ്യാർത്ഥികൾക്കുള്ള റഫറൻസ് ലൈബ്രറി മുതലായവയ്ക്കു പുറമെ വിശാലവും അതിമനോഹരവുമായ ഒരു ശ്രീരാമകൃഷ്ണക്ഷേത്രവും പണികഴിപ്പിച്ചു. അവിടെ അദ്ദേഹത്തിന്റെ പ്രഭാഷണം കേൾക്കുവാൻ രണ്ടായിരം ആളുകൾ വരെ ഞായറാഴ്ചദിവസങ്ങളിൽ ആശ്രമത്തിൽ വരുമായിരുന്നു. ഡൽഹിയിലും പിന്നീടു് കൽക്കത്തയിലുമായിരുന്നപ്പോൾ അദ്ദേഹം ഭാരതത്തിലും വിദേശങ്ങളിലും ധാരാളം പ്രസംഗപര്യടനങ്ങൾ നടത്തിയിട്ടുണ്ടു്. ഇന്ത്യാഗവൺമെൻറിന്റെ അപേക്ഷയനുസരിച്ചു് പ്രതിവർഷം പല വിദേശരാജ്യങ്ങളിലും അദ്ദേഹം പ്രഭാഷണങ്ങൾക്കു പോകുമായിരുന്നു. പല യൂണിവേർസിററികളിലും തന്റെ പ്രസംഗങ്ങളെക്കൊണ്ടു് അദ്ദേഹം യുവജനങ്ങളെ ആവേശംകൊള്ളിക്കുമായിരുന്നു.

കൽക്കത്തയിൽ രാമകൃഷ്ണമിഷൻസാംസ്കാരികകേന്ദ്രത്തിന്റെ സിക്രട്ടറിയായിരുന്ന കാലത്തു് അതിന്റെ സർവ്വതോമുഖമായ അഭിവൃദ്ധിക്കുവേണ്ടി അദ്ദേഹം ചെയ്തിട്ടുള്ള സേവനം അവിസ്മരണീയമാകുന്നു. പിന്നീടാണു് ഹൈദരാബാദിലുള്ള രാമകൃഷ്ണമഠത്തിന്റെ അദ്ധ്യക്ഷനായി സ്ഥാനമേററതു്. അവിടെയും അദ്ദേഹം അതിമനോഹരമായ ഒരു ശ്രീരാമകൃഷ്ണക്ഷേത്രം പണിയിച്ചു് മഠത്തെ ആകർഷകമാക്കിത്തീർത്തു.

സുപ്രസിദ്ധനായ വാഗ്മി, വലിയ വേദാന്തപണ്ഡിതൻ, ആരാധ്യനായ ആദ്ധ്യാത്മികാചാര്യൻ, മഹാനായ ധിഷണാശാലി, അഗാധചിന്തകൻ, നല്ല ഒരു സംഘാടകൻ മുതലായ നിലകളിലെല്ലാം ഇന്നു് പൂജനീയ രംഗനാഥാനന്ദസ്വാമികൾ എല്ലാവരാലും ആദരിക്കപ്പെടുന്നു. മാറുന്ന സമൂഹത്തിനു് അനിവാര്യമായ ശാശ്വതമൂല്യങ്ങൾ എന്ന ഗ്രന്ഥപരമ്പര തന്നെ അദ്ദേഹത്തിന്റെ ധിഷണാവൈഭവത്തെ വിളിച്ചറിയിക്കുന്നു.

(Eternal values for a changing society രണ്ടാംഭാഗത്തിലുള്ള മുഖവുരയെ അടിസ്ഥാനമാക്കി സംഗ്രഹിച്ചതു്.)

---

# ഉള്ളടക്കം

# ശാശ്വതമൂല്യങ്ങൾ

## (രണ്ടാം ഭാഗം)

# 1

## ഗൗതമബുദ്ധൻ – പൗരസ്ത്യദീപം *

### 1. ആമുഖം

ഒരു പ്രമുഖചിന്തകൻെറ അഭിപ്രായത്തിൽ ലോകചരിത്രം മഹാന്മാരുടെ ചരിത്രമാണ്. ഭാരതത്തെ സംബന്ധിച്ചിടത്തോളം ഇതു് പ്രത്യേകം പ്രസക്തമത്രെ. വിശ്വപ്രസിദ്ധി നേടിയിട്ടുള്ളവരിൽ അദ്വിതീയന്മാരായ ഏതാനും മനുഷ്യോത്തമന്മാരുടെ ചരിത്രമാണ് ഭാരതചരിത്രം.

### 2. ഭാരതത്തിൻെറ അസാധാരണമായ ദിഗ്വിജയം

അലക്സാണ്ടർ, ചാർളിമാൻ, നെപ്പോളിയൻ തുടങ്ങിയ രണോത്സുകരായ ജേതാക്കളെയല്ല ഭാരതം മഹാന്മാരുടെ പട്ടികയിൽ ആദരിക്കുന്നതു്. പ്രത്യുത, തത്ത്വദർശികളും ചിന്തകന്മാരുമായ ശ്രീകൃഷ്ണൻ, ബുദ്ധൻ, ശ്രീ ശങ്കരാചാര്യർ തുടങ്ങിയവരെയാണ്. ഇവരും മറെറാരു തരത്തിൽ ജേതാക്കളാണ്. ക്രിസ്തുവിനുമുമ്പ് 3-ാം നൂററാണ്ടിൽ ഭാരതം ഭരിച്ചിരുന്ന മൗര്യചക്രവർത്തിയായ അശോകൻെറ ശ്രദ്ധേയമായ വാക്കുകളനുസരിച്ച് ഭാരതത്തിൻെറ വിജയം ധർമ്മത്തിൽ അഥവാ ശിഷ്ടാചാരത്തിൽ മാത്രമാണ് കുടികൊള്ളുന്നതു്. (ശിലാലിഖിതം 13)

''ധർമ്മത്തിൻെറ ഈ വിജയംകൊണ്ടു നേടിയതു് പ്രേമത്തിനു് ബീജാവാപം നല്കി. ഈ പ്രേമത്തെ നിതരാം സ്ഥിരീകരിക്കുന്നതു് ധർമ്മാനുസൃതമായ വിജയമാണ്. ധർമ്മത്തിൻെറ ഈ തീട്ടൂരം എഴുതപ്പെട്ടിരിക്കുന്നതു് എന്തിനെന്നാൽ എൻെറ പുതിയ വിജയങ്ങളെ കുറിച്ച് കേട്ടറിയുന്ന പുത്രപൗത്രാദികൾ ഇനിയും വേറിട്ടൊരു കീഴടക്കലാവശ്യമാണെന്നു ധരിക്കരുതു്. മാത്രമല്ല ആയുധങ്ങൾ

---

* ഭഗവാൻ ബുദ്ധൻെറ ജയന്തിയോടനുബന്ധിച്ച് 1941 മെയ് മാസത്തിൽ റംഗൂണിലെ 'റംഗൂൺ ഗസററ്'' എന്ന ദിനപത്രത്തിനു നല്കിയതു്.

കൊണ്ടുള്ള വിജയം ഉണ്ടായാൽത്തന്നെ ആ വിജയത്തിനുശേഷം അവർ ചെറിയതോതിലെങ്കിലും സ്വയം തിരുത്തുന്നതിനും പരമശാന്തിയിൽ ആനന്ദം കണ്ടെത്തുന്നതിനും ഇതു സഹായിയ്ക്കും. ധർമ്മത്തിൻേറതായ വിജയം മാത്രമാണു് യഥാർത്ഥവിജയമെന്നു് നിശ്ചയമായും അവർ മനസ്സിലാക്കണം,''

അവർ അക്രമരാഹിത്യത്തിലൂടെയും പ്രേമത്തിലൂടെയും വിജയം നേടി. ഇന്നു് ലക്ഷോപലക്ഷങ്ങളുടെ കൃതജ്ഞതാനിർഭരങ്ങളായ ഹൃദയങ്ങളിൽ ആ ദിവ്യപ്രേമം ജാജ്ജ്വല്യമാനമായിരിക്കുന്നു.

## 3 ഉപനിഷത്തുകൾ, ഭാരതീയസംസ്കാരത്തിൻെറ മൂലസ്രോതസ്സു്

ഉപനിഷത്തുകൾ ഹിന്ദുമതത്തിൻെറ മാത്രമല്ല, നമ്മുടെ സംസ്കാരത്തിൻെറയും തത്ത്വചിന്തയുടെയുംകൂടി പ്രഭവസ്ഥാനമാണു്. ഉപനിഷത്തുകളിലെ ഋഷീശ്വരന്മാർ ചരിത്രത്തിൻെറ ആദ്യപ്രഭാതങ്ങളിൽ നിലയുറപ്പിച്ചു് സംസ്കാരത്തിൻെറയും പരിഷ്കാരത്തിൻെറയും പ്രയോക്താക്കളും പ്രവാചകന്മാരുമായി. പ്രസ്തുതസംസ്കാരവും പരിഷ്കാരവും പുരാതനമായ വേദമുറ്റുന്ന ഹിമവത്ശൃംഗങ്ങളിലൊരു കുഞ്ഞരുവിയായാരംഭിച്ചു്, പ്രാമാണികരായ തത്ത്വജ്ഞാനികളും ചിന്തകന്മാരുമടങ്ങുന്ന പ്രഭാപൂർണ്ണമായൊരു നക്ഷത്രവ്യൂഹത്തിൻെറ, ത്യാഗംകൊണ്ടു് പ്രകാശോജ്ജ്വലവും കലുഷിതവുമായ ഇന്ത്യൻദേശീയജീവിതത്തിൻെറ, മഹാനദിയായി രൂപാന്തരപ്പെട്ടു് നമ്മിലേയ്ക്കെത്തി, വർത്തമാനഭാരതത്തിലെ പൗരൻ അയാൾ ഏതു വിഭാഗത്തിൽ പെട്ടവനായാലും അറിഞ്ഞോ അറിയാതെയോ ഈ വിശിഷ്ട പൈതൃകത്തിൻെറ അനന്തരാവകാശിയാണു്. സനാതനസംസ്കാരത്തിൻെറ യഥാതഥമായ ഈ ഗംഗാപ്രവാഹം ഭാരതത്തെ മാത്രമല്ല ചാരത്തും ദൂരത്തുമുള്ള മററനേകം രാഷ്ട്രങ്ങളെപ്പോലും സേചനംചെയ്തു് ഉദ്ബുദ്ധങ്ങളാക്കുന്നതിൽ അയാൾക്കഭിമാനംകൊള്ളാം.

## 4 ശ്രീകൃഷ്ണൻ, ഭാരതത്തിലെ ആദ്യത്തെ യുഗസ്രഷ്ടാവായ വ്യക്തി

ഉപനിഷദൃഷികൾക്കുശേഷം ഭാരതീയതത്ത്വചിന്തയേയും ജീവിതത്തെയും ഉത്തേജിപ്പിച്ച ആദ്യത്തെ മഹാപുരുഷനാണു് ഭഗവാൻ ശ്രീകൃഷ്ണൻ. തൻെറ അനിതരസാധാരണമായ വ്യക്തിവൈഭവവും ബുദ്ധിപ്രഭാവവുംകൊണ്ടു് ഭാരതീയജീവിതത്തിൻെറ സമസ്തമേഖലകളിലും മായാത്ത വ്യക്തിമുദ്ര പതിപ്പിച്ച അദ്വിതീയനായ ദേശീയനേതാവായദ്ദേഹം നിലകൊള്ളുന്നു. വലിയൊരളവുവരെ ഭാരതീയ

ദർശനങ്ങൾ, കല, സാഹിത്യം, ഈശ്വരജ്ഞാനം (ആത്മവിദ്യ) തുടങ്ങിയവയുടെയെല്ലാം പ്രചോദനത്തിന്റെ നിലയ്ക്കാത്ത പ്രവാഹമായി അദ്ദേഹം അറിയപ്പെടുന്നു. മതവും തത്ത്വചിന്തയും വർദ്ധമാനമായ തോതിൽ ജനങ്ങളെ ധരിപ്പിയ്ക്കുവാനുള്ള പ്രഥമപ്രയത്നം എന്ന നിലയിൽ ശ്രദ്ധേയമാണ് അദ്ദേഹം ഭഗവദ്ഗീതയിലൂടെ അർജ്ജുനനു നല്കിയ ദിവ്യോപദേശങ്ങൾ. ശ്രീകൃഷ്ണപരമാത്മാവിന്റെ രംഗപ്രവേശത്തോടെ ദേശീയധാരയിൽ സംസ്കാരത്തിലും തത്ത്വചിന്തയിലും അവശ്യംവേണ്ട പരിണാമം ഉളവായി എന്നു പറയാം. വേദത്തിന്റെ ആദ്യഭാഗങ്ങളിലെ പൗരോഹിത്യസിദ്ധാന്തങ്ങൾക്ക് വിരുദ്ധവും സ്വാതന്ത്ര്യവും ഋജുവുമായ ഉപനിഷത്പാരമ്പര്യത്തെ ഇക്കാര്യത്തിൽ അദ്ദേഹം പ്രതിനിധാനംചെയ്തു. ഭഗവദ്ഗീതയിലെ ശ്രദ്ധേയങ്ങളായ ചിന്തകളിലൂടെ മുക്തിയുടെ കവാടം സകലജീവന്മാർക്കുമായി അദ്ദേഹം മലക്കെ തുറന്നിട്ടു. എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേയ്ക്കാണു നയിയ്ക്കുന്നതെന്നു പറയാനും അദ്ദേഹം മറന്നില്ല. (IX, 32; IV, 11:)

''അല്ലയോ അർജ്ജുന, സ്ത്രീകൾ, വൈശ്യർ, ശൂദ്രർ മാത്രമല്ല, കൊടിയ പാപം ചെയ്തവരായും ആരെല്ലാം ഉണ്ടോ അവരെല്ലാം എന്നെ ആശ്രയിച്ച് പരമഗതിയെ പ്രാപിയ്ക്കുന്നു.''

''അല്ലയോ പാർത്ഥ, അവർ ഏതു വിധത്തിൽ എന്നെ ഉപാസിക്കുന്നുവോ അതേവിധം തന്നെ ഞാനവരെ അനുഗ്രഹിയ്ക്കുന്നു. എല്ലാവരും പിൻതുടരുന്ന ഏതു മാർഗ്ഗവും അന്ത്യവിശകലനത്തിൽ എന്നിൽത്തന്നെ വന്നുചേരുന്നതാണ്.''

## 5 ഭഗവാൻ ബുദ്ധൻ രണ്ടാമത്തെ മഹാനായ യുഗസ്രഷ്ടാവ്

ഭൂമിശാസ്ത്രപരമായ ഇടുങ്ങിയ അതിർത്തികളെ ഭേദിച്ച് ഭാരതീയതത്ത്വജ്ഞാനത്തെ ദിഗന്തങ്ങളിൽ പ്രചരിപ്പിയ്ക്കുകയും ഇന്ത്യൻ സംസ്കാരത്തെ പ്രഭാപൂർണ്ണമാക്കുകയും ചെയ്ത അനന്തരഗാമിയായ മഹാഗുരുവാണ് ഗൗതമബുദ്ധൻ. ഭഗവാൻ ബുദ്ധനോടുകൂടി ഭാരതത്തിന്റെ മഹത്തരമായ സന്ദേശം ഏഷ്യാവൻകരയിലാകെ ആദ്ധ്യാത്മികപാരമ്പര്യത്തിന്റെ മധുരോദാരമായ പരിമളം പരത്തി. ഉപനിഷത്തുകളിലെ ആദർശമനുഷ്യനേയും ഭഗവദ്ഗീതയിലെ സ്ഥിതപ്രജ്ഞനേയും തന്റെ വൈയക്തികജീവിതത്തിലൂടെ ശ്രീബുദ്ധൻ ഉദാത്തീകരിച്ചു. അദ്ദേഹത്തിന്റെ ജീവിതവും ഉപദേശങ്ങളും പ്രാക്തനശിക്ഷാസമ്പ്രദായത്തിനും ആശയാവിഷ്കരണത്തിനും നൂതനമായ ശക്തിയും ഓജസ്സും നല്കി. ആയതു് ഭാരതീയസമൂഹത്തെ ഒരു സഹസ്രാബ്ദത്തിനപ്പുറം ദൃഢവും സമുജ്ജ്വലവുമാക്കി.

ഭാരതത്തിൽ അന്നു നിലനിന്നിരുന്ന സിദ്ധാന്തങ്ങൾക്കു വിരുദ്ധവും, കേവലം നൂതനവുമായ ഒരു ചിന്താസരണിയായിരുന്നു ശ്രീബുദ്ധന്റേതു് എന്ന നിഗമനം അടിസ്ഥാനരഹിതമാണു്. അദ്ദേഹം പാവനതരങ്ങളായ സിദ്ധാന്തങ്ങൾ പ്രവചിയ്ക്കുകയും, പ്രായോഗികവും ജീവിതഗന്ധിയുമായ തത്ത്വചിന്തയെ വ്യാഖ്യാനിയ്ക്കുകയും ദൃഷ്ടാന്തീകരിയ്ക്കുകയും ചെയ്തു എന്നു പറയുന്നതാണു് കുറേക്കൂടി യാഥാർത്ഥ്യം. ജാതീയമായ നിരോധനങ്ങൾക്കും വൈദികപൗരോഹിത്യത്തിന്റെ ആഡംബരബഹുലമായ ക്രിയാവിധികൾക്കും എതിരായി അദ്ദേഹം പ്രവചനങ്ങൾ നടത്തുകയും ആദ്ധ്യാത്മികവും ശിഷ്ടാചാരപരവുമായ അച്ചടക്കത്തിനു് ആഹ്വാനം ചെയ്യുകയും ചെയ്തു. ഭഗവദ്ഗീതയിലും ഉപനിഷത്തുകളിലും വിളങ്ങുന്ന ആദ്ധ്യാത്മികവും തത്ത്വാധിഷ്ഠിതവുമായ ഭാരതീയപാരമ്പര്യം അദ്ദേഹത്തെ തുണച്ചു.

സർ ഇ. ഡെന്നിസൺറോസ് C. I. E. (സർ എഡ്വിൻ ആർണോൾഡ്ന്റെ പൗരസ്ത്യദീപത്തിന്റെ അവതാരിക 1926 P. xiii) യുടെ വാക്കുകളിൽ,

' ഭാരതീയരെ സംബന്ധിച്ചിടത്തോളം ഗൗതമബുദ്ധന്റെ സന്ദേശങ്ങളിൽ കേവലം നൂതനമായൊന്നുമുണ്ടായിരുന്നില്ല. പ്രസ്തുതസന്ദേശങ്ങളുടെ സാരഗ്രാഹിത്വം മൂലരൂപത്തിൽ ഹിന്ദുക്കൾക്കാണു് പ്രസ്പഷ്ടമാവുക. ഹിന്ദുക്കളുടെ ജഗദുല്പത്തിപരമായ വിശ്വാസങ്ങളിലും വൈദികങ്ങളായ ആചാരങ്ങളിലും അദ്ദേഹം മാററം വരുത്തി. ഉഭയപദ്ധതികളിലും നിഷ്ണാതരായവരോടു് പുനർവിചിന്തനത്തിനു് അഭ്യർത്ഥിക്കുക മാത്രമാണദ്ദേഹം ചെയ്തതു്.''

മറെറാരു പാശ്ചാത്യദാർശനികനും ബുദ്ധമതസിദ്ധാന്തപണ്ഡിതനുമായ റൈസ് ഡേവിഡ്സ് സർ ഇ. ഡന്നിസൺ റോസിന്റെ ഉദ്ധരണത്തിൽ (OP. cit. P. xvii)

''ബുദ്ധമതാവലംബികളേയും ഇതരഭാരതീയദാർശനികരേയും വേർതിരിക്കുന്ന കൃത്യമായ രേഖ നിയതമായി തീരുമാനിക്കുന്നതു് അനുചിതമാണു്.''

സർ എഡ്വിൻ അർണോൾഡ്പൗരസ്ത്യദീപത്തിന്റെ മുഖവുരയിലും ഈ സത്യം തന്നെ ചൂണ്ടിക്കാട്ടുന്നു.

''ഗൗതമബുദ്ധന്റെ ഉദാത്തമായ സന്ദേശങ്ങളുടെ നേട്ടം അവ സമകാലികബ്രാഹ്മണമേധാവിത്വത്തിന്റെ മേൽ മറക്കാനാവാത്ത വിധം ചവിട്ടേല്പിച്ചതാണു്. ഹിന്ദുക്കളുടെ സവിശേഷമായ പെരുമാററങ്ങളും ദൃഢവിശ്വാസവും ബുദ്ധസന്ദേശങ്ങളുടെ ആരോഗ്യകരമായ സ്വാധീനത്തിന്റെ ഫലങ്ങളാണെന്നതിനു് തക്കമില്ല.'

## 6 ബുദ്ധൻെറ ആദ്യകാലജീവിതം

മഹാനായ ഗുരുവിൻെറ ജീവിതത്തെക്കുറിച്ച് വസ്തുനിഷ്ഠമായ ഒരന്വേഷണത്തിനു് ഈ ചെറുലേഖനംകൊണ്ടു് ഉദ്ദേശിക്കുന്നില്ല. എന്നാൽ അദ്ദേഹത്തിൻെറ ജീവിതത്തിലും ബോധോദയത്തിലും നിർണ്ണായകമായ സ്വാധീനം ചെലുത്തിയിട്ടുള്ള അനിതരസാധാരണ മായ ചില സംഭവങ്ങളെമാത്രം സ്പർശിക്കുവാൻ ഞാനാഗ്രഹിക്കുന്നു. കപിലവസ്തുവിലെ ശാക്യരാജവംശത്തിൽ ശുദ്ധോദനമഹാരാജാവി ൻേറയും രാജ്ഞി മായാദേവിയുടെയും മകനായി ജനിച്ച സിദ്ധാർത്ഥൻ ബാല്യകാലം തൻെറ പിതാവിൻെറ കൊട്ടാരത്തിൽ അക്കാലത്തെ രാജകീയാചാരങ്ങൾക്കനുസരിച്ച് കഴിയുന്നതു് നാം കാണുന്നു. എന്നാൽ അക്കാലത്തും ജനങ്ങൾക്കെല്ലാം പ്രിയമുളവാക്കുന്നതിനു പര്യാപ്തമായ ഒരു ശക്തിവിശേഷം അദ്ദേഹത്തിൽ കുടികൊണ്ടിരുന്നു. ക്ഷാത്രവീര്യത്തോടൊപ്പം വിനയവും മഹാമനസ്കതയും അദ്ദേഹ ത്തിൽ തുളുമ്പിനിന്നിരുന്നു. സിദ്ധാർത്ഥൻ വിശ്വത്തിൻെറ മുഴുവൻ ചക്രവർത്തിയായിത്തീരുമെന്നുള്ള ദൈവജ്ഞന്മാരുടെ പ്രവചനം ശുദ്ധോദനനു് പുത്രനെപ്പററി വലിയ പ്രതീക്ഷകൾ നല്കി. അലക്സാ ണ്ടറെയോ നെപ്പോളിയനെയോ പോലെയല്ല ഗൗതമബുദ്ധൻ ഒരു മഹാനായ ചക്രവർത്തിയായതു്. അദ്ദേഹം സ്വാരാട്ടായി ആദ്യം സ്വവികാരങ്ങളുടെയും തൻെറ തന്നെയും ചക്രവർത്തിയായി. പിന്നീടു് മാനവഹൃദയങ്ങളെ ഭരിക്കുന്ന സമ്രാട്ടായി. ഈ അപൂർവ്വപരിണാമ ത്തിലാണു് ബുദ്ധജീവിതത്തിൻെറ സാരഗ്രാഹിയായ കാല്പനികത നിലകൊള്ളുന്നതു്.

## 7 ബുദ്ധൻെറ ചരിത്രപ്രസിദ്ധമായ ത്യാഗം

രാജകുമാരി യശോധരയെ ബുദ്ധൻ വിവാഹം ചെയ്തു. അവൾക്കു് രാഹുലൻ എന്ന ഒരു ശിശുവും പിറന്നു. ശുദ്ധോദനമഹാരാജാവു് രാജകുമാരൻെറ സന്തോഷത്തിനായി എന്തും ചെയ്തുകൊടുത്തിരുന്നു എങ്കിലും തൻെറ അവതാരോദ്ദേശ്യത്തിൻെറ മർമ്മരം സിദ്ധാ ർത്ഥൻെറ കാതുകളിൽ മുഴങ്ങിക്കൊണ്ടേയിരുന്നു. ആധിയുടെയും വ്യാധിയുടെയും മരണമാരണങ്ങളുടെയും തപ്തതരംഗങ്ങൾ; കൂടെ ത്യാഗത്തിൻേറയും പ്രബോധനത്തിൻെറയും ആനന്ദതുന്ദിലദൃശ്യ ങ്ങൾ; അങ്ങനെ ജീവിതസംഗരത്തിൻെറ നഗ്നയാഥാർത്ഥ്യം സിദ്ധാ ർത്ഥനു മുമ്പിൽ അനാവരണം ചെയ്യപ്പെട്ടു. ദൃഢമാനസനായ ഒരു ക്ഷത്രിയനുമാത്രം സാദ്ധ്യമായ ഒരുറച്ചതീരുമാനവുമായി സിദ്ധാർത്ഥ രാജകുമാരൻ തൻെറ അംഗരക്ഷകരേയും ആഡംബരങ്ങളേയും എന്ന ല്ല, രാജകുടുംബവും കൊട്ടാരവും എന്തു വേണ്ട സിദ്ധാർത്ഥനെന്ന തൻെറ പൂർവ്വാശ്രമനാമധേയം പോലും സംത്യജിച്ച് സത്യസാക്ഷാത് കാരത്തിനും തജ്ജന്യമായ ശാന്തിക്കുമായി പരിവ്രജനമാരംഭിച്ചു.

## 8 ബോധിവൃക്ഷച്ഛായയിൽ

വ്യത്യസ്തസമ്പ്രദായങ്ങളെ മാറിമാറി അവലംബിച്ചുകൊണ്ടും ദേശദേശാന്തരം സഞ്ചരിച്ചുകൊണ്ടും പരമസത്യത്തെ അന്വേഷിച്ച് അദ്ദേഹം പരിവ്രജനം തുടൎന്നു. സത്യസാക്ഷാത്ക്കാരത്തിനുള്ള യത്നത്തിലും അന്വേഷണത്തിലും വർഷങ്ങൾ കഴിച്ചു. അവസാനം ഇന്നത്തെ ബീഹാറിൽ, ഗയയിൽ എത്തി സൎവ്വമനോരഞ്ജകവും പരിപാവനവുമായ സ്ഥലത്തു് ബോധിവൃക്ഷച്ചുവട്ടിൽ ആസനസ്ഥനായി സത്യസാക്ഷാത്കാരം ലഭിച്ചല്ലാതെ ഇവിടെ നിന്നനങ്ങുകപോലുമില്ലെന്നുറച്ച് ഇരിപ്പുറപ്പിച്ചു. (ലളിതവിസ്താരം. XIX-5.)

''ഇഹാസനേ ശുഷ്യതു മേ ശരീരം
ത്വഗസ്ഥിമാംസം പ്രളയം ച യാതു
അപ്രാപ്യ ബോധിം ബഹുകല്പദുർല്ലഭാം
നൈവാസനാത് കായമതഃ ചലിഷ്യതി.

എൻെറ ശരീരം ഈ ഇരിപ്പിൽ ഇറന്നു പോവട്ടെ. തോലും എല്ലും മാംസവുമായി വേർപിരിഞ്ഞു വിലയം പ്രാപിക്കട്ടെ; എന്നാലും സത്യം സാക്ഷാത്കരിക്കാതെ ഒരിഞ്ചുപോലും ഞാൻ ചലിക്കുകയില്ല. നിശ്ചയം.

ബോധിവൃക്ഷച്ചുവട്ടിൽ ധ്യാനനിരതനായി പത്മാസനത്തിലിരുന്ന ഗൗതമൻെറ മനസ്സ് അതീന്ദ്രിയധ്യാനത്തിൻേറയും ഹർഷോന്മാദത്തിൻെറയും അത്യുന്നതങ്ങളിലേക്കു് ആരോഹണം ചെയ്യുവാൻ തുടങ്ങി. നിശയുടെ ഓരോ നിമിഷത്തിലും പരമസത്യത്തിൻെറ ആവൃതാംബരം മടക്കമടക്കായിഅനാവരണം ചെയ്തുചെയ്തു് പൊന്നുഷസ്സിൽ നഗ്നസത്യം ആവിർഭൂതമായി. (ലൈററ് ഓഫ് ഏഷ്യ p. 130)

''മാനവൻ പക്ഷിമൃഗാദിയെല്ലാം
ആച്ഛാദിതാലംബമായിമേവും
ഈശൻതന്നാത്മാവറിഞ്ഞുകൊൾക.
ബോധിവൃക്ഷത്തിൻ തണൽപ്പരപ്പിൽ
ധ്യാനലീനാനന്ദവേളയിലും
സൂര്യനെവെല്ലുന്ന കാന്തിയാലും
വാഴ്ത്തപ്പെടുന്നോനപരക്കായി
സിദ്ധിയ്ക്കുമേറെ വിജയത്താലും

ഗൗതമൻ ബുദ്ധനായി ബോധോദയം ലഭിച്ചവൻ, ആത്മോല്ലസിച്ചുകൊണ്ടു് അദ്ദേഹം ചാടി എഴുന്നേററു. ജീവിതത്തിനും അസ്തിത്വത്തിനും അൎത്ഥവും വ്യാപ്തിയും നല്കുന്ന ആത്മജ്ഞാനം അദ്ദേഹത്തിനു ലഭിച്ചു. (ഉദ്ധരണിക P. 131)

''നീ ചിത്രപ്പണി ചെയ്തൊരുക്കിയ കൂടാരങ്ങളിൽ
പേർത്തും കുടുങ്ങി ഞാനന്വേഷിച്ച നായകൻ നിന്നെ
ഇന്ദ്രിയങ്ങളൊരുക്കീ വ്യസനക്കൽത്തുറുങ്കുകൾ
അല്ലലെന്നതേ മമ പ്രയത്നങ്ങളനന്തങ്ങൾ
ആശ്ചര്യമിക്കൂടാരത്തിൽ തച്ചനാം ഭവാനങ്ങേ
ജ്ഞേയമായിനി വ്യഥാവേലിയും വിരചിച്ചിടാ ;
വഞ്ചനയുളവാക്കുമീ മോന്തായമുയർത്തിടാ
നവ്യരൂപമാം കഴുക്കോൽ ഓലയും രചിച്ചിടാ
വിഭ്രമം വിരചിച്ചുമാചാരരമ്യങ്ങളായോ–
രങ്ങതൻ വീടും തകർന്നോടുകൾ പൊലിഞ്ഞുപോയി
നേടി ഞാനിന്നെൻെറ മുക്തിയേകിടും രക്ഷാമാർഗ്ഗം.

## 9 ധർമ്മചക്രപ്രവർത്തനം

ഗൗതമൻ മോചനവും പ്രബോധവും നേടി. താൻ നേടിയ ജ്ഞാനം തനിയ്ക്കു വേണ്ടി ഗോപ്യമാക്കി വെയ്ക്കണമോ അതല്ല ദുഃഖ തപ്തമായ ലോകത്തിൻശാന്തിയ്ക്കായി വിതരണം ചെയ്യണമോ? അദ്ദേഹം ഗാഢമായി ചിന്തിച്ചു. തീവ്രതരമായ മാനസികസംഘ ഷ്ങ്ങൾക്കുശേഷം താൻ കണ്ടെത്തിയ രാജവിദ്യയുടെ അമൂല്യവും നൂതനവുമായ നിധി എല്ലാവർക്കുമായി പങ്കുവെയ്ക്കുവാൻ അദ്ദേഹം തീരുമാനിച്ചു. ബഹുജനഹിതായ ബഹുജനസുഖായ ''ആയിരങ്ങ ളുടെ നന്മയ്ക്കും ആയിരങ്ങളുടെ ആനന്ദത്തിനുംവേണ്ടി'' — അങ്ങനെ തൻെറ രാജകീയജീവിതം വലിച്ചെറിഞ്ഞതിനേക്കാൾ മഹത്തും ബൃഹത്തുമായ ത്യാഗത്തിനൊരുങ്ങി. ഇപ്രകാരം ദൃഢനിശ്ചയ ത്തോടും, സ്ഥൈര്യത്തോടുംകൂടി അദ്ദേഹം പാവനനഗരിയായ വാരാണസിയിലേയ്ക്കു നടകൊണ്ടു. അവിടെ തൻെറ ആദ്യത്തെ ധർമ്മ ചക്രപ്രവർത്തനം നടത്തി. തുടർന്നുള്ള നാല്പതു സംവത്സരങ്ങൾ ഒരു പ്രദേശത്തുനിന്നു അടുത്ത പ്രദേശത്തേയ്ക്ക്, നായാടി മുതൽ നാടുവാഴി വരെ എല്ലാ വിഭാഗമാളുകളെയും സാന്ത്വനപ്പെടുത്തിയും വിധവയുടെ കണ്ണുനീരൊപ്പിയും അനാഥൻെറ വ്യസനത്തിനറുതി വരുത്തിയും അനുയായികൾക്കും ശിഷ്യ സഞ്ചയങ്ങൾക്കും ജ്ഞാനദാനം ചെയ്തും അദ്ദേഹം സഞ്ചരിച്ചു. അദ്ദേഹം തൻെറ ശിഷ്യന്മാരെ ഉപദേശിച്ചു. ('ഞാൻ കണ്ട ഗുരുദേവൻ' എന്ന സിസ്റ്റർ നിവേദിതയുടെ ഗ്രന്ഥ ത്തിലെ ഉദ്ധരണി, P–257).

'ഗമിയ്ക്കണം മുൻപോട്ടനപേക്ഷനായി
ഭീതിയേശാതെ സ്വയം നിരീഹനായി
നടകൊൾകലക്ഷ്യൻ ഗണ്ഡാരമെന്നപോൽ
ഹരിയെപ്പോലഭയമാരവത്തിലും

വാരിയേശാത്ത വാരിജത്തളിർപോലെ
വിവിക്തവിചാരൻ ഗണ്ഡാര*മെന്നപോൽ.

ബുദ്ധോക്തികൾ അക്കാലത്തെ സുമനസ്സുകൾക്ക് ഓജസ്സും തേജസ്സും പ്രദാനംചെയ്തു. ആശയാവിഷ്കരണത്തിനദ്ദേഹം സാധാരണക്കാരുടെ ഭാഷ സ്വീകരിച്ചു. ഫലമോ? ആ ഉദാത്തചിന്തകളും ഉദാരാശയങ്ങളും സർവ്വത്ര പ്രചരിക്കുന്നതിനിടയായി. പീഡിതരേയും നിന്ദിതരേയും എന്നല്ല, സമസ്ത ജീവജാലങ്ങളേയും ആശ്ലേഷിക്കത്തക്കതായിരുന്നു അദ്ദേഹത്തിൻെറ ഹൃദയവിശാലത. കരുണാർദ്രമായ സന്ന്യാസത്തിൻെറ കഠോരചര്യകൾക്കുശേഷം അനുഗൃഹീതനായ തഥാഗതൻ ഭാരതത്തിൻെറ വടക്കൻ സംസ്ഥാനമായ ഉത്തർപ്രദേശിലെ കുശി നഗരത്തിൽ ബി. സി. 1543_ൽ പരിനിർവ്വാണം പ്രാപിച്ചു.

## 10 ധർമ്മവും അശോകചക്രവർത്തിയും

ബുദ്ധസന്ന്യാസിസമൂഹം—സംഘം-ബുദ്ധധർമ്മപ്രചരണത്തിലഭിനന്ദനമർഹിക്കുന്നു. സംഘം രാഷ്ട്രമനസ്സിനെ കാലഘട്ടത്തിൻെറ ബൗദ്ധികപാപ്പരത്തത്തിൽനിന്നും മോചിപ്പിച്ച് സദാചാരനിഷ്ഠയുടെയും ആദ്ധ്യാത്മികതയുടെയും ഔന്നത്യത്തിലെത്തിച്ചു. അശോകൻെറ ഭരണകാലത്ത് ഏതാദൃശപ്രവർത്തനം വിപുലമായി. ഇന്ത്യാചരിത്രത്തിലെ സുവർണ്ണകാലമെന്നിതിനെ വിശേഷിപ്പിക്കാം. അശോകൻെറ ഭരണകാലത്തെ ബുദ്ധമതപ്രചാരണം ലോകചരിത്രത്തിലെ പഠനാർഹമായ അദ്ധ്യായങ്ങളിലൊന്നാണ്. അശോകനാണ് ആഹവതിരസ്കരണവും അക്രമരാഹിത്യവും രാഷ്ട്രത്തിൻെറ നയമായി ഇദംപ്രഥമമായി സ്വീകരിച്ചത്.

മനുഷ്യസമൂഹം പരസ്പരം ഏറ്റുമുട്ടുന്ന രണ്ടാം ലോകമഹായുദ്ധത്തിൻേറതായ ഇന്നത്തെ സന്ദർഭത്തിൽ ഉദാത്തമായ പ്രസ്തുതദൃഷ്ടാന്തത്തിന് അഗാധമായ പ്രസക്തിയുണ്ടെന്നതിന്ന് രണ്ടു പക്ഷമില്ല. സ്തൂപങ്ങളിലും ശിലകളിലും ആലേഖനം ചെയ്തിട്ടുള്ള എണ്ണമററ രാജശാസനങ്ങളിലൂടെ അശോകൻ സ്നേഹത്തിൻേറയും സഹിഷ്ണുതയുടെയും സേവനത്തിൻേറയും സന്ദേശം പ്രഘോഷണം ചെയ്തു. അദ്ദേഹം സന്ന്യാസസംഘങ്ങളെ അയച്ച് ആര്യധർമ്മം ചാരത്തും ദൂരത്തും പ്രചരിപ്പിച്ചു. ഒരു സഹസ്രാബ്ദക്കാലത്തേയ്ക്ക് ഭാരതത്തിൻെറ വിദേശനയത്തിൻെറ വിശിഷ്ടഘടകം ഇതായിരുന്നു. വിശേഷിച്ച് പറഞ്ഞാൽ ഗൗതമബുദ്ധനെ 'പൗരസ്ത്യദീപം' എന്നു വിശേഷിപ്പിക്കുന്നവിധം ഏഷ്യാവൻകര സ്വീകരിക്കുന്നതിൽ മുഖ്യപങ്കു വഹിച്ചത് അശോകചക്രവർത്തിയാണ്.

* ഗണ്ഡാരം = കണ്ടാമൃഗം

പണ്ഡിതജവഹരിലാൽ H. G. വെൽസിൻെറ അശോകനെക്കുറിച്ചുള്ള സ്മരണയിൽനിന്നും ഉദ്ധരിക്കുന്നു. (വിശ്വചരിത്രാവലോകനം, കത്ത് 24)

''ലോകചരിത്രത്തിൻെറ ഏടുകളിൽ സ്ഥാനം പിടിച്ചിട്ടുള്ള രാജസപ്രൗഢി, ദൈവാനുഗ്രഹം, ഗാംഭീര്യം, പ്രശാന്തത, നൈർമ്മല്യം തുടങ്ങിയ വിശിഷ്ടഗുണങ്ങൾക്ക് വിളനിലമായിരുന്ന ദശലക്ഷക്കണക്കിന് ചക്രവർത്തിമാർക്കിടയിൽ അശോകൻെറ നാമധേയം ഏറെ തിളക്കമൊന്നതാണ്. അദ്ദേഹംമാത്രം അവിടെ നക്ഷത്രതുല്യം ഇന്നും വിളങ്ങുന്നു. വോൾഗ മുതൽ ജപ്പാൻവരെ അദ്ദേഹത്തിൻെറ നാമം വാഴ്ത്തപ്പെടുന്നു. ചൈനയും തിബത്തും എന്നല്ല ഭാരതംപോലും അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങളെ ഉപേക്ഷിച്ചു എങ്കിലും ആ കരുണാമയൻെറ മഹത്ത്വത്തിൻെറ പാരമ്പര്യം അനുഗാനം ചെയ്യുന്നു. കോൺസ്റ്റാൻറയിനേയും ചാർളിമാനേയും സ്മരിക്കുന്നതിനെക്കാൾ കൂടുതൽ ആളുകളുടെ ഹൃദയങ്ങളിൽ അശോകൻെറ നാമം ആഴത്തിൽ പതിഞ്ഞിരിക്കുന്നു.''

## 11 ബുദ്ധനെപ്പററി സ്വാമി വിവേകാനന്ദൻ

കർമ്മയോഗത്തെക്കുറിച്ചുള്ള തൻെറ മഹത്തായ പഠനം ഉപസംഹരിച്ചുകൊണ്ട് സ്വാമി വിവേകാനന്ദൻ ഭഗവാൻ ബുദ്ധൻെറ വ്യക്തിവൈശിഷ്ട്യത്തിനും ആചാരമര്യാദകൾക്കും മുന്നിൽ ആദരാഞ്ജലികളർപ്പിക്കുന്നു. (വി. സാ. സ. Vol. 1, P. 8. 116–18)

''സ്വജീവിതത്തിൽ പ്രസ്തുതകർമ്മയോഗസിദ്ധാന്തം യഥാതഥമായി സാക്ഷാത്ക്കരിച്ച ഒരു മനുഷ്യനെപ്പററി രണ്ടു വാക്കു പറഞ്ഞ് ഈ ഉപന്യാസം ഉപസംഹരിക്കാം. അദ്ദേഹമാണ് ഭഗവാൻ ബുദ്ധൻ. കർമ്മയോഗം എപ്പോഴെങ്കിലും പൂർണ്ണമായി അനുഷ്ഠാനത്തിൽ വരുത്തിയ ഒരേയൊരാൾ അദ്ദേഹമത്രെ. ബാഹ്യപ്രേരണകളുടെ സമ്മർദ്ദം കൊണ്ടുമാത്രമാണ് ബുദ്ധനൊഴികെ ലോകത്തുണ്ടായിട്ടുള്ള മറെറല്ലാ പ്രവാചകന്മാരും നിഃസ്വാർത്ഥകർമ്മത്തിനൊരുമ്പെട്ടത്. ബുദ്ധനെ മാററിനിർത്തിയാൽ ശേഷിയ്ക്കുന്ന മതപ്രവാചകന്മാരെയെല്ലാം രണ്ടായി തിരിയ്ക്കാം. ഒരു വിഭാഗം തങ്ങൾ ഈശ്വരാവതാരങ്ങളാണെന്നും മറെറാരു കൂട്ടർ തങ്ങൾ ഈശ്വരൻെറ സന്ദേശവാഹകർ മാത്രമാണെന്നും പ്രസ്താവിച്ചിട്ടുള്ളവരാണ്. അവരുടെയെല്ലാം ഭാഷ എത്ര മഹത്തരമാംവിധം ആദ്ധ്യാത്മികമായിരുന്നാലും, രണ്ടുകൂട്ടരും തങ്ങൾക്കാവശ്യമായ കർമ്മപ്രേരണ ബാഹ്യമായ ഏതോ ശക്തിയിൽനിന്ന് ആർജ്ജിയ്ക്കുന്നവരും അവിടെനിന്നും പ്രതിഫലം ഇച്ഛിയ്ക്കുന്നവരുമാണ്. ബുദ്ധൻ ഒരു പ്രവാചകൻ മാത്രമാണ് താഴെക്കാണുംവിധം പ്രസ്താവിച്ചത്. ''ദൈവത്തെക്കുറിച്ചുള്ള നിങ്ങളുടെ വിവിധവാദങ്ങ

ളിൽ എനിക്കു താല്പര്യമില്ല. ആത്മാവിനെക്കുറിച്ചുള്ള പലമാതിരി ഗഹനങ്ങളായ സൂക്ഷ്മസിദ്ധാന്തങ്ങൾ ചർച്ച്ചെയ്യുന്നതുകൊണ്ടും എന്തു പ്രയോജനം? നന്മ ചെയ്യുക. ശിഷ്ടരായിരിക്കുക. അതു നിങ്ങളെ മുക്തിയിലേക്കും സാക്ഷാത്ക്കാരത്തിലേക്കും നയിക്കും.'' സ്വജീവിതത്തിൽ പൂർണ്ണമായും സ്വാർത്ഥോദ്ദേശ്യങ്ങളിൽനിന്നും മോചിതനായിരുന്നു അദ്ദേഹം. മാത്രമോ അദ്ദേഹത്തേക്കാൾ കൂടുതൽ പ്രവൃത്തിയെടുത്തിട്ടുള്ളവരാരുണ്ട്? ഇമ്മാതിരി എന്തിനും മീതെ അത്രയധികം ഉയർന്ന മറെറാരു വ്യക്തിയെ ചരിത്രത്തിലെവിടെയെങ്കിലും ഉണ്ടെങ്കിൽ എനിക്കൊന്നു കാണിച്ചുതരിക. മനുഷ്യവർഗ്ഗം ഒന്നാകെ ഇത്രയധികം ഉത്കൃഷ്ടനായ പുരുഷനും ഇമ്മാതിരി വിപുലമായ തത്ത്വശാസ്ത്രത്തിനും ഇതുപോലെ അഗാധമായ ഭൂതാനുകമ്പയ്ക്കും ജന്മം നല്കിയിട്ടുള്ളതു് ഒരിക്കൽമാത്രമാണ്. സർവ്വോന്നതമായ തത്ത്വശാസ്ത്രത്തിൻെറ പ്രവാചകനായിരുന്നിട്ടും ഈ മഹാജ്ഞാനി ഏററവും താണ കീടങ്ങളോടുപോലും അത്യഗാധമായ അനുകമ്പ കാണിച്ചിരുന്നു. അതേ സമയം സ്വന്തമായ ഒരവകാശവാദവും വച്ചുപുലത്തിയിരുന്നുമില്ല. സ്വാർത്ഥരഹിതമായി സ്വധർമ്മമനുഷ്ഠിച്ചുപോന്ന ശരിയായ ആദർശകർമ്മയോഗിയാണ് അദ്ദേഹം, ഇന്നോളം ഭൂമുഖത്തു ജനിച്ചിട്ടുള്ളവരിൽ ഏററവും മഹാനായി മാനവചരിത്രം അദ്ദേഹത്തെ നമുക്കു കാണിച്ചുതരുന്നു. ഇതുവരെ ഉണ്ടായിട്ടുള്ളതിലേക്കും സമുന്നതമായ നിലയിൽ പ്രേമത്തിൻെറയും ജ്ഞാനത്തിൻെറയും സമാദൃതസാമഞ്ജസ്യംകൊണ്ടും ആത്മീയോത്ക്കർഷത്തിൻെറ അഭിവ്യക്തികൊണ്ടും നിസ്തുലനായി അദ്ദേഹം നിലകൊള്ളുന്നു. ലോകം ദർശിച്ച ആദ്യത്തെ സാമൂഹ്യപരിഷ്ക്കത്താവുമദ്ദേഹമത്രെ. താഴെക്കാണുംപ്രകാരം പറയുന്നതിനാദ്യമായി ധൈര്യപ്പെടുന്നതു് അദ്ദേഹം മാത്രമാണ്. ''പ്രാചീനമായ വല്ല ഗ്രന്ഥത്തിലും എഴുതിവെച്ചിട്ടുണ്ടെന്നുവെച്ചു് നിങ്ങൾ ഒന്നും വിശ്വസിക്കരുതു്, ദേശീയമായ കാഴ്ചപ്പാടായതിനാലും വിശ്വസിക്കരുതു്. ബാല്യംമുതൽ ശീലിച്ചുപോന്നതാണെന്നതിനാലും വിശ്വസിക്കരുതു്. കാര്യാകാര്യവിവേചനപൂർവ്വം അപഗ്രഥിച്ചു് വേണ്ടത്ര വിശകലനം ചെയ്തു് എല്ലാവക്കും ഗുണകരമാകുമെന്നു കാണുന്നപക്ഷം – എങ്കിൽ മാത്രം – വിശ്വസിക്കുക, അതു ജീവിതത്തിൽ അനുഷ്ഠിക്കുക. മററുള്ളവരെ അമ്മാതിരി അനുഷ്ഠാനത്തിനു പ്രേരിപ്പിക്കുക, ധനത്തിനോ യശസ്സിനോ മറെറന്തിനെങ്കിലുമോ വേണ്ടിയല്ലാതെ കേവലം നിഷ്കാമമായി കർമ്മം ചെയ്യുന്നവനാരോ അയാളാണുത്തമകർമ്മയോഗി. അപ്രകാരം ഒരാൾക്കു് ചെയ്യുന്നതിനു കഴിഞ്ഞാൽ അയാൾ ബുദ്ധനായി. ഈ ലോകത്തിൻെറ ഗതിതന്നെ മാററിമറിക്കുവാൻ പര്യാപ്തമായ കർമ്മശേഷിയും അയാളിൽനിന്നും ഉളവാകും. ഇങ്ങനെയുള്ള മനുഷ്യൻ കർമ്മയോഗത്തിൻെറ പരമോന്നതാദർശത്തെ പ്രതിനിധാനം ചെയ്യുന്നു.

## 12 സ്വയം വെളിച്ചമായിത്തീരുക

സത്യദർശനത്തിന്റെ അടിസ്ഥാനത്തിൽ വിവേകപൂർണ്ണമായൊരനുഷ്ഠാന സമ്പ്രദായത്തിന് അനുഗൃഹീതനായ ആ ഗുരു തന്റെ ശാസനങ്ങളിലാകെ ഊന്നൽകൊടുത്തിരുന്നു, ജീവിതലക്ഷ്യം പൂർണ്ണതാപ്രാപ്തിയാണ് എന്ന്. ശ്രീബുദ്ധൻ തന്നെത്തന്നെ ഈ ലക്ഷ്യപ്രാപ്തിയിൽ ദൃഷ്ടാന്തവത്കരിയ്ക്കുകയും ആയതിലേയ്ക്കുള്ള മാർഗ്ഗം ഏവർക്കുമായി തുറന്നുകൊടുക്കുകയും ചെയ്തു എന്നുമാത്രമല്ല, ആയതിൽ തനിയ്ക്ക് എന്തെങ്കിലും ദൈവികമായ മേന്മ കല്പിക്കുകയോ സിദ്ധി അവകാശപ്പെടുകയോ ചെയ്യുതുമില്ല. ബുദ്ധന്റെ ദൃഷ്ടിയിൽ മതം വൈദികകർമ്മങ്ങളുടെ ആചരണമോ ഇഷ്ടദേവതകൾക്കുള്ള യാഗാദികളോ അല്ല. സത്യസാക്ഷാത്ക്കാരവും സഹജാനന്ദവും നേടുന്നതിനുള്ള നിരന്തരപോരാട്ടം മാത്രമാണത്. പരമനിർവ്വാണത്തിനു മുമ്പ് ബുദ്ധൻ തന്റെ അവസാനത്തെ പ്രവചനത്തിൽ ആനന്ദനോട് തന്റെ സന്ദേശങ്ങൾ സുധാനിഷ്യന്ദികളായ വാക്കുകളിലിങ്ങനെ സംക്ഷേപിച്ചു:

''തന്മൂലം അല്ലയോ ആനന്ദാ, നീ നിനക്കുതന്നെ വെളിച്ചമായി ഭവിക്കുക. നിനക്കു വെളിയിൽ നിന്റെ ഉൽക്കർഷത്തിനുള്ള യാതൊരാലംബവും തേടരുത്. സത്യത്തെ വിളക്കെന്നപോൽ ദൃഢമായി കൈക്കൊള്ളുക. സത്യത്തെ മാത്രം ദൃഢമായവലംബിക്കുക. ഇനിമേൽ അല്ലയോ പരിവ്രാജകരേ, ഏതൊരു സോദരൻ കഴിയുന്നതും നേരത്തെ ശരീരാദിവിഷയങ്ങളെ ഉദ്ധരിച്ചിട്ട് ഊർജ്ജസ്വലനായി സ്വസ്ഥചിത്തനായി, നിതാന്തജാഗ്രതയുള്ളവനായി തുടരുന്നുവോ അവൻ ലോകത്തു സർവ്വസാധാരണങ്ങളായ ആശകളേയും ദുഃഖങ്ങളേയും അതിജീവിച്ചവനായി ഭവിക്കുന്നു. ആയതുപോലെതന്നെ വിചാരങ്ങൾ, വൃത്തികൾ, സങ്കല്പങ്ങൾ തുടങ്ങിയവയെല്ലാം നിയന്ത്രിച്ചിട്ട് ഏതൊരാൾ സ്ഥിതപ്രജ്ഞനായി, സമാഹിതചിത്തനായി, ശ്രദ്ധാലുവായി തുടരുന്നുവോ, അയാൾക്കു ലോകസാധാരണങ്ങളായ അഭിലാഷങ്ങളേയും യാതനകളേയും കീഴടക്കുവാൻ കഴിയുന്നു. അല്ലയോ ആനന്ദാ, ആരായിരുന്നാലും ഇപ്പോൾ അല്ലെങ്കിലെന്റെ മരണാനന്തരം സ്വയം പ്രകാശിതനായി സ്വരക്ഷയ്ക്ക് സ്വാശ്രിതനായി ബാഹ്യാലംബനമില്ലാത്തവനായി സത്യമാർഗ്ഗാവലംബനത്തിൽ ദൃഢവ്രതനായി മററാരോടും അഭയം അർത്ഥിക്കാത്തവരായി ഭവിക്കുന്നത് അവനാണാനന്ദാ എന്റെ ഭിക്ഷുക്കളിൽ അഗ്രഗണ്യൻ. എങ്കിലവൻ ജിജ്ഞാസുവായേ തീരൂ.'

## 13 ഉപസംഹാരം

ധമ്മപദത്തിലെ താഴെക്കാണുന്ന ഭാഗം ഉദ്ധരിച്ചുകൊണ്ടു് ഞാനീ ലേഖനം ഉപസംഹരിക്കാം. (ധമ്മപദം 11. 4, 5)

ധമ്മാചരണങ്ങളിൽ ശ്രദ്ധയാണു് അമൃതത്വത്തിനുള്ള മാർഗ്ഗം. ശ്രദ്ധയുള്ളവൻ മരിക്കുന്നില്ല. ശ്രദ്ധയില്ലാത്തവൻ മൃതതുല്യനാകുന്നു. സ്മൃതിമാൻ, സദാചാരതല്പരൻ, സൂക്ഷ്മജ്ഞാനി, പ്രബുദ്ധൻ, ജിതേന്ദ്രിയൻ, ധമ്മപ്രേമി, അപ്രമത്തൻ ഇങ്ങനെയുള്ള മർത്ത്യന്റെ ശ്രേയസ്സു് ഏററവും വദ്ധിക്കുന്നു.

വിദ്വാൻ ഉത്സാഹം, അപ്രമാദം, ശമം, ദമം ഇവകളാൽ ഒരു ദ്വീപിനെ സൃഷ്ടിക്കുന്നു. ആയതിനെ ഏതൊരു പ്രളയവും മുക്കിക്കളയുന്നില്ല.

# 2

# ശ്രീ ബുദ്ധന്റെ അനശ്വരസന്ദേശം

## 1 ആമുഖം

നമുക്കത്യന്തം ഹൃദ്യമായ ശ്രീബുദ്ധന്റെ സനാതനസന്ദേശത്തെക്കുറിച്ച് പ്രഭാഷണം നടത്തുന്നതിനാണ് എന്നോടാവശ്യപ്പെട്ടിരിക്കുന്നത്. ബി. സി. ആറാം നൂററാണ്ടിൽ ഭാരതത്തിലുദിച്ച ആ ദിവ്യനക്ഷത്രം ശ്രീലങ്ക, മദ്ധ്യേഷ്യ, ചൈന, മംഗോളിയ, കൊറിയ, ജപ്പാൻ, ബമ്മ, തായ്ലൻഡ്, ഇന്തോ-ചൈന, ഇന്തോനേഷ്യ തുടങ്ങിയ ദേശങ്ങളിലെ ലക്ഷോപലക്ഷം ജനങ്ങളുടെ ഹൃദയങ്ങളിൽ ശതാബ്ദങ്ങളായി പ്രഭാപൂരംപൊഴിച്ചുകൊണ്ടിരിക്കുന്നു. ബുദ്ധനിലൂടെ ഭാരതം ഏഷ്യാ വൻകരയിലെ ജനങ്ങളിൽ സഹവർത്തിത്വത്തിൻേറയും പ്രേമത്തിൻേറയും ഉദാത്തമായ ബന്ധം സ്ഥാപിച്ചു. ഈ പ്രക്രിയ മാനവചരിത്രത്തിലെ ശ്രദ്ധേയമായൊരു സംഭവമാണ്.

## 2 ബുദ്ധനു് മുമ്പുള്ള ഭാരതത്തിന്റെ പാരമ്പര്യം

ശ്രീബുദ്ധനേയും അദ്ദേഹം രൂപം നല്കിയ പ്രസ്ഥാനത്തേയും മനസ്സിലാക്കുന്നതിന്നു് അദ്ദേഹത്തിനു മുമ്പുള്ള ഇന്ത്യൻ തത്ത്വചിന്തയേയും ജീവിതത്തേയും കുറിച്ചു് അറിയേണ്ടതു് അനിവാര്യമാണ്. ശ്രീബുദ്ധൻ ഭാരതചരിത്രത്തിന്റെ രംഗവേദിയിലെത്തിയപ്പോഴ് ഭാരതചരിത്രം രണ്ടായിരം സംവത്സരങ്ങളിലൂടെ— മോഹഞ്ചോദാരോ അല്ലെങ്കിൽ പ്രാക്വൈദികം, ആദിവൈദികം, വൈദികം, ഔപനിഷദികം തുടങ്ങിയ കാലഘട്ടങ്ങളിലൂടെ പ്രയാണം ചെയ്തുകഴിഞ്ഞിരുന്നു. വൈദികവും അതിന്നുമുമ്പുമുള്ള കാലഘട്ടങ്ങൾ സാമൂഹികവും വൈയക്തികവുമായ വികാസങ്ങളും മതപരവും തത്ത്വജ്ഞാനപരവുമായ വിമശനങ്ങളുംകൊണ്ടു് ശ്രദ്ധേയമായിരുന്നു. വികാസംപ്രാപിച്ച ഒരു നാഗരികതയെക്കുറിച്ചു് മോഹഞ്ചോദാരോകാലഘട്ടം വിളിച്ചോതുന്നു. ഋഗ്വേദകാലഘട്ടമാവട്ടെ ഊജ്ജസ്വലവും മതാവേശിതവുമായ ഒരു യുഗത്തെ പ്രഘോഷണം ചെയ്യുന്നു. ഇക്കാലത്തു് ജീവിതം സ്വാതന്ത്ര്യവും ആനന്ദതുന്ദിലവുമായിരുന്നു. മനുഷ്യൻ പ്രകൃതിയുമായും പ്രകൃതിയിലെ ദേവതകളുമായും ഐക്യഭാവന ഉളവായ ആ ഘട്ടത്തിൽ, മനുഷ്യവംശത്തിന്റെ ആദിമഗ്രന്ഥമായ ഋഗ്വേദത്തിന്റെ ഭാവസാന്ദ്രമായ കവിത ഉയിർ

ക്കൊണ്ടു. സാമൂഹികജീവിതത്തിൽ സുഖഭോഗങ്ങളുടെയും ആനന്ദാനുഭവത്തിന്റെയുമിടയിൽ കാലഘട്ടത്തിന്റെ സൂക്ഷ്മാന്വേഷിയായ ചേതന ജനനം, മരണം, പ്രകൃതി, പുരുഷൻ, ഈശ്വരൻ തുടങ്ങിയവയെപ്പററി അന്വേഷണപരങ്ങളായ പ്രശ്നങ്ങൾ അവതരിപ്പിച്ചു. അങ്ങനെ ഊർജ്ജസ്വലവും സമഗ്രവുമായൊരു തത്ത്വചിന്തയ്ക്കടിത്തറയിട്ടു. അതിന്റെ പൂർണ്ണവളച്ച് പിന്നീടേതാനും നൂററാണ്ടുകൾക്കശേഷമുളവായ ഉപനിഷത്തുകളിൽ അല്ലെങ്കിൽ വേദാന്തത്തിൽ കാണാം. ഋഗ്വേദം ഋജുവും അസന്ദിഗ്ദ്ധവുമായ സൂത്രവാക്യത്തിലൂടെ ഈശ്വരചിന്തകളുടെ ഐകരൂപ്യത്തെക്കുറിച്ച് പ്രഖ്യോഷണം ചെയ്തു.

'ഏകം സദ്, വിപ്രാഃ ബഹുധാ വദന്തി' സത്യം ഏകമാണ് മഹത്തുക്കൾ പല പേരുകളിൽ വിളിക്കുന്നു. ഈശ്വരനും മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ഐക്യത്തെപ്പററിയുള്ള വിശാലമായ വീക്ഷണവും ഇതിലുണ്ട്.

വടക്കുപടിഞ്ഞാറൻ ഭൂവിഭാഗങ്ങളിലായി ഒതുങ്ങിനിന്നിരുന്ന വൈദികസംസ്കാരം അതിന്റെ പുരോഗമനദശയിൽ കിഴക്കൻ മേഖലകളിലേയ്ക്കു വ്യാപിയ്ക്കുവാനും ഇതരഭൂവിഭാഗങ്ങളിലെ സംസ്കാരം മതം സാമൂഹികനീതി എന്നിവയുമായി കൂടിക്കലരുവാനും ഇടയായി. ഈ കാലഘട്ടത്തിൽ സങ്കീർണ്ണവും വിപുലവുമായ സമൂഹത്തെയാകെ വ്യവസ്ഥാപിതമാക്കേണ്ടതിന്റെആവശ്യകത വദ്ധമാനമായ തോതിലനുഭവപ്പെട്ടു. അക്രമരഹിതമായൊരു പ്രഖ്യാപനത്തിലൂടെ, സാമൂഹികതലത്തിൽ ക്രമബദ്ധമായ വർണ്ണവ്യവസ്ഥ രംഗപ്രവേശം ചെയ്തു. ഈശ്വരപൂജ മുതലായ ആദ്ധ്യാത്മികകാര്യങ്ങൾ ചെയ്യുന്നവരെ ബ്രാഹ്മണർ എന്നു വ്യവഹരിച്ച് സമൂഹത്തിന്റെ ഉന്നതശ്രേണിയിൽ പ്രതിഷ്ഠിച്ചു. സമൂഹസംരക്ഷണത്തിനും ഭരണത്തിനുമുള്ളവർ ക്ഷത്രിയർ എന്ന പേരിൽ ദ്വിതീയശ്രേണിയിൽപ്പെട്ടു. കൃഷിയും കച്ചവടവും ചെയ്യുന്നവർ വൈശ്യർ എന്ന പേരിൽ സമൂഹത്തിന്റെ തൃതീയശ്രേണിയിലായി അവിദഗ്ദ്ധതൊഴിലാളിവർഗ്ഗത്തെ ശൂദ്രനെന്ന നാലാമത്തെ ശ്രേണിയിൽ പെടുത്തി. സമൂഹത്തിന്റെ സേവാപ്രവർത്തനങ്ങൾക്ക നിയോഗിച്ചുകൊണ്ടാണ് വർണ്ണവ്യവസ്ഥ രൂപീകൃതമായതു്. തൊഴിലിനെ അടിസ്ഥാനപ്പെടുത്തിയുള്ള സ്വാഭാവികമായൊരു വിഭജനമായിരുന്നു ഇതു്. കക്ശമോ അയവില്ലാത്തതോ ആയൊരു വ്യവസ്ഥയായിരുന്നില്ലെങ്കിലും തുടൻന്നുണ്ടായ വൈദികപുരോഗമനദശയിൽ കക്ശത്വം കടന്നുകൂടി വൃത്തിനൈപുണ്യമോ യോഗ്യതയോ കണക്കിലെടുക്കാതെ ബ്രാഹ്മണർ ഒരു ഗോത്രമായി പ്രത്യേക അവകാശങ്ങൾ അനുഭവിയ്ക്കുവാൻ തുടങ്ങി. അതോടുകൂടി മററു വർണ്ണങ്ങളുടെ മേൽ ആധിപത്യം സ്ഥാപിയ്ക്കുവാനും കൂടുതൽ കൂടുതൽ അംഗീകാരം സമൂഹത്തിൽ നേടുവാനും അവക്കു കഴിഞ്ഞു. സങ്കീർണ്ണങ്ങളായ പുരോ

ഹിതകർമ്മങ്ങളും യാഗാദികളും ചെയ്യുവാനുള്ള അവകാശം അവക്കായി. അതിസങ്കീർണ്ണങ്ങളായ ദൈവശാസ്ത്രനിയമങ്ങൾ വ്യാഖ്യാനിച്ച് തങ്ങളുടെ നില ഭദ്രമാക്കാനും ഇക്കൂട്ടർ മറന്നില്ല. ഈശ്വരന്റെ മേലുള്ള സ്വാധീനം ചൂണ്ടിക്കാട്ടി സമൂഹത്തിന്റെ മേൽ അവരാധിപത്യമുറപ്പിച്ചു. പിന്നീടുണ്ടായ വൈദികസാഹിത്യഘട്ടം വർദ്ധിതരൂപത്തിൽ ജടിലമായ മതജീവിതത്തിന്റെ സാമൂഹികവൈകൃതങ്ങളുടെ ദശയെ വിളിച്ചറിയിക്കുന്നു.

## 3 ഉപനിഷത്തുകളുടെ പ്രാധാന്യം

സമൂഹത്തിലും തത്ത്വജ്ഞാനത്തിലും വളരെ വേഗം ഈ വൈകൃതങ്ങൾക്കു നേരെ എതിർപ്പുകൾ ഉണ്ടായി. നൂതനമായൊരാദ്ധ്യാത്മിക വ്യഗ്രതയും ദാർശനികമനോഭാവവും സ്ത്രീപുരുഷഭേദമെന്യേ സംഘടിതമായി സന്മനസ്സുള്ളവരെ ഉത്തേജിപ്പിച്ചു. ഇന്ത്യൻ തത്ത്വചിന്ത നാലാമത്തെ അതായത് ഉപനിഷത്കാലഘട്ടത്തിലേക്കു പ്രവേശിച്ചു. വന്ധ്യമായ വൈദികകർമ്മങ്ങൾക്കെതിരെ ശബ്ദമുയർത്തിക്കൊണ്ടും ശിഷ്ടാചാരത്തെ ആദ്ധ്യാത്മികജീവിതത്തിന്റെ അടിത്തറയായി പ്രഖ്യാപിച്ചുകൊണ്ടും ആത്മീയജീവിതമെന്നാൽ തങ്ങളിൽ അന്തർലീനമായിരിക്കുന്ന ദിവ്യപ്രഭാവത്തെ സാക്ഷാൽക്കരിക്കുകയും നിയതമായ അഹംബുദ്ധിയെ പവിത്രീകരിച്ച് സർവ്വാതിശായിയായ പരമാത്മാവിലേക്ക് ഈ ജീവിതത്തിൽത്തന്നെ ഉയർത്തുകയും ചെയ്യലാണെന്ന് നിർവ്വചിച്ചുകൊണ്ടും കേവലമായ അഖണ്ഡസച്ചിദാനന്ദപരമാത്മാവിൽ അഥവാ ബ്രഹ്മത്തിൽ അഖിലചരാചരങ്ങളെയും ഏകത്ര അദ്വയമായി പ്രഖ്യാപിച്ചുകൊണ്ടും ഉപനിഷദ്ഋഷികൾ പൗരാണികബ്രാഹ്മണങ്ങളുടെ സങ്കുചിതവും വികൃതവുമായ പ്രവണതകളെ മാററിമറിച്ചു. ഈ മാററം ഇന്ത്യാചാരിത്രത്തിൽ സ്വഷ്ട്യുന്മുഖമായ ആത്മവൈശിഷ്ട്യം തികഞ്ഞ രണ്ടു മഹാപ്രതിഭകളുടെ ആഗമനത്തിനു വഴിയൊരുക്കി. ചരിത്രാതീതകാലത്തു് ഉദയം ചെയ്ത ഗീതാചാര്യനായ ഭഗവാൻ കൃഷ്ണനും ചരിത്രാരംഭഘട്ടത്തിൽ ജന്മംകൊണ്ട പൗരസ്ത്യദീപമായ ഭഗവാൻ ബുദ്ധനും.

## 4 മഹോന്നതമായ ഉപനിഷദ്ധർമ്മം

ഭാരതീയതത്ത്വചിന്തയുടെ ഉത്തുംഗസാന്ദ്രമായ പുരോഗതിയെ ഉപനിഷത്തുകൾ പ്രതിനിധാനം ചെയ്യുന്നു. മൈത്രേയി, ഗാർഗ്ഗി തുടങ്ങിയ മഹോന്നതമഹതികളും, അസാധാരണമായ മേധാശക്തികൊണ്ടനുഗ്രഹീതരായ യാജ്ഞവല്ക്യൻ, സനത്കുമാരൻ, വരുണൻ തുടങ്ങിയ ബൗദ്ധികപ്രതിഭകളും രാജർഷികളായ ജനകൻ, അജാതശത്രു തുടങ്ങിയവരും സത്യാന്വേഷികളായ നചികേതസ്സ്, സത്യകാമൻ, ശ്വേതകേതു തുടങ്ങിയ ബാലന്മാരും അടങ്ങിയ ഉപനിഷദ്ദ്രഷ്ടാ

ക്കും ഒരേയൊരഭിവാഞ്ഛയാൽ — സത്യാഭിവാഞ്ഛയാൽ— നീതരായിരുന്നു. അദമ്യമായ സത്യാഭിമുഖ്യവും തദനുസിദ്ധമായ ആനന്ദവും മാനുഷ്യകത്തിൻെറഅഭിവൃദ്ധിയും മാത്രമായിരുന്നു അവരുടെ ലക്ഷ്യം. മുണ്ഡകോപനിഷത്തു് പ്രഖ്യാപിക്കുന്നു. 'സത്യമേവ ജയതേ.' (മു: III. 1. 6.)

സത്യം മാത്രം ജയിക്കുന്നു. ഈ ഉപനിഷദുക്തി ഇന്നു് ഇന്ത്യൻ റിപ്പബ്ളിക്കിൻെറ മുദ്രയിൽ പരിശോഭിക്കുന്നു. ഉപനിഷത്തുകൾ ഒരു പ്രത്യേകവർഗ്ഗത്തെ രൂപവത്ക്കരിക്കുന്നതിലാവട്ടെ പ്രത്യേക സിദ്ധാന്തത്തെ പ്രചരിപ്പിക്കുന്നതിലാവട്ടെ താല്പര്യപ്പെടുന്നില്ല. തത്ത്വചിന്തയുടെ ലോകത്തു് അത്യപൂർവ്വമായ തിതിക്ഷയോടുകൂടി അവർ ഒരിക്കലും മാറാത്ത സത്യത്തെ എപ്പോഴും മാറിക്കൊണ്ടിരിക്കുന്ന മനുഷ്യരുടെയും പ്രകൃതിയുടെയും ഭാവങ്ങളിൽ തുടരെത്തുടരെ അന്വേഷിച്ചു് നാനാത്വത്തിൽ ഏകത്വം കണ്ടെത്തി. ആ സത്യമാണു് ബ്രഹ്മം അഥവാ പരമാത്മാവു്. അങ്ങനെ ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ഐക്യത്തെ അവർ പ്രഘോഷണം ചെയ്തു അദ്വയമായ ആ സത്യം കരതലാമലകംപോലെ കണ്ടറിഞ്ഞു് അവർ ഉറക്കെ പ്രഖ്യാപിച്ചു. ''ഏകമേവാഽദ്വിതീയം''.

അനുഭൂതിയുടെ ഈ ഉത്തുംഗശൃംഗമാണു് മനുഷ്യജീവിതത്തിൻെറ ലക്ഷ്യം എന്നും അവർ പ്രഖ്യാപിച്ചു. ഇതു് ഓരോ ജീവൻെറയും ജന്മാവകാശമാണു്, അതിനുള്ള മാർഗ്ഗമാവട്ടെ അചഞ്ചലമായ സത്യാന്വേഷണവും,—ശരിയായ പ്രയത്നവും, ശരിയായ ജ്ഞാനം ബ്രഹ്മചര്യവും അഥവാ ആത്മനിയന്ത്രണവും ആണു് എന്നു് അവർ തുടർന്നു് പ്രഖ്യാപിച്ചു.

'സത്യേന ലഭ്യഃ തപസാ ഹി ഏഷ ആത്മാ
സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം. (മു. III. 1. 5)

## 5 ഗീതയുടെ സാർവ്വലൗകിക സന്ദേശം

തിതിക്ഷാനിർഭരമായ ഉദ്ബുദ്ധചിന്തകളുണർത്തിയ ഉപനിഷത്തുകൾ ജീവിതത്തിൻെറയും ജീവിതാനുഭവങ്ങളുടെയും നിഷ്പക്ഷമായ പഠനത്തിനു് ആ കാലഘട്ടത്തെ പ്രേരിപ്പിച്ചു. ഇതു ഭാരതീയ ദർശനങ്ങളുടെയും ജീവിതത്തിൻെറയും മതത്തിൻെറയും ഭാവിപുരോഗതിക്കുള്ള അടിസ്ഥാനശിലയായി ഭവിച്ചു. തന്മൂലം ശരിയായി പ്പറഞ്ഞാൽ വേദാന്തം; സനാതനധർമ്മം, അനശ്വരമതം അല്ലെങ്കിൽ ചിരന്തനദർശനം എന്നു വീക്ഷിക്കപ്പെട്ടു. തുടക്കത്തിൽ സനാതനധർമ്മത്തിൻെറ മഹനീയസത്യം ഉൾക്കൊള്ളുന്നതിനുവേണ്ട ബൗദ്ധികവും ശിഷ്ടാചാരപരവുമായ മേധാശക്തി ഒരു ന്യൂനപക്ഷത്തിൻെറ കൈമുതലായിരുന്നു. അക്കാലത്തു് പ്രായോഗികബുദ്ധികൊണ്ടേ പ്രഖ്യാ

തനായ ശ്രീകൃഷ്ണൻ രംഗപ്രവേശം ചെയ്തു, അദ്ദേഹം വേദാന്തചിന്തയുടെ വെളിച്ചത്തിൽ വിഭിന്ന ചിന്താസരണികളെ സമന്വയിപ്പിച്ചു. ജാതി വർഗ്ഗ വർണ്ണ ലിംഗഭേദങ്ങളുടെ വേലിക്കെട്ടുകൾ തകർത്തെറിഞ്ഞുകൊണ്ട് പ്രായോഗികവേദാന്തത്തിൻെറ അമൃതവർഷിണിയായ ഗീത അദ്ദേഹം ഉപദേശിച്ചു. ഭഗവാൻ ശ്രീകൃഷ്ണൻ വേദാന്തസന്ദേശത്തെ അഖിലഭാരതീയരുടെയും സ്വത്താക്കി പുനർനിർണ്ണയം ചെയ്തു. അദ്ദേഹത്തിൻെറ സഹിഷ്ണുതയുടെയും സംയോജനത്തിൻെറയും സന്ദേശം ഒരു കാലത്തു് ജാതി വർണ്ണ വർഗ്ഗാദിഭേദബുദ്ധിയുടെ നാവടപ്പിച്ചു. മതസ്വാതന്ത്ര്യത്തിൻെറ മാഗ്നാകാർട്ടാ പ്രഖ്യാപിച്ചുകൊണ്ട് അദ്ദേഹം സനാതനധർമ്മത്തിനു് ധന്യമായ സഹിഷ്ണുതയുടെയും പരിഗ്രഹണത്തിൻെറയും മുഖ്യസന്ദേശം നല്കി. അതു് ഇന്നും മായാതെ തെളിഞ്ഞുവിളങ്ങുന്നു. ''ജനങ്ങൾ ഏതു മാർഗ്ഗത്തിൽ എന്നെ ഭജിച്ചാലും ആ മാർഗ്ഗത്തിൽക്കൂടെത്തന്നെ ഞാനവരെ സ്വീകരിക്കുന്നു. അർജ്ജുനാ, എല്ലാ മാർഗ്ഗങ്ങളും ആത്യന്തികമായി എന്നിൽത്തന്നെ വന്നു ചേരുന്നു.'' (ഗീത IV; 11)

അഖിലരുടെയും ആത്മീയസമത്വം പ്രഖ്യാപിച്ചുകൊണ്ട് അദ്ദേഹം പ്രസ്താവിക്കുന്നു: ''സമാഹിതചിത്തനും സകലവസ്തുക്കളിലും സമമായിരിക്കുന്ന ബ്രഹ്മത്തെക്കാണുന്നവനുമായ യോഗി തന്നെ സകലഭൂതങ്ങളിലും സകലഭൂതങ്ങളെയും തന്നിലും ദർശിക്കുന്നു. (ഗീത VI – 29) തുടർന്നു് വീണ്ടും,

''അതുകൊണ്ടു് പരമാത്മാവു് സകലപ്രാണികളിലും സമമായി നാശമില്ലാത്ത സ്വരൂപത്തോടുകൂടിയിരിക്കുന്നുവെന്നറിയുന്നവൻ ആത്മാവിനെ നശിപ്പിക്കുന്നില്ല. അവൻ അതുകൊണ്ടുതന്നെ മോക്ഷത്തെ പ്രാപിക്കുന്നു.'' (ഗീത XIII 28,)

തൻെറ സർവ്വതോമുഖമായ സന്ദേശങ്ങളും ആത്മവൈശിഷ്ട്യത്തിൻെറ ഭിന്നമുഖങ്ങളും ഭഗവാൻ ശ്രീകൃഷ്ണനെ ഭാവിഭാരതചരിത്രത്തിലെ മതം, തത്ത്വചിന്ത, സാഹിത്യം, ആത്മവിദ്യ തുടങ്ങിയവയുടെയെല്ലാം അനശ്വരപ്രവാചകനാക്കി.

## 6 ബുദ്ധചിന്തയുടെ ദാർശനികപശ്ചാത്തലം

ശ്രീകൃഷ്ണനുശേഷം ചില നൂററാണ്ടുകളോളം കാര്യങ്ങൾ ഭംഗിയായി നടന്നുകൊണ്ടിരുന്നു. എങ്കിലും കാലപ്രവാഹത്തിൽ എല്ലായ്പോഴും സംഭവിക്കാറുള്ളതുപോലെ പ്രസ്ഥാനത്തിൻെറ മൗലികമായ പ്രായോഗികാവേശം നഷ്ടപ്പെട്ടതുപോലെ കാണപ്പെട്ടു. സമൂഹത്തിൻെറ ഉന്നതശ്രേണികളിൽ ഭൗതികവാദവും സാമാന്യജനങ്ങളിൽ അന്ധവിശ്വാസങ്ങളും പ്രാബല്യംനേടി. ബുദ്ധിജീവികൾ വന്ധ്യമായ ഊഹാപോഹങ്ങളിലും മതസാധകന്മാർ സന്ന്യാസമെന്ന വ്യാ

ജേന അർത്ഥശൂന്യമായ ആചാരങ്ങളിലും മുഴുകി. ആദ്ധ്യാത്മികാവേശംകൊണ്ടുദൃക്തരായ പ്രതിഭാശാലികൾ സ്ത്രീ പുരുഷഭേദമെന്യേ അരണ്യങ്ങളിലെ ഏകാന്തതകളിൽ ഒരു ഗുരുവിന്റെയോ ഗുരുക്കന്മാരുടെയോ മേൽനോട്ടത്തിൽ ഒററയ്ക്കും കൂട്ടായും ജപധ്യാനാദി സാധനകൾ പരിശീലിയ്ക്കുന്നതിനായി സംസാരത്തെ പരിത്യജിച്ചു. വൈദികകാലഘട്ടത്തിന്റെ ഉത്തരാർദ്ധത്തിൽ, ഭാരതത്തിന്റെ ആദ്ധ്യാത്മികചക്രവാളത്തിൽ പ്രത്യക്ഷപ്പെട്ട, ത്യാഗത്തിനും സ്വതന്ത്രമായ അന്വേഷണത്തിനുമായുള്ള ആവേശം, ഇന്നത്തെ ബീഹാറും ഉത്തരപ്രദേശിന്റെ കിഴക്കൻമേഖലകളും ഉൾക്കൊള്ളുന്ന – പൗരാണിക മഗധയും പരിസരപ്രദേശങ്ങളും ചേർന്ന - പൂർവ്വാഞ്ചലിലെ വൈദികസമൂഹത്തിൽ വ്യാപകമായ പ്രകടനം കാഴ്ചവെച്ചു. ഇവിടെത്തന്നെയാണ് കാലഘട്ടത്തിന്റെ അനിവാര്യത പ്രകടിപ്പിച്ചുകൊണ്ടും ഭഗവദ്ഗീതയിൽ ഭഗവാൻ ചെയ്യുന്ന പ്രതിജ്ഞ – ലോകത്തിന്നനിവാര്യമാവുമ്പോൾ ഈശ്വരൻ അവതാരമെടുക്കുമെന്ന് — നിറവേററിക്കൊണ്ടും ഭഗവാൻ ബുദ്ധനെ കേന്ദ്രീകരിച്ച് ഭാരതീയ തത്ത്വചിന്ത അടുത്ത നവോത്ഥാനം നേടിയത്. ഈ നവോത്ഥാനം തലങ്ങും വിലങ്ങും ഇന്ത്യയെ മാത്രമല്ല ഊർജ്ജസ്വലമാക്കിയത്, ഏഷ്യാവൻകരയെ ആകെക്കൂടി അത് പ്രോജ്ജ്വലിപ്പിച്ചു.

## 7 ബുദ്ധനെപ്പററിയുള്ള തെററിദ്ധാരണകൾ വഴിമാറുന്നു

ഈ പശ്ചാത്തലത്തിൽവേണം നാം ബുദ്ധന്റെ ജീവിതത്തേയും സന്ദേശത്തെയും ക്രി. മു. 6 –ാം നൂററാണ്ടിൽ അദ്ദേഹം രൂപംകൊടുത്ത ഊർജ്ജസ്വലമായ പ്രസ്ഥാനത്തെയും നോക്കിക്കാണുവാൻ. വേദാന്തപ്രേരിതമായ ഈ പശ്ചാത്തലവിചാരവും സമഗ്രവീക്ഷണവും കൂടാതെ ബുദ്ധശാസനങ്ങളുടെ മൗലികമായ ഉദ്ദേശ്യവും ഗാംഭീര്യവും മനസ്സിലാക്കുവാൻ വിഷമമാണ്. ഡോ. എസ്. രാധാകൃഷ്ണൻ ചൂണ്ടിക്കാണിച്ചതുപോലെ (Gouthama the Buddha P. 33) വേണ്ടത്ര ചരിത്രബോധമില്ലാത്ത നിരൂപകന്മാരിൽനിന്നും ശ്രീബുദ്ധന് മററുള്ളവരേക്കാളധികം സഹിയ്ക്കേണ്ടിവന്നിട്ടുണ്ട്.

ഈ യാഥാർത്ഥ്യത്തെ അനുമോദിയ്ക്കുന്ന ചുരുക്കം ചില പാശ്ചാത്യ പണ്ഡിതന്മാരെങ്കിലുമുണ്ട്. സർ എഡ്വിൻ ആർണോൾഡിന്റെ 'പൗരസ്ത്യദീപ'ത്തിന്റെ അവതാരികയിൽ സർ ഡന്നിസൻറോസ് പറയുന്നു.

'ഭാരതീയരെ സംബന്ധിച്ചിടത്തോളം ഗൗതമബുദ്ധന്റെ സന്ദേശങ്ങളിൽ കേവലം നൂതനമായൊന്നുമുണ്ടായിരുന്നില്ല. പ്രസ്തുത

സന്ദേശങ്ങളുടെ സാരഗ്രാഹിത്വം മൂലരൂപത്തിൽ ഹിന്ദുക്കൾക്കാണ് പ്രസ്പഷ്ടമാവുക. ഹിന്ദുക്കളുടെ ജഗദുത്പത്തിപരമായ വിശ്വാസങ്ങളിലും വൈദികങ്ങളായ ആചാരങ്ങളിലും അദ്ദേഹം മാററം വരുത്തിയുയോപദ്ധതികളിലും നിഷ്ണാതരായവരോട് പുനർവിചിന്തനത്തിന ഭ്യർത്ഥിക്കുകമാത്രമാണദ്ദേഹം ചെയ്തതു്.'

മേലുദ്ധരിച്ച പുസ്തകത്തിൻെറ മുഖവുരയിൽ സർ എഡ്വിൻ ആർണോൾഡ് പറയുന്നു.

'ബുദ്ധിസത്തിൻെറ മതപരമായ വിശ്വാസം ജന്മനാടായ ഭാരതത്തിൻെറ ഒട്ടെല്ലാ പ്രദേശങ്ങളിലും മൃതപ്രായമായെങ്കിലും ഗൗതമബുദ്ധൻെറ ഉദാത്തമായ സന്ദേശങ്ങളുടെ നേട്ടം അവ സമകാലിക ബ്രാഹ്മണമേധാവിത്വത്തിൻെറ മേൽ മറക്കാനാവാത്ത വിധം ചവിട്ടേല്പിച്ചതാണ്. ഹിന്ദുക്കളുടെ സവിശേഷമായ പെരുമാററങ്ങളും ദൃഢവിശ്വാസവും ബുദ്ധസന്ദേശങ്ങളുടെ ആരോഗ്യകരമായ സ്വാധീനത്തിൻെറ ഫലങ്ങളാണെന്നതിനു് തക്കമില്ല.'

ബുദ്ധിസവും ബ്രാഹ്മണിസവും തമ്മിലുള്ള പരസ്പരബന്ധത്തെപ്പററി റൈസ്ഡേവിഡ്സ് പറയുന്നു. ('ബുദ്ധിസം' ലണ്ടൻ 19-ാം പ്രസിദ്ധീകരണം 8 3-85)

'ഗൗതമൻ ഹിന്ദുമതത്തിൻെറ ശത്രുവായിരുന്നു എന്നുള്ള തെററിദ്ധാരണമാത്രമെങ്കിലും ദൂരീകരിക്കുന്നതിനു് മുൻ ചൊന്നവിവരണങ്ങൾ പര്യാപ്തമാവുമെന്നു് ഞാൻ വിശ്വസിക്കുന്നു. സ്വദേശീയരുടെ കൃതജ്ഞതയർഹിക്കും വിധം അദ്ദേഹത്തിൻെറ നേട്ടം നിലകൊള്ളുന്നതു് അനീതിയും, അക്രമവും, വഞ്ചനയും നിറഞ്ഞ ഒരു വ്യവസ്ഥിതിയെ അപ്പാടെ തകർത്തുകളഞ്ഞു എന്നതിലാണ്. ഗൗതമൻ ജനിച്ചതും വളർന്നതും ജീവിച്ചതും മരിച്ചതും മാതൃകായോഗ്യമായ നിലയിൽ ഒരു ഇന്ത്യക്കാരനായാണ്. ഇതിവിടെ വിഷയമല്ല. അദ്ദേഹത്തിൻെറ കാലംവരെ ഹിന്ദുമതം ആവിർഭവിച്ചിരുന്നില്ല. നിലവിലിരുന്ന ദർശനത്തോടു് അദ്ദേഹത്തിനുണ്ടായിരുന്ന അഭിപ്രായഭിന്നത പരിമിതപരിമാണത്തിൽ മാത്രമായിരുന്നു. അദ്ദേഹത്തിൻെറ ഉദ്ദേശ്യം ആയതിനെ ക്രോഡീകരിക്കുക, ബലപ്പെടുത്തുക, തകർത്തുകളയാതിരിക്കുക എന്നതായിരുന്നു. പൂർവ്വസൂരികളായ പ്രബലചിന്തകന്മാർ അംഗീകരിച്ചിരുന്ന ന്യായത്തിൻേറയും നീതിയുടേയും തത്ത്വശാസ്ത്രം അവരുടെതന്നെ വ്യക്ത്യധിഷ്ഠിതമായ നിഗമനത്തിൻെറ അടിസ്ഥാനത്തിൽത്തന്നെ എങ്ങനെ നടപ്പാക്കി എന്നതിലും അവർ നന്നായിപ്പറഞ്ഞുവച്ചിരുന്നതനുസരിച്ച് അദ്ദേഹം ഏതു രീതിയിൽ അവയെ സ്വീകരിക്കുകയും, സ്വകീയമാക്കുകയും, പ്രചരിപ്പിക്കുകയും,

വ്യവസ്ഥാപിതമാക്കി പ്രതിഷ്ഠിക്കുകയും ചെയ്തു എന്നതിലാണ് ഗൗതമൻ ആർജ്ജിച്ച അകൃത്രിമത്വം നിലകൊള്ളുന്നത്.

അദ്ദേഹത്തിന്റെ അത്യഗാധമായ ആത്മാർത്ഥതയും ഭൂതദയയുടേതായ വിശാല വിശ്വാവബോധവുമാണ് അദ്ദേഹവും ഇതര പ്രവാചകന്മാരും തമ്മിലുള്ള ഗണ്യമായ വ്യത്യാസം. ഈ വ്യത്യാസങ്ങൾ പോലും ഒരു പക്ഷേ അന്നത്തെക്കാളധികം വ്യക്തമാവുന്നത് ഇന്നാണ്. അതേപോലെതന്നെ ഈ വ്യത്യാസങ്ങൾ പ്രമുഖരായ ബ്രാഹ്മണരുടെ പിന്തുണയും അനുകമ്പയും നേടുന്നതിൽ നിന്നും അദ്ദേഹത്തെ മാററി നിർത്തിയിരുന്നില്ല. അദ്ദേഹത്തിന്റെ ശിഷ്യാഗ്രഗണ്യന്മാർ പലരും കൂടാതെ അദ്ദേഹത്തിന്റെ സംഘത്തിലെ സമുന്നതാംഗങ്ങൾ പലരും ബ്രാഹ്മണരായിരുന്നു. ആദരാർഹമാംവിധം ബുദ്ധഭിക്ഷുക്കളുടെ ഇടയിൽ അദ്ദേഹം അവരെ പരിഗണിച്ചിരുന്നു. 'ബ്രാഹ്മണൻ' എന്ന പദം തന്നെ അദ്ദേഹം ആർഹതൻ അല്ലെങ്കിൽ ദിവ്യൻ എന്ന അർത്ഥത്തിലാണ് സബഹുമാനം ഉപയോഗിച്ചിരുന്നത്. അതുകൊണ്ട് ഹിന്ദുമതം എത്രകണ്ട് ഹീനവും അതിക്രൂരവും ആയിരുന്നു എന്നതിനെക്കാൾ പറയപ്പെട്ട വിവരണങ്ങൾ സസൂക്ഷ്മം തെളിയിക്കുന്നത് കടകവിരുദ്ധമായ അഭിപ്രായത്തെയാണ്. എന്തുകൊണ്ടെന്നാൽ മനോഹരവും ഉത്കൃഷ്ടവുമായ ഒട്ടേറെ ആശയങ്ങൾ ബുദ്ധമതത്തിലുണ്ടെന്നുള്ളത് ആർക്കും നിഷേധിക്കാനാവില്ല. ഹിന്ദുമതമാവിർഭവിക്കുന്നതിന് ഉപോദ്ബലകങ്ങളായ ഭാരതീയവിശ്വാസപ്രമാണങ്ങളുടെ സംയോഗസന്താനമാണ് ബുദ്ധമതം.

ഒരു പക്ഷേ പൗരാണിക വിശ്വാസങ്ങളുടെ പ്രമാണരേഖകളിൽ നിന്നും വ്യത്യസ്തമായി ആത്മീയതയുടെ കരുത്തനായ വ്യാഖ്യാതാവായി അദ്ദേഹം സ്വയം വിശ്വസിച്ചിരുന്നു. കഴിഞ്ഞ നൂററാണ്ടുകളിൽ ഇന്ത്യയുടെ മതജീവിതത്തിലേയ്ക്ക് സത്യത്തിന്റേയും ആത്മബലത്തിന്റെയും അമൃതവചനങ്ങൾ ഓതിക്കൊടുക്കുന്നതിന് യത്നിച്ച വിഖ്യാതരായ പരിഷ്കർത്താക്കളുടെ കൂട്ടത്തിൽ മഹത്ത്വത്തിലും ധിഷണാവൈഭവത്തിലും അദ്ദേഹം പ്രഥമഗണനീയൻ തന്നെ. എഡ്മണ്ട് ഹോംസിന് മേലെ ബുദ്ധന്റേയും ബുദ്ധമതത്തിന്റേയും വേദാന്തികമായ സമഗ്രദർശനം മനസ്സിലാക്കിയിട്ടുള്ള മറെറാരെഴുത്തുകാരൻ ഇല്ലതന്നെ. അദ്ദേഹം തന്റെ ദി ക്രീഡ് ഓഫ് ബുദ്ധ (P-98) എന്ന ഗ്രന്ഥത്തിൽ എഴുതുന്നു:

'ബുദ്ധന്റെ ജീവിതവീക്ഷണം അതിന്റെ സമഗ്രാംശങ്ങളിലെല്ലാം ഉപനിഷത്തുകളിൽ അഗാധമായി അഭിവ്യഞ്ജിക്കുന്ന സമഗ്രവേദാന്തദർശനത്തിന്റെ വിദഗ്ധാംശങ്ങളിൽനിന്നും വരച്ചുകാണിച്ച

പ്രായോഗികോദ്ധരണികൾകൊണ്ട് ഞാൻ വിശദമാക്കിയ ജീവിത വീക്ഷണവുമായി താദാത്മ്യം പ്രാപിയ്ക്കുന്നുണ്ടെന്നുള്ള കാര്യം എൻെറ വിവരണം നല്ലപോലെ മനസ്സിലാക്കിയിട്ടുള്ളവർ സമ്മതിയ്ക്കുമെന്ന് ഞാൻ വിചാരിയ്ക്കുന്നു.'

## 8 ബുദ്ധൻെറ ജനനവും പ്രാരംഭജീവിതവും

സംഭവ ബഹുലമായ മൂന്നുകാലഘട്ടങ്ങളെ ബുദ്ധൻെറ ജീവിതം വിളിച്ചോതുന്നു. ഒന്നാമതു് ഇരുപത്തിഒൻപതുവർഷക്കാലത്തെ പ്രാരംഭ ജീവിതം. രണ്ടാമതു് പരിത്യാഗവും, ഏഴു വർഷത്തെ സത്യാന്വേഷണവും, ബുദ്ധഗയയിലെ ബോധിവൃക്ഷച്ചുവട്ടിൽവച്ചുണ്ടായ ജ്ഞാനോദയവും. മൂന്നാമതായി അദ്ദേഹം അനുതാപാർദ്രനായി നാല്പത്തഞ്ചുവർഷം ലോകത്തിനു് നല്കിയ ശാസനങ്ങൾ.

ബുദ്ധൻെറ വ്യക്തിനാമം സിദ്ധാർത്ഥൻ എന്നും ഗോത്രനാമം ഗൗതമൻ എന്നും ആയിരുന്നു. ശുദ്ധോദനമഹാരാജാവിനു് തൻെറ രാജ്ഞിയായ മായാദേവിയിൽ ഉണ്ടായ ഏകമകനായിരുന്നു അദ്ദേഹം. ഹിമവത്പ്രാന്തത്തിൽ ഇന്നത്തെ നേപ്പാളത്തിൽ ഉൾപ്പെട്ട കപിലവസ്തുവിലൊ രജാവായിരുന്നു ശുദ്ധോദനൻ. സിദ്ധാർത്ഥൻെറ ജനനത്തോടെ രാജ്ഞിയായ മായാദേവി മരിച്ചു. പ്രജാപതിയെന്ന മാതൃസഹോദരി സിദ്ധാർത്ഥൻെറ വളർത്തമ്മയായി. കൊട്ടാരത്തിലെത്തിയിരുന്ന ദൈവജ്ഞന്മാർ ആ നവജാതശിശുവിനെ വീക്ഷിച്ചിട്ടു് ഭാവിയിൽ, ഒരു സാമ്രാട്ടു് (ഭൗതികലോകത്തിൻെറ മഹാനായ ചക്രവർത്തി) അല്ലെങ്കിൽ സ്വാരാട്ടു് (ആത്മീയലോകത്തിൻെറ മഹാനായ ചക്രവർത്തി) ആയിത്തീരുമെന്നു് പ്രവചിച്ചു. വളരെ പെട്ടെന്നാണു് വിധി രണ്ടാമത്തും അദ്ദേഹത്തിൻെറ പ്രവേശനവാടത്തിൽ മുട്ടിവിളിച്ചതു്. ഊർജ്ജസ്വലനായ ഒരു ക്ഷത്രിയരാജകുമാരനനുയോജ്യമായ വിദ്യാഭ്യാസം ലഭിച്ച ഗൗതമൻ ധനുർവ്വിദ്യയിലും മററു പൗരുഷപ്രകടനങ്ങളിലും അവഗാഹം നേടിയ ഉന്മേഷവാനായ ഒരു യുവാവായി. രാജകുമാരിയായ യശോധരയെ തൻെറ ജീവിതപങ്കാളിയാക്കിയതോടെ കുമാരൻ തൻെറ ജീവിതത്തിൻെറ അടുത്ത ഘട്ടത്തിലേയ്ക്കു പ്രവേശിച്ചു. രാജാവായ ശുദ്ധോദനനാവട്ടെ തൻെറ മകൻ പ്രാപ്തനായ ഒരനന്തരാവകാശിയാവുന്നതിലേയ്ക്കുള്ള ഈ വളർച്ചയിൽ സന്തുഷ്ടനായി. എന്നാൽ രാജകുമാരനോ, സംസാരസുഖോല്ലാസാദികൾക്കപ്പുറത്തേയ്ക്കെത്തിനോക്കുവാനും ജീവിതത്തിൻെറ സർവ്വാംഗീണമായ അംശങ്ങളെ സ്പർശിക്കുന്ന അന്വേഷണാത്മകങ്ങളായ ചോദ്യങ്ങൾക്കു സമാധാനം തൻെറ ഹൃദയത്തിൻെറ ഇടനാഴിയിൽത്തന്നെ തേടുവാനും തുടങ്ങി. മൃത്യുവിൻേറയും ദുഃഖത്തിൻേറയും പൊരുൾ അന്തസ്സാരവിഹീനമായ ക്ഷണികസൗഖ്യത്തിൻെറ തിരനോട്ടം കൊണ്ടേറെക്കാലം ഗോപ്യമാക്കി വെയ്ക്കുവാൻ സാദ്ധ്യമല്ല. അദ്ദേഹം അവയോടേററുമുട്ടി

ഗരിഷ്ഠവും സാധിഷ്ഠവുമായ സത്യസ്ഥിതി ക്ലേശിച്ചു നേടി. മരണത്തിനും ദുഃഖത്തിനും അപ്പുറം ഒരു സത്യമുണ്ടോ ? ഉണ്ടെങ്കിൽ മനുഷ്യന്നതു സാക്ഷാത്കരിയ്ക്കുന്നതിനു കഴിയുമോ ? കഴിയുമെങ്കിൽ എങ്ങനെ ? ഈ പ്രശ്നങ്ങൾ അദ്ദേഹത്തിന്റെ ഹൃദയത്തെ വർദ്ധമാനമായ തോതിൽ കീഴടക്കാൻ തുടങ്ങി. അദ്ദേഹത്തിന് അവയിൽനിന്നും ഒഴിഞ്ഞുമാറുന്നതിന്നു സാധിക്കാത്ത ഒരു സമയം സമാഗതമായി.

## 9 ബുദ്ധന്റെ വിശേഷോത്തരമായ ത്യാഗം

ഭാരതത്തിൽ, സംസാരത്യാഗവും സ്വതന്ത്രമായ വൈഖാനസജീവിതവും ശാന്തമായ ധ്യാനവും സത്യസാക്ഷാത്കാരത്തിന്നുള്ള വ്യവസ്ഥാപിതമാതൃകകളായി ഉപനിഷത്തുകൾ ചൂണ്ടിക്കാട്ടുന്നു. ദുർഗ്ഗമമായ ഈ മാർഗ്ഗത്തെ ധീരനും സ്വതന്ത്രനുമായവൻ പ്രാപിയ്ക്കുന്നു. കഠോപനിഷത്ത് വിശദമാക്കുന്നതുപോലെ ''മൂർച്ചയേറിയ വാളിന്റെ വായ്ത്തലയിലൂടെ നടക്കുന്നതുപോലെ ദുർഗ്ഗമമാണ് ഈ പാതയെന്ന് മഹർഷിമാർ പറയുന്നു:''

''ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ
ദുർഗ്ഗം പഥസ്തത്കവയോ വദന്തി.''

ജ്ഞാനത്തിന്റെ അഥവാ വിദ്യയുടെ അല്ലെങ്കിൽ പ്രബോധനത്തിന്റെ മാർഗ്ഗമെന്നു നിർവ്വചിയ്ക്കപ്പെട്ടിട്ടുള്ള ഈ മാർഗ്ഗം മുക്തിസോപാനത്തിലേയ്ക്കു നയിയ്ക്കുന്നു. പിന്നീടുണ്ടായ ആദ്ധ്യാത്മികചിന്തയിൽ രണ്ടു മാർഗ്ഗങ്ങൾകൂടി സംജാതമായി. ഒന്ന് ഭക്തിയോഗം അതായത് ഇഷ്ടദേവതയോടുള്ള ഭക്തിയുടെ മാർഗ്ഗവും, രണ്ട് കർമ്മയോഗമാർഗ്ഗം അതായത് നിഷ്കാമകർമ്മത്തിന്റെ മാർഗ്ഗവും. വൈരുദ്ധ്യസമന്വയപൂർവ്വകമായ യുക്തിബോധത്തെ അടിസ്ഥാനമാക്കിക്കൊണ്ടും സമത്വാധിഷ്ഠിതമായ ദർശനത്തിലേയ്ക്കു നയിച്ചുകൊണ്ടും സ്വജീവിതത്തിലും സ്വധർമ്മാനുഷ്ഠാനത്തിലും പാടവം പ്രദർശിപ്പിച്ചുകൊണ്ട് ഭഗവദ്ഗീത ഈ മൂന്നു മാർഗ്ഗങ്ങളേയും തന്റെ പ്രായോഗികാത്മദർശനത്തിൽ സംയോജിപ്പിച്ചിരിയ്ക്കുന്നു. പൂർവ്വസൂരികൾ സ്വീകരിച്ച കഠിനങ്ങളായ ജ്ഞാനത്തിന്റെ മാർഗ്ഗങ്ങളാണ് ഗൗതമബുദ്ധനും രൂപപ്പെടുത്തിയെടുത്തത്. ബോധോദയത്തിനുശേഷമുള്ള അദ്ദേഹത്തിന്റെ പ്രവചനങ്ങളിൽ ഈ യാഥാർത്ഥ്യം സൂചിപ്പിച്ചിട്ടുണ്ട്. കുടുംബവും കുടുംബിനിയും കൂട്ടായ്മയും പരിത്യജിച്ച് ജ്ഞാനസമ്പാദനത്തിനുള്ള അന്വേഷണവുമായി പരിവ്രജിക്കുവാൻ അദ്ദേഹം തീരുമാനിച്ചു. മഹത്തായ വേർപാടിനുള്ള ഒരുക്കങ്ങൾക്കിടയിൽ തന്റെ സഹധർമ്മിണി ഒരാൺകുഞ്ഞിനെ പ്രസവിച്ച വിവരം അദ്ദേഹത്തിനു ലഭിച്ചു. കുഞ്ഞിന്റെ ജനനം മൂലം തന്റെ മാർഗ്ഗത്തിന്നു നേരിട്ട താല്കാലിക തടസ്സംനിമിത്തം നവജാതശിശുവിന് രാഹുലെന്നു നാമകരണം

ചെയ്തു. എന്നാലദ്ദേഹം അതേ രാത്രിയിൽതന്നെ തൻെറ ബന്ധുങ്ങളോടു വിടപറയുന്നതിനുറച്ചു. അർദ്ധരാത്രിയുടെ അഗാധനിശ്ശബ്ദതയിൽ കപിലവസ്തുവും ശുദ്ധോദനൻെറ കൊട്ടാരവും ഗാഢനിദ്രയിലാണ്ടിരിയ്ക്കെ ഗൗതമൻ ഉണർന്നു. അദ്ദേഹത്തിൻെറ തേരാളിയായ ചന്ദൻ തൻെറ വിശ്വസ്തവാജിയെ തയ്യാറാക്കി നിർത്തി. അശ്വാരോഹണത്തിനൊരുങ്ങുന്ന ഗൗതമൻെറ മനസ്സിൽ സുഖസുഷുപ്തിയിലാണ്ടു കിടക്കുന്ന തൻെറ ധർമ്മപത്നിയെയും നവജാതശിശുവിനേയും ഒന്നുംകൂടി കാണുവാനുള്ള ആഗ്രഹം ജനിച്ചു മൃദുവായ വെയ്പുകളോടെ അദ്ദേഹം അന്തഃപുരത്തിൽ പ്രവേശിച്ചു, കുടുംബിനിയും ശിശുവും കിടക്കുന്നതിനടുത്തെത്തിക്കുനിഞ്ഞു കുഞ്ഞിനെ ചുംബിയ്ക്കുന്നതിനൊരുമ്പെട്ടു എങ്കിലും അവരുണരുമെന്നുള്ള ഭയം അദ്ദേഹത്തിൻെറ ആശയ്ക്കു വിരാമമിട്ടു. പുറത്തു കടന്ന അദ്ദേഹം അശ്വാരൂഢനായി വിശാലമായ ബാഹ്യലോകത്തേയ്ക്ക് സവാരിചെയ്തു. നാടും നഗരവും കാന്താരങ്ങളും പിന്നീട് സത്യസാക്ഷാത്കാരത്തിൻെറ അദ്ഭുതപ്രപഞ്ചങ്ങളിലും അവസാനം മാനവഹൃദയാരാമങ്ങളിലും വിഹരിച്ചു.

ശ്രീബുദ്ധൻെറ ത്യാഗം കവിതാമയവും കലാസുഭഗവുമായ സവിശേഷശ്രദ്ധയാകർഷിക്കുന്ന ഒരു പ്രമേയമായി പരിണമിച്ചു. മാനവചരിത്രത്തിലെ മഹത്തായൊരദ്ധ്യായം ഭാരതീയ തത്ത്വചിന്തയിലും ജീവിതത്തിലും അനിർവചനീയമായൊരനശ്വരമുദ്ര പതിപ്പിച്ചു.

## ബുദ്ധൻെറ ആത്മപീഡാനിർഭരമായ കാന്താരവാസം

കൊട്ടാരത്തിലെ സുഖശീതളമായ ജീവിതത്തിൽനിന്നും ക്ലേശഭൂയിഷ്ഠവും അനിശ്ചിതവുമായ സന്ന്യാസജീവിതത്തിലേയ്ക്കുള്ള പ്രയാണം ആദ്യം ഗൗതമന് താങ്ങാൻ വിഷമമായിരുന്നു. പരിണാമഘട്ടത്തിലെ മാനസികാവസ്ഥയെക്കുറിച്ച് ബുദ്ധൻ തൻെറ പ്രവചനങ്ങളിൽ ഉജ്ജ്വലമായൊരു ചിത്രം വരച്ചുകാട്ടുന്നുണ്ട്. അദ്ദേഹത്തിൻെറ സ്ഥൈര്യവും സത്യത്തിനായുള്ള അദമ്യമായ അഭിനിവേശവും ബാഹ്യസാഹചര്യങ്ങളിൽ അവശ്യംഭാവിയായ ഈ മാററങ്ങൾക്ക് യാതൊരു പരിഗണനയും നല്കിയില്ല. ആദ്യം ഓരോരുത്തരുടെ കീഴിലായി രണ്ടു ഗുരുക്കന്മാരുടെ ശിക്ഷണത്തിലും പിന്നീട് ഗയാപ്രാന്തത്തിലുള്ള ഉരുവേലാരണ്യത്തിൽ സ്വന്തം ശിക്ഷണത്തിലും അദ്ദേഹം വളരെ വേഗം സ്വാദ്ധ്യായത്തിലും, തപസ്സിലും, ധ്യാനത്തിലും പ്രവേശിച്ചു. ഉരുവേലത്തിൽവെച്ച് അദ്ദേഹത്തിൻെറ കഠോരനിഷ്ഠയിലാകൃഷ്ടരായ അഞ്ചുപേർ ശിഷ്യന്മാരായി അദ്ദേഹത്തൊടൊപ്പം ചേർന്നു. ധാതുക്ഷയം സംഭവിച്ച് ശരീരം പതിയ്ക്കുമെന്ന ഘട്ടത്തിലായിട്ടും അതായതു് വർഷങ്ങളോളം നടത്തിയ നിഷ്ഫലമായ ശരീരപീഡനത്തിനുശേഷവും സത്യമൊരു ചോദ്യചിഹ്നമായി അവശേ

ഷിക്കുന്നതദ്ദേഹം മനസ്സിലാക്കി. ദേഹപീഡനം ഒരു ലക്ഷ്യമാവുന്നില്ലെന്നും മാർഗ്ഗം മാത്രമാണെന്നും അദ്ദേഹത്തിന് ബോദ്ധ്യമായി. സത്യസാക്ഷാത്കാരംമാത്രമാണ് അന്തിമലക്ഷ്യമെന്നദ്ദേഹം ഉറച്ചു. അതിനാൽ ബുദ്ധിശൂന്യമായ സ്വയംപീഡനത്തിന്റെ മാർഗ്ഗം വെടിഞ്ഞ് അദ്ദേഹം ആഹാരനീഹാരാദികൾകൊണ്ട് ശരീരത്തേയും മനസ്സിനേയും പോഷിപ്പിച്ചു. ഇത്തരുണത്തിൽ അഞ്ചു ശിഷ്യന്മാരും അദ്ദേഹത്തെ വെടിഞ്ഞ് പാവനനഗരിയായ വാരാണസിയിൽ പ്രവേശിച്ചു.

## 11 ബുദ്ധഗയയിൽവെച്ചുണ്ടായ ജ്ഞാനോദയം

ബോധോദയത്തിനായുള്ള കഠിനപ്രയത്നത്തിന് അദ്ദേഹം തീരുമാനമെടുത്ത സുദിനവും അങ്ങനെ സമാഗതമായി. സുജാതയെന്നു പേരായ ഒരു ഗ്രാമീണ കന്യക നല്കിയ പാൽപായസവും കഴിച്ച് ഗൗതമൻ ദിവ്യമായ ഒരാൽച്ചുവട്ടിൽ ഉപവിഷ്ടനായി. സത്യസാക്ഷാത്കാരം ലഭിക്കാതെ അവിടെനിന്നും അണുവിട ചലിക്കുകയില്ലെന്ന് അദ്ദേഹം നിശ്ചയിച്ചു. രാത്രിയേറുംതോറും ധ്യാനാവസ്ഥയ്ക്കു ഗാഢതകൂടിവന്നു. സത്യത്തെ ആവരണം ചെയ്തിരുന്ന മൂടുപടം ഒന്നൊന്നായി നീക്കപ്പെട്ടു. പ്രഭാതമായപ്പോഴേയ്ക്കും നഗ്നമായ സത്യം അനാവരണം ചെയ്യപ്പെട്ടു. മാനവചരിത്രത്തിലെ ആത്മാന്വേഷണത്തിന്റെ അസുലഭമുഹൂർത്തം — ബുദ്ധന്റെ ജീവിതത്തിലെ സുശോഭനസുന്ദരലഭമുഹൂർത്തം സമാഗതമായി. ഗൗതമൻ ബുദ്ധനായി. ബന്ധവിമുക്തനായി. അദ്ദേഹത്തിന്റെ ഭാഷയിൽ ''ചേതോവിമുക്തി'' നേടി, ഈ അവസ്ഥയെ മുൻപ് ഉപനിഷത്തുകൾ ഉൽകൃഷ്ടവാക്കുകളിൽ ഉദ്ഘോഷിച്ചിട്ടുണ്ട്. (മുണ്ഡകം II. 2, 9.)

''ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ.''

കേവലമായ സത്യത്തെ സാക്ഷാത്ക്കരിക്കുന്നതോടുകൂടി ഹൃദയത്തിന്റെ കെട്ടുകളെല്ലാം പൊട്ടിപ്പോകുന്നു. എല്ലാ സംശയങ്ങളും ഒടുങ്ങുന്നു. ബന്ധത്തെ ഉദ്ദീപിപ്പിക്കുന്ന വാസനാബീജങ്ങൾക്കു കാരണമായ കർമ്മങ്ങളെല്ലാം ക്ഷയിക്കുന്നു.

## 12. വാരാണസിയിലെ ധർമ്മചക്രപ്രവർത്തനം

സത്യസാക്ഷാത്ക്കാരത്തോടെ ബുദ്ധൻ അനുകമ്പാപൂരിതമായ ഒരു ഹൃദയാവസ്ഥ അനുഭവിച്ചു. ഈ അനുതാപം മാനുഷ്യകത്തിന്റെ പരിമിതി, സ്വാർത്ഥത, ആദ്ധ്യാത്മികാന്ധ്യം, തുടങ്ങിയവയിൽ നിന്നും തജ്ജന്യമായ ദാരിദ്ര്യം ദുഃഖം മുതലായവയിൽനിന്നും മാനവസമൂഹത്തെ മോചിപ്പിക്കുവാനുതകുന്നൊരഘമോചനസുവിശേഷ

മായിത്തീൎന്നു. അതു് താൻ സാക്ഷാത്ക്കരിച്ച സത്യത്തെ ലോകത്തിനു പങ്കുവെയ്ക്കുന്നതിനു് അദ്ദേഹത്തെ പ്രേരിപ്പിച്ചു. ലോകജനതയിലേറിയപങ്കും ഇന്ദ്രിയാരാമന്മാരും തന്മൂലം നിസ്സ്പൃഹായതുമാണെങ്കിലും തന്റെ സന്ദേശങ്ങളെ ഉൾക്കൊള്ളുവാനും അവയെ പ്രയോജനപ്പെടുത്തുവാനും കഴിവുള്ള കുറച്ചുപേരെങ്കിലും ഉണ്ടാകുമെന്നു് അദ്ദേഹം നിശ്ചയിച്ചു. പിന്നീടു് ബോധിവൃക്ഷം എന്നു് പ്രസിദ്ധമായ അശ്വത്ഥമൂലത്തിൽ, മഹത്തായ സാക്ഷാത്ക്കാരത്തിന്റെ അവാച്യമായ ആനന്ദാനുഭൂതിയിൽ ഏഴാഴ്ച ചെലവഴിച്ചു. അതിനു ശേഷം, അദ്ദേഹം വാരണസിയിലേയ്ക്കു പുറപ്പെട്ടു. മാൎഗ്ഗമദ്ധ്യേ സാരനാഥത്തിലെ *മാൻവളത്തൽകേന്ദ്രത്തിനു സമീപം മുമ്പു് തന്നെ* വിട്ടുപോയ ശിഷ്യന്മാരെ കണ്ടെത്തി, ആദ്യത്തെ സന്ദേഹത്തിനു ശേഷം അവർ ബുദ്ധന്റെ ആത്മീയ ഔന്നത്യം മനസ്സിലാക്കുകയും അദ്ദേഹത്തെ ഗുരുവും ഉപദേഷ്ടാവുമായി സ്വീകരിക്കുകയും ചെയ്തു. തുടൎന്നദ്ദേഹം അവൎക്കായി രണ്ടു പ്രവചനങ്ങൾ നടത്തി. ഇതിൽ ആദ്യപ്രവചനത്തിൽ അദ്ദേഹം ഭോഗലാലസതയ്ക്കും ഇന്ദ്രിയനിഗ്രഹത്തിനും ഇടയ്ക്കുള്ള കീൎത്തിതമായ തന്റെ മദ്ധ്യമമാൎഗ്ഗതത്ത്വം വിവരിച്ചു. നാലു മഹോന്നതസത്യങ്ങളും ആത്മസാക്ഷാത്ക്കാരത്തിനും ജ്ഞാനോദയത്തിനും സമാധാനത്തിനും വഴികാട്ടിയായ അഷ്ടാംഗമാൎഗ്ഗവും അദ്ദേഹം തുടൎന്നു വിശദീകരിച്ചു.

ഇഹത്തിലും പരത്തിലുമുള്ള ഭോഗങ്ങളിൽ തൃഷ്ണയുണ്ടാവുന്നതാണു് എല്ലാ അശാന്തിയുടെയും ദുഃഖത്തിന്റെയും അടിസ്ഥാനമെന്നദ്ദേഹം പ്രഖ്യാപിച്ചു. ഇതു് അജ്ഞാനത്തിന്റെ ഫലവുമാണു്. ശീലം, സമാധി, പ്രജ്ഞ തുടങ്ങി അഷ്ടാംഗമാൎഗ്ഗത്തിലധിഷ്ഠിതമായ ആത്മവിദ്യയിലൂടെ അജ്ഞാനം, തൃഷ്ണ, ദുഃഖം തുടങ്ങിയവയിൽ നിന്നെല്ലാം മനുഷ്യൻ മോചനം നേടുന്നു. അദ്വൈതസാക്ഷാൽക്കാരത്തിലൂടെ അയാൾ 'സമ്മാസംബോധി' അതായതു് ആത്യന്തികജ്ഞാനം നേടിയവനായിത്തീരുന്നു. തന്റെ വ്യക്തിത്വത്തെ നശിപ്പിച്ചു് അയാൾ ജനിമൃതികളുടേതായ സംസാരചക്രത്തിൽനിന്നും മുക്തനായിത്തീരുന്നു.

ഈ പ്രവചനത്തിലൂടെ ധമ്മചക്രപ്രവൎത്തനപ്രവചനങ്ങളിലൂടെ ധമ്മത്തിനു നേരിട്ട ഗ്ലാനിയും, ജഡത്വവും മാററി ബുദ്ധൻ ധമ്മത്തെ ചലനാത്മകമാക്കി മാററി. അതു് നൂററാണ്ടുകളോളം തുടൎച്ചയായി പ്രവഹിച്ചു് ഇന്ത്യയേയും, ഏഷ്യാഭൂഖണ്ഡത്തെത്തന്നെയും ധാൎമ്മികവും ആദ്ധ്യാത്മികവുമായ പ്രചോദനത്തിന്റെ പ്രളയത്തിലാഴ്ത്തി. അവതാരോദ്ദേശത്തെ ധമ്മസംസ്ഥാപനം എന്നു് ഭഗവാൻ ശ്രീകൃഷ്ണൻ വിശേഷിപ്പിച്ചപ്പോൾ ഭഗവാൻ ബുദ്ധൻ ധമ്മചക്രപ്രവൎത്തനമെന്നു വിശേഷിപ്പിച്ചു. ആത്മീയവും സദാചാരപര

വുമായ ഊർജ്ജസ്രോതസ്സിന്റെ പ്രവാഹംകൊണ്ട് ലോകത്തിന്റെ അഘമോചനം സുസാദ്ധ്യമാക്കുന്ന ദിവ്യമായ പദ്ധതിയെയാണ് രണ്ടുപേരും എടുത്തുകാണിക്കുന്നത്.

പ്രപഞ്ചോല്പത്തിമുതൽ മനുഷ്യനും ഈശ്വരനും തമ്മിലും പ്രകൃതിയും സമൂഹവും തമ്മിലും ഉള്ള പാരസ്പര്യത്തിന്റെ ചാക്രികചംക്രമണത്തെക്കുറിച്ചാണ് ശ്രീകൃഷ്ണൻ ഗീതയിൽ ഉപദേശിച്ചത്. മനുഷ്യന്റെ സന്തോഷത്തിനും പുരോഗതിക്കുമടിസ്ഥാനം തുടർച്ചയായ ഈ ധർമ്മചക്രപ്രവർത്തനമാണ്. ഊർജ്ജിതമായ പുരോഗതിയുടെ പ്രതിരൂപമാണ് ഈ ചക്രം. ഭൗതികവാദത്തിന്റെയും, സംസാരതൃഷ്ണയുടെയും, സ്വാർത്ഥതയുടെയും ചെളിക്കുണ്ടിൽ ആണ്ടുപോയ ഈ ചക്രത്തെ ഭഗവാൻ ബുദ്ധൻ പുനഃപ്രവർത്തിപ്പിച്ചു. ഈ ധർമ്മചക്രം പിന്നീട് ബൗദ്ധസാഹിത്യത്തിൽ സ്ഥാനം പിടിക്കുകയും ബുദ്ധധർമ്മപ്രേരിതമായ ഭാരതീയധർമ്മത്തിന്റെ പുരോഗതിയുടെയും വികാസത്തിന്റെയും ചിഹ്നമായിത്തീരുകയും ചെയ്തു ഈ ധർമ്മചക്രപ്രതീകമാണ് ഇന്ത്യൻ റിപ്പബ്ളിക്കിന്റെ വിജയവൈജയന്തികമുദ്രയായി പരിശോഭിക്കുന്നത്.

വാരാണസിയിൽവെച്ചുള്ള തന്റെ രണ്ടാമത്തെ പ്രബോധനത്തിൽ ബുദ്ധൻ മാറിക്കൊണ്ടിരിക്കുന്ന വ്യക്തിത്വത്തിന്റെ അഞ്ചു ഘടകങ്ങളായ പഞ്ചസ്കന്ധങ്ങളെപ്പററി ഉദ്ബോധിപ്പിച്ചു. അവ ശരീരം, വേദനം, ഉപലബ്ധി, സഹജവാസന, പ്രജ്ഞ എന്നിവയാണ്. സ്വാഭാവികമായും പ്രമാദം മൂലം ആത്മാവിനെ അദ്ധ്യാസത്താൽ പഞ്ചസ്കന്ധമായി ഭ്രമിക്കുന്നതിൽനിന്നും മോചനം നേടുവാൻ തന്റെ അഞ്ചു ശിഷ്യന്മാരെ അദ്ദേഹം ഉദ്ബോധിപ്പിച്ചു ഇവയിലോരോന്നിന്റെയും അടിസ്ഥാനത്തിൽ അല്ലെങ്കിൽ എല്ലാത്തിന്റെയും കൂടി അടിസ്ഥാനത്തിൽ ശരിയായ ജ്ഞാനം ഉറപ്പിക്കണമെന്നദ്ദേഹം ആഹ്വാനം ചെയ്തു. ഇതു് എന്റെയല്ല, ഞാൻ ഇതല്ല, ഇതു് എന്റെ ആത്മാവല്ല. ഇമ്മാതിരി നേതി നേതി എന്ന ജ്ഞാനത്തിലൂടെ മരണപര്യവസായിയായ പരിമിതമായ അസത്തിൽ സത്തിന്റെ താദാത്മ്യം ഉപേക്ഷിച്ചിട്ട് അഖണ്ഡവും അദ്വയവും ആയ കേവലചൈതന്യത്തെ അയാൾ സാക്ഷാത്ക്കരിക്കുന്നു.

## 13 സംഘസ്ഥാപനം

അല്പസമയത്തിനുള്ളിൽ വാരാണസിയിൽ ബുദ്ധൻ 60 ശിഷ്യന്മാരെ സംഘടിപ്പിച്ചു. ബഹുജനഹിതവും ബഹുജനസുഖവും (ബഹുജനഹിതായ ബഹുജനസുഖായ) ലക്ഷ്യീകരിച്ചുകൊണ്ട് അജ്ഞാനത്തിൽനിന്നും ദുഃഖത്തിൽനിന്നും തൃഷ്ണയിൽനിന്നും മോചനം നേടുന്നതിനുള്ള തന്റെ സന്ദേശം തലങ്ങും വിലങ്ങും ചാരത്തും, ദൂരത്തും

പ്രചരിപ്പിയ്ക്കുന്നതിനു് അദ്ദേഹം അവരെ നാനാഭാഗങ്ങളിലേയ്ക്കും അയച്ചു. ലോകചരിത്രത്തിലെ ആദ്യത്തെ മഹത്തായ പ്രേഷിതപ്രവർത്തനത്തിനു് അദ്ദേഹം രൂപം നല്കി. ശാന്തഗംഭീരമായ ഒരു പന്ഥാവിലൂടെ ഒട്ടനേകം രാജ്യങ്ങളുടെ വിധിയെ മാററി മറിയ്ക്കാൻ ഏറെ നൂററാണ്ടുകളിലേയ്ക്കു് ഈ പ്രവർത്തനം സമർത്ഥമായി. ബുദ്ധധർമ്മത്തിന്റെ പ്രേഷിതവൃത്തിയിലടങ്ങിയിരിക്കുന്ന സമാധാനത്തിന്റെ മാർഗ്ഗം ഭാരതത്തിനു വെളിയിൽ രൂപമെടുത്ത മതങ്ങളുടെ പ്രേഷിതവൃത്തികളിലെങ്ങും കാണുന്നില്ല. സാർവ്വജനീനമായ അദ്വൈതാനുഭൂതിയുടെ ആകെത്തുകയാണു് ശാന്തി. വേദാന്തദർശനത്തിന്റെ അനുഭവോജ്ജ്വലമായ ഈ സാർവ്വജനീനത ഭാരതീയമതബോധനത്തിന്റെ മർമ്മസ്ഥാനമാണു്. ഈ തത്വം ബുദ്ധനിലൂടെയും ബി. സി. ആറാം നൂററാണ്ടിലെ പ്രേഷിതപ്രവർത്തനത്തിലൂടെയും ധീരോദാത്തമായ പ്രകടനം കാഴ്ച വെച്ചു, പിന്നീടു് മൂന്നു നൂററാണ്ടുകൾക്കുശേഷം അശോകചക്രവർത്തിയിൽനിന്നും ഈ പ്രേഷിതപ്രവർത്തനത്തിനു് ഒരു നവോന്മേഷവും പ്രചണ്ഡമായൊരു പ്രചോദനവും ലഭിച്ചു. അതേ ആവേശം ഇന്നും ഇന്ത്യയുടെ അന്തരാത്മാവിന്റെ പ്രസ്ഥാനങ്ങളെ ഉത്തേജിപ്പിച്ചുകൊണ്ടിരിയ്ക്കുന്നു.

തന്റെ പ്രേഷിതസംഘത്തെ എല്ലാ ഭാഗത്തേയ്ക്കും അയച്ചു കഴിഞ്ഞു് ബുദ്ധൻ തന്റെ ജ്ഞാനോദയത്തിന്റെ രംഗവേദിയായ ഉരുവേലത്തേയ്ക്കു പോയി. അവിടെ അദ്ദേഹം തന്റെ പ്രധാനശിഷ്യരിലൊരാളായ കാസപ്പയെ കണ്ടുമുട്ടി. അഗ്നിഹോത്രിയായ അദ്ദേഹത്തിനുവേണ്ടി ബുദ്ധൻ ഗയയിൽ തന്റെ ആഗ്നേയപ്രബന്ധം ഉപദേശിച്ചു. മനുഷ്യൻ തന്റെ ഇന്ദ്രിയങ്ങളുടെ അഗ്നിയിൽ ദഹിച്ചുകൊണ്ടിരിയ്ക്കുന്നു; തൃഷ്ണയുടെ അഗ്നിയിൽ ഹോമിയ്ക്കപ്പെടുന്നു. വിരാഗതയിലൂടെയും അന്തർദർശനത്തിലൂടെയും ഈ അഗ്നിയെ കെടുത്തുന്നതാണു് നിർവ്വാണം അഥവാ മോക്ഷം. മഗധയുടെ തലസ്ഥാനമായ രാജഗൃഹത്തിൽ ബുദ്ധൻ തന്റെ രണ്ടു ശിഷ്യാഗ്രഗണ്യന്മാരായ സാരിപുത്രനേയും മൗഗ്ഗല്ലനേയും കണ്ടെത്തി. അദ്ദേഹം പറഞ്ഞപോലെ അവർ 'വരിഷ്ഠജോടി'കളായിരുന്നു. തന്റെ ജന്മദേശമായ കപിലവസ്തുവിലെ സന്ദർശനവേളയിൽ ആനന്ദൻ ബുദ്ധന്റെ വത്സലസേവകനായി. തന്റെ ഉപദേശങ്ങളിലധികവും ബുദ്ധൻ ആനന്ദനെ സംബോധന ചെയ്തുകൊണ്ടായിരുന്നു നല്കിയതു്. ആനന്ദനും ഒടുവിൽ ബുദ്ധശിഷ്യനായി.

## 14 ബുദ്ധൻ എന്ന മഹാസഞ്ചാരി

ബുദ്ധൻ ഒരു മഹാസഞ്ചാരിയായിരുന്നു. മഴക്കാലത്തൊഴികെ അദ്ദേഹം ഗ്രാമങ്ങൾതോറും പട്ടണങ്ങൾതോറും നാല്പത്തഞ്ചുവർഷ

ക്കാലം സഞ്ചരിച്ചു. ജനങ്ങൾക്ക് പ്രബോധനങ്ങൾ നല്കിയും സംഘ സ്ഥാപനം നിർവ്വഹിച്ചും തന്റെ സന്ന്യാസിശിഷ്യന്മാർക്ക് മാർഗ്ഗദർശനം നല്കിയും അദ്ദേഹം സഞ്ചാരം തുടർന്നു. അക്കാലത്തെ ആത്മീയ സംവേദകങ്ങളായ മനസ്സുകൾ അദ്ദേഹത്തിന്റെ സ്നിഗ്ദ്ധോദാരമായ സ്വാധീനത്താലാകൃഷ്ടരായി അവരദ്ദേഹത്തിന്റെ കീഴിലണിനിരന്നു. സാധാരണന്മാരും, സന്ന്യാസികളും, പാമരന്മാരും, പണ്ഡിതന്മാരും, സ്ത്രീയും പുരുഷനും, എന്നല്ല അദ്ദേഹം തന്റെ സ്വാധീന വലയത്തിൽപെട്ടവരെയെല്ലാം തന്റെ ധാർമ്മികവും ആത്മീയവുമായ സന്ദേശധോരണിയാൽ മുന്നോട്ടു നയിച്ചു. ''ശിഷ്ടനാവുക, ശിഷ്ടാചാരമനുഷ്ഠിക്കുക അതായിരുന്നു അദ്ദേഹത്തിന്റെ സാർവ്വജനീനമായ പ്രബോധനം. ആഡംബരങ്ങളോ, കർമ്മകലാപങ്ങളോ അല്ല സദാചാരത്തിനുള്ള പ്രയത്നമാണ് മതമെന്നദ്ദേഹം ഉദ്ഘോഷിച്ചു. ഹൃദയവിശുദ്ധികൊണ്ടു മാത്രമേ ജീവിതത്തിന്റെ പാവന ലക്ഷ്യമായ നിർവ്വാണം പ്രാപിയ്ക്കുവാൻ കഴിയുകയുള്ളൂ എന്നദ്ദേഹം പ്രഖ്യാപിച്ചു.

## 15 ബുദ്ധന്റെ അന്ത്യസന്ദേശം

ഭഗവാൻ ബുദ്ധൻ തന്റെ സമാധിയ്ക്കു മൂന്നു മാസം മുമ്പ് മഹാ പരിനിർവ്വാണത്തെ സംബന്ധിച്ച് പുകൾപെററ അന്ത്യപ്രഭാഷണം നടത്തി. ശീലം സമാധിപ്രജ്ഞ തുടങ്ങിയ തന്റെ സന്ദേശത്തിന്റെ രത്നച്ചുരുക്കം ഈ പ്രഭാഷണത്തിൽ അദ്ദേഹം ക്രോഡീകരിച്ചിരുന്നു. വീണ്ടും സാധാരണന്മാർക്കുവേണ്ടിയുള്ള ഒരു പ്രഭാഷണത്തിനുശേഷം അദ്ദേഹം തന്റെ സന്ന്യാസിശിഷ്യന്മാരെ ഇപ്രകാരം ഉദ്ബോധിപ്പിച്ചു.

''ജ്ഞാനത്തിന്റെയും ഗ്രഹണശക്തിയുടെയും അഭാവത്താലാണ് അല്ലയോ തപസ്വികളേ, നിങ്ങളും ഞാനും പുനർജ്ജനിയുടെ നീണ്ട പാതയിലുഴലുന്നത്. ദുഃഖത്തിന്റെ നിജസ്ഥിതിയും മൂലകാരണവും, ക്ലേശവിരാമവും, വ്യസനവിച്ഛേദനത്തിനുള്ള മാർഗ്ഗങ്ങളും പൂർണ്ണമായി മനസ്സിലാവുമ്പോൾ ജീവോപായങ്ങൾക്കായുള്ള തൃഷ്ണ നശിയ്ക്കുകയും അതോടെ ആവർത്തിച്ചുകൊണ്ടിരിയ്ക്കുന്ന ഇന്നത്തെ അവസ്ഥയ്ക്കു വിരാമമുണ്ടാവുകയും ചെയ്യും.''

താഴെക്കാണുന്ന പ്രഖ്യാപനത്തോടെ അദ്ദേഹം തന്റെ പ്രസംഗം ഉപസംഹരിച്ചു.

''അല്ലയോ വൈഖാനസന്മാരേ, ഞാൻ ശരിയായിക്കണ്ടെത്തിയ സത്യമിതാ നിങ്ങൾക്കായി പ്രഖ്യാപിയ്ക്കുന്നു. അവയെ ശരിയ്ക്കറിഞ്ഞ് അർപ്പണബോധത്തോടെ പ്രയോഗത്തിൽകൊണ്ടുവന്നാലും. തന്മൂലം ചിരന്തനമായ മതാശ്ലേഷിതജീവിതം ലോകാനുകമ്പ

ഹേതുവായിട്ട് മനുഷ്യരുടെയും ദേവന്മാരുടെയും അഭ്യുന്നതിയും ആനന്ദവും ഹേതുവായിട്ട് ബഹുജനാനന്ദത്തിനും ഉത്ക്കർഷത്തിനും വേണ്ടി പുഷ്ഫലമാക്കാൻ കഴിയും. അല്ലയോ യതിശ്രേഷ്ഠരേ, ഞാൻ നിങ്ങളോട് പറയുന്നു. സോപാധികമായ എന്തും നശ്വരമാണ്. സ്വയം പൂർണ്ണതയ്ക്കായിക്കൊണ്ട് ശുഷ്ഠാന്തിയോടെ കഠിനമായി പ്രയത്നിയ്ക്കുക. ഇന്നേയ്ക്ക് മൂന്നുമാസം കഴിയുമ്പോൾ തഥാഗതൻ പരിനിർവ്വാണം പ്രാപിയ്ക്കും.''

## 16 ബുദ്ധൻെറ പരിനിർവ്വാണം

പല പട്ടണങ്ങളും നഗരങ്ങളും താണ്ടി അദ്ദേഹം പാവായിലെത്തി. അവിടെ ഒരു മൂശാരിയായ ചുന്ദൻെറ ആതിഥ്യം സ്വീകരിച്ചു. അവിടെനിന്നും കഴിച്ച വിനാശകരമായ ഭക്ഷണം അദ്ദേഹത്തെ അവശനാക്കി. എന്നിട്ടും അദ്ദേഹം ഇടയ്ക്കിടെ വിശ്രമിച്ചുകൊണ്ട് തൻെറ ശാസനങ്ങൾ തുടൎന്നു. തഥാഗതൻ തുടൎന്ന് ഹിരണ്യാവതി നദി തരണംചെയ്ത് സാലവൃക്ഷങ്ങൾ നിറഞ്ഞ മാളയിലെത്തി. തൻെറ വിശ്വസ്തസേവകനായ ആനന്ദനും മററനേകം ശിഷ്യന്മാരും അദ്ദേഹത്തിന്നകമ്പടി സേവിച്ചു. അവിടെ രണ്ടു മരങ്ങൾക്കിടയിൽ ആനന്ദൻ വിരിച്ചുകൊടുത്ത ശയ്യയിൽ ബുദ്ധൻ അന്ത്യവും കാത്തു കിടന്നു. ഈ സമയത്ത് പരിവ്രാജകനായ സുഭദ്രൻ ബുദ്ധനെക്കാണുന്നതിനായെത്തി. തഥാഗതൻെറ ആരോഗ്യനിലയിൽ ആശങ്കയുണ്ടായിരുന്ന ആനന്ദൻ സുഭദ്രനെ പറഞ്ഞയയ്ക്കാൻ നോക്കി. എന്നാൽ സുഭദ്രനും ആനന്ദനും തമ്മിലുള്ള സംഭാഷണം കേട്ട ഭഗവാൻ ആനന്ദനെ വിളിച്ച് സുഭദ്രനെക്കൂട്ടി വരുവാൻ ആവശ്യപ്പെട്ടു. ബുദ്ധൻ സുഭദ്രന് ഉപദേശം നല്കി ആനന്ദിപ്പിച്ചു. അവിടെവെച്ച് ബുദ്ധൻെറ അവസാനത്തെ ശിഷ്യനായി സുഭദ്രൻ സംഘത്തിൽച്ചേൎന്നു. ഗുരുവിൻെറ വേർപാടിൽ വ്യഥിതഹൃദയനായ തൻെറ വത്സലശിഷ്യൻ ആനന്ദനെ സമാധാനിപ്പിച്ചശേഷം, ''സോപാധികമായതെല്ലാം നശ്വരമാണ്, സ്വയം പൂർണ്ണതയ്ക്കായി ശുഷ്ഠാന്തിയോടെ പ്രവൎത്തിയ്ക്കുവിൻ എന്നു തൻെറ സന്ദേശങ്ങളുടെ രത്നച്ചുരുക്കം ശിഷ്യന്മാൎക്കായി പുനഃപ്രഖ്യാപനം ചെയ്തുകൊണ്ട് ബുദ്ധൻ ശാന്തമായി മഹാപരിനിർവ്വാണം പ്രാപിച്ചു.

## 17 ഏഷ്യയിലാകെ ശാന്തമായ ധർമ്മപ്രചരണം

ഭാരതീയചരിത്രത്തിലെ പ്രമുഖചിന്തകന്മാരിലൊരാളും വിശ്വദാൎശനികചരിത്രത്തിലെ ഊൎജ്ജസ്വലപ്രതിഭകളിലൊരാളും ആയിരുന്ന ഗൗതമബുദ്ധൻെറ ഇഹലോകചര്യകൾ അങ്ങനെ അവസാനിച്ചു. എങ്കിലും ബുദ്ധധൎമ്മം ആദ്യം ഇന്ത്യയിലും പിന്നീട് തെക്ക് ശ്രീലങ്കയിലും, വടക്കു പടിഞ്ഞാറൻ ഭൂവിഭാഗങ്ങളിലും അശോക

ചക്രവത്തിയുടെ പരിത്രാണനത്തിൽ ശാന്തമായി പ്രചരിച്ചുകൊണ്ടേയിരുന്നു. ചക്രവത്തി സഹവത്തിത്വത്തിലൂടെയും സമാധാനത്തിലൂടെയും ആത്മജ്ഞാനപ്രചാരണം ഇന്ത്യയുടെ വിദേശനയമായി ആവിഷ്കരിച്ചു. അതിനായി പ്രേഷിതരെ പല രാജ്യങ്ങളിലേക്കും അയച്ചു. ആധുനികപാക്കിസ്ഥാൻ, അഫ്ഘാനിസ്ഥാൻ, മദ്ധ്യേഷ്യാ തുടങ്ങിയ പ്രദേശങ്ങളിലായി വ്യാപിച്ചു കിടക്കുന്ന ശിലകളിലും സ്തൂപങ്ങളിലുമുള്ള ലിഖിതങ്ങൾ സഹിഷ്ണുതയുടേയും സഹവത്തിത്വത്തിൻേറയും ഭൂതദയയുടെയും ശിഷ്ടാചാരത്തിൻേറയും തത്ത്വങ്ങളെ പ്രഘോഷണം ചെയ്യുന്നു. ബുദ്ധൻെറ പരിനിവ്വാണത്തിനു് ആറു് നൂററാണ്ടുകൾക്കുശേഷം വടക്കു പടിഞ്ഞാറൻ ഏഷ്യയിൽനിന്നു് ബുദ്ധധമ്മം ചൈനയിലേക്കും പിന്നീടു് തിബത്തിലേക്കും ചൈനയിൽനിന്നും കൊറിയയിലേക്കും ഈ രണ്ടു രാജ്യങ്ങളിൽനിന്നുമായി എ. ഡി. 7-ാം നൂററാണ്ടിൽ തുടന്നു നാലു നൂററാണ്ടുകളിലും ജപ്പാനിലേക്കും വ്യാപിച്ചു. ഇന്ത്യയും ചൈനയും തമ്മിൽ വിശ്വാസത്തിൻേറതായ തീത്ഥാടനത്തിനു് ഒരുമ്പെട്ടു. ചൈനയിൽനിന്നും വന്ന ഫാഹിയാൻ, ഹ്യയാൻസാങ്ങ്, ഇററ്സിംഗ് തുടങ്ങിയ തീത്ഥാടകരുടെ ഇന്ത്യാസന്ദശ്നവേളയിലെഴുതിയ ലേഖനങ്ങൾ അന്നത്തെ ഇന്ത്യാചരിത്രത്തിലേക്കും ഭാരതീയജീവിതരീതിയിലേക്കും വെളിച്ചം വീശുന്നു. ഹ്യയാൻസാങ്ങ് അന്തർദേശീയ ബുദ്ധമത സവ്വകലാശാലയായിരുന്ന നളന്ദയെക്കുറിച്ചു് സവിശേഷപഠനംതന്നെ നടത്തി അന്നത്തെ ഭാരതചക്രവത്തി ശ്രീഹഷ്നിൽനിന്നും പുരസ്കാരങ്ങളും നേടി. 7-ാംനൂററാണ്ടിൻെറ മദ്ധ്യദശകങ്ങളിൽ ഹ്യയാൻസാങ്ങ് ഇന്ത്യയിലായിരുന്നപ്പോഴാണു് ഷോട്ടോക്കു രാജകുമാരൻ ജപ്പാനിൽ ബുദ്ധമതം നടപ്പിൽ വരുത്തുന്നതിനുവേണ്ട നടപടികൾ എടുത്തതു്. ഇന്ത്യയുടെ കിഴക്കൻ തീരപ്രവിശ്യകളിൽനിന്നും ഈ ധമ്മം ഊജ്ജസ്വലരായ പ്രേഷിതർ ബമ്മ, തായ്ലൻഡ്, ഇന്തോ-ചൈന, ഇന്തോനേഷ്യ തുടങ്ങിയ രാജ്യങ്ങളിലേക്കു് എ. ഡി. 4-ാം നൂററാണ്ടിനും എ. ഡി. 10-ാം നൂററാണ്ടിനും ഇടയിൽ പ്രചരിപ്പിച്ചു. ഈ രാജ്യങ്ങളിലെല്ലാം ബുദ്ധൻെറ സന്ദേശം മനുഷ്യൻെറ ആത്മീയജീവിതത്തെ സാരമായി തട്ടിയുണത്തി രാഷ്ട്രത്തിൻെറ സാംസ്കാരിക ജീവിതത്തെ അത്രു സാരമായി പ്രചോദിപ്പിച്ചു. ജനങ്ങളുടെ ബുദ്ധിഭേദവും അനപേക്ഷണീയമായ ആത്മീയനേട്ടവും ബുദ്ധമതത്തിനു് രാജ്യാന്തരങ്ങളിൽ ധാരാളം വ്യാഖ്യാനങ്ങൾ നേടിക്കൊടുത്തു.

## 18 ഇന്ത്യയിൽ ബുദ്ധമതത്തിനുണ്ടായ അധഃപതനം

അങ്ങനെ ഭാരതത്തിൽ ആവിർഭവിച്ച ആ ദിവ്യദീപം പതിനാലു നൂററാണ്ടുകൾക്കുള്ളിൽ പൗരസ്ത്യദീപമായി തിളങ്ങി. എന്നാൽ ഇക്കാലത്തിനുള്ളിലത്രു് തൻെറ ജന്മനാട്ടിൽ മൗലികമായ ആവേഗം നഷ്ടപ്പെടാനാവും വിധം ഒരു പരിണാമത്തിനു് വിധേയമായി.

താൻ സന്ദർശിച്ച ഏഴാം നൂററാണ്ടിൽ ഭാരതത്തിൽ ബുദ്ധമതം ക്ഷയിച്ചു തുടങ്ങിയതിന്റെ സൂചനകൾ കണ്ടതായി ഹ്യൂയാൻസാങ് രേഖപ്പെടുത്തിയിട്ടുണ്ട്. രണ്ടു നൂററാണ്ടുകൾക്കുമുമ്പ് കീർത്തികേട്ട ഗുപ്തഭരണകൂടത്തിനു് പരിത്രാണനപവിതൃത്വം നല്കുകയും അജന്തയിലേയും നാഗാർജ്ജുനക്കോണ്ടയിലേയും ലോകോത്തരങ്ങളായ ശില്പങ്ങൾ രൂപപ്പെടുത്തുകയും ചെയ്തു. എന്നാൽ ക്ഷയിക്കാൻ തുടങ്ങിയ ബുദ്ധമതത്തെ പിടിച്ചുനിർത്താനതിനു കഴിഞ്ഞില്ല. അതുപോലെ അറിയപ്പെടുന്ന ഇതരഭാരതീയ വിശ്വാസങ്ങളിൽനിന്നും ബുദ്ധമതത്തിന്റെ പിന്നീടുണ്ടായ മാററങ്ങൾ വ്യവച്ഛേദിച്ചറിയുക എളുപ്പമല്ല. വളരെ വേഗം ഒരു ലയനംതന്നെ നടന്നു. ബുദ്ധമതം ഒരു പ്രത്യേകമതം എന്നുള്ളതു് എ ഡി. 10-ാം നൂററാണ്ടോടെ അവസാനിച്ചു. ബുദ്ധമതത്തിന്റെ സമ്മാനിതങ്ങളായ സിദ്ധാന്തങ്ങൾ ഹിന്ദുമതത്തിൽ പുനർജനി നേടി. മററു രാജ്യങ്ങളിൽപ്പോലും ബുദ്ധസന്ദേശം പരിണാമവിധേയമായി. ചിലയിടങ്ങളിൽ തിരിച്ചറിയാനാവാത്തവിധം മാററം ഉൾക്കൊണ്ടു.

ആദ്യകാലബുദ്ധമതത്തിലെ ഉറച്ച ജ്ഞാനമാർഗ്ഗം പരിണമിച്ചു് ഥേരവാദത്തിന്റെ പേരിൽ സർവ്വശൂന്യതാവാദമായും, ഭക്തി അല്ലെങ്കിൽ ദിവ്യാനുഗ്രഹമായി മഹായാനത്തിന്റെ ഭാഗങ്ങളായും, വേദാന്താധിഷ്ഠിതമായി ബുദ്ധൻ എല്ലാ ജീവജാലങ്ങളിലും നൈസർഗ്ഗികമായുണ്ടു് എന്ന 'തഥതാ'ചിന്തയും 'പരിശുദ്ധബുദ്ധദേശ'ചിന്തയും അടങ്ങിയ സെൻബുദ്ധമതമായും, അതുപോലെ ഇവയുടെയെല്ലാം ചില ഘടകങ്ങളിൽ മാജിക്കും കർമ്മലോപങ്ങളും ആയും പരിണമിച്ചു, ബുദ്ധമതത്തിനുശേഷം പല നാമങ്ങളിലും രൂപങ്ങളിലും ആവിർഭവിച്ച നാനാതരം പരിണാമങ്ങളുടെ സംഘാതമായ ഹിന്ദുമതത്തെ വേദാന്തചിന്ത വിശുദ്ധമായി സംയോജിപ്പിച്ചു

## 19 ഉപസംഹാരം

ത്യാഗത്തിന്റേയും ഭൂതാനുകമ്പയുടേയും സേവനത്തിന്റേയും സന്ദേശങ്ങൾ നിറഞ്ഞ ബുദ്ധന്റെ തത്ത്വചിന്തയുടെ നിരാമയസ്പർശം ഇന്നു് ലോകത്തിനു് അത്യന്താപേക്ഷിതമായിരിക്കുന്നു താല്ക്കാലികവും പഴകി മുരടിച്ചതും അന്തസ്സാരവിഹീനവുമായ അനാവശ്യചിന്തകളിൽനിന്നും അനശ്വരമായ ആ സന്ദേശങ്ങളുടെയും ഭാവങ്ങളുടെയും അവശ്യാംശങ്ങളെ മോചിപ്പിക്കേണ്ടതാവശ്യമായിരിക്കുന്നു. ആത്മാവിന്റെ അനശ്വരതയിലും അതിന്റെ കാലികപ്രകടനങ്ങളുടെ നശ്വരതയിലും ഭാരതം വിശ്വസിക്കുന്നു. മതത്തിന്റെ ആത്മാവു കണ്ടെത്തുന്നതിനുള്ള ഈ അന്വേഷണവും മാറിക്കൊണ്ടിരിക്കുന്ന സാമൂഹ്യവ്യവസ്ഥിതിയ്ക്കനുസരണമായി. അതിനു പുതിയ വ്യാഖ്യാനം നല്കുന്നതിനുള്ള പ്രയത്നവും മാത്രമേ ആ മതത്തിന്റെ അനശ്വരസന്ദേശത്തെ നവീകരിക്കുന്നതിനു സഹായമാവുകയുള്ളു.

# 3

# ഭഗവാൻ ബുദ്ധനും നമ്മുടെ പൈതൃകവും*

## 1 ആമുഖം

ശ്രീ ലങ്കയെയും ബർമ്മയെയും പോലെ നമ്മുടെ രാജ്യം ബുദ്ധ മതാധിഷ്ഠിതരാജ്യമാണെന്ന് ഉറക്കെ പ്രഖ്യാപിച്ചിട്ടില്ല. എന്നിട്ടും ബുദ്ധൻെറ 2500-ാമത്തെ തിരുന്നാളാഘോഷിക്കുന്നതിലത്യുത്സാഹം കാണിയ്ക്കുന്നതു് സ്തുത്യർഹമായ ഒന്നാണ്. ഇത്തരത്തിലൊരു പ്രതി ഭാസം ഇന്ത്യയിലല്ലാതെ ഇതരരാജ്യങ്ങളിൽ കാണുകയില്ല. മഹാനാ യ ഒരു ഗുരുവിൻെറ ശിഷ്യത്വം നിസ്സംശയം പിന്തുടരുന്നതായി ഉറ ച്ചിട്ടില്ലാത്ത നാം അദ്ദേഹത്തിൻെറ ജന്മദിനം ആഘോഷിയ്ക്കുക യാണ്. ഈ ആഘോഷത്തെ സംഭവബഹുലമാക്കുന്നതൊരു യാഥാ ർത്ഥ്യംമാത്രമാണ്. അതു വേണ്ടതുപോലെ മനസ്സിലാക്കുന്നതിന്നു് ഇന്ത്യയും അസംഖ്യം ഹിന്ദുക്കളും ഈ ആഘോഷങ്ങളിൽ അത്യുത്സാ ഹപൂർവ്വം എങ്ങനെ ഭാഗഭാക്കായി എന്നും ഈ ആഘോഷത്തെ എ ങ്ങനെ ദേശമാകെ വ്യാപിപ്പിച്ചു എന്നും മനസ്സിലാക്കണം. ഹൈന്ദവ വിശ്വാസത്തിൻെറ ഘടനയും വ്യാപ്തിയും അവയിൽ ബുദ്ധൻെറ സ്ഥാനം എന്തു് എന്നും ഉള്ളതിൽനിന്നും ഈ ചോദ്യത്തിനുത്തരം കണ്ടെത്താം.

## 2 നവഭാരതം ബുദ്ധവിശ്വാസങ്ങളിലേക്കു്

നൂററാണ്ടുകളോളം നാം പൂർണ്ണമായി ബുദ്ധനെ മറന്നു ജീവിച്ചു. അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങളും തത്ത്വസംഹിതകളും നമുക്കന്യമാ യി. ഇതരരാജ്യങ്ങൾ അവയെ സ്വീകരിച്ചു് അവരുടെ രാജ്യത്തിനും സമൂഹത്തിനും യോജിച്ച തത്ത്വങ്ങൾ ആവിഷ്കരിച്ചു. ബുദ്ധമത ത്തെയും ബുദ്ധസാഹിത്യത്തേയും കുറിച്ചു് നാളിതുവരെ നടന്ന പാശ്ചാത്യപണ്ഡിതന്മാരുടെ പഠനങ്ങളും, ഇന്ത്യയിൽ നടന്ന പുരാവസ്തുഗവേഷണങ്ങളും നമ്മുടെ ജനങ്ങളിൽ ബുദ്ധനെയും അദ്ദേ ഹത്തിൻെറ ശാസനങ്ങളെയും പററി മതിപ്പുളവക്കാൻ തുടങ്ങിയിട്ടു്

---

* മദിരാശി മൈലാപ്പൂരിലെ ശ്രീ രാമകൃഷ്ണമഠത്തിൽ ശ്രീബുദ്ധൻെറ 2500-ാ മത്തെ ജന്മദിനം ആഘോഷിക്കുന്ന അവസരത്തിൽ ചെയ്ത പ്രസംഗം.

ഒരു നൂററാണ്ടുമാത്രമേ ആയിട്ടുള്ളു. എന്നാൽ ബുദ്ധൻെറ വ്യക്തിപ്രഭാവം ആധിപത്യം പുലർത്തിയിരുന്ന ഒരു കാലഘട്ടം ഇന്ത്യാചരിത്രത്തിലുണ്ടായിരുന്നു എന്നു് ഒരിക്കൽ കണ്ടെത്തിയിട്ടുണ്ടു്. നമ്മുടെ ദേശീയബോധം ഊജ്ജ്വസ്വലതയോടും ഭക്തിയോടും കൂടിയാണിത്തരുണത്തിൽ പ്രതികരിച്ചതു്. നമുക്കജ്ഞാതമായിരുന്നതും അക്കാലത്തു സുശോഭിതമായിരുന്നതുമായ പൗരാണികചരിത്രം അനാവരണം ചെയ്തു കണ്ടപ്പോൾ നാം വിജയപ്രഹഷ്ത്താലുദ്ഗ്രംഭിതരായി. ആ കാലഘട്ടം മഹാനായ ആചാര്യൻെറയും ഐക്യം, ശിഷ്ടാചാരം, ത്യാഗം, പ്രേമം, തുടങ്ങിയ അദ്ദേഹത്തിൻെറ പവിത്രസന്ദേശങ്ങളുടേയും അധീനതയിലായിരുന്നു. ചരിത്രത്തിൻെറ സുവണ്ണകാലഘട്ടമെന്നക്കാലത്തെ നാം കരുതുന്നു. ബുദ്ധൻെറ മഹത്തായ സന്ദേശം ഈ രാജ്യത്തെ ലക്ഷോപലക്ഷം ജനഹൃദയങ്ങളിലേയ്ക്കു് തുളച്ചു കയറിയപ്പോൾ ആത്മീയവും സദാചാരപരവും രാഷ്ട്രീയവും ആയി നമ്മുടെ രാജ്യം ഉന്നതി പ്രാപിച്ചു. അങ്ങനെ വദ്ധമാനമായ ആ നിമിത്തം നമ്മുടെ രാജ്യം ബാഹ്യലോകത്തിനുകൂടി ധന്യശക്തി വിപുലമായ സംസ്കാരം പ്രക്ഷേപണം ചെയ്യുന്ന സിരാകേന്ദ്രമായി.

ചരിത്രപ്രസിദ്ധമായ മഹനീയഭാരതം നമുക്കും ലോകത്തിനും ബുദ്ധൻ നല്കിയ സംഭാവനയാണു്. അതുവരെ ഇന്ത്യ സ്വയം പൂണ്ണമായിരുന്നു. അക്കാലത്തും ഭാരതത്തിൻെറ ചിന്തയും ജനങ്ങളും സമീപരാജ്യങ്ങളെ അസംഘടിതമായി സ്വാധീനിച്ചിരുന്നതിൻെറ തെളിവുകളുണ്ടെന്നിരുന്നാലും, അമ്മാതിരി അസംഘടിതപ്രവത്തനം വൻതോതിൽ ഇന്ത്യയ്ക്കുള്ളിൽ മാത്രമായി ഒതുക്കിനിത്തിയിരുന്നു. എന്തെല്ലാം സാംസ്കാരികമൂല്യങ്ങൾ നാം രൂപപ്പെടുത്തിയാലും ഏതെല്ലാം മതങ്ങൾ നാം പടുത്തുയത്തിയാലും അവയെ ഇന്ത്യൻ ഉപഭൂഖണ്ഡത്തിൽ മാത്രം പ്രചരിപ്പിയ്ക്കുവാനേ നാം തുനിഞ്ഞിരുന്നുള്ളു. എന്നാൽ ബുദ്ധനോടുകൂടി ഇന്ത്യൻ സംസ്കാരവും ഭാരതീയചിന്തയും, സംഘടിതമായി പുറം രാജ്യങ്ങളിലേയ്ക്കു് വ്യാപിച്ചു. ആയതിന്നു് ലോകത്തിൻെറ പകുതി ജനങ്ങളും ഈ രാജ്യത്തോടു് കടപ്പെട്ടിരിയ്ക്കുന്നു. നാം ബുദ്ധൻെറ സംഭാവനകളെ വിലയിരുത്തുന്നതും അവയ്ക്കു് ഈ കാലഘട്ടത്തിലെ ആത്മീയവും സാംസ്കാരികവുമായ ജീവിതത്തെ ശ്രേഷ്ഠവും പ്രഭാപൂണ്ണവുമാക്കുന്നതിനെന്തുചെയ്യുവാൻ കഴിയുമെന്നന്വേഷിയ്ക്കുന്നതും ഈയൊരടിസ്ഥാനത്തിലാണു്.

## 3 സ്വാമി വിവേകാനന്ദനും ബുദ്ധനും

വത്തമാനഭാരതത്തിലെ നേതാക്കന്മാരിൽ പ്രാതഃസ്മരണീയനായ സ്വാമി വിവേകാനന്ദൻ ഭഗവാൻ ബുദ്ധൻെറ ഗതകാലമഹാപ്രയത്നത്തിലേയ്ക്കും ഇന്നു് ബുദ്ധപ്രഭാവത്തിനു ചെയ്യുവാൻ കഴിയുന്ന

മഹത്തരമായ പ്രയത്നത്തിലേയ്ക്കും നമ്മുടെ ശ്രദ്ധ ക്ഷണിയ്ക്കുന്നു. ആധുനികഭാരതത്തിനാവശ്യം ശ്രീ ശങ്കരൻെറ മേധാശക്തിയും ഭഗവാൻ ബുദ്ധൻെറ മൃദുലഹൃദയവും ആണെന്നുള്ള തൻെറ ദൃഢവിശ്വാസം സ്വാമിജി തൻെറ പ്രഭാഷണങ്ങളിലും പ്രവചനങ്ങളിലും ആവർത്തിച്ചു പ്രഖ്യാപിച്ചിട്ടുണ്ട്. പിന്നീട് തത്ത്വചിന്തയിലുണ്ടായ പുരോഗതിയിൽ എന്തുകൊണ്ടോ വലിയൊരു ഹൃദയത്തിനു് പ്രായോഗികമായി പ്രധാനസ്ഥാനം നല്കിയില്ല. മനുഷ്യമനസ്സിനു് ഉന്നതമായി ചിന്തിയ്ക്കുവാൻ മാത്രമല്ല ഗംഭീരമായ അനുഭൂതിയുളവാക്കുന്നതിനും ഉന്നതമായ ആ വീക്ഷണകോണിൽനിന്നുകൊണ്ടു് ഊർജ്ജസ്വലമായി പ്രവൃത്തിയെടുക്കുന്നതിനും കഴിയും. ഇക്കാര്യം നൂററാണ്ടുകളായി നാം വിസ്മരിച്ചിരുന്നു. ഇന്നത്തെ സാമൂഹ്യാചാരങ്ങളുടെ ഉദ്ഭവവും, നമ്മെ ഒരു ജനതയെന്ന നിലയിൽ നിഷ്ക്രിയരാക്കുന്ന വസ്തുതകളും, ഒരു ജനതയെന്ന നിലയ്ക്കുള്ള നമ്മുടെ രാഷ്ട്രീയ അടിത്തറയിൽ എല്ലാത്തരം ദുഷ്പ്രവണതകളുടെയും ആധിക്യത്തിനു വഴി തെളിയിച്ച സമീപനൂററാണ്ടുകളിലെ ഈ അനുഭവങ്ങൾക്കെല്ലാം അടിസ്ഥാനം നമ്മുടെ രാജ്യത്തിൻെറ ചിന്തയിലും പ്രവൃത്തിയിലും നടമാടിയ ബുദ്ധപ്രഭാവത്തിൻെറ അഭാവവും ബുദ്ധഹൃദയത്തിൻെറ നിരാസവുമാണു് എന്നു് സ്വാമിജിതന്നെയാണു് ചൂണ്ടിക്കാണിച്ചതു്. ആ പൗരാണികപൈതൃകത്തിലേയ്ക്കു് ഒരിയ്ക്കൽക്കൂടി തിരിയുവാൻ, ബുദ്ധനെ നമ്മുടെ രാജ്യത്തേയ്ക്കും ഹൃദയങ്ങളിലേയ്ക്കും തിരിച്ചു വിളിയ്ക്കുവാൻ അതേ ശ്വാസത്തിൽത്തന്നെ അദ്ദേഹം ആഹ്വാനം ചെയ്തു. അങ്ങനെ ചെയ്യുന്നതുവരെ നാമിന്നാഗ്രഹിയ്ക്കുകയും പ്രാർത്ഥിയ്ക്കുകയും ചെയ്യുന്നതുപോലെ നമ്മുടെ രാജ്യം ആന്തരികമായ ശക്തിസംഭൃതമെന്നു് കരുതുക വയ്യെന്നദ്ദേഹം കൂട്ടിച്ചേർത്തു. സമീപദശകങ്ങളിൽ ഭാരതത്തിലെ എല്ലാ ജ്ഞാനികളുടെയും സമീപനം ഇതുതന്നെയായിരുന്നു. കഴിഞ്ഞ അറുപതോളം വർഷങ്ങളിലെ സ്വാമി വിവേകാനന്ദൻേറയും ഇതരമഹാത്മാക്കളുടെയും സന്ദേശംകൊണ്ടു്, ബുദ്ധനേയും അദ്ദേഹത്തിനു് നമ്മുടെ ചരിത്രത്തിലുള്ള നിലയേയും പററിയുള്ള ധന്യമായ ഈ സമീപനം നമ്മുടെ ജനഹൃദയങ്ങളിൽ ഒരുറച്ച ധാരണയുളവാക്കിയിട്ടുണ്ടു്. തന്മൂലമിന്നു് ബുദ്ധനെ ഈ ദേശത്തിൻെറ സമുന്നത പ്രവാചകന്മാരിൽ ഒരാളായി സ്വന്തമാക്കുന്നതിലും ബുദ്ധൻ ജനിച്ച നാടിൻെറ സന്തതികളാണു് തങ്ങളെന്നതിലും അഭിമാനം കൊള്ളുന്നു. ഈ സാഹചര്യത്തിലാണു് നാം ജീവിയ്ക്കുന്നതും ഈ ജന്മദിനം ആഘോഷിയ്ക്കുന്നതും.

## 4 ബുദ്ധനും ഭാരതപാരമ്പര്യവും

ശ്രീ ബുദ്ധൻ നമുക്കു പ്രിയങ്കരനാണെന്നു നാം പറയുന്നതു് ഏതർത്ഥത്തിലാണു്; അദ്ദേഹത്തിൻെറ സംഭാവനകൾ വർത്തമാനഭാരത

ത്തിനു് അത്യന്താപേക്ഷിതമായതുകൊണ്ടാണോ? നമ്മുടെ ദേശീയ പാരമ്പര്യത്തിൽ അദ്ദേഹത്തിൻെറ സ്ഥാനമെന്തു്? ഈ പ്രശ്നത്തിനു ത്തരം കാണാതെ അദ്ദേഹത്തിനുമുമ്പും പിമ്പും ഉണ്ടായ മഹാഗുരുക്ക ന്മാരെ പൂർണ്ണഹൃദയത്തോടെ സ്വീകരിച്ചതുപോലെ നമുക്കദ്ദേഹത്തെ സ്വീകരിയ്ക്കുവാനാവുകയില്ല. സർവ്വാതിരിക്തമായ പ്രേമത്തോടും ഊർജ്ജസ്വലതയോടും കൂടി നാം അദ്ദേഹത്തിൻെറ 2500-ാമത്തു ജന്മ ദിനത്തിൽ പങ്കാളികളായിട്ടും നാം ബുദ്ധമതാനുയായികളല്ല. ബുദ്ധ സന്ദേശങ്ങളുടെ സൂചകാവശിഷ്ടങ്ങൾ ഏതെല്ലാം നമ്മിലുണ്ടെന്നു് നാം നമ്മോടുതന്നെ ചോദിയ്ക്കുമ്പോൾ അതുവഴിയായി മഹാനായ ആ ആചാര്യനുമായി നമുക്കുള്ള ബന്ധം മെല്ലെ ഇന്ദ്രിയാതീതമായി അനാ വരണം ചെയ്യപ്പെട്ടും ആ ജീവിതവും സന്ദേശങ്ങളും മനസ്സിലാക്കുന്ന തുവഴിയായി, അദ്ദേഹത്തിൻെറ സന്ദേശങ്ങളുടെ സാരവത്തായ അംശങ്ങളിൽ മുഴുവനും, അദ്ദേഹത്തിൻെറ ജീവിതത്തിൻെ ദിവ്യവും അപ്പ്രണബോധത്തോടുകൂടിയതുമായ രംഗങ്ങളിൽ മുഴുവനും അദ്ദേഹം നമുക്കേററവും വേണ്ടപ്പെട്ടവനാണെന്നു മനസ്സിലാവും. പില്ക്കാലത്തു് അദ്ദേഹത്തിൻെറ ശാസനങ്ങളിലധിഷ്ഠിതമായുരുത്തിരിഞ്ഞുണ്ടായ ബുദ്ധിസമെന്ന വർഗ്ഗവിചാരത്തെ നാം വെടിഞ്ഞിരിയ്ക്കാം. എങ്കിലും ആ ധർമ്മസംഹിതയുടെ പ്രസക്തമായ വസ്തുതകളിൽ പലതും നമ്മുടേ തുതന്നെയായി നമുക്കനുഭവപ്പെടുന്നു. ബുദ്ധനോടുള്ള നമ്മുടെ താല്പര്യം ഈ സ്രോതസ്സിൽനിന്നും ഇനിയും മുമ്പോട്ടുപോകുമെന്നു് കരുതേണ്ടതി ല്ല. അതായതു് നാം വർഗ്ഗപരമായോ രാഷ്ട്രീയമായോ ജാതീയമായോ ബുദ്ധിസ്റ്റുകളാകുമെന്നു് ഇതിനർത്ഥമില്ല. നമ്മെ സംബന്ധിച്ചിട ത്തോളംഅത്തരത്തിൽ ബുദ്ധിസ്റ്റുകളാവുന്നതോ ആവാതിരിയ്ക്കുന്നതോ മർമ്മപ്രധാനമായ ഒരു പ്രശ്നമല്ല. ആകെക്കൂടി ഒരു മനുഷ്യനൊ സമൂഹ മോ അവൻേറയോ ആ സമൂഹത്തിൻേറയോ പേരുമാററുന്നതുകൊണ്ടു് സെൻസസ് രജിസ്റ്ററിലെ ഒരു കോളത്തിൽനിന്നും മറെറാന്നിലേയ്ക്കു് ആ പേരുമാററിയെന്നേയുള്ളു. രാഷ്ട്രത്തിൻെറ ആത്മീയവും സദാചാര പരവുമായ വികാസത്തെ അതു സഫലീകരിയ്ക്കുന്നില്ല. എന്നാൽ രാഷ്ട്രമാകെ അല്ലെങ്കിൽ അതിലെ ഭൂരിഭാഗം ജനങ്ങളെങ്കിലും ബുദ്ധ പ്രഭാവത്താൽ പ്രചോദിതരാവുന്നെങ്കിൽ അദ്ദേഹത്തിൻെറ ഭൂതദയ യും പ്രേമവും സഹിഷ്ണുതയും നുകരാൻ കഴിയും. അനുഭവിയ്ക്കുവാൻ കഴിയുന്ന ആ പ്രഭാവംകൊണ്ടു് ജ്ഞാനം പ്രേമത്തിലേയ്ക്കും മാനവ സേവയിലേയ്ക്കും പ്രവഹിയ്ക്കും. ഈ ചിന്ത വികസിയ്ക്കുന്നതോടുകൂടി ജീവിതത്തിനു് കുലീനമായൊരുൽക്കർഷം സംജാതമാവും. നിശ്ചയ മായും രാജ്യമാസകലം അതു് നന്മയെ പ്രദാനം ചെയ്യും.

## 5 ബുദ്ധനും ഉപനിഷത്തുകളും

അഗ്രപൂജയർഹിയ്ക്കുന്ന ഉപനിഷത്സന്ദേശങ്ങളുടെ മൂർത്തീകരണ മായിരുന്നു ബുദ്ധൻ എന്നാണു് സ്വാമി വിവേകാനന്ദൻെറ അഭി

പ്രായം. ഈ മാഗ്ഗരേഖയിലൂടെ ആ മഹാചാര്യനെ കൈക്കൊള്ളവാൻ അദ്ദേഹം പഠിപ്പിച്ചു. ആ മാഗ്ഗരേഖയിലൂടെത്തന്നെ തഥാഗതനെ മനസ്സിലാക്കവാനാണു് നാം ശ്രമിച്ചിട്ടുള്ളതു്. ഇന്ത്യൻ സംസ്കാരത്തിൻേറയും സനാതനധമ്മത്തിൻേറയും അനന്തരവികാസങ്ങളുടെയുമെല്ലാം അടിസ്ഥാനശില നിലകൊള്ളുന്ന ഉപനിഷത്കാലത്തോടു് ചേൻനിന്നു നോക്കുമ്പോരം ശ്രീബുദ്ധൻ ഉപനിഷത്പ്രഭാവത്തോടു ചേൻനില്ക്കുന്നതു കാണാം. ഉപനിഷദാശയങ്ങളുടെ പൊരുളറിയാതെ ശ്രീബുദ്ധൻെറ ജീവിതവും സന്ദേശവും വേണ്ടതുപോലെ വിലയിരുത്തുന്നതിനു സാധ്യമല്ലെന്നതു് ഒരു പരമാത്ഥംമാത്രമാണു്. കുറഞ്ഞ പക്ഷം കുറച്ചു പാശ്ചാത്യപണ്ഡിതന്മാരെങ്കിലും ഈ സത്യം അംഗീകരിച്ചിട്ടുണ്ടു്. ബുദ്ധനെക്കുറിച്ചു് പുസ്തകമെഴുതിയിട്ടുള്ള അധികം പാശ്ചാത്യപണ്ഡിതന്മാരും അന്നു നിലവിലിരുന്ന വൈദികതത്ത്വചിന്തയുനേരേ അകാരണമായ രോഷം പ്രകടിപ്പിക്കുന്നതു കാണാം. ഇതേക്കുറിച്ചുള്ള അവരുടെ നിഗമനങ്ങരം ബുദ്ധമതത്തിൽ പിന്നീടുണ്ടായ വികാസങ്ങളുമായി ധാരണപ്പിശകുണ്ടാക്കുന്നതായിക്കാണാം. ഇതു കാണുമ്പോരം ബുദ്ധമതമാകുന്ന വൃക്ഷം ഏതൊരു മണ്ണിൽമുളച്ചു്. ആ മണ്ണിൽനിന്നും വെള്ളവും വളവും വലിച്ചെടുത്തു് വളൻവോ ആ മണ്ണിൻെറ ചെലവിൽ അതിനു് പുറത്തു് വേറൊരു കാലാവസ്ഥയിൽ അതിൻെറ വളച്ചനേടുന്നപോലെയാണു് തോന്നുന്നതു്. ഉപനിഷദ്ഋഷികരം പ്രദാനം ചെയ്ത ആദ്ധ്യാത്മികപശ്ചാത്തലവും ചിന്താപദ്ധതികളും കണക്കിലെടുക്കാതെ ബുദ്ധനെ മനസ്സിലാക്കുവാൻ കഴിയില്ലെന്നു ഞാൻ നേരത്തെ സൂചിപ്പിച്ചതുപോലെ വളരെക്കുറച്ചു പാശ്ചാത്യപണ്ഡിതന്മാരെങ്കിലും സമ്മതിച്ചിട്ടുണ്ടു്.

## 6 ബുദ്ധമതത്തിൻെറ വേദാന്തപശ്ചത്തലത്തെക്കുറിച്ചു് എഡ്മണ്ട്ഹോംസ്

ഞാനുദ്ധരിയ്ക്കുന്നതിനു താല്പര്യപ്പെടുന്ന അമ്മാതിരിയൊരെഴുത്തുകാരനാണു് ബുദ്ധനെക്കുറിച്ചനുയോജ്യമായ പഠനം നടത്തിയിട്ടുള്ള എഡ്മണ്ട് ഹോംസ്. ബുദ്ധൻെറ ധമ്മസംഹിത എന്ന തൻെറ പുസ്തകത്തിൽ ഉപനിഷദ്ജ്ഞാനത്തിൻെറ അഭാവത്തിൽ ബുദ്ധനെ മനസ്സിലാക്കുന്നതിനു ശ്രമിയ്ക്കുന്നതും ബുദ്ധൻേറയും അദ്ദേഹത്തിൻെറ ശാസനങ്ങളുടെയും ഗൗരവം നഷ്ടപ്പെടുത്തുമെന്നു് മുന്നറിയിപ്പു നല്കുന്നു. ഉപനിഷത്പരിജ്ഞാനം അത്യാന്താപേക്ഷിതമാണു്. എന്തുകൊണ്ടെന്നാൽ ഹിമവത്സമാനമായ ആ ചിന്തയുടെ പശ്ചാത്തലത്തിൽ ബുദ്ധൻ തൻെറ തത്ത്വചിന്തയുടെ സിദ്ധാന്തപക്ഷത്തും പ്രായോഗികപക്ഷത്തും നടത്തിയ നൂതനമായ മുന്നേററങ്ങളുടെ ഗൗരവം നമുക്കു മനസ്സിലാക്കാൻ കഴിയും 'ബുദ്ധനെ തെററിദ്ധരിയ്ക്കൽ' എന്ന ശീർഷകത്തോടെ ആരംഭിയ്ക്കുന്ന ബുദ്ധൻെറ ധമ്മസംഹിത

എന്ന തൻെറ പുസ്തകത്തിൻെറ അഞ്ചാമദ്ധ്യായത്തിൽ എഡ്മണ്ട് ഹോംസ് ഇങ്ങനെ രേഖപ്പെടുത്തി:

'ബുദ്ധൻെറ ജീവിതവീക്ഷണം അതിൻെറ സമഗ്രാംശങ്ങളിലെല്ലാം, ഉപനിഷത്തുകളിൽ അഗാധമായഭിവ്യഞ്ജിക്കുന്ന സമഗ്രവേദാന്തദർശനത്തിൻെറ വിദഗ്ദ്ധാംശങ്ങളിൽനിന്നും വരച്ചുകാണിച്ച പ്രായോഗികോദ്ധരണികൾകൊണ്ട് ഞാൻ വിശദമാക്കിയ ജീവിതവീക്ഷണവുമായി താദാത്മ്യം പ്രാപിക്കുന്നുണ്ടെന്നുള്ള കാര്യം എൻെറ വിവരണം അതുപോലെ മനസ്സിലാക്കിയിട്ടുള്ളവർ സമ്മതിക്കുമെന്ന് ഞാൻ വിചാരിക്കുന്നു.' വീണ്ടും (അതേ പുസ്തകം P.—102—103)

'നേരത്തെ, വിശദമായി സ്വരൂപിച്ചിട്ടുള്ള ആന്തരികമായ തെളിവുകളുടെ കൂടെ ഈ വസ്തുതകൾ സഞ്ചയിച്ച് ഒന്നായി ലഭിക്കുന്ന തെളിവ്, ഏററവും ഉന്നതമായ നിലയിൽ — ഏററവും ഉദാത്തമായ ഭാവത്തിൽ ബുദ്ധൻ ഉപനിഷത്തുകളുടെ ആശയപരമായ സന്ദേശങ്ങൾ സ്വീകരിച്ചിട്ടുണ്ടെന്നുള്ള തക്കമററ നിഗമനത്തിലെത്തുന്നു, ഉപനിഷത്തുകളുടെ പ്രകടമായ വിടവുകൾ പൂരിപ്പിക്കുന്നതിനുള്ള പ്രതിബദ്ധത തൻെറ അവതാരോദ്ദേശ്യമായദ്ദേഹം കരുതി. മറെറാരു തരത്തിൽ പറഞ്ഞാൽ ഇതുവരെ കുറച്ചു വിശിഷ്ടാത്മാക്കളുടെ മാത്രം കുത്തകാവകാശത്തിലിരുന്ന അവയിലെ ആത്മീയാശയങ്ങൾ മനുഷ്യസമുദായത്തിൻെറ ദൈനംദിനാവശ്യങ്ങൾക്കുവേണ്ടി ലഭ്യമാക്കുവാൻ അദ്ദേഹം ചുമതലയേററു. ഈ നിഗമനം ശരിയാണെങ്കിൽ ബുദ്ധമതത്തിൽ ബ്രഹ്മസംബന്ധിയായ ദർശനവുമായി പൊരുത്തക്കേടുകളില്ല തന്നെ. എന്നാൽ ആ ആശയങ്ങളുടെ സദാചാരസംബന്ധിയായ വ്യാഖ്യാനം, അതായത് ഇന്നത്തെ അദ്ധ്യാത്മശാസ്ത്രവിശാരദന്മാർ മൃത്യുഹേതുകമായ ചിത്തഭ്രമം കൊണ്ടുളവാക്കുന്ന ശബ്ദജാലമല്ല, മറിച്ച് മനുഷ്യൻെറ ആന്തരികജീവിതത്തിൽ ആ ആശയങ്ങളുടെ പ്രായോഗികഫലങ്ങളെക്കുറിച്ച് ഒരനുസ്യൂതപ്രവർത്തനം.'

## 7 ബുദ്ധൻെറ ജീവിതത്തിലെ ഔപനിഷദസാദൃശ്യം

ഉന്നതന്മാരായ വ്യാഖ്യാതാക്കൾപോലും തമ്മിൽത്തമ്മിൽ വിയോജിക്കുന്ന പരസ്പരവിരുദ്ധങ്ങളായ വളരെക്കുറച്ച് അംശങ്ങളെങ്കിലും ബുദ്ധൻെറ സന്ദേശങ്ങളിലുണ്ട്, അവയിൽ രണ്ടെണ്ണം വളരെ ശ്രദ്ധേയമാണ്. അവയിൽ പ്രഥമവും പ്രധാനവുമാണ് അനാത്മതത്ത്വം. ശാശ്വതമായ ഒരാത്മാവില്ല എന്ന സിദ്ധാന്തം. ഈ തത്ത്വം ബുദ്ധമതത്തിലാകെ വ്യാപിച്ചിരിക്കുകയാൽ മൂലബുദ്ധമതത്തിൻെറ ഊടും പാവുമായി ഈ സിദ്ധാന്തത്തെ കണക്കാക്കാം. പരസ്യശുശ്രൂഷയ്ക്കുശേഷം സാരനാഥത്തിൽവെച്ച് അനാട്ടലക്ഷണസൂത്രം എന്ന പേരിൽ ബുദ്ധൻ നടത്തിയ രണ്ടാമത്തെ പ്രവചനത്തിൽ നമുക്ക്

അനാത്മവാദത്തിൻെറ പ്രഖ്യാപനം കാണാം. ആകയാൽ അനാത്മ വാദം എന്നതുകൊണ്ടു് ബുദ്ധൻ എന്താണുദ്ദേശിച്ചിരിക്കുന്നതെന്നറി യേണ്ടതത്യാവശ്യമാണു്. വ്യക്തിത്വത്തിൻെറ യഥാർത്ഥഭാവത്തെ പ്പററി ഉപനിഷത്തു നല്കുന്ന സന്ദേശങ്ങളോടുള്ള വിയോജിപ്പിൻെറ അടിസ്ഥാനാംശത്തെ ഈ വാദം വ്യക്തമായി പ്രതിനിധാനം ചെയ്യു ന്നു. രണ്ടാമത്തേതു് ആത്യന്തികസത്യത്തിൻെറ സ്വഭാവത്തെ സംബ ന്ധിച്ചുള്ളതാണു്. മനുഷ്യൻ നിർവ്വാണം പ്രാപിക്കുമ്പോൾ സാക്ഷാ ത്ക്കരിക്കുന്നതെന്തു് ? അദ്ദേഹത്തിനു് എന്തു സംഭവിക്കും ? അദ്ദേ ഹം കേവലമായി എന്തെങ്കിലും അല്ലെങ്കിൽ നിഷേധാത്മകമായി എന്തെങ്കിലും നേടുന്നുണ്ടോ ? ഈ വിഷയത്തിൽ ഉപനിഷത്തിൻെറ ഭാഷ വ്യക്തവും ഋജുവുമാണു്. ഉപനിഷത്തുകളിലെ ആമുഖോപ ന്യാസങ്ങളെല്ലാം ദൃഷ്ടാന്തങ്ങളിലൂടെ അവർ പ്രഖ്യാപിച്ചു. വാക്കും ചിന്തയും മടങ്ങുന്നതു് എവിടെനിന്നോ അതാണാത്യന്തികസത്യം. അവിടെ എല്ലാ സവിശേഷതകളും ഉല്ലംഘിക്കപ്പെടുന്നു. ഗ്രാഹ്യമായ അറിവിനെ ദൃഷ്ടാന്തവല്ക്കരിച്ചുകൊണ്ടുതന്നെ സംശയത്തിൻെറ കണി കപോലും ഇല്ലാതെ ഉപനിഷത്തു് പ്രഖ്യാപിക്കുന്നു, ആത്യന്തികസ ത്യം ഒരിക്കലും ഒരു മിഥ്യയല്ല. എല്ലാപ്പോഴും സത്യമാണെന്നു്, നി ത്യമായ ഒന്നാണു് നിഷേധാത്മകമായ ശൂന്യതയല്ല, ഉപനിഷത്തു്. അതിനെ ബ്രഹ്മം എന്നു വിളിക്കുന്നു. അതാകട്ടെ അദ്വിതീയവും, സർവ്വാന്തര്യാമിയുമാണു്. ഇന്ദ്രിയമനോബുദ്ധികൾക്കതീതമാണു്, കർത്തൃത്വഭോക്തൃത്വാദികളില്ലാത്ത സാക്ഷിയാണു്, ചിരന്തനമാ ണു്, ചിന്മയവുമാണു്, വചസ്സിനെയും വിചാരത്തെയും അതു് അതി ക്രമിക്കുന്നുവെങ്കിലും അതു നിയതമാണു്.

കഠോപനിഷത്തു പ്രഖ്യാപിക്കുന്നു. (VI – 11, 12, 13)

''നൈവ വാചാ ന മനസാ
പ്രാപ്തും ശക്യോ ന ചക്ഷുഷാ
അസ്തീതി ബ്രുവതോഽന്യത്ര
കഥം തദ് ഉപലഭ്യതേ.''

കണ്ണുകൊണ്ടോ മനസ്സുകൊണ്ടോ വാക്കുകൊണ്ടോ ആത്മാവു പ്രാപ്യമല്ല. ഉണ്ടു് എന്നു വിശ്വസിക്കുകയും പറയുകയും ചെയ്യുന്ന വനല്ലാതെ മററൊരാൾക്കു് എങ്ങനെ അതിനെ അറിയാൻ കഴിയും ?

''അസ്തീത്യേവോപലബ്ധവ്യഃ''

ഉണ്ടു് എന്നു തന്നെ വിശ്വസിക്കണം. (ഇല്ലെന്നല്ല.)

ഉപനിഷത്ചിന്തയനുസരിച്ചു് അവസാനത്തെ വകുപ്പിൽപ്പെട്ട ദർശനം അഭാവമല്ല സിദ്ധാന്തം മാത്രം. ഈ നിലയിൽ നാം മുന്നോട്ടു

പോവുമ്പോഠം ബുദ്ധൻെറ ശാസനങ്ങളിൽ ജഗത്തിന്നു പിന്നിൽ അനശ്വരമായ ഒരു സത്തയുടെ വ്യക്തമായ പരാമർശനം നാം കാണുന്നില്ല.

ആത്മാവു് സംഘാതവും, നശ്വരവും ആത്യന്തികമായി അന്തസ്സാരവിഹീനവുമാണു്. അതുകൊണ്ടു് ഈ ലോകവും നശ്വരവും അന്തസ്സാരവിഹീനവുമാണു്. എന്നാൽ നിർവ്വാണത്തിൽ സാക്ഷാത്കരിക്കപ്പെടുന്ന ആത്യന്തികസത്യത്തെ സംബന്ധിച്ചിടത്തോളം അതും നശ്വരവും അന്തസ്സാരശൂന്യവുമാണു് എന്നു് ബുദ്ധൻ പറയുന്നില്ല. അതേക്കുറിച്ചെന്തെങ്കിലും പറയാൻ അദ്ദേഹം തയ്യാറായതുമില്ല. അക്കാര്യത്തിൽ അദ്ദേഹം മൗനം ദീക്ഷിച്ചു. നിർവ്വാണാവസ്ഥയിൽ വ്യക്തിയുടെ സ്വഭാവസവിശേഷതകളെക്കുറിച്ചു് മൗനമവലംബിച്ചുകൊണ്ടു് ആ അവസ്ഥയെക്കുറിച്ചുള്ള ചോദ്യങ്ങഠം പ്രത്യക്ഷമായി ഉത്തരം നല്കാതെ അദ്ദേഹം തെന്നിമാറി. ഇയൊരു സന്ദർഭമാണു് നാം അപഗ്രഥിക്കേണ്ടതു്. മനുഷ്യനിലും പ്രപഞ്ചത്തിലും കണ്ടെത്തിയ ആത്യന്തികസത്യത്തെക്കുറിച്ചു് അദ്ദേഹമവലംബിച്ച മൗനത്തിൻെറ അർത്ഥം ഈ സന്ദർഭത്തിൽ നാമപഗ്രഥിക്കേണ്ടിയിരിക്കുന്നു. അതോടൊപ്പം ഉപനിഷത്തിൻെറ ദാർശനിക പാരമ്പര്യത്തിൽ അദ്ദേഹത്തിൻെറ സ്ഥാനം എന്തെന്നും കണ്ടറിയണം.

## 8 പരിവ്രാജകപ്രസ്ഥാനം

സംഭവബഹുലമായ മൂന്നു കാലഘട്ടങ്ങഠം ശ്രീ ബുദ്ധൻെറ ജീവിതത്തിൽനിന്നും നമുക്കു വരച്ചു കാട്ടാൻ കഴിയും. ഒന്നാമതു്, ജീവിതത്തിൻേറയും അസ്തിത്വത്തിൻേറയും സത്യമെന്തന്നറിയാനാഗ്രഹിച്ചുകൊണ്ടു് ഇഹലോകജീവിതം നയിച്ചിരുന്ന സിദ്ധാർത്ഥഗൗതമൻെറ യൗവ്വനകാലം. ശുദ്ധവും നിരീക്ഷണോത്സുകവും സത്യാന്വേഷണത്തിൽ പ്രശ്നസങ്കുലവുമായ മനസ്സുകൊണ്ടനുഗൃഹീതനായ അദ്ദേഹത്തിൻെറ ഇരുപത്തിഒമ്പതാംവയസ്സിൽ അന്തസ്സാരശൂന്യങ്ങളായ ലൗകികസുഖങ്ങളോടു് പൂർണ്ണമായും വിരക്തി ഉണ്ടായി, ത്യാഗത്തിനും സർവ്വാത്മകമായ സത്യാന്വേഷണത്തിനും തയ്യാറെടുത്തുകൊണ്ടദ്ദേഹം തൻെറ ജീവിതചര്യയുടെ രണ്ടാം ഘട്ടത്തിലേയ്ക്കു പ്രവേശിച്ചു. പൂർണ്ണവിരാഗത കൈവന്ന ഗൗതമൻ ക്ഷണപ്രഭാചഞ്ചലങ്ങളായ ഭോഗങ്ങളുടെ ലോകം പരിത്യജിച്ചു് സത്യാന്വേഷണത്തിനിറങ്ങുന്നതു് ഇന്ത്യാചരിത്രത്തിൽ, അദ്ഭുതമുളവാക്കുന്നൊരു നൂതനപ്രതിഭാസമല്ല. അനേകം സാമാന്യരും അസാമാന്യരുമായ സ്ത്രീപുരുഷന്മാർ ഇതേ അനുഭവത്തിലൂടെ കടന്നുപോയിട്ടുള്ളവരാണു്. ജീവിതത്തിൻെറ അർത്ഥം തേടി ത്യാഗത്തിൻെറ മാർഗ്ഗം അവർ പിൻതുടന്നു. തന്മൂലം ഗൗതമൻെറ കാലത്തു് ഈ ദൃശ്യപ്രപഞ്ചത്തിൻെറ മർമ്മം ഗ്രഹിച്ചു് സത്യാഭിമുഖ്യം നേടുന്നതിനുള്ള ജിജ്ഞാസയാൽ പ്രചോദി

തരായ ധാരാളം പരിവ്രാജകാചാര്യന്മാർ ഉണ്ടായിരുന്നു. അവർ ഇന്ദ്രിയസുഖങ്ങളെല്ലാം ത്യജിച്ച് പരിവ്രാജകരായി. അങ്ങനെ ഗൗതമൻ പരിവ്രാജകനായി മാറിയതിലൂടെ അസാധാരണമോ നൂതനമോ ആയ ഒന്നും ആവിഷ്കരിക്കുകയായിരുന്നില്ല. അദ്ദേഹം തന്നെ പരിവ്രാജകരിലൊരാളായിത്തീർന്നു സംസാരം വെടിഞ്ഞ അദ്ദേഹം ആദ്യം ഒരാചാര്യനേയും പിന്നീട് മറ്റൊരാചാര്യനേയും അവലംബിച്ചു. അവർ രണ്ടു പേരും പരിവ്രാജകന്മാരായിരുന്നു. കുടുംബവും വെടിഞ്ഞു് സത്യാന്വേഷണത്തിനിറങ്ങുന്ന ഈ പ്രതിഭാസം ആരണ്യകങ്ങളുടെയും ഉപനിഷത്തുകളുടെയും കാലങ്ങളിൽ വ്യവസ്ഥാപിതമായിക്കഴിഞ്ഞിരുന്നു. പരിശുദ്ധവും ഭാവസാന്ദ്രവും ആയ ഹൃദയത്താൽ ധ്യാനത്തോടും സത്യാന്വേഷണത്തോടും കൂടി ഒററയ്ക്കും കൂട്ടായും കാന്താരങ്ങളിലും ശാന്തിദമായ അന്തർയോഗങ്ങളിലും ജീവിതം നയിച്ചുകൊണ്ടു് ത്യാഗത്തിൻേറയും സത്വസംശുദ്ധിയുടെയും പ്രഭാവത്താൽ നിഷ്ണാതരും സമ്മാനിതരുമായ സ്ത്രീപുരുഷന്മാരുടെ ശ്രദ്ധേയമായ ചിത്രം ഉപനിഷത്തുകളും ആരണ്യകങ്ങളും നമുക്കു നല്കുന്നു. ഈയൊരു പാരമ്പര്യം ആദ്യകാലഭാരതചരിത്രത്തിൽ ഉൾപ്പെടുന്നു. റൈസ് ഡേവിഡ്സ് പറയുന്നു. (ബുദ്ധിസ്റ്റ് ഇന്ത്യ പേജ് 161–162)

''അമ്മാതിരി പരിവ്രാജകചര്യസ്ത്രീകളുൾപ്പെടെ ഏവക്കും അനുഷ്ഠിക്കാനാവുന്നവിധം ഉദാരമായിരുന്നു, ലോകചരിത്രത്തിൽ ഒരിക്കലും ഉണ്ടാവാത്തവിധം ചിന്തയുടെയും പ്രതികരണത്തിൻേറയും പൂർണ്ണസ്വാതന്ത്ര്യം അവക്കനുവദിച്ചിരുന്നു. മര്യാദാമസൃണമായ പെരുമാററവും സാമാന്യമായ അറിവും ശരിയാംവണ്ണം ആർജ്ജിച്ചിട്ടുള്ള ജനങ്ങൾക്കിടയിൽമാത്രമേ അപൂർവ്വമായ ഇത്തരം നടപടികൾ സാധിതപ്രായമാവുകയുള്ളു.''

ഇതുവരെയുള്ള ഗൗതമൻെറ ഭാവത്യാഗത്തെയും ബുദ്ധൻ സ്വീകരിച്ച നടപടിക്രമങ്ങളെയും സംബന്ധിച്ചിടത്തോളം ഉപനിഷത്തിൻെറ ശുദ്ധമൂലമായ ദേശീയപാരമ്പര്യത്തിൽ അദ്ദേഹവും പൂർണ്ണമായി നിലകൊള്ളുന്നു.

## 9 ബുദ്ധൻ ഗുരുവിനെ തേടുന്നു

വ്യവസ്ഥാപിതമായ ആ ഈ മാർഗ്ഗമവലംബിച്ച് ത്യാഗത്തെത്തുടർന്ന് ആദ്യം ഒരാചാര്യനോടും പിന്നീട് മറ്റൊരാചാര്യനോടും ബന്ധപ്പെട്ടു് സത്യാന്വേഷണവ്യഗ്രനായി നീങ്ങുന്ന ഗൗതമനെ നാം കണ്ടു. അക്കാലത്തെ കീർത്തികേട്ട ആചാര്യൻ ആലാരകാലാമയുടെ അടുത്തു് ആദ്യം അദ്ദേഹം എത്തിച്ചേർന്നു. തൻെറ അവസാന ദിവസംവരെ ബുദ്ധൻ അദ്ദേഹത്തെ ആദരപൂർവ്വം സ്മരിച്ചിരുന്നു.

അലാരയിൽനിന്നും തനിയ്ക്കു ലഭ്യമായ അറിവുമുഴവൻ നേടിക്കഴിഞ്ഞ അദ്ദേഹം രാമപുത്രനും വിഖ്യാതാചാര്യനുമായ ഉദ്ദകൻെറ അടുത്തെത്തി. തങ്ങളുടെ ശിഷ്യന്മാരായ സത്യാന്വേഷകസമൂഹത്തോടൊപ്പം രാജഗൃഹത്തിനടുത്തുള്ള വനത്തിൽ താമസിച്ചിരുന്ന, ജ്ഞാനികളായ ഇവർ രണ്ടുപേരുമാണ് ബുദ്ധൻെറ ആചാര്യന്മാരെന്ന് J. G. ജന്നിംഗ് എഴുതുന്നു. (ബുദ്ധൻെറ വേദാന്തസംബന്ധിയായ ബുദ്ധമതം. P. lxiv)

''ഗൗതമനൊടുവിൽ ഈ രണ്ടു പരിവ്രാജകചിന്തകന്മാരുടെയും ദർശനങ്ങളെ തള്ളിക്കളഞ്ഞെങ്കിലും, പരമാത്മവാദത്തിൻെറ ബ്രഹ്മതത്ത്വത്തെ വ്യക്തിത്വത്തിൻെറ നശ്വരതയെപ്പററിയുള്ള ബുദ്ധദർശനത്തിന് അടിസ്ഥാനമായി സ്വീകരിച്ചു.''

വീടുവിട്ട ബുദ്ധൻ ആദ്യമായി ഗുരുവിനെ അന്വേഷിയ്ക്കുകയാണ് ചെയ്തതു്. അവരിൽ ഒരാളിൽനിന്നും ആത്മാന്വേഷണത്തിനു വേണ്ട സഹായം ലഭിച്ചു. ഇക്കാര്യത്തിൽത്തന്നെ വീണ്ടും അദ്ദേഹം ഉപനിഷത്തിൽ ഘോഷിയ്ക്കുന്ന പാതയാണ് സ്വീകരിച്ചതു്. മുണ്ഡകോപനിഷത്തിൽ പറയുന്നതുപോലെ (മു: 1. 2. 7, 11) ആത്മോന്നതിയ്ക്കായി യത്നിക്കുന്നവൻ വേദത്തിൽ കർമ്മകാണ്ഡത്തിൽ വിസ്തരിച്ചുപന്യസിയ്ക്കുന്ന ക്രിയായോഗത്തിലും നൈയാമികാചാരങ്ങളിലും ഉള്ള താല്പര്യത്തെ, അവ ആത്യന്തികസത്യാന്വേഷത്തിനുതകുകയില്ലെന്നറിഞ്ഞു് വെടിയുന്നു.

> പ്ലവാ ഹ്യേതേ/ദൃഢാ യജ്ഞരൂപാ
> അഷ്ടാദശോക്തമവരം യേഷു കർമ്മ
> ഏതച്ഛ്റേയോ യേ/ഭിനന്ദന്തി മൂഢാ
> ജരാമൃത്യും തേ പുനരേവാപി യന്തി.

ഈ യജ്ഞങ്ങളുടെയും യാഗങ്ങളുടെയും മാർഗ്ഗങ്ങളം സംസാരസാഗരതാരണത്തിന് അപര്യാപ്തമായ ഉറപ്പില്ലാത്ത വഞ്ചികളാണ്. അവയെ ശ്രേയസ്സാധനമായി വിചാരിയ്ക്കുകയും അവയിൽ മുഴുകുകയും ചെയ്യുന്ന മൂഢന്മാർ വീണ്ടും വീണ്ടും ജനനമരണങ്ങളെ പ്രാപിയ്ക്കുന്നു.

> തപഃശ്രദ്ധേ യേ ഹ്യുപവസന്ത്യരണ്യേ
> ശാന്താ വിദ്വാംസോ ഭൈക്ഷ്യചര്യാം ചരന്തഃ.

എന്നാൽ ധീമാന്മാർ ഭാവസാന്ദ്രമായ മനസ്സോടുകൂടി തപസ്സും ഉപാസനയും അനുഷ്ഠിച്ചുകൊണ്ടു് കാനനങ്ങളിൽ വസിയ്ക്കുന്നു.

## 10 സ്വർഗസങ്കൽപത്തിൻെറ അപര്യാപ്തത

സത്യസാക്ഷാത്കാരത്തിനാഗ്രഹിക്കുന്ന വ്യക്തി ഇഹത്തിലും പരത്തിലും ക്രിയാമാർഗ്ഗത്തിലൂടെ നേടാവുന്നതിനെയെല്ലാം

പരിശോധിക്കണം. ഇഹലോകത്തിലാവട്ടെ പരലോകത്തിലാവട്ടെ എന്തെല്ലാം സുഖങ്ങളും അദ്ഭുതങ്ങളും ഇക്കാര്യത്തിൽ അദ്ദേഹത്തിനുണ്ടായോ അവയെയെല്ലാം വിവേകത്തിൻേറയും ധാരണയുടെയും അടിസ്ഥാനത്തിൽ പരിശോധിച്ച് അവയെല്ലാം നിഷ്ഫലങ്ങളെന്നറിഞ്ഞു് ത്യജിക്കണം. എന്തുകൊണ്ടെന്നാൽ ഇഹത്തിലോ പരത്തിലോ ഉള്ള ആനന്ദത്തിനുവേണ്ടി ജീവിച്ചു സത്യം സാക്ഷാത്കരിക്കാനാവില്ല. സർവ്വസംഗങ്ങളും ത്യജിച്ച് തന്നിൽത്തന്നെയുള്ള സത്യത്തെ അന്വേഷിക്കണം ആയതിന് ഉന്നതനായ ഒരു ഗുരുവിനെ സമീപിച്ച് അദ്ദേഹത്തിൻെറ പാദാന്തികത്തിലിരുന്ന് ശുദ്ധജ്ഞാനത്തിൻെറ പാഠങ്ങൾ പഠിക്കുന്നു.

''പരീക്ഷ്യ ലോകാൻ കർമ്മചിതാൻ ബ്രാഹ്മണോ
നിർവ്വേദമായാന്നാസ്ത്യകൃതഃ കൃതേന
തദ്വിജ്ഞാനാർത്ഥം സ ഗുരുമേവാഭിഗച്ഛേത്
സമിത് പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം.

കർമ്മോദ്ഭവങ്ങളും കർമ്മാശ്രിതങ്ങളുമായ ലോകങ്ങളെയെല്ലാം പരീക്ഷിച്ച് ബ്രാഹ്മണൻ അവയുടെ നശ്വരസ്വഭാവവും നിസ്സാരതയും മനസ്സിലാക്കി അനശ്വരപദപ്രാപ്തി നശ്വരങ്ങളാലസാദ്ധ്യമാണെന്നറിഞ്ഞു് എല്ലാത്തിലും വിരക്തനായിത്തീരുന്നു. അതിനുശേഷം നിത്യപദത്തേയും അതു നേടുവാനുള്ള മാർഗ്ഗത്തേയും അറിയുന്നതിന് ശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ ഗുരുവിനെ തികഞ്ഞ വിനയത്തോടെ സമിത്പാണിയായി യഥാവിധി സമീപിക്കണം.

## 11 കാരണബദ്ധമല്ലാത്തതു് കാര്യത്തിലൂടെ അറിയാൻ സാദ്ധ്യമല്ല.

'നിത്യസിദ്ധമായ വസ്തുവിനെ കാര്യത്തിൽക്കൂടി നേടാൻ സാദ്ധ്യമല്ല' എന്ന് ഉപനിഷത്തുകൾ പറയുന്നു. ഇതു് മഹത്തായ ഒരാശയമാണ്. എന്തൊരു വൈരാഗ്യമാണയാൾക്കപ്പോൾ ഉണ്ടാവുക ? അതായതു് ഈ ലോകവും പരലോകവും കർമ്മങ്ങളുടെ സഞ്ചയമാണ്. രണ്ടും കാരണശൃംഖലയിൽ പെട്ടതാണ്. കാര്യകാരണബന്ധത്തിൻെറ മണ്ഡലത്തിൽ കാര്യകാരണബദ്ധമല്ലാത്ത കേവലവസ്തു നേടാനാവില്ലെന്ന് ബുദ്ധനും പഠിപ്പിച്ചു.

ബുദ്ധമതത്തിൽ ഏററവും കൂടുതൽ പ്രാവശ്യം ആവർത്തിച്ചിട്ടുള്ള, പരിച്ഛിന്നവസ്തുക്കളുടെയും അവയുടെ നാശത്തിൻെറയും അഖിലമേഖലകളെയും സ്പർശിച്ചുള്ള ബുദ്ധൻെറ വിജ്ഞാനത്തെ പരാമർശിക്കുന്ന സൂത്രം.

**യേ ധമ്മാ ഹേതുപ്രഭവാ തേഷാം ഹേതും തഥാഗതോ ഹ്യവദത്**
**തേഷാം ച യോ നിരോധോ ഏവം വാദീ ഹി മഹാശ്രമണഃ.**

കാരണത്തിൽനിന്നു് എന്തെല്ലാം സത്തകളുണ്ടായാലും അവയെല്ലാം ഹേതുവും കൂടെ നിരോധവും ഉണ്ടെന്നു് തഥാഗതൻ പറയുന്നു.

അതുകൊണ്ടു് അപരിമിതസത്യം സാക്ഷാത്ക്കരിക്കുന്നതിനു് ഇഹത്തിലും പരത്തിലുമുള്ള എല്ലാ പരിമിതപദാർത്ഥങ്ങളിൽനിന്നും മനസ്സിനെ മോചിപ്പിച്ചു് അനുസന്ധാനപൂർവ്വകമായ വിനയത്തോടു കൂടി വേദശാസ്ത്രാദിവിഭൂതികളുടെ മൂർത്തിമദ്ഭാവമായ സത്യത്തെ സാക്ഷാത്ക്കരിച്ച ബ്രഹ്മനിഷ്ഠനായ ഒരു മഹാഗുരുവിനെ സമീപിക്കണം എന്നു് ഉപനിഷത്തു് ആഹ്വാനം ചെയ്യുന്നു. (മു. 1, 2, 13)

തസ്മൈ സ വിദ്വാനുപസന്നായ സമ്യക്
പ്രശാന്തചിത്തായ ശമാന്വിതായ
യേനാക്ഷരം പുരുഷം വേദ സത്യം
പ്രോവാച താം തത്ത്വതോ ബ്രഹ്മവിദ്യാം.

യഥാവിധി തന്നെ സമീപിച്ചിട്ടുള്ളവനും സമാഹിതചിത്തനും ശിഷ്ടാചാരനിപുണനും ശമദമാദിഗുണസമ്പന്നനുമായ ശിഷ്യനു് ജ്ഞാനിയായ ഗുരു നിത്യവും സത്യവുമായ ബ്രഹ്മത്തെ സാക്ഷാത്ക്കരിക്കുന്നതിനുതകുന്ന ഉന്നതമായ ആത്മവിദ്യ വേണ്ടതുപോലെ ഉപദേശിക്കുന്നു.

## 12 ഉരുവേലവനത്തിലെ ബുദ്ധന്റെ വൈഖാനസജീവിതം

രണ്ടു മഹാചാര്യന്മാരെ സമീപിക്കുന്നതുൾപ്പെടെ ബുദ്ധൻ ഉപനിഷത്പാരമ്പര്യത്തെ അനുധാവനം ചെയ്തു്, അവരെ സമീപിച്ചു് അവരിൽനിന്നും ലഭിക്കാവുന്നതെല്ലാം നേടി. അവർക്കു് ആത്യന്തികജ്ഞാനം ബുദ്ധനു നല്കാൻ കഴിഞ്ഞില്ലയെന്നതുകൊണ്ടു് അങ്ങനെയൊന്നില്ല എന്നു് അർത്ഥമാക്കേണ്ടതില്ല. ആകെക്കൂടി നോക്കിയാൽ എല്ലാക്കാലത്തും ആത്യന്തികജ്ഞാനമുൾക്കൊണ്ടവരുണ്ടായിക്കൊള്ളണമെന്നില്ല. ഈ ജിജ്ഞാസുവാകട്ടെ സാധാരണാചാര്യന്മാർക്കു തൃപ്തിപ്പെടുത്തുവാൻ കഴിയാത്തവനുമായിരുന്നു, ആചാര്യൻ നല്കുന്നതെല്ലാം ഉൾക്കൊണ്ടിട്ടു് വീണ്ടും കൂടുതലായി അന്വേഷിക്കുന്നവൻ. ആത്യന്തികസാക്ഷാത്ക്കാരത്തിനുവേണ്ടി അദ്ദേഹത്തിന്റെ ഹൃദയാഭിവാഞ്ഛയെ തൃപ്തിപ്പെടുത്തുവാൻ അവർക്കു കഴിഞ്ഞില്ല. പരിപൂർണ്ണവിനയത്തോടെ ആചാര്യന്മാരോടു വിട പറഞ്ഞു് ആത്യന്തികസത്യം തന്നത്താൻ നേടുന്നതിനുറച്ചു് അദ്ദേഹം യാത്രയായി. ഈ മനോഭാവത്തോടും, ആവേശത്തോടുംകൂടി ബുദ്ധഗയയെന്നറിയപ്പെടുന്ന രാജഗൃഹത്തിൽനിന്നും ഉരുവേലത്തിലെ കാന്താരത്തിൽ പ്രവേശിച്ചു, അവിടെ കഠിനവ്രതങ്ങളും, തപസ്സും, അന്തർധ്യാനവും ചേർന്ന ചര്യകളിലേക്കു് സ്വയം നിയോഗിച്ചു. അവിടെ

കഠിനസാധനകളിൽ മുഴകിയിരുന്ന അഞ്ചുപേർ ഗൗതമൻെറ ഉത്ക്കഷം മനസ്സിലാക്കി അദ്ദേഹത്തെ തങ്ങളുടെ നേതാവും ആത്മോപദേഷ്ടാവുമാക്കി, അദ്ദേഹത്തിൻെറ കഠിനവ്രതങ്ങളെ അവരും പിന്തുടന്നു. പല സാധകന്മാരും വ്യക്തമായി നിവ്വചിച്ചിട്ടുള്ളതും പലരും അനുധാവനം ചെയ്തിട്ടുള്ളതും ശരീരത്തെയും മനസ്സിനെയും പീഡിപ്പിയ്ക്കുന്ന കഠോരങ്ങളായ വ്രതങ്ങളോടുകൂടിയതും ആയിരുന്നു അവരുടെ മാഗ്ഗം. ദൃഢവ്രതനായ ഗൗതമൻ ഒരു രീതിവിധാനം സ്വീകരിച്ചാൽ അതിൻെറ പരിണതഫലം കാണാതെ വിശ്രമിയ്ക്കാറില്ല. പൂണ്ണാനന്ദം ലഭിയ്ക്കുന്നതുവരെ, ഉടനെ ബോധോദയമുണ്ടാകുമെന്ന പ്രതീക്ഷയിൽ അവിടെയുണ്ടായിരുന്ന ആറു സത്യാന്വേഷികളോടുകൂടി തപശ്ചര്യയിലും നിഷ്ഠയിലും അദ്ദേഹം ഒന്നാമനായി.

## 13 തപശ്ചര്യ വെടിഞ്ഞ ബുദ്ധൻെറ ബോധോദയം

ഒരു ദിവസം ഗൗതമൻ തൻെറ ഇരിപ്പിടത്തിൽ നിന്നും എഴുന്നേല്ക്കവെ ക്ഷീണിതനായി ബോധംകെട്ടുവീണു. ബോധം തിരിച്ചുകിട്ടിയപ്പോൾ അദ്ദേഹം ഇപ്രകാരം ചിന്തിച്ചു. എന്തൊരു വിഡ്ഢിത്തം ! ഞാൻ ആത്യന്തികസത്യത്തിൻെറ അന്വേഷണത്തിലാണ്. അങ്ങേയററത്തെ ധൈര്യവും ഊജ്ജസ്വലതയും അവശ്യം വേണ്ട ഒരു അന്വേഷണമാണിത്. മഹത്തായ സത്യം കണ്ടെത്തുന്നതിനു ഞാൻ സമ്പാദിച്ചിട്ടുള്ള, യാനപാത്രം ഇന്ദ്രിയങ്ങളും മനസ്സും ചേന്ന ഈ ശരീരമാണ്. ഞാനതിനെ വല്ലാതെ പീഡിപ്പിയ്ക്കുന്നുവല്ലോ. അപഹാസ്യമായ ഈ പീഡനത്തിൻെറ മാഗ്ഗം ഇനിമേൽ ഞാൻ തുടരുന്നില്ല. അതുകൊണ്ടുടനെയദ്ദേഹം ബുദ്ധിശൂന്യമായ കഠോരവ്രതമാഗ്ഗം വെടിഞ്ഞു സമീപത്തുള്ള ഗ്രാമത്തിലേയ്ക്കു ഭിക്ഷ യാചിക്കുന്നതിനു പുറപ്പെട്ടു. ഗൗതമൻ തപശ്ചര്യവെടിഞ്ഞതുകണ്ടു കൂടെയുണ്ടായിരുന്നവർ തങ്ങളുടെ ഉപദേഷ്ടാവു് ആഡംബരങ്ങൾക്കു പിന്നാലെ ഓടുന്ന യോഗഭ്രഷ്ടനാണെന്നു തെററിദ്ധരിച്ചു. തങ്ങൾക്കഹ്മമായ മൂല്യം അദ്ദേഹത്തിൽനിന്നു ലഭിയ്ക്കില്ലെന്നുവെച്ചു് അവർ അദ്ദേഹത്തെ ഉപേക്ഷിച്ചു് പലായനം ചെയ്തു.

അവരുടെ പലായനം ഗൗതമൻ കാര്യമാക്കിയില്ല. അദ്ദേഹം ഗ്രാമത്തിലെത്തി; ഗ്രാമീണപ്പെൺകൊടിജാതിയിൽനിന്നും ഒരു പാത്രം പാൽപ്പായസം സ്വീകരിച്ചു. സമീപത്തുള്ള നദിയിൽപോയി സ്നാനം ചെയ്തു് പാൽപ്പായസവും കഴിച്ചു് മദ്ധ്യാഹ്നത്തിൽ വിശ്രമിച്ചു. സായാഹ്നമണഞ്ഞപ്പോൾ അദ്ദേഹം മറെറാരിടത്തേയ്ക്കു നീങ്ങി. അവിടെയുണ്ടായിരുന്ന ഒരശ്വത്ഥത്തിനു ചുവട്ടിൽ ''ആത്യന്തികസത്യം സാക്ഷാത്ക്കരിയ്ക്കാതെ'' അനങ്ങുകപോലുമില്ലെന്നു് ഉറച്ചു് ഉപവിഷ്ടനായി.

ഇവയെല്ലാം ഉപനിഷത്തരുളുന്ന പാതയിൽത്തന്നെ ആൽച്ചുവട്ടിൽ ഇന്ദ്രിയങ്ങളും മനസ്സും അടക്കിയിരുന്ന ഗൗതമൻ ധ്യാനത്തിൻെറ അഗാധതലങ്ങളിലേയ്ക്കു പ്രവേശിച്ചു. സ്വാഭാവികമായിത്തന്നെ പരിശുദ്ധമായിരുന്ന അദ്ദേഹത്തിൻെറ മനസ്സ് കഴിഞ്ഞ ആറു വർഷത്തിലൂടെ സിദ്ധിച്ച അച്ചടക്കത്തിൻെറ ഫലമായി കൂടുതൽ പരിശുദ്ധമായി. മനസ്സ് പരമപവിത്രമായപ്പോൾ അദ്ദേഹം ധ്യാനത്തിൻെറ ഉന്നതരംഗങ്ങളിലേയ്ക്ക് ഉയർന്നു. തൻെറ അസ്തിത്വത്തിൻെറ ആഴങ്ങളിലേയ്ക്ക് കൂടുതൽ കൂടുതൽ അഗാധമായി അദ്ദേഹം ഊളിയിട്ടിറങ്ങി. ബുദ്ധമതഗ്രന്ഥങ്ങളിൽക്കാണുന്ന ഈ ധ്യാനത്തിൻെറ വിശദാംശങ്ങൾ സമാധിയുടെ നിർവ്വികല്പാവസ്ഥയിലേയ്ക്ക് വേദാന്തം വിവരിക്കുന്ന പദ്ധതിക്കു സമാനമാണ്. ഈ നിർവ്വികല്പസമാധിയിലാകട്ടെ മനസ്സ് രൂപത്തിൻെറ മേഖലകളെയും പ്രജ്ഞയുടെ തലങ്ങളെയും ദ്വൈതഭാവത്തിൻെറ രംഗങ്ങളെയും ഉല്ലംഘിച്ച് അന്തിമമായി വ്യക്തിത്വശൂന്യവും അനപേക്ഷവുമായ ബോധോദയത്തിൻെറ സാമ്രാജ്യത്തിൽ പ്രവേശിക്കുന്നു. നിശയുടെ നാലാംയാമം സമാഗതമായപ്പോൾ ഗൗതമൻ ആത്യന്തികസത്യത്തെ സാക്ഷാത്ക്കരിച്ച് ബുദ്ധനായി.

## 14 ബോധോദയം – ബുദ്ധൻെറ വിവരണം

ബോധോദയത്തിൻെറ ശരിയായ സ്വഭാവം എന്ത് ? ഞാൻ നേരത്തെ സൂചിപ്പിച്ചതുപോലെ ഈ ചോദ്യത്തിനുത്തരം നല്കാതെ ബുദ്ധൻ വിട്ടുകളഞ്ഞു. അദ്ദേഹത്തിൻെറ തൊട്ടടുത്ത ശിഷ്യന്മാരും ഇതിനുത്തരം നല്കിയില്ല. എന്നാലവർ ഈ വിഷയത്തിന്മേൽ ചില വിശദീകരണം നിഷേധാത്മകവാക്കുകളിലൂടെ നല്കി. തൃഷ്ണാനിവൃത്തി, അഹംബുദ്ധിവിച്ഛേദം, അജ്ഞാനവിരാമം, വ്യാമോഹസമാപ്തി തുടങ്ങിയവയിലൂടെ. അനപേക്ഷവും വസ്തുനിഷ്ഠവുമായ ഈ അവസ്ഥയുടെ സ്വഭാവത്തെയും നിഷേധോക്തിയിലൂടെ അതിനു നല്കിയ വിശദീകരണത്തെയും അടിസ്ഥാനമാക്കിയുള്ള മൗനം അഥവാ മനനത്തിലൂടെയുള്ള ബുദ്ധൻെറ വിശദീകരണം പൂർണ്ണമായും വേദാന്തസമ്മതമാണ്. ഇതേക്കുറിച്ചു കൂടുതൽ യാഥാർത്ഥ്യബോധത്തോടെ ഉത്തരം നല്കുന്നതിന് പിന്നാലെ വന്ന ശിഷ്യന്മാർ ശ്രമിച്ചപ്പോൾ ബുദ്ധൻെറ തിരോധാനം കഴിഞ്ഞു് ഒരു നൂററാണ്ടിനുള്ളിൽ പ്രസ്ഥാനം പല നിലകളിൽ പതിനെട്ടുവിഭാഗങ്ങളായി. അങ്ങനെ ബുദ്ധനും തൻെറ തൊട്ടടുത്ത ശിഷ്യന്മാരും മൗനമവലംബിച്ച പ്രശ്നങ്ങൾക്ക് സമാധാനം കണ്ടതും ബുദ്ധചിന്തയെ സംബന്ധിച്ച് സംശയങ്ങളും തെററിദ്ധാരണകളും ഉടലെടുത്തതും പിന്നീടുണ്ടായ അനുയായികളുടെ കാലത്താണ്.

ബുദ്ധൻ നേടിയ സാക്ഷാത്ക്കാരത്തിന്റെ ഉള്ളടക്കം നമുക്ക് അദ്ദേഹത്തിന്റെ പക്കൽനിന്നുതന്നെ മനസ്സിലാക്കുവാൻ ശ്രമിക്കാം. സാരാനാഥത്തിലെ ആദ്യപ്രവചനത്തിലൂടെ ശ്രീബുദ്ധൻ തന്റെ സാക്ഷാത്ക്കാരത്തിന്റെ ഉള്ളടക്കം താഴെക്കാണുന്ന ലളിതഭാഷയിൽ വ്യക്തമാക്കി. (മജ്ജിമനീകായ സൂത്രം. 26. J. G. ജന്നിംഗ്സിന്റെ വിവർത്തനത്തിൽനിന്ന്)

അവിടെ ഉരുവേലത്തിൽ ഞാൻ പാർത്തു അവിടെ പ്രയത്നമാണാകെ വേണ്ടിയിരുന്നതു്. ഞാൻ ലൗകികാവസ്ഥയ്ക്കു വിധേയനായിരുന്നു. ലൗകികാവസ്ഥയുടെ നികൃഷ്ടവശങ്ങൾ എനിയ്ക്കു ഗോചരമായി. ക്ഷയത്തിനും രോഗത്തിനും മരണത്തിനും ദുഃഖത്തിനും വിശുദ്ധിലംഘനത്തിനും വിധേയനായിരുന്ന ഞാൻ ലൗകികതയേശാത്ത നിർവ്വഹണത്തിന്റെ പരമശാന്തി നേടി. ഈ വക ദോഷങ്ങളൊന്നും സ്പർശിയ്ക്കാത്ത നിർവ്വഹണത്തിന്റെ പരമശാന്തിയെ ഞാൻ പ്രാപിച്ചു. ജ്ഞാനം എന്നിലുദിച്ചു. എന്റെ വിമുക്തി ഉറപ്പായി. അഹംബുദ്ധി നശിച്ചു. ഇനിയെനിയ്ക്കു പുനർജ്ജന്മവുമില്ല.

## 15 ബുദ്ധന്റെ ബോധോദയം — ഉപനിഷത്സമ്മതം

ഇപ്രകാരമാണു് തന്റെ സാക്ഷാത്ക്കാരത്തിന്റെ ഉള്ളടക്കം ബുദ്ധൻ വിവരിച്ചതു്. അതാവട്ടെ ഏതൊരുപനിഷത്തിലെയും വിവരണമായി ധരിയ്ക്കാം, 'അഹംബുദ്ധിയുടെ വിനാശവും, പുനർജന്മസമാപ്തിയും പൂർണ്ണമായ പരിശുദ്ധി ഉൾക്കാഴ്ച തുടങ്ങിയവയുടെ പ്രാപ്തിയും — ഉപനിഷത്തുകളുടെയും ഭഗവാൻ ബുദ്ധന്റെയും അഭിപ്രായത്തിൽ ഇതാണു് ആത്മാവിന്റെ മോചനം. ഉപനിഷത്തും ബുദ്ധനും ഇതിനെ മുക്തി അല്ലെങ്കിൽ നിർവ്വാണം എന്നു വിളിച്ചു. അവിദ്യ അഥവാ ആത്മീയാന്ധ്യവും ഉപാധികളും പൂർണ്ണമായി നശിക്കുന്നതിങ്ങനെ മുണ്ഡകോപനിഷത്തിൽ പ്രതിപാദിയ്ക്കുന്നു. (മു. 11. 2-9)

ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ.

ആത്യന്തികമായ അദ്വൈതസത്യം സാക്ഷാത്കരിയ്ക്കുമ്പോൾ ഹൃദയത്തിന്റെ അവിദ്യാവാസനയാകുന്ന കെട്ടുകൾ പൊട്ടിപ്പോകുന്നു. സംശയങ്ങൾ തീരുന്നു, കർമ്മങ്ങളെല്ലാം ക്ഷയിയ്ക്കുന്നു.

## 16 ജനങ്ങൾക്കു് തന്റെ സന്ദേശം നൽകുന്നതിന്നു് ബുദ്ധന്റെ സന്ദേഹം

ബഹുകല്പദുർലഭമായ ബോധോദയത്തെ ബുദ്ധൻ പ്രാപിച്ചു. ബുദ്ധഗയയിൽ ഏഴാഴ്ചക്കാലം ബുദ്ധൻ തനിച്ച് സാക്ഷാത്കാരത്തിന്റെ അത്യാനന്ദം നുകന്നു. അപ്പോൾ അദ്ദേഹത്തിന്റെ മന

സ്സിൽ ഒരു പ്രശ്നം സംജാതമായി. ഈ അമൂല്യനിധി ലോകവുമായി പങ്കിടണമോ വേണ്ടയോ ? ലൗകികമനസ്സുകൾക്കു് താൻ കണ്ടെത്തിയ സത്യം ഗ്രഹിക്കുവാൻ കഴിയുകയില്ല. അവരെ പഠിപ്പിക്കാനൊരുങ്ങുന്നതാവട്ടെ വെറും മനശ്ശല്യമുണ്ടാക്കലാണു്. ഇങ്ങനെ വ്യക്തമായ കാരണങ്ങളാൽ തുടക്കത്തിൽ, സാക്ഷാത്കൃതസത്യം തനിയ്ക്കായി സൂക്ഷിക്കുവാൻ അദ്ദേഹം താല്പര്യപ്പെട്ടു. എന്നാലീ ലോകത്തിനുവേണ്ടി ബ്രഹ്മദേവൻ ഇടപെട്ടു. ലോകത്തോടുള്ള അനുകമ്പയും തൻെറ ഉന്നതമായ ശാസനങ്ങൾ ഗ്രഹിക്കുവാൻ പരിശുദ്ധഹൃദയരായി കുറച്ചു പേരെങ്കിലുമുണ്ടാവുമെന്ന ചിന്തയും ഹേതുവായി ബുദ്ധൻ തൻെറ സാക്ഷാത്കാരരഹസ്യം ലോകത്തിനു നല്കാമെന്നേററു. ഈയൊരുറച്ച തീരുമാനവുമായി ബുദ്ധൻ തൻെറ ജീവിതത്തിലെ സംഭവബഹുലമായ മൂന്നാമത്തെ പ്രസക്തഘട്ടത്തിൽ പ്രവേശിച്ചു. അദ്ദേഹത്തിൻെറ തന്നെ വാക്കുകളിൽ, (മജ്ജിമനികായ സൂത്രം. 26. ജന്നിംഗ്സിൻെറ വിവർത്തനം)

''അല്ലയോ ഭിക്ഷുക്കളേ, ഞാനങ്ങനെ പരിചിന്തിച്ചപ്പോൾ, ധർമ്മം വിശദീകരിക്കുന്ന കാര്യത്തിൽ നിഷ്ക്രിയമായിരിക്കുന്നതിനും, അതിൽനിന്നും ഒഴിവാകുന്നതിനും എൻെറ മനസ്സു് എന്നെ നയിച്ചു. ജീവികളോടുള്ള ഭൂതാനുകമ്പയാൽ ഞാനീ ലോകത്തേയ്ക്കു നോക്കിയപ്പോൾ ബലവും, ദൗർബ്ബല്യവും; പ്രാപ്തിയും, അപ്രാപ്തിയും; ഇഷ്ടവും, അനിഷ്ടവും; ഇണക്കവും, പിണക്കവും; ഞാൻ കണ്ടു. അപായങ്ങളിൽനിന്നും പാപങ്ങളിൽനിന്നും വേറിട്ട ലോകം കണ്ടുകൊണ്ടു് ജീവിക്കുന്ന വളരെക്കുറച്ചു പേരെയും കണ്ടു. ഇതു കണ്ടിട്ടു് നീലത്താമരയോ ചെന്താമരയോ വളൎന്നു നില്ക്കുന്ന ഒരു കുളംപോലെ തോന്നി. താമരകൾ മുളച്ചുവളൎന്നു്, ചിലതു് വെള്ളത്തിനടിയിൽത്തന്നെ വളരുന്നു. ചിലതു് ജലോപരിതലം വരെയെത്തി വളരുന്നു. മററു ചിലവയാകട്ടെ ജലോപരിതലത്തിൽനിന്നും ഉയൎന്നു് ജലസ്പൎശമില്ലാതെ വളരുന്നു.'

## 17 ബുദ്ധൻ സന്ദേഹത്തെ അതിജീവിക്കുന്നു

സാധാരണ സുഖങ്ങൾക്കും ഇന്ദ്രിയവിഷയങ്ങൾക്കും ഈ ലോകം അടിപ്പെട്ടിരിക്കെ തന്നെ മനസ്സിലാക്കുവാൻ ലോകത്തിനാവില്ലെന്നു് ബുദ്ധനു് തോന്നി. എന്നാലും കുറച്ചുപേരുടെ മനസ്സിലെങ്കിലും അവിദ്യയുടെയും ആസക്തിയുടെയും പൊടിപടലങ്ങൾകൊണ്ടു് നിറഞ്ഞിട്ടില്ലെന്നിരിക്കെ അവൎക്കു് ചെറിയൊരു പ്രയത്നംകൊണ്ടു് സത്യം കണ്ടെത്തുവാൻ കഴിയും. അവരെ കണ്ടെത്തുവാനും തൻെറ അനുഭവങ്ങൾ അവരുമായി പങ്കുവെയ്ക്കുവാനും അദ്ദേഹം തീരുമാനിച്ചു. ബുദ്ധനെ നേരിട്ട ഈ വൈഷമ്യം അദ്ദേഹത്തിൻെറ ഭൂതദയ

യിൽനിന്നുടലെടുത്തതാണ്. ആദ്ധ്യാത്മികതയുടെ അത്യുന്നതതലങ്ങളിൽ എത്തിയിട്ടുള്ള എല്ലാ ആചാര്യന്മാരും ഈ ഉത്കണ്ഠയിൽ പെട്ടിട്ടുണ്ട്. സാക്ഷാത്കാരത്തിന്റെ ഔന്നത്യമേറുന്നതനുസരിച്ച് തന്റെ അനുഭവങ്ങൾ പങ്കുവെയ്ക്കാൻ പാകമായവരെ കണ്ടെത്തുന്നതിന്ന് വിഷമവും കൂടും. തന്റെ ആന്തരികമായ ചില അനുഭവങ്ങൾ എല്ലാവരോടുമായി പങ്കുവെയ്ക്കുന്നതിന്ന് ശ്രീരാമകൃഷ്ണന് കഴിയാതിരുന്നത് നമുക്കറിയാമല്ലോ. അതുകൊണ്ടാണ് പിന്നീട് വിവേകാനന്ദനായിത്തീർന്ന നരേന്ദ്രന്റെ നേതൃത്വത്തിൽ തന്റെ അനുഭവങ്ങളെയെല്ലാം കൈമാറുന്നതിനു കഴിയുന്ന പരിശുദ്ധഹൃദയന്മാരായ ശിഷ്യന്മാർക്കായി അദ്ദേഹം കാത്തിരുന്നത്. അങ്ങനെ ബുദ്ധൻ തന്റെ സാക്ഷാത്കാരം പ്രദാനം ചെയ്യുന്നതിന്ന് അർഹരായവരെ തേടി തന്റെ സംപൂജ്യരായ ആചാര്യന്മാർ അലാരകാലാമയേയും ഉദ്ദകനേയും കുറിച്ചുള്ള ചിന്ത ഇത്തരുണത്തിൽ അദ്ദേഹത്തിന്റെ മനസ്സിൽ അങ്കുരിച്ചു. അവരോടുള്ള കൃതജ്ഞതയുടെ ഫലമായി അവരെ അന്വേഷിക്കുവാനും തന്റെ അനുഭവങ്ങൾ അവരുമായി പങ്കുവെയ്ക്കുവാനും അദ്ദേഹം നിശ്ചയിച്ചു. അദ്ദേഹം പറയുന്നു:

'മേധാവിയും വിദ്വാനും ഊഹാപോഹവിചക്ഷണനുമായ അലാരകാലാമയുണ്ടല്ലോ. അദ്ദേഹത്തിന്റെ പ്രകൃതം ദൂഷിച്ചിട്ടില്ല. ആദ്യമായി ഞാൻ ധർമ്മത്തെ അദ്ദേഹത്തോടുപദേശിച്ചാലോ ? വളരെ വേഗം അദ്ദേഹം ഗ്രഹിക്കും. ഞാനിപ്പോഴാണോർമ്മിക്കുന്നത്. ഏഴു ദിവസം മുമ്പ് അലാരകാലാമ മരിച്ചുപോയി. അല്ലയോ ഭിക്ഷുക്കളേ, പിന്നെ ഞാനിങ്ങനെ വിചാരിച്ചു. ജന്മംകൊണ്ട് വിശിഷ്ടനായ അലാരകാലാമ ഈ ധർമ്മം ശ്രദ്ധിച്ചിരുന്നെങ്കിൽ അദ്ദേഹം വളരെ വേഗം ഗ്രഹിയ്ക്കുമായിരുന്നു. ഞാൻ വീണ്ടും ചിന്തിച്ചു. രാമപുത്രനായ ഉദ്ദകനുണ്ടല്ലോ, അദ്ദേഹം മേധാവിയും വിദ്വാനും ഊഹാപോഹവിചക്ഷണനുമാണ്. വളരെക്കാലമായി അദ്ദേഹത്തിന്റെ പ്രകൃതം ദൂഷിച്ചിട്ടില്ല. ഞാൻ വീണ്ടും ഓർമ്മിച്ചു. രാമന്റെ പുത്രനായ ഉദ്ദകൻ ഇന്നലെ സായാഹ്നത്തിൽ മരിച്ചുപോയല്ലോ, അല്ലയോ ഭിക്ഷുക്കളേ ഞാൻ വിചാരിച്ചു. ജന്മംകൊണ്ട് വിശിഷ്ടനാണ് രാമപുത്രനായ ഉദ്ദകൻ. അദ്ദേഹം ഈ ധർമ്മം കേൾക്കുകയായിരുന്നുവെങ്കിൽ, വളരെ വേഗം അദ്ദേഹം ഗ്രഹിക്കുമായിരുന്നു.'

## 18 ബുദ്ധഗയയിൽനിന്നു് വാരാണസിയിലേയ്ക്കു ബുദ്ധന്റെ പദയാത്ര

തുടന്ന് തന്നെ വെടിഞ്ഞു പലായനം ചെയ്ത അഞ്ചു ശിഷ്യന്മാരെക്കുറിച്ചദ്ദേഹം ഓർത്തു. അവരും ആദ്ധ്യാത്മികമായി ഔന്നത്യം പ്രാപിച്ചവരാണ്. അവരെക്കാണുവാൻ അദ്ദേഹം നിശ്ചയിച്ചു.

അവർ ബുദ്ധഗയയിൽനിന്നും നൂററിനാലു മൈലകലെ വാരാണസി അഥവാ ബനാറസ്സിനുസമീപം ഉശിപട്ടണ(സാരനാഥ)ത്തിൽ ഉണ്ടെന്നറിഞ്ഞു് അങ്ങോട്ടു പുറപ്പെടുവാൻ അദ്ദേഹം തീരുമാനിച്ചു. സാരനാഥത്തിലെത്തിയ അദ്ദേഹം അഞ്ചുപേരും ഒരുദ്യാനത്തിലിരിക്കുന്നതു് അകലെനിന്നുതന്നെ കണ്ടു. പ്രേമനിർഭരമായ ഹൃദയത്തോടുകൂടി അദ്ദേഹം അവരെ സമീപിച്ചു. അദ്ദേഹത്തിനു് അപഭ്രംശം സംഭവിച്ചു എന്നു് ധരിച്ചിരുന്ന അവർ അദ്ദേഹത്തെ അഭിവാദ്യം ചെയ്യുന്നതിനോ ആചാര്യനോടു് ആചാരമര്യാദകൾ പാലിക്കുന്നതിനോ ആദ്യം തുനിഞ്ഞില്ല. അദ്ദേഹത്തെ സുഹൃത്തേ എന്നാണവർ സംബോധന ചെയ്തതുപോലും. എങ്കിലും ബുദ്ധൻെറ സ്ഥൈര്യവും മഹിമാതിരേകവും, ചേഷ്ടകളും ബുദ്ധനെ സ്നേഹാദരപൂർവ്വം സ്വീകരിക്കുന്നതിനവരെ പ്രേരിപ്പിച്ചു. അദ്ദേഹം അവരോടു പറഞ്ഞു:

''ഭിക്ഷുക്കളെ, എന്നെ ശ്രദ്ധിക്കുക, അമൃതത്വം ഞാൻ നേടിയിരിക്കുന്നു. ഞാൻ ധമ്മം എന്താണെന്നു് പറയുകയും കാണിച്ചുതരികയും ചെയ്യാം. ഞാൻ പറയുന്നതുപോലെ മുൻപോട്ടു പോയാൽ ഈ ജീവിതത്തിൽത്തന്നെ അചിരേണ നിങ്ങൾക്കതു മനസ്സിലാക്കാം. സാക്ഷാത്കരിച്ചിട്ടു് ദിവ്യജീവിതത്തിൻെറ അത്യുന്നതങ്ങളിൽ വിരാജിക്കാം. തന്മൂലം നമ്മുടെ വംശം എല്ലാ കെട്ടുപാടുകളിൽ നിന്നും നല്ല രീതിയിൽ മോചനം നേടും.''

## 19. സാരനാഥത്തിലെ ധർമ്മചക്രപ്രവർത്തനം

ആദ്ധ്യാത്മികതയിലെ തൻെറ ഉത്തമബോധ്യത്തിൽ അവർക്കു വിശ്വാസം വരുന്നില്ലയെന്നു തോന്നുകയാൽ ശ്രീബുദ്ധൻ മൃദുലവചസ്സുകളിൽ ആധികാരികമായി സംസാരിക്കുവാൻ തുടങ്ങി. ''അല്ലയോ ഭിക്ഷുക്കളേ, ഈ രീതിയിൽ ഇതിനുമുമ്പൊരിക്കലും ഞാൻ സംസാരിച്ചിട്ടില്ലെന്നതു നിങ്ങൾക്കു ബോധ്യമുണ്ടായിരിക്കുമല്ലൊ?'' ആത്മസാക്ഷാത്കാരത്തിൻെറ അഗാധതലങ്ങളിൽനിന്നാണു് അദ്ദേഹം സംസാരിക്കുന്നതെന്നു് മനസ്സിലാക്കിയ അവർ കൂടുതൽ ഗ്രഹിക്കുന്നതിനു് ശ്രദ്ധിച്ചു. ഗുരു തൻെറ ആത്മസാക്ഷാത്ക്കാരം അവരുമായി പങ്കുവെച്ചു. അവരിലൂടെ മാനുഷ്യകത്തിനു് പ്രശസ്തങ്ങളായ രണ്ടു പ്രവചനങ്ങൾ ലഭിച്ചു. ഒന്നു്, ധമ്മചക്രപ്രവത്തനസൂത്രം, രണ്ടാമത്തേതു് അഞ്ചുദിവസത്തിനുശേഷം പ്രവചിച്ച അനാത്മലക്ഷണസൂത്രം.

അഞ്ചുപേരെ അഭിസംബോധനചെയ്തുകൊണ്ടു് ആദ്യപ്രവചനത്തിൽ ബുദ്ധൻ പറഞ്ഞു. (വിനായക പിടക, മഹാവഗ്ഗ, കന്ധക. II. 6, 5. J. G. ജന്നിംഗ്സിൻെറ വിവത്തനം.)

''ഈ രണ്ടു് അതിരുകളും അല്ലയോ ഭിക്ഷുക്കളേ, പ്രത്യാഹരിച്ചു നിലകൊള്ളുന്നവനു് സമീപിക്കാവുന്നവയല്ല. ഏതു രണ്ടും ? ഒരു വശത്തു് നീചവും, അവിദ്യാജന്യവും ദുഷിച്ചതും അപകൃഷ്ടവും നേട്ടമില്ലാത്തതുമായ ഇന്ദ്രിയസുഖങ്ങൾ നയിക്കുന്ന തൃഷ്ണയിൽ മുഴുകിയ മാർഗ്ഗം. മറുവശത്തു് വേദനാജനകവും അപകൃഷ്ടവും നിഷ്പ്രയോജനവുമായ ആത്മപീഡനത്തിൽ മുഴുകിയ മാർഗ്ഗം ഈ രണ്ടു മാർഗ്ഗങ്ങളും വെടിഞ്ഞു് ഇടയ്ക്കുള്ള മാർഗ്ഗം, മദ്ധ്യമമാർഗ്ഗം, ഉൾക്കാഴ്ചയും ജ്ഞാനവും പ്രദാനം ചെയ്യുന്നതും ആത്മനിർവൃതിയിലേയ്ക്കും വിജ്ഞാനത്തിലേയ്ക്കും, നിർവ്വാണത്തിലേയ്ക്കും ശാന്തിയിലേയ്ക്കും നയിക്കുന്നതുമാണു്. ഏതു് മദ്ധ്യമമാർഗ്ഗം ശാന്തിയിലേയ്ക്കു നയിക്കുമെന്നോ ? നിശ്ചയമായും വിശിഷ്ടമായ ഈ അഷ്ടാംഗമാർഗ്ഗം — ശരിയായ വീക്ഷണം, ശരിയായ ഇച്ഛ, ശരിയായ വാക്കു്, ശരിയായ കർമ്മം, ശരിയായ ജീവിതം, ശരിയായ യത്നം, ശരിയായ മനസ്സു്, ശരിയായ ധ്യാനം – മദ്ധ്യമമാർഗ്ഗം ശാന്തിയിലേയ്ക്കു നയിക്കും. വീണ്ടും ദുഃഖം ആര്യസത്യം ജന്മം – ദുഃഖം, ജരാ – ദുഃഖം, വ്യാധി – ദുഃഖം, മൃത്യു – ദുഃഖം, അനിഷ്ടസംയോഗം – ദുഃഖം, ഇഷ്ടവിയോഗം ദുഃഖം, സഫലമാവാത്ത ആഗ്രഹം – ദുഃഖം, ചുരുക്കത്തിൽ പഞ്ച ഉപാദാനകാണ്ഡം (തൃഷ്ണ നയിക്കുന്ന ക്ഷണികമായ അഹംബുദ്ധി) ദുഃഖപൂർണ്ണമാണു്. ദുഃഖസമുദയം ആര്യസത്യം, ബന്ധവും സുഖവും കലർന്ന തൃഷ്ണ എല്ലായിടത്തും ഇന്ദ്രിയങ്ങളുടെ സുഖം അന്വേഷിക്കുന്നു. ലൗകികാതീതമായ തൃഷ്ണയാവട്ടെ സ്വർഗ്ഗസുഖത്തിനു ദാഹിക്കുന്നു. ദുഃഖനിരോധം ആര്യസത്യം,

ഈ ദാഹത്തെ പൂർണ്ണമായി നിരോധിക്കുന്നതാണതു്. തത്ഫലമായി തൃഷ്ണയുടെ അണുമാത്രംപോലും അവശേഷിക്കുകയില്ല. തൃഷ്ണയുടെ ത്യാഗം, വർജ്ജനം, തൃഷ്ണയിൽനിന്നുള്ള മോചനം (മുക്തി) നിസ്സംഗത അതാണു്. (ദുഃഖനിരോധഗാമിനി പ്രതിപദ ആര്യസത്യം)

ദുഃഖം ഇല്ലാതാക്കുന്നതിനുള്ള വഴി അഷ്ടാംഗമാർഗ്ഗം. അതും കൂടി സത്യം.

ഈ നാലു സത്യങ്ങളെക്കുറിച്ചുള്ള എന്റെ അറിവു് പരിശുദ്ധമായിരിക്കുന്നിടത്തോളം ഞാൻ പൂർണ്ണബോധോദയത്തിലെത്തിയെന്നു് എനിക്കു മനസ്സിലായി. ജ്ഞാനം എന്തോപോലെ എന്നിൽ ഉദിക്കുന്നതു് ഞാൻ കണ്ടു. എന്റെ ചേതോവിമുക്തി ഉറപ്പായി, വിച്ഛിന്നവ്യക്തിത്വം നശിച്ചു. ഇനി ജന്മവും ഇല്ല.

രണ്ടാമത്തെ പ്രവചനത്തിൽ മിഥ്യാവ്യക്തിത്വത്തിന്റെ സിദ്ധാന്തം അദ്ദേഹം വരച്ചുകാട്ടി

'രൂപം അനാത്മാവാണ്. വേദന (ശരീരബോധം) ആനാത്മാവാണ്. സന്ന )ഇന്ദ്രിയാനുഭവം) അനാത്മാവാണ്. സങ്കര (വാസന) അനാത്മാവാണ്. വിജ്ഞാനം (മനസ്സാക്ഷി) അനാത്മാവാണ്.

വീണ്ടും ഭിക്ഷുക്കളേ, ഇനി നിങ്ങൾ എന്തു വിചാരിയ്ക്കുന്നു. ഈ പ്രാപഞ്ചികരൂപം നിത്യമോ അനിത്യമോ? 'അനിത്യം പരിശുദ്ധാത്മൻ' എന്നാൽ ഈ അനിത്യമായതു് സുഖമോ ദുഃഖമോ? 'ദുഃഖം പരിശുദ്ധാത്മൻ' അപ്പോൾ അനിത്യമായ ദുഃഖവും പ്രകൃത്യാ ചഞ്ചലവുമാണ്. അതുകൊണ്ടു് ഇതു് എൻേറതാണ് ഞാനിതാണ്. ഇതു് എൻെറ ആത്മാവാണ് എന്നൊക്കെക്കരുതുന്നതു് ശരിയാണോ? 'നിശ്ചയമായും അല്ല പരിശുദ്ധാത്മൻ.' ശരീരബോധം നിത്യമാണോ? ...ഇന്ദ്രിയാനുഭവം നിത്യമാണോ? ....വാസന നിത്യമാണോ?....ചേതന നിത്യമാണോ?...അപ്പോൾ അനിത്യമായവ ദുഃഖവും പ്രകൃത്യാ ചഞ്ചലവുമാണ്. അതിനാൽ ഇതു് എൻേറതാണ് ഇതു് ഞാനാണ്. ഇതു് എൻെറ ആത്മാവാണ് എന്നു കരുതുന്നതു് ശരിയോ? 'തീച്ച്യായും അല്ല. പരിശുദ്ധാത്മൻ' അതുകൊണ്ടു് അല്ലയോ ഭിക്ഷുക്കളേ, എല്ലാ പ്രാപഞ്ചികരൂപങ്ങളും, ഭൂതമാവട്ടെ വർത്തമാനമാവട്ടെ ഭാവിയാവട്ടെ, നമ്മുടെ ഉള്ളിലാവട്ടെ, പുറത്താവട്ടെ, സ്ഥൂലമോ സൂക്ഷ്മമോ ആവട്ടെ ഉന്നതമോ നീചമോ ആവട്ടെ, ദൂരത്തോ ചാരത്തോ ആവട്ടെ, ശരിയായ ഉൾക്കാഴ്ചയോടെ യഥാതഥമായി കരുതേണ്ടതാണ്. അപ്പോൾ ഇതു് എൻേറതല്ല, ഇതു് ഞാനല്ല, ഇതു് എൻെറ ആത്മാവല്ല....എല്ലാ വേദനകളും...സ്ഥൂലമോ സൂക്ഷ്മമോ... എല്ലാ ഇന്ദ്രിയാനുഭവങ്ങളും സ്ഥൂലമോ സൂക്ഷ്മമോ...എല്ലാ വാസനകളും... ഉന്നതമോ നീചമോ... എല്ലാ വിജ്ഞാനവും...ചാരത്തോ ദൂരത്തോ ആവട്ടെ, ശരിയായ ഉൾക്കാഴ്ചയോടുകൂടി യഥാതഥമായിക്കാണണം. അപ്പോൾ ഇതു് എൻെറയല്ല, ഇതു് ഞാനല്ല, ഇതു് എൻെറ ആത്മാവല്ല.

അവയെ അങ്ങനെ കരുതിയിട്ടു് അല്ലയോ ഭിക്ഷുക്കളേ, നിയോഗം (വെളിപാടു്) ലഭിച്ച ശിഷ്യൻ പ്രാപഞ്ചികരൂപങ്ങളോടു് നിർമ്മമനായിരിയ്ക്കും. വേദനകളോടു്, ഇന്ദ്രിയാനുഭവങ്ങളോടു്, വാസനകളോടു്, വിജ്ഞാനത്തോടു്, എല്ലാം നിർമ്മമനായിരിയ്ക്കും. നിർമ്മമനാകുന്നതോടെ അയാൾ തൃഷ്ണയിൽനിന്നും വൈരാഗ്യം നേടുന്നു. വൈരാഗ്യത്തിലൂടെ മുക്തി ലഭിയ്ക്കുന്നു.

മുക്തിയിലൂടെ ആത്മജ്ഞാനം നേടുന്നു. ഞാൻ മുക്തനായി എന്നയാൾ അറിയുന്നു. അഹംബുദ്ധി നശിയ്ക്കുന്നു. ബ്രഹ്മചര്യം സചേതനമാവുന്നു. കരണീയമായ കർമ്മങ്ങളെല്ലാം സംതൃപ്തമാവുന്നു. ഇതിനപ്പുറത്തു് മറെറാരവസ്ഥയില്ല.

ബുദ്ധസംഹിതകളിലെ ഈ രണ്ടും പ്രവചനങ്ങളും മററനേകം പ്രവചനങ്ങളും ഏതെങ്കിലുമൊരുപനിഷത്തിലെ വിവരണങ്ങളാണെന്നു് ധരിയ്ക്കാം.

## 20 മധ്യമമാർഗം

മദ്ധ്യമമാർഗ്ഗത്തിലുള്ള ഒരു ആചാര്യനാണു് ശ്രീബുദ്ധൻ. ആത്മീയജീവിതത്തിൽ ആത്മപീഡനമോ തൃഷ്ണാപരായണതയോ അല്ല സർവ്വശക്തിയുമുപയോഗിച്ചു് നിയതമായ സത്യാന്വേഷണമാണരിവാര്യമെന്നു് ഈ മാർഗ്ഗം പഠിപ്പിയ്ക്കുന്നു. ഇതായിരുന്നു ബുദ്ധന്റെ ആദ്യപ്രവചനത്തിലെ പ്രഖ്യാപനം. തുടർന്നുള്ള അദ്ദേഹത്തിന്റെ ആദ്ധ്യാത്മികസന്ദേശങ്ങളിലെല്ലാം ആവർത്തിച്ചു പ്രഖ്യാപിച്ചിട്ടുള്ള ഈ സന്ദേശം ബുദ്ധന്റെ മദ്ധ്യമമാർഗ്ഗം എന്ന പേരിൽ നമുക്കു കൈവന്നു. അദ്ദേഹം ദൃഢസ്വരത്തിൽ പ്രഖ്യാപിച്ചതുകൊണ്ടു് അവ യഥാർത്ഥങ്ങളായി. ഇന്ദ്രിയതൃഷ്ണകളിലും ബുദ്ധിശൂന്യമായ കഠോരനിഷ്ഠകളിലും പെട്ടു് വഴിപിഴച്ചുപോയ രാഷ്ട്രചേതന, ആധികാരികമായി അദ്ദേഹം ഉറച്ചു പ്രഖ്യാപിച്ച തത്ത്വങ്ങൾ സ്വീകരിയ്ക്കുകയും അവയെ പ്രയോജനപ്പെടുത്തുകയും ചെയ്തു. എന്നാലിതുതന്നെ ഉപനിഷത്തുകളിലുമുണ്ടു്. സദാചാരപരവും ആത്മീയവുമായ ഏതൊരു പ്രസ്ഥാനത്തിലായാലും നാം ആത്മീയതയെയും ശിഷ്ടാചാരത്തെയുമാണു് പിൻതുടരുന്നതെങ്കിൽ ബുദ്ധിശൂന്യമായ പ്രകടനാത്മകസന്ന്യാസംകൊണ്ടോ ഇന്ദ്രിയപരതകൊണ്ടോ യാതൊന്നും നേടുന്നില്ല. അത്തരം തീവ്രതപശ്ചര്യകൾക്കു് സംഭ്രമജനകമായ ഫലമുളവാക്കുന്ന മാന്ത്രികമായ ആശയങ്ങൾ ആധിപത്യം പുലർത്തുന്ന മതപരമായ അനുശാസനങ്ങളിൽ മാത്രമാണു് സ്ഥാനമുള്ളതു്. എന്നാൽ സദാചാരബദ്ധവും ആത്മീയവുമായ ശിക്ഷണത്തിന്റെ ലക്ഷ്യം നമ്മുടെ സ്വഭാവപുനസ്സംസ്കരണമാണു്. ആന്തരികമായി പരിശുദ്ധി വർദ്ധിപ്പിച്ചു് ആത്മീയാന്ധ്യത്തിൽനിന്നും മോചിപ്പിച്ചു് നവീനമാതൃകയിൽ മനുഷ്യന്റെ വ്യക്തിപ്രഭാവം രൂപപ്പെടുത്തുവാൻ അതു കാരണമാവുന്നു. അമ്മാതിരി സ്വഭാവസംസ്കരണത്തിന്നു തീവ്രവ്രതങ്ങളൊടൊത്തുള്ള അദ്ഭുതങ്ങൾക്കോ സിദ്ധികൾക്കോ പ്രസക്തിയില്ല. മദ്ധ്യമമാർഗ്ഗത്തിനു് തന്റെ വ്യക്തിവൈശിഷ്ട്യത്തിന്റെ ആധികാരികത്വമർപ്പിച്ചുകൊണ്ടു് ബുദ്ധൻ ആത്മീയജീവിതത്തെ മന്ത്രവാദങ്ങളുടെയും സിദ്ധികളുടെയും പിടിയിൽനിന്നു് മോചിപ്പിയ്ക്കുന്നതിനു് സഹായിയ്ക്കുകയും സദാചാരപരവും ആദ്ധ്യാത്മികവുമായ സ്വഭാവരൂപീകരണത്തിനാവശ്യമായ ഫലപ്രദമായ പന്ഥാവിലേയ്ക്കു് മാനവശക്തിയെ തിരിച്ചുവിടുകയും ചെയ്തു. മദ്ധ്യമമാർഗ്ഗത്തിന്റെ ഈ ഉറപ്പു് നമുക്കു് ഭഗവദ്ഗീതയിൽ പരിചിതമാണു് ഗീതയുടെ ആറാമദ്ധ്യായത്തിൽ (16, 17) ശ്രീകൃഷ്ണൻ പറയുന്നു:

''നാത്യശ്നതസ്തു യോഗോ/സ്തി ന ചൈകാന്തമനശ്നതഃ
ന ചാതിസ്വപ്നശീലസ്യ ജാഗ്രതോ നൈവ ചാർജ്ജുന.''

യോഗാവസ്ഥ അധികം ഭക്ഷിക്കുന്നവനുള്ളതല്ല അതേപോലെ അശേഷം ഭക്ഷിക്കാത്തവനുമുള്ളതല്ല. അധികം ഉറങ്ങുന്നവനും അശേഷം ഉറങ്ങാത്തവനും ഈ യോഗാവസ്ഥ സിദ്ധിക്കുന്നതല്ല.

'യുക്താഹാരവിഹാരസ്യ യുക്തചേഷ്ടസ്യ കർമ്മസു
യുക്തസ്വപ്നാവബോധസ്യ യോഗോ ഭവതി ദുഃഖഹാ'

മിതമായ ആഹാരവിഹാരങ്ങളോടുകൂടിയവനും നിയതമായ ജാഗ്രത്സുഷുപ്തികളോടുകൂടിയവനുമായ ഏവനും ആ യോഗം ദുഃഖനിവർത്തകമായി ഭവിക്കുന്നു.

അങ്ങനെ വേദാന്തവും ബുദ്ധനും ഈ മദ്ധ്യമമാർഗ്ഗത്തെ ഉറപ്പിക്കുന്നു. ബുദ്ധന്റെ കാര്യത്തിൽ പ്രസ്താവയോഗ്യമായ വശ്യതയെന്തെന്നാൽ കേട്ടുകേൾവിയുടെ അടിസ്ഥാനത്തിലല്ല തീവ്രതരങ്ങളായ അനുഷ്ഠാനങ്ങളിലും അവയുടെ അർത്ഥശൂന്യതയിലും വ്യക്തിപരമായി തനിക്കുണ്ടായ അനുഭവങ്ങളുടെ വെളിച്ചത്തിലുമാണ് ഈ വിഷയത്തിൽ തന്റെ അനുശാസനങ്ങളെന്നതാണ്. അതുകൊണ്ട് ഈ വിഷയങ്ങളിൽ അദ്ദേഹത്തിന്റെ വാക്കുകൾക്ക് ആധികാരിക സ്വഭാവമുണ്ട്.

## 21 ആര്യസത്യങ്ങൾ

മദ്ധ്യമമാർഗ്ഗം അന്വേഷകനെ അനുഭവത്തിലധിഷ്ഠിതമായ സാക്ഷാത്ക്കാരത്തിലേയ്ക്കു നയിക്കുന്ന സുദൃഢമായ പരിശീലനവും അച്ചടക്കവും ഉദ്ദേശിച്ചുള്ളതാണ്. ഈ ലക്ഷ്യം മുന്നിൽ കണ്ട് ബുദ്ധൻ നാലു മഹാസത്യങ്ങളും അഷ്ടാംഗമാർഗ്ഗവും തന്റെ അഞ്ചു ശിഷ്യന്മാർക്കായി ഉപദേശിച്ചു. നാലു സത്യങ്ങളിൽ ഒന്നാമത്തേത് ദുഃഖം സത്യമാണ് എന്നതാണ്. പ്രാപഞ്ചികാനുഭവത്തിൽ സംതൃപ്തി തൃഷ്ണയുടെ പരിമിതിയിലാണ്. ജീവിതം സദാപി ചഞ്ചലവും ഉപരിപ്ലവവുമായ തരംഗങ്ങളിൽനിന്നും മോചനം നേടി അസ്തിത്വത്തിന്റെ അചഞ്ചലമായ അഗാധതയിൽ അടിയുറപ്പിക്കുന്നതുവരെ ജീവിതം ദുഃഖസങ്കുലമായിരിക്കുമെന്ന് ഉപനിഷത്തുകൾ പ്രസ്താവിക്കുന്നു. രണ്ടാമത്തെ സത്യം ദുഃഖത്തിന്റെ ഉല്പത്തിയെ സംബന്ധിക്കുന്നതാണ്. ഇതാണ് തൃഷ്ണ അതായത് കാമം. ആദ്ധ്യാത്മികാന്ധ്യത്തിന്റെ പ്രേരണയാൽ അഹംബുദ്ധിയെ ബാഹ്യവസ്തുക്കളിലേയ്ക്കു നയിച്ച് സംതൃപ്തിനേടുന്ന പ്രവണതയാണിത്. ഉപനിഷത്തുകൾ ആപേക്ഷികമായ അസ്തിത്വത്തിന്റെ പ്രഭവം കാമവും അവിദ്യയും ആണെന്നു പ്രസ്താവിക്കുന്നു. വൈയക്തികാസ്തിത്വത്തിന്റെ ശൃംഖലയിൽ തൃഷ്ണവഴി

യായി നാം കണ്ണികൾ വിളക്കിച്ചേർക്കുന്നു. നമ്മുടെ ആത്മീയഭാവം മറന്നു് നാം സംസാരചക്രത്തിന്റെ അഴികളായി. തൃഷ്ണ അവിദ്യയാകുന്ന അതിന്റെ വേരോടെ പിഴുതുകളയേണ്ടതാണു്. അതിനാൽ മൂന്നാമത്തെ സത്യം നമുക്കു് ദുഃഖത്തെ അതിജീവിയ്ക്കുവാനുള്ള സാദ്ധ്യതകളുണ്ടെന്നു് അംഗീകരിയ്ക്കുന്നു. നാലാമത്തെ സത്യം അവിദ്യയുടെയും തൃഷ്ണയുടെയും ഉച്ചാടനത്തിലൂടെ ദുരിതനിവാരണത്തിനുള്ള മാർഗ്ഗം വെളിപ്പെടുത്തുന്നു. ഈ വഴിയാണു് ചിരസ്ഥായിയായ ശാന്തിയും വിമോചനവും നല്കുന്ന നിർവ്വാണാവസ്ഥയിലേയ്ക്കു നയിക്കുക.

## 22 ആര്യ അഷ്ടാംഗമാർഗം

നാലാമത്തെ സത്യം അഷ്ടാംഗമാർഗ്ഗത്തിൽ ഔൽകൃഷ്ട്യം നേടി അതിന്റെ വിശിഷ്ടവും പാരത്രികവുമായ ഉദ്യമം ബുദ്ധന്റെ സാരവത്തായ ശാസനങ്ങളെ ഉൾക്കൊള്ളുന്നു. ഈ ലോകം ക്ലേശഭൂയിഷ്ഠമാണു്. ജീവിതം ദുഃഖസങ്കുലമാണു്. ദുഃഖം തൃഷ്ണയിൽനിന്നും ഉടലെടുത്തതാണു്. ഈ ഒരു കണ്ടെത്തലിനെ സംബന്ധിച്ചിടത്തോളം ഉപനിഷത്തുകളും ബുദ്ധനും തമ്മിൽ കാര്യമായ വ്യത്യാസമില്ല. ഉപനിഷത്തിന്റെ സിദ്ധാന്തങ്ങളുമായി ബുദ്ധസിദ്ധാന്തങ്ങളെ നാം തട്ടിച്ചുനോക്കുമ്പോൾ ആശയപരമായി നിസ്സാരവ്യത്യാസങ്ങളേ ഉള്ളു. എന്നാൽ ചില വാദമുഖങ്ങൾ സ്ഥാപിച്ചതിൽ അല്ലെങ്കിൽ വിശദീകരിച്ചതിൽ അല്ലെങ്കിൽ അവഗണിച്ചതിൽ സ്വീകരിച്ച മാർഗ്ഗത്തിന്റെ കാര്യത്തിൽ ഈ രണ്ടു ദർശനങ്ങളും തമ്മിൽ കാര്യമായ വ്യത്യാസം കാണാം. ഉദാഹരണത്തിനു് ദുഃഖത്തെ സംബന്ധിയ്ക്കുന്ന വിഷയത്തിനു് ബുദ്ധൻ പ്രത്യേകം ഊന്നൽ നല്കി. നിർവ്വാണത്തിലേയ്ക്കുള്ള വഴി വികസിപ്പിച്ചു വിശദീകരിയ്ക്കുന്നതിനും അദ്ദേഹം ശ്രദ്ധിച്ചു. എന്നാൽ ലക്ഷ്യമായ നിർവ്വാണത്തെ നിർവ്വചിയ്ക്കുന്നതു് അദ്ദേഹം മനഃപൂർവ്വം അവഗണിച്ചു. ജീവിതം ക്ലേശഭൂയിഷ്ഠമാണെന്നു സമർത്ഥിയ്ക്കുവാൻ അദ്ദേഹം പല പല ദൃഷ്ടാന്തങ്ങളും സ്വീകരിച്ചു. അങ്ങനെ ജീവിതത്തിൽ ദുഃഖത്തിനുള്ള അടിസ്ഥാനം ബുദ്ധശാസനങ്ങളിൽ ഉറച്ച സ്ഥാനം നേടി. ദുഃഖത്തിനുമേൽ വിശേഷവിധിയായുള്ള ഈ ഊന്നൽ ഉപനിഷത്തിൽ പ്രകടമല്ല. ദുഃഖത്തെ അംഗീകരിക്കുന്നുണ്ടെങ്കിലും ഉപനിഷത്തുകൾ ദുഃഖത്തെ അതിജീവിച്ചു നിലകൊള്ളുന്ന സർവ്വാതിശായിയായ പരമാനന്ദത്തിനു് ഊന്നൽ നല്കുകയും ആ പരമാനന്ദം മാനവികതയുടെ സഹജസ്വഭാവമായി പ്രഘോഷണം ചെയ്യുകയും ചെയ്തു.

## 23 ബുദ്ധൻ ദുഃഖത്തിനു് ഊന്നൽ നല്കിയതെന്തുകൊണ്ടു് ?

ഞാൻ പറഞ്ഞതുപോലെ ഇതു് ഊന്നലിന്റെ പ്രശ്നമാണു്. മാനവികലക്ഷ്യത്തിൽനിന്നുകൊണ്ടു് നോക്കുമ്പോൾ ജീവിതം ദുഃഖ

പൂർണ്ണമാണെന്നു നിങ്ങൾക്കു പറയുവാൻ കഴിയും. വിശിഷ്ടമായ ലക്ഷ്യത്തിൽനിന്നു നോക്കിക്കാണുമ്പോൾ ജീവിതം സന്തോഷപ്രദമാണ്. രണ്ടു വിശകലനങ്ങളും ശരിയാണ്. നമ്മിലും നമുക്കു പുറത്തുമുള്ള അനന്തവിസ്തൃതമായ ജീവസാഗരത്തിൽനിന്നും വേർപെട്ട് താൻ മാത്രമായി, സ്വാർത്ഥിയായി ജീവിക്കുന്നതു് ദുഃഖം എന്ന് ഉപനിഷത്തുകളും പറയുന്നു. സ്വാർത്ഥപരായണനായ വ്യക്ത്യഹം വികാരക്ഷോഭത്തിന്റെയും ആയാസത്തിന്റെയും കേന്ദ്രമാണ്, പ്രപഞ്ചവും ആത്മാവും അവയുടെ അന്തഃസത്തയായ സച്ചിദാനന്ദബ്രഹ്മത്തിലാണ്. കേവലമായ സച്ചിദാനന്ദത്തിന്റെ ജീവസാഗരത്തിൽനിന്നും വേർപെട്ട അഹംബുദ്ധി ശുദ്ധശൂന്യമാണ്. എന്നിട്ടും ശൂന്യതാപ്രാപ്തിയിൽ ദുഃഖിക്കുന്നു. അതിനേക്കാൾ ശൂന്യതാനിവാരണത്തിൽ ഭയപ്പെടുന്നു. ശ്രീശങ്കരൻ പറഞ്ഞതുപോലെ 'പരിശുദ്ധസത്താസാഗരത്തിൽനിന്ന് വേർപെട്ട് ഈ ലോകം ശൂന്യതയിൽ വിലയം പ്രാപിക്കുന്നു. എല്ലാ ആനന്ദത്തിനും മൂലസ്രോതസ്സായ, എല്ലാ അസ്തിത്വത്തിനും പ്രഭവസ്ഥാനമായ, എല്ലാ ജ്ഞാനത്തിനും കേന്ദ്രമായ അത്യുന്നതപരമാത്മാവിൽനിന്നും ജീവിതം അല്ലെങ്കിൽ സംസാരം വേർപെട്ടാൽ അതു ദുഃഖപൂരിതവും ക്ഷണികവും അന്ധകാരാവൃതവും ആയിത്തീരുന്നു.' ശ്രീരാമകൃഷ്ണന്റെ വാക്കുകളിൽ 'ഒന്ന് പിന്നിലുള്ളപ്പോൾ മാത്രമാണ് പൂജ്യം മൂല്യമുള്ളതായിത്തീരുന്നതു്. ഒന്നിനെ മാററിയാൽ അവ വെറും ശൂന്യമായി. അതുപോലെയാണ് മനുഷ്യജീവിതവും അഭയമായ ആ ഒന്നിൽനിന്നും മുറിച്ചുമാററുമ്പോൾ ദുഃഖപൂരിതമായ അന്ധകാരത്തിലേക്കും ശൂന്യതയിലേക്കും വഴുതിവീഴുന്നു.' ബുദ്ധൻ ഈ അഹംബുദ്ധിയെ തന്റെ കഥാസാരമാക്കി. മനുഷ്യാത്മാവ് അവിദ്യ, തൃഷ്ണ, അസംതൃപ്തി, ദുഃഖം, മൃത്യു ഇവയ്ക്കെല്ലാം വിഷയമാണ്. അദ്ദേഹത്തിന്റെ ഭൂതാനുകമ്പ അവന്റെ കാലുകളെ ഉറപ്പിക്കുവാനും, മനസ്സിനെ പ്രകാശമാനമാക്കുവാനും, ഹൃദയം ജ്ഞാനവും, ശാന്തിയും സന്തോഷവുംകൊണ്ട് നിറയ്ക്കുവാനും പ്രേരിപ്പിച്ചു. അതുകൊണ്ട് അദ്ദേഹം ഊന്നൽ നല്കിയതു് ഈശ്വരജ്ഞാനത്തിനല്ല. മനശ്ശാസ്ത്രത്തിനും ശിഷ്ടാചാരത്തിനുമാണ്.

## 24 മനുഷ്യന്റെ ആദ്ധ്യാത്മിക ജീവിതം – – ബുദ്ധന്റെ പ്രായോഗികസമീപനം.

പരിണാമത്തിന്റെ അന്തമില്ലാത്ത ഒഴുക്കിൽ വ്യക്തി തന്റെ സ്വഭാവം വെടിഞ്ഞു് മറെറന്തോ ആയിത്തീരുന്നു. ആത്മീയശാസനം ഈ സത്യത്തിൽനിന്ന് ആരംഭിക്കുന്നു. ഇതാണ് ബുദ്ധൻ പ്രവചിച്ച യാഥാത്മ്യത്തിന്റെ സിദ്ധാന്തം. ഈ സത്യം വെളിപ്പെടുത്തുന്നതിന്, ക്ഷണികമായ അഹംബുദ്ധിക്കുപിന്നിൽ ശാശ്വതമായ ഒരു സത്ത

യുണ്ടോയെന്നും പരിണാമത്തിന്റെ ലോകത്തു് സ്ഥായിയായ ഒരു യാഥാർത്ഥ്യം ഉണ്ടോയെന്നും നിർവ്വാണത്തിന്റെ സ്വഭാവമെങ്ങനെയെന്നും മററുമുള്ള ഈശ്വരാത്മകങ്ങളായ പ്രശ്നങ്ങളെ അവഗണിയ്ക്കുവാൻ നിർബ്ബന്ധിതനായി. ഈ പ്രശ്നങ്ങൾക്കുള്ള അദ്ദേഹത്തിന്റെ മൗനം, മനുഷ്യൻ സ്വയം ഉള്ളിലേയ്ക്കുനോക്കി തന്നെ കണ്ടെത്തുന്ന സന്ദർഭത്തിൽ ബുദ്ധിപൂർവ്വം ഉയരുന്നതെങ്ങനെയെന്നദ്ദേഹം സമർത്ഥിയ്ക്കുന്ന രീതിയോട് കിടപിടിയ്ക്കുന്നതാണു്. തന്റെ യഥാത്ഥസ്വരൂപം മനുഷ്യൻ മറന്നു. തന്നിൽനിന്നന്യമായ വസ്തുക്കളെയെല്ലാം അവൻ ഗ്രഹിച്ചു. ഇങ്ങനെ ഗ്രഹിയ്ക്കുന്നതിലൂടെ അന്തമില്ലാത്ത അവിദ്യയുടെയും തൃഷ്ണയുടെയും കർമ്മത്തിന്റെയും ശൃംഖലയിൽ, അതായതു് ജനിമൃതിരൂപമായ സംസാരത്തിന്റെ ശൃംഖലയിൽ അവൻ വീണുപോയി. അങ്ങനെ തന്റെ സത്തയ്ക്കു വെളിയിലുള്ള ശക്തികൾ നയിയ്ക്കുന്ന മററാശ്രയമില്ലാത്ത മാററത്തിനും, ജനനമരണങ്ങളുടെ ചക്രത്തിൽപ്പെട്ടു നട്ടംതിരിയുവാനും കാരണം ദുഃഖമല്ലാതെ മറെറാന്നുമല്ല.

ദുഃഖത്തിന്റെ യാഥാർത്ഥ്യം എന്ന ഒന്നാമത്തെയും രണ്ടാമത്തെയും സത്യങ്ങളുടെ ആശയമിതാണു്. എന്നാൽ ഉപനിഷത്തുകളുടെ അഭിപ്രായത്തിൽ ഇതു് അർദ്ധസത്യം മാത്രമേ ആവുന്നുള്ളു. ബുദ്ധനും ഉപനിഷത്തുകളും ദുഃഖത്തിന്നപ്പുറമൊരവസ്ഥയുണ്ടെന്നും ദുഃഖങ്ങളുടെ ലോകങ്ങളിൽനിന്നും സന്തോഷത്തിന്റെ ലോകത്തേയ്ക്കു് നമ്മെ നയിയ്ക്കുവാൻ പര്യാപ്തമായ ഒരു മാർഗ്ഗമുണ്ടെന്നും സമ്മതിയ്ക്കുന്നുണ്ടു്. എന്നാൽ ആത്യന്തികമായ സച്ചിദാനന്ദാവസ്ഥ എല്ലായ്പോഴും എല്ലാ ജീവന്റെയും അന്തസ്സത്തയാണെന്നു് ഉപനിഷത്തുകൾ സംശയരഹിതമായി പ്രഖ്യാപിയ്ക്കുന്നു. ഇതു് ബുദ്ധൻ ഊന്നിപ്പറഞ്ഞിട്ടില്ല. ഔപനിഷദികമായ ആത്മാവു് ശാന്തിയാണു്; അതുതന്നെയാണു് ബുദ്ധന്റെ നിർവ്വാണവും. എന്നാൽ ഉപനിഷത്തു് സച്ചിദാനന്ദത്തിന്റെ യാഥാർത്ഥ്യം നമ്മുടെ സത്തയോടു ചേർത്തു ഊന്നിപ്പറയുമ്പോൾ ബുദ്ധനാകട്ടെ നമുക്കുചുററും നാം യഥാത്ഥമായിക്കാണുന്ന ദുഃഖത്തെ ഊന്നിപ്പറയുന്നു. ബുദ്ധന്റെ കാര്യത്തിൽ യാഥാർത്ഥ്യത്തിന്നുള്ള ഈ ഊന്നൽ, ലക്ഷ്യത്തിന്റെ ഈശ്വരാത്മകമായ ചാരുത നിർവ്വചിയ്ക്കുന്നതിൽ അമിതവ്യയം ചെയ്യു സദാചാരാനുഷ്ഠാനങ്ങളിലേയ്ക്കും ആദ്ധ്യാത്മിക പരിശീലനങ്ങളിലേയ്ക്കും ശ്രദ്ധ, ഏകത്ര കേന്ദ്രീകരിക്കുന്നതിനുദ്ദേശിച്ചുള്ളതാണു്. സാക്ഷാത്ക്കാരത്തിന്റെ സ്വഭാവത്തെ സംബന്ധിച്ചു് അദ്ദേഹത്തിന്റെ ഉപനിഷത്തിനു് അവിരുദ്ധമായ മൗനം ഇതു മാത്രമേ വിശദീകരിക്കുന്നുള്ളു. ഡോ. എസ്.രാധാകൃഷ്ണന്റെ വാക്കുകളിൽ (Gautama Buddha – P. 56) ''നമ്മൾ യാഥാർത്ഥത്തിൽ പരിചരിന്നരല്ല. എന്തുകൊണ്ടെന്നാൽ നാം അന്തഃസത്തയുടെ കാര്യത്തിൽ അമൃതരാണു് എന്നു് വിചാരിക്കുന്ന

തിലുള്ള അപകടത്തിനു നേരെ ബുദ്ധൻ നമുക്കു മുന്നറിയിപ്പു നല്കുന്നു. അമൃതന്മാരാവുക എന്നതാണ് യഥാർത്ഥത്തിൽ നമ്മുടെ ലക്ഷ്യം.''

ആത്മീയ ജീവിതത്തിൽ തികച്ചും പ്രായോഗികമായ ബുദ്ധന്റെ ഈ സമീപനം മഹത്തായ അഷ്ടാംഗമാർഗ്ഗത്തിൽ പ്രകടമാക്കിയിട്ടുണ്ട്. ഇതു് ദൃഷ്ടാന്തങ്ങളിലൂടെയും വിവരണങ്ങളിലൂടെയും അദ്ദേഹത്തിന്റെ എല്ലാ ശാസനങ്ങളിലും ആവർത്തിച്ചുറപ്പിച്ചിരിക്കുന്നു. ഉപനിഷത്തുക്കളേയും ബുദ്ധനേയും സംബന്ധിച്ചിടത്തോളം സത്യം ബൗദ്ധികമായി അറിയപ്പെടേണ്ടതു മാത്രമല്ല. പ്രത്യുത ആന്തരികമായി സാക്ഷാൽക്കരിക്കപ്പെടേണ്ടതാണ്. മോക്ഷവും നിർവ്വാണവും പുരുഷാർത്ഥങ്ങളാണ്. രണ്ടും ആത്മസാക്ഷാത്കാരം കൃതകൃത്യതയായിക്കാണുന്നു. അതായതു് ചെയ്യേണ്ടതു ചെയ്യുക. ധിഷണാവിലാസമോ, വൈകാരികവിക്ഷോഭമോ ഇതിനു നമ്മെ സഹായിക്കില്ല. ഈ രണ്ടും ബുദ്ധനുമുൻപും പിൻപും ഇന്ത്യൻ തത്ത്വചിന്തയെയും ആത്മീയജീവിതത്തെയും ദൂഷിപ്പിച്ചിട്ടേയുള്ളു. ശ്രീബുദ്ധനു് അഞ്ചുനൂററാണ്ടുകൾക്കുശേഷം അദ്ദേഹത്തിന്റെ തന്നെ പ്രസ്ഥാനം മേധാപരമായ ഈ അപഭ്രംശത്തിനു് അധീനമായി. പിന്നീടൊരിക്കലും അനന്തരഫലമായ ആ നിഷ്ക്രിയതയിൽനിന്നു് മോചനം ലഭിച്ചില്ല. ചിന്തയിലും ആചാരത്തിലും പ്രായോഗികമായ ആത്മസംയമനത്തിലൂടെ സ്വഭാവപുനർനിർണ്ണയത്തിനുള്ള അദ്ദേഹത്തിന്റെ ആഹ്വാനവും, അതിനുള്ള മാർഗ്ഗം വിരചിക്കുന്നതിൽ അദ്ദേഹത്തിന്റെ നിർബ്ബന്ധവും ശ്രദ്ധിക്കേണ്ടതിന്റെ സ്ഥായിയായ ആവശ്യം ഇന്നുണ്ടു്.

## 25 ഈ സമീപനത്തിനു് വിവേകാനന്ദസാക്ഷ്യം

ഉത്തുംഗമായ തത്ത്വചിന്താപ്രസംഗവും നീചമായ ജീവിതവും ഇന്ത്യയിൽ ആവർത്തിച്ചുള്ള അനുഭവമാണ്. ബുദ്ധന്റെ കാലത്തു് ഒരു പക്ഷേ, അതു കൂടുതൽ ഗൗരവപൂർണ്ണമായി. നമ്മുടെ ഇന്നത്തെ ജീവിതത്തിൽപോലും ഉന്നതമായ തത്ത്വചിന്തയും അനിവാര്യമായ ദേശീയപ്രശ്നങ്ങളും നമ്മുടെ സ്വീകരണമുറികളിലും ചായസത്കാരവേളകളിലും പൊതുവേദികളിലും ചർച്ച് ചെയ്യുന്നതിൽ നാം ഊർജ്ജസ്വലരാണു് എന്നു് നമുക്കറിയാം. എന്നാൽ നിത്യജീവിതത്തിലാവട്ടെ. നാം ഒരാത്മീയഗ്ലാനിയിലേയ്ക്കു വഴുതിവീഴുകയും നിലനില്പിന്നായുള്ള നീചമേഖലകളിൽ വർത്തിക്കുകയും ചെയ്യുന്നു. നമ്മുടെ ഈ സവിശേഷത ഇക്കാലത്തു് ആദ്യമായി കണ്ടറിഞ്ഞതു് സ്വാമി വിവേകാനന്ദനാണ്. വലിയ ദുഃഖത്തോടെ അദ്ദേഹം അരുളിച്ചെയ്തു. (വിവേകാനന്ദസാഹിത്യസർവ്വസ്വം Vol. V. P. 15).

''ഹിന്ദുമതംപോലെ മാനുഷ്യകത്തിന്റെ മഹിമാതിരേകത്തെ വികാരനിർഭരമായിത്തീർത്തിച്ചിട്ടുള്ള മററൊരു മതവും ഭൂമിയിലില്ല.

അതുപോലെ തന്നെ ഇത്ര ക്രൂരമായി ദീനരെയും ദരിദ്രരെയും മർദ്ദിച്ചിട്ടുള്ള മതവും വേറെയില്ല.''

സ്വാമി വിവേകാനന്ദൻെറ വികാരനിർഭരമായ മനസ്സ് തത്ത്വചിന്തയുടെ ഉത്തുംഗപ്രമാണങ്ങളും നമ്മുടെ ആളുകളുടെ ആത്മീയ ബാഹ്യവും, സാമൂഹ്യവിരുദ്ധവും അസാന്മാർഗ്ഗികവുമായ ചെയ്തികളും തമ്മിലുള്ള ഗണ്യമായ ഈ വൈരുദ്ധ്യത്തിൽ അഗാധമായി പരിതപിച്ചു. നമ്മുടെ പ്രവചനവും പ്രവൃത്തിയും തമ്മിൽ സാരൂപ്യമുണ്ടാക്കുന്നതിനു് അദ്ദേഹം മുന്നിട്ടിറങ്ങി. നമ്മുടെ കാലത്തെ സ്ഥിതിയിതാണെങ്കിൽ, ലക്ഷ്യത്തെക്കുറിച്ചുള്ള അദ്ദേഹത്തിൻെറ മൗനത്തിൽ നിന്നും അഷ്ടാംഗമാർഗ്ഗത്തിലുള്ള ഊന്നലിൽനിന്നും നമുക്കുഹിക്കാം അദ്ദേഹത്തിൻെറ കാലത്തു് നിലയിതിലും ശോചനീയമായിരുന്നു. എന്നു്.

## 26 ആത്യന്തികപ്രശ്നങ്ങളിൽ ബുദ്ധൻെറ മൗനം– – മാലുക്യപുത്രൻ

ആത്യന്തികമായ ആത്മീയ പ്രശ്നങ്ങളിൽ ബുദ്ധൻ അനുവർത്തിച്ച മൗനവും അഷ്ടാംഗമാർഗ്ഗത്തിലുള്ള അദ്ദേഹത്തിൻെറ നിഷ്ഠയും മാലുക്യപുത്രൻെറ ചോദ്യങ്ങൾക്കുള്ള ബുദ്ധൻെറ മറുപടിയിൽ ഭംഗ്യന്തരേണ പ്രകടമാക്കിയിട്ടുണ്ടു്. ജഗത്തു് നിത്യമോ അനിത്യമോ, മരണശേഷം പൂർണ്ണബുദ്ധൻ തുടർന്നും നിലനില്ക്കുമോ ഇല്ലയോ തുടങ്ങിയ ചോദ്യങ്ങൾ അസഭ്യതയുടെ അതിർത്തിയോളമെത്തുന്ന കാർക്കശ്യത്തോടെ മാലുക്യൻ ബുദ്ധനോട്ടു് ചോദിച്ചു. ഈ ചോദ്യങ്ങൾക്കുത്തരമറിയില്ലെങ്കിൽ തനിക്കീ ചോദ്യങ്ങൾക്കുത്തരമറിയില്ലെന്നു തന്നെ തുറന്നു പറയണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു. ബുദ്ധൻെറ മറുപടി ഇങ്ങനെയായിരുന്നു. (മജ്ജിമ നികായ – പ്രവചനം 63).

''അല്ലയോ മാലുക്യപുത്ര, ഒരു മനുഷ്യൻെറ മേൽ വിഷം പുരട്ടിയ ഒരമ്പു തറച്ചുകയറിയെന്നിരിക്കട്ടെ. അയാളുടെ അടുത്ത ചങ്ങാതിമാർ ഒരു ശസ്ത്രക്രിയാവിദഗ്ദ്ധനെ കൂട്ടിക്കൊണ്ടു വന്നു. അപ്പോൾ ആ മനുഷ്യൻ പറയുന്നുവെന്നു വിചാരിക്കുക. എൻെറ മേൽ അസ്ത്രം പ്രയോഗിച്ച ആ മനുഷ്യനെ അറിയാതെ അതു വലിച്ചൂരുന്നതിനു് ഞാൻ സമ്മതിക്കില്ല. എൻെറ മേൽ അസ്ത്രം പ്രയോഗിച്ചവൻെറ പേരു്, ഗോത്രം, അയാൾ പൊക്കം കൂടിയവനോ കുറഞ്ഞവനോ, അയാൾ കറുമ്പനോ വെളുമ്പനോ, അയാൾ ഗ്രാമവാസിയോ, നഗരവാസിയോ, എന്നെല്ലാം അറിയാതെ ഞാനീ അസ്ത്രം വലിച്ചൂരുന്നതിനു സമ്മതിക്കില്ല. എൻെറ മേൽ തറച്ച അസ്ത്രം നീളം കൂടിയതോ കുറഞ്ഞതോ അതു പൊള്ളയോ ഇളം തടിയിൽത്തീർത്തതോ....ഇതെല്ലാം അറിയാതെ അസ്ത്രം ഊരിയെടുക്കാൻ ഞാൻ സമ്മതിക്കില്ല.

''അതേ മാലുക്യപുത്രാ, ആ മനുഷ്യൻ മരിച്ചുപോയാലും അ യാംക്കു് ഇവയൊന്നും കണ്ടെത്താൻ കഴിയുകയുമില്ല.

''എന്നാൽ ഞാനൊരാളിങ്ങനെയാണു് പ്രഖ്യാപിക്കുന്നതു്. ഈ ലോകം ശാശ്വതമാവട്ടെ, അല്ലാതിരിക്കട്ടെ, ഇവിടെ ജനനവും, ക്ഷയവും മരണവും ദുഃഖവും രോദനവും ശാപവും, ഏങ്ങലടിയും വ്യസനവും ഉണ്ടു്; എന്നിരുന്നാലും ഇവയെ ഇല്ലാതാക്കുന്നതിനെക്കു റിച്ചാണു് ഞാൻ പ്രഖ്യാപിക്കുന്നതു്.

''അല്ലയോ മാലുക്യപുത്ര, ഞാനെന്തിനുവേണ്ടിയാണു പറഞ്ഞ തു് എന്നു് മനസ്സിലായോ ? ഞാൻ പറഞ്ഞതെല്ലാം പറഞ്ഞതാണു് ഞാൻ പറയാത്തതെല്ലാം പറയാത്തതാണു്. ഓർമ്മിക്കുക. എന്തു് ? മാലുക്യപുത്രാ, ലോകം ശാശ്വതമാവട്ടെ അല്ലാതിരിക്കട്ടെ, തഥാ ഗതൻ മരണത്തിനതീതനാവട്ടെ, അല്ലാതിരിക്കട്ടെ, ഇതു ഞാൻ പറഞ്ഞില്ലെന്നോ ?

മാലുക്യപുത്ര, ഞാനങ്ങനെ എന്തുകൊണ്ടു പ്രഖ്യാപിച്ചില്ലെ ന്നോ ?

എന്തുകൊണ്ടെന്നാൽ ഇക്കാര്യം പ്രയോജനമുള്ളതല്ല. എന്തുകൊ ണ്ടെന്നാൽ പരിശുദ്ധജീവിതത്തിൻെറ തത്ത്വമല്ല അതു്, എന്തുകൊ ണ്ടെന്നാൽ, അതു് നിരാകരണത്തിലേക്കു്, നിസ്സംഗതയിലേക്കു്, പര്യവസാനത്തിലേക്കു്, ശാന്തിയിലേക്കു്, വിജ്ഞാനത്തിലേക്കു്, ജ്ഞാനത്തിലേക്കു്, നിർവ്വാണത്തിലേക്കു് നയിക്കുന്നില്ല. അതുകൊ ണ്ടാണു് അതു പ്രഖ്യാപിക്കാത്തതു്.

എന്തു് ? മാലുക്യപുത്ര, ഞാൻ പ്രഖ്യാപിച്ചില്ലേ ?

ഞാൻ പ്രഖ്യാപിച്ചു. ഇതു് ദുഃഖമാണു്, ഇതു് ദുഃഖസമുദയ മാണു്. ഇതു് ദുഃഖനിരോധമാണു്. ഇതു് ദുഃഖനിരോധനത്തിനുള്ള മാർഗ്ഗമാണു്.

എന്തുകൊണ്ടു് മാലുക്യപുത്രാ, ഞാനങ്ങനെ പ്രഖ്യാപിച്ചു ?

എന്തുകൊണ്ടെന്നാൽ അതു പ്രയോജനമുള്ളതാണു്. അതു് വിശു ദ്ധജീവിതത്തിൻെറ ആദർശമാണു്. അതു് നിരാകരണത്തിലേക്കു്, നിസ്സംഗതയിലേക്കു്, പര്യവസാനത്തിലേക്കു്, ശാന്തിയിലേക്കു്, വിജ്ഞാനത്തിലേക്കു്, ജ്ഞാനത്തിലേക്കു്, നിർവ്വാണത്തിലേക്കു് നയിക്കും. അതുകൊണ്ടാണു് മാലുക്യപുത്രാ, ഞാനതു് പ്രഖ്യാ പിച്ചതു്.

## 27 ആത്യന്തിക പ്രശ്നങ്ങളിൽ ബുദ്ധന്റെ മൗനം —വാച്ഛഗോത്രൻ

പരിവ്രാജകനായ വാച്ഛഗോത്രനും ബുദ്ധനും തമ്മിലുള്ള സംഭാഷണങ്ങളിൽ, ആത്മാവു് അനശ്വരമോ നശ്വരമോ എന്നതിനെക്കുറിച്ചുള്ള ബുദ്ധന്റെ മൗനം നന്നായെടുത്തുകാണിച്ചിട്ടുണ്ടു്.

(സുത്തനിപാത VI–400. വുഡ്‌വേർഡിന്റെ വിവർത്തനം)

വാച്ഛഗോത്രൻ പറഞ്ഞു: 'അല്ലയോ ഗുരുഗൗതമ, ആത്മാവിന്റെ അമരത്വത്തെപ്പററി അങ്ങെന്തെങ്കിലും പറയാനുണ്ടു് ?'

ഈ വാക്കുകൾക്കു് വാഴ്ത്തപ്പെട്ടവൻ മൗനം ദീക്ഷിച്ചു.

'എങ്ങനെ, ഗുരുഗൗതമ, ആത്മാവു് എന്നൊരു വസ്തു ഇല്ലെന്നോ ?'

വീണ്ടും ഈ വാക്കുകൾക്കും വാഴ്ത്തപ്പെട്ടവൻ മൗനം ദീക്ഷിച്ചു.

പരിവ്രാജകനായ വാച്ഛഗോത്രൻ നീരസത്തോടെ തന്റെ ഇരിപ്പിടത്തിൽനിന്നും എഴുന്നേററു് യാത്രയായി. അദ്ദേഹം പോയി ഏറെ നേരം കഴിയുന്നതിനുമുമ്പു് ഭക്ത്യാദരപൂർവ്വം ആനന്ദൻ ദിവ്യനോടു പറഞ്ഞു.

'എന്തുകൊണ്ടു് ഭഗവൻ, പരിവ്രാജകനായ വാച്ഛഗോത്രന്റെ ചോദ്യങ്ങൾക്കു് തഥാഗതൻ മറുപടി പറഞ്ഞില്ല ?'

'അല്ലയോ ആനന്ദാ, ആത്മാവിനു് അസ്തിത്വം ഉണ്ടോ എന്ന ചോദ്യത്തിൽ ഞാൻ 'ആത്മാവിനസ്തിത്വം ഉണ്ടു്' എന്ന മറുപടി അദ്ദേഹത്തിനു കൊടുത്തിരുന്നുവെങ്കിൽ ആസ്തികരായ എല്ലാ ശ്രമണരേയും ബ്രാഹ്മണരേയും ഞാൻ ശരിവെയ്ക്കുകയാവും. എന്നാൽ ആനന്ദാ, ആത്മാവിനു് അസ്തിത്വം ഉണ്ടോ എന്ന ചോദ്യത്തിനു് ആത്മാവിനു് അസ്തിത്വം ഇല്ല എന്നു മറുപടി പറഞ്ഞാൽ ഞാൻ നാസ്തികരായ എല്ലാ ശ്രമണരേയും ബ്രാഹ്മണരേയും അനുകൂലിക്കുകയാവും. വീണ്ടും ആനന്ദാ, ആത്മാവിനു് അസ്തിത്വം ഇല്ലയോ ? എന്നു പരിവ്രാജകനായ വാച്ഛഗോത്രന്റെ ചോദ്യത്തിനു് ആത്മാവിനു് അസ്തിത്വം ഉണ്ടു് എന്നു ഞാൻ പറഞ്ഞാൽ എല്ലാ വസ്തുക്കളും നശ്വരമാണെന്ന എന്റെ അറിവിനു് അനുയോജ്യമായിരിക്കുമോ ?'

'ഇല്ല, ഭഗവൻ ആയിരിക്കില്ല'.

'വീണ്ടും ആനന്ദാ, ആത്മാവിനു് അസ്തിത്വമില്ലയോ ? എന്നു ചോദിക്കുമ്പോൾ ഇല്ല അസ്തിത്വമില്ല, എന്നു ഞാൻ മറുപടി പറയുകയാണെങ്കിൽ അതു് ആകെ അന്ധാളിച്ചിരിക്കുന്ന വാച്ഛഗോത്രയെ ഒന്നുകൂടി അന്ധാളിപ്പിക്കുകയേ ഉള്ളു. എന്തുകൊണ്ടെന്നാൽ അയാൾ

പറഞ്ഞേക്കാം, എനിക്കു മുമ്പ് ഒരാത്മാവുണ്ടായിരുന്നു. എന്നാലി പ്പോൾ അതൊരിക്കലുമില്ല എന്ന്.'

കേനോപനിഷത്തി (1. 3, 4, 6) ലെ ഋഷി ഈ പ്രശ്നം നേര ത്തെ അഭിമുഖീകരിച്ചിരുന്നു. മനുഷ്യൻെറ അന്തസ്സത്തയെ സാ ക്ഷാത്കരിക്കേണ്ടതിനെ നിർവ്വചിക്കുന്നതിലുള്ള വിഷമം ബുദ്ധൻ ഉപനിഷത്തുമായി പങ്കുവെയ്ക്കുന്നു.

'കണ്ണുകൾ അവിടെ എത്തുന്നില്ല, വാക്കുകളും, മനസ്സും അതു പോലെ. ഈ ജ്ഞാനം എങ്ങനെയാണ് വിശദീകരിക്കുകയെന്ന് നമുക്കറിഞ്ഞുകൂടാ. അറിയപ്പെട്ടതിൽ നിന്നെല്ലാം വ്യത്യസ്തമാണ തു്. അറിയപ്പെടാത്തതിന്നും അപ്പുറത്താണതു്.' ഇങ്ങനെ ഉപനിഷ ത്തിൻെറ ആചാര്യന്മാർ പറയുന്നതു് നാം കേൾക്കുന്നു. മനസ്സിനു ഗ്രഹിക്കാൻ കഴിയാത്തതു് എന്നാൽ ആയതു മനസ്സിനെ ഗ്രഹിക്കുന്ന താണെന്നവർ പറയുന്നു. ആ ബ്രഹ്മംതന്നെയാണ് നീ. അല്ലാതെ ഇവിടെ ജനങ്ങൾ ആരാധിക്കുന്നതല്ല.

അഷ്ടാംഗമാർഗ്ഗത്തിൻെറ ലക്ഷ്യം നിർവ്വാണമാണ്. തൃഷ്ണ, വിനാ ശം, അജ്ഞാനവിരാമം, പരിച്ഛിന്ന വ്യക്തിത്വധ്വംസനം, ദുഃഖ ശാന്തി എന്നിങ്ങനെ നിർവ്വാണത്തെ ബുദ്ധൻ വിപരീതപദങ്ങളി ലൂടെയാണ് നിർവ്വചിച്ചിരിക്കുന്നതു്.

## 28 ആത്യന്തികപ്രശ്നങ്ങളിൽ ബുദ്ധൻെറ മൗനം –ഭിക്ഷു രാധൻ

ഭിക്ഷു രാധനെ അഭിസംബോധനചെയ്തുകൊണ്ടു്, മാരൻെറ ഇരിപ്പിടമായി അഞ്ചു സ്കന്ധങ്ങളെ കണക്കാക്കാമെന്ന് ബുദ്ധൻ പറ ഞ്ഞു. തുടർന്ന് അവർ തമ്മിൽ നടന്ന സംഭാഷണം താഴെക്കാണുന്ന താണ്. (സുത്തനിപാത |||. 187. വുഡ്‌വേർഡിൻെറ വിവർത്തനം)

'അങ്ങനെ കരുതുന്നതെന്തിനു് ?' രാധൻ ചോദിച്ചു.

'നിർവ്വേദത്തിനുവേണ്ടി' ബുദ്ധൻ പറഞ്ഞു.

'ഭഗവൻ, നിർവ്വേദമോ, എന്തിനുവേണ്ടി ?'

'നിർവ്വേദം, രാധൻ, വൈരാഗ്യത്തിനുവേണ്ടി'

'എങ്കിൽ വൈരാഗ്യമോ, ഭഗവൻ, എന്തിനുവേണ്ടി ?'

'വൈരാഗ്യം, രാധൻ, മുക്തിക്കുവേണ്ടി'

'എങ്കിൽ മുക്തി ഭഗവൻ, എന്തിനായി ?'

'മുക്തിതാൻ രാധൻ, നിർവ്വാണം.'

'എങ്കിൽ നിർവ്വാണം ഭഗവൻ, ആയതിൻെറ ലക്ഷ്യം ?'

'രാധൻ, ഈ ചോദ്യം കടന്നുപോയിരിക്കുന്നു. ഈ ചോദ്യത്തിനു് ഗ്രഹിക്കാവുന്ന അതിരുകളില്ല. നിർവ്വാണത്തിലധിഷ്ഠിതമാണു് പരിശുദ്ധജീവിതം. നിർവ്വാണമതിന്റെ ലക്ഷ്യമാണു്. നിർവ്വാണമാണു് അതിന്റെ അവസാനവും.'

ബൃഹദാരണ്യകോപനിഷത്തിലെ ശ്രദ്ധേയമായ വാക്കുകളിൽ ഈ സത്യം വിശദീകരിക്കുന്ന ഉപനിഷദ്‌രീതി കാണാം (ബൃ. ഉ. II. 4. 12-14)

തന്റെ സഹധർമ്മിണിയായ മൈത്രേയിയെ അഭിസംബോധന ചെയ്തുകൊണ്ടു് യാജ്ഞവല്ക്യൻ പറയുന്നു:

''അതു് ഏതുപോലെയെന്നാൽ വെള്ളത്തിലിട്ടിട്ടുള്ള ഉപ്പുകട്ട ആ വെള്ളത്തിൽത്തന്നെ അലിഞ്ഞുചേരുന്നു. പിന്നീടു് അതിൽനിന്നും വേറെയെടുക്കുവാൻ സാധിക്കുന്നില്ല. എന്നാൽ ആ വെള്ളത്തിൽ ഏതു ഭാഗത്തുനിന്നു് എടുത്തു് രുചിച്ചുനോക്കിയാലും ഉപ്പുതന്നെ ആയിരിക്കും. അതുപോലെ മഹത്തായ ഭൂതവും (ബ്രഹ്മവും) അനന്തവും അപാരവുമായ വിജ്ഞാനഘനംതന്നെയാണു്. ഈ ഭൂതങ്ങൾ നാമരൂപങ്ങളോടുകൂടി ആവിർഭവിക്കുകയും അവയോടുകൂടി നശിക്കുകയും ചെയ്യുന്നു. അദ്വൈതസാക്ഷാത്കാരത്തിനുശേഷം അവയ്ക്കു് സംജ്ഞയില്ലെന്നു് അല്ലയോ മൈത്രേയി ഞാൻ പറയുന്നു.''

മൈത്രേയി പറഞ്ഞു: 'നശിച്ചതിനുശേഷം നാമരൂപങ്ങളില്ലെന്നു പറഞ്ഞതിൽ അങ്ങു് എന്നെ മോഹിപ്പിച്ചിരിക്കുന്നു.'

യാജ്ഞവല്ക്യൻ പറഞ്ഞു:

'അല്ലയോ മൈത്രേയി, ഞാൻ മോഹിപ്പിക്കത്തക്കതായി ഒന്നും പറയുന്നില്ല. അറിവിനു് ഇത്രമാത്രം മതിയാകും.'

എപ്പോൾ ദ്വൈതമായി കാണപ്പെടുന്നുവോ അപ്പോൾ ഒരുവൻ തന്നിൽനിന്നന്യമായ ഒന്നിനെ ഘ്രാണിക്കുന്നു, തന്നിൽനിന്നന്യമായ ഒന്നിനെ കാണുന്നു; അപ്പോൾ അന്യമായ ഒന്നിനെപ്പററിപ്പറയുന്നു. അന്യമായ ഒന്നിനെപ്പററി വിചാരിക്കുന്നു. അന്യമായ ഒന്നിനെപ്പററി അറിയുന്നു. ബ്രഹ്മത്തെ അറിയുന്നവനു് എപ്പോൾ എല്ലാം ആത്മാവുതന്നെയായിത്തീർന്നിരിക്കുന്നുവോ അപ്പോൾ എന്തുകൊണ്ടു് എന്തിനെ ഘ്രാണിക്കും, എന്തുകൊണ്ടു് എന്തിനെ കാണും, അപ്പോൾ എന്തുകൊണ്ടു് എന്തിനെപ്പററിപ്പറയും, എന്തുകൊണ്ടു് എന്തിനെപ്പററിവിചാരിക്കും, എന്തുകൊണ്ടു് എന്തിനെപ്പററി അറിയും, ഏതൊന്നുകൊണ്ടാണോ ഇതെല്ലാം അറിയുന്നതു് അതിനെ എന്തുകൊണ്ടു് അറിയും ? അല്ലയോ മൈത്രേയി വിജ്ഞാതാവിനെ എന്തുകൊണ്ടാണു് അറിയുന്നതു് ?'

## 29 ആത്യന്തികപ്രശ്നങ്ങളിൽ ബുദ്ധൻെറ മൗനം-യമകനും സാരിപുത്രനും

ആത്മാവിനെക്കുറിച്ചുള്ള ബുദ്ധൻെറ സന്ദേശങ്ങൾ സത്യാത്മാവും മിഥ്യാത്മാവും തമ്മിലുള്ള ഭേദത്തെ ഉൾക്കൊള്ളുന്നുണ്ട്. ആത്മഭാവത്തെ പഞ്ചഉപാദാനസ്കന്ധങ്ങളോട് യോജിപ്പിച്ച് നിഷേധിയ്ക്കുമ്പോൾ നാം വെറും ശൂന്യതയാണെന്നു വിചാരിയ്ക്കാൻ ബുദ്ധൻ നമ്മെ വിടുന്നില്ല.

ബുദ്ധനും അദ്ദേഹത്തിൻെറ അടുത്ത ശിഷ്യന്മാരും സത്യാത്മാവും മിഥ്യാത്മാവും തമ്മിലുള്ള വ്യത്യാസം കണക്കിലെടുത്തിരുന്നു എന്നതു് യമകൻെറ മതവിരോധിയായ ഉപാഖ്യാനം നോക്കിയാൽ കാണാം. (ബുദ്ധിസം വിവർത്തനത്തിൽ എന്ന എച്ച്. സി. വാറൻെറ ഗ്രന്ഥത്തിൽനിന്നു്.)

നിർവ്വാണത്തെപ്പററിയുള്ള ബുദ്ധസന്ദേശങ്ങളുടെ ശരിയായ ഗൗരവം മനസ്സിലാക്കാതെ യമകൻ എന്ന ഭിക്ഷു വിചാരിച്ചു. ശരീരം നശിക്കുന്നതോടെ ഭിക്ഷുവിൻെറ എല്ലാ ദുരിതങ്ങളും നശിയ്ക്കുന്നു, ശരീരം നശിയ്ക്കുന്നതോടെ ആത്മാവും നശിയ്ക്കുന്നു. മരണത്തിനുശേഷം അസ്തിത്വം ഉണ്ടാവുന്നതുമല്ല. അദ്ദേഹത്തിൻെറ സഹപാഠികളായ ഭിക്ഷുക്കൾ യമകൻെറ മതവിരോധിയായ ഈ അഭിപ്രായം മാററിയെടുക്കുന്നതിനാവുംവിധം ശ്രമിച്ചിട്ടും കഴിയാതെ അദ്ദേഹത്തെപ്പററഞ്ഞു മനസ്സിലാക്കുന്നതിനു് സാരിപുത്രനോട് അപേക്ഷിച്ചു.

സാരിപുത്രൻ യമകനോട് അദ്ദേഹത്തിൻെറ വീക്ഷണങ്ങളെക്കുറിച്ചുള്ള പ്രസ്താവന ശരിയോ എന്നു ചോദിച്ചു.

യമകൻ പറഞ്ഞു: തഥാഗതൻ പഠിപ്പിച്ച സന്ദേശം ഞാൻ മനസ്സിലാക്കിയതിങ്ങനെയാണു്: 'സഹോദരാ, ശരീരം നശിയ്ക്കുന്നതോടെ ഭിക്ഷുവിൻെറ എല്ലാ ദുർനടപടികളും നശിയ്ക്കുന്നു. ആത്മാവും ശരീരത്തോടൊപ്പം നശിയ്ക്കുന്നു. മരണത്തിനുശേഷം അസ്തിത്വം ഉണ്ടാവുന്നതുമല്ല.' തുടന്നു രൂപം, വേദന, ഇന്ദ്രിയാനുഭവം, വാസന, വിജ്ഞാനം, ഇവയുടേതായ പഞ്ചഉപാദാനസ്കന്ധങ്ങൾ നിത്യമോ അനിത്യമോ എന്നു് സാരിപുത്രൻ ചോദിച്ചു അവ അനിത്യങ്ങളാണെന്നു് യമകൻ അംഗീകരിച്ചു. അനിത്യമായവ തീയതോ നല്ലതോ എന്നു് സാരിപുത്രൻ ചോദിച്ചു.

തീയതെന്നു് യമകൻെറ മറുപടി

അനിത്യവും, പരിണാമവിധേയവും, ആയതിനെ തൻെറയാണു്, ഇതു ഞാനാണു് ഇതു് എൻെറ ആത്മാവാണു് എന്നു പറയാൻ സാധ്യതയുണ്ടോ ? സാരിപുത്രൻ ചോദിച്ചു.

ഇല്ല സഹോദരാ, എന്നു യമകൻ പറഞ്ഞു.

അപ്രകാരം സഹോദരാ, എല്ലാ പ്രാപഞ്ചികരൂപങ്ങളും എല്ലാ വേദനകളും, എല്ലാ ഇന്ദ്രിയാനുഭവങ്ങളും, എല്ലാ വസനകളും, എല്ലാ വിജ്ഞാനവും ഭൂതമാവട്ടെ, ഭാവിയാവട്ടെ, വർത്തമാനമാവട്ടെ, നമ്മുടെ ഉള്ളിലാവട്ടെ പുറത്താവട്ടെ, സ്ഥൂലമോ സൂക്ഷ്മമോ ആവട്ടെ, ഉന്നതമോ നീചമോ ആവട്ടെ, ദൂരത്തോ ചാരത്തോ ആവട്ടെ പരമജ്ഞാനത്തിന്റെ വെളിച്ചത്തിൽ ശരിയായ വീക്ഷണമിതാണ്. ഇത് എന്റെയല്ല, ഇതു ഞാനല്ല, ഇത് എന്റെ ആത്മാവല്ല.

'ഇതറിഞ്ഞിട്ട് വിശിഷ്ടശിഷ്യൻ രൂപത്തോടും, വേദനയോടും, ഇന്ദ്രിയാനുഭവത്തോടും, വാസനയോടും, വിജ്ഞാനത്തോടും വിരാഗതയുള്ളവനായിത്തീരുന്നു. ഈ വിരാഗത അയാളെ നിർമ്മനാക്കുന്നു. അയാൾ സ്വതന്ത്രനാവുന്നു. അയാൾ താൻ സ്വതന്ത്രനാണെന്ന് അറിയുന്നു. തനിക്കിനി പുനർജന്മമില്ലെന്നയാൾ മനസ്സിലാക്കുന്നു. അയാൾ വിശിഷ്ടജീവിതം നയിച്ച് കൃതകൃത്യനാവുന്നു. അയാളിനിമേൽ ഈ ലോകത്തിനുവേണ്ടിയുള്ളവനല്ല.

'നിർവ്വാണം നേടിയ അർഹതൻ പഞ്ചഉപാദാനസ്കന്ധങ്ങളിൽ ബന്ധിച്ചിരിക്കുമോ അതല്ല വേറിട്ടിരിക്കുമോ?' യമകൻ വേറിട്ടിരിക്കുമെന്നുത്തരം നല്കി.

ഇങ്ങനെ കണക്കാക്കുമ്പോൾ അല്ലയോ സഹോദരാ ആർഹതന്റെ ഈ ജീവിതത്തിലെ അസ്തിത്വം തെളിയിക്കുന്നതിൽ നിങ്ങൾ പരാജയപ്പെട്ടു. ആ നിലക്ക് ശരീരനാശത്തോടെ അർഹതൻ എല്ലാ ദുരാചാരങ്ങളും നശിക്കുമെന്നും ആത്മാവ് ശരീരത്തോടൊപ്പം നശിക്കുമെന്നും മരണത്തിനുശേഷം അസ്തിത്വം ഉണ്ടാവുന്നതല്ലെന്നും വാഴ്ത്തപ്പെട്ടവന്റെ സന്ദേശങ്ങളെ മനസ്സിലാക്കിയത് യുക്തിപൂർവ്വമാണോ?

യമകൻ പറഞ്ഞു.

'സഹോദരാ, എന്റെ അറിവില്ലായ്മകൊണ്ടാണ് നീചമായ ഈ മതവിരോധം ഞാൻ വച്ചുപുലർത്തിയിരുന്നത്. ഇപ്പോൾ ഞാൻ അനുഗ്രഹീതശിഷ്യനായ സാരിപുത്രന്റെ തത്ത്വവ്യാഖ്യാനം മനസ്സിലാക്കി. ഞാൻ നീചമായ മതവിരോധത്തെ ഉപേക്ഷിച്ച് ശരിയായ തത്ത്വം സ്വാംശീകരിച്ചു.

## 30 ആത്യന്തികപ്രശ്നങ്ങളിൽ ബുദ്ധന്റെ മൗനം പ്രസേനദിരാജാവും - ഭിക്ഷുണി ഖേമയും

ഭിക്ഷുണി ഖേമയും പ്രസേനദിരാജാവും തമ്മിലുള്ള സംഭാഷണം വീണ്ടും ഈ പ്രമേയത്തെ കൂടുതൽ വിശദമാക്കുന്നു. (എഡ്മണ്ട് ഹോംസിന്റെ ബുദ്ധന്റെ ധമ്മസംഹിത എന്ന ഗ്രന്ഥത്തിൽനിന്ന്.)

മരണത്തിനുശേഷമുള്ള ബുദ്ധൻെറ അസ്തിത്വത്തെക്കുറിച്ച് കോസലരാജാവായ പ്രസേനദി ചോദിച്ചപ്പോൾ ബുദ്ധൻ അക്കാര്യം വെളിപ്പെടുത്തിയിട്ടില്ലെന്ന് ഭിക്ഷുണി ഖേമ പ്രതിവചിച്ചു.

അദ്ഭുതപരതന്ത്രനായ രാജാവ് ചോദിച്ചു:

'കാരണമെന്താണ്?' ഉദാരചരിതയായ സഹോദരീ, തഥാഗതൻ അതു വെളിപ്പെടുത്താത്തതിൻെറ പശ്ചാത്തലമെന്താണ്?'

'സമുദ്രത്തിലെ ജലം മുഴുവൻ അളക്കാനും ഗംഗയിലെ മണൽത്തരി മുഴുവൻ എണ്ണുന്നതിനും കഴിയുന്ന ഒരു കണക്കെഴുത്തുകാരൻ രാജാവിനുണ്ടോ?' എന്ന് മറുപടിയായി ഖേമ രാജാവിനോടു ചോദിച്ചു.

ഇല്ലയെന്ന് രാജാവിൻെറ ഉത്തരം.

എന്തുകൊണ്ടില്ല? ഭിക്ഷുണി പറഞ്ഞു തുടങ്ങി: സമുദ്രം അഗാധമാണ്, അളവററതാണ്. നിലയില്ലാത്തതാണ്. അതുപോലെതന്നെ അല്ലയോ രാജൻ, കേവലസത്യത്തെ ഭൗതികമായ ശബ്ദജാലം കൊണ്ടളക്കാനൊരുങ്ങിയെങ്കിൽ – കേവലസത്യത്തിൽ നശ്വരമായ ഈ ശബ്ദജാലമെല്ലാം ഉച്ഛേദിക്കപ്പെട്ടിരിക്കുന്നു. ഇനിയൊരിക്കലും നാമെടുക്കാത്തവിധം അവയുടെ വേരറുക്കപ്പെട്ടിരിക്കും. നശ്വരമായ ലോകത്തിൻെറ അളവുകളിൽനിന്നെല്ലാം തഥാഗതൻ സ്വതന്ത്രനാണ് രാജൻ. അദ്ദേഹം വിശാലസമുദ്രംപോലെ അഗാധനാണ് അളവററവനാണ്, നിലയില്ലാത്തവനാണ്.

## 31 ബുദ്ധൻെറ ബോധിയും വേദാന്തത്തിൻെറ ജ്ഞാനവും

ജ്ഞാനവും ബോധിയും അനിർവ്വചനീയമാണ്. അതേപോലെത്തന്നെ ജ്ഞാനിയുടെയും ബുദ്ധൻെറയും രീതികളും. മാണ്ഡൂക്യകാരികയുടെ ഭാഷ്യത്തിൽ ശ്രീ ശങ്കരാചാര്യർ ഉദ്ധരിക്കുന്ന കവിതാശകലം ഭിക്ഷുണി ഖേമയുടെ കാഴ്ചപ്പാടിന് തെളിവും ഉറപ്പും നല്കുന്നു.

സർവ്വഭൂതാത്മഭൂതസ്യ സർവ്വഭൂതഹിതസ്യ ച
ദേവാ അപി മാർഗ്ഗേ മുഹ്യന്തി/പാദസ്യ പദൈഷിണഃ
ശകുനീനാമിവാകാശേ ഗതിർനൈവോപപദ്യതേ.

പിന്നിൽ മാർഗ്ഗരേഖകളവശേഷിപ്പിക്കാത്തവരുടെ കാലടിപ്പാടുകൾ പിന്തുടരുന്നതിനു ശ്രമിക്കുമ്പോൾ ദേവകൾപോലും മോഹിക്കുന്നു. സർവ്വഭൂതങ്ങളിലും തന്നെ സാക്ഷാത്ക്കരിച്ചവരും സർവ്വഭൂതഹിതേരതന്മാരുമായവർ ആകാശത്തു പറക്കുന്ന പറവകളെപ്പോലെ തങ്ങൾക്കുപിന്നിൽ മാർഗ്ഗരേഖകളൊന്നും അവശേഷിപ്പിക്കുന്നില്ല.

## 32 ബുദ്ധൻെറ നിർവ്വാണവും വേദാന്തത്തിൻെറ ബ്രഹ്മവും

ബുദ്ധൻെറ ശാസനങ്ങളിലെ നിർവ്വാണം വേദാന്തത്തിൻെറ നിർഗ്ഗുണനിരാകാരബ്രഹ്മപ്രാപ്തിയുമായി എല്ലാ അർത്ഥത്തിലും യോജിക്കുന്നു. പഞ്ചസ്കന്ധങ്ങളുടെ അഹംബുദ്ധിയുടെ നിരാസം സാരനാഥത്തിലെ രണ്ടാമത്തെ പ്രവചനമാണ്. ആയതിൽ ആത്മബോധത്തെ നിരാകരിച്ചു വിശദീകരിച്ചില്ല. എന്നാൽ പ്രപഞ്ചാത്മാവ് സർവ്വതിൻെറയും ആത്മാവ് എന്ന നിലയിൽ നിർഗ്ഗുണബ്രഹ്മത്തെ ചൂണ്ടിക്കാണിക്കുകയും ചെയ്തു. ഉപനിഷത്തിൻെറ ഭാഷയിൽ 'ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മമായിത്തീരുന്നു. (മുണ്ഡകം. III. 29.) വീണ്ടും 'അയമാത്മാ ബ്രഹ്മ' ഈ ആത്മാവു ബ്രഹ്മംതന്നെ (മാ. 1. 2) 'ബ്രഹ്മവിദാപ്നോതി പരം തദേഷാഭ്യുക്താ, സത്യം ജ്ഞാനമനന്തം ബ്രഹ്മ.' ബ്രഹ്മത്തെ അറിഞ്ഞവന് ആത്യന്തികപദപ്രാപ്തിയുണ്ടാകുന്നു. അതിന്മേൽ താഴെക്കാണുന്ന പ്രഖ്യാപനം: ബ്രഹ്മം സത്യവും, ജ്ഞാനവും, അനന്തവുമാണ്. (തൈത്തീരയോപനിഷത്ത് II – 1)

നിർവ്വാണത്തെ സംബന്ധിച്ച് ശ്രാവസ്തിയിലെ ജേതവനത്തിൽ വെച്ച് ഭിക്ഷുക്കളെ അഭിസംബോധനചെയ്തു നടത്തിയ നിർവ്വാണത്തെപ്പററിയുള്ള പ്രവചനത്തിന്നിടയിൽ ബുദ്ധൻ നല്കിയ ദിവ്യവചസ്സുകളാണ് താഴെക്കൊടുത്തിരിക്കുന്നത്. (ഉദാന വുഡ്വേർഡിൻെറ വിവർത്തനം.)

''അജനം, നിത്യനം, നിഷ്കളനം, അദ്വയനം ആയി ഒന്നുണ്ട്. സഹോദരന്മാരേ, അജനം, നിത്യനം, നിഷ്കളനം, അദ്വയനമായി ഒന്നില്ലെങ്കിൽ ജനനത്തിൽനിന്നും പരിണാമത്തിൽനിന്നും, കളങ്കത്തിൽനിന്നും, സംയോഗത്തിൽനിന്നും മോചനം ഉണ്ടാവില്ല.''

എന്നാൽ അജനം, നിത്യനം, നിഷ്കളനം, അദ്വയനമായി ഒന്നുള്ളതുകൊണ്ട് ജനനത്തിൽനിന്നും പരിണാമത്തിൽനിന്നും സംയോഗത്തിൽനിന്നും ഉള്ള രക്ഷാമാർഗ്ഗം കണ്ടെത്തി.''

## 33 ബുദ്ധൻെറയും ഉപനിഷത്തുകളുടെയും സമാനശാസനങ്ങൾ.

ബുദ്ധൻെറയും ഉപനിഷത്തുകളുടെയും മേലുദ്ധരിച്ച ശാസനങ്ങളിൽനിന്നും ആത്മീയജീവിതത്തിൻെറ ലക്ഷ്യം രണ്ടിലും ആത്മാവിൻെറ നിരാകരണമല്ല, ആത്മാവിനെ പരമാത്മാവിൽനിന്നും വേർതിരിച്ചുനിർത്തുന്ന പരിമിതവും പ്രമാദപൂർണ്ണവുമായ ധാരണകളുടെ നിരാകരണമാണ് എന്നു കാണാം. ദേഹത്തോടും വ്യക്തിവൈശിഷ്ട്യത്തിൻെറ മററു ഘടകങ്ങളോടും ഉള്ള ആഭിമുഖ്യത്തിലേക്കും

ദേഹാത്മബുദ്ധിയിലേയ്ക്കും നയിയ്ക്കുന്ന അവിദ്യയെയും വ്യാമോഹത്തെയും അതിജീവിയ്ക്കുമ്പോഴാം സാക്ഷാത്ക്കാരം പ്രാപിയ്ക്കുന്നു. ഈ സാക്ഷാത്ക്കാരം സമുദ്രസമാനം അഗാധവും അനന്തവുമാണ്. എന്തുകൊണ്ടെന്നാൽ ജീവൻ തൻെറ വൈയക്തികഭാവം സമഷ്ടിഭാവത്തിൽ വെടിയുന്നു. ജീവൻ ബ്രഹ്മത്തിൽ ലയിയ്ക്കുന്നു. ഇതാണ് അദ്വൈതം. തൈത്തിരീയ ഉപനിഷത്തിലെ പഞ്ചകോശങ്ങളുടെ നിരാകരണത്തിലൂടെയുള്ള ജീവൻെറ അപഗ്രഥനം ഈ നിഗമനത്തിലെത്തിയ്ക്കുന്നു. ഓരോ കോശങ്ങളിലും ഉദ്ഭൂതമായിരിയ്ക്കുന്ന ആത്മഭാവം മിഥ്യയാണ്. ക്ഷണികവും, പരിമിതവുമാണ്. കോശങ്ങളെ നിരാകരിയ്ക്കുമ്പോഴാം സത്യാത്മാവ് അതായത് സർവ്വത്തിൻെറയും ആത്മാവ് പൂർണ്ണശോഭയോടെ നിർവ്വികല്പസമാധിയിൽ പ്രകാശിയ്ക്കുന്നു. ഇതു തന്നെ രണ്ടു ശാസനങ്ങളിലും കാണുന്ന പ്രജ്ഞ അല്ലെങ്കിൽ ബോധി.

ഉപനിഷത്തുകഠം ശ്രവണ മനന നിദിദ്ധ്യാസനങ്ങളിലൂടെ ആത്മാവിനെ സാക്ഷാത്ക്കരിയ്ക്കാമെന്നു് നമ്മോടാഹ്വാനം ചെയ്യുമ്പോഠം പരിമിതവും പരിച്ഛേദ്യവും ചഞ്ചലവുമായ മനുഷ്യനിലെ ജീവാത്മാവിനെയല്ല അപരിമിതവും അഖണ്ഡവും അദ്വയവും അനുപമവുമായ പരമാത്മാവിനെയാണ് അർത്ഥമാക്കുന്നതു്. സൃഷ്ടികർത്താവായ ബ്രഹ്മാവിനെ. സദാ പരിണമിച്ചുകൊണ്ടിരിയ്ക്കുന്ന പ്രപഞ്ചത്തിൽ ഉഠപ്പെട്ടിരിയ്ക്കുന്നവനായും ബുദ്ധനു് ആദരാഞ്ജലികളർപ്പിയ്ക്കുന്നവനായും മററും തൻെറ ശാസനങ്ങളിൽ പലയിടത്തും ബുദ്ധൻ വിവരിയ്ക്കുന്നുണ്ടെങ്കിലും ബുദ്ധൻ ഒരിടത്തും ഉപനിഷത്തിൻെറ സാരഭൂതമായ ആത്മസത്യത്തെയാവട്ടെ, ഉപനിഷത്തിൻെറ അഖണ്ഡസച്ചിദാനന്ദബ്രഹ്മസത്യത്തെയാവട്ടെ നിരാകരിച്ചിട്ടില്ല. സാരനാഥത്തിലെ 'അനാത്മലക്ഷണസൂത്രം' എന്ന ശീഷ്കത്തിലുള്ള പ്രവചനം അതിൻെറ പൂർണ്ണതയിൽത്തന്നെ ഉപനിഷത്തിനു് സ്വീകാര്യമാണ്. ഈ പ്രവചനം ശരിയായി മനസ്സിലാക്കാൻ കഴിയുന്നതു് ഈ വിഷയത്തിലുള്ള ഉപനിഷത്പ്രഖ്യാപനങ്ങളുടെ വെളിച്ചത്തിൽ മാത്രമാണ്.

ബുദ്ധശാസനങ്ങളെ ഉപനിഷത്തിലെ ജ്ഞാനയോഗത്തിൻെറ മാർഗ്ഗത്തിൽപ്പെട്ടവയാണെന്ന കാഴ്ചപ്പാടാണ് ശ്രീരാമകൃഷ്ണൻ വെച്ചുപുലത്തിയിരുന്നതു്. വേദങ്ങളെയും വേദമാർഗ്ഗങ്ങളെയും മിക്കവാറും വിമർശിയ്ക്കുന്ന ബുദ്ധസാഹിത്യം ഓരോ സന്ദർഭങ്ങളിലും അതുകൊണ്ടുദ്ദേശിച്ചിരുന്നതു് വേദങ്ങളിലെ കർമ്മകാണ്ഡത്തെ മാത്രമാണ്. ജ്ഞാനകാണ്ഡത്തെയല്ല. തത്ത്വചിന്താപരമായ അംശങ്ങഠം ഉപനിഷത്തുകളിലാണ്. ഈ ഉപനിഷത്തുകളിൽത്തന്നെ ബുദ്ധിസ്റ്റ് വിമർശനങ്ങളുടെ അതേ മാതൃകയിലുള്ള വിമർശനങ്ങളും നിരൂപണങ്ങളും കാണാം. എന്തിനു് ഭഗവദ്ഗീതയിൽപ്പോലും (II-42, 43) വേദ

ത്തിന്റെ കർമ്മകലാപങ്ങളിൽ തൃഷ്ണയോടും അഭിനിവേശത്തോടും കൂടി നിഷ്ണാതരായ വേദവാദരതന്മാരെപ്പററി നിന്ദാദ്യോതകമായിപ്പറയുന്നു. കർമ്മകാണ്ഡത്തിന്റേയും അതിനു പിന്നിലെ തത്ത്വചിന്തയുടെയും ശരിയായ വിമർശകരാണ് ശങ്കരാദ്വൈതികൾ. ആത്മാന്വേഷികൾക്ക് ഉപനിഷത്തുകളും, ബുദ്ധന്റെ അഷ്ടാംഗമാർഗ്ഗത്തിന്റെ രീതിയിൽ വൈരാഗ്യവും മററു ശിഷ്ടാചാരങ്ങളും ഉപദേശിക്കുന്നു. ബാഹ്യശക്തികളുടെയോ ഇഷ്ടദേവതയുടെയോ സഹായമില്ലാതെ തന്നെത്തന്നെ ആശ്രയിച്ച് മോക്ഷത്തിനായി അവധാനതയോടെ പ്രവർത്തിക്കുവാൻ ആനന്ദന് ബുദ്ധൻ നല്കുന്ന അന്ത്യപ്രഖ്യാപനം ഉപനിഷത്തിലെ ജ്ഞാനയോഗംതന്നെയാണ്. ശീലം, സമാധി, പ്രജ്ഞ, എന്നിങ്ങനെ ആത്മീയജീവിതത്തിന് ബുദ്ധൻ നല്കിയ നിർദ്ദേശങ്ങളും ഉപനിഷത്തുകൾ ശുപാർശ ചെയ്യുന്നു. ആത്മോത്കർഷത്തിനും സാക്ഷാത്കാരത്തിനും പ്രതിബന്ധമുണ്ടാക്കുന്ന വിശേഷവിധിയായ ദശോപാധികളും അവയുടെ ഉച്ചാടനവും രണ്ടിലും പൊതുവായിക്കാണുന്ന മറെറാരു ആശയമാണ്.

നിർവ്വാണത്തെപ്പററിയും നിത്യമായ ആത്മാവിനെപ്പററിയുമുള്ള വിഷയങ്ങളിൽ ബുദ്ധന്റെ മൗനവും അവയെ സംബന്ധിക്കുന്ന ആത്മീയചർച്ചയുടെ ശ്രദ്ധേയമായ നിരാകരണവും അദ്ദേഹം കാലേകൂട്ടി നിശ്ചയിച്ച ഫലമല്ല പിന്നീട് കാഴ്ചവെച്ചത്. ഗഹനങ്ങളായ ആശയങ്ങളുൾക്കൊള്ളുന്ന ചോദ്യങ്ങൾക്കു നേരെയുള്ള ബുദ്ധന്റെ മൗനം ഊഹാപോഹങ്ങൾക്ക് വഴികാട്ടിയായി പ്രവർത്തിച്ചു.

## 34 ബുദ്ധനും ശങ്കരനും

ഇതു തന്നെയാണ് അനന്തരനൂററാണ്ടുകളിൽ ബുദ്ധചിന്തയ്ക്കു സംഭവിച്ചതും. വിലക്ഷണങ്ങളായ ചിന്താവിഷയങ്ങളിൽ ആത്മീയമായ ഊഹത്തിന്റെ പ്രളയംതന്നെ സംജാതമായി. ഗുരുവിൽനിന്നോ അദ്ദേഹത്തിന്റെ നേരിട്ടുള്ള ശിഷ്യന്മാരിൽനിന്നോ, ശ്രീശങ്കരന്റെ കാലംവരെ പ്രചാരലുപ്തമായിരുന്ന ഉപനിഷത്തുകളിൽനിന്നോ വേണ്ടത്ര മാർഗ്ഗനിർദ്ദേശം ലഭിക്കാതെയുള്ള ഈ പര്യാലോചനകൾ ഒരായിരം വർഷം കഴിഞ്ഞപ്പോൾ ബുദ്ധന്റെ കാലത്ത് മതവിരോധിയായി കരുതിയിരുന്ന ഏറെ വീക്ഷണങ്ങളുൾപ്പെടെ പല തരം വീക്ഷണങ്ങൾ വെച്ചു പുലർത്തുന്ന പല വർഗ്ഗങ്ങളായി ബുദ്ധമതത്തെ വിഭജിച്ചു. യമകന് തന്റെ മതവിരോധിയായ കാഴ്ചപ്പാടുകൾ തിരുത്തുന്നതിന് സാരിപുത്രനുണ്ടായിരുന്നു. എന്നാൽ യമകൻ തിരുത്തപ്പെട്ടതോടുകൂടി ആ കാഴ്ചപ്പാടുകൾ നശിച്ചില്ല. എന്തു പറയുന്നതു് ഒഴിവാക്കിയിട്ടാണോ വാച്ചഗോട്ടയുടെ കാര്യത്തിൽ മനസ്സിനെ അന്ധാളിപ്പിക്കേണ്ട എന്നു ബുദ്ധൻ വിചാരിച്ചതു് നിയതമായി ആത്മാവില്ല എന്ന പ്രസ്താവം പിന്നീടു വന്ന അനുയായികളെ

അന്ധാളിപ്പിയ്ക്കുകയും തെററിദ്ധരിപ്പിയ്ക്കുകയും ചെയ്തു. മതവിരോധിയായ ഈ കാഴ്ചപ്പാടുകൾ പിന്നീടുണ്ടായ ബുദ്ധമതപ്രസ്ഥാനങ്ങളുടെ ബൗദ്ധികതലത്തിൽ സ്ഥായിയായി നുഴഞ്ഞുകയറി. കാലക്രമത്തിൽ മതവിരോധിയായ ഈ ധാരണകൾ ബുദ്ധമതത്തിൻെറ സവിശേഷതയായി അനുയായികളും ചിന്തകന്മാരും ധരിച്ചുവശായി.

പിന്നീടുണ്ടായ ഈ ബൗദ്ധികപ്രസ്ഥാനം ബുദ്ധമതത്തിൻെറ ഭൂരിഭാഗം വരുന്ന ജനസമൂഹങ്ങളുമായി ബന്ധപ്പെട്ടില്ല. ആയത്ത് നിർവ്വാണത്തിലോ ആത്മീയ ഉത്കർഷത്തിനുതകുന്ന ആസൂത്രണങ്ങളിലോ ശാന്തി തേടിയില്ല. എന്നാൽ ബുദ്ധൻെറ വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ചാരാധിയ്ക്കുന്നതിലും അമ്പലങ്ങൾ നിർമ്മിച്ചാരാധിയ്ക്കുന്നതിലും മതഘോഷയാത്രകൾ നയിയ്ക്കുന്നതിലും ബുദ്ധമതത്തിൻെറ കേളിയേറിയ കേന്ദ്രങ്ങളിലേയ്ക്ക് തീർത്ഥാടനങ്ങൾ നടത്തുന്നതിലും ശ്രദ്ധിച്ചു. കീർത്തനീയമായ ബുദ്ധചിന്ത അതിൻെറ ബുദ്ധിപരമായ അടിത്തറയിൽ നിന്നും വേർപെട്ടു. ബുദ്ധമതം ക്രമേണ നാശോന്മുഖമായി. അതു പിന്നീട് ഹിന്ദുമതത്തിൻെറ വൈദികനവോത്ഥാനപ്രസ്ഥാനത്തിൽ അലിഞ്ഞുചേർന്നു. വിചാരസാന്ദ്രമായ ബുദ്ധമതം പിന്നീട് എട്ടാം നൂററാണ്ടിൽ, ഉപനിഷത്ചിന്തയുമായി. ഇതിൽ തത്ത്വചിന്തയെ ഏകോപിപ്പിച്ച ശ്രീ ശങ്കരനിൽ തൻെറ പ്രതിയോഗിയെ കണ്ടെത്തി. ബുദ്ധനുശേഷമുണ്ടായ ഇതരപ്രസ്ഥാനങ്ങൾ വെറും വർഗ്ഗീയനവോത്ഥാനപ്രസ്ഥാനങ്ങളായിരുന്നു. അവയിൽ നിന്നും വ്യത്യസ്തമായി ശ്രീ ശങ്കരൻെറ പ്രസ്ഥാനം സൃഷ്ടിപരവും സംശ്ലേഷണാത്മകവും സർവ്വാംഗീണവുമായിരുന്നു.

ബുദ്ധമതചിന്തയുടെ അടിസ്ഥാനതത്ത്വങ്ങളെല്ലാം ശ്രീശങ്കരൻെറ അദ്വൈതവേദാന്തം സ്വാംശീകരിച്ചു. ബുദ്ധശാസനങ്ങൾ ആത്മീയതയുടെ അടിത്തറയിൽ രൂപപ്പെട്ടവയെല്ലാം ശങ്കരൻെറ അദ്വൈതചിന്തയിൽ അന്വേഷിച്ചാൽ മതിയെന്നത് വർദ്ധമാനമായ തോതിൽ ഇന്നു സ്പഷ്ടമാണ്. എഡ്മണ്ട്ഹോംസ് തൻെറ 'ബുദ്ധൻെറ ധർമ്മസംഹിത'എന്ന ഗ്രന്ഥത്തിൻെറ അറുപത്തിനാലാം പേജിൽ ഡോ: ഓൾഡൻബർഗ്ഗിൻെറ വാക്കുകൾ ഉദ്ധരിയ്ക്കുന്നു. ബുദ്ധമതത്തിൻെറ തത്ത്വചിന്തയിൽ (ബുദ്ധസാഹിത്യത്തിൽ നാം കാണുന്നവ) നമുക്കിന്ന് ഒരു വൃത്തശകലം മാത്രമാണ് ലഭിച്ചിരിയ്ക്കുന്നത്. അതു പൂർത്തിയാക്കാനും, അതിൻെറ കേന്ദ്രം എവിടെയെന്നുറപ്പിയ്ക്കുന്നതിനും മോചനവും, ആനന്ദവും പ്രദാനം ചെയ്യാൻ പര്യാപ്തമല്ലാത്ത വസ്തുക്കളിലുള്ള അന്വേഷണമാണ് ആവശ്യമായിരിയ്ക്കുന്നത്. ബുദ്ധമതം ബുദ്ധൻ വിചാരിച്ചിരുന്നതുപോലെ മുന്നോട്ടു പ്രയാണം ചെയ്തിരുന്നു എങ്കിൽ, ആത്മീയമായ ഊഹക്കച്ചവടങ്ങളിൽ മുഴുകാതിരുന്നു,

എങ്കിൽ, നാലു് ആര്യസത്യങ്ങളും അഷ്ടാംഗമാർഗ്ഗവും മാത്രം പ്രചരിപ്പിച്ചിരുന്നു എങ്കിൽ ശങ്കരൻ അവതരിക്കേണ്ടിവരില്ലായിരുന്നു. ഗുരുവിൻെറ പ്രഖ്യാപനങ്ങൾക്കുമേൽ അദ്ദേഹത്തിൻെറ മാർഗ്ഗനിർദ്ദേശം കൂടാതെ ആ വൃത്തം പൂർത്തിയാക്കുന്നതിനുള്ള ആത്മീയമായ പ്രയത്നം തെററായ മാർഗ്ഗത്തിലേയ്ക്കും തദ്വാരാ ബുദ്ധിപരമായ സങ്കീർണ്ണതയ്ക്കും ആത്മീയമായ അരാജകത്വത്തിനും കാരണമായി. ഇത്തരുണത്തിൽ ശങ്കരൻ അവതരിച്ചു, അദ്ദേഹം ലോകത്തിനു് അദ്വൈതവേദാന്തത്തിൻെറ അമൂല്യമായ ചിന്ത പ്രദാനം ചെയ്തു. തിബോട്ടിൻെറ വാക്കുകളിൽ (വേദാന്തസൂത്രങ്ങൾക്കു് ഒരാമുഖം P-XIV)

''ദൈവശാസ്ത്രത്തിൻെറ എല്ലാ നിഗമനങ്ങളിൽനിന്നുമകന്നു് ശുദ്ധതത്വചിന്തയുടെ ദൃഷ്ടിയിൽ ധിഷണാവൈഭവത്തിൻേറയും, അഗാധജ്ഞാനത്തിൻേറയും, ഊഹാപോഹനസാമർത്ഥ്യത്തിൻേറയും വെളിച്ചത്തിൽ യാഥാസ്ഥികവേദാന്തത്തോടു് തട്ടിച്ചു നോക്കുവാൻ ഇന്ത്യൻമണ്ണിലുദിച്ച ഏററവും പ്രാധാന്യമർഹിയ്ക്കുന്നതും ആനന്ദദായകവുമായ ശ്രീശങ്കരൻ പ്രതിനിധീകരിച്ച അദ്വൈതവേദാന്തമല്ലാതെ, മററു വേദാന്തചിന്തകളോ അവേദാന്തചിന്തകളോ സമർത്ഥങ്ങളല്ല.''

ഡോ: എസ്. രാധാകൃഷ്ണൻ എഴുതുന്നു (ഭാരതീയദർശനം I. 448)

''സൂക്ഷ്മവേധിയും അഗാധജ്ഞാനമുള്ളതുമായ ഒരു മനസ്സിൻെറ സാമീപ്യം ബോധ്യമില്ലാതെ സൂക്ഷ്മവും ഗഹനവുമായ ചിന്തകൾ കൊണ്ടു ബന്ധുരമായ ശ്രീശങ്കരൻെറ ദർശനങ്ങൾ മനസ്സിലാക്കുവാൻ പ്രയാസമാണു്. ആത്യന്തികസത്യത്തെക്കുറിച്ചുള്ള അദ്ദേഹത്തിൻെറ സാക്ഷാത്കാരത്തോടൊപ്പം, ആത്മാവിൻെറ പാതാളസ്പർശിയായ ദുർജ്ഞേയതയെ അളക്കാൻ പോന്ന അദ്ദേഹത്തിൻെറ ഗൃദ്ധ്രദൃഷ്ടിയും സാക്ഷാത്കരിച്ച സത്യം കൂട്ടിയോ കുറച്ചോ പറയാതിരിക്കുന്നതിലുള്ള അദ്ദേഹത്തിൻെറ സ്ഥൈര്യം ഇവയാൽ അദ്ദേഹം മദ്ധ്യകാലഭാരതത്തിലെ ഏതാണ്ടംഗുലീപരിമിതമായ മതചിന്തകന്മാരുടെ കൂട്ടത്തിൽ പ്രഥമഗണനീയനായ ഒരവതാരപുരുഷനായി തലയെടുത്തു നില്ക്കുന്നു. മുമ്പോട്ടും പിമ്പോട്ടും സഹായമർത്ഥിക്കേണ്ടാത്തവിധം അദ്ദേഹത്തിൻെറ തത്വചിന്ത പൂർണ്ണതയിൽ വിരാജിക്കുന്നു.

## 35 ഭാരതീയ ബുദ്ധമതത്തിൻെറ അധഃപതനം

ഭാരതീയ ബുദ്ധമതത്തെക്കുറിച്ചു പറയുമ്പോൾ സ്വാമിജി ഇങ്ങനെ പറയുന്നു. (വി സാ. സ. III. ഭാരതത്തിലെ സിദ്ധന്മാർ):

''ആദ്യകാലബൌദ്ധന്മാർ പ്രാണിഹിംസയ്ക്കെതിരായിരുന്നു. വീടുകൾതോറും നടത്തിയിരുന്ന വേദവിഹിതങ്ങളായ യാഗങ്ങളെ അവർ അധിക്ഷേപിച്ചിരുന്നു. ഒരഗ്നികുണ്ഡം മാത്രമായിരുന്നു ആരാ

ധനസ്സുള്ള സംഭാരം. യാഗങ്ങൾ തുടച്ചുമാററപ്പെട്ടതോടുകൂടി അവയു ടെ സ്ഥാനം, ഗംഭീരങ്ങളായ ക്ഷേത്രങ്ങളും, വിപുലങ്ങളായ ചടങ്ങു കളും, പ്രൗഢന്മാരായ പുരോഹിതന്മാരും, ഇന്നു് ഭാരതത്തിൽ ആ രംഗത്തു് എന്തെല്ലാം കാണുന്നുവോ, അവയുമാണു്. കൂടുതൽ അറിവു ണ്ടാവേണ്ട ചിലർ എഴുതിയ ഗ്രന്ഥങ്ങളിൽ, ബ്രാഹ്മണരുടെ വിഗ്ര ഹാരാധനയെ നശിപ്പിച്ചതു് ബുദ്ധനാണു് എന്നു വായിച്ചു് ഞാൻ ചിരിച്ചുപോകാറുണ്ടു്. ബുദ്ധമതമാണു് ഭാരതത്തിൽ ബ്രാഹ്മണമത വും വിഗ്രഹാരാധനയും ഉളവാക്കിയതെന്നു് അവർ അറിയുന്നില്ല ...

അങ്ങനെ ജീവകാരുണ്യമരുളിച്ചെയ്തിട്ടും, ഉദാത്തവും ധർമ്മാധി ഷ്ഠിതവുമായ മതമുണ്ടായിട്ടും, നിത്യനായ ആത്മാവിൻെറ അസ്തിത്വ-നാസ്തിത്വങ്ങളെപ്പററി തലനാരിഴ കീറുന്ന തർക്കവിതർക്കങ്ങൾ നട ന്നിട്ടും, ബുദ്ധമതസൗധം തകർന്നടിഞ്ഞു. അതിൻെറ നഷ്ടാവശിഷ്ട ങ്ങളാവട്ടെ ഇവിടെ കേവലം ബീഭത്സവും......ഏററവും ബീഭത്സമായ അനുഷ്ഠാനങ്ങൾ; മനുഷ്യർ എഴുതുകയോ വിചാരിക്കുകയോ ചെയ്തി ട്ടുള്ളവയിൽവെച്ചു് ഏററവും ബീഭത്സവും, അശ്ലീലപുഷ്കലവുമായ ഗ്രന്ഥങ്ങൾ, മതത്തിൻെറ പേരിൽ കാട്ടിക്കൂട്ടിയിട്ടുള്ളവയിൽവെ ച്ചു് ഏററവും മൃഗീയമായ പദ്ധതികൾ — ഇവയെല്ലാം അധഃപതിച്ച ബുദ്ധമതത്തിൻെറ സൃഷ്ടിയാണു്.

ശ്രീശങ്കരനും, അധഃപതനത്തിൻെറ ദശയിൽ ബുദ്ധമതം നല്കിയ ഔസ്യത്തിനേയും ശ്രീശങ്കരൻെറ സംശ്ലേഷണപദ്ധതികളെയും സ്പർശിച്ചുകൊണ്ടു് സ്വാമി വിവേകാനന്ദൻ തുടരുന്നു:

''എങ്കിലും ഭാരതം അവശ്യം ജീവിച്ചിരിക്കേണ്ടതുണ്ടു്. ധർമ്മത്തി നു് വാട്ടമുണ്ടാവുമ്പോഴെല്ലാം ഞാൻ വരും എന്നു പ്രഖ്യാപിച്ച ഈശ്വ രചൈതന്യം വീണ്ടും അവതരിച്ചു........അദ്ഭുതബാലനായ ശങ്കരാ ചാര്യർ ഉദിച്ചുയർന്നു. പതിനാറു വയസ്സുമാത്രം പ്രായമായ ഈ ബാല ൻെറ കൃതികൾ ആധുനികലോകത്തിനു് അദ്ഭുതമാണു്; അത്തര ക്കാരനായിരുന്നു ആ ബാലൻ. അദ്ദേഹം ഭാരതീയലോകത്തെ ആദി മപരിശുദ്ധിയിലെത്തിയ്ക്കാനാഗ്രഹിച്ചു. ഞാൻ ഭാരതത്തിൻെറ അന്നത്തെ നിലയെക്കുറിച്ചു് ചുരുക്കം ചില സംഗതികൾ നിങ്ങ ളോടു പറഞ്ഞുവല്ലോ. അപ്പോൾ അദ്ദേഹത്തിനു ചെയ്തുതീർക്കേണ്ടി വന്ന ജോലിയെക്കുറിച്ചൊന്നു ചിന്തിച്ചുനോക്കുക; നിങ്ങളിന്നു് പരിഷ്കരിക്കാൻ ശ്രമിക്കുന്ന ഈ ഭയങ്കരതകളെല്ലാം ആ അധഃപതന ത്തിൻെറ വാഴ്ചയിൽനിന്നും ഉടലെടുത്തവയാണു്. താർത്തരന്മാർ, ബലൂചികൾ എന്നുവേണ്ട അറപ്പും വെറുപ്പുമുളവാക്കുന്ന മനുഷ്യജാതി കളൊക്കെയും ഭാരതത്തിൽ വന്നു് ബൗദ്ധരായിത്തീർന്നു നമ്മോടു കല ന്നുചേർന്നു. അവർ താന്താങ്ങളുടേതായ ജാതീയാചാരങ്ങൾ ഇവി

ടേയ്ക്കു കൊണ്ടുവന്നു. അങ്ങനെ ഭാരതീയജനതയുടെ ജീവിതമാകെ അത്യന്തം ഭയാനകവും മുഗ്ദ്ധിയുമായ നടപടികൾ രേഖപ്പെടുത്തിയ വമ്പിച്ച ഒരേടായിത്തീർന്നു. അതാണ് ബൗദ്ധന്മാരിൽനിന്നും ശങ്കരനു ലഭിച്ച ഇരുപ്പുമുതൽ. ആ കാലംമുതൽ ഇന്നുവരെ ഭാരതത്തിൽ നടന്ന പരിവർത്തനപ്രവർത്തനങ്ങളെല്ലാം ബുദ്ധമതം വരുത്തിവെച്ച അധഃപതനത്തിൽനിന്നും വേദാന്തം നേടിയ വീണ്ടെടുക്കലാണ്. ഇതു് ഇന്നും പൂർണ്ണമായി നിറവേറിയിട്ടില്ല. അതുകൊണ്ടിതു് ഇന്നും നടന്നു വരികയാണ്. ശങ്കരൻ വന്നു, ബുദ്ധമതത്തിന്റെയും, വേദാന്തത്തിന്റെയും തനിസാരം വളരെയൊന്നും ഭിന്നമല്ലെന്നും, എന്നാൽ ശിഷ്യന്മാർ ഗുരുവിന്റെ വിവക്ഷ ശരിയായി ധരിക്കാതെ സ്വയം അധഃപതിച്ച് ആത്മാവിന്റെയും ഈശ്വരന്റെയും അസ്തിത്വം നിഷേധിക്കുകയും നിരീശ്വരരായിത്തീരുകയും ചെയ്തുവെന്നും അദ്ദേഹം വെളിവാക്കി. ഇതാണ് ശങ്കരൻ കാട്ടിത്തന്നതു്. എല്ലാ ബുദ്ധന്മാരും പഴയ മതത്തിലേയ്ക്കു മടങ്ങിത്തുടങ്ങി.''

## 36 ഉപസംഹാരം

ഭാരതീയചിന്തയുടെയും സംസ്കാരത്തിന്റേയും വിധാതാക്കളായ ബുദ്ധന്റെയും ശങ്കരന്റെയും യോജിച്ചുള്ള ഈ ഒസ്യത്താണ് നൂററാണ്ടുകൾ കഴിഞ്ഞു് അവയിലെ സാമ്യം മനസ്സിലാക്കി, ഇന്നത്തെ ഇന്ത്യ ആരാധിക്കുവാനും ലാളിക്കുവാനും പഠിക്കുന്നതു്. അവയ്ക്കു പിന്നിൽ ഹിമവത്സമാനമായ പശ്ചാത്തലത്തിൽ ഉപനിഷദ് ഋഷികളുടെ അപ്രമേയമായ ആത്മചിന്തയുടെ അനശ്വരമായ വാഗ്‌വിലാസം ഭഗവാൻ കൃഷ്ണനിലൂടെ ഭഗവദ്ഗീതയിൽ നിലകൊള്ളുന്നു.

ആത്മാവിനെ അപരിമേയമാക്കുന്ന, നിസ്സ്വാർത്ഥപ്രേമത്തിന്റേയും, ഭൂതദയയുടേതുമായ ബുദ്ധന്റെ ധർമ്മസംഹിതയും പ്രസ്ഥാനവും ആത്മാവിനെ അപരിമേയമാക്കുന്ന ശങ്കരവേദാന്തത്തിന്റെ തത്ത്വചിന്തയുമായിഴകിച്ചേർന്ന് പുതിയൊരു തത്ത്വചിന്ത—പുതിയ ഒരു വേദാന്തം ഇന്ത്യയുടെ മനസ്സിനെയും ഹൃദയത്തെയും ഇന്നു് ഊർജ്ജസ്വലമാക്കുന്നു. അപ്പോൾ അഖിലഭാരതം ഭഗവാൻ ബുദ്ധന്റെ രണ്ടായിരത്തി അഞ്ഞൂറാമതു് ജന്മദിനം അത്യുത്സാഹത്തോടും ഭക്തിയോടുംകൂടി ആഘോഷിക്കുന്നതിൽ അദ്ഭുതത്തിനവകാശമില്ല.

# 4

# നാം ആരാധിക്കുന്ന ക്രിസ്തു

## 1 ഉപക്രമം

മഹാന്മാരായ ജഗദ്ഗുരുക്കന്മാരെ എല്ലാവരേയും അവർ ലോകത്തിനു നല്കുന്ന പ്രചോദനമുൾക്കൊള്ളുന്നവിധം മഹാമനസ്കതയോടെ വീക്ഷിക്കുവാനാണു നാം നമ്മുടെ മതതത്ത്വങ്ങളിലൂടെ പഠിച്ചിട്ടുള്ളത്. ലോകാചാര്യന്മാരുടെ മഹനീയ ജീവിതത്തെ ആദരിച്ചുള്ള നമ്മുടെ സമീപനത്തിനു് ഉന്മേഷപൂർവ്വകവും നൂതനവും ആയ ഒരാസ്വാദ്യതയുണ്ട്. ഭിന്നധർമ്മാവലംബികളായ നമുക്കു് ഹൃദയപൂർവ്വം സമഭാവനയോടും ഉത്കൃഷ്ടമായ താല്പര്യത്തോടുംകൂടി മനുഷ്യപുത്രനായ യേശുവിന്റെ അനുഭൂതികളെ സ്വാംശീകരിക്കാൻ കഴിയുന്നതെങ്ങനെയെന്നു് അഹിന്ദുക്കൾക്കു് മനസ്സിലാക്കുവാൻ പ്രയാസമാണു്. മതത്തോടുള്ള ഭാരതത്തിന്റെ സമീപനം കേവലം സിദ്ധാന്തപരമല്ല സ്വാനുഭവപ്രധാനമാണു്. തങ്ങളുടെ മതസംബന്ധിയായ ജിജ്ഞാസയെ ശമിപ്പിക്കുന്നതിന്നു് ഭാരതം അന്വേഷിക്കുന്നതു് ആദ്ധ്യാത്മികാനുഭൂതിയാണു്, വരട്ടുവാദങ്ങളോ ധർമ്മസംഹിതകളോ അല്ല. യേശുക്രിസ്തുവിന്റെയും മതത്തോടുള്ള സമീപനം ഇതുതന്നെയാണെന്നു് നമുക്കു് കാണാം. ഈ സമീപനമാവട്ടെ ഭാരതീയമനസ്സിന്റെ ആദ്ധ്യാത്മികോപചാരത്തെ വിളിച്ചറിയിക്കുന്നു. അത്യുദാരവും സർവ്വാശ്ലേഷിയുമായ ഈ സമീപനത്തെ ഭാവിയിൽ ചിന്താശീലരായ ജനങ്ങൾ വർദ്ധമാനമായ തോതിൽ ആദരിക്കുകയും സ്വീകരിക്കുകയും ചെയ്യും. ദേശീയസംസ്കാരത്തിന്റേതായി ഇന്നഭികാമ്യമായി ലഭിച്ചിട്ടുള്ള ഈ സമ്പത്തു് മാനവസംസ്കാരത്തിന്റെയും പരിഷ്കാരത്തിന്റെയും അവിഭാജ്യഘടകങ്ങളായി നിലകൊള്ളും. സങ്കുചിതമായ വിഭാഗീയ ധർമ്മസംഹിതകളുടെ കുച്ചുവിലങ്ങിൽ നൂററാണ്ടുകളായിനിന്നു നട്ടംതിരിയുന്ന ക്രൈസ്തവദർശനത്തിന്റെ മോചനത്തിനു് ചിന്താബന്ധുരമായ ഈ ഔന്നത്യം സഹായകമായിത്തീരും. ആ മഹാഗുരുവിന്റെ ധർമ്മത്തോടു് ഇക്കാലത്തു് ഭാരതത്തിനു ചെയ്യുവാൻ കഴിയുന്ന സേവനമിതാണു്.

## 2 യേശുവിന്റെ ജനനവും ബാല്യവും

ദിവ്യത്വം മുററിനില്ക്കുന്ന അവതാരപുരുഷന്മാരുടെ ജനനസമയത്തു് അവരെ സ്വാഗതം ചെയ്യുന്നതിന്നു് പ്രകൃതിയും മനുഷ്യനും

സാനന്ദം സമ്മേളിക്കുന്നു എന്ന ആശയം നമുക്കു് സുപരിചിതമാണു്. നമ്മുടെ പാവനഗ്രന്ഥങ്ങളിൽ ഒന്നിൽ പറയുന്നു: പിതൃക്കൾ മോദിക്കുന്നു, ദേവന്മാർ നൃത്തം ചെയ്യുന്നു, ഭൂമി സനാഥയായിത്തീരുന്നു.

മോദന്തേ പിതരോ, നൃത്യന്തി ദേവതാഃ
സനാഥാ ചേയം ഭൂർഭവതി. (നാരദഭക്തിസൂത്രം V. 5)

പുതിയ നിയമത്തിലെ സുവിശേഷങ്ങളിൽ ക്രിസ്തുവിന്റെ ജനനത്തെ സംബന്ധിച്ചും അതേതരത്തിലുള്ള വൃത്താന്തമാണു് പ്രതിപാദിച്ചിരിക്കുന്നതു്. ലൂക്കോസിന്റെ സുവിശേഷത്തിൽ വിശദീകരിച്ചിരിക്കുന്ന പ്രമേയം അത്യന്തം ഹൃദയസ്പൃക്കാണു്. മാതാപിതാക്കൾ, മറിയവും ഔസേപ്പും പുതുതായി നടപ്പാക്കിയ റോമൻ നിയമമനുസരിച്ചു് നികുതിയടയ്ക്കുന്നതിനു് നസറേത്തിലെ ഗലീലിയിൽ നിന്നും യൂദിയയിൽ ചേർന്ന ബത്ലേഹമിലേയ്ക്കു് വന്നിരിക്കുകയാണു്. മറിയമാകട്ടെ കടിഞ്ഞൂൽ പ്രസവം ആസന്നമായിരിക്കുന്ന പൂർണ്ണഗർഭിണിയും. ആ ദമ്പതിമാർ ഒരു സത്രത്തിൽ അഭയംപ്രാപിച്ചു. അവിടെവെച്ചു് മറിയം ഭാവിയിൽ ഒരു ലോകാചാര്യനായിത്തീരുവാനുള്ള ശിശുവിനെ പ്രസവിക്കുകയും ചെയ്തു. സത്രത്തിൽ മററു നിവൃത്തിയൊന്നുമില്ലാതിരുന്നതിനാൽ കുട്ടിയെ പഴന്തുണികൊണ്ടു് പുതപ്പിച്ചു് കാലിത്തൊഴുത്തിലെ പുൽത്തൊട്ടിയൊന്നിൽ കിടത്തി. ആ ദിവ്യശിശുവിന്റെ ജന്മവൃത്താന്തം നിശയുടെ ഏകാന്ത നിശ്ശബ്ദതയിൽ അടുത്തൊരിടത്തു് തങ്ങളുടെ ആടുകളേയും കാത്തു് ഉറക്കമിളച്ചിരുന്ന ഒരു പററം ഇടയന്മാർ അലോകസാധാരണമായി കണ്ടറിഞ്ഞു.

'അപ്പോൾ ആവട്ടെ ഒരു മാലാഖ അവരുടെ മുമ്പിൽ ആവിർഭവിച്ചു. ആ ദിവ്യമഹസ്സുകൊണ്ടവർ പരിവേഷ്ടിതരായി. അതുകണ്ടു ഭയവിഹ്വലരായ അവരെ മാലാഖ സമാശ്വസിപ്പിച്ചു പറഞ്ഞു. ഭയപ്പെടരുതു് , ലോകത്തിനാകമാനം ആഹ്ലാദജനകമായ ഒരു മംഗളവാർത്ത അറിയിക്കാനാണു് ഞാൻ വന്നിരിക്കുന്നതു്. ദാവീദിന്റെ ഈ നഗരത്തിൽ നിങ്ങളുടെ രക്ഷകൻ പിറന്നിരിക്കുന്നു. കർത്താവായ യേശുക്രിസ്തുവാണതു്. ഇതു നിങ്ങൾക്കു് ഒരടയാളമായിരിക്കട്ടെ. ആ ദിവ്യശിശുവിനെ ഒരു പഴന്തുണി പുതപ്പിച്ചു് കാലിത്തൊഴുത്തിലെ പുൽത്തൊട്ടിയിൽ കിടത്തിയിരിക്കുന്നതു നിങ്ങൾക്കു കാണാം.' (ലൂക്കു് II. 9–12)

ഇടയന്മാർ അദ്ഭുതപരതന്ത്രരായി. ആശ്ചര്യത്തിൽനിന്നും പൂർണ്ണമായി മോചനം നേടുന്നതിനു മുമ്പു് മാലാഖവൃന്ദങ്ങൾ ദൈവമഹിമയെ കീർത്തിക്കുന്നതു കേൾക്കായി. 'അത്യുന്നതങ്ങളിലിരിക്കുന്ന കർത്താവേ, നീ വാഴ്ത്തപ്പെട്ടവനാകുന്നു. ഭൂമിയിൽ നന്മ നിറഞ്ഞവർക്കു സമാധാനം.'

മാലാഖമാരിൽനിന്നും കേട്ടതനുസരിച്ച് ഇടയന്മാർ ദിവ്യ ശിശുവിനെത്തേടി ബത്ലേഹേമിലെത്തി. അവിടെ മേരിയേയും ഔസേപ്പിനേയും പുൽത്തൊട്ടിയിൽ കിടക്കുന്ന ശിശുവിനേയും അവർ കണ്ടു. ഭക്തിപൂർവ്വം അവർ ശിശുവിന് ഉപചാരമർപ്പിച്ചു.

പിന്നീട് മേഘജ്യോതിസ്സുപോലെ ക്ഷണികവും സുഖാവഹവു മായ ക്രിസ്തുവിൻെറ ദർശനം നമുക്കുണ്ടാവുന്നത് പന്ത്രണ്ടു വയസ്സുള്ള ബാലനായിട്ടാണ്. മാതാപിതാക്കളോടൊപ്പം അദ്ദേഹം പരിശുദ്ധ മായ യറുശ്ശലേം ദേവാലയത്തിൽ പെസ്സഹാവിരുന്നിന് പോയ അവസരത്തിൽ. പെരുന്നാളിൻെറ ചടങ്ങുകൾ കഴിഞ്ഞു രക്ഷാകർത്താ ക്കൾ വീട്ടിലേയ്ക്കു തിരിച്ചു. യേശുവും കൂട്ടത്തിലുണ്ടാവുമെന്നാണവർ പ്രതീക്ഷിച്ചിരുന്നത്. എന്നാൽ ഒരു ദിവസത്തെ യാത്ര കഴിഞ്ഞു് നോക്കുമ്പോൾ കുട്ടി കൂടെയില്ലെന്നവർക്കു മനസ്സിലായി. അവിടെയു മിവിടെയുമെല്ലാം തെരഞ്ഞു് വന്ന വഴി മുഴുവൻ പിന്നോട്ടു പോയി. ഒടുവിൽ യറുശ്ശലേമിലെ ദേവാലയാങ്കണത്തിൽ മതവിശ്വാസങ്ങളെ യും നീതിശാസ്ത്രങ്ങളെയുംപററി പണ്ഡിതന്മാരുമായി ചർച്ചചെയ്തു കൊണ്ടിരിയ്ക്കുന്ന കുമാരനെ കണ്ടെത്തി. ദുഃഖിതയായ പെററമ്മ, താനും യേശുവിൻെറ പിതാവും അദ്ദേഹത്തിൻെറ തിരോധാനത്തിൽ എത്രമാത്രം ദുഃഖിച്ചു എന്ന വസ്തുതയെ യേശുവിനോടു പറഞ്ഞു. അതിന് യേശു തൻെറ സ്വതഃസിദ്ധമായ ശൈലിയിൽ മറുപടി നല്കി. 'നിങ്ങൾ എന്തിനാണ് എന്നെത്തേടിയതു് ? ഞാൻ എൻെറ പിതാവിൻെറ കൃത്യനിർവ്വഹണത്തിൽ ഏർപ്പെട്ടിരിയ്ക്കുകയാണെന്നറി ഞ്ഞുകൂടെ ?' ഗൂഢാർത്ഥഗർഭിതമായ ഈ പ്രത്യുക്തിയുടെ പൊരുൾ മാതാ പിതാക്കന്മാർക്ക് ഗ്രാഹ്യമല്ലായിരുന്നു. എന്നാൽ മകൻ തങ്ങളൊടൊ പ്പം വീട്ടിൽ പോകാൻ തയാറാണെന്നതിൽ അവർ സന്തുഷ്ടരായി.

യേശുവിൻെറ യൗവ്വനത്തിലേയോ ആദ്യകാലത്തേയോ ചരിത്ര മൊന്നും നമുക്കു ലഭ്യമല്ല. ദൈവത്തിനും മനുഷ്യനും പ്രിയംകര നായിട്ട് യേശു അറിവിലും ആകാരത്തിലും വളർന്നുകൊണ്ടിരുന്നു എന്നു സമഗ്രമായി പറയുകമാത്രമേ സുവിശേഷങ്ങൾ ചെയ്യുന്നുള്ളു.

എന്നാൽ കുട്ടിക്കാലം മുതല്ക്കുതന്നെ യേശു തൻെറ അവതാരോ ദ്ദേശത്തെപ്പററി ബോധവാനായിരുന്നെന്നും അപ്രതിഹതമായ നിശ്ച യദാർഢ്യത്തോടുകൂടി ആയതിൻെറ നിർവ്വഹണത്തിൽ ഉദ്യുക്തനായി രുന്നുവെന്നുമുള്ളതിലേയ്ക്കു് മതിയായ തെളിവുകളുണ്ട്. സമീപമുള്ള ഗിരികന്ദരങ്ങളിൽ ആത്മസംവാദം നടത്തിക്കൊണ്ടു് ഏകാന്തത യിലും മൗനത്തിലും അദ്ദേഹം ഏറെ സമയം ചെലവഴിച്ചിരുന്നു. മുപ്പതുവയസ്സിനടുത്തപ്രായം വരുന്ന പ്രൗഢപുരുഷനായിട്ടാണ് പിന്നീട് നാം ക്രിസ്തുവിനെക്കാണുന്നതു്. തൻെറ ജീവിതചര്യയും

പ്രവചനവുംകൊണ്ടു് ജനസഞ്ചയത്തെയാകെ ഇളക്കിമറിച്ചിരുന്ന ഒരാചാര്യനെപ്പററി യേശു തൻെറ പരിവ്രാജകജീവിതത്തിന്നിടയിൽ കേൾക്കുവാനിടയായി. സ്നാപകയോഹന്നാനായിരുന്നു അതു്. ആ മഹാത്മാവു് യൂദിയായിലെ മരുപ്രദേശങ്ങളിലും പിന്നീടു് ജോർഡാൻ നദീതീരങ്ങളിലും സഞ്ചരിച്ചു ജനങ്ങളെ ഉദ്ബുദ്ധരാക്കിക്കൊണ്ടിരുന്നു. പശ്ചാത്തപിക്കുവിൻ. ഇതാ സ്വർഗ്ഗരാജ്യം ആസന്നമായിരിക്കുന്നു. (മത്തായി. III. 2) എന്നാണദ്ദേഹം പ്രഖ്യാപിച്ചിരുന്നതു്.

## 3 സെമററിക്കു് മതപാരമ്പര്യം

സെമററിക് മതങ്ങളുടെ ചരിത്രത്തിൽ സ്നാപകയോഹന്നാൻെറയും യേശുവിൻെറയും ജീവിതവും പ്രവർത്തനങ്ങളും നൂതനമായ ഒരദ്ധ്യായം കുറിക്കുന്നു. പൗരാണികസെമററിക് മതങ്ങളുടെ കേന്ദ്രചിന്തകളിൽനിന്നു വ്യത്യസ്തമായി, ഈശ്വരനും മനുഷ്യനും തമ്മിലുള്ള പരസ്പരബന്ധത്തെ പ്രേമപാശത്താൽ ദൃഢതരമാകുന്ന വൈശിഷ്ട്യത്തോടൊപ്പം പാശ്ചാത്യദേശങ്ങളിലെ മതജീവിതത്തെ ഒരു നൂതനമാർഗ്ഗത്തിലൂടെ നയിക്കുവാൻ തക്കവണ്ണം അനന്യസാധാരണവും നവോന്മേഷദായകവുമായ കാതലായ സിദ്ധാന്തങ്ങളാണു് അവ സംഭാവന ചെയ്തതു്. ഈശ്വരൻ മനുഷ്യനിൽനിന്നും വളരെ വിദൂരസ്ഥനാണെന്ന ആശയത്തിലാണു് പ്രാചീനസെമററിക് മതങ്ങൾ കേന്ദ്രീകരിച്ചിരുന്നതു്. ദൈവമഹത്വത്തിൻെറ മാനദണ്ഡം തന്നെ ഈ വിദൂരതയായിരുന്നു. ഭയഭക്തി വിശ്വാസങ്ങളോടെ മനുഷ്യൻ ഈ ലോകത്തു് വിഹിതകർമ്മങ്ങൾ അനുഷ്ഠിച്ചു് ജീവിക്കണം. അതിൻെറ ഫലമാകട്ടെ അവനു് മരണാനന്തരം ലഭിക്കും. കാലത്തിൻേറയും ചരിത്രത്തിൻേറയും സാപേക്ഷ്യം വിളിച്ചറിയിക്കുന്ന അങ്ങനെയുള്ള മതം പ്രായേണ ഐഹികമായിരിക്കുന്നതു് സ്വാഭാവികമാണു്. അല്പം പരലോകചിന്ത കലന്ന സാമൂഹ്യരാഷ്ട്രീയമതത്തിൻെറ നിലയിൽ അതും വളച്ചുകു് ഇടം നല്കാതെ സിദ്ധാന്തശാഠ്യത്താൽ ദൃഢബദ്ധമായ ഒരാചാരമാർഗ്ഗമായി വർത്തിക്കുന്നു. സിദ്ധാന്തവാശിയും സ്വമതപക്ഷവാതവും പരമതാസഹിഷ്ണുതയും ഒരു ഭാഗത്തും ബാഹ്യാചാരങ്ങളും നിഷ്കൃഷ്ടമായ ക്രിയാവിധാനങ്ങളിലുള്ള നിബ്ബന്ധവും മറുവശത്തുമായി അതു് നിലകൊള്ളുന്നു. സ്നാപകയോഹന്നാൻെറയും യേശുവിൻെറയും ആവിർഭാവകാലത്തു് സെമിററിക് മതങ്ങളുടെ ഈ ശോചനീയാവസ്ഥ വിളിച്ചോതുന്ന വ്യക്തമായ വിവരണങ്ങൾ പുതിയ നിയമത്തിൽ കാണാം. സാർവ്വലൗകികവും അതേ സമയം ജീവിതസ്പർശിയുമായ ഒരദ്ധ്യാത്മജ്യോതിസ്സിൻെറ ആവിർഭാവത്തിനുവേണ്ടിയുള്ള ആർത്തനാദം അതിൻെറ ഏടുകളിൽ പ്രസ്പഷ്ടമായി കേൾക്കാം. ജനഹൃദയങ്ങളിൽ രൂഢമൂലമായിക്കിടക്കുന്ന ഏകദേവതാപരമായ അത്യക്തികളോടു് നൂതനമതത്തിനു് നിരന്തരമുണ്ടാകുന്ന ഏററുമുട്ടലുകളും പുരോ

ഹിതവഗ്ഗ്ം പ്രതിനിധാനം ചെയ്യുന്ന മൃതപ്രായമായ ആചാരനിബന്ധനകളിൽനിന്നും മോചനം നേടാനുള്ള ജനങ്ങളുടെ അത്യാകാംക്ഷയും സ്ഥാപകയോഹന്നാൻേറയും യേശുവിൻേറയും ജീവിതവും, സന്ദേശവും വെളിവാക്കുന്ന ശുഭപ്രതീക്ഷയും പ്രതിജ്ഞയും നമുക്കവിടെ കേറംക്കാം.

ആത്മതത്ത്വാന്വേഷിയായ മനുഷ്യൻ മതത്തിൻെറ ആചാരമര്യാദകളെയും വിധിനിയമങ്ങളേയും ഉല്ലംഘിച്ചു നില്ക്കുന്നു. നിബന്ധനകളും നിയമങ്ങളും, താല്ക്കാലികവും സങ്കുചിതവുമായ വ്യവഹാരജീവിതത്തിൽ അവനെ ബന്ധിയ്ക്കുമ്പോഠം ആദ്ധ്യാത്മികതയാവട്ടെ അനന്തമായ നിത്യപദത്തോടവനെ അടുപ്പിയ്ക്കുന്നു. യേശു രംഗപ്രവേശം ചെയ്യുന്നതും മനുഷ്യന്നിതുനല്കാനാണ്. ആദ്ധ്യാത്മികതൃഷ്ണയാൽ വിശക്കുന്ന മാനവരാശിയ്ക്കു് ജീവൻെറ അപ്പം നല്കുന്നതിനദ്ദേഹം എത്തിച്ചേർന്നു. മതത്തിൻെറ ജടിലമായ ക്രിയായോഗങ്ങളിലുള്ള വിട്ടുവീഴ്ചയില്ലാത്ത ഊന്നൽ അവക്കു് തൃപ്തി നല്കിയില്ല. പുതിയ നിയമത്തിൻെറ ഭാഷയിൽ പറഞ്ഞാൽ വിശക്കുന്നവനു കല്ലുവാരിക്കൊടുക്കുന്നതുപോലായിരുന്നു അതു്. അത്യുദാരവും ഗംഭീരവുമായ സാവ്വജനീനതയുടെ മതം യേശു പ്രഖ്യാപിച്ചു. അദ്ദേഹം ജഗദീശ്വരനെ മനുഷ്യനോടടുപ്പിച്ചു. മനുഷ്യനേയും ഈശ്വരനേയും പ്രേമപാശത്താൽ ബന്ധിച്ചു. ഇതുവരെ മനുഷ്യനും ഈശ്വരനും തമ്മിലുള്ള ബന്ധത്തിനു് ഉപാധിയായിരുന്ന ഭയത്തെ അദ്ദേഹം വിപാടനം ചെയ്തു് പ്രേമത്തെ തത്സ്ഥാനത്തു പ്രതിഷ്ഠിച്ചു. ഭീതിയുടെ സ്ഥാനത്തു് പ്രേമം പറിച്ചു നട്ടപ്പോഠം മനുഷ്യൻ തൻെറ സമസൃഷ്ടങ്ങളെ സ്നേഹിയ്ക്കുന്നവനായി പുനർജനിച്ചു. ഈശ്വരപ്രേമവും മാനവസേവനവും അഥവാ മനുഷ്യനിൽ ഈശ്വരനെ ദശിയ്ക്കുവാൻ മനുഷ്യൻ പഠിച്ചു. ഈശ്വരനോടുള്ള ഈ പ്രേമം, ഗാഢമായ സംയോഗം, ധാമ്മികജീവിതത്തിൻെറ ഫലമാണു്. അദ്ധ്യാത്മതൃഷ്ണ ശമിപ്പിയ്ക്കുന്നതിനുള്ള മാഗ്ഗവും അതു തന്നെയാണു്. അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ ഇതാണു് മതത്തിൻെറ പൊരുഠം. മനുഷ്യനിൽ തൻെറ സാമൂഹികവും ശാരീരികവുമായ പരിമിതവ്യക്തിത്വത്തെ അതിക്രമിച്ചിരിയ്ക്കുന്ന ഒരു പരംഭാവം ഉണ്ടു് എന്നതിലാണു് ആ രഹസ്യം നിലകൊള്ളുന്നതു്. അവൻെറ വസ്തുസ്വരൂപം ആദ്ധ്യാത്മികമാണു്. ആന്തരതമമായ ഈ ആത്മസത്തയിൽ ഈശ്വരനോടുള്ള അവൻെറ ഗാഢപ്രേമവും ഐക്യവും അതുപോലെ സവ്വചരാചരങ്ങളോടും സൗഹൃദവും അനുഭവപ്പെടുന്നു. ഈ ആത്മസത്യം സാക്ഷാത്ക്കരിക്കുന്നതും ദൈനംദിനജീവിതത്തിൽ അതിനെ പ്രതിഫലിപ്പിക്കുന്നതുമാണു് മതം.

യേശുവിൻെറ മതത്തോടുള്ള സമീപനം ഇതാണു്. ഉപനിഷത്തു്, ഗീത, ഭാഗവതം തുടങ്ങിയ ശാസ്ത്രഗ്രന്ഥങ്ങളിൽനിന്നു് ഭാര

തീയർ അഭ്യസിച്ചിട്ടുള്ളതും, നമ്മുടെ ദേശീയ പ്രബുദ്ധതയുടെ ഊട്ടം പാവും ആയിത്തീൎന്നിട്ടുള്ളതും ഇതേ സമീപനം തന്നെയാണ്. ആത്മ സാക്ഷാത്കാരത്തിൽ പര്യവസാനിക്കുന്ന മതത്തിന്റെ വികാസ ത്തിന് അനിവാര്യമെങ്കിലും ആചാരങ്ങളോ വിധിവിശ്വാസങ്ങ ളോ, സിദ്ധാന്തപ്രമാണങ്ങളോ മതമല്ല; വെറും സദാചാരജീവിതം തന്നെയോ, സന്മാൎഗ്ഗനിഷ്ഠയോ, നൈതികാനുഷ്ഠാനങ്ങളോ മതമാവു ന്നില്ല. ഈശ്വരസാക്ഷാത്കാരമാണ് മതമെന്ന് ഈ ശാസ്ത്രങ്ങൾ നമ്മെ പഠിപ്പിക്കുന്നു. വെറും സാമൂഹ്യവും രാഷ്ട്രീയവും, ആചാരപര വുമായ വ്യവഹാരജീവിതത്തെ അതിക്രമിക്കാത്ത സൎവ്വഥാ അതിനെ സ്വാഗതം ചെയ്യുന്ന പാലസ്റ്റീനിയൻ മതത്തിൽനിന്നും വ്യതിരിക്ത മായ മനുഷ്യന്റെ ആധ്യാത്മികാഭിനിവേശത്തെ, ആത്മവിഷയക മായ പ്രജ്ഞയെ അറിയാനും ആദരിക്കാനും ഭാരതത്തിലെ മതം സമ ൎത്ഥമാവുന്നു. അതിനാൽ ഉപനിഷത്തുകൾക്ക് നമോവാകം. ശ്രുതി ക്കാണ് സ്മൃതിയെ അപേക്ഷിച്ച് പ്രാമാണ്യമെന്നും സ്മൃതിവിഹിത മായ ധൎമ്മനിഷ്ഠ ശ്രുതിയനുസരിച്ച് ഒരു തുടക്കം മാത്രമേ ആവുന്നുള്ളു എന്നും ഉള്ള നമ്മുടെ ദേശീയ ബോധത്തിന്റെ താല്പര്യം ഇവിടെ വെളിവാകുന്നു.

## 4 യേശു വിധ്വംസകനല്ല, നിർവ്വാഹകൻ.

മഹത്തായ ഈ ആശയത്തിന്റെ പരിസ്ഫുരണം ഇദം പ്രഥമ മായി സെമററിക് ജനതക്കു കൈവന്നതു് യോഹന്നാനിലും യേശു വിലും കൂടിയാണ്. എന്നാൽ പ്രാചീനപാരമ്പര്യത്തിന് ഈ ആ ശയം കേവലം അജ്ഞാതമായിരുന്നു എന്ന് ഇതിന്നൎത്ഥമില്ല. ചുരു ക്കം ചില അനുഗൃഹീതമഹാത്മാക്കൾ ഈ ആശയം മുമ്പു വെളിപ്പെടു ത്തിയിരുന്നെങ്കിലും പരമ്പരാഗതമായ ആശയഗതിക്കു മാററം വരു ത്തുവാൻ കഴിയാതെ അവരുടെ ശബ്ദം വനരോദനംപോലെ വ്യൎത്ഥ മായിക്കലാശിച്ചു. സ്ഥാപകയോഹന്നാന്റെ കാര്യത്തിൽപോലും ഇതു തന്നെയായിരുന്നു അനുഭവം. അദ്ദേഹം തന്നെപ്പററി ''മരുഭൂമി യിലെ ശബ്ദം'' എന്ന് പറയാൻ നിൎബ്ബദ്ധനായതിതിനാലാണ്. എന്നാൽ യേശുവിനോടുകൂടി ഈ ആശയഗതിക്കു് ശക്തികൂടി. അതു് സ്വാഭാവികമായും പരമ്പരാഗത വിശ്വാസങ്ങളോടു് ഏററുമുട്ടി. ഈ ആശയഗതികൾ രണ്ടും ഇരുപാൎശ്വങ്ങളിലായിനീങ്ങിക്കൊണ്ടിരിക്കു ന്നതു് പുതിയ നിയമത്തിൽ നമുക്കു കാണാം. എതിൎപ്പുകളെല്ലാം ഒരു പക്ഷത്തിനേയുള്ളു. പഴയ ആശയങ്ങൾക്ക് പുതിയതിനോടു മാത്രം. പുതുമക്കു് പഴമയോടല്ല. എല്ലാത്തരം വിശ്വാസങ്ങളും പുലൎത്തി ക്കൊണ്ടുപോകുവാൻ പൎയ്യാപ്തമായ ഉദാരത ആദ്ധ്യാത്മികമായ ഒരു സന്ദേശത്തിന് ഉണ്ടു്. സംശ്ലേഷണവും, സ്വാത്മീകരണവുമാണ് അതിന്റെ സമീപനം. പ്രേമവും അനുഭാവവും കല്പനകളേയും വിധി

നിയമങ്ങളേയും നിഷേധിയ്ക്കുന്നില്ല. പ്രത്യുത അവയെ സഫലീകരിയ്ക്കുകയാണ് ചെയ്യുന്നത്. ക്രിസ്തുതന്നെ പഴയ മതത്തെ ഉച്ചാടനം ചെയ്യുന്നതിനൊരുമ്പെട്ടില്ല: താൻ വന്നതു് വിധ്വംസനത്തിനല്ല, നിവ്വഹണത്തിനാണെന്നു് അദ്ദേഹംതന്നെ വ്യക്തമാക്കുന്നുണ്ടു്. അഗാധമായ ആധ്യാത്മികതയുള്ള ഒരു മതത്തിൻെറ ലക്ഷണമാണതു്. അതിൻെറ അടിസ്ഥാനത്തിൽ പൗരാണികവും നവീനവുമായ ആശയങ്ങളെ തമ്മിൽ രഞ്ജിപ്പിക്കുന്നതിനു് അദ്ദേഹം ശ്രമിയ്ക്കുന്നതു് നമുക്കു കാണാം. മോശയുടെയും യേശുവിൻേറയും ഉപദേശങ്ങാം തമ്മിൽ രഞ്ജിപ്പുണ്ടാക്കുവാനുള്ള യത്നത്തിൻെറ സൂചനകാം പുതിയ നിയമത്തിൽ കാണാം. മോശ കല്പനകാം നല്കി, എന്നാൽ പ്രേമവും സത്യവും യേശുവഴിയാണു് വന്നതു്. (യോഹന്നാൻ 1—17).

ആത്മസാക്ഷാത്കാരത്തിനുള്ള മാൎഗ്ഗം ആരാഞ്ഞു ചെന്ന ധനവാനു്, ആത്മതത്വാന്വേഷണത്തിനുമുമ്പു് കല്പനകാം പൂണ്ണമായി അനുഷ്ഠിയ്ക്കുക എന്ന ഉപദേശമായിരുന്നു ക്രിസ്തു നല്കിയതു്. ഉന്നതമായ ഈ ആദ്ധ്യാത്മികാവസ്ഥയിലാണു് പുതുതായി എന്തെങ്കിലും നല്കുവാൻ ക്രിസ്തുവിനുണ്ടായിരുന്നതു്. അതു് ജനങ്ങാംക്കു് കേവലം നവീനമെന്നു മാത്രമല്ല. അവരെ അദ്ഭുതപരതന്ത്രരാക്കുന്നതു കൂടിയായിരുന്നു. ''അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങളിൽ അവർ ആശ്ചര്യപ്പെട്ടു.'' എന്നിങ്ങനെ പുതിയ നിയമം പലയിടത്തും രേഖപ്പെടുത്തിയിരിക്കുന്നു.

## 5 യേശുവിൻെറ ജ്ഞാനസ്നാനം

ആദ്ധ്യാത്മികചക്രവാളത്തിൽ സ്നാപകയോഹന്നാൻെറ രംഗപ്രവേശം ജനങ്ങാംക്കു് ആദ്യത്തെ അദ്ഭുതമായിരുന്നു. സ്നാപകയോഹന്നാൻ തപസ്വിയും നൈഷ്ഠികബ്രഹ്മചാരിയുമായിരുന്നു. തപസ്സും ബ്രഹ്മചര്യവും സെമററിക് മതത്തിനു് അപരിചിതങ്ങളാണു്. സ്നാപകൻ കിടിലംകൊള്ളിയ്ക്കുന്ന പ്രഖ്യാപനങ്ങളിലൂടെ ജനശ്രദ്ധ പിടിച്ചു പററി. ''പശ്ചാത്തപിയ്ക്കുവിൻ ! ഇതാ സ്വൎഗ്ഗരാജ്യം കരഗതമായിരിയ്ക്കുന്നു !'' സ്വൎഗ്ഗരാജ്യമെന്ന ആശയം ജനങ്ങാംക്കു് പരിചിതമായിരുന്നു. അതിനാൽ അതിൽ ആശ്ചര്യമുണ്ടായിരുന്നില്ല. ദേശകാലങ്ങളുടെ ഗണനയിൽ വളരെ വിദൂരസ്ഥമായ ഒന്നാണു് അതു്. മരണാനന്തരം മാത്രം ലഭിയ്ക്കുന്ന അതിന്നുവേണ്ടി കാത്തിരിയ്ക്കുവാനും കാര്യങ്ങാം യഥാവിധി ചെയ്യുവാനും അവർ ഒരുക്കമാണു്. എന്നാൽ യോഹന്നാൻ പ്രഖ്യാപിയ്ക്കുന്നതാവട്ടെ ഇതാ സ്വൎഗ്ഗരാജ്യം കരഗതമായിരിയ്ക്കുന്നു, അതു് വിദൂരസ്ഥമല്ല. ഇതാ ഇവിടെത്തന്നെ എന്നാണു്. റോമൻ പ്രഭുത്വത്തിൻെറ പീഡനം അനുഭവിച്ചുകൊണ്ടിരുന്ന ജനതയ്ക്കു് ഇതു് ആശ്വാസദായകമായിരുന്നു. അവരാകട്ടെ അതിനെ

സ്വാഭാവികമായിത്തന്നെ ലൗകികവ്യവഹാരരീത്യാ രാജനൈതികത്തോട്ട ചേർത്ത് വ്യാഖ്യാനിയ്ക്കുകയും ചെയ്തു. ആത്മാർത്ഥമായ പശ്ചാത്താപം വഴി സത്ത്വശുദ്ധി നേടി സ്വർഗ്ഗരാജ്യത്തേയ്ക്കു കടക്കുന്നതിനുള്ള യോഗ്യത കൈവരുത്തണമെന്നു് യോഹന്നാൻ ജനങ്ങളെ ആഹ്വാനം ചെയ്തു. അതിൻെറ ബാഹ്യപ്രകടനമെന്നോണം ജോർദ്ദാൻ നദിയിൽ ജ്ഞാനസ്നാനം ചെയ്യുക എന്നൊരു ശുദ്ധികർമ്മവും അദ്ദേഹം ഏർപ്പെടുത്തി.

അനേകം ജനങ്ങൾ ശുദ്ധീകരണത്തിനുവേണ്ടി യോഹന്നാൻെറ സമീപത്തിൽ ഓടിയെത്തി. അവരിൽ ഹൃദയശുദ്ധിയില്ലെന്നു കണ്ട ഏതാനും ചിലരെ അദ്ദേഹം അധിക്ഷേപവാക്കുകൾ വർഷിച്ച് ഭയപ്പെടുത്തി ആട്ടിപ്പായിച്ചു. ജ്ഞാനസ്നാനം കഴിഞ്ഞവരോട്ട് ദാനവും, ദയയും സത്യവും ആർജ്ജവവും ശീലിയ്ക്കുവാൻ ഉപദേശിച്ചു. വരാനിരിയ്ക്കുന്ന വാഗ്ദത്ത മിശ്ശിഹാ യോഹന്നാനാണെന്നു് ജനങ്ങൾ കരുതി. അവരുടെ മനോഗതിയറിഞ്ഞ അദ്ദേഹം സംശയരഹിതമായി പ്രഖ്യാപിച്ചു.

''ഞാൻ ശുദ്ധിനേടുവാനായി ജലംകൊണ്ടു് നിങ്ങളെ ജ്ഞാനസ്നാനം ചെയ്യിയ്ക്കുകയാണു്. എന്നാൽ എനിയ്ക്കുശേഷം വരുന്നവൻ എന്നേക്കാൾ മഹത്ത്വമേറിയവൻ. അയാളുടെ ചെരുപ്പ് വഹിയ്ക്കുവാനുള്ള യോഗ്യതപോലും എനിയ്ക്കില്ല. ആ മഹാത്മാവ് പരിശുദ്ധാത്മാവിനാലും ദിവ്യതേജസ്സിനാലും നിങ്ങളെ ശുദ്ധീകരിയ്ക്കും.'' [മത്തായി 3 _ 11]

ഈ സന്ദർഭത്തിൽ അക്കാലംവരെയും അജ്ഞാതനായിരുന്ന യേശു അവിടെയെത്തി. യോഹന്നാൻ യേശുവിനെ ക്ഷണനേരം വീക്ഷിച്ചിട്ട് അദ്ദേഹത്തിനു് ജ്ഞാനസ്നാനം നല്കുന്നതിനു് താൻ അധികാരിയല്ലെന്നും യേശുവിൽനിന്നു് താൻ ജ്ഞാനസ്നാനം സ്വീകരിയ്ക്കേണ്ടതാണു് അനുപേക്ഷണീയമെന്നും തർക്കിച്ചുനിന്നു. എന്നാൽ യേശു പറഞ്ഞു: ''ഇപ്പോൾ ഇങ്ങനെയാവുന്നതു് സഹിച്ചാലും, എന്തുകൊണ്ടെന്നാൽ സാമ്പ്രദായികതത്വത്തെ നിവ്വഹിയ്ക്കുന്നതു് നമുക്കുചിതമായ ധർമ്മമാണു്.'' യോഹന്നാൻ അദ്ദേഹത്തെ ജ്ഞാനസ്നാനം ചെയ്യിച്ചു. ജലത്തിൽനിന്നും കയറിവരവേ യേശുവിനു് ചരിത്രം രേഖപ്പെടുത്തിയിട്ടുള്ള ആദ്യത്തെ ആദ്ധ്യാത്മികാനുഭൂതി ഉണ്ടായി. സ്വർഗ്ഗരാജ്യത്തുനിന്നും ഉണ്ടായ ദിവ്യവാണി പ്രഖ്യാപിച്ചു. 'എൻെറ അനുഗ്രഹത്തിനു പാത്രമായ പ്രിയപുത്രനാണിവൻ.' (മത്തായി 3, 17)

യേശു തൻെറ പ്രേഷിതപ്രവർത്തനം ഇവിടെനിന്നാണാരംഭിയ്ക്കുന്നതു്. സമകാലീതസ്ഥിതിഗതികളെ അവഗണിച്ചു എന്ന കാരണത്താൽ സ്നാപകയോഹന്നാനെ ഭരണാധികാരികൾ അറസ്റ്റു ചെയ്ത്

തടവിലാക്കുകയും താമസംവിനാ ഗളച്ഛേദം നടത്തുകയും ചെയ്തു. ജ്ഞാനസ്നാനം കഴിഞ്ഞ ഉടനെ യേശു നിവൃത്തിനിരതനായി സമീപത്തുള്ള വിജനമായ മലനിരയിൽ പ്രവേശിച്ച് ഏകാന്തമായ തപസ്സിലേർപ്പെട്ടു. പ്രലോഭനങ്ങളിൽനിന്നും മോചനം നേടുന്നതിനുള്ള ആ തീവ്രയത്നത്തിൽ വിജയിയായ ആ മഹാപുരുഷൻ ഗലീലീതടാകത്തിന്റെ തീരത്തെത്തി തന്റെ പൊതുപ്രവർത്തനം ആരംഭിച്ചു.

## 6 യേശുവിന്റെ ധർമ്മപ്രവർത്തനം

ധർമ്മപ്രവർത്തനത്തിനു യേശു ആദ്യം ചെയ്തതു് ശിഷ്യസമ്പാദനമാണു്. അദ്ദേഹത്തിന്റെ ആഹ്വാനത്തിന്റെയും അതിനു ലഭിച്ച പ്രതികരണത്തിന്റെയും രീതിയിൽ, ആഹ്വാനങ്ങളുടെ ലാളിത്യത്തിലും ദൃഢത്വത്തിലും മനോജ്ഞതയിലും അസാധാരണമായ ഒരു വശ്യതയുണ്ടു്. പത്രോസും ആന്ദ്രോസും കടലിൽ വലവീശിക്കൊണ്ടിരിക്കുന്നതു് കണ്ടു് യേശു അടുത്തുചെന്നു് അവരോടു പറഞ്ഞു: ''എന്റെ പിന്നാലെ വരുവിൻ ! ഞാൻ നിങ്ങളെ മനുഷ്യരെപ്പിടിക്കുന്നവരാക്കാം.'' അവർ അപ്രകാരം തന്നെ വലയുപേക്ഷിച്ച് അദ്ദേഹത്തെ പിന്തുടന്നു. ജയിംസും യോഹന്നാനുമെന്ന രണ്ടു മുക്കുവരും കൂടി ഇതേ രീതിയിൽ യേശുവിന്റെ ശിഷ്യരായി. പിന്നീടു് ചുങ്കപ്പിരിവുകാരനായ മത്തായിയും ബാക്കി ശിഷ്യന്മാരും അദ്ദേഹത്തെ യഥാക്രമം അനുഗമിച്ചു.

ഭാരതത്തിൽ നമുക്കു് നന്നായറിയുന്ന ഒന്നാണിതു്. ഗുരു തന്റെ മനസ്സാക്ഷി സൂക്ഷിപ്പുകാരനും, തന്റെ സന്ദേശവാഹകനും ആകുവാൻ അർഹരും തന്റെ ഉന്നതചിന്തകളിലും ഏകാന്തതയിലും പങ്കുചേരുവാൻ കഴിവുള്ളവരുമായ പരിശുദ്ധാത്മാക്കളെ തന്റെ ആദ്ധ്യാത്മിക ശക്തികൊണ്ടു് കണ്ടെത്തുകയും തന്നോടു ചേർത്തുനിർത്തുകയും ചെയ്യുന്നു. ബുദ്ധൻ തന്റെ അഞ്ചു ശിഷ്യന്മാരെ സംഘടിപ്പിക്കുവാൻ വാരാണസിയിലേയ്ക്കു പോയതായിപ്പറയുന്നുണ്ടു്. തന്റെ സാധനകൾക്കു ശേഷം ശ്രീരാമകൃഷ്ണദേവൻ (1936 – 86) ശിഷ്യരെയും പ്രതീക്ഷിച്ച് ഉത്കണ്ഠാകുലനായിരുന്നതു് എത്രമാത്രമെന്നു് അദ്ദേഹത്തിന്റെ വാക്കുകൾ വെളിപ്പെടുത്തുന്നു. (ആധുനികഭാരതത്തിന്റെ പ്രവാചകൻ – ശ്രീരാമകൃഷ്ണൻ — സ്വാമി നിഖിലാനന്ദ. P. 38)

''അവരെക്കുറിച്ച് എനിക്കുണ്ടായ ഉത്കണ്ഠ ഒരമ്മയ്ക്കു് തന്റെ കുട്ടിയെക്കാണാൻ വേണ്ടിയോ സുഹൃത്തിനു് തന്റെ ചങ്ങാതിയെക്കാണാൻ വേണ്ടിയോ കാമുകനു് തന്റെ പ്രേമഭാജനത്തെക്കാണുന്നതിനു വേണ്ടിയോ ഒരിക്കലും ഉണ്ടായിട്ടില്ല. വാക്കുകൾകൊണ്ടു വർണ്ണിക്കാവതല്ല അപ്പോഴത്തെ അവസ്ഥ. തീവ്രമായ ഈ ഉത്കണ്ഠ കുറേക്കാലമുണ്ടായിരുന്നു. പിന്നീടു് ഭക്തന്മാർ വന്നു തുടങ്ങി.''

യേശു ശിഷ്യന്മാരോടൊപ്പം ആരാധനായോഗങ്ങളിൽ ദൈവരാജ്യത്തെക്കുറിച്ച് ഉദ്ബോധനം നല്കിക്കൊണ്ടും അദ്ഭുതകർമ്മങ്ങളാൽ രോഗശാന്തി വരുത്തിക്കൊണ്ടും സഞ്ചരിയ്ക്കാൻ തുടങ്ങി. എന്നാൽ ആരാധനായോഗങ്ങളിൽ സംബന്ധിച്ചിരുന്നവർക്ക് അദ്ദേഹത്തിന്റെ സന്ദേശങ്ങൾ ഉൾക്കൊള്ളുവാനോ അദ്ദേഹത്തെ അഭിനന്ദിയ്ക്കുവാനോ കഴിവുണ്ടായിരുന്നില്ല. അവർ ദൈവരാജ്യത്തിന്റെ ആഗമനത്തെ തീർച്ചയായും പ്രതീക്ഷിച്ചിരുന്നു. പക്ഷേ അവരുടെ സങ്കല്പത്തിൽ ദൈവരാജ്യം വിപുലമായി രാഷ്ട്രീയനിറമുള്ളതും, വർഗ്ഗസ്വഭാവമുള്ളതും, വിരോധികളായ റോമാക്കാരുടെ അധീശത്വത്തിൽ നിന്നും ജൂതന്മാരെ മോചിപ്പിയ്ക്കുന്നതുമായ ഒന്നായിരുന്നു. പ്രതിശ്രുത മിശിഹാ താനാണെന്നു പ്രഖ്യാപിയ്ക്കുന്നയാൾ ഈ ദേശീയ ആവശ്യം നിറവേററുന്നവനാണെന്ന് അവർ സ്വാഭാവികമായും കരുതി. വരാനുള്ള ദിവ്യരക്ഷകനാണ് താനെന്ന് യേശു പ്രത്യക്ഷമായും പരോക്ഷമായും പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ ദൈവരാജ്യത്തെപ്പററി ഗൂഢഭാഷയിൽ അവ്യക്തമായ ചില സൂചനകളേ അദ്ദേഹം നല്കിയിട്ടുള്ളൂ. തന്നിമിത്തം അദ്ദേഹത്തിന് യാഥാസ്ഥിതികരുടെ അപ്രീതിയ്ക്കു പാത്രമാകേണ്ടിവന്നു. സാധാരണക്കാരാവട്ടെ, യേശുവിന്റെ വ്യക്തിപ്രഭാവത്തിലും അദ്ഭുതകർമ്മങ്ങളിലും വിശ്വസിച്ചുകൊണ്ട് അദ്ദേഹത്തെ അനുഗമിച്ചു. ഗിരിപ്രഭാഷണം എന്ന പ്രസിദ്ധിയാർജ്ജിച്ച യേശുവിന്റെ സന്ദേശങ്ങൾ സ്വശിഷ്യന്മാർക്ക് മാത്രമായി നല്കപ്പെട്ടതാണെങ്കിലും കഴിഞ്ഞ പത്തൊമ്പതു ശതാബ്ദങ്ങളായി മനുഷ്യസഞ്ചയത്തിനാകെ ആദ്ധ്യാത്മികശ്രേയസ്സിന് പ്രചോദനമേകി വർത്തിയ്ക്കുന്നു.

## 7 ഗിരിപ്രഭാഷണം

സാർവ്വലൗകികങ്ങളായ ധർമ്മനീതികളേയും ആദ്ധ്യാത്മികതത്ത്വങ്ങളേയും ഗിരിപ്രഭാഷണം പ്രഘോഷണം ചെയ്യുന്നു. യഹൂദന്മാർക്ക സഹജമായ സ്വജാത്യഭിമാനവും പരവർജ്ജ്യതയും ഗിരിപ്രഭാഷണത്തെ തീണ്ടിയിട്ടില്ല. ആദ്ധ്യാത്മികജീവിതത്തിന്റെ അടിസ്ഥാനങ്ങളായ തത്ത്വങ്ങളാണ് അതിലുള്ളത്. ഉപനിഷത്തുകളും ഗീതയും ഉൾക്കൊണ്ടു വളർന്നിട്ടുള്ള ഒരു അദ്ധ്യാത്മവിദ്യാർത്ഥിയ്ക്ക് ഒരിയ്ക്കലും അവ അപരിചിതമായിത്തോന്നുകയില്ല. എങ്കിലും യേശുവിന്റെ അക്കാലത്തെ ശ്രോതാക്കൾക്ക് അവ അപരിചിതങ്ങൾതന്നെയായിരുന്നു. അപൂർവ്വങ്ങളായ അദ്ദേഹത്തിന്റെ വാണികളിൽ ആദ്യവസാനം ആധികാരികത്വം തുടിച്ചുനിന്നിരുന്നു. പുരോഹിതന്മാരിൽ നിന്നും ഉളവായ ആധികാരികസ്വഭാവമായിരുന്നില്ല അവയുടേതു്. ആന്തരികമായ സാക്ഷാൽക്കാരത്തിന്റെ ശക്തിയാണ് അവയ്ക്കുണ്ടായിരുന്നതു്. പുതിയ നിയമം മിതമായ ഭാഷയിൽ ഈ വസ്തുത രേഖ

പ്പെടുത്തിയിട്ടുണ്ട്; യേശു തന്റെ സന്ദേശങ്ങൾ അരുളിച്ചെയ്തുകഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ ധർമ്മത്തിൽ ജനങ്ങൾ ആശ്ചര്യപ്പെട്ടു. എന്തുകൊണ്ടെന്നാൽ അനുഭവസ്ഥന്റെ നിലയിലാണ് ആധികാരികമായി അദ്ദേഹം പഠിപ്പിച്ചത്. കേട്ടെഴുതുന്ന ഗ്രന്ഥസ്ഥന്മാരുടെ നിലയിലല്ല. (മത്തായി. VII. 28 – 29)

സാമ്പ്രദായികമായി അനുസരിച്ചുവന്ന കാലികമായ ആശയങ്ങളിൽനിന്നുമുള്ള സുപ്രധാനമായ വഴിത്തിരിവായി ഗിരിപ്രഭാഷണത്തെ കണക്കാക്കാം. ജാത്യാചാരമര്യാദകളിലും സിദ്ധാന്തങ്ങളിലുമുള്ള നിർബ്ബന്ധംകൊണ്ട് കലുഷിതമായ മതത്തിന്റെ കുരുക്കിൽനിന്നും അദ്ധ്യാത്മജീവിതത്തെ മോചിപ്പിക്കുന്നതിനുള്ള ഒരു മഹാപ്രയത്നമായിരുന്നു അത്. സുപരിചിതങ്ങളായ പഴയ പദങ്ങൾ തന്നെ നൂതനമായൊരു വ്യാഖ്യാനം നല്കി ഇവിടെ ഉപയോഗിച്ചു. പഴയ സദാചാരസംഹിത നൂതനമായ ഒരനുഭൂതിയോടും മാർഗ്ഗനിർദ്ദേശത്തോടും കൂടി ഉപദേശിക്കപ്പെട്ടു. പഴക്കം ചെന്ന ചിരകാലപ്രതീക്ഷകൾ അവയ്ക്കെല്ലാം ആത്മീയമായ ആധുനികവ്യാഖ്യാനങ്ങൾ നല്കി. ഈ നവോത്ഥാനമെല്ലാം 'എന്നാൽ ഞാനിപ്പോൾ നിങ്ങളോടരുളിച്ചെയ്യുന്നത്'' എന്ന ആധികാരികമായ മുഖവുരയോടെയാണ് യേശുവിൽനിന്നും വിനിർഗ്ഗളിച്ചത്. അപ്പോൾ അദ്ദേഹത്തിന്റെ ഉപദേശങ്ങളിൽ ജനങ്ങൾ വിസ്മയം പൂണ്ടതിൽ അദ്ഭുതമുണ്ടോ ?

സ്നാപകയോഹന്നാനിൽനിന്നും യേശുവിലേയ്ക്ക് ഒരു തുടർച്ചയുണ്ട്. ദൈവരാജ്യത്തിനു വേണ്ടി മനുഷ്യനെ സജ്ജമാക്കുന്നതിന് പശ്ചാത്താപത്തിലൂടെയുള്ള ജ്ഞാനസ്നാനം യോഹന്നാൻ ഉപദേശിച്ചു. യഹൂദമതത്തിന്റെ വരട്ടുവാദം ഇതിന്റെ പശ്ചാത്തലമായിരുന്നിട്ടും യേശു ഈ ആശയത്തെക്കൈക്കൊണ്ടു. അദ്ദേഹം പലതവണ സൂചിപ്പിച്ചിട്ടുള്ളതുപോലെ പ്രവാചകന്മാരുടെ വാക്കുകളും നിയമങ്ങളും സഫലമാക്കാനാണ്, ശിഥിലമാക്കാനല്ല അദ്ദേഹം വന്നത്. യഹൂദമതം അംഗീകരിച്ചിട്ടുള്ള മൂലപാപത്തിന്റെ അടിസ്ഥാനത്തിലാണ് പശ്ചാത്താപം കല്പിക്കപ്പെട്ടിട്ടുള്ളത്. പശ്ചാത്താപം എന്തു തന്നെയായിരുന്നാലും അന്തഃശുദ്ധിയ്ക്ക് പ്രേരകമാവുന്നിടത്തോളം ആദ്ധ്യാത്മികജീവിതത്തിൽ സാർത്ഥകംതന്നെ. അന്തരംഗത്തിന് വിനയവും ഗ്രഹണപടുതയും ഉണ്ടാവാൻ അതു സഹായിക്കും. ഒരു സദാചാരമെന്ന നിലയിൽ, പിന്നീട് ദുഷ്കർമ്മം ചെയ്യുന്നതിൽനിന്നും മനസ്സിനെ നിവർത്തിപ്പിക്കും. ഈ നിശ്ചയദാർഢ്യം ഇല്ലെങ്കിൽ ആത്മീയജീവിതംതന്നെ സാദ്ധ്യമല്ല. പക്ഷേ പശ്ചാത്താപംകൊണ്ട് എല്ലാമാവുന്നില്ല. ദൈവരാജ്യം കരഗതമാവുന്നതിന് തുടർന്നും പല സാധനകളും അനുഷ്ഠിക്കേണ്ടതുണ്ട്. അതു് സമീപസ്ഥമെങ്കിലും വിദൂരസ്ഥമാണ്. ഹൃദയസ്പൃക്കായ തന്റെ ഗിരിപ്രഭാഷണങ്ങളിൽ ഈ ഉപരിസാധനകളാണ് അദ്ദേഹം വിവരിച്ചത്.

പശ്ചാത്താപവും അതിൻെറ ഫലവും സൂചിപ്പിച്ചുകൊണ്ടാണ് യേശു ഗിരിപ്രഭാഷണം ആരംഭിച്ചതു്. ആത്മാവിൽ തപിസ്സുന്നവർ അനുഗ്രഹീതരാവുന്നു. എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അവക്കുള്ള താകുന്നു. (മത്തായി 5–3)

ഇവിടുന്നങ്ങോട്ടു് അദ്ദേഹം ഒരു നൂതനചിന്ത ആവിഷ്ക്കരിസ്സുന്നു. സ്വർഗ്ഗരാജ്യം സമീപസ്ഥമെന്നുമാത്രമല്ല അതു നമ്മുടെ ഉള്ളിൽ തന്നെ യാണു്, പുറത്തെങ്ങുമല്ല. നമുക്കതു് സാക്ഷാത്ക്കരിസ്സാനാവും. ആത്മ സാക്ഷാത്ക്കാരം ഇവിടെ ഈ ജീവിതത്തിൽ തന്നെ സാധിസ്സാവുന്ന തും സാധിക്കേണ്ടതും ആണെന്നും മരണാനന്തരമല്ലെന്നുമുള്ള ഈ തത്ത്വജ്ഞാനം വിപ്ലവാത്മകമായ ഒന്നായിരുന്നു. അദ്ദേഹം തുടന്നു. ചിത്തശ്ശുദ്ധിയുള്ളവർ അനുഗ്രഹീതരാവുന്നു. എന്തുകൊണ്ടെന്നാൽ അവർ ദൈവത്തെ സാക്ഷാത്ക്കരിക്കും. (മത്തായി V. 8)

ചിത്തശ്ശുദ്ധിയാണു് ആത്മസാക്ഷാത്ക്കാരത്തിനുള്ള ഉപാധി യെന്നിതിൽനിന്നു സിദ്ധിസ്സുന്നു. മററുള്ളതെല്ലാം – സദാചാരനിഷ്ഠയും സത്കമ്മങ്ങളും, സാമൂഹ്യസേവനവും മററും — ഈ ആത്മശ്ശുദ്ധി സ്സുള്ള ഉപായങ്ങൾ മാത്രം. അദ്ദേഹത്തിൻെറ ഈ വചനങ്ങൾ — ദൈവത്തെ നമുക്കു സാക്ഷാത്ക്കരിസ്സാം; ദൈവത്തിൻെറ പ്രിയപ്പെ ട്ടവനാകാം. ഈ ജന്മത്തിൽത്തന്നെ ധന്യനാകാം—എന്നതു് അന്ന ത്തെ ശ്രോതാക്കൾക്കു് തികച്ചും നവീനമായിരുന്നു. ഇവിടെ ക്രിസ്തു വിൻെറ അനുപമമായ സന്ദേശം, ആന്തരികമായ ആത്മസാക്ഷാത് ക്കാരത്തിൻെറ ആത്മീയാവിഷ്ക്കരണമായി നമുക്കു് കാണാം. ഇതു് നമ്മെ ഓമ്മിപ്പിസ്സുന്നതു് ഉപനിഷത്തുകളുടെ ഉത്ഘോഷണത്തെ യാണു്.

'ആത്മാ വാ അരേ ദ്രഷ്ടവ്യഃ — അല്ലയോ പ്രിയപ്പെട്ടവളെ, ആത്മാവാണു് സാക്ഷാത്ക്കരിസ്സപ്പെടേണ്ടതു്. (ബൃഹ. ഉ. II–4–5)

തമക്രതുഃ പശ്യതി വീതശോകോ
ധാതുഃ പ്രസാദാന്മഹിമാനമാത്മനഃ

വിനീതനും പരിശ്ശുദ്ധനുമായവൻ ആത്മാവിൻെറ മഹത്ത്വം സാ ക്ഷാത്കരിച്ചിട്ടു സവ്വശോകങ്ങളിൽനിന്നും മോചിസ്സുന്നു. (കഠ. 2–20)

ദൈവവചനങ്ങൾ മനുഷ്യനു കേൾക്കാം എന്നിടത്തോളമാണു് അക്കാലംവരെ ജൂതമതം പരമാവധി എത്തിയിരുന്നതു്. ദൈവത്തെ സാക്ഷാത്ക്കരിസ്സുക എന്നതു് ഇദംപ്രഥമമായിരുന്നു. നവീനമായ ഈ ചിന്തയും അതോടൊപ്പമുള്ള ആനുഷംഗികചിന്തകളുമാണു് വർഗ്ഗ ദേവതാവിശ്വാസരൂപമായ പ്രാചീനമതത്തിൽനിന്നും ക്രിസ്തുവിൻെറ പുതിയ പ്രസ്ഥാനത്തെ വേർതിരിക്കുന്നതു്. പഴയ മതത്തിൽ നിന്നുള്ള വ്യതിയാനം പ്രകടമാക്കുന്ന സദാചാരനിയമങ്ങളുടെയും,

സത്കർമ്മങ്ങളുടെയും പുരോഹിതവൃത്തിയുടെയും ആന്തരികമായ ആശയം ദൃഢസ്വരത്തിൽ പ്രഖ്യാപിക്കുന്ന ശ്രദ്ധേയമായ വാക്കുകൾ, ആനുഷംഗികാശയങ്ങൾ വ്യക്തമാക്കുന്ന ഗിരിപ്രഭാഷണത്തിൻെറ തുടർന്നുള്ള ചർച്ചയിൽ പ്രകടമാണ്. 'പണ്ട് പൂർവ്വന്മാരാൽ പറയപ്പെട്ടതാണ് ഇതു് എന്നിങ്ങനെ നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. — എന്നാൽ ഞാനിപ്പോൾ നിങ്ങളോടു പറയുന്നു.... ആദ്ധ്യാത്മനിഷ്ഠമായ ഒരു മതത്തിൻെറ ധാർമ്മികവും സദാചാരപരവുമായ ചോദന സാമൂഹ്യ രാഷ്ട്രീയവിശ്വാസത്തിൻെറ സദാചാരപരവും ധാർമ്മികവുമായ ചിന്തകളേക്കാൾ ഉത്കൃഷ്ടമായ നിലയിൽ യഥാർത്ഥമാണ്. അതുകൊണ്ടു യേശു പറഞ്ഞു: 'നിങ്ങളുടെ സദാചാരനിഷ്ഠ പക്ഷെ ശ്രമസ്തന്മാരുടെയും പരീശപുരോഹിതന്മാരുടെയും ആചാരനിഷ്ഠയേക്കാൾ മികച്ചതല്ലെന്നുവന്നാൽ നിങ്ങൾക്കൊരുപ്രകാരത്തിലും സ്വർഗ്ഗരാജ്യത്തു പ്രവേശിയ്ക്കാവതല്ല.' (മത്തായി. V. 20)

യേശു തൻെറ ശ്രോതാക്കളോട് സാക്ഷാത്ക്കാരത്തിനായി പ്രയത്നിക്കുവാൻ ആഹ്വാനം ചെയ്യുന്നതോടെ പഴയതിൽനിന്നുള്ള വ്യതിയാനം പൂർണ്ണമായി. അതുകൊണ്ട് സ്വർഗ്ഗസ്ഥനായ പിതാവ് പൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും പൂർണ്ണരാകുവിൻ. (മത്തായി 5 — 48)

ഈ പ്രഖ്യാപനം ആശ്ചര്യകരമാംവിധം വേദാന്തപ്രസക്തിയുള്ളതാണ്. ഗിരിപ്രഭാഷണത്തിലെ ഉപദേശങ്ങളുടെ വെറും ശ്രവണമോ അവയുടെ വിശ്വാസമോ അല്ല ആ സന്ദേശങ്ങളുടെ നിയതമായ അനുഷ്ഠാനമാണ് ആവശ്യമായിരിക്കുന്നതെന്ന് ഊന്നിപ്പറഞ്ഞുകൊണ്ടാണ് അദ്ദേഹം തൻെറ പ്രഭാഷണം ഉപസംഹരിച്ചതു്. ഈയവസരത്തിൽ വിവേകത്തേയും അവിവേകത്തേയും വേർതിരിച്ചു മനസ്സിലാക്കുന്നതിന് അദ്ദേഹം ഒരു ദൃഷ്ടാന്തം വിവരിച്ചു. (മത്തായി 7. 24_27)

'അതുകൊണ്ട് യാതൊരുവൻ എൻെറ സന്ദേശം ചെവിക്കൊണ്ടു് അനുഷ്ഠിക്കുന്നുവോ അവനെ ഞാൻ ഉറച്ച പാറയിന്മേൽ പുര കെട്ടിയ വിവേകിയെപ്പോലെ കരുതും. കാററും മഴയും ശക്തിയായി അടിച്ചു കയറി ജലപ്പെരുപ്പമുണ്ടായി എന്നിട്ടും വീടിന് ഇളക്കം തട്ടിയില്ല എന്തുകൊണ്ടെന്നാൽ അതിൻെറ അടിസ്ഥാനം ഉറച്ച പാറയായിരുന്നു. ഏവനൊരുവൻ എൻെറ സന്ദേശം ചെവിക്കൊണ്ടിട്ട് അതു് അനുഷ്ഠാനത്തിൽ വരുത്തുന്നില്ലയോ അവനെ ഞാൻ പൂഴിയിൽ പുര തീർത്ത വിഡ്ഢിയെപ്പോലെ കരുതും. കാററും കോളും വന്നു. വെള്ളം പെരുകി. വീടിന്മേൽ ശക്തിയായി വന്നലച്ചു. അതു നിലം പററി. ആ പതനം നിർണ്ണായകമായിരുന്നു.'

യേശുവിന്റെ ഈ പ്രഖ്യാപനം മറ്റൊരു പൂർവ്വാചാര്യന്റെ – നമ്മുടെ ഈ ഭാരതത്തിലവതരിച്ച ശ്രീകൃഷ്ണന്റെ – വാക്കുകളോട് എത്രമാത്രം സാദൃശ്യമുള്ളതാണെന്നു നോക്കാം.

''ധർമ്മത്തിനു വിരുദ്ധമല്ലാത്ത അമൃതോപമമായ ഈ നിലയെ ഞാൻ പറഞ്ഞപടി ശ്രദ്ധയോടുകൂടി എന്നെ സർവ്വോത്കൃഷ്ടനെന്നു വിചാരിച്ച് അനുഷ്ഠിക്കുന്ന ഭക്തന്മാരെല്ലാം എനിക്കു് അത്യധികം പ്രിയപ്പെട്ടവർ തന്നെയാണു്'' (ഗീത-12-20).

മതത്തിന്റെ ലക്ഷ്യലക്ഷണങ്ങൾ ഇവിടെ ഭംഗ്യന്തരേണ കാണിച്ചുതരുന്നു. പ്രാധാന്യമത്രയും സാധനയ്ക്കാണു്, എന്നു പറഞ്ഞാൽ മതവിഷയകമായ അനുഷ്ഠാനത്തിനു്. അതാകട്ടെ അനുഭവത്തെ ലക്ഷ്യീകരിച്ചുള്ളതും. മതം സാക്ഷാത്കാരമാണു്. സിദ്ധവും സാധകവുമാണതു് എന്നാണു് സ്വാമി വിവേകാനന്ദന്റെ വാക്കുകൾ. അതു് സ്വഭാവമാണു്. വെറും ഇഷ്ടപ്പെട്ട വിശ്വാസമല്ല; ഒരു മഹാസാഹസം, ഹൃദയം ചുട്ടെരിക്കുന്ന ഒരു മഹാതപസ്സ്. യേശുവിന്റെ ഭാഷയിലാവട്ടെ തന്റെ കുരിശു് താൻതന്നെ ചുമക്കണം. പകരക്കാരൻ ചുമക്കുന്നതല്ല. ബുദ്ധൻ തന്റെ പ്രിയശിഷ്യനായ ആനന്ദനോടു് ഓതിയ അന്ത്യവചനങ്ങൾ ഇവിടെ സ്മരണീയമാണു്:

''അല്ലയോ ആനന്ദാ, നിനക്കു് നീ തന്നെ വെളിച്ചമായി ഭവിക്കുക. ബാഹ്യമായ യാതൊന്നിന്റേയും ആലംബനം അർത്ഥിക്കരുതു്. ഉത്സാഹപൂർവ്വം പ്രയത്നിച്ച് സംസിദ്ധി നേടണം.''

സംസിദ്ധി, നമ്മുടെ ഉള്ളിൽത്തന്നെയുള്ള സ്വർഗ്ഗരാജ്യത്തിന്റെ സാക്ഷാത്കാരത്താൽ സ്വഭാവത്തിനുണ്ടാകുന്ന സമൂലപരിവർത്തനമാണു്. ചിരപ്രതിഷ്ഠിതമതത്തിന്റെ കനിയാണതു്. മതവിഷയകമായ ഈ ബോധം മതത്തെ മാജിക്കും മന്ത്രവാദവും എന്നല്ല ഭൗതികതയും പഴമയും തുടങ്ങിയ എല്ലാ ഘടകങ്ങളിൽനിന്നും മോചിപ്പിക്കുന്നു. സച്ചിദാനന്ദസ്വരൂപമായ ആത്മാവിന്റെ സാക്ഷാത്കാരത്തിൽ സ്വഭാവത്തിനുണ്ടാകുന്ന ദാർഢ്യം അനുഭവവേദ്യമത്രേ. അനുഭവത്തിന്റെ ഈ നെല്ലിപ്പലക പ്രജ്ഞയ്ക്കു സ്ഥൈര്യവും സ്വഭാവത്തിനു ദാർഢ്യവും ഉണ്ടാക്കുന്നു. ഭഗവദ്ഗീതയിലെ സ്ഥിതപ്രജ്ഞലക്ഷണവും ഇതു തന്നെയാണു്.

## 8 ശാന്തിദമായ യേശുവിന്റെ സ്പർശനം

യേശുവിന്റെ ജീവിതത്തിലെ 'അവ്യക്തത' നിറഞ്ഞ കാലഘട്ടം ഗിരിപ്രഭാഷണത്തോടെ അവസാനിച്ചു. അദ്ദേഹത്തിനു ചുറ്റും ജനാവലി ഒത്തുകൂടി. പീഡിതരും വ്യഥിതരുമായിരുന്നു, അവരിലധികവും. അദ്ദേഹത്തിന്റെ ആത്മീയപ്രഭാവത്തിൽ അഗാധമായി അവർ വിശ്വസിച്ചിരുന്നു. അവരുടെ അർത്ഥനയനുസരിച്ച് അദ്ദേഹ

ത്തിന്റെ അനുഗ്രഹത്താൽ അവർ 'ശാന്തി'നേടി. ചിലരെ തന്റെ സ്പർശമാത്രത്താലും, മററു ചിലരെയാകട്ടെ തന്റെ വസ്ത്രാഞ്ചലസ്പർശത്താലും വേറെ ചിലരെ കടാക്ഷത്താലും, ഇനിയും ചിലരെ ആശീർവാദത്താലും. എന്നു വേണ്ട രീതി ഏതായാലും ഫലം ക്ഷണത്തിൽ കൈവന്നു. ഈ യോഗശക്തി യേശുവിനു സ്വായത്തമായിരുന്നു. അതുപോലെത്തന്നെ ഹൃദയനിർഭരമായ ദീനാനുകമ്പയും, എന്നാൽ തന്റെ അമാനുഷപ്രഭാവം പരസ്യപ്രകടനത്തിനു വിധേയമാകുവാൻ അദ്ദേഹം താല്പര്യപ്പെട്ടില്ല. സ്വാസ്ഥ്യം ലഭിച്ചവരോട് ആ വസ്തുത കൊട്ടിഘോഷിക്കരുതെന്ന് അദ്ദേഹം നിഷ്കർഷിച്ചിരുന്നു. സൗഖ്യം ലഭിച്ചതിന് നന്ദിസൂചകമായി പതിവുള്ള നേർച്ചകൾ സമർപ്പിക്കുവാനും യഥാസ്ഥിതികരെ സന്തോഷിപ്പിക്കുവാനും അദ്ദേഹം അവരോടാവശ്യപ്പെട്ടു. രോഗശാന്തിയുടെ മുഴുവൻ ബഹുമതിയും ശാന്തി നേടിയവരുടെ ഹൃദയനിർഭരമായ വിശ്വാസദാർഢ്യത്തിനദ്ദേഹം അർപ്പിച്ചു. ''നിന്റെ വിശ്വാസം നിന്നെ പൊറുപ്പിക്കട്ടെ.''

യേശുവിന്റെ ജീവിതത്തിൽ ഇവിടുന്നങ്ങോട്ടുള്ള സംഭവങ്ങൾ ദ്രുതഗതിയിലായിരുന്നു. അതിന്റെ പരിണാമം കുരിശുവിചാരണയിൽ അവസാനിക്കുന്നതുവരെ സ്ഥാപിതമതതാല്പര്യങ്ങളുമായുള്ള ഏററുമുട്ടലിൽനിന്നുണ്ടാകുന്ന ദുരന്തത്തിന്റെ കരിനിഴൽ കഠിനമായി ഇരുണ്ടു കൂടുന്നതാണ് നാം കാണുന്നത്. എന്നാൽ അതിനിടയ്ക്കു പരിമിതമായ രണ്ടരവർഷക്കാലം അത്ഭുതോപമങ്ങളായ പലേ സംഭവങ്ങളും വ്യക്തിവിശേഷങ്ങളും നമ്മുടെ ശ്രദ്ധയിൽ പെടുന്നുണ്ട്. അവയാണ് അന്യത്ര വിഷാദമൂകമായ ഈ നാടകത്തിൽ ഉണർവ്വും, ഉന്മേഷവും നല്കുന്ന രംഗങ്ങൾ. യേശുവിന്റെ പരിവ്രജനം ഓജസ്സും, തേജസ്സും അനുഭാവവും അനുകമ്പയും, കളിയും, ചിരിയും നിറഞ്ഞ ഒരു ചിത്രം നമുക്കു നല്കുന്നു. ധനികനോടും, ദരിദ്രനോടും, പുണ്യവാനോടും, പാപിയോടും, ഭ്രഷ്ടനോടും നഷ്ടനോടും, ഇടപെടുന്ന ഓരോ അവസരത്തിലും അദ്ദേഹം പ്രദർശിപ്പിക്കുന്ന സമചിത്തതയും ധൈര്യവും ദാക്ഷിണ്യവും നമ്മെ വിസ്മയിപ്പിക്കുവാൻ പോന്നതാണ്.

## 9 മേരിയും മാർത്തയും

ബഥനിയിലെ മേരിയുടെയും മാർത്തയുടെയും ഹൃദയസ്പർശിയായ കഥകൾ വിശ്വസാഹിത്യത്തിൽ അംഗീകാരം സിദ്ധിച്ചവയാണ്. ഈ രണ്ടു സഹോദരിമാരും യേശുവിൽ അഗാധഭക്തിയുള്ളവരായിരുന്നു. തങ്ങളുടെ സഹോദരനായ ലാസറിന്റെ അകാലനിര്യാണം അവരെ ദുഃഖത്തിലാഴ്ത്തി. അതേ സമയം യേശു അയൽഗ്രാമത്തിലെത്തിയിട്ടുണ്ടെന്നറിഞ്ഞു് അദ്ദേഹത്തെ വീട്ടിലേയ്ക്കു ക്ഷണിക്കുന്നതിനായി മാർത്ത പുറപ്പെട്ടു. അദ്ദേഹത്തിന്റെ ദിവ്യത്വത്തിൽ അവർക്കുള്ള അചഞ്ചലമായ വിശ്വാസം അവർ പ്രകടിപ്പിച്ചു. അവർ

ദ്രുതഗതിയിൽ വീട്ടിലെത്തി തൻെറ സഹോദരിയായ മറിയത്തെ വിളിച്ചു പറഞ്ഞു: 'ഇതാ നാഥൻ വന്നു, നിന്നെ വിളിക്കുന്നു.'

കർത്താവിനെ സ്വീകരിക്കുന്നതിനു് രണ്ടു പേരും വെളിയിൽ വന്നു. മറിയം അദ്ദേഹത്തിൻെറ പാദങ്ങളിൽ വീണു കേണു. അദ്ദേഹത്തിൻെറ മനസ്സലിഞ്ഞു.

'യേശു അവൾ കരയുന്നതു കണ്ടിട്ടു്, അവളോടൊപ്പം വന്നു ചേന്ന യഹൂദരും കരയുന്നതു കണ്ടിട്ടു് അദ്ദേഹത്തിൻെറ ഹൃദയമലിഞ്ഞു. അദ്ദേഹം അസ്വസ്ഥനായി......യേശു കണ്ണുനീരണിഞ്ഞു.' (മത്തായി 11-33-35)

അനന്തരം ലാസറിൻെറ കല്ലറയിലേയ്ക്കു ചെന്ന യേശു ഹൃദയമലിഞ്ഞു് ഒരു നിമിഷം പിതാവിനോടു പ്രാത്ഥിച്ചു. തുടന്നു് ലാസറിനോടു് എഴുന്നേററു വരുന്നതിനു കല്പിച്ചു. അങ്ങനെതന്നെ സചേതനനായി അവൻ എഴുനേററു വന്നു.

ഇനിയൊരിക്കൽ, യേശുവിൻെറ തിരുവത്താഴത്തിനു മുമ്പു് ഇതേ മറിയം ബഥനിയിൽവെച്ചു് സപ്രേമം യേശുനാഥനെ ശുശ്രൂഷിക്കുന്ന ഹൃദയാവജ്ജകമായ ഒരു രംഗം കാണാം.

'അവൾ ഒരു വെണ്ണക്കൽ പേടകത്തിൽ വിലപിടിപ്പുള്ള സുഗന്ധദ്രവ്യം കൊണ്ടുവന്നു. യേശു ഭക്ഷിക്കാനിരുന്നപ്പോൾ സുഗന്ധദ്രവ്യമദ്ദേഹത്തിൻെറ ശിരസ്സിലപ്പിച്ചു. ദരിദ്രക്കുവേണ്ടി കൂടുതൽ ഉപകാരപ്രദമാക്കാമായിരുന്ന ആ അമൂല്യവസ്തു ഇങ്ങനെ പാഴാക്കിക്കളയുന്നതിൽ ഒരു ശിഷ്യൻ പ്രതിഷേധിച്ചപ്പോൾ യേശു ആസന്നമായ ദുരന്തത്തെ സൂചിപ്പിക്കുമാറു് സുസ്പഷ്ടമായ അനുശാസനം നല്കി.

'നീ എന്തിനു് ആ സ്ത്രീയെ വിലക്കുന്നു? അവൾ എനിക്കർപ്പിക്കുന്ന ഒരു സത്കർമ്മമാണതു്. നിൻെറ ഉപകൃതിക്കർഹരായ പാവങ്ങൾ നിന്നോടൊപ്പം എന്നുമുണ്ടായിരിക്കും. എന്നാൽ ഈ എന്നെ നിനക്കെപ്പോഴും കിട്ടുകയില്ല. അതിനാലാണു് അവൾ ഇപ്പോൾ സുഗന്ധദ്രവ്യത്തെ എൻെറ ദേഹത്തിലപ്പിച്ചതു്. ഈ സത്കമ്മം അവർ എനിക്കുവേണ്ടിച്ചെയ്ത അന്ത്യോപചാരമായി കരുതാം. ഞാനിതാ നിങ്ങളോടു് തറപ്പിച്ചു പറയുന്നു. ലോകത്തെവിടെയെല്ലാം എൻെറ സുവിശേഷം പ്രചരിക്കുമോ അവിടെയെല്ലാം ഇതും ഈ സ്ത്രീ എനിക്കു ചെയ്ത ഈ ഉപചാരവും അവളുടെ സ്മരണ നിലനിത്തുംവിധം കീത്തിക്കപ്പെടും.' (മത്തായി 26; 10-13)

ഈ സഹോദരിമാർ യേശുവിനെ കണ്ടുമുട്ടുന്ന മറെറാരു സന്ദഭം നമുക്കു കാണാം. ഗൂഢാത്ഥഗഭമായ ഒരു സംഭവമാണതു്. അവർ യേശുവിനെ തങ്ങളുടെ ഗൃഹത്തിലേയ്ക്കു ക്ഷണിച്ചു സൽക്കരിച്ചു.

മറിയം അദ്ദേഹത്തിൻെറ പാദാന്തികത്തിലിരുന്ന് അദ്ദേഹത്തിൻെറ അമൃതവാണികഠം ശ്രദ്ധിച്ചുകൊണ്ടിരിക്കെ മാർത്താ അടുക്കള ജോലിയിൽ വ്യാപൃതയായി. മറിയം തന്നെ സഹായിക്കാത്തതിൽ മാർത്താ യേശുവിനോടു പരാതിപ്പെട്ടു.

'നാഥാ അവിടുന്നിതു കാണുന്നില്ലേ? എൻെറ സഹോദരി എന്നെ പാചകവൃത്തികഠംക്ക് തനിച്ചാക്കിയിരിക്കുന്നല്ലോ! അതുകൊണ്ട് അങ്ങ് മറിയത്തിനോടെന്നെ ഒന്നു സഹായിക്കുന്നതിനരുളിച്ചെയ്യുകയില്ലേ?' അതിന്ന് അദ്ദേഹം മറുപടി നൽകി. 'അല്ലയോ മാർത്താ, നീ വളരെ ശ്രദ്ധയുള്ളവഠം തന്നെ. നീ കൃത്യാന്തരങ്ങളിൽ വിഷമിക്കുന്നതു ശരിതന്നെ. എന്നാൽ അവശ്യം വേണ്ട ഒന്നുണ്ട്. അക്കാര്യം മറിയം കൈക്കൊണ്ടു. അത് അവളിൽനിന്ന് അപഹരിക്കപ്പെടാവുന്നതല്ല.' (മാർക്കോസ് 10; 21, 22)

## 10 ദിവ്യജീവിതത്തിനു് അനിവാര്യമാണു് സർവ്വസംഗപരിത്യാഗം

യൂദിയായിലൂടെയുള്ള തൻെറ പരിവ്രജനത്തിനിടയിൽ ഒരാഠം യേശുവിനെ സമീപിച്ച് ഭക്തിപ്രശ്രയപൂർവ്വം വണങ്ങിയിട്ട് ചോദിച്ചു: 'നന്മ നിറഞ്ഞ നാഥാ, സ്വർഗ്ഗരാജ്യം ലഭിക്കാൻ ഞാനെന്താണ് ചെയ്യേണ്ടത് ?' ദൈവത്തിനല്ലാതെ മററാർക്കും 'നന്മ നിറഞ്ഞ' എന്ന അഭിധാനം ചേരുന്നതല്ലെന്നരുളിച്ചെയ്തു യേശു. അപ്രകാരം തന്നെ സംബോധന ചെയ്തതിന്ന് അവനെ കഠിനമായി ശാസിച്ചുകൊണ്ട് മോശയുടെ പത്തു കല്പനകഠം വഴിയാംവണ്ണം അനുഷ്ഠിക്കാൻ ഉപദേശിച്ചു. താൻ അവയെല്ലാം തൻെറ ചെറുപ്പകാലംമുതൽ അനുഷ്ഠിച്ചുവരുന്നതാണെന്നും അവയ്ക്കുപരി എന്താണ് അനുഷ്ഠിക്കേണ്ടതെന്നറിയാനാണ് വന്നിരിക്കുന്നതെന്നും അയാഠം പറഞ്ഞു.

അപ്പോഠം യേശു സ്നേഹപൂർവ്വം അവനെ അടുപ്പിച്ചുനിർത്തി അവനോടായിപ്പറഞ്ഞു. ഒരു കാര്യം നീ ചെയ്യേണ്ടതുണ്ട്. നീ തിരിച്ചുചെന്ന് നിനക്കുള്ളതെല്ലാം ദരിദ്രർക്ക നല്കുക. അളവററ സമ്പത്തു് നിനക്ക് സ്വർഗ്ഗത്തിൽ ലഭിക്കും. എന്നിട്ടിവിടെ വന്ന് കുരിശുമേന്തി എന്നെ അനുഗമിക്കുക.'

ആ വാക്കുകഠം കേട്ട് ആ മനുഷ്യൻ കുണ്ഠിതപ്പെട്ട് ഭഗ്നാശനായി മടങ്ങിപ്പോയി. എന്തുകൊണ്ടെന്നാൽ അയാഠംക്ക് പെരുത്ത ധനസമ്പാദ്യമുണ്ടായിരുന്നു. (മാർക്കോസ് 10-21, 22)

അയാളിങ്ങനെ പോകുന്നതു കണ്ടു് യേശു അരുളിച്ചെയ്തു: 'ധനികന് ദൈവരാജ്യത്തിൽ കടക്കാനാവുന്നതിനേക്കാഠം എളുപ്പമാണ് ഒട്ടകത്തിന് സൂചിക്കുഴയിൽക്കൂടി കടക്കുവാൻ.'

ഈ ദൃഷ്ടാന്തം ആദ്ധ്യാത്മികധമ്മത്തിനും ലൌകികനീതികൾക്കും തമ്മിലുള്ള അന്തരം വിളിച്ചോതുന്നു. സർവ്വസംഗപരിത്യാഗം അദ്ധ്യാത്മജീവിതത്തിൻെറ പ്രവേശനദ്വാരത്തിലെ സ്വാഗതോക്തിയാണു്. ഈ ദൃഷ്ടാന്തത്തിലെ ചെറുപ്പക്കാരൻ ദുഃഖിതനായി മടങ്ങിയെങ്കിലും പില്ക്കാലത്തു് തലമുറകളിൽ ആന്തോണിസ് പുണ്യവാളനെയും മററുംപോലെ അനേകം പേർ സ്ത്രീപുരുഷഭേദമെന്യേ ഈ ദൃഷ്ടാന്തത്തിൽ നിന്നുതന്നെ പ്രചോദനമുൾക്കൊണ്ടു് യേശുവിൻെറ നിർദ്ദേശങ്ങൾ അനുസരിക്കുവാനും ധന്യതയും പരിശുദ്ധിയും പ്രാപിക്കുന്നതിന്നും കാരണമായിട്ടുണ്ടു്.

## 11 പരമകാരുണികനായ ഈശോമിശിഹ

ഒരു അവതാരപുരുഷൻെറ കാരുണ്യവും ത്രാണനശേഷിയും വ്യക്തമായി പ്രതിപാദിയ്ക്കുന്ന രണ്ടാഖ്യാനങ്ങൾ വിശുദ്ധി പാപത്തെ വീക്ഷിയ്ക്കുന്നതെങ്ങനെയെന്നു നമ്മെ ബോദ്ധ്യപ്പെടുത്തുന്നു.

സൈമൺ എന്നു പേരായ ഒരു പരീശൻ യേശുവിനെ ഒരിയ്ക്കൽ അത്താഴത്തിനു ക്ഷണിച്ചു. ക്ഷണം സ്വീകരിച്ചു് യേശു ഭക്ഷണത്തിനിരുന്നു. യേശുവിൻെറ ആഗമനവൃത്താന്തമറിഞ്ഞ ദുർവൃത്തയായ ഒരു നാഗരികസ്ത്രീ ഒരു വെണ്ണക്കൽപേടകത്തിൽ സുഗന്ധദ്രവ്യവുമായി അവിടെവന്നു. അവൾ തൻെറ കണ്ണുനീർകൊണ്ടു് അദ്ദേഹത്തിൻെറ പാദങ്ങൾ കഴുകി വാർകൂന്തൽകൊണ്ടു് തുടച്ചു. ഭക്തിപൂർവ്വം ആ പാദങ്ങളെ ചുംബിച്ചിട്ടു് സുഗന്ധതൈലം പുരട്ടി പാപിയായ ഒരുവൾ വന്നു് ഇപ്രകാരമെല്ലാം ചെയ്യുന്നതിനു് യേശു അനുവദിച്ചതിൽ പരീശനു് അമഷം തോന്നി. അതു മനസ്സിലാക്കി യേശു സൈമണെ അഭിസംബോധനചെയ്തു പറഞ്ഞു. 'അല്ലയോ സൈമൺ, ഒരുത്തമർണ്ണനു് രണ്ടു കടക്കാരുണ്ടായിരുന്നു. ഒരാൾക്കു് അഞ്ഞൂറു വെള്ളിക്കാശും മറേറയാൾക്കു് അമ്പതുവെള്ളിക്കാശും ആയിരുന്നു കടം. അവക്കു രണ്ടാൾക്കും അതു വീട്ടാൻ കഴിവില്ലാതായപ്പോൾ ഉത്തമർണ്ണൻ രണ്ടു പേക്കും മാപ്പു നല്കി കടം മുഴുവൻ ഇളവുചെയ്തു. അതുകൊണ്ടു് ഇവരിൽ ആക്കാണു് ഉത്തമർണ്ണനോടു് കൂടുതൽ പ്രേമമുണ്ടാവുക. എന്നു പറഞ്ഞാലും' 'കൂടുതൽ ഇളവുചെയ്തയാൾക്കാണു് കൂടുതൽ പ്രേമമുണ്ടാവുകയെന്നാണു് എനിയ്ക്കു തോന്നുന്നതു്'' എന്നു് സൈമൺ ഉത്തരം നല്കി. അപ്പോൾ യേശു അവനോടു പറഞ്ഞു: 'നിൻെറ വിവേചനം ശരി തന്നെ' പിന്നെ ആ സ്ത്രീയുടെ നേരേ തിരിഞ്ഞു് സൈമണോടായിപ്പറഞ്ഞു: 'ഈ സ്ത്രീയേ നോക്കൂ. ഞാൻ നിൻെറ വീട്ടിൽ വന്നു. എന്നാൽ കാൽകഴുകുന്നതിനു് നീ എനിയ്ക്കു വെള്ളം തന്നില്ല. അതേ സമയം ഇവൾ കണ്ണുനീരുകൊണ്ടെൻെറ പാദം കഴുകി, തലമുടികൊണ്ടു് തുടച്ചു, നീ എനിയ്ക്കു മേൽ ചുംബനങ്ങൾ

വഷിച്ചില്ല. എന്നാലിവളാകട്ടെ ഞാൻ വന്നതുമുതൽ എൻെറ പാദങ്ങളിൽ ചുംബനങ്ങളർപ്പിക്കുന്നതിൽനിന്നും വിരമിച്ചിട്ടില്ല. നീയെനിക്കു് അഭ്യംഗം നല്കിയില്ല. എന്നാൽ ഇവളാകട്ടെ സുഗന്ധതൈലംകൊണ്ടു് എൻെറ പാദങ്ങളെ അഭിഷേചിച്ചു. ആകയാൽ അവളുടെ പാപങ്ങളെല്ലാം ക്ഷമിക്കപ്പെട്ടിരിക്കുന്നു എന്നു് നീ അറിയുക. എന്തുകൊണ്ടെന്നാൽ അവാംക്കു് അത്രമാത്രം ഭക്തിയുണ്ടു്. ആരുടെ പേരിലാണോ അല്പം ക്ഷമിച്ചിട്ടുള്ളതു് അവരുടെ ഭക്തിയും അല്പമാണു്.' അനന്തരം ഈശോ അവളോടായിപ്പറഞ്ഞു. 'നിൻെറ പാപങ്ങളെല്ലാം പൊറുത്തിരിക്കുന്നു.' ഇതു കേട്ടു് അദ്ദേഹത്തോടൊപ്പം ഭക്ഷണത്തിനിരുന്നവർ തമ്മിൽ തമ്മിൽ പറയാൻ തുടങ്ങി. പാപത്തിനുംകൂടി മാപ്പു കൊടുക്കാൻ ഇയാളാരു്? അനന്തരം യേശു അവളോടോതി. 'നിൻെറ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു. സമാധാനമായിപ്പോകൂ' (ലൂക്കോസ് VII. 41-50)

യേശു യറുശ്ലേം ദേവാലയത്തിൽ പ്രവചനം നടത്തിക്കൊണ്ടിരിക്കുകയായിരുന്നു. അപ്പോാം പുരോഹിതന്മാരും പരീശന്മാരും അദ്ദേഹത്തെ അപ്രതീക്ഷിതമായ ഈ അവസ്ഥയിൽ കുടുക്കാമെന്നു കരുതി വ്യഭിചാരക്കുററം ചുമത്തപ്പെട്ട ഒരു സ്ത്രീയെ അദ്ദേഹത്തിൻെറ മുമ്പിൽകൊണ്ടുവന്നു. മോശയുടെ നിയമപ്രകാരം കല്ലെറിഞ്ഞുകൊല്ലപ്പെടേണ്ടവളെ എന്തുചെയ്യണമെന്നും അവർ അദ്ദേഹത്തോടു ചോദിച്ചു. സുവിശേഷങ്ങാം മനോഹരമായ ഒരു ചിത്രമാണു് ഇത്തരുണത്തിൽ പ്രദർശിപ്പിക്കുന്നതു്. യേശു അവരുടെ ചോദ്യം കോക്കാത്ത മട്ടിൽ കുനിഞ്ഞിരുന്നു് തൻെറ വിരൽകൊണ്ടു് നിലത്തെന്തോ കുത്തിക്കുറിച്ചുകൊണ്ടിരുന്നു. അവർ ചോദ്യം ആവത്തിച്ചദ്ദേഹത്തെ അലട്ടാൻ തുടങ്ങിയപ്പോാം അവരോടായി അദ്ദേഹം പ്രഖ്യാപിച്ചു:

'നിങ്ങളിൽ പാപം ചെയ്യാത്ത ഒരുവൻ അവളെ ആദ്യം കല്ലെറിയട്ടെ'. പിന്നെയും അദ്ദേഹം നിലത്തുവരച്ചുകൊണ്ടിരുന്നു. സ്വന്തം മനസ്സാക്ഷിതന്നെ അവരെ പ്രതിക്കൂട്ടിലാക്കുകയാൽ അവർ ഓരോരുത്തരായി, ഏററവും പ്രായംകൂടിയ ആാം മുതൽ ഏററവും പ്രായം കുറഞ്ഞ ആാംവരെ എല്ലാവരും സ്ഥലം വിട്ടു. യേശു തനിച്ചായി, ആ സ്ത്രീയും അവിടെ നിന്നിരുന്നു. യേശു തലയുയർത്തി നോക്കിയപ്പോാം അവളെയല്ലാതെ ആരെയും കണ്ടില്ല. അദ്ദേഹം അവളോടായിപ്പറഞ്ഞു: സ്ത്രീയേ, നിന്നെക്കുററപ്പെടുത്തിയവരെല്ലാം എവിടെ? അവാം പറഞ്ഞു; 'ആരുമില്ല പ്രഭോ.' യേശു അവളോടായി വീണ്ടും പറഞ്ഞു. 'ഞാനും നിന്നെക്കുററപ്പെടുത്തുന്നില്ല. മടങ്ങിപ്പൊയ്ക്കൊള്ളൂ. മേലിൽ പാപം ചെയ്യരുതു്.' (യോഹന്നാൻ 8- 7 13)

നിൻെറ പാപങ്ങളെല്ലാം പൊറുത്തിരിക്കുന്നു എന്ന വാക്കുകളുടെ പിന്നിലെ പ്രഭാവം ഒരവതാരപുരുഷനിൽക്കൂടി മാത്രം വെളിവാ

കുന്ന ദൈവീകതയാണ്. പുണ്യവാളന്മാക്കുപോലും അപ്രാപ്യമാണതു്. യേശുവിൽക്കൂടി വെളിവാകുന്ന ഈ മഹത്വം അദ്ദേഹത്തിൻെറ വിശ്രുതമായ പ്രഖ്യാപനത്തിൽ വിശിഷ്യ തെളിഞ്ഞു കാണാം.

''അദ്ധ്വാനിക്കുന്നവരേ, ഭാരം ചുമക്കുന്നവരേ, നിങ്ങളെൻെറ പിന്നാലെ വരുവിൻ. ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം. എൻെറ യോഗം നിങ്ങൾ സ്വീകരിച്ചാലും. എന്നിൽനിന്നറിഞ്ഞാലും. എന്തുകൊണ്ടെന്നാൽ ഞാൻ ഹൃദയത്തിൽ സൗമ്യനും വിനീതനുമാവുന്നു. നിങ്ങൾക്കും നിങ്ങളുടെ ആത്മാവിൽ ശാന്തി ലഭിക്കും. എൻെറ ഈ യോഗം ആയാസരഹിതവും എൻെറ ഭാരം ലഘുവുമാണ്.'' (മത്തായി XI. 28.30) പൂർവ്വാവതാരമായ ശ്രീകൃഷ്ണനും ഇമ്മാതിരി ഒരു പ്രതിജ്ഞ നല്കുന്നതു് ഇവിടെ സ്മരണീയമാണ്.

കത്തവ്യങ്ങളെല്ലാം പരിത്യജിച്ച എന്നെത്തന്നെ ശരണം പ്രാപിക്കുക. ഞാൻ നിന്നെ സർവ്വപാപങ്ങളിൽനിന്നും മോചിപ്പിക്കാം. വിഷാദം വെടിയൂ. (ഭഗവദ്ഗീത 18-66)

## 12 യേശുവിൻെറ സന്ദേശങ്ങൾ

ദുരന്തവും ദുഷ്കരവുമായ പല പ്രതിസന്ധികളും യേശുവിനെ അഭിമുഖീകരിക്കാൻ തുടങ്ങി. അദ്ദേഹത്തിൻെറ അഭിപ്രായപ്രകടനങ്ങളിൽ രാജദ്രോഹപരമോ ദൈവനിന്ദാസൂചകമോ ആയ എന്തെങ്കിലും കെട്ടിച്ചമച്ചു് അദ്ദേഹത്തെ കുടുക്കിലാക്കാൻ പുരോഹിതവർഗ്ഗം പലവട്ടം ശ്രമിച്ചെങ്കിലും അദ്ദേഹത്തിൻെറ പ്രതിഭാവിലാസവും ചടുലമായ മറുപടിയും നിമിത്തം എല്ലാം നിഷ്ഫലമാവുകയാണുണ്ടായതു്. ഒരിക്കൽ കുറെ പുരോഹിതന്മാർ ചേന്നു് ഒരു റോമൻ നാണയം കൊണ്ടുവന്നദ്ദേഹത്തെക്കാണിച്ചിട്ടു്, 'സീസറിനു് കപ്പം കൊടുക്കുന്നതു് ന്യായമാണോ, അല്ലയോ,' എന്നു ചോദിച്ചു. 'ആരുടെ രൂപവും മുദ്രയുമാണ് ആ നാണയം വഹിക്കുന്നതു് ?' എന്നു് യേശു ചോദിച്ചു സീസറിൻെറ എന്നു് അവർ പ്രതിവചിച്ചു. ഉത്തരക്ഷണത്തിൽ ആ ദുഷ്ടബുദ്ധികളെയെല്ലാം വിസ്മയിപ്പിക്കുമാറു് അദ്ദേഹം മറുപടി നല്കി.

''ആകയാൽ സീസറിനുള്ളതു സീസറിനു കൊടുക്കുക, ദൈവത്തിനുള്ളതു് ദൈവത്തിനും.'' (മത്തായി XXII. 21)

അപ്പോൾ ഒരു നിയമജ്ഞൻ അദ്ദേഹത്തെ കുടുക്കിലാക്കുവാൻ കരുതിക്കൂട്ടി ഒരു നിയമപ്രശ്നവുമായി മുമ്പോട്ടു വന്നു. മതത്തിൻെറ കല്പനയിലെ മമ്മപ്രധാനമായ ആദേശം എന്തു്? എന്നായിരുന്നു അയാളുടെ ചോദ്യം. അതിനു് ആദ്ധ്യാത്മികതയുടെയും സാമൂഹ്യനീതി

യുടെയും സാരാംശം ലോകത്തിനു വെളിവാക്കുന്ന വിധത്തിൽ യേശു പറഞ്ഞു.

''യേശു അവനോടായിപ്പറഞ്ഞു: നിന്റെ കർത്താവായ ദൈവത്തെ നീ സർവ്വാത്മനാ, സർവ്വഭാവേന, അനന്യചിത്തനായി ഭജിക്കുക. ഇതാണ് പ്രഥമവും പ്രധാനവുമായ കല്പന. രണ്ടാമത്തു് നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കുക. ഈ രണ്ടു് കല്പനകളെ എല്ലാ കല്പനകളും ആചാര്യന്മാരും ആശ്രയിച്ചിരിക്കുന്നു. (മത്തായി 22; 37_40)

മഹത്തായ ഈ പ്രതിപാദനം അനുഷ്ഠാനപ്രധാനമായ മറെറാരു സുപ്രധാന പ്രശ്നം ഉളവാക്കി. ആരാണ് എന്റെ അയൽക്കാരൻ. നല്ല സമരിയാക്കാരന്റെ കഥ ഉദാഹരിച്ചുകൊണ്ടു് യേശു ഇതിനും സമാധാനമരുളി. അതേ സമയം അദ്ദേഹം പ്രാദേശികവും വർഗ്ഗീയവുമായ പാരമ്പര്യമതത്തിന്റെ സങ്കുചിതവും വിഘടനാത്മകവുമായ മനോഭാവവും അദ്ധ്യാത്മനിഷ്ഠയുടെ സാർവ്വജനീനവുമായ മനോഭാവവും തമ്മിലുള്ള അന്തരം വിവേചിച്ചു തരുന്നുമുണ്ടു്:

''ഒരു മനുഷ്യൻ ജെറുശ്ശലേമിൽനിന്നും യെറീക്കോവിലേയ്ക്കു് പോകുംവഴി കള്ളന്മാരുടെ പിടിയിൽപ്പെട്ടു. അവർ അവന്റെ വസ്ത്രംപോലും അപഹരിച്ചു. അയാളെ മുറിവേല്പിയ്ക്കുകയും അടിച്ചവശനാക്കുകയും ചെയ്തു. ആസന്നമരണനായ അയാളെ അവിടെ ഉപേക്ഷിച്ചിട്ടു് അവർ കടന്നുപോയി. പിന്നീടു് അതുവഴി വന്ന ഒരു പുരോഹിതനും കപ്യാരും അവശനായിക്കിടക്കുന്ന ആ മനുഷ്യനെ കണ്ടെങ്കിലും സഹായം ചെയ്യുന്നതിനുപകരം മറുവഴി തിരിഞ്ഞു പോവുകയാണുണ്ടായതു്.'' വിഷയം വിശദമാക്കിക്കൊണ്ടു് യേശു തുടർന്നു: ''എന്നാൽ അതിലെ യാത്ര ചെയ്തിരുന്ന ഒരു സമരിയാക്കാരൻ യദൃച്ഛയാ അയാൾ കിടക്കുന്നിടത്തുകൂടി വന്നു. അയാളുടെ കിടപ്പു കണ്ടു് കരുണ തോന്നിയ ആ മനുഷ്യൻ അടുത്തു ചെന്നു് മുറിവുകളെല്ലാം തുടച്ചു് എണ്ണയും വീഞ്ഞും പുരട്ടി വെച്ചു കെട്ടി. എന്നിട്ടു് അയാളെ എടുത്തു് തന്റെ കഴുതപ്പുറത്തേററി അടുത്തുള്ള സത്രത്തിൽ കൊണ്ടുവന്നു കിടത്തി. വേണ്ട ശുശ്രൂഷ ചെയ്തു. പിറേറ ദിവസം രാവിലെ പോകാൻനേരം ആ മനുഷ്യൻ സത്രമുടമയെ വിളിച്ചു് രണ്ടു വെള്ളിക്കാശു കൊടുത്തിട്ടു പറഞ്ഞു ഈ മനുഷ്യനു വേണ്ട ശുശ്രൂഷകളെല്ലാം ചെയ്യണം. അതിന്നു് എന്തു ചിലവു വന്നാലും ബാക്കിയുള്ളതു് ഞാൻ മടങ്ങി വരുമ്പോൾ തന്നുകൊള്ളാം.'' (ലൂക്കോസ് 10: 33_35)

ഇക്കഥ വിവരിച്ചു കഴിഞ്ഞു് യേശു ചോദ്യകർത്താവിനോടു് കള്ളന്മാരുടെ കയ്യിലകപ്പെട്ട മനുഷ്യന്റെ അയൽക്കാരനായി ശരി

ശ്ശം പെരുമാറിയതാരാണെന്നു ചോദിച്ചു. അയാളുടെ മേൽ ദയ തോന്നിയവൻതന്നെ എന്നു് ചോദ്യകർത്താവു് പ്രതിവചിച്ചു. അപ്പോൾ യേശു അവനോടായിപ്പറഞ്ഞു. 'എങ്കിൽ നീയും പോയിട്ടു് അതു പോലെ ചെയ്യു്.' (ലൂക്കോസ് X – 37)

പുരോഹിതന്മാരിൽനിന്നുമുള്ള പീഡനങ്ങൾക്കിടയിലും അജ്ഞരായ സാധാരണക്കാർക്കുവേണ്ടിയും തൻെറ അന്തരംഗശിഷ്യന്മാർക്കു വേണ്ടിയും യേശു ഒട്ടനേകം പ്രവചനങ്ങൾ നടത്തിയിരുന്നു. സാമാന്യജനങ്ങൾക്കു് ഗഹനവിഷയങ്ങൾ സുഗ്രഹമാകുമാറു് കഥകളും ദൃഷ്ടാന്തങ്ങളുമുദ്ധരിച്ചു് അദ്ദേഹം പ്രവചനങ്ങൾ നടത്തി. നല്ല സമരിയക്കാരൻെറ കഥയിലെപ്പോലെ ആ ദൃഷ്ടാന്തങ്ങളോരോന്നും അദ്ദേഹത്തിൻെറ ദർശനസാരത്തിൻെറ ഒന്നോ അതിലധികമോ അംശങ്ങളെ വ്യക്തമായി ദ്യോതിപ്പിയ്ക്കുന്നവയാണു്. പത്തു കന്യകമാരുടെ കഥ പോലെ ചിലതെല്ലാം ഗൂഢാർത്ഥഗർഭിതങ്ങളാണു്. ശിഷ്യഗണങ്ങളോടദ്ദേഹം ദരിദ്രരും രോഗികളും അശരണരും ഉടുതുണിയില്ലാത്തവരും കിടപ്പാടമില്ലാത്തവരും ആയ മനുഷ്യരെ ഈശ്വരബുദ്ധ്യാ സേവിയ്ക്കാൻ അരുളിച്ചെയ്യു. 'ഞാൻ നിങ്ങളോടായി തീർത്തു പറയുന്നു, ഇപ്രകാരമുള്ള സേവനം എൻെറ ഈ എളിയ സഹോദരങ്ങളിൽ ഒരുവനുവേണ്ടി ചെയ്യാലും അതു് എനിയ്ക്കുവേണ്ടി ചെയ്യുന്ന സേവനമായിരിയ്ക്കും.' (മത്തായി, 25 – 40)

തൻെറ സുവിശേഷം ജനങ്ങൾക്കിടയിൽ പ്രചരിപ്പിയ്ക്കുന്നതിന്നു് യേശു തൻെറ ശിഷ്യന്മാരെ നിയോഗിച്ചു, സുവിശേഷകന്മാർക്കു് ഒരു ജീവിതപദ്ധതിയും പെരുമാററച്ചട്ടവും അദ്ദേഹം നിഷ്കർഷിച്ചു. ത്യാഗം, ഈശ്വരപ്രണിധാനം, അപരിഗ്രഹം, സമാധാനം, ഉപരതി തുടങ്ങിയ സമ്പത്തികൾ ഉൾക്കൊള്ളുന്ന ആചാരപദ്ധതി ബുദ്ധൻ തൻെറ ശിഷ്യന്മാർക്കു നല്കിയ അനുശാസനങ്ങളെ അനുസ്മരിപ്പിയ്ക്കുന്നു. എന്നാൽ കാലവിപര്യയംകൊണ്ടു് പില്ക്കാലത്തെ ക്രൈസ്തവ മതോപദേഷ്ടാക്കൾ ബുദ്ധമതക്കാരിൽനിന്നു വ്യത്യസ്തമായി തങ്ങളുടെ മഹാഗുരു കാണിച്ചുകൊടുത്ത ഋജുവും കർക്കശവുമായ പാതയിൽനിന്നും വിട്ടു് അകന്നുപോയിരിയ്ക്കുന്നു.

തൻെറ അന്തരംഗശിഷ്യന്മാർക്കു് യേശു കഥകളുടെയും ദൃഷ്ടാന്തങ്ങളുടെയും സഹായമില്ലാതെ തൻെറ ഉപദേശങ്ങളെയെല്ലാം നേരിട്ടു തന്നെ നല്കി. ക്രിസ്തു – അതായതു് ദൈവത്താൽ നിയുക്തനാണു് താൻ എന്ന ആത്മയാഥാർത്ഥ്യം ദേഹത്യാഗത്തിനു് കുറച്ചു് നാളുകൾക്കു് മുമ്പു് അദ്ദേഹം അവർക്കു വെളിപ്പെടുത്തിക്കൊടുത്തു. ഈ വസ്തുത ഉയിർത്തെഴുന്നേല്പിൻെറ സമയംവരെ ആരോടും വെളിപ്പെടുത്തരുതെന്നും പ്രത്യേകം നിർദ്ദേശിച്ചു.

''ഞാൻ മാർഗ്ഗവും സത്യവും ജീവനുമാണ്. എന്നിലൂടെയല്ലാതെ ആരും പരിശുദ്ധപിതാവിങ്കലേയ്ക്കു വരുന്നില്ല. എന്നെ അറിഞ്ഞവർ നിശ്ചയമായും എൻെറ പിതാവിനേയും അറിയും. എന്നെ കണ്ടിട്ടുള്ളവർ എൻെറ പിതാവിനെയും കണ്ടിട്ടുണ്ട്. ഞാൻ പിതാവിലും പിതാവ് എന്നിലും ആണെന്നു് വിശ്വസിക്കുന്നില്ലേ ? നിങ്ങളോടായി ഞാൻ പറയുന്ന വചനങ്ങൾ ഞാൻ സ്വന്തമായിപ്പറയുന്നവയല്ല എന്നിലുള്ള പിതാവിൻെറ വചനങ്ങളാണവ. അദ്ദേഹമാണ് എല്ലാം ചെയ്യുന്നതു്. (യോഹന്നാൻ VI – 10)

തന്നെ അനുഗമിയ്ക്കാൻ ഇച്ഛിച്ച ആളുകളോടു് അഹം – മമ ഭാവങ്ങൾ ത്യജിച്ചു് അവനവൻെറ കുരിശു് സ്വന്തം ചുമലിൽ വഹിയ്ക്കാൻ ഒരുങ്ങുന്നതിനു് നിർദ്ദേശിച്ചു. ആയാസരഹിതവും സുഖകരവുമായ ഒന്നായിരുന്നില്ല യേശു അവതരിപ്പിച്ച മതം. സാഹസം നിറഞ്ഞ ധീരപഥമായിരുന്നു അതു്. ഈശ്വരപ്രേമത്തിൽ സർവ്വസ്വവും ത്യജിയ്ക്കുന്ന ജീവിതമായിരുന്നു.

''യാതൊരുവൻ സ്വാർത്ഥത്തിന്നായി ജീവിതം നയിയ്ക്കുന്നുവോ അവനു് അതു നഷ്ടപ്പെടും. യാതൊരുവൻ എനിയ്ക്കുവേണ്ടി ജീവിതം അർപ്പിയ്ക്കുന്നുവോ, അവനതു് സഫലമാകും. ഈ ലോകം മുഴുവൻ നേടിയാലും ആത്മാവു നഷ്ടപ്പെട്ടാൽ എന്തു ഫലം ? അഥവാ ആത്മാവിനു പകരം നല്കുവാൻ മനുഷ്യനെന്തുണ്ട് ? (മത്തായി – 16 – 25–26)

## 13 വഞ്ചനയും വിചാരണയും

യേശുവിൻെറ പ്രവചനങ്ങളും, പ്രചരണങ്ങളും, അദ്ഭുതപ്രവൃത്തനങ്ങളും പുരോഹിതവർഗ്ഗത്തിൻെറ എതിർപ്പുകളെ ഗണ്യമായ നിലയിൽ ഉദ്ദീപിപ്പിച്ചു. അദ്ദേഹത്തെ ഏതു വിധേനയും കുററം ചുമത്തി, ന്യായാസനത്തിനു മുമ്പിലേയ്ക്കു നയിയ്ക്കാൻ അവർ പല അടവുകളും പയററി. യേശുവിൻെറ ഉപദേശങ്ങളിൽനിന്നും ചില വാക്കുകൾ തപ്പിയെടുത്തു്, അവയെ ദുർവ്യാഖ്യാനം ചെയ്തു് അദ്ദേഹത്തിൻെറ പേരിൽ മതവിരുദ്ധമായ ദൈവനിന്ദയുടെ കുററം ചുമത്തി. ഈ ദുരന്തം അതിൻെറ പരകോടിയിലെത്തുന്നതു് യേശു ശിഷ്യന്മാരോടൊത്തു് അവസാനത്തെ അത്താഴം കഴിയ്ക്കുമ്പോഴാണ്. ശിഷ്യരിലൊരുവൻ തന്നെ വഞ്ചിയ്ക്കുമെന്നു് അശുഭസൂചകമായ ഒരു മുന്നറിയിപ്പ് അദ്ദേഹംതന്നെ നല്കി. അതു് യൂദാസായിരിയ്ക്കുമെന്നും അദ്ദേഹം സൂചിപ്പിച്ചു. പത്രോസ് ഇതു നിഷേധിച്ചപ്പോൾ കുറേക്കൂടി അശുഭോദർക്കമായ മുന്നറിയിപ്പ് അദ്ദേഹം നല്കി. പത്രോസ് നേരം പുലരുന്നതിനു മുമ്പ് മൂന്നുവട്ടം തന്നെ തള്ളിപ്പറയുമെന്നു് അദ്ദേഹം അരുളി. തൻെറ അന്ത്യം ആസന്നമായിരിയ്ക്കുന്നു എന്നു പറഞ്ഞ യേശു ഭാരിച്ച ഹൃദയത്തോടെ ഗതസേമനിലെത്തി. പത്രോസിനോടും മററു

രണ്ടു ശിഷ്യന്മാരോടും ഉണർന്നിരിയ്ക്കുവാനും പ്രാർത്ഥിക്കുവാനും പറഞ്ഞിട്ട് അദ്ദേഹം പ്രാർത്ഥനയ്ക്കിരുന്നു. എന്നാൽ പത്രോസ് ഉറങ്ങുന്നതുകണ്ട് അസ്വസ്ഥനായ യേശു അവനെ ശാസിച്ചു.

'എന്തു് ഒരുമണിക്കൂർ നേരം നിനക്ക് എന്നോടൊത്തിരുന്നു പ്രാർത്ഥിയ്ക്കാൻ വയ്യെന്നോ ? പ്രലോഭനങ്ങളിൽ അകപ്പെടാതെ ഉണർന്നു പ്രാർത്ഥിക്കു! ആത്മാവു് ഇച്ഛിക്കുന്നു. എന്നാൽ ശരീരം ദുർബ്ബലമാകുന്നു.' (മത്തായി 26 — 40, 41)

ഇമ്മാതിരി മൂന്നു തവണ സംഭവിച്ചു. ഒടുവിൽ മൂന്നാം പ്രാവശ്യം യേശു അവരെ ഉറങ്ങുവാൻ അനുവദിച്ചു. പുരോഹിതന്മാരാൽ മുപ്പതു വെള്ളിക്കാശു് കോഴ നല്കപ്പെട്ട യൂദാസിന്റെ ചതിയും പ്രതീക്ഷിച്ച് പ്രാർത്ഥന കഴിച്ച് അദ്ദേഹം കാത്തിരുന്നു. പുരോഹിതന്മാരോടും ഭടന്മാരോടും കൂടി ഉത്തരക്ഷണത്തിൽ യൂദാസെത്തി. യേശുവിനെ അവർക്കു മനസ്സിലാക്കിക്കൊടുക്കുന്നതിനുവേണ്ടി യൂദാസ് നാഥന്റെ കൈകളിൽ മുത്തിക്കൊണ്ടു് യേശുവിനെ പുരോഹിതന്മാർക്ക് ഒററിക്കൊടുത്തു. ഭടന്മാർ അപ്പോഴുംതന്നെ യേശുവിനെ ബന്ധിച്ചു. ഇതു കണ്ട പത്രോസ് പ്രതിരോധത്തിനായി തന്റെ വാളെടുത്തു് ഒരു ഭടന്റെ ചെവി മുറിച്ചു. ഈ കൃത്യ യേശുവിനു് അസഹ്യമായിരുന്നതിനാൽ അദ്ദേഹം അവനെ ശാസിച്ചു.

'പത്രോസേ, നീ വാളുറയിലിടു. വാളെടുക്കുന്നവൻ വാളാൽത്തന്നെ നശിക്കും.' (മത്തായി 26 — 52)

അന്ത്യംവരെ ഇവിടുന്നങ്ങോട്ടുള്ള രംഗങ്ങൾ ദുഃഖസങ്കുലമാണു്. യേശുവിനെ പുരോഹിതപ്രമാണിയായ കയാഫസ്സിന്റെ മുന്നിൽ ഹജരാക്കി. ശിഷ്യന്മാരെല്ലാം അദ്ദേഹത്തെ ഉപേക്ഷിച്ചുപോയി. എങ്കിലും അകലെനിന്നു പത്രോസ് മാത്രം വിചാരണ ശ്രദ്ധിയ്ക്കുന്നുണ്ടായിരുന്നു. വിചാരണയ്ക്കിടയിൽ സമീപത്തുകൂടി കടന്നുപോയ ചിലരുടെ യേശുവിനോടു് എന്തെങ്കിലും ബന്ധമുണ്ടോ ? എന്ന ചോദ്യത്തിനു മൂന്നുപ്രാവശ്യം നിഷേധാത്മത്തിൽ പത്രോസ് മറുപടി നല്കി. അലംഘനീയമായ വിധിവിഹിതം കണ്ടു് അയാൾ ദുഃഖിതനായി പൊട്ടിക്കരഞ്ഞു. ശരിയായ തെളിവുകളൊന്നുമില്ലെങ്കിലും യേശു കുററക്കാരനാണെന്നു് പുരോഹിതന്മാർ വിധിയെഴുതി. അവർ അദ്ദേഹത്തെ റോമൻ ഗവണ്ണറായ പിലാത്തോസിന്റെ മുമ്പിലേയ്ക്കു വലിച്ചിഴച്ചുകൊണ്ടുപോയി.

പീലാത്തോസ് യേശുവിനോടു ചോദിച്ചു: 'നീ യഹൂദന്മാരുടെ രാജാവാണെന്നു സ്വയം പ്രഖ്യാപിച്ചിട്ടുണ്ടോ ?' യേശുവിന്റെ നിശ്ശബ്ദത പീലാത്തോസിനെ ആശ്ചര്യപ്പെടുത്തി. യേശു കുററക്കാരനല്ലെന്നു പീലാത്തോസ് മനസ്സിലാക്കി. പ്രക്ഷുബ്ധമായ രംഗങ്ങൾ

സൃഷ്ടിച്ചുകൊണ്ടു് പുരോഹിതന്മാർ അദ്ദേഹത്തെ ക്രൂശിയ്ക്കണമെന്നാവശ്യപ്പെട്ടു. മററു ഗതിയില്ലാതെ പീലാത്തോസ് അവസാനം അവരുടെ ഇഷ്ടത്തിനു വഴങ്ങി. പ്രതീകാത്മകമായി കുറെ വെള്ളമെടുത്തു് കൈകഴുകിക്കൊണ്ടു് പീലാത്തോസ് പറഞ്ഞു. 'ഈ നീതിമാന്റെ രക്തത്തിൽ എനിയ്ക്കു പങ്കില്ല.' അവിടെക്കൂടിയിരുന്ന ജനാവലി യേശുവിന്റെ രക്തം ചിന്തുന്നതിലുള്ള പാപം തങ്ങളും തങ്ങളുടെ വംശജരും ഏററു കൊള്ളാമെന്നു് ആർത്തു വിളിച്ചു പറഞ്ഞു. എന്തൊരു ദുരന്തപൂർണ്ണമായ പ്രസ്താവം ! ദാരുണമായ എന്തെന്തു സംഭവവികാസങ്ങളാണു് തത്ഫലമായി അവരിന്നോളം അനുഭവിക്കുന്നതു്.

## 14 ക്രൂശിക്കലും ഉയിർത്തെഴുന്നേൽപ്പും

രക്തവർണ്ണത്തിലുള്ള അങ്കിയണിഞ്ഞു്, മുൾക്കിരീടവുംചൂടി, ഭാരിച്ച കുരിശുമേന്തിയ യേശുവിനോടൊപ്പം ആ വിലാപയാത്ര ഗാഗുൽത്തായിലേയ്ക്കു നീങ്ങി. അകമ്പടിക്കാരായ രക്ഷാഭടന്മാർ 'ഇതാ ജൂതന്മാരുടെ രാജാവു്' എന്നു പരിഹാസപൂർവ്വം ആർത്തുവിളിച്ചു. അവർ അദ്ദേഹത്തിന്റെ മേൽ തുപ്പുകയും അദ്ദേഹത്തെ ചാട്ടവാറുകൊണ്ടടിക്കുകയും ചെയ്തു. അദ്ദേഹത്തെ അണിയിച്ചിരുന്ന ചുവന്ന അങ്കി അഴിച്ചു മാററി അദ്ദേഹത്തിന്റെ വസ്ത്രം അണിയിച്ചു കാൽവരിക്കുന്നിൻ മുകളിൽ വിചാരണക്കുശേഷം ക്രൂശിയ്ക്കപ്പെട്ട രണ്ടു മോഷ്ടാക്കളുടെ നടുവിൽ, അദ്ദേഹത്തെ കുരിശിലേററി ആണി തറച്ചു. 'ഇതാ യഹൂദന്മാരുടെ രാജാവു് യേശു' എന്നു് അധിക്ഷേപാർഹമായി ഒരു ബോർഡിൽ എഴുതി അദ്ദേഹത്തിന്റെ തലയ്ക്കു മുകളിൽ തൂക്കി.

നീണ്ട നേരത്തെ തീവ്രയാതനകൾക്കുശേഷം യേശു ആർത്തനായി ഉച്ചത്തിൽ കരഞ്ഞു:

'എന്റെ പിതാവേ, എന്റെ പിതാവേ, നീയെന്നെ കൈ വെടിഞ്ഞല്ലോ ? (മത്തായി 27-46)

തുടർന്നു് പ്രാർത്ഥനാപൂർവ്വം ശാന്തനായി പറഞ്ഞു: 'പിതാവേ, ഇവർ ചെയ്യുന്നതെന്താണെന്നു് ഇവരറിയുന്നില്ല. ഇവർക്കു മാപ്പു നല്കേണമേ.'(ലൂക്കാ- 28-34)

അന്നു് വെള്ളിയാഴ്ചയായിരുന്നു. യേശുവിന്റെ അമ്മ മറിയം, തന്റെ സഹോദരിയോടും, മഗ്ദലനമറിയം, യോഹന്നാൻ എന്നിവരോടും കൂടി കുറച്ചകലെ നിന്നു് മർമ്മഭേദകമായ ഈ രംഗം കണ്ടിരുന്നു. മരണത്തിനുമുമ്പു് യേശു അമ്മയെ ചൂണ്ടിക്കൊണ്ടു് യോഹന്നാനോടു് അവരെ സ്വന്തം അമ്മയെപ്പോലെ കരുതണം എന്നും അമ്മയോടു് യോഹന്നാനെ സ്വന്തം പുത്രനായിക്കരുതണമെന്നും പറഞ്ഞു. ഇങ്ങനെ തന്റെ പ്രേമാതിരേകം പ്രദർശിപ്പിച്ചിട്ടു് ഒമ്പതു മണിക്കൂർ നേരത്തെ തീവ്രയാതനയ്ക്കുശേഷം യേശു തലചായ്ച്ചു പ്രാണൻ വെടിഞ്ഞു.

ആ ദുരന്തം അങ്ങനെ പൂർത്തിയായി. ഏതൊരു ലോകത്തിന്റെ രക്ഷയ്ക്കായി യേശു അവതരിച്ചുവോ അതേ ലോകത്താൽ അദ്ദേഹം പരിത്യക്തനായി. കഷ്ടിച്ച് 33 വയസ്സായപ്പോഴേയ്ക്കും യേശു തന്റെ ഇഹലോകചര്യ അവസാനിപ്പിച്ചു. എന്നാൽ അദ്ദേഹത്തിന്റെ ചൈതന്യം ഉയിർത്തെഴുന്നേല്പിലൂടെ പൂർവ്വാധികം ഉജ്ജ്വലമായി. ശാന്തനും ജനസ്വാധീനമുള്ളവനുമായ അരിമത്തിയാനിലെ ഔസേപ്പ് റോമൻഗവൺമെന്റുടെ അനുമതിയോടെ യേശുവിന്റെ ശരീരം സംസ്കരിയ്ക്കുന്നതിനേറ്റുവാങ്ങി. അദ്ദേഹം മൃതദേഹം ഒരു പുതിയ കല്ലറയിൽ അടക്കി വലിയൊരു പാറകൊണ്ടടച്ചിട്ട് പോയി. അമ്മയായ മറിയവും മഗ്ദലനമറിയവും ശവകുടീരത്തിനു സമീപം കാത്തിരുന്നു. മൂന്നു ദിവസത്തിനുശേഷം അതായത് തിങ്കളാഴ്ച അവർക്ക് ആവേശോജ്ജ്വലമായ ഒരു അലൗകാനുഭവമുണ്ടായി. യേശുവിന്റെ ഉയിർത്തെഴുന്നേല്പിനെപ്പററി അവർ മാലാഖമാരിൽനിന്നും കേട്ടു. അവർ ശിഷ്യന്മാരെ ഈ വാർത്തയറിയിക്കുന്നതിനു് സന്തോഷസംഭ്രമവിവശരായി ഗലീലിയിലേയ്ക്ക് ഓടി. മാർഗ്ഗമദ്ധ്യേ യേശുവിന്റെ ദിവ്യതേജോരൂപം അവർക്കു കാണായി. അവർ ആ പാദങ്ങളിൽ പ്രണമിച്ചു. അദ്ദേഹത്തെ പൂജിച്ചു. യേശുവിന്റെ നിർദ്ദേശപ്രകാരം അവർ ഈ ശുഭവാർത്ത ശിഷ്യരെ ഗ്രഹിപ്പിച്ചു. ഗലീലിമലമുകളിൽ എല്ലാവർക്കും പിന്നീട് ഇതേ രൂപം പ്രത്യക്ഷമായി അവരെ അനുഗ്രഹിച്ചു തന്റെ സുവിശേഷം ലോകമാസകലം പ്രചരിപ്പിയ്ക്കുന്നതിനവരോടാജ്ഞാപിച്ചിട്ട് മറയുന്നതിനുമുമ്പായി താൻ ലോകാവസാനം വരെ അവരോടൊപ്പമുണ്ടായിരിക്കുമെന്ന് ഉറപ്പുനല്കി. മനസ്സലിയുന്ന ഉയിർത്തെഴുന്നേല്പിന്റെ ആഖ്യാനത്തിൽ അദ്ദേഹത്തിന്റെ ശിഷ്യന്മാരിലൊരാളോടു ബന്ധപ്പെട്ട ഹൃദയസ്പൃക്കായ ഒരു പ്രമേയമുണ്ട്. ഉയിർത്തെഴുന്നേല്പിന്റെ സമയത്ത് തോമാസ് ഹാജരായിരുന്നില്ല. മററു ശിഷ്യന്മാർ തങ്ങളുടെ അനുഭവം വിശദീകരിച്ചപ്പോൾ തനിയ്ക്ക് നേരിട്ടനുഭവം ഉണ്ടാകുന്നതുവരെ അതു വിശ്വസിയ്ക്കുവാൻ അയാൾ കൂട്ടാക്കിയില്ല. കൃത്യമായി എട്ടു ദിവസങ്ങൾക്കുശേഷം യേശു വീണ്ടും തോമസ്സുൾപ്പെടെ എല്ലാവർക്കും തന്നെ വെളിപ്പെടുത്തിക്കൊടുത്തു. തന്റെ ശാന്തി അവരിൽ ഉണ്ടാവുന്നതിനനുഗ്രഹിച്ചു. ആ സമയം തോമസിനെ വിളിച്ചുമാററി തന്റെ ദേഹത്ത് ആണിതറച്ച മുറിവുകൾ വിരൽകൊണ്ടു സ്പർശിച്ചുനോക്കുവാനാവശ്യപ്പെട്ടു. ആശ്ചര്യവും, സന്തോഷവും സന്താപവും കലർന്ന് അയാൾ അങ്ങനെ ചെയ്തു. അവിശ്വാസം വെടിഞ്ഞു് നല്ല മനസ്കനാവാൻ ക്രിസ്തു അവനെ താക്കീതു ചെയ്തു. തുടർന്ന് യേശു പറഞ്ഞു:

''അല്ലയോ തോമസ്സേ, നീ എന്നെ പ്രത്യക്ഷത്തിൽ കണ്ടതുകൊണ്ടു വിശ്വസിച്ചു. കാണാതെ വിശ്വസിക്കുന്നവർ ഭാഗ്യവാന്മാർ.

എന്തുകൊണ്ടെന്നാൽ അവർ അനുഗൃഹീതരാവുന്നു.'' (യോഹന്നാൻ 20-29).

ഈ കഥയുടെ വെളിച്ചത്തിൽ 'സംശയാലുവായ തോമാസ്'' എന്ന ചൊല്ല് ലോകപരിഹാസഭാഷയ്ക്കു മുതൽക്കൂട്ടായിട്ടുള്ളതു് ഇത്തരുണത്തിൽ പ്രത്യേകം പ്രസ്താവ്യമാണ്.

ക്രിസ്തുവിൻെറ ഈ നേരിട്ടുള്ള ശിഷ്യനിൽനിന്നുമാണ് നമ്മുടെ രാജ്യം ആദ്യമായി യേശുവിൻെറ സന്ദേശം ചെവിക്കൊണ്ടതു്. കേരളത്തിലെ ഒരു കൂട്ടം ക്രിസ്ത്യാനികൾ അവരുടെ ആത്മീയപാരമ്പര്യം അവകാശപ്പെടുന്നതു് അദ്ദേഹത്തിലാണ്.

ഹിന്ദുക്കളും ഈശ്വരാവതാരമായി അംഗീകരിക്കുന്ന ഈ മഹാപുരുഷൻെറ ജീവിതത്തിലേയും ഉപദേശങ്ങളിലേയും പ്രധാനപ്പെട്ട സംഭവങ്ങളാണ് ഇതേവരെ പ്രസ്താവിച്ചതു്. നാം കണ്ടതുപോലെ അദ്ദേഹത്തിൻെറ ജീവിതം മുഴുവൻ പ്രസാദവും ശാന്തിയും ഒപ്പം ദുരിതവും ദുഃഖവും നിറഞ്ഞതാണെങ്കിലും ആദ്ധ്യാത്മികവും ഭാവോദ്ദീപകവുമായ ഒരു വൈശിഷ്ട്യം അതിനുണ്ട്. ഭാരതീയരായ ഞങ്ങളെ സംബന്ധിച്ചിടത്തോളം എന്തു വിശേഷവിധിയായ ആത്മീയസൗന്ദര്യം ഉണ്ടെന്നാലും അവയെല്ലാം അപഹരിക്കപ്പെട്ട ആ അന്ത്യം കേവലം ദുരിതപൂർണ്ണമായിരുന്നു. നമ്മെ സംബന്ധിച്ചേടത്തോളം ജീവിതമാണ് സുന്ദരവും ഭാവോദ്ദീപകവുമായി തെളിഞ്ഞുനില്ക്കുന്നതു്. നമ്മുടെ ആദ്ധ്യാത്മിക പുരുഷന്മാരായ ശ്രീരാമൻേറയും ശ്രീകൃഷ്ണൻേറയും മററും അന്ത്യവും ക്രിസ്തുവിൻേറതുപോലെ മിക്കവാറും ദാരുണമായിരുന്നു. എന്നാൽ ആ ദാരുണമായ സംഭവത്തിനുമേലല്ല നാം മതം പടുത്തുയർത്തിയതു്. ആ അവതാരപുരുഷന്മാരുടെ ജീവിതദർശനങ്ങൾക്കുമേൽ അവരുടെ മതം പടുത്തുയർത്തുന്നതിനിടയിൽ ഭാരതം അവരുടെ ദേഹത്യാഗരീതിക്കു് വലിയ പ്രാധാന്യം കല്പിക്കാതെ അങ്ങേയററം സാധാരണമായേ കാണുന്നുള്ളു.

അവതാരപുരുഷന്മാരുടെ മഹിമാതിരേകം മനസ്സിലാക്കുന്നതിനു് സാധാരണക്കാർക്കാവില്ലെന്നതിൽ അദ്ഭുതത്തിനവകാശമില്ല. ആ മഹാത്മാക്കളുടെ അദ്ഭുതകർമ്മങ്ങളെ പ്രശംസിക്കുന്നതിനിടയിൽ അവരുടെ സ്വഭാവമഹിമയെ മറന്നുകളയുന്നു. ഈ അദ്ഭുതകർമ്മങ്ങളിലുള്ള വർദ്ധിച്ച ആവേശം മതത്തെ ഒരുതരം മാജിക്കിൻെറ അവസ്ഥയിലേയ്ക്കു തരംതാഴ്ത്തുന്നു. അതു് ജീവിതഗന്ധിയായ ഉപദേശങ്ങളടങ്ങുന്ന മതത്തിൻെറ ഉള്ളടക്കത്തെ നിസ്സാരമാക്കി അധഃപതിപ്പിക്കുന്നു. ഇക്കാരണത്താൽ യേശു ഉൾപ്പെടെ എല്ലാ ലോകാചാര്യന്മാരും അദ്ഭുതസിദ്ധികളോടു് വൈമുഖ്യം കാട്ടുകയാണ് ചെയ്തിട്ടുള്ളതു്. അവതാരപുരുഷന്മാരെ തിരിച്ചറിയാനുള്ള പ്രയാസം ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ നന്നായി പ്രകടിപ്പിച്ചിട്ടുണ്ട്. വളരെ

കുറച്ചു പേർക്ക മാത്രമേ അവരെ ശരിയ്ക്കും അറിയാൻ കഴിയൂ. ബാക്കിയുള്ളവർ ഒന്നുകിൽ നിന്ദിയ്ക്കും അല്ലെങ്കിൽ ഉദാസീനമായി തള്ളിക്കളയും.

അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം.

എന്റെ പരമമായ ഭൂതമഹേശ്വരഭാവത്തെ അറിയാത്ത ദേഹാത്മബുദ്ധികൾ സാധാരണ മനുഷ്യഭാവത്തിൽ വിചാരിച്ച് എന്നെ നിന്ദിയ്ക്കുന്നു. (ഭഗവദ്ഗീത – 9. 11)

യേശുവിനെ വിചാരണചെയ്തതും കുരിശിലേററിയതുമെല്ലാം സമകാലികസമൂഹത്തിന്റെ അജ്ഞതയുടെയും പരമതാസഹിഷ്ണുതയുടേയും തെളിവാണ്. യറുശ്ലേമിനെക്കുറിച്ചുള്ള ക്രിസ്തുവിന്റെ വിലാപത്തിൽ ദുഃഖം തളം കെട്ടിനില്ക്കുന്നു.

''യെറുശ്ലേമേ, ഹാ യറുശ്ലേമേ, നിന്റെ നന്മക്കുവേണ്ടിയയച്ച എത്രയെത്ര പ്രവാചകന്മാരെയാണ് നീ കല്ലെറിയുകയും കൊല്ലുകയും ചെയ്തിട്ടുള്ളത് നിന്റെ സന്താനങ്ങളെ, പിടക്കോഴി തന്റെ കുഞ്ഞുങ്ങളെ അതിന്റെ ചിറകിനടിയിലെന്നപോലെ എത്ര വട്ടം ഞാനടക്കിപ്പിടിച്ചു രക്ഷിച്ചു. എന്നിട്ടും നിനക്കു മനസ്സിലായില്ലല്ലോ! കഷ്ടം! (മത്തായി 28–37)

മതപീഡനം അസഹിഷ്ണുതയിൽ നിന്നാണുടലെടുക്കുന്നത്. വിശ്വത്തെയാകെ ഒന്നായിക്കാണേണ്ട ദർശനത്തിന്റെ പരിമിതിയിൽനിന്നാണ് ഈ സാമൂഹ്യാചാരം ഉദ്ഭൂതമാവുന്നത്. ഭാഗ്യവശാൽ നമ്മുടെ ഭാരതം ഈ ആന്ധ്യത്തിൽനിന്നും അന്നുമിന്നും സ്വതന്ത്രമാണ്. നമ്മുടെ പരിശുദ്ധഗ്രന്ഥങ്ങളുടെ ഏടുകളിൽ പലേടത്തും വ്യക്തമായി വിവരിച്ചിട്ടുള്ള അത്യുദാരമായ ആദ്ധ്യാത്മികാദർശത്തിന് ഇത്തരുണത്തിൽ പ്രണാമങ്ങളർപ്പിയ്ക്കാം.

വേദാന്തികൾ ബ്രഹ്മമെന്നും ജ്ഞാനാതീതന്മാർ പരമാത്മാവെന്നും ഭക്തന്മാർ ഭഗവാനെന്നും പറയുന്നത് ഒരേ അദ്വൈതസത്യത്തെത്തന്നെയാണെന്ന് തത്ത്വവേദികൾ പ്രഖ്യാപിയ്ക്കുന്നു.

വദന്തി തത്തത്ത്വവിദഃ തത്വം യദ്ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ
(ഭാഗവതം 1–2–11)

## 15 നവീനപ്രസ്ഥാനം

ബർട്രാൻറ് റസ്സൽ പറഞ്ഞതുപോലെ ലോകത്തിനുൾക്കൊള്ളാൻ കഴിയുന്നതിനേക്കാൾ വേഗതയിൽ ലോകത്തെപ്പുറിപ്പിയ്ക്കാനൊരുമ്പെടുന്നതും അസ്വാസ്ഥ്യതയെ വിളിച്ചു വരുത്തുകയേയുള്ളൂ. ദൈവ

രാജ്യത്തെപ്പററിയും ഉയിർത്തെഴുന്നേല്പിനെക്കുറിച്ചും മററുമുള്ള യേശുവിൻെറ പ്രവചനങ്ങൾ അദ്ദേഹത്തിൻെറ ശ്രോതാക്കളിൽ ഭൂരിഭാഗത്തിനും കേവലം അഗ്രാഹ്യമായിരുന്നു. ദൈവരാജ്യം എന്നു് ആഗതമാവുമെന്നു പറയാൻ പരീശന്മാർ യേശുവിനോടാവശ്യപ്പെടുന്നതു തന്നെ ഇതിനു ഉദാഹരണമാണു്. യേശുവിൻെറ മറുപടിയും ശ്രദ്ധേയമാണു്.

''ദൈവരാജ്യം ദൃഷ്ടിക്കു ഗോചരമാവുന്ന ഒന്നല്ല. ഇതാ ഇവിടെയാണു് ദൈവരാജ്യം, അതാ അവിടെയാണു് ദൈവരാജ്യം, എന്നൊന്നും അറിഞ്ഞവർ ഒരിക്കലും പറയില്ല. ആ ദൈവരാജ്യം നിൻെറ ഉള്ളിലാണെന്നറിയുക. (ലൂക്കാ– 17–20–21)

ദൈവരാജ്യം നമ്മുടെ ഉള്ളിലാണെന്ന ഈ ഉദ്ബോധനം മനുഷ്യൻ ജനനംകൊണ്ടുതന്നെ പാപിയാണെന്നു പ്രഖ്യാപിക്കുന്ന സിദ്ധാന്തവുമായി പൊരുത്തപ്പെട്ടുപോവുകയില്ല. ക്രിസ്തുവിൻെറ ഈ ഉദ്ബോധനം ഉപനിഷത്തുകൾ എത്ര ഹൃദ്യമായി പ്രതിപാദിച്ചിരിക്കുന്നു.

> ന സംദൃശേ തിഷ്ഠതി രൂപമസ്യ
> ന ചക്ഷുഷാ പശ്യതി കശ്ചനൈനം
> ഹൃദാ മനീഷാ മനസാഭികൢപ്തോ
> യ ഏതദ്വിദുരമൃതാസ്തേ ഭവന്തി. (കഠം–6–9)

പ്രത്യഗാത്മാവിൻെറ രൂപം ദർശനവിഷയമല്ല. സ്ഥൂലദൃഷ്ടിയിലതാക്കും ഗോചരമല്ല. നിരന്തരധ്യാനത്താൽ ഒരാൾക്കതു് അഭിവ്യക്തമാണു് സംശയങ്ങളിൽനിന്നും മോചിതനാവുന്ന ഹൃദയത്തിലയാൾക്കതനാവരണം ചെയ്യപ്പെടുന്നു. ഈ പുരുഷനെ അറിയുന്നവൻ അമൃതത്വം പ്രാപിക്കുന്നു.

ക്രൂശിക്കൽ പ്രഥമകോടിയിലുള്ള ഒരു ദുരന്തമായിരുന്നു. അതു് കൈകാര്യം ചെയ്ത രീതിയാവട്ടെ അതിനെക്കാൾ കൊടിയ ദുരന്തമായിരുന്നു. നിലവിലിരുന്ന സിദ്ധാന്തങ്ങളുമായി ഇഴകിച്ചേർത്തു് അതു് നൂതനപ്രസ്ഥാനത്തിൻെറ കേന്ദ്രചിന്തയായി. യഥാർത്ഥജീവിതത്തിൽ സംശയരഹിതമായി സദാ പ്രസന്നചിത്തനായിരുന്ന യേശു മതചിന്തയുടെ ജടിലതയിൽ നിത്യദുഃഖത്തിൻെറ പ്രതീകമായി മാറി. അനഭിഗമ്യങ്ങളായ തപോനിഷ്ഠകൾ സ്നാപകയോഹന്നാനിൽ കണ്ടേക്കാം. എന്നാൽ മനുഷ്യപുത്രനാകട്ടെ, അദ്ദേഹം പറഞ്ഞതുപോലെ, ഉല്ലാസവിലാസങ്ങൾ ചൊരിയുന്ന സന്തുഷ്ടിയാൽ അനുഗതനായിട്ടാണു് രംഗപ്രവേശം ചെയ്തതു്. അദ്ദേഹത്തെ ദുഃഖിതനായി ചിത്രീകരിക്കുക വഴി ജടിലസിദ്ധാന്തങ്ങൾ അദ്ദേഹത്തിൻെറ മതത്തെ വിഷാദമൂകമായ അവസ്ഥയിലേക്കു തള്ളിയിട്ടു. അതോടൊപ്പം അനു

യായികളുടെ വൈകാരികജീവിതത്തിൽ കക്ശമായ പരിണതഫലങ്ങൾ ഉളവാക്കി, ദുർലഭം ചില വിശുദ്ധന്മാക്കുമാത്രമേ ഈ ആദ്ധ്യാത്മികഭാരം ഭേദിക്കുവാൻ കഴിഞ്ഞിട്ടുള്ളു. ദുഃഖിതയായ കന്യാസ്ത്രീ നിന്ദ്യയാണു് എന്നു് വിശുദ്ധ തെരേസാ രേഖപ്പെടുത്തിയിരിക്കുന്നു. അവർ വീണ്ടും ഉദ്ഘോഷിക്കുന്നു.

'വിഷണ്ണരായ വിശുദ്ധരിൽനിന്നും ഞങ്ങളെ രക്ഷിക്കേണമേ.'

ഒരു മനുഷ്യന്റെ പാപം മനുഷ്യരാശിയെ ആകമാനം ബാധിക്കുന്നു എന്ന മതസിദ്ധാന്തത്തിനു് യുക്തിപൂർവ്വകമായ സിദ്ധാന്തമാണു് ഒരുവന്റെ രക്തം എല്ലാവരുടെയും പാപങ്ങളെ കഴുകിക്കളയുന്നു എന്നതു്, ഈ സമീപനം അനുപേക്ഷണീയമായ ഒരു ശൃംഖലാപ്രവർത്തനത്തിനു് വഴിതെളിയിച്ചു. ഈ കല്പനയാണു് പില്ക്കാലത്തു് എസ്തപ്പാൻ, ഔസേപ്പു്, പത്രോസ്, പൌലോസ്, തുടങ്ങിയ വിശിഷ്ടപുരുഷന്മാരുടെയും, നിർദ്ദോഷികളായ മററനേകംപേരുടെയും ദാരുണമായ ദുരന്തത്തിനു് ഇടയാക്കിയതു്. രക്തസാക്ഷികളുടെ രക്തം സഭയുടെ വളർച്ചയ്ക്കുള്ള ബീജമാണെന്നു് ഒരു വരട്ടുവാദവും ഇതിൽനിന്നുണ്ടായി. പ്രശാന്തചിന്തയുടെയും ഉദാരപ്രേമത്തിന്റെയും സ്ഥാനത്തു്, രോഷവും, മതഭ്രാന്തും, അസഹിഷ്ണുതയും, ഇതരമതവിദ്വേഷവും കഴിഞ്ഞ നൂററാണ്ടുകളിൽ ക്രിസ്തുവിന്റെ ജീവിതസന്ദേശങ്ങൾക്കുമേൽ പിടിമുറുക്കി. ആ സന്ദേശം സംശയരഹിതമായി കെട്ടിപ്പടുക്കുവാൻ ശ്രമിച്ച എത്രയെത്ര ജീവിതങ്ങളെയാണു കൂട്ടത്തോടെ കുറുമാററക്കാരും മതവിരോധികളും പീഡിതരുമാക്കി നശിപ്പിച്ചതു് !

ഇന്നു് ജനസാമാന്യത്തിൽ മതസർവ്വസ്വമായി ശേഷിച്ചിട്ടുള്ളതു് സാധാരണക്കാരെ ഹഠാദാകർഷിക്കുന്ന ബലിയാടു്, മനുഷ്യപാപപരിഹാരാർത്ഥം ക്രിസ്തുവിന്റെ ജീവത്യാഗം, ഭൗതികമായ ഉയിർത്തെഴുന്നേല്പും പുനരാഗമനവും, ഭൗതികമായ സ്വർഗ്ഗരാജ്യം, ആസന്നമായ അന്ത്യവിധിനിർണ്ണയദിനം തുടങ്ങിയവയാണു്. ഇവയ്ക്കുപകരം യേശുവിന്റെ ദിവ്യജീവിതവും മനോജ്ഞഗംഭീരങ്ങളായ സന്ദേശങ്ങളും തത്ത്വചിന്തയുടെ കേന്ദ്രസ്ഥാനത്തു പ്രതിഷ്ഠിക്കപ്പെട്ടിരുന്നു എങ്കിൽ, ഒരു തുള്ളി അമ്ളരസം ഒരു പാത്രത്തിൽ അപ്പത്തിനു കുഴച്ചുവെച്ചിരിക്കുന്ന മാവു മുഴുവൻ പുളിപ്പിക്കുന്നതുപോലെ, ഒരു ധന്യാത്മാവിൽനിന്നും മറെറാരാളിലേയ്ക്കു് താരതമ്യേന ശാന്തമായും സന്മനോഭാവത്തോടുകൂടിയും ആ സന്ദേശങ്ങൾ എങ്ങനെ പ്രചരിക്കുമായിരുന്നെന്നു ചിന്തിക്കുന്നതു് രസാവഹമാണു്. പ്രചാരത്തിലിരിക്കുന്ന ഏകദൈവവിശ്വാസമുൾപ്പെടെ ഈ വരട്ടുസിദ്ധാന്തങ്ങൾ അവയുടെ ലക്ഷ്യത്തിൽ വർഗ്ഗപരങ്ങളാണു്. ദേശസ്നേഹം, ജാത്യഭിമാനം, പരമതാസ

ഹിഷ്ണത, രാഷ്ട്രീയവൈരനിര്യാതനബുദ്ധി തുടങ്ങിയവയെല്ലാം പ്രാചീന ജൂതസമുദായത്തിൻെറയാണ്.

ദൈവികമായ അന്തരാത്മഭാവത്തിൻേറയും ഈശ്വരകാരുണ്യത്തിൻേറയും സാർവ്വലൗകികങ്ങളായ സദാചാരത്തിൻേറയും ആത്മസാക്ഷാത്ക്കാരത്തിൻെറയും ഉത്കൃഷ്ടാശയങ്ങൾക്ക വിളനിലമായ യേശുവിൻെറ സാർവ്വജനീനമായ സന്ദേശങ്ങളെ വരട്ടുസിദ്ധാന്തങ്ങളുടെ ആയസശൃംഖലകളിൽ തളച്ചിടുകയാൽ, പരമതാസഹിഷ്ണതയും മതഭ്രാന്തുംകൊണ്ട് അവയുടെ സാർവ്വജനീനത മുരടിച്ചു വികൃതമാവുകയും അതിൻെറ പ്രശാന്തതയും പ്രേമവും, ദുഷിച്ച് വിദ്വേഷവും, സ്പർദ്ധയും, ഹിംസയും ഉടലെടുക്കുകയും ചെയ്യുന്നതിന് കാരണമായി.

അനുഷ്ഠാനങ്ങളിൽ ശ്രദ്ധയും ഈശ്വരനിൽ വിശ്വാസവും ഉള്ള ഒരു മാനവപ്രസ്ഥാനത്തെ ജൂതമതം പ്രതിനിധീകരിക്കുന്നു. എന്നാൽ അതിൻെറ പരിധി ജൂതസമുദായത്തിൽമാത്രം ഒതുങ്ങിനില്ക്കുന്നു. ശത്രുരാജ്യങ്ങളുടെ വെല്ലുവിളികളെ നേരിടുന്നതിന് അവർ അചാരാനുഷ്ഠാനങ്ങളും നീതി നിയമങ്ങളും കുറേക്കൂടി കക്ശമാക്കി. റോമാസാമ്രാജ്യത്തിൻെറ സാമ്രാജ്യികവും മതപരവുമായ ശിഥിലജീവിതപാരാവാരത്തിൽ, സജീവമായ ഈശ്വരചൈതന്യത്തിൽ വിശ്വാസവും ആയതു ഹൃദയത്തിൽ വച്ചു പുലർത്തുന്നതിനാവശ്യമായ വിധിനിയമങ്ങളും ശാസനകളും വിടാതെ നിലനിർത്തിപ്പോന്ന ഒരേയൊരു മതം ജൂതമതം മാത്രമായിരുന്നു. തന്മൂലം ലോകത്തിൽ ധർമ്മരക്ഷണത്തിന് ദൈവത്താൽ നിയുക്തരായവർ തങ്ങളാണെന്ന അവരുടെ വിശ്വാസവും സാധൂകരിക്കപ്പെടുന്നു. അതു് യോഹന്നാൻെറയും യേശുവിൻെറയും നവീനസന്ദേശങ്ങൾക്കുള്ള വിളനിലവും കൂടിയായിത്തീർന്നു. അതോടുകൂടി ആ സന്ദേശം വിജ്ഞാനവും ഓജസ്സും വിശ്വാസങ്ങളെ പ്രായോഗികപഥത്തിലെത്തിക്കുന്നതിനുള്ള സ്വഭാവശുദ്ധിയും പ്രദാനം ചെയ്തു. തൻെറ സമൂഹത്തിൻെറ പാരമ്പര്യത്തെ ആദ്യം അഗാധവും അവസാനം വിശാലവുമാക്കാനായിരുന്നു യേശു തൻെറ നവീനപ്രസ്ഥാനംകൊണ്ടുദ്ദേശിച്ചതെന്നു് സുവിശേഷങ്ങളിൽനിന്നും നമുക്ക മനസ്സിലാക്കാം. വർദ്ധിച്ച അളവിൽ ലോകത്തിനു പ്രദാനംചെയ്യുന്നതിനുമുമ്പു് പൂർവ്വികമായ ധാർമ്മികസമ്പത്തു് അദ്ദേഹം സ്വയം വേണ്ടത്രേ ആർജ്ജിച്ചിരുന്നു. കല്പനകളെയും പ്രവാചകന്മാരെയും തകക്കുവാനല്ല പൂർത്തീകരിക്കുവാനാണ് അദ്ദേഹം വന്നതു്. ആദ്ധ്യാത്മികമായ ഒരു മഹാസമന്വയത്തിന് ഏതാദൃശമാഹാത്മ്യം നിറഞ്ഞ മഹാത്മാവിൻെറ മഹോദ്യമം ഇവിടെക്കാണാം. എന്നാൽ ചരിത്രമാവട്ടെ ആ മഹോദ്യമത്തിൻെറ ദാരുണമായ പരാജയം വിളിച്ചറിയിക്കുന്നു. പൂർത്തീകരിക്കുക എന്ന പദത്തെ യേശു

വിവക്ഷിച്ചിരുന്ന രീതിയിൽ ആദ്ധ്യാത്മികമായല്ല മറിച്ച് അന്നു നിലവിലിരുന്ന സാമൂഹ്യവും രാഷ്ട്രീയവുമായ സ്ഥിതിവിശേഷങ്ങൾക്കനുസരിച്ച് ജൂതന്മാർ മാത്രമല്ല നവീനപ്രസ്ഥാനക്കാരും വ്യാഖ്യാനിച്ചു. ഈ വ്യാഖ്യാനം ഒരുവശത്തു് ദാരുണമായ അനന്തരഫലങ്ങളോടു കൂടിയ നൂതനപ്രസ്ഥാനത്തോടു് യൂദന്മാർക്കുള്ള അതൃപ്തിയിലേയ്ക്കും മറുവശത്തു് നൂതന പ്രസ്ഥാനത്തിലെ ഉത്കൃഷ്ടാശയങ്ങളെ പഴയവരുട സിദ്ധാന്തങ്ങളുടെ അധികാരപദമുപയോഗിച്ച് വിളംബം വിനാ തകർക്കുന്നതിലേയ്ക്കും നയിച്ചു.

നൂതനപ്രസ്ഥാനം അങ്ങനെ വിശ്വാത്മകതയും വർഗ്ഗീയതയും; ആദ്ധ്യാത്മികതയും വ്യാവഹാരികതയും; ശാന്തിയും വികാരതീവ്രതയും; തുടങ്ങിയുള്ള അന്യോന്യവിരുദ്ധങ്ങളായ ദ്വന്ദ്വങ്ങൾ തമ്മിൽ അനന്വയേന ചേർത്തു പിടിച്ചുകൊണ്ടാണു് ആരംഭിച്ചതു്. ഈ ദ്വന്ദ്വങ്ങളിലെ ബോധപൂർവ്വം പ്രാദേശികങ്ങളും പരിമിതങ്ങളുമായ രണ്ടാമത്തെ ഘടകങ്ങൾ പൂർവ്വപരിതസ്ഥിതിയിൽ (പ്രാദേശിക പരിഗണനയിൽ) പ്രായോഗികവും സൃഷ്ടിപരവുമായിരുന്നു. എന്നാൽ മാറിവന്ന സാർവ്വലൗകിക സാഹചര്യത്തിൽ അവ വൻതോതിൽ വിനാശകരവും വിപരീതവുമായിത്തീർന്നു. ആദ്യഘടകങ്ങളാവട്ടെ അതേ സമയം നവീന പ്രസ്ഥാനത്തിലെ ആദ്ധ്യാത്മികവും, ഭാവനാത്മകവും, വിശ്വസേവനപരവുമായ ഉത്കൃഷ്ടഭാവങ്ങളെ അഭിവ്യഞ്ജിപ്പിയ്ക്കുവാൻ സഹായിച്ചു. ഒരു ഭാഗത്തു് പീഡനത്തിൻേറയും, കലാപത്തിൻേറയും ആയോധനത്തിൻേറയും, മറുവശത്തു് ഉത്കൃഷ്ടമായ ഭാവോന്മീലനത്തിൻേറയും, സന്മാർഗ്ഗനിഷ്ഠയുടേയും ലോകസേവനത്തിൻേറയും വൈരുദ്ധ്യം നിറഞ്ഞ പൂർവ്വചരിത്രം ഉൾക്കൊണ്ടു് ക്രിസ്തുമതചരിത്രം ആന്തരികമായ വിഭജനത്തിൻെറ ലക്ഷണം പേറുന്നു. ഇതു് മതത്തിൻെറ ആധുനിക ശാസ്ത്രത്തോടുള്ള നിരന്തരസംഘട്ടനത്തേയും വിശദമാക്കുന്നു. വിജയകരമായ സംശ്ലേഷണത്തിനു് അവശ്യം വേണ്ട വിശ്വാത്മകത്വം അനിവാര്യമായിരിയ്ക്കുന്നു. അക്കാലങ്ങളിൽ അതു ലഭ്യമല്ലായിരുന്നു. മനുഷ്യജീവിതത്തിൻെറ വിഭിന്നതലങ്ങളിലുണ്ടായ വിവിധാനുഭൂതികളിൽനിന്നു് ഉൽഫുല്ലമായ, യഹൂദമതത്തിൻെറ അനുഷ്ഠാനതീവ്രത, ക്രിസ്തുമതത്തിൻെറ ഭാവപരതയും ലോകസേവനതല്പരതയും; സയൻസിൻെറ കാര്യകാരണ വിവേചനാശക്തി എന്നിങ്ങനെ അനുപേക്ഷണീയവും പ്രയോഗക്ഷമവുമായ മൂന്നു പ്രത്യയപ്രവാഹങ്ങളുടെയും സമീചീനമായ സമന്വയത്തിനു്, അനുഭൂതിയുടെ യാതൊരംശത്തേയും ഭയപ്പെടാത്തതും തീവ്രമായ വൈരാഗ്യത്തോടും അഗാധമായ ഭക്തിയോടുംകൂടി മേൽ പറഞ്ഞവയിലെല്ലാം സത്യത്തെ അന്വേഷിയ്ക്കുന്നതുമായ വേദാന്തത്തിൻേറതുപോലുള്ള ഒരു തത്വചിന്തയുടെയോ ലോകവീക്ഷണത്തിൻെറയോ നേതൃത്വം അനിവാര്യമായിരിയ്ക്കുന്നു.

## 16 ഭാരതീയ ക്രിസ്തുമതത്തിന്റെ ഭാവി.

ഭാരതത്തിലെ ക്രിസ്തുമതത്തിന്റെ ഭാവിയിലേയ്ക്കു് നാം ഉററു നോക്കുന്നതു് മേലുദ്ധരിച്ച പശ്ചാത്തലത്തിലാണു്. അങ്ങനെ ഇന്ത്യയിലെ ക്രിസ്തുമതം വേദാന്തചിന്തയെ മാർഗ്ഗദർശകമായി സ്വീകരിച്ചു് ലോകാനുഗ്രഹകരമായ ഒരു ശക്തിപ്രവാഹമായി പരിണമിയ്ക്കുമ്പോൾ അതിന്റെ വിശിഷ്ടലക്ഷണമായിരുന്ന വിശ്വാത്മകതയ്ക്കു് സർവ്വാത്മകഭാവത്തിൽ നിർബ്ബാധം പ്രവർത്തിയ്ക്കുവാൻ കഴിയുകയും വിധിനിഷേധങ്ങളടങ്ങിയ അതിന്റെ സങ്കുചിതത്വം ദഹിച്ചു ശുദ്ധമാവുന്നതോടെ സാർവ്വലൗകികവും മനുഷ്യസേവനപരവുമായ ഭാവങ്ങളോടൊത്തുപോകാറാവുകയും ചെയ്യും.

യാഥാർത്ഥ്യബോധം തികഞ്ഞ ഒരാദ്ധ്യാത്മികതത്വത്തെ അംഗീകരിയ്ക്കുവാനുള്ള ബുദ്ധിവൈഭവം നമ്മുടെ ജനങ്ങളിൽ ജന്മസിദ്ധമായി ഉണർന്നിരിയ്ക്കുന്നുണ്ടു്. നൂതനവും നമ്മെ അമ്പരപ്പിയ്ക്കുന്നവയും ആണെങ്കിൽപോലും ആത്മീയമായ ആശയങ്ങൾ നമ്മുടെ മനസ്സുകൾക്കു് പത്ഥ്യമാണു്. യേശുവിന്റെ പരിശുദ്ധജീവിതവും ഉപദേശങ്ങളും അവയുടെ അപ്രതിഹതമായ മനോഹാരിതയും സൗഭാഗ്യവും കൊണ്ടു് ഭാരതീയമനസ്സിൽ ഒരു സ്ഥാനം നേടിക്കഴിഞ്ഞിട്ടുണ്ടു്. അങ്ങനെ ഭാരതീയമായിത്തീർന്ന ക്രൈസ്തമതം ഭാരതീയാനുഭൂതിയിലൂടെ കടന്നു് സഹിഷ്ണുതയുടെയും സൗമ്യതയുടെയും ശാന്തിയുടെയും പാരസ്പര്യത്തിന്റേയും നവചൈതന്യവും, ഉന്മേഷവും വഹിച്ചു് യേശുവിന്റെ ആത്മാവിന്റെ പൂർണ്ണതയിൽ നേടുമെന്നു് നമുക്കു് പ്രത്യാശിയ്ക്കാം.

## 17 ഉപസംഹാരം

യേശുവിന്റെ ഉപദേശങ്ങൾ ആത്മശ്രേയസ്സിന്റെ ഉദ്ഗീഥങ്ങളാണു്. സംസാരബദ്ധമായ ജീവിതം ക്ലേശപൂർണ്ണവും ദുർവ്വഹവുമായി തോന്നിയിട്ടു് ഈശ്വരീയമായ മുക്തിയിലേയ്ക്കു് ഉള്ള മാർഗ്ഗം ആരായുമ്പോൾ മാത്രമാണു് ഈ ഉപദേശങ്ങൾ സാർത്ഥകമായിത്തീരുക. നാം അന്വേഷിയ്ക്കുന്നതു് അപ്പോൾ കിട്ടുമെന്നു് ആ മഹാനായ ഗുരു നമുക്കു് ഉറപ്പുതരുന്നുണ്ടു്. അർത്ഥിയ്ക്കുകയും, അന്വേഷിയ്ക്കുകയും മുട്ടുകയും ചേയ്യേണ്ടതു നമ്മുടെ ഭാഗവും, നല്കുകയും വെളിപ്പെടുത്തുകയും തുറക്കുകയും ചെയ്യേണ്ടതു് ഈശ്വരന്റേയും. ഈ ഭാവനയോടെയാണു് നാം ക്രിസ്തുവിനെ ആരാധിയ്ക്കുന്നതു്. ഇതാണു് സ്വീകരിയ്ക്കുകയും സ്വകീയമാക്കുകയും ചെയ്യുന്ന ഹൈന്ദവരീതി.

# 5

# പ്രവാചകനായ മുഹമ്മദിൻെറ സന്ദേശം *

## 1 ഉപക്രമം

ഇമ്മാതിരി ഒരു പൊതുപരിപാടി ഈ വിശാലമായ സിററി ഹാളിൽ സംഘടിപ്പിച്ചതിനും പ്രവാചകനായ മുഹമ്മദിൻെറ സന്ദേശത്തെക്കുറിച്ച് സംസാരിക്കുവാൻ എന്നെ ക്ഷണിച്ചതിനും റംഗൂൺ മുസ്ലിം വിദ്യാൎത്ഥിസംഘടനക്ക് ഞാൻ അഗാധമായ നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു. ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും അരനൂററാണ്ടുകൾക്കു മുമ്പാരംഭിച്ച ഒരു പ്രസ്ഥാനത്തിലാണ് ഞാൻ ഉൾപ്പെട്ടിരിക്കുന്നതു്. ലോകമതങ്ങൾ തമ്മിൽ സമന്വയവും സഹവൎത്തിത്വവും ഊട്ടിയുറപ്പിക്കുന്നതിനും, ജാതി വൎഗ്ഗ വൎണ്ണ വ്യത്യാസമോ സ്ത്രീപുരുഷവ്യത്യാസമോ ഇല്ലാതെ മനുഷ്യസേവനത്തിലൂടെ മതപ്രബോധനത്തിൻെറ ശൈലിയെ പരിപോഷിപ്പിക്കുന്നതിനും ആധുനികയുഗത്തിലെ സമസ്തമനുഷ്യരുടെയും ആത്മീയജീവിതത്തെ സുദൃഢമാക്കുന്നതിനും വേണ്ടി പ്രസ്തുത പ്രസ്ഥാനം നിലകൊള്ളുന്നു.

## 2 പ്രവാചകനായ മുഹമ്മദിൻെറ സ്വഭാവം

മുഹമ്മദീയരല്ലാത്ത പക്ഷപാതികളായ നിരൂപകന്മാർ മാത്രമല്ല, കലാപകാരികളും, ദുരാഗ്രഹികളും ലൗകികമനസ്കരുമായ വിശ്വസ്തമുസ്ലീങ്ങൾപോലും പ്രവാചകനായ മുഹമ്മദിൻെറ സ്വഭാവത്തെ മനഃപൂൎവ്വം ദുഷിപ്പിച്ചവതരിപ്പിക്കാറുണ്ടു്. സ്വകാര്യജീവിതത്തിൽ പ്രവാചകൻ സ്വഭാവമഹിമയും, സമത്വഭാവനയും, മനുഷ്യസ്നേഹവും അസന്ദിഗ്ദ്ധമായി വഴിഞ്ഞു ശോഭിച്ചിരുന്നു. തൊഴിലിൻെറ മാഹാത്മ്യം യഥാതഥമായി ദൃഷ്ടാന്തവല്ക്കരിക്കുംവിധം ക്ലേശസഹിഷ്ണുവായി അദ്ദേഹം ജീവിച്ചു. മാനുഷ്യകത്തിനു പൊതുവായും അറേബ്യൻ ജനതക്കു വിശേഷിച്ചും ഏല്പിച്ചുകൊടുക്കുവാനുള്ള ഒരു ദൗത്യം തന്നിൽ നിക്ഷിപ്തമായിട്ടുണ്ടെന്ന് പിന്നീടുള്ള ജീവിതത്തിൽ അദ്ദേഹത്തിന്ന് തോന്നി. തൻെറ ദൗത്യം പ്രാവൎത്തികമാക്കുന്നതിന്ന് അദ്ദേഹം തയ്യാറാവുകയും തൻെറ ജീവിതകാലത്തുതന്നെ വിജയിക്കു

---

* 1940 ഏപ്രിൽ 21-ാം നു- റംഗൂണിലെ മുസ്ലീം വിദ്യാൎത്ഥിസംഘടന മുഹമ്മദു് നബിയുടെ ജന്മദിനം ആഘോഷിക്കുവാനായി റംഗൂണിലെ ടൗൺ ഹാളിൽ സംഘടിപ്പിച്ച സമ്മേളനത്തിൽ ചെയ്ത പ്രസംഗത്തെ അടിസ്ഥാനമാക്കിയുള്ളതു്.

കയും ചെയ്തു. അറേബ്യൻ ജനതയെ മതാധിഷ്ഠിതരാഷ്ട്രീയസിദ്ധാന്തത്തിലൂടെ സമന്വയിപ്പിയ്ക്കുവാനും, ലോകത്തു് ഒരു സാംസ്കാരിക ശക്തിയായി നിലകൊള്ളേണ്ടതിൻെറ ആവശ്യകത അവരെ ബോധ്യപ്പെടുത്തുവാനും തൻെറ ജീവിതകാലത്തുതന്നെ അദ്ദേഹത്തിനു കഴിഞ്ഞു.

അദ്ദേഹം അറബികളിൽ വിജ്ഞാനതൃഷ്ണയുളവാക്കി. അദ്ദേഹത്തിൻെറ ഉത്തേജനത്താൽ കൂടാരങ്ങരം നിറഞ്ഞു് വെറും മരുഭൂമിയായിക്കിടന്നിരുന്ന പിന്നോക്കപ്രദേശമായ അറേബ്യ ദ്രുതഗതിയിൽ രാഷ്ട്രീയമായും സാംസ്കാരികമായും യൂറോപ്പിയുടെ ഭാഗ്യവിധാതാവായി. ആ നാലു നൂററാണ്ടുകരം ജ്ഞാനവിജ്ഞാനങ്ങളുടെയും വാണിജ്യവ്യവസായങ്ങളുടെയും എന്നപോലെ ഊർജ്ജസ്വലമായ അന്തർദ്ദേശീയബന്ധങ്ങളുടെയും കേളീരംഗമായി. ഇതു് ഇസ്ലാമികചിന്തയുടെ സാവ്വലൗകികമായ ആത്മീയപ്രഭാവത്തിൻെറ കാലഘട്ടമാണു്. ഈ സന്ദേശങ്ങളുടെ ബുദ്ധിപരവും ശാസ്ത്രീയവുമായ ഗാംഭീര്യം മുസ്ലീം ഹൃദയങ്ങളിൽ മുന്നിട്ടുനിന്നു. അതു് ഉത്ക്കടമായ ആത്മീയപ്രേരണയും ജിജ്ഞാസയും ഉളവാക്കി. തത്ഫലമായി ആനുകാലികങ്ങളായ ഇന്ത്യൻ സംസ്കാരം, ചൈനീസ് സംസ്കാരം, ഗ്രീക്കോ–റോമൻ സംസ്കാരം മുതലായവയെ മനസ്സിലാക്കുന്നതിനു് അവക്കു് അതു് പ്രചോദനമരുളി. ആ പഠനങ്ങരം ശാസ്ത്രത്തിലും, തത്വചിന്തയിലും കലയിലും ബഹുമുഖങ്ങളായ പുരോഗതി കൈവരിയ്ക്കുന്നതിനു് അവരെ ഉത്തേജിപ്പിച്ചു.

ക്രിസ്തുവിനുശേഷം 13 –ാം നൂററാണ്ടിലുണ്ടായ മംഗോളിയൻ ആക്രമണം 1258 – ൽ ബാഗ്ദാദിനെ പരിപൂർണ്ണമായി നശിപ്പിച്ചു. ലക്ഷങ്ങരം കൊല്ലപ്പെട്ടു. വിശാലഭൂവിഭാഗങ്ങരം വിജനവും തരിശുമായി. രണ്ടുശതാബ്ദക്കാലത്തേയ്ക്കു് ഈജിപ്തിനെയും സ്പെയിനിനേയും അറബിസംസ്കാരം നിലനിത്തുന്നതായിട്ടെന്നോണം ഒഴിച്ചുനിത്തിക്കൊണ്ടു് ഇസ്ലാമികലോകത്തിൻെറ സിരാകേന്ദ്രം രാഷ്ട്രീയമായി അപരിഷ്കൃതരായ ആളുകളിലേയ്ക്കു കൈമാറി. ഇതോടെ സാവ്വലൗകികവും വിവേചനാപൂർവ്വകവുമായ ഘട്ടങ്ങരംക്കു് അനസ്യൂതമായ തകച്ച മെല്ലെ ആരംഭിയ്ക്കുകയും വരട്ടുസിദ്ധാന്തങ്ങളുടെയും അസഹിഷ്ണതയുടെയും ഭാവങ്ങരം അധീശാവസ്ഥയിലേയ്ക്കു് ഉയരുകയും ചെയ്തു. മംഗോളിയൻ ആക്രമണകാരികളും പിന്നീടു് തുക്കികളും ഇസ്ലാമിലേയ്ക്കു് വേഗം മതപരിവത്തനം ചെയ്യുകയും ഇസ്ലാംമതത്തിൻേറയും, സംസ്കാരത്തിൻേറയും, രാഷ്ട്രീയാധികാരത്തിൻേറയും അധീശരായി, കുറേപ്പേരെ ഒഴിച്ചുനിത്തിയാൽ ഈ പുതിയ മുസ്ലീം വിഭാഗങ്ങരം ഇസ്ലാമിൻെറ വിവേചനാശീലം, സാവ്വലൗകികത എന്നിവയേക്കാരം അസഹിഷ്ണത മതഭ്രാന്തു് എന്നിവയുടെ സ്വാധീ

നത്തിലായി. വദ്ധമാനമായ തോതിൽ ഇസ്ലാമിന്റെ നാമത്തെ ചൂഷണംചെയ്തുകൊണ്ട് ആക്രമണകാരികളായ പല സൈനികവിഭാഗങ്ങളും മററു രാജ്യങ്ങളേയും സംസ്കാരങ്ങളേയും നശിപ്പിക്കുന്നതിലേക്കും കൊള്ളയടിക്കുന്നതിലേക്കും കൊലപാതകങ്ങളിലേക്കും അതു വഴി തെളിയിച്ചു. ഈ മഹത്തായ മതത്തിനതു് ദുഷ്പേരുളവാക്കി.

## 3 പ്രവാചകന്റെ സന്ദേശം - അതിന്റെ സാർവ്വലൌകിക പാഠങ്ങൾ

എല്ലാ മതങ്ങളിലുമെന്നപോലെ പ്രവാചകന്റെ സന്ദേശങ്ങളിലും അനശ്വരവും, സാർവ്വലൗകികവും, സദാചാരപരവും, ആദ്ധ്യാത്മികവുമായ അംശങ്ങളുടെ കൂടെ പ്രാദേശികവും, താല്കാലികവുമായ സാമൂഹ്യരാഷ്ട്രീയാംശങ്ങളുടെയും സങ്കരം കാണാം. എല്ലാ മതസമ്പ്രദായങ്ങളുടെയും രണ്ടു ദശാവിശേഷങ്ങളെ ഇവ പ്രതിനിധീകരിക്കുന്നു. ഒന്നാമതായി ഈശ്വരനിലേക്കുള്ള മാർഗ്ഗം എന്ന നിലയിലും അടുത്തതായി മാനുഷ്യകത്തിനുള്ള ഒരു സാമൂഹ്യരാഷ്ട്രീയാവബോധം എന്ന നിലയിലും. ഇസ്ലാമികവിശ്വാസികൾ അവരുടെ പ്രചോദനം പ്രാഥമികമായി ഖുർ - ആനിൽനിന്നും, അനുജാതമായി ഖുർ - ആനിൽനിന്നും രൂപപ്പെടുത്തിയ ശരീയത്തിൽനിന്നും, ഹദിത്തിൽ നിന്നും സ്വീകരിക്കുന്നു. ആദ്യത്തേതിലും രണ്ടാമത്തേതിലുമുള്ള എല്ലാ കാര്യങ്ങളും യഥാക്രമം സനാതനധർമ്മത്തിന്റെ ശ്രുതിയിലും സ്മൃതിയിലും ഉള്ള വിവിധാനുപാതങ്ങളിൽ ഉൾക്കൊണ്ടിട്ടുണ്ട്.

ശ്രുതിയുടെ മേൽ സ്മൃതിയുടെ അധീശത്തിലൂടെ സനാതനധർമ്മത്തിന് അടുത്ത കാലത്തു സംഭവിച്ചതുപോലെയാണ് ഇസ്ലാം സംസ്കാരത്തിന് അപഭ്രംശവും നിഷ്ക്രിയതയും സംഭവിച്ചതു്. ശാസ്ത്രീയമായ സമീപനത്തെ അംഗീകരിക്കുകയും ശാശ്വതവും സാർവ്വലൗകികവും ആദ്ധ്യാത്മികവുമായ അംശങ്ങൾക്ക് ഏറെ പ്രാധാന്യം നല്കുകയും ചരിത്രപുരോഗതിക്കനുസരണമായി കാലികവും പ്രാദേശികവുമായ അംശങ്ങളെ സൗമ്യമായി നിയന്ത്രിക്കുകയും ചെയ്ത അനുസ്യൂതം ക്ഷയിച്ചുകൊണ്ടിരുന്ന വിചാരശീലരായ മനുഷ്യസ്നേഹികളുടെ സമിതിക്കു മേൽ മതമൗലികവാദികളുടെ സംഘം നേടിയ ആധിപത്യമായിരുന്നു ഇതു്. ഖുർ-ആനിലെ താഴെപ്പറയുന്നഭാഗം ശ്രുതിയുടെ തത്വം വെളിവാക്കുന്നു.

> (നമുക്കാരംഭിക്കാം) അള്ളാവിന്റെ നാമത്തിൽ
> അങ്ങേയററം കരുണയുള്ളവൻ (ആദിയിൽ)
> അങ്ങേയററം കരുണയുള്ളവൻ (അന്ത്യത്തിൽ)
> എല്ലാലോകങ്ങളുടെയും അധിപനായ
> തമ്പുരാനെ നീ വാഴ്ത്തപ്പെട്ടവനാകുന്നു.

കരുണാമയനാകുന്നു. (ആദിയിലും)
കരുണാമയനാകുന്നു. (അന്ത്യത്തിലും)
അന്ത്യവിധിനാളിൽ കർത്താവും നീയാകുന്നു
നിന്നെ മാത്രം ഞങ്ങൾ സേവിയ്ക്കുന്നു.
നിന്നോട് മാത്രം ഞങ്ങൾ അഭയമർത്ഥിയ്ക്കുന്നു.

മുഹമ്മദിനെക്കുറിച്ചും അദ്ദേഹത്തിൻെറ സന്ദേശങ്ങളുടെ സാർവ്വലൗകികതയെക്കുറിച്ചും ഖുർ-ആൻ പറയുന്നു.

നിന്നെ ഞങ്ങളയച്ചതു് ലോകത്തിൻെറ കാരുണ്യത്തിനും അനുഗ്രഹത്തിനുമല്ലാതൊന്നിനുമല്ല.

ഖുർ-ആനിലെ രണ്ടാമത്തെ സൂര നമ്മോട് കല്പിയ്ക്കുന്നതു് വിശ്വാസമുള്ളവരായിരിയ്ക്കാനാണ്. മുഹമ്മദിനു വെളിപ്പെട്ടതുമാത്രമല്ല അദ്ദേഹത്തിൻെറ പൂർവ്വസൂരികൾക്കു വെളിപ്പെട്ടതും കൂടി വിശ്വസിയ്ക്കാനാണ്. ഇതു ശരിയ്ക്കും സൂചിപ്പിയ്ക്കുന്നതു് പ്രവാചകൻ അനേകം സത്യാധിഷ്ഠിതമതങ്ങളെ അംഗീകരിച്ചു എന്നതാണ്. ഇസ്ലാമും അതിൽ ഒന്നു മാത്രം. പ്രവാചകൻെറ സന്ദേശങ്ങളുടെ സാർവ്വജനീനത അദ്ദേഹത്തിൻെറ പ്രവചനങ്ങളിലും വെളിപ്പെടുത്തിയിട്ടുണ്ട്. സ്വന്തം ഹൃദയത്തോടു് അടുത്തിരിയ്ക്കുന്നവനും ഈശ്വരനോടടുത്തിരിയ്ക്കുന്നവനും എന്തു ചെയ്യുന്നുവോ അതൊക്കെ നന്മ മാത്രമായിരിയ്ക്കും. ഖുർ-ആനിലെ പല സൂരകളിലും നമുക്കു് സാർവ്വജനീനമായ സമീപനം കാണാം.

എല്ലാവർക്കും നാം നിയമവും മാർഗ്ഗവും കൊടുത്തിട്ടുണ്ട്. ഈശ്വരൻ പ്രസാദിച്ചിരുന്നെങ്കിൽ അദ്ദേഹം നിങ്ങളെയെല്ലാം ഒരു ജനതയാക്കുമായിരുന്നു. എന്നാൽ അദ്ദേഹം മററു വിധത്തിലാണ് ചെയ്തതു്. പലതരത്തിൽ അദ്ദേഹം നിങ്ങൾക്കുതന്നതിനു മേൽ നിങ്ങളെ പരീക്ഷിയ്ക്കുന്നു. തന്മൂലം നല്ല പ്രവൃത്തികളിൽ വ്യാപൃതരാവുക. ദൈവത്തിലേയ്ക്കു നിങ്ങൾ ചെല്ലുമ്പോൾ നിങ്ങൾ നിരാകരിച്ചിരുന്നതിനെക്കുറിച്ചദ്ദേഹം പറയും.

ഉപവാസത്തെക്കാളും, ഭിക്ഷാടനത്തെക്കാളും, പ്രാർത്ഥനയെക്കാളും മേന്മയേറിയ പ്രവൃത്തി ഞാൻ നിങ്ങളെ അറിയിച്ചിരുന്നില്ലേ? പരസ്പരസമാധാനം ഉളവാക്കുക ശത്രുതയും തിന്മയും വേരോടെ പിഴുതുകളയുന്നു.

നിങ്ങളുടെ മുഖം കിഴക്കോട്ടുതിരിച്ചു പിടിയ്ക്കുന്നതോ പടിഞ്ഞാറോട്ടുതിരിച്ചു പിടിയ്ക്കുന്നതോ അല്ല സദാചാരം. അള്ളാവിലും, അന്ത്യവിധിയിലും, മാലാഖമാരിലും, മതചിന്തയിലും, പ്രവാചകന്മാരിലും ആർ വിശ്വസിയ്ക്കുന്നുവോ, തൻെറ സമ്പത്തു് സമസ്യഷ്ടങ്ങൾക്കും, അനാഥർക്കും, ആവശ്യക്കാർക്കും, പഥികർക്കും, അർത്ഥിക്കുന്നേ

വക്കും, ആർ നല്ലുന്നുവോ, അടിമകളെ സ്വതന്ത്രരാക്കുകയും, ശരിയായ ആരാധന കൈക്കൊള്ളുകയും, ദീനക്ക് ദാനം ചെയ്യുകയും, ക്ലേശങ്ങളിലും, ഹതവിധിയിലും, വിഷമഘട്ടങ്ങളിലും തിതിക്ഷാപൂർവ്വം തങ്ങളേർപ്പെട്ട കരാറുകൾ നിറവേററുകയും ആർ ചെയ്യുന്നുവോ അവരാണ് നന്മ നിറഞ്ഞവർ. അവരാണ് ആത്മാത്ഥതയുള്ളവർ. അവർ ദൈവഭയമുള്ളവരാണ്.

അല്ലയോ മുസ്ലീങ്ങളെ, പറയട്ടെ, നാം അള്ളാവിൽ വിശ്വസിച്ചു. അതിനാൽ ആയത്ത് നമുക്ക വെളിപ്പെട്ടു. അത് അബ്രഹാമിനും ഇസ്മയേലിനും, ഇസ്സഹാക്കിനും, യാക്കുബിനും, പരമ്പരകൾക്കും നേരത്തെ വെളിപ്പെട്ടതായിരുന്നു. അതുതന്നെ മോശയും യേശുവും നേടിയത്. അതു തന്നെയാണ് എല്ലാ പ്രവാചകന്മാരും കത്താവിൽനിന്ന് നേടിയത്. അവർ തമ്മിൽ നാം ഒരു ഭേദവും കാണുന്നില്ല. അദ്ദേഹത്തിൽ നാം ശരണം പ്രാപിയ്ക്കുന്നു.

കാണുക, അള്ളാവിൻെറ മതം ശരണാഗതിയാണ്. (അദ്ദേഹത്തിൻെറ ഇച്ഛയും അനുഗ്രഹവും).

വിശ്വാസികൾ ശ്രദ്ധിയ്ക്കുക. അള്ളാവിൻെറ സമദശ്നത്തിന് നിതാന്തമായി സാക്ഷികളാവുക യാതൊരു വിധത്തിലും മനുഷ്യവിദ്വേഷത്തിനു പ്രേരണകൊടുക്കരുത്. അത് നിങ്ങളെ അപഥത്തിലേയ്ക്കു നയിയ്ക്കും. നീതിപൂവ്വം പെരുമാറുക അതു സ്വധമ്മത്തോടു ചേന്നതാണ്. അള്ളാവിനോടുള്ള നിൻെറ കടമകൾ നിറവേററുക നിൻെറ എല്ലാ ചെയ്തികളും അള്ളാവറിയുന്നു എന്നു കാണുക.

അദ്ദേഹം ദിവംഗതനാവുന്നതിനടുത്ത് തൻെറ വിടവാങ്ങൽ സന്ദേശത്തിൽ പ്രവാചകൻ സാവ്വലൗകികവും മാനുഷികവുമായ ധമ്മത്തെ ഉദ്ഘോഷണം ചെയ്തു. മനുഷ്യസഞ്ചയങ്ങളെ ശ്രദ്ധിയ്ക്കു. തൻെറ സ്വഭാവമേന്മ മാററി നിത്തിയാൽ ഒരറബിയ്ക്ക് അറബിയല്ലാത്തവൻെറ മേൽ യാതൊരുല്ക്കൃഷ്ടവും അവകാശപ്പെടാനില്ല. അതുപോലെ ഒരറബിയല്ലാത്തവന് അറബിയുടെ മേലും ഉത്ക്കഷ്ത അവകാശപ്പെടാനില്ല. ഒരു വെള്ളക്കാരൻ കറുത്തവഗ്ഗക്കാരനേക്കാളോ കറുത്തവൻ വെള്ളക്കാരനേക്കാളോ ശ്രേഷ്ഠനല്ല. സ്വഭാവമഹിമയുള്ളവൻ അള്ളാവിൻെറ ദൃഷ്ടിയിൽ മഹിമയുള്ളവനാകുന്നു.

ഖുർ–ആൻ മറെറാരിടത്തു പറയുന്നു:

മനുഷ്യൻെറ ചെയ്തികളെ വിലയിരുത്തുന്നത് അവൻെറ ഇംഗിതങ്ങളുടെ അടിസ്ഥാനത്തിലാണ്. അയല്ക്കാരൻ പട്ടിണികിടക്കുമ്പോൾ തൻെറ വയറുനിറച്ചിട്ട് ഉറങ്ങുന്നവൻ നമ്മോടു ചേരുന്നവനല്ല. ഖുർ–ആനിലെ ആവത്തിച്ചുദ്ധരിയ്ക്കുന്ന വചനത്തിനും സാവ്വ

ജനീനതയുടെ ശൃംഖലയുണ്ട്. ''മതത്തിൽ നിർബ്ബന്ധങ്ങളുണ്ടാകാതിരിക്കട്ടെ.'' ഈശ്വരൻ ഒന്നേയുള്ളൂ അദ്ദേഹമാവട്ടെ മനുഷ്യന്റെ ഇന്ദ്രിയാനുഭവങ്ങൾക്കെല്ലാമതീതനാണ്. എന്ന് ഖുർ–ആൻ മററൊരിടത്തു പറയുന്നു. നേത്രങ്ങൾക്ക് അദ്ദേഹം ഗോചരമാവുന്നില്ല നേത്രങ്ങൾ അദ്ദേഹത്തിനു ഗോചരമാണ്. എന്നാൽ അദ്ദേഹം നിഗൂഢതയെയും അറിയുന്നവനാണ്, അഖണ്ഡബോധസ്വരൂപൻ! ഈ സന്ദേശം കേനോപനഷത്തിലെ സന്ദേശവുമായി ശരിക്കും സാമ്യമുള്ളതാണ്. കേനോപനിഷത്ത് 1–7.

''യച്ചക്ഷുഷാ ന പശ്യതി യേന ചക്ഷൂംഷി പശ്യതി
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ.

കണ്ണുകൊണ്ട് ബ്രഹ്മത്തെ കാണുന്നില്ല. എന്നാൽ കാണുവാനുള്ള കഴിവ് ആരിൽനിന്നു കിട്ടുന്നുവോ കണ്ണിന്റെ എല്ലാ കാര്യവും ആരറിയുന്നുവോ അതു ബ്രഹ്മമാണ്. അല്ലാതെ ആളുകളാരാധിക്കുന്നതല്ല.

## 4 സനാതനധർമ്മത്തിലെ ശ്രുതിസ്മൃതികളുടെ വെളിച്ചത്തിൽ ഇസ്ലാം.

ചില മുസ്ലീം ചിന്തകന്മാർ ഇസ്ലാമികചിന്തയും മുഹമ്മദീയ ചിന്തയും തമ്മിൽ വ്യത്യാസം കാണുകയും ഇസ്ലാമിനു് മുഹമ്മദീയ ചിന്തയെക്കാൾ പ്രാധാന്യം നല്കുകയും ചെയ്യുന്നു. ആദ്യത്തേതു് രണ്ടാമത്തേതിനേക്കാൾ സാർവ്വലൗകികമായ ചിന്തയാണ്. അവയുടെ സന്ദേശങ്ങൾ അപൗരുഷേയങ്ങളാണ്. ഇതു തന്നെയാണ് സനാതനധർമ്മത്തിൽ ശ്രുതിയുടെ കാര്യത്തിലും. ഉപനിഷത്തിന്റെ ഋഷികൾ ആദ്ധ്യാത്മിക സത്യം കണ്ടെത്തിയവർ മാത്രമാണ്. അതിനെ എക്കാലവും ആർക്കും കണ്ടെത്തുകയും ചെയ്യാം. എന്നാൽ രണ്ടാമത്തേതിൽ അതായതു മുഹമ്മദീയമതത്തിലാകട്ടെ ആ സന്ദേശങ്ങൾ പ്രഖ്യാപിച്ച വ്യക്തിയുടെ പേരിലാണ് അതു സാക്ഷ്യപ്പെടുത്തിയിരിക്കുന്നതു്. കണ്ടെത്തിയ വ്യക്തിയുടെ സാന്നിദ്ധ്യമില്ലാതെ അവക്കു നിലനില്പില്ല. അമ്മാതിരി സന്ദേശങ്ങൾ ഞാൻ മുമ്പു പറഞ്ഞമാതിരി സ്മൃതിയിൽ പെടുന്നു. അതു് കാലദേശങ്ങൾക്കും ചരിത്രത്തിനും അധീനമാണ്. സാമൂഹ്യനിയമങ്ങളെയും ചട്ടങ്ങളെയും അനുശാസിക്കുന്നില്ലെങ്കിലും ആത്മീയവും സദാചാരപരവുമായ സത്യങ്ങളെ മാത്രമാണ് ഉൽബോധിപ്പിക്കുന്നതു്. എങ്കിലും ഹിന്ദുക്കൾ ഭഗവദ്ഗീത ശ്രുതിതത്ത്വമുൾപെടുന്ന സ്മൃതിയായിമാത്രമാണ് കണക്കാക്കുന്നതു്.

മററു മതസമ്പ്രദായങ്ങളിൽനിന്നും വ്യത്യസ്തമായി ഹൈന്ദവ സമ്പ്രദായത്തിൽ അതിന്റെ ശ്രുതിവിഭാഗങ്ങളും സ്മൃതിവിഭാഗങ്ങളും

തമ്മിൽ ശരിയായ വ്യത്യാസം കാണാം. ശ്രുതി ആത്യന്തികവും അപരിമേയവുമായ സത്യത്തിനു വേണ്ടി നിലകൊള്ളുന്നു. ആ സത്യങ്ങൾ ഏതു കാലത്തും ഏതു ജനതയ്ക്കും സ്വീകാര്യമായവയാണ്. സ്മൃതിയാവട്ടെ കാലികവും പ്രാദേശികവുമായ ഘടകങ്ങളെ ഉൾക്കൊള്ളുന്നു. അതുകൊണ്ടുതന്നെ അവ സാർവ്വജനീനങ്ങളല്ല. സാമൂഹികവും രാഷ്ട്രീയവുമായ മാററങ്ങൾക്കനുസരണമായി യുഗങ്ങൾ തോറും അവയ്ക്കു മാററം വരുത്തേണ്ടതാവശ്യമാണെന്ന് ഹിന്ദുമതം ഉറപ്പിച്ചനുശാസിക്കുന്നു. വേദങ്ങൾ പൊതുവേയും ഉപനിഷത്തുകൾ പ്രത്യേകിച്ചും ശ്രുതിയെ പ്രതിനിധീകരിക്കുന്നു. ഋഷീശ്വരന്മാർ കണ്ടെത്തിയ ജീവിതത്തിൻെറ ആദ്ധ്യാത്മികമാനത്തിലുള്ള സത്യങ്ങളെ ശ്രുതി ഉൾക്കൊള്ളുന്നു. ഋഷിമാരിൽ സ്ത്രീകളും ഉണ്ടായിരുന്നു എന്നതു് ഇത്തരുണത്തിൽ പ്രത്യേകം പ്രസ്താവ്യമാണ്. ഭൗതികലോകത്തെ കുറിക്കുന്ന മററു സത്യങ്ങൾപോലെതന്നെ ഈ സത്യം ആന്തരപരിശുദ്ധിയും മേധാശക്തിയും ഉള്ള ഏതൊരു മനുഷ്യനും വീണ്ടും കണ്ടെത്താവുന്നതാണ്. ആ സത്യങ്ങളിൽ ' മനുഷ്യൻെറ നൈസർഗ്ഗികമായ ദിവ്യത, പ്രകൃതിയുടെയും മനുഷ്യൻേറയും അന്തരാത്മാവും ഈശ്വരനും തമ്മിൽ അഖണ്ഡബോധസ്വരൂപം എന്ന നിലയിലുള്ള അഭിന്നത; ഈ സത്യം ജീവിതത്തിൽ സാക്ഷാത്കരിക്കുന്നതിനുള്ള മനുഷ്യൻെറ കഴിവു്, ഈശ്വരസാക്ഷാത്കാരത്തിനുള്ള ഭിന്നമാർഗ്ഗങ്ങൾ ഇവയെല്ലാം ഉൾപ്പെടുന്നു. ലോകമതങ്ങളിലെല്ലാം ഈ സത്യത്തിൻെറ ലാഞ്ഛനയുള്ളതായി ഹൈന്ദവ മനസ്സ് കണ്ടെത്തി. ലോകത്തുള്ള എല്ലാ ഭാവാതീതന്മാരും പ്രവാചകനായ നബിയോടൊപ്പം ഇസ്ലാമിലെ ഭാവാതീതന്മാരായ സൂഫികളും ഈ ആത്യന്തിക സത്യം സാക്ഷാത്കരിച്ചവരാണ്. ഇതിനെയാണ് ഭാരതം സനാതനധർമ്മമായി എണ്ണിപ്പോരുന്നതു്.

ഹൈന്ദവപാരമ്പര്യത്തിൻെറ ഒട്ടേറെ നീതിന്യായഗ്രന്ഥങ്ങൾ സ്മൃതിയെ പ്രതിനിധീകരിക്കുന്നു. ഉദാഹരണത്തിനു് മനുസ്മൃതി, യാജ്ഞവല്ക്യസ്മൃതി, ആപസ്തംബധർമ്മസ്മൃതികൾ മുതലായവ. അവ മനുഷ്യൻെറ വ്യക്തിപരവും സാമൂഹികവുമായ ദൈനംദിനജീവിതത്തെ ക്രമപ്പെടുത്തുന്നതിനുള്ള ശാസനങ്ങളെ വിവരിക്കുന്നു. ഭക്ഷ്യവസ്തുക്കൾ, വസ്ത്രം, വിവാഹം, സമ്പത്തു് മുതലായവയെപ്പററിയും അവ വിവരിക്കുന്നു. ഇതുതന്നെയാണ് ഭാരതം യുഗധർമ്മത്തിൻെറ വ്യാപ്തിയെന്നു കണക്കാക്കുന്നതും എന്നു പറഞ്ഞാൽ ഒരു കാലഘട്ടത്തിൽ സജീവമായിരിക്കുന്ന ധർമ്മം എന്നർത്ഥം. ഹിന്ദുമതം അതിൻെറ യാഥാസ്ഥിതികകാലത്തുപോലും പഴയ സ്മൃതികളുടെ ഉച്ചാടനത്തിനും പുതിയവയുടെ പുനഃസൃഷ്ടിക്കും, സ്വീകരണത്തിനും നേരത്തേതന്നെ സജ്ജമാക്കിയിരുന്നു. അതുകൊണ്ടാണ് ഹൈന്ദവ പാര

മ്പര്യത്തിന്റെ നീണ്ട ചരിത്രത്തിൽ ഇത്രയേറെ സ്മൃതികൾ ഉണ്ടായ തും. എന്നാൽ ശ്രുതിയാകട്ടെ വേദങ്ങൾ ഒന്നുമാത്രം. ചരിത്രത്തിന്റെ മുമ്പോട്ടുള്ള പ്രയാണത്തിനനുസരിച്ചും ആധുനികയുഗത്തിന്റെ ആവശ്യങ്ങൾക്കനുസരിച്ചും സ്വാതന്ത്ര്യമായും നിർഭയമായും പുതിയ സ്മൃതി കൈക്കൊള്ളുകയും പഴയ സ്മൃതികളെ ഉപേക്ഷിക്കുകയും ചെയ്യുന്നതാണ് ഇക്കാലത്തെ ഹൈന്ദവജീവിതത്തിലെ ഏററവും ആകർഷണീയമായ വസ്തുത. യുഗങ്ങളായുള്ള ഹൈന്ദവ പാരമ്പര്യത്തിന്റെ അനുഭവം വിളിച്ചറിയിക്കുന്നതും ഏതു പാരമ്പര്യത്തിലേയും പഴയ സ്മൃതികളുടെ ഉച്ചാടനം (ഗ്രീക്കു പുരാണത്തിൽ ഇതിനു പ്രോക്രസ്റ്റയിന്റെ* കിടക്ക എന്നു പറയും) വരുംകാലത്തു ദോഷംചെയ്യില്ലെന്നു മാത്രമല്ല മറിച്ച് ആ പാരമ്പര്യത്തെ ഊട്ടിയുറപ്പിക്കുകയും മനുഷ്യപുരോഗതി കൈവരിക്കുന്നതിൽ വേണ്ടതുപോലെ പര്യാപ്തമാവുകയും ചെയ്യും. മനുഷ്യപുരോഗതിയുടേയും പൂർണ്ണതയുടേയും അടിസ്ഥാനത്തിൽ ഒരു പാരമ്പര്യത്തിന്റെ സ്മൃതിവിഭാഗങ്ങളെ ഒരു മരത്തിന്റെ തൊലിയോടാണ് ഹൈന്ദവ പാരമ്പര്യം ഉപമിക്കുന്നതു്. മരം വളരുന്നതോടൊപ്പം തൊലിയും ചുററും വളരണം. അല്ലെങ്കിൽ തൊലി മരത്തെ ഞെരുക്കുകയും മരം നശിക്കുകയും ചെയ്യും. ചേതനയുള്ള മരം അതിന്റെ പഴയ തൊലിയെ ഉപേക്ഷിക്കുകയും തന്റെ വളച്ചയ്ക്കുപകരിയ്ക്കുംവിധം പുതിയ തൊലി ഉണ്ടാക്കുകയും ചെയ്യുന്നു. സ്മൃതിയെ സംബന്ധിച്ചിടത്തോളം പൊതുവായി ശ്രീരാമകൃഷ്ണന്റെ സാരഗർഭമായ വാക്കുകൾ ഹൈന്ദവചിന്തയെ ശരിയായി പ്രദർശിപ്പിക്കുന്നു.

'മുഗൾഭരണകാലത്തെ നാണയത്തിനു ഈസ്റ്റിന്ത്യാക്കമ്പനിയുടെ ഭരണകാലത്തു് വിലയില്ല.'

സ്മൃതിയുടെ മേൽ ശ്രുതിയ്ക്കുള്ള അധീശത്വത്തിന്റെ ഈ അംഗീകാരമാണ് പൊതുവിൽ ഹൈന്ദവപാരമ്പര്യത്തെ സഹസ്രാബ്ദങ്ങൾ നീണ്ട ശ്രദ്ധേയമായ തുടർച്ചയിൽ നിലനില്ക്കുന്നതിനു സഹായിച്ച സവിശേഷത. ഇതു് രണ്ടുന്നതഫലങ്ങളെ ഉളവാക്കി. ഒന്ന് ഭാവാതീതന്മാരും, വിശുദ്ധന്മാരും, പരിഷ്കർത്താക്കളുമടങ്ങുന്ന ഒരു വൻവ്യൂഹത്തിന്റെ ആവിർഭാവം. നിലവിലുള്ള ഹൈന്ദവ സ്മൃതികൾക്കെതിരെ അവരിൽ ചിലർ തുറന്നടിച്ചെതിർത്തിരുന്നെങ്കിലും ആ മഹാനുഭാവന്മാർ നേടിയ അഗാധമായ ജനസമ്മതി. നേരെമറിച്ച് ഈ സ്മൃതികൾ, ഇസ്ലാമികതയിൽ ശരിയത്തു്, ഹൈന്ദവപാരമ്പര്യത്തിനുമേൽ അധീശത്വം നേടിയിരുന്നു എങ്കിൽ ഈ ഭാവാതീതന്മാരും വിശുദ്ധന്മാരും, പരിഷ്കർത്താക്കളും നിശ്ശബ്ദരാക്കപ്പെടുകയോ

* കട്ടിലിൽ ഒരാളെ കിടത്തി നീളം കൂടുതലായാൽ മുറിച്ചു കളയുന്നതു്.

കൊല്ലപ്പെടുകയോ ചെയ്യുമായിരുന്നു. നമ്മുടെ കാലത്തുതന്നെ ഒരു വിവേകാനന്ദൻ പ്രത്യക്ഷപ്പെട്ടു. അദ്ദേഹം സ്മൃതികളനുശാസിക്കുന്ന പല വിശ്വാസങ്ങളേയും ആചാരങ്ങളേയും ശക്തിയുക്തം എതിർത്തു സംസാരിച്ചു. അവ സദാചാരഹീനങ്ങളും മനുഷ്യപുരോഗതിക്കു വിഘാതങ്ങളുമാണെന്നു് അദ്ദേഹം ആഹ്വാനംചെയ്തു. എന്നിട്ടും യാഥാസ്ഥിതികർപോലും അദ്ദേഹത്തെ അംഗീകരിച്ചു. ബഹുമാനിച്ചു സമ്മാനിച്ചു, ഇതു് സെമററിക്മതപാരമ്പര്യത്തിലെ അനേകം സ്നേഹനിധികളായ വിശുദ്ധന്മാരുടേയും പരിഷ്കർത്താക്കളുടെയും അനുഭവത്തിനു് വിപരീതമാണു്.

## 5 ഇസ്ലാം പ്രവൃത്തിനിരതത്വവും ആലസ്യവും

ഇസ്ലാം ദൈവത്തിൻെറ ഇഷ്ടപ്പെട്ട സ്ത്രീപുരുഷന്മാരെ സൃഷ്ടിച്ചിട്ടുണ്ടു്. അവരാണു് സൂഫികൾ. മനുഷ്യജീവിതത്തിൻെറ ഈശ്വരോന്മുഖമായ പ്രചോദനം പ്രവാചകൻെറ സന്ദേശങ്ങളിലുണ്ടു്. അതുകൊണ്ടു് പ്രവാചകൻെറ മരണം കഴിഞ്ഞു് ഒരു നൂററാണ്ടിനുള്ളിൽ ഈശ്വരാവേശം സിദ്ധിച്ചവർ രംഗപ്രവേശം ചെയ്തുതുടങ്ങി. ആദ്യത്തെ സൂഫിമിസ്റ്റിക് ഒരു സ്ത്രീയായിരുന്നു. ബാസറായിലെ റാബിയ (717–801 A. D.) പിന്നീടുണ്ടായ പല സൂഫികൾക്കും അവർ പ്രചോദനമരുളി. അവരും മററനേകം പേരും വൈഖാനസജീവിതമാണു് നയിച്ചിരുന്നതു്. ഇതാവട്ടെ ശരിയത്തിനു് എതിരായിരുന്നു. ശരിയത്തിനേയും മതമൗലികവാദികളേയും ഭയപ്പെട്ടിരുന്നതിനാൽ തങ്ങളുടെ ആത്മീയമായ ചോദനകളും അനുഭൂതികളും പ്രകടിപ്പിക്കുന്നതിന്നു് പററാത്ത പരിതാപകരമായ ഒരവസ്ഥയായിരുന്നു പലരുടേതും. ശ്രേഷ്ഠരായ ചിലരെയെല്ലാം യാഥാസ്ഥിതികർ വധിക്കുകയും ചെയ്തു. ഇതു് ഇസ്ലാമിനു സംഭവിച്ച വികാസരാഹിത്യത്തിൻെറ ദുര്യോഗമാണു്. അനശ്വരവും സാർവ്വലൗകികവുമായ ഇസ്ലാമിൻെറ രചനാത്മകമായ ചിന്ത അധീശത്വം പുലർത്തിയിരുന്നെങ്കിൽ ഇതൊരിക്കലും സംഭവിക്കുകയില്ലായിരുന്നു. ഇസ്ലാമിൻെറ ആദ്യത്തെ നാലു നൂററാണ്ടുകളിൽ അതു രചനാത്മകമായിരുന്നു. അന്നു് വരട്ടുസിദ്ധാന്തവാദികളും കക്ശക്കാരുമായ മതമൗലികവാദികളെ ഇസ്ലാമിൻെറ അനശ്വരവും വിവേചനാപൂർണ്ണവുമായ ചിന്ത തടഞ്ഞുനിർത്തിയിരുന്നു. അതുകൊണ്ടു് ഇസ്ലാമികസംസ്കാരത്തിൻേറയും പരിഷ്കാരത്തിൻേറയും വികാസത്തിനു് അതു് വഴിയൊരുക്കി. ബാഗ്ദാദിൻെറ തകർച്ചയ്ക്കുശേഷം അസഹിഷ്ണുക്കളായ ശരിയത്തു പക്ഷക്കാർ അധീശത്വം നേടി. അങ്ങനെ അധികാരദുർമ്മോഹികളും രക്തദാഹികളുമായ സംസാരക്കൊതിയന്മാരുടെ ചൂഷണത്തിനു് ഇസ്ലാം ഇരയായി.

ഇസ്ലാം വീണ്ടും രചനാത്മകമാകണമെങ്കിൽ, മനുഷ്യപുരോഗതിയിൽ പങ്കുചേരുവാനും അനുയായികളെ പൂർണ്ണതയിലേയ്ക്കു നയിക്കുവാനും കഴിയണമെങ്കിൽ. ആദ്യകാല ഇസ്ലാമിന്റെ ചിന്താബന്ധുരവും സാർവ്വലൗകികവുമായ അന്തശ്ചോദനം ഒരിക്കൽക്കൂടി നേടേണ്ടിയിരിക്കുന്നു. അതിന് ഇസ്ലാമെന്ന വാക്കിൽനിന്നല്ല, ഇസ്ലാമിന്റെ ആത്മീയതയിൽനിന്നാണ് പ്രചോദനം ഉൾക്കൊള്ളേണ്ടതു്. ഈ വിവേകപൂർണ്ണമായ സമീപനം ആദ്യകാലമുസ്ലീം ചിന്തകന്മാരിൽ കണ്ടിരുന്നു. തന്റെ മാസ്നാവി എന്ന കൃതിയിൽ ജലാലുദ്ദീൻ റൂമി ഇതു് രേഖപ്പെടുത്തിയിരിക്കുന്നു. പ്രാധാന്യത്തിലും വിശുദ്ധിയിലും ഖുർ–ആൻ കഴിഞ്ഞാൽ അടുത്തതായി ഈ കൃതിയാണ് ആദരിക്കപ്പെടുന്നതു്. (തന്റെ എല്ലാ മതങ്ങളുടേയും ഐക്യത്തിന്റെ ആവശ്യം എന്ന ഗ്രന്ഥത്തിൽ ഭഗവാൻ ദാസ് ഉദ്ധരിച്ചതു്. ഭാരതീയ വിദ്യാഭവൻ എഡിഷൻ 1960–p. 100)

'ഖുർ–ആനിലെ അന്തസ്സത്തയുള്ള ഭാഗങ്ങളും ഞാൻ സ്വീകരിക്കുന്നു. അവയിലെ ശുഷ്കമായ ഉണങ്ങിയ അസ്ഥികൾ പട്ടിക്കെറിഞ്ഞു കൊടുക്കുക.'

## 6 ഉപസംഹാരം

അങ്ങനെ രചനാത്മകമായ ഒരു ഇസ്ലാംമതത്തിനുമാത്രമേ സഹോദരമതങ്ങളുമായി ഉദാത്തവും ഫലപ്രദവുമായ ബന്ധം പുലർത്തുവാനും സ്വന്തം മതേതരരംഗത്തു് ഒരു പുരോഗമനശക്തിയാകുവാനും കഴിയൂ. ഇസ്ലാം പ്രേഷിതർക്കും, മുന്നേററക്കാർക്കും, വിഗ്രഹഭഞ്ജകർ എന്ന പേരിൽ ഒരു ദുഷ്കീർത്തിയാണ് അന്യമതങ്ങളിൽ ഉള്ളതും. ഈ വിഗ്രഹഭഞ്ജനം ഒരു നയമായി ഇസ്ലാം തുടരുന്നിടത്തോളം കാലം മററു മതങ്ങളോട് സന്തോഷകരവും സ്നേഹപൂർവ്വവുമായ ഒരു ബന്ധം ഉണ്ടാക്കുവാനാവില്ല. അവയിൽ പലതും വിഗ്രഹങ്ങളും ഛായാപടങ്ങളും തുടർന്നും ഉപയോഗിച്ചുകൊണ്ടിരിക്കുന്നതിനാൽ. മുൻവിധികളും, മുന്നിരുപ്പുകളും നിറഞ്ഞ മനസ്സിന്റെ വിഗ്രഹങ്ങളും തകർക്കുന്ന മറെറാരുതരം വിഗ്രഹഭഞ്ജനത്തിൽ ഇസ്ലാം ഏർപ്പെടുന്നതാണ് നല്ലതു്. ഫ്രാൻസിസ് ബക്കൺ പ്രഖ്യാപിക്കുന്നതുപോലെ ശാസ്ത്രമാർഗ്ഗത്തിൽ വളരെ പ്രധാനപ്പെട്ട കാര്യമാണ്. എല്ലാ സത്യാന്വേഷികളും മനസ്സിനെ ഗുഹയ്ക്കുള്ളിലെ വിഗ്രഹങ്ങളിൽനിന്നും, മുറിയ്ക്കുള്ളിലെ വിഗ്രഹങ്ങളിൽനിന്നും മററും മററും മോചിപ്പിക്കണമെന്ന് തന്റെ മനോഹരമായ ഒരു കവിതയിൽ അദ്ദേഹം പറയുന്നു. ജലാലുദ്ദീൻ റൂമി എല്ലാ സെമിററിക് മതങ്ങളുടേയും പൊതുവായും സൂഫിയല്ലാത്ത ഇസ്ലാംമതത്തിന്റെ പ്രത്യേകിച്ചും

ദോഷമായി കാണിക്കാവുന്ന വിഗ്രഹഭഞ്ജനത്തെ ശക്തിയായി എതിർത്തിരുന്നു. (മാസ്നവി, ഇസ്ലാമിലെ മിസ്റ്റിക്കുകളും സൂഫികളും എന്ന ഗ്രന്ഥത്തിൽ ക്ലാഡ്ഫീൽഡ് ഉദ്ധരിച്ചു ചേർത്തിരുന്നതു്. p. 154)

'വേനൽക്കാലത്തൊരുരാത്രി
അജ്ഞാനാന്ധകാരത്തിലകപ്പെട്ടുപോയ ഇടയൻ
ദൈവനിന്ദാപരമായിപ്പാടുന്നു.
ഭീകരമാഗാനം മോസസിനു കേൾക്കായി.
ദൈവമേ നിന്നെ അറിയാൻ ഞാനാഗ്രഹിച്ചു.
നീ എവിടെയാണെന്നു ഞാനറിയുന്നു.
ഞാനൊരു ദാസനായിക്കാര്യങ്ങൾ ചെയ്തുകൊള്ളാം
നിന്റെ മുറി അടിച്ചുവാരിവൃത്തിയാക്കുവാൻ
നിന്റെ പാദുകങ്ങൾ തുടച്ചുവെയ്ക്കുവാൻ
നിന്റെ മുടി കോതിയൊതുക്കുവാൻ
എന്നും നിനക്കുവേണ്ടിപ്പാലുകൊണ്ടുവരുവാൻ
ദൈവമേ ഞാനാഗ്രഹിക്കുന്നു.

മോസസ് ഗർജ്ജിച്ചു:

ദൈവവിരോധീ നിന്റെ വായാടിത്തം നിർത്തു.
നീയാരെയാണഭിസംബോധന ചെയ്യുന്നതു്.
ഏവനും എല്ലാററിനും നാഥനാണവൻ.
അള്ളാവു് സർവ്വശക്തൻ വിഭു.
മൂഢത നിറഞ്ഞ നിന്റെ സേവനങ്ങൾ
അവനാവശ്യമെന്നു നീ കരുതുകയോ.
സീമാതീതങ്ങൾ നിന്റെ ചെയ്തികൾ
അല്ലയോ ദുരാചാരാ, നമുക്കുമേൽ
ഇടിത്തീ വീഴാതിരിക്കട്ടെ.
നിന്റെ ചെയ്തികൾ അന്യർക്കും ആപത്തുളവാക്കും.
കണ്ണില്ലാതെ ആർ കാണുന്നുവോ
ചെവിയില്ലാതാർ കേൾക്കുന്നുവോ
ചങ്ങാതികളും പുത്രന്മാരുമില്ലാതെ
അനന്തയുഗങ്ങളിൽ കാലദേശാതീതനായ്
സ്നേഹജ്വാലയിൽ ചൈതന്യത്തിൽ വിഭു വിളങ്ങുന്നു.
വസ്ത്രവുമുപേക്ഷിച്ചു് ആശാഭംഗത്തിൽ മുങ്ങി
ക്ഷണത്താലിടയൻ പോയിമറഞ്ഞു.

ദൈവം മോസസ്സിനോടരുളി:

നീ എൻെറ ദാസനെ എന്തിനായ് ഓടിച്ചു.
എട്ടത്തു ചാട്ടക്കാരൻ നീ വേദകൃത്യങ്ങളറിയുന്നു.
അറിയുന്നില്ലെൻെറ സന്ദേശം.
ഐക്യത്തിൻ മഹാസന്ദേശമായിരുന്നില്ലേ
ഞാൻ നിന്നെ പ്രവചിപ്പുവാനയച്ചതു്.
മർത്ത്യനെ മർത്ത്യനിൽനിന്നകററുന്നതൊക്കെയും
വെറുപ്പാണെനിക്കെന്നറിയില്ലേ.
ബലപ്രയോഗമേററം നീചമെന്നറിയില്ലേ,
എല്ലാ സൃഷ്ടിയും എന്നിൽ ലയിക്കുന്നതു്
അല്ലാതൊരു സൃഷ്ടിയും ഞാൻ ചെയ്തിട്ടില്ല.
നിൻെറ വാചാലതയ്ക്കെന്തർത്ഥം
ആത്മാർത്ഥമാം സ്നേഹം വഴിയും
ഹൃദയത്തെ ഞാൻ കാണുന്നു.

# 6

# ശ്രീ ശങ്കരാചാര്യരും അദ്ദേഹത്തിൻെറ മഹത്ത്വവും*

## 1 ആമുഖം

ഈ സായാഹ്നത്തിൽ നാമിവിടെ കൂടിയിരിക്കുന്നതു് ശ്രീ ശങ്കരാചാര്യരുടെ ജന്മദിനമാഘോഷിക്കുന്നതിനാണു്. എൻെറ പ്രഭാഷണത്തിൻെറ കാതലായ പ്രമേയം അദ്ദേഹത്തിൻെറ മഹത്ത്വത്തിൻെറ സ്വഭാവം വിശദമാക്കുകയാണു്. അതിനാവശ്യമായ സംഭവങ്ങളൊഴിച്ച് അദ്ദേഹത്തിൻെറ ജീവിതത്തെ സാംഗോപാംഗം ചർച്ച് ചെയ്യുവാൻ ഞാനുദ്ദേശിക്കുന്നില്ല. ശ്രീ ശങ്കരൻെറ ജീവിതത്തിലെ ബാഹ്യസംഭവങ്ങൾ ഒരു ഖണ്ഡികയിൽ വിവരിക്കുവാൻ കഴിഞ്ഞേക്കും. എന്നാൽ തൻെറ മുപ്പത്തിരണ്ടു വർഷത്തെ ഹ്രസ്വജീവിതകാലത്തു് അദ്ദേഹം രൂപപ്പെടുത്തിയ ചിന്തയുടേയും നേട്ടത്തിൻേറയും മേനിയിലും മേന്മയിലുമുള്ള വൈപുല്യം അദ്ദേഹത്തിനു് ഈ ലോകത്തിൽ അനശ്വരയശസ്വികളുടെ കൂട്ടത്തിൽ ഉത്തമമായൊരു സ്ഥാനം നേടിക്കൊടുത്തു. ഒരു വ്യക്തിക്കിത്രയും ചുരുങ്ങിയ കാലംകൊണ്ടു് ഇത്രയധികം നേട്ടങ്ങൾ ഉണ്ടാക്കുവാൻ കഴിഞ്ഞതെങ്ങനെ എന്നാലോചിക്കുമ്പോൾ നാം അദ്ഭുതപരതന്ത്രരാകുന്നു. മനുഷ്യസമുദായത്തിൻെറ അഭ്യുദയത്തിനും നിഃശ്രേയസത്തിനുംവേണ്ടി അദ്ദേഹത്തെ അക്ഷീണം പ്രവർത്തിപ്പിച്ച ജാജ്ജ്വല്യമാനമായ ഇച്ഛാശക്തി അതിൽ വ്യക്തമാണു്.

## 2 ശ്രീ ശങ്കരൻ, വ്യക്തിത്വവും പരിതഃസ്ഥിതിയും

തൻേറതായി ഈ ലോകത്തിനു നല്കുവാനുള്ള മഹത്തായ സന്ദേശത്തെക്കുറിച്ചും ഇവിടെ തനിക്കു പൂർത്തീകരിക്കുവാനുള്ള ദൗത്യത്തെക്കുറിച്ചും തികച്ചും ബോധവാനായിരുന്ന ശ്രീ ശങ്കരൻ ബാല്യത്തിൽത്തന്നെ തൻെറ മുഴുവൻ ശക്തിയും പ്രാഗല്ഭ്യവും ലക്ഷ്യസാദ്ധ്യത്തിനായി ഉഴിഞ്ഞുവെച്ചുകൊണ്ടു് ഉറച്ച കാല്‌വെപ്പുകളോടെ വീടുവിട്ടിറങ്ങി.

---

* 1947 മെയ് മാസത്തിൽ കറാച്ചിയിലെ രാമകൃഷ്ണമഠത്തിൽവെച്ച് ശങ്കരജയന്തിയാഘോഷത്തിൽ ചെയ്ത പ്രസംഗം.

അദ്ദേഹത്തിൻെറ പ്രയത്നത്തെ വിലയിരുത്തുവാൻ കഴിയണമെങ്കിൽ അദ്ദേഹം ജീവിയ്ക്കുകയും തൻെറ ദൗത്യം നിർവ്വഹിയ്ക്കുകയും ചെയ്ത ദാർശനികപശ്ചാത്തലത്തെക്കുറിച്ച് അവശ്യം അറിഞ്ഞിരിയ്ക്കേണ്ടതാണ്. അക്കാലത്തെ ഭാരതീയസമുദായത്തിൻെറ ഉദാത്ത മാതൃകയായിരുന്നു അദ്ദേഹം. സാഹചര്യവും, വ്യക്തിപ്രഭാവവും എന്ന വസ്തുതകളുടെ ശരിയായ ഒരുൾക്കാഴ്ച നമുക്കു ലഭിയ്ക്കുമെങ്കിൽ അദ്ദേഹത്തിൻെറ പ്രവർത്തനങ്ങളുടെ സമഗ്രത പരിശോധിയ്ക്കുവാനും അദ്ദേഹത്തിൻെറ ജീവിതത്തിൽനിന്നും പ്രവർത്തനങ്ങളിൽനിന്നും എന്തെങ്കിലും ഗുണകരമായി നമുക്കു പഠിയ്ക്കുവാനുണ്ടോയെന്ന് പരീക്ഷിയ്ക്കുവാനും നമുക്കു കഴിയും. അനിതരസാധാരണമായ കഴിവുകൾ കൊണ്ടനുഗൃഹീതനായ ആ ബാലൻ തൻെറ ബുദ്ധിപ്രഭാവവും ലക്ഷ്യബോധവുംകൊണ്ട് ഭാരതീയജീവിതത്തിൻെറ സാംസ്കാരികവും, തത്ത്വചിന്താപരവും, സദാചാരപരവുമായ മേഖലകളിൽ അദ്ഭുതങ്ങൾ സൃഷ്ടിച്ചു.

സമകാലിക ചരിത്രഗതിയുടെ പശ്ചാത്തലം മനസ്സിലാക്കിയാൽ ശ്രീശങ്കരൻെറ പ്രവർത്തനങ്ങളെ കുറേക്കൂടി നല്ലനിലയിൽ മനസ്സിലാക്കുവാനും ആസ്വദിയ്ക്കുവാനും നമുക്കു കഴിയും; അക്കാലത്ത് ഭാരതത്തിൽ പരസ്പരവിരുദ്ധങ്ങളായ ഒട്ടേറെ ചിന്താസരണികൾ രൂപംപൂണ്ടിരുന്നു. അന്നു പ്രബലമായിരുന്ന വ്യവസ്ഥിതിയെ അന്ധകാരപൂർണ്ണമെന്നു വിശേഷിപ്പിയ്ക്കാം. രാഷ്ട്രീയമായി എന്നതുപോലെ സാമൂഹ്യമായും തത്ത്വചിന്താപരമായും മതപരമായും ഭാരതീയചിന്തയുടെ വിശാലദൃശ്യം ഏകത്ര ചേർത്തു നോക്കിക്കാണുന്നതിന് പര്യാപ്തമായ വിധത്തിൽ എല്ലാത്തിനേയും അണിനിരത്തിക്കൊണ്ടുള്ള ഒരു കേന്ദ്രം, ''ഇവിടെയാണ് ഭാരതത്തിൻെറ ഏകത'' എന്നു പറയാൻ പററിയ ഒരു കേന്ദ്രം, അന്നുണ്ടായിരുന്നില്ല. പല ചിന്താസരണികളും സ്വയം പര്യാപ്തങ്ങളെങ്കിലും അന്യോന്യബന്ധമില്ലാത്തവയും സങ്കുചിതങ്ങളുമായിരുന്നു. അതുകൊണ്ടാണ് ഞാൻ പ്രസ്താവിച്ചത് നമ്മുടെ ചിന്തയും മതപരമായ ജീവിതവും അന്ന് അന്ധകാരാവൃതമായിരുന്നു എന്ന്. രാജ്യം പല ജാതികളും വർണ്ണങ്ങളുമായി വിഭജിക്കപ്പെട്ടു. അവയാകട്ടെ വേദത്തോട് അധരഭക്തി മാത്രം പ്രകടിപ്പിച്ചു. അതുപോലും ചിന്താദരിദ്രവും വിവേകശൂന്യവുമായിരുന്നു. ഇന്ത്യാചരിത്രത്തിൽ, ഈ രാജ്യം പലപ്പോഴും ഗോത്രാടിസ്ഥാനത്തിൽ ചെറിയ ചെറിയ സംസ്ഥാനങ്ങളായി വിഭജിയ്ക്കുവാൻ ഇടയായിട്ടുള്ളതു കാണാം; ഭാവിയിലതുണ്ടാവാതിരിയ്ക്കട്ടെയെന്നു നമുക്കു പ്രത്യാശിയ്ക്കാം. ഇന്ത്യയിലെ നാട്ടുരാജ്യങ്ങളെയെല്ലാം തൻെറ അധികാരത്തിൽകീഴിൽ കൊണ്ടുവന്ന് ഒരു വിധത്തിൽ ഇന്ത്യയുടെ രാഷ്ട്രീയഐക്യം സ്ഥാപിച്ചത് ബുദ്ധമതാവലംബിയായ

ശ്രീ ഹർഷനായിരുന്നു. അദ്ദേഹത്തിനുശേഷം ആ രാഷ്ട്രീയഭദ്രത താറുമാറായി. ഐക്യത്തിൽ സാമാന്യമായ ആത്മാർത്ഥതയില്ലാതെ പരസ്പരം കലഹിക്കുന്ന നാട്ടുരാജ്യങ്ങളായി ഹിന്ദുസ്ഥാനം വിഭജിക്കപ്പെട്ടു. അങ്ങനെ രാഷ്ട്രീയമായും, ദാർശനികമായും, സാംസ്കാരികമായും, മതപരമായും ഒന്നിച്ചു നിർത്തുന്ന ഒരു കേന്ദ്രം ഇല്ലാതായി. ഇത്തരുണത്തിലാണ് ശ്രീ ശങ്കരൻെറ വരിഷ്ഠചേതന, രാഷ്ട്രീയമേഖലയെ വരുംതലമുറക്കായി മാററിനിർത്തിക്കൊണ്ട്, മതത്തിൻേറയും സംസ്കാരത്തിൻേറയും തത്വചിന്തയുടെയും മേഖലകളിൽ ഐക്യം സ്ഥാപിക്കുന്നതിനുവേണ്ട പ്രയത്നം ആരംഭിച്ചതു്. ഒരു വ്യക്തി എന്ന നിലയിൽ അദ്ദേഹം ഏറെറടുത്ത കൃത്യം ബൃഹത്തും ആയാസപൂർണ്ണവുമായിരുന്നു.

## 3 ശ്രീശങ്കരൻെറ ജീവിതദൗത്യം

സങ്കീർണ്ണങ്ങളായ ദാർശനികപ്രസ്ഥാനങ്ങളെ, നിലവിലുള്ള വിശ്വാസത്തിൻെറ സാഫല്യത്തെ ഹനിക്കാതെ വേദാന്തത്തിൻെറ സ്വാധീനശക്തിക്കു കീഴിൽ ഏകത്വത്തിലേക്കും സാമഞ്ജസ്യത്തിലേക്കും നയിക്കുക എന്നതായിരുന്നു അദ്ദേഹത്തിൻെറ ലക്ഷ്യം എന്നു് അദ്ദേഹത്തിൻെറ ചര്യകളെക്കുറിച്ചു് പഠിക്കുമ്പോൾ നമുക്കു് വ്യക്തമായി ബോദ്ധ്യപ്പെടുന്നതാണു്. അദ്ദേഹത്തിനു വേണമെങ്കിൽ ഈ ദർശനങ്ങളെയെല്ലാം മൃതപ്രായമായി ദുഷിച്ച സർവ്വസമാനതയുടെ മേഖലയിലേക്കു് കൊണ്ടുവരാമായിരുന്നു. എങ്കിലും അദ്ദേഹമതു ചെയ്തില്ല. എന്തുകൊണ്ടെന്നാൽ വിശ്വാസങ്ങളുടെ വൈവിധ്യത്തെപ്പററിയും നാനാത്വത്തിൽ ഏകത്വത്തെപ്പററിയുമുള്ള തൻെറ ആശയത്തിനു് അതു വിപരീതമായിരുന്നു. സമന്വയമായിരുന്നു അദ്ദേഹത്തിൻെറ ലക്ഷ്യം; സർവ്വസമാനതയായിരുന്നില്ല. നാനാത്വത്തിൽ ഏകത്വം; നാനാത്വം സമൃദ്ധിയെ അഭിവ്യഞ്ജിപ്പിക്കുന്നു. എന്നാൽ നാനാത്വം അതിനെ യോജിപ്പിച്ചു നിർത്തുന്ന കേന്ദ്രസൂത്രത്തിൻെറ വിനാശത്തിലേക്കു് നയിക്കുകയും സമൂഹത്തിൻെറ സുസ്ഥിരതക്കും പുരോഗതിക്കും ശത്രുവായിത്തീരുകയും ചെയ്യുന്നതുകൊണ്ടു് ഈ രാജ്യത്തെ മഹാന്മാരായ ചിന്തകന്മാരുടെ കടമ എന്നും നാനാത്വത്തെ നിലനിർത്തുകയും അവയെ ഒരേകതയുടെ കീഴിൽ കൊണ്ടുവരുകയുമാണു്. മററു രാജ്യങ്ങളിൽ സംഭവിച്ചതുപോലെ എല്ലാ വിശ്വാസങ്ങളേയും വാളിൻെറ മുനയുപയോഗിച്ചു് ഒരു വിശ്വാസത്തിൽ ലയിപ്പിക്കുന്നതിനു പകരം ഇന്നാട്ടിലെ ഭിന്നചിന്തകളുടെയും വിശ്വാസങ്ങളുടെയും സാമഞ്ജസ്യം സുസാദ്ധ്യമാക്കുന്നതിനു് ഈ ആശയപ്രകടനത്തിനു കഴിഞ്ഞു. ജനങ്ങളുടെ ഹൃദയവും മനസ്സും ഒരു പുനർവിചിന്തനത്തിനു രൂപപ്പെടുംവിധം യുക്തിയുടെയും, തുറന്ന ചർച്ചയുടെയും അടിസ്ഥാനത്തിൽ കഠിനപ്രയത്നത്തിലൂടെ വിശ്വാസങ്ങളുടെ ഒരു സംയുക്തവ്യവസ്ഥിതി

ശ്രീശങ്കരൻ സ്ഥാപിച്ചു. തദ്ദ്വാരാ അദ്ദേഹം ഷൺമതസ്ഥാപകാചാര്യനെന്ന ബിരുദത്തിന് സർവ്വഥാ അർഹനായി – കൃതജ്ഞതാപൂർവ്വം ജനങ്ങൾ അദ്ദേഹത്തിനർപ്പിച്ചതാണീ ബിരുദം. ശ്രീശങ്കരൻെറ യത്നത്തിലൂടെ നാം നേടിയതു് ഇതാണു്. യുക്തിബോധത്തിൻെറ മാറിക്കൊണ്ടിരിക്കുന്ന തണലിലും വെളിപാടുകളുടെ വ്യത്യസ്തതകളിലും വിചാരണകളിലൂടെ സ്വയം ന്യായീകരിക്കുന്ന അസംഖ്യം വിശ്വാസപ്രസ്ഥാനങ്ങളുണ്ടായിരുന്നു. എങ്കിലും വിഭാഗങ്ങൾ തമ്മിലും ജാതികൾ തമ്മിലും ഉള്ള ചേരിതിരിവു് ഇല്ലാതാക്കി യോജിപ്പിച്ചു നിർത്തുന്ന ഒരു മദ്ധ്യസ്ഥഘടകമായി പരിഗണിക്കത്തക്കവിധം മൂലപ്രമാണങ്ങളോടു് അവയ്ക്കാത്മാർത്ഥതയുണ്ടായിരുന്നില്ല. ഇവയ്ക്കിടയിൽ ഒരു മദ്ധ്യസ്ഥഘടകത്തെ ഏർപ്പെടുത്തുന്നതിനു് ശ്രീശങ്കരൻ ശ്രമിച്ചു. ആത്യന്തികസത്യം സാകാരവും അതുപോലെതന്നെ നിരാകാരവുമാണു്, ചിന്മയമെന്നപോലെ തന്നെ ചിദാഭാസവുമാണു്, എന്നു പ്രഖ്യാപിച്ച വേദാന്തത്തിൻെറ സമുന്നതദർശനത്തിലാണു് അദ്ദേഹം അതു കണ്ടെത്തിയതു്.

ശ്രീശങ്കരനിൽ അത്യഗാധമായ ഭൂതദയയും ഇതരവീക്ഷണകോണങ്ങളെ മനസ്സിലാക്കുന്നതിനുള്ള അഭിവാഞ്ഛയും ചിന്തയുടെയും വസ്തുതകളുടെയും വിമർശനാത്മകമായ ആസ്വാദനത്തിനുള്ള തിതിക്ഷാനിർഭരമായ യത്നവും നമുക്കു കാണാം. തൻെറ വിശാലരാജ്യത്തെ ജനങ്ങളിലും സംസ്കാരത്തിലും അഗാധമായ അഭിനിവേശവും ആത്മാർത്ഥതയും അവികലമായി സ്വരൂപിക്കുന്നതിലുള്ള സുദൃഢമായ തീരുമാനത്തോടും, തൻെറ അവതാരോദ്ദേശം ഇതൊന്നുറപ്പിക്കുവാനും അന്യഥാ അഭിവൃദ്ധിപ്പെടുത്തുവാനും ആണെന്ന ഗാഢമായ വിശ്വാസത്തോടും കൂടി, ഭാരതീയരുടെ ഹൃദയത്തിലും സാംസ്കാരികലോകത്തും പ്രകടമായിരുന്ന കലാപകലുഷിതമായ അവ്യവസ്ഥിതിയിൽനിന്നും വിശ്വജനീനമായ വ്യവസ്ഥിതി ചമയ്ക്കുന്നതിനു് പതറാത്ത തീരുമാനവുമായി ഈ പ്രശ്നത്തെ നേരിടുന്ന അദ്ദേഹത്തെ നമുക്കു കാണാം. ഒരു ജീവിതകാലം മുഴുവൻ അഭംഗുരം ഏറ്റെടുത്ത പ്രയത്നം ഇന്ത്യയെ ഒരളവോളം ഐക്യത്തിലും സാമഞ്ജസ്യത്തിലും എത്തിച്ചു. മതത്തിലും, ചിന്തയിലും, സംസ്കാരത്തിലും വരുത്തിയ ഈ ക്രമീകരണം മനുഷ്യസമുദായത്തിൻെറ ചരിത്രത്തിൽ അനന്യലഭ്യമാണെന്നു നിസ്സംശയം പറയാം.

## 4 ആത്മീയനായകൻമാരും രാഷ്ട്രീയ നായകൻമാരും

മഹത്കാര്യങ്ങൾക്കുവേണ്ടി പൊരുതിയിട്ടുള്ള മഹദ്‌വ്യക്തികളുണ്ടായിട്ടുണ്ടു്. ലോകമെമ്പാടും ഉന്നതരായ വീരപരാക്രമികളും ഉണ്ടായിട്ടുണ്ടു്. ധീരതയുടെ സ്പർശം നേടിയ വീരയൗവ്വനത്തിൻെറ

ദൃഷ്ടാന്തം നമുക്ക് മുഹമ്മദ്ബിൻകാസ്സിയിൽ കാണാം. കേവലം പതിനാറുവയസ്സ് മാത്രം പ്രായമുള്ള ഒരു യുവാവ് അറേബ്യയിലെ തന്റെ ജന്മനാട്ടിൽനിന്നും സാഹസികാവേശത്തോടെ കുറച്ചു കൂട്ടുകാരോടുകൂടി വന്ന് സിൻഡ്മാതിരി ഒരു പ്രവിശ്യ കീഴടക്കിയെന്നത് പ്രശംസാർഹം തന്നെ. വീണ്ടും തന്റെ സൈന്യങ്ങളുമായി ആൽപ്പ്പർവ്വതനിരകടന്ന് ചെന്ന് ആസ്ട്രിയക്കാരെ തോല്പിച്ച നെപ്പോളിയനും നമുക്ക് പരിചിതനാണ്. ഭാരതീയചരിത്രത്തിലും ഇമ്മാതിരി ഉദാഹരണങ്ങൾ എത്ര വേണമെങ്കിലുമുണ്ട്. എന്നാൽ ശ്രീശങ്കരന്റെ ഉജ്ജ്വലമായ ദൃഷ്ടാന്തം ഇതിൽ നിന്നെല്ലാം വ്യത്യസ്തമായി നിലകൊള്ളുന്നു. ഒരു വ്യക്തി തനിച്ച് ദേദീപ്യമാനമായ ആത്മീയതയും അഗാധമായ ബുദ്ധിവൈഭവവും ആഴമേറിയ ദയാവായ്പും മാത്രം കൂട്ടിനുണ്ടായിരിയ്ക്കേ ഭാരതത്തിലുടനീളം തലങ്ങും വിലങ്ങും സഞ്ചരിച്ച് മാനവഹൃദയത്തെയും മനസ്സിനേയും കീഴടക്കുക ഭാരതീയ ചരിത്രത്തിലെന്നല്ല വിശ്വമാനവചരിത്രത്തിൽപ്പോലും ഇദംപ്രഥമമായൊരു സംഭവമാണ്. അദ്ദേഹം മാനവചേതനയേയും ഹൃദയത്തേയും കീഴടക്കി. സ്നേഹത്തിന്റെയും സദാചാരത്തിന്റെയും ആത്മബോധത്തിന്റേയും ഒരു സാമ്രാജ്യം സ്ഥാപിച്ചു. ആചാര്യശങ്കരന്റെ ഉദാത്തമായ ദൃഷ്ടാന്തത്തിലൂടെ നമുക്ക് സ്വന്തം ഇച്ഛാശക്തികൊണ്ട് ലോകത്തെ ചുഴററിയ മാനവമഹത്ത്വത്തിന്റെ ചിത്രണം സുസാദ്ധ്യമാവുന്നു. ഇന്ന് ഭാരതത്തിനെന്നല്ല ലോകത്തിനാകമാനം അത്യന്താപേക്ഷിതമായിട്ടുള്ളതും അമ്മാതിരി മഹത്ത്വമുള്ള നേതാക്കന്മാരെയാണ്.

ശ്രീശങ്കരന്റെ കാലത്തുള്ള പരിതസ്ഥിതി ഇന്ന് നമുക്കും താല്പര്യമുള്ളതാണ്. അക്കാലത്തെ മനുഷ്യർ ബുദ്ധിയ്ക്കും സ്വഭാവശുദ്ധിയ്ക്കും ആദരാഞ്ജലികളർപ്പിച്ചിരുന്നു. സംസ്കൃതചിത്തന്മാരായ മനീഷികളെ അക്കാലത്ത് രാജ്യത്തുടനീളം ആദരിച്ചിരുന്നു. ഒരു തരത്തിൽ നമ്മുടെ ചരിത്രത്തിലുടനീളം ഈ വസ്തുത കാണാം. എല്ലാ ഏററുമുട്ടലുകളും ബൗദ്ധികതലത്തിൽ, ആശയങ്ങൾ തമ്മിൽമാത്രം, ഒതുങ്ങിനിന്നു. ഗതകാലത്തെക്കുറിച്ച് സ്മരിയ്ക്കുമ്പോൾ നമുക്കാവശ്യം തോന്നുന്നത്, അതേ അവസ്ഥ വീണ്ടും രൂപീകരിയ്ക്കണമെന്നും, വഴക്കുകളും വക്കാണങ്ങളും പരസ്പരം തലതല്ലിപ്പൊളിച്ചു തീർക്കുന്നതിനുപകരം തമാശകൾ പൊട്ടിച്ചുതീർക്കാൻ പഠിയ്ക്കണമെന്നും ആണ്. അക്കാലം പ്രശ്നങ്ങളെ വാളിന്റെ മുനകൊണ്ടല്ലാതെ ചർച്ചകളിലൂടെ പരിഹരിച്ച ഉന്നതമായ സംസ്കാരമഹത്ത്വമുണ്ടായിരുന്ന ഒരു സമൂഹത്തെക്കുറിച്ച് പ്രഘോഷണം ചെയ്യുന്നു. ഇപ്രകാരമൊരു ജനാധിപത്യപ്രക്രിയ ശ്രീശങ്കരന്റെ കാലത്ത് രൂഢമൂലമായിരുന്നു. പുതിയ പുതിയ ആശയങ്ങളുടെ പ്രഖ്യാപനത്തിലും ആശയങ്ങൾ തമ്മിൽ നടക്കുന്ന സംഘ

ട്ടനങ്ങളിലും വാദപ്രതിവാദങ്ങരം തമ്മിലുള്ള ഏററുമുട്ടലുകളിലും തുടന്നുള്ള ചർച്ചകളിലുമെല്ലാം ജനങ്ങരം ക്ഷണിയ്ക്കപ്പെട്ടിരുന്നു. ആശയങ്ങളുടെ ഈ സംഘട്ടനങ്ങളിൽനിന്നും യുക്ത്യധിഷ്ഠിതമായ ഒരു തത്ത്വചിന്ത നമുക്കാവിർഭവിച്ചു. ആചാര്യശങ്കരൻെറ കാലത്ത് നൂതനങ്ങളായ ആശയങ്ങരം ഗ്രഹിയ്ക്കുന്നതിന് മനുഷ്യമനസ്സുകരം സദാ ജാഗരൂകരായിരുന്നതായി നമുക്കു കാണാം. സത്യത്തോട് ബുദ്ധിപരമായ ഒരു സംവേദനക്ഷമത എങ്ങും നിലനിന്നിരുന്നു.

## 5 മനുഷ്യൻെറ ബുദ്ധിയ്ക്കും ഹൃദയത്തിനും വേണ്ടി വാദിച്ച ഗുരുക്കന്മാർ

ഈ ആചരണവും മനോഭാവവും സംസ്കാരത്തിൻെറ അത്യുന്നതമാനങ്ങളാണ്. നാമിന്നത് ശോചനീയമാംവണ്ണം കൈവിട്ടുകളഞ്ഞിരിയ്ക്കുന്നു. ഒരാശയം കായികശക്തികൊണ്ടടിച്ചേല്പിയ്ക്കുവാനാണ് അല്ലാതെ ബുദ്ധിപരമായൊരു ധാരണയിലൂടെ സന്നിവേശിപ്പിയ്ക്കുവാനല്ല നാം ഇന്നു ശ്രമിയ്ക്കുന്നത്. ഒടുവിൽ പറഞ്ഞ നിലപാടിലൂടെ ആശയങ്ങരം പ്രചരിപ്പിക്കുകയെന്നത് ഇക്കാലത്തു പ്രയാസമായിട്ടാണിരിക്കുന്നത്. എന്നാൽ ആദ്യമാർഗ്ഗം അതായത് വാളിൻെറ ശക്തി ഉപയോഗിച്ചുള്ള ആശയപ്രചരണം സംസ്കൃതചിത്തരായ ജനതയ്ക്ക് ഭൂഷണമല്ലെന്നുമാത്രമല്ല ഭാഗ്യാതിരേകത്താൽ ഇന്ത്യയിൽ അപൂർവ്വമായി മാത്രം കണ്ടിട്ടുള്ളതുമാണ്. അതുകൊണ്ട് മിക്ക ആചാര്യന്മാരും നേതാക്കന്മാരും കുറേക്കൂടി ആയാസരഹിതമായ മൂന്നാമതൊരു മാർഗ്ഗം കൂടി ആരാഞ്ഞു. ജനങ്ങളുടെ മൃദുലഭാവങ്ങളോടൎത്ഥിയ്ക്കുക. അവരുടെ അഭ്യൎത്ഥന ജനങ്ങളുടെ അറിവിനോടല്ല; വികാരത്തോടായിരുന്നു. ഈ രീതി ഇന്നത്തെ രാഷ്ട്രീയനേതാക്കന്മാരുടെ കാര്യത്തിൽ നാം സർവ്വസാധാരണമായിക്കാണുന്നു. ഒരു കാര്യത്തിൽ അപാരമായ ആവേശവും പരിപൂർണ്ണമായ ആത്മാൎത്ഥതയും ഉളവാക്കുന്നു എന്ന വസ്തുത സംശയരഹിതമായി ഇതിൻെറ മേന്മയാണെങ്കിൽ വിപരീതാശയങ്ങരംക്കു നേരേയുള്ള എതിർപ്പിൻെറ ഫലമായി മതഭ്രാന്തും പരസ്പരവിനാശവും വിതയ്ക്കുന്നു എന്നതും ഇതിൻെറ ഏററവും വലിയ ദോഷമാണ്. എന്നാൽ ഏറെ ചിരസ്ഥായിയായ വിചാരണയെന്തെന്നാൽ അത് ബുദ്ധിയെയും മനസ്സിനെയും സ്വാധീനിയ്ക്കുന്നു. അതുപോലെ നൈസൎഗ്ഗികമായ സത്യവും സൗന്ദര്യവും കാരണമായി ഹൃദയാന്തരത്തിലേയ്ക്ക് സാവധാനം നുഴഞ്ഞുകയറി യുക്തിപൂർവ്വകമായ തീരുമാനങ്ങളും അഗാധമായ വിശ്വാസവും ഉളവാക്കുന്ന ഈ രീതി പരീക്ഷിയ്ക്കുന്നവർ ലോകത്തിൽ വിരളമാണ്. അങ്ങനെ പരിശ്രമിച്ചിട്ടുള്ളവരിൽ— പരീക്ഷണത്തിൽ വിജയം വരിച്ചിട്ടുള്ളവരിൽ-ഒരാരം ശ്രീബുദ്ധനും അപരൻ ശ്രീശങ്കരനുമാണ്. സാധാരണയായി സമൂഹത്തെ പ്രചോദിപ്പിയ്ക്കുന്നതിന് വികാരത്തിലൂടെ മാത്രമേ കഴിയൂ. എന്നാൽ ശ്രീശങ്ക

രൻ ഇതിനൊരപവാദമാണ്. അതിവിശിഷ്ടമായ ഒരു പാരമ്പര്യത്തിലെ അദ്വിതീയനായ ബുദ്ധിശാലിയായിരുന്നെങ്കിലും മനുഷ്യസമുദായത്തിന്റെ ഹൃദയവികാസത്തിലും ജ്ഞാനോദയത്തിലും അദ്ദേഹം ഒരുപോലെ ശ്രദ്ധിച്ചു. ശ്രീശങ്കരനിൽ അത്യുന്നതനായ ഒരു ബൗദ്ധികപ്രതിഭയേയും അതോടൊപ്പം സമൂഹത്തിന്റെ വൈകാരികഭാവങ്ങളെ നയിച്ച മൃദുലഹൃദയനെയും ഒരുമിച്ചു കാണാം. ഈ ഹിന്ദുസ്ഥാനത്തിന്റെ ചരിത്രത്തിൽ ഇന്നോളം, ജനങ്ങളിൽ, ജ്ഞാനം ഹൃദയവികാരം ഇവയെ ഒരുമിച്ചുത്തേജിപ്പിച്ച ഒരാചാര്യൻ ഭഗവാൻ ശങ്കരാചാര്യർ മാത്രമാണ്. എന്നാൽ അദ്ദേഹത്തിന്റെ രചനകൾ പലതും ഗഹനങ്ങളും മനസ്സിലാക്കുന്നതു് പ്രയാസമേറിയവയുമാണ്. ആത്മാവിനെ ഹഠാദാകർഷിക്കുന്ന അദ്ദേഹത്തിന്റെ സ്തോത്രങ്ങളും ഗീതങ്ങളും അടങ്ങുന്ന ഈ രചനകൾ പ്രസ്തുതദോഷത്തെ പരിഹരിക്കാൻ പര്യാപ്തമാണ്. പണ്ഡിററ് ജവഹറിലാൽ നെഹറു ശ്രീശങ്കരന്റെ ഈ പ്രയത്നത്തെ അഗാധമായി പ്രശംസിച്ചുകൊണ്ടു് പറയുന്നു: (വിശ്വചരിത്രാവലോകനം കത്തു് 44)

''ശങ്കരാചാര്യരുടെ പൂർവ്വചരിത്രം അദ്ഭുതാവഹമായ ഒന്നാണ്. ....ശ്രീശങ്കരന്റെ ഗ്രന്ഥങ്ങളും, ഭാഷ്യങ്ങളും, വാദമുഖങ്ങളും രാജ്യത്തെയാകെ ഉദ്ദീപിപ്പിച്ചു. അദ്ദേഹം ബ്രാഹ്മണസമൂഹത്തിന്റെ മഹാനായ നേതാവാകുകമാത്രമല്ല മനുഷ്യസഞ്ചയത്തിന്റെയാകെ കല്പനാവൈഭവത്തെ പിടിച്ചടക്കുകകൂടിച്ചെയ്തു. തന്റെ അസാമാന്യമായ ബുദ്ധിപ്രഭാവംകൊണ്ടുമാത്രം ഒരാൾ നേതൃത്വത്തിലേയ്ക്കു വരുന്നതും ജനശ്രദ്ധ പിടിച്ചു പററുന്നതും ചരിത്രത്തിൽ സ്ഥാനം നേടുന്നതുമെല്ലാം ഒരു പൂർവ്വപ്രതിഭാസമാണ്. പടവിയേറിയ സൈനികമേലാളന്മാരും, ജേതാക്കന്മാരും ചരിത്രത്തിൽ മുന്നിട്ടുനില്ക്കുന്നതു കാണാം. അവർ അറിയപ്പെടുന്നവരോ വെറുക്കപ്പെടുന്നവരോ ആയിത്തീരാം. അവർ ചിലപ്പോൾ ചരിത്രം തിരുത്തിക്കുറിച്ചെന്നും വരാം. വിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ അധികാരമേറിയ മതനേതാക്കന്മാർ ലക്ഷങ്ങളെ പ്രേരിപ്പിയ്ക്കുകയും അവരെ മതാവേശത്താലിളക്കിമറിയ്ക്കുകയും ചെയ്യാം. കാരണം വൈകാരികോത്തേജനത്തിനു് അർത്ഥിയ്ക്കേണ്ട താമസം അവ നേടുകയായി.

''എന്നാൽ മനസ്സിനോടും ബുദ്ധിയോടും അർത്ഥിച്ചു മുന്നോട്ടുള്ള പ്രയാണം വൈഷമ്യമേറിയതാണ്. ദൗർഭാഗ്യമെന്നു പറയട്ടെ മിയ്ക്ക ആളുകളും ചിന്തിയ്ക്കുന്നില്ല. അവർ വികാരം കൊള്ളുകയും അതിനനുസരണമായി മാത്രം പ്രവർത്തിയ്ക്കുകയും ചെയ്യുന്നു. ശ്രീശങ്കരന്റെ അർത്ഥനയാകട്ടെ മനസ്സിനോടും ബുദ്ധിയോടും വിവേകത്തോടുമാണ്. അവ പഴയ ഏട്ടുകളിലെ വരട്ടുവാദത്തിന്റേ ആവർത്തനമല്ല. ആ വാദമുഖങ്ങൾ ഇത്തരുണത്തിൽ ശരിയോ തെറേറാ എന്നതു വിഷയമല്ല.

ഏറെ രസകരമായതു് മതപരമായ പ്രശ്നങ്ങളോടുള്ള അദ്ദേഹത്തിന്റെ ബുദ്ധിപരമായ സമീപനത്തിലാണ്, തദുപരി ആ സമീപനരീതി സ്വീകരിച്ചിട്ടുകൂടി അദ്ദേഹം നേടിയ വിജയത്തിലാണ്.

''വളരെച്ചുരുങ്ങിയ കാലത്തിനുള്ളിൽ രാജ്യത്തുടനീളം അദ്ദേഹത്തിന്റെ പ്രചരണപര്യടനത്തിനു ലഭിച്ച വൻവിജയം രാജ്യത്തിന്റെ ഒരററത്തുനിന്നും മറേറ അററത്തേയ്ക്കു് ബൗദ്ധികവും സാംസ്കാരികവുമായ ധാര എങ്ങനെ ദ്രുതഗതിയിൽ പ്രവഹിച്ചു എന്നു കൂടി കാണിയ്ക്കുന്നു.''

അദ്ദേഹത്തിന്റേ കാലത്തെ ജനങ്ങളെ പ്രശംസിക്കുവാൻ നാം പ്രേരിതരായി. ശ്രീശങ്കരനു് നൂററിഅൻപതു സംവത്സരങ്ങൾക്കുമുമ്പു് ചൈനയിൽനിന്നും ഇന്ത്യയിലെത്തിയ ഹ്യൂൻസാങ് എന്ന തീർത്ഥാടകനെ ഇദ്ദേശവാസികളുടെ ബൗദ്ധികമായ അന്വേഷണത്വരയും, ജ്ഞാനാസക്തിയും നൂതനാശയങ്ങൾ സ്വകീയമാക്കുന്നതിനുള്ള കഴിവും വിദ്യാഭ്യാസത്തിലുള്ള അഗാധമായ താല്പര്യവും അദ്ഭുതപ്പെടുത്തി. സ്വയം പണ്ഡിതനായിരുന്നിട്ടുകൂടി ബൗദ്ധികവും ആത്മീയവുമായ വിജ്ഞാനദാഹത്തെ ശമിപ്പിയ്ക്കുന്നതിനും അറിവുസമ്പാദിയ്ക്കുന്നതിനും അദ്ദേഹം ഈ നാട്ടിലെത്തി. ശ്രീശങ്കരൻ ജീവിയ്ക്കുകയും പ്രവർത്തിയ്ക്കുകയും ചെയ്തിരുന്നതു് ഇത്തരമൊരു പരിതസ്ഥിതിയിലായിരുന്നു. തന്റെ സൂക്ഷ്മബുദ്ധിയും അഗാധമായ സ്ഥൈര്യവുമല്ലാതെ മററൊന്നും അദ്ദേഹത്തെ ഇക്കാര്യത്തിൽ സഹായിയ്ക്കാനുണ്ടായിരുന്നില്ല. അതുപോലൊരു സന്ദർഭത്തിൽ എപ്പോഴെങ്കിലും അമ്മാതിരി വ്യക്തിപ്രഭാവം രംഗപ്രവേശം ചെയ്താൽ ജനങ്ങളുടെ ജീവിതചര്യകളും ചിന്താപദ്ധതികളും പരിണമിപ്പിച്ചു രൂപപ്പെടുത്താൻ പര്യാപ്തമായ ഉച്ഛൃംഖലമായ ഒരാദർശത്തിന്റെ ആവിർഭാവം കാണാറാവുമെന്നു് നമുക്കു പ്രതീക്ഷിയ്ക്കാം.

## 6 ശ്രീശങ്കരൻ — മഹാനായ പരിവ്രാജകൻ

വളരെ ചുരുങ്ങിയ കാലംകൊണ്ടു് ആ മഹാനുഭാവൻ തന്റെ ജീവിതദൗത്യം നിറവേററുന്നതിനായി ഭാരതത്തിൽ തലങ്ങും വിലങ്ങും സഞ്ചരിച്ചതായി നമുക്കറിയാം. അദ്ദേഹം തന്റെ മുൻഗാമിയായ ബുദ്ധനെപ്പോലെ, പിൻഗാമിയായ സ്വാമി വിവേകാനന്ദനെപ്പോലെ മഹാനായ ഒരു പരിവ്രാജകനായിരുന്നു. ആ പദം വിവക്ഷിക്കുന്ന പൂർണ്ണാർത്ഥത്തിൽ മനുഷ്യനും പ്രകൃതിയുമായി നിരന്തരസമ്പർക്കത്തിലേർപ്പെട്ടുകൊണ്ടു് സഞ്ചരിച്ചു. താൻ പോയ ഇടങ്ങളിലെല്ലാം മഹത്തായ സന്ദേശങ്ങൾ പ്രചരിപ്പിച്ചുകൊണ്ടും പ്രവചനങ്ങൾ നിർവ്വഹിച്ചുകൊണ്ടും, ജനോദ്ധാരണം സുസാദ്ധ്യമാക്കിക്കൊണ്ടും അദ്ദേഹം നിരന്തരമായി സഞ്ചരിച്ചു. സ്വന്തമായി ഒന്നിനോടും

ആസക്തിയില്ലാതെ, സ്വാർത്ഥമായി ഒന്നും നേടാനില്ലാതെ – തന്നിൽത്തന്നെ സംതൃപ്തനായി അദ്ദേഹം സഞ്ചരിച്ചു. ഭഗവാൻ ശ്രീകൃഷ്ണൻെറ വാക്കുകളിൽ 'തനിക്കുവേണ്ടി ഒന്നും നേടാനില്ലാതിരുന്നിട്ടും പ്രവ ത്തനനിരതനായിരിക്കുക. അതുകൊണ്ടു് സമൂഹത്തിന്നു് മേന്മയുണ്ടാവും.' ശ്രീശങ്കരൻ ശ്രീകൃഷ്ണചിന്തയുടെ അനുഭൂതിസമ്പന്നനായ വ്യാഖ്യാതാവായിരുന്നു. ജനങ്ങളെ ഉദ്ധരിക്കുന്നതിന്നും അവക്കു് വിജ്ഞാനം പകരുന്നതിന്നുംവേണ്ടി ഒരു സ്ഥലത്തുനിന്നും മറെറാരിടത്തേയ്ക്കു് എന്ന നിലയിൽ നിരന്തരമായി യാത്ര ചെയ്തു. അദ്ദേഹത്തിൻെറ ഗുരുനാഥൻ ആദ്യം വാരാണസിയിലേയ്ക്കു യാത്ര പുറപ്പെടുന്നതിന്നും അവിടെ ദർശനവൈരുദ്ധ്യങ്ങൾക്കിടയിൽ സാമഞ്ജസ്യം സ്ഥാപിക്കുവാനും അദ്ദേഹത്തോടാവശ്യപ്പെട്ടു. വാരാണസിയിൽ തൻെറ എതിരാളികളെയെല്ലാം വാദിച്ചു തോല്പിച്ചു് അദ്ദേഹം വേദാന്തചിന്തയുടെ മഹത്ത്വം സുസ്ഥിരമായ യുക്തിബോധത്തിൻെറ അടിത്തറയിൽ സുസ്ഥാപിതമാക്കി. അവിടെനിന്നദ്ദേഹം രാജ്യമാകെ കാൽനടയായി സഞ്ചരിച്ചു. ഭാരതംപോലുള്ള ഒരു ഉപഭൂഖണ്ഡത്തിലാകെ തലങ്ങും വിലങ്ങും സഞ്ചരിച്ചു് ജനങ്ങളുടെ സംശയങ്ങൾക്കു് നിവാരണം കാണുവാനും അവരുമായി നീതിപൂർവ്വം തത്ത്വചിന്തയുടേയും വിശ്വാസത്തിൻേറയും ഭിന്നമുഖങ്ങളെപ്പററി ചർച്ചചെയ്യുവാനും സംഘർഷപൂരിതമായ സമകാലികപരിതസ്ഥിതിയിൽ രാജ്യത്തിൻെറ ചിന്തയിലും വിശ്വാസത്തിലും ക്രമബദ്ധമായൊരു പദ്ധതി ആവിഷ്കരിക്കുവാനും അദ്ദേഹത്തെ പ്രേരിപ്പിച്ച ഹൃദയപ്രണോദനം എത്ര മഹത്തരവും പ്രചണ്ഡവുമാണു് !

## 7 ശ്രീശങ്കരനും ദശനാമിസന്ന്യാസസമ്പ്രദായവും

ഇവിടെയാണു് ഗുരുവിൻെറ മഹത്ത്വം. ജനങ്ങളുടെ ഭിന്നമായിക്കിടന്നിരുന്ന സാംസ്കാരികവും ആത്മീയവുമായ ശക്തികളെ സംയോജിപ്പിച്ചു് അവയുടെ തൈക്ഷ്ണ്യം പതിന്മടങ്ങു വർദ്ധിപ്പിച്ചു. അത്യപൂർവ്വമായ സംഘടനാശേഷിയും തീവ്രമായ പ്രായോഗികബുദ്ധിയും കൈമുതലായുണ്ടായിരുന്ന ആ മാനവമനീഷ തൻെറ പ്രവ ത്തനങ്ങളുടെ പിന്തുടച്ചയ്ക്കായി ദശനാമി സന്ന്യാസപാരമ്പര്യത്തിനു തുടക്കം കുറിച്ചു. അവരാണു് പരമഹംസപരിവ്രാജകന്മാർ—നിരന്തരം സഞ്ചരിച്ചുകൊണ്ടു് ആത്മീയജ്ഞാനം പ്രചരിപ്പിക്കുന്നവർ. സ്വഭാവശുദ്ധിയിലും ഉൾക്കാഴ്ചയിലും ബുദ്ധിപ്രഭാവത്തിലും നിസ്തുലരായ സന്ന്യാസിശ്രേഷ്ഠന്മാരുടെ സംരക്ഷണം ഭരമേല്പിച്ചുകൊണ്ടു് ഭാരതത്തിൻെറ നാലു മൂലകളിലുമായി നാലു മഠങ്ങൾ സ്ഥാപിച്ചു. ഇവയുടെ സ്ഥാനം—തെക്കു് ശൃംഗേരി, കിഴക്കു് പുരി, പടിഞ്ഞാറു് ദ്വാരക, വടക്കു് ശാന്തഗംഭീരമായ ഹിമവത്പ്രാന്തത്തിൽ

ബദരി എന്നിങ്ങനെയാണ്. ഈ പ്രവർത്തനം ഭാരതത്തിൻെറ ഭൂമിശാസ്ത്രപരവും സാംസ്കാരികവുമായ അഖണ്ഡതയിൽ അദ്ദേഹത്തിനുള്ള ഉൾക്കാഴ്ചയും ദീർഘവീക്ഷണവും വിളിച്ചോതുന്നു.

തങ്ങൾക്കുവേണ്ടി യാതൊന്നും നേടുവാൻ ഇല്ലാത്തവരും സംസാരമുക്തന്മാരുമായ സന്ന്യാസിമാരാണ് പരമഹംസന്മാർ. പര്യടനപ്രവചനങ്ങൾക്ക് അവരൊരുങ്ങുമ്പോൾ അവരെ പരിവ്രാജകാചാര്യന്മാർ എന്നു വിളിക്കുന്നു. ബഹുജനോദ്ധാരണത്തിന് ഉദ്യുക്തനായ വ്യക്തിയ്ക്കു നല്കാവുന്ന അതീവ സുന്ദരമായ അഭിധാനമാണ് ഇത്. നിസ്സംഗത അദ്ദേഹത്തെ ജാതിവർഗ്ഗവർണ്ണാദിപരിമിതികൾക്ക് അതീതമായ സാർവ്വജനീനഭാവത്തിലെത്തിക്കുന്നു. ശാരീരികവും മാനസികവുമായ അതിർത്തികളെ ഉല്ലംഘിച്ചുനില്ക്കുന്ന അദ്ദേഹത്തിൻെറ ഭൂതാനുകമ്പകൊണ്ട് അദ്ദേഹം മനുഷ്യസമുദായത്തിൻെറ അഭ്യുദയകാംക്ഷിയും സ്നേഹമയനായ ക്ഷേമതല്പരനും ആയിത്തീരുന്നു. ഈ പരമഹംസന്മാർ എവിടെയും സഞ്ചരിക്കുന്നതിന് സ്വതന്ത്രരാണ്. അവർ പുരുഷനോ സ്ത്രീയോ അല്ല. അവർ ഹിന്ദുവോ മുസ്ലീമോ അല്ല. അവർ ക്രിസ്ത്യനോ വൈഷ്ണവനോ അല്ല. അവർ ശൈവനോ ശാക്തേയനോ അല്ല. അവർ എല്ലാം ആണ്. എല്ലാത്തിനും അതീതവുമാണ്. അവർ ഒരിക്കലും ദുഷിക്കാതെ എല്ലാവരേയും സദാ സർവ്വഥാ പവിത്രീകരിച്ചുകൊണ്ട് നിലകൊള്ളുന്നു. അവർ സമദൃക്കുകളും സ്വതന്ത്രരും ആകുന്നു. ഗീതയുടെ സ്മരണീയമായ വാക്കുകളിൽ, (ഗീത v. 19)

'സമത്വത്തിൽ മനസ്സ് സ്ഥിരമായിരിക്കുന്ന അവരാൽ ജനനമരണരൂപമായ ഈ സംസാരം ജയിക്കപ്പെട്ടിരിക്കുന്നു. എന്തെന്നാൽ ബ്രഹ്മം ദോഷരഹിതമായും സർവ്വത്തിനും സമമായും ഇരിക്കുന്നു. അതിനാൽ അവർ ബ്രഹ്മത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു.'

തൻെറ ഗുരുവായ ഗോവിന്ദപാദാചാര്യരെ അറിവിലും സിദ്ധിയിലും അതിക്രമിച്ചെങ്കിലും തൻെറ രചനകളിലെല്ലാം അദ്ദേഹത്തിൻെറ ശിഷ്യൻ മാത്രമായി രേഖപ്പെടുത്തുന്നത് ഉന്നതനായ മഹാനുഭാവൻെറ വിനയത്തിന് നിദർശനമാണ്. 'ശ്രീമദ് പരമഹംസപരിവ്രാജകാചാര്യഗോവിന്ദഭഗവദ്പൂജ്യപാദശിഷ്യൻ ഈ കാര്യത്തിൽ തൻെറ തത്ത്വചിന്തയിൽപ്പെട്ട മനീഷികളുടെ നൈസർഗ്ഗികതയെ പ്രകടമാക്കുന്നു.

## 8 ഉപസംഹാരം

ശ്രീശങ്കരൻ കൂടുതൽ കാലം ഒരു സ്ഥലത്ത് കഴിച്ചുകൂട്ടിയില്ല. അദ്ദേഹം പരിവ്രാജകാചാര്യനായി ചുററിത്തിരിഞ്ഞു. അദ്ദേഹത്തി

ന്റെ അശ്രാന്തപരിശ്രമത്തിന്റെ ഫലമായി ഹൈന്ദവചിന്തയുടേയും സംസ്കാരത്തിന്റേയും ഐക്യം നമുക്കു ലഭ്യമായി. അതിൽ നാമിന്ന ഭിമാനിതരാണ്. എന്നാൽ ഒരു സഹസ്രാബ്ദത്തിനുശേഷം ഇന്ന് അതിസങ്കീർണ്ണമായ ഒരു പരിതസ്ഥിതിയുമായി നാം മുഖാമുഖം നി ല്ക്കുകയാണ്. ഹിന്ദുമതത്തിൽ മാത്രമല്ല ഇന്ത്യയ്ക്കാകമാനം ഒരഖണ്ഡത യ്ക്കുവേണ്ടി, എല്ലാ മതങ്ങളും സംസ്കാരങ്ങളും സൗഹാർദ്ദപൂർവ്വം സം യോജിക്കുന്നതിനുവേണ്ടിയുള്ള ഭഗീരഥപ്രയത്നം പൂർത്തിയാ വാതെ നമുക്കു മുമ്പിൽ നിലകൊള്ളുന്നു. വർത്തമാനഭാരതത്തിന്റെ ബൗദ്ധി കപ്രതിഭകൾക്കു മുമ്പിൽ കാണുന്ന വെല്ലുവിളിയാണിത്. ചരിത്ര ത്തിന്റെ ഓരോ ഘട്ടങ്ങളിലും നാം വിജയപൂർവ്വം നടത്തിയ സംശ്ലേ ഷണത്തിന്റെ യത്നം നമുക്ക് പ്രചോദനമായുണ്ട്. ശ്രീശങ്കരന്റെ പദ്ധതികളും ആസൂത്രണരീതികളും നമുക്കു മാർഗ്ഗദർശകമായുണ്ട്. അദ്ദേ ഹം ഐക്യത്തിന്റെ പ്രവാചകനായിരുന്നു. അദ്ദേഹത്തിന്റെ ചേതന സാർവ്വജനീനമായിരുന്നു. അദ്ദേഹത്തിന്റെ മനസ്സ് തിര സ്കരണത്തിന്റെയല്ല സ്വീകരണത്തിന്റെയായിരുന്നു. അദ്ദേഹം ഉപ രിപ്ലവമായ സഹിഷ്ണുത മാത്രമല്ല പഠിപ്പിച്ചത്. ഊർജ്ജസ്വലമായ സ്വാംശീകരണത്തിന്റെ സിദ്ധാന്തവുംകൂടിയാണ്. ഇവിടെയാണ് നമുക്കായുള്ള അദ്ദേഹത്തിന്റെ പ്രയത്നത്തിന്റെ മൂല്യം നിലകൊള്ളു ന്നത്. ഐക്യത്തിന്റെ ദൃഢത എവിടെയുണ്ടോ അവിടെ ജ്ഞാന വുമുണ്ട്. അതിന്റെ ഫലമാവട്ടെ ആനന്ദവും ആത്മലാഭവും പുരോ ഗമനവുമാണ്. വിഘടനത്തിന്റെ ദാർഢ്യം എവിടെയുണ്ടോ അവിടെയാണ് അജ്ഞാനം, അതിന്റെ ഫലം സംഘട്ടനവും ദാരി ദ്ര്യവുമാണ് എന്ന് ശ്രീശങ്കരൻ പറയുന്നു. നമുക്ക് ഇന്ന് അത്യന്താ പേക്ഷിതമായിരിക്കുന്നത്, സർവ്വാശ്ലേഷിയായ ധാരണയിലധിഷ്ഠി തമായ ഐക്യത്തിന്റെ സന്ദേശമാണ്.

# 7

# ഗുരുഗോവിന്ദസിംഹനെപ്പററി സ്വാമി വിവേകാനന്ദൻ

## 1 ആമുഖം

നമ്മുടെ രാജ്യം മഹാനുഭാവന്മാരായ ചരിത്രനായകന്മാരിൽ ഒരാളുടെ, ഗുരുഗോവിന്ദസിംഹൻെറ നാന്നൂറാം ജന്മദിനം ആഘോഷിയ്ക്കുന്നതിനു് തയ്യാറെടുക്കുകയാണു്. അസഹിഷ്ണുക്കളായ മുഹമ്മദീയരുടെ സങ്കുചിതവും ഭ്രാന്തവുമായ ആക്രാമികവർഗ്ഗീയതയ്ക്കുവേണ്ടി ആദ്യകാലമുഗളരുടെ വിശാലവും രചനാത്മകവുമായ ദേശീയതയെ മാററിമറിച്ച പിൽക്കാലമുഗളന്മാരിന്ത്യയുടെ പ്രക്ഷുബ്ധമായ രാഷ്ട്രീയ സാമൂഹ്യാന്തരീക്ഷത്തിൽനിന്നും പുറത്തുവന്ന ധീരോദാത്തനാണു് ഗുരുഗോവിന്ദസിംഹൻ. ദശലക്ഷക്കണക്കായ ഹിന്ദുക്കളുടെയും സിക്കുകാരുടെയും ഭാഗ്യവിപര്യയത്തിൻെറ വ്യഥ കരുണാമയനായ ജഗദീശ്വരൻെറ അടുത്തുവരെയെത്തി, അതിൻെറ പരിണാമമെന്നോണം അവിടുന്നയച്ച മനുഷ്യസ്നേഹികളും ഈശ്വരാരാധകരുമായ രണ്ടു മഹാപുരുഷന്മാരാണു് പഞ്ചാബിലെ ഗുരുഗോവിന്ദസിംഹനും മഹാരാഷ്ട്രത്തിലെ ഛത്രപതി ശിവജിയും. നിലവിലിരുന്ന സ്വേച്ഛാധിപത്യത്തിനെതിരെ അവർ സംഘടിപ്പിച്ച പ്രതിരോധപ്രസ്ഥാനങ്ങൾ വരിഷ്ഠരായ ആദ്ധ്യാത്മിക ഗുരുക്കന്മാരായ ഗുരുനാനാക്കും സമർത്ഥരാമദാസും ഉപദേശിച്ച ആത്മീയവും മാനുഷികവുമായ ഉൾക്കാഴ്ചയിൽനിന്നു് പ്രചോദനം ഉൾക്കൊള്ളുന്നവയായിരുന്നു.

## 2 ഗുരുനാനാക്കും സിക്കുമതവും

ജാതിവർണ്ണവർഗ്ഗവ്യത്യാസങ്ങളുടെ പേരിൽ നിലവിലിരുന്ന വർഗ്ഗീയതയെ ഉല്ലംഘിച്ചു് സാർവ്വലൗകികവും ആത്മീയവും മാനുഷികവുമായ മൂല്യങ്ങൾ സാക്ഷാത്ക്കരിയ്ക്കുന്നതിനു് അർപ്പിതമായ ശക്തമായ ഒരു രാജ്യത്തിൽ ഹിന്ദുവിനേയും മുസ്ലീമിനേയും യോജിപ്പിയ്ക്കുവാൻ ഗുരുനാനാക്കും അദ്ദേഹത്തിൻെറ മതവും ആഗ്രഹിച്ചു. ഈ പ്രസ്ഥാനം വളരെ വേഗം ശക്തി പ്രാപിച്ചു. അതോടെ മുസ്ലീം

---

1967-ൽ കൽക്കട്ടയിലെ 'സിക്ക് റിവ്യൂ' എന്ന മാസികയിൽ പ്രസിദ്ധപ്പെടുത്തിയതു്.

വർഗ്ഗീയവാദികളുടെയും മുഗൾഭരണകൂടത്തിൻെറയും ക്രൂരമായ എതിർപ്പും നേരിടേണ്ടി വന്നു. സിക്കുസമ്പ്രദായത്തിൻെറ അഞ്ചാമത്തെ ഗുരുവായ അർജ്ജുനസിംഹൻെറ കാലത്തു് ആരംഭിച്ച ഈ ദുരന്തം തുടരുകയും പത്താമത്തെ ഗുരു, ഗോവിന്ദസിംഹൻെറ കാലത്തു് പരമകാഷ്ഠയിലെത്തുകയും ചെയ്തു. അദ്ദേഹത്തിൻെറ സംഘർഷവും ത്യാഗവും, ജയവും അപജയവും അദ്ദേഹത്തെ ഭാരതചരിത്രത്തിലെ എക്കാലത്തെയും ഏററവും വലിയ ദുരന്തനായകനാക്കി. അദ്ദേഹത്തിൻെറ സ്വഭാവവും അപ്പൂർണമനോഭാവവും പ്രതിഭയും, ഊർജ്ജസ്വലതയും സർവ്വോപരി ഭൃതദയയും അദ്ദേഹത്തെ തൻെറ ജീവിതകാലത്തുതന്നെ നേതൃത്വത്തിൻെറ ഔന്നത്യത്തിലെത്തിച്ചു. പിന്നീടുണ്ടായ അപജയത്തിനും തുടർന്നുണ്ടായ മരണത്തിനും ആ ഔന്നത്യത്തെ തട്ടിക്കളയാനാവാത്തവിധം അദ്ദേഹം രക്ഷകസ്ഥാനത്തു് അവരോധിക്കപ്പെട്ടു.

സ്വാമി വിവേകാനന്ദൻ ഗുരുനാനാക്കിൻേറയും ഗുരുഗോവിന്ദസിംഹൻേറയും വലിയ ആരാധകനായിരുന്നു. ആധുനികഭാരതം കെട്ടിപ്പടുക്കുന്നതിൽ ഗണ്യമായ പ്രചോദനം നല്കിയിട്ടുള്ള പ്രതിഭയും, ഉൾക്കാഴ്ചയും, സ്വഭാവമഹിമയുമുണ്ടായിരുന്ന സ്വാമിജി സ്വയം അപൂർവ്വവൈശിഷ്ട്യങ്ങൾ നിറഞ്ഞ ഒരു നായകനായിരുന്നു. അദ്ദേഹം ഗുരുഗോവിന്ദസിംഹനിൽ പ്രതിഭാശാലിയായ ഒരു രാഷ്ട്രനിർമ്മാതാവിനെ ദർശിക്കുകയും തൻെറ വർഗ്ഗത്തിലെ സർവ്വാദരണീയ പ്രതിഭകളിൽ ഒടുവിലത്തെ കണ്ണിയായി ആരാധിക്കുകയും ചെയ്തു.

വർഗ്ഗപരമായ വ്യത്യാസങ്ങളിൽ നിന്നകന്നു് ഇന്ത്യയിലെ ജനങ്ങൾ ഒന്നാണു്. ഹിന്ദു എന്ന പദം തന്നെ ഈ പൊതുവായ ദേശീയകുടുംബത്തെ പ്രതിനിധീകരിക്കുന്നു. വിദേശികൾ എല്ലായ്പോഴും വർഗ്ഗവും ജാതിയും പരിഗണിക്കാതെ ഇന്ത്യയിലെ മുഴുവൻ ജനങ്ങളെയും ആ പേരിലാണു് വിളിക്കുന്നതു്. നമ്മുടെ ഹിന്ദുസ്ഥാനം മററു രാജ്യങ്ങളെക്കാളെല്ലാം ശ്രേഷ്ഠമാണു്. മതം മനുഷ്യനെ പരസ്പരം വെറുക്കാനല്ല പഠിപ്പിക്കുന്നതു് 'നാമെല്ലാം ഹിന്ദുക്കൾ, ഹിന്ദുസ്ഥാനം നമ്മുടെ രാജ്യം'' എന്നു പ്രഖ്യാപിക്കുന്നതിൽ സർ മുഹമ്മദ് ഇക്ബാൽ അഭിമാനം കൊള്ളുന്നു.

## 3 പഞ്ചനദത്തിൻെറ മഹത്വം

അറുപതുവർഷങ്ങൾക്കു മുമ്പു് സ്വാമി വിവേകാനന്ദൻ ഗുരുഗോവിന്ദസിംഹനെപ്പററി എന്തു പറഞ്ഞു എന്നു് നാം മനസ്സിലാക്കുന്നതു് ഇത്തരുണത്തിൽ പ്രയോജനപ്രദമായിരിക്കും. 1897_ൽ 'ഹിന്ദുമതത്തിൻെറ സാമാന്യഭൂമിക' എന്ന വിഷയത്തെ അധികരിച്ചു് സ്വാമിജി ലാഹോറിൽ ചെയ്ത മൂന്നു പ്രഭാഷണങ്ങളിൽ ആദ്യത്തേതിൽ പഞ്ചാബിലെ ധീരജനതയ്ക്കു് അഭിവാദ്യങ്ങളർപ്പിച്ചുകൊണ്ടും

ഗുരുനാനാക്കിനേയും ഗുരുഗോവിന്ദസിംഹനേയും സ്തുതിച്ചുകൊണ്ടും സ്വാമിജി ഇങ്ങനെ പ്രസ്താവിച്ചു:

[വി. സാ. സ. Vol III]

''പരിശുദ്ധമായ ആര്യാവൎത്തത്തിൽപോലും പവിത്രതരമായി കല്പിച്ചിട്ടുള്ള നാടാണ് ഇതു്. മഹാനായ മനു പ്രസ്താവിച്ചിട്ടുള്ള ബ്രഹ്മാവൎത്തവും ഇതുതന്നെ. ഈ നാട്ടിലാണ് ആത്മാഭിമുഖ്യമുള്ള പ്രബലമായ ആകാംക്ഷ ഉളവായതു്. ചരിത്രം രേഖപ്പെടുത്തിയതു പോലെ ഭാവിലോകത്തെ ആത്മീയതയിൽ ആറാടിയ്ക്കുവാൻ പോന്ന ആകാംക്ഷ. ഇവിടുത്തെ മഹാനദികളെപ്പോലെ ഈ നാട്ടിൽനിന്നാണ് ആദ്ധ്യാത്മികാഭിനിവേശം ഉടലെടുത്തിട്ടുള്ളതും, തമ്മിൽ കലൎന്നു കരുത്താൎജ്ജിച്ചിട്ടുള്ളതും, ഒടുവിൽ ലോകത്തിൽ തലങ്ങും വിലങ്ങും പരന്നു് ഇടിവെട്ടുംവണ്ണം സ്വയം പ്രഖ്യാപിച്ചതും. ഭാരതത്തിൻെറ മേലുണ്ടായിട്ടുള്ള എല്ലാ കൈകടത്തലുകളുടെയും ആക്രമണങ്ങളുടെയും കനത്ത ആഘാതം ആദ്യമായി താങ്ങേണ്ടി വന്നതും ഈ നാട്ടിനാണ്. ആര്യാവൎത്തത്തിനെതിരായി കിരാതന്മാരായ വിദേശികൾ നടത്തിയ കടന്നാക്രമങ്ങളെ ചെറുക്കുന്നതിനു് ആദ്യം വിരിമാറു കാട്ടിയതും ഈ വീരസാഹസികമായ നാടാണ്. ഇത്രയേറെ ദുരിതങ്ങൾ നേരിട്ടിട്ടും സ്വന്തമഹനീയതയും കരുത്തും സാകല്യേന നശിച്ചിട്ടില്ലാത്തതും ഈ നാട്ടിലാണ്. പിൽകാലത്തും സൌമ്യനായ ഗുരുനാനാക്കു് തൻെറ വിശ്വോദാരമായ അദ്ഭുതസന്ദേശം പ്രവചിച്ചതു് ഇവിടെയാണ്. ഹിന്ദുക്കളോടൊപ്പം മുസ്ലീങ്ങളേയും എന്നല്ല വിശാലവിശ്വത്തെയാകെ ഹൃദയപൂൎവ്വം ആശ്ലേഷിയ്ക്കുന്നതിനു് അദ്ദേഹം സ്വയം തയ്യാറെടുത്തതും ഈ നാട്ടിലാണ്. നമ്മുടെ വംശത്തിലെ ഏററവും അഭ്യുച്ചീനരും ഏററവും ഉന്നതരുമായ വീരന്മാരിൽ ഒരുവൻ ഗുരുഗോവിന്ദസിംഹൻ മതത്തിനുവേണ്ടി തൻെറയും തനിയ്ക്കു് ഏററവും പ്രിയപ്പെട്ടവരുടെയും രക്തം ചൊരിഞ്ഞിട്ടു്, ആൎക്കുവേണ്ടി രക്തം ചൊരിഞ്ഞുവോ അവരാൽ പരിത്യക്തനായിട്ടുകൂടി, തൻെറ രാജ്യത്തിനെതിരായി ഒരു വാക്കുപോലും ഉരിയാടാതെ ഒരു മുറുമുറുപ്പുമില്ലാതെ ഹൃദയത്തിനു മുറിവേററ കേസരിയെപ്പോലെ മരിയ്ക്കാൻ തെക്കോട്ടു പിൻവാങ്ങിയതും ഈ നാട്ടിലാണ്. '

## 4 ഉപസംഹാരം:
## ഗുരുഗോവിന്ദസിംഹൻെറ മഹത്ത്വം

അതേ പ്രഭാഷണത്തിൻെറ ഉപസംഹാരത്തിൽ ഭാരതീയവിശ്വാസപ്രകാരം മതം സാക്ഷാത്കാരമാണെന്നു് സ്വാമിജി ഉദ്ബോധിപ്പിച്ചു. അതിൻെറ ഫലം സാർവ്വലൌകികമായ പ്രേമവും

ഭൂതദയയുമാണെന്നദ്ദേഹം ചൂണ്ടിക്കാട്ടി. തുടന്ന് പത്താമത്തെ ഗുരുവിൻെറ സ്വഭാവത്തിലും ഉൾക്കാഴ്ചയിലുമുള്ള മഹത്ത്വത്തിന് പ്രത്യേകം ആദരാഞ്ജലികളപ്പിച്ചുകൊണ്ട് അദ്ദേഹം തുടന്നു.

''അതുകൊണ്ട് മററുള്ളവരെ കുററപ്പെടുത്തുന്നതിനു മുമ്പ് ഗാഢമായി ചിന്തിക്കണം. സ്വസ്വരൂപത്തിൽ സത്യം സാക്ഷാത് കരിക്കുന്നതിനു തയ്യാറെടുക്കുന്നതുവരെ അനുഭൂതി നേടുന്നതിന് അവരുടേതായ മാർഗ്ഗം അവർ അവലംബിച്ചുകൊള്ളട്ടെ. വിശാലമായ പരമസത്യം വെളിവാകുന്നതോടെ ഭാരതത്തിലെ ഋഷിമാരെല്ലാം സാക്ഷ്യപ്പെടുത്തിയിട്ടുള്ള, സത്യം സാക്ഷാത്കരിച്ചിട്ടുള്ളവരെല്ലാം സാക്ഷ്യപ്പെടുത്തിയിട്ടുള്ള, ആശ്ചര്യകരമായ ആ വെളിപാട് നേരിട്ട് അറിഞ്ഞുകൊള്ളും. പ്രേമസ്വരൂപനായ ഭഗവാനെ ആ ഹൃദയത്തിനു ബോദ്ധ്യപ്പെട്ടു കഴിഞ്ഞിരിയ്ക്കുകയാൽ അതിൽനിന്നും പ്രേമവാണികൾ മാത്രമേ വരികയുള്ളു. അപ്പോൾ, അപ്പോൾ മാത്രമേ വിഭാഗീയങ്ങളായ കലഹങ്ങളെല്ലാം അവസാനിയ്ക്കുകയുള്ളു. അപ്പോൾ ഹിന്ദുവെന്ന വാക്കു മാത്രമല്ല, ഹിന്ദുവെന്നഭിധാനമുള്ളവരെയെല്ലാം ഹൃദയത്തിലേയ്ക്കടുപ്പിച്ച് ആശ്ലേഷിക്കുവാനും തീവ്രമായി സ്നേഹിക്കുവാനും നാം പ്രാപ്തരാവും.''

ഓർമ്മിച്ചുകൊള്ളു. ഹിന്ദുവെന്ന പദംതന്നെ ശാന്തിയുടേതായ ഒരു വൈദ്യുതാഘാതം നിങ്ങളിലൂടെ പ്രവഹിപ്പിക്കുമ്പോൾ, അപ്പോൾ മാത്രമേ നിങ്ങൾ ഹിന്ദുവാകൂ. ഹിന്ദു എന്നറിയപ്പെടുന്നവൻ ഏതു രാജ്യത്തുനിന്നെങ്കിലും വരട്ടെ, നമ്മുടെ ഭാഷയോ മറേറതെങ്കിലും ഭാഷയോ സംസാരിക്കട്ടെ, അദ്ദേഹത്തെക്കണ്ടമാത്രയിൽത്തന്നെ അദ്ദേഹം നിങ്ങളോട് ഏററവും അടുത്തവനും നിങ്ങൾക്ക് ഏററവും പ്രിയപ്പെട്ടവനുമാകുമ്പോൾ, അപ്പോൾ മാത്രമേ നിങ്ങൾ ഹിന്ദുവാകൂ. ഹിന്ദു എന്ന പേർ വഹിക്കുന്ന ഏതൊരുവൻേറയും കഷ്ടതകൾ നിങ്ങളുടെ ഹൃദയത്തിൽ തട്ടി നിങ്ങളുടെ തന്നെ പുത്രനാണ് കഷ്ടതയിൽപ്പെട്ടിരിക്കുന്നത് എന്ന തോന്നലുളവാകുമ്പോൾ, അപ്പോൾ മാത്രമേ നിങ്ങൾ ഹിന്ദുവാകൂ. ഈ പ്രസംഗത്തിൻെറ തുടക്കത്തിൽ ഞാൻ ചൂണ്ടിക്കാണിച്ച നിങ്ങളുടെ മഹാനായ ഗുരു ഗോവിന്ദസിംഹനെപ്പോലെ ഹിന്ദുക്കൾക്കുവേണ്ടി എല്ലാം സഹിക്കാൻ തയ്യാറാവുമ്പോൾ മാത്രമേ നിങ്ങൾ ഹിന്ദുവാകൂ. സ്വദേശത്തുനിന്നും ആട്ടിയോടിച്ചു, സ്വന്തം രാജ്യത്തെ എതിർത്തവരോടുള്ള പോരാട്ടത്തിൽ, ഹിന്ദുമതത്തിൻെറ സംരക്ഷണത്തിനായി സ്വന്തം രക്തം ചൊരിഞ്ഞു, പോർക്കളത്തിൽ തൻെറ സന്താനങ്ങൾ കൊല്ലപ്പെട്ടതായിക്കണ്ടു, ആക്കുവേണ്ടി സ്വന്തം രക്തവും ഉററവരുടേയും ഉടയവരുടേയും രക്തവും ചിന്തിയോ അവരാൽ പരിത്യജിക്കപ്പെട്ട ആ

മഹാഗുരുവിൻെറ ഈ ദൃഷ്ടാന്തം, അദ്ദേഹം–മുറിവേററ ആ കേസരി–ശാന്തമായി മരിക്കാൻ തെക്കോട്ടു പിൻവാങ്ങി, എന്നിട്ടും കൃതഘ്നരായി തന്നെ പരിത്യജിച്ചവക്കെതിരായി ഒരു ശാപവചസ്സും ആ നാവിൽനിന്നും ഉയന്നില്ല. മനസ്സിലാക്കിക്കൊള്ള, സ്വരാജ്യത്തിനെന്തെങ്കിലും ചെയ്യണമെങ്കിൽ നിങ്ങളിൽ ഓരോരുത്തരും ഓരോ ഗുരുഗോവിന്ദസിംഹനാവേണ്ടിയിരിക്കുന്നു.

നിങ്ങളുടെ നാട്ടുകാരിൽ ആയിരം കുററങ്ങാം നിങ്ങാം കണ്ടേയ്ക്കാം. അവരുടെ ഹൈന്ദവരക്തം മറന്നുകൂടാ. നിങ്ങാം പൂജിക്കേണ്ട ആദ്യത്തെ ഈശ്വരന്മാരാണവർ. അവരുടെ എല്ലാ പ്രവൃത്തികളും നിങ്ങളെ ഉപദ്രവിക്കുന്നതാണെങ്കിൽക്കൂടി, അവർ നിങ്ങളുടെമേൽ ശാപവചസ്സുകാം കോരിച്ചൊരിഞ്ഞാൽക്കൂടി, നിങ്ങാം അവക്കു സ്നേഹവചസ്സുകാം മാത്രം നല്കണം. അവർ നിങ്ങളെ അടിച്ചു തുരത്തിയാൽ പ്രബലകേസരി ഗോവിന്ദസിംഹനെപ്പോലെ നിശബ്ദതയിൽ കിടന്നു മരിക്കുന്നതിന്നായി വിരമിക്കുക. ഇവനാണു് ഹിന്ദു. ഇത്തരത്തിലൊരാദശ്മാണു് നമുക്കു് സവ്വദാ ആവശ്യം. ഉത്കൃഷ്ടമായ ഈ സ്നേഹപ്രവാഹം ചുററുപാടും പ്രസരിപ്പിയ്ക്കാം.

# 8

# ശ്രീരാമകൃഷ്ണനും വിശ്വമതവും *

## 1 ആമുഖം

മനുഷ്യസമുദായത്തിൻെറ പരിണാമത്തിലെ സുപ്രധാനഘടകങ്ങൾ മതവും, മതപ്രേരിതപ്രവർത്തനങ്ങളും, അവയിൽനിന്ന് ആവിർഭവിച്ച ശക്തിയുമാണെന്നതു് ചരിത്രത്തെ സംബന്ധിച്ചിടത്തോളം അവിതർക്കിതമാണ്. അതു് പുരാതനകാലം മുതല്ക്കുതന്നെ സമൂഹഘടനയ്ക്കും സാമൂഹികോന്നമനത്തിനും അനിവാര്യമായ പ്രചോദനം നല്കിപ്പോന്നു. വ്യക്തിയുടെ ആത്മീയചോദനകൾക്കുപരി അവരെ വർഗ്ഗപരമായും സാമൂഹികമായും സംയോജിപ്പിക്കുന്നതിനുള്ള ശക്തിയായി മതം നിലകൊണ്ടു.

## 2 മതം പുരാതനകാലത്തു് ശാപവും അതുപോലെ അനുഗ്രഹവുമായിരുന്നു

മനുഷ്യരാശിയുടെ അനുരഞ്ജനത്തിനും അഭിവൃദ്ധിക്കും സഹായിച്ച അതേ ആവേശംതന്നെ പരസ്പരസംഘട്ടനങ്ങൾക്കും വിഘടനത്തിനും കാരണമായിത്തീർന്നു എന്നതു് അദ്ഭുതകരമായൊരു വിരോധാഭാസമാണ്. മതങ്ങൾ സങ്കുചിതസമ്പ്രദായങ്ങൾ മാത്രമാണെന്നും അവ തമ്മിൽ ശത്രുത മാത്രമാണുള്ളതെന്നുമുള്ള പ്രതീതിയ്ക്കിതു് ഇട നല്കുന്നു. വർഗ്ഗത്തിൻേറതും സമുദായത്തിൻേറതുമായ മതത്തിൻെറ ഇടുങ്ങിയ തലങ്ങളിൽ ഉളവാകുന്ന അനുഗ്രഹദായകങ്ങളായ ശക്തികൾ വിപുലമായ ബാഹ്യലോകത്തു പ്രയോഗിക്കുമ്പോൾ ശാപമായി പരിണമിക്കുന്നു. ഓരോ മതസമ്പ്രദായവും അതാതിൻെറ ഭക്തന്മാരുടെ മതപരമായ വികാരതീവ്രതയെ ഉത്തേജിപ്പിക്കുകയാൽ അവരെ യുദ്ധത്തിലേയ്ക്കും പീഡനങ്ങളിലേയ്ക്കും രക്തസാക്ഷിത്വത്തിലേയ്ക്കും നയിക്കുന്നു. അങ്ങനെ ചരിത്രം സമൂലമായി പരിശോധിച്ചാൽ അങ്ങേയററം നിഷ്ഠുരങ്ങളായ പല പാപകർമ്മങ്ങളും മനുഷ്യത്വരഹിതമായ പ്രവർത്തനങ്ങളും മതത്തിൻെറ പേരിലാണ് നടന്നിട്ടുള്ളതെന്നു കാണാം. ഇവയാണ് മതങ്ങളുടേതായ സമൂലചരിത്രത്തിലെ കറുത്ത അദ്ധ്യായങ്ങൾ. എന്തെന്തനുഗ്രഹങ്ങൾ സ്വകാര്യജീവിതത്തിൽ മതം രൂപപ്പെടുത്തിയാലും അവയെല്ലാം പൊതുജീവിതത്തിൽ അപ്രകാരം നശിപ്പിക്കപ്പെടുന്നു.

* 1936 ജനുവരി മാസത്തെ 'പ്രബുദ്ധഭാരത'ത്തിൽ പ്രസിദ്ധപ്പെടുത്തിയതു്.

## 3 ഭാരതീയമതദർശനം — അതിൻെറ അദ്വിതീയമായ നേട്ടം

മതപരമായ യുദ്ധങ്ങളും പീഡനങ്ങളും താരതമ്യേന അഗണ്യമാംവിധം നിസ്സാരമായ ഒരേയൊരു രാജ്യമാണ് ഭാരതം. ചില നിരൂപകന്മാർ ധരിക്കുന്നതുപോലെ ഇന്ത്യയിൽ അഗാധമായ മതബോധത്തിൻെറ അഭാവംകൊണ്ടല്ല ഇങ്ങനെയായത്. അമ്മാതിരി നിരൂപകന്മാരെ സംബന്ധിച്ചിടത്തോളം തൻെറ മതത്തോടുള്ള ഭക്തി സാന്ദ്രമാകുന്നത് അന്യമതത്തോടുള്ള വെറുപ്പിൻെറ ആധിക്യത്തിലാണ്. മതപരമായ കാഴ്ചപ്പാടിൽ വൈരുദ്ധ്യങ്ങളുടെ അഭാവം കൊണ്ടല്ല, ആ വൈരുദ്ധ്യങ്ങളിൽ സമന്വയം കാണുവാനവർക്ക് സാധിച്ചിരുന്നു. അതുകൊണ്ടാണ് ഇവിടെ മതപരമായ യുദ്ധങ്ങളില്ലാതിരുന്നത്. ഗതകാലചരിത്രത്തെ ആസ്പദമാക്കി മാത്രമല്ല, ഇന്നും ഭാരതം ആത്മീയതീക്ഷ്ണതയിലും ആയതിൻെറ ശൈലിയുടെ വിഭിന്നതയിലും ലോകത്തിൽ ഒന്നാം സ്ഥാനത്തു നില്ക്കുന്നു എന്നത് വസ്തുതയാണ്. മതപരമായ ആശയങ്ങളുടെ പരിണാമം ഒരു വലിയ അളവുവരെ ലോകമെമ്പാടും സർവ്വസമാനമാണെന്ന് മതതാരതമ്യപഠനം നമ്മെ ബോധ്യപ്പെടുത്തുന്നു. എന്നാൽ ഇന്ത്യയ്ക്കു വെളിയിൽ ഈ പരിണാമം അപരിഷ്കൃതവർഗ്ഗകാലത്തുതന്നെ നിലച്ചുപോയി. അതേ സമയം ഭാരതത്തിലെ ആത്മീയപ്രതിഭകൾ ഏകദൈവചിന്തയെ അറിവിൻെറ അത്യുന്നതങ്ങളിൽ പ്രതിഷ്ഠിച്ച് എല്ലാ ദൈവങ്ങളുടേയും പിന്നിലുള്ള ഏകത്വം കണ്ടെത്തി. മതങ്ങളുടെ പൊതുവായ ചരിത്രത്തിൽ ഈ കണ്ടുപിടുത്തം ഒരു നാഴികക്കല്ലായിരുന്നു. എന്തുകൊണ്ടെന്നാൽ മുമ്പ് ഭാഗികമായി നല്ലതും തീയതുമായി വർത്തിച്ചിരുന്ന മതം ഇതോടെ മനുഷ്യസമുദായത്തിനാകെ അനുഗ്രഹവും, ശാന്തിപ്രദവുമായി മാറി. ഭാരതത്തെ സംബന്ധിച്ചിടത്തോളം ഈ കണ്ടുപിടുത്തം ഗൗരവമേറിയ അനന്തരഫലങ്ങളുളവാക്കുന്ന ഒന്നായിരുന്നു. എന്തുകൊണ്ടെന്നാൽ മതപീഡനത്തിൻെറ അനന്തമായ മാർഗ്ഗത്തിൽനിന്നും അവരെ മോചിപ്പിക്കപ്പെട്ടു. സമഗ്രമായ യുക്ത്യധിഷ്ഠിതചിന്തയുടെ അടിത്തറയിൽ ഈ ആശയം വിശാലമായൊരു കാഴ്ചപ്പാടിന് കളമൊരുക്കി. പിന്നീടുണ്ടായ വൈദികചിന്ത, പ്രത്യേകിച്ച് ഉപനിഷത്തുകൾ, എല്ലാ അസ്തിത്വത്തിനും പിന്നിലുള്ള ഏകത്വത്തെ കണ്ടെത്തിക്കൊണ്ട് യുക്ത്യധിഷ്ഠിതമായ ഒരു നിഗമനത്തിലെത്തി.

## 4 വിഭാഗീയത - തിന്മകളും പരിഹാരങ്ങളും

മതവും മതവും തമ്മിലുള്ള ബന്ധം ആശാവഹമല്ലാത്ത എന്തെല്ലാമോ ആയി തുടർന്നു. ഓരോ മതത്തിൻേറയും ആവിർഭാവകാലത്ത്

നന്നായി പ്രവർത്തിച്ചിട്ടുള്ള ആശയങ്ങൾ ബാഹ്യലോകത്തുള്ള പ്രവർത്തനരംഗങ്ങളിൽ പരാജയപ്പെടുന്നതായാണു് കണ്ടതു്. സ്നേഹം, സാഹോദര്യം, സമാധാനം തുടങ്ങിയ ഉദാത്തവികാരങ്ങൾ വിദ്വേഷം, മദം, മാത്സര്യം തുടങ്ങിയവയ്ക്കു് വഴിമാറിക്കൊടുത്തു. ദൈവത്തിന്റെ സാമ്രാജ്യം കെട്ടിപ്പടുക്കുന്നതിനുവേണ്ടി മതത്തിന്റെ പേരിൽ സാമ്രാജ്യങ്ങൾ തകർക്കപ്പെടുകയും സംസ്കാരങ്ങൾ തുടച്ചുനീക്കപ്പെടുകയും മനുഷ്യസഞ്ചയങ്ങൾ കൂട്ടക്കൊല ചെയ്യപ്പെടുകയും ചെയ്തിട്ടുണ്ടു്. ഭൂമിയിൽ സ്വർഗ്ഗരാജ്യം സ്ഥാപിക്കുന്നതിനുള്ള മാർഗ്ഗം അതല്ലെന്നു് മതഭ്രാന്തന്മാർ തെല്ലും മനസ്സിലാക്കിയില്ല. പെറുവിലേയും മെക്സിക്കോവിലേയും പ്രാചീനസംസ്കാരങ്ങളുടെ വിനാശത്തോടെ ആവിർഭവിച്ച അമ്മാതിരി സ്വർഗ്ഗരാജ്യം യഥാർത്ഥത്തിൽ ആത്മീയ ദർശനത്തിൽ അതീവ ദരിദ്രമായിരുന്നു എന്നതു് അവിതർക്കിതമാണു്. നവീനകാലഘട്ടത്തിന്റെ അടിസ്ഥാനസങ്കല്പങ്ങൾക്കു് മതത്തിന്റെ വിഭാഗീയത കടകവിരുദ്ധമാണു്. ആധുനികവിശ്വാസം ആദ്യന്തം ശാസ്ത്രീയമാണു്. അതിന്റെ ഉദ്ബോധനങ്ങൾ വർഗ്ഗത്തോടോ പ്രത്യേകവിഭാഗങ്ങളോടോ അല്ല. പ്രത്യുത മനുഷ്യസമുദായത്തോടൊട്ടാകെയാണു്. തത്ഫലമായി മതത്തിന്റെ പ്രാധാന്യത്തിനു തന്നെ ഈ നവീനകാലഘട്ടത്തിൽ മങ്ങലേററിട്ടുണ്ടു്. ആധുനികയുഗത്തിൽ മതം ജീവസ്സുററ ഒരു ശക്തിയാവുകയും വരുംകാലസംസ്കാരത്തെ ഉജ്ജീവിപ്പിക്കുന്നതിൽ തന്റെ പങ്കു് വഹിക്കുകയും ചെയ്യണമെങ്കിൽ, മതത്തെ പുനരുജ്ജീവിപ്പിക്കുകയും യുക്ത്യധിഷ്ഠിതവും ശാസ്ത്രീയവുമായ അടിത്തറയിൽ വാർത്തെടുക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. മനുഷ്യസമുദായങ്ങളുടെ ആദർശൈക്യം എന്ന ആശയത്തിനു വേണ്ടി ശാസ്ത്രം നിലകൊള്ളുന്നു. കഴിഞ്ഞ മൂന്നു നൂററാണ്ടിലെ ശാസ്ത്രപുരോഗതിയും അതിന്റെ അനന്തസാദ്ധ്യതകളും, അതായതു് മുൻകാലങ്ങളിലെ കവികളുടേയും ചിന്തകന്മാരുടേയും പ്രതീക്ഷകളുടെ സാക്ഷാത്കാരം അതിന്റെ പ്രായോഗികപൂർണ്ണതയിലെത്തിക്കുന്നതിനു്, സാർവ്വലൗകികതകൊണ്ടു് ആകർഷകവും, ഒരു ഭാഗത്തു് മതവും മതവും തമ്മിലും മറുഭാഗത്തു് മതവും ശാസ്ത്രവും തമ്മിലും ഉള്ള സംവേദനത്തിനു് സാദ്ധ്യത ഉള്ളതുമായ ഒരു നൂതനസന്ദേശം, നവീനമായൊരു കാഴ്ചപ്പാടു്, അഭിനവമായൊരാവേശം അനിവാര്യമാണു്. ഈ സന്ദേശം വേഗവാഹിയായ ഈ ആവേശം, എവിടെ നിന്നെത്തിച്ചേരും ? മാനുഷ്യകത്തെ മഥിക്കുന്ന ഈ ചോദ്യത്തിനു് കിഴക്കും പടിഞ്ഞാറുമുള്ള ചിന്തിക്കുന്ന മനുഷ്യരുടെ അന്വേഷണോത്സുകമായ മനസ്സുകൾ, ഭാരതത്തിലേയ്ക്കും വേദാന്തം എന്ന പേരിലറിയപ്പെടുന്ന ഭാരതത്തിന്റെ ആത്മീയവും തത്ത്വചിന്താപരവുമായ ദർശനങ്ങളുടെ കിടയററ സമ്പത്തിലേയ്ക്കും തിരിഞ്ഞിരിക്കുന്നു.

## 5 വേദാന്തം – ഭാരതീയചിന്തയിലും ജീവിതത്തിലും അതിൻെറ സംഭാവന

ഇതു് കേവലം അതിശയോക്തികലൻ ഒരു അവകാശവാദമല്ല. എല്ലാ ഈശ്വരസങ്കല്പങ്ങളും ഒരേ ഈശ്വരൻെറ വെളിപാടുകളാണെന്നു കണ്ടെത്തിയതോടുകൂടി ഭാരതീയചിന്ത എപ്രകാരം മതസൗഹാർദത്തിനുള്ള മഹത്തായ കാല്വെപ്പിനു് തയാറായി എന്നതു് നാം കണ്ടു കഴിഞ്ഞു. ഈ മഹോന്നതമായ ആശയമാണു് ഋഗ്വേദത്തിൻെറ മഹദ്വചനങ്ങളിലൊന്നിൽ ആവിഷ്കൃതമായിട്ടുള്ളതു്: (1–164–46) ''ഏകം സദ് വിപ്രാ ബഹുധാ വദന്തി'' സത്യം ഒന്നു മാത്രം മഹത്തുക്കൾ അതിനെ പല പേരുകളിൽ സംബോധന ചെയ്യുന്നു, ഇന്ദ്രൻ, മിത്രൻ, വരുണൻ എന്നിങ്ങനെയെല്ലാം. എന്നു മാത്രമല്ല, ശാസ്ത്രമാകട്ടെ, മതമോ തത്വചിന്തയോ ആവട്ടെ, നൂതനമായ ഒരു ചിന്തയ്ക്കും ഭാരതത്തിൽ അടിച്ചമർത്തലനുഭവിക്കേണ്ടിവന്നിട്ടില്ല. എല്ലാ അറിവും പരിശുദ്ധമെന്നു കരുതുന്നിടത്തു് ആയതിൻെറ ഏതെങ്കിലും ഭാവത്തെ എങ്ങനെ അടിച്ചമർത്തുവാൻ കഴിയും? മുണ്ഡകോപനിഷത്തു് പരയും അപരയും ആയ വിദ്യയെപ്പററി പറയുന്നുണ്ടു്.

> ''ദ്വേ വിദ്യേ വേദിതവ്യേ ഇതി ഹ സ്മ യദ്
> ബ്രഹ്മവിദോ വദന്തി പരാ ചൈവ/പരാ ച.''

വേദങ്ങൾ ഉൾപ്പെടെ എല്ലാ ശാസ്ത്രങ്ങളും അപരാവിദ്യയാണു്. അപരാ എന്നതുകൊണ്ടു് എന്തെങ്കിലും അധഃസ്ഥിതമെന്നിതിനർത്ഥമില്ല. പാശ്ചവീക്ഷണങ്ങളിൽനിന്നും ബുദ്ധിപരമായ അന്വേഷണങ്ങളിൽനിന്നും ഉരുത്തിരിഞ്ഞ മനുഷ്യാനുഭവങ്ങളിൽനിന്നു ഉടലെടുത്ത അറിവിനെ 'അപര' എന്നു വിളിയ്ക്കാം. എന്നാൽ അനുഭൂതിയുടെ ആകെത്തുകയുടെയും ജീവിതത്തിൻെറ സമഗ്രതയുടെയും ഫലത്തെ 'പരാ' എന്നു പറയാം. എല്ലാ അപരാവിദ്യകളും പരാവിദ്യയുടെ അഥവാ തത്ത്വചിന്തയുടെ പ്രകടീഭാവങ്ങൾ മാത്രം. ഇതുതന്നെ ബ്രഹ്മവിദ്യ ഉണ്മയുടെയും അനുഭൂതിയുടെയും സമഗ്രഭാവത്തിൽ ബ്രഹ്മം നിലകൊള്ളുന്നു.

ഇതാണു് മഹത്തായ വേദാന്തദർശനം. അതു് ഭാരതീയസംസ്കാരത്തിൻെറ കാമ്പും കഴമ്പുമാണു്. അതിൻെറ ചിന്തയുടെ മോഹനപ്രസൂനവുമിതുതന്നെ. ഭാരതീയസംസ്കാരത്തിനു് അനിതരസാധാരണമായ ഭാവമഹിമയും അസാധാരണമായ മാഹാത്മ്യവും ഉളവാക്കിയതും ഇതുതന്നെ. ഭാരതീയ ജീവിതത്തിൻെറ ബഹുമുഖഭാവങ്ങളെ വേദാന്തം രൂപപ്പെടുത്തി. അതു് പരമ്പരകളും പരമ്പരകളുമായി സംവേദനം നടത്തി. തദ്വാരാ ഭാരതീയ ചിന്തയുടെ സംശ്ലേഷിത

സംയോജനത്തിൻെറ മഹോന്നതമായ രൂപഭാവങ്ങളെ വേദാന്തം പ്രചരിപ്പിച്ചു. പ്രാചിയുടെ പ്രാഗല്ഭ്യം തികഞ്ഞ പല ചിന്തകരുടെയും മനോമണ്ഡലങ്ങളിലേയ്ക്ക് അടിവെച്ചടിവെച്ചെത്തിയ ഭാരതീയചിന്തയുടെ മായാജാലം ഇതുതന്നെ. ഹിന്ദുമതം സങ്കീർണ്ണമായ സാമൂഹികവും മതപരവുമായ ചിന്തയുടെയും പ്രകടനങ്ങളുടെയും സംഭ്രമജനകമായ സങ്കലനമാണെന്ന ജല്പിയ്ക്കുന്നവർ വേദാന്തം ഇനിയും മനസ്സിലാക്കിയിട്ടില്ല. ഭാരതത്തെയും ഹിന്ദുധർമ്മത്തെയും അറിയുന്നതിന്ന് വേദാന്തത്തിൻെറ അന്തഃസത്തയുമായി ആത്മനിർവ്വിശേഷമായൊരു പൊരുത്തപ്പെടൽ അനിവാര്യമാണ്. ഈ വേദാന്തചിന്തയുടെ അടിസ്ഥാനത്തിലാണ് ഭാരതത്തിൻെറ മൗലികമായ അഖണ്ഡതയെയും ഐക്യത്തെയും കുറിച്ച് പറയുന്നതിന്ന് നാം സമർത്ഥരാവുന്നതു്. ഇതേ വേദാന്തത്തിൻെറ അടിസ്ഥാനത്തിലാണ് വെറുതെ കൊട്ടിഘോഷിയ്ക്കുന്നതിന മാത്രമല്ല. പിന്നെയോ മനുഷ്യസമുദായത്തിൻെറ മൗലികമായ ഏകത നേടുന്നതിന്ന് നാം ശക്തരാകുന്നതു്. തുടന്നും മതസൗഹാർദ്ദവും സാമൂഹ്യപുരോഗതിയും, ദേശീയ ഐക്യവും വർത്തമാനഭാരതത്തിൽ നഷ്ടപ്രായമാവുന്നതിനെ തടയണമെങ്കിൽ അതിന്നുള്ള പ്രചോദനം ഈ വേദാന്തത്തിൽനിന്ന മാത്രമാണ് ലഭിക്കവാനുള്ളതു്. എന്തുകൊണ്ടെന്നാൽ എല്ലാ ജ്ഞാനത്തിൻേറയും ഉറവിടം അതാണ്.

## 6 ഭാരതീയചിന്തയും ശ്രീരാമകൃഷ്ണനും

വേദാന്തോദ്ഘോഷിതമായ സന്ദേശം എല്ലാ ഉണ്മയുടെയും ഏകത്വമാണ്. ജീവിതത്തിലും ചിന്തയിലും ഈ സന്ദേശത്തിൻെറ അടിയന്തിരസംശ്ലേഷണം മറെറാരു മഹത്തായ ആശയമാണ്. അതു് മതത്തിൻെറ വിഭാഗീയതയ്ക്കുള്ള മറുമരുന്നായിത്തീരും. അതോടൊപ്പം ശാസ്ത്രീയമായ സത്തയെ ഉൾക്കൊള്ളുകയും ചെയ്യും. സ്വാമി വിവേകാനന്ദൻ പറഞ്ഞതുപോലെ [വി. സാ. സ. Vol. IV.]

''മനുഷ്യൻ ചരിയ്ക്കുന്നതു് അസത്യത്തിൽനിന്നും സത്യത്തിലേയ്ക്കല്ല. സത്യത്തിൽനിന്നും സത്യത്തിലേയ്ക്ക്, താഴ്ന്ന സത്യത്തിൽനിന്ന് ഉയന്ന സത്യത്തിലേയ്ക്ക്''

സത്യം ഒരു സ്തൂപികപോലെയാണെങ്കിൽ സത്യതാദാത്മ്യത്തിൻെറ തത്വചിന്താപരമായ അനുഭൂതി ആ സ്തൂപികയുടെ അഗ്രമാണ്. ഈ അത്യുന്നതങ്ങളിൽനിന്നുകൊണ്ടു് വീക്ഷിയ്ക്കുമ്പോൾ ജീവിതത്തിൻെറ ഒരു ഘടകവും മനുഷ്യപ്രയത്നത്തിൻെറ ഒരംശവും അനാവശ്യമോ അബദ്ധജടിലമോ അല്ലെന്ന കാണാം. എന്തുകൊണ്ടെന്നാൽ എല്ലാമാർഗ്ഗങ്ങളുടെയും പരമലക്ഷ്യം സത്യം ഒന്ന മാത്രമാണ്.

ആധുനിക ജീവിതത്തിന്റെ അനിവാര്യങ്ങളായ പ്രശ്നങ്ങൾക്ക് മഹത്തരങ്ങളായ ഈ ആശയങ്ങളുടെ ഉപയോഗത്തിലാണ് മുഖ്യമായും ശ്രീരാമകൃഷ്ണന്റേയും സ്വാമി വിവേകാനന്ദന്റേയും സന്ദേശങ്ങൾ അങ്ങേയററം പ്രസക്തങ്ങളാവുന്നത്. അവരിലൂടെ ഭാരതീയ ചിന്ത, വിശേഷിച്ച് വേദാന്തം, ആധുനിക ലോകത്തോട് അതിന്റെ വിഭ്രാന്തികൾ വെടിഞ്ഞ് പ്രശാന്തിനേടുന്നതിനും തൈത്തിരീയ ഉപനിഷത്തു വിളിക്കുന്ന നവയുഗത്തെ ഭൂമിയിലേക്കാനയിക്കുന്നതിനും ആഹ്വാനം ചെയ്യുന്നു. [തൈ. ഉ. 1_6].

''സത്യാത്മപ്രാണാരാമം മന ആനന്ദം ശാന്തിസമൃദ്ധം അമൃതം'' – സത്യസ്വരൂപവും പ്രാണങ്ങളിൽ രമിക്കുന്നതും ആനന്ദഭൂതമായ മനസ്സോടുകൂടിയതും ശാന്തവും സമൃദ്ധവും അമൃതവുമായ ബ്രഹ്മമായിത്തീരുന്നു.

## 7 സാർവ്വലൗകികത്വം പഴയതും പുതിയതും

ലോകചരിത്രത്തിൽ സാർവ്വലൗകികമതം എന്ന ആശയം നൂതനമല്ല. രണ്ടു വ്യത്യസ്തവീക്ഷണങ്ങളിലൂടെ ഈ ആശയത്തെ മനസ്സിലാക്കാം. ഒരു സാമ്രാജ്യം സമീപപ്രദേശങ്ങൾ പിടിച്ചടക്കിക്കൂട്ടിച്ചേർത്ത് അതിന്റെ വിസ്തൃതി വർദ്ധിപ്പിക്കുന്നതുപോലെ ഒരു മതം അതിന്റെ പ്രാദേശികാതിർത്തികൾ കടന്ന് പിടിച്ചടക്കലിന്റേയും കൂട്ടിച്ചേർക്കലിന്റേയും വഴിയിലൂടെ പുതിയ പുതിയ ആളുകളെ മാർഗ്ഗം കൂട്ടുമ്പോൾ അതു സാർവ്വലൗകികമതത്തിന്റെ ശൈലി നേടുന്നു. അമ്മാതിരി മതം തന്റെ അനുയായികൾക്കുമുമ്പിൽ താമസംവിനാ തങ്ങളുടെ മതത്തിന് വിശ്വമതപ്രാപ്തിയുണ്ടാവുമെന്ന പ്രലോഭനീയമായ ആശയത്തെ വെക്കുകയും ആ തലത്തിലെത്തുന്നതിനു തന്റെ മതം മാത്രമാണ് സമർത്ഥമെന്നു കരുതുകയും ചെയ്യുന്നു. ഇതിന്റെ പ്രമുഖദൃഷ്ടാന്തങ്ങളെന്നു വിശേഷിപ്പിക്കാവുന്ന മതങ്ങൾ (1) ക്രിസ്തുമതം (2)ഇസ്ലാംമതം (3)ബുദ്ധമതം ഇവയാണ്. ഇതിൽ ബുദ്ധമതം മുൻചൊന്ന രണ്ടിൽനിന്നും പ്രചരണത്തിന്റെ മാർഗ്ഗത്തിലും ലക്ഷ്യത്തിലും വേറിട്ടുനില്ക്കുന്നു. ക്രിസ്തുമതത്തിൽനിന്നും ഇസ്ലാംമതത്തിൽനിന്നും വ്യത്യസ്തമായി ബുദ്ധമതം ശാന്തവും അക്രമരഹിതവുമായ അതിന്റെ പ്രചരണത്തിൽ ഏകപക്ഷീയമായി വേറിട്ടുനില്ക്കുന്നു. ബുദ്ധമതത്തിന്റെ ആവിർഭാവത്തിനു നിദാനവും അതിന്റെ അസ്ഥിവാരവുമായ ഭാരതീയചിന്തയുടെ സ്വാധീനമാണ് ഈ വ്യതിരിക്തതയ്ക്കു കാരണമെന്നതു് അവിതർക്കിതമാണ്. നേരേ മറിച്ച് ക്രിസ്തുമതവും ഇസ്ലാംമതവും പിഴച്ച ആത്മാക്കളുടെ ബന്ധവിമോചനത്തിന്റെ പ്രകടനാത്മകമായ അനിവാര്യതയ്ക്കായി നിഷ്ഠുരമായ മതപീഡനങ്ങളുടേയും വിനാശത്തിന്റേയും നിർദയമായ മാർഗ്ഗം പിൻതുടർന്നുപോന്നു.

ഇത്തരുണത്തിൽ സാർവ്വലൗകികമതമെന്ന ആശയം ആത്മവിനാശകരമാണ്. സാർവ്വലൗകികമതത്തിനുള്ള മാർഗ്ഗം അധികാരം പിടിച്ചടക്കലല്ല. ഒരു നിബദ്ധജനവർഗ്ഗം മറ്റൊരു നിബദ്ധജനവർഗ്ഗത്തെ കീഴടക്കുമ്പോൾ പരാജിതരുടെ ദൈവത്തെ തകർത്തെറിഞ്ഞ് അവിടെ തങ്ങളുടെ ദൈവത്തെ പ്രതിഷ്ഠിക്കുന്ന പഴയ നിയമത്തിന്റെ തത്ത്വമാണ് ഇവിടെ കാണുന്നത്. ഇതേ സവിശേഷതതന്നെയാണ് ഇന്നും നിബദ്ധജനവർഗ്ഗങ്ങളുടെ സ്ഥാനത്ത് വിദേശസംസ്കാരങ്ങളും മതങ്ങളും പ്രവർത്തിച്ചുവരുന്നതെന്ന് നമുക്കു കാണാം. ഒരുപോലെ ശക്തിയും അമിതാവേശവും മതഭ്രാന്തും ഉള്ള രണ്ട് അവകാശികളുണ്ടാവുമ്പോൾ സാർവ്വജനീനത സ്വയം നശിപ്പിയ്ക്കപ്പെടുന്നു. രണ്ടു വാദഗതികളും തമ്മിൽ വൈരുദ്ധ്യം ഏറെയാണ്. എന്റെ ദൈവം മാത്രമാണ് യഥാർത്ഥദൈവം അതുകൊണ്ട് നീ ആ ദൈവത്തെ സ്വീകരിയ്ക്കണം 'എന്റെ ദൈവവും നിന്റെ ദൈവവും ഒന്നുതന്നെയാണ്. വ്യത്യാസം നാമങ്ങളിൽമാത്രം' ആത്മാർത്ഥമായി അനുഷ്ഠിയ്ക്കുന്ന ഒരു മതവിശ്വാസം അലങ്കോലപ്പെടുകയും നശിപ്പിയ്ക്കുകയും ചെയ്യുമ്പോൾ സാർവ്വലൗകികമതത്തിന്റെ അനിവാര്യത സ്വയം പരാജയപ്പെടുന്നു.

സാർവ്വലൗകികമതത്തിന്റെ രണ്ടാമത്തെ ആശയം പ്രകടീഭവിച്ചു കാണപ്പെട്ടത് അക്ബറിന്റെയും ചില ആധുനികവർഗ്ഗങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും സങ്കലനവാദത്തിലാണ്. സങ്കലനവാദം തെരഞ്ഞെടുത്ത പുഷ്പങ്ങൾകൊണ്ടുള്ള പൂച്ചെണ്ടുപോലെയാണ്. പൂച്ചെണ്ടിന്റെ മാതിരി ചേർത്തുനിർത്തുന്ന ഉത്തേജകതത്ത്വത്തിന്റെ അഭാവം തകർച്ചയിലേയ്ക്കു നയിയ്ക്കുന്നു. കൂടാതെ ഇതിനെതിരെയുള്ള ഒരു വലിയ വിമർശനം എന്തെന്നാൽ ഇത് സ്വയം ഒരു സങ്കുചിതപ്രസ്ഥാനമായി മാറുന്നതിനുള്ള പ്രവണതയുള്ളതിനാൽ അതിന്റെ ലക്ഷ്യത്തെത്തന്നെ നശിപ്പിയ്ക്കുന്നു. ചുരുക്കത്തിൽ ഈ ലോകത്ത് വർഗ്ഗീയത വളരെ കൂടുതലാണ് അത് നശിപ്പിയ്ക്കേണ്ടതാണ്. അതുകൊണ്ട് നമുക്ക് ഒരു പുതിയവർഗ്ഗം ഉണ്ടാക്കാം. ഇത് യുദ്ധകാലവികാരംപോലെ കാണപ്പെടുന്നു. 'അതായത് എല്ലാ യുദ്ധങ്ങളും ഇല്ലാതാക്കുന്നതിനുള്ള യുദ്ധം. പഴയ വർഗ്ഗങ്ങളിൽ ഒന്നുപോലും സാർവ്വലൗകികത്വം നീതിപൂർവ്വമവകാശപ്പെടുന്നതിന് സമർത്ഥമല്ല എന്നതുപോലെ അതേ അന്യൂനമായ യുക്തിയുടെ അടിസ്ഥാനത്തിൽ നൂതനമായ ഒരു വർഗ്ഗത്തിനും ആ സ്ഥാനം അവകാശപ്പെടുന്നതിനർഹതയില്ല.

## 8 ശ്രീരാമകൃഷ്ണന്റെ സാർവലൗകികമതാദർശം

കഴിഞ്ഞ അപഗ്രഥനത്തിൽനിന്നും, ഒരു മതത്തിനും തനിച്ച് സാർവ്വലൗകികത്വം അവകാശപ്പെടുന്നതിനു കഴിയുകയില്ലെന്നു നാം കണ്ടു. നാനാത്വത്തിലെ ഏകത്വമാണ് സാർവ്വലൗകികത്വത്തിന്റെ ഉരകല്ല്. അല്ലാതെ മൃതപ്രായമായ സർവ്വസമാനതയല്ല. മുമ്പു പ്രസ്താ

വിച്ച രണ്ടു വിചാരരീതികൾക്കും കടകവിരുദ്ധമാണ് ശ്രീരാമകൃഷ്ണന്റെ സാർവ്വലൗകികമതാദർശം. ഈ ആദർശത്തിന്റെ പ്രാഥമിക തത്ത്വം 'ഒരു മതം യഥാർത്ഥമാണെങ്കിൽ അതേ യുക്തികൊണ്ടുതന്നെ മറ്റെല്ലാ മതങ്ങളും യഥാർത്ഥമാണ്. ആയതിന്റെ തെളിവ് താഴെ ക്കാണുന്ന വസ്തുത വെളിപ്പെടുത്തുന്നു. പവിത്രത, ദിവ്യത്വം, ധാർമ്മിക ത തുടങ്ങിയവ ലോകത്തിലെ ഒരു സമ്പ്രദായത്തിന്റെയും കുത്തക യല്ല. എല്ലാ സമ്പ്രദായങ്ങളും വിശുദ്ധരായ സ്ത്രീകളെയും പുരുഷ ന്മാരെയും അവതരിപ്പിച്ചിട്ടുണ്ട്. (ചിക്കാഗോപ്രസംഗങ്ങൾ)തന്മൂലം ഈ മഹദ്ഗുരു എല്ലാ മതങ്ങളെയും നിഷേധിക്കാതെ വിട്ടു. അദ്ദേഹം പുതിയ ഒരു മതം രൂപീകരിച്ചതുമില്ല, എന്നിട്ടും അദ്ദേഹ ത്തിന്റെ ജീവിതം യഥാർത്ഥമതത്തിന്റെ ഉദാത്തമായ സമർത്ഥന മായിരുന്നു. അല്ല, അതു് മതങ്ങളുടെ യഥാർത്ഥമായ ഒരു സംഗമ ഭൂമി യായിരുന്നു. ഹൈന്ദവവിശ്വാസത്തിന്റെ വിവിധ മാർഗ്ഗങ്ങളിലൂടെ സഞ്ചരിച്ച് ഓരോന്നിലും അദ്ദേഹം പൂർണ്ണത നേടി. അതുകൊണ്ടു് തൃപ്തനാവാതെ വിശ്വാസിയായ ഒരു ക്രിസ്ത്യാനിയുടെയും അർപ്പണ ബോധമുള്ള ഒരു മുസ്ലീമിന്റേയും ആചാരങ്ങളനുഷ്ഠിച്ച് അതാതു മാർഗ്ഗങ്ങളിൽ പൂർണ്ണത നേടി. തന്റെ പരീക്ഷണങ്ങളുടെ ഫലമായി എല്ലാ മതങ്ങളും അടിത്തറയെ സംബന്ധിച്ചിടത്തോളം ഒന്നാണെ ന്നും അവയെല്ലാം പഠിപ്പിക്കുന്നതു് ഒരേ സത്യംതന്നെയാണെന്നും എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേക്കാണ് ഊന്നൽ നല്കുന്നതെന്നും അദ്ദേഹം സാക്ഷാത്ക്കരിച്ചു. അദ്ദേഹത്തിന്റെ തന്നെ വാക്കുകളിൽ:

'ദൈവത്തിന്റെ നാമങ്ങൾ അനവധിയാണ്. അദ്ദേഹത്തെ അറിയുന്നതിന് നമുക്ക് സഹായകമായ രൂപങ്ങൾ അനന്തമാണ്. ഏതു നാമത്തിലും രൂപത്തിലും അദ്ദേഹത്തെ അറിയുന്നതിനു നിങ്ങൾ ആഗ്രഹിച്ചാലും അതേ രൂപത്തിലും അതേ നാമത്തിലും അദ്ദേഹത്തെ നിങ്ങൾക്ക കാണാറാകും. വ്യത്യസ്തസമ്പ്രദായങ്ങളെല്ലാം ഒരേ ഈശ്വരനെ അറിയുന്നതിനുള്ള വ്യത്യസ്തമാർഗ്ഗങ്ങൾ മാത്രം. കാളീ ഘട്ടത്തിലെ കാളീക്ഷേത്രത്തിലേക്കു നയിക്കുന്ന മാർഗ്ഗങ്ങൾ അനവ ധിയാണ്. അതുപോലെ മനുഷ്യനെ പരമധാമത്തിലേക്കു നയിക്കുന്ന വഴികളും പലതാണ്. ഓരോ മതവും ഈ മാർഗ്ഗങ്ങളിൽ ഒന്നുമാത്രം.'

വീണ്ടും:

''ഒരമ്മ തന്റെ രോഗികളായ കുട്ടികളെ ശുശ്രൂഷിക്കുമ്പോൾ ഒന്നിനു് ചോറുംകറിയും മറ്റൊന്നിനു് ചൗവരിയും കൂവന്നൂറും മൂന്നാമ ത്തേതിനു് അപ്പവും വെണ്ണയും നല്കുന്നതുപോലെ ജഗദീശ്വരൻ വ്യ ത്യസ്തമനുഷ്യർക്ക് അവരുടെ സ്വഭാവത്തിനനുസരിച്ചുള്ള വ്യത്യസ്ത മാർഗ്ഗങ്ങളും രൂപപ്പെടുത്തി.'' ഫലം എന്താണ്? ശ്രീരാമകൃഷ്ണനെ വീണ്ടും ഉദ്ധരിച്ചാൽ: –

''ഓരോ മനുഷ്യനും സ്വമതത്തെ അനുസരിക്കണം. ഒരു ക്രിസ്ത്യാനി ക്രിസ്തുമതത്തെയും ഒരു മുസ്ലീം ഇസ്ലാം മതത്തെയും പിന്തുടരണം. ഒരു ഹിന്ദുവിനെ സംബന്ധിച്ചാണെങ്കിൽ ശ്രേഷ്ഠന്മാരായ ഋഷിമാർ പിന്തുടൎന്ന പ്രാചീനമാൎഗ്ഗം തന്നെ നല്ലതു്, ഒരു യഥാൎത്ഥ മതബോധമുള്ള മനുഷ്യൻ എല്ലാ മതങ്ങളും ഒരേ സത്യത്തിലേക്കു നയിക്കുന്ന വിവിധ മാൎഗ്ഗങ്ങളാണെന്നുറച്ചു വിശ്വസിക്കണം. നാം എല്ലായ്പോഴും ഇതരമതങ്ങളോട് ബഹുമാനം പുലൎത്തുന്ന ഒരു സമീപനം സ്വീകരിക്കണം.''

അങ്ങനെ ശ്രീരാമകൃഷ്ണന്റെ വീക്ഷണത്തിൽ പല സമ്പ്രദായങ്ങളുടെയും മതങ്ങളുടെയും സാന്നിദ്ധ്യം സാൎവ്വലൗകികമതത്തിന്റെ സാക്ഷാത്ക്കാരത്തിനു് കേവലം വിലങ്ങുതടികളല്ല. മറിച്ചു് സഹായകങ്ങളാണു്. ഒരു മനുഷ്യനു് സ്വന്തമായി ഒരു മതമുണ്ടാവുന്നതുവരെ സമ്പ്രദായങ്ങൾ പെരുകട്ടെ. രണ്ടു വ്യക്തികൾക്കു് അഭിരുചിയിലും, വീക്ഷണത്തിലും, കഴിവിലും സൎവ്വസമാനരാവാൻ കഴിയാത്തതുപോലെ ഒരു മതത്തിനും എല്ലാവരുടെയും ആവശ്യങ്ങളെ തൃപ്തിപ്പെടുത്തുവാൻ കഴിയില്ല. അങ്ങനെ മാനുഷ്യകവുമായി സ്വയം ഒന്നുചേരുന്നതുവരെ സമ്പ്രദായങ്ങൾ പെരുകട്ടെ. എന്നാൽ വൎഗ്ഗീയത ഇല്ലാതാവും. അതിന്റെ തിരോധാനത്തോടെ സാൎവ്വലൗകിക മതത്തിന്റെ ആദൎശം സാക്ഷാത്ക്കരിക്കപ്പെടും. സത്യത്തിൽ അതെപ്പോഴും ഉള്ളതാണു്. ആരും ഉണ്ടാക്കേണ്ടതല്ല. ഓരോരുത്തരും അവനവനു വേണ്ടി കണ്ടെത്തേണ്ടതാണു്. എന്നാലതിന്റെ സ്വരസംഗമത്തെ വൎഗ്ഗീയതയുടെ മൂൎച്ചയുള്ള അപസ്വരം വൈകല്യങ്ങളാൽ താറുമാറാക്കുന്നു. ശ്രീരാമകൃഷ്ണൻ ഉപദേശിച്ച മതസൗഹാൎദ്ദത്തിന്റെ ഈ നൂതന ആദൎശം ലോകം മനസ്സിലാക്കുമ്പോൾ മാത്രമേ വൎഗ്ഗീയത തിരോധാനം ചെയ്യുകയുള്ളൂ. അപ്പോൾ മനുഷ്യർ മാനവമനസ്സാക്ഷിയുടെ ആത്മാൎത്ഥമായ ജിജ്ഞാസയിലെല്ലാം സത്യം ദൎശിക്കുന്നതിനു് സമൎത്ഥരാവും. വെളിച്ചത്തിലേക്കും സത്യത്തിലേക്കുമുള്ള ചോദന അതാണു് എന്നു് മനസ്സിലാക്കുകയും ചെയ്യും.

## 9 ഉപസംഹാരം

സാൎവ്വജനീനമതത്തിന്റെ ഈ ആശയം ആധുനിക ചേതനയും സമ്മിശ്രണവുമായി അങ്ങേയററം യോജിച്ചിരിക്കുന്നു. അതു് തമ്മിലടിക്കുന്ന ഘടകങ്ങളായി തുടരുന്നതിനു് പകരം മനുഷ്യസമുദായത്തിന്റെ അഭ്യുന്നതിക്കായി പ്രയത്നിക്കുന്ന സൗഹൃദഘടകങ്ങളായി മതത്തെ പ്രോത്സാഹിപ്പിക്കുന്നു. മതപരമായ സംഗമം മനുഷ്യസമുദായത്തിന്റെ ഐക്യത്തിന്നും സാഹോദര്യത്തിനും വഴിയൊരുക്കുന്നു. അതു് ബൗദ്ധികസംയോജനത്തിന്നും സമ്പൂൎണ്ണമായ മനുഷ്യസംസ്കാരത്തിനും വിശ്വസംസ്കാരത്തിനും പ്രയത്നിക്കുവാൻ മനുഷ്യരെ പ്രേരിപ്പിക്കുന്നു.

# 9

# ശ്രീരാമകൃഷ്ണൻെറ സന്ദേശം *

## 1 ആമുഖം

ഈ ശ്രീരാമകൃഷ്ണമിഷൻ കേന്ദ്രത്തിലെ അദ്ധ്യക്ഷൻ സ്വാമി ആത്മാനന്ദജി, എൻെറ ഇംഗ്ലീഷിലുള്ള പ്രഭാഷണം ഹിന്ദിയിൽ തർജ്ജമചെയ്യാമെന്ന സൂചിപ്പിച്ചിട്ടുണ്ടെങ്കിലും, ഇംഗ്ലീഷിലുള്ള പ്രഭാഷണത്തിന മുമ്പ് ശ്രീരാമകൃഷ്ണനെക്കറിച്ച് കുറച്ചു വാക്കുകൾ ഞാൻ ഹിന്ദിയിൽ പറയുന്നതും അവസരോചിതമായിരിയ്ക്കും.

ഇന്നലെ ഇവിടെ നമ്മുടെ ശ്രീരാമകൃഷ്ണക്ഷേത്രത്തിൻെറ പ്രാണപ്രതിഷ്ഠ നടന്നു. ഇതുമായി ബന്ധപ്പെട്ട് അടുത്ത കാലത്ത് എനിയ്ക്കുണ്ടായ ഒരനുഭവം ഞാൻ നിങ്ങളോട് പറയാം. ശ്രീരാമകൃഷ്ണൻ സാർവ്വലൗകികമതസൗഹാർദ്ദത്തിൻെറ ആചാര്യനായിരുന്നെന്നും അദ്ദേഹത്തിൻെറ സന്ദേശംവഴിയായി നമ്മുടെ രാജ്യത്തു മാത്രമല്ല ലോകത്തെമ്പാടും പ്രശാന്തത സുസ്ഥാപിതമായെന്നും ശ്രീരാമകൃഷ്ണസംഘത്തിൻെറ അദ്ധ്യക്ഷൻ ശ്രീമദ് സ്വാമി വീരേശ്വരാനന്ദജി മഹാരാജിൻെറ പ്രഭാഷണത്തിൽ ഇപ്പോൾ നിങ്ങൾ കേട്ടു. മൂന്നു സംവത്സരങ്ങൾക്കമുമ്പ് പാററ്നയിലെ ശ്രീരാമകൃഷ്ണമിഷൻ ശ്രീരാമകൃഷ്ണജയന്തി ആഘോഷിച്ച വേളയിൽ അന്നത്തെ കേന്ദ്രപ്രതിരോധമന്ത്രി ശ്രീ ജഗ്ജ്ജീവൻറാം സമ്മേളനത്തെ അഭിസംബോധനചെയ്തു പ്രഭാഷണം നടത്തി. ആഘോഷങ്ങളുടെ കാര്യദർശി ശ്രോതാക്കൾക്ക് പ്രതിരോധമന്ത്രിയെ പരിചയപ്പെടുത്തിക്കൊണ്ട് പറഞ്ഞു.

''നമ്മുടെ കേന്ദ്രപ്രതിരോധമന്ത്രി വളരെ തിരക്കുള്ള ഒരു മാന്യദേഹമാണ്. എന്നിട്ടും ശ്രീരാമകൃഷ്ണനെക്കറിച്ച് അല്പം ചില വാക്കുകൾ പറയുന്നതിന്ന് അദ്ദേഹം ഇവിടെ എത്തിച്ചേർന്നു.'' ജഗ്ജ്ജീവൻറാം എഴുന്നേററു് തൻെറ പ്രഭാഷണം ആരംഭിച്ചതു് താഴെക്കാണുന്ന വാക്കുകളെ ആമുഖമായി അവതരിപ്പിച്ചുകൊണ്ടായിരുന്നു.

''ഞാനിവിടെ വന്നിരിയ്ക്കുന്നതു് ഭാരതത്തിൻെറ പ്രതിരോധമന്ത്രി എന്ന നിലയിലല്ല. നേരേ മറിച്ച് ശ്രീരാമകൃഷ്ണന്ന് ശ്രദ്ധാ

---

* മദ്ധ്യപ്രദേശിലെ റായ്പ്പൂരിൽ ശ്രീരാമകൃഷ്ണ വിവേകാനന്ദ ആശ്രമത്തിൽ 1976 ഫെബ്രുവരി 3 -ാം നു- നടന്ന ക്ഷേത്രപ്രതിഷ്ഠാമഹോത്സവത്തോടനുബന്ധിച്ചുചേർന്ന പൊതുസമ്മേളനത്തിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗം.

ഞ്ജലി അപ്പിയ്ക്കുന്നതിനുവേണ്ടിയാണ് ഞാൻ എത്തിച്ചേർന്നതു്. ഈ ലോകമെമ്പാടും ശ്രീരാമകൃഷ്ണന്റെ ഉപദേശങ്ങളെ സ്വീകരിച്ചിരുന്നുവെങ്കിൽ ഒരു രാജ്യത്തിനും എന്നെപ്പോലെ ഒരു പ്രതിരോധമന്ത്രിയുടെ ആവശ്യകത ഉണ്ടാകുമായിരുന്നില്ല എന്നതു് എന്റെ ഉറച്ച വിശ്വാസമാണ്.''

ഈ വാക്കുകൾ കേട്ടിട്ടു് ഞാനതീവ സന്തുഷ്ടനായി. ഇതാണ് ശ്രീരാമകൃഷ്ണനെക്കുറിച്ചുള്ള പൂർണ്ണവും വസ്തുനിഷ്ഠവുമായ അപഗ്രഥനം. അദ്ദേഹത്തിലൂടെ ഇന്ത്യയിലെന്നല്ല ലോകമെമ്പാടും ശാന്തിനേടാവുന്നതാണ്, വിശ്വസാഹോദര്യവും സേവനസന്നദ്ധതയും ചിരപ്രതിഷ്ഠിതമാക്കാവുന്നതാണ്.

ഇത്രയും വാക്കുകൾ ഹിന്ദിയിൽ നിങ്ങളോടു പറഞ്ഞു കഴിഞ്ഞു. ഇനിയും ഞാൻ എന്റെ മുഖ്യപ്രഭാഷണം ഇംഗ്ലീഷിൽ തുടരാം. പിന്നീടതിന്റെ ഹിന്ദി പരിഭാഷ സ്വാമി ആത്മാനന്ദ നിർവ്വഹിക്കുന്നതാണ്.

## 2 ശ്രീരാമകൃഷ്ണക്ഷേത്ര സമർപ്പണത്തിന്റെ പ്രാധാന്യം

ഈ ആശ്രമാങ്കണത്തിൽ ശ്രീരാമകൃഷ്ണക്ഷേത്രത്തിന്റെ സമപ്പണം നടക്കുന്ന ഈ സന്ദർഭം ഈ ആശ്രമത്തിനും റായിപ്പൂർ നഗരത്തിനും സർവ്വോപരി മദ്ധ്യപ്രദേശ് സംസ്ഥാനത്തിനൊട്ടുക്കും മഹത്തായ ഒരു അവസരമാണ്. ഇന്നത്തെ സായാഹ്നത്തിൽ ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിന്റെ അദ്ധ്യക്ഷനിൽനിന്നും കാര്യമാത്രപ്രസക്തമായ ഒരാശീർവ്വാദം നമുക്കു കിട്ടിക്കഴിഞ്ഞു. നമ്മുടെ കാലത്തു് ശ്രീരാമകൃഷ്ണൻ സ്വജീവിതംകൊണ്ടു് സമത്ഥിച്ചിട്ടുള്ള മഹത്തായ ആദർശങ്ങളെ അദ്ദേഹം നമ്മുടെ മുമ്പിൽ അവതരിപ്പിച്ചു. ആ മഹാത്മാവിന്റെ നാമത്തിലപ്പിയ്ക്കപ്പെട്ട ഈ ക്ഷേത്രം ഈ നഗരത്തിലേയും അതുപോലെ ഈ സംസ്ഥാനത്തിലൊന്നാകെയുമുള്ള ജനങ്ങൾക്കു് അനുഗ്രഹാശിസ്സുകൾ ലഭിയ്ക്കുവാൻ വേണ്ടിയുള്ളതാണ്.

രാമകൃഷ്ണാശ്രമങ്ങളിലെല്ലാം വഷംതോറും ശ്രീരാമകൃഷ്ണജയന്തി കൊണ്ടാടാറുണ്ടു്. എന്നാൽ ഇപ്പോൾ നാമിവിടെ കൊണ്ടാടുന്നതു് അമ്മാതിരി ഒരു ജന്മദിനാഘോഷമല്ല; കഴിഞ്ഞ ദിവസം ശ്രീരാമകൃഷ്ണന്റെ വിഗ്രഹം പ്രതിഷ്ഠിച്ച ഒരു ക്ഷേത്രത്തിന്റെ സമപ്പണമഹോത്സവമാണ്. ശ്രീമദ്ഭാഗവതത്തിൽ ശ്രീകൃഷ്ണൻ ഉദ്ധവക്കു നല്കുന്ന ഉപദേശത്തെ ഉദ്ധരിച്ചുകൊണ്ടു് നമ്മുടെ അദ്ധ്യക്ഷൻ തന്റെ പ്രഭാഷണത്തിൽ പ്രസ്താവിക്കുകയുണ്ടായി. ''ഈശ്വരനെ ദേവതാരൂപത്തിലും അവതാരരൂപത്തിലും ആരാധിക്കാറുണ്ടെന്നു്. ശ്രീരാമകൃഷ്ണൻ ഒരു ദേവതയായിരുന്നില്ല. അദ്ദേഹം നിങ്ങളേയും എന്നേയും

പോലെ ഒരു മനുഷ്യനായിരുന്നു. എന്നാൽ അദ്ദേഹം ദേദീപ്യമാനമായ ദിവ്യത്വമായിരുന്നു. തന്മൂലം അദ്ദേഹത്തെ ആരാധിക്കുകയെന്നാൽ ഈശ്വരനെ ആരാധിക്കുകതന്നെയാണ്. നമ്മുടെ സനാതനധമ്മത്തിൻെറ മഹത്തായ ഉപദേശം അതുതന്നെയാണ്.

## 3 റായ്പൂരിനു് സ്വാമി വിവേകാനന്ദനുമായുള്ള അസാധാരണബന്ധം.

റായ്പൂരിനെ സംബന്ധിച്ചു് ഈ ശ്രീരാമകൃഷ്ണക്ഷേത്രസമപ്പണത്തിനു് പ്രത്യേകപ്രാധാന്യമുണ്ടു്. എന്തുകൊണ്ടെന്നാൽ ഈ നഗരം ശ്രീരാമകൃഷ്ണൻെറ ശിഷ്യപ്രധാനനുമായി ബന്ധപ്പെട്ടു കിടക്കുന്നു. നരേന്ദ്രൻ തൻെറ ഹൈസ്കൂൾ ജീവിതകാലത്തെ രണ്ടു വഷക്കാലം ഈ നഗരത്തിലാണു് ചെലവഴിച്ചതു്. നിങ്ങൾക്കു് നന്നായറിയാം, ശ്രീരാമകൃഷ്ണൻ എപ്രകാരമാണു് നരേന്ദ്രനിൽ ആകൃഷ്ടനായതെന്നു്. ശ്രീരാമകൃഷ്ണൻ പറയാറുണ്ടു്, എവിടെയെവിടെ നരേന്ദ്രൻ എന്നെ പ്രതിഷ്ഠിക്കുന്നുവോ അവിടെയെല്ലാം എൻെറ സാന്നിദ്ധ്യം എല്ലായ്പ്പോഴും ഉണ്ടായിരിക്കുമെന്നു്. അതുകൊണ്ടു് നരേന്ദ്രനോടു് റായ്പൂരിനുള്ള ബന്ധംകൊണ്ടു് കാമാർപുകൂറും കല്ക്കത്തയും കഴിഞ്ഞാൽ മറേറതു സ്ഥലത്തേക്കാളും ശ്രീരാമകൃഷ്ണദേവൻെറ സാന്നിദ്ധ്യം ഉണ്ടായിരിക്കുക ഇവിടെയായിരിക്കും. (കൂട്ടകൈയ്യടി).

റായ്പൂരിലെ ജനങ്ങൾ തങ്ങളുടെ നഗരത്തിൻെറ പശ്ചാത്തലത്തെ നല്ലതുപോലെ മനോമണ്ഡലത്തിൽവച്ചു് താലോലിക്കുകയും വ്യക്തമായി സ്മൃതിപഥത്തിൽ സൂക്ഷിക്കുകയും ചെയ്യുന്നുണ്ടാവും. നരേന്ദ്രൻ ഈ നഗരത്തിലെത്തുമ്പോൾ അദ്ദേഹം അജ്ഞാതനായ ഒരു വിദ്യാത്ഥി മാത്രമായിരുന്നു. എന്നാലിന്നു് അദ്ദേഹം ശ്രീരാമകൃഷ്ണശിഷ്യനായ സ്വാമി വിവേകാനന്ദനായി കീത്തി നേടിയിരിക്കുന്നു. ലോകമിന്നു്, ആധുനിക ഭാരതത്തിൻെറ വിധാതാവും, ഭാരതവും പടിഞ്ഞാറൻ നാടുകളും തമ്മിലുള്ള ധാരണയുടെ കണ്ണികളെ കൂട്ടിവിളക്കിയ മഹാനുഭാവനുമായി സ്വാമി വിവേകാനന്ദനെ സ്മരിക്കുന്നു. തന്മൂലം ഈ നഗരത്തിനു് ഹൃദയാവജ്ജകമായൊരു ബന്ധം നരേന്ദ്രനോടും അദ്ദേഹം വഴി ശ്രീരാമകൃഷ്ണനോടു തന്നേയും ഉണ്ടു്.

## 4 ശ്രീരാമകൃഷ്ണദേവാലയങ്ങളുടെ പ്രത്യേകത.

ശ്രീരാമകൃഷ്ണക്ഷേത്രത്തിനു് ഒരു പ്രത്യേകതയുണ്ടു്. ഭാരതത്തിൽ ക്ഷേത്രങ്ങൾക്കു് കുറവൊന്നുമില്ല. നമുക്കു് ധാരളം ദേവാലയങ്ങളുണ്ടു്. ഇന്നു് ധാരാളം ക്ഷേത്രങ്ങൾ ഉണ്ടായിക്കൊണ്ടുമിരിക്കുന്നു. എന്നാൽ ശ്രീരാമകൃഷ്ണൻെറ അഭിധാനം വഹിക്കുന്ന ഒരു ക്ഷേത്രത്തിനു് പ്രത്യേകം പ്രാധാന്യമുണ്ടു്. ഈ ആശയത്തെ വിശദമാക്കുവാനാണു് ഈ സായാഹ്നത്തിൽ ഞാനൊരുങ്ങുന്നതു്. നമുക്കീ റായ്പൂർ

ശ്രീരാമകൃഷ്ണക്ഷേത്രത്തെത്തന്നെ ദൃഷ്ടാന്തമായെടുക്കാം. അതിനു പിന്നിൽ ഈ പ്രദേശത്തെ ജനങ്ങൾക്കായുള്ള സേവനത്തിൽ വ്യാപരിച്ച വർഷങ്ങളോളമുള്ള പ്രയത്നം കാണാം. കേവലം ആത്മീയവും സാംസ്കാരികവുമായ പ്രവർത്തനം മാത്രമല്ല, പ്രത്യുത മാനുഷിക പ്രവർത്തനങ്ങളും അതിലുൾപ്പെടും. വാസ്തവത്തിൽ രണ്ടു സംവത്സരങ്ങൾക്കു മുമ്പ് ഈ സംസ്ഥാനത്തിലെ വരൾച്ച ദുരിതാശ്വാസപ്രവർത്തനങ്ങൾക്കു വേണ്ടി ആശ്രമ അന്തേവാസികളുടേയും ആരാധകരുടെയും സമയവും സാമർത്ഥ്യവും പൂർണ്ണമായും വിനിയോഗിക്കുന്നതിലേയ്ക്കു് ഈ ക്ഷേത്രം പണിനിർത്തിവച്ചിരുന്നു. ദുരിതാശ്വാസപ്രവർത്തനങ്ങളിലേർപ്പെട്ടിരുന്നവരും ഭവനനിർമ്മാണം തുടങ്ങിയ മററു സേവനപ്രവർത്തനങ്ങളിലേർപ്പെട്ടിരുന്നവരും ആയ അനേകം ദരിദ്രക്കു് ഇവിടെ ഭക്ഷണം നല്കി. ഇതിനു മുമ്പും പീഡിതജനവിഭാഗങ്ങൾക്കു് ഇതുപോലുള്ള സേവനങ്ങൾ ഇവിടെനിന്നും ലഭിച്ചിട്ടുണ്ടു്. ആയിരത്തിതൊള്ളായിരത്തി അറുപതുകളിൽ പൂർവ്വപാക്കിസ്ഥാനിൽനിന്നും വൻതോതിലുള്ള കുടിയേററപ്രവാഹം ഉണ്ടായപ്പോൾ രാമകൃഷ്ണമിഷൻ ഈ കേന്ദ്രത്തെ ആധാരമാക്കി വളരെ നിർണ്ണായകമായ ആശ്വാസപ്രവർത്തനങ്ങൾ നടത്തിയിട്ടുണ്ടു്.

ഇന്നു് ഒരു രാമകൃഷ്ണാശ്രമത്തിനും ഒരു ശ്രീരാമകൃഷ്ണ ക്ഷേത്രത്തിനും നമ്മുടെ രാജ്യത്തെ ജനങ്ങൾക്കു നല്കുന്നതിനു് അനിതരസാധാരണമായ ഒരു സന്ദേശമുണ്ടു്. അതിതാണു്, മനുഷ്യസംഞ്ചയത്തെയെന്നല്ല ജീവജാലങ്ങളെ മുഴുവനും സ്നേഹിയ്ക്കുവാനും ജാതിമതവർഗ്ഗലിംഗാദികൾക്കതീതമായി മനുഷ്യസമുദായത്തെ സേവിയ്ക്കുന്നതിനും നമ്മുടെ ജനങ്ങളെ സമർത്ഥരാക്കുന്നതിനനിവാര്യമായ പ്രചോദനമേകുക എന്നുള്ളതാണു് ഈ ആശ്രമത്തിൻെറയും ഈ ക്ഷേത്രത്തിൻെറയും ലക്ഷ്യം. മാനവനിൽ മാധവനെ ദർശിക്കുക എന്നതു് നമ്മുടെ സനാതനധർമ്മത്തിൻെറ മർമ്മപ്രധാനമായ ഒരു ഉപദേശമാണു്. ശ്രീരാമകൃഷ്ണൻ അതു് മനോഹരമായ ഒരു സൂത്രവാക്യത്തിൽ നിബന്ധിച്ചു. ''ഓരോ ജീവനും ശിവനാണു്'' ജീവാത്മാവിൻെറ പരിചരണം ശിവാരാധനയാണു്. ഇതു് ഒരസാധാരണമായ ഉപദേശമാണു്. നമ്മുടെ പവിത്രഗ്രന്ഥങ്ങളായ ഉപനിഷത്തുകളിലും ഭഗവദ്ഗീതയിലും ശ്രീമദ് ഭാഗവതത്തിലും എല്ലാം ഇതേ ആശയം നിറഞ്ഞു നിന്നിരുന്നു എങ്കിലും കഴിഞ്ഞ യുഗങ്ങളിൽ നമ്മുടെ രാജ്യത്തു് നാം വേണ്ടതുപോലെ ഈ വസ്തുത പ്രായോഗികമാക്കിയിരുന്നില്ല. ഇതുവരെ നാമീ മഹത്തായ ആശയം ശുഷ്കാന്തിയോടെ പ്രയോഗത്തിൽ വരുത്തിയിട്ടില്ല. നാം ദേവാലയങ്ങൾ പണികഴിപ്പിച്ചു. എന്നാൽ ഈ ദേവാലയങ്ങളിൽ ഭൂരിഭാഗത്തിനു് ഇന്നും അതിനു വെളിയിലുള്ള ലോകവുമായി ബന്ധമൊന്നുമില്ല. അതിനു വെളിയി

ലുള്ള നമ്മുടെ ജീവിതവും പ്രവൎത്തനവുമായും അവക്കു് ബന്ധമില്ല. ഭൂതകാലത്തു് നാം പിന്തുടൎന്ന തെററായമാൎഗ്ഗം അതായിരുന്നു. എന്നാൽ ഇപ്പോഠം നാമതു തിരുത്തിയിരിക്കുന്നു. നാം ദേവാലയത്തിൽ പോകുന്നു. അവിടത്തെ വിഗ്രഹത്തെ ആരാധിക്കുന്നു. അതാവട്ടെ ദൈവീകതയുടെ ചൈതന്യധന്യമായ സാന്നിദ്ധ്യം നിറഞ്ഞതും. ഇതിനെയാണു് നമ്മുടെ ഭക്തിശാസ്ത്രങ്ങളിൽ അൎച്ചാവതാരം എന്നു പറയുന്നതു്. ജഗദീശ്വരൻ ഒരു അൎച്ചയിൽ (വിഗ്രഹത്തിൽ) അവതരിച്ചിരിക്കുന്നു. എന്നാൽ ജീവിച്ചിരിക്കുന്ന സമസ്തസൃഷ്ടങ്ങളുടെ രൂപത്തിൽ അവതാരമെടുത്തിരിക്കുന്ന ഈശ്വരനെ നാം വിസ്മരിച്ചു കൂടാ. ആരാധനാലയത്തിലെ വിഗ്രഹത്തിൽ കുടികൊള്ളുന്ന അതേ ചൈതന്യം അന്തര്യാമിയായി നിങ്ങളുടെ ഹൃദയത്തിലും കുടികൊള്ളുന്നുണ്ടു്. ആയതിനാൽ വിഗ്രഹം ദൎശിക്കുകയും ആരാധിക്കുകയും ചെയ്യുമ്പോഠം നാം അവിടംകൊണ്ടു മതിയാക്കിക്കൂടാ. ദേവാലയത്തിൽനിന്നും പുറത്തുകടക്കുന്ന നാം ഈശ്വരനെ സമസ്തജീവരാശികളിലും കണ്ടു് ആരാധിക്കണം. അതു് നമ്മുടെ ആരാധനയെ പൂൎണ്ണമാക്കുകയും തദ്വാരാ നമ്മുടെ ജീവിതവും സ്വഭാവവും സമഗ്രമാക്കുകയും ചെയ്യും.

## 5 മതത്തിൻേറയും ജീവിതത്തിൻേറയും ഉദ്ഗ്രഥനം.

എന്നാൽ ദൗൎഭാഗ്യവശാൽ ശ്രീരാമകൃഷ്ണൻേറയും സ്വാമി വിവേകാനന്ദൻേറയും ആവിൎഭാവം വരെ നാം ക്ഷേത്രാരാധനയുടെ രഹസ്യം പ്രായോഗിക ജീവിതത്തിൽനിന്നും വേറിട്ടു നിൎത്തിയിരുന്നു. നമുക്കിവിടെ എങ്ങനെയും ജീവിക്കാമെന്നു് നാം ധരിച്ചുവശായി. നമുക്കു് സ്വാൎത്ഥികളും വഴക്കാളികളും, വ്യവഹാരപ്രിയരും, ചൂഷകരും, എല്ലാമായി ജീവിക്കാം. എന്തിനു് റികുതിവെട്ടിപ്പിലൂടെ ഗവണ്മെൻറിനെ കബളിപ്പിക്കുന്നവർ പോലുമാകാം. എന്നാലും ക്ഷേത്രത്തിൽ പോകുകയും ബിംബത്തെ ആരാധിക്കുകയും കാണിക്കവഞ്ചിയിൽ കുറച്ചു നാണയങ്ങഠം നിക്ഷേപിക്കുകയും ചെയ്യുന്നതോടെ നമ്മെ സംബന്ധിച്ചിടത്തോളം എല്ലാക്കാര്യങ്ങളും ശരിയായി എന്നു നാം വിശ്വസിക്കുന്നു! എന്നാൽ ശ്രീരാമകൃഷ്ണൻെറ ആഗമനത്തോടെ ഒരു നീണ്ട ഇടവേളക്കുശേഷം വീണ്ടും നമ്മെ ക്ഷേത്രാരാധനയുടെ രഹസ്യം ബോധ്യപ്പെടുത്തിയിരിക്കുന്നു. ഈ ക്ഷേത്രാരാധന അഥവാ ക്ഷേത്രങ്ങളിലെ വിഗ്രഹാരാധന പ്രധാനമായും നമ്മിലും എല്ലാ ജീവജാലങ്ങളിലും ഈശ്വരദൎശനം സാധിക്കുന്നതിനുള്ള പ്രചോദനത്തെ ലക്ഷ്യീകരിച്ചുകൊണ്ടുള്ളതാണു്. നാം അമ്മാതിരി പ്രചോദനത്തെ നമ്മുടെ ക്ഷേത്രങ്ങളിൽനിന്നും നേടണം. നമ്മുടെ ആദ്ധ്യാത്മിക ഗ്രന്ഥങ്ങളുടെ ഏടുകളിൽ പലയിടത്തും ഈ സത്യം നമുക്കു കാണാം. എന്നാലിന്നു് ആ മഹാസത്യത്തെ നിങ്ങഠം കരതലാമലകംപോലെ ദൎശിക്കുന്നതിനു് ഈ ക്ഷേത്രനിൎമ്മാണത്തിൻെറ പശ്ചാ

ത്തലം സഹായകമായിരിക്കുന്നു. ആതുരാലയങ്ങൾ, വിദ്യാലയങ്ങൾ, തുടങ്ങിയ വഴിയും അതോടൊപ്പം വരൾച്ച, വെള്ളപ്പൊക്കം, ഭൂചലനം തുടങ്ങിയ പ്രകൃതിക്ഷോഭവേളകളിൽ നടത്തിയ പ്രത്യേക സേവനങ്ങൾ വഴിയും ഈ ആശ്രമം ചെയ്ത മനുഷ്യസേവന പ്രവർത്തനങ്ങളുടെയും ഭാരതത്തിൻെറ ഇതരഭാഗങ്ങളിലെ നമ്മുടെ മററാശ്രമങ്ങൾ ചെയ്ത സേവനപ്രവർത്തനങ്ങളുടെയും രേഖാസാക്ഷ്യം ഇതിന്ന് ഉപോദ്ബലകമാകുന്നു. ഇവയുടെയെല്ലാം അവികലമായ സംയോജനമാണ് ഒരു രാമകൃഷ്ണാശ്രമത്തിലെ ക്ഷേത്രാരാധന. ബാഹ്യമായിട്ടുള്ള സേവനപ്രവർത്തനങ്ങളും, ദേവാലയത്തിൽ ഈശ്വരാരാധനയും ഇവ രണ്ടും പരസ്പരം വേറിട്ടു നില്ക്കുന്ന വ്യത്യസ്തകാര്യങ്ങളല്ല. എന്നാൽ അവ സമഗ്രമായ ജീവിതദർശനത്തിൻെറ പൂർണ്ണവും സമഗ്രവുമായ ഒന്നായിത്തീർന്നിരിക്കുന്നു. ഇതു് ധ്യാനവേളകളിൽ കണ്ണുകളടച്ച് ഈശ്വരനെ ദർശിക്കുകയും നിത്യജീവിതത്തിൽ കണ്ണു തുറന്നു് അദ്ദേഹത്തെ കാണുകയും ചെയ്യുന്നതിന്ന് ശ്രീരാമകൃഷ്ണനുപദേശിച്ച മാർഗ്ഗമാണ്. ദേവാലയത്തിലെത്തി ഭഗവാനെ പൂജിക്കുക; അവിടെ നിന്നും നേടിയതു് പുറത്തു നടത്തുന്ന സ്നേഹോദാരമായ സേവന പ്രവർത്തനങ്ങളിൽ വിനിയോഗിക്കുക.

ഈ ഉപദേശം വർഷങ്ങളായി നമ്മുടെ ജനങ്ങൾ മനസ്സിലാക്കുന്നതിലും അതിലൂടെ ജീവിക്കുന്നതിലും പൂർണ്ണമായും പരാജയപ്പെട്ടിരുന്നു. തന്മൂലം ഇന്നു് ഈ മഹത്തായ ആദർശത്തിൻെറ അറിവും അനുഷ്ഠാനവും അത്യന്താപേക്ഷിതമായിരിക്കുന്നു. നമുക്കിന്നു് കൂടുതൽ ദേവാലയങ്ങൾ അനുപേക്ഷണീയമായിരിക്കുന്നു. എന്നാൽ നമുക്കാവശ്യം നമുക്ക് ശക്തിപകർന്നു തരുന്നതും ആത്മീയമായി നമ്മെ പോഷിപ്പിക്കുന്നതും, നമ്മുടെ ആന്തര ചൈതന്യത്തെ സ്പഷ്ടീകരിക്കുന്നതും, നമ്മുടെ ഹൃദയത്തിലെ മാനുഷികമൂല്യങ്ങളെ പരിണമിപ്പിച്ച് സമസൃഷ്ടങ്ങളോടുള്ള സ്നേഹത്തിലേയ്ക്കും സേവനത്തിലേയ്ക്കും തിരിച്ചുവിടുന്നതുമായ ക്ഷേത്രങ്ങളാണ്. ശ്രീരാമകൃഷ്ണക്ഷേത്രങ്ങളുടെ ലക്ഷ്യം അതു തന്നെയാണ്. എത്രവേഗം നാം നമ്മുടെ എല്ലാ ക്ഷേത്രങ്ങളെയും, എല്ലാ പള്ളികളെയും, എല്ലാ മസ്ജിദുകളെയും അമ്മാതിരി ആരാധനാസ്ഥലമാക്കി മാററുന്നുവോ അത്രയും നമുക്ക് നല്ലതാണ്. എല്ലാമതങ്ങൾക്കും അതു് നല്ലതാണ്. പരമാർത്ഥത്തിൽ ഈയൊരു ലക്ഷ്യത്തിനു വേണ്ടിയാണ് ഭാരതം വിശേഷവിധിയായി ഈ നവീനകാലഘട്ടത്തിൽ ശ്രീരാമകൃഷ്ണനെ അവതരിപ്പിച്ചതു്.

## 6 ശ്രീരാമകൃഷ്ണൻെറ ഉഭയസന്ദേശങ്ങൾ

വ്യക്തിപരമായി ഹിന്ദു എന്ന നിലയിലുള്ള വർഗ്ഗപരങ്ങളായ തടസ്സങ്ങളെയും, എന്തിന്ന് ഹിന്ദുമതത്തിൻെറ ആകെക്കൂടിയുള്ള വേലിക്കെട്ടുകളെപ്പോലും ഉല്ലംഘിച്ചുകൊണ്ടും, ക്രിസ്തുമതത്തെയും

ഇസ്ലാമതത്തെയും മററും പുല്കിക്കൊണ്ടും ലോകമതങ്ങൾ തമ്മിൽ സൗഹാർദത്തിനും ഐക്യത്തിനും ഉപോദ്ബലകമായ ആരോഗ്യകരമായ ഒരു മാതൃക അവതരിപ്പിച്ചുകൊണ്ടും ശ്രീരാമകൃഷ്ണൻ അനുഷ്ഠിച്ച ആത്മീയസാധനകൾ നമുക്ക് അറിവുള്ളതാണല്ലോ. ശ്രീരാമകൃഷ്ണൻെറ ഏററവും മികച്ച സംഭാവനകളിലൊന്നാണതു്. ഐക്യത്തിൻേറയും സൗഹാർദ്ദത്തിൻേറയും മഹത്തായ ഈ സന്ദേശം നമ്മുടെ സംസ്കാരത്തിൻെറ ആവിർഭാവകാലത്തുതന്നെ, അതായതു് അയ്യായിരം വർഷം മുമ്പുള്ള നമ്മുടെ വേദങ്ങളിലും, തത്വചിന്തയിലും എല്ലാം കാണപ്പെട്ടിരുന്നു എന്നതു് സന്ദേഹരഹിതമായ ഒരു വസ്തുതയാണു്. എന്നാൽ ഇദംപ്രഥമമായി ഒരാൾ മതസൗഹാർദ്ദത്തെക്കുറിച്ച് ഉപദേശിക്കുകയും അതനുസരിച്ച് ജീവിക്കുകയും ചെയ്യുന്നതു് ലോകം കാണുകയുണ്ടായി.

ശ്രീരാമകൃഷ്ണൻെറ ജീവിതത്തിലും സന്ദേശങ്ങളിലും മഹത്തായ രണ്ടു് ആശയങ്ങൾ പ്രശോഭിച്ചു നില്ക്കുന്നതുകാണാം (1) മനുഷ്യൻെറ ആദ്ധ്യാത്മിക ജീവിതത്തെ പോഷിപ്പിച്ചു് ദൃഢമാക്കുക. (2) ലോകത്തിൽ മതങ്ങൾ തമ്മിലുള്ള സൗഹാർദം സ്ഥാപിക്കുക. സ്വാമി വിവേകാനന്ദൻ തൻെറ ''എൻെറ ഗുരുനാഥൻ'' എന്ന മഹത്തായ പ്രഭാഷണം അവസാനിപ്പിക്കുന്നതു് ശ്രീരാമകൃഷ്ണൻെറ സന്ദേശങ്ങളെ ക്രോഡീകരിച്ചുകൊണ്ടു് ഇപ്രകാരമാണു്. [വി. സാ. സ. Vol IV. p-187, 8 th Edn].

''ആധുനിക ലോകത്തിനു ശ്രീരാമകൃഷ്ണൻെറ സന്ദേശമിതാണു്: വിശ്വാസപ്രമാണങ്ങളേയോ, മതവിഭാഗങ്ങളേയോ, പള്ളികളേയോ അമ്പലങ്ങളേയോ, ഒന്നും വകവയ്ക്കേണ്ടതില്ല. ഓരോ വ്യക്തിയിലുമുള്ള സത്ത – അതദ്ധ്യാത്മമാണു്. അതുമായി താരതമ്യം ചെയ്യുമ്പോൾ മററെല്ലാം നിസ്സാരം. ഒരുവനിൽ ഇതു് എത്ര കണ്ടു വികാസം പ്രാപിക്കുന്നുവോ അവനത്രമാത്രം ശ്രേയസ്സരുളുന്നതിനു് പ്രാപ്തനാവും. ആദ്യമതു നേടുക, ആരെയും വിമർശിക്കരുതു്. എല്ലാ വിശ്വാസങ്ങളിലും വിഭാഗങ്ങളിലുമുണ്ടു് ചില നന്മകൾ. മതമെന്നാൽ വാക്കല്ല, നാമമല്ല, സംഘടനയല്ല, മറിച്ചു് മതം ആത്മസാക്ഷാത്ക്കാരമാണെന്നു് സ്വജീവിതംകൊണ്ടു് തെളിയിച്ചുകാണിച്ചു കൊടുക്കുക. അനുഭവിച്ചവർക്കേ അതറിയാൻ കഴിയൂ. ആത്മദർശനം സാധിച്ചവർക്കേ അതന്യർക്കു പ്രദാനംചെയ്യുവാൻ കഴിയൂ. മനുഷ്യസഞ്ചയത്തിൻെറ മഹാചാര്യന്മാരാവാൻ സാധിക്കയുള്ളൂ. അത്തരക്കാർ മാത്രമാണു് പ്രകാശമരുളുന്ന ജ്യോതിഃസ്വരൂപങ്ങൾ.

അമ്മാതിരി മഹത്തുക്കൾ ഒരു രാജ്യത്തു് എത്രയധികം ജന്മമെടുക്കുന്നുവോ, അത്രമാത്രം ആ രാജ്യം ഉദ്ധരിക്കപ്പെടും. അതു മാതിരി

യുള്ള മഹാന്മാക്കരം തീരത്തും ഇല്ലാത്ത രാജ്യം നശിക്കും. ഒന്നിനുമതിനെ കരകയററാൻ കഴിയുകയില്ല. അതിനാൽ മാനവസമുദായത്തിനു് എൻെറ ഗുരുനാഥൻെറ സന്ദേശം ഇതാണു്. ''ആത്മനിഷ്ഠ നേടുക. സത്യം സ്വയം സാക്ഷാൽക്കരിക്കുക. നിങ്ങളുടെ സഹജീവികൾക്കു വേണ്ടി ജീവിതം സമപ്പണം ചെയ്യുന്നതിനു് അവിടുന്നാഹ്വാനം ചെയ്യുന്നു. സഹോദരസ്നേഹത്തെക്കുറിച്ചുള്ള പ്രസംഗങ്ങളെല്ലാം നിത്തിയിട്ടു്, നിങ്ങളുടെ ആജ്ജവം പ്രവൃത്തികൊണ്ടു തെളിയിക്കുവാൻ അദ്ദേഹം ആവശ്യപ്പെടുന്നു. സവ്വസംഗപരിത്യാഗത്തിനുള്ള കാലമായിരിക്കുന്നു. സത്യസന്ദശ്നത്തിനുള്ള സമയം വന്നിരിക്കുന്നു. ഇപ്പോഴിനി നിങ്ങൾ വിശ്വത്തിലെ സമസ്തസത്യാന്വേഷണ പഥങ്ങളിലുമുള്ള അന്തരഞ്ജനസമന്വയം കണ്ടെത്തും. വഴക്കും വയ്യാവേലിയുമൊന്നും ആവശ്യമില്ലെന്നു നിങ്ങൾക്കു മനസ്സിലാവും. അപ്പോഴേ നിങ്ങൾ മാനവസമുദായത്തിനു സഹായഹസ്തംനീട്ടാൻ സമത്ഥരാവൂ. സവ്വമതങ്ങളുടെയും മൗലികമായ ഐക്യം പ്രതിപാദിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുക എന്നതായിരുന്നു എൻെറ ഗുരുനാഥൻെറ ജീവിതസന്ദേശം. മററുള്ള ആചാര്യന്മാർ അവരുടെ പേരു പുലത്തുന്ന ഓരോ പ്രത്യേകമതങ്ങൾ പ്രതിപാദിച്ചിട്ടുണ്ടു്. എന്നാൽ പത്തൊമ്പതാം നൂററാണ്ടിലെ ഈ മഹാനായ ആചാര്യൻ സ്വന്തമായി ഒരവകാശവാദവും ഉന്നയിച്ചില്ല. ഒരു മതത്തിന്നു ഒരു ഉലച്ചിലും അവിടുന്നു വരുത്തിയില്ല. കാരണം സവ്വമതങ്ങളും യഥാത്ഥത്തിൽ ഏകമായ സനാതനധമ്മത്തിൻെറ അംശഭൂതങ്ങളാണെന്നു് അവിടുന്നു് അനുഭവത്തിൽ അറിഞ്ഞിരുന്നു.''

## 7 ഭാരതീയസംസ്കാരത്തിൻെറ ഐക്യദർശനം.

ശ്രീരാമകൃഷ്ണനെ അനുഗമിക്കുന്നതിൽ ഉത്സുകരായ നാം നമ്മുടെ ആത്മീയപ്രഭാവത്തിൻെറ വ്യാപ്തി അറിഞ്ഞിരിക്കണം; ആത്മാവു് അമൃതസ്വരൂപമാണെന്നും അതു് സമസ്തജീവരാശികളുടെയും അനിഷേധ്യമായ ജന്മാവകാശമാണെന്നും അറിഞ്ഞിരിക്കണം. ഈ സത്യത്തെ സാക്ഷാത്കരിക്കുന്നതിനു് സ്ത്രീപുരുഷഭേദമെന്യേ മനുഷ്യർ പിൻതുടരുന്ന എല്ലാ മാഗ്ഗങ്ങളോടും നാം ആദരവുള്ളവരായിരിക്കണം. ആത്മീയതയുടെ ആഴവും സാക്ഷാല്ക്കാരത്തിൻെറ പരപ്പും അനുകമ്പയും പാശ്വവത്തികളാണു്. അതു മാത്രമാണു് മതത്തെ മനുഷ്യജീവിതത്തിലെ ചലനാത്മകവും സൃഷ്ട്യുന്മുഖവുമായ ഒരു ശക്തിയാക്കിത്തീക്കുന്നതു്. ഭാരതീയരായ നമുക്കു് ഈ രണ്ടു സന്ദേശങ്ങളും ഇന്നു് അനിവാര്യമാണു്. സൗഹാദ്ദത്തിൻെറ സന്ദേശത്തിന്നു് ഞാൻ ഇന്നു് ഈ ഭാരതഭൂമിയിൽ കൂടുതൽ പ്രാധാന്യം നല്കുന്നു. ഒരാളുടെ അയല്ക്കാരൻെറ മതത്തെ ബഹുമാനിക്കുക, ഭിന്നമതങ്ങൾ തമ്മിൽ സൗഹാദ്ദം നിലനിത്തുക എന്നതും പൗരാണികകാലം മുതല്ക്കുതന്നെ മതപരവും

ദേശീയവുമായ പാരമ്പര്യമായിരുന്നതു് നമ്മുടെ രാജ്യത്തിന്റെ മാത്രമായ നേട്ടമാണ്. നമ്മുടെ മഹാന്മാരായ ഗുരുക്കന്മാർ വൈദികകാലം മുതൽ ശ്രീരാമകൃഷ്ണൻ വരെ ഇതേ പാഠം നമ്മെ പഠിപ്പിച്ചു. നമ്മുടെ ഋഷിമാരും ക്ഷേത്രന്മാരും തങ്ങളുടെ ജീവിതത്തിൽ ഈ വസ്തുതയെ ഉദാത്തീകരിച്ചു. നമ്മുടെ രാഷ്ട്രസംസ്ഥാനങ്ങൾ ഇതേ സൗഹാർദത്തിന്റെ നയം തുടർന്നും ഉയർത്തിപ്പിടിച്ചു. തദ്വാരാ ലോകത്തിലെ മററു മതങ്ങളുമായി ഉള്ള ഇടപെടലുകളിൽ സഹിഷ്ണുതയുടെയും അംഗീകാരത്തിന്റെയും മാനം കണ്ടെത്തി. മൗര്യചക്രവർത്തിമാരിൽ മഹോന്നതനായ അശോകൻ ഈ വസ്തുതയെ തന്റെ രാഷ്ട്രീയ ചിന്തയുടെ ഒരു പ്രത്യേകവകുപ്പായി ഉയർത്തിപ്പിടിച്ചു. വടക്കു പടിഞ്ഞാറു് അഫ്ഘാനിസ്ഥാൻ മുതൽ തെക്കു് കർണ്ണാടകം വരെ വ്യാപിച്ചു കിടന്നിരുന്ന അദ്ദേഹത്തിന്റെ സാമ്രാജ്യത്തിൽ അങ്ങോളമിങ്ങോളം ഉള്ള ശിലാലിഖിതങ്ങളും സ്തൂപലിഖിതങ്ങളും ഈ മഹത്തായ ആശയത്തെ പ്രഘോഷണം ചെയ്യുന്നു. ''സമവായ ഏവ സാധുഃ'' മതങ്ങളുടെ ലോകത്തു് സമവായം മാത്രമാണ് സത്യവും ധർമ്മവും. ഭാരതത്തിലെ ജനങ്ങളെയും ദേശീയനയത്തെയും സംബന്ധിച്ചിടത്തോളം ഇന്നും വിശ്വാസത്തിന്റെ ഈ സംഗതിതന്നെയാണ് പ്രസക്തമായിട്ടുള്ളതു്. 'ചരിത്രത്തിന്റെ ഒരു പഠനം' എന്ന പത്തുഭാഗങ്ങളുള്ള ബൃഹദ്ഗ്രന്ഥത്തിന്റെ കർത്താവു് സ്വർഗ്ഗീയ അർണോൾഡ്ടോയൻബി പറയുകയുണ്ടായി: ''മററു മതങ്ങൾ തമ്മിലും ഇതരസംസ്കാരങ്ങൾ തമ്മിലും ഉള്ള സൗഹാർദ്ദത്തിന്റെ മഹത്തായ ആദർശത്തിന്റെ കാര്യത്തിൽ ഹിന്ദുമതം എല്ലാ സെമററിക് മതങ്ങളിൽനിന്നും സംസ്കാരങ്ങളിൽനിന്നും വേറിട്ടു് വിശ്രുതമായി നിലകൊള്ളുന്നു. ഒരാൾ പള്ളിയിൽ പോവുന്നു. മറെറാരാൾ അമ്പലത്തിലും, ഇനിയുമൊരാൾ മസ്ജിദിലും പോവുന്നു. അതിലെന്തു ഭേദം? ഒരേ ഈശ്വരനെത്തന്നെ എല്ലായിടത്തും ആരാധിക്കുന്നു എന്നു് ഹിന്ദുമതം പ്രഖ്യാപിക്കുന്നു.''

വ്യത്യസ്തമതങ്ങൾക്കു പിന്നിലുള്ള മൗലികമായ ഏകത ആസ്വദിക്കുന്നതിനുള്ള കഴിവു് ഹിന്ദുമതത്തെ സംബന്ധിച്ചിടത്തോളം പൗരാണികകാലം മുതല്ക്കുതന്നെ നൈസർഗ്ഗികവും അനായാസവുമത്രെ. ഇന്നു് നിങ്ങളീ മഹത്തായ ആദർശം ക്രൈസ്തവജനവിഭാഗത്തിനു് കൈമാറേണ്ടിയിരിക്കുന്നു. ഇതേ ആദർശം നിങ്ങളിന്നു് മുസ്ലീം ജനസഞ്ചയത്തിനും നല്കേണ്ടിയിരിക്കുന്നു. അവർക്കീ ആദർശം മുമ്പുണ്ടായിരുന്നില്ല. ''ഒരു ചരിത്രകാരന്റെ മതത്തോടുള്ള സമീപനം'' എന്ന തന്റെ പുസ്തകത്തിൽ അർണോൾഡ്ടോയൻബി ഭംഗ്യന്തരേണ പ്രസ്താവിച്ചിട്ടുള്ളതുപോലെ ''അവരുടെ സെമററിക് പാരമ്പര്യം നിഷേധകമാണ്, അതു് ഹിന്ദുമതത്തെപ്പോലെ സഹിഷ്ണുതാപൂർവ്വക

മല്ല.'' എന്നാൽ മെല്ലെമെല്ലെ. അവരും ഇന്ന് ഈ സത്യം മനസ്സി ലാക്കിത്തുടങ്ങിയിരിക്കുന്നു. ഒരു കത്തോലിക്കനും ഒരു പുത്തൻകൂറു കാരനും പരസ്പരം സഹവർത്തിത്വത്തോടെ ഒത്തു ചേരുന്നതു് ഇന്നു് അസാധാരണമല്ല. എന്തുകൊണ്ടു്? ഇതു് ഹിന്ദുമതത്തിന്റെ സ്വാ ധീനം നിമിത്തമല്ലേ? വേദാന്തത്തിന്റെ സ്വാധീനം നിമിത്തമല്ലേ? എല്ലാ മതങ്ങളുടെയും പിന്നിലുള്ള സത്യം ഒന്നുതന്നെയെന്നു് ആയതു് നമ്മോടരുളിച്ചെയ്യുന്നു. അതുകൊണ്ടെന്തിനു പരസ്പരം വെറുക്കണം? എന്തുകൊണ്ടു് നമുക്കു് സഹവർത്തിത്വത്തോടെ യോജിച്ചുകൂടാ? പര സ്പരം ഏറ്റുമുട്ടലുകൾക്കു പകരം അവർ ഇന്നു പറയുന്നതുപോലെ പരസ്പരസംവാദത്തിനു തയാറാകാം, പരസ്പരം മനസ്സിലാക്കുന്നതിനു ശ്രമിക്കാം. എല്ലാ ആത്മീയസമ്പത്തും ദുർവ്യയം ചെയ്തു് മനുഷ്യ സഞ്ചയത്തെയാകെ പരസ്പരവിരോധത്തിലേക്കും ആശങ്കയിലേക്കും തള്ളിവിട്ടു് മതത്തെ സ്വയം അവജ്ഞയ്ക്കു പാത്രമാക്കുന്നതിനു പകരം ആദ്ധ്യാത്മിക സ്രോതസ്സുകളെയാകെ സഞ്ചയിച്ചു് മാനവോല്ക്കർഷ ത്തിനു വേണ്ടി വിനിയോഗിക്കാം.

## 8 സൗഹാർദ്ദത്തിന്റെ ആദ്ധ്യാത്മിക അടിസ്ഥാനം

ലോകത്തുകാണുന്ന എല്ലാ മതങ്ങളോടുമുള്ള വേദാന്തത്തിന്റെ സന്ദേശമിതാണ്. ഭാരതീയരായ നാം ഈ ആദർശത്തെ എന്തിലും മീതെ താലോലിക്കുകയും സംരക്ഷിക്കുകയും അതിലുപരി സഹിഷ്ണുത യുടെ ആദർശത്തെ വിശേഷവിധിയായി നമുക്കു ലഭിച്ച പൈതൃകമാ യിക്കാണുകയും ചെയ്യേണ്ടതനിവാര്യമാണ്. സങ്കുചിതമായ രാഷ്ട്രീയ വിഭ്രാന്തിക്കടിമപ്പെട്ടു് മതത്തിന്റെ പരിവേഷമണിഞ്ഞു് ചില വിഭാഗങ്ങൾ വല്ലപ്പോഴും ഏറ്റുമുട്ടുന്നതൊഴിവാക്കിയാൽ, നമ്മുടെ രാജ്യത്തു് അറുപതു കോടി മനുഷ്യർ, ഭിന്നവർഗ്ഗത്തിലും ഭിന്നമതത്തി ലും പെട്ടവർ സൗഹാർദ്ദത്തോടെ പരസ്പരം സമാധാനത്തോടെ, ജീവി ക്കുന്നതു് നാം കാണുന്നു. എന്തുകൊണ്ടു്? നമ്മുടെ ഋഷിപുംഗവന്മാർ ഗ്രഹണശക്തിയുള്ള മനസ്സുകൾക്കു് ഈ ആദർശം ഉപദേശിച്ചുകൊടു ത്തു പൗരാണികരും ആധുനികരുമായ, ദീർഘവീക്ഷണമുള്ള രാഷ്ട്രീയ നേതാക്കന്മാരും ഇതേ ആദർശം തന്നെയാണ് നമുക്കുപദേശിച്ചുതന്ന തു്. ഈ മഹത്തായ ആദർശത്തെ ആധുനികലോകത്തു് നിലനിർത്തു ന്നതിനും ലോകമെമ്പാടും പ്രചരിപ്പിക്കുന്നതിനും നമ്മെ ഉദ്ബോ ധിപ്പിക്കുന്നതിനു് ശ്രീരാമകൃഷ്ണൻ അവതരിച്ചു. അദ്ദേഹം മാനവിക ധർമ്മത്തിന്റെ വിശാലപ്രപഞ്ചത്തിൽ ഈ ആദർശം സ്വയം പരീ ക്ഷിക്കുകയും പ്രകാശപൂർണ്ണമായ സ്വജീവിതത്തിൽ ആയതു് സാക്ഷാ ൽക്കരിക്കുകയും ചെയ്തു. 1893-ൽ ചിക്കാഗോനഗരത്തിൽ വിശ്വമത മഹാസമ്മേളനം ചേരുന്നതിനു് വർഷങ്ങൾക്കു മുമ്പു് അദ്ദേഹത്തിൽ വിവിധമതങ്ങളുടെ സമജ്ജസസമ്മേളനം ലോകം ദർശിച്ചു.

മനോരഞ്ജകവും പ്രോത്സാഹനീയവുമായ ഒരു ശ്ലോകമിതാ ശ്രീമദ്ഭാഗവതത്തിൽ കാണുന്നു. അമ്മാതിരി ശ്ലോകങ്ങൾ ഋഗ്വേദ ത്തിലും ഭഗവദ്ഗീതയിലും നമ്മുടെ വേദേതിഹാസങ്ങളിലുമെല്ലാം കാണാം.

''വദന്തി തത്തത്വവിദസ്തത്ത്വം തദ്ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ.''

അദ്വയമായ ആ തത്ത്വത്തെ സത്യത്തെ സാക്ഷാത്ക്കരിച്ചവർ ബ്രഹ്മമെന്നും പരമാത്മാവെന്നും ഭഗവാനെന്നും പലതായിപ്പറയുന്നു.

ഒരേ ഈശ്വരനെ പലരും പല വഴികളിലൂടെ സാക്ഷാത്ക്കരിക്കുന്നു എന്ന ഈ ഉപദേശം ഇന്നത്തെ ഭാരതത്തിൽ വീണ്ടും പ്രാബല്യം നേടും. നാസ്തികരും ആസ്തികരുമായ ആളുകൾക്കിടയിലും ഭിന്ന ധർമ്മികൾക്കിടയിലും സഹകരണത്തിൻേറയും, സമഭാവനയുടെയും സൗഹാർദ്ദത്തിൻേറയും കേന്ദ്രമായി വർത്തിക്കുന്നതിനും തന്മൂലം തുടന്നും തന്നിൽ ആദ്ധ്യാത്മികപ്രഭാവം വളർത്തുന്നതിനും ഭാരതത്തിനു കഴിയണം. ഇതിനു വിരുദ്ധമായി, അയർലണ്ടിലേയ്ക്കു നോക്കിയാൽ കത്തോലിക്കരും പുത്തൻകൂറുകാരും മഹത്തായ ക്രിസ്തുമതത്തിൽ പെട്ടവരാണെന്ന വസ്തുത നിലനില്ക്കെ, അവർ രണ്ടുകൂട്ടരും തമ്മിൽ എന്തെന്തു ഭയങ്കര യുദ്ധങ്ങളാണു് ഈ അടുത്തകാലത്തു് ഉണ്ടായതു്! വീണ്ടും, ഒരേ അറേബ്യൻ വംശജരും പൊതുവായ സെമററിക് പാരമ്പര്യത്തിൻെറ ഉടമകളുമായ ക്രിസ്ത്യാനികളും മുസ്ലീങ്ങളും തമ്മിൽ ലബനോണിൽ ഇമ്മാതിരി യുദ്ധം നിലനില്ക്കുന്നതായി നാം കാണുന്നു. നമുക്കും കുറേ കാലത്തേയ്ക്കു് ഇവിടെ വളരെയധികം യാതനകൾ അനുഭവിക്കേണ്ടിവന്നു. ഇവിടെ ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിൽ പടവെട്ടി. നമ്മളെ അന്യോന്യം വിഭജിച്ചു് പരസ്പരം പോരാടുന്നതിനും പരസ്പരം തളർത്തുന്നതിനും വേണ്ടതെല്ലാം നിശ്ചയമായും നമ്മെ ഭരിച്ചിരുന്ന വിദേശഗവണ്മെൻറു് ചെയ്തുവെച്ചിരുന്നു. എന്നാലിന്നു് ശ്രീരാമകൃഷ്ണൻ സ്വജീവിതംകൊണ്ടുദാത്തീകരിച്ച നമ്മുടെ തത്ത്വചിന്തയുടെയും ആത്മീയപാരമ്പര്യത്തിൻെറയും, ചലനാത്മകവും സൃഷ്ട്യുന്മുഖവും, വിശാലവും അഗാധവുമായ അംശങ്ങളുടെ ഉപദേശസ്വാംശീകരണംകൊണ്ടു മാത്രമേ നമുക്കു് നമ്മോടുതന്നെ സത്യസന്ധത പുലർത്താൻ കഴിയുകയുള്ളവെന്നു് നാം മനസ്സിലാക്കിയിരിക്കുന്നു.

അപ്പോൾ ഇതാണു് ശ്രീരാമകൃഷ്ണൻെറ ദ്വിവിധമായ സന്ദേശത്തിൻെറ പ്രഥമഭാഗം.

## 9 എന്താണു് ശരിയായ മതം ?

ശ്രീരാമകൃഷ്ണസന്ദേശത്തിൻെറ ദ്വിതീയഭാഗം, എന്താണു് ആത്മീയജീവിതം അഥവാ ശരിയായ മതം എന്നു് നമ്മെ ബോധ്യപ്പെട്ട

ത്തുന്നു. അമ്പലങ്ങളിലും, പള്ളികളിലും, അതുപോലെ മററു പുണ്യ സങ്കേതങ്ങളിലും, പോവുന്നതും, വിശുദ്ധനദികളിൽ സ്നാനം ചെയ്യുന്നതും യാഗാദികളനുഷ്ഠിയ്ക്കുന്നതും ജീവിതത്തെ ആത്മീയമാക്കിത്തീർക്കും എന്നു് നൂററാണ്ടുകളോളം നാം വിശ്വസിച്ചുപോന്നു. എന്നാൽ ഇവയൊന്നും മതത്തിൻെറ അവശ്യഘടകങ്ങളല്ലെന്നു് ശ്രീരാമകൃഷ്ണൻ നമ്മെ പഠിപ്പിച്ചു. അവയെല്ലാം ധർമ്മനിഷ്ഠസ്ഥുതകുന്ന കർമ്മങ്ങൾ മാത്രം; ശരിയായ മതസാക്ഷാത്ക്കാരത്തിന്നനിവാര്യമായ അന്തഃക്കരണശുദ്ധിയ്ക്കുള്ള മാർഗ്ഗങ്ങൾ മാത്രം. ഈ മാർഗ്ഗങ്ങൾ യഥാർത്ഥമതത്തെ പോഷിപ്പിയ്ക്കുന്നതിനു് നിശ്ചയമായും സഹായകമാണു്. എന്നാൽ മതം അവയിൽത്തന്നെ തൻെറ പരമലക്ഷ്യം നിർണ്ണയിച്ചു എങ്കിൽ അതു് യഥാർത്ഥമതത്തെ ഉച്ചാടനം ചെയ്യേയ്ക്കും. ഇതു് ആദ്ധ്യാത്മികതയ്ക്കു് പ്രതിബന്ധമായ ആചാരവിശേഷങ്ങളാണു്. മതമെന്നാൽ ആത്മീയവികാസമാണു്. ആയതു് നിങ്ങളെ ആദ്ധ്യാത്മികമായി ഉത്തേജിപ്പിയ്ക്കുന്നു. നിങ്ങളുടെ മതനിഷ്ഠ ആദ്ധ്യാത്മിക വികാസത്തെ നിങ്ങൾക്കു നേടിത്തന്നിട്ടുണ്ടോ ? ഉണ്ടെങ്കിൽ അഥവാ ആ വികാസത്തിന്നവ ആരംഭം കുറിച്ചിട്ടുണ്ടെങ്കിൽ അവ വളരെ നല്ലതാണു്. അവയെ നമുക്കു് സ്വാഗതം ചെയ്യാം. എന്നാൽ അവയ്ക്കു് ആത്മവികാസം നല്കുവാനാവില്ലെങ്കിൽ അമ്മാതിരി മതഭക്തി അവികസിതമായ മതഭ്രാന്തിലേയ്ക്കു തരംതാണുപോവും. അതാവട്ടെ മതഭക്തികൊണ്ടു കസവുപിടിപ്പിച്ച വെറും ഭൗതികതമാത്രമായിരിയ്ക്കും. എത്രമാത്രം മതഭക്തി സദാ നാം സഞ്ചയിച്ചിരുന്നുവെന്നു് നമ്മുടെ ചരിത്രം വെളിവാക്കുന്നുണ്ടു്. എത്രയെത്ര ക്ഷേത്രങ്ങൾ ! എന്തെന്താരാധനാക്രമങ്ങൾ ! എന്നിട്ടും ദേശീയമായ ശക്തിയും വീറും, സ്വഭാവവും സാമൂഹ്യബോധവും നേടുന്നതിൽ നാം നൂററാണ്ടുകളായി പരാജയപ്പെട്ടു. മാത്രമോ ദശലക്ഷക്കണക്കായ നമ്മുടെ സമസൃഷ്ടങ്ങളെ മനുഷ്യസഹജമായ അഭിമാനത്തിൻെറയും സമത്വത്തിൻെറയും മേഖലകളിലേയ്ക്കുയർത്തുന്നതിൽ നാം പരാജയപ്പെട്ടു. ചലനമില്ലാത്ത മതനിഷ്ഠ ഒരു ഭാഗത്തു് വർദ്ധമാനമായ തോതിൽ ശബ്ദായമാനവും പ്രദർശനാത്മകവും ആണെങ്കിൽ മറുഭാഗത്തു് വിപുലമായ തോതിൽ സമുദായത്തെ അപകർഷതയിലേയ്ക്കും ചൂഷണത്തിലേയ്ക്കും തള്ളിയിടുന്നതും ആണു്. ആയതു് ദാരിദ്ര്യത്തിലേയ്ക്കും, ഒടുങ്ങാത്ത യാതനകളിലേയ്ക്കും, വിദേശ ആക്രമണങ്ങളിലേയ്ക്കും, ഏററുമുട്ടലുകളിലേയ്ക്കും നയിയ്ക്കുന്നു. ഇതു് നമ്മുടെ രാജ്യത്തെ നൂററാണ്ടുകളായി അധഃപതനത്തിൽനിന്നു് അധഃപതനത്തിലേയ്ക്കു് നയിച്ചു. ശരിയായ മതമായിരുന്നു ഇവിടെ ഉണ്ടായിരുന്നതെങ്കിൽ എന്തുകൊണ്ടിപ്രകാരം സംഭവിച്ചു. തന്മൂലം യഥാർത്ഥമതം എന്താണെന്നു് നാം മനസ്സിലാക്കേണ്ടിയിരിയ്ക്കുന്നു. തുടർന്നു് നാം അതു സാക്ഷാത്ക്കരിക്കേണ്ടിയിരിക്കുന്നു.

എന്താണ് യഥാൎത്ഥമതം ? മതത്തിൻെറ അന്തഃസത്ത ആത്മീയതയാണ്. ആന്തരവികാസം അഥവാ സാക്ഷാത്ക്കാരം എന്ന ശ്രീരാമകൃഷ്ണൻ പറയുന്നു. ആത്മവികാസമാണ് നേടേണ്ടതെന്ന് യഥാൎത്ഥമതം ഉദ്ഘോഷിക്കുന്നു. വെറും മതനിഷ്ഠയുള്ളവനായതുകൊണ്ടായില്ല. മതനിഷ്ഠ ആയാസരഹിതമാണ്. ബാഹ്യമായ മതനിഷ്ഠ നിങ്ങൾക്ക് അനായാസം നേടാം. എന്നാൽ അനിവാൎയ്യമായിട്ടുള്ളതു് നിങ്ങളുടെ ആത്മവികാസമാണ്. സൂരദാസ്, മീരാബായി, ഗുരുനാനാക്ക്, തുളസീദാസ് തുടങ്ങിയവർ മാത്രമല്ല, എല്ലാ ദിവ്യപുരുഷന്മാരും ആത്മീയോത്ക്കഷ്ത്തിന്ന നമ്മെ ഉപദേശിച്ചു. അതായതു് മാനവഹൃത്തിൽ കുടികൊള്ളുന്ന ദൈവികതയെ പ്രോജ്ജ്വലിപ്പിക്കുന്നതിന്ന് അവർ ഉത്തേജനം നല്കി. ആത്മവികാസമാണ് മതത്തിൻെറ യഥാതഥമായ ലക്ഷ്യം. അതുതന്നെയാണ് മതത്തിൻെറ ശാസ്ത്രവും. ദേവാലയത്തിൽ പോവുക, കുറച്ചു സമയം അവിടെ ചിലവഴിക്കുക. അവിടെനിന്നു പുറത്തു കടക്കുമ്പോൾ നിങ്ങൾ ഈശ്വരങ്കലേയ്ക്കു് ഒരു ചുവടു് അടുത്തു എന്ന് മനസ്സിലാക്കുക. നിങ്ങൾ നിങ്ങളുടെ അനന്തവിഭൂതിയുമായി ഒരു കാതം അടുത്തെത്തിയെന്ന് മനസ്സിലാക്കുക. ചുരുങ്ങിയതു് ആ ദൈവികതയുടെ ഒരംശമെങ്കിലും നിങ്ങളിൽത്തന്നെ സാക്ഷാത്ക്കരിച്ചതായി അറിയുക. അതാണ് ആത്മവികാസത്തിൻെറ രീതിവിധാനം. മതത്തിൻെറ ഓരോ കൎമ്മവും, മതനിഷ്ഠയുടെ ഓരോ കൎമ്മപദ്ധതിയും എന്തിന്ന് ജീവിതത്തിൻെറ എല്ലാ പ്രവൎത്തനങ്ങളുംതന്നെ ആത്മവികാസത്തെ ലക്ഷ്യീകരിച്ചുകൊണ്ടുള്ളതത്രെ. അതാണ് മതത്തിൻെറ ശരിയായ പരീക്ഷണം. ഈയൊരു വികാസമില്ലെങ്കിൽ മതനിഷ്ഠയിലുഴറി നടക്കുന്നതാകെ പൂൎണ്ണമായും അൎത്ഥശൂന്യമായിരിക്കും.

ഹിന്ദുമതത്തിൻെറ സന്ദേശമെന്താണെന്നിത്തരുണത്തിൽ നോക്കാം. ഒന്നാമതായി ദൈവം ഓരോ മനുഷ്യൻേറയും എന്നല്ല സൎവ്വഭൂതങ്ങളുടെയും അന്തരാത്മാവാണെന്നതാണ്. 'അഹമാത്മാ ഗുഡാകേശ സൎവ്വഭൂതാശയസ്ഥിതഃ' അല്ലയോ അൎജ്ജുനാ ഞാൻ എല്ലാ ഭൂതങ്ങളുടെയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു, എന്ന് ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു (ഗീത–X–20). രണ്ടാമതായി ഈശ്വരൻ സൎവ്വഭൂതാന്തൎയ്യാമിയാണെങ്കിൽ നമുക്ക് അദ്ദേഹത്തെ നമ്മുടെ ജീവിതത്തിലും സ്വഭാവത്തിലും കൎമ്മങ്ങളിലും സാക്ഷാത്കരിക്കാനാവുകയില്ലേ? നാം അദ്ദേഹത്തെക്കുറിച്ചു ബോധ്യപ്പെടേണ്ടവരല്ലേ. മറ്റെല്ലാ മനുഷ്യരിലും അദ്ദേഹത്തിൻെറ സാന്നിദ്ധ്യം നമുക്കനുഭവപ്പെടേണ്ടതല്ലെ? സൎവ്വദാ എന്നിലന്തൎയ്യാമിയായി സ്ഥിതിചെയ്യുന്ന ഈശ്വരനെ സാക്ഷാത്ക്കരിക്കുന്നതിന്ന് ഞാൻ ശ്രമിക്കും. ഈയൊരു മനോഭാവത്തിലൂടെ വേണം ഹിന്ദുമതത്തിൻെറ ആദ്യത്തെ വെല്ലുവി

ളിയെ നേരിടാൻ. തുടന്ന് മററുള്ളവരിൽ അതേ ഈശ്വരനെക്കാണുന്നതിന് ഞാൻ ശ്രമിക്കും. തദ്വാരാ മററുള്ളവരെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യും യാതൊരാളേയും ദൂഷണം ചെയ്യുകയോ ആരോടെങ്കിലും ഏററുമുട്ടുകയോ അസൂയപ്പെടുകയോ ചെയ്യില്ല. ഈയൊരു മനോഭാവത്തിൽ വേണം രണ്ടാമത്തെ വെല്ലുവിളിയെ നേരിടാൻ. അടിമത്തഭാവത്തോടുകൂടിയ നമ്മുടെ മനസ്സു നിമിത്തം കഴിഞ്ഞ നൂററാണ്ടുകളത്രയും ഈ രണ്ടു വെല്ലുവിളികളോടും നാം പ്രതികരിച്ചില്ല. എന്നാലിന്ന് ജാഡ്യം ബാധിച്ച ആ മതനിഷ്ഠ പരിത്യജിച്ച് നമ്മുടെ മനസ്സുകളെ സ്വതന്ത്രമാക്കിയപ്പോൾ പരസ്പരസ്നേഹവും വിശ്വാസവും, സേവനത്തിനും ത്യാഗത്തിനുമുള്ള സന്നദ്ധതയും ഉന്നതമായ നൈപുണ്യവും മഹത്തായ സ്വഭാവമഹിമയും മതത്തിൽനിന്നും ആവിർഭവിക്കുന്നത് നമുക്കു കാണുമാറായി. സ്വഭാവമഹിമ ശരിയായ മതത്തിന്റെ സദ്ഫലമാണ്. അതുമാത്രമാണ് മനുഷ്യന്റെ ആത്മീയവികാസത്തിന്റെ അളവുകോൽ. ശ്രീരാമകൃഷ്ണൻ വീണ്ടും ഇതു് ഉറക്കെ പ്രഖ്യാപിക്കുന്നു.

## 10 ഊർജ്ജസ്വലമായ ആത്മീയത

ഇന്നത്തെ പ്രകടനാത്മകവും ശബ്ദായമാനവുമായ മതത്തെ ശ്രീരാമകൃഷ്ണൻ ഇഷ്ടപ്പെട്ടിരുന്നില്ല അതുകൊണ്ടാണ് സ്വാമി വിവേകാനന്ദൻ തന്റെ ഒരു കത്തിലെഴുതിയതു് (വി. സാ. സ. Vol. VIII P- 489)

'ലോകത്തിലെ മതങ്ങൾ ജീവസ്സററ പേക്കൂത്തുകളായിരിക്കുന്നു. ലോകത്തിനുവേണ്ടതു് സ്വഭാവമഹിമയാണ്. ആരുടെ ജീവിതമാണോ ഉജ്ജ്വലപ്രേമംകൊണ്ടു നിസ്സ്വാർത്ഥമായിരിക്കുന്നതു് അവരെ ലോകത്തിനനിവാര്യമായിരിക്കുന്നു. ആ പ്രേമം, അവരുച്ചരിക്കുന്ന ഓരോ വാക്കിനും ദൈവികാഭിശംസനത്തിന്റെ ശക്തി നല്കും.'

എത്രമാത്രം സ്വഭാവശുദ്ധി നിങ്ങൾക്കുണ്ടോ അത്രമാത്രം മതബോധം നിങ്ങളിലുണ്ടായിരിക്കും. പ്രകടനാത്മകമായ മതം മതമേയല്ല. ശ്രീരാമകൃഷ്ണൻ അമ്മാതിരി മതത്തെക്കുറിച്ച് നമുക്കു മുന്നറിയിപ്പുതരുന്നു. ശ്രീരാമകൃഷ്ണവചനാമൃതത്തിൽ നമുക്ക് അദ്ദേഹത്തിന്റെ വാക്കുകൾ കാണാം.

'ചെവിക്കിടയിൽ തുളസിയില തിരുകിയ ആ മനുഷ്യനെ കരുതിയിരിക്കുക'

തുളസിയിലകൾ ധരിച്ച് തങ്ങൾ വളരെ മതനിഷ്ഠയുള്ളവരാണെന്ന് ചിലർ നടിക്കുകയും ഉത്തരക്ഷണത്തിൽ മററുള്ളവരെ വഞ്ചിക്കുകയോ അല്ലെങ്കിൽ തിന്മകൾ നിറഞ്ഞ പ്രവൃത്തനങ്ങളിലേപ്പെടുകയോ ചെയ്യുന്നു. ഇതുരണ്ടും ഭാരതത്തിൽ ഒരുമിച്ചു നടന്നു

പോന്നു. എന്നാൽ യഥാർത്ഥമതബോധമുള്ള മനുഷ്യൻ അപ്രകാരം ചെയ്യുകയില്ല. സ്നേഹത്തിലൂടെ, സേവനത്തിലൂടെ, മാനവികപരിഗണനകളിലൂടെ നിങ്ങൾ ആത്മീയത പ്രകടമാക്കുക. അതാണ് ശ്രീരാമകൃഷ്ണസന്ദേശത്തിന്റെ പൊരുൾ. അതുതന്നെയാണ് നമ്മുടെ ശാസ്ത്രങ്ങളുടെയും പൊരുൾ. ആത്മീയതയിൽ ജീവിക്കുവാനും തദ്വാരാ നമ്മിലെ ദൈവികതയെ സാക്ഷാത്ക്കരിക്കുവാനും അവ വിളംബരം ചെയ്യുന്നു. സ്വാമി വിവേകാനന്ദൻ അതുകൊണ്ട് മതത്തെ നിർവ്വചിക്കുന്നതിപ്രകാരമാണ്.

'മനുഷ്യനിലുള്ള ദിവ്യതയെ സാക്ഷാത്കരിക്കുന്നതാണ് മതം.'

ആ ദൈവീകത അല്പമാത്രമെങ്കിലും പ്രത്യക്ഷമാവുമ്പോൾ സേവനത്തിനുള്ള പ്രചോദനമുണ്ടാവും. നൈപുണ്യം ഉടലെടുക്കും. ചൂഷണവും, നിരാശയും, ഭയവും, അസാമർത്ഥ്യവും വ്യവഹാരവാസനയും പമ്പകടക്കും. ഹിന്ദുക്കൾ ലോകത്തിലെ ഏററവും വ്യവഹാരപ്രിയരായ ജനങ്ങളിൽ പെടുന്നു. ഇന്നും അതിന് വലിയ മാററമില്ല. നാം വഴക്കടിക്കുന്നതിൽ അതീവ തല്പരരാണ്. തമ്മിലടിക്കുന്നതിനും കോടതികയറുന്നതിനും, എന്തിന്, പണ്ട് ബ്രിട്ടീഷ് പ്രിവികൗൺസിൽവരെയും ഇന്ന് നമ്മുടെ സുപ്രീംകോടതിവരെയും വളരെ നിസ്സാരങ്ങളായ വ്യവഹാരങ്ങൾക്കായി കയറുന്നതിൽ നാം സമർത്ഥരാണ്. എന്തുകൊണ്ട്? നമുക്ക് മതത്തിന്റെ തൊങ്ങൽ പിടിപ്പിച്ച ഭൗതികത മാത്രമേയുള്ളു. വേറൊരു വിധത്തിൽ പറഞ്ഞാൽ ശരിയായ മതത്തിനുപകരം പൊള്ളയായ ബാഹ്യപ്രകടനങ്ങളേ നമുക്കുള്ളു. ആ പൊള്ളയായ മതബോധം ആത്മീയോൽക്കർഷത്തെ അനാവരണം ചെയ്യുന്നില്ല. അമ്മാതിരി ഹിന്ദു ഒരു പരിണാമത്തിന് തയാറെടുക്കുകയും പകരം നൂതനാമായൊരു ഹിന്ദു ഉയിർത്തെഴുന്നേൽക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. അങ്ങനെയുള്ള ഹിന്ദു തന്നിലും തന്റെ സമസൃഷ്ടങ്ങളിലും ഈശ്വരനെ സാക്ഷാത്കരിക്കണം. തന്റെ ഈശ്വരപ്രേമം വിശ്വസ്നേഹത്തിന്റേയും മാനവസേവയുടേയും മാർഗ്ഗങ്ങളിലേയ്ക്ക് ബഹിർഗമിക്കേണ്ടിയിരിക്കുന്നു.

ദേവാലയങ്ങൾ ഈ ആദർശം നിങ്ങളിലുജ്ജീവിപ്പിക്കുന്നതിനുദ്ദേശിച്ചുള്ളവയാണ്. ആരാധനയിലൂടെയും ധ്യാനത്തിലൂടെയും നിങ്ങൾ എന്ത് ആന്തരികമായി നേടിയോ അത് പ്രേമത്തിലൂടെയും സേവനത്തിലൂടെയും മററുള്ളവർക്ക് പ്രദാനം ചെയ്യുക. ഏതാദൃശമായൊരു ദർശനവും ആ ദർശനത്തിന്റെ അടിസ്ഥാനത്തിലുള്ള ഒരു പെരുമാററസംഹിതയും ഇല്ലെങ്കിൽ ആദ്ധ്യാത്മികത ആത്മീയവും, പാരത്രികവുമായി അതീവ മനോഹരമായ നമ്മുടെ സനാതനധർമ്മത്തിലെ ദേവാലയങ്ങളും, ആരാധനാക്രമങ്ങളും, അനുഷ്ഠാനവിധികളും വൻതോതിൽ ജഡമായ മതഭ്രാന്തിലേയ്ക്ക് തരംതാണുപോവും. തദ്വാരാ

ആത്മീയതയുടെ അർത്ഥവും ഫലങ്ങളും നഷ്ടമാവുകയും ചെയ്യും. ഇതു തന്നെയാണ് ഭാഗവതത്തിലെ ഒരു ഖണ്ഡികയുടെ പ്രഭാപൂർണ്ണമായ ആശയം. അതുതന്നെയാണ് നമ്മുടെ ആളുകളിന്ന് അനുഷ്ഠിക്കേണ്ടതും നല്ലതുപോലെ മനസ്സിരുത്തിപഠിക്കേണ്ടതും. തന്മൂലം നമ്മുടെ ദേവാലയങ്ങളും എല്ലാരീതിയിലുമുള്ള ആരാധനാക്രമങ്ങളും സ്വഭാവമഹിമയിലും, ഊർജ്ജസ്വലമായ ആത്മീയതയിലും ഊന്നൽ നല്കി സാർത്ഥകമാവേണ്ടതാണ്. സിദ്ധാന്തജാഡ്യത്തിനു വിപരീതമായി ഊർജ്ജസ്വലമായ ആത്മീയപ്രഭാവത്തെ ഉദ്ധരിച്ചുകൊണ്ട് ഭഗവദവതാരമായ കപിലൻ തന്റെ അമ്മയായ ദേവാഹൂതിയോട് പറയുന്നു.

[ഭാഗ. III-XXIX-21-6]

അഹം സർവ്വേഷു ഭൂതേഷു ഭൂതാത്മാവസ്ഥിതഃ സദാ
തമവജ്ഞായ മാം മർത്ത്യഃ കുരുതേƒർച്ചാവിഡംബനം. 21

യോ മാം സർവ്വേഷു ഭൂതേഷു സന്തമാത്മാനമീശ്വരം
ഹിത്വാർച്ചാം ഭജതേ മൗഢ്യാദ് ഭസ്മന്യേവ ജുഹോതി സഃ. 22

ദ്വിഷതഃ പരകായേ മാം മാനിനോ ഭിന്നദർശിനഃ
ഭൂതേഷു ബദ്ധവൈരസ്യ ന മനശ്ശാന്തിമൃച്ഛതി. 23

അഹമുച്ചാവചൈർദ്രവ്യൈഃ ക്രിയയോത്പന്നയാനഘേ !
നൈവ തുഷ്യേƒർച്ചിതോർച്ചായാം ഭൂതഗ്രാമാവമാനിനഃ. 24

അർച്ചാദാവർച്ചയേത്താവദീശ്വരം മാം സ്വകർമ്മകൃത്
യാവന്ന വേദ സ്വഹൃദി സർവ്വഭൂതേഷ്വവസ്ഥിതം. 25

ആത്മനശ്ച പരസ്യാപി യഃ കരോത്യന്തരോദരം
തസ്യ ഭിന്നദൃശോ മൃത്യുർ വിദധേ ഭയമുല്ബണം. 26

സർവ്വഭൂതാന്തരാത്മാവായിരിക്കുന്ന ഞാൻ സകലഭൂതങ്ങളിലും സർവ്വദാ വസിക്കുന്നവനായിട്ടും മർത്ത്യൻ എന്നെ നിന്ദിക്കുമാറ് വിഗ്രഹങ്ങളിൽ പൂജിക്കുന്നതായി നടിക്കുന്നു.

സർവ്വഭൂതങ്ങളിലും അന്തര്യാമിയായും പ്രേരകനായും വസിക്കുന്ന എന്നെ ഉപേക്ഷിച്ചിട്ട് യാതൊരുവൻ പ്രതിമയെ പൂജിക്കുന്നുവോ അവന്റെ പൂജ, ഹോമം ചാമ്പലിൽ ചെയ്യുന്നതുപോലെ നിഷ്ഫലമാണ്.

ഭേദബുദ്ധിയോടും അഭിമാനത്തോടും കൂടി അന്യരെ ദ്വേഷിക്കുന്നവർ യഥാർത്ഥത്തിൽ അവരിൽ കുടികൊള്ളുന്ന എന്നെത്തന്നെയാണ് ദ്വേഷിക്കുന്നത്.

അല്ലയോ അനഘേ, ഭൂതസമൂഹത്തെയാകെ നിന്ദിക്കുന്നവന്റെ ചെറുതും വലുതുമായ ദ്രവ്യങ്ങൾ അർപ്പിച്ചുകൊണ്ടുള്ള വിഗ്രഹങ്ങളിലുള്ള എന്റെ ആരാധനയിൽ ഞാൻ തെല്ലും സന്തുഷ്ടനല്ല.

ഏതു കാലം വരെ സർവ്വഭൂതാന്തരാത്മാവായ എന്നെ സ്വന്തം ഹൃദയത്തിൽ അറിയുന്നില്ലയോ അതുവരെ സ്വധർമ്മാനുഷ്ഠാനത്തോടു കൂടിയവനായിട്ടു് പ്രതിമാദിയിൽ പൂജിയ്ക്കണം.

താനും അപരനും തമ്മിൽ അണുമാത്രമായ വ്യത്യാസം കാണുന്ന വനും, അങ്ങനെ ഭേദബുദ്ധിയിൽ വിരാജിയ്ക്കുന്നവനുമായ അവനു് ആത്മവിനാശമായിരിയ്ക്കും ഫലം.

## 11 സേവനത്തിൻെറ തത്വശാസ്ത്രം

മേലുദ്ധരിച്ച ആറു ശ്ലോകങ്ങളെത്തുടൎന്നുവരുന്ന ശ്ലോകം ''ത്യാഗ വും സേവനവും'' എന്ന സ്വാമി വിവേകാനന്ദൻെറ സന്ദേശ ത്തിൻെറ പിന്നിലെ ധാൎമ്മികപ്രചോദനമായി കണക്കാക്കപ്പെടുന്നു. 1897ൽ ''ഭാരതത്തിൻെറ ഭാവി''യെക്കുറിച്ചുള്ള പ്രഭാഷണത്തിൽ താഴെക്കാണുന്ന വാക്കുകൾ ഉച്ചരിയ്ക്കുമ്പോൾ അദ്ദേഹത്തിൻെറ മനോ മുകുരത്തിൽ ആ ശ്ലോകം തെളിഞ്ഞു നിന്നിരിയ്ക്കാനിടയുണ്ടു്. [വി. സാ. സ. Vol III P. P. 300–1]

''അതുകൊണ്ടു് അടിമത്തം വെടിയുക. 'മഹിതയായ ഭാരതാം ബ' അതുമാത്രമാകണം അടുത്ത അമ്പതുകൊല്ലക്കാലത്തേയ്ക്കു് നമ്മു ടെ മുദ്രാവാക്യം. അക്കാലമത്രയും ഉണ്മയില്ലാത്ത മററീശ്വരന്മാരെല്ലാം നമ്മുടെ മനസ്സിൽനിന്നു പോയിമറയട്ടെ. എവിടെയും അവിടുത്തെ കൈകൾ, എവിടെയും അവിടുത്തെ കാലുകൾ, എവിടെയും അവി ടുത്തെ ചെവികൾ, അവിടുന്നു് എല്ലാം ആവരണം ചെയ്യുന്നു, അതേ നമ്മുടെ സ്വന്തം വംശം ഉണൎന്നിരിപ്പുള്ള ഒരേ ഒരീശ്വരൻ ഇതു മാത്രം, മററീശ്വരന്മാരെല്ലാം നിദ്രയിലാണു്. നമ്മുടെ ചുററും വ്യാപിച്ചിരി യ്ക്കുന്ന ഈശ്വരനെ സ്ഥൂലവിരാട്ടിനെ ആരാധിയ്ക്കാനാവാതെ ഇല്ലാ ത്ത മറേറതീശ്വരന്മാരുടെ പിന്നാലെയാണു് നാം പായുക? ഈ ഒരീ ശ്വരനെ ആരാധിച്ചാൽ മററീശ്വരന്മാരെയെല്ലാം ആരാധിയ്ക്കുവാൻ നമുക്കു കഴിയും. അരനാഴിക നിരങ്ങാൻ കെല്പില്ലാത്തവനാണു് ഹനുമാനെപ്പോലെ കടൽ താണ്ടുന്നതിനാഗ്രഹിയ്ക്കുന്നതു്. അതസാ ദ്ധ്യംതന്നെ, എല്ലാവൎക്കും യോഗികളാവണം. എല്ലാവൎക്കും ധ്യാനി യ്ക്കണം! അതസാദ്ധ്യം. പകൽ മുഴുവൻ കൎമ്മകാണ്ഡത്തിലലിഞ്ഞു് സംസാരിയായിക്കഴിയുക. സായംകാലമടുത്താൽ പടിഞ്ഞിരുന്നു് പ്രാണായാമം ചെയ്യുക ഇതു് അത്ര എളുപ്പമോ? നിങ്ങൾ മൂന്നു വട്ടം ചമ്രംപടിഞ്ഞിരുന്നു പ്രാണായാമം ചെയ്താൽ ഋഷിമാർ പറന്നുവരണ മെന്നോ? ഇതു വെറും തമാശയോ? ഇതെല്ലാം വെറും വിഡ്ഢിത്ത മാണു്. ആവശ്യമായിട്ടുള്ളതു് ചിത്തശുദ്ധിയാണു് അതായതു് ഹൃദയ പരിശുദ്ധി. ആയതു് എങ്ങനെ ഉണ്ടാവും?

ആദ്യമേവ അതിനു വേണ്ടതു് വിരാട്പൂജയാണ്. നമുക്കു ചുററുമുള്ളവരെ പൂജിക്കുക. worship എന്നതാണു് പൂജിക്കുക എന്ന സംസ്കൃതപദത്തിൻെറ ശരിയായ തർജ്ജമ. മറെറാരു ഇംഗ്ലീഷ് പദവും മതിയാവില്ല. നമുക്കു ചുററുമുള്ളവരെല്ലാം മനുഷ്യരും മൃഗങ്ങളും – ഈശ്വരന്മാരാണ്. നാം ആദ്യം പൂജിക്കേണ്ടതു് നമ്മുടെ രാഷ്ട്രത്തിലെ ജനങ്ങളെയാണ്. മത്സരിക്കുകയും തമ്മിൽത്തല്ലുകയും ചെയ്യുന്നതിനുപകരം നാം അവരെ പൂജിക്കണം. നമ്മുടെ യാതനകൾ അതിഭയങ്കരങ്ങളായ നമ്മുടെ കർമ്മങ്ങളുടെ പരിണതിതന്നെ.യാ എന്നിട്ടും നമ്മുടെ കണ്ണു തുറക്കുന്നില്ല !''

ഇനി നമുക്ക് ശ്രീമദ് ഭാഗവതത്തിലെ അടുത്തശ്ലോകം നോക്കാം.

''അഥ മാം സർവ്വഭൂതേഷു ഭൂതാത്മാനം കൃതാലയം.
അർഹയേദ്ദാനമാനാഭ്യാം മൈത്ര്യാഭിന്നേന ചക്ഷുഷാ.''

അതുകൊണ്ടു് സർവ്വഭൂതങ്ങളിലും വസിക്കുന്നവനും പ്രാണികളിൽ അന്തര്യാമിയായുമിരിക്കുന്ന എന്നെ അഭേദദർശനത്തോടുകൂടി ദാനമാനാദികളാലും മിത്രഭാവത്താലും പൂജിക്കണം.

മേലുദ്ധരിച്ച സ്വാമി വിവേകാനന്ദൻെറ സന്ദേശം ഈ ശ്ലോകത്തിൻെറ വ്യാഖ്യാനമാണെന്നു തോന്നാം.

ഈശ്വരൻ പറയുന്നു: ''എന്നെ എല്ലാ ജീവികളിലും ആരാധിക്കുക.'' എങ്ങനെയെന്നു് ഭക്തൻ ചോദിക്കുന്നു. ദാനമാനാഭ്യാം എന്നു് ഭഗവാൻെറ ഉത്തരം. ദാനവും മാനവുംകൊണ്ടു്. മാനമെന്നാൽ ആദരവു് മററുള്ളവരെ ആദരിക്കുക. അയാൾ ദരിദ്രനാവട്ടെ, പാമരനാവട്ടെ, അയാൾ സാമൂഹികവും സാമ്പത്തികവുമായി താഴ്ന്നനിലയിലുള്ളവനാകട്ടെ, എന്തുതന്നെയായാലും അയാളോടു് ആദരവു് കാണിക്കുക. എന്തെന്നാൽ ഞാനയാളിൽ കുടികൊള്ളുന്നു എന്നാണു് ഭഗവാൻെറ അരുളപ്പാടു്. ദാനമെന്നാൽ മററുള്ളവർക്കു് നല്കുക എന്നതാണ്. ഒരാൾ വിശക്കുന്നവനും തൊഴിലില്ലാത്തവനുമെങ്കിൽ അയാൾക്കു് ഭക്ഷണവും തൊഴിലും നല്കുക. അയാൾ പാമരനെങ്കിൽ അയാൾക്കു് വിദ്യ ദാനം ചെയ്യുക. അയാൾ ദുഃഖിതനാണെങ്കിൽ അയാൾക്കു് ശാന്തിയും സമാധാനവും പ്രദാനം ചെയ്യുക. അങ്ങനെ മാനുഷ്യകത്തിൻെറയും എന്നല്ല സർവ്വഭൂതങ്ങളുടെയും പീഡനങ്ങളെ ദൂരീകരിച്ചുകൊണ്ടു് എന്നെ ആരാധിക്കുക. –മാം അർഹയേത്. എൻെറ ഭാവം എന്താണു് ? മൈത്ര്യാ–അഹേതുകമായ കൃപ. എന്തു മഹത്തരമായൊരാശയം ! എന്നാൽ അനന്തരഗാമിയും അവസാനത്തേയും, പദങ്ങൾ അത്ഭുതാവഹംതന്നെ. അഭിന്നേന ചക്ഷുഷാ. ഭിന്നത ദർശിക്കാത്തവരായി—നാം എല്ലാം ഒന്നാണു് എന്നതു് നിശ്ചയം. നിങ്ങൾ

കുബേരനും മറേറയാൾ കുചേലനും ആയിരിയ്ക്കാം. നിങ്ങൾ പണ്ഡിതനും മറേറയാൾ പാമരനും ആയിരിയ്ക്കാം. എന്നാലും നിജമായ ഈ ബാഹ്യഭാവത്തെ മാത്രമായിക്കാണരുതു്. നിങ്ങളുടെ ശ്രദ്ധ എല്ലാ ഭൂതങ്ങളുടെയും ഉള്ളിൽ അന്തര്യാമിരൂപേണ വിളങ്ങുന്ന അചലവും അപരിച്ഛേദ്യവുമായ ഈശ്വരനിലേയ്ക്കു് തിരിയ്ക്കുക. ഇതാണു് 'അഭിന്നേന ചക്ഷുഷാ' എന്നതുകൊണ്ടർത്ഥമാക്കുന്നതു് എല്ലാവരേയും സമമായി ദർശിയ്ക്കുക. ഈ അഭിന്നചക്ഷുസ്സ് അഥവാ അഭിന്നദൃഷ്ടി വേദാന്തത്തിൽ വളരെയധികം പ്രശസ്തി നേടിയിട്ടുണ്ടു്. അതിന്നു വിപരീതമായ ഭിന്നദൃഷ്ടി അയഥാർത്ഥമാകയാൽ അധാർമ്മികവും വിനാശകരവുമാണെന്നു് പഴിച്ചിട്ടുമുണ്ടു്. എന്നാൽ ദൗർഭാഗ്യം മൂലം കഴിഞ്ഞ നൂററാണ്ടുകളുത്രയും നമ്മുടെ ഭാരതസമൂഹത്തിൽ പൈശാചികമായ ഭിന്നദൃഷ്ടി നിലനിന്നിരുന്നു. ഞാനും നീയും രണ്ടാണു്. എനിയ്ക്കു് നിന്നെക്കാൾ നൂറുരൂപ ശമ്പളക്കൂടുതലുണ്ടു്. ഞാനൊരു ബ്രാഹ്മണനും നീയൊരു ഹരിജനുമാണു്, എന്നിങ്ങനെ അനന്തമായ വിഭിന്നതകൾ!

എന്നാലിന്നു് ശ്രീരാമകൃഷ്ണൻേറയും സ്വാമി വിവേകാനന്ദൻേറയും ആവിർഭാവത്തോടെ സമത്വത്തിൻേറയും മാനവമഹിമയുടെയും മഹത്തായ നമ്മുടെ വേദാന്തദർശനം നമുക്കു് ലഭിച്ചു. എല്ലാഭൂതങ്ങളിലും ഒരേ ആത്മാവിനെ അഭിന്നമായി ദർശിയ്ക്കുന്ന ഈ സന്ദേശമാണു് ഭാരതത്തിനിന്നാവശ്യം. ഇതുതന്നെയാണു് ലോകമെമ്പാടും അനിവാര്യമായിട്ടുള്ളതു്. മഹിമയേറിയ ഈ തത്വശാസ്ത്രം പ്രയോഗത്തിൽ വരുത്തുമ്പോൾ മാത്രമേ സൃഷ്ടിപരവും, സുബദ്ധവും, പുരോഗമനാത്മകവും, മാനുഷികവുമായ സംയോജിതസഞ്ചിതരാഷ്ട്രം കെട്ടിപ്പടുക്കുന്നതിന്നു് നമുക്കു് സാദ്ധ്യമാവുകയുള്ളു. അപ്പോൾ മാത്രമേ ഭാരതത്തിൻെറ പൂർണ്ണപുരോഗതി സിദ്ധിക്കയുള്ളു.

അതുകൊണ്ടാണു് ഞാനാരംഭത്തിൽ സൂചിപ്പിച്ചതു് ഈ ആശ്രമത്തിനും ആരാധനാലയത്തിനും പിന്നിൽ ആരോഗ്യകരമായ മാനവികപാരമ്പര്യത്തിൻെറ മഹത്തായ ദർശനമുണ്ടെന്നു്. അവിടെ ചൂഷണത്തിൻെറ സ്ഥാനത്തു് സേവനവും, സേവനത്തിൽപോലും ആരാധനയും നമുക്കു കാണാം. നാരായണസേവ നരസേവവഴിയായി സാധിയ്ക്കുന്നതിലൂടെ നമുക്കു് നമ്മുടെ ഉള്ളിലെ ഈശ്വരനെ സാക്ഷാത്ക്കരിയ്ക്കുവാൻ കഴിയുന്നതോടൊപ്പം നമ്മുടെ സേവനത്തിൻെറ ഫലമനുഭവിയ്ക്കുന്നവരിലും അതേ സൃഷ്ടിപരമായ പ്രക്രിയയെ ഉദ്ദീപിപ്പിയ്ക്കുവാൻ കഴിയുന്നു. സേവനത്തിൻെറ ഈ ഉത്തമപ്രക്രിയയിലൂടെ ''കച്ചാ ആമി'' (പാകമാകാത്ത അഹം) ''പക്കാ ആമി'' (പാകം വന്ന അഹം) ആയി മാറുന്നു എന്നു് ശ്രീരാമകൃഷ്ണൻ പ്രഖ്യാപിയ്ക്കുന്നു. പാകമാകാത്ത അഹത്തിനുള്ള ഉദാഹരണത്തിൽ അദ്ദേഹം പറയുന്നു.

ഞാൻ ഹിന്ദു, ഞാൻ മുസ്ലീം, ഞാൻ ധനവാൻ, ഞാൻ അധികാരമുള്ളവൻ, ഞാൻ ഉന്നതസ്ഥാനീയൻ, ഈ പാകംവരാത്ത അഹത്തെ പാകമെത്തിയ അഹമാക്കി മാററുവാൻ ശ്രീരാമകൃഷ്ണൻ ഉദ്ബോധിപ്പിക്കുന്നു. പാകമായ അഹം സംവദിക്കുന്നു. ഞാനെല്ലാവരുടെയും ഭൃത്യനാണ്. ഞാൻ എല്ലാവക്കും സുഹൃത്താണ്, ഞാൻ ജഗദീശ്വരൻെറ അരുമക്കിടാവാണ്, ഞാൻ ഈശ്വരൻെറ ആരാധകനാണ് എന്നിങ്ങനെ നാളിതുവരെ നമുക്ക് അനവധി മതാനുഷ്ഠാനങ്ങളുണ്ടായിരുന്നെങ്കിലും നമ്മുടെ അഹം അപക്വമായിരുന്നതിനാൽ നമുക്ക് വേണ്ടത്ര നന്മകൾ ചെയ്യുവാൻ കഴിഞ്ഞിരുന്നില്ലെന്നു മാത്രമല്ല ഒട്ടേറെ തിന്മകൾ കാട്ടിക്കൂട്ടുകയും ചെയ്തു. ശ്രീരാമകൃഷ്ണൻ ഇന്ന് നമ്മോട് അപക്വമായ അഹത്തെ പക്വമായ അഹമായി പരിണമിപ്പിക്കുന്നതിനാഹ്വാനംചെയ്യുന്നു. മാനവികതയുടെ ആന്തരികമായ ദിവ്യത്വം അല്പമെങ്കിലും സാക്ഷാൽക്കരിക്കുക, അതാണ് ആത്മീയതയുടെ യഥാർത്ഥവശം. അതാണ് ആത്മോന്നതി, ആത്മവികാസം. വ്യക്തിത്വം ആത്മവികാസത്തിലേക്ക് പരിണമിക്കുന്നതിൻെറ ആത്മാഭ്യുന്നതി(വികസിതവ്യക്തിത്വം) ഈ ഒരേ ഒരു പ്രകാരത്തിലുള്ള വികാസംകൊണ്ടുമാത്രമേ സ്ത്രീയും പുരുഷനുമെല്ലാം മററു സ്ത്രീകളും പുരുഷന്മാരുമായിച്ചേന്ന് തമ്മിലടിക്കാതെയും, മററുള്ളവരെയും പ്രവത്തിക്കുന്ന സ്ഥാപനത്തെയും സ്വന്തം രാഷ്ട്രത്തെത്തന്നെയും വലിച്ചു താഴ്ത്താതെ സഹകരണത്തോടുകൂടി പ്രവത്തിക്കൂ. ശ്രീരാമകൃഷ്ണൻ മനുഷ്യൻെറ ആത്മവികാസത്തിൻെറ വിഷയത്തിലേക്കു വെളിച്ചം വീശുന്ന മറെറാരു ദൃഷ്ടാന്തം ചൂണ്ടിക്കാട്ടുന്നു.

''ലോകത്തിൽ ജീവിക്കുക അതിൽ ദോഷമൊന്നുമില്ല. എന്നാലീ ലോകം നിങ്ങളിൽ ജീവിക്കുന്നതിനനുവദിക്കരുത്. വള്ളം ജലോപരിതലത്തിലാണ്. അതാണതിൻെറ യഥാതഥമായ സ്ഥാനം എന്നാൽ വെള്ളംവള്ളത്തിലല്ല. വെള്ളം വള്ളത്തിൽ കയറിയാൽ ഒന്നുകിൽ അതു മുങ്ങുകയോ അല്ലെങ്കിൽ ക്രമേണ ദ്രവിച്ച് ഉപയോഗശൂന്യമായിത്തീരുകയോ ചെയ്യും. ഇതുപോലെ എപ്പോൾ ലോകം അഥവാ ലൗകികതൃഷ്ണ മനുഷ്യനിൽ കയറിക്കൂടുന്നുവോ അപ്പോൾ അവൻ നിഷ്ക്രിയനാവും.''

സംസാരം അതിൻെറ ദുഷിച്ച നിലയിൽ ഈ നിഷ്ക്രിയത്വമാണ്. സംസാരത്തിൽ അഥവാ ലോകത്തിൽ ജീവിക്കുന്നതും സംസാരിയായിരിക്കുന്നതും ഒരുപോലെയല്ല. ഈ സന്ദേശങ്ങൾ സംസാരത്തിനു് എതിരല്ല. പിന്നെയോ സാംസാരികമനോഭാവത്തിനാണെതിര്. ലൗകികതൃഷ്ണയെയാണിതെതിക്കുന്നതു്. യഥാത്ഥത്തിൽ നമ്മൾ ഹിന്ദുക്കൾ കൂടുതൽ സംസാരികളായിരിക്കുന്നു. അതുകൊണ്ട് നമ്മൾ തമ്മിൽത്തല്ലുകയും യുദ്ധം ചെയ്യുകയുംചെയ്തു്

നമ്മുടെ രാഷ്ട്രീയസ്വാതന്ത്ര്യം കളഞ്ഞുകുളിച്ചു. നമ്മുടെ സമൂഹത്തെ ചൂഷണത്തിൻെറയും, അഴിമതിയുടെയും, ഏററവും ഹീനമായ മനുഷ്യത്വരഹിതപ്രവർത്തനങ്ങളുടെയും അഗാധഗർത്തങ്ങളിലേയ്ക്കു് തള്ളിയിട്ടു. എന്നാലിന്നു് മഹാനുഭാവന്മാരായ ഈ രണ്ടു മഹാഗുരുക്കന്മാരുടെ പ്രചോദനംകൊണ്ടു് സൃഷ്ട്യുന്മുഖമായ ആശയങ്ങളും പുരോഗമനാത്മകങ്ങളായ മാനുഷികഭാവങ്ങളെക്കൊണ്ടു് ഉജ്ജൃംഭിതമായ ചിന്തയും, സ്വഭാവമഹിമയും പ്രവർത്തനങ്ങളും നിറഞ്ഞ ഒരു നവീനഭാരതം ഉദിച്ചുയരുന്നു. ആഴിപോലെ അഗാധവും ആകാശംപോലെ വിശാലവുമായ സ്വഭാവരൂപീകരണത്തിന്നു് സ്വാമി വിവേകാനന്ദൻ നമ്മോടാഹ്വാനം ചെയ്യുന്നു. ഒരു സ്വമതസ്നേഹിയുടെ തീവ്രതയും ഭൌതികവാദിയുടെ വിശാലതയും നമ്മുടെ സ്വഭാവത്തിൽ സമ്മേളിയ്ക്കണമെന്നദ്ദേഹം ആഗ്രഹിയ്ക്കുന്നു. (വി. സാ. സ: Vol. V. P. 227. Vol. III. P. 174.)

ഇതുതന്നെയാണു് ശ്രീരാമകൃഷ്ണൻെറയും ശ്രീരാമകൃഷ്ണപ്രസ്ഥാനങ്ങളുടെയും കാലാതീതമായ സന്ദേശം.

## 12. ജീവിതം തന്നെ മതം

ജീവിതവും മതവും തമ്മിൽ അന്തരത്തിൻെറ അലയാഴി വിരചിയ്ക്കുന്ന സാധാരണ മതപ്രസ്ഥാനങ്ങൾപോലെയല്ല ശ്രീരാമകൃഷ്ണപ്രസ്ഥാനങ്ങൾ. മതവും ജീവിതവും തമ്മിലുള്ള അന്തരം ദൂരീകരിയ്ക്കുവാനും ജീവിതം തന്നെയാണു് മതമെന്നുപദേശിയ്ക്കുവാനുമാണു് ശ്രീരാമകൃഷ്ണൻ അവതരിച്ചതു്. ജീവിതത്തെ അതിൻെറ പൂർണ്ണതയിലും സമഗ്രതയിലും നോക്കിക്കാണുവാൻ അദ്ദേഹം നമ്മോടുപദേശിച്ചു. ഇതുവഴി ബാഹ്യവും ആന്തരികവുമായി നമ്മുടെ കാഴ്ചപ്പാടിൽ സമഗ്രതയും ലക്ഷ്യത്തിലും ഉദ്യമങ്ങളിലും ഏകത്വവും അനുഭവപ്പെടുന്നു. ഇതാണു് വ്യവസായാത്മികയായ ബുദ്ധിയെന്നു് ഭഗവദ്ഗീത ഉദ്ഘോഷിക്കുന്നതു്. (ഗീത II, 41) ഇതാണു് സ്വഭാവരൂപീകരണത്തിൻെറ അടിസ്ഥാനം. ഇന്നു് യുവാക്കൾ മതത്തിൽനിന്നു് സ്വഭാവം രൂപപ്പെടുന്നതു കാണുവാനാഗ്രഹിക്കുന്നു. അമ്മാതിരി കാഴ്ചപ്പാടവർക്കില്ലെങ്കിൽ അവർ മതത്താലും മതബോധമുള്ള വ്യക്തികളാലും പ്രചോദിപ്പിയ്ക്കപ്പെടുകയില്ല. നിങ്ങൾ മതം പ്രവചിയ്ക്കുകയും സ്വഭാവശുദ്ധിയില്ലാതെ പെരുമാറുകയും ചെയ്താൽ അവർ നിങ്ങളെയും മതത്തെയും ബഹുമാനിയ്ക്കുയില്ല. മാത്രമല്ല അവർ ദോഷൈകദൃക്കുകളായിത്തീരുകയും ചെയ്യും. എന്നാൽ നിങ്ങളുടെ മതബോധത്തോടൊപ്പം സ്വഭാവശുദ്ധിയുംകൂടി പ്രകടിപ്പിച്ചാൽ അവർ അതിനെ ബഹുമാനിയ്ക്കും. അതിവിടെയും വിദേശത്തും – അമേരിക്കയിലായാലും യൂറോപ്പിലായാലും എവിടെയായാലും – ഉള്ള യാഥാർത്ഥ്യമാണു്.

അതുകൊണ്ടു് എല്ലാ മതങ്ങൾക്കും നേരെയുള്ള വെല്ലുവിളി ഇതാണു്. അതിന്നു് സ്വഭാവശുദ്ധിയുണ്ടോ ? അതു പ്രകടമാക്കാൻ കഴിയുമോ ? നിങ്ങൾ കഴിയ്ക്കുന്ന ഭക്ഷണം നിങ്ങളുടെ ശരീരത്തിൻെറ ആരോഗ്യത്തിൽ അതിൻെറ പ്രഭാവം പ്രകടിപ്പിയ്ക്കുന്നതുപോലെ നിങ്ങൾ പ്രചരിപ്പിയ്ക്കുകയും അനുഷ്ഠിക്കുകയും ചെയ്യുന്ന മതം നിങ്ങളുടെ ആന്തരികപ്രകൃതിയിൽ അതിൻെറ പ്രഭാവം പ്രകടമാക്കണം. അതു് നിങ്ങളുടെ സ്വഭാവത്തിലും, സേവനതൃഷ്ണയിലും, നിങ്ങളുടെ നിത്യജീവിതത്തിലും പ്രകടമാവും.

## 13. ശ്രീരാമകൃഷ്ണൻെറ ആദ്ധ്യാത്മിക വശ്യത

അതുകൊണ്ടു് ഈ സന്ദേശം പ്രചരിപ്പിയ്ക്കുന്നതിനാണു് ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും അവതരിച്ചതു്. ശുദ്ധിയും വിനയാന്വിതയുമായിരിയ്ക്കെത്തന്നെ ചാരിത്ര്യത്തിൻേറയും അഹേതുക പ്രേമത്തിൻേറയും ഉദാരതയുടെയും മൂത്തിമദ്ഭാവമായിരുന്ന ശ്രീമാതൃദേവി, ശ്രീരാമകൃഷ്ണൻെറ സഹധൎമ്മിണി, ശ്രീ ശാരദാദേവിയെക്കുറിച്ചു് ഇത്തരുണത്തിൽ പ്രസ്താവിയ്ക്കേണ്ടതനിവാര്യമാണു്. ഭാരതം മാത്രമല്ല ഈ വിശാലവിശ്വമാകെ ആത്മീയമായി ഉത്തേജിപ്പിയ്ക്കുവാനും പ്രകാശപൂൎണ്ണമാക്കുവാനുമുള്ള പ്രേഷിതദൗത്യം ഉൾക്കൊള്ളുന്ന ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിൻെറ പിന്നിൽ ഈ മൂന്നു ആദ്ധ്യാത്മികജ്യോതിസ്സുകളും നിലകൊള്ളുന്നു. ശ്രീരാമകൃഷ്ണനെ സംബന്ധിച്ചു് ആത്മീയവും മാനുഷികവുമായി അന്യാദൃശമായ ഒരു വശ്യത കാണപ്പെടുന്നു. അദ്ദേഹത്തെപ്പററിയുള്ള പ്രസംഗങ്ങൾ ഇന്ത്യയിലും പുറത്തുമുള്ളവർ എത്ര മഹത്തായ താല്പര്യത്തോടും ബഹുമാനത്തോടും കൂടിയാണു് ശ്രദ്ധിച്ചിരിയ്ക്കുന്നതെന്നു് ഞാൻ ഇന്ത്യയിലും വിദേശത്തും കണ്ടിട്ടുണ്ടു്. എവിടെയെല്ലാം ശ്രീരാമകൃഷ്ണൻെറ നാമം ഉച്ചരിയ്ക്കപ്പെടുന്നുവോ അവിടെയെല്ലാം പവിത്രവും ഉത്ക്കൎഷപൂൎണ്ണവുമായിത്തീരുന്നു. ഈയൊരനുഭവം ശ്രീമദ്ഭാഗവതം ശ്രീകൃഷ്ണനെപ്പററിപ്പറയുന്നതു് മനസ്സിലാക്കുന്നതിന്നു് എനിയ്ക്കു പ്രേരണ നല്കുന്നു. ആ മഹാഗ്രന്ഥത്തിൽനിന്നിതാ രണ്ടു ശ്ലോകങ്ങൾ. (ഭാഗ: I; X – 31 – 9)

'വയം തു ന വിതൃപ്യാമ ഉത്തമശ്ലോകവിക്രമേ
യച്ഛൃണ്വതാം രസജ്ഞാനാം സ്വാദു സ്വാദു പദേ പദേ.''

ഉത്തമശ്ലോകൻെറ (ശ്രീകൃഷ്ണൻെറ) വിക്രമങ്ങളെ സംബന്ധിയ്ക്കുന്ന കഥകൾ കേട്ടിട്ടും, കേട്ടിട്ടും ഞങ്ങൾക്കു തൃപ്തിവരുന്നില്ല. എത്ര ഞങ്ങൾ കേൾക്കുന്നുവോ അത്രമാത്രം കൂടുതലായി വീണ്ടും, അതുതന്നെ കേൾക്കുന്നതിനുള്ള ആഗ്രഹം ഞങ്ങളിലുണ്ടാവുന്നു.

''തവ കഥാമൃതം തപ്തജീവനം കവിഭിരീഡിതം കല്മഷാപഹം
ശ്രവണമംഗളം ശ്രീമദാതതം ഭുവി ഗൃണന്തി തേ ഭൂരിദാ ജനാഃ.''

തപിച്ചവരെ ജീവിപ്പിയ്ക്കുന്നതും, കവികളാൽ സ്തുതിയ്ക്കപ്പെട്ടന്നതും, പാപത്തെ നശിപ്പിയ്ക്കുന്നതും, കേൾക്കുന്നതുകൊണ്ടുതന്നെ മംഗളം ഭവിയ്ക്കുന്നതും, സമ്പത്തും പ്രൗഢിയും പ്രദാനം ചെയ്യുന്നതും ആയ അങ്ങയുടെ കഥ ദിവ്യമായ അമൃതമാണ്. അക്കഥ ലോകത്തിൽ തലങ്ങും വിലങ്ങും പ്രചരിപ്പിയ്ക്കുന്നവർ മഹത്തുക്കളാകുന്നു.

എത്ര മനോഹരമായ വീക്ഷണം! ശ്രീകൃഷ്ണൻെറ വാക്കുകളും ശ്രീകൃഷ്ണനെ സംബന്ധിയ്ക്കുന്ന കഥകളും വരണ്ട ആത്മാവിന് അമൃതവർഷമാണെന്ന് ഭാഗവതം പറയുന്നു. ശ്രീരാമകൃഷ്ണനെ സംബന്ധിച്ചും ഇതുതന്നെ പറയാവുന്നതാണ്. അദ്ദേഹത്തിൻെറ കഥയും ആ തിരുവായ്മൊഴികളും അമൃതംതന്നെയാണ്. ശ്രീരാമകൃഷ്ണകഥാമൃതത്തിലെ കുറച്ചു പേജുകളെങ്കിലും ലോകത്തെമ്പാടുമുള്ള ആയിരക്കണക്കിനാളുകൾ ദിനംപ്രതി വായിയ്ക്കുന്നുണ്ടാവും.

സ്വാമി വിവേകാനന്ദൻ രചിച്ച ശ്രീരാമകൃഷ്ണനെക്കുറിച്ചുള്ള മനോഹരമായ ഒരു ശ്ലോകം ഓമ്മിപ്പിച്ചുകൊണ്ടവസാനിപ്പിയ്ക്കുന്നതിലധികം മേന്മയായി എനിയ്ക്കൊന്നും ചെയ്‌വാനില്ല. അദ്ദേഹത്തിൻെറ ചുണ്ടുകളിൽനിന്നും ഈ വരികൾ ആദ്യമായി പുറപ്പെട്ട സമയവും സന്ദർഭവും ഇന്നത്തെ ഈ ആഘോഷവേളയിൽ പ്രത്യേകം സ്മത്തവ്യമാണ്. ഇന്നലെ ഇവിടുത്തെ ദേവാലയത്തിൽ നാം ശ്രീരാമകൃഷ്ണൻെറ വിഗ്രഹം പ്രതിഷ്ഠിച്ചു. 1897ൽ വിദേശത്തുനിന്നും സ്വാമി വിവേകാനന്ദൻ മടങ്ങിയെത്തി ഒരു വഷത്തിനുശേഷം ഏതാണ്ടിതുപോലൊരു സന്ദഭം സംജാതമായി. ശ്രീരാമകൃഷ്ണദേവൻെറ ഗൃഹസ്ഥശിഷ്യരിലൊരാളായ മിസ്സിസ് നവഗോപാൽഘോഷ് ഹൗറയിലെ തൻെറ നൂതനഗൃഹത്തിൽ ഒരു പൂജാമുറി പണികഴിപ്പിച്ചു. അവർ സ്വാമിജിയെ സമീപിച്ചപേക്ഷിച്ചു: 'നരൻ, അങ്ങ് ദയവായി അവിടെ വന്ന് ശ്രീരാമകൃഷ്ണൻെറ ഒരു ചിത്രം എൻെറ പൂജാമുറിയിൽ പ്രതിഷ്ഠിയ്ക്കണം.' സ്വാമിജി സമ്മതിച്ചു. അദ്ദേഹം ഗംഗയിൽ സ്നാനം കഴിഞ്ഞ് നിശ്ചയിച്ചിരുന്ന സമയത്തുതന്നെ ആ വീട്ടിലെത്തി, അദ്ദേഹം പൂജാമുറിയിൽ പ്രവേശിച്ചു. ആ മുറി ചെറുതെങ്കിലും തറയിൽ മാർബിൾ വിരിച്ചിരുന്നു. അദ്ദേഹം ഭക്ത്യാദരപൂർവ്വം ശ്രീരാമകൃഷ്ണൻെറ ചിത്രം അൾത്താരയിൽ പ്രതിഷ്ഠിച്ച് പ്രാത്ഥിച്ചു, അവിടുത്തെ സാന്നിദ്ധ്യം എപ്പോഴും ഈ കുടുംബത്തിലുണ്ടാവേണമേ! അവിടുന്ന് ഈ കുടുംബത്തെ അനുഗ്രഹിയ്ക്കേണമേ!' എന്ന്. അദ്ദേഹത്തിൻെറ പ്രതിഷ്ഠാകമ്മവും പ്രാത്ഥനയും ലളിതവും തികച്ചും അനൗപചാരികവുമായിരുന്നു. എന്തുകൊണ്ടെന്നാൽ ശ്രീരാമകൃഷ്ണൻെറ സജീവ

സാന്നിദ്ധ്യം അദ്ദേഹത്തിന്നനുഭവമായിരുന്നു. ആരാധനയുടെ അവസാനം അദ്ദേഹത്തിൻെറ നാവിൽനിന്നും തൻെറ ഗുരുവിനെ സ്തുതിച്ചുകൊണ്ടു് ഈ ശ്ലോകം പുറപ്പെട്ടു. ഈ ശ്ലോകം ഇപ്പോൾ പൌരസ്ത്യവും പാശ്ചാത്യവുമായ എല്ലാ ശ്രീരാമകൃഷ്ണകേന്ദ്രങ്ങളിലും പ്രഭാതത്തിലും പ്രദോഷത്തിലുമുള്ള ആരതിവേളകളിൽ ചൊല്ലാറുണ്ടു്.

'സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ.'

'അവതാരങ്ങളിൽ വരിഷ്ഠനും ധർമ്മങ്ങളുടെയെല്ലാം മൂർത്തിമദ്ഭാവവും ധർമ്മസംസ്ഥാപകനുമായ ശ്രീരാമകൃഷ്ണ അങ്ങയ്ക്കായിക്കൊണ്ടു് നമോവാകം.'

## 14 ഉപസംഹാരം

ഈയൊരു ശ്ലോകം ഒരാദ്ധ്യാത്മികഗുരു എന്ന നിലയിൽ ശ്രീരാമകൃഷ്ണൻെറ യഥാർത്ഥമായ സ്വഭാവത്തെ വരച്ചു കാണിയ്ക്കുകയും അദ്ദേഹത്തിൻെറ അവതാരോദ്ദേശ്യത്തിൻെറ അനന്തസാദ്ധ്യതകൾ ലോകത്തിനു് കൈമാറുകയും ചെയ്യുന്നു. അദ്ദേഹം അവതരിച്ചതു് ആത്മീയതയെ മതത്തെ അഥവാ ധർമ്മത്തെ സ്ഥാപിയ്ക്കുന്നതിനാണു്. എന്നാൽ അദ്ദേഹത്തിൻെറ പേരിൽ ശ്രീരാമകൃഷ്ണമതം എന്നൊന്നു് പുതുതായി ഇല്ല. എന്നാൽ അദ്ദേഹം സർവ്വധർമ്മസ്വരൂപിയാണു്. എല്ലാ മതങ്ങളും അദ്ദേഹത്തിൽ സമ്മേളിക്കുന്നു. അദ്ദേഹത്തിലൂടെ ലോകത്തിലെ എല്ലാ മതങ്ങളും സാർത്ഥകമായ ആത്മീയശക്തികളായി പുരോഗമിക്കും. അദ്ദേഹത്തിൻെറ സർവ്വാശ്ലേഷിയായ ആത്മീയതയുടെ പ്രഭാവംകൊണ്ടു് ഒരു ക്രിസ്ത്യാനി നല്ല ക്രിസ്ത്യാനിയും ഒരു മുസ്ലീം നല്ല മുസ്ലീമും ഒരു ഹിന്ദു നല്ല ഹിന്ദുവുമായി പരിണമിയ്ക്കും. അതുകൊണ്ടു് അവതാരവരിഷ്ഠായ, അവതാരങ്ങളിൽ അഗ്ര്യപൂജയർഹിയ്ക്കുന്ന, രാമകൃഷ്ണായ തേ നമഃ – ശ്രീരാമകൃഷ്ണനായിക്കൊണ്ടു് നമ്മുടെ നമോവാകം.

# 10

# ശ്രീരാമകൃഷ്ണനും മനുഷ്യൻെറ ആത്മീയപൈതൃകവും*

## 1 ആമുഖം

നമ്മുടെ വിശിഷ്ടാതിഥി, കേരളത്തിൻെറ ആഭ്യന്തരമന്ത്രി ശ്രീ കരുണാകരൻെറ പ്രഭാഷണം നിങ്ങൾ കേട്ടുകഴിഞ്ഞതേയുള്ളു. ഈ കേരളസംസ്ഥാനത്തിൻെറ ഭാഷയായ മലയാളം അറിഞ്ഞുകൂടാത്ത നിങ്ങളിൽപെട്ടവക്ക് അദ്ദേഹം പറഞ്ഞ വിലയേറിയ ചില കാര്യങ്ങൾ നഷ്ടമായി. തങ്ങളുടെ ഇംഗ്ലീഷിലുള്ള പ്രസംഗങ്ങളിൽ മററു ചിലർ അതു ചൂണ്ടിക്കാണിച്ചു. എന്നാൽ ശ്രീ കരുണാകരൻ പകന്തന്നെ ഒരു സുപ്രധാനാശയത്തെ അതു മനസ്സിലാക്കാത്തവക്കുവേണ്ടിയും മനസ്സിലായവർ ഒന്നുകൂടി ഉറപ്പിയ്ക്കുന്നതിനുവേണ്ടിയും പുനരവലോകനം ചെയ്യുന്നതിനാണ് ഞാൻ ആഗ്രഹിക്കുന്നത്, നൂതനമായി പണികഴിപ്പിച്ച ഈ ദേവാലയത്തിൽ ശ്രീരാമകൃഷ്ണവിഗ്രഹത്തിനു മുമ്പിൽ ഏതാനും നിമിഷങ്ങൾ മൗനമായി നിലകൊള്ളുന്നതു തന്നെ വേണ്ടത്ര ആത്മീയസാധനയും ഉത്ക്കർഷവുമാണ്. അങ്ങനെ വിശിഷ്ടങ്ങളായ പല അഭിപ്രായങ്ങളും അദ്ദേഹം പ്രകടിപ്പിക്കുകയുണ്ടായി.

1973 - ൽ ഞാൻ പങ്കെടുത്ത പാററ്നയിലെ നമ്മുടെ ശ്രീരാമകൃഷ്ണകേന്ദ്രത്തിൽ നടന്ന ശ്രീരാമകൃഷ്ണജയന്തി സമ്മേളനത്തിലെ ഇമ്മാതിരിയൊരു രംഗം ഞാനോർമ്മിക്കുന്നു. സമ്മേളനത്തിൽ പങ്കെടുത്ത മററുള്ളവരോടൊപ്പം ബീഹാറിലെ ഗവർണ്ണർ, മുഖ്യമന്ത്രി, കേന്ദ്രപ്രതിരോധമന്ത്രി ശ്രീ ജഗജീവൻറാം എന്നിവരും ഉണ്ടായിരുന്നു. തൻെറ തിരക്കേറിയ കത്തവ്യങ്ങൾ ഉണ്ടായിരുന്നിട്ടും ഭാരതത്തിൻെറ പ്രതിരോധമന്ത്രി അവരോടൊപ്പം പങ്കെടുത്തതിൽ സന്തുഷ്ടി പ്രകടിപ്പിച്ചുകൊണ്ടാണ് ആഘോഷക്കമ്മററി സെക്രട്ടറി സദസ്സിനു് ശ്രീ ജഗജീവൻറാമിനെ പരിചയപ്പെടുത്തിയതു്. തുടന്നു് പ്രഭാഷണത്തിനൊരുങ്ങിയ ശ്രീ ജഗജീവൻറാം തൻെറ പ്രഭാഷണം താഴെക്കാണുന്ന മനോഹരമായ മുഖവുരയോടെ തുടങ്ങി.

---

* 15 - 4-1976 - ൽ കാലടി അദ്വൈതാശ്രമത്തിലെ ക്ഷേത്രപ്രതിഷ്ഠയോടനുബന്ധിച്ചുകൂടിയ സെമിനാറിലെ അദ്ധ്യക്ഷപ്രസംഗം. 1976 നവംബറിലെ വേദാന്തകേസരിയിൽ പ്രസിദ്ധപ്പെടുത്തിയതു്.

''ഞാനിവിടെ വന്നിരിയ്ക്കുന്നതു് ഭാരതത്തിന്റെ പ്രതിരോധ മന്ത്രി എന്ന നിലയിലല്ല. നേരെ മറിച്ചു് ശ്രീരാമകൃഷ്ണനു ശ്രദ്ധാഞ്ജലി അർപ്പിയ്ക്കുന്നതിനുവേണ്ടിയാണു് ഞാൻ എത്തിച്ചേർന്നതു്. ഈ ലോകമെമ്പാടും ശ്രീരാമകൃഷ്ണന്റെ ഉപദേശങ്ങളെ സ്വീകരിച്ചിരുന്നുവെങ്കിൽ ഒരു രാജ്യത്തിനും എന്നെപ്പോലെ ഒരു പ്രതിരോധമന്ത്രിയുടെ ആവശ്യകത ഉണ്ടാകുമായിരുന്നില്ല എന്നതു് എന്റെ ഉറച്ച വിശ്വാസമാണു്.''

ഹൃദയസ്പൃക്കായ ആ വാക്കുകൾ എനിക്കു് അത്യധികം ഇഷ്ടപ്പെട്ടു. അതേ ആശയത്തിലാണു് ഇന്നു് ശ്രീ കരുണാകരനും സംസാരിച്ചതു്.

ഈ ക്ഷേത്രം ശ്രീരാമകൃഷ്ണനർപ്പിക്കുന്ന ഈ ആഘോഷവേളയിൽ ഇവിടെ ധാരാളംപേർ ഒത്തുചേർന്നിട്ടുണ്ടു്. അതോടൊപ്പം പല പ്രമുഖവ്യക്തികളും വേദിയിലുണ്ടു്. അവർ തുടർന്നു നമ്മോടു സംസാരിയ്ക്കും. അവരിൽ ഭാരതത്തിന്റെ പ്രതിരോധത്തിനായുള്ള മുൻ സ്റ്റേററു് മന്ത്രിയും ഈയിടെ ഖാദി ആൻഡു് വില്ലേജ് ഇൻഡസ്ട്രീസ് കമ്മീഷന്റെ ചെയർമാനായി അവരോധിയ്ക്കപ്പെട്ടയാളും ആയ ശ്രീ എ. എം. തോമസിനെ കാണുന്നതിൽ ഞാൻ വിശിഷ്യ സന്തുഷ്ടനാണു്. 1969 – ൽ ഞാൻ എന്റെ പ്രഭാഷണപര്യടനങ്ങൾക്കായി ആസ്ട്രേലിയയിലെ കാൻബറായിൽ ചെന്നപ്പോൾ അവിടുത്തെ നമ്മുടെ ഹൈക്കമ്മീഷണറായിരുന്ന ഇദ്ദേഹത്തിന്റെ അതിഥിയായിരുന്നു. വീണ്ടും എന്റെ ആഫ്രിക്കൻ പര്യടനവേളയിൽ 1974 ൽ ഞങ്ങളൊന്നിച്ചു് സാംബിയായുടെ തലസ്ഥാനമായ ലുസാക്കയിൽ കണ്ടുമുട്ടി. ഈ സായാഹ്നത്തിൽ വീണ്ടും അദ്ദേഹം നമ്മോടൊപ്പം ഒത്തുചേർന്നതിൽ എനിയ്ക്കതിയായ സന്തോഷമുണ്ടു്.

## 2 ശ്രീരാമകൃഷ്ണനും ഭാരതപൈതൃകവും

ഭാരതത്തിന്റെ ആദ്ധ്യാത്മികവും സാംസ്കാരികവുമായ പൈതൃകം സുസമ്പന്നവും വൈവിദ്ധ്യപൂർണ്ണവും ദീർഘകാലചരിത്രത്തെ ഉൾക്കൊള്ളുന്നതുമായിരുന്നു. ഇക്കഴിഞ്ഞ കുറെ നൂററാണ്ടുകളായി നമ്മുടെ ഈ പൈതൃകം അതിനെ ക്ഷീണിപ്പിയ്ക്കുന്ന പല ഘടകങ്ങളെക്കൊണ്ടു് പായൽ പിടിച്ചിരുന്നു. നമ്മുടെ മതം പലതരം അന്ധവിശ്വാസജടിലമായ അനുഷ്ഠാനങ്ങളും ഹാനികരങ്ങളായ സാമൂഹ്യാചാരങ്ങളുമായി കലർന്നു നാശോന്മുഖമായിത്തുടങ്ങിയിരുന്നു. യഥാർത്ഥമതത്തെ പ്രകടമാക്കുന്നതെന്തെല്ലാമെന്നു് നാം സംശയിച്ചിരുന്നു. നമ്മുടെ മതവും സംസ്കാരവും ഒരു പുനഃപ്രമാണീകരണത്തിന്നും പുനഃപ്രതിഷ്ഠയ്ക്കും വേണ്ടി നിലകൊണ്ടു. അതാവട്ടെ പണ്ഡിതന്മാരാലോ സാമൂഹ്യപരിഷ്കർത്താക്കളാലോ അല്ല, നിജമായ

അനുഭവവും സമഗ്രമായ ദർശനവും ഉള്ള ഒരാദ്ധ്യാത്മിക ഗുരുവിനാൽ നടപ്പാക്കേണ്ടതായിരുന്നു. ഇത്തരുണത്തിൽ തൻെറ അമ്പതുവഷ്ക്കാലത്തെ ജീവിതംകൊണ്ട് മനുഷ്യസമുദായത്തിൻെറ ആത്മീയജീവിതത്തിൻെറ സമ്പൂർണ്ണസരണികളും സാക്ഷാത്ക്കരിച്ച ശ്രീരാമകൃഷ്ണനെ ഭാരതത്തിനു ലഭിച്ചു.

## 3 ഭാരതീയസംസ്ക്കാരത്തിൻെറ ആദ്ധ്യാത്മികത

നാം പലപ്പോഴും ഭാരതീയസംസ്കാരത്തെ ആദ്ധ്യാത്മികമെന്നു വിശേഷിപ്പിയ്ക്കാറുണ്ട്. നമ്മുടെ സംസ്കാരത്തെക്കുറിച്ചുള്ള ഈ പ്രസ്താവനയെ പലരും ചോദ്യം ചെയ്യുന്നതായി എനിയ്ക്കറിയാം. ഈ എതിരഭിപ്രായത്തിന് പ്രസക്തിയുണ്ട്. എന്തുകൊണ്ടെന്നാൽ നല്ലൊരു ഭാഗം ആത്മീയതയില്ലാത്തവരും സംസാരികളും, കൗശലക്കാരുമായ ആളുകൾ നമ്മുടെ രാജ്യത്തുണ്ടെന്നുള്ളത് പരമാർത്ഥമാണ്. അവരാകട്ടെ നമ്മുടെ മതത്തിൽപ്പെട്ടവരാണെന്നതാണ് ഏറെ കഷ്ടം! അതുകൊണ്ട് ഇന്ന് ഭാരതം ആദ്ധ്യാത്മികമാണെന്നും മററു രാജ്യങ്ങൾ ഭൗതികതലത്തിലാണെന്നുമുള്ള അവകാശവാദം ചോദ്യം ചെയ്യപ്പെടാവുന്നതാണ്; ചോദ്യം ചെയ്യപ്പെട്ടിട്ടുമുണ്ട്. തന്മൂലം ഇമ്മാതിരിയൊരു പ്രസ്താവന ഏതർത്ഥത്തിലാണ് സത്യമെന്നും ഏതർത്ഥത്തിലാണ് തെററെന്നും മനസ്സിലാക്കുന്നതു് നല്ലതാണ്.

എല്ലാ ഭാരതീയരും ആത്മീയചിന്താഗതിയുള്ളവരാണ് എന്നു കരുതിയാണ് ഭാരതസംസ്കാരം ആത്മീയമാണെന്നു നാം പറയുന്നതെങ്കിൽ അതു് ശരിയല്ല. എന്നാൽ ഈ സംസ്കാരത്തിന് ഒരു ആത്മീയചോദനയുണ്ടെന്ന അർത്ഥത്തിലാണ് ഭാരതം ആത്മീയമാണെന്നു പറയുന്നതെങ്കിൽ അതു ശരിയാണ്. ഒരു സംസ്കാരത്തിൻെറ ഏററവും വലിയ വൈശിഷ്ട്യമേതെന്ന അന്വേഷണത്തിലാണ് ആ സംസ്കാരത്തിൻെറ സ്വഭാവവും പ്രയോജനവും നമുക്കു ബോധ്യമാവുന്നതു്. ഒരിടത്തു് ആ വൈശിഷ്ട്യം ബുദ്ധിശക്തിയും, മറെറാരിടത്തു് സൈനികശക്തിയും, മൂന്നാമതൊരിടത്തു് സമ്പത്സമൃദ്ധിയും, നാലാമതൊരു ഭാഗത്തു് രാഷ്ട്രീയപ്രൗഢിയുമാകാം. ഇവയെയെല്ലാം ഭാരതത്തിൽ ആദരിയ്ക്കുന്നുണ്ടെങ്കിലും ഏററവും വലിയ വൈശിഷ്ട്യമെന്നു ഭാരതം കരുതുന്നതു് ഈശ്വരാഭിനിവേശത്തെയാണ്. ദൈവികശക്തിയുള്ള അനുഗൃഹീതമനുഷ്യന് ഭാരതത്തിൻെറ ഏററവും വലിയ ബഹുമതി കരുതിവെച്ചിരിയ്ക്കുന്നു. ആധുനികകാലഘട്ടത്തിലും ഈ വസ്തുത യാഥാർത്ഥ്യമായിത്തുടരുന്നു. മഹാത്മാഗാന്ധിജിയ്ക്ക് വിശേഷാത്തരമായ ബഹുമതി ലഭിച്ചതു് അദ്ദേഹത്തിൻെറ രാഷ്ട്രീയനേട്ടങ്ങളാലോ ബൗദ്ധികപ്രതിഭയാലോ അല്ല. മറിച്ച് അദ്ദേഹത്തിൻെറ ദിവ്യത ഒന്നുകൊണ്ടുമാത്രമാണ്. കഴിഞ്ഞ നൂററാണ്ടിൻെറ അന്ത്യദശകങ്ങളിൽ പാശ്ചാത്യപര്യടനവേളയിലുള്ള മഹത്തായ പ്രവർത്തന

ങ്ങൾക്കുശേഷം തന്റെ മാതൃഭൂവിലെത്തിയ സ്വാമി വിവേകാനന്ദന് ഭാരതീയരിൽനിന്നു ലഭിച്ച ഹൃദയാവർജ്ജകമായ ബഹുമാനവും ആദരാഞ്ജലികളും ചരിത്രത്തിലിന്നോളം ഒരു രാജാവിനും, ചക്രവർത്തിക്കും സൈന്യത്തലവനും ലഭിച്ചിട്ടില്ല.

## 4 ഉപനിഷത്തും ഭാരതീയസംസ്കാരവും

നമ്മുടെ ദേശീയചരിത്രത്തിന്റെ മാത്രമല്ല സമസ്തമാനവചരിത്രത്തിന്റേയും അത്യാകർഷകമായൊരദ്ധ്യായമായി നിലകൊള്ളുന്നത് നാലായിരം വർഷങ്ങളുടെ ഈടുവയ്പുള്ള നമ്മുടെ അനശ്വരമായ ഉപനിഷത്തുകളുടെ മഹത്തായ തത്ത്വചിന്താപരവും ആത്മീയവുമായ സംഭാവനകളാണ്. അവയിൽനിന്നാണ് നമ്മുടെ നാടിന്റെ സംസ്കാരത്തിന്റെ ആത്മീയചോദന ലഭ്യമായിട്ടുള്ളത്.

നമ്മുടെ ചരിത്രത്തിന്റെ ആദികാലങ്ങളിൽ ബൗദ്ധികവും ആത്മീയവുമായ ഒരു സംക്ഷോഭം സംജാതമായി. അതിന്റെ പരിണതഫലമായിരുന്നു. ഉപനിഷത്തുകളെന്നറിയപ്പെടുന്ന വിശേഷോത്തര സാഹിത്യം. ആ ചിന്താബുദ്ബുദം ഇന്നത്തെ പൂർവ്വപഞ്ചാബും, ഹരിയാനയും, ദൽഹിയും, ഉത്തരപ്രദേശും, പശ്ചിമബീഹാറും, ഉത്തര മദ്ധ്യപ്രദേശും ഉൾക്കൊള്ളുന്ന ഭൂവിഭാഗത്തിലെ നമ്മുടെ ജനങ്ങളെ ബാധിച്ചു. ഈ ചിന്താസംക്ഷോഭത്തിൽപങ്കെടുത്ത, നാം ഋഷിമാരെന്നു വിളിയ്ക്കുന്ന അവരിൽ പണ്ഡിതന്മാരും, രാജാക്കന്മാരും, ചക്രവർത്തിമാരും, സ്ത്രീകളും ബാലന്മാരും ഉൾപ്പെടുന്നു. സത്യസാക്ഷാത്ക്കാരത്തിനും മാനവാഭ്യുന്നതിയ്ക്കും ആനന്ദത്തിനും വേണ്ടിയുള്ള അടങ്ങാത്ത അഭിവാഞ്ഛയാണ് അവരെ നയിച്ചത്. അവർ ആ അഭിവാഞ്ഛയെ സാക്ഷാത്ക്കരിച്ചതായി ഉപനിഷത്തുകൾ പ്രഖ്യാപിയ്ക്കുന്നു. ഉപനിഷത്തുകളിലൊന്നായ മുണ്ഡകത്തിലെ ഒരു ഖണ്ഡികയിൽ ഇതു കാണാം.

'സത്യമേവ ജയതേ' സത്യം മാത്രം ജയിയ്ക്കുന്നു. മാക്സ് മുള്ളർ തന്റെ വേദാന്തചിന്തയെക്കുറിച്ചുള്ള മൂന്നു പ്രഭാഷണങ്ങളിൽ ഈ മഹർഷീശ്വരന്മാർക്ക് താഴെക്കാണുന്ന ആദരാഞ്ജലികളർപ്പിയ്ക്കുന്നു.

'അന്നു നിലവിലിരുന്ന സമൂഹത്തെ സന്തോഷിപ്പിയ്ക്കണമെന്നോ വിമർശകരെ തൃപ്തിപ്പെടുത്തണമെന്നോ ഉള്ള ചിന്ത പൗരാണികസംസ്കൃതചിന്തകന്മാരെ അലോസരപ്പെടുത്തിയിരുന്നില്ല എന്നതിലാണ് അവരുടെ മഹത്ത്വത്തിന്റെ ഏറിയപങ്കും നിലകൊള്ളുന്നത്. തങ്ങൾ ചെയ്യുന്നതിനുറച്ച കർമ്മത്തിനപ്പുറം മറ്റൊന്നിനെക്കുറിച്ചും അവർ ചിന്തിച്ചിരുന്നില്ല. ചെയ്യുവാൻ കഴിയുന്നതിലേററവും പൂർണ്ണതയിൽ അതു ചെയ്യുതീർക്കുക എന്നതായിരുന്നു അവരുടെ ഒരു ലക്ഷ്യം

ആ കർമ്മങ്ങൾ അതിന്റെ പൂർണ്ണതയിൽ ചെയ്യുതിലും സഹസ്രാബ്ദ ങ്ങൾ നിലനിന്നതിലും നമുക്കദ്ഭുതം തോന്നേണ്ടതാണ്.

## 5 അപൗരുഷേയങ്ങളായ ഉപനിഷത്തുകൾ

സത്യസാക്ഷാത്കാരത്തിന് തങ്ങൾ തെരഞ്ഞെടുത്ത മാർഗ്ഗ ങ്ങളെക്കുറിച്ചും തങ്ങൾ സാക്ഷാത്കരിച്ച സത്യത്തെക്കുറിച്ചും മഹർഷിമാരുടെ മനോഭാവം എന്തായിരുന്നു എന്നതിലേയ്ക്കുള്ള ഒരു ഉൾക്കാഴ്ച ഉപനിഷത്തുകൾ നമുക്കു തരുന്നുണ്ട്. എന്നാലവ അവ രുടെ വൈയക്തികജീവിതത്തെക്കുറിച്ച് കാര്യമായ അറിവ് നമുക്കു തരുന്നില്ല. തന്മൂലം അവർ കണ്ടെത്തിയ വസ്തുതകളിലട ങ്ങിയിട്ടുള്ള സത്യം മാത്രം സ്വീകരിയ്ക്കുവാനും അവ നമ്മുടെ ജീവിത ത്തിൽ പരിശോധിയ്ക്കുവാനുമാണ് അവർ ആഗ്രഹിച്ചിരുന്നത് എന്നു കാണാം. അല്ലാതെ തങ്ങൾ പറഞ്ഞതുകൊണ്ട് അതു സ്വീകരിയ്ക്കണ മെന്നവർക്കില്ലായിരുന്നു. ഈ അർത്ഥത്തിൽ ഉപനിഷത്തുകൾ അപൗ രുഷേയങ്ങളാണ്. അതുകൊണ്ടുതന്നെ അവ സാർവ്വലൗകികവുമായി. അവ മനുഷ്യന് മാററമില്ലാത്തതും, പൂർത്തീകരിച്ചതുമായ ഒരു സിദ്ധാ ന്തമോ ധർമ്മസംഹിതയോ നല്കുന്നില്ല. അവ മനുഷ്യനോട് അവനു വേണ്ടി ആദ്ധ്യാത്മികസത്യം സാക്ഷാത്ക്കരിയ്ക്കുവാൻ ഉപദേശിയ്ക്കു ന്നു. ആദ്ധ്യാത്മികസത്യത്തെ അനുഭവിയ്ക്കുവാൻ അവ ആവശ്യപ്പെ ടുന്നു. അവർ കണ്ടെത്തിയ ആ മഹത്തായ സത്യം മനുഷ്യന്റെ അന ശ്വരമായ പവിത്രതയും ദിവ്യത്വവുമാണ്. അതുതന്നെ പുനരീക്ഷ ണം നടത്തുവാൻ മനുഷ്യരോട് അവർ ആഹ്വാനം ചെയ്യുന്നു. നമ്മു ടെ ഇന്ദ്രിയങ്ങൾ മനുഷ്യനെ ക്ഷീണിതനും അജ്ഞനും പരിച്ഛിന്നനും ജനിമൃതികൾക്ക് വിധേയനുമാണെന്നു് വെളിപ്പെടുത്തുന്നു. എന്നാല വർ തീക്ഷ്ണതരമായ ഒരന്വേഷണത്തിലൂടെ അനശ്വരവും, അമൃത വും സർവ്വതന്ത്രസ്വതന്ത്രവുമായ മനുഷ്യന്റെ സ്വരൂപത്തെ, ആത്മാവി നെ, കണ്ടെത്തി. ഈ കണ്ടെത്തലാവട്ടെ ഏതെങ്കിലും ബൗദ്ധികമായ പര്യാലോചനയുടെ ഫലമായിരുന്നില്ല. പ്രത്യുത അപരോക്ഷാനു ഭൂതിയുടേതായിരുന്നു. 'വേദാഹമേതം പുരുഷം മഹാന്തം' ഒരു മഹ ർഷി ഈ സത്യം കണ്ടെത്തി വെളിപ്പെടുത്തിയപ്പോൾ ഇന്നു് ഭൗതിക ശാസ്ത്രത്തിൽ ബാഹ്യപ്രപഞ്ചത്തെക്കുറിച്ചുള്ള ഒരു സത്യത്തിന്റെ കാര്യത്തിൽ ചെയ്യുന്നതുപോലെ മററു മഹർഷിമാർ അവരുടെ സ്വാനു ഭവത്തിൽ അതേ സത്യം വീണ്ടും കണ്ടെത്തി.

## 6 ഭഗവാൻ ബുദ്ധനാൽ തെളിയിക്കപ്പെട്ട ഉപനിഷത്തുക്കൾ

ഇതും മററനേകം ദർശനങ്ങളും ആദ്ധ്യാത്മികത മനുഷ്യന്റെ ജന്മാ വകാശമാണെന്നും മനുഷ്യന്റെ ജീവിതത്തിലും, പെരുമാററത്തിലും,

സ്വഭാവത്തിലും ഈ സത്യം വിളങ്ങുംവണ്ണം വേണം ജീവിതപന്ഥാവ് തയ്യാറാക്കുവാനും, ജീവിക്കുവാനുമെന്നും ഉദ്ബോധിപ്പിക്കുന്നു. ദ്രുതഗതിയിൽ ഈ സന്ദേശം ഭാരതത്തെ അഗാധമായി ആകർഷിച്ചു. പുരുഷനും സ്ത്രീയും എന്നുവേണ്ട ബാലന്മാർപോലും തങ്ങളുടെ ജീവിതത്തിൽ മഹത്തായ ഈ സത്യം പരിശോധിക്കുന്നതിന് നീതരാവാൻ തുടങ്ങുകയാൽ നമ്മുടെ രാജ്യത്ത് അനുഗൃഹീതരായവരുടെ എണ്ണം വർദ്ധിക്കുവാൻ തുടങ്ങി. നമ്മുടെ ഗതകാലചരിത്രത്തിലെ ഈ സത്യാന്വേഷണത്തിൻെറ ഏററവും മഹത്തായ ദൃഷ്ടാന്തം മഹാനായ ബുദ്ധനാണ്. രണ്ടായിരത്തി അഞ്ഞൂറുസംവത്സരങ്ങൾക്കുമുമ്പ് വൈശാഖമാസത്തിലെ അനുഗൃഹീതമായ പൗർണ്ണമിരാത്രിയിൽ ബുദ്ധഗയയിലെ തൻെറ ധ്യാനത്തിൽനിന്നുണർന്നപ്പോൾ, ബുദ്ധമതഗ്രന്ഥങ്ങളനുസരിച്ച്, അദ്ദേഹം ഉരുവിട്ട മഹത്തായ സത്യം ഇതായിരുന്നു. 'അമൃതത്വം എന്നാൽ ആർജ്ജിക്കപ്പെട്ടിരിക്കുന്നു.'

ഈ കണ്ടുപിടുത്തവും തുടർന്നുള്ള നിരീക്ഷണങ്ങളും ജാതിക്കും മതത്തിനും വർഗ്ഗത്തിനും വർണ്ണത്തിനുമതീതമായി മനുഷ്യൻെറ ആന്തരസത്യം ആത്മീയമാണെന്ന് ഉദ്ഘോഷിച്ചു. മനുഷ്യരിൽ വലിയ ഒരു ഭാഗം ഈ സത്യത്തെക്കുറിച്ച് അജ്ഞരാണെങ്കിലും, ഈ സത്യത്തെക്കുറിച്ചുള്ള അജ്ഞത ആ മഹത്തായ സത്യത്തെ ഇല്ലാതാക്കുന്നില്ല. ആ സത്യത്തിൻെറ സാക്ഷാത്ക്കാരമാവട്ടെ ജീവിതത്തെ യഥാർത്ഥവും പൂർണ്ണവുമാക്കുന്നു. അവനവൻെറ സ്വരൂപത്തെക്കുറിച്ചുള്ള ഈ മഹാസത്യം സാക്ഷാത്കരിക്കുവാൻ ഉപനിഷത്തും നമ്മോട് ആഹ്വാനം ചെയ്യുന്നു. ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത— ഉണരുക, എഴുന്നേല്ക്കുക വരിഷ്ഠന്മാരുടെ പാത പിൻതുടർന്ന് സ്വയമേവ സാക്ഷാത്ക്കരിക്കുക.

ഇതാണ് നമ്മുടെ സാംസ്കാരികപൈതൃകത്തിൻെറ ഈടുവയ്പ്. അത് മനുഷ്യനെ അവൻ പാപിയാണെന്നു പഠിപ്പിക്കുന്നില്ല. അവൻ ശരീരമാണെന്നും ഉപദേശിക്കുന്നില്ല. എന്നാൽ അവൻ –'അമൃതസ്യ പുത്ര'—അമൃതത്വത്തിൻെറ അരുമക്കിടാവാണെന്നു പഠിപ്പിക്കുന്നു.

## 7 ആദ്ധ്യാത്മികതയിൽ ശ്രീകൃഷ്ണൻെറ സംഭാവന

നമ്മുടെ തത്ത്വചിന്തയുടെയും മതത്തിൻെറയും ഈ മഹത്തായ സത്യവും അതിനുപോൽബലകങ്ങളായ ഇതരസത്യങ്ങളും ആത്മവികാസത്തിനും, പുരോഗതിക്കും, പൂർണ്ണതക്കും വേണ്ടി രൂപപ്പെടുത്തുന്ന ആശയങ്ങളെ ദൃഢതരമാക്കുവാനും പവിത്രതരമാക്കുവാനും ഉള്ളതാണ്. എന്നാൽ നാം പലപ്പോഴും അവയെ സ്വാംശീകരിക്കുന്നതിൽ പരാജയപ്പെട്ടു. നാം അവശരും, അന്ധവിശ്വാസികളും, സങ്കുചിതമനസ്കരുമാകുകയും മഹത്തും ബൃഹത്തുമായ അമ്മാതിരി സത്യത്തെ ഗ്രഹിക്കു

വാൻ കഴിവില്ലാത്തവരായിത്തീരുകയും ചെയ്തു. അങ്ങനെ സമാജം ദൂഷിക്കുകയും ധർമ്മത്തിനു ഗ്ലാനി സംഭവിക്കുകയും ചെയ്തു് പൊതുവായ അപൂർണ്ണതകളൊരുക്കിക്കൊണ്ടു് മനുഷ്യജീവിതം തിന്മയിലേക്കു വഴുതിവീഴുവാൻ തുടങ്ങുന്നു. അപ്പോൾ നമ്മുടെ സംസ്കാരത്തിന്റെ അഗാധതയിൽനിന്നും ഭാരതം അവതാരം എന്നു വിളിക്കുന്ന മഹത്തായ ഒരു മോക്ഷദായകശക്തി ആത്മവൈശിഷ്ട്യം തികഞ്ഞ ഒരു മഹദ് വ്യക്തിയുടെരൂപത്തിൽ ആവിർഭവിക്കുന്നു. അവരിൽ ഏററവും വരിഷ്ഠനായിരുന്ന ശ്രീകൃഷ്ണൻ ധർമ്മത്തിന്റെ ഗ്ലാനിയേയും പുനസ്ഥാപനത്തെയും പററി ഭഗവദ്ഗീതയുടെ നാലാമദ്ധ്യായത്തിന്റെ ആരംഭത്തിൽ അർജ്ജുനനോടു പറയുന്നു.

ഇമം വിവസ്വതേ യോഗം പ്രോക്തവാനഹമവ്യയം
വിവസ്വാൻ മനവേ പ്രാഹ മനുരിക്ഷ്വാകവേ/ബ്രവീത്.

അവ്യയമായ ഈ യോഗത്തെ ഞാൻ വിവസ്വാനും വിവസ്വാൻ മനുവിനും മനു ഇക്ഷ്വാകുവിനും ഉപദേശിച്ചു.

ഏവം പരമ്പരാപ്രാപ്തം ഇമം രാജർഷയോ വിദുഃ
സ കാലേനേഹ മഹതാ യോഗോ നഷ്ടഃ പരന്തപ.

രാജർഷികൾക്ക (സാമൂഹികവും രാഷ്ട്രീയവുമായ ഉത്തരവാദിത്തമുള്ള ആദ്ധ്യാത്മിക ഉണർവ്വുള്ള പുരുഷന്മാരും സ്ത്രീകളും.) അറിയുന്ന ഈ യോഗം പരമ്പരയാ കൈമാറിപ്പോന്നു. (ഗുരുശിഷ്യപരമ്പരയാ) എന്നാൽ കാലപ്രവാഹത്തിൽ ഈ യോഗം നഷ്ടമായി.

ഈ ശ്ലോകത്തെ വ്യാഖ്യാനിക്കുമ്പോൾ എങ്ങനെ ഈ യോഗം നഷ്ടമായി എന്നതിനു ശ്രീശങ്കരാചാര്യർ പറയുന്നു: ''ദുർബ്ബലാൻ അജിതേന്ദ്രിയാൻ പ്രാപ്യ'' ദുർബ്ബലന്മാരും ഇന്ദ്രിയാരാമന്മാരുമായവരുടെ കൈകളിൽപ്പെട്ടു് എന്നു്. അടുത്ത ശ്ലോകത്തിൽ ശ്രീകൃഷ്ണൻ അർജ്ജുനനോടു പറയുന്നതു്. അദ്ദേഹം ഈ യോഗത്തെ പുനസ്ഥാപിക്കുന്നതിനും അർജ്ജുനൻ തന്റെ ശിഷ്യനും സുഹൃത്തുമാകയാൽ അദ്ദേഹത്തിനുപദേശിക്കുന്നതിനുമാണു് താൻ അവതരിച്ചതു് എന്നാണു്. ഇതേ ആശയം ബുദ്ധനും ആവർത്തിക്കുന്നു. ധർമ്മചക്രപ്രവർത്തനത്തിനാണദ്ദേഹം വന്നതെന്നു്. വളരെക്കാലം അവഗണിക്കപ്പെട്ടു കിടക്കയാൽ പുല്ലു പിടിച്ചു് കാടായിക്കിടന്നിരുന്ന പഴയ വീഥി നവീകരിച്ചു് പുനരുപയോഗപ്രദമാക്കുന്നതുപോലെ ഒരു പൗരാണികധർമ്മത്തിന്റെ പുനഃപ്രകാശനമാണു് തന്റെ ധർമ്മമെന്നദ്ദേഹം വിശേഷിപ്പിച്ചു.

## 8 പ്രപഞ്ചാത്മാവിന്റെ ഉജ്ജ്വലമായ സ്വരലയം

വീണ്ടും ഇക്കാലത്തു് മനുഷ്യന്റെ ആദ്ധ്യാത്മികജീവിതത്തിന്റെ സമസ്തവിഷയങ്ങളിലും മതത്തിലും ഇതേ പ്രവർത്തനം

തന്നെയാണ് ശ്രീരാമകൃഷ്ണനും ചെയ്തത്. നാം ഭാരതത്തിൽ മതത്തിന്റെ ശരിയായ അർത്ഥം മറന്നു പോയിരുന്നു. അതുതന്നെയായിരുന്നു ലോകത്തിലെ ഇതരമതങ്ങളുടെ അനുയായികളുടെയും നില. സ്വാമി വിവേകാനന്ദൻ തന്റെ കത്തുകളിലൊന്നിൽ ചൂണ്ടിക്കാണിയ്ക്കുന്നതുപോലെ ''ലോകത്തിലെ മതങ്ങളിന്നു് ചേതനയററ ഗോഷ്ഠികളായി മാറിയിട്ടുണ്ടു്. നമുക്കാവശ്യമായിട്ടുള്ളതു് സ്വഭാവശുദ്ധിയാണു്.''

നമ്മുടെ മതമിന്നു് വർദ്ധമാനമായ തോതിൽ വില കുറഞ്ഞ കൺകെട്ടുവിദ്യകളും അന്ധവിശ്വാസങ്ങളും അല്ലെങ്കിൽ ഒരു പററം വിധിനിഷേധങ്ങളുമായി പരിണമിച്ചിരിയ്ക്കുന്നു. നമ്മുടെ മഹോന്നതമായ മതത്തിന്റെ ഈ അധഃപതനത്തിനുഹേതു ശാരീരികവും മാനസികവുമായ ദൗർബ്ബല്യമാണെന്നു് സ്വാമി വിവേകാനന്ദൻ ചൂണ്ടിക്കാട്ടുന്നു. എല്ലാ ഗ്രാമീണവിശ്വാസങ്ങളും, എല്ലാ ദേശാചാരങ്ങളും, അല്ലെങ്കിൽ ലോകാചാരങ്ങളും സനാതനധർമ്മമെന്നു് നാം കണക്കാക്കുന്നു. പണ്ഡിതന്മാർ പോലും നൂററാണ്ടുകളിലൂടെ തന്റെ സനാതനധർമ്മത്തെ ഏററവും തരംതാണ നിലയിലേയ്ക്കു് അധഃപതിപ്പിയ്ക്കുന്നതു് അദ്ഭുതകരവും ഭയാനകവുമാണു്. ദൃഷ്ടാന്തത്തിനു് ഹരിദ്വാരിലെത്തി പുരോഹിതനു് അഞ്ചുരൂപയും കൊടുത്തു് പശുവിന്റെ വാലിൽ ഒന്നു പിടിച്ചാൽ സ്വർഗ്ഗത്തിൽ പോകും പോലും! നമ്മുടെ വേദാന്തദർശനത്തിന്റെ മഹത്വം വലിയ പണ്ഡിതന്മാർക്കുപോലും അറിയില്ലെങ്കിൽ സാധാരണക്കാരുടെ കാര്യം എന്തു പറയുവാനാണു്! അത്തരമൊരു വിഷമസന്ധിയിൽ സ്വയം മതത്തെ പരീക്ഷിച്ചറിയുകയും അനുഭവിയ്ക്കുകയും ആധികാരികമായി അതേക്കുറിച്ചു പറയുകയും ചെയ്യുന്ന അസാധാരണത്വം തികഞ്ഞ ഒരു ഗുരുവിന്റെ സഹായം കൂടിയേതീരു. അത്തരം ആധികാരികസ്വരൂപം മഠാധിപതി മെത്രാൻ തുടങ്ങി ഉന്നതസ്ഥാനങ്ങളിൽനിന്നു് ഉണ്ടാവണമെന്നില്ല. മറിച്ചു് ആത്മീയാനുഭൂതിയിൽനിന്നു മാത്രമേ ഉണ്ടാവൂ. അതാണു് ഭാരതത്തിന്റെ പാരമ്പര്യം. ഭാരതീയജനത അതിലും കുറഞ്ഞ എന്തുകൊണ്ടും സംതൃപ്തരാവില്ല. നമ്മുടെ ജനങ്ങൾ എപ്പോൾ അവ്വിധമൊരു ആധികാരികശബ്ദം കേൾക്കുന്നുവോ അപ്പോൾ ഗുരുവിന്റെ ജാതിപരവും വർഗ്ഗപരവും ദേശീയവുമായ പശ്ചാത്തലം കണക്കിലെടുക്കാതെ അവർ പ്രതികരിയ്ക്കും. ജിജ്ഞാസുക്കൾ എപ്രകാരമാണു് അതുപോലൊരു ഗുരുവിനാൽ ആകർഷിയ്ക്കപ്പെടുന്നതു് എന്നു ചൂണ്ടിക്കാണിച്ചുകൊണ്ടു് ശ്രീരാമകൃഷ്ണൻ തന്റെ ശിഷ്യന്മാരോടു പറഞ്ഞു: ''താമരപ്പൂ വിടരുമ്പോൾ തേൻ കുടിയ്ക്കാൻ തേനീച്ചകൾ സ്വയമേവ എത്തിച്ചേരുന്നു. അവയ്ക്കു് ക്ഷണക്കത്തയയ്ക്കേണ്ടതില്ല.''

ദക്ഷിണേശ്വരത്തിൽ ശ്രീരാമകൃഷ്ണന്റെ ആവിർഭാവവും അതുപോലെതന്നെയൊരു പ്രതിഭാസമായിരുന്നു. ഹിന്ദുമതത്തിലും

ക്രിസ്തുമതത്തിലും ഇസ്ലാംമതത്തിലും തന്റെ ആദ്ധ്യാത്മിക പരീക്ഷണങ്ങളും അനുഭൂതികളും പൂർത്തീകരിച്ച ഉടൻ തന്നെ ആദ്യം ഓരോരുത്തരായും പിന്നീട് അനുസ്യൂതമായും ജിജ്ഞാസുക്കളുടെ ഒരു പ്രവാഹം തന്നെ അദ്ദേഹത്തിന്റെ അടുത്തേയ്ക്കുണ്ടായി. എല്ലാ വിഭാഗങ്ങളിലും പെട്ടവർ അക്കൂട്ടത്തിലുണ്ടായിരുന്നു. കേശവചന്ദ്രസേനനെപ്പോലുള്ള മതത്തിന്റേയും സമൂഹത്തിന്റേയും നേതാക്കന്മാരും, ഡോ. മഹേന്ദ്രലാൽ സക്കാറിനെപ്പോലുള്ള നാസ്തികരും അഘോരമണീദേവി അഥവാ ഗോപാലന്റെ മാതാവിനെപ്പോലുള്ള ശുദ്ധഗതിക്കാരായ ശിഷ്യരും പിന്നീട് സ്വാമി വിവേകാനന്ദനായിത്തീന്ന നരേന്ദ്രനെപ്പോലുള്ള അതിസമത്ഥരായ സവ്വകലാശാലാവിദ്യാത്ഥികളും അവരിൽ ഉൾപ്പെടുന്നു. അവരിലോരോരുത്തരും താന്താങ്ങളന്വേഷിച്ചതും തങ്ങൾക്കാവശ്യമുള്ളതും നേടി തൃപ്തരായി. റോമയിൻ റോളാങ് തന്റെ ശ്രീരാമകൃഷ്ണചരിതത്തിൽ ഈ മഹോന്നതഗുരുവിനേയും അദ്ദേഹത്തിന്റെ ശിഷ്യനായ വിവേകാനന്ദനേയും പ്രപഞ്ചാത്മാവിന്റെ ഉജ്ജ്വലമായ അനുരണനം എന്ന് വിശേഷിപ്പിച്ചിരിക്കുന്നു. അദ്ദേഹം പറയുന്നു.

''മുന്നൂറു ദശലക്ഷം ജനങ്ങളുടെ രണ്ടായിരം വഷത്തെ ആത്മീയജീവിതത്തിന്റെ പൂർത്തീകരണമാണ് ശ്രീരാമകൃഷ്ണൻ''

## 9 ഭാരതത്തിന്റെ സമാധാനപൂർണ്ണമായ അന്തർദ്ദേശീയ ബന്ധങ്ങൾ.

ഹിന്ദുമതം, ക്രിസ്തുമതം, ബുദ്ധമതം, ഇസ്ലാംമതം, ജൂതമതം, സിക്കമതം തുടങ്ങി എല്ലാ മതങ്ങളുടെയും ആദ്ധ്യാത്മികവൈശിഷ്ട്യം ശ്രീരാമകൃഷ്ണനിൽ അദ്ഭുതകരമായ ഒരു സമ്മേളനം കണ്ടെത്തി. തന്മൂലം ഭാരതത്തിന്റെ ആദ്ധ്യാത്മികപൈതൃകം മാത്രമല്ല അദ്ദേഹത്തിൽ ജ്വലിച്ചുനിന്നത്. മനുഷ്യന്റെ ആത്മീയപൈതൃകത്തിന്റെ എല്ലാവിധ സരണികളും ഈശ്വരസാക്ഷാത്ക്കാരത്തിനുള്ള മഹത്തായ മാഗ്ഗങ്ങൾ എന്ന നിലയിൽ അദ്ദേഹത്തിലൂടെ പുനഃസ്ഥാപിക്കപ്പെടുകയും ഊജ്ജസ്വലമാക്കപ്പെടുകയും ശുദ്ധീകരിക്കപ്പെടുകയും ചെയ്തു. മനുഷ്യസമുദായത്തിന്റെ ആകെ നന്മയ്ക്കായി സനാതനധമ്മത്തിന്റെ സാവ്വലൗകികമായ വികാസത്തെ ശ്രീരാമകൃഷ്ണൻ പ്രതിനിധാനം ചെയ്യുന്നു. രാഷ്ട്രീയവും സാമ്പത്തികവും, സൈനികവുമായ എല്ലാ സാമ്രാജ്യവികസനത്തെയും ലോകം ഭയപ്പെടുന്നു. എന്നാൽ കഴിഞ്ഞ അയ്യായിരം വഷത്തെ ചരിത്രത്തിൽ ഒരിക്കലും ഭാരതം അത്തരം വികസനമനുഭവിച്ചിട്ടില്ല. എന്നാലവളുടെ ചരിത്രത്തിൽ പലപ്പോഴും സാംസ്കാരികവും ആത്മീയവുമായ വികാസമനുവത്തിച്ചിട്ടുണ്ട്. അതാവട്ടെ സമാധാനപരവും സമകാലികലോ

കം ആഗ്രഹിച്ചതും സ്വാഗതം ചെയ്തതും അവക്ക് പ്രയോജനപ്രദമായതും ആയിരുന്നു. അതുപോലെ വിശ്വവ്യാപകമായ ഒരു സ്വാധീനം ശ്രീരാമകൃഷ്ണനിലും വിവേകാനന്ദനിലും കൂടി ആധുനികലോകം അനുഭവിക്കുന്നു. കടന്നാക്രമണത്തിന്റെ ഒരൊററ സംഭവംപോലുമില്ലാത്ത നമ്മുടെ രാജ്യത്തിന്റെ അയ്യായിരം വർഷത്തെ സ്നേഹോദാരമായ അന്തർദ്ദേശീയബന്ധത്തിന്റെ ഉദാത്തചരിത്രം ലോകചരിത്രത്തിൽ എന്നും ഒററപ്പെട്ടു നില്ക്കുന്നു. ഇതാവട്ടെ ഭാരതത്തിനു് ത്രാണിയില്ലാത്തതുകൊണ്ടായിരുന്നില്ല, പലപ്പോഴും ശക്തമായ സൈനികപ്രഭാവമുള്ള ചക്രവർത്തിമാരും ഭാരതത്തിലുണ്ടായിരുന്നു. എന്നാൽ ഉപനിഷത്തുകളുടെ തത്ത്വചിന്തയും ആത്മീയതയും രൂപപ്പെടുത്തിയതും അതിൽനിന്നുരുത്തിരിഞ്ഞതുമായ സംസ്കാരവും ബുദ്ധനെപ്പോലുള്ള ഗുരുക്കന്മാരുടെ ദൃഷ്ടാന്തങ്ങളും സന്ദേശങ്ങളും, ചരിത്രപരമായി ഭാരതത്തെ ലോകസമാധാനത്തിന്റേയും ലോകാനുഗ്രഹത്തിന്റേയും ഉറവ മാത്രമായി നിയന്ത്രിച്ചുനിർത്തി. 1897 – ൽ കൊളംബോയിൽവച്ച് തന്റെ പ്രഭാഷണത്തിലെ ഹൃദയസ്പൃക്കായ വരികളിൽ സ്വാമി വിവേകാനന്ദൻ ഇക്കാര്യം ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. (വി. സാ. സ. Vol 3, 1960 P. P. 105 – 6)

''നമ്മുടെ മാതൃഭൂമിയോടു് ലോകത്തിനുള്ള കടപ്പാടു് നിസ്സീമമാണു്. ലോകത്തിൽ മററിടങ്ങളിലും നാഗരികത കിളർന്നു വന്നിട്ടുണ്ടു്. അന്നും ഇന്നും അദ്ഭുതാവഹങ്ങളായ ഉന്നത ആശയങ്ങൾ ഒരു നരവംശത്തിൽനിന്നു് മറെറാന്നിലേയ്ക്കു പകർന്നിട്ടുണ്ടു്. എന്നാൽ സുഹൃത്തുക്കളേ, നിങ്ങൾ മനസ്സിലാക്കിക്കൊള്ളു. അതെപ്പോഴും യുദ്ധകാഹളങ്ങൾ ഊതിക്കൊണ്ടും ആഹവോത്സുകരായ ഭടന്മാരുടെ അഭിയാനങ്ങളോടുകൂടിയുമാണു് നടന്നിട്ടുള്ളതു്. ശക്തിയുടേതായ ഓരോ വാക്കിനും അകമ്പടിയായി ദശലക്ഷങ്ങളുടെ ഏങ്ങലുകളും അനാഥരായവരുടെ അലമുറയിടലുകളും വിധവയുടെ കണ്ണീർക്കണങ്ങളും വേണ്ടിവന്നു. ഇതാണു് മററു രാഷ്ട്രങ്ങൾ പഠിപ്പിച്ചിട്ടുള്ളതു്. എന്നാൽ ഭാരതമാവട്ടെ ബഹുസഹസ്രംസംവത്സരങ്ങളായി ശാന്തമായി കഴിഞ്ഞുകൂടുകയാണു്. ഗ്രീസ് ഇല്ലാതിരുന്നപ്പോൾപോലും......അതിനും വളരെ മുമ്പു് ചരിത്രാതീതകാലത്തു് കേട്ടുകേൾവിയ്ക്കു് എത്തിനോക്കാനാവാത്തവണ്ണം ഇരുൾ നിറഞ്ഞ ആ കാലത്തു് തുടങ്ങി ഇന്നോളം ഇടതടവില്ലാതെ ആശയങ്ങൾ ഭാരതത്തിൽനിന്നു് പുറപ്പെട്ടിട്ടുണ്ടു്, എന്നല്ല ഓരോ വാക്കു് ഉച്ചരിയ്ക്കപ്പെടുമ്പോഴും മുൻപും പിൻപും അനുഗ്രഹത്തോടും ശാന്തിയോടുംകൂടിയാണു്. ലോകത്തുള്ള ജനതകളുമായി താരതമ്യപ്പെടുത്തുമ്പോൾ നാം ഒരിക്കലും അന്യരെ കീഴടക്കി ഭരിച്ചിരുന്നില്ല. ആ ഒരു സൗഭാഗ്യം നമുക്കുള്ളതാണു്. അതിനാൽ നാം ഇന്നും ജീവിയ്ക്കുന്നു.

## 10 അമരഭാരതത്തോടു് ലോകത്തിൻെറ സമീപനം

രാജാ റാം മോഹൻറായ്, രബീന്ദ്രനാഥടാഗോർ, ഗാന്ധിജി, ശ്രീ അരവിന്ദൻ, ശ്രീ ജവഹർലാൽ നെഹ്റു തുടങ്ങി ആധുനികകാലത്തും നമ്മുടെ രാജ്യം മതത്തിൽ മാത്രമല്ല രാഷ്ട്രീയത്തിലും സാമൂഹ്യ പരിഷ്കരണരംഗത്തിലും, സാഹിത്യത്തിലും ഇതരരംഗങ്ങളിലും മഹാനുഭാവന്മാരായ ആളുകളെ അവതരിപ്പിച്ചിട്ടുണ്ടു്. അവരെല്ലാം ഭൂതദയയിലും കാഴ്ചപ്പാടിലും സാർവ്വലൗകികമനോഭാവമുള്ളവരായിരുന്നു. വിവിധരാജ്യങ്ങളിലൂടെയുള്ള എൻെറ പ്രഭാഷണപര്യടനവേളകളിൽ അമരഭാരതത്തിൻെറ ആത്മീയതയോടു് സൗഹൃദമനസ്സുകളുടെ ഹൃദയാവർജ്ജകമായ പ്രതികരണത്താൽ ഞാനനേകയററം ആകർഷിക്കപ്പെട്ടിട്ടുണ്ടു്. ഇത്തരുണത്തിൽ ആയതു് നിങ്ങളോടൊപ്പം പങ്കുവെയ്ക്കുവാൻ ഞാനാഗ്രഹിക്കുന്നു. ''ഒരു തീർത്ഥാടകൻ ലോകത്തെ വീക്ഷിക്കുന്നു'' എന്ന എൻെറ ഗ്രന്ഥത്തിൽ അതുപോലെയൊരനുഭവം പൂർണ്ണമായി ചർച്ചചെയ്തിട്ടുണ്ടു്.

1961-ൽ ഭാരതസർക്കാർ സംഘടിപ്പിച്ച യൂറോപ്പിലെ പതിനേഴു് രാജ്യങ്ങളിലായി നാലുമാസം നീണ്ടുനിന്ന എൻെറ പ്രഭാഷണ പര്യടനവേളയിൽ പോളണ്ടിലെ എൻെറ ത്രിദിനവാസത്തിനിടയിൽ വാഴ്സായിലെ അന്തർദേശീയകാര്യങ്ങൾക്കായുള്ള പോളിഷ് ഇൻസ്റ്റിററ്യൂട്ടിനെ അഭിമുഖീകരിച്ചു പ്രഭാഷണം നടത്തി. അവിടത്തെ പ്രഭാഷണവിഷയം ഭാരതീയ സംസ്കാരത്തിൻെറ പ്രഭാവം എന്നതായിരുന്നു. എൻെറ പ്രഭാഷണവേളയിൽ ഭാരതീയ സംസ്കാരത്തിൻെറ സവിശേഷതയായ സഹിഷ്ണുതയുടെ അന്തഃസത്തയെക്കുറിച്ചു് സൂചിപ്പിക്കുകയുണ്ടായി. തദവസരത്തിൽ, A. D. 70-ൽ, റോമൻ സ്വേച്ഛാധിപത്യത്തിൻെറ ഫലമായി ജറുശ്ശലേം ദേവാലയം തകർത്തുകഴിഞ്ഞു് യൂറേഷ്യാവൻകരയുടെ പലഭാഗങ്ങളിൽനിന്നും പുറത്താക്കപ്പെട്ടു് അഭയാർത്ഥികളായി കേരളത്തിൽ കുടിയേറിയ ജൂതന്മാർക്കു് ഹൈന്ദവധർമ്മത്തിൻെറ മാതൃഹൃദയം നല്കിയ കരുണാമസൃണമായ പെരുമാററം ഞാൻ ഉദാഹരിച്ചു. രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം നൂതനമായ ഇസ്രായേൽ സംസ്ഥാനം രൂപീകരിച്ചതോടെ ലോകത്തിൻെറ പല ഭാഗങ്ങളിൽനിന്നും ജൂതന്മാർ അവിടേക്കു വരികയുണ്ടായി. ആ കുടിയേററസംഘങ്ങളിൽ യാതനകളനുഭവിക്കാത്തതെന്നു മാത്രമല്ല ഒരു വിദേശരാജ്യത്തു് സന്തുഷ്ടരും സുരക്ഷിതരുമായിരുന്ന ഒരേ ഒരു ജൂതസംഘം ഇന്ത്യയിൽനിന്നുള്ളവരായിരുന്നു. ബാക്കിവിഭാഗങ്ങളെല്ലാം എല്ലാത്തരത്തിലുമുള്ള അപമാനത്തിൻേറയും, പീഡനത്തിൻേറയും, മർദ്ദനത്തിൻേറയും കൊലപാതകങ്ങളുടെയും യാതന ഒററയ്ക്കും കൂട്ടായും അനുഭവിക്കേണ്ടിവന്നു.

പ്രഭാഷണം കഴിഞ്ഞ് ഭാരതത്തിൻെറ നയതന്ത്രജ്ഞനും അദ്ദേഹത്തിൻെറ സാംസ്കാരികോപദേഷ്ടാവുമൊത്ത് അദ്ദേഹത്തിൻെറ വസതിയിലേയ്ക്കുള്ള മടക്കയാത്രയിൽ അവർ പറയുകയുണ്ടായി, എൻെറ പ്രഭാഷണം തികച്ചും സന്ദർഭോചിതവും കുറിക്കു കൊള്ളുന്നതുമായിരുന്നു എന്ന്. എന്തുകൊണ്ടെന്നാൽ സദസ്യരിൽ നല്ലൊരു ഭാഗം കമ്മ്യൂണിസ്ററുകളായ ജൂതന്മാരായിരുന്നു. പോളണ്ടിലെ ജൂതന്മാർ കഴിഞ്ഞ നൂററാണ്ടുകളിൽ തങ്ങൾ പൊതുവായും തുടർച്ചയായും അനുഭവിച്ചുപോന്ന യാതനകളും ഗ്യാസ്ചേമ്പറുകൾ വഴിയും മററു വിധേനയും അനുഭവിച്ച കൊലപാതകങ്ങളും പീഡനങ്ങളും അങ്ങേയററം നിഷ്ഠുരണമായി യുദ്ധകാലത്തനുഭവിക്കുകയുണ്ടായി. പോളണ്ടിൻെറ ഒൻപതുദശലക്ഷം വരുന്ന ജൂതജനസംഖ്യയിൽ ഏതാണ്ട് മൂന്നു ദശലക്ഷം ജൂതന്മാരാണ് നാസികളിൽനിന്നും ഇമ്മാതിരി പീഡനങ്ങൾ ഏററു വാങ്ങിയത്! ഭാരതീയസംസ്കാരത്തിൻെറ വിശാലോദാരമായ ഈ സത്തയ്ക്കപ്പുറത്തൊന്നും ഈ സന്ദർഭത്തിൽ അവരെ കൂടുതൽ ആകർഷിക്കുമായിരുന്നില്ലെന്നവർ പറയുകയുണ്ടായി.

## 11 ഭാരതീയമായ നാനാത്വത്തിലേകത്വദർശനത്തിൻെറ മധുരഫലങ്ങൾ.

ഭാരതീയ സംസ്കാരത്തിൻെറ പ്രേമം, സൗഹാർദ്ദം, വിശാലോദാരത തുടങ്ങിയ ഗുണങ്ങളുടെ ഈ അന്തഃസത്ത നമ്മുടെ കാലത്ത് ശ്രീരാമകൃഷ്ണനിലും സ്വാമി വിവേകാനന്ദനിലും ജാജ്ജ്വല്യമാനമായി രൂപം പൂണ്ടു നില്ക്കുന്നത് കാണാം. ഈ ഗുണങ്ങളെ നമ്മുടെ രാജ്യത്തുമാത്രമല്ല ലോകത്തിൻെറ ഇതരഭാഗങ്ങളിൽക്കൂടി വളർത്തിയെടുക്കുകയാണ് നമുക്കിന്നാവശ്യം. നമ്മുടെ രാജ്യം വൈവിധ്യത്തിൻെറ കേദാരമാണ്. ഊർജ്ജസ്വലമായ പരസ്പരധാരണയും, സഹിഷ്ണുതയും അവശ്യഘടകങ്ങളായിട്ടുള്ള നാനാത്വത്തിലെ ഏകത്വദർശനം ഒന്നുമാത്രമാണ് നമ്മെ യോജിപ്പിച്ചു നിർത്തിയിരുന്നതും ഇന്നും യോജിപ്പിച്ചുനിർത്തുന്നതും. പലതിൻെറ ഉള്ളിലെ ഏകത്വം അഥവാ സർവ്വഭൂതങ്ങളുടെയും അന്തര്യാമിയായ ആത്മാവ് ഏകമാണെന്നു പ്രഖ്യാപിച്ച പ്രാചീനമഹർഷിമാരുടെ ഉപനിഷദ്ദർശനത്തിൽ നിന്നാണ് ഈ സാമൂഹ്യതത്വശാസ്ത്രം ഉരുത്തിരിഞ്ഞു വന്നത്.

നമ്മുടെ സാംസ്കാരികവും സാമൂഹികവുമായ നയം ഈ ദർശനത്തിൽനിന്നു രൂപംകൊണ്ടതാണ്. തദനുസൃതമായി നമ്മുടെ സഹിഷ്ണുത വ്യവഹാരസംബന്ധിയായ ഒരു നയമോ, പ്രാവർത്തികമായ സ്വാർത്ഥതാത്പര്യമോ അല്ല. എല്ലാത്തിലും നിറഞ്ഞു നില്ക്കുന്ന ആത്മാവ് എന്ന അദ്വൈതചിന്തയുടെ സത്യദർശനത്തിലധിഷ്ഠിത

മായ ഒരു തത്വദീക്ഷയാണതു്. സ്വർഗ്ഗീയ ഡോ: എസ്. രാധാകൃഷ്ണൻ നിർവ്വചിക്കുന്നതുപോലെ (പൗരസ്ത്യമതങ്ങളും പാശ്ചാത്യചിന്തയും P. 317, ഓക്സ്ഫോർഡ് യൂണി: പ്രസ്സ്, Second Edition)

''അനന്താത്മാവിൻെറ അപരിച്ഛേദ്യതയ്ക്കു് ജീവാത്മാവർപ്പിയ്ക്കുന്ന പ്രണാമങ്ങളാണു് സഹിഷ്ണത.''

ഭാരതത്തിൻെറ സഹിഷ്ണത വ്യത്യസ്ത മതവിശ്വാസികളുടെ സമൂഹത്തിലേയ്ക്കു മാത്രമല്ല വ്യാപിച്ചിട്ടുള്ളതു്. അവിശ്വാസികളിലേയ്ക്കും നാസ്തികരിലേയ്ക്കും അതു വ്യാപിച്ചുനില്ക്കുന്നു. ഉപനിഷത്തുകാരം ആദ്യമായി രൂപപ്പെടുത്തിയതു് തുടർന്നുവന്ന ഗുരുക്കന്മാർ ഉജ്ജീവിപ്പിയ്ക്കുകയും നിലനിർത്തുകയും ചെയ്തതും ക്രിസ്തുവിനുമുമ്പു് മൂന്നാം നൂററാണ്ടിൽ അശോകചക്രവർത്തിയെപ്പോലുള്ള രാജ്യതന്ത്രജ്ഞന്മാർ അനുവർത്തിച്ചതുമായ സഹിഷ്ണത ഭാരതീയമനസ്സുകളെയും ഹൃദയങ്ങളെയും മാലിന്യമകററി പരിശുദ്ധമാക്കി.

## 12 പ്രായോഗിക വേദാന്തം

ഐക്യത്തിൻെറ കേന്ദ്രസൂത്രമായി ഈശ്വരനെ വേദാന്തം അവതരിപ്പിയ്ക്കുന്നു. അദ്ദേഹം വിശ്വാസിയുടെയും അവിശ്വാസിയുടെയും, ഹിന്ദുവിൻെറയും മുസ്ലീമിൻേറയും ക്രിസ്ത്യാനിയുടെയും അന്തര്യാമിയും അന്തരാത്മാവുമാണു്. ഒരു മാലയിലെ മുത്തുകളെ തമ്മിൽ യോജിപ്പിയ്ക്കുന്ന ചരടുപോലെ അദ്ദേഹം ഐക്യത്തിൻെറ ദിവ്യസൂത്രമാണു്. ഈ വസ്തുത ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു.

''മയി സർവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ''

അന്തർദ്ദേശീയ ബന്ധങ്ങളിൽ ഈ ദർശനത്തിൻെറ അടിസ്ഥാനത്തിലുള്ള പ്രവർത്തനങ്ങളിൽ നമുക്കു് നല്ല ചരിത്രമുണ്ടു്. എന്നാൽ നമ്മുടെ രാജ്യത്തിനുള്ളിൽ നമ്മുടെ ചരിത്രം ഈ മേഖലയിൽ പരമ ദരിദ്രവും ഇരുളടഞ്ഞതുമാണു്. ഈ ദർശനം വെളിവാക്കുന്നവിധം ദശലക്ഷക്കണക്കായ നമ്മുടെ സാധാരണക്കാരെ സഹോദരന്മാരായി കണക്കാക്കുന്നതിൽ നാം പരാജയപ്പെട്ടു. ആധുനികയുഗത്തിൽ നമ്മുടെ സവിശേഷമായ പ്രയത്നം ഇതാണു്. ശ്രീരാമകൃഷ്ണനും, സ്വാമി വിവേകാനന്ദനും, ശാരദാദേവിയും ആവശ്യമായ പ്രചോദനം നല്കി നമ്മുടെ രാഷ്ട്രീയവും സാമൂഹികവും, സാംസ്കാരികവും വിദ്യാഭ്യാസപരവുമായ മേഖലകളിൽ ഈ ദർശനം പ്രാവർത്തികമാക്കുന്നതിനു് അനുഗ്രഹിയ്ക്കുന്നു. ഈ സന്ദേശത്തെയാണു് സ്വാമി വിവേകാനന്ദൻ പ്രായോഗികവേദാന്തം എന്നു വിളിയ്ക്കുന്നതു്.

ആരോഗ്യപ്രദമായ രാഷ്ട്രീയാടിത്തറയുള്ള ഒരു ജനസമൂഹം സർവ്വദാ ബലിഷ്ഠമായ ഭാരതത്തിൻെറ ആത്മാവിനു് അർപ്പിയ്ക്കുക എന്നതാ

ണ് നമ്മുടെ ജനങ്ങൾ പ്രായോഗികവേദാന്തത്തിന്റെ ഈ സന്ദേശ നിർവ്വഹണം കൊണ്ടർത്ഥമാക്കുന്നതു്. വിദ്യാഭ്യാസപരവും, സാംസ്കാരികവും, സാമ്പത്തികവും, ആത്മീയവുമായ പുരോഗതിയിലൂടെ ഹരിജനങ്ങളും ഗിരിജനങ്ങളും ഉൾപ്പെടുന്ന നമ്മുടെ രാജ്യത്തിലെ സാധാരണ ജനങ്ങളെ മനുഷ്യമഹത്വത്തിന്റെ ഉത്തുംഗശൃംഗത്തിൽ പ്രതിഷ്ഠിയ്ക്കുമ്പോൾ നിത്യശുദ്ധവും ബലിഷ്ഠവും അനശ്വരവുമായ ഈ നാടിന്റെ ആത്മാവിനനുയോജ്യമായ ഒരു സാമൂഹ്യരാഷ്ട്രീയ പ്രസ്ഥാനം നമ്മളാൽ ആവിഷ്കൃതമാവും.

## 13 ഉപസംഹാരം

ഭാരതീയരായ നമുക്കു് അതുകൊണ്ടു് ഈ വിഷയം വളരെ താത്പര്യമുള്ളതാണു്. ശ്രീശങ്കരാചാര്യരുടെ ജന്മദേശമായ ഈ കാലടി ടൌൺഷിപ്പിലുള്ള ശ്രീരാമകൃഷ്ണ അദ്വൈതാശ്രമമാണു് ഈ സെമിനാർ വിളിച്ചുകൂട്ടിയിട്ടുള്ളതു് എന്നതു് പ്രത്യേകം നമുക്കു് ആനന്ദപ്രദമാണു്. ശ്രീശങ്കരന്റെ തത്ത്വചിന്ത, മഹത്തായ അദ്വൈതം, മനുഷ്യഹൃദയത്തിന്റെ അഗാധതലങ്ങളെ സ്പർശിയ്ക്കുന്ന വിളംബരത്തിന്റെ നിർവ്വഹണത്തിനുതകുന്ന ദേശീയ പ്രയത്നത്തിനു് പുരസ്കർത്താവായി നിലകൊള്ളുന്നു.

# 11

# ശ്രീരാമകൃഷ്ണൻ : അദ്ദേഹത്തിൻെറ വിശ്വവശ്യത *

## 1 ആമുഖം

പല രാജ്യങ്ങളിലേയും പല ചിന്തകന്മാരും ശ്രീരാമകൃഷ്ണനെ അസാധാരണമായ ഭാഷയിൽ അവതരിപ്പിച്ചിട്ടുണ്ട്. അവരെല്ലാം തന്നെ അദ്ദേഹത്തിലുള്ള അദ്വിതീയമായ എന്തോ വസ്തുതയാൽ ആകൃഷ്ടരാണ്. ഫ്രഞ്ചുജീവചരിത്രകാരനായ റോമയിൻ റൊളാങ്ങ് ശ്രീരാമകൃഷ്ണനേയും സ്വാമി വിവേകാനന്ദനേയും അത്യന്തം ഹൃദ്യമായി താഴെക്കാണുന്ന വാക്കുകളിലൂടെ അവതരിപ്പിച്ചിരിക്കുന്നു. (എന്റെ പാശ്ചാത്യ വായനക്കാർക്ക് ശ്രീരാമകൃഷ്ണൻെറ ജീവിതം. P – 8)

''നാം പിന്നീട് നിരൂപിക്കുവാൻ പോകുന്ന ആദ്ധ്യാത്മികനായകന്മാരുടെ പ്രൗഢോജ്ജ്വലമായ നിരയിൽനിന്നും എൻെറ പ്രത്യേക പരിഗണനയർഹിക്കുന്ന രണ്ടുപേരെ എടുത്തുപറയട്ടെ. എന്തുകൊണ്ടെന്നാൽ അവർ അസാധാരണമായ ഓജസ്സും വൈഭവവുംകൊണ്ട് പ്രപഞ്ചാത്മാവിൻെറ ഉജ്ജ്വലമായ അനുരണനം സാക്ഷാത്ക്കരിച്ചവരാണ്. ആയതിൻെറ മൊസാർട്ടും ബീഥോവനും അഥവാ പീററർ സെറാഫിക്കും, മേഘനിർഘോഷം മുഴക്കുന്ന ജോവും, എന്ന് വേണമെങ്കിൽ ഒരാൾക്കവരെ വിളിക്കാം. അവരാണ് ശ്രീരാമകൃഷ്ണനും വിവേകാനന്ദനും.''

എത്ര മനോഹരമായ പ്രയോഗം. ''പ്രപഞ്ചാത്മാവിൻെറ ഉജ്ജ്വലമായ അനുരണനം.'' അമ്പതു സംവത്സരങ്ങളിലൂടെ ശ്രീരാമകൃഷ്ണൻ പ്രചണ്ഡമായ ഒരു ജീവിതമാണ് നയിച്ചിരുന്നത്. അത് മനുഷ്യസമുദായത്തിൻെറ ആത്മീയാഭിലാഷങ്ങളുടെയും ചോദനയുടെയും എല്ലാ അംശങ്ങളെയും ഗാഢമായി സ്പർശിച്ചിരുന്നു. ജീവശാസ്ത്രകാരനായ മൺമറഞ്ഞുപോയ സർ ജൂലിയൻ ഹക്സ്‌ലി ആവശ്യപ്പെടുന്നു: (പരിണാമം ഡാർവ്വിനുശേഷം Vol. I. P. 21)

---

* 1980 ഡിസംബർ 25 –ാം നു- കല്ക്കത്തയിലെ നേതാജി ഇൻഡോർ സ്റ്റേഡിയത്തിൽ കൂടിയ രാമകൃഷ്ണസംഘത്തിൻെറ കൺവെൻഷനിലെ അഞ്ചാമത്തെ സമ്മേളനത്തിൽ ചെയ്ത പ്രസംഗത്തെ അടിസ്ഥാനപ്പെടുത്തിയുള്ളത്.

'ഒരിക്കൽ മഹത്തായ സാക്ഷാത്ക്കാരം മനുഷ്യന്റെ ആത്യന്തികവും വരിഷ്ഠവുമായ ലക്ഷ്യമായി കണക്കാക്കപ്പെട്ടും. സംഭാവിതമായ മതസംബന്ധിയായ സാമൂഹ്യപരിണാമത്തിന്റെ സുദീർഘമായ പ്രക്രിയയെ സഹായിക്കുന്ന മാനവസാദ്ധ്യതകളുടെ ഒരു ശാസ്ത്രം നമുക്കിന്നാവശ്യമായിരിക്കുന്നു.'

എന്തെന്തു സാധ്യതകളാണ് എല്ലാ മനുഷ്യരിലും അന്തർലീനമായിരിക്കുന്നത്? ഭാരതം തന്റെ ഉപനിഷത്തുകളിൽ രൂപപ്പെടുത്തിയതും ഭാരതത്തിന്റെ തുടർന്നുള്ള സുദീർഘമായ കാലഘട്ടങ്ങളിൽ മഹാപ്രഭാവന്മാരായ ആദ്ധ്യാത്മികജ്യോതിസ്സുകൾ തങ്ങളുടെ ജീവിതത്തിലൂടെ സാക്ഷാത്ക്കരിച്ചതും ആയ മാനുഷ്യകത്തിന്റെ അനന്തസാദ്ധ്യതകളുടെ ശാസ്ത്രം തന്നെയാണത്. പ്രഭാവശാലികളായ മഹാഗുരുക്കന്മാരുടെ ഒരിക്കലും മുറിയാത്ത പാരമ്പര്യശൃംഖലയിൽ നമ്മുടെ കാലത്തു് ഈ കല്ക്കത്താ നഗരത്തിൽ ശ്രീരാമകൃഷ്ണൻ ആവിർഭവിച്ചു. കല്ക്കത്തയിലെ രാജമാർഗ്ഗങ്ങളിലൂടെയും തെരുവുകളിലൂടെയും സഞ്ചരിച്ച് അദ്ദേഹം അവിടമെല്ലാം പവിത്രതരമാക്കി. ബാഹ്യമായി തികച്ചും സാധാരണനെങ്കിലും അദ്ദേഹം ആന്തരികമായി അസാധാരണനായിരുന്നു. ബാഹ്യമായ സാധാരണത്വം ഗ്രഹിക്കുന്നതിനും ആന്തരികമായ അസാധാരണവ്യാപ്തി നേടുന്നതിനും നൈസർഗ്ഗികതയുടെയും ആത്മീയതയുടെയും സൂക്ഷ്മവേധിയായ പ്രഭാവം കൂടിയേ തീരൂ. അദ്ദേഹത്തിന്റെ സ്വന്തം ശിഷ്യന്മാരെ മാററി നിർത്തിയാൽ ഈ വസ്തുത ഗ്രഹിക്കുന്നതിൽ വിജയം കൈവരിച്ചിട്ടുള്ള ഒരു ജീവചരിത്രകാരൻ റോമയിൽ റോളാങ്ങ് ആണ്. അദ്ദേഹം പറയുന്നു. (എന്റെ പാശ്ചാത്യവായനക്കാർക്ക് ശ്രീരാമകൃഷ്ണന്റെ ജീവിതം)

'ആരുടെ ചിത്രമാണോ ഞാനിവിടെ വരച്ചു കാണിച്ചതു് ആ മനുഷ്യൻ മുന്നൂറുദശലക്ഷം ജനങ്ങളുടെ രണ്ടായിരം സംവത്സരങ്ങളിലെ ആത്മീയജീവിതത്തിന്റെ പരമകോടിയാണ്. നാല്പതുവർഷങ്ങൾക്കുമുമ്പ് അദ്ദേഹം സമാധിയായെങ്കിലും അദ്ദേഹത്തിന്റെ ആത്മാവ് ആധുനികഭാരതത്തെ ചൈതന്യധന്യമാക്കുന്നു. അദ്ദേഹം ഗാന്ധിജിയെപ്പോലെ കർമ്മനിരതനായ ധീരനായകനോ ഗേഥെയെയോ ടാഗോറിനെയോ പോലെ ചിന്തയിലും കലയിലും പ്രവീണനോ ആയിരുന്നില്ല. അദ്ദേഹം ബംഗാളിലെ ഒരു ഗ്രാമീണബ്രാഹ്മണനായിരുന്നു. സമകാലികരാഷ്ട്രീയവും സാമൂഹികവുമായ മണ്ഡലങ്ങളിൽ നിന്നകന്നുനിന്നിരുന്ന അദ്ദേഹത്തിന്റെ ബാഹ്യജീവിതം ശ്രദ്ധേയമായ സംഭവങ്ങളൊന്നുമില്ലാതെ പരിമിതചുററുപാടുകളിലായിരുന്നു. എന്നാലദ്ദേഹത്തിന്റെ ആന്തരജീവിതം മനുഷ്യരുടെയും ഈശ്വരന്മാരുടെയും പ്രചുരപ്രാചുര്യത്തെ പുണർന്നു.'

## 2 ഈശ്വരാഭിനിവേശം മാനവപ്രേമത്തിലേയ്ക്കു് ഒഴുകുന്നു.

ഉന്നതനായ സാഹിത്യവിമർശകനും ജീവചരിത്രകാരനുമായ ഒരാളിൽ നിന്നുള്ള സൂക്ഷ്മവേധിയായ നിരീക്ഷണമാണിതു്. ശ്രീരാമകൃഷ്ണന്റെ അസാധാരണമായ ഈ മേന്മ മററൊരു എഴുത്തുകാരനും ഇതുപോലെ അവതരിപ്പിച്ചിട്ടില്ല.

ശ്രീരാമകൃഷ്ണന്റെ ജീവിതത്തിന്റെ ആദ്യഭാഗം ഈശ്വരാഭിമുഖ്യപൂർവ്വം ഏകാന്തതയോടെ മനുഷ്യസഞ്ചയങ്ങളിൽനിന്നകന്നു് ദക്ഷിണേശ്വരത്തിലെ കാളീക്ഷേത്രത്തിന്റെ പ്രശാന്തമായ അന്തരീക്ഷത്തിൽ സചേതനമായ മതത്തെ ശ്രദ്ധാപൂർവ്വമപഗ്രഥിച്ചുകൊണ്ടു് കഴിച്ചുകൂട്ടി. ആത്മീയാനുഭൂതികളും ആത്മപ്രഭാവവും വേർപെടുത്തുവാനാവാത്തവിധം തന്റെ ജീവിതത്തിൽ സ്ഥിരമായി ഇഴകിച്ചേർന്ന ഉജ്ജ്വലസാധനയുടെതായ ദ്വാദശസംവത്സരങ്ങൾ അദ്ഭുതകരമായ ഒരു കാലഘട്ടത്തെ പ്രഘോഷണം ചെയ്യുന്നു. എന്നാൽ അദ്ദേഹത്തിന്റെ ജീവിതത്തിന്റെ ദ്വിതീയഭാഗം ഈശ്വരാഭിനിവേശം മാനവപ്രേമത്തിലേയ്ക്കും മാനവപരിഗണനകളിലേയ്ക്കും ഒഴുകുന്നതായി ബോദ്ധ്യപ്പെടുത്തുന്നു. സമസ്തമാനവരാശിയേയും താല്പര്യപൂർവ്വം ഹാദാകർഷിയ്ക്കുന്ന കുറേക്കൂടി മഹത്തായ ഗുണങ്ങൾ അദ്ദേഹത്തിന്റെ ജീവിതത്തിന്റെ രണ്ടാം ഭാഗത്തിലുണ്ടു്. മനുഷ്യനോടുള്ള അദ്ദേഹത്തിന്റെ അഗാധപ്രേമവും മനുഷ്യസഹവാസത്തിനുള്ള അദ്ദേഹത്തിന്റെ അദമ്യമായ അഭിവാഞ്ഛയും, അദ്ദേഹത്തിന്റെ ജീവിതത്തിന്റെ ഈ ഘട്ടം വെളിപ്പെടുത്തുന്നു. തത്ഫലമായി മഹാചിന്തകന്മാരും, ഭക്തന്മാരും, യുവാക്കളും അദ്ദേഹത്തിന്റെ സവിധത്തിലെത്തിച്ചേരുവാൻ തുടങ്ങി. സംഭാഷണവേളകളിലും ഗാനാലാപനസന്ദർഭങ്ങളിലും ഉളവാകുന്ന അതീവസൂക്ഷ്മമായ ആത്മീയപ്രബോധനങ്ങളാൽ പോലും അഗാധമായ സമാധിയിലേയ്ക്കു് വഴുതിവീഴമ്പോൾ അദ്ദേഹം പരിശുദ്ധയായ ജഗന്മാതാവിനോടപേക്ഷിക്കാറുണ്ടായിരുന്നു 'അമ്മേ, ഈ 'ഭാവമൂകത' അത്യാവശ്യമുള്ളവർക്കു നല്കൂ. എന്നാൽ എന്നെ മനുഷ്യരുമായി സംവേദനം നടത്തുവാനനുവദിയ്ക്കൂ. അവിടുന്നെന്നെ മൗനിയായ യതിയാക്കരുതേ എന്നു്. ശ്രീരാമകൃഷ്ണൻ സാക്ഷാത്ക്കരിച്ച അഗാധമായ ഈ മാനവപ്രേമം ആധുനികമനുഷ്യനെ സംബന്ധിച്ചിടത്തോളം ഗൗരവാവഹമാണു്. റോമയിൻ റോളണ്ടു് ഇതിനു് പ്രത്യേകം പരിഗണന നല്കുന്നു. 'സീനായി മലയിൽനിന്നുള്ള അവരോഹണം' എന്നാണു് അദ്ദേഹം ഇതിനെ വിശേഷിപ്പിയ്ക്കുന്നതു്. അടുത്ത അദ്ധ്യായത്തിന്റെ ശീർഷകം തന്നെ അദ്ദേഹം കൊടുക്കുന്നതു് മനുഷ്യനിലേയ്ക്കുള്ള തിരിച്ചുവരവു് എന്ന പേരിലാണു്. (അതേ പുസ്തകം പേജ് 78)

അതിലുപരി സുദീർഘമായ ഈ യോഗസമാധിയുടെ കക്കശമായ കാലം ഒരുപക്ഷേ എന്റെ ഫ്രഞ്ചുവായനക്കാരെ സംഭ്രമിപ്പിയ്ക്കുകയോ അല്ലെങ്കിൽ അലോസരപ്പെടുത്തുകയോ ചെയ്തേക്കാം. അവർ ഉറച്ച ഭൂമണ്ഡലത്തിലടിവച്ചു നീങ്ങുന്ന പതിവല്ലാതെ ആദ്ധ്യാത്മിക തേജസ്സിന്റെ കമ്പനങ്ങളെ വളരെ നേരത്തേയ്ക്കനുഭവിച്ചിട്ടില്ലല്ലോ, അല്പസമയത്തെ തിതിക്ഷയെങ്കിലും വലുതാണ്! നാം സീനായ് മലകളിൽ നിന്നവരോഹണം ചെയ്യപ്പെടും — മനുഷ്യരുടെ ഇടയിലേയ്ക്ക്.'

## 3. ശ്രീരാമകൃഷ്ണന്റെ വശ്യതയുടെ സാർവ്വലൗകികത്വം.

മതപ്രവാചകന്മാരിൽ നിന്നു വ്യത്യസ്തമായി ശ്രീരാമകൃഷ്ണന് സാർവ്വലൗകികമായ ഒരു വശ്യതയുണ്ട്. അദ്ദേഹത്തെ സമീപിച്ചിരുന്നവരുടെ കൂട്ടത്തിൽ ശുദ്ധമനസ്കരും ഭക്തന്മാരുമായ സ്ത്രീകളും പുരുഷന്മാരും, കുട്ടികളും, അതുപോലെ ബൗദ്ധികപ്രതിഭകളും, കേശവചന്ദ്രസേനനെപ്പോലെയുള്ള ചിന്തയുടെയും ധാർമ്മികപ്രസ്ഥാനങ്ങളുടെയും നേതാക്കന്മാരും ഉൾപ്പെടുന്നു. കല്ക്കത്തയിലെ 'ഭാരതീയ ശാസ്ത്രാഭ്യസനപരിഷത്തിന്റെ സ്ഥാപകനായ ഡോക്ടർ മഹേന്ദ്രലാൽ സർക്കാറിനെപ്പോലുള്ള നാസ്തികരും, ശൂന്യവാദികളും സ്വാമി വിവേകാനന്ദനെപ്പോലുള്ള സ്കൂളിലും കോളജിലും പഠിയ്ക്കുന്ന യുവാക്കളും അദ്ദേഹത്തെ സമീപിച്ചിരുന്നവരിൽപ്പെടുന്നു. അദ്ദേഹം ആരെയും നിരാകരിച്ചില്ലെന്നു മാത്രമല്ല, എല്ലാവരേയും സ്വാഗതം ചെയ്യുകയും ചെയ്തു. അവരെല്ലാവരും അദ്ദേഹത്തിന്റെ സാമീപ്യത്തിൽ ആനന്ദിച്ചു. ശ്രീരാമകൃഷ്ണവചനാമൃതം വായിക്കുമ്പോൾ ആ മഹദ് ഗ്രന്ഥത്തിന്റെ ഏടുകളിലൂടെ അനേകം പേർ കടന്നുപോകുന്നതു് നിങ്ങൾക്കു കാണാം. ശ്രീരാമകൃഷ്ണന്റെ ആത്മവൈശിഷ്ട്യത്തിന്റെ വശ്യശക്തിയാൽ അവരെല്ലാവരും ആകർഷിയ്ക്കപ്പെട്ടിരുന്നു. അദ്ദേഹം ആരെയും പഴിച്ചില്ല. എല്ലാവരെയും അദ്ദേഹം സ്വീകരിച്ചു. സാർവ്വലൗകികമായ ഈ അംഗീകാരത്തിന്റെ സ്വഭാവം എന്തു് ?

പരസഹസ്രം സംവത്സരങ്ങളിലെ ചരിത്രം രൂപപ്പെടുത്തിയ അതേ പാതയിലൂടെയുള്ള വികാസത്തിനു നമ്മുടെ രാജ്യം നിയോഗിയ്ക്കപ്പെട്ടിരിയ്ക്കുന്നു. ''വ്യക്തിത്വവികാസമാണ് നമ്മുടെ ലക്ഷ്യം'' എന്ന് സ്വാമി വിവേകാനന്ദൻ പറഞ്ഞു. എല്ലാവർക്കും അവരവർക്ക് ഇഷ്ടമുള്ള മതം പിന്തുടരുന്നതിനുള്ള പരിപൂർണ്ണസ്വാതന്ത്ര്യം നാം നല്കി. ശ്രീരാമകൃഷ്ണൻ ഇക്കാര്യത്തിൽ നീണ്ട പന്ത്രണ്ടു വർഷം പരീക്ഷണ നിരീക്ഷണങ്ങൾ നടത്തി പ്രസ്തുതവസ്തുതയെ വീണ്ടും ആധികാരികമാക്കി. ദേശീയജ്ഞാനത്തെ അദ്ദേഹം ചുരുങ്ങിയ വാക്കുകളിൽ ഉൽഘോഷിച്ചു. 'യതോ മത, തതോ പഥ'-എത്ര മതങ്ങളുണ്ടോ അത്രയും

മാർഗ്ഗങ്ങരം ഈശ്വരനിലേയ്ക്കുണ്ട്. നമ്മുടെ രാജ്യം സൗഹാർദത്തിൻേറയും സഹിഷ്ണതയുടെയും നാടെന്ന നിലയിലറിയപ്പെട്ടുപോരുന്നു. ദൗർഭാഗ്യവശാൽ നാമിന്നു് പ്രസ്തുത സമീപനം വെടിഞ്ഞിരിയ്ക്കുന്നു. എന്തുകൊണ്ടെന്നാൽ നമ്മുടെ പൗരാണികവിജ്ഞാനത്തോടുള്ള നമ്മുടെ ആഭിമുഖ്യം നഷ്ടപ്പെട്ടിരിയ്ക്കുന്നു. അതോടൊപ്പം സ്വാമി വിവേകാനന്ദൻേറയും ശ്രീരാമകൃഷ്ണൻേറയും മഹത്തായ സന്ദേശങ്ങളെ സമീപിയ്ക്കുന്നതുമില്ല. വാസ്തവത്തിൽ നമ്മുടെ നങ്കൂരം നമുക്ക നഷ്ടമായിരിയ്ക്കുന്നു. ശ്രീരാമകൃഷ്ണൻ നമുക്കായി കൊണ്ടുവന്ന സൗഹാർദ്ദത്തിൻെറ അവഗാഢമായ പ്രഭാവം നമ്മുടെ ജീവിതത്തിൻെറ രാഷ്ട്രീയരംഗത്തുപോലും പ്രാവർത്തികമാക്കേണ്ടുന്ന സമയം സമാഗതമായിരിയ്ക്കുന്നു. എന്തുകൊണ്ടാണു് നമ്മുടെ ജനാധിപത്യത്തിൽ രാഷ്ട്രീയാതിക്രമങ്ങരം ഉണ്ടാവുന്നതു്? നാമെന്തുകൊണ്ടാണു് മററുള്ളവരുടെ അഭിപ്രായങ്ങളിൽ അവക്കുള്ള അവകാശത്തെ മാനിയ്ക്കാത്തതും അവരുടെ വാക്കുകളെ ക്ഷമയോടെ കേരംക്കുന്നതിനു കൂട്ടാക്കാത്തതും? തങ്ങളുടെ ആശയം യഥേഷ്ടം പ്രകടിപ്പിയ്ക്കുവാൻ അവരെ അനുവദിയ്ക്കുക. അവരുടെ സ്വാതന്ത്ര്യമായ അഭിപ്രായപ്രകടനത്തിനുള്ള അവകാശത്തെ ചോദ്യം ചെയ്യാതെ അവരുടെ വാക്കുകളെ നാം ശ്രദ്ധിയ്ക്കണം. എന്നാൽ അതോടൊപ്പം തീരുമാനത്തിലെത്തുന്നതിനുള്ള നമ്മുടെ സ്വാതന്ത്ര്യം നിലനിത്തുകയും വേണം. മററുള്ളവരെ ഭീഷണിപ്പെടുത്തുന്നതെന്തിനു്? രാഷ്ട്രീയത്തിലും മതത്തിലും എന്നു വേണ്ട ദേശീയ ജീവിതത്തിൻെറ വ്യത്യസ്തരംഗങ്ങളിലെല്ലാം വാക്കിലും പ്രവൃത്തിയിലും ഇന്നു കാണുന്ന ഭീഷണമായ ഇമ്മാതിരി അതിക്രമങ്ങരം അങ്ങേയററം അഭാരതീയമാണു്! ആയതു് ജനാധിപത്യസമ്പ്രദായത്തിനു നിരക്കാത്തതുമാണു്! ശ്രീരാമകൃഷ്ണൻെറ പാദാന്തികത്തിലേയ്ക്കു മടങ്ങിയെത്തിയാൽ മാത്രമേ ദീഘ്കാലം പരീക്ഷിച്ചറിഞ്ഞ ഭാരതത്തിൻെറ പൗരാണികജ്ഞാനത്തിലേയ്ക്കു് നമ്മുടെ രാജ്യത്തെ തിരിച്ചാനയിയ്ക്കുവാൻ നമുക്കു് കഴിയുകയുള്ളൂ.

## 4 ശ്രീരാമകൃഷ്ണസന്ദേശം: 'ആഴത്തിൽ മുങ്ങുക'

ആധുനികമനുഷ്യൻ മാനവിക വൈശിഷ്ട്യത്തിൽ ആണ്ടുമുങ്ങി വിശാലമായ സൗഹാർദ്ദത്തിൻേറയും ശാന്തിയുടേയും പ്രേമത്തിൻേറയും കേന്ദ്രമായ അപരിച്ഛിന്നസച്ചിദാനന്ദസഹജാത്മാവിനെ കണ്ടെത്തുകയാണു് വേണ്ടതെന്നു് സൗഹാർദ്ദത്തിൻെറ ഈ അസാധാരണ ഗുരുഭ്രതൻ ആഗ്രഹിച്ചു. വികാരത്തിൻെറ തലത്തിൽ മനുഷ്യൻ തരംതാണ നശ്വരവസ്തുക്കളുമായാണു് ഇടപഴകുന്നതു്. ശ്രീരാമകൃഷ്ണൻ സ്വയം ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ നിങ്ങരം കടലിൻെറ ഉപരിതലത്തിൽ നീന്തിത്തുടിയ്ക്കുമ്പോരം നിങ്ങരംക്കു് വില കുറഞ്ഞ കക്ക

കൾ ലഭിക്കും. ആഴത്തിൽ മുങ്ങുക. അവിടെ നിങ്ങൾക്ക മുത്തുകൾ ലഭ്യമാവും. അതിനാലദ്ദേഹം പാടുക പതിവായിരുന്നു. 'ഡൂബ് ഡൂബ്, ഡൂബ് രൂപസാഗരേ....'ജഗദീശ്വരകാന്തിയുടെ അഗാധതയിൽ അല്ലയോ മനമേ നീ ആഴത്തിൽ മുങ്ങുക, ആഴത്തിൽ മുങ്ങുക, ആഴത്തിൽ മുങ്ങുക. മാനവമനസ്സിന്റെ അഗാധതലങ്ങളിൽ മുങ്ങി ഭാരതീയ സാഹിതിവിജ്ഞാനത്തിന്റെ മഹനീയങ്ങളായ മണിമുത്തുകൾ ഉദ്ധരിച്ചിട്ടുണ്ട്. ഉപനിഷത്തുകളിലേയ്ക്ക്, ഭഗവാൻ ബുദ്ധന്റെ സന്ദേശങ്ങളിലേയ്ക്ക്, ഭഗവദ് ഗീതയിലേയ്ക്ക് കടന്നു ചെന്നാൽ നിങ്ങൾക്ക് നമ്മുടെ രാജ്യത്തിന്റെ മഹനീയമായ അനഘപൈതൃകം കാണാം. സത്യത്തിന്റെ അഗാധതയിൽനിന്നുദ്ധരിയുന്ന വാക്കുകൾമാത്രമേ നിലനില്ക്കുകയുള്ളൂ. രബീന്ദ്രനാഥടാഗോറിന്റെ ഗീതാഞ്ജലിയിലെ വാക്കുകളിൽ പറഞ്ഞാൽ ''സത്യത്തിന്റെ അഗാധതയിൽ നിന്നുയരുന്ന വാങ്മയങ്ങൾ.'' അവയ്ക്കു മാത്രമേ മനുഷ്യഹൃദയത്തിന്റെ ആഴങ്ങളിലെത്തുവാൻ കഴിയൂ. അല്ലാത്ത വാക്കുകളെല്ലാം വെറുതെ കടന്നുപോവും. ശ്രീരാമകൃഷ്ണന്റെ വാക്കുകൾക്ക് ഈ മേന്മയുണ്ട്. മഹത്തുക്കളായ ആദ്ധ്യാത്മികഗുരുക്കന്മാരുടെ ജീവിതത്തിനും സന്ദേശത്തിനുമുള്ള ഈ മനോഹാരിത ശ്രീകൃഷ്ണനെക്കുറിച്ചു പ്രത്യേകം പ്രസ്താവിച്ചുകൊണ്ട് ശ്രീമദ്ഭാഗവതം ഉദ്ഘോഷിക്കുന്നുണ്ട്. എന്നാലതു് ഇക്കാലത്തു് ശ്രീരാമകൃഷ്ണന്റെ കാര്യത്തിലും സ്വീകാര്യമാണ്.

''വയം തു ന വിതൃപ്യാമ ഉത്തമശ്ലോകവിക്രമേ
യച്ഛൃണ്വതാം രസജ്ഞാനം സ്വാദു സ്വാദു പദേ പദേ.''

ഉത്തമശ്ലോകന്റെ (ശ്രീകൃഷ്ണന്റെ) വിക്രമങ്ങളെ സംബന്ധിക്കുന്ന കഥകൾ കേട്ടിട്ടും കേട്ടിട്ടും ഞങ്ങൾക്ക തൃപ്തിവരുന്നില്ല. എത്ര ഞങ്ങൾ കേൾക്കുന്നുവോ അത്രമാത്രം കൂടുതലായി വീണ്ടും അതു തന്നെ കേൾക്കുന്നതിനുള്ള ആഗ്രഹം ഞങ്ങളിലുണ്ടാവുന്നു.

അപ്രകാരമാണ് ശ്രീരാമകൃഷ്ണന്റെ വിശേഷാദാരമായ വശ്യത. സർവ്വദാ വർദ്ധമാനമാവുംവിധം ലോകത്തെമ്പാടുമുള്ള ദശലക്ഷക്കണക്കായ ഹൃദയങ്ങളെ അദ്ദേഹത്തിന്റെ അത്യാകർഷകമായ വ്യക്തിത്വം കീഴടക്കുന്നു. ശ്രീരാമകൃഷ്ണവചനാമൃതം എന്ന മഹദ്ഗ്രന്ഥത്താൽ ആകൃഷ്ടരായ അനേകം പേരെ നിങ്ങൾക്ക ലോകമെമ്പാടും കാണാം. അവരതിൽ നൂതനവും അനന്യസാധാരണവും അദ്ഭുതാവഹവുമായ പലതും ദർശിക്കുന്നു. ശ്രീരാമകൃഷ്ണന്റെ സന്ദേശങ്ങളിൽ ആകൃഷ്ടരായ നിരവധി പണ്ഡിതന്മാരെ ഞാൻ കണ്ടിട്ടുണ്ട്. 1976 ലോ 1977 ലോ ഞാൻ ഇംഗ്ലണ്ടിലെ വെസ്റ്റ് മിനിസ്റ്റർ ഡീനേയും അദ്ദേഹത്തിന്റെ ഭാര്യയേയും സന്ദർശിച്ച അവസരത്തിൽ അവർ ശ്രീരാമകൃഷ്ണവചനാ

മുതം പഠിച്ചുകൊണ്ടിരിക്കുകയാണെന്നും ആ ഗ്രന്ഥം അദ്ഭുതകരമായിരിക്കുന്നു എന്നും അവർ പറയുകയുണ്ടായി. ലോകത്തിൻെറ എല്ലാ ഭാഗങ്ങളിൽനിന്നുമുള്ള മാനവഹൃദയങ്ങളെ വെല്ലുന്ന രീതിയിൽനിന്നും പ്രസ്തുതഗ്രന്ഥം സാർവ്വലൗകികദർശനത്തിലേയ്ക്കും സഹാനുഭൂതിയിലേയ്ക്കും വിശാലവിശ്വത്തെയാകെ പ്രചോദിപ്പിയ്ക്കുകയും ജ്ഞാനത്തിലേയ്ക്കു നയിയ്ക്കുകയും ചെയ്യുന്ന സുദിനം, അനതിവിദൂരഭാവിയിൽ നമുക്കു് കാണുവാൻ കഴിയും.

## 5 ഉപസംഹാരം

ഇന്നു് നമ്മുടെ തന്നെ രാജ്യത്തിൻെറ പ്രശ്നങ്ങളെ സംബന്ധിച്ചിടത്തോളം ശ്രീരാമകൃഷ്ണൻേറയും സ്വാമി വിവേകാനന്ദൻേറയും സന്ദേശങ്ങളെ പ്രാവർത്തികമാക്കുന്നതിനേക്കാളുപരി നമുക്കു് മറെറാന്നും ചെയ്യുന്നതിനാവില്ല. നമ്മിലുള്ള അന്തരാത്മാവിനെ അനാവരണം ചെയ്യുവാനും മററുള്ളവരുമായി സൗഹാർദ്ദപൂർവ്വം കഴിയുവാനും ശ്രീരാമകൃഷ്ണൻ നമ്മോടാഹ്വാനം ചെയ്യുന്നു. മാനവാഭ്യുന്നതിയ്ക്കും വളർച്ചയ്ക്കും ഉതകുന്ന ബൃഹത്തായൊരു നരവംശപരീക്ഷണശാലയായി മനുഷ്യവർഗ്ഗത്തിൻെറ ഏഴിലൊരു ഭാഗം ഉൾക്കൊള്ളുന്ന നമ്മുടെ രാജ്യത്തെ കണക്കാക്കുവാൻ സ്വാമി വിവേകാനന്ദൻ നമ്മോടു പ്രഖ്യാപിയ്ക്കുന്നു. മാനവസാധ്യതകളുടെ അനാവരണത്തിൻെറ ശാസ്ത്രവും സാങ്കേതികവിദ്യയും അതായത്തു് മാനവപുരോഗതിയുടെയും സാഫല്യത്തിൻേറയും പദ്ധതികളാണു് ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും നമുക്കുപദേശിച്ചതു്. സർഗാത്മകവും പ്രകാശപൂർണ്ണവുമായ അവരുടെ ഈ സന്ദേശം സ്വച്ഛന്ദം ഭാരതത്തിലും വിദേശത്തുമുള്ള ദശലക്ഷക്കണക്കിനാളുകളെ ആകർഷിയ്ക്കും. ഇങ്ങനെ പ്രചോദനമുൾക്കൊണ്ട ആയിരങ്ങളിൽ നമ്മുടെ വിപ്ലവകാരിയായ ബംഗാളിലെ മുസ്ലീംകവി സ്വർഗ്ഗീയകാസിനസ്രുൽ ഇസ്ലാം അദ്ദേഹത്തിൻെറ ശ്രീരാമകൃഷ്ണനെപ്പററിയുള്ള പേരു കേട്ട കവിതയിൽ പറയുന്നു.

സത്യയുഗേർ പുണ്യസ്മൃതി ആനിലേ കലിതേ തുമി താപസ്.

അല്ലയോ മഹാനായ മഹർഷേ, അവിടുന്നീകലിയുഗത്തിൽ സത്യയുഗത്തിൻെറ സ്മൃതികളുണർത്തുന്നു. തുടന്നു് സ്വാമി വിവേകാനന്ദനെപ്പററി അദ്ദേഹം പാടി.

ഭാരതേ ആനിലേ തുമി നവവേദ് മുഛേദിലേ ജാതി ധർമ്മേർ ഭേദ്,

ഭാരതത്തിൽനിന്നും ജാതിമതഭേദങ്ങളെ ഉച്ചാടനം ചെയ്യുന്ന പുതിയൊരു വേദം അവിടുന്നു കൊണ്ടുവന്നു.

സമസ്തമാനവരാശിയുടെയും അഭ്യുന്നതിയ്ക്കു വേണ്ടി ശ്രീരാമകൃഷ്ണൻെറ ആദർശങ്ങളെ പ്രാവർത്തികമാക്കുന്നതിനുള്ള അക്ഷീണപരിശ്രമം വഴി ആ മഹാനായ കവിയുടെ കാഴ്ചപ്പാടിനെ സാക്ഷാല്കരിയ്ക്കുന്നതു് നമുക്കും ഭാരതത്തിലെ ദശലക്ഷക്കണക്കായ ഇതരജനങ്ങൾക്കും പ്രയോജനപ്രദമാണു്. എല്ലാ രാഷ്ട്രീയത്തിൻേറയും സമ്പത്തിൻേറയും സാമൂഹ്യശാസ്ത്രത്തിൻേറയും വിദ്യാഭ്യാസത്തിൻേറയും മേഖലകളിൽ മനുഷ്യജീവിതത്തിൻെറ ഇതിനേക്കാൾ മഹനീയമായ ഏതൊരു ലക്ഷ്യമാണു് സാധിയ്ക്കുവാനുള്ളതു്? ഞാൻ നേരത്തെ സൂചിപ്പിച്ചതുപോലെ റൊമയിൻ റോളാങ്ങ് ശ്രീരാമകൃഷ്ണനെ പ്രപഞ്ചാത്മാവിൻെറ അനുരണനം എന്നു് വിശേഷിപ്പിയ്ക്കുന്നു. ഈ ലോകമാകെ സൗഹാർദ്ദത്തിനായിക്കൊണ്ടു് ആ അനുരണനത്തെ അന്വേഷിയ്ക്കുന്നു. അത്യധികം ശൈഥില്യം ഇന്നു് മനുഷ്യൻെറ ഉള്ളിലുണ്ടു്. മനുഷ്യനു് വെളിയിൽ സമൂഹത്തിൽ അത്രയേറെ ശൈഥില്യം ഉണ്ടായിട്ടുണ്ടു്. കലാപങ്ങളിൽനിന്നു് സൗഹാർദ്ദമുളവാക്കണമെങ്കിൽ നമുക്കു് പ്രചോദനവും മാർഗ്ഗദർശനവും അനിവാര്യമാണു്. അമ്മാതിരി പ്രചോദനത്തിൻെറ ഉറവ ശ്രീരാമകൃഷ്ണൻെറ ജീവിതത്തിലും സന്ദേശത്തിലും നമുക്കു കാണാം.

# 12

# ശ്രീരാമകൃഷ്ണന്റെ അതുല്യപ്രഭാവം

## 1 ആമുഖം

നിങ്ങളോട് ഇംഗ്ലീഷിൽ സംസാരിക്കുവാനാണ് എന്നോടാവശ്യപ്പെട്ടിരിക്കുന്നത്. ശ്രീരാമകൃഷ്ണൻ വീണ്ടും വീണ്ടും പതിവായി വന്നിരുന്ന ബലരാംവാടിയുടെ പേരുപോലും കുട്ടിക്കാലം മുതല്ക്കുതന്നെ എന്നെ ഹഠാദാകർഷിച്ചിരുന്നു. ഇപ്പോൾ നാം കേട്ടതുപോലെ ശ്രീരാമകൃഷ്ണന്റെ ബലരാംവാടിയിലെ ആദ്യസന്ദർശനത്തിന്റെ ശതാബ്ദിയാണ് നാമിന്നിവിടെ ആഘോഷിക്കുന്നത്. അങ്ങകലെ ഹൈദരബാദിൽ നിന്നും ഞാനിവിടെയെത്തിയത് ഈ ചടങ്ങുകളിൽ പങ്കെടുക്കുന്നതിനും അതിൽനിന്നു പ്രചോദനമുൾക്കൊള്ളുന്നതിനും വേണ്ടിയാണ്. ഇന്ന് ബലറാംമന്ദിർ എന്നു പ്രസിദ്ധമായ സമീപത്തു കാണുന്ന ബലരാമവാടി എന്ന വീടിന്റെ മഹത്ത്വം സ്വാമി ഗംഭീരാനന്ദജിയുടെയും സ്വാമി ഭൂതേശാനന്ദജിയുടെയും കാര്യമാത്രപ്രസക്തവും പ്രബോധനാത്മകവുമായ പ്രഭാഷണങ്ങളിൽനിന്നും നാം ഇപ്പോൾ കേട്ടതേയുള്ളു.

## 2 ശ്രീരാമകൃഷ്ണന്റെ മാനവപ്രേമം

ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്തുനിന്നും ഈ വീട്ടിലേയ്ക്ക് തുടരെത്തുടരെ വരുമായിരുന്നു. എവിടെയെല്ലാം പരിശുദ്ധാത്മാക്കളായ മഹാനുഭാവന്മാർ പോകുന്നുവോ ആ സ്ഥലങ്ങളെല്ലാം പവിത്രതരങ്ങളായിത്തീരുന്നു. ഒരു സ്ഥലവും സ്വയം പരിശുദ്ധമല്ല. എന്നാൽ ഒരു മഹാത്മാവിന്റെ സാമീപ്യംകൊണ്ട് അത് പരിപാവനമാക്കപ്പെടുന്നു. ഇവിടെ ഗൃഹനാഥനായിരുന്ന ബലരാംബോസ് സ്വയം ഒരു മഹാഭക്തനായിരുന്നു. എന്നാൽ വളരെ വിനയാന്വിതനായിരുന്നതിനാൽ അദ്ദേഹമങ്ങനെ അവകാശപ്പെട്ടിരുന്നില്ല. നമ്മുടെ ഭക്തിശാസ്ത്രങ്ങളിൽ വർണ്ണിച്ചിട്ടുള്ള അകിഞ്ചനഭക്തിയുടെ നിദർശനമായിരുന്നു അദ്ദേഹം. സ്വാഭാവികമായും ശ്രീരാമകൃഷ്ണൻ തന്റെ ഭക്തന്റെ സവിധത്തിലേയ്ക്ക് ആകർഷിക്കപ്പെട്ടു. മഹത്തുക്കളുടെ പാദസ്പർശംകൊ

---

* കല്ക്കത്തയിലെ ബാഗ്ബസാറിലെ ബലരാംമന്ദിരത്തിന്റെ ശതവാർഷികാഘോഷത്തിൽ, 1983 ഫെബ്രുവരി 28-ാം നു ചെയ്ത ഒരു പ്രഭാഷണത്തിന്റെ ടേപ്റിക്കാർഡിനെ ആസ്പദമാക്കിയുള്ളത്.

ണ്ടു് ദേശവും വസ്തുവും പവിത്രതരമാക്കപ്പെടുന്ന പ്രതിഭാസത്തിൽ എന്തോ മഹത്ത്വമുണ്ടു്. ശ്രീരാമകൃഷ്ണൻ കല്ക്കത്തയിൽ ബലരാമബോസിന്റെ വീടു് സന്ദർശിയ്ക്കുന്നതിനെപ്പററി നാം പറയുമ്പോൾ ആ വീടു മാത്രമല്ല, അദ്ദേഹം സന്ദർശിച്ച മററനേകം വീടുകളും ഈ മഹാനഗരത്തിലെ അദ്ദേഹം സഞ്ചരിച്ച വീഥികളും ഊടുപാതകളും എല്ലാം കല്ക്കത്തയേയും ചുററുപാടുകളെയും സംബന്ധിച്ചിടത്തോളം, ശ്രീകൃഷ്ണന്റേയും മററവതാരങ്ങളുടെയും കാലത്തു സംഭവിച്ചമാതിരി ഒരു അദ്ഭുതപ്രതിഭാസം നമ്മുടെ കാലത്താവർത്തിയ്ക്കുന്നതായി നമുക്കു ബോദ്ധ്യമാവുന്നു. ശ്രീരാമകൃഷ്ണന്റെ പാവനമായ പാദസ്പർശംകൊണ്ടു് അവയെല്ലാം പരിശുദ്ധമായിത്തീന്നു. കല്ക്കത്തയിൽ പലക്കമിന്നു് പ്രസ്തുത പാവനതയെക്കുറിച്ചറിയാമെന്നു തോന്നുന്നില്ല. എന്നാൽ കാലക്രമേണ ശ്രീരാമകൃഷ്ണന്റെ സാമീപ്യവും പാദസ്പർശവുംകൊണ്ടു് ഈ മഹാനഗരം എങ്ങനെയാണു് പരിശുദ്ധവും അനുഗൃഹീതവുമായിത്തീന്നതെന്നു് ആളുകൾ മനസ്സിലാക്കുമെന്നതിനു് എനിയ്ക്കു തെല്ലും സന്ദേഹമില്ല.

## 3 അദ്ദേഹത്തിന്റെ ഈശ്വരപ്രേമത്തിൽനിന്നു് പ്രവഹിച്ച മാനവപ്രേമം

എന്നാൽ കല്ക്കത്തയിലെ വീടുകളും വീഥികളും, ഉപവീഥികളുമായിട്ടുള്ള അടുത്ത ബന്ധത്തിന്നു പിന്നിൽ ശ്രീരാമകൃഷ്ണന്റെ ജീവിതത്തിലെ അസാധാരണമായ ആദ്ധ്യാത്മികസാധനകളുടെയും സാക്ഷാത്ക്കാരത്തിന്റെയും അദ്ഭുതകരമായ ഒരദ്ധ്യായം ഒളിഞ്ഞിരിപ്പുണ്ടു്. ഈ അദ്ധ്യായത്തെ തുടന്നു് അതുപോലെ അദ്ഭുതകരമായ മറെറാരദ്ധ്യായമാണു് സ്ത്രീകളും പുരുഷന്മാരും ബാലന്മാരും വൃദ്ധന്മാരും വിശ്വാസികളും അവിശ്വാസികളും അടങ്ങുന്ന നൂറുകണക്കിനു് ജിജ്ഞാസുക്കളുടെ ആത്മീയശുശ്രൂഷയുടേതു്. അവയിൽ കല്ക്കത്തയോടുള്ള ബന്ധവും ബലരാമവാടിയിലെ സന്ദശ്നവും വളരെ പ്രാധാന്യമഹിയ്ക്കുന്നു. അദ്ഭുതകരമായ ആദ്യത്തെ അദ്ധ്യായത്തിൽ, ഈശ്വരാന്വേഷണത്തിലേപ്പെട്ടും ദിവ്യലഹരിയിൽ മതിമറന്നും സംസാരത്തിൽനിന്നകന്നും നിലകൊണ്ട അദ്ദേഹത്തെ നമുക്കു കാണാകുന്നു. ഒരു മഹാനായ ശാസ്ത്രകാരൻ ലോകത്തെയും ലൗകികവ്യാപാരങ്ങളെയും മറന്നു് തന്റെ പരീക്ഷണശാലയിൽ ബൃഹത്തായ പരീക്ഷണത്തിൽ മുഴുകിയിരിയ്ക്കുന്നതുപോലെ തീവ്രമായ ആത്മീയസാധനകളിൽ വ്യാപൃതനായിരുന്ന ശ്രീരാമകൃഷ്ണനെ നമുക്കു് വ്യക്തമായറിവാൻ കഴിയുന്നു. മാനവപാരമ്പര്യത്തിൽ ലഭ്യമായ എല്ലാവിധ മാർഗ്ഗങ്ങളിലൂടെയും സഞ്ചരിച്ചു് ഈശ്വരാന്വേഷണത്തിൽ വ്യാപൃതനായി ആദ്യത്തെ പന്ത്രണ്ടുവഷക്കാലം ശ്രീരാമകൃഷ്ണൻ കഴിച്ചുകൂട്ടി.

അദ്ദേഹത്തിന്റെ ജീവിതത്തിൽ മാത്രമല്ല മാനവചരിത്രത്തിലാകെയും മതങ്ങളുടെ ചരിത്രത്തിലൊട്ടുക്കും അദ്ഭുതകരമായ ഒരദ്ധ്യായമായിരുന്നു അതു്.

അതുപോലെയോ, അതിലധികമോ അദ്ഭുതകരമാണു് രണ്ടാമദ്ധ്യായം. മനുഷ്യജീവിതത്തിന്റെ ആദ്ധ്യാത്മികതയുടെ വിശാലമേഖലയിൽ ഉള്ള വ്യത്യസ്തങ്ങളായ പരീക്ഷണങ്ങൾക്കും അനുഭൂതികൾക്കുംശേഷം അദ്ദേഹത്തിന്റെ മനസ്സിൽ അടക്കാനാവാത്ത ഒരഭിലാഷം അങ്കുരിച്ചു. അദ്ദേഹം അതിങ്ങനെ പ്രകടമാക്കി.

ഞാൻ മനുഷ്യരുമായി സംവേദനത്തിന്നാഗ്രഹിയ്ക്കുന്നു. അവിടത്തെ ഭക്തന്മാരുമായുള്ള സംവേദനത്തിനു ഞാനഭിലഷിയ്ക്കുന്നു. ഭാവമൂകതയിൽ അവിടത്തെ ദർശനംകൊണ്ടുമാത്രം ഞാൻ തൃപ്തനല്ല. അല്ലയോ ജഗജ്ജനനീ, ''ഭാവമൂകത'' അതു വേണ്ടവർക്കു നല്കൂ. ദയവായി അവിടന്നെന്നെ സ്ത്രീ പുരുഷന്മാരൊരുമിച്ചുള്ള സംവേദനങ്ങളിൽനിന്നു മാററരുതേ !

ഈശ്വരങ്കലുള്ള സംവേദനത്തെ കൂടാതെ എല്ലാവരിലുമുള്ള ഒരേ ഒരാത്മാവുമായി – അതായതു് മനുഷ്യരുമായുള്ള അദ്ദേഹത്തിന്റെ ഈ കൂടിക്കാഴ്ച ശ്രീരാമകൃഷ്ണചരിതത്തിലെ മഹത്തായ ഒരദ്ധ്യായമാണു്. ഇതേ മാനുഷികപ്രചോദനമാണു് അദ്ദേഹത്തെ കല്ക്കത്തയിലേയ്ക്കു് ആനയിച്ചതു്. അതുതന്നെ അദ്ദേഹത്തെ ബലരാമബാബുവിന്റെ ഈ വീട്ടിലെത്തിച്ചു. അതുതന്നെയാണു് എനിയ്ക്കും നിങ്ങൾക്കും അളവററ ആകർഷണകേന്ദ്രമായി അദ്ദേഹം നിലകൊള്ളുവാൻ ഇടയാക്കിയതു്. അതേ പ്രചോദനംകൊണ്ടുതന്നെ അദ്ദേഹം ദശലക്ഷക്കണക്കിനാളുകളെ ഓരോ വർഷവും ലോകമൊട്ടുക്കും ആകർഷിച്ചുവരുന്നു. ഇന്നു് ദശലക്ഷണക്കിനാളുകളുടെ ഹൃദയങ്ങളിൽ ശ്രീരാമകൃഷ്ണൻ നിശ്ചയമായും കുടികൊള്ളുന്നു. ജനങ്ങളും സ്വതവേ തന്നെ അദ്ദേഹത്തെ കുടിയിരുത്തുന്നതിനു് അവരുടെ ഹൃദയക്ഷേത്രം തുറന്നിട്ടിരിയ്ക്കുന്നു. ഈ ബലരാമഗൃഹം ജാതിയ്ക്കും, മതത്തിനും, വർഗ്ഗത്തിനും സ്ത്രീപുരുഷവ്യത്യാസത്തിനുമതീതമായി ശ്രീരാമകൃഷ്ണനിലെ മാനവപ്രേമത്തിന്റെയും മാനവഹൃദയത്തിനു് ശ്രീരാമകൃഷ്ണനോടുള്ള ആകർഷണത്തിന്റെയും പ്രതീകമാണു്. വർഷംതോറും ഞാൻ ലോകപര്യടനം നടത്തുമ്പോൾ ഇക്കാലത്തു് യഥാർത്ഥത്തിൽ സംഭവിയ്ക്കുന്നതിതാണെന്നു് എനിയ്ക്കു കാണുവാൻ കഴിയുന്നുണ്ടു്. ശ്രീരാമകൃഷ്ണവചനാമൃതം വായിയ്ക്കുന്നതോടെ ശ്രീരാമകൃഷ്ണനെ ഹൃദയപൂർവ്വം സ്വീകരിയ്ക്കുന്നതിനു് ജനങ്ങൾ സ്വതവേ തയ്യാറെടുക്കുന്നതു് എങ്ങനെയെന്നു മനസ്സിലാക്കുന്നതു് പ്രചോദനാത്മകമായ ഒരനുഭവംതന്നെയാണു്.

## 4 ശ്രീരാമകൃഷ്ണൻ പുറമേ സാധാരണൻ, അകത്തോ അപരിമേയൻ

ഈ മഹത്തായ വ്യക്തിവൈശിഷ്ട്യത്തിന്റെ അളവററ ആകർഷണത്തിന്റെ രഹസ്യം എന്താണ്? അദ്ദേഹം ദക്ഷിണേശ്വരത്തായിരുന്നപ്പോൾ ആദ്യകാലങ്ങളിൽ കുറച്ചു പേർ മാത്രമേ അദ്ദേഹത്തെ അറിഞ്ഞിരുന്നുള്ളു. അതിലും വളരെ കുറച്ചു പേർ മാത്രമേ അദ്ദേഹത്തിലേയ്ക്കു് ആകർഷിയ്ക്കപ്പെട്ടിരുന്നുള്ളു. മററുള്ളവരെസംബന്ധിച്ചിടത്തോളം അദ്ദേഹം കാളിമാതാവിന്റെ തികച്ചും സാധാരണനായ ഒരു പൂജാരി അഥവാ പുരോഹിതൻ മാത്രമായിരുന്നു. എന്നാലീ സാധാരണ മനുഷ്യൻ മെല്ലെ കൂടുതൽ കൂടുതൽ ആളുകളാൽ അസാധാരണനെന്നറിയപ്പെട്ടു തുടങ്ങി. അസാധാരണമായ ആ വികാസത്തിന്റെ പിന്നിലെ ചേതോവികാരം എന്താണ്? ഇന്നു് അദ്ദേഹത്തിന്റെ വാക്കുകളും പ്രവൃത്തികളും ദശലക്ഷക്കണക്കിനാളുകളെ ഹഠാദാകർഷിയ്ക്കുകയും ആയത്തു് ജിജ്ഞാസുക്കളുടെ ജീവിതത്തെ വളരെയധികം സ്വാധീനിയ്ക്കുകയും ചെയ്യുന്നു. തങ്ങളുടെ സൗന്ദര്യാവബോധംകൊണ്ടു് മാനവവൈശിഷ്ട്യത്തിന്റെ അഗാധതലങ്ങളിലേയ്ക്കിറങ്ങിച്ചെല്ലുവാൻ കഴിയുന്ന സാഹിത്യകുശലന്മാരെയും കലാകാരന്മാരെയും അദ്ദേഹത്തിന്റെ ജീവിതവും സന്ദേശങ്ങളും വളരെയധികം ആകർഷിച്ചു. തൽഫലമായി ശ്രീരാമകൃഷ്ണൻ എന്ന അപൂർവ്വവ്യക്തിയുടെ ദർശനമവർ മനുഷ്യസമുദായത്തിനു ബോധ്യമാക്കി തന്റെ ശ്രീരാമകൃഷ്ണചരിതത്തിൽ മോൺ: റോമയിൻ റോളാങ്ങ് നല്കുന്ന വിവരണം ഇത്തരുണത്തിൽ എന്നെ ഹഠാദാകർഷിയ്ക്കുന്നു. അദ്ദേഹം മഹാനായ ഒരു കലാകാരനായിരുന്നു. അദ്ദേഹത്തിനു്, ശ്രീരാമകൃഷ്ണന്റെ ലളിതമായ ബാഹ്യചേഷ്ടകളിലൂടെ അദ്ദേഹത്തിൽ കുടികൊള്ളുന്ന സാർവ്വലൗകികപ്രതിഭാസത്തിന്റെ കാന്തിയും വശ്യതയും കണ്ടെത്തുവാനും വരച്ചു കാണിയ്ക്കുവാനും കഴിഞ്ഞു. 'എന്റെ പടിഞ്ഞാറൻ വായനക്കാർക്കു്' എന്ന ഗ്രന്ഥത്തിൽ അദ്ദേഹം പറയുന്നു: (P. P-8-13)

''നാം പിന്നീടു് നിരൂപിയ്ക്കുവാൻ പോകുന്ന ആദ്ധ്യാത്മികനായകന്മാരുടെ പ്രൗഢോജ്ജ്വലമായ നിരയിൽനിന്നും എന്റെ പ്രത്യേക പരിഗണനന അർഹിയ്ക്കുന്ന രണ്ടു പേരെ എടുത്തു പറയട്ടെ. എന്തുകൊണ്ടെന്നാൽ അവർ അസാധാരണമായ തേജസ്സും വൈഭവവുംകൊണ്ടു് പ്രപഞ്ചാത്മാവിന്റെ ഉജ്ജ്വലമായ അനുരണനം സാക്ഷാത്ക്കരിച്ചവരാണു് – ശ്രീരാമകൃഷ്ണനും വിവേകാനന്ദനും......''

യൂറോപ്പിനിന്നുവരെ അറിയാൻ കഴിയാത്ത നൂതനവസന്തർതുവിന്റെ ഫലം, ആത്മാവിന്റെ നവീനസന്ദേശം, ഭാരതത്തിന്റെ സ്വരഗ്രാമം, ശ്രീരാമകൃഷ്ണൻ എന്ന പേരിൽ നിങ്ങൾക്കു ഞാൻ പരിചയപ്പെടുത്തുന്നു.........

ആരുടെ ചിത്രമാണോ ഞാനിവിടെ വരച്ചു കാണിച്ചതു് ആ മനുഷ്യൻ മുന്നൂറു ദശലക്ഷം ജനങ്ങളുടെ രണ്ടായിരത്തിൽപരം സംവത്സരങ്ങളിലെ ആത്മീയജീവിതത്തിന്റെ സാക്ഷാത്ക്കരണമാണു്. നാല്പതു വർഷങ്ങൾക്കുമുമ്പു് അദ്ദേഹം സമാധിയായെങ്കിലും അദ്ദേഹത്തിന്റെ ആത്മാവു് ആധുനികഭാരതത്തെ ചൈതന്യധന്യമാക്കുന്നു. അദ്ദേഹം ഗാന്ധിജിയെപ്പോലെ കർമ്മനിരതനായ ധീരനായകനോ ടാഗോറിനെപ്പോലെ പ്രവീണനായ കലാകാരനോ ചിന്തകനോ ആയിരുന്നില്ല. അദ്ദേഹം ബംഗാളിലെ ഒരു ഗ്രാമീണബ്രാഹ്മണനായിരുന്നു. സമകാലികരാഷ്ട്രീയവും സാമൂഹികവുമായ മണ്ഡലങ്ങളിൽ നിന്നകന്നു് നിന്നിരുന്ന അദ്ദേഹത്തിന്റെ ബാഹ്യജീവിതം ശ്രദ്ധേയമായ സംഭവങ്ങളൊന്നുമില്ലാതെ പരിമിതചുററുപാടുകളിലായിരുന്നു. എന്നാലദ്ദേഹത്തിന്റെ ആന്തരജീവിതം മനുഷ്യരുടെയും ദേവന്മാരുടെയും പ്രചുരപ്രാചുര്യത്തെ പുണർന്നു.

## 5 ഉപസംഹാരം

ഭഗിനി നിവേദിതയ്ക്കുള്ള ഒരു കത്തിൽ സ്വാമി വിവേകാനന്ദൻ ഇങ്ങനെ രേഖപ്പെടുത്തി:

'ലോകത്തിലെ മതങ്ങളിന്നു് ചേതനയററ പ്രഹസനങ്ങളായിരിക്കുന്നു. നമുക്കിന്നാവശ്യം സ്വഭാവവൈശിഷ്ട്യമാണു്''

ലോകമതങ്ങൾ ശ്രീരാമകൃഷ്ണന്റെ സ്വാധീനത്താൽ പരമാവധി സ്വഭാവമഹിമ ഉരുത്തിരിയുന്നതിനുള്ള ആത്മീയസ്രോതസ്സുകളായി പരിണമിക്കും. പരമാവധി സ്വഭാവമഹിമയെ സ്വാമി വിവേകാനന്ദൻ നിർവ്വചിക്കുന്നതു് ഒരു മതഭ്രാന്തന്റെ മാതിരി വിശ്വാസദാർഢ്യവും ഒരു ആസ്തികന്റെ മാതിരി ഭൂതദയയും വിവേചനത്തിനുള്ള സ്വാതന്ത്ര്യവും വിശാലതയും ഒരേ വ്യക്തിയിൽത്തന്നെ ഉത്പന്നമാവുന്നതിനെയാണു്. ആഴിയെപ്പോലെ അഗാധവും ആകാശംപോലെ വിശാലവുമായിരിക്കണം നമ്മുടെ സ്വഭാവവൈശിഷ്ട്യമെന്നും സ്വാമിജി ഉദ്ബോധിപ്പിക്കുന്നു. ശ്രീരാമകൃഷ്ണൻ ഉപദേശിച്ചതും അദ്ദേഹത്തിന്റെയും ശിഷ്യപ്രധാനന്മാരുടെയും ജീവിതത്തിലൂടെ ദൃഷ്ടാന്തീകരിച്ചതും ആയ ജ്ഞാനത്തിലധിഷ്ഠിതമായ ആ ഭക്തി നമ്മുടെ കർമ്മങ്ങളെ നിഷ്കാമസേവനമാക്കിമാററുന്നു. ആയതു് നമ്മുടെ ഭക്തന്മാർക്കു് ഇതേ സ്വഭാവവൈശിഷ്ട്യം തങ്ങളുടെ ജീവിതത്തിൽ സാക്ഷാത്ക്കരിക്കുവാനും മററുള്ളവരെ അതേ മാർഗ്ഗത്തിലേക്കാകർഷിക്കുവാനും ഉദ്ദേശിച്ചുള്ളതാണു്.

# 13

# ശ്രീശാരദാദേവി - ശ്രീ മാതൃദേവി*

## 1 ആമുഖം

അടുത്തകാലത്തു് ശ്രീമാതൃദേവി(ശാരദാദേവി)യുടെ കീർത്തി ജനങ്ങൾക്കിടയിൽ വർദ്ധമാനമായ തോതിൽ വ്യാപിച്ചുതുടങ്ങിയിട്ടുണ്ടു്. ഇന്നേവരെ അജ്ഞാതമായിരുന്ന ആ ദേവിയുടെ നിഗൂഢതയെ അനാവരണം ചെയ്യുന്ന പദ്ധതി അവരുടെ ശതാബ്ദിയാഘോഷങ്ങൾ ത്വരിതപ്പെടുത്തി. ഈ അറിവു് സ്ത്രീകളിലും പുരുഷന്മാരിലും അളവററ ആത്മജിജ്ഞാസ ഉളവാക്കി. ഭഗവാൻ ശ്രീരാമകൃഷ്ണൻെറ ശിഷ്യയും സഹധർമ്മിണിയും ആയിരിയ്ക്കെ ഭാര്യയുടെയും സന്ന്യാസിനിയുടെയും മാതാവിൻെറയും ഗുരുവിൻെറയും ഭാഗങ്ങൾ സമർത്ഥമായി ആടിയ നമ്മുടെ കാലഘട്ടത്തിലെ ഈ മഹതിയെക്കുറിച്ചു് കൂടുതൽ അറിയുന്നതിനുള്ള ആകാംക്ഷയുളവാക്കി.

## 2 മാതൃദേവിയുടെ വ്യക്തിവൈശിഷ്ട്യത്തിൻെറ മാസ്മരശക്തി

ഈ യശസ്സിൻെറയും വൈശിഷ്ട്യത്തിൻെറയും മാസ്മരശക്തിയുടെ സ്രോതസ്സു് എന്താണു് ? ആധുനികലോകം സ്ത്രീസഹജമായി പരിഗണിച്ചുപോരുന്ന അവരുടെ വ്യക്തിസത്തയുടെ മേന്മകളിലൊന്നിലും നിന്നല്ല അവരുടെ ഈ മാസ്മരശക്തി കടന്നുവരുന്നതെന്നു് അവരുടെ ജീവിതവുമായുള്ള കുറഞ്ഞ ഒരു പരിചയംകൊണ്ടു് നമുക്കു് മനസ്സിലാക്കുവാൻ കഴിയും. എല്ലാ ബാഹ്യചേഷ്ടകളിലും മാതൃദേവി സാധാരണ സ്ത്രീയായിരുന്നു, ലാളിത്യത്തിൽ തികച്ചും ഗ്രാമീണയും ഏതാണ്ടു് നിരക്ഷരയും ജ്ഞാനവിനമ്രയുമായ അവർ വൈദഗ്ദ്ധ്യവും, തനിയ്ക്കുതാൻപോരിമയും, ശക്തിയും തികഞ്ഞ ആധുനികസ്ത്രീകളിൽനിന്നും വളരെ അകലെയായിരുന്നു. എന്നിരുന്നാലും അവരുടെ ജീവിതം ലളിതമനസ്കരും, അധുനാതനന്മാരുമായ എല്ലാ സ്ത്രീ പുരുഷന്മാരുടെയും ഹൃദയങ്ങളിൽ ശക്തമായ ആകർഷണം ഉളവാക്കിയതായിക്കാണാം. തൻെറ ജീവിതത്തിലും പ്രവൃത്തികളിലും

* റങ്കൂണിലെ രാമകൃഷ്ണമിഷൻ സൊസൈററിയിൽ 1954 ഡിസംബർ 4 -ാം നു- ശ്രീ ശാരദാജയന്തി സംബന്ധിച്ചുകൂടിയ സമ്മേളനത്തിൽ ചെയ്ത പ്രസംഗം.

അവർ, സ്ത്രീത്വത്തിനു പിന്നിലെ അടിസ്ഥാനഗുണങ്ങളെ വ്യക്തമാക്കി. മാത്രമല്ല, കേവലം ലിംഗപരമായ വ്യത്യാസങ്ങളേയും അതിൽനിന്നുളവാകുന്ന ആകർഷണങ്ങളെയും ഉല്ലംഘിച്ചു. ഈ ഒരു വസ്തുത അവരുടെ സാർവ്വലൗകികപ്രതിഭയെ വിശദമാക്കുന്നു. വെറും ദേശീയമോ വർഗ്ഗപരമോ ആയ നിലയിലല്ല മറിച്ച് സ്ത്രീസ്ക്ക് സ്ത്രീയുടെ നിലയിലുള്ള പൂർണ്ണത, അനശ്വരസ്ത്രീത്വത്തിന്റെ മാംസത്തിലും രക്തത്തിലുമുള്ള സാക്ഷാത്ക്കാരത്തെ അവർ പ്രതിനിധാനം ചെയ്യുന്നു.

## 3 ശാരദാദേവിയുടെ ജീവിതചര്യ – ഒരു ലഘുവിവരണം

ശാരദാദേവിയുടെ നിശ്ശബ്ദതയിലും മഹനീയമായ നിഗൂഢതയിലും പ്രത്യക്ഷപ്പെടുകയും ഊർജ്ജിതപ്പെടുകയും സമൃദ്ധമാവുകയും ചെയ്തതുപോലെ മഹത്ത്വം മറ്റൊരിടത്തും ഉണ്ടായിട്ടില്ല. 1853 ഡിസംബർ 22 –ാം തീയതി ഭാരതത്തിൽ പശ്ചിമബംഗാളിലെ അവികസിതഗ്രാമമായ ജയരാമവാടിയിൽ ശാരദാദേവി ജനിച്ചു. ദരിദ്രരെങ്കിലും ഭക്തന്മാരായ മാതാപിതാക്കളുടെ കുടുംബസൗഭാഗ്യം ശാരദയുടെ ആവിർഭാവത്തോടെ ഉത്ക്കർഷപൂരിതമായി. ശാരദയെ അവർ ഹൃദയപൂർവ്വകമായ സ്നേഹത്താലും ലാളനയാലും വലയംചെയ്തു. കുട്ടിക്കാലത്തുതന്നെ ഊർജ്ജസ്വലയും കർമ്മനിരതയുമായിരുന്ന ദേവി തന്റെ അമ്മയെ കുടുംബജോലികളിൽ സഹായിച്ചിരുന്നു. ദേവിയെ ശ്രീരാമകൃഷ്ണനു വിവാഹം കഴിച്ചുകൊടുക്കുമ്പോൾ കഷ്ടിച്ച് ആറു വയസ്സുമാത്രം പ്രായമേ ഉണ്ടായിരുന്നുള്ളു. അന്നു തന്റെ ആദ്ധ്യാത്മികസാധനകളുടെയും സാക്ഷാത്ക്കാരത്തിന്റെയും അതിരൂക്ഷമായ കാലഘട്ടത്തിലൂടെ കടന്നുപൊയ്ക്കൊണ്ടിരുന്ന ശ്രീരാമകൃഷ്ണനു് അപ്പോൾ ഇരുപത്തിമൂന്നുവയസ്സു പ്രായമുണ്ടായിരുന്നു. തന്റെ ദിവ്യലഹരിയിൽ, ജീവിതത്തിന്റെ ഏറിയ പങ്കും ദിവ്യമായ ഭാവമൂകതയിലും വെളിപാടുകളിലും ശേഷിച്ചതു് ആത്മാർത്ഥതയുള്ള ജീവന്മാർക്കു് ആധുനികലോകത്തിനനിവാര്യമായ ഊർജ്ജസ്വലമായ ആദ്ധ്യാത്മികസന്ദേശം നല്കിക്കൊണ്ടു് ആത്മാവിനെ മഥിയ്ക്കുന്ന സംഭാഷണങ്ങളിലും ഏർപ്പെട്ടിരുന്ന ഒരാളിന്റെ ജീവിതപ്രവാഹത്തിലേയ്ക്കു് ഈ വിവാഹത്തിലൂടെ ശാരദ പ്രവേശിച്ചു.

അതു് ഒരദ്ഭുതവിവാഹമായിരുന്നു. എന്തുകൊണ്ടെന്നാൽ ശാരീരികതലത്തിൽ അതപൂർണ്ണമായിരുന്നെങ്കിലും 1872 ലെ ഷോഡശീപൂജാവേളയിൽ രണ്ടാത്മാക്കളുടെ സംയോജനത്തിലൂടെ ആത്മീയമായി പൂർണ്ണതയെ പ്രാപിച്ചു. തന്റെ സഹധർമ്മിണിയുടെ ഉണ്മയിൽ ഈ പ്രപഞ്ചത്തിന്റെ വിധാത്രിയായ ദിവ്യജനനിയെ ആരാധിയ്ക്കുകയും ഒടുവിൽ ആരാധ്യദേവതയും ആരാധകനും അഗാധമായ സമാധിയി

ലേയ്ക്കു പ്രവേശിച്ച് തങ്ങളുടെ ആത്മീയ ഉന്മീലനം സാക്ഷാത്ക്കരിച്ച ഈ പ്രവൃത്തി ശ്രീരാമകൃഷ്ണൻെറ ആദ്ധ്യാത്മികസാധനയുടെ പരമകാഷ്ഠയാണെന്നു പറയാം. അതുമുതൽ അവർ രണ്ടു ശരീരങ്ങളിൽ വർത്തിയ്ക്കുന്ന ഏകമായ ആത്മാക്കളായി ശ്രീരാമകൃഷ്ണൻെറ അവതാരദൗത്യം പൂർത്തീകരിയ്ക്കുന്നതിൽ തനിയ്ക്കുള്ള പങ്ക് അതോടെ ദേവി സ്വീകരിച്ചു.

## 4 ശാരദാദേവിയുടെ ആദ്ധ്യാത്മികമഹത്ത്വം

ശാരദാദേവിയുടെ ആദ്ധ്യാത്മികമഹത്ത്വം ശ്രീരാമകൃഷ്ണൻതന്നെ അംഗീകരിച്ചിട്ടുണ്ട്. മതത്തിൻെറ നിയമങ്ങളും നിഷ്ഠകളുമനുസരിച്ച് ആത്മീയജീവിതത്തിലേയ്ക്കു പ്രവേശിയ്ക്കുന്നതോടെ പൊതുവെ ആദ്ധ്യാത്മികസാധകന്മാർ തങ്ങളുടെ എല്ലാ ലൗകികബന്ധങ്ങളും ത്യജിയ്ക്കുന്നു. എന്നാൽ ശ്രീരാമകൃഷ്ണനാവട്ടെ പതിവിനു വിപരീതമായി തൻെറ മേൽ ശാരദാദേവിയ്ക്കുള്ള അവകാശങ്ങൾ സ്ഥാപിയ്ക്കുവാൻ പ്രായമെത്തിയപ്പോൾ അവരെ തൻെറ സവിധത്തിലേയ്ക്കു സ്വാഗതം ചെയ്യുകയാണുണ്ടായത്. രണ്ടുപേരുടെ അന്തസ്സത്തയെ വെളിവാക്കുവാൻ സഹായകമായ അവരുടെ ജീവിതത്തിലെ അഗാധമായ കരളലിയിക്കുന്ന ഒരു ചരിത്രമാണിതു്. ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്തു് ആത്മീയാനുഭൂതികളുടെയും പരീക്ഷണങ്ങളുടെയും ആവേശത്തിമർപ്പിൽ കഴിയുകയായിരുന്നു. തൻെറ ജന്മനാട്ടിലേയ്ക്കുള്ള രണ്ടുപ്രാവശ്യത്തെ സന്ദർശനവേളയിലൊഴിച്ച് പന്ത്രണ്ടു നീണ്ട സംവത്സരങ്ങൾക്കിടയ്ക്കു് ഒരിയ്ക്കൽപ്പോലും താൻ വിവാഹം കഴിച്ച തൻെറ ഭാര്യയെ ശ്രീരാമകൃഷ്ണൻ കണ്ടിട്ടില്ല. ഏതാണ്ട് അദ്ദേഹം അവരെ മറന്നതുപോലെ തോന്നിയിരുന്നു.

പതിനെട്ടു വയസ്സുള്ള ശാരദാദേവി തൻെറ ഗ്രാമത്തിൽനിന്നും പിതാവുമൊരുമിച്ച് ദുഷ്കരമായ ഒരു യാത്രയും കഴിഞ്ഞു് രാത്രി വളരെ വൈകി അദ്ദേഹത്തിൻെറ മുറിയിൽ പ്രവേശിച്ചു. തൻെറ ഗ്രാമത്തിലെ അടക്കിപ്പിടിച്ച സംഭാഷണങ്ങളിൽനിന്നും തൻെറ ഭർത്താവിൻെറ മനസ്സിൻെറ ഉന്മത്താവസ്ഥയെപ്പററി അവർ കേട്ടിരുന്നു. അതോടൊപ്പം ലൗകികബന്ധങ്ങളോടുള്ള അദ്ദേഹത്തിൻെറ ഉദാസീനതയെക്കുറിച്ചുള്ള തൻെറ നേരിട്ടുള്ള അറിവും അവരുടെ ഹൃദയത്തെ ഭയചകിതമാക്കി. അവരുടെ പെട്ടെന്നുള്ള ആഗമനത്തിൽ ശ്രീരാമകൃഷ്ണൻ തെല്ലു പരിഭ്രമിച്ചെങ്കിലും അവരെ ഹാർദ്ദമായി സ്വാഗതം ചെയ്യുകയും തൻെറ മുറിയിൽത്തന്നെ താമസിയ്ക്കുന്നതിനേർപ്പാടാക്കുകയും ചെയ്തു. നീണ്ട യാത്രയ്ക്കിടയിൽ പിടിപെട്ട ക്ഷീണവും അസുഖങ്ങളും ഒഴിവാക്കുന്നതിന് പര്യാപ്തമായ വൈദ്യശുശ്രൂഷയ്ക്കും മററും വേണ്ട ഏർപ്പാടുകളും ആ മുറിയിൽ സജ്ജീകരിച്ചിരുന്നു. മുമ്പ് ഈ ഗ്രാമം സന്ദർശിച്ച അവസരങ്ങളിൽ തനിയ്ക്കു സുപരിചിതനായ സ്നേഹോദാരനായ ഭർത്താ

വിനെ അവർ അദ്ദേഹത്തിൽ കണ്ടു. അവർ അവിടെ താമസിച്ചു വരവേ ഒരുനാൾ ശ്രീരാമകൃഷ്ണൻ ഒരുദിവസം ദേവിയെ ഇപ്രകാരം അഭിസംബോധന ചെയ്തു പറഞ്ഞു:

''എന്നെ സംബന്ധിച്ചിടത്തോളം ജഗന്മാതാവു് എല്ലാ സ്ത്രീകളിലും താനാണു് കുടികൊള്ളുന്നതെന്നു് എനിയ്ക്കു ബോദ്ധ്യപ്പെടുത്തിത്തന്നിട്ടുണ്ടു്. അതുകൊണ്ടല്ലോ സ്ത്രീകളേയും അമ്മയെന്ന നിലയിൽ നോക്കിക്കാണുവാൻ ഞാൻ പഠിച്ചുകഴിഞ്ഞു. ആ ആശയമാണു് ഭവതിയെക്കുറിച്ചുമെനിയ്ക്കുള്ളതു്. എന്നാൽ ഞാൻ ഭവതിയെ വിവാഹം കഴിച്ചതുകൊണ്ടു് എന്നെ ലൗകികത്തിലേയ്ക്കു വലിച്ചിഴയ്ക്കുവാനാണു് ആഗ്രഹിയ്ക്കുന്നതെങ്കിൽ അതിനും ഞാനവിടുത്തെ സേവാനിരതനാണു്.''

തന്റെ പതിദേവൻ തന്റെ അഭിമാനത്തെ തട്ടിയുണർത്തുന്ന വിധമുള്ള ഈ ചോദ്യം ഉതിർത്തപ്പോൾ ശാരദാദേവി ഋജുവായ മറുപടി നല്കി:

''എന്തുകൊണ്ടു് ഞാനങ്ങയുടെ മനസ്സിനെ ലൗകികമേഖലകളിലേയ്ക്കു വലിച്ചിഴയ്ക്കണം ? അങ്ങു തെരഞ്ഞെടുത്ത പാതയിൽ അങ്ങയെ സഹായിയ്ക്കുന്നതിനാണു് ഞാൻ എത്തിയിരിയ്ക്കുന്നതു്. അങ്ങയോടൊത്തു കഴിയുന്നതിനും അങ്ങയെ പരിചരിയ്ക്കുന്നതിനും പഠിയ്ക്കുന്നതിനുമാണു് ഞാനഭിലഷിയ്ക്കുന്നതു്.''

കളങ്കലേശമില്ലാത്ത പതിവ്രതയായ തന്റെ സഹധർമ്മിണിയുടെ ഏവംവിധമായ വാക്കുകൾ ശ്രീരാമകൃഷ്ണനെ അത്യധികം സന്തോഷിപ്പിച്ചു. അദ്ദേഹം ആത്മീയപ്രഭാവത്തിന്റെ പരമകാഷ്ഠയെ പ്രാപിച്ചു. ഈ ലോകത്തിൽ മാനുഷ്യകത്തെ അതിന്റെ സദ്ഗ്വാത്മക ചേതനയിലേയ്ക്കു തിരിച്ചുകൊണ്ടുവരുന്നതിനുള്ള അവതാരദൗത്യത്തിൽ അദ്ദേഹത്തിന്റെ പ്രയത്നം തനിച്ചല്ല. ശാരദാദേവിയിൽ തന്റെ മഹത്തായ ദൗത്യം പൂർത്തീകരിയ്ക്കുന്നതിനുള്ള ഒരു സഹചാരിയെ അദ്ദേഹം കണ്ടിരുന്നു. അവരുടെ ആഗമനത്തിനു് ഒരുവർഷം കഴിഞ്ഞു് മുൻചൊന്ന ഷോഡശീപൂജയിലൂടെ തന്റെ സഹധർമ്മിണിയുടെ ഈ ഔന്നത്യം അദ്ദേഹം തെളിയിച്ചു.

ഇവിടംമുതൽ ശ്രീരാമകൃഷ്ണന്റെ സമാധിവരെ, പതിന്നാലുസംവത്സരക്കാലം പൂർണ്ണമായി ശാരദാദേവി ശ്രീരാമകൃഷ്ണനേയും അദ്ദേഹത്തെ സന്ദർശിച്ചിരുന്ന ഭക്തന്മാരേയും ശിഷ്യഗണങ്ങളെയും മനുഷ്യചരിത്രത്തിലെങ്ങും കാണാൻ കഴിയാത്തവിധം ഭക്തിയോടും അനൗദ്ധത്യത്തോടുംകൂടി പരിചരിച്ചു. ആയതു് തന്റെ ഭർത്താവിന്റെ കീഴിൽ അവർക്കു ലഭിച്ച ആത്മീയസാധനയുടെ ഉജ്ജ്വലകാലഘട്ടംകൂടിയായിരുന്നു. ഉൽക്കടമായ ഈശ്വരസാക്ഷാത്ക്കാരത്തിന്റെ അനു

സ്യൂതമായ അനുഭൂതിയുടേതായി ഈ കാലഘട്ടത്തെ ദേവി വിശേഷി പ്പിച്ചിട്ടുണ്ട്. ഒരേ മുറിയിൽ ഒരേ ശയ്യയിൽ അവർ രണ്ടുപേരും വിഷയാസക്തി അല്പംപോലുമില്ലാതെ മാസങ്ങളോളം കഴിച്ചുകൂട്ടി. അവരുടെ മനസ്സുകൾ ദിവ്യമായ അവബോധത്തിന്റേയും ഈശ്വരാ നുഭൂതിയുടെയും അനന്തവിഹായസ്സിൽ വിഹരിച്ചു രസിച്ചു. അവ രിൽ ഒരാൾ മറ്റേയാളിന്റെ മഹിമയ്ക്കുവേണ്ടി എന്ന നിലയിൽ രണ്ടു പേരും നിലകൊണ്ടു. ഒരു ദിവ്യദൗത്യത്തിന്റെ പൂർത്തീകരണത്തി നുള്ള ഉപകരണമെന്ന നിലയിൽ അവർ ജീവിച്ചു. അളവററ ഭൗതി കസമ്പത്തിന്റെ മദ്ധ്യത്തിൽ ഉൽക്കടമായ ആത്മീയദാരിദ്ര്യം നേരി ട്ട ആധുനികമനുഷ്യരാശിക്ക് ആത്മീയപരിണാമത്തിനാവശ്യമായ വാഗ്ദാനം ശ്രീരാമകൃഷ്ണന്റെയും ശാരദാദേവിയുടെയും ആദ്ധ്യാത്മിക സാധനയിലൂടെ രൂപപ്പെട്ട ദിവ്യശക്തിയുടെ ബൃഹത്സഞ്ചയം ഉൾ ക്കൊള്ളുന്നു.

## 5 ദേവി ആദ്ധ്യാത്മികഗുരു എന്ന നിലയിൽ

1886-ൽ ശ്രീരാമകൃഷ്ണൻ മഹാസമാധി പ്രാപിച്ചു. ആ സമയ ത്ത് ശാരദാദേവിക്ക് മുപ്പത്തിമൂന്നു വയസ്സു പ്രായമുണ്ടായിരുന്നു. തന്റെ ഭർത്താവിനോടൊപ്പം ശാരീരികബന്ധത്തിന്റെ തലത്തില ല്ലാതെ ജീവിച്ചിരുന്നതുകൊണ്ട് വൈധവ്യത്തിന്റെ ഭാവങ്ങളൊ ന്നും അദ്ദേഹത്തിന്റെ വേർപാടിൽ അവരനുഭവിച്ചില്ല. അവരുടെ അന്ത്യംവരെയും അദ്ദേഹം ചേതസ്സററ ഒരു ജീവിതയാഥാർത്ഥ്യമായി അവർക്കനുഭവപ്പെട്ടു. തുടർന്നുള്ള മുപ്പത്തിനാലുവർഷക്കാലം സങ്കീർണ്ണവും ഐശ്വര്യപൂർണ്ണവുമായ ഒരു ജീവിതമായിരുന്നു അവരുടേത്. എല്ലാ ററിനുമുപരി നിശ്ശബ്ദവും മനോഹരവുമായിരുന്ന ആ ജീവിതം അവ ർക്ക് ശ്രീമാതൃദേവിയെന്ന അഭിധാനം നേടിക്കൊടുത്തു. ഇന്നോളം ദേവി ആ നാമധേയത്താലറിയപ്പെടുന്നു.

സ്വാമി വിവേകാനന്ദന്റെ നേതൃത്വത്തിൽ ആരംഭകാലത്ത് ശ്രീരാമകൃഷ്ണന്റെ സ്വന്തം ശിഷ്യന്മാർ സ്ഥാപിച്ച ശ്രീരാമകൃഷ്ണ പ്രസ്ഥാനത്തിലെ സന്ന്യാസിമാരുടെ ആദ്ധ്യാത്മിക ഉപദേഷ്ടാവാ യും സദാ വർദ്ധിച്ചുകൊണ്ടിരുന്ന ഒരുപററം ആത്മീയദാഹികളായ സ്ത്രീപുരുഷന്മാരുടെ ഗുരുവായും പ്രവർത്തിക്കുന്നതിന്ന് ശ്രീമാതൃ ദേവി ക്ഷണിക്കപ്പെട്ടു. അമ്മയുടെ വ്യക്തിവൈശിഷ്ട്യത്തിന്റെ ദിവ്യപ്രഭയും ആദ്ധ്യാത്മികപ്രഭാവവും നിമിത്തം ഈ മഹാപ്രയത്നം നൈസർഗ്ഗികവും അനായാസവും പൂർത്തീകരിക്കുന്നതിനു കഴിഞ്ഞു. എ ന്നാൽ ലൗകികതൃഷ്ണ നിറഞ്ഞ സഹോദരന്മാരും സഹോദരന്മാരുടെ ഭാര്യമാരും അവരുടെ കുട്ടികളും ഉൾക്കൊണ്ട തന്റെ കുടുംബത്തിൽ ഒരു കുടുംബിനിയുടെ നിലയിൽനിന്നുകൊണ്ടുതന്നെയാണ് ശ്രീ മാതൃദേവി തന്റെ വ്യക്തിവൈശിഷ്ട്യത്തിന്റേയും സ്വഭാവമഹിമ

യുടെയും മുഖം നിരാക്ഷേപമായി പ്രത്യക്ഷപ്പെടുത്തിയത് എന്നതു പ്രത്യേകം സ്മർത്തവ്യമാണ്. അവരുടെ വ്യക്തിവൈശിഷ്ട്യത്തിന്റെ ഈ മേന്മ സ്ത്രീകളേയും പുരുഷന്മാരെയും ഒരുപോലെ ഹഠാദാകർഷിയ്ക്കുവാനുതകുന്ന പ്രായോഗികവേദാന്തത്തിന്റെ ഉത്തമനിദർശനമായി നിലകൊള്ളുന്നു. ഒരു സന്ന്യാസിനി, ഒരു കുടുംബനായിക, എന്നീ രണ്ടു നിലകളിലും എല്ലാ ഹൃദയങ്ങളിലൂടെയും സ്നേഹം വഴിഞ്ഞൊഴുകുന്ന ഒരമ്മയായി, സങ്കീർണ്ണമായ ഈ ലോകത്തുനിന്നകന്നു നില്ക്കുന്നതിനുപകരം അമ്മ ആയതിനെ ആലിംഗനം ചെയ്യുകയും തന്റെ സ്നേഹംകൊണ്ടു് പൊതിയുകയുംചെയ്തു. ആയിരക്കണക്കിന് വിഭ്രമങ്ങൾക്കിടയിൽ അവർ തന്റെ വ്യക്തിവൈശിഷ്ട്യത്തിന്റെ ശാന്തിയും നൈസർഗ്ഗികതയും നിലനിർത്തി.

## 6. ശാരദാദേവിയിലെ ദിവ്യമാതൃത്വത്തിന്റെ വെളിപാടു്.

പ്രമാണീകരണമാണ് ഒരു സിദ്ധാന്തത്തിന്റേയോ അവകാശവാദത്തിന്റേയോ തെളിവ്. ആദ്ധ്യാത്മികനേട്ടത്തിന്റെ അഥവാ ധാർമ്മികമേന്മയുടെ സത്യസന്ധതയെ വെളിവാക്കുന്നതു് ജീവിതനിരീക്ഷണം ഒന്നുമാത്രമാണ്. ഗുണങ്ങൾ പരീക്ഷിയ്ക്കപ്പെടുന്നതു് സൗഭാഗ്യവേളകളിലേക്കാൾ ദൗർഭാഗ്യനാളുകളിലാണ്. നല്ലകാലത്തു സമഭാവനയും ഔദാര്യവും നിലനിർത്തുക അനായാസേന സാദ്ധ്യമാണ്. എന്നാൽ കഷ്ടകാലങ്ങളിലാണ് അവയുടെ സത്യസന്ധതയെ പരീക്ഷിയ്ക്കേണ്ടതു്. ലൗകികതൃഷ്ണയുടെ ഉന്മത്തമായ ചുററുപാടുകൾ നിറഞ്ഞ സന്ദർഭത്തിലും ശാരദാദേവി തന്റെ നിത്യജീവിതത്തിലുടനീളം പ്രകടമാക്കിയ പ്രശാന്തതയും, സമഭാവനയും, ഔദാര്യവും, അഭംഗുരം പ്രവഹിച്ച സ്നേഹവും, അനുദ്ധതമായ സേവനസന്നദ്ധതയും, പരോത്കർഷത്തിനുതകുന്ന ഉജ്ജ്വലമായ ദിവ്യതയുടെയും ആത്മീയതയുടെയും പ്രഭാവത്തെ വിളിച്ചറിയിയ്ക്കുന്നു. ഈ ശക്തി ആർജ്ജിച്ചിട്ടുള്ള പുരുഷനായാലും സ്ത്രീയായാലും അയാൾ പരിശുദ്ധിയും മഹത്ത്വവും അവകാശപ്പെടുവാൻ യോഗ്യനാണ്. ജീവിതത്തിൽ ഈ ശക്തിയുടെ പ്രകടനമാണ് ഉദാരമായ പ്രേമം. ശാരദാദേവി ചരിത്രത്തിന്റേയും, പരിശുദ്ധിയുടേയും പ്രേമത്തിന്റേയും മൂർത്തിമദ്ഭാവമായിരുന്നു. അതുതന്നെയാണ് ഉജ്ജ്വലവും ഉദാത്തവുമായ മാതൃത്വം. എല്ലാ സ്ത്രീകളുടെയും ഹൃദയത്തിൽ ഈ ശക്തി സ്ഥായിയായി കിടപ്പുണ്ടു്. ഒരു സാധാരണ സ്ത്രീ തന്റെ ജീവിതത്തിൽ ഈ ആദർശത്തിന്റെ വളരെ ചെറിയൊരംശംമാത്രം ഉൾക്കൊണ്ടു് തന്റെ ദയാവായ്പിലും പവിത്രതയിലും പ്രശോഭിയ്ക്കുന്നു. വെറും ജീവധർമ്മപരമായ വ്യാപാരം ആദ്ധ്യാത്മികമൂല്യങ്ങളുടെ

ആഗിരണത്തോടെ ശ്രേഷ്ഠതരമാവുന്നു. എന്നാൽ മാതൃദേവിയുടെ വ്യക്തിവൈശിഷ്ട്യത്തെ സംബന്ധിച്ചിടത്തോളം ഈ ആദ്ധ്യാത്മിക മേന്മ ജീവശാസ്ത്രപരമായ സന്ദർഭത്തിനു വെളിയിൽപോലും അതിന്റെ പൂർണ്ണതയിൽ ജാജ്ജ്വല്യമാനമായ തദ്വാരാ ആ മഹിതാശയം അതിന്റെ പരിശുദ്ധരൂപത്തിൽ ബോദ്ധ്യമായിക്കൊണ്ടിരിക്കുന്നു. തന്റെ ഹൃദയത്തിന്റെ വിശാലതയിൽനിന്നും ശാരദാദേവി ഭേദബുദ്ധിയില്ലാതെ എല്ലാവക്കും തന്റെ പ്രേമം കോരിച്ചൊരിഞ്ഞു. അങ്ങനെ ചെയ്യുന്നതിലൂടെ ''മാതൃദേവി'' എന്ന അഭിധാനം അത്ഥവത്താക്കി.

സാമൂഹികവും ഭൗതികവുമായ വിന്യാസങ്ങളിൽ പ്രായേണ ലാളിത്യത്തിന്റെ പുറംമോടിയ്ക്കുള്ളിൽ വ്യക്തിവൈശിഷ്ട്യത്തിന്റേയും സ്വഭാവമഹിമയുടേയും അടിസ്ഥാനഗുണങ്ങളെ ഒളിച്ചുവെച്ച് ദേവി സാധാരണന്മാരുടെ മനസ്സുകൾക്ക പിടികിട്ടാത്തവിധം കൗശലത്തോടെ സ്വയം സാധാരണക്കാരിയായിക്കഴിഞ്ഞിരുന്നു. എങ്കിലും അടിസ്ഥാനഗുണങ്ങൾ അന്വേഷിച്ചെത്തുന്ന ജിജ്ഞാസുക്കൾക്ക മുമ്പിൽ തന്റെ യഥാത്ഥസ്വരൂപം അനാവരണം ചെയ്തുകാണിച്ചിരുന്നു. ദേവിയെക്കുറിച്ച് ശ്രീരാമകൃഷ്ണൻ പറഞ്ഞിരുന്നു, ''മാനുഷ്യകത്തിന് ആത്മീയജ്ഞാനം നല്കുന്നതിനായെത്തിയ ജ്ഞാനദേവത, സരസ്വതിയാണവൾ'' എന്ന്. ദേവിയും തന്നെക്കുറിച്ച് പറഞ്ഞിരുന്നു: 'മാതൃത്വത്തിന്റെ മഹോന്നതമാതൃക സാക്ഷാത്കരിയ്ക്കുന്നതിനാണ് ശ്രീരാമകൃഷ്ണൻ എന്നെ ഇവിടെ വിട്ടിട്ടുപോയത്'' എന്ന്.

ശാന്തിയും ജ്ഞാനവുംതേടി വേദനിയ്ക്കുന്ന മാനുഷ്യകത്തിന് ദേവി തന്റെ ജീവിതത്തിലും തന്റെ ഉപദേശങ്ങളിലും ശാന്തിദമായ ഔഷധം നല്കി. ലിംഗപരവും ജാതീയവും, മതപരവുമായ ഭേദബുദ്ധി അവരുടെ അഹേതുകമായ കഥയെ തീണ്ടിയിരുന്നില്ല. അഹേതുകമായ ആ കൃപ മുസ്ലീംകൂലിവേലക്കാരനായ അംജദിനേയും അതുപോലെ ശാരദാനന്ദ സ്വാമിയെയും ഒരുപോലെ ആലിംഗനംചെയ്തു. കീർത്തിയേറിയ ഭഗിനി നിവേദിതയിലും സാധാരണക്കാരിയായ അന്നപൂർണ്ണയുടെ അമ്മയിലും ആ കൃപാവഷം ഒരുപോലെ ചൊരിഞ്ഞു. തന്റെ സാവ്വലൗകിക വീക്ഷണവും അഗാധമായ ഉൾക്കാഴ്ചയും വിളിച്ചറിയിക്കുന്നതാണ് അന്നപൂർണ്ണയുടെ അമ്മയ്ക്കുള്ള മാതൃദേവിയുടെ മരണശയ്യയിൽകിടന്നുള്ള ഉപദേശം. ശ്രീമാതൃദേവിയുടെ ആസന്നമായ വേർപാടിനെക്കുറിച്ചോർത്ത് ദുഃഖിയ്ക്കുന്ന അന്നപൂർണ്ണയുടെ അമ്മയ്ക്ക് സമാധാനവും ശക്തിയും പ്രദാനം ചെയ്യുമാറ് ദേവി ഈ വാക്കുകൾ അരുളിച്ചെയ്തു.

''നിനക്ക് മനശ്ശാന്തി ലഭിക്കണമെങ്കിൽ നീ ആരിലും കുററങ്ങൾ കാണരുത്. കൂടുതൽ സന്നദ്ധതയോടെ ശ്രദ്ധാപൂർവ്വം നിൻെറ തന്നെ ബലഹീനതകൾ കണ്ടുപിടിയ്ക്കുക. ഈ ലോകം മുഴുവൻ നിൻെറ സ്വന്തമാണെന്നു കരുതുക. എൻെറ കുഞ്ഞേ, ഇവിടെ ഒരാളും അപരിചിതനോ അന്യനോ അല്ല. ഈ വിശാലവിശ്വം മുഴുവൻ നിൻേറതാണ്.''

## ഉപസംഹാരം

ശ്രീരാമകൃഷ്ണൻെറ സ്വന്തം ശിഷ്യരിൽ ഒരാളായ അഭേദാനന്ദ സ്വാമി മാതൃദേവിയുടെ മഹത്ത്വത്തെ സ്തുതിച്ചുകൊണ്ട് രചിച്ച മനോഹരമായ ഒരു സംസ്കൃതശ്ലോകത്തോടുകൂടി ഞാൻ ഈ ഉപന്യാസം പൂർത്തിയാക്കാം.

''പവിത്രം ചരിതം യസ്യാഃ പവിത്രം ജീവനം തഥാ
പവിത്രതാസ്വരൂപിണ്യൈ തസ്യൈ ദേവ്യൈ നമോ നമഃ.

ആരുടെ ചരിതമാണോ പരിശുദ്ധമായിട്ടുള്ളത് അതുപോലെ ആരുടെ ജീവിതമാണോ പവിത്രതരമായിട്ടുള്ളത് പവിത്രതയുടെ മൂർത്തിമദ്ഭാവമായിട്ടുള്ള ആ ദേവിയ്ക്കായിക്കൊണ്ട് ഞാൻ വീണ്ടും വീണ്ടും പ്രണമിയ്ക്കുന്നു.

# 14

# ശാരദാദേവി - ഭാരതീയ സ്ത്രീത്വത്തിൻെറ ദിവ്യപരിവേഷം*

## 1 ആമുഖം.

ഭാരതം അയ്യായിരത്തിൽ പരം വർഷങ്ങളിലെ ചരിത്രത്തിലൂടെ മാനവജീവിതത്തെ ഭിന്നദൃഷ്ടികോണങ്ങളിലൂടെ ഭിന്നനിലകളിൽ പരീക്ഷണം നടത്തുകയും മനുഷ്യജീവിതത്തെയും മാനുഷ്യകത്തിൻെറ ഭേിതവ്യതയെയും കുറിച്ചുള്ള അനേകം യാഥാർത്ഥ്യങ്ങൾ കണ്ടെത്തുകയും ചെയ്തിട്ടുണ്ട്. അവയിൽ പലതും പിന്നീട് ഭാരതത്തിലെ ജനങ്ങളിൽ മഹാന്മാരും അതുപോലെ തന്നെ സാധാരണന്മാരുമായ പലരുടെയും ജീവിതത്തിലൂടെ എതാണ്ടിക്കാലം വരെ തെളിയിക്കുകയും പ്രാവർത്തികമാക്കുകയും ചെയ്തിട്ടുണ്ട്.

ഭാരതത്തിൻെറ മഹത്തായ തത്ത്വശാസ്ത്രമായ വേദാന്തം സഹസ്രാബ്ദങ്ങൾക്ക മുമ്പ് മാനവജീവിതത്തിൻെറ ആത്യന്തികലക്ഷ്യം ഇന്ദ്രിയജന്യമായ സുഖമോ സംതൃപ്തിയോ അല്ല, സ്വർഗ്ഗവുമല്ല, മറിച്ച് ഇവ രണ്ടിൻേറയും നിഷ്പക്ഷമായി വിലയിരുത്തലിലൂടെ ജ്ഞാനമാണെന്നു കണ്ടെത്തി. സുഖദുഃഖങ്ങളും എല്ലാ അനുഭവങ്ങളും മനുഷ്യന് സ്വയം ഭൗതികനിരപേക്ഷവും ആത്മീയവുമായ ജ്ഞാനത്തിൻെറ രംഗഭൂമിയിലേക്കു പ്രവേശിക്കുന്നതിനാവശ്യമായ സാഹചര്യം ഒരുക്കി. ആയതിന് പ്രകൃതി അവർക്ക് അനിവാര്യമായ ശാരീരിക കഴിവുകളും നല്കി. പക്വത പ്രാപിക്കാത്ത കൊച്ചുസംസ്കാരങ്ങൾ പക്വമാവാത്ത മനസ്സുകളെപ്പോലെ തന്നെ ഈ മഹത്തായ സത്യം ഉൾക്കൊള്ളുവാൻ കഴിയാതെ, തങ്ങളുടെ സംസ്കാരത്തിൻേറയും പെരുമാററത്തിൻേറയും നെടുങ്കൻ കൊട്ടാരങ്ങൾ ഐന്ദ്രിയമായ സുഖാന്വേഷണത്തിൻേറതു മാത്രമായ ഉറപ്പില്ലാത്ത അടിത്തറയിൽ പടുത്തുയർത്തുന്നതിന് നെട്ടോട്ടം ഓടുന്നു. അമ്മാതിരി കൊട്ടാരക്കെട്ടുകളെല്ലാം ആന്തരികവും ബാഹ്യവുമായ സമ്മർദ്ദങ്ങളെ നേരിടാനാവാതെ തകർന്നു തരിപ്പണമാകുന്നു. എന്നാൽ ഭാരതീയസംസ്കാരമാവട്ടെ സഹസ്രാബ്ദ

---

* ശ്രീരാമകൃഷ്ണൻെറ 143-ാം ജന്മദിനം പ്രമാണിച്ച് 1979 ഫെബ്രുവരിയിൽ ദക്ഷിണാഫ്രിക്കയിലെ ശ്രീരാമകൃഷ്ണകേന്ദ്രം പ്രസിദ്ധീകരിച്ച 'Beacon Light of Eternity' എന്ന പുസ്തകത്തിൽ പ്രസിദ്ധീകരിച്ചത്.

ങ്ങളും ആന്തരികവും ബാഹ്യവുമായുണ്ടായിട്ടുള്ള എല്ലാ വെല്ലുവിളികളെയും തമോമയമായ കാലഘട്ടങ്ങളെയും അതിജീവിച്ചിട്ടുണ്ട്. എന്തുകൊണ്ടെന്നാൽ അവയുടെ മഹാനുഭാവന്മാരായ ഋഷിപുംഗവന്മാർ നല്കിയ ഉറപ്പുള്ള അടിത്തറയും പക്വമായ സംശ്ലേഷണവിജയവുംകൊണ്ട്.

## 2 മനുഷ്യൻെറ നൈസർഗിക ദിവ്യത്വം

ഭാരതത്തിനും ശേഷിച്ച മാനുഷ്യകത്തിനും മുന്നിൽ വിജയകരമായ ആ സംശ്ലേഷണംകൊണ്ടുവന്ന സത്യങ്ങളിൽ മുഖ്യപ്രധാനമായതു മനുഷ്യൻെറ നൈസർഗ്ഗികമായ ദിവ്യത്വത്തെയും പവിത്രതയേയും കുറിച്ചുള്ള പ്രഭാപൂർണ്ണമായ സത്യമാണ്. സ്ത്രീയും പുരുഷനുമെന്നല്ല എല്ലാ ജീവികളും അവയുടെ തനതായ സ്വരൂപത്തിൽ ദിവ്യങ്ങളാണ്. മാനവപാരസ്പര്യങ്ങളുടെ ഘട്ടങ്ങളിൽ വേദാന്തം സാമൂഹികവും സംസ്കാരികവുമായ പരിണാമത്തെ ഈ മഹത്തായ സവിശേഷതയുടെ അനാവരണമായി കാണുന്നു. അതുകൊണ്ടു മാത്രമേ, നൂററാണ്ടുകളായി മനുഷ്യൻ താലോലിച്ചുപോരുന്ന വ്യക്തിവൈശിഷ്ട്യം, സമത്വം, സ്വാതന്ത്ര്യം തുടങ്ങിയ മാനവികമൂല്യങ്ങളും നിലനിർത്തുവാനാകയുള്ളു. വേദാന്തം ഇതിനെ സാമൂഹികവും സാംസ്കാരികവുമായ പുരോഗതിയുടെ മാനദണ്ഡമായിക്കണക്കാക്കുന്നു. സ്വാമി വിവേകാനന്ദൻ അതുകൊണ്ട് മതത്തെ ശാസ്ത്രീയമായി നിർവ്വചിച്ചു് ''മനുഷ്യനിൽ അന്തർലീനമായ ദിവ്യതയുടെ സാക്ഷാത്കാരം'' എന്നു പറയുന്നു.

## 3 സ്ത്രീപുരുഷസമത്വം

നൈസർഗ്ഗികമായ മാനവദിവ്യത്വത്തിൻെറ സാക്ഷാത്കാരത്തിനുള്ള വിവിധങ്ങളായ മാനവികബന്ധങ്ങളിൽ ഏററവും പ്രധാനപ്പെട്ടതു് സ്ത്രീപുരുഷബന്ധമാണ്. പുരുഷൻെറ അപ്രധാനമായ ഒരു വാരിയെല്ലിൽ നിന്നാണ് സ്ത്രീയെ സൃഷ്ടിച്ചതെന്നവതരിപ്പിക്കുന്ന സെമിററിക്പാരമ്പര്യത്തിനു വിരുദ്ധമായി ഉപനിഷത്തുകൾ സ്ത്രീപുരുഷന്മാരെ ജീവിതത്തിൻെറ തുല്യപങ്കാളികളായവതരിപ്പിക്കുന്നു, ഒന്നു് മററതിനു് പൂരകവും ഏതെങ്കിലും ഒന്നിൻെറ അഭാവത്തിൽ മറേറതു് അപൂർണ്ണവുമാണെന്നു്. [ബൃ. ഉ. 1–4–3].

> സ ഇമം ഏവ ആത്മാനം ദ്വേധാ അപാതയത്
> തതഃ പതിശ്ച പത്നീ ച അഭവതാം.
> തസ്മാദിദമർധബൃഹളമിവ സ്വ ഇതി.

''അവൻ ഈ ആത്മാവിനെത്തന്നെ രണ്ടാക്കി. അതിൽനിന്നു് (അങ്ങനെ) ഭാര്യാഭർത്താക്കന്മാരുണ്ടായി. അതുകൊണ്ടു് ഈ ശരീരം പകുതിഭാഗം പോലെയാകുന്നു.''

ആത്മാവ് അഥവാ ലിംഗഭേദാഭാവത്തിലുള്ള സ്വത്വം എന്ന നിലയിൽ സ്ത്രീപുരുഷന്മാരുടെ യഥാർത്ഥപ്രകൃതി പരിശുദ്ധവും, അപരിമേയവും, നിത്യമുക്തവുമാണെന്നു് കൂടി ഉപനിഷത്തുകൾ കണ്ടെത്തി. ശരീരമനോ ബുദ്ധികളോടു ചേൎന്നു് ലിംഗപരവും മററു മായ ഭേദഭാവങ്ങളോടുകൂടി പരിമിതമായ ജൈവവ്യക്തിത്വമായി ത്തീരുന്നു. ഇതാണു് സാമൂഹ്യശാസ്ത്രത്തിൻേറയും ഇതരപ്രായോഗിക വിജ്ഞാനശാഖകളുടേയും വിഷയമായ ''അറിയപ്പെടുന്ന സ്ത്രീപുരു ഷഭാവം.'' എന്നാൽ ആത്മീയതയുടെ വിഷയമായ അജ്ഞാതമായ സ്ത്രീപുരുഷത്വം അതിനു പിന്നിൽ നിലകൊള്ളുന്നു.

അറിയപ്പെടുന്ന മനുഷ്യൻ പരിമിതനും, അപൂൎണ്ണനും നിസ്സഹായ നമാണു്; ബാഹ്യലോകത്തു് മററു വ്യക്തികളോടും സമൂഹങ്ങളോടും, വസ്തു ജാലങ്ങളോടും ചേൎന്നു് ബന്ധങ്ങളുണ്ടാക്കി പൂൎണ്ണതയെ പ്രാപി ക്കുന്നതിനു് ഈ മനുഷ്യൻ ശ്രമിക്കുന്നു. ജന്തുസഹജവും ജൈവപരവു മായ മേഖലകളിലുള്ള അമ്മാതിരി ബന്ധങ്ങളിൽനിന്നു ഉണ്ടാകുന്ന സംതൃപ്തി അഭിവൃദ്ധിയെ പ്രാപിച്ചു് പല അന്തരാളഘട്ടങ്ങളിലൂടെ പ്രാകൃതം, സംസ്കൃതം, പൂൎണ്ണം എന്ന നിലയിലെത്തുന്നു. ഒരു ഘട്ട ത്തിൽനിന്നും അടുത്തഘട്ടത്തിലേക്കുള്ള പുരോഗതിയെ വിരചിക്കു ന്നതു് യമനിയമാദികളോടു കൂടി മുന്നോട്ടുള്ള സൎഗ്ഗാത്മകപ്രയാണ മാണു്. യമനിയമാദികളെല്ലാം അധമങ്ങളായ മാനവചിത്തവൃത്തി കളെ (അറിയപ്പെടുന്ന മനുഷ്യനെ) നിരോധിക്കുന്നതിനു വേണ്ടിയും ശരീരമനോബുദ്ധികൾക്കതീതമായ ആത്മാവിനെ (അജ്ഞാത മനുഷ്യനെ) സാക്ഷാൽക്കരിക്കുന്നതിനു വേണ്ടിയും ആണു്.

## 4 ഭാരതീയ സംസ്കാരത്തിൽ സ്ത്രീകളുടെ സ്ഥാനം

ഉപനിഷത്തിലെ മഹൎഷീശ്വരന്മാർ കണ്ടെത്തിയ മനുഷ്യനെ ക്കുറിച്ചുള്ള ഈ ആത്മീയദൎശനം വിപുലവും വിഭിന്നവുമായ ഭാരതീയ സംസ്കാരസൗധത്തിൻെറ പിന്നീടുള്ള വികാസപരിണാമങ്ങൾക്കു് അടിസ്ഥാനശിലയായി നിലകൊണ്ടു. വൈവാഹികധൎമ്മങ്ങൾ, വൈയക്തികബന്ധങ്ങൾ, മതങ്ങൾ തമ്മിലുള്ള ബന്ധം ഈശ്വര നോടും ജഗത്തിനോടുമുള്ള സമീപനം തുടങ്ങിയവയെക്കുറിച്ചുള്ള ഭാരതീയവീക്ഷണത്തിന്മേൽ ഇതിനു് അവഗാഢമായ സ്വാധീന മുണ്ടു്. മനുഷ്യനും മനുഷ്യനും തമ്മിലും, സ്ത്രീയും പുരുഷനും തമ്മിലും ആദ്ധ്യാത്മികസമത്വം ഭാരതം എക്കാലത്തും സൈദ്ധാന്തി കമായി നിലനിൎത്തിയിരുന്നു. അതിനു നന്ദി. എന്നാൽ സാമൂഹ്യപ്ര വൎത്തനരംഗത്തു് യഥാൎത്ഥത്തിൽ ഭാരതം പലപ്പോഴും ഈ മഹത്തായ ദൎശനത്തെ പ്രായോഗികമാക്കുന്നതിൽ പരാജയപ്പെട്ടു. ഭാരതത്തിൻെറ

ആധുനികഗുരുക്കന്മാരിൽ അത്യുന്നതരായ ശ്രീരാമകൃഷ്ണൻേറയും, മാതൃദേവിയുടെയും, സ്വാമി വിവേകാനന്ദൻേറയും ജീവിതാനുഭവങ്ങളിലൂടെയും, ഉപദേശങ്ങളിലൂടെയും ദൃഷ്ടാന്തങ്ങളിലൂടെയും രാജ്യമെമ്പാടും പ്രസ്തുതദർശനത്തിൻെറ പൂർണ്ണമായ നിർവ്വഹണം ആധുനികഭാരതീയ ചരിത്രത്തെ ഗൗരവാവഹവും അർത്ഥപൂർണ്ണവുമാക്കിത്തീർക്കുന്നു.

സ്ത്രീകളെയും സാധാരണന്മാരെയും നിരാകരിയ്ക്കുകയും അടിച്ചമർത്തുകയും ചെയ്യുകവഴി ഭാരതത്തിനും തത്സംസ്കാരത്തിനും നേരിട്ട ഉത്ക്കടമായ അപചയത്തെ ചൂണ്ടിക്കാണിച്ച ആദ്യത്തെ ഭാരതീയ നേതാവും ഗുരുവും സ്വാമി വിവേകാനന്ദനായിരുന്നു. ഭാരതത്തിലെ സ്ത്രീകളുടെയും സാധാരണക്കാരുടെയും വൈയക്തികസ്വാതന്ത്ര്യവും സ്വഭാവഗുണവും ഗാംഭീര്യവും നേടിയെടുക്കുന്നതിനും അവരുടെ വളർച്ചയുടെ പരമാവധി ഔന്നത്യത്തിലെത്തുന്നതിന് അധികാരം നല്കുന്നതിനും വീട്ടിലും നാട്ടിലും അവരുടെ തുല്യപ്രാതിനിധ്യം ഉറപ്പുവരുത്തുന്നതിനും ആവശ്യമായ സാമൂഹികസമത്വം പുനസ്ഥാപിയ്ക്കുന്നതിന് അദ്ദേഹത്തിൻെറ കാലംമുതൽ ശക്തമായ സാമൂഹ്യ - രാഷ്ട്രീയ പ്രസ്ഥാനങ്ങളിലൂടെ ഭാരതം ആലോചനാപൂർവ്വം പ്രയത്നിച്ചുവരുന്നു.

ആധുനികകാലഘട്ടത്തിലെ മററനേകം വികസിതസമൂഹങ്ങളിൽനിന്നു വ്യത്യസ്തമായി ഭാരതം ആക്രാമികമായ ഒരു രാഷ്ട്രീയ വിപ്ലവമോ വനിതാവിമോചനപ്രസ്ഥാനമോ നേരിട്ടിട്ടില്ല എന്നതു് ഇത്തരുണത്തിൽ പ്രത്യേകം പ്രസ്താവ്യമാണ്. വ്യക്തികളെന്ന നിലയിൽ തങ്ങളുടെ പദവിയ്ക്കും അഭിമാനത്തിനും വേണ്ടിയുള്ള സ്ത്രീകളുടെ അവകാശങ്ങൾക്കെതിരെ ലോകനീതി കക്ക്ശമാവുമ്പോഴും കാലത്തിൻെറ ചുവരെഴുത്തിനു വിപരീതമായി പുരുഷന്മാർ അമ്മാതിരി പരിമിതമായ കാഴ്ച്ചപ്പാടുകൾവച്ചുപുലർത്തുമ്പോഴമാണ് സ്ത്രീവിമോചനപ്രസ്ഥാനങ്ങൾ സമൂഹത്തിൽ പൊട്ടിത്തെറികളുണ്ടാക്കുന്നതു്. എന്നാലിന്നു് ആധുനികഭാരതത്തിൽ പുരുഷന്മാർതന്നെ സ്ത്രീകളുടെയും സാധാരണക്കാരുടെയും അവകാശങ്ങൾ നേടിക്കൊടുക്കുന്നതിനുവേണ്ടി കാലാനുസൃതമായി മുമ്പോട്ടു വന്നിട്ടുണ്ടു്. അപ്രകാരം പ്രവർത്തിയ്ക്കുന്നതിന് സാമൂഹ്യ - രാഷ്ട്രീയപ്രസ്ഥാനങ്ങളിൽ മാത്രമല്ല മതസമ്പ്രദായങ്ങളിലും പുരുഷന്മാർ മുന്നോട്ടുവന്നിരിയ്ക്കുന്നു. ആധുനികഭാരതത്തിൽ സർഗ്ഗാത്മകമായ ഒരു സാമൂഹ്യവ്യവസ്ഥിതി ഉരുത്തിരിഞ്ഞുണ്ടാവുന്നതിനുള്ള അഭിവാഞ്ഛയാൽ പ്രേരിതരായി ഉണർന്നെണീററ ഭാരതീയസ്ത്രീത്വവുമായി കൈകോർത്തുപിടിച്ചു് അവർ പ്രയത്നിക്കുന്നു, ആധുനിക പാശ്ചാത്യ മാനുഷിക-സാമൂഹ്യ-രാഷ്ട്രീയചിന്തയ്ക്കും അനുഭവത്തിനുമൊപ്പം പൗരാണിക ഭാരതീയദർശനങ്ങളും ആദ്ധ്യാത്മികസമ്പ്രദായങ്ങളും അതുപോലെ നമ്മുടെ രാഷ്ട്രത്തിൻെറ ആധുനികഗുരുക്കന്മാരും നേതാക്കന്മാരും ഈ മഹത്തായ സംരംഭത്തിൽ അവരെ പുലർത്തിപ്പോരുന്നു.

ഈ പശ്ചാത്തലത്തിൽ വേണം ആധുനിക ഭാരതസ്ത്രീയുടെ ശബ്ദത്തെ നോക്കിക്കാണാൻ. സാമൂഹികവും രാഷ്ട്രീയവുമായ ഏതു തൊഴിൽമേഖലയും പിന്തുടരുന്നതിനും അത്യുത്കൃഷ്ടമായ ഏതു ബൗദ്ധികപുരോഗതിയും നേടുന്നതിനും സ്വതന്ത്രയായിരിക്കെ ആധുനികഭാരതസ്ത്രീ സ്വയം പുരുഷന്റെ പ്രതിയോഗിയായിക്കാണുന്നില്ല. മറിച്ച് അയാളുടെ സുഹൃത്തും സഹായിയുമായിക്കാണുകയും അയാളുടെ നന്മകളേയും സഹായങ്ങളേയും വിലമതിക്കുകയും ചെയ്യുന്നു.

## 5 സ്ത്രീ ഭാര്യയിൽനിന്നു് അമ്മയിലേയ്ക്കു്

സ്ത്രീത്വത്തെക്കുറിച്ചുള്ള ഭാരതീയാദർശത്തെ ഇതു് ഗൗരവാവഹമായ പല പരിണാമങ്ങളിലേയ്ക്കും നയിച്ചു. പല നൂററാണ്ടുകൾക്കു ശേഷം ആദ്യമായി വിവാഹം സമാനചിന്തയുള്ളവരുടെ സഹവർത്തിത്വമായി പരിണമിച്ചുകൊണ്ടിരിക്കുന്നു. സാമൂഹികോന്നമനത്തിനും അതിന്റെ ആസ്വാദാസ്വാദനത്തിനുംവേണ്ടിയുള്ള കൂട്ടായ പ്രയത്നമായിത്തീരുന്നു വിവാഹം. സ്ത്രീയുടെയും പുരുഷന്റെയും ഉള്ളിൽ കുടികൊള്ളുന്ന ശരീരമനോബുദ്ധികൾക്കതീതമായ ആത്മാവിനെ സാക്ഷാത്ക്കരിക്കുവാനും ആയതു നേടിത്തരുന്ന അളവററ സ്വാതന്ത്ര്യം കരഗതമാക്കുന്നതിനും വിവാഹജീവിതത്തെ വിനിയോഗിക്കുവാൻ എല്ലാ സ്ത്രീപുരുഷന്മാരോടും ഭാരതത്തിന്റെ ആത്മീയ പൈതൃകം ഇന്നു് മുദ്ഘലമായി മന്ത്രിക്കുന്നു. സാമൂഹികപരിണാമത്തിന്റെ അഥവാ മാനുഷികാവസ്ഥയിലുള്ള പരിണാമത്തിന്റെ ലക്ഷ്യവും മാർഗ്ഗവുമായി വേദാന്തം ഇതിനെ കണക്കാക്കുന്നു.

സ്ത്രീയെ സംബന്ധിച്ചിടത്തോളം ഭാര്യയുടെ പദവിയിൽനിന്നു് അവൾ മാതൃപദവിയിലേയ്ക്കു് വളരുന്നതിലൂടെയാണു് ഈ നേട്ടം കൈവരിക്കുന്നതു്. ഇതുകൊണ്ടു് ഉദ്ദേശിക്കുന്നതു് വെറും ജീവശാസ്ത്രപരമായി മാതൃത്വം കൈവരിക്കുകയല്ല അഥവാ അതു് അനിവാര്യവുമല്ല, മറിച്ച് ആത്മീയമായി മാതൃത്വം നേടലനിവാര്യമാണു്. ഭാര്യാത്വത്തിന്റെ ആത്മീയപരിണാമമാണു് മാതൃത്വം. ഭാര്യയെന്ന നിലയിൽ സ്ത്രീ സാമൂഹികമായി അബലയാണെങ്കിൽ അമ്മ എന്ന നിലയിൽ സ്ത്രീ മഹത്ത്വമാർന്നവളാണു്. ഈ ആദ്ധ്യാത്മികശക്തി ശാരീരികാവശ്യങ്ങളുമായി കലരാത്തിടത്തോളം ഒരു ചെറിയ പാരമ്പര്യസമൂഹത്തിന്റെ അമ്മയായ സ്ത്രീ അവളുടെ നിലയിൽ ആത്മീയവും ധാർമ്മികവുമായ പുരോഗതിയുടെ പരമാവധി സാദ്ധ്യതയിൽ നിലകൊള്ളുന്നു. എന്നാൽ ഈ ആത്മീയത വെറും ജൈവപരവും, ശാരീരികവും എന്തിനു് സാമൂഹികവും പോലുമായ വസ്തുതകളെ ഉല്ലംഘിക്കുകയും പ്രേമവും ത്യാഗവുംകൊണ്ടു് കുടുംബബന്ധങ്ങളുടേയും വർഗ്ഗവർണ്ണസങ്കുചിതത്വത്തിന്റെയും വേലിക്കെട്ടുകളെ അതിജീവിച്ച്

മാതൃത്വത്തിന്റെ ആദർശലോകത്ത് സാർവ്വലൗകികമേന്മ നേടുന്നു. അഹന്താനിരാസത്തിലുള്ള ഈ ആത്മോത്കർഷം സ്ത്രീയെ ഭാര്യയെന്ന നിലയിൽപോലും ഒരു സ്വതന്ത്രസാമൂഹ്യരാഷ്ട്രീയപ്രസ്ഥാനത്തിൽ ഉത്തമവ്യക്തിയായി പ്രവർത്തിക്കുവാൻ കഴിവുള്ളവളാക്കുന്നു. ആയത് തദ്ദേശവാസികളായ ദശലക്ഷക്കണക്കിനാളുകളെ അവളുടെ മാതൃഹൃദയത്തോടടുപ്പിക്കുന്നു. ഇതിനെ ഒരു ജീവിതദർശനം അഥവാ ജീവിതസാക്ഷാത്കാരം എന്ന് വിശേഷിപ്പിക്കാമെങ്കിൽ അതിനു മാർഗ്ഗം അഹന്താനിരാസത്താൽ ആത്മോത്കർഷത്തിലൂടെയാണ്. ഒരു വനിത ഭാര്യാത്വത്തിൽനിന്ന് മാതൃത്വത്തിലേയ്ക്ക് വളരുമ്പോഴും അതാണ് ചെയ്യുന്നത്. ഇതിന് ഒരു മാനുഷികഗുണത്തേയും പരിത്യജിക്കുകയോ എതിർക്കുകയോ ചെയ്യേണ്ടതില്ല. എന്നാൽ വ്യക്തിവൈശിഷ്ട്യത്തിന്റെ അധോമണ്ഡലത്തിൽനിന്ന് ഉപരിമണ്ഡലത്തിലേയ്ക്ക് ഉള്ള വളർച്ചയും അന്തരാത്മാവിന്റെ സാക്ഷാത്കാരവും മാത്രമേ വേണ്ടൂ.

## 6 ഭാരതീയസംസ്കാരത്തിൽ മാതാവിന്റെ മഹത്ത്വം

ഞാൻ മുൻപ് സൂചിപ്പിച്ചതുപോലെ ഒരു വ്യക്തിയുടെ അഥവാ സംസ്കാരത്തിന്റെ പുരോഗതിയുടെ വേദാന്തപരമായ മാനദണ്ഡം ഇതാണ്. ഭാരതീയസംസ്കാരത്തിന്റെ അടിസ്ഥാനത്തിൽ മാതൃത്വത്തിന്റെ ഈ ആദർശം സ്ത്രീത്വത്തിന്റെ പരമലക്ഷ്യമാണ്. അഹന്ത നശിച്ച പ്രേമത്തിന്റെയും ത്യാഗത്തിന്റെയും മൂർത്തിമദ്ഭാവമായ അമ്മ, നമുക്ക് ഗോചരമായ മാതൃത്വത്തിന്റെ പരിമിതവ്യക്തിത്വത്തിനപ്പുറത്ത് അതിനേക്കാൾ ശ്രേഷ്ഠമായ ഒരാന്തരികമാതൃഭാവത്തിന്റെ സാന്നിദ്ധ്യം ഹൈന്ദവമനസ്സുകളിൽ ഉളവാക്കുന്നു. ഹിന്ദുവിനെ സംബന്ധിച്ചിടത്തോളം ഈശ്വരൻപോലും എല്ലാ സൃഷ്ടികളുടെയും മാതാവായി കണക്കാക്കപ്പെടുന്നു. ഈശ്വരനെപ്പോലും മാതൃഭാവത്തിലാരാധിക്കുന്ന ഒരു ജനതയും തത്ത്വചിന്തയും സ്ത്രീയെ അതിന്റെ ഉദാത്തതയിലും പവിത്രതയിലും കാണുന്നതിന് വേണ്ട പഠിപ്പുള്ളവരാണെന്നത് നിസ്തർക്കമാണ്. ചിരപുരാതനമായ ഹൈന്ദവസംസ്കാരം എല്ലാ സ്ത്രീകളെയുമെന്നല്ല എല്ലാ ജീവികളിലെയും സ്ത്രീത്വത്തെ ജഗന്മാതാവിന്റെ രൂപമായി കണക്കാക്കുവാൻ അവനെ പഠിപ്പിക്കുന്നു. മനുസ്മൃതിയിൽ പറയുന്നു: (II. 145)

ഉപാദ്ധ്യായാത് ദശാചാര്യഃ ആചാര്യാണാം ശതം പിതാ
സഹസ്രം തു പിതൄൻ മാതാ ഗൗരവേണാതിരിച്യതേ.

ബഹുമാനത്തിന്റെ മാനദണ്ഡത്തിൽ പത്ത് ഉപാദ്ധ്യായന്മാരെക്കാൾ ഒരു ആചാര്യനും നൂറ് ആചാര്യന്മാരെക്കാൾ പിതാവും ആയിരം പിതാക്കന്മാരെക്കാൾ മാതാവും മേലെയാകുന്നു.

ഹിന്ദുവിനെ സംബന്ധിച്ചിടത്തോളം യഥാർത്ഥസംസ്കാരത്തിന്റെയും ഉത്തുംഗമായ ആത്മീയതയുടെയും ലക്ഷണമായെണ്ണുന്ന അവളുടെ അഹന്ത വെടിഞ്ഞ പ്രേമവും, അനുകമ്പയും മാതാവിൽ അളവററ മഹത്ത്വം ചൊരിയുന്നതിനു് കാരണമാകുന്നു. എല്ലാ സ്വാതന്ത്ര്യത്തോടും അഭിമാനത്തോടുംകൂടി ജീവിക്കുകയും അപ്രകാരം കർമ്മങ്ങൾ ഭൗതികമായി നിർവ്വഹിക്കുകയും ചെയ്യുമ്പോഴും പുരുഷന്മാർക്കു് പൊതുവെയും സ്ത്രീകൾക്കു് വിശേഷിച്ചും വെറും ശാരീരികപരിമിതികൾക്കപ്പുറത്തുള്ള ഉന്നതമായ ആത്മീയതയും യഥാർത്ഥമായ സംസ്കാരവും നേടുന്നതിനു് അവകാശമുണ്ടു്. ഈ ഒരു ദർശനമാണു് ഭാരതം എക്കാലവും സ്ത്രീപുരുഷന്മാർക്കു് മുന്നിൽ ഉയർത്തിപ്പിടിച്ചിട്ടുള്ളതു്. അതാവട്ടെ ഭാരതത്തിലെ പുരുഷന്മാരെക്കാളേറെ അവിടുത്തെ സ്ത്രീകൾ അവരുടെ ജീവിതത്തിൽ സാക്ഷാത്ക്കരിക്കുന്നതിനു് വികാരതീവ്രതയോടെ അത്യദ്ധ്വാനം ചെയ്തിട്ടുണ്ടു്.

## 7 ഭാരതീയസ്ത്രീത്വാദർശം: പൌരാണികവും, ആധുനികവും

ചാരിത്ര്യം, പവിത്രത, നിഃസ്വാർത്ഥത, സേവനസന്നദ്ധത ലാളിത്യം, ഉദാരത തുടങ്ങിയ ഗുണങ്ങൾക്കു് വിളനിലമായിരുന്ന മഹനീയ മഹിളാരത്നങ്ങളായ സീത, സാവിത്രി, ദമയന്തി തുടങ്ങിയവരെ പിൻതുടന്ന ഭാരതീയ സ്ത്രീകൾ, സ്ത്രീപുരുഷന്മാരുടെ നൈസർഗ്ഗികവും ആന്തരികവുമായ ദിവ്യഭാവത്തിന്റെ ദർശനത്താൽ ആകൃഷ്ടരായി. ചരിത്രപ്രസിദ്ധമായ അനുഭൂതിയുടെ സഹസ്രാബ്ദങ്ങൾ അവരുടെ ഉണ്മക്കു് ഊടും പാവുമാക്കി ഇവയെ ചമച്ചു. ആധുനികഭാരതീയ വനിതകൾക്കു് അവരുടെ പിതൃപൈതാമഹസംപ്രാപ്തമായ പൗരാണികസമ്പത്തിൽനിന്നു് പുറത്തു് ചാടുന്നതിനു് കഴിയുന്നില്ല. എൺപതിൽ പരം വർഷങ്ങൾക്കു് മുൻപു് 'ഭാരതത്തിലെ ഋഷികൾ' എന്ന തന്റെ പ്രഭാഷണത്തിൽ സ്വാമി വിവേകാനന്ദൻ ഈ സത്യം ചൂണ്ടിക്കാട്ടിയിട്ടുണ്ടു്: ''നമ്മുടെ സ്ത്രീകളെ നവീകരിക്കുന്നതിനുള്ള പ്രവർത്തനങ്ങൾ അവരെ ആ സീതാദർശത്തിൽ നിന്നകററുന്നപക്ഷം താമസം വിനാ പരാജയമടയുന്നു. ഭാരതസ്ത്രീകൾ സീതയുടെ കാലടികളിലൂടെ വളരുകയും വികസിക്കുകയും ചെയ്യണം അതുമാത്രമാണു് കരണീയം'' [വി. സാ. സ. Vol III 256]

സീതയുടെയും സാവിത്രിയുടെയും ദമയന്തിയുടെയും ആദർശങ്ങളിൽനിന്നാണു് പ്രാചീനഭാരതസ്ത്രീകൾ ജ്ഞാനമാർജ്ജിച്ചു പോന്നതു്. എന്നാൽ ഈ ആദർശങ്ങളോടും ദൃഷ്ടാന്തങ്ങളോടും പ്രതികരിക്കുമ്പോഴും പണ്ടു് തങ്ങളുടെ സഹോദരിമാരുമായി താരതമ്യപ്പെടുത്തുമ്പോൾ സ്വപ്രകാശനത്തിനു് ആധുനികകാലഘട്ടം സമ്മാനിച്ച വിശാലമായ ചുററുപാടുകളിൽ അവയെ നിലനിർത്തുന്നതിനു് ഇന്നത്തെ ഭാരതീയ

മഹിളകൾ നൂതനമായൊരു പ്രചോദനം തേടുകയാണ്. ജീവിതത്തിൻെറയും പ്രവൃത്തിയുടെയും രംഗങ്ങളിൽ അതിബൃഹത്തായ ആധുനിക സ്ഥിതിഗതികളിലും സാഹചര്യങ്ങളിലും പഴയ ആദ്ധ്യാത്മികമൂല്യങ്ങളുടെ അനുവർത്തനത്തിനു് ഇക്കാലത്തെ ഭാരതീയമഹിളകൾ തിരയുന്നു. ശ്രീരാമകൃഷ്ണൻ, മാതൃദേവി, സ്വാമി വിവേകാനന്ദൻ എന്നിവരിൽനിന്നും ഈ ആധികാരികമായ ഉറപ്പാണു് ആധുനികഭാരതീയ മഹിളകൾ നേടുന്നതു്.

## 8 ശ്രീരാമകൃഷ്ണൻെറ വൈശിഷ്ട്യം

ആദ്ധ്യാത്മികഗുരുക്കന്മാരുടെ കൂട്ടത്തിൽ ശ്രീരാമകൃഷ്ണൻ പല പ്രകാരത്തിലും ഒററപ്പെട്ടു് നില്ക്കുന്നു. ഭാരതത്തിൻെറ പൗരാണിക മതചരിത്രത്തിൻെറ ആകർഷകമായ ചുററുപാടിൽപോലും ഈ യാഥാർത്ഥ്യം പ്രകടമാണു്. അദ്ദേഹം ഒരു പുരോഹിതനായി പ്രവർത്തിച്ചുകൊണ്ടു് തൻെറ ആദ്ധ്യാത്മികസാധനകളെല്ലാം നിർവ്വഹിച്ചു. തൻെറ സാർവ്വലൗകികമായ ആത്മീയസന്ദേശം മാനുഷ്യകത്തിനുപദേശിച്ചു ശിഷ്യന്മാരെ പരിശീലിപ്പിച്ചു. ഇവയെല്ലാം ചെയ്തതു് റാണി രാസമണി എന്നു് പേരായ പ്രശസ്തവനിത കെട്ടിപ്പടുത്തു് നിലനിർത്തിപ്പോന്ന, കൽക്കത്തക്കു് സമീപമുള്ള ദക്ഷിണേശ്വരത്തിലെ കാളിക്ഷേത്രത്തിൻെറ പരിധിക്കുള്ളിൽ നിന്നുകൊണ്ടാണു്. അദ്ദേഹത്തിൻെറ ആദ്യത്തെ ആത്മീയഗുരു പ്രശസ്ത ബൌദ്ധികപ്രതിഭയും സന്ന്യാസിനിയുമായ മറെറാരു സ്ത്രീരത്നമായിരുന്നു. അകുതോഭയം പരിവ്രജനം ചെയ്തിരുന്ന അവരുടെ പേരു് ഭൈരവിബ്രാഹ്മണി എന്നായിരുന്നു. ഭവതാരിണീകാളീ എന്ന പേരിൽ ജഗദംബയെ അദ്ദേഹം ഈശ്വരനായി ആരാധിക്കുകയും സന്ന്യാസി ആയിരുന്നിട്ടും അമ്മയുടെ നിർദ്ദേശപ്രകാരം വിവാഹത്തിനു് സമ്മതിക്കുകയും ചെയ്തു. ശാരദാദേവിയെന്ന സൗശീല്യമാർന്ന കന്യകയെ സഹധർമ്മിണിയായി സ്വീകരിച്ചു് അനന്യസാധാരണമായ ദാമ്പത്യജീവിതം നയിക്കുകയും ചെയ്തു. പരസ്പരസ്നേഹത്തോടും സേവനത്തോടും ബഹുമാനത്തോടും കൂടി മാനുഷ്യകത്തെയാകെ സേവിച്ചുകൊണ്ടവർ ജീവിച്ചു. അവരുടെ രാഗം തരിമ്പുപോലും മാംസനിബദ്ധമായിരുന്നില്ല. മറിച്ചു് ശാരീരികമായി വേറിട്ട വ്യക്തിത്വം പുലർത്തുമ്പോഴും അനന്യസാധാരണമായ ആത്മാക്കളുടെ അനുരണനം അവർ സാക്ഷാത്ക്കരിച്ചു.

## 9 മഹത്തായൊരു ജീവിതംകൊണ്ടു് ചരിത്രത്തെ വീണ്ടെടുക്കുന്നു

വിശ്വമഹാകവിയും നാടകകർത്തൃമായ കാളിദാസൻ ജഗത്പിതാക്കളെന്നു് വിശേഷിപ്പിച്ച പൗരാണികപാരമ്പര്യത്തിലെ

ശിവപാർവ്വതിമാരുടെ കാമലേശവും കാണാത്ത പാരസ്പര്യത്തിൻെറ യുമാതിരി ദിവ്യോദാരമായ പ്രേമം ഒരിക്കൽക്കൂടി ആധുനികഭാരതത്തിലെ ശ്രീരാമകൃഷ്ണശാരദാദേവിമാരുടെ പാരസ്പര്യത്തിലൂടെ അനുഭവിച്ചു. ശിവനിൽ കാമനയുണർത്തുന്നതിനു പലവുരു ശ്രമിച്ച മന്മഥനെ ശിവൻ ദഹിപ്പിച്ചതിനു ശേഷം കാമാരിയെ ഭർത്താവായി വരിച്ച പാർവ്വതിയുടെ പരിശുദ്ധ പ്രേമത്തെ കാളിദാസൻ തൻെറ ഐതിഹാസികകൃതിയായ കുമാരസംഭവത്തിൽ ഭംഗ്യന്തരേണ വിവരിക്കുന്നുണ്ടു്. പാർവ്വതിയെ കാളിദാസൻ ചാരുതയുടെ മൂർത്തിമദ്ഭാവമായി വർണ്ണിക്കുന്നു. (കു. സം. 1-48)

'സർവ്വോപമാദ്രവ്യസമുച്ചയേന യഥാപ്രദേശം വിനിവേശിതേന
സാ നിർമ്മിതാ വിശ്വസൃജാ പ്രയത്നാദേകസ്ഥസൗന്ദര്യദിദൃക്ഷയേവ.

സൃഷ്ടികർത്താവു് എല്ലാ ഉപമാനവസ്തുക്കളേയും ശേഖരിച്ചു് അതാതു് സ്ഥാനങ്ങളിൽ ചേർത്തിണക്കി ഇവളെ സൃഷ്ടിച്ചതു് ഒരേ വ്യക്തിയിൽ എല്ലാ സൗന്ദര്യവും ഒന്നിച്ചു് കാണുവാൻ ആഗ്രഹിച്ചായിരിക്കണം.'

ഹിമവത് ശൃംഗത്തിൽ തപസ്സ്വാദ്ധ്യായനിരതനായി കഴിയുന്ന വിരക്തനായ പരമേശ്വരനെ പരിചരിക്കുന്നതിനുള്ള ആഗ്രഹം പാർവ്വതി പ്രകടിപ്പിച്ചപ്പോൾ സദാശിവൻെറ പ്രതികരണം മഹനീയമായൊരു ശ്ലോകത്തിൽ കാളിദാസൻ വർണ്ണിക്കുന്നുണ്ടു്. അതേ സന്ദർഭവും മനോഭാവവും നമ്മുടെ കാലത്തു തന്നെ ദക്ഷിണേശ്വരത്തിലെ കാളിക്ഷേത്രത്തിലെ ശ്രീരാമകൃഷ്ണൻെറ പരിചരണത്തിനു ആഗ്രഹിച്ച തൻെറ സഹധർമ്മിണിയായ ശാരദാദേവിയോടുള്ള അദ്ദേഹത്തിൻെറ ഹൃദയഹാരിയായ പ്രത്യുത്തരത്തിൽ പുനരാവിഷ്കൃതമായിരിക്കുന്നു. (കു. സം. 1-58)

'പ്രത്യർഥിഭൂതാമപിതാം സമാധേഃ
ശുശ്രൂഷമാണാം ഗിരിശോഽനുമേനേ
വികാരഹേതൗ സതി വിക്രിയന്തേ
യേഷാം ന ചേതാംസി ത ഏവ ധീരാഃ.'

അവളുടെ സാന്നിദ്ധ്യം സമാധിക്കു് വിരോധിയാണെങ്കിലും മഹാദേവൻ തന്നെ ശുശ്രൂഷിച്ചുകൊള്ളുവാൻ പാർവ്വതിക്കു് അനുവാദം നല്കി. വികാരത്തിനു് കാരണമുണ്ടായിട്ടും ആരുടെ ഹൃദയം വികാരമേല്ക്കാതിരിക്കുന്നുവോ അവരത്രേ ധീരന്മാർ.

അവസാനം ശിവൻെറ പരമപ്രേമം പാർവ്വതിയുടെ പ്രേമവായ്പിനു് മുൻപിൽ അടിപണിയുന്നതായി കാളിദാസൻ മഹോന്നതമായൊരു ശ്ലോകത്തിൽ വർണ്ണിക്കുന്നു. (കു: സം: V-86)

'അദ്യ പ്രഭൃത്യവനതാംഗി തവാസ്മി ദാസഃ
ക്രീതസ്തപോഭിരിതി വാദിനി ചന്ദ്രമൗലൌ
അഹ്നായ സാ നിയമജം ക്ലമമുത്സസർജ
ക്ലേശഃ ഫലേന ഹി പുനർനവതാം വിധത്തേ.

അല്ലയോ സുന്ദരി, ഞാൻ നിനക്ക് തപസ്സുകളാൽ വിലക്ക് വാങ്ങിയ ദാസനാണ് എന്ന് ശിവൻ പറഞ്ഞപ്പോൾ വ്രതംകൊണ്ടുണ്ടായ അവളുടെ ക്ഷീണം ക്ഷണത്തിൽ തീർന്നുപോയി. ക്ലേശം ഫലിക്കുകയാണെങ്കിൽ അത് നവോന്മേഷത്തെ പ്രദാനം ചെയ്യുമെന്നത് എല്ലാവർക്കും അറിവുള്ളതാണ്.

ഭാരതത്തിന്റെ ചിരപുരാതനവും കാലാതീതവുമായ ശിവപാർവ്വതിമാരുടെ ഈ പുരാവൃത്തം നമ്മുടെ കാലത്ത് യഥാർത്ഥമായ ചരിത്രമായിത്തീർന്നു. അങ്ങകലെ തന്റെ ഗ്രാമമായ ജയറാംവാടിയിൽ നിന്ന് ദക്ഷിണേശ്വരത്തെത്തിയ യുവത്വം തുളുമ്പിനില്ക്കുന്ന ശാരദാദേവി 1872 മേയിലൊരുനാൾ രാത്രി വളരെ വൈകി താപസനായ തന്റെ ഭർത്താവ് ശ്രീരാമകൃഷ്ണന് മുന്നിലെത്തി. ശ്രീരാമകൃഷ്ണൻ ഹൃദയപൂർവ്വം ശാരദാദേവിയെ സ്വീകരിച്ചിരുത്തിയിട്ട് ഇപ്രകാരം പ്രതിവചിച്ചു:

'എന്നെ സംബന്ധിച്ചാണെങ്കിൽ ജഗന്മാതാവ് എല്ലാ സ്ത്രീകളിലും കുടികൊള്ളുന്നു എന്ന് കാണിച്ചുതന്നിട്ടുണ്ട്. അതുകൊണ്ട് എല്ലാ സ്ത്രീകളിലും അമ്മയെ നോക്കി കാണുന്നതിന് ഞാൻ പരിശീലിച്ചിട്ടുണ്ട്. അതേ ആശയമാണ് ഭവതിയെക്കുറിച്ചും എനിയ്ക്കുള്ളത്. എന്നാൽ ഞാൻ ഭവതിയെ വിവാഹം കഴിച്ചുപോയതുകൊണ്ട് എന്നെ ലൌകികത്തിലേയ്ക്ക് വലിച്ചിഴക്കുന്നതിനാണ് ഭവതി ആഗ്രഹിക്കുന്നതെങ്കിൽ അതിനും ഞാൻ ഭവതിയെ സേവിക്കുന്നതിന് സന്നദ്ധനാണ്.' ദിവ്യനായ തന്റെ ഭർത്താവിന്റെ വെല്ലുവിളിയുണർത്തുന്ന ഈ വാക്കുകൾക്ക് ശാരദാദേവി അതേ തരത്തിൽ ഋജുവായ ഒരു മറുപടിയിൽ പ്രതികരിച്ചു:

'എന്തുകൊണ്ട് അങ്ങയുടെ മനസ്സിനെ ലൌകികതലങ്ങളിലേയ്ക്ക് ഞാൻ വലിച്ച് താഴ്ത്തണം ? അങ്ങ് തെരഞ്ഞെടുത്ത മാർഗ്ഗത്തിൽ അങ്ങയെ സഹായിക്കുന്നതിനാണ് ഞാനെത്തിയത്. അങ്ങയോടൊപ്പം ജീവിക്കുന്നതിനും അങ്ങയെ പരിചരിക്കുന്നതിനും അങ്ങയിൽനിന്ന് അറിയുന്നതിനും മാത്രമാണ് ഞാൻ ആഗ്രഹിക്കുന്നത്.'

## 10 ശ്രീരാമകൃഷ്ണനും ശാരദാദേവിയും

പരിശുദ്ധയും കളങ്കരഹിതയുമായ തന്റെ ഭാര്യയുടെ ഋജുവായ മറുപടി ശ്രീരാമകൃഷ്ണനെ അത്യധികം സന്തോഷിപ്പിക്കുകയും അദ്ദേഹം ആത്മീയപ്രഭാവത്തോട് കൂടുതൽ അടുക്കുന്നതായി അനുഭവിക്കുക

യും ചെയ്തു. നൈസർഗ്ഗികമായ ദിവ്യസ്വഭാവത്തിൻെറ ബോധമണ്ഡലത്തിലേയ്ക്കു് മാനുഷ്യകത്തെയാകെ തിരിച്ചുകൊണ്ടുവരുവാനുള്ള തൻെറ ജീവിതദൗത്യത്തിനു് ഒരു സന്തതസഹചാരിയെ അദ്ദേഹം ശാരദാദേവിയിൽ കണ്ടു. തൻെറ സഹധർമ്മിണിയെക്കുറിച്ചുള്ള മഹത്തായ ഈ വീക്ഷണത്തിൻെറ വാസ്തവികത അദ്ദേഹം ചരിത്രത്തിൽ മുമ്പൊരിക്കലും കാണാത്തവിധം നടത്തിയ ഷോഡശീപൂജയിലൂടെ തെളിയിച്ചു. പണ്ടുകാലത്തു് ഭാര്യമാർ തൻെറ ഭർത്താക്കന്മാരെ ഈശ്വരതുല്യം കാണുകയും ആരാധിക്കുകയും ചെയ്തിരുന്നു. എന്നാൽ അതിനു് വിപരീതമായി ശ്രീരാമകൃഷ്ണൻ തൻെറ ഭാര്യയായ ശാരദാദേവിയെ സൗന്ദര്യത്തിൻെറ മൂർത്തിമദ്ഭാവമായ ജഗദംബയുടെ രൂപത്തിൽ അതായതു് ഷോഡശി അഥവാ ത്രിപുരസുന്ദരി അല്ലെങ്കിൽ ലളിതയുടെ രൂപത്തിൽ ആരാധിച്ചു.

അന്നു് മുതൽ അദ്ദേഹത്തിൻെറ ജീവിതാന്ത്യം വരെ നീണ്ട പതിന്നാലു് വർഷക്കാലം ശാരദാദേവി അദ്ദേഹത്തെയും അദ്ദേഹത്തെ ദർശിക്കാനെത്തുന്ന എണ്ണമററ ആരാധകവൃന്ദങ്ങളെയും ഇതിനു് മുമ്പൊരിക്കലും കണ്ടിട്ടില്ലാത്ത വിധം ഭക്ത്യാദരങ്ങളോടും അഹന്താനിരാസത്തോടുംകൂടി സേവിച്ചു. തൻെറ ദിവ്യനായ ഭർത്താവിനു് കീഴിൽ മാതൃദേവിക്കു് ലഭിച്ച ആത്മീയപരിശീലനത്തെ ഇതു് ദ്യോതിപ്പിക്കുന്നു. ഈ കാലഘട്ടത്തെ അവാച്യമായ സാക്ഷാത്കാരത്തിൻെറ അനുഭൂതിദായകനിമിഷങ്ങളായി ദേവിതന്നെ സൂചിപ്പിച്ചിട്ടുണ്ടു്. ഇന്ദ്രിയവിഷയങ്ങൾ രണ്ടു് മനസ്സുകളേയും അണുവിടപോലും സ്പർശിക്കാതെ അവർ രണ്ടുപേരും മാസങ്ങളോളം ഒരുമിച്ചു് ഒരു മുറിയിൽ കഴിഞ്ഞുകൂടുകയും ഒരേ ശയ്യയിലുറങ്ങുകയും ചെയ്തു. അവരുടെ മനസ്സുകൾ സ്ഥിരമായി ഈശ്വരചിന്തയിലും സാക്ഷാത്കാരത്തിലും മുഴുകി ഇരുവരും പരസ്പരം മഹിമപ്പെട്ടു് നിലകൊണ്ടു. ആധുനികലോകത്തു് ഈശ്വരഹിതം നടപ്പാക്കുന്നതിനു് ഇരുവരും സഹകാരികളായി. അളവററ ഭൗതികസമ്പത്തിനിടക്കു് ആദ്ധ്യാത്മികദാരിദ്ര്യം വ്യക്തമായനുഭവപ്പെട്ട ആധുനികമാനുഷ്യകത്തിനു് അനിവാര്യമായ ആദ്ധ്യാത്മികപരിണാമത്തിനുള്ള വാഗ്ദാനം ശ്രീരാമകൃഷ്ണൻെറയും ശാരദാദേവിയുടെയും ആദ്ധ്യാത്മികസാധനകൾ രൂപപ്പെടുത്തിയ ദിവ്യശക്തിയുടെ വൻപിച്ച ശേഖരത്തിലുണ്ടു്.

## 11 അനശ്വരസ്ത്രീത്വത്തിൻെറ മാസ്മര പ്രഭ

1886–ൽ ശ്രീരാമകൃഷ്ണൻെറ മഹാസമാധിക്കുശേഷം ഭാരതത്തിനകത്തും പുറത്തുംനിന്നു് വർദ്ധമാനമായ തോതിൽ എത്തിക്കൊണ്ടിരുന്ന സ്ത്രീകൾക്കും പുരുഷന്മാർക്കുംവേണ്ടി മാതൃദേവിയുടെ ശേഷിച്ച മുപ്പത്തിനാലു് സംവത്സരക്കാലത്തെ ജീവിതം മുഴുവൻ അദ്ദേഹം ചെയ്തിരുന്ന ആത്മീയദൗത്യം നിർവ്വഹിച്ചുകൊണ്ടേയിരുന്നു. ഈ യശസ്സിൻെറയും

വൈശിഷ്ട്യത്തിൻെറയും മാസ്മരപ്രഭയുടെ സ്രോതസ്സ് എന്താണ് ? ആധുനികലോകം സ്ത്രീസഹജമെന്ന് ഗണിച്ചപോരുന്ന വ്യക്തി സത്തയുടെ മേന്മകളിലാണ് അവരുടെ ഈ മാസ്മരപ്രഭ കടന്നു വരുന്നതെന്ന് അവരുടെ ജീവിതവുമായുള്ള കുറഞ്ഞ ഒരു പരിചയം കൊണ്ടുപോലും നമുക്ക് മനസ്സിലാക്കുവാൻ കഴിയും. എല്ലാ ബാഹ്യ ചേഷ്ടകളിലും മാതൃദേവി സാധാരണയായിരുന്നു. എന്നതിലേറെ സാധാരണയിലും താഴെ ആയിരുന്നു. ലാളിത്യത്തിൽ തികച്ചും ഗ്രാമീണയും ഏതാണ്ട് നിരക്ഷരയും ലജ്ജാനമ്രയുമായ അവർ വൈദഗ്ദ്ധ്യവും തനിക്ക് താൻപോരിമയും, ശക്തിയും തികഞ്ഞ ആധുനികസ്ത്രീകളിൽ നിന്നും വളരെ അകലെയായിരുന്നു. എന്നിരുന്നാലും അവരുടെ ജീവിതം ലളിതമനസ്സരും അധുനാതനന്മാരുമായ എല്ലാ സ്ത്രീ പുരുഷന്മാരുടെയും ഹൃദയങ്ങളിൽ ശക്തമായ പ്രതിദ്ധ്വനികളുളവാക്കിയതായി കാണാം. തൻെറ ജീവിതത്തിലും ഉണ്മയിലും സ്ത്രീകളുടേതായ സ്ത്രീത്വത്തിന് പിന്നിലെ അടിസ്ഥാനഗുണങ്ങളെ അവർ കീഴടക്കി. കേവലം ലിംഗപരമായ വ്യത്യാസങ്ങളേയും അതിൽനിന്നുളവാകുന്ന ആകർഷണങ്ങളേയും ഉല്ലംഘിച്ചു. ഈ ഒരു വസ്തുത അവരുടെ സാർവ്വലൗകികപ്രതിഭയെ വിശദമാക്കുന്നു. വെറും ദേശീയമോ വർഗ്ഗപരമോ ആയ നിലയിലല്ല മറിച്ച് സ്ത്രീക്ക് സ്ത്രീയുടെ നിലയിലുള്ള പൂർണ്ണത, രക്തത്തിലും മജ്ജയിലുമുള്ള സാക്ഷാത്ക്കാരത്തെ അവർ പ്രതിനിധാനം ചെയ്യുന്നു. ഇതിനെയാണ് ജർമ്മൻ മഹാകവിയായ ഗേഥേ തൻെറ അനശ്വരമായ ഫൗസ്റ്റ് എന്ന കവിതയിൽ അനശ്വരസ്ത്രീത്വം എന്ന് വിശേഷിപ്പിക്കുന്നത്.

## 12. ശാരദാദേവിയും ഭഗിനി നിവേദിതയും

മാനുഷികങ്ങളായ പല സന്ദർഭങ്ങളിലും മാതൃദേവിയുടെ ബാഹ്യമായ ഗ്രാമീണവ്യക്തിത്വത്തിലൂടെ പ്രകാശിച്ച അനുകമ്പയുടെ വീക്ഷണകോണത്തിൻെറയും ആധുനിക മനോഭാവത്തിൻെറയും അവലോകനം അവരുടെ ജീവചരിത്രം വായിക്കുന്നവർക്ക് ലഭ്യമാണ്. അത് തൻെറ കൗമാരപ്രായം മാത്രമെത്തിയ മകളെ നേരത്തെ വിവാഹം കഴിപ്പിക്കുന്നതിനൊരുങ്ങുന്ന യാഥാസ്ഥിതികയായ അമ്മയോട് മകളുടെ ഭാവി നഷ്ടമാക്കരുതെന്നും അവളുടെ തുടർന്നുള്ള വിദ്യാഭ്യാസത്തിനും വ്യക്തിത്വവികസനത്തിനും വേണ്ട ഒരുക്കങ്ങൾ ചെയ്യണമെന്നും നിഷ്കർഷിക്കുമ്പോഴാകട്ടെ, അഥവാ മുസ്ലീംകളേയും, കൃസ്ത്യാനികളെയും ഹിന്ദുക്കളെയെന്നപോലെ തൻെറ സ്വന്തം കുഞ്ഞുങ്ങളെപ്പോലെ കരുതി ജാതീയവും മതപരവുമായ സങ്കുചിതഭാവങ്ങളെ മനുഷ്യത്വപരമായ സ്വാഭാവികരീതിയിൽ അതിക്രമിക്കുമ്പോഴാവട്ടെ ഈ വസ്തുത നമുക്ക് കാണാം. ഈ സന്ദർഭത്തിൽ പില്ക്കാലത്ത് ഭഗിനി നിവേദിതയെന്നപേരിൽ പ്രസിദ്ധയായ ഐറിഷ്‌വിദുഷി മിസ്സ് മാർഗരററ് നോബിളിനെ തൻെറ സ്വന്തം ആത്മീയ സന്താനമായി മാതൃദേവി സ്വീകരിച്ചത് പ്രത്യേകം പ്രസ്താവ്യമാണ്.

ഇംഗ്ലണ്ടിൽവച്ച് തൻെറ പ്രണതശിഷ്യയായിത്തീരുകയും അദ്ഭുതാവഹമായ സാമർത്ഥ്യവും അപ്രതിരോധ്യമായ ബുദ്ധിശക്തിയും മുഴുവൻ 1898ൽ ഭാരതത്തിലെ തൻെറ പ്രേഷിതപ്രവർത്തനങ്ങളുടെ നടത്തിപ്പിന് അർപ്പിക്കുവാൻ തയ്യാറാവുകയും ചെയ്ത മിസ്സ് മാർഗരററ് നോബിൾ അന്ന് നിലനിന്നിരുന്ന സാമൂഹികമായ അയിത്തത്തിൻെറയും പാശ്ചാത്യരോടുള്ള വെറുപ്പിൻെറയും സന്ദർഭത്തിൽ എങ്ങനെ ഭാരതീയജനതക്ക് സ്വീകാര്യയാകും എന്ന് സ്വാമി വിവേകാനന്ദൻ അദ്ഭുതപ്പെട്ടിരുന്നു. ആദ്യം മാർഗരററ് നോബിളിനെ മാതൃദേവിക്കും തദ്ദ്വാരാ ഭാരതീയ ജനതക്കും പരിചയപ്പെടുത്തുവാൻ അദ്ദേഹം തീരുമാനിച്ചു. സ്വാമിജി അവരെ പരിചയപ്പെടുത്തിയ ക്ഷണത്തിൽ മാതൃദേവി അവക്ക് മാതൃനിർവ്വിശേഷമായ സ്വീകരണം നല്കിയതു് സ്വാമിജിക്ക് അത്യധികമായ സംതൃപ്തിക്കും മാർഗരററ് നോബിലിന് സ്വയം അഗാധമായ ആനന്ദത്തിനും ഇടയാക്കി. മാതൃദേവി അവരെ തൻെറ കട്ടിലിൽ പിടിച്ചിരുത്തി പ്രേമവാത്സ്യോടുകൂടി സംഭാഷണം നടത്തി. അവരുടെ അവസാനനാളുകളിൽ നിവേദിത തന്നെ മാതൃദേവിയുടെ ഖൂക്കി അഥവാ കൊച്ചുമകളായി സ്വയം വിശേഷിപ്പിച്ചിരുന്നു.

## 13. ഭാവിഭാരതവനിതയെക്കുറിച്ചുള്ള വിവേകാനന്ദൻെറ കാഴ്ചപ്പാടു്

ഭാവിയിലെ വനിതകളെപ്പററി സ്വാമി വിവേകാനന്ദൻെറ കാഴ്ചപ്പാട് അവതരിപ്പിച്ചുകൊണ്ട് ''ഞാൻ കണ്ട ഗുരുനാഥൻ'' എന്ന തൻെറ കൃതിയിൽ ഭഗിനി നിവേദിത പറയുന്നു [ഭഗിനി നിവേദിതയുടെ സമ്പൂർണ്ണകൃതികൾ പ്രവ്രാജിക ആത്മപ്രാണാ പ്രകാശനംചെയ്തതു് Vol- 1- p- 195]

''ധ്യാനത്തിൻെറ പൗരാണിക പ്രഭാവം ഒട്ടുംതന്നെയില്ലാത്ത ഭാവിയിലെ ഹിന്ദുവനിതയെ അദ്ദേഹത്തിന് വിഭാവനം ചെയ്യുവാൻ കഴിഞ്ഞിരുന്നില്ല. ആധുനികശാസ്ത്രം സ്ത്രീകൾ നിർബ്ബന്ധമായും പഠിക്കണം. എന്നാലതു് പുരാതനമായ ആദ്ധ്യാത്മികതയെ നഷ്ടപ്പെടുത്തിക്കൊണ്ടാവരുതു്. സമൂഹത്തെ ആകമാനം നേരിട്ടിട്ടുള്ള മാററത്തിന് സ്വാധീനിക്കുവാൻ പോന്ന ചെറിയ സാദ്ധ്യതകൾ പോലും പ്രാവർത്തികമാക്കുന്ന ഒന്നായിരിക്കണം ശരിയായ വിദ്യാഭ്യാസമെന്ന് അദ്ദേഹം വ്യക്തമായി മനസ്സിലാക്കിയിരുന്നു. പൗരാണിക ഭാരതത്തിൻെറ എല്ലാ മഹതികളുടെയും മഹത്ത്വം വരും കാലത്തു് എല്ലാ വ്യക്തികൾക്കും വീണ്ടും കൈക്കൊള്ളുന്നതിന് കഴിവുററതായിരിക്കണം അതു്.'' സ്ത്രീ പുരുഷഭേദമെന്യേ സർവ്വരും ആ വികാസത്തിലൂടെ ശാരീരിക പരിമിതികളെ ഉല്ലംഘിച്ച് ആത്മ സാക്ഷാൽക്കാരത്തിലെത്തേണ്ടതിൻെറ ആവശ്യകതയെപ്പററി സ്വാമിജി ഊന്നിപ്പറഞ്ഞിട്ടുള്ളതിൻെറ വിശേഷതയിലേക്ക് അതേ പുസ്തകത്തിൽ വീണ്ടും പറയുന്നു. (196–197)

''ഒരു പററം മഹിളാ പരിശീലകരെയാണ് ആവശ്യമായിട്ടുള്ളതെന്ന് അദ്ദേഹം വ്യക്തമായി കണ്ടിരുന്നു. ഇത്തരുണത്തിൽ അവരെ രൂപപ്പെടുത്തുന്നതിനദ്ദേഹം ഗാഢമായി നിരൂപിച്ചു. അദ്ദേഹം ആവശ്യപ്പെട്ടിരുന്ന ഗുണം പുരുഷനിലെന്നപോലെ സ്ത്രീയിലും ശക്തി, ശക്തി, ശക്തി അതൊന്നുമാത്രമായിരുന്നു. ശക്തിയെ രൂപപ്പെടുത്തുന്നതെന്തെന്നുള്ള അദ്ദേഹത്തിന്റെ വിവേചനം അത്രമാത്രം ശക്തമായിരുന്നു. ആത്മപ്രശംസയോ അമിത വികാരപ്രകടനങ്ങളോ അദ്ദേഹത്തിന്റെ വിസ്മയത്തെ ഉണർത്തിയില്ല. വെറും പ്രദർശനത്തിന്റെ ഏതു് രീതിയാലും ആകർഷിക്കപ്പെട്ട പഴയതരത്തിലുള്ള മഹത്തായ മൗനവും, മാധുര്യവും, സ്ഥിതപ്രജ്ഞത്വവും അദ്ദേഹത്തിന്റെ മനോമണ്ഡലത്തിൽ നിറഞ്ഞു് നിന്നിരുന്നു. അതേ അവസരത്തിൽത്തന്നെ ഭാരതത്തിനു് ആധുനിക കാലത്തിന്റെ സവിശേഷ നേട്ടങ്ങളായ എല്ലാ ചിന്തയും അറിവും പുരുഷന്മാർക്കുള്ളത്ര നിലയിൽ പാരമ്പര്യമുറക്കു് ലഭിക്കണമെന്നദ്ദേഹം അഭിലഷിച്ചു. സത്യാന്വേഷണത്തിനു് ലിംഗ വ്യത്യാസമില്ല. ജീവിതത്തിന്റെ പദ്ധതികളും നയരൂപീകരണങ്ങളും ശാരീരികമായ വിലക്കുകളെ, മനോഭാവത്തിലും ആത്മീയതയിലും ഗാഢമായി ബന്ധിക്കുന്നതിനെ അദ്ദേഹം ഒരിക്കലും സഹിച്ചിരുന്നില്ല. വ്യക്തി എത്ര മഹത്ത്വത്തിലാണോ അത്രമാത്രം അവരം മനോഭാവത്തിലും സ്വഭാവമഹിമയിലും സ്ത്രീത്വത്തിന്റെ പരിമിതികളെ ഉല്ലംഘിച്ചിരിക്കും. അമ്മാതിരി സർവ്വാതിശായിത്വം വർദ്ധമാനമായിരിക്കുന്നതിനു് ആഗ്രഹിക്കുകയും ശ്ലാഘിക്കുകയും വേണം.''

## 14. ഉപസംഹാരം

ശാരദാദേവി പൗരാണികതയേയും ആധുനികതയേയും കൂട്ടി വിളക്കുന്ന കണ്ണിയാകുന്നു.

വിപ്ലവകരമായ ആധുനികയുഗത്തിന്റെ ധാരകളിലൂടെയും പ്രതിപ്രവാഹങ്ങളിലൂടെയും നിയതമായി മുന്നേറുന്നതിനു് ആധുനിക വനിതക്കു് ശാരദാദേവി പ്രചോദനമേകുന്ന ഒരു ദൃഷ്ടാന്തമാണു്. അവർ സ്വയം ആദർശവതിയായ ഭാര്യയും സന്ന്യാസിനിയുമായിരിക്കെ ഗുരുവെന്ന നിലയിലുംകൂടെ വ്യത്യസ്തമായ ഭാവനയിലൂടെ പ്രകടമായതു് മാതൃഭാവമൊന്നാണു്. അവരുടെ ബൃഹത്തായ ആത്മീയപദവിയും ഔന്നത്യവും ഉണ്ടായിരുന്നിട്ടു് പോലും മാതൃദേവി ഗുരുഭാവം കൈക്കൊണ്ടിരുന്നില്ല. പൗരസ്ത്യരും പാശ്ചാത്യരുമടങ്ങിയ തന്റെ എണ്ണമററ ശിഷ്യപരമ്പരക്കു് മാതൃദേവി ഗുരുവെന്നല്ല അമ്മയെന്നാണു് തോന്നിപ്പിച്ചിരുന്നതു്. തദനുസരണമായി തന്റെ ശിഷ്യഗണങ്ങൾക്കു് മന്ത്രദീക്ഷ നൽകിക്കഴിഞ്ഞു് പല സന്ദർഭങ്ങളിലും അവർക്കുവേണ്ടി മാതൃദേവി ഭക്ഷണം പാകം ചെയ്യുകയും അവരെ

തീററിപ്പോററുകയും അവരുടെ പാത്രങ്ങരം വൃത്തിയാക്കുകയും ചെയ്തിരുന്നു. ഗുരുവെന്ന നിലയിൽ അവരെ ഇങ്ങനെ സേവിക്കുന്നതിനെ അവർ എതിർത്തിരുന്നപ്പോഴെല്ലാം ഒരമ്മയെന്ന നിലയിൽ അവരെ സേവിക്കുന്നതിൽ താനഭിമാനം കൊള്ളുന്നുവെന്ന് മാതൃദേവി പ്രതിവചിക്കാറുണ്ടായിരുന്നു.

ഞാൻ കണ്ട ഗുരുനാഥൻ എന്ന ഗ്രന്ഥത്തിൽ ഭഗിനി നിവേദിത ആവിഷ്ക്കരിച്ച മാതൃദേവിയുടെ വ്യക്തിവൈശിഷ്ട്യം ഭാരതീയസ്ത്രീത്വത്തിൻെറ ദിവ്യപരിവേഷം എന്ന നിലയിൽ ശാരദാദേവിയെക്കുറിച്ചുള്ള ഈ സംക്ഷിപ്തവിവരണത്തിനു് അനുയോജ്യമായ ഉപസംഹാരമായേക്കും. (ibid 147-148)

'എന്നാലവർ ഒരു പൗരാണികസമ്പ്രദായത്തിൻെറ അവസാനമായിരുന്നുവോ അഥവാ ഒരു നൂതനസമ്പ്രദായത്തിൻെറ ആരംഭമായിരുന്നുവോ ? സ്ത്രീകളിൽ ഏററവും ലളിതമനസ്സരായവർ നേടിയേക്കാവുന്ന ജ്ഞാനവും പ്രസന്നതയും മാതൃദേവിയിൽ സാക്ഷാത്ക്കരിച്ചിരിക്കുന്നതായിക്കാണാം. എന്നാലും എന്നെ സംബന്ധിച്ചിടത്തോളം അവരുടെ വിനയത്തിൻെറ ഗാംഭീര്യവും ഹൃദയവിശാലതയും അവരുടെ സന്ന്യാസത്തോളം തന്നെ അദ്ഭുതകരമാണ്. അവക്കു് മുമ്പിലെത്തുന്ന ഏതു് നൂതനവും സങ്കീർണ്ണവുമായ പ്രശ്നങ്ങരംക്കും വിപുലവും വിശാലവുമായ വിധി പ്രസ്താവിക്കുന്നതിനു് ഒരിക്കൽപ്പോലും വിസമ്മതിച്ചതായി എനിയ്ക്കറിവില്ല. അവരുടെ ജീവിതം പ്രാർത്ഥനയുടെ സുദീർഘമായൊരു പ്രശാന്തതയായിരുന്നു. അവരുടെ അനുഭൂതികളാകെ വൈദികസംസ്കാരത്തിൻേറതുമായിരുന്നു. എന്നിട്ടും അവർ ഓരോ സന്ദർഭത്തിനുമൊത്തുയന്നു. അവരെ സംബന്ധിച്ചുള്ള ഏതെങ്കിലും വൈകൃതത്താൽ അവർ പീഡനമനുഭവിച്ചിട്ടുണ്ടോ ? മാതൃദേവിയ്ക്കു വന്നുചേർന്ന തീക്ഷ്ണതയും അദ്ഭുതകരമായ പ്രശാന്തതയും മാത്രമാണു് അടയാളം. അവരുടെ ദൃഷ്ടിപഥത്തിനുമപ്പുറം സാമൂഹ്യപുരോഗതിയുടെതായുളവായ ആത്മസംയമനമോ സന്ദേഹാവസ്ഥയോ ആരെങ്കിലും എത്തിച്ചുവോ ? ഒരിക്കലും പിഴയ്ക്കാത്ത അന്തർജ്ഞാനം കൊണ്ടു് അവർ വസ്തുതയുടെ ഹൃദയഭാഗത്തേയ്ക്കു് നേരെ കടന്നു് ചെല്ലുകയും ചോദ്യകർത്താവിനെ പ്രതിസന്ധികളിൽ ശരിയായ സ്ഥാനത്തു് പിടിച്ചു് നിർത്തുകയും ചെയ്യുന്നു. അല്ലെങ്കിലവിടെ നിഷ്ഠുരതയുടെ ആവശ്യമുണ്ടോ ? മൂഢത നിറഞ്ഞ വൈകാരികത്വം അവരെ ചലിപ്പിച്ചിരുന്നില്ല .....അവരുടെ ആത്മീയസന്താനങ്ങളിലൊരാരം പറഞ്ഞതുപോലെ എന്നിരുന്നാലും അവർ കവിതയിലുള്ള അവരുടെ നേട്ടമാണു് വസ്തുനിഷ്ഠമായി വെളിപ്പെടുത്തുന്നതു്. തുളുമ്പിനില്ക്കുന്ന സംഗീതം എല്ലാ സുകുമാരതയും എല്ലാ ലീലാലോലുപതയും സർവ്വോപരി അവരെ ആരാധിക്കുന്നിടം നിറയെ പ്രസന്നതയുമാണു്.

# 15

## ശ്രീ രാമകൃഷ്ണാനന്ദസ്വാമികൾ

### 1 ആമുഖം

ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യന്മാരിൽ അദ്വിതീയമായൊരു സ്ഥാനം രാമകൃഷ്ണാനന്ദസ്വാമികൾ നേടിയിരുന്നു. മററെല്ലാ ശിഷ്യന്മാർക്കുമിടയിൽ പ്രത്യേകം നിയോഗിക്കപ്പെട്ട ശിഷ്യനായി കണക്കാക്കപ്പെട്ടിരുന്ന ഗുരുനാഥന്റെ നാമം കൈക്കൊണ്ട അദ്ദേഹം ദക്ഷിണേന്ത്യയിലെ പ്രവർത്തനങ്ങൾക്കായി തെരഞ്ഞെടുക്കപ്പെട്ടു. മററുള്ള ശിഷ്യന്മാരെ സാധാരണനിലയിൽ പല സ്ഥലങ്ങളിലേയ്ക്കും അയച്ചപ്പോൾ സ്വാമി വിവേകാനന്ദൻ രാമകൃഷ്ണാനന്ദസ്വാമിയെ ദക്ഷിണേന്ത്യയിലേയ്ക്ക് വിശേഷവിധിയായി നിയോഗിച്ചതു് എന്തോ സവിശേഷശ്രദ്ധയും പ്രാധാന്യവും അർഹിക്കുന്ന ഒന്നാണു്. അനതിവിദൂരഭാവിയിൽ ദക്ഷിണേൻഡ്യയുടെ മുഖച്ഛായയ്ക്കും മനസ്സിനും വരുവാൻ പോകുന്ന മഹത്തായ മാററത്തിനു് എന്തു് നിലപാടാണു് രാമകൃഷ്ണാനന്ദസ്വാമി വഹിച്ചിട്ടുള്ളതെന്നു് എന്റെ പ്രഭാഷണത്തിന്റെ അവസാനഭാഗത്തു് ചൂണ്ടിക്കാണിക്കുവാൻ വേണ്ട സന്ദർഭമുണ്ടു്.

### 2 കാലേകൂട്ടിയുള്ള പ്രതിജ്ഞ

നമുക്കു് അദ്ദേഹത്തെ പരിചയപ്പെടാം. സ്വാമി വിവേകാനന്ദൻ ജനിച്ച അതേവർഷം (അതായതു് 1863-ൽ) തന്നെയാണു് ശശിയെന്ന കുട്ടിയും കൽക്കത്തയിൽ ഭൂജാതനായതു്. ശിശുസഹജമായ പ്രസന്നതയും പ്രസരിപ്പും തികഞ്ഞ അദ്ദേഹം ബാല്യത്തിൽ അതീവ ബുദ്ധിമാനും, ജിജ്ഞാസുവും, ഊർജ്ജസ്വലനുമായി കാണപ്പെട്ടു. സ്കൂളിൽ തന്നെ പഠിപ്പിച്ചിരുന്ന പല വിഷയങ്ങളും അദ്ദേഹം പഠിച്ചിരുന്നു എങ്കിലും സ്കൂളിൽനിന്നു് ലഭിച്ചിരുന്ന അറിവുകൊണ്ടു് തന്റെ ഉള്ളിലെ ജ്ഞാനാഗ്നി കെട്ടടങ്ങിയിരുന്നില്ല. ബാല്യത്തിന്റെ ആരംഭദശയിൽത്തന്നെ അദ്ദേഹത്തിൽ ചാരിത്ര്യത്തോടുള്ള അഭിവാഞ്ഛയും വിരാഗതയും, അന്വേഷണോത്സുകതയും പ്രത്യുൽപ്പന്നമതിത്വവും നിറഞ്ഞുനിന്നിരുന്നു അനുഭൂതിയുടെ ഉപരിതലങ്ങളിൽ

---

* 1953 ആഗസ്റ്റ് 9-ാംനു മദിരാശി രാമകൃഷ്ണമഠത്തിൽ രാമകൃഷ്ണാനന്ദസ്വാമികളുടെ ജന്മശതവാർഷികം ആഘോഷിക്കുന്ന അവസരത്തിൽചെയ്ത പ്രസംഗം. 1953 ഒക്ടോബർ വേദാന്തകേസരിയിൽ പ്രസിദ്ധീകരിച്ചതു്.

നിന്നു ലഭ്യമായതുകൊണ്ടു തൃപ്തനാവാത്ത അദ്ദേഹത്തിൽ ആദ്ധ്യാത്മികതയുടെ ആഴങ്ങളിലേയ്ക്കു് ഊളിയിടുന്നതിനുള്ള ഉൽക്കടമായ ആഗ്രഹം കണ്ടിരുന്നു. കുട്ടിക്കാലത്തു് തന്നെ ബ്രഹ്മജിജ്ഞാസയുടെ ഭാവങ്ങൾ അദ്ദേഹത്തിൽ കാണപ്പെട്ടു. തന്മൂലം അക്കാലത്തു് ആംഗലേയവിദ്യാഭ്യാസം ലഭിച്ച ആത്മീയകതുകികൾ ചെന്നെത്തിയിരുന്ന ബ്രഹ്മസമാജത്തിലേയ്ക്കു്, പില്ക്കാലത്തു് ശാരദാനന്ദസ്വാമിയെന്നു് അറിയപ്പെട്ട, ശരത് എന്ന തന്റെ ബന്ധുവുമൊത്തു് അദ്ദേഹം ഇറങ്ങിത്തിരിക്കുന്നതു് നമുക്കു് കാണാം. അവിടെ അദ്ദേഹം മഹാനായ കേശവചന്ദ്രസേനനും മററുമായി സമ്പർക്കത്തിലേപ്പെട്ടു. ബ്രഹ്മസമാജത്തിന്റെ ധർമ്മചക്രത്തിൽ അദ്ദേഹം പങ്കാളിയാവുകയും തന്റെ ആത്മദാഹം ശമിപ്പിക്കുന്നതിനു് ആരായുകയും ചെയ്തു. അവിടെനിന്നും അലംഘനീയമായ വിധി അദ്ദേഹത്തെ സാവധാനം ഉറച്ച കാൽവയ്പുകളോടെ ദക്ഷിണേശ്വരത്തിലെ ക്ഷേത്രത്തിലേയ്ക്കു് നയിച്ചു. അവിടെ അദ്ദേഹം തന്റെ ഗുരുവും മാർഗ്ഗദർശിയും എല്ലാമെല്ലാമായി സ്വീകരിച്ച മഹാനായ ശ്രീരാമകൃഷ്ണനെ കണ്ടുമുട്ടി. ശ്രീരാമകൃഷ്ണന്റെ കീഴിൽ ലഭിച്ച പരിശീലനം കൊണ്ടു് നമുക്കെല്ലാം പങ്കുവെയ്ക്കാനവകാശപ്പെട്ട അനുഗ്രഹങ്ങൾ വർഷിച്ചു നില്ക്കുന്ന മഹത്തായ ആത്മീയ വൈശിഷ്ട്യം നിറഞ്ഞ വ്യക്തിയായി അദ്ദേഹം പരിണമിച്ചു.

## 3 ഗുരുവുമായുള്ള കൂടിക്കാഴ്ച

ശ്രീരാമകൃഷ്ണനുമായുള്ള ശശിയുടെ കൂടിക്കാഴ്ച സവിശേഷപ്രാധാന്യമുള്ളതാണു്. എന്തുകൊണ്ടെന്നാൽ ഭാവി അതിൽ ഒളിഞ്ഞു് കിടക്കുന്നു. അദ്ദേഹം ഗുരുവിനടുത്തെത്തി. അവിടെ ഗുരുവും ശിഷ്യനും തമ്മിൽ ഒരു കൂടിക്കാഴ്ച നടന്നു. ശ്രീരാമകൃഷ്ണനേയും അദ്ദേഹത്തിനടുത്തെത്തുന്ന ശിഷ്യന്മാരേയും സംബന്ധിച്ചിടത്തോളം ഈ കൂടിക്കാഴ്ചകളിലെ താല്പര്യമുളവാക്കുന്ന ചോദ്യോത്തരങ്ങൾ അവയുടെ സവിശേഷതയായിരുന്നു. അന്നു് കഷ്ടിച്ചു് പതിനെട്ടു് വയസ്സു് മാത്രം പ്രായമുള്ള ശശിയോടു് ശ്രീരാമകൃഷ്ണൻ ആരാഞ്ഞു: ''സാകാരത്തിലോ അഥവാ നിരാകാരത്തിലോ —ഏതു് ഭാവത്തിൽ ഈശ്വരനെ ധ്യാനിക്കുന്നതാണു് നിനക്കിഷ്ടം ? ' തന്നെ സമീപിക്കുന്ന പല ഉൽക്കർഷേച്ഛുക്കളോടും ശ്രീരാമകൃഷ്ണൻ ചോദിക്കാറുള്ള ഒരു പതിവു ചോദ്യമാണിതു്. എന്നാൽ ഗുരുവിന്റെ ഈ അന്വേഷണത്തിനു് ജിജ്ഞാസുവും സരളഹൃദയനുമായ ആ കുമാരൻ ഋജുവായി പ്രതിവചിച്ചു: ''ഈശ്വരന്റെ അസ്തിത്വത്തെക്കുറിച്ചുതന്നെ എനിയ്ക്കൊട്ടും നിശ്ചയമില്ലാത്ത നിലക്കു് ഈശ്വരനെ സാകാരഭാവത്തിലോ നിരാകാരഭാവത്തിലോ ഞാൻ ആരാധിയ്ക്കേണ്ടതു് എന്നു് എങ്ങനെ തീരുമാനമെടുക്കും ?'' മതത്തെ സംബന്ധിച്ചിടത്തോളം തുറന്നടിച്ച ഈ മറുപടിക്കു് പിന്നിലെ മനോഭാവം വളരെ പ്രാധാന്യമുള്ളതാണു്. അതിൽ

പ്രതീതമായ നിരീശ്വരവാദത്തിനു് പിന്നിൽ ഒരു സത്യസന്ധതയുണ്ടു്. അധികം ആളുകാംക്കും മതം ഒരു വിശ്വാസസംഹിതയോ വിധേയത്വമോ ആണു്. ആയതവക്കു് സുരക്ഷിതവും, സുഖസന്ദായകവും സൗകര്യപ്രദവുമായ ഒരു ജീവിതം ഉറപ്പു് വരുത്തുന്നു. എന്നാൽ അതു് സാഹസികതയെ ഇല്ലാതാക്കുകയും തദ്വാരാ ധീരാത്മാക്കളെ ആലസ്യത്തിലേയ്ക്കു് വലിച്ചിഴക്കുകയും ചെയ്യുന്നു. ധീരാത്മാക്കാം മതത്തിലേയ്ക്കു് കടന്നു് വരുന്നതു് അന്വേഷണബുദ്ധിയോടും സാഹസികഭാവത്തോടും കൂടിയാണു് അവർ സുഖസന്ദായകവും സൗകര്യപ്രദവുമായ വിശ്വാസങ്ങളിൽ ആനന്ദം കണ്ടെത്തുന്നില്ല. അവർ തുറന്ന മനസ്സോടെ അവയെ ചോദ്യം ചെയ്യുന്നതു് സാധാരണ ആചാര്യന്മാക്കു് അനുമോദിക്കാനാവില്ല. എന്നാൽ അത്യുത്തമന്മാരായ ആചാര്യന്മാക്കു് അതു് സന്തോഷജനകമാണു്. ശ്രീരാമകൃഷ്ണൻ തന്നിൽ അമ്മാതിരിയൊരു വിശ്വഗുരുവിൻെറ പ്രഭാവം ഉാംക്കൊള്ളുന്നു. അദ്ദേഹത്തിനു് നിർഭയരും തുറന്ന മനസ്ഥിതിക്കാരുമായ അത്തരം യുവാക്കളെ കീഴടക്കുവാനും പരിശീലിപ്പിക്കുവാനും കഴിവുണ്ടു്. ശശിയെ ആ മാതിരി സത്തയിൽ എത്തിച്ചു. കുറേക്കൂടി ശക്തമായ സത്തയിൽ സ്വാമി വിവേകാനന്ദനെ അതായതു് അന്നത്തെ നരേന്ദ്രനെയും എത്തിച്ചു. ഈ ആത്മാക്കളെല്ലാം നിർഭയരും തുറന്ന മനഃസ്ഥിതിക്കാരുമായിരുന്നു. എങ്കിലും ജീവിതത്തിൻെറ ഏതു മേഖലയിലും ഔന്നത്യം നേടുവാനുതകുന്ന ഊർജ്ജസ്വലമായ അന്വേഷണപാടവം സ്വായത്തമാക്കിയിരുന്നു. ശ്രീരാമകൃഷ്ണൻ അന്വേഷണോത്സുകരും ഉൽക്കർഷേച്ഛുക്കളുമായ അത്തരം യുവാക്കളെ തനിക്കു ചുററും പിടിച്ചു് നിത്തുകയും അവരുടെ വ്യക്തിവികാസത്തിനനുയോജ്യമായ പ്രത്യേക മാർഗ്ഗങ്ങളിലൂടെ രൂപപ്പെടുത്തുകയും ചെയ്തു് പ്രേഷിതരുടെ തിളക്കമാന്ന ഒരു സമൂഹത്തെ മാനുഷ്യകത്തിൻെറ സേവനത്തിന്നായി നല്കി.

## 4 ശൈശവാവസ്ഥയിലുള്ള സംഘത്തിൻെറ മാതാവു്

രാമകൃഷ്ണാനന്ദസ്വാമിയുടെ ഗുരുഭക്തി മാതൃനിവ്വിശേഷമായ അഹന്താപരിത്യാഗത്താലും പരമോന്നത പ്രഭാവത്താലും അങ്കിതമായിരുന്നു. ശ്രീരാമകൃഷ്ണദേവൻെറ ഐഹികജീവിതത്തിൻെറ അന്ത്യനാളുകളിൽ ഒരു വഷക്കാലം രാമകൃഷ്ണാനന്ദസ്വാമി അവിരാമം തൻെറ ഗുരുവിനെ ശുശ്രൂഷിക്കുന്നതിൽ വ്യാപൃതനായി. ഇക്കാര്യത്തിൽ അദ്ദേഹം തൻെറ ഗുരുഭായിമാരെയെല്ലാം പിന്നിലാക്കി. ഗുരുശുശ്രൂഷയിലുള്ള ആജ്ജവവും തീവ്രതയും, ഗുരുവിൻെറ മഹാസമാധിക്കു്ശേഷം അദ്ദേഹത്തിനു് രാമകൃഷ്ണാനന്ദൻ എന്ന പേർ നേടിക്കൊടുത്തു. സ്വാമി വിവേകാനന്ദൻ, തനിക്കു് വേണ്ടി ആഗ്രഹിച്ചിരുന്ന ആ നാമധേയം അനുദ്ധതമായ പ്രേമത്തോടുകൂടി ഗുരുവിനെ ശുശ്രൂ

ഷിക്കുന്നതിനനുമോദനമെന്നോണം തന്റെ ഗുരുഭായി ആയ ശശി ക്ക് നല്കി.

വീണ്ടും നാമദ്ദേഹത്തെ കണ്ടുമുട്ടുന്നതു് കല്ക്കത്തയിലെ ബരാനഗറിൽ ഉള്ള ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിന്റെ ആദ്യത്തെ സന്ന്യാസിമഠത്തിൽ സ്വാമി വിവേകാനന്ദനും രാമകൃഷ്ണശിഷ്യന്മാരായ ഇതര യുവസന്ന്യാസിമാരുമൊരുമിച്ചാണു്. സന്ന്യാസിമഠത്തിലെ ജീവിതകാലത്തു് ശശിയുടെ മാതൃനിർവ്വിശേഷമായ ഹൃദയവിശാലത ഒരിക്കൽക്കൂടി തെളിയിക്കപ്പെട്ടു. കീർത്തികേട്ട ഈ സന്ന്യാസിമഠം വിശ്വവ്യാപകമായ രാമകൃഷ്ണമഠങ്ങളുടെയും മിഷന്റെയും ആരംഭം കുറിക്കുന്നു. നമ്മുടെ രാജ്യത്തിന്റെ പാരമ്പര്യപ്രതിഷ്ഠ നേടിയ സന്ന്യാസജീവിതത്തിന്റെ സവിശേഷതകളായ ശരണാഗതി, ചാരിത്ര്യം, ത്യാഗം, പരസ്പരപ്രേമം തുടങ്ങിയ മഹനീയ ഗുണങ്ങളുടെ തീവ്രമായ പ്രഭാവത്താൽ ആകൃഷ്ടമായിരുന്നു ആ തുടക്കം. ബരാനഗർമഠത്തിൽ ശരീരത്തെയും, ശാരീരികാവശ്യങ്ങളേയും പൂർണ്ണമായി മറന്നു് ആത്മീയസാധനയുടെയും സാക്ഷാത്ക്കാരത്തിന്റെയും അന്വേഷണത്തിൽ മുഴുകിയ നിലയിലായിരുന്നു അന്തേവാസികളുടെ ജീവിതം. എന്നാൽ ഈ ജീവിതശൈലിയിലും ഒരാൾ വേറിട്ടുനിന്നു. അതാകട്ടെ രാമകൃഷ്ണാനന്ദസ്വാമിയായിരുന്നു. പരിത്യാഗശീലത്തിലും വിരാഗതയിലും അർപ്പണബോധത്തിലും ആരുടെയും പിന്നിലല്ലായിരുന്നു അദ്ദേഹം. പ്രാർത്ഥനാലയത്തിൽ ഗുരുദേവന്റെ ഭൗതികാവശിഷ്ടങ്ങളെയും മഠത്തിൽ സദ്ഗുരു സന്താനങ്ങളെയും ഹൃദയപൂർവ്വം പരിചരിച്ചു് അദ്ദേഹം തന്റെ ഏതാദൃശമായ സ്വഭാവമഹിമക്കു് അർത്ഥം കണ്ടെത്തി. അദ്ദേഹത്തിന്റെ മാതൃസഹജമായ ഹൃദയം ഈ രണ്ടു് മാർഗ്ഗങ്ങളിലൂടെ അതിന്റെ പൂർണ്ണത നേടി

ശൈശവദശയിലുള്ള മഠത്തെ പൂർണ്ണതയിലേയ്ക്കു് നയിക്കുന്നതിലുള്ള അദ്ദേഹത്തിന്റെ പ്രയത്നങ്ങളും ഈശ്വരീയതയിലേയ്ക്കുള്ള പ്രയാണത്തിൽ സർവ്വവും മറന്ന തന്റെ സഹോദരന്മാരുടെ ആരോഗ്യത്തിലുള്ള അദ്ദേഹത്തിന്റെ നിതാന്ത ശ്രദ്ധയും ശ്രീരാമകൃഷ്ണപ്രസ്ഥാനങ്ങളിൽ ചേതോഹരങ്ങളായ ഇതിഹാസങ്ങളായി മാറിയിട്ടുണ്ടു്. സന്ന്യാസിമാർക്കു് സർവ്വഥാ പ്രിയങ്കരങ്ങളായ പരിവ്രജനത്താലും സ്വതന്ത്രമായ തുറന്ന ജീവിതത്താലും പ്രചോദിതരായി സ്വാമി വിവേകാനന്ദനും അദ്ദേഹത്തിന്റെ ഗുരുഭായിമാരും ബരാനഗർ ആശ്രമത്തിൽ നിന്നും പുറത്തു് കടന്നു. അവർ വരികയും പോവുകയും ചെയ്തുകൊണ്ടേയിരുന്നു. എല്ലാസമയത്തും രാമകൃഷ്ണാനന്ദസ്വാമി നിശ്ചയദാർഢ്യത്തോടെ ആത്മീയവും ഭൗതികവുമായി ആശ്രമത്തിലെ അഗ്നിയെ പരിചരിച്ചുപോന്നു, നീണ്ട പത്തു് വർഷക്കാലം അദ്ദേഹം ശൈശവാവസ്ഥയിലുള്ള പ്രസ്ഥാനത്തെ അനിതരസാധാ

രണമായ സ്നേഹത്തോടും അർപ്പണബോധത്തോടും കൂടി പരിപാലിച്ചു. മഠത്തിന്റെ പ്രവർത്തനങ്ങൾ അദ്ദേഹത്തെ കേന്ദ്രീകരിച്ചാണ് നടന്നിരുന്നത്. അദ്ദേഹത്തിന്റെ ജീവിതമാവട്ടെ തന്റെ ഗുരുനാഥനെ കേന്ദ്രീകരിച്ചുമായിരുന്നു. അദ്ദേഹത്തിന്റെ വിരാഗതയും ആത്മീയപ്രഭാവവും തീർത്ഥാടനവും അർപ്പണബോധവും എല്ലാം ഗുരുഭക്തിയിലടങ്ങിയിരുന്നു. ഇതിനിടയിൽ രാമകൃഷ്ണാനന്ദസ്വാമിയുടെ ജീവിതത്തെയും ലോകഗതിയെയും ഗാഢമായി ബാധിക്കുന്ന സംഭവവികാസങ്ങൾ പുറം ലോകത്ത് പ്രകടമായിരുന്നു.

## 5 ജഗദീശ്വരന്റെ മുന്തിരിത്തോപ്പിൽ

തലങ്ങും വിലങ്ങും ഭാരതത്തിലുടനീളം പരിവ്രജനം ചെയ്ത ശേഷം സ്വാമി വിവേകാനന്ദൻ പാശ്ചാത്യദേശത്തെത്തി ചിക്കാഗോ മതസമ്മേളനം വഴിയായും തുടർന്ന് ആയിരക്കണക്കിന് മറ്റ് വേദികളിലൂടെയും നീണ്ട നാല് സംവത്സരങ്ങൾ വേദാന്തസന്ദേശം പ്രചരിപ്പിച്ചു. 1897 – ൽ മടങ്ങിയെത്തിയ അദ്ദേഹം ഊർജ്ജസ്വലമായ ആദ്ധ്യാത്മികപ്രഭാവത്തോടെ നമ്മുടെ ദേശീയമണ്ഡലത്തിൽ പ്രത്യക്ഷപ്പെട്ടു നമ്മുടെ രാജ്യത്തെ വിനാശകരമായ ജാഡ്യത്തിൽ നിന്നും ക്ഷുദ്രമായ സുഖലോലുപതയിൽനിന്നും അദ്ദേഹം തട്ടിയുണർത്തി. ശക്തിയുടെയും, പ്രായോഗികവേദാന്തത്തിന്റെയും, ദേശഭക്തിയുടെയും, രാഷ്ട്രസേവനത്തിന്റെയും മഹത്തായ സന്ദേശം അദ്ദേഹം നമുക്ക് നല്കി. ചുരുക്കത്തിൽ പ്രസ്തുത സന്ദേശം ഊർജ്ജസ്വലമായ ദേശീയമഹത്ത്വമിയന്നതായിരുന്നു. ഊർജ്ജിതമായ പ്രസ്തുത സ്വാധീനം രാമകൃഷ്ണാനന്ദസ്വാമിയുടെ ജീവിതത്തെയും സാരമായി ബാധിച്ചു. ഭാരതത്തിലെ തന്റെ പ്രവർത്തനപദ്ധതികളുടെ ഭാഗമായും തമിഴകത്തെ തന്റെ ശിഷ്യന്മാരുടെയും ആരാധകരുടെയും അഭ്യർത്ഥനയുടെ ഫലമായും സ്വാമി വിവേകാനന്ദൻ തന്റെ പ്രസ്ഥാനത്തിന്റെ മൂന്ന് കേന്ദ്രങ്ങളിലൊന്ന് മദ്രാസ്സിൽ തുറക്കുന്നതിന് തീരുമാനിച്ചു. മറ്റ് രണ്ടെണ്ണം കല്ക്കത്തയിലും ഹിമാലയസാനുവിലെ മായാവതിയിലും ആണ്. ദക്ഷിണേന്ത്യയിൽ തന്റെ പ്രതിനിധിയായി അദ്ദേഹം ആലോചനാപൂർവ്വം തെരഞ്ഞെടുത്തത് രാമകൃഷ്ണാനന്ദസ്വാമിയെത്തന്നെയായിരുന്നു. പ്രസ്തുത തീരുമാനം ആകസ്മികവും വിപ്ലവാത്മകവുമായിരുന്നു. ഏകാന്തമായ ആശ്രമജീവിതത്തിന്റെ ഭാവസാന്ദ്രതയിൽനിന്നും ശബ്ദായമാനമായ നഗരത്തിൽ ഒരു മഠാധിപതിയുടെ ഉത്തരവാദിത്വത്തിലേയ്ക്കും പ്രവർത്തനങ്ങളിലേയ്ക്കും അദ്ദേഹം നീതനാക്കപ്പെട്ടു. രാമകൃഷ്ണാനന്ദസ്വാമി സന്തോഷത്തോടെ തന്റെ നേതാവിന്റെ തീരുമാനങ്ങളെ കൈക്കൊള്ളുകയും തദ്വാരാ പരിത്യാഗത്തിന്റെയും അഹന്താനിരാസത്തിന്റെയും മഹത്തായ മറ്റൊരു മുഖം പ്രകടമാക്കുകയും ചെയ്തു. 1897 മദ്ധ്യത്തോടെ അദ്ദേ

ഹം മദിരാശിയിലെത്തി. അദ്ദേഹത്തിൻെറ ആഗമനം ആത്മീയ സാധനയുടെ നൂതനമായൊരു രൂപം വെളിവാക്കി മാധവസേവയെ മാനവസേവയാക്കുന്ന പ്രസ്തുതപദ്ധതി അദ്ദേഹം 1911 – ൽ തൻെറ അന്ത്യംവരെ തുടന്നു.

രാമകൃഷ്ണാനന്ദസ്വാമിയുടെയും അതുപോലെതന്നെ ശ്രീരാമകൃഷ്ണ ശിഷ്യന്മാരും ആദ്ധ്യാത്മികതയിൽ അതികായന്മാരുമായ പ്രേമാനന്ദസ്വാമിയുടെയും തുരീയാനന്ദസ്വാമിയുടെയും ത്യാഗോജ്ജ്വലമായ ജീവിതം ഇന്നു് നമ്മുടെ രാജ്യത്തിലെ മോക്ഷാത്ഥികൾക്കു് ഉള്ള മഹത്തായ സന്ദേശത്തെ ആവഹിക്കുന്നു. ആത്മോന്നതിയില്ലുള്ള അഹംകാരം ആദ്ധ്യാത്മിക ജീവിതത്തിൻെറ പല നേട്ടങ്ങൾക്കും ഹാനികരമാണു്. ദേഹോഹംബുദ്ധിയെക്കാൾ ദുരന്തപൂരിതമാണു് ആത്മീയമായുണ്ടാകുന്ന അഹന്ത. ശ്രീരാമകൃഷ്ണശിഷ്യന്മാരുടെ ജീവിതം ഈ തിന്മയെ ദൂരികരിക്കുന്നതിനും തത്സ്ഥാനത്തു് അഹങ്കാരശൂന്യമായ നമ്രതയെ പ്രതിഷ്ഠാപനം ചെയ്യുന്നതിനും ഉള്ള മാതൃകയെന്ന നിലയിൽ നമുക്കു് മാഗ്ഗദശനം അരുളുന്നു. ''അല്പജ്ഞന്മാരായ വിശുദ്ധാത്മാക്കൾ'' അനല്പമായ ആത്മീയതയുടെ മേദുരങ്ങളായ മേഖലകളെ ഉൾക്കൊള്ളുന്നതായി നടിക്കുന്നതു് സാമൂഹികാധഃപതനമാണു്. ഇതിനുള്ള മറുമരുന്നു് ഒരുപററം ആദ്ധ്യാത്മിക അതികായന്മാരുടെ വിനയാന്വിതമായ ജീവിതപന്ഥാവാണു്. ലാളിത്യത്തിൻെറയും സ്വഭാവമഹിമയുടെയും ഒരു അദ്ഭുതപ്രഭാവലയം രാമകൃഷ്ണാനന്ദസ്വാമിയുടെയും പ്രേമാനന്ദസ്വാമിയുടെയും ഇതര ശ്രീരാമകൃഷ്ണശിഷ്യന്മാരുടെയും ഉജ്ജ്വലമായ ആദ്ധ്യാത്മിക നിലവാരത്തെ ആവരണം ചെയ്തിരുന്നു. മദിരാശിയിലെ പുതിയ പ്രവത്തനമണ്ഡലത്തിലുടനീളം ഈശ്വരസാക്ഷാത്കാരത്തിനു് സ്വയം മറന്നു് അദ്ദേഹം കമ്മനിരതനായി. ഈ ആത്മീയ പ്രഭാവത്തിൻെറ പിന്നിലുള്ള വ്യക്തിത്വത്തെ കണ്ടറിയുന്നതിനു് വിവേകികളായ വളരെ കുറച്ചുപേക്കു് മാത്രമേ കഴിഞ്ഞിരുന്നുള്ളു.

ഇതിലുപരി അദ്ദേഹത്തിൻെറ മദിരാശിയിലെ ആദ്യകാലപ്രവത്തനങ്ങളിൽ മറെറാരു മേന്മകൂടി പ്രകടമായിരുന്നു. സ്വാമി വിവേകാനന്ദൻെറ ഘനഗംഭീരമായ വ്യക്തിവൈശിഷ്ട്യം എന്തെന്നനുഭവിച്ചറിഞ്ഞ മദിരാശി നഗരത്തിലേക്കാണു് താമസമെന്യേ രാമകൃഷ്ണാനന്ദസ്വാമി എത്തിച്ചേന്നതു്. ഇവർ രണ്ടുപേരും തമ്മിലുള്ള അന്തരം വളരെ വലുതായിരുന്നു. സ്വാമി വിവേകാനന്ദൻ നല്ലൊരു പ്രഭാഷകനും സംഘാടകനുമായിരുന്നു. അദ്ദേഹം ആദ്ധ്യാത്മിക ശക്തിയുടെയും പ്രസരണത്തിൻെറയും ഉറവിടമായിരുന്നു. അതാകട്ടെ പ്രാചീകക്കും പ്രതീചിക്കും അവഗണിക്കുവാനോ തടയുവാനോ കഴിയാത്ത വിധം പ്രബലവുമായിരുന്നു. രാമകൃഷ്ണാനന്ദസ്വാമിയാ

വട്ടെ ഇതിനെല്ലാം വിപരീതമായ സ്വഭാവക്കാരനായിരുന്നു. എന്നാൽ ജനതയുടെ ശാശ്വത നന്മയ്ക്കുതകുംവിധം ആദ്ധ്യാത്മിക പ്രളയത്തെ പല കൈവഴികളിലൂടെ തിരിച്ചു് വിടുന്നതിനുള്ള സാമർത്ഥ്യം നേടിയിരുന്നു. അദ്ദേഹത്തിന്റെ പരിശുദ്ധിയും പരിത്യാഗവും വിഭാഗീയ ചിന്തകളേശാത്ത ആത്മബോധവും, വിശാലമായ സഹിഷ്ണതയും നിസ്തന്ദ്രമായ നിസ്വാർത്ഥതയും അഗാധമായ സഹജീവിസ്നേഹവും സർവ്വോപരി ഗുരുഹിതത്തിനുള്ള അപ്പണബോധവും അനന്യസാധാരണമായിരുന്നു. രാജ്യത്തിന്റെ ഈ പ്രത്യേകഭൂവിഭാഗത്തിലെ ജനങ്ങളെ സേവിക്കുന്നതിനു് അദ്ദേഹം മേൽക്കാണിച്ച സ്വഭാവവൈശിഷ്ട്യങ്ങളോടെ സദാ ജാഗരൂകനായി. ബലിഷ്ഠമായ ശരീരവും തെളിഞ്ഞ ബുദ്ധിയും അദ്ദേഹത്തിന്റെ നേട്ടമായിരുന്നു. അദ്ദേഹത്തിന്റെ കായശേഷി അദ്ദേഹത്തെ മുൻഗാമിയെന്ന നിലയിൽ തന്റെ പ്രവർത്തനരംഗത്തെ പ്രാതികൂല്യങ്ങളെ അതിജീവിക്കുന്നതിനു് സഹായിച്ചപ്പോൾ തെളിഞ്ഞ ബുദ്ധിയാകട്ടെ മദിരാശിയിലെ കീർത്തിയേറിയ വിദ്യാസമ്പന്നരായ ജനങ്ങളുടെ ആദ്ധ്യാത്മികതൃഷ്ണയെ ശമിപ്പിക്കുവാൻ സഹായകമായി. നൂററാണ്ടുകളായി ഭാരതത്തിന്റെ ആദ്ധ്യാത്മികതയുടെ ആചാര്യപദവി ദക്ഷിണേന്ത്യക്കു് അവകാശപ്പെട്ടതാണു്. അമ്മാതിരി ദക്ഷിണേന്ത്യയിലേക്കാണു് രാമകൃഷ്ണാനന്ദസ്വാമി കടന്നുവന്നതു്. ഈ തെരഞ്ഞെടുപ്പിനു് പിന്നിൽ ഈശ്വരേച്ഛയുടെ അജ്ഞാതകരങ്ങൾ പ്രവർത്തിച്ചിരുന്നതായി നമുക്കു് കാണുവാൻ കഴിയും. ദക്ഷിണേന്ത്യയുടെ ആദ്ധ്യാത്മിക പശ്ചാത്തലത്തോടും വർത്തമാനപരിതസ്ഥിതിയുടെ അനിവാര്യതകളോടും ഗാഢമൈത്രി പുലത്തുന്ന ഒന്നായിരുന്നു അദ്ദേഹത്തിന്റെ നേട്ടങ്ങളും, കാഴ്ചപ്പാടുകളും, സമീപന രീതികളും എന്നതു് ഇത്തരുണത്തിൽ പ്രത്യേകം പ്രസ്താവ്യമാണു്. ഈ നിയോഗത്തിന്റെ സമ്പൂണ്ണമായ പരിണതി ഇപ്പോൾ പ്രത്യക്ഷപ്പെട്ടു് തുടങ്ങിയതേയുള്ളു. അതിന്റെ പൂണ്ണതയും പകഫലങ്ങളും കാലപ്രവാഹത്തിൽ വരാനിരിക്കുന്നതേയുള്ളു.

## 6 ജാഡ്യമിയന്ന മതഭക്തിക്കെതിരെ ഊർജ്ജസ്വലമായ ആത്മീയത

എന്തു മാതിരി ആദ്ധ്യാത്മികതയാണിന്നു് ഈ ഭൂവിഭാഗത്തു് ആവശ്യമായിട്ടുള്ളതെന്നു് നാം അവശ്യമാരായുന്നുണ്ടാവാം. ദക്ഷിണേന്ത്യയുടെ ചരിത്രത്തിൽ ഒരു കാര്യം വ്യക്തമാണു്. ഇവിടത്തെ ജനങ്ങൾ ഉൽക്കടമായി മതബോധമുള്ളവരാണു്. ഏററവും ചുരുങ്ങിയതു് രണ്ടായിരത്തിൽപ്പരം സംവത്സരങ്ങളെങ്കിലും ദക്ഷിണേന്ത്യൻ ജനത ബുദ്ധജൈനമതങ്ങളിലൂടെയും ശൈവവൈഷ്ണവമതങ്ങ

ളിലൂടെയും ഉരുത്തിരിഞ്ഞ ആത്മീയദർശനങ്ങളുമായി വികാരോജ്ജ്വലമായ ഭക്തി പുലർത്തിപ്പോന്നിരുന്നു. എന്നിരുന്നാലും അടുത്ത കാലങ്ങളിൽ ഉന്നതങ്ങളായ ആദ്ധ്യാത്മിക സന്ദേശങ്ങളെ സാമൂഹികതത്ത്വനുഗുണമായി രൂപങ്ങളിൽ കുഴിച്ചു മൂടി, വെറും ജീർണ്ണപ്രായമായ സ്വാർത്ഥ വിചാരങ്ങളായോ കാർക്കശ്യം നിറഞ്ഞ വൈദികകർമ്മാനുഷ്ഠാനങ്ങളായോ ഉള്ള പ്രവണത വർദ്ധമാനമായിരിക്കുന്നു. ആദ്ധ്യാത്മികതയ്ക്കു് മേലുള്ള ഈ ബന്ധനം സമൂഹത്തെയാകെ ബാധിച്ചു് ആത്മീയമായൊരു ജാഡ്യത്തിനു് കളമൊരുക്കി. പതിനെട്ടാം നൂററാണ്ടിന്റെ അന്ത്യത്തിൽ ഹിന്ദുസമുദായമാകെ നേരിട്ട സാഹചര്യമിതായിരുന്നു. ദക്ഷിണേന്ത്യയെ സംബന്ധിച്ചാണെങ്കിൽ അവിടത്തെ സമകാലികരാഷ്ട്രീയാന്തരീക്ഷത്തിൽ ഈ നില വളരെ കൂടുതൽ പ്രകടമായിരുന്നു. നമ്മുടെ സാമുദായികാന്തരീക്ഷത്തിൽ സംജാതമായ പാശ്ചാത്യരീതികളോടുള്ള അഭിനിവേശം എന്തായാലും നൂററാണ്ടുകളായി നിലനിന്ന നിശ്ചലതയെ തട്ടിയുണർത്തുകയും സമൂഹം മെല്ലെ ചലനാത്മകമാവുകയും തുടർന്നു് പുരോഗതി ദ്രുതഗതിയെ പ്രാപിക്കുകയും ചെയ്തു.

ഇതാകട്ടെ നിർണ്ണായകമായ ഒരു സാമൂഹ്യാന്തരീക്ഷത്തിനു് വഴി തെളിയിച്ചു. മതഭക്തിയുടെ ഔപചാരിക കർമ്മങ്ങളിലും സ്വാർത്ഥവിചാരങ്ങളിലും സാഫല്യം കണ്ടിരുന്ന ജഡപ്രായമായിരുന്ന മതവിശ്വാസാഭാസങ്ങൾക്കു് ചലനാത്മകമായ സമൂഹത്തിന്റെ പ്രവർത്തനങ്ങളുമായി ഒത്തു പോകുന്നതിനു് എന്നല്ല പിടിച്ചു് നില്ക്കുവാൻ പോലും കഴിഞ്ഞില്ല. തന്മൂലം ജീവിതവും മതവും വിരുദ്ധ ചേരിയിൽ നിലകൊണ്ടു. ഈ വൈരുദ്ധ്യമാവട്ടെ മാനവ മനസ്സുകളിൽ ദുരന്തപര്യവസായിയായ ഫലമുളവാക്കിയതു് സ്വഭാവത്തിലും വ്യക്തിവൈശിഷ്ട്യത്തിലും പ്രകടമായി. നിശ്ചലമായ മതഭക്തിയുടെ പ്രചോദനങ്ങളും ചലനാത്മകമായ സാമൂഹ്യാനിവാര്യതകളുടെ ശക്തിയും പരസ്പര നിരാകരണത്തിനു് തയ്യാറെടുക്കുകയാൽ മനുഷ്യന്റെ സ്വഭാവനിഷ്ഠയും വ്യക്തി വൈശിഷ്ട്യവും അധോഗതിയെ പ്രാപിച്ചു. മതപരമായ വൈദിക ധർമ്മാനുഷ്ഠാനത്തെ കെട്ടുറപ്പുള്ള സാമൂഹിക സൈദ്ധാന്തികതയിൽ സുരക്ഷിതമാക്കേണ്ടതു് ആവശ്യമാണു്, വിശിഷ്യ സമൂഹം പരിവർത്തനാത്മകമായ ഒരു പ്രവർത്തനത്തിനൊരുങ്ങുമ്പോൾ. അപ്പോൾ മാത്രമാണു് മതം യഥാതഥമായ സൈദ്ധാന്തിക മാർഗ്ഗങ്ങളിൽ നൂതനമായ സാമൂഹ്യാവശ്യങ്ങളെ നിലനിർത്തുവാനും മാർഗ്ഗദർശനം നല്കുവാനും കഴിവുററതാകുന്നതു്. സന്ദർഭോചിതമായ ഈ സ്ഥിതി നിർണ്ണയത്തിന്റെ അഭാവത്തിൽ മതം ജീവിതത്തിന്റെയും സമാജത്തിന്റെയും മേൽ നിതാന്തമായ ഒരു ഭാരമായിത്തീരുകയും ഇല്ലാത്ത ലോകത്തിനായി ആക്രോശിക്കുകയും ചെയ്യുന്നു. ഹിന്ദു മുസ്ലീം കൃസ്ത്യൻ രൂപത്തിലുള്ള ആധുനികഭാരതത്തിലെ

വർഗ്ഗീയതയുടെ ദൂഷിതവശങ്ങളെ ഇതു് വിശദമാക്കുന്നു. എന്തുകൊണ്ടെന്നാൽ സങ്കുചിതമായ സാമൂഹ്യരാഷ്ട്രീയത്തിന്റെ ശവപ്പെട്ടികളിൽ കുഴിച്ചു് മൂടിയ മതമാണു് വർഗ്ഗീയത. ആയതു് മതത്തിന്റെ ഉറവകളെ വററിവരളുവാൻ ഇടയാക്കുന്നതോടൊപ്പം മനുഷ്യഹൃദയങ്ങളേയും വരട്ടുന്നു. ചുററുപാടും പുരോഗമനത്തിന്റെ പ്രഭാപൂരം പൊഴിക്കുവാനും സമാജത്തെ ആന്തരികമായി ഊർജ്ജിതപ്പെടുത്തുവാനും കഴിവുററ ആദ്ധ്യാത്മികജിജ്ഞാസയും സാഹസികതയും ആയി മതത്തെ പരിണമിപ്പിക്കുന്നതിൽ ശരിയായ സൈദ്ധാന്തികതയുടെ പുനഃസ്ഥാപനം രാജ്യമിന്നാവശ്യപ്പെടുന്നു. ഈയൊരു ദൌത്യമാണു് ശ്രീരാമകൃഷ്ണനും വിവേകാനന്ദനും മതത്തിനു് പൊതുവായും ഭാരതത്തിനു് വിശേഷിച്ചും നിർവ്വഹിച്ചതു്. ഊർജ്ജസ്വലവും സമഗ്രവുമായ ആദ്ധ്യാത്മികതയുടെ പവിത്രതരമായ ഈയൊരു സന്ദേശമാണു് അങ്ങേയററം മതബോധമുള്ള ദക്ഷിണേൻഡ്യൻ ജനതക്കു് വേണ്ടി രാമകൃഷ്ണാനന്ദസ്വാമി രൂപപ്പെടുത്തിയതു്.

## 7 ഈശ്വരാഭിമുഖ്യവും മാനവപ്രേമവും

ആദ്ധ്യാത്മികതയുടെ ഈ പ്രചോദനം ഈശ്വരാഭിമുഖ്യവും മാനവ പ്രേമവുമാകുന്ന രണ്ടു് വഴികളിലൂടെ പ്രവഹിച്ചു. ജാതിഭേദത്തിന്റെയും സാമ്പ്രദായികാന്തരങ്ങളുടെയും പരിമിതികളെ തന്റെ പ്രവാഹപ്രളയത്തിൽ ആയതു് തകർത്തെറിഞ്ഞു. ഏതെങ്കിലും തരത്തിലുള്ള സാമൂഹ്യപരിഷ്കരണ പദ്ധതികളിൽ സ്വാമി വിവേകാനന്ദൻ ഏർപ്പെട്ടിരുന്നില്ല. സാമൂഹ്യശരീരത്തിന്മേലുള്ള രോഗങ്ങളായാണു് അദ്ദേഹം സാമൂഹ്യതിന്മകളെ കണക്കാക്കിയിരുന്നതു്. സാമൂഹ്യപരിഷ്കരണം ലക്ഷണങ്ങളെപ്പററി മാത്രം പ്രതിപാദിക്കുന്നതായി അദ്ദേഹം കരുതുകയും അതുകൊണ്ടവ താല്ക്കാലികമായിമാത്രമേ പ്രയോജകീഭവിക്കുകയുള്ളൂ എന്നു് മനസ്സിലാക്കുകയും ചെയ്തു. സമൂഹത്തിനു് ശാശ്വതമായ പ്രയോജനം ആദ്ധ്യാത്മികതയിൽനിന്നു് മാത്രമേ ലഭ്യമാവൂ. അതാകട്ടെ ആന്തരികമായി ശക്തിയെ പ്രദാനം ചെയ്യുകയും ബാഹ്യമായി ആരോഗ്യവും ഉന്മേഷവും നല്കുകയും ചെയ്യുന്നു. ആദ്ധ്യാത്മിക ധർമ്മാനുഷ്ഠാനങ്ങളുടെ ഈ ഊർജ്ജസ്വലത കർക്കശമായ സാമൂഹ്യാനുഷ്ഠാനങ്ങളുടെ ജാഡ്യത്തിനു് വിപരീതമാണു്. ആദ്ധ്യാത്മികാനുഷ്ഠാനങ്ങൾക്കു് നല്കുന്ന പ്രാധാന്യം മനുഷ്യന്റെ ആത്മീയാവബോധത്തെ ഗഹനതരമാക്കുകയും ചെയ്യുന്നു. അതാവട്ടെ അടിസ്ഥാനപരമായി സാമൂഹ്യാരോഗ്യത്തിനും വികാസത്തിനും സ്വാഭാവികമായി വഴിയൊരുക്കുന്നു.

രാമകൃഷ്ണാനന്ദസ്വാമിയിലൂടെ പ്രകടമായ മദിരാശിയിലെ ശ്രീരാമകൃഷ്ണ വിവേകാനന്ദപ്രസ്ഥാനം ആദ്ധ്യാത്മികാനുഷ്ഠാനത്തെ

കേന്ദ്രമാക്കിക്കൊണ്ടും സാമൂഹ്യാചാരക്രമങ്ങളെ അതിന് ചുററുമായി നിലനിത്തിക്കൊണ്ടും മെനഞ്ഞെടുത്ത രണ്ടിൻെറയും സമ്മേളനമായിരുന്നു. ഇതിൽ അവസാനത്തേതു് മതത്തിൻെറ ബാഹ്യചേഷ്ടകളിലൂടെ ആസക്തിയിൽനിന്നും അതിൻെറ അന്തർ മണ്ഡലത്തിലെ ചൈതന്യസന്ദായകമായ ആനന്ദത്തിലേയ്ക്കു് കടന്നു് ചെല്ലുന്നതിനുള്ള മനുഷ്യൻെറ മാർഗ്ഗത്തെ കൂടുതൽ അക്ലിഷ്ടസുന്ദരമാക്കി. ആദ്യത്തേതാവട്ടെ ആന്തരികമായ ആനന്ദത്തിൻെറയും വീര്യത്തിൻേറയും കാന്തിയും സൗരഭ്യവും വിശദമാക്കുന്നതിന് സഹായിക്കുകയും ജനങ്ങളുടെ നൈസർഗ്ഗികമായ ധാർമ്മികവാസനകളെ ദുർന്നിവാരമായൊരു ശക്തിയായി രൂപപ്പെടുത്തുകയും ചെയ്തു.

രാമകൃഷ്ണാനന്ദസ്വാമിയുടെ മദിരാശിയിലെ ജീവിതം മതത്തിൻെറ ആന്തരിക സത്തയുടെ വാചാലമായ പ്രബോധനത്തെ വിളിച്ചോതുന്നു. അദ്ദേഹത്തിൻെറ ഓരോ വാക്കിലും, ഭാവത്തിലും, പ്രവൃത്തിയിലും ഇതു് പ്രകടമായിരുന്നു. തൻെറ ഗുരുനാഥൻെറ സാന്നിദ്ധ്യത്തെക്കുറിച്ച് സ്ഥിരമായൊരവബോധത്തോടെയാണു് അദ്ദേഹം ജീവിതം നയിച്ചിരുന്നതും പ്രവത്തനങ്ങളിൽ മുഴുകിയിരുന്നതും. അനുഷ്ഠാനങ്ങളിലൂടെയും അദ്ധ്യയനത്തിലൂടെയും അദ്ധ്യാപനത്തിലൂടെയും അദ്ദേഹം തൻെറ ഗുരുവിനെ ആരാധിച്ചു പോന്നു. പലപ്പോഴും ആദ്ധ്യാത്മികമായ ആനന്ദനിർവൃതിയിലദ്ദേഹം ആറാടുകയും പ്രപഞ്ചാത്മാവുമായി സംവാദത്തിനുള്ള അസുലഭ നിമിഷങ്ങളുളവാക്കുന്ന വികാരതീവ്രതയിൽ എത്തുകയും ചെയ്തിരുന്നു. ആയതു് ഒരു കാഴ്ചക്കാരനു് ശ്രവണ സാദ്ധ്യമായിരുന്നെങ്കിലും അജ്ഞേയമായിരുന്നു. ആദ്ധ്യാത്മികാനുഷ്ഠാനങ്ങളിൽ അദ്ദേഹം അതീവ ശ്രദ്ധാലുവായിരുന്നെങ്കിലും അദ്ദേഹത്തിൻെറ ക്ഷേത്രാരാധന വെറും വിരസമായ ബാഹ്യപ്രകടനമായിരുന്നില്ല. ആത്യന്തികമായ ആത്മീയസത്തയിലേയ്ക്കുള്ള സമർപ്പിതഹൃദയത്തിൻെറ ബഹിർഗ്ഗമനമായിരുന്നു അതു്. ആരാധ്യദേവതയോടു് ഏററവും അടുത്ത ആരാധകനു് ഏററവും വേണ്ടപ്പെട്ട യാഥാർത്ഥ്യബോധം സദ്രൂപത്തിൽ പ്രകടമായതായിരുന്നു അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം പ്രസ്തുത ആത്മസത്ത. മഠത്തിലെ ക്ഷേത്രത്തിൽ തൻെറ ഗുരുവിനെ അദ്ദേഹം ആരാധിയ്ക്കുന്നതിൽനിന്നും മദിരാശിയിലെ ജനങ്ങൾ ദക്ഷിണേശ്വരത്തിലെ ക്ഷേത്രത്തിൽ ജഗന്മാതാവിനെ ആരാധിക്കുന്ന ശ്രീരാമകൃഷ്ണനെ കുറഞ്ഞൊന്നു് കണ്ടു. ദക്ഷിണേന്ത്യക്കാരെപ്പോലെ ക്ഷേത്രാരാധനയിലും അനുഷ്ഠാനങ്ങളിലും ഹൃദയം മുഴുവൻ അർപ്പിച്ച ജനങ്ങൾക്കു് രാമകൃഷ്ണാനന്ദസ്വാമിയുടെ പ്രവത്തനരീതികളും, പെരുമാററവും ഭാവഹാവാദികളും പഠനാർഹങ്ങളും പ്രചോദനഹേതുക്കളുമാണെന്നതു് അവിതർക്കിതമാണു്.

രാമകൃഷ്ണാനന്ദസ്വാമിയുടെ ആത്മീയത ക്ഷേത്രാരാധനയുടെ പരിധികളിൽ ഒതുങ്ങിനിന്നില്ല. ധ്യാനനിരതമായ ജീവിതത്തിലൂടെ അദ്ദേഹം നേടിയതൊക്കെയും ആത്മീയവും, ബൌദ്ധികവും, സാംസ്കാരികവും ഭൂതദയാപരവുമായ മാനവസേവയുടെ ഭിന്നഭിന്നങ്ങളായ മേഖലകളിൽ പ്രേമകർമ്മങ്ങളുടെ രൂപത്തിൽ പ്രദാനംചെയ്തു. യഥാർത്ഥത്തിൽ പതിന്നാലു് വർഷക്കാലത്തെ അദ്ദേഹത്തിൻെറ മദിരാശിയിലെ ജീവിതം അഹന്താനിരാസത്തിലൂടെ നേടിയ ആത്മനിയന്ത്രണത്തിൻെറ ഇതിഹാസമായിരുന്നു. നൂതനത്വം തുളുമ്പിനിന്ന ആ ജീവിതത്തിലൂടെ മാനവരാശിക്കു് അളവററ മേന്മകൾ ലഭ്യമായി. താൻ നേടിയതെല്ലാം പ്രവചനങ്ങളിലൂടെയും, സംവാദങ്ങളിലൂടെയും, സംഭാഷണങ്ങളിലൂടെയും നിർദ്ദേശങ്ങളിലൂടെയും അദ്ദേഹം മററുള്ളവർക്കായി പ്രദാനം ചെയ്തു. ഭദ്രമല്ലാത്ത ആശ്രമച്ചുമതലകൾ നടത്തിക്കൊണ്ടു് പോകുന്നതിനുള്ള ഭഗീരഥപ്രയത്നങ്ങളോടൊപ്പമാണു് അദ്ദേഹം ഇതെല്ലാം ചെയ്തിരുന്നതു്. വളരെ അധികം പ്രയത്നിക്കുകയും ഭാരിച്ച ചുമതലകൾ ഏറെറടുക്കുകയും ചെയ്യുമ്പോഴും അദ്ദേഹം പ്രയത്നംകൊണ്ടോ ഭാരിച്ച ചുമതലകളാലോ വിഷാദിച്ചിരുന്നില്ല. എന്തുകൊണ്ടെന്നാൽ ഈശ്വരപ്രേമവും മാനവികപരിഗണനകളും അദ്ദേഹത്തിൽ അത്രക്കു് അഗാധമായിരുന്നു.

## 8 പ്രായോഗികവേദാന്തത്തിൻെറ സാർവ്വലൌകികത

സമഗ്രമായ ആദ്ധ്യാത്മിക പ്രഭാവത്തിൻെറ മറെറാരു നേട്ടമായിരുന്നു അദ്ദേഹത്തിൻെറ വിശാലവീക്ഷണം. ഹൈന്ദവതത്വചിന്തയ്ക്കൊപ്പം ഖുറാൻെറയും ബൈബിളിൻെറയും ശ്രദ്ധാഭക്തികളിയന്ന വിദ്യാർത്ഥിയായിരുന്നു അദ്ദേഹം. ബൈബിളിനെ സംബന്ധിച്ചാണെങ്കിൽ ആയതു് അദ്ദേഹത്തിനു് കമ്പോടുകമ്പു് ഹൃദിസ്ഥമായിരുന്നു. പൌരാണിക കാലങ്ങളിലെ ക്രൈസ്തവപുണ്യവാളന്മാരിൽ മാത്രം കണ്ടിരുന്ന തരത്തിൽ വികാരോജ്ജ്വലമായി അദ്ദേഹം ക്രിസ്തുവിനെ ആരാധിച്ചിരുന്നു. മദിരാശിയിലെ പുരാതനമായ സാൻതോം ക്രൈസ്തവദേവാലയത്തിൽ അദ്ദേഹം പോകുകയും ക്രൈസ്തവവിശ്വാസങ്ങളുടെ മനോഹാരിതയിൽ ആനന്ദിക്കുകയും ചെയ്തിരുന്നു. ശൈവ വൈഷ്ണവ സമ്പ്രദായങ്ങളിലുള്ള ആരാധനാക്രമങ്ങളിലും അദ്ദേഹം ഒരുപോലെ സന്തോഷിച്ചിരുന്നു. അമ്മാതിരി ഊർജ്ജസ്വലമായ സാർവ്വലൌകികതയുടെ മാതൃകയും ശുശ്രൂഷകളും ദക്ഷിണേന്ത്യൻ മതബോധത്തിനു് നൂതനമായൊരു ആത്മീയപ്രഭാവവും നൈസർഗ്ഗികതയും ഏകത്വവും പ്രദാനം ചെയ്തു. ഭാരതത്തിലെ ആദ്ധ്യാത്മിക പൈതൃകത്തിൻേറതായ സാർവ്വലൌകിക സന്ദേശത്തിൻെറയും ശ്രീരാമകൃഷ്ണൻെറ വ്യക്തി വൈശിഷ്ട്യത്തിൻെറയും ശക്തി ഈ ആവേഗത്തിലടങ്ങിയിരിക്കുന്നു.

വേദങ്ങളിലും ഉപനിഷത്തുകളിലും രൂപംകൊണ്ട മഹത്തായ ആ സന്ദേശം ഗീത (IV. 11)യിലും ശ്രീമദ് ഭാഗവതത്തിലും (1, 2, 11) പിന്നീട് വാസ്തവികത കൈവരിക്കുന്നു.

യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ.

ഏതേതു മാർഗ്ഗങ്ങളിൽ മനുഷ്യർ എന്നെ സമീപിക്കുന്നുവോ അതേ മാർഗ്ഗങ്ങളിൽ ഞാനവർക്ക് അഭയമരുളുന്നു. അല്ലയോ പാർത്ഥ എല്ലാ മാർഗ്ഗങ്ങളും യഥാർത്ഥത്തിൽ എന്നിലേക്ക് മാത്രമാണ് നയിക്കുന്നത്.

''വദന്തി തത്തത്ത്വവിദഃ തത്വംയത് ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ.'

ഒരേ ഒരു അദ്വയപരമാത്മാവിനെ സത്യം സാക്ഷാത്ക്കരിച്ചിട്ടുള്ളവർ ബ്രഹ്മം, പരമാത്മാവ്, ഭഗവാൻ എന്നിങ്ങനെ പല പേരുകളിൽ പ്രഖ്യാപിക്കുന്നു.

ചിക്കാഗോ സർവ്വമതസമ്മേളനത്തിലെ തന്റെ പ്രഭാഷണത്തിൽ സ്വാമി വിവേകാനന്ദൻ പറയുന്നു: (Complete Works Vol I. P. 18)

'മതങ്ങളുടെ ലോകമാകെ ഒരു സഞ്ചാരപഥം മാത്രമാണ്, ഒരേ ലക്ഷ്യത്തിലേയ്ക്ക് വ്യത്യസ്തസാഹചര്യങ്ങളിലും വ്യത്യസ്തഭാവങ്ങളിലും പല സ്ത്രീപുരുഷന്മാരുടെയും ആഗമനം. എല്ലാ മതങ്ങളും ഭൗതികമനുഷ്യനിൽനിന്ന് മാത്രമാണ് ഒരീശ്വരനെ സങ്കല്പിച്ചെട്ടുക്കുന്നത്. അതേ ഈശ്വരൻ തന്നെയാണ് അവരുടെയെല്ലാം പ്രചോദകനും.'

ഭാരതത്തിനകത്തും പുറത്തുമുള്ള മററനേകം ശ്രീരാമകൃഷ്ണവിവേകാനന്ദകേന്ദ്രങ്ങളെപ്പോലെ ദക്ഷിണേന്ത്യയിലെ മഠങ്ങളും മതത്തിലെ ആത്മീയതയുടെ മഹത്തായ സന്ദേശത്തിന്റെ മൂർത്തീകരണമായി നിലകൊള്ളുന്നു. സംഘത്തിന്റെ സാർവ്വലൌകിക പ്രഭാവത്തെ ഇത് വിളിച്ചോതുന്നു. എല്ലാ വർഗ്ഗങ്ങളിലും വർണ്ണങ്ങളിലും പെട്ട ആത്മീയദാഹികളെ തന്നിലേയ്ക്കുതാകർഷിക്കുന്നു. കഴിഞ്ഞ കുറെ നൂററാണ്ടുകളായി തങ്ങളുടെ ജാതീയവും വർഗ്ഗപരവുമായ ചിന്താഗതികളിൽ ഒതുങ്ങിക്കഴിഞ്ഞിരുന്ന പല വർഗ്ഗങ്ങളും വർണ്ണങ്ങളുമാണ് രാമകൃഷ്ണാനന്ദസ്വാമിയെ ചൂഴ്ന്ന് ഒത്തുചേർന്നത്. അദ്ദേഹത്തിന്റെ സാമീപ്യത്തിൽ അവരെയെല്ലാം വിഭജിച്ച് നിർത്തിയിരുന്ന കൂററൻ മതിൽക്കെട്ടുകളം തകർന്ന് പോയി. തദ്വാരാ ഓരോരുത്തരുടെയും ഹൃദയോദ്യാനത്തിലെ ചാരുത അപരന് വെളിവാകുകയും ഹൃദയസ്പന്ദന

ത്തിലും നാഡിമിടിപ്പിലുംവരെ അനുരഞ്ജനത്തിന്റെ ദൃശ്യമുളവായി. ഭാരതത്തിനെന്നല്ല ലോകത്തിനാകെ നിർണ്ണായകമായ പരിണാമത്തെ ഉൾക്കൊള്ളുന്ന ഒരു പദ്ധതിക്കു് അതു് ബീജാവാപം ചെയ്തു. രാമകൃഷ്ണാനന്ദസ്വാമിയുടെ കാലത്തു് അതു് പരിമിത പരിണാമത്തിലേ പ്രകടമായുള്ളുവെങ്കിലും അദ്ദേഹത്തിലൂടെയും അദ്ദേഹത്തോടുകൂടി ആരംഭിച്ച പ്രസ്ഥാനത്തിലൂടെയും അതിന്റെ മഹത്ത്വവും മൂല്യവും തെളിയിച്ചു. അന്നു് മുതൽ ഉത്തരോത്തരം ഉൽക്കർഷം പ്രാപിച്ച പ്രസ്ഥാനം ഹൃദയത്തെ ഹൃദയത്തോടും ഹസ്തത്തെ ഹസ്തത്തോടും ചേർത്തു് ഇതര സ്ഥലങ്ങളിലെപ്പോലെ ദക്ഷിണേന്ത്യയിലെമ്പാടും ഒരു ദേശീയ ഐക്യത്തിന്റെ മാറ്റൊലിയുമായി നിലകൊള്ളുന്നു.

സ്വാമി വിവേകാനന്ദൻ പ്രഖ്യാപിച്ചിട്ടുണ്ടു്. (Complete Works Vol. II, 8th Edn പേജ് 37)

'ഭാരതീയജനതയുടെ ഐക്യം അതിന്റെ ഛിന്നഭിന്നമായ ആദ്ധ്യാത്മികശക്തികളെ യോജിപ്പിക്കുന്നതുതന്നെയാണു്. ആദ്ധ്യാത്മികമായ ഒരേ ഒരു രാഗത്തിനൊത്തു് തുടിക്കുന്ന ഹൃദയങ്ങളുള്ളവരുടെ ഒരു കൂട്ടുകെട്ടാണു് ഭാരതീയജനത.'

വരും കാലങ്ങളിൽ ഈ പദ്ധതിയുടെ ദ്രുതഗതിയിലുള്ള പൂർത്തീകരണത്തിനു് ആയതിന്റെ ഉറവയിലേയ്ക്കു് ശൈവവും വൈഷ്ണവവും ക്രൈസ്തവവും ഇസ്ലാമികവുമായ മതപ്രവാഹങ്ങളുടെ സമീപനമായ ആഗിരണം അനിവാര്യമാണു്. ആയതു് ഭാരതത്തിൽ നാനാത്വത്തിലെ ഏകത്വം, സഹിഷ്ണുതയും സഹവർത്തിത്വവും നിറഞ്ഞ തത്ത്വങ്ങളുടെ അടിസ്ഥാനത്തിൽ വർഗ്ഗങ്ങളെ നിലനിർത്തിക്കൊണ്ടും വർഗ്ഗീയതയെ ഉച്ചാടനം ചെയ്തുകൊണ്ടും ആത്മീയവും മാനുഷികവുമായ മൂല്യങ്ങളെ ഉയർത്തിപ്പിടിച്ചുകൊണ്ടും മൗലികമായ ദേശീയഐക്യത്തിനുള്ള ഒരു നൂതനപ്രവണത ഉളവാക്കുന്നതിനു് നിബന്ധിതമാകും.

## 9 നൈസർഗികപ്രവർത്തനങ്ങളുടെ നിശ്ശബ്ദത

മദിരാശിയിൽ രാമകൃഷ്ണാനന്ദസ്വാമിയുടെ പ്രവർത്തനങ്ങളുടെയും ജീവിതത്തിന്റെയും പാത സമാജത്തിന്മേൽ മതത്തിനുള്ള സ്വാധീനത്തെ വിളിച്ചോതുന്നു. ഒരു ആദ്ധ്യാത്മികസമ്പ്രദായത്തിന്റെ ഒരേ ഒരു സമ്പത്തു് അതിലെ അംഗങ്ങളുടെ സ്വഭാവമഹിമയും ആത്മീയ പ്രഭാവവും മനുഷ്യനിലെ ഈശ്വരാംശത്തിലുള്ള അചഞ്ചലമായ വിശ്വാസവുമാണു്. ശക്തവും പരിശുദ്ധവുമായ അതിന്റെ ആദ്ധ്യാത്മിക തരംഗങ്ങൾ സമൂഹത്തിലാകെ ഉളവാകുന്നതുവരെ പ്രസ്തുതപ്രസ്ഥാനത്തിന്റെ സ്വാധീനം വ്യക്തിയിൽനിന്നു് വ്യക്തിയിലേയ്ക്കും സമാജത്തിൽനിന്നു് സമാജത്തിലേയ്ക്കും വ്യാപിക്കുന്നു. ക്രൈസ്തവവിശ്വാസത്തിന്റെ ആദിമശതകങ്ങളുടെ ചരിത്രമിതാണു്. ശ്രീശങ്കരൻ തന്റെ

ഗീതാഭാഷ്യത്തിൻെറ ഉപോദ്ഘാതത്തിൽ ഈ പരിണാമത്തെ ഉദ്ധരിക്കുന്നു:

'ഗുണാധികൈഃ ഗൃഹീതഃ അനുഷ്ഠീയമാനശ്ച ധർമ്മഃ പ്രചയം ഗമിഷ്യതി.'

അസാധാരണമാംവിധം നന്മകൾ നിറഞ്ഞ സ്ത്രീപുരുഷന്മാർ ധർമ്മത്തെ ഗ്രഹിക്കുകയും തദനുസരണമായി ജീവിക്കുകയും ചെയ്യുമ്പോഴാണ് ആദ്ധ്യാത്മികസന്ദേശങ്ങൾ സമൂഹത്തിലാകെ പ്രചരിക്കുന്നത്.

ഭാരതത്തിൻെറ ഈ ഭൂവിഭാഗങ്ങളിൽ ശ്രീരാമകൃഷ്ണസന്ദേശങ്ങളുടെ പ്രചരണത്തിന് പ്രാഥമികമായി വഴിയൊരുക്കിയത് രാമകൃഷ്ണാനന്ദസ്വാമിയുടെ ഉദാത്തജീവിതമാതൃകയും അന്യാദൃശമായ സ്വഭാവമഹിമയും ആയിരുന്നു. അതിൻെറ നിശ്ശബ്ദത ആയതിൻെറ തീവ്രതയുടെ മാനദണ്ഡമായിരുന്നു. സ്വാമി വിവേകാനന്ദൻെറ പ്രഖ്യാപനങ്ങളെ അദ്ദേഹം പ്രാവർത്തികമാക്കി.(Complete Works V 5. 7th Edn)

''ശാന്തവും നിശ്ശബ്ദവും നിസ്തന്ദ്രവുമായ പ്രവൃത്തി. ഒരു വൃത്താന്തപത്രപ്പിത്തലാട്ടവും വേണ്ട, ഒരു പ്രശസ്തിയ്ക്കുവേണ്ടിയുള്ള കുതിപ്പും വേണ്ട. നിങ്ങൾ സദാ ഓർമ്മിച്ചുകൊള്ളുക.''

ആദ്ധ്യാത്മികതയുടെ അത്യുന്നതങ്ങളിൽ വിരാജിക്കുമ്പോഴും അദ്ദേഹം തൻെറ ദിവ്യപ്രഭാവത്തെ, മനുഷ്യസാധാരണങ്ങളായ പെരുമാററങ്ങളുടെയും ലാളിത്യത്തിൻെറയും ബാഹ്യചേഷ്ടകൾക്ക് പിന്നിൽ ഒളിച്ചുവെച്ചു. ഈശ്വരീയതയെയും ആദ്ധ്യാത്മികഉന്നമനത്തെയും തങ്ങളുടെ ഭൗതികശരീരങ്ങളിലൂടെ എപ്പോഴും ഉയർത്തിക്കാണിക്കുവാൻ വെമ്പൽ കൊള്ളുന്ന പലരും നിറഞ്ഞ ഭാരതത്തിലെ ആദ്ധ്യാത്മികഉൽക്കർഷ്യുള്ള ഇമ്മാതിരി ജനതയ്ക്കു് എന്തൊരു പാഠമാണിതു്! മതത്തെ ബാഹ്യമോടികളിലൂടെ പ്രഖ്യാപിക്കുന്നവരെ ഭാഗവതം ധർമ്മധ്വജരെന്നു് വിശേഷിപ്പിക്കുന്നു. അവർ ദേവാലയങ്ങൾ തലയിലേററി നടക്കുന്നവർ, ഹൃദയശൂന്യർ. എന്നാൽ ശരിയായ മതബോധമുള്ളവർ തങ്ങളുടെ ആത്മസാക്ഷാത്ക്കാരം നിർഭയവും വിനയാന്വിതവുമായ സ്വഭാവമഹിമയിലൂടെ പ്രകടമാകുന്നു. അവർ പരമത്യാഗത്തിൻെറയും പരിശുദ്ധപ്രേമത്തിൻെറയും ഉപവിയുടെയും പ്രഭാപൂരത്തെ ചുററുപാടും വിതറുന്നു.

ഇന്നു് തലങ്ങും വിലങ്ങും വ്യാപിച്ചതും നാല്പത്തിരണ്ടു് സംവത്സരങ്ങൾക്ക് മുമ്പ് അദ്ദേഹത്തിൻെറ സമാധി മുതൽ ഈ നഗരത്തിലെയും പ്രവിശ്യയിലെയും ആയിരങ്ങളുടെ ഹൃദയങ്ങളെ ഉൽക്കർഷത്തിലെത്തിച്ചതും ആയ മഹത്തായ ആത്മീയപ്രസ്ഥാനത്തിൻെറ അടിത്തറ ഉറപ്പിക്കുന്നതിനു് രാമകൃഷ്ണാനന്ദസ്വാമിയെപ്പോലെ മഹാനായൊരു ഗുരുനാഥൻ ഇപ്രകാരമാണു് മദിരാശിയിൽ ജീവിയ്ക്കുകയും

പ്രവർത്തിക്കുകയും ചെയ്യുന്നു. തന്റെ സഹജീവികളുടെ നന്മക്കായുള്ള പ്രവർത്തനങ്ങളിലേയ്ക്ക് അദ്ദേഹത്തിന്റെ ആത്മവിശ്വാസം പ്രവഹിച്ചു. ആറായിരത്തിൽപരം ആൺകുട്ടികളുടെയും നാലായിരം പെൺകുട്ടികളുടെയും ആവശ്യങ്ങൾക്കുതകുമാറു് ഇന്നു് മദിരാശിയിൽ കാണുന്ന മിഷന്റെ വിപുലവും ബഹുമുഖവുമായ വിദ്യാഭ്യാസ പ്രവർത്തനങ്ങളുടെ പ്രഭവപ്രചോദനം കോയമ്പത്തൂരിൽ പ്ലേഗ് ബാധിച്ചു് അവശനും ദരിദ്രനും, അനാഥനുമായ ഒരു യുവാവിനോടു് അദ്ദേഹത്തിനുണ്ടായ കരുണയാണു്. അദ്ദേഹം ആ യുവാവിനെ ശ്രീരാമകൃഷ്ണമിഷൻ സ്റ്റുഡൻറ്സ് ഹോം എന്നു് ഇന്നറിയപ്പെടുന്ന ഹോസ്റ്റലിലെ ആദ്യത്തെ അന്തേവാസിയാക്കി. തിരു–കൊച്ചി, മൈസൂർ, ബർമ്മ എന്നിവിടങ്ങളിലെ അദ്ദേഹത്തിന്റെ സന്ദർശനം പ്രസ്തുതദേശങ്ങളിൽ ഇന്നു് നാം കാണുന്ന മിഷൻ പ്രവർത്തനങ്ങളുടെ അടിത്തറ പാകുന്നതിനു് സഹായകമായി.

## 10 നമ്മുടെ മതേതരത്വം – നേട്ടങ്ങളും പരിമിതികളും

മതപരവും, സാംസ്കാരികവും, സാമൂഹികവും, രാഷ്ട്രീയവുമായ മേഖലകളിൽ പ്രകടമാവുന്ന ഭാരതമനസ്സുകളിൽ അപസ്വരങ്ങളുടെയും വിഭിന്നതയുടെയും ഭാവങ്ങൾ ഇന്നു് പ്രകടമാണു്. മതത്തിൽ വിഭാഗീയമായ സങ്കുചിതത്വത്തിന്റെ രൂപത്തിലും സമൂഹത്തിൽ ജാതീയമായ സങ്കുചിതത്വത്തിന്റെ രൂപത്തിലും നമ്മുടെ പ്രതിബദ്ധതയുടെ സങ്കോചത്തിനു് കഴിഞ്ഞ കുറെ നൂററാണ്ടുകൾ സാക്ഷ്യം വഹിച്ചു. നിലവിലിരുന്ന ഹിന്ദുവിഭാഗീയതകളോടൊപ്പം ഇസ്ലാമികവും ക്രൈസ്തവവുമായ വിഭാഗീയതകളും ആവിർഭവിച്ചു. മതത്തിന്റെ വിശാലമായ കാഴ്ചപ്പാടിനെക്കുറിച്ചുള്ള അജ്ഞത നിമിത്തം ജനങ്ങൾ തങ്ങളുടെ മതപരമായ ചിന്തയിലും പ്രതിബദ്ധതയിലും ഉള്ള തീവ്രത വിഭാഗീയതയിലും അസഹിഷ്ണുതയിലും അടിയുറച്ച സങ്കുചിതവർഗ്ഗീയപ്രസ്ഥാനങ്ങളിലൂടെ പ്രകടിപ്പിക്കുവാൻ തുടങ്ങി. എന്നിരുന്നാലും ദേശീയ ഐക്യത്തിനുള്ള ആഗ്രഹം തീവ്രതരമായ ഒരാവശ്യമായി. ദേശീയ നവോത്ഥാനം വെളിവാക്കിയ അത്യുത്കൃഷ്ടമായ ആശയവും അതായിരുന്നു. ആധുനിക ഭാരതത്തിലെ പുരോഗമനാത്മകങ്ങളായ എല്ലാ സാമൂഹ്യ – രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെയും പ്രചോദക ശ്രോതസ്സായി അതു് നിലകൊള്ളുന്നു. മതത്തിന്റെ ലോകം വിഭജിക്കപ്പെടുകയും തകരുകയും ചെയ്യുമ്പോൾ ഈ ഐക്യത്തിനു് വേണ്ടിയുള്ള ആഗ്രഹം മതവിരുദ്ധങ്ങളായ മാർഗ്ഗങ്ങളിലൂടെ പ്രധാനമായ രാഷ്ട്രീയ പന്ഥാവിലൂടെ പ്രായോഗികത കണ്ടെത്തുന്നു. തന്മൂലം ഇന്ത്യൻ രാഷ്ട്രീയപ്രസ്ഥാനം ജാതീ

യവും, മതപരവും, വർഗ്ഗപരവും, ലിംഗപരവുമായ അതിർവരമ്പുകളെ ഭേദിച്ച് വൈദേശികാധിപത്യത്തിൽനിന്നും ദേശീയമായ വിഭാഗീയതകളിൽനിന്നും ഭാരതത്തിൻെറ ആത്മാവിനെ മോചിപ്പിച്ച് മെല്ലെ ദേശീയപ്രസ്ഥാനമായി വളൎന്നു. ഒരു പരമാധികാര ജനാധിപത്യ മതേതര രാജ്യത്തിനുള്ള നൂതനമായി സ്വീകരിച്ച ഭരണഘടനയിലൂടെ രാഷ്ട്രീയസ്വാതന്ത്ര്യത്തിൻെറ പുലരിയിൽ നമ്മുടെ രാഷ്ട്രം രചനാത്മകമായ ഐക്യം പ്രഖ്യാപിച്ചു. ഭാരതത്തെ ഒരു മതേതര രാഷ്ട്രമായി പ്രഖ്യാപിച്ചതിൻെറ പിന്നിലെ ബൗദ്ധികതയെ ചോദ്യംചെയ്യപ്പെട്ടേയ്ക്കുമെന്നല്ല, ചോദ്യംചെയ്യപ്പെട്ടുകൊണ്ടിരിക്കുന്നു. എന്നാൽ സാമൂഹികവും, രാഷ്ട്രീയവും, സാംസ്കാരികവും മതപരവുമായ യഥാതഥമായ ചുററുപാടുകളുടെ സമ്മർദ്ദത്താൽ പ്രചോദിതമായിരുന്നു ആ നടപടി. അതാവട്ടെ പൊതുവായ ദേശസ്നേഹത്തെ ലക്ഷ്യീകരിക്കുന്നതായിരുന്നു. രാജ്യത്തിൻെറ പുരോഗതിയും, ഏകതയും ശക്തിയും വദ്ധിപ്പിക്കുന്നതിനു് ആവശ്യമായ നിഗമനങ്ങളുടെ അടിസ്ഥാനത്തിൽ പദ്ധതികൾ ആവിഷ്ക്കരിക്കുന്നതിനും വസ്തുനിഷ്ഠമായ സാമൂഹ്യശക്തികളെ ആശ്രയിക്കുന്നതിനും രാഷ്ട്രീയപ്രബുദ്ധത കാരണമായിരിക്കുന്നു. മതേതരത്വം എന്നതുകൊണ്ടു് അത്ഥമാക്കുന്നതു വർഗ്ഗീയവിരുദ്ധമെന്നല്ലാതെ മതവിരുദ്ധം എന്നല്ല. നിശ്ചയമായും അതു് മതത്തിനു് എതിരല്ല. ജനങ്ങളെ എല്ലാവരെയും സംബന്ധിച്ചിടത്തോളം ജാതിമതാദിഭിന്നതകൾക്കതീതമായി സമസ്ത ഭാരതീയ സംസ്ഥാന പൗരത്വവും പൊതുവായ ദേശീയതാത്പര്യങ്ങളെയും കടമകളെയും ഉൾക്കൊള്ളുന്നു. എന്നാലിന്നു് ജാതിമതാദിചിന്തകൾക്കു് ബാഹ്യമായ ശക്തികളിൽനിന്നു് ഉരുത്തിരിയുന്ന ഈ താത്പര്യങ്ങളും കടമകളും പിന്നീടു് ദേശീയ നിലവാരത്തെ വെടിഞ്ഞു് വിപുലമായ നിലയിൽ സങ്കചിതവും വർഗ്ഗീയവുമായി പ്രവർത്തിക്കുന്നു. ഇതാണു് മതേതരരാഷ്ട്രത്തിനു് പിന്നിലെ പ്രവണത. എന്നാൽ ഭാരതത്തിലെ പ്രത്യേകപരിതസ്ഥിതിയിൽ നമ്മുടെ സാമൂഹ്യപ്രശ്നത്തിനുള്ള ആത്യന്തിക സമാധാനം ഇതാവില്ല. കുറഞ്ഞൊരു കാലത്തെ മാററിനിർത്തിയാൽ പൊതുവായ രാഷ്ട്രീയതാത്പര്യം ഒരു ഭാഗത്തും വിഭാഗീയമായ മതതാത്പര്യം മറെറാരു ഭാഗത്തും ഒത്തു് നീങ്ങുന്നതു കാണാം. ദേശീയമനസ്സുകളിൽ ഇങ്ങനെ ബീജാവാപം ചെയ്ത വിഭാഗീയത കാലം ചെല്ലുമ്പോൾ നമ്മുടെ ദേശീയ പ്രബുദ്ധതയെ തളത്തുന്നതിലേയ്ക്കും ദേശീയപ്രതിബദ്ധതയെ വികലമാക്കുന്നതിലേയ്ക്കും നയിക്കും. എന്നാലൊരു രാജ്യം മതവും മതവും തമ്മിലും, മതവും മതേതരത്വവും തമ്മിലുമുള്ള ഭിന്നതകളെ നിവാരണം ചെയ്യുവാൻ സമത്ഥമായ ബുദ്ധിവൈഭവം ആജ്ജിച്ചിട്ടില്ലെങ്കിൽ പൊതുവായ ഈ സ്വാത്ഥതാത്പര്യത്തിന്നടിപ്പെട്ടു് അതിൻെറ ദീഘ

കാലപരിണാമത്തിന് വിധേയമാവും. രാജ്യം അഗാധമായ വികാരാവേശത്തോടെ സ്വീകരിച്ച ആ സ്വാർത്ഥതാത്പര്യം യഥാർത്ഥത്തിൽ ഭാരതീയതയെ നഷ്ടമാക്കുന്നു. എന്നാൽ വ്യത്യസ്തമായി ചിന്തിക്കുമ്പോൾ ഉണ്ടാവുന്ന ചോദ്യം ഉന്നതമായ ഒരവബോധം നമ്മുടെ രാജ്യത്തു് നമുക്കുണ്ടോ ? ഭാരതത്തെ നന്നായടുത്തറിഞ്ഞവരിൽ നിന്നുള്ള ഉത്തരം ശക്തമായുണ്ടെന്നാണ്.' ഏതാദൃശമായ ഒരു ചോദ്യം ഗൗരവതരമായി മുമ്പോട്ടുവെയ്ക്കുമ്പോൾ വർത്തമാനകാലത്തു് ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും സാക്ഷാത്ക്കരിച്ച ആധികാരികമായ നമ്മുടെ ആദ്ധ്യാത്മികപാരമ്പര്യം ഉൾക്കൊള്ളുന്ന വേദാന്തത്തിലേയ്ക്കു നമ്മുടെ രാജ്യത്തെ നയിക്കും. ഈ രണ്ടാചാര്യന്മാരുടെ ജീവിതവും ദർശനങ്ങളും ഈ ചോദ്യത്തിനുള്ള സുചിന്തിതവും വ്യക്തവുമായ ഉത്തരം നല്കി. സാമൂഹ്യശക്തികളുടെ സമ്മർദ്ദത്തിൽ ഈ ചോദ്യം രാഷ്ട്രം വളരെ നേരത്തെതന്നെ കരുപ്പിടിപ്പിച്ചിരുന്നു. അവരാവട്ടെ അത്യുന്നതനിലകളിൽ സംയോജനത്തിന്റെയും സംശ്ലേഷണത്തിന്റെയും അന്തഃസത്തയെ പ്രതിനിധീകരിക്കുന്നു — ത്രിമാന സംയോജനത്തിന്റെ അതായതു്, – വിശ്വാസത്തിന്റെയും വിചാരത്തിന്റെയും; വിശ്വാസത്തിന്റെയും വിശ്വാസത്തിന്റെയും; വിശ്വാസത്തിന്റെയും ജീവിതത്തിന്റെയും അന്തഃസത്തയെ അവർ പ്രതിനിധീകരിക്കുന്നു. ഭാരതീയസംസ്കാരത്തിന്റെയും ആദ്ധ്യാത്മികപാരമ്പര്യത്തിന്റെയും അന്തഃസത്തയെ രൂപപ്പെടുത്തുന്നതു് അതേ ചൈതന്യമാണ്. ഭാരതത്തിലെ ഭിന്നരുചികളായ വർഗ്ഗങ്ങളുടെയും മതങ്ങളുടെയും മേൽ പ്രസ്തുത ചൈതന്യത്തിനുള്ള സ്വാധീനം അവരുടെ പൊതുവായ ആത്മീയഘടകങ്ങളെ ഉത്തേജിപ്പിക്കുകയും തദ്വാരാ അവരിൽ സ്ഥായിയായുള്ള സാർവ്വലൗകികവും മാനുഷികവുമായ മൂല്യങ്ങളുടെ വിമോചനത്തിന് സഹായിക്കുകയും ചെയ്യുന്നു. ഇത്തരുണത്തിൽ മതം മാനുഷ്യകത്തിന്റെ ഐക്യത്തിനും സമഭാവനയ്ക്കും, പാരസ്പര്യത്തിനും ഉതകുന്ന ശക്തിയായി നിലകൊള്ളുകയും നമ്മുടെ ഭരണഘടന അനുശാസിക്കുന്ന ഔപചാരികമായ രാഷ്ട്രീയ ഏകതയെ യഥാതഥവും അനശ്വരവുമായ ദേശീയ ഏകതയാക്കി മാററുന്നതിനാധാരമായ ശക്തിയെ പ്രദാനംചെയ്യുകയും ചെയ്യുന്നു.

## 11 ശ്രീരാമകൃഷ്ണ – വിവേകാനന്ദ സംശ്ലേഷണം

നമ്മുടെ രാജ്യത്തെ സംബന്ധിച്ചിടത്തോളം ശ്രീരാമകൃഷ്ണ – വിവേകാനന്ദപ്രസ്ഥാനത്തിന്റെ പ്രസക്തിയിതാണ്: അതിന് ഓരോ ഇന്ത്യൻപൗരനും നല്കാനൊരു സന്ദേശമുണ്ട്, അതേ പരിത്യാഗത്തിന്റെയും സേവനത്തിന്റെയും സന്ദേശം – പ്രസ്തുതസന്ദേശ

ത്തിൻെറ തീവ്രത ജീവിതത്തിൽ സ്വഭാവമഹിമയും ആത്മീയതയും ഉളവാക്കുന്നു. ഒരു വശത്തു് വ്യക്തിയുടെ മേൽ മതം ചെലുത്തുന്ന സ്വാധീനത്തിൻെറ ഫലമാണിതു്. മറുവശത്താകട്ടെ സമൂഹത്തിൻെറ മേലുള്ള ഇതേ സ്വാധീനം ദേശീയൈക്യവും, കരുത്തും, പുരോഗതിയും ഉളവാക്കുന്നു. ഈയൊരു സന്ദേശമാണ് രാമകൃഷ്ണാനന്ദസ്വാമി പതിന്നാലു സംവത്സരങ്ങൾ മദിരാശിയിലെ സ്വജീവിതംകൊണ്ടു് സാക്ഷാത്ക്കരിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തതു്. ഈ സന്ദേശത്തിനു് മഹിതോദാരമായൊരു മേന്മയുണ്ടു്. അതാകെ സൃഷ്ടിപരമാണു്. അതിൽ നിഷേധകമായൊന്നുമില്ല. അക്കാലത്തു ഭാരതത്തിൻെറ ഈ ഭാഗങ്ങളിലാകെ ഒരു കേന്ദ്രത്തിൽനിന്നു് ഒരേയൊരു ശബ്ദത്തിൽ പ്രചരിപ്പിച്ചിരുന്ന സന്ദേശം അദ്ദേഹത്തിൻെറ പ്രയത്നഫലമായി ഇന്നു് അസംഖ്യം കേന്ദ്രങ്ങളിലൂടെ അനേകം ശബ്ദങ്ങളിലൂടെ പ്രചരിക്കുന്നു. ദേശീയമനസ്സുകളെ ഐക്യപ്പെടുത്തുവാനും ജാതിയുടെയും മതത്തിൻെറയും വേലിക്കെട്ടുകളെ ഇല്ലാതാക്കാനുമുള്ള നടപടികളിൽ പ്രസ്തുതസന്ദേശം നേട്ടം കൈവരിച്ചു.

## 12 ഉപസംഹാരം

നേട്ടങ്ങൾ ഇനിയും നേടാനിരിക്കുന്നവയുമായി താരതമ്യം ചെയ്യുമ്പോൾ ലഘുവാണെന്നിരിക്കിലും മതപരവും സാമൂഹികവുമായ നമ്മുടെ ഒട്ടനേകം പ്രശ്നങ്ങൾക്കു് പരിഹാരം കാണുന്നതിനു് പര്യാപ്തവും സംയോജനാത്മകവുമായ മാർഗ്ഗങ്ങളും ഫലങ്ങളും സ്വയംന്യായീകരിക്കപ്പെട്ടു. സർഗ്ഗാത്മകമായ നമ്മുടെ ദേശീയപൈതൃകത്തിൻെറ പ്രബുദ്ധതയെ ഊട്ടിയുറപ്പിക്കുന്നതിനും അതിൻെറ വെളിച്ചത്തിൽ നമ്മുടെ ദേശത്തെ പുനരുജ്ജീവിപ്പിക്കുന്നതിനുമുള്ള പ്രയത്നമാണിന്നു് നമ്മുടേതു്. അത്യുദാരമായ ഈ സർഗ്ഗാത്മകപ്രക്രിയയിൽ ശ്രീരാമകൃഷ്ണൻെറയും അദ്ദേഹത്തിൻെറ ശിഷ്യന്മാരുടെയും ജീവിതം നമുക്കു് അപരിമേയമായ പ്രചോദനത്തിൻെറയും മാർഗ്ഗനിർദ്ദേശത്തിൻെറയും അനുസ്യൂതപ്രഭവമായി നിലകൊള്ളുന്നു.

# 16

# ശ്രീമഹാപുരുഷജി എന്റെ ഓർമ്മകളിൽ*

## 1 ആമുഖം

ഓർമ്മക്കുറിപ്പുകളുടെ ഈ പുസ്തകത്തിലേയ്ക്കു് ഒരു ലേഖനം തയ്യാറാക്കുന്നതിനു് സമ്മതിക്കുവാൻ സ്വാമി അപൂർവ്വാനന്ദജി എന്നെ സ്നേഹപൂർവ്വം നിർബ്ബന്ധിച്ചു. വർഷങ്ങളോളം മഹാപുരുഷജിയെ-ശിവാനന്ദസ്വാമികളെ – അർപ്പണബോധത്തോടെ സേവിക്കുകയും അദ്ദേഹത്തിന്റെ സ്നേഹം അളവററു് നേടുകയും ചെയ്യുകയാൽ അപൂർവ്വാനന്ദജി അനന്യസാധാരണമായ നിലയിൽ വായനക്കാരോടൊപ്പം സംഭവബഹുലങ്ങളായ ഓർമ്മകൾ പങ്കു് വയ്ക്കുന്നു. എന്നാൽ എനിക്കുണ്ടായിരുന്ന വൈമുഖ്യം മഹാപുരുഷജിയോടൊപ്പം ദീർഘകാലം കഴിയുന്നതിനുള്ള സന്ദർഭം ലഭിച്ചിരുന്നില്ല എന്ന യാഥാർത്ഥ്യത്തിൽനിന്നും ഉടലെടുത്തതായിരുന്നു. അതിനാൽ അദ്ദേഹത്തെക്കുറിച്ചുള്ള വളരെ കുറച്ചു് ഓർമ്മകൾ മാത്രമേ എനിക്കു് പങ്കുവെയ്ക്കുവാനുള്ളു. ഒരാളെ ആദ്ധ്യാത്മികതയിൽ അഭംഗുരം തുടരുന്നതിനു് കരുത്തനാക്കുന്ന എല്ലാം എനിക്കു് അദ്ദേഹത്തിൽനിന്നും ലഭിച്ചിരുന്നു എന്നതു് സത്യമാണു്. അദ്ദേഹത്തിൽനിന്നാണു് ഞാൻ മന്ത്രദീക്ഷ സ്വീകരിച്ചതു്. അദ്ദേഹത്തിൽനിന്നു് തന്നെയാണു് രാമകൃഷ്ണപ്രസ്ഥാനത്തിന്റെ ബ്രഹ്മചര്യദീക്ഷയും സന്ന്യാസദീക്ഷയും എന്നല്ല ഞാനിന്നറിയപ്പെടുന്ന ദീക്ഷാനാമവും സ്വീകരിച്ചതു്.

## 2 മഹാപുരുഷജിയുമായി ആദ്യസമാഗമം

മനഃശാസ്ത്രജ്ഞന്മാരൊഴിച്ചു് ഒട്ടു വളരെ സ്വപ്നങ്ങളും പ്രയോജനരഹിതങ്ങളാണെങ്കിലും ചില സ്വപ്നങ്ങൾ ഒരു വ്യക്തിയുടെ ജീവിതത്തിന്റെ ഭാവി വികാസത്തേയും അയാളുടെ വിധിയേയും കുറിക്കുന്ന പ്രവണതകൾ വെളിപ്പെടുത്തിയേക്കാം. ഈയൊരു വീക്ഷണകോണിൽനിന്നു് നോക്കിയാൽ മഹാപുരുഷജിയുടെ ദീക്ഷാനാമമായ ശിവാനന്ദ എന്നതു് അന്വർത്ഥമായിരുന്നു. അദ്ദേഹത്തിൽ ശിവന്റെ മൂർത്തീകരണം അവിടുത്തെ സഹോദരസന്ന്യാസിമാർ കണ്ടിരുന്നു. ഭൗതാവട്ടെ അദ്ദേഹത്തെ നേരിട്ടു് കാണുന്നതിനു് മുൻപുതന്നെ എന്റെ ആന്തരികജീവിതത്തെ സ്വാധീനിച്ചിരുന്നു.

---

* ശ്രീ അപൂർവ്വാനന്ദസ്വാമികൾ പ്രസാധനം ചെയ്ത ശിവാനന്ദസ്മൃതിസംഗ്രഹം എന്ന ബങ്കാളിപുസ്തകത്തിലേയ്ക്കു് എഴുതിയതു്.

മദ്ധ്യകേരളത്തിൽ തൃക്കൂരിലെ നദീതീരത്തുള്ള എന്റെ ഗ്രാമത്തിലെ കുന്നിൻ പുറത്തുള്ള മനോഹരമായ ഗുഹാക്ഷേത്രത്തിൽ ശിവസങ്കല്പത്തിൽ ഈശ്വരനെ ആരാധിക്കുന്നതു് കുട്ടിക്കാലംമുതൽക്കേ എനിക്കു് താല്പര്യമായിരുന്നു. എനിക്കു് കഷ്ടിച്ചു് ഒൻപതോ പത്തോ വയസ്സുള്ളപ്പോൾ ഉണ്ടായ ഒരു സ്വപ്നം വ്യക്തമായി ഞാനോർക്കുന്നു. ഈ പ്രപഞ്ചത്തിന്റെ അതിർത്തികളിൽനിന്നു് എല്ലാം വളരെ ഉയരത്തിലേയ്ക്കു് എന്നെ എടുത്തുകൊണ്ടു പോകുന്നതായും പത്മാസനസ്ഥിതനായ ഒരു യോഗിയുടെ ശാന്തിയും പവിത്രതയുംകൊണ്ടു് അനുഗ്രഹീതമായ ഒരു വലിയ മുറിയിൽ അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിലേയ്ക്കാനയിക്കപ്പെടുന്നതായും ഞാൻ അനുഭവിച്ചു. ശിവനെന്നു് എന്റെ ഹൃദയം സദാ കണ്ടറിഞ്ഞിരുന്ന ആ യോഗീശ്വരൻ സ്നേഹപൂർവ്വം വിളിച്ചു് അദ്ദേഹത്തിന്റെ ഇടത്തുവശത്തിരിക്കുന്നതിനു് ആവശ്യപ്പെട്ടു. ഞാനനുസരിച്ചു. അദ്ദേഹം ചില ആത്മീയചര്യകൾ എനിയ്ക്കായുപദേശിച്ചു. അവാച്യമായ ഒരാനന്ദവും ശാന്തിയും എനിയ്ക്കനുഭവപ്പെട്ടു. ആ അവസ്ഥയിൽ ഞാനുണർന്നു.

നാലഞ്ചു് സംവത്സരങ്ങൾക്കു് ശേഷം പതിന്നാലര വയസ്സുള്ളപ്പോൾ ആദ്യമായി ശ്രീരാമകൃഷ്ണവചനാമൃതവും തുടർന്നു് ശ്രീരാമകൃഷ്ണന്റെയും മാതൃദേവിയുടെയും ജീവചരിത്രങ്ങളും സ്വാമി വിവേകാനന്ദന്റെ ജീവിതവും ദർശനങ്ങളും കണ്ടെത്തി. എന്റെ കുരുന്നു മനസ്സിൽ ഈ ഗ്രന്ഥങ്ങളുടെ സ്വാധീനം വർണ്ണനാതീതമായിരുന്നു. കുട്ടിത്തം വിട്ടുമാറാത്ത എന്റെ മനസ്സിൽ അഭിവ്യഞ്ജനത്തിനായ് വെമ്പൽ കൊണ്ടിരുന്ന പൂർത്തീകരിയ്ക്കാത്ത ആദ്ധ്യാത്മിക ആശയങ്ങൾക്കും ഭാവനകൾക്കും രൂപഭാവങ്ങൾ നല്കുകയും ആക്കം കൂട്ടുകയും ചെയ്യുവാൻ പോന്ന ഒരാദ്ധ്യാത്മികവേലിയേററത്തിനു് അതു് സഹായിച്ചു. ഈ വേലിയേററം തുടർന്നുവന്ന മൂന്നു് സംവത്സരങ്ങളിൽ സ്നേഹത്തിന്റെയും അർപ്പണത്തിന്റെയും ഒരു മഹാപ്രളയംതന്നെ സൃഷ്ടിച്ചു. ശ്രീരാമകൃഷ്ണ-ശാരദാ-വിവേകാനന്ദന്മാരുടെ അവതാരോദ്ദേശ്യം നിർവ്വഹിക്കുന്ന ശ്രീരാമകൃഷ്ണപ്രസ്ഥാനം ഊർജ്ജസ്വലരും നിഷ്ണാതരുമായ യുവാക്കളെ അതിൽ ചേരുന്നതിനാകർഷിച്ചു. 1926 ജൂൺ 25-ാംതീയതി ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിൽ അതിന്റെ മൈസൂർ ശാഖയിൽ ചേരുകയെന്ന ഉദ്ദേശ്യത്തോടെ കുടുംബത്തെയും കൂട്ടാളികളെയും വിട്ടിറങ്ങി. ഭാഗ്യവശാൽ അക്കാലത്തു് മൈസൂർ ശാഖയുടെ അദ്ധ്യക്ഷനായിരുന്ന സമാധി പൂണ്ട സ്വാമി സിദ്ധേശ്വരാനന്ദജി തന്റെ മാതാപിതാക്കളെ കാണുന്നതിനുവേണ്ടി തൃശ്ശൂരിൽ വന്നു. തൃക്കൂരിൽനിന്നു് ആറു മൈലകലെയുള്ള തൃശ്ശൂരിൽനിന്നും അടുത്ത പ്രഭാതത്തിൽ ഊട്ടിയിലെത്തുന്നതുവരെയുള്ള യാത്രയിൽ ഞാനദ്ദേഹത്തെ അകമ്പടി സേവിച്ചു. മനോഹരമായ ആ

പവ്വതസാനുക്കളിൽ കറച്ചു് മാസം ചെലവഴിക്കുന്നതിനു് എത്തിച്ചേ ന്നിട്ടുള്ള ശ്രീരാമകൃഷ്ണമഠത്തിൻെറയും മിഷൻെറയും രണ്ടാമത്തെ പ്രസിഡണ്ടും ശ്രീരാമകൃഷ്ണദേവൻെറ ശിഷ്യനുമായ മഹാപുരുഷജി എന്നറിയപ്പെട്ടിരുന്ന സ്വാമി ശിവാനന്ദജിയെ കാണുന്നതിനാഗ്രഹി ച്ചായിരുന്നു അദ്ദേഹം ഊട്ടിയിലേയ്ക്കു വന്നതു്. സ്വാമി സിദ്ധേശ്വരാ നന്ദജി എന്നെ അദ്ദേഹത്തിന്നടുത്തേയ്ക്കു കൂട്ടിക്കൊണ്ടു പോയി. ഞാന ദ്ദേഹത്തിനു മുമ്പിൽ നമസ്കരിക്കുകയും ശ്രീരാമകൃഷ്ണദേവൻെറ ശിഷ്യ ൻെറ സാന്നിദ്ധ്യത്തിൽ അനുഗ്രഹം നേടിയതായനുഭവപ്പെടുകയും ചെയ്തു. അദ്ദേഹത്തിൻെറ ആതിഥ്യം സ്വീകരിച്ചു് ഞങ്ങൾ ഒരാഴ്ച അവിടെ താമസിച്ചു.

## 3 മൂന്നു് അനുഗ്രഹങ്ങൾ

എൻെറ താമസത്തിൻെറ 5-ാം ദിവസം മഹാപുരുഷജിയിൽ നിന്നും മന്ത്രദീക്ഷസ്വീകരിക്കുന്നതിനുള്ള ഏപ്പാടുകൾ സ്വാമി സിദ്ധേ ശ്വരാനന്ദജി ചെയ്തു. ഒരു കംബളത്തിൽ പത്മാസനസ്ഥനായി മഹാ പുരുഷജി ഇരിക്കുന്ന വലിയ മുറിയിൽ ഞാൻ പ്രവേശിച്ചു. അദ്ദേഹ ത്തിൻെറ ഇടത്തു് പാശ്വത്തിൽ ഇട്ടിരുന്ന ഒരു ഇരിപ്പിടത്തിൽ ഇരി ക്കുവാൻ അദ്ദേഹം നിദ്ദേശിച്ചു. ഞാൻ എൻെറ ഇരിപ്പിടം സ്വീകരിച്ചു് അദ്ദേഹത്തിൻെറ ആദ്ധ്യാത്മികനിദ്ദേശങ്ങൾ സ്വീകരിച്ചതോടെ ഉയരങ്ങളിൽനിന്നു് കൂടുതൽ ഉയരങ്ങളിലേയ്ക്കു് പോകുന്നതായും വട വിൻെറ രൂപം പൂണ്ട സദാശിവൻെറ സാന്നിദ്ധ്യത്തിലേയ്ക്കു് നയിക്ക പ്പെടുന്നതായും അദ്ദേഹത്തിൻെറ ഇടത്തു് പാശ്വത്തിലിരുന്നു് അനു ഗ്രഹവഷം ഏററുവാങ്ങുന്നതായും അനുഭവപ്പെട്ടു. എൻെറ കുട്ടിക്കാല ത്തു് ഞാൻ കണ്ട സ്വപ്നത്തിൻെറ ആ രംഗമാകെ എൻെറ സ്മൃതിപഥ ത്തിലെത്തി. യാഥാത്ഥ്യത്തിൻെറ ലോകത്തു് എല്ലാം പുനരാവത്തി ക്കുന്നതായി എനിക്കു തോന്നി. അനുഗ്രഹത്തിൻേറതായ ഒരനുഭൂതി എൻെറ ഹൃദയത്തെ ഗ്രസിച്ചു. മന്ത്രദീക്ഷ കഴിഞ്ഞു് ഗുരുദക്ഷിണ യായി അദ്ദേഹത്തിനു് നല്കാനായി എന്തെങ്കിലും എൻെറ കൈയ്യിലു ണ്ടോ എന്നദ്ദേഹം ആരാഞ്ഞു. ഇല്ലെന്നു് ഞാൻ പറഞ്ഞപ്പോൾ രണ്ടു് മൂന്നു് മാമ്പഴങ്ങൾ എൻെറ കൈയ്യിൽ തന്നിട്ടു് അതു് ഗുരു ദക്ഷിണ യായി അദ്ദേഹത്തിനു് തിരികെ നല്കാൻ നിദ്ദേശിച്ചു. അദ്ദേഹം പറഞ്ഞപോലെ ചെയ്തു് അദ്ദേഹത്തെ സാഷ്ടാംഗം പ്രണമിച്ചതിനു ശേഷം ഞാൻ മുറി വിട്ടിറങ്ങി.

മഹാപുരുഷജിക്കു് വളരെ പ്രിയങ്കരനായിരുന്ന സിദ്ധേശ്വരാന ന്ദജി പരക്കെ ഗോപാൽ എന്നാണറിയപ്പെട്ടിരുന്നതു്. അദ്ദേഹവും ഞാനും മഹാപുരുഷജിയോടു് യാത്ര പറഞ്ഞു് ജൂലൈ രണ്ടാം

തീയതി മൈസൂരിലേയ്ക്ക് തിരിയ്ക്കാനൊരുങ്ങുമ്പോൾ ഞങ്ങളെ അനുഗ്രഹിച്ചുകൊണ്ട് അദ്ദേഹം എനിയ്ക്കു സംക്ഷിപ്തസന്ദേശം നല്കി; 'ഗോപാലനെ സേവിക്കുക.' വ്യക്തിപരമായും, താൻ നിലകൊള്ളുന്ന പവിത്രസമ്പ്രദായത്തിന്റെ പ്രാദേശിക ആചാര്യനെന്ന നിലയിലും തുടർന്ന് 12 സംവത്സരക്കാലം സ്വാമി സിദ്ധേശ്വരാനന്ദജിയെ പരിചരിക്കുന്നതിനുള്ള അവസരം എനിക്കു ലഭ്യമായി. പാചകം, പാത്രം കഴുകൽ, ഗൃഹസംരക്ഷണം തുടങ്ങിയ നിലകളിൽ ആറു സംവത്സരങ്ങളും വിദ്യാർത്ഥിനിലയനത്തിന്റെ ചുമതലക്കാരൻ എന്ന നിലയിൽ മൂന്നു സംവത്സരങ്ങളും ചേർന്ന് ഒൻപതു വർഷക്കാലം മൈസൂർ ശാഖയിലും തുടർന്ന് മൂന്നു വർഷക്കാലം ബാംഗ്ളൂർ ശാഖയിലും സേവനം അനുഷ്ഠിക്കുവാൻ എനിക്കു കഴിഞ്ഞു. ആദ്യത്തെ ഏഴു സംവത്സരങ്ങൾക്കിടക്കു മഹാപുരുഷജിയിൽനിന്നും ബ്രഹ്മചര്യദീക്ഷയും സന്ന്യാസദീക്ഷയും എനിക്കു ലഭിച്ചു. ബ്രഹ്മചര്യദീക്ഷ 1929 മെയ് മാസത്തിൽ ശ്രീബുദ്ധജയന്തിദിനത്തിലും സന്ന്യാസദീക്ഷ 1933 ജനുവരിയിൽ വിവേകാനന്ദജയന്തിദിനത്തിലും ബേലൂർമഠത്തിൽവച്ചു ലഭിച്ചു. 1899-ൽ സ്വാമി വിവേകാനന്ദൻ സമർപ്പിച്ച പഴയ ശ്രീരാമകൃഷ്ണദേവാലയത്തിനു പിന്നിലെ മുറിയിൽവച്ചാണു് അക്കാലങ്ങളിൽ ദീക്ഷ നല്കാറുള്ളതു്. ബ്രഹ്മചര്യദീക്ഷാ വേളയിൽ ചടങ്ങുകളവസാനിക്കുന്നതു്വരെ മഹാപുരുഷജി സന്നിഹിതനായിരുന്നു. മന്ദഹാസം പൊഴിച്ചുകൊണ്ടുള്ള അദ്ദേഹത്തിന്റെ ഭൗതികസാന്നിദ്ധ്യം ചടങ്ങുകളുടെ ആദ്ധ്യാത്മികപരിവേഷത്തെ ജാജ്ജ്വല്യമാനമാക്കി. ചടങ്ങുകളുടെ അവസാനം അദ്ദേഹം സമ്പ്രദായമനുസരിച്ചു് എനിക്കു ദീക്ഷാനാമം നല്കി ''യതി ചൈതന്യ'' എന്നു്. വാർദ്ധക്യസഹജമായ ശാരീരികക്ലേശങ്ങൾ നിമിത്തം അദ്ദേഹത്തിനു് എന്റെ സന്ന്യാസദീക്ഷാവേളയിൽ ശാരീരികമായി സന്നിഹിതനാകുന്നതിനു് കഴിഞ്ഞില്ല. എന്നാൽ ആഘോഷങ്ങൾക്കു് ശേഷം ഞാനും കൂടാതെ എട്ടു് സഹചരരുംകൂടി ഗുരുവിൽനിന്നും അനുഗ്രഹാശിസ്സുകൾ നേടുന്നതിനും ദീക്ഷാനാമം സ്വീകരിക്കുന്നതിനും വേണ്ടി അദ്ദേഹത്തിന്റെ മുറിയിലെത്തി.

ഈ രണ്ടു് സന്ദർഭങ്ങളിലും അദ്ദേഹത്തിന്റെ മഹനീയ സാന്നിദ്ധ്യത്തിൽ മൂന്നുമാസക്കാലം കഴിയുവാനും വളരെ കുറച്ചു് സേവനങ്ങൾ അദ്ദേഹത്തിനു് ചെയ്യുവാനും എനിക്കു് വിശേഷാവകാശം ലഭിച്ചു. സമീപത്തുള്ള തകിടിയിൽനിന്നും കുഴൽക്കിണറിലെ വെള്ളം അദ്ദേഹത്തിനു് കുളിക്കുന്നതിനു വേണ്ടി കൊണ്ടുവരുന്നതും അദ്ദേഹത്തിന്റെ വിശ്വസ്തനായ നായക്കുവേണ്ടി ഒരു കപ്പു് തൈരു് കൊണ്ടുവരുന്നതും അതിലുൾപ്പെടുന്നു.

## 4 ഗുരുവിനോടൊപ്പം മറക്കാനാവാത്ത നിമിഷങ്ങൾ

പ്രാതൽ കഴിഞ്ഞു് അദ്ദേഹത്തിന്റെ മുറിയിൽ വച്ച് പതിവായി ഒരു മണിക്കൂറിലധികം ചിലപ്പോൾ നീണ്ടുനില്ക്കാറുള്ള പ്രഭാതാദ്ധ്യയനമാണു് ഇക്കാലത്തെ ഏററവും സ്മരണാർഹമായ അനുഭവം. സന്ന്യാസിമാരും, ബ്രഹ്മചാരിമാരുമെല്ലാം കൂട്ടമായി വന്നു് അദ്ദേഹത്തെ നമസ്കരിച്ച് അദ്ദേഹത്തിന്റെ പാർശ്വത്തിൽ നിലകൊള്ളുന്നു. അദ്ദേഹം തികച്ചും അന്തർമുഖനായി തന്റെ ശയ്യയിലോ കസാലയിലോ ഇരിക്കുന്നു. പലപ്പോഴും ഹുക്കാ അടുത്തുണ്ടാകും. വല്ലപ്പോഴും ഈ ലോകത്തെങ്ങും അല്ലാത്തവനെപ്പോലെ അതിൽനിന്നും ഒരു പുകയെടുക്കും. സന്നിഹിതരായിരിക്കുന്ന സന്ന്യാസിമാരോടും മററു് അന്തേവാസികളോടും ചിലപ്പോൾ ഔപചാരകമായി ആശയവിനിമയം ചെയ്യും. അന്തർമുഖത്വത്തിനയവു് വരുമ്പോൾ അദ്ദേഹം അവിടെ കൂടിയിരിക്കുന്നവരോടു് വിവിധവിഷയങ്ങളെപ്പററി സംഭാഷണം ചെയ്യും. തമാശകളും പൊട്ടിച്ചിരികളും എല്ലാം അവയോടൊപ്പമുണ്ടാകും. അതാകട്ടെ ശ്രീരാമകൃഷ്ണദേവന്റെയും തച്ഛിഷ്യന്മാരുടെയും പ്രത്യേകതയായിരുന്നു. ചിലപ്പോൾ സംഭാഷണം അഗാധമായ ആദ്ധ്യാത്മിക വിഷയങ്ങളെക്കുറിച്ചാവും. അവിടെ കൂടിയിരിക്കുന്നവരും അദ്ദേഹത്തിന്റെ നാവിൽനിന്നും നിർഗ്ഗളിക്കുന്ന ഓരോ വാക്കിനും വേണ്ടി കാത്തു് നില്ക്കും. ഇതിനിടയിൽ അഗാധമായ ഭക്തികൊണ്ടുൽഫുല്ലമായ ശബ്ദത്തിൽ ''സച്ചിദാനന്ദശിവം, ജയ് ഗുരു മഹാരാജ്, ജയ്മാ'' തുടങ്ങിയ പദാവലികൾ അദ്ദേഹം ഉച്ചരിക്കുന്നതു് കേൾക്കാം. ഞാൻ പ്രസ്ഥാനത്തിൽ ചേർന്നു് പത്തു് മാസത്തിനുള്ളിൽ സ്വാമി വിശ്വേശ്വരാനന്ദജിയുടെ അഭ്യർത്ഥനയെ മാനിച്ച് വിശേഷവിധിയെന്നോണം ബ്രഹ്മചാരിമാരുടെ വെള്ള വസ്ത്രത്തിന്റെ സ്ഥാനത്തു് കാവിവസ്ത്രങ്ങൾ ധരിക്കുവാൻ മഹാപുരുഷജി എന്നെ അനുവദിച്ചു. രാമകൃഷ്ണസമ്പ്രദായത്തിലെ അംഗങ്ങളെ സാധാരണ നിലയിൽ സന്ന്യാസത്തിനു് ശേഷം മാത്രമേ കാവി ധരിക്കുവാൻ അനുവദിക്കാറുള്ളൂ. എന്റെ ആത്മീയദാർഢ്യത്തിനും ആദ്ധ്യാത്മികപുരോഗതിക്കും ഈ അനുഗ്രഹം കുറച്ചൊന്നുമല്ല സംഭാവന ചെയ്തതെന്നു് ആത്മപരിശോധന ചെയ്യുമ്പോൾ ബോധ്യമായിട്ടുണ്ടു്.

## 5 കത്തുകൾ മുഖേനയുള്ള ആദ്ധ്യാത്മികോപദേശങ്ങൾ

വളരെ അകലെ മൈസൂറിലാണു് താമസിച്ചിരുന്നതെങ്കിലും കത്തുകളിലൂടെ അങ്ങേയററം അമൂല്യങ്ങളായ ആദ്ധ്യാത്മിക ഉപദേശങ്ങൾ അദ്ദേഹത്തിൽനിന്നും ലഭിക്കുന്നതിനുള്ള ഭാഗ്യം എനിയ്ക്കുണ്ടായിട്ടുണ്ടു്. അദ്ദേഹത്തോടൊപ്പം നീണ്ടകാലം താമസിക്കുന്നതിനും

അദ്ദേഹത്തെ സേവിക്കുന്നതിനുമുള്ള എൻെറ അഭിലാഷം അറിയിച്ചപ്പോൾ ഗുരുവിൻെറ സവിധത്തിൽ ശാരീരികമായി സന്നിഹിതനാകുന്നതിനു് അഭ്യർത്ഥിക്കുന്നതിൻെറ വ്യർത്ഥതയും അപ്രായോഗികതയും അദ്ദേഹം ചൂണ്ടിക്കാട്ടി. സമ്പ്രദായത്തിൻെറ ഭിന്നഭിന്നങ്ങളായ മേഖലകളിൽ സേവനം ചെയ്യുന്നതിനു് സ്വയം അർപ്പിക്കുന്നതിലൂടെ ഗുരുവിനെ സേവിക്കുവാൻ അദ്ദേഹം എന്നെ ഉപദേശിച്ചു. മഠത്തിലെ സന്ന്യാസിമാരെ തങ്ങളുടെ ബഹുമുഖമായ കഴിവുകൾ വികസിപ്പിക്കുന്നതിനദ്ദേഹം പ്രോത്സാഹിപ്പിക്കുകയും വിശാലവും പരിശുദ്ധവുമായ ജ്ഞാനത്തെ പോഷിപ്പിക്കുന്നതിനും പ്രയോഗചാതുര്യത്തെ വളർത്തുന്നതിനും അവരെ ഉപദേശിക്കുകയും ചെയ്യുക പതിവാണു്. ധ്യാനവും കർമ്മവും ഒരുമിച്ചുകൊണ്ടു പോകേണ്ടതിൻെറ ആവശ്യകത അദ്ദേഹം എല്ലായ്പോഴും ഊന്നിപ്പറയാറുണ്ടു്. ആത്മീയ ദാർഢ്യത്തിനുവേണ്ടി അന്തേവാസികൾ തമ്മിലുണ്ടായിരിക്കേണ്ട പാരസ്പര്യത്തിൻെറ പ്രാധാന്യം സന്ന്യാസിമാർക്കു് പൊതുവേയും എനിക്കു് പ്രത്യേകിച്ചും അദ്ദേഹം ചൂണ്ടിക്കാട്ടി. മതപരമായ വികാരാവേശത്തിൻെറ നശീകരണപ്രവണതകളെക്കുറിച്ചദ്ദേഹം എനിക്കു മുന്നറിയിപ്പു് നല്കി. ശരിയായ ഈശ്വരഭക്തിയുടെ മാനദണ്ഡം നമ്മുടെ വികാരാവേശമല്ല പ്രത്യുത ഹൃദയത്തിൻെറ പരിശുദ്ധിയും സേവനത്തിനും ത്യാഗത്തിനുമുള്ള അർപ്പണവുമാണെന്നദ്ദേഹം വിശദീകരിച്ചു. സന്ന്യാസിമാരേയും സാധാരണക്കാരേയുമെല്ലാം ആത്മീയത ആർജ്ജിക്കേണ്ടതിനെക്കുറിച്ചദ്ദേഹം ഓർമ്മിപ്പിച്ചു. അതോടൊപ്പം പ്രകടനാത്മകങ്ങളായ യാഥാസ്ഥിതികതയേയും വില കുറഞ്ഞ മതാന്ധതകളേയും പ്രാപിക്കാതിരിക്കാൻ അവർക്കു് മുന്നറിയിപ്പു് നല്കി.

ആദ്ധ്യാത്മിക സാധകന്മാർക്കു് അദ്ദേഹം നല്കിയ മാർഗ്ഗനിർദ്ദേശങ്ങളെക്കുറിച്ചും അവർക്കു് ആത്മദാർഢ്യത നേടുന്നതിനദ്ദേഹം സ്വീകരിച്ച പദ്ധതികളെക്കുറിച്ചും ഉള്ള ഏകദേശചിത്രം താഴെക്കാണുന്ന അദ്ദേഹത്തിൻെറ കത്തുകളിലെ ഖണ്ഡികകളിൽനിന്നും വ്യക്തമാകും. അദ്ദേഹത്തിൻെറ പ്രഥമകത്തിൽത്തന്നെ മഹാപുരുഷജി എഴുതി.

## 1

രാമകൃഷ്ണ അദ്വൈതാശ്രമം,
ലക്സ, ബനാറസ്സ് സിററി
9-12-1927

എൻെറ പ്രിയശങ്കരനു്,

നിൻെറ കത്തിൽ ഞാൻ സംപ്രീതനായിരിക്കുന്നു. നീ ശരിയായ മാർഗ്ഗത്തിൽത്തന്നെയാണു് മുന്നേറിക്കൊണ്ടിരിക്കുന്നതു്. നിരന്തരമായ

പ്രാർത്ഥനയും ധ്യാനവുംകൊണ്ടു് മനസ്സിൻെറ തിന്മകളെ ഉന്മൂലനം ചെയ്യുന്നില്ലെങ്കിൽ മനുഷ്യനെ ഇന്ദ്രിയ സുഖത്തിൻെറ അധോലോകങ്ങളിലേയ്ക്കു് ആഴ്ത്തിക്കൊണ്ടു പോവുക മനസ്സിൻെറ സ്വഭാവമാണു്. അമ്മാതിരി സ്വഭാവങ്ങളെ മനസ്സു് ആർജ്ജിക്കുന്നതു് നമ്മുടെ പൂർവ്വകർമ്മങ്ങളാലാണു്. അതുകൊണ്ടതിൽ തെല്ലും നിരാശനാവേണ്ടതില്ല. നിനക്കും മററുള്ളവർക്കും വർത്തമാനകാലത്തെ സൽക്കർമ്മങ്ങൾ കൊണ്ടു് നല്ല ആശയങ്ങളും നല്ല സ്വഭാവവും മനസ്സിൽ വ്യാപിപ്പിക്കാം. അപ്പോൾ ആദ്യം മനസ്സു് നിന്നെ വിഷമിപ്പിക്കും. അതുകൊണ്ടാണു് ഒരു മനുഷ്യൻ ആദ്ധ്യാത്മികതക്കു് ശ്രമിക്കുമ്പോൾ മനസ്സിനെ അതിൻെറ പ്രകൃതിവിരുദ്ധങ്ങളായ സ്വഭാവങ്ങളിലേയ്ക്കു് തിരിച്ചു് പോകുന്നതിൽനിന്നും കരുതിയിരിക്കേണ്ടതു്. ഇക്കാലഘട്ടത്തിൽ സ്ഥായിയായ സംഘർഷമുണ്ടായിക്കൊണ്ടിരിക്കും. നീ ആ ഘട്ടത്തിലൂടെയാണു് കടന്നുപോകുന്നതു്. നിനക്കു് നിന്നിലും ശ്രീരാമകൃഷ്ണദേവൻെറ അനുഗ്രഹത്തിലും വിശ്വാസമുണ്ടെങ്കിൽ നിശ്ചയമായും നീ വിജയശ്രീലാളിതനായി പുറത്തു് വരും. പ്രയത്നിക്കുന്നവനെ അദ്ദേഹം സഹായിക്കും. അതാണദ്ദേഹത്തിൻെറ സ്വഭാവം. അദ്ദേഹത്തിൻെറ കൃപാഹസ്തം എല്ലായ്പ്പോഴും നിനക്കു് മാർഗ്ഗദർശനം നല്കുന്നു എന്നു് മനസ്സിലാക്കുക. മറിച്ചായിരുന്നെങ്കിൽ പണ്ടേ പരാജയപ്പെട്ടുകയും വെറും സാധാരണക്കാരനായിത്തീരുകയും ചെയ്യുമായിരുന്നു. അതുകൊണ്ടു് നീ ഭയപ്പെടേണ്ടതില്ല. അദ്ദേഹത്തിൽ പൂർണ്ണമായി വിശ്വസിച്ചുകൊണ്ടു് നിൻെറ പ്രയത്നങ്ങൾ തുടരുക. ശക്തിക്കും അഭയത്തിനും വേണ്ടി അദ്ദേഹത്തോടു് പ്രാർത്ഥിക്കുക. അദ്ദേഹത്തെ ധ്യാനിക്കുക. അദ്ദേഹത്തിൻെറ അനുഗ്രഹങ്ങൾ വഴിയായി മനസ്സിൻെറ സ്വഭാവം മാറി നിനക്കു് സഹായിയായ ഒരു വേലക്കാരനെപ്പോലെ നിൻെറ വഴിക്കു് വരും. എന്നാൽ അദ്ദേഹം മനസ്സിൽ വന്നു് സ്ഥിരമായി പാർക്കുന്നതുവരെ മനസ്സിൻെറ മേൽ നിൻെറ നോട്ടം അനിവാര്യമാണു്. അദ്ദേഹത്തിൻെറ സാന്നിദ്ധ്യം നിനക്കു് നന്നെ ബോദ്ധ്യമാകും.

വികാരവായ്പു് നല്ലതല്ല. നീ എന്തുകൊണ്ടു് കരയാൻ ശ്രമിയ്ക്കുന്നു? പ്രേമിക്കുന്നതും കരയുന്നതും ഒന്നല്ല അദ്ദേഹത്തെ പ്രേമിക്കുക അതു മതി. കണ്ണുനീർ ഭക്തിയുടെ ലക്ഷണമല്ല. ഒരാളുടെ ഭക്തിയെ അളക്കുന്നതു് അയാളുടെ പെരുമാററവും സ്വഭാവവും വെച്ചാണു്. അതായതു് അയാൾക്കു് ഈശ്വരനിൽ ഭക്തിയുണ്ടോ, അയാൾ ഈശ്വരനെയോ സംസാരത്തെയോ സ്നേഹിക്കുന്നതു് എന്നതനുസരിച്ചാണു്.

ഈശ്വരൻെറ സാന്നിദ്ധ്യം പൂജാമുറിയിലും നമ്മിലും ഉണ്ടെന്നു് വിചാരിക്കുവാൻ കഴിയുന്നതാണു് പൂജയുടെ മുഖ്യാംശം. നമ്മുടെ ഉള്ളിലെ ഈശ്വരനും ജഗൽപിതാവായ ഈശ്വരനും തമ്മിലുള്ള അഭേ

ദമാണതു്. ഈ അനുഭൂതിയ്ക്കു് നിനക്കിഷ്ടമുള്ള മാർഗ്ഗത്തിൽ അദ്ദേഹത്തെ ആരാധിക്കുക. പതിവായുള്ള ആരാധനാവേളയിൽ ഈ ഒരു മനോഭാവം വളർത്തുവാൻ കഴിയുമെന്നു് പ്രത്യാശിയ്ക്കരുതു്. ക്രമേണ മധുരോദാരമായ ഭാവം ഉള്ളിൽ നിറക്കാനാവും. അതുകൊണ്ടാണു് നാം ആരാധിയ്ക്കുന്നതും പ്രാർത്ഥിക്കുന്നതും ധ്യാനിക്കുന്നതും. ലോകത്തിലുള്ള എല്ലാ വസ്തുക്കളിലും ഈശ്വരൻ കുടികൊള്ളുന്നു എന്നു് വിചാരിക്കുന്നതും, സർവ്വോപരി നമ്മുടെ എല്ലാ കർമ്മങ്ങളിലൂടെയും നാം അദ്ദേഹത്തെ സേവിക്കുകയാണെന്നു് വിചാരിക്കുന്നതും. അതുകൊണ്ടു് അദ്ദേഹത്തെ ആരാധിക്കുന്നതിനു് നിനക്കു് ഏററവും പഥ്യമായ ഭാവത്തിൽ ആരാധിക്കുകയും ഭഗവദിച്ഛക്കനുസരിച്ചു് പ്രവർത്തിയ്ക്കുകയും ചെയ്യുക.

അദ്ദേഹത്തിൻെറ അനുഗ്രഹത്താൽ എനിക്കു് സുഖമായിരിക്കുന്നു. നിനക്കും അപ്രകാരംതന്നെയാണെന്നു് വിചാരിക്കുന്നു. അദ്ദേഹത്തിൻെറ അനുഗ്രഹത്താൽ നിനക്കു് ഭക്തിയും, വൈരാഗ്യവും ജ്ഞാനവും ഉണ്ടാകുമാറാകട്ടെ. പ്രേമത്തോടെ അനുഗ്രഹാശിസ്സുകളോടെ,

സസ്നേഹം സ്വാമി ശിവാനന്ദ.

2

ബേലൂർ മഠം,
15 - 4 - 1928

പ്രിയശങ്കരനു്,

നിൻെറ കത്തു് കിട്ടി. അദ്ദേഹത്തിൻെറ അനുഗ്രഹത്താൽ നിങ്ങളെല്ലാം സന്തുഷ്ടരായിരിക്കുന്നുവെന്നറിഞ്ഞതിൽ സന്തോഷം. കഷ്ടകാലം മിക്കപ്പോഴും ആദ്യം വരുന്നു. അതു് മോശമല്ല. എന്തുകൊണ്ടെന്നാൽ അതു് ഭക്തനെ വലിയ പ്രയത്നത്തിനു് പ്രേരിപ്പിയ്ക്കുന്നു. നിനക്കുവേണ്ടി ഗുരുമഹാരാജിനോടുള്ള പ്രാർത്ഥന വലിയ പ്രയത്നങ്ങൾക്കുള്ള ആർജ്ജവം നിന്നിലുളവാക്കിയേയ്ക്കും. അദ്ദേഹത്തിൻെറ അനുഗ്രഹത്താൽ നീ ചരിക്കുന്നതു് നന്മയുടെ മാർഗ്ഗത്തിലാണു്, നിൻെറ ഹൃദയം നിറയെ ഗുരുമഹാരാജിനോടുള്ള സ്ഥായിയായ സ്നേഹവും അർപ്പണബോധവുംകൊണ്ടു് നിറഞ്ഞിരിക്കുന്നു.

എന്നു്, സസ്നേഹം ശിവാനന്ദ.

3

ബേലൂർമഠം, ഹൗറാ
10 - 7 - 28.

എൻെറ പ്രിയശങ്കരനു്,

നിൻെറ കത്തു് കിട്ടി. നിനക്കു് ക്ഷേമംതന്നെ എന്നറിഞ്ഞു് സന്തോഷിക്കുന്നു. ഗുരുമഹാരാജിനെ അറിയുന്നതിനും പരിശ്ര

ദ്ധവും ആദ്ധ്യാത്മികവുമായ ജീവിതം നയിക്കുന്നതിനും ഉള്ള നിന്റെ ഉത്ക്കടമായ അഭിവാഞ്ഛയെ ത്വരിതപ്പെടുത്തുന്നതിന് ഗുരുമഹാരാജിനോട് പ്രാർത്ഥിക്കുന്നു. നാമെല്ലാം മനുഷ്യരാണ്; പ്രലോഭനങ്ങളും ദുർവിചാരങ്ങളും ഉണ്ടാകും. അതിനു നാം മോങ്ങിക്കൊണ്ടിരിക്കയോ ണോ വേണ്ടതു്? അവ വരട്ടെ, അതുകൊണ്ടെന്തു്? അവ വീണ്ടും വരുമ്പോൾ ഈശ്വരനോട് ഇരട്ടി ശക്തിയിൽ നാം പ്രാർത്ഥിക്കണം. അതുകൊണ്ടവ വരട്ടെ. വീണ്ടും അദ്ദേഹത്തിന്റെ ഹിതപ്രകാരം അവയില്ലാതാകും. നിങ്ങൾ അദ്ദേഹത്തിന്റെ സന്തതികളാണെന്നറിയുക. തന്മൂലം നിങ്ങൾക്ക് വിഷയലോലുപരും അപവിത്രരും ആവാനാവില്ലതന്നെ. ഇതു് മനസ്സിലാക്കി അദ്ദേഹത്തോട് പ്രാർത്ഥിക്കുക. ഒരിക്കലും ദുർവ്വിചാരങ്ങളിലും ദുഷ്കർമ്മങ്ങളിലും മുഴുകരുതു്. അവ വരുന്ന ഉടനെ വെടിയുക.

നിനക്ക് ധ്യാനിക്കുന്നതിന് കഴിയുന്നില്ലെങ്കിൽ കാര്യമാക്കാനില്ല. ജപം മതിയാകും. ഒരാൾക്ക് ധ്യാനിക്കാം. മറെറാരാൾക്ക് നന്നായി ജപിക്കാൻ കഴിയും. ജപംകൊണ്ടും അഥവാ ധ്യാനംകൊണ്ടും ഒരാൾക്ക് മോക്ഷം പ്രാപിക്കാനാവും.

ഗുരുമഹാരാജിന്റെ അനുഗ്രഹമുണ്ടാകുമ്പോൾ നിനക്ക് വന്ന് എന്നെ ദർശിക്കുവാൻ കഴിയും. അതല്ലെങ്കിൽ ഞാൻ തന്നെ ആത്മാവെന്ന നിലയിൽ നിന്നിൽ എപ്പോഴും ഉണ്ടല്ലോ ? അദ്ദേഹത്തിന്റെ അനുഗ്രഹത്താൽ എനിക്ക് സുഖം തന്നെ.

അനുഗ്രഹാശംകളോടെ,

സസ്നേഹം എന്നും സ്വന്തം ശിവാനന്ദ.

## 4

ബേലൂർമഠം

17 – 11 – 1928.

എന്റെ പ്രിയശങ്കരന്,

കഴിഞ്ഞ 12-ാം തീയതിയിലെ നിന്റെ സ്നേഹോഷ്മളമായ കത്തു് ലഭിച്ചു. നിശ്ചയമായും നിന്റെ പ്രാർത്ഥനകൾ സഫലങ്ങളായി. അപ്രമാദപൂർവ്വം നീ ലക്ഷ്യത്തിലേയ്ക്കു് നീങ്ങിക്കൊണ്ടിരിക്കുന്നു. ഒരിക്കൽ അദ്ദേഹത്തിന്റെ അനുഗ്രഹത്താൽ നിനക്ക് അതു് സാക്ഷാത്കൃതമാവും.

എന്ന്, സസ്നേഹം,

സ്വന്തം ശിവാനന്ദ.

5

ബേലൂർമഠം.
14 _ 5 _ 1930.

എന്റെ പ്രിയ യതിചൈതന്യന്,

നിന്റെ കത്തു് കിട്ടി. എല്ലാ വിവരങ്ങളും അറിഞ്ഞതിൽ സന്തോഷം......എന്റെ ആരോഗ്യസ്ഥിതി നന്നല്ല. നിന്റെ ആരോഗ്യനില വളരെ മെച്ചപ്പെട്ടുവെന്നറിയുന്നതിൽ എനിയ്ക്കതിയായ സന്തോഷമുണ്ടു്. നിനക്കു് ബുദ്ധനെപ്പോലെ വിവേകവൈരാഗ്യാദികൾ ഉണ്ടാവാനിടയാവട്ടെ എന്നു് ഞാനാശംസിക്കുന്നു.

സസ്നേഹം സ്വന്തം ശിവാനന്ദ.

6

ബേലൂർമഠം,
7 _ 7 _ 1930.

എന്റെ പ്രിയശങ്കരന്,

നിന്റെ കത്തും ശ്രീചാമുണ്ഡേശ്വരിയുടെ കുങ്കുമവും ലഭിച്ചു. ശ്രീചാമുണ്ഡേശ്വരി നിനക്കു് ഭക്തിയും വിവേകവും വൈരാഗ്യവും തരുമാറാകട്ടെ എന്നു് ഞാനാശംസിക്കുന്നു. എന്റെ പനി വിട്ടുമാറി. എനിയ്ക്കിപ്പോൾ സുഖമുണ്ടു്. അത്ര പെട്ടെന്നു് വീണ്ടും നീ ഇവിടെ വരേണ്ടതില്ല. തീവണ്ടിയാത്രക്കായി അത്രയേറെ ചെലവിടുന്നതെന്തിനു്? ഇവിടെ വരുന്നതുകൊണ്ടു് നിനക്കെന്തു് നേട്ടം? നീ എവിടെയായിരുന്നാലും ഗുരുമഹാരാജിനോടു് പ്രാത്ഥിക്കുക. അദ്ദേഹത്തിന്റെ കൃപാകടാക്ഷംകൊണ്ടു് മാത്രമേ നിനക്കു് ശാന്തി ലഭിക്കുകയുള്ളു. അവിടേയും ഇവിടേയും അലഞ്ഞു തിരിയേണ്ടതില്ല. കമ്മങ്ങൾ വലിച്ചെറിയരുതു്. അവയെ പ്രാത്ഥനയോടും ധ്യാനത്തോടും യോജിപ്പിക്കുക. ധ്യാനത്തിന്റേയും ജപത്തിന്റേയും പേരിലുള്ള അലസത എനിയ്ക്കിഷ്ടമില്ല. നിന്റെ മുക്തിക്കു് നീ അദ്ദേഹത്തെ ആശ്രയിയ്ക്കില്ലേ? നീ നിന്നെ അദ്ദേഹത്തിനു് പൂണ്ണമായി അപ്പിയ്ക്കാതെ എങ്ങനെ അദ്ദേഹത്തിന്റേതാവും? ധ്യാനത്തോടും ജപത്തോടും തുല്യമാണു് നീ ചെയ്യുന്ന ഏതു് കമ്മവും. നിനക്കു് താല്പര്യമുണ്ടെങ്കിൽ അച്ഛനമ്മമാരെ സന്ദശിക്കാം. സിദ്ധേശ്വരാനന്ദന്റെ ഉപദേശങ്ങൾ ചെവിക്കൊണ്ടു് അദ്ദേഹത്തെ പൂണ്ണമായി ആശ്രയിക്കുക.

സസ്നേഹം എന്നു് സ്വന്തം ശിവാനന്ദ.

7

ബേലൂർമഠം, ഹൌറാ
24 _ 9 _ 30

എന്റെ പ്രിയപ്പെട്ട യതിചൈതന്യന്,

നിന്റെ കത്തു യഥാസമയം ലഭിച്ചു. എന്റെ കുട്ടീ, ആദ്ധ്യാത്മികമായിരിക്കുക എന്നതു് നിസ്സാരമല്ല. പരമവ്യാകുലതയുടെ അഗ്നി

യിൽ തപിച്ച് പരിശുദ്ധമാകാതെ അയാരം ആദ്ധ്യാത്മികപുരോഗതിയ്ക്കധികാരിയാവുകയില്ല. അതുകൊണ്ട് അമ്മാതിരി വ്യാകുലതകളുണ്ടാവും. അതിൽ നാം ഭയചകിതരാവേണ്ടതില്ല. അദ്ദേഹത്തിന്റെ അനുഗ്രഹത്താൽ നിങ്ങളെല്ലാം വിജയിക്കുമെന്നെനിയ്ക്കുറപ്പുണ്ട്. പരിശുദ്ധിയുടെ മൂർത്തിമദ്ഭാവമായ ശ്രീരാമകൃഷ്ണനെയാണ് നീ ചിന്തിച്ചുകൊണ്ടിരിക്കുന്നത്. ഒരു തിന്മയ്ക്കും തന്മൂലം നിന്റെ മേൽ സ്വാധീനമുണ്ടാവില്ല. നിനക്ക് പരിശുദ്ധിയും, സന്തോഷവും, വിവേകവും വൈരാഗ്യവും ഉണ്ടാവട്ടെ എന്ന് ഞാൻ പ്രാർത്ഥിക്കുന്നു.

സസ്നേഹം സ്വന്തം ശിവാനന്ദ

## 8

ബേലൂർമഠം, ഹൗറാ.
24 – 3 – 31

എന്റെ പ്രിയ യതിചൈതന്യന്,

യഥാസമയം നിന്റെ കത്ത് കിട്ടി. വിവരങ്ങൾ അറിഞ്ഞു. തുടക്കത്തിൽ സാധകന്മാർക്ക് മാനസികമായി ക്ലേശങ്ങൾ ഉണ്ടാവും. എന്നാൽ തന്റെ നിജസ്ഥിതി അറിഞ്ഞുകൂടാത്തവർ ഇത് കണ്ട് പരിഭ്രമിക്കുകയും സ്വയം നശിക്കുകയും ചെയ്യും. എന്നാൽ നിന്റെ കാര്യത്തിലാവട്ടെ നീയവയെക്കുറിച്ച് തികച്ചും ബോധവാനാണ്. മാത്രമല്ല അവയെ തരണം ചെയ്യുന്നതിന് ശ്രമിക്കുകയും ചെയ്യുന്നു. അദ്ദേഹത്തിന്റെ അനുഗ്രഹത്താൽ അവയെല്ലാം പൊയ്പ്പൊയ്ക്കൊള്ളും. കരുത്ത് നേടുന്നതിന് അദ്ദേഹത്തോട് പ്രാർത്ഥിക്കുകയും പ്രയത്നിക്കുകയും ചെയ്യുക. ഒരിക്കലും ഉപേക്ഷ വിചാരിക്കരുത്. ഈ ഒരു കടമ്പ കടന്നാൽ പിന്നെ നിന്റെ ശക്തി ഇതൊന്നുമായിരിയ്ക്കില്ല. അവയെ തരണം ചെയ്യാനുള്ള ശക്തി നിനക്കുണ്ട്. അവയുടെ സ്വഭാവം നിനക്കറിയുകയും ചെയ്യാം. അവയെ വലിച്ചെറിയുക. ഞാൻ നിനക്കു വേണ്ടി പ്രാർത്ഥിക്കുകയും നിന്നെ അനുഗ്രഹിക്കുകയും ചെയ്യുന്നു.

ഈ മാനസികാവസ്ഥയിൽ പുറത്ത് പോവുകയും ഒററക്ക് താമസിക്കുകയും ചെയ്യുന്നത് ആത്മഹത്യാപരമാണ്. അത് ചെയ്യരുത്. ഇക്കാലഘട്ടത്തിൽ നിന്റെ ബുദ്ധിയെ വിശ്വസിക്കരുത്. എന്നാൽ മററ് സാധു സന്ന്യാസിമാർ പറയുന്നത് അനുസരിക്കുക. ഇതാണ് മററുള്ളവരോടൊപ്പം താമസിക്കുന്നതുകൊണ്ടുള്ള നേട്ടം.

എന്റെ ആരോഗ്യസ്ഥിതി നന്നല്ല. തുടർച്ചയായി കാസത്തിന്റെ ആക്രമണത്തിനിടയാവുന്നു. നീ എന്നെക്കുറിച്ച് ഉൽക്കണ്ഠപ്പെടേണ്ട. അദ്ദേഹം നിനക്ക് ശക്തിയും, വിവേകവും, വൈരാഗ്യവും, അച്ചടക്കവും, പരിശുദ്ധിയും നല്കുമാറാകട്ടെയെന്ന് ഞാൻ ആശംസിക്കുന്നു. എന്റെ അനുഗ്രഹങ്ങൾ.

സസ്നേഹം എന്നും സ്വന്തം ശിവാനന്ദ.

## 6 സ്നേഹാനുഗ്രഹവർഷണം

പ്രേമത്തിന്റെയും അനുഗ്രഹത്തിന്റെയും മൂർത്തിമദ്ഭാവമായിട്ടാണ് മഹാപുരുഷജി ഓരോ സന്ന്യാസിക്കും ഭക്തനും മുന്നിൽ പ്രത്യക്ഷമാവാറുള്ളത്. അദ്ദേഹത്തിന്റെ സ്നേഹവും അനുഗ്രഹവും നുകരുന്നതിന് നൂറ് കണക്കിന് സന്ന്യാസിമാർക്കും ആയിരക്കണക്കിന് സാധാരണന്മാർക്കും കഴിഞ്ഞിട്ടുണ്ട്. എന്നെയും ഏതൊരു സാധകനേയും മന്ത്രദീക്ഷ തരുന്നതിലൂടെ ഭഗവദ്പാദാരവിന്ദങ്ങളിലേയ്ക്ക് അടുപ്പിക്കുകമാത്രമാണ് ചെയ്യുന്നതെന്നദ്ദേഹം എനിക്ക് മനസ്സിലാക്കിത്തന്നു. അദ്ദേഹത്തിന്റെ അനുഗ്രഹത്തിനായപേക്ഷിക്കുന്നവരോടദ്ദേഹത്തിന്റെ സവിശേഷമായ മറുപടി ഇതായിരുന്നു. അനുഗ്രഹമല്ലാതെന്താണ് മററുള്ളവർക്ക് കൊടുക്കുവാൻ ഞങ്ങളുടെ കൈയ്യിലുള്ളത്. വിവേകപൂർവ്വമായ പെരുമാററവും പ്രകൃതവുംകൊണ്ടനുഗൃഹീതനും അനിതരസാധാരണമാംവിധം അനൗപചാരികവും അഗാധമാംവിധം മാനുഷികവുമായ ആദ്ധ്യാത്മികതക്കും പരിശുദ്ധിക്കും വിളനിലമായിരുന്നു അദ്ദേഹം. അതുപോലെ ആദ്ധ്യാത്മികവും മാനുഷികവുമായ ഒരന്തർദ്ദേശീയപ്രസ്ഥാനത്തിന്റെ അദ്ധ്യക്ഷപദവി അദ്ദേഹം കാര്യക്ഷമമായി വഹിച്ച് ഒട്ടനേകം പേർക്ക് പ്രചോദനം നല്കി.

എന്റെ സന്ന്യാസദീക്ഷ കഴിഞ്ഞ് ഏതാനും ആഴ്ചകൾക്കുശേഷം ശ്രീരാമകൃഷ്ണന്റെ മറെറാരു ശിഷ്യനായ സ്വാമി അഖണ്ഡാനന്ദജിയെ കാണുകയെന്ന എന്റെ ചിരകാലാഭിലാഷം സാധിക്കുന്നതിന് വേണ്ടി പശ്ചിമബംഗാളിലെ സർഗാച്ചിയിലുള്ള ശ്രീരാമകൃഷ്ണമിഷൻ ആശ്രമം സന്ദർശിക്കുന്നവേളയിൽ ഞാൻ മഹാപുരുഷജിയുടെ അനുഗ്രഹം തേടി. അഖണ്ഡാനന്ദജി അന്ന് ശ്രീരാമകൃഷ്ണമഠത്തിന്റെയും മിഷന്റെയും ഉപാദ്ധ്യക്ഷനാണ്. സർഗാച്ചി ആശ്രമത്തിന്റെ സ്ഥാപകനും അദ്ധ്യക്ഷനും എന്ന നിലയിൽ ദരിദ്രരിലും കഷ്ടപ്പെടുന്നവരിലും ഈശ്വരാരാധനയെന്ന വിവേകാനന്ദസന്ദേശത്തെ പ്രാവർത്തികമാക്കുന്ന ശ്രീരാമകൃഷ്ണശിഷ്യന്മാരിൽ അഗ്രേസരനായിരുന്നു. അഖണ്ഡാനന്ദജിയുടെ അനുഗ്രഹാശിസ്സുകൾ തേടിയാണെന്റെ യാത്രയെന്നറിഞ്ഞപ്പോൾ മഹാപുരുഷജി സന്തുഷ്ടനായി. ആനന്ദപ്രദങ്ങളായ മൂന്ന് ദിവസങ്ങൾ അഖണ്ഡാനന്ദജിയോടൊപ്പം സർഗാച്ചി ആശ്രമത്തിൽ ചെലവഴിക്കുകയും അദ്ദേഹത്തിന്റെ അനുഗ്രഹാശിസ്സുകൾ നേടുകയും ചെയ്തു. എന്നാൽ കല്ക്കട്ടയിലേയ്ക്കുള്ള എന്റെ മടക്കയാത്രയിൽ എന്നെ കാത്തിരുന്നത് ഒരു ദുഃഖവാർത്തയാണ്. അതേദിവസം 1933 ഏപ്രിൽ 25-ാംനു- മഹാപുരുഷജിക്ക് ക്ഷിപ്രസന്നി പിടിപെട്ടു. ബേലൂർ മഠത്തിൽ തന്റെ മുറിയിൽ വലതുപാർശ്വം തകർന്ന് അദ്ദേഹം കിടപ്പിലായി. ഏതാനും ആഴ്ചക

ളിലെ ചികിത്സക്കശേഷം അപകടമേഖല തരണം ചെയ്തുവെങ്കിലും വലതുപാർശ്വത്തിന്റെ തളർച്ചയും തദ്വാരാ ഉളവായ സംസാരശേഷി യില്ലായ്മയും പത്തു് മാസങ്ങൾക്കശേഷം അദ്ദേഹത്തിന്റെ മഹാ സമാധിവരെ തുടർന്നു.

## 7 അവസാനത്തെ കാഴ്ച

മഹാപുരുഷജി അപകടമേഖല തരണം ചെയ്തുകഴിഞ്ഞു് മൈ സൂരിലേയ്ക്കുള്ള എന്റെ മടക്കയാത്രയിലാണ് ഞാനദ്ദേഹത്തെ അവ സാനമായി കണ്ടതു്. ഞാനദ്ദേഹത്തിന്റെ മുറിയിൽ പ്രവേശിച്ചു. ഉയരം കൂടിയ തലയിണകളിൽ തലവെച്ചു് അദ്ദേഹം കിടക്കുകയാ യിരുന്നു. അദ്ദേഹത്തിന്റെ മുഖം ശാന്തിദവും, പ്രൌഢവും, പവിത്ര തരവുമായി കാണപ്പെട്ടു. ഞാൻ നമസ്കരിച്ചപ്പോൾ അദ്ദേഹത്തെ പരിചരിച്ചുകൊണ്ടിരുന്ന സ്വാമി അപൂർവ്വാനന്ദജി എന്നിലർപ്പിതമായ കർത്തവ്യനിർവ്വഹണത്തിനായി മൈസൂർ ആശ്രമത്തിലേയ്ക്കുള്ള എന്റെ മടക്കയാത്രയെപ്പററി അദ്ദേഹത്തോടു് പറഞ്ഞു. വാക്കുകൾ ഉച്ചരി ക്കാനാവാത്ത അദ്ദേഹത്തിന്റെ ഹൃദയഗതി പ്രകടിപ്പിക്കുമാറു് ആ മനോഹരങ്ങളായ കണ്ണുകൾ വാചാലമായി. മഹാപുരുഷജിയുടെ മുഖം മന്ദസ്മിതപൂർവ്വം പ്രസന്നമായതു് അനുഗ്രഹത്തിനുവേണ്ടിയാണെ ന്നദ്ദേഹത്തിന്റെ ഉയർത്തിപ്പിടിച്ച ഇടതുകരം പറയുന്നുണ്ടായിരുന്നു. മൈസൂരിലെ ചാമുണ്ഡി കുന്നുകളിലുള്ള ദേവീക്ഷേത്രത്തിൽ പ്രത്യേ കാരാധനക്കു് കുറച്ചു് പണം എന്നെയേല്പിക്കാൻ അദ്ദേഹം അപൂർവ്വാ നന്ദജിയോടാംഗ്യം കാണിച്ചു. ചാമുണ്ഡിക്ഷേത്രം അദ്ദേഹത്തിനു് വളരെ പ്രിയപ്പെട്ടതായിരുന്നു. കൂട്ടത്തിൽ കുറച്ചുപണം ആശ്രമത്തി ലെ ശ്രീരാമകൃഷ്ണക്ഷേത്രത്തിലർപ്പിക്കുവാൻ തരുന്നതിനാവശ്യപ്പെട്ടു. പരിശുദ്ധമായ ഒരു കർമ്മം എന്ന നിലയിൽ പണം വാങ്ങി മൈസൂറിലെത്തി, അദ്ദേഹത്തിന്റെ ആഗ്രഹപ്രകാരം പൂജ കഴിച്ചു് പ്രസാദം അദ്ദേഹത്തിനു് അയച്ചു കൊടുത്തു.

## 8 ഉപസംഹാരം

ശ്രീരാമകൃഷ്ണന്റെ പാദങ്ങളിലർപ്പിച്ച ആത്മീയതയുടെ ഉജ്ജ്വല പ്രതീകമായ ആചാര്യനിൽ നിന്നും മൂന്നു് തവണ അനുഗ്രഹം ലഭി ച്ചവനായി ഞാൻ സ്വയം കണക്കാക്കുന്നു. എന്റെ ഗ്രഹണശേഷി ക്കും സാക്ഷാത്ക്കാരത്തിനുമനുസരിച്ചു് അദ്ദേഹത്തിന്റെ അനുഗ്രഹാ ശിസ്സുകൾ വേണ്ടത്ര ലഭിച്ചതിൽ ഞാനഭിമാനിക്കുന്നു.

# 17

# ശ്രീനാരായണഗുരു - ഒരാസ്വാദനം*

## 1 ആമുഖം

ശ്രീരാമകൃഷ്ണന്റെ ജീവിതചരിത്രം എന്ന തന്റെ പുസ്തകത്തിൽ റോമയിൻ റോളാങ്ങ് ആധുനികഭാരതത്തിലെ ആചാര്യന്മാരെപ്പററി പറയുന്നതിനിടയിൽ അത്രയധികം കീർത്തി ലഭിച്ചിട്ടില്ലാത്ത ആദ്ധ്യാത്മികനേതാക്കന്മാരെപ്പററിയും പ്രസ്താവിച്ചിട്ടുണ്ട്. അദ്ദേഹം ശ്രീനാരായണഗുരുവിനെ അവതരിപ്പിക്കുന്നതിപ്രകാരമാണ്.

'മഹാനായ ഗുരു......അദ്ദേഹത്തിന്റെ ഉദാരപൂർവ്വകമായ ആത്മീയപ്രവർത്തനങ്ങൾ തിരുവിതാംകൂർ സംസ്ഥാനത്തെ കുറച്ച് ലക്ഷങ്ങൾ വരുന്ന വിശ്വാസികൾക്കുമേൽ നാല്പതിൽപ്പരം സംവത്സരങ്ങൾ ചൊരിയുകയുണ്ടായി. (അദ്ദേഹം 1928-ൽ സമാധിയായി.) ....അദ്ദേഹം ഒരു തരത്തിൽ പറഞ്ഞാൽ ജ്ഞാനപൂർവ്വകമായ കർമ്മത്തെ കുറിച്ചാണ് പ്രചരിപ്പിച്ചത്. വളരെ ജീവസ്സുററ ഒരു ജനതയും അവരുടെ സാമൂഹികാവശ്യങ്ങളും ഉൾക്കൊണ്ട് അങ്ങേയററം ബൌദ്ധികമായ ഒരു മതം അദ്ദേഹം പ്രചരിപ്പിച്ചു. ദക്ഷിണേന്ത്യയിലെ അധഃസ്ഥിതജനങ്ങളുടെ ഉന്നമനത്തിനു് ഇതു് വളരെയധികം സംഭാവന നല്കി. ഒരളവുവരെ അതിന്റെ പ്രവർത്തനപദ്ധതികൾ ഗാന്ധിയൻ പദ്ധതികളുമായി യോജിച്ചിരുന്നു.'

## 2 ശ്രീനാരായണഗുരു - അദ്ദേഹത്തിന്റെ സാമൂഹിക പശ്ചാത്തലം

ഇന്ത്യയിൽ യാതൊരവകാശവും അധീശത്വവും ഇല്ലാതിരുന്ന ഒരു ജനവിഭാഗത്തിൽനിന്നാണ് നാരായണഗുരു വന്നതു്. തന്മൂലം ആധുനികകാലത്തു് അധഃസ്ഥിതനെന്നു് കണക്കാക്കിപ്പോന്നു. സവർണ്ണവിഭാഗങ്ങളാൽ സഹസ്രാബ്ദങ്ങളായി അടിച്ചമർത്തപ്പെട്ടും പീഡിപ്പിക്കപ്പെട്ടും ഇന്ത്യയിലെ എഴുപതുലക്ഷത്തിലധികം വരുന്ന അധഃകൃതർ പൂർണ്ണമായും അവഗണിക്കപ്പെട്ട നിലയിൽ ആയിരുന്നു. അവർ പരിശ്രമശീലരും, പണിയെടുക്കുന്നവരും ആകയാൽ ലോകത്തിന്റെ ഇതര ഭൂവിഭാഗങ്ങളിലെന്നപോലെ ഭാരതത്തിന്റെ സാമ്പത്തിക

* 1940-ൽ റങ്കൂണിൽ ശ്രീ നാരായണഗുരുവിന്റെ ജന്മദിനാഘോഷവേളയിൽ സമർപ്പിച്ചതു്.

വും സാമൂഹികവുമായ പുരോഗതിയുടെ അടിത്തറയായിരുന്നു. തലമുറകളായി നിരന്തരം ഈ വർഗ്ഗങ്ങളനുഭവിച്ച അടിമത്തം ഏതു വർഗ്ഗത്തിലുമെന്നപോലെ അവരെ സ്വയം നിസ്സഹായരും പതിതരുമാക്കി. അടിമത്തം നിന്ദ്യംതന്നെ. എന്നാൽ സാമൂഹ്യവ്യവസ്ഥയുടെ സ്വാഭാവികമായുരുത്തിരിഞ്ഞ ഒരു ഭാഗമായി തന്റെ അവസ്ഥയെ അടിമ അംഗീകരിക്കുവാൻ തുടങ്ങുമ്പോൾ — അതായതു് നൈസർഗ്ഗികമായ അവകാശങ്ങളും അധികാരങ്ങളുമില്ലാതെ അടിച്ചേല്പിക്കപ്പെട്ട കർത്തവ്യങ്ങൾ മാത്രമുള്ള ഒരു നില സംജാതമാവുമ്പോൾ — അതു് ഒരു മാതിരി നാല്ക്കാലികളുടെ അവസ്ഥയിലേക്കു് മനുഷ്യനെ തരം താഴ്ത്തുകയും അവനിൽനിന്നു് മാനുഷികങ്ങളായ സവിശേഷതകളെ എടുത്തു കളയുകയും ചെയ്യുന്നു. പത്തൊമ്പതാം നൂററാണ്ടിന്റെ ആരംഭത്തിൽ ലോകശക്തികളുടെ മത്സരത്തിനു് ഭാരതം തുറന്നുകൊടുത്തപ്പോഴത്തെ ഭാരതത്തിലെ ജനസഞ്ചയത്തിന്റെ സ്ഥിതി ഇതായിരുന്നു. ഭാരതത്തിന്റെ പൗരാണികദർശനങ്ങളും ആധുനികലോകത്തെ ചിന്താപദ്ധതികളും ചേർന്നുള്ള സങ്കലനം ഭാരതീയചരിത്രത്തിൽ ഒരു നവോന്മേഷം ഉളവാക്കി. അനേകം മഹത്തുക്കളുടെ ജീവിതവും പ്രവർത്തനങ്ങളും അവർ വഴിയായി ആരംഭിച്ച പ്രസ്ഥാനങ്ങളുമാണു് ഈ ഒരു പരിണാമത്തിനു് അടിത്തറ പാകിയതു്. ഈ ആചാര്യന്മാരും പ്രസ്ഥാനങ്ങളും മുഖ്യമായും സവർണ്ണവിഭാഗങ്ങളിൽ അവരുടെ ഭൂതകാലചെയ്തികളെക്കുറിച്ചുള്ള കുററബോധവും ജനങ്ങളോടുള്ള സമകാലികകർത്തവ്യങ്ങളും ഉളവാകുന്നതിനു് പ്രേരിപ്പിച്ചു. ഈ പ്രസ്ഥാനങ്ങൾ ഫലപ്രദങ്ങളാകയാൽ ഭാരതത്തിൽ അടുത്ത കാലത്തുണ്ടായ ഈ നവോത്ഥാനം രാഷ്ട്രീയമുന്നേററം മാത്രമായി കെട്ടടങ്ങാതെ മതപരമായ ഉത്തേജനത്തിന്റെയും സാമൂഹികപരിവർത്തനത്തിന്റെയും ഈടുററ മാതൃകകളെ കൈക്കൊണ്ടു. ഭാരതത്തെ സംബന്ധിച്ചു് ഏററവും പ്രാധാന്യമുള്ളതു് അവരുടെ മടിത്തട്ടിൽ നടന്നുകൊണ്ടേയിരിക്കുന്ന സാമൂഹ്യാനീതിക്കും സാമൂഹ്യക്ഷേമത്തിനും വേണ്ടിയുള്ള സമരമാണു്. ഇതു് സ്വാമി വിവേകാനന്ദന്റെ വാക്കുകളിൽ (Complete Works Vol. V – 7 –ാമതു് പ്രകാശനം)

''ഒരു നവസംവിധനം – പാവങ്ങളോടു് സഹതാപം – വിശക്കുന്നവരുടെ വിശക്കുംവായ്ക്കു് അപ്പവും ജനസാമാന്യത്തിന്നു് ജ്ഞാനവും ലഭ്യമാക്കുന്നതിനുള്ള പരിശ്രമം; നിങ്ങളുടെ പൂർവ്വപിതാക്കന്മാരുടെ അതിപീഡനംകൊണ്ടു് മൃഗതലത്തിലേക്കു് താഴ്ത്തപ്പെട്ടവരെ മനുഷ്യരാക്കുന്നതിനു് മരണംവരെയുള്ള പ്രയത്നം.''

## 3 മത–സാമൂഹികപരിണാമം ആധുനികഭാരതത്തിൽ

രാജാ റാംമോഹൻ റോയ്, സ്വാമി ദയാനന്ദസരസ്വതി, വിവേകാനന്ദസ്വാമികൾ, മഹാത്മാഗാന്ധി എന്നിവരുടെ പ്രയത്നത്തിൻഫലമായി സാമൂഹ്യപുനരുദ്ധാരണമെന്ന പ്രക്രിയയെ ഹിന്ദു

ജനത അതഹ്ിക്കുന്ന ഗൌരവത്തോടുകൂടിത്തന്നെ സ്വീകരിക്കുകയാണു്. ആചാരങ്ങളുടെയും വിശ്വാസങ്ങളുടെയും വിനാശകരമായ ബാഹുല്യം ക്രമത്തിൽ ഇല്ലാതാക്കുമെന്നു് നമ്മുടെ ഭരണഘടന അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചിട്ടുണ്ടു്. സ്വാമി വിവേകാനന്ദൻ വിശേഷിപ്പിച്ച നമ്മുടെ കേന്ദ്രീകൃതസംസ്കാരത്തെ ഉടച്ചുവാക്കുന്നതിനു സഹായിച്ച പാശ്ചാത്യചിന്തയ്ക്കും രാഷ്ട്രീയനടപടികാംക്കും നമുക്കു് നന്ദി രേഖപ്പെടുത്താം. ജനസംഖ്യയുടെ ഭൂരിഭാഗം വിഭാഗങ്ങളുമായി മേല്ക്കുമേൽ സംസ്കാരത്തിൻെറയും വിശ്വോദാരമായ ഹൈന്ദവ തത്ത്വചിന്തയുടെയും പ്രയോജനങ്ങാം പങ്കിടുന്നതിലൂടെയാണു് എല്ലായ്പ്പോഴും ഭാരതത്തിൻെറ സാമൂഹ്യപുരോഗതി നിലനിന്നു പോന്നതു്. അറിവിൻെറയും അവസരത്തിൻെറയും ജനാധിപത്യവല്ക്കരണമെന്നാൽ ജനങ്ങളുടെ അഭ്യുന്നതിയാണു്. വിശേഷാത്ഥത്തിൽ ഹിന്ദുമതത്തിൻെറ ഏററവും വലിയ മനീഷ ഈ ദിശയിലാണു് വിവരിക്കപ്പെട്ടിരിക്കുന്നതു്. അത്ഥശൂന്യങ്ങളായ ആചാരങ്ങളുടെയും ക്രൂരമായ അന്ധവിശ്വാസങ്ങളുടെയും ആധിക്യംകൊണ്ടു് നിഷ്ക്രിയമായിത്തീന്ന ആ സമൂഹം പൗരാണികാചാര്യന്മാരുടെ ബൃഹദ്പദ്ധതികളെയും സാദ്ധ്യതകളെയും വിസ്മരിച്ചിരിക്കുന്നു എന്നുമാത്രം. അപ്പോാം സമൂഹത്തിനാവശ്യം നവീനമായൊരു പദ്ധതിയാണു്. ഭാരതത്തിൽ എല്ലായ്പ്പോഴും പുരോഗതിയിലേയ്ക്കുള്ള ഒരു വ്യഗ്രത മഹാത്മാക്കളായ ആചാര്യന്മാരിൽനിന്നും ഋഷിമാരിൽനിന്നുമാണു് രൂപപ്പെട്ടിട്ടുള്ളതു്, അല്ലാതെ വെറും രാഷ്ട്രീയനേതാക്കന്മാരിൽനിന്നല്ല. ധമ്മത്തോടുള്ള നൂതനമായ ആവേശം അനിവാര്യമായിത്തീന്ന വിപ്ലവകരമായ വ്യഗ്രത ഉളവാക്കി. ഹിന്ദുമതം പ്രചരിപ്പിക്കുവാനിച്ഛിക്കുന്ന ജനതയുടെ പുരോഗതിയും സന്തുഷ്ടിയും തന്മൂലം മതത്തിനെതിരാവുന്നില്ല. സ്വാമി വിവേകാനന്ദൻ ഈ കാഴ്ചപ്പാടിനെയും പദ്ധതിയെയും ഒരു സൂത്രവാക്യത്തിൽ സമാഹരിച്ചിരിക്കുന്നു. ''സമൂഹത്തിൻെറ ഉത്ഥാപനം അവരുടെ മതബോധം നശിപ്പിക്കാതെ വേണം.'' (അതേ പുസ്തകം, പുറം. 29)

എന്നാൽ വിശേഷാവകാശങ്ങളുള്ളവരുടെ മനഃസാക്ഷിയുടെ ഉത്തേജനം ദാസ്യവിമോചനനാടകത്തിലെ ഒരു രംഗം മാത്രമേ ആവുന്നുള്ളു. അതിനോടു് തുല്യമോ അതിലധികമോ പ്രാധാന്യമുള്ള മറെറാരു കാര്യം പീഡിതർ തങ്ങളെ സ്വയം മനസ്സിലാക്കുന്നതിനുള്ള പദ്ധതിയാണു്. ഒരു തരത്തിൽ സാമൂഹികമായി അവരുടെ നിലയുടെയും പ്രാധാന്യത്തിൻെറയും ഉത്തേജനത്തിൻേറതായ ഈ കാലഘട്ടം മനുഷ്യചരിത്രത്തിലെ ഒരു നിണ്ണായകഘട്ടത്തെ വിളംബരം ചെയ്യുന്നു. അതു് വിനാശകരവും സ്ഫോടനാത്മകവുമായേക്കാം. അല്ലെങ്കിൽ സൗമ്യവും സൃഷ്ടിപരവുമായേക്കാം. എന്നാൽ അതിൻെറ ഫലം രണ്ടായാലും വിപ്ലവകരമാണെന്നതിൽ സംശയത്തിന്നവകാ

ശമില്ല. സ്ഫോടനാത്മകമായ ഒരു വിപ്ലവത്തിനെതിരെയുള്ള ഏററവും കടുത്ത ആക്ഷേപം അതു് ശരിയായ ലക്ഷ്യം നേടുകയെന്ന തു് അതീവവിരളമാണു്. എന്നാൽ രണ്ടാമതു് പറഞ്ഞതരത്തിലുള്ള താവട്ടെ ദൂരവ്യാപകമായ ഫലങ്ങളെ ഉളവാക്കുന്നു.

## 4 സാമൂഹിക മാററത്തിനുളള ശ്രീനാരായണ ഗുരുവിൻെറ സമീപനം

ഹിന്ദുസമൂഹത്തിൽ അടുത്ത കാലത്തുണ്ടായ മാററം സമാധാനപരവും സൃഷ്ട്യുന്മുഖവുമായിത്തീന്നതു് ഭാരതീയസമൂഹത്തിൻെറ സന്മനസ്സും ഹൈന്ദവദശ്നങ്ങളുടെയും ആദശ്ത്തിൻെറയും അവികലതയും കാരണമാണു്. ശ്രീനാരായണഗുരുവുമായി ബന്ധപ്പെട്ട പരിഷ്കരണ പ്രസ്ഥാനം ഒരു പ്രധാനസംഗതിയിൽ മററുള്ളവയിൽ നിന്നെല്ലാം വേറിട്ടു് നില്ക്കുന്നു. അതു് പൂണ്ണമായും സൃഷ്ടിപരവും മേൽജാതികാക്കു് നേരേ യാതൊരു എതിപ്പും പ്രകടിപ്പിക്കാത്തതുമായിരുന്നു. ലോകത്തെമ്പാടും അധഃസ്ഥിതരുടെ മുന്നേററത്തിൽ മേലാളക്കു് നേരേ ന്യായമായ ശത്രുതയും കടുത്ത പാരുഷ്യവും ഉണ്ടായിട്ടുണ്ടു്. എല്ലാ തെററുകളും ഒരു ഭാഗത്തു് ഏല്പിക്കപ്പെട്ടു. ശുദ്ധമാനുഷികമായ ദൃഷ്ടി കോണത്തിൽ ഈ പ്രതികരണത്തിനും അതു് പോററിവളത്തിയ വഗ്ഗ ശത്രുതക്കും ചില ന്യായീകരണങ്ങളുണ്ടാവാം. എന്നാലതു് സാമൂഹി കോന്നമനത്തിൻെറയും മാനവപുരോഗതിയുടെയും സ്ഥായിയായ താൽപ്പര്യങ്ങാക്കു് വിരുദ്ധമാണു്. വഗ്ഗശത്രുതയുടെയും വഗ്ഗസമരത്തിൻെറയും പരിണതഫലമാണു് എല്ലാ സാമൂഹ്യപുരോഗതിയുമെന്നതു് ഇനിയും തെളിയിക്കേണ്ടതായാണിരിക്കുന്നതു്. താല്പര്യങ്ങളുടെ സംഘട്ടനം സമൂഹത്തിൽ അനിവാര്യമാണു്. അമ്മാതിരി സംഘട്ടനങ്ങളുടെ ഫലമായുണ്ടായ നേട്ടമാണു് സാമൂഹ്യപുരോഗതി യെന്നതിനത്ര തെളിവില്ല. പൊതുസ്വത്തായ ആശയങ്ങളുടെയും ആദശ്ങ്ങളുടെയും അടിസ്ഥാനത്തിൽ വഗ്ഗശത്രുത ഏററവും കുറഞ്ഞിരിക്കുന്നിടത്തു് മാത്രമേ സാമൂഹ്യപുരോഗതി സാധ്യമാവൂ എന്നു് കരുതുന്നതാണു് ഏറെ ഉചിതം.

ഭാരതീയസങ്കൽപ്പത്തിൽ ധമ്മത്തിൻെറ അത്ഥവും വ്യാപ്തിയുമിതാണു്. സൗഹാദ്ദത്തിലൂടെയും സഹകരണത്തിലൂടെയും സാമൂഹിക പ്രയത്നത്തിൻെറ ഐകമത്യത്തിനായി ഈ സങ്കൽപ്പം കാംക്ഷിക്കുന്നു. ഹിന്ദുമതത്തിൻെറ അനിതരസാധാരണമായ ഈ മനീഷയുടെ മൂത്തിമദ്ഭാവമായ ഒരു പ്രസ്ഥാനം കെട്ടിപ്പടുത്തതിലും തൻെറ ജനതയുടെ ആത്മീയജീവിതത്തിൻെറ പോലും അനുപേക്ഷണീയങ്ങളായ പ്രശ്നങ്ങളുടെ നിദ്ധാരണത്തിനു് ആത്മശക്തിയെ മോചിപ്പിച്ചെടുത്തതിലുമാണു് അദ്ദേഹത്തിൻെറ അനശ്വരമായ മഹത്ത്വം കുടികൊള്ളുന്നതു്. ഇക്കാര്യത്തിൽ അദ്ദേഹം കഴിഞ്ഞുപോയ നൂററാണ്ടു

കളിലെ ഋഷിമാരുടെയും സാമൂഹ്യപരിഷ്ക്കർത്താക്കളുടെയും നിരയിൽ പ്രത്യേകിച്ച് സിക്ക് സമ്പ്രദായത്തിന്റെ ആചാര്യനായ ഗുരുനാനാക്കിനൊപ്പം നില കൊള്ളുന്നു. ഏകദേശം അഞ്ചു് നൂററാണ്ടുകളുടെ വ്യത്യാസമുള്ള ഈ ആചാര്യന്മാരുടെ ജീവിതത്തെയും പ്രവർത്തനങ്ങളെയും സംബന്ധിച്ചിടത്തോളം ഒരു കാര്യത്തിലൊഴികെ വിസ്മയാവഹമായ സാദൃശ്യമുണ്ടു്. ഹിന്ദുസമൂഹത്തിലെ അധഃസ്ഥിതരും ആലംബഹീനരുമായവരെ ഉദ്ധരിക്കുകയും അവരുമായി സാഹോദര്യം സ്ഥാപിക്കുകയും ചെയ്ത ഗുരുനാനാക്ക് ആഢ്യകുലജാതനായിരുന്നു. ശ്രീനാരായണഗുരുവാകട്ടെ ജനിച്ചതു് അസ്പൃശ്യരെന്നു് സമൂഹം മുറിവേൽപ്പിച്ച ഒരു സമുദായത്തിലാണു്. അദ്ദേഹം അവരോടൊത്തു് പ്രവർത്തിക്കുകയും അവരുടെ ജീവിതത്തെയാകെ സമൂലമായൊരു മാററത്തിനു് വിധേയമാക്കുകയും ചെയ്തു. അപ്രകാരം അറിയപ്പെടുന്ന അധഃസ്ഥിതസമുദായത്തിലുള്ള ജനനം അദ്ദേഹത്തിന്റെ നൈസർഗ്ഗികസിദ്ധികളുടെ സമൃദ്ധിയെ ഒരു തരത്തിലും ഒളിച്ചു് വയ്ക്കുകയോ അടിച്ചമർത്തുകയോ ഉണ്ടായില്ല. അനീതിനിറഞ്ഞ ഒരു സാമൂഹ്യവ്യവസ്ഥിതിയുടെ അടിച്ചമർത്തപ്പെട്ട ചുററുപാടുകളിൽ തന്റെ ജനതയെയും തന്നെയും ഉയർത്തുന്നതിനു് സഹായിച്ചതു് ഇതേ നൈസർഗ്ഗികമായ ജ്ഞാനമാണു്. തന്റെ ജനങ്ങളുടെ ഏതാണ്ടു് മൃതപ്രായമായ അസ്ഥികളെയും മാംസപേശികളെയും പുനരുജ്ജീവിപ്പിച്ച് തങ്ങളുടെ ആഭിജാത്യത്തെയും മാനുഷികമൂല്യത്തെയും അവർക്ക് അദ്ദേഹം ബോദ്ധ്യപ്പെടുത്തി. ശരിയായ അർത്ഥത്തിൽ അദ്ദേഹം ഗുരുവായി. അദ്ദേഹത്തിന്റെ ശ്വാസം പ്രതീക്ഷയും സ്വപ്നം ജീവനുമായിരുന്നു.

## 5 ഗുരുവിന്റെ ജ്ഞാനവും വിവേകവും

സാമൂഹികവും മതപരവുമായ പരിഷ്ക്കർത്താവെന്ന നിലയിൽ ജ്ഞാനത്തിലും വിവേകത്തിലും ശ്രീനാരായണൻ പരമാവധി നിഷ്ണാതത്വം പ്രകടിപ്പിച്ചിരുന്നു. ആധുനികഭാരതത്തിൽ പരിഷ്ക്കരണനിർദ്ദേശങ്ങളുടെയോ പരിഷ്ക്കർത്താക്കളുടെയോ ദൗർല്ലഭ്യമില്ല. എന്നാലവർ മുമ്പോട്ടുവക്കുന്ന സാമൂഹ്യപരിഷ്ക്കാരങ്ങളധികവും യാഥാർത്ഥ്യത്തേക്കാളുപരി ആലങ്കാരികം മാത്രമാണു്. 1897 ഫെബ്രുവരിയിൽ മദിരാശിയിൽവച്ചു് നടത്തിയ ''എന്റെ സമരപരിപാടി'' എന്ന പ്രസിദ്ധമായ തന്റെ പ്രഭാഷണത്തിൽ സ്വാമി വിവേകാനന്ദൻ ഇതേ പ്രശ്നം ഇങ്ങനെ ചൂണ്ടിക്കാണിച്ചു. (Complete Works Vol. 3. 9th Edn. P. 213-215).

'പരിഷ്ക്കർത്താക്കളോടു് അവരിലാരേക്കാളും വലിയ പരിഷ്ക്കർത്താവാണു് ഞാൻ എന്ന വസ്തുത ചൂണ്ടിക്കാട്ടും. അല്പാല്പം പരിഷ്ക്കരിക്കാ

നാണവരാഗ്രഹിക്കുന്നതു്. എനിയ്ക്കാവശ്യം സമൂലപരിഷ്കരണമാണു്. ഞങ്ങൾ തമ്മിലുള്ള വ്യത്യാസം രീതിയിലാണു്. അവരുടെ രീതി സംഹാരത്തിൻേറതാണു്. എൻേറതാവട്ടെ സൃഷ്ടിയുടെയും. ഞാൻ പരിഷ്കാരത്തിൽ വിശ്വസിക്കുന്നതേയില്ല. വളച്ചയിലാണെൻെറ വിശ്വാസം. തിന്മകൾ ഉണ്ടെന്നു് ഞങ്ങൾ സമ്മതിക്കുന്നു. തിന്മയെന്തെന്നാക്കും ചൂണ്ടിക്കാണിക്കാം. എന്നാൽ ദുഘടങ്ങളിൽനിന്നു് പോംവഴി കണ്ടെത്തുന്നവനാണു് മനുഷ്യരാശിയുടെ സുഹൃത്തു്. മുങ്ങിച്ചാകാൻ തുടങ്ങുന്ന കുട്ടിയും തത്വചിന്തകനുമെന്നപോലെ ചിന്തകൻ പ്രസംഗിച്ചുകൊണ്ടിരിക്കുമ്പോൾ കുട്ടി വിളിച്ചു് പറഞ്ഞു 'എന്നെ ആദ്യം കരകയററുക'—നമ്മുടെ നാട്ടുകാർ വിളിച്ചു് പറയുന്നു. ഞങ്ങൾക്കു് വേണ്ടത്ര പ്രസംഗങ്ങളും വത്മാനക്കടലാസ്സുകളും സംഘങ്ങളും കിട്ടിയിരിക്കുന്നു. ഇവിടെനിന്നു് ഞങ്ങളെ വലിച്ചു് പുറത്തിടുന്നതിനൊരു കൈനീട്ടാൻ ആരുണ്ടു്. വാസ്തവത്തിൽ ഞങ്ങളോടനുകമ്പയുള്ള വ്യക്തിയെവിടെ ? അതേ ആ മനുഷ്യനെയാണാവശ്യം.' മദിരാശിയിൽ ഭാരതീയനവോത്ഥാനത്തിൻെറ പ്രവാചകനാൽ ഇപ്രകാരം പറയപ്പെട്ടപ്പോൾ അതേ സമയം അയൽസംസ്ഥാനമായ കേരളത്തിലെ അടിച്ചമത്തപ്പെട്ടജനത അവരുടെ പ്രതീക്ഷയും അവരുടെ ജിഹ്വയും ശ്രീനാരായണഗുരുവിൻെറ വ്യക്തിപ്രഭാവത്തിൽ ദശിച്ചു. അദ്ദേഹമാവട്ടെ അപ്പോഴേക്കും പരിഷ്കരണത്തിനുള്ള തൻെറ നിശ്ശബ്ദപ്രവത്തനം ആരംഭിച്ചുകഴിഞ്ഞിരുന്നു. ലോകത്തിലെ ഏററവും നല്ല നിയമനിമ്മാണശക്തി സ്വഭാവമാണെന്ന കാഴ്ചപ്പാടിനു് ലോകസംഭവങ്ങൾ നമ്മെ പ്രേരിപ്പിക്കുന്നു. ഭാരതത്തിൽ എല്ലായ്പോഴും ഋഷി നിയമോപദേഷ്ടാവായി കരുതപ്പെട്ടിരുന്നു. അദ്ദേഹത്തിൻെറ ജ്ഞാനവും നിസ്സംഗതയും തൻെറ നിയമനിമ്മാണത്തിൻെറ സമത്വത്തിനു് വിലയേറിയ നിദശനങ്ങളായി കണക്കാക്കിയിരുന്നു. ശ്രീനാരായണഗുരുവിൽ ജനങ്ങൾ അമ്മാതിരിയൊരു നിയമനിമ്മാതാവിനെ കണ്ടു. അദ്ദേഹം ഒരു സന്ന്യാസിയും സിദ്ധനുമായിരുന്നു. തന്മൂലം സാമൂഹികമായ എല്ലാ മാമൂലുകൾക്കും കടപ്പാടുകൾക്കും അതീതമായി അദ്ദേഹം ഉയന്നു എന്നിരുന്നാലും അദ്ദേഹം അനുകമ്പ കൊണ്ടു് പെരുമാററത്തിൽ തൻെറ സമസൃഷ്ടങ്ങളുടെ തലത്തിലേയ്ക്കിറങ്ങിവന്നു. അവരുടെ കഷ്ടപ്പാടുകളിൽനിന്നവരെ പുറത്തേക്കു് കൊണ്ടുവരുന്നതിനദ്ദേഹം തൻെറ സഹായഹസ്തം നീട്ടി. തൻെറ ജനതയുടെ ധാമ്മികവും ഭൗതികവുമായ അഭ്യുന്നതിയുടെ വദ്ധമാനാവസ്ഥയിൽ തൻെറ പ്രയത്നത്തിൻെറ ബൃഹത്തായ ഫലം സ്വന്തം ജീവിതകാലത്തു് തന്നെ കാണുവാൻ കഴിഞ്ഞതിൽ അദ്ദേഹം അളവററ സംതൃപ്തി നേടി.

## 6 ഗുരുവിന്റെ ആമൂലാഗ്രപരിഷ്കരണപദ്ധതി

ശ്രീനാരായണഗുരു മഹാനായ ഒരു ആയുർവ്വേദഭിഷഗ്വരൻ എന്ന നിലയിൽ പ്രശസ്തനായിരുന്നു. എന്നാൽ സമൂഹത്തിന്റെ വികലമായ അവസ്ഥക്ക് അദ്ദേഹം കുറേക്കൂടി വലിയ ഭിഷഗ്വരനായിരുന്നു. അധഃസ്ഥിതവർഗ്ഗത്തിന്റെ എല്ലാ യാതനകൾക്കും വിദ്യാഭ്യാസം കൈകൊണ്ട ഔഷധമായി അദ്ദേഹം നിർദ്ദേശിച്ചു. തന്റെ ജനതക്ക് ആധുനികവിദ്യാഭ്യാസത്തിന് അക്ഷീണം പ്രയത്നിച്ച നേതാവായിരുന്നു അദ്ദേഹം. അവരുടെ സാമ്പത്തികവും സാമൂഹികവുമായ മുന്നേററത്തിനിതു് വഴിയൊരുക്കി. സംസ്കാരം നേടുകയെന്നതു് അതുപോലെ പ്രാധാന്യമുള്ളതായിരുന്നു. അതിനായി അദ്ദേഹം സംസ്കൃതവിദ്യാഭ്യാസം നേടുന്നതിനാഹ്വാനം ചെയ്തു. അദ്ദേഹത്തിന്റെ പദ്ധതിയിൽ പ്രഥമവും പ്രധാനവുമായ ആവശ്യം ആത്മീയപോഷണമായിരുന്നു. ആയതു് നേടുന്നതിനുവേണ്ടി അദ്ദേഹം ദേവാലയങ്ങളും മണ്ഡപങ്ങളും സ്ഥാപിച്ചു. ദേവാലയങ്ങൾ, ആധുനികവിദ്യാഭ്യാസം, സംസ്കൃത സംസ്കാരം തുടങ്ങിയവ ഗുരുവിന്റെ ആമൂലാഗ്രപരിവർത്തനത്തിനുള്ള പദ്ധതിയുടെ സമഗ്രാംശങ്ങളായി നിലകൊള്ളുന്നു. അദ്ദേഹം സ്വന്തം ജനങ്ങളോടു് അവരുടെ വരുമാനത്തെ ആശ്രയിക്കുവാനാവശ്യപ്പെട്ടതിലൂടെ അവരിൽ ആത്മാഭിമാനവും സ്വയം പര്യാപ്തതയും നേടുന്നതിന് പ്രചോദിപ്പിച്ചു. അപ്രകാരം വികസിപ്പിച്ച ശക്തിയെ സൃഷ്ടിപരമായ മാർഗ്ഗത്തിൽ തിരിച്ചുവിടുകയും തദ്വാരാ കേരളത്തിലുടനീളം സമൂഹത്തിന്റെ മതപരവും, വിദ്യാഭ്യാസപരവും സാമൂഹികവും സാമ്പത്തികവുമായ ആവശ്യങ്ങളുടെ പൂർത്തീകരണത്തിന് വേണ്ടി പ്രസ്ഥാനങ്ങളുടെ ഒരു ശൃംഖലതന്നെ കെട്ടിപ്പടുക്കുകയും ചെയ്തു.

## 7 മഹത്തായ നേട്ടങ്ങൾ

ശാപഗ്രസ്തമായ അസ്പൃശ്യത കേരളത്തിൽ അങ്ങേയററം നിലനിന്നിരുന്നു. അതുകൊണ്ടു് ഈ സംസ്ഥാനം 'ഭ്രാന്താലയം' എന്ന ദുഷ്പ്പേരു് സ്വാമി വിവേകാനന്ദനിൽനിന്നും നേടി. സ്വാമി വിവേകാനന്ദന്റെയും മഹാത്മാഗാന്ധിയുടെയും ചിന്തകൾക്കൊപ്പം ശ്രീനാരായണഗുരുവിന്റെ നിശ്ശബ്ദവും നിസ്തന്ദ്രവുമായ പ്രവർത്തനവും തിരുവിതാംകൂർ ക്ഷേത്രപ്രവേശനവിളംബരത്തിൽ പ്രായശ്ചിത്തത്തിന്റെ മഹത്തായ കർമ്മത്തിന് വഴി തെളിയിച്ചു. അതു് സവർണ്ണവിഭാഗങ്ങളെ മററുള്ളവരിൽനിന്നും വേർതിരിച്ചു് നിർത്തിയിരുന്ന രൂക്ഷമായ അഭിപ്രായഭിന്നതകളെ ഒററയടിക്കു് പറഞ്ഞൊതുക്കി. അങ്ങനെ സമൂഹത്തിൽ ആഴത്തിൽപതിഞ്ഞിരുന്ന ഒരു മുറിവു്

തുടച്ചു് മാററി. ഈ മഹത്തായ നേട്ടത്തിൽ ശ്രീനാരായണഗുരുവിൻെറ സംഭാവന വലുതായിരുന്നു. അദ്ദേഹത്തിൻെറ നാദത്തിൻെറയും ആശയങ്ങളുടേയും പ്രചോദനത്തിൽ കേരളത്തിലെ അധഃകൃതവർഗ്ഗങ്ങൾ വിദ്യാഭ്യാസപുരോഗതിയിലും സാമ്പത്തികമുന്നേററത്തിലും അതിവേഗം മററുള്ളവരെ കവച്ചു് വെക്കുകയായിരുന്നു. അവരിൽ പല വിഭാഗങ്ങൾക്കും ഇന്നു് 'അധഃകൃതവർഗ്ഗം' എന്ന പേരു് തികച്ചും അനുചിതമാണു്. കേരളത്തിൽ മാത്രമല്ല ഭാരതത്തിലൊട്ടാകെ അവരുടെ മേലും ഹിന്ദുസമൂഹത്തിന്മേലും പതിഞ്ഞിട്ടുള്ള ഈ പേരു് കാലാന്തരത്തിൽ ഒരു ഗതകാലസംഭവമായി മാറും. അതാണു് സ്വാമി വിവേകാനന്ദൻെറ സ്വപ്നവും മഹാത്മാഗാന്ധിജിയുടെ ആഗ്രഹവും. സമൂഹത്തിൻെറ തളർന്ന ചിറകുകളെന്നു് വിശേഷിപ്പിക്കാവുന്ന എഴുപതു്-ലക്ഷം അധഃകൃതവർഗ്ഗത്തിൽപ്പെട്ട ജനങ്ങൾ ഒരു വൈദ്യുതാഘാതമേററിട്ടെന്നപോലെ ആത്മാഭിമാനത്തോടെയുള്ള പ്രവർത്തനങ്ങളിലേർപ്പെടുവാനും ആരോഗ്യകരമായ ഒരു ദേശീയജീവിതത്തിനു് തങ്ങളുടെ പങ്കു് വഹിക്കുവാനും തയ്യാറാവുമ്പോൾ മാത്രമേ ഹിന്ദുമതത്തിൻെറയും ഹിന്ദുസമൂഹത്തിൻെറയും ശുദ്ധീകരണവും പുഷ്ടിപ്പെടലും പരിപൂർണ്ണമാവുകയുള്ളു.

## 8 ഉപസംഹാരം

ഭാരതത്തിൻെറ വിശാലമേഖലകളിൽ പരിഷ്കരണത്തിൻെറയും സംയോജനത്തിൻെറയും മഹത്കൃത്യത്തിനു് ശ്രീനാരായണഗുരുവിൻെറ ആദർശങ്ങളും പ്രവർത്തനശൈലിയും അപ്രതിഹതമായ പ്രചോദനത്തിൻെറ ഉറവയും മാർഗ്ഗരേഖയുമായി നിലകൊള്ളുന്നു. ആയതിലെല്ലാം അദ്ദേഹവും അദ്ദേഹത്തിൻെറ പ്രവർത്തനങ്ങളുമാണു്. ശ്രീനാരായണഗുരു ഭാരതത്തിലെ അധഃകൃതരുടെ പ്രതീക്ഷയുടെയും അവരുടെ മോചനത്തിൻേറയും ഏററവും വലിയ പ്രതീകമായി നിലകൊള്ളുന്നു.

# 18

# ഭഗിനി നിവേദിത*

## 1 ആമുഖം

ഇന്നു് ഞാൻ കോയമ്പത്തൂരു് എത്തിച്ചേൎന്നതും നിങ്ങളെ അഭിമുഖീകരിക്കുന്നതും തികച്ചും യാദൃച്ഛികമാണു്. ഭഗിനി നിവേദിതയുടെ ജീവിതം, സന്ദേശം തുടങ്ങിയവയേയും അവരുടെ സ്വഭാവമഹിമയേയും കുറിച്ചു് നിങ്ങളുമായി ചൎച്ച ചെയ്യുന്നതിനു് എനിക്കു തിയായ സന്തോഷമുണ്ടു്. കഴിഞ്ഞ ഒരു വൎഷക്കാലമായി നമ്മുടെ രാജ്യം അവരുടെ ജന്മശതാബ്ദി കൊണ്ടാടിവരികയാണു്. അവരുടെ മഹത്തായ ജീവിതത്തെപ്പററി ഗാഢമായി നിരൂപിക്കുന്നതു് നമുക്കെല്ലാവൎക്കും നല്ലതാണു്. എങ്ങനെയാണവർ മഹത്ത്വത്തിലേക്കുയൎന്നതു്, എന്താണവരുടെ മഹത്ത്വത്തിന്റെ സ്വഭാവം ? എന്നു് നാം അറിഞ്ഞിരിക്കണം.

## 2 നിവേദിത ലോകമാതാവു് എന്ന നിലയിൽ

നിവേദിതയുടെ ജീവിതവും പ്രവൎത്തനങ്ങളും നമ്മുടെ രാജ്യത്തെ പല ചിന്തകന്മാരുടെയും നേതാക്കന്മാരുടെയും ആദരാഞ്ജലികൾ ഏററു് വാങ്ങിയിട്ടുണ്ടു്. 1911 ഒക്ടോബർ 13-ാം തീയതി അവർ ദേഹത്യാഗം ചെയ്യുന്നതിനുമുമ്പു് ''പ്രബാസി'' എന്ന ബംഗാളി മാസികയിൽ പ്രസിദ്ധം ചെയ്ത അവൎക്കായുള്ള മഹാകവി രവീന്ദ്രനാഥടാഗൂറിന്റെ ഹൃദയസ്പൃക്കായ ആദരാഞ്ജലി സഹജീവികൾക്കുമേൽ അവരുടെ വ്യക്തിവൈശിഷ്ട്യത്തിന്റെ സ്വാധീനത്തെ വിളിച്ചോതുന്നു.

''ആത്മസാക്ഷാത്ക്കാരത്തിന്നുവേണ്ടി സൎവ്വസമൎപ്പണത്തിനുള്ള അദ്ഭുതാവഹമായ ആ ആവേശം മറെറാരാളിലും ഞാൻ കണ്ടിട്ടില്ല. ...നിവേദിതയെ അറിയുകയെന്നാൽ മാനവചേതന അതിന്റെ പൂൎണ്ണതയിൽ കാണുകയാണു്. വിരസമായ ലോകത്തിന്റെ അശ്ലീലകൎക്കശമായ ബാഹ്യമോടിയിലൂടെ മാനവചേതനയുടെ ഒളിമങ്ങാത്ത

* 1968 ഫെബ്രുവരി 15-ാംനു- കോയമ്പത്തൂർ അവിനാശിലിംഗം ഹോം സയൻസ് കോളേജിൽ ഭഗിനി നിവേദിതയുടെ ശതവാൎഷികാഘോഷത്തിൽ ചെയ്ത പ്രസംഗം.

പ്രഭാപൂരം ദർശിക്കുവാൻ കഴിയുകയെന്നതു് നിശ്ചയമായും ശ്രദ്ധേയമാണു്. ഭഗിനി നിവേദിതയിലൂടെ വെളിവാകുന്ന ആത്മാവിന്റെ അപ്രതിരോധ്യമായ ഈ പ്രഭാപൂരം അനുഗ്രഹം പൊഴിച്ചു് നില്ക്കുന്നതു് മുഖാമുഖം ദർശിക്കുവാനുള്ള ഈ അവസരമാണു് നമുക്കു് ലഭ്യമായിരിക്കുന്നതു്.

മഹനീയ ജീവിതത്തിന്റെ വൈഭവങ്ങളാണു് ഭഗിനി നമുക്കു തന്നതു്. അപ്രകാരമുള്ള ആത്മസമർപ്പണം സാധിതമാക്കുന്നതിനു പിന്നിൽ അനുപേക്ഷണീയമായ ബുദ്ധിയും ഹൃദയനൈർമ്മല്യവും ത്യാഗവും, ക്രാന്തദർശിത്വവുമിയന്ന ശക്തിയെയാണു് നാം മനസ്സിലാക്കുകയും സാക്ഷാൽക്കരിയ്ക്കുകയും ചെയ്യേണ്ടതു്.

അവരുടെ ജീവിതത്തിൽ ഒരാളെ ഏററവുമധികം ആകർഷിച്ചിരുന്നതു് അവർ തത്ത്വദർശനത്തിനു കഴിവുള്ള ഒരു ചിന്തകയും അതോടൊപ്പം ഊർജ്ജസ്വലമായ പ്രവർത്തനത്തിനു് കഴിവുററവരുമായിരുന്നു. ഏവിടെ പ്രവൃത്തി ചിന്തയിൽനിന്നു ഉളവാകുന്നുവോ, എത്ര നിസ്സാരവുമായിക്കൊള്ളട്ടെ, അതു് മഹത്ത്വം നേടുകയും അപൂർണ്ണതകൾ മേഘപാളികളിലൂടെ അരിച്ചിറങ്ങുന്ന വിവിധവർണ്ണങ്ങളിലുള്ള സൂര്യകിരണങ്ങളെന്നപോലെ ആശ്ചര്യകരമായ കാന്തിയെ ഉളവാക്കുകയും ചെയ്യുന്നു. അതുപോലൊരു സൗന്ദര്യം ഭഗിനി നിവേദിതയുടെ ജീവിതവും പ്രവർത്തനങ്ങളും ഉളവാക്കുന്നു.

ഭഗിനി നിവേദിത ഭാരതത്തെ സ്നേഹിക്കുകയും സമ്പൂർണ്ണമായ ആത്മാർത്ഥതയോടെ സ്വയം ഭാരതത്തിന്നായി സമർപ്പിക്കുകയും ചെയ്തു. തനിയ്ക്കായൊന്നും പിടിച്ചു് നിർത്തിയില്ല. അവർ നിശ്ചയമായും ലോകമാതാവായിരുന്നു. ജനതയുടെ അമ്മ കുടുംബത്തിൽ അമ്മയുടെ സ്ഥാനം നമുക്കറിയാം. എന്നാൽ അഖില ജീവികളെയും തന്റെ സ്നേഹംകൊണ്ടു് വശീകരിച്ചു് നിലകൊള്ളുന്ന വിശ്വജനനിയുടെ ഛായ നാം ഇതിനു് മുൻപു് കണ്ടിട്ടേയില്ല. പൊതുജീവിതത്തിൽ പുരുഷന്മാരുടെ അർപ്പണത്തിന്റെ ഉദാഹരണങ്ങൾ നമുക്കുണ്ടു്. എന്നാൽ സ്ത്രീകളുടെ സമർപ്പണത്തിന്റെ അത്യാകർഷകമായ മുന്നേററം ഇദംപ്രഥമമാണു്. നമ്മുടെ ജനത എന്നു് അവർ പറയുമ്പോൾ ആ വാക്കുകളിൽ പ്രകടമാവുന്ന വികാരം നമ്മുടെ വാക്കുകളിൽ പ്രകടമാവുന്നതിനേക്കാൾ സത്യമായിത്തീരുന്നു.

## 3 ജനനവും ബാല്യവും

1867ൽ മിസ്സ് മാർഗ്ഗരററ് നോബിൾ എന്ന പേരിൽ അയർലണ്ടിൽ ജനിച്ച അവർ ഞാൻ മുമ്പുദ്ധരിച്ച രവീന്ദ്രനാഥടാഗ്ഗൂറിനെപ്പോലെ ലോകപ്രശസ്തരായ നായകന്മാരുടെ ആദരാഞ്ജലികൾ നേടി ഭഗിനി നിവേദിത എന്ന വിശ്വപ്രസിദ്ധനാമത്തോടെ 1911_ൽ ഭാര

ത്തിലെ ഡാർജിലിങ്ങിൽ സമാധിയായി. ചുരുങ്ങിയ നാല്പത്തിനാലു് സംവത്സരങ്ങളിലെ അവരുടെ ജീവിതം നിമിത്തം ഈ മഹത്ത്വത്തിലേയ്ക്കുയരുന്നതിനവർക്ക് കിണഞ്ഞു് പരിശ്രമിക്കേണ്ടിവന്നു. മാനുഷിക വികാസത്തിനു് ഊന്നൽ നല്കുന്ന എല്ലാ വിദ്യാർത്ഥികൾക്കും ഇതു് ആകർഷണീയമായൊരു പാഠം നല്കുന്നു.

അവരുടെ ജീവിതത്തിന്റെ ആദ്യകാലം അയർലണ്ടിലും ഇംഗ്ലണ്ടിലുമായി കഴിച്ചു കൂട്ടി. തെളിഞ്ഞ ബുദ്ധിയും സുദൃഢമായ ഇച്ഛാശക്തിയും അപൂർവ്വമായ കലാബോധവും അഗാധമായ മാനുഷികതയും അവർ ആർജ്ജിച്ചിരുന്നു. സത്യത്തോടുള്ള അടങ്ങാത്ത അഭിവാഞ്ഛയും അതു് സാക്ഷാൽക്കരിക്കുന്നതിനുള്ള അനുസ്യൂതമായ അന്വേഷണവും അവരുടെ ഏററവും ആകർഷകമായ ഗുണമായിരുന്നു. ക്രൈസ്തവമതത്തിൽ ഉറച്ചു് വിശ്വസിക്കുന്ന മാതാപിതാക്കളാൽ കുട്ടിക്കാലത്തുതന്നെ അവർ ഈശ്വരസേവയ്ക്കു് അർപ്പിക്കപ്പെട്ടിരുന്നു. എന്നാലവർ മുതിർന്നപ്പോൾ അവരുടെ അന്വേഷണോത്സുകമായ ബുദ്ധിയെയും ഹൃദയത്തെയും തൃപ്തിപ്പെടുത്തുന്നതിനു് അപ്രമാദിത്വവാദം നിറഞ്ഞ മതം പരാജയപ്പെട്ടു. ആധുനികരായ മററു പലരെയും എന്നപോലെ അവരും പെട്ടെന്നൊരു അജ്ഞേയതാവാദിയായി മാറി. എന്നാലതു് നിലവിലുള്ള സാഹചര്യങ്ങൾക്കനുസൃതമായി മാത്രം തുടർന്നു പോന്നു എന്നിരിയ്ക്കിലും സാധാരണ നിരീശ്വരവാദികളിൽ നിന്നും വ്യത്യസ്തമായി അവരുടെ സത്യാന്വേഷണത്തിനുള്ള ത്വര വർദ്ധിച്ചതേയുള്ളൂ.

## 4 സ്വാമി വിവേകാനന്ദനുമായുള്ള സ്മരണീയമായ കൂടിക്കാഴ്ച

കുട്ടികൾക്കായുള്ള ഒരു വിദ്യാഭ്യാസസ്ഥാപനം വളരെ വിജയകരമായി ഭഗിനി ലണ്ടനിൽ നടത്തിവരികയായിരുന്നു. എന്നിരുന്നാലും ആന്തരികമായി, ബുദ്ധിപരമായും ആത്മീയമായും അവർ അസ്വസ്ഥയായിരുന്നു. സ്വർഗ്ഗരാജ്യം കരഗതമാവുന്നതിനു് വിധി അവരുടെ വാതിലിൽ മുട്ടിവിളിക്കുന്നതു് അവരറിഞ്ഞിരുന്നില്ല. 1893-ലെ ചിക്കാഗോമതസമ്മേളനത്തിലെ ചരിത്രപ്രസിദ്ധമായ തന്റെ പ്രഭാഷണത്തിന്റെ സമീപനാളുകളിൽ അമേരിയ്ക്കയിൽ ആദ്ധ്യാത്മികോൽക്കർഷത്തിന്റെ മഹത്തായ പ്രവർത്തനങ്ങൾക്കുശേഷം സ്വാമി വിവേകാനന്ദൻ 1895-ൽ ഭാരതീയദർശനങ്ങളേയും ആദ്ധ്യാത്മികതയേയും സംബന്ധിച്ചു് ഒരു പ്രഭാഷണപരമ്പര നടത്തിവരികയായിരുന്നു. അതേവർഷം നവംബറിൽ ലണ്ടനിലെ വിംബിൾഡണിൽ പതിനഞ്ചോ പതിനാറോ സ്ത്രീപുരുഷന്മാരടങ്ങുന്ന സുഹൃത്സംഘത്തോടദ്ദേഹം നടത്തിയ രഹസ്യസംഭാഷണവേളയിൽ മിസ്സ് മാർഗരററു് നോബിൾ അദ്ദേഹത്തെ സമീപിക്കുകയും പ്രഭാ

ഷണം ശ്രവിക്കുകയും ചെയ്തു. അദ്ദേഹത്തിൻെറ പ്രഭാഷണരീതി, അദ്ദേഹം ഉദ്ഘോഷിച്ച സത്യം, അവരുടെ മനസ്സിലും ഹൃദയത്തിലും അദ്ദേഹവും അദ്ദേഹത്തിൻെറ സന്ദേശങ്ങളും ചെലുത്തിയ ശക്തമായ സ്വാധീനം തുടങ്ങി അദ്ദേഹത്തെക്കുറിച്ചുള്ള അവരുടെ ആദ്യധാരണ സ്വാമി വിവേകാനന്ദനെ സംബന്ധിച്ച് 'ഞാനദ്ദേഹത്തിൽ ദർശിച്ച ഗുരു' എന്ന പേരിൽ പ്രസിദ്ധമായ അവരുടെ പുസ്തകത്തിൽ വിവരിക്കുന്നു. ഇക്കാലമത്രയും താൻ കാത്തിരുന്ന ഗുരുവും സന്ദേശവും ഇതു് തന്നെയെന്നു് അത്തരുണത്തിൽ അവിടെ വെച്ചു് അവക്കു തോന്നി. വളരെ വേഗം ഭാരതത്തിൻെറയും മഹത്തായ വേദാന്തചിന്തയുടെയും അന്തഃസത്തയിൽ അവർക്കൊരുൾക്കാഴ്ച ലഭ്യമായി. വേദാന്തത്തിൻെറ യുക്തിയുക്തതയും സാർവ്വലൗകികത്വവും മുൻവിധിയൊന്നും കൂടാതെ സത്യത്തെ വസ്തുനിഷ്ഠമായി തെളിയിക്കുന്നതിൽ ആയതിൻെറ ഊന്നലും അവരെ ഹഠാദാകർഷിച്ചു.

## 5 സ്വഗുരുവിനെപ്പററി അവരുടെ ആദ്യധാരണ

സ്വാമി വിവേകാനന്ദനുമായുള്ള ഈ ആദ്യകൂടിക്കാഴ്ചയിൽ അവരുടെ ധാരണകളെ സമാഹരിച്ചുകൊണ്ടു് മേല്പറഞ്ഞ പുസ്തകത്തിൽ ഭഗിനി നിവേദിത എഴുതുന്നു:

(The Complete Works of Sister Niveditha. വാള്യം I. പേജ് - 24)

'ആ ശിശിരത്തുവിൽ ഇംഗ്ലണ്ടിൽനിന്നും അമേരിക്കയിലേക്കദ്ദേഹം പോയപ്പോൾ സ്വാമിജിയെ സംബന്ധിച്ചു് അന്നു് ഞാനോക്കുകയും പാര്യാലോചിക്കുകയും ചെയ്ത കാര്യങ്ങൾ ഇവയാണു്. ഒന്നു്, അദ്ദേഹത്തിൻെറ ദർശനങ്ങളുടെ വിശാലത, രണ്ടു് അദ്ദേഹം ഞങ്ങൾക്കായി കൊണ്ടുവന്ന ദർശനത്തിൻെറ മഹത്തായ ബൗദ്ധിക നൂതനത്വവും ആകർഷണീയതയും. മൂന്നു്, അദ്ദേഹത്തിൻെറ ആഹ്വാനം മനുഷ്യനിലെ അധമഭാവങ്ങളെ ഒരു തരത്തിലും സ്വാധീനിക്കാതെ അവനിലെ ബലിഷ്ഠവും ഉദാത്തവുമായ അംശങ്ങളുടെ പേരിലുള്ളതാണെന്നതു്.'

അതേത്തുടർന്നു് സ്വാമി വിവേകാനന്ദനെ ഗുരുവായി സ്വീകരിക്കുന്നതിനു് അവക്കു് താമസമുണ്ടായില്ല. പ്രസ്തുത സംഭവങ്ങളിലേക്കു വെളിച്ചം വീശിക്കൊണ്ടു്. അദ്ദേഹത്തെ കണ്ടുമുട്ടിയില്ലായിരുന്നുവെങ്കിൽ എത്ര നിസ്സാരവും നിഷ്പ്രയോജനവും ആകുമായിരുന്നു തൻെറ ജീവിതമെന്നു് വർഷങ്ങൾക്കുശേഷം അവർ അദ്ഭുതപ്പെട്ടു. 'ഭാരതീയജീവിതത്തിൻെറ ഊടും പാവും' എന്ന അവരുടെ ഗ്രന്ഥത്തിൻെറ പ്രകാശനം കഴിഞ്ഞു് ഒരു സുഹൃത്തിനയച്ച കത്തുകളിലൊന്നിൽ

അവർ തൻെറ ഈ വികാരങ്ങൾ പ്രകടിപ്പിച്ചിട്ടുണ്ട്. (ആത്മപ്രാണ, 'സിസ്റ്റർ നിവേദിത'യിൽ ഉദ്ധരിച്ചതു്. പേജ് 15)

'ആ സമയത്തു് സ്വാമിജി ലണ്ടനിൽ വന്നില്ലായിരുന്നെങ്കിൽ ജീവിതം ഒരു വേള തലയററ കബന്ധം പോലാകുമായിരുന്നു. എന്തു കൊണ്ടെന്നാൽ എന്തിനോവേണ്ടി ഞാൻ കാത്തിരിയ്ക്കുകയായിരുന്നെന്നു് എനിയ്ക്കറിയാമായിരുന്നു. ഒരാഹ്വാനം ഉണ്ടാവുമെന്നു് ഞാൻ എപ്പോഴും പ്രതീക്ഷിച്ചിരുന്നു. അതു് സംഭവിച്ചു. എന്നാൽ ജീവിതത്തെക്കുറിച്ചു് ഞാൻ കൂടുതൽ മനസ്സിലാക്കിയിരുന്നെങ്കിൽ ഒരുപക്ഷെ എപ്പോഴാണവസരം സമാഗതമാവുകയെന്നു് ഞാൻ നിശ്ചയിച്ചുറപ്പിച്ചതിനെ തീർച്ചയായും സംശയിക്കുമായിരുന്നു. ഭാഗ്യവശാൽ എനിയ്ക്കൊന്നുമറിവില്ലാത്തതിനാൽ യാതന ഒഴിവായി. ഇപ്പോൾ ഞാൻ പുസ്തകത്തിൽ നോക്കി പറയും അദ്ദേഹം വന്നില്ലായിരുന്നെങ്കിൽ ! എന്തെന്നാൽ എല്ലായ്പോഴും ചുട്ടുപൊള്ളുന്ന ഈ ശബ്ദം എൻെറ ഉള്ളിലുണ്ട്. എന്നാൽ ഒന്നും പറയാനാവുന്നില്ല. എത്രയോ പ്രാവശ്യം കൈയ്യിൽ പേനയുമായി ഞാനിരുന്നിട്ടുണ്ട്, ഇതൊന്നു് പറയാൻ. എന്നാൽ വാക്കുകൾ വരുന്നില്ല. ഇന്നു് അതിനു് അന്ത്യവുമില്ല. ഞാനെൻെറ ലോകത്തിനു് പര്യാപ്തമായതുപോലെ നിശ്ചയമായും എൻെറ ലോകത്തിനു് എന്നെ ആവശ്യമായിരുന്നു. കാത്തിരുന്നു തയ്യാറായി.

## 6 അവരുടെ ശിഷ്യത്വം യഥാകാലപരിശോധന

അവരുടെ ആദ്ധ്യാത്മികാന്വേഷണത്തെയും ജീവിതത്തിൻെറ പൊരുളിനെയും കുറിച്ചു് അദ്ദേഹം ചില നിർദ്ദേശങ്ങൾ നല്കി. എന്നാലവരുടെ ശിഷ്യത്വം അയത്നലളിതവും നിസ്സാരവുമായ ഒരു അനുഭവമായിരുന്നില്ല. അവർ ഒരു ബൗദ്ധികവിപ്ലവകാരിയായിരുന്നു. അദ്ദേഹം മുമ്പോട്ടുവച്ച സത്യങ്ങളേയും പകന്നു് കൊടുത്ത സന്ദേശങ്ങളെയും കക്ശമായിത്തന്നെ അവർ ചോദ്യം ചെയ്തു. പിന്നീടു് ഭാരതത്തിൽവെച്ചു് ഭാരതീയവീക്ഷണത്തിൽക്കൂടി ഇന്ത്യയെ അറിയുന്നതിനു് തൻെറ ഗുരുവിൻെറ കീഴിലുള്ള പരിശീലനകാലം അവർക്കു് കഷ്ടപ്പാടിൻേറതായിരുന്നു അതേക്കുറിച്ചു് ഞാൻ പിന്നീടു് പറയാം. ഇക്കാര്യത്തിൽ അവർ തൻെറ കൂട്ടുകാക്കിടയിൽ അദ്വിതീയയായിരുന്നു. ഇക്കാര്യത്തിൽ തൻെറ ഗുരു തന്നോടൊരിക്കലും അതൃപ്തി പ്രകടിപ്പിച്ചിരുന്നില്ല. എന്നാൽ മറിച്ചു് താനും തൻെറ ഗുരുവായ ശ്രീരാമകൃഷ്ണനോടു് ഇതേ രീതിയിൽ ചെറുത്തുനിന്നിട്ടുണ്ടെന്നും അപ്പോഴെല്ലാം അദ്ദേഹം തന്നെ ഇക്കാര്യത്തിൽ പ്രോത്സാഹിപ്പിക്കുകയാണു് ചെയ്തിരുന്നതെന്നും അരുളിച്ചെയ്തു് അവരുടെ വിമർശനാത്മകമായ സംവാദരീതിയെ പ്രോത്സാഹിപ്പിച്ചപ്പോൾ അവർ അദ്ഭുതപ്പെടുകയും സന്തോഷിക്കുകയും ചെയ്തു.

ഒരാറം വ്യക്തമായ അന്വേഷണത്തിനും സംവാദത്തിനുംശേഷം സ്വീകരിക്കുന്നതു് മാത്രമേ അയാളുടേതാവുന്നുള്ളൂ. തന്റെ ഗുരു തന്നെ പ്രോത്സാഹിപ്പിച്ചുകൊണ്ടു് ഇപ്രകാരം പറയുമായിരുന്നെന്നദ്ദേഹം അവരോടരുളിച്ചെയ്തു. ''വെറുതെ ഞാൻ പറയുന്നതു് സ്വീകരിക്കരുതു്. പണമിടപാടുകാർ തങ്ങളുടെ നാണയം പരീക്ഷിക്കുന്നതുപോലെ എന്നെ പരീക്ഷിക്കണം.''

''അവരുടെ ഈ സന്ദേശത്തെപ്പററി പ്രതികരിച്ചുകൊണ്ടു് സ്വാമിജി നല്കിയ ഉറപ്പേകുന്ന വചനങ്ങരം നിവേദിത ചൂണ്ടിക്കാണിക്കുന്നു. (C. W. S. N. Vol 1. P. 22)

''ഇവയെല്ലാം ബോദ്ധ്യപ്പെടുന്നതിനു് പ്രയാസമാണെന്നാരും ദുഃഖിക്കാതിരിക്കട്ടെ. ഞാനെന്റെ ഗുരുവുമായി ആറു് സംവത്സരങ്ങരം ഏററുമുട്ടി. അതിന്റെ ഫലമായി മാർഗ്ഗത്തിന്റെ ഓരോ ഇഞ്ചും എനിക്കുറിയാം. അതേ, മാർഗ്ഗത്തിന്റെ ഓരോ ഇഞ്ചും !

## 7 അവരുടെ ഖണ്ഡിതമായ ആത്മനിവേദനം

സ്വാമി വിവേകാനന്ദനെ തന്റെ ഗുരുവായും അദ്ദേഹം ഘോഷണം ചെയ്ത വേദാന്തസന്ദേശം തന്റെ ആദ്ധ്യാത്മികോർജ്ജമായും അന്തിമമായി സ്വീകരിച്ചപ്പോരം അതെങ്ങനെ സാക്ഷാത്ക്കരിക്കുമെന്നവർ സ്വയം ചോദിച്ചു, ഭാരതീയമഹിളകരംക്കു് വേണ്ടിയുള്ള തന്റെ ഗുരുവിന്റെ പ്രവർത്തനോദ്ദേശ്യത്തിലേയ്ക്കു് സ്വയം അവർ അർപ്പിച്ചു. ഒന്നാമതായി ഇന്ത്യയിലെ ജീവിതരീതിയിലും കാലാവസ്ഥയിലും അവർക്കുണ്ടാകാവുന്ന വൈഷമ്യവും രണ്ടാമതു് ഭാരതത്തിലെ പാശ്ചാത്യപ്രവർത്തകരുടെ പുരസ്കൃതിയുടെയും മേധാവിത്വത്തിന്റെയും നിലവിലുള്ള മനോഭാവവും നിമിത്തം അവരുടെ നിർദ്ദേശം സ്വീകരിക്കുന്നതിനാദ്യം അദ്ദേഹം മടിച്ചു. എങ്കിലും അവരുടെ അർപ്പണബോധവും ആത്മാർത്ഥതയും ഊർജ്ജസ്വലതയും ഹഠാദാകർഷിക്കുകയാൽ വിളംബമെന്യേ അവരുടെ നിർദ്ദേശം അദ്ദേഹം സ്വീകരിച്ചു. തദനുസൃതമായി 1897 ജൂലൈ 29 -ാം തീയതി അദ്ദേഹം അവർക്കെഴുതി. ('സിസ്റ്റർ നിവേദിത' എന്ന ഗ്രന്ഥത്തിൽനിന്നു്. P. 20 – 29.)

''തുറന്ന മനസ്സോടെ നിന്നോടു് ഞാൻ പറയട്ടെ, ഭാരതത്തിനു് വേണ്ടിയുള്ള പ്രവർത്തനത്തിൽ നിനക്കു് മഹത്തായൊരു ഭാവിയുണ്ടെന്ന കാര്യം എനിക്കിപ്പോരം ഉറപ്പായിരിക്കുന്നു. ഭാരതത്തിലെ ജനതയ്ക്കുവേണ്ടി വിശേഷിച്ചു് സ്ത്രീകരംക്കുവേണ്ടി പ്രവർത്തിക്കുന്നതിനു് ഒരു പുരുഷനെയല്ല മറിച്ചു് സിംഹപരാക്രമിയായൊരു സ്ത്രീരത്നത്തെയാണാവശ്യം.''

അതേ സമയം ഭാരതത്തിന് മഹാനുഭാവയായൊരു മഹിളാമണിയെ രൂപപ്പെടുത്തുന്നതിന് കഴിഞ്ഞിട്ടില്ല. അവൾ മററു രാജ്യങ്ങളിൽ നിന്നും അവരെ കടമെടുക്കണം. ഭവതിയുടെ വിദ്യാഭ്യാസം, ചാരിത്ര്യം, അളവററ പ്രേമം, നിശ്ചയദാർഢ്യം സർവ്വോപരി, ആര്യരക്തം. ഭവതിയെ ഭാരതത്തിനനുപേക്ഷണീയമായ മഹിളയാക്കുന്നു. പിന്നീട് അദ്ദേഹം അവർക്കു താഴെക്കാണുന്ന മധുരോദാരമായ കവിതാതല്ലജം അയച്ചുകൊടുത്തു.

''മാതാവിൻ ഹൃദന്തവും യോദ്ധാവിന്നിച്ഛയും
തെക്കൻ കാററിയലുന്ന മോഹനസുഗന്ധവും
ആര്യർതന്നാരാംത്താരയിലുജ്ജ്വലമനസൃത –
മരുളും പവിത്രോദാരകാന്തിദാർഢ്യങ്ങളും
ആകവേ ഭവദീയമേറെയുണ്ടനന്തമായ്
പൂർവ്വസൂരികൾക്കവിജ്ഞാതമക്കിനാവിലും
ഭാവിഭാരതസുതന്നായ് ഭവിപ്പതവിടുന്ന്
സ്വാമിനിസഹചരസൗഹാർദ്ദഭാവങ്ങളിൽ.''

1898 ജനുവരി 28–ാം തീയതി മാർഗരററ് കല്ക്കത്തയിലെത്തി. അവരെ സ്വീകരിക്കുന്നതിന് മററുള്ളവരോടൊപ്പം സ്വാമി വിവേകാനന്ദനും ഉണ്ടായിരുന്നു. പാശ്ചാത്യക്ക് സഹജമായ സാമൂഹിക നിരാകരണസ്വഭാവവും അവിശ്വാസവും നിലനില്ക്കുന്ന സന്ദർഭത്തിൽ എങ്ങനെ ഇവരെ ഭാരതീയക്ക് സ്വീകാര്യയാക്കും എന്ന് വിചാരിച്ച് സ്വാമിജി ചിന്താകുലനായി. അദ്ദേഹം അവരെ ശാരദാദേവിക്കു് പരിചയപ്പെടുത്താൻ തീരുമാനിച്ചു. യാഥാസ്ഥിതികമായ ഹൈന്ദവപശ്ചാത്തലമാണ് മാതൃദേവിയുടേതെങ്കിലും അവർ അവളെ സ്വീകരിക്കുമെന്നും തദ്വാരാ ഭാരതവും അവളെ അംഗീകരിക്കുമെന്നും അദ്ദേഹം വിശ്വസിച്ചു. സ്വാമിജിക്ക് അതിയായ സംതൃപ്തി നല്കിക്കൊണ്ടും മാർഗ്ഗരററിനെ അങ്ങേയററം സന്തോഷിപ്പിച്ചുകൊണ്ടും മാതൃദേവി ഹൃദയപൂർവ്വം അവളെ സ്വീകരിക്കുകയും സ്വന്തം മകളോടെന്നപോലെ പെരുമാറുകയും ചെയ്തു. അവരുടെ അവസാനകാലങ്ങളിൽ മാർഗ്ഗരററ് തന്നെ മാതൃദേവിയുടെ ഓമനയെന്ന് സ്വയം വിശേഷിപ്പിച്ചിരുന്നു.

## 8 മാർഗരററു് നിവേദിതയാവുന്നു.

അപ്രകാരം തുടരവേ എട്ടു് ദിവസങ്ങൾക്ക് ശേഷം നിവേദിത തന്നെ വിശേഷിപ്പിക്കുംപോലെ ഭാരതത്തിലെ അവരുടെ ജീവിതത്തിലെ രണ്ടാമത്തെ മഹത്തായ സന്ദർഭം സമാഗതമായി. 1898 മാർച്ച് 25–ന് ശ്രീരാമകൃഷ്ണമഠത്തിൽ– ബേലൂരിലെ അന്നു നീലാംബർ മുഖർജിയുടെ ഉദ്യാനഗൃഹത്തിൽവെച്ച് ഗുരു അവൾക്ക് മന്ത്രദീക്ഷ നല്കി.

ഈ മന്ത്രദീക്ഷയിലാണ് മാർഗരററ് നിവേദിതയായതു്. നിവേദിത യെന്നാൽ അർപ്പിക്കപ്പെട്ടവഠം എന്നത്ഥം. മഹാനായ ഗുരുവിൻെറ ഈ ഉത്തമശിഷ്യയുമായി താരതമ്യപ്പെടുത്തുമ്പോഠം ഒരാഠംക്കം അതിന്മീതെ തൻെറ നാമധേയം അന്വത്ഥമാക്കംവിധം ജീവിക്കവാൻ കഴിഞ്ഞിട്ടില്ല. എത്ര അന്വത്ഥമായ നാമധേയം! തൻെറ ജീവിതത്തിലെ സുപ്രധാനങ്ങളായ ഈ രണ്ടു സന്ദർഭങ്ങളെയും സൂചിപ്പിച്ചുകൊണ്ടു് സ്വാമി വിവേകാനന്ദൻെറ ആരാധികയും തൻെറ അമേരിക്കൻ ആത്മസുഹൃത്തുമായ മിസ്സ് മക്ലോഡിനു് 1904 മാച്ച് 17നു് ഒരു കത്തിൽ ഇപ്രകാരമെഴുതി. (ഭഗിനി നിവേദിത – P – 37)

''ഇന്നേക്കു് ആറു് സംവത്സരങ്ങഠംക്കു് മുമ്പു് ഇതുപോലൊരു ചൊവ്വാഴ്ചതന്നെ ഞാൻ മാതൃദേവിയെ ആദ്യമായി കാണുകയും നമ്മഠം തിരിച്ചു് വീടു്പൂകുകയും ചെയ്തു. കാലത്തിൻെറ ചാക്രിക ഭ്രമണത്തിൽ നാം വീണ്ടും അതേ ദിവസങ്ങളിൽ എത്തിച്ചേരുന്നു. അടുത്ത മാച്ച് 25 –ാം തീയതി വെള്ളിയാഴ്ച, എന്നെ ആദ്യമായി നിവേദിതയെന്നു് നാമകരണം ചെയ്തതിൻെറ ഒന്നാം വാഷികമാണു്. അപ്പോഠം നാം ഏഴാമത്തെ സംവത്സരത്തിലേയ്ക്കു് പ്രവേശിക്കുകയാണു്. ആയതു് കുററമററതും പൂണ്ണവും ആവണമെന്നു് ഞാനാഗ്രഹിക്കുന്നു. എന്നാലീയപേക്ഷ വളരെ കൂടുതലെന്നു് തോന്നുന്നു.

ഭാരതത്തിലേയ്ക്കുള്ള തൻെറ ആഗമനോദ്ദേശ്യത്തെ സാധൂകരിക്കുന്ന പ്രവത്തനങ്ങളിൽ നിവേദിത വളരെ വേഗം മുഴുകി. അവരുടെ ഇഹലോകവാസത്തിലെ ശേഷിച്ച പതിമൂന്നു് സംവത്സരങ്ങഠം സ്വഗുരുവിൻെറ ജീവിതത്തോടു്മാത്രം താരതമ്യപ്പെടുത്താനാവുംവിധം അപൂവ്വരീതിയിൽ പ്രചണ്ഡവും അപ്പിതവുമായിരുന്നു. പ്രഭാഷണങ്ങളിലും, രചനയിലും, വിദ്യാഭ്യാസപ്രവത്തനങ്ങളിലും രാഷ്ട്രീയപ്രവത്തനങ്ങളിലും പ്ലേഗു്നിവാരണമുഠംപ്പെടെയുള്ള സാമൂഹ്യപ്രവത്തനങ്ങളിലും അവർ സ്വയം മുഴുകി. വളന്നു വരുന്ന കലാകാരന്മാരെയും, ശാസ്ത്രജ്ഞന്മാരെയും, പത്രപ്രവത്തകരെയും, രാഷ്ട്രീയവിപ്ലവകാരികളെയും, നിഷ്കളങ്കരായ കുടുംബിനികളെയും അവഠം പ്രോത്സാഹിപ്പിച്ചു. നമ്മുടെ ഈ തമിഴ്നാട്ടിൽത്തന്നെ കവിയും രാജ്യസ്നേഹിയുമായ സുബ്രഹ്മണ്യഭാരതി അവരെ തൻെറ ഗുരുവായാണു് കണക്കാക്കിയിരുന്നതു്. വത്തമാനഭാരതത്തിൻെറ നവോത്ഥാനത്തിൻെറ പല ഘടകങ്ങളും അവരുടെ ശക്തമായ തൂലികയുടെയും, വ്യക്തിവൈശിഷ്ട്യത്തിൻെറയും സ്വാധീനം വിളിച്ചോതുന്നുണ്ടു്. ആധുനികമായ പരിവത്തനത്തിൽ അവരുടെ കാലുകളുറപ്പിച്ചു് നിത്തുവാനും ഗതകാലചൈതന്യം വീണ്ടെടുക്കുവാനും സമരോത്സുകരാക്കുന്നതിനു്, അവരുടെ ജനതയെ അനുസ്യൂതം സേവിക്കുന്നതിലേയ്ക്കാണു് ഭാരതത്തോടുള്ള അവരുടെ തീവ്രാനുരാഗം അണ

മുറിഞ്ഞൊഴുകിയത്. മഹാഭാരതം ഉദ്യോഗപർവ്വത്തിലെ വിദുലരാജ്ഞിയുടെ മഹദ്വചനങ്ങളെ അവളുടെ ജീവിതം ഉദാത്തീകരിക്കുന്നു.

'മുഹൂർത്തം ജ്വലിതം ശ്രേയോ ന തു ധൂമായിതം ചിരം.'

''ഒരു യുഗം മുഴുവൻ നീറിപ്പുകയുന്നതിനേക്കാൾ നല്ലത് ഒരു നിമിഷം കത്തിജ്ജ്വലിക്കുന്നതാണ്.''

## 9 നിവേദിത ഗുരുവചനങ്ങളിൽ

1902-ൽ ഗുരുവിന്റെ സമാധിവരെ നിവേദിത മാസങ്ങളോളം അദ്ദേഹമൊരുമിച്ചു ഭാരതത്തിലും മററുമായി പര്യടനത്തിൽ കഴിച്ചുകൂട്ടി. ഈ കാലഘട്ടം ഭാരതീയ ജീവിതദർശനങ്ങളിലും സ്വഗുരുവിന്റെ സന്ദേശങ്ങളിലും അവർ തീവ്രതരമായ ഒരു പഠനംതന്നെ നടത്തി. പ്രസ്തുതപഠനത്തിന്റെ ഫലമായി അനേകം ഗ്രന്ഥങ്ങളിൽ ചിരന്തനമായ സാഹിത്യോദ്ദേശ്യം പ്രകടമാക്കിയിട്ടുണ്ട്. അവയിൽ 'ഗുരുനാഥൻ - ഞാൻ കാണുന്നതുപോലെ' 'സ്വാമി വിവേകാനന്ദനോടൊത്തുള്ള പരിവ്രാജനക്കുറിപ്പുകൾ' എന്നിങ്ങനെ രണ്ടെണ്ണത്തിൽ നമുക്ക് ഒരു പ്രതിഭ മറെറാരു പ്രതിഭയെ വിശദീകരിക്കുന്നത് കാണാം. പ്രഭാഷണങ്ങളും രചനകളും കത്തുകളുമായി ഏഴ് വാല്യങ്ങളിൽ സമാഹരിച്ചിരിക്കുന്ന വിവേകാനന്ദസാഹിത്യസർവ്വസ്വത്തിലൂടെ അദ്ദേഹത്തിന്റെ സന്ദേശങ്ങൾ നമുക്ക് ലഭ്യമാണ്. എന്നാൽ നിവേദിത നമുക്ക് സംഭരിച്ചുതരുന്നത് ഗാംഭീര്യം നിറഞ്ഞൊരു സർഗ്ഗപ്രതിഭയുടെ - സ്വാമി വിവേകാനന്ദന്റെ - അഗാധവും ദൃഢബദ്ധവുമായ വീക്ഷണമാണ്. അദ്ദേഹത്തിന്റെ ബുദ്ധിപരവും മാനുഷികവുമായ താത്പര്യങ്ങളുടെ വിശാലമേഖലകൾ, ചരിത്രപരവും സമകാലികപ്രതിഭകളെ സംബന്ധിക്കുന്നവയുമായ അദ്ദേഹത്തിന്റെ നിർഭയവും നവോന്മേഷസന്ദായകവുമായ അഭിപ്രായങ്ങൾ, പ്രസ്ഥാനങ്ങൾ, സംഭവങ്ങൾ അദ്ദേഹത്തിന്റെ സന്ദേശത്തിന്റെ ശക്തിസംവർദ്ധകവും ശോധനാത്മകവുമായ മഹത്തായ അംശങ്ങൾ എന്നിങ്ങനെ അവരുടെ ഗുരുവിന്റെ വ്യക്തിവൈശിഷ്ട്യത്തിന്റെ ആകർഷകങ്ങളായ ദൃശ്യങ്ങളാണവർ നമുക്ക് തരുന്നത്.

മഹാനായൊരു ഗുരുവും അദ്ദേഹത്തെ വിശാലാടിസ്ഥാനത്തിൽ കാത്തിരിക്കുന്ന വിപുലമായൊരു ലോകവും തമ്മിലുള്ള സംവേദനത്തിനിടയിൽ കേവലം ഉപകരണം മാത്രമായുള്ള തന്റെ പങ്കിനെക്കുറിച്ച് ഈ ഗ്രന്ഥങ്ങളിൽ സൂചിപ്പിച്ചുകൊണ്ട് നിവേദിത പറയുന്നു. (C. W. S. N. Vol. 1. p. 74)

ഭൂമിശാസ്ത്രത്തെപ്പററി വിശദീകരിക്കുന്നതിലല്ല, രാഷ്ട്രീയത്തെക്കുറിച്ച് നിർദ്ദേശിക്കുന്നതിലുമല്ല, എന്തിനു് തനിക്ക് വേണ്ടപ്പെട്ട

ജനതയുടെയും അജ്ഞാതവർഗ്ഗങ്ങളുടെയും ജീവിതരീതിയെയും ആചാരങ്ങളെയും ശാസിക്കുന്നതിൽപോലുമല്ല അതിലുപരി സന്നദ്ധതയോടെ തന്റെ കൃപാകടാക്ഷത്താൽ സമകാലികമാററത്തിന്റെ ഉത്കണ്ഠയുടെയും വിധിവൈപരീത്യങ്ങളുടെയുമെല്ലാം പീഡാനുഭവേങ്ങളാംക്കിടയിൽനിന്നും മോചിപ്പിച്ച് അങ്ങകലെ പ്രാചീനമായ ഋഷിപാരമ്പര്യത്തിന്റെ ധാർമ്മിക ജീവിതത്തിലെത്തിയ്ക്കുന്നതിലാനന്ദം കണ്ടെത്തിയ ശക്തിയെ സാക്ഷ്യപ്പെടുത്തുമ്പോഠം എനിയ്ക്കുള്ള ഈ അറിവ് അപൂർണ്ണവും ഗദ്ഗദസമന്വിതവുമാവുന്നു.

അവരുടെ പങ്കിനെക്കുറിച്ച് കൂടുതൽ വ്യക്തമായി പ്രസ്താവിച്ചു കൊണ്ട് അതേ ഗ്രന്ഥത്തിൽ തുടരുന്നു (p-76)

''ശിഷ്യയെന്ന നിലയിലുള്ള എന്റെ പരിശീലനത്തിന്റെ സംവത്സരങ്ങളിലുടനീളം എന്റെ പങ്കിനെക്കുറിച്ച് എനിക്ക് തോന്നിയിരുന്നത് ഏതാണ്ടൊരു പരഹൃദയജ്ഞാനിയുടെ അവസ്ഥയായിരുന്നു. എന്റെ ഗുരുനാഥന്റെ ഊർജ്ജസ്രോതസ്സിലേക്ക് വേണ്ടവണ്ണം പ്രവേശിച്ച് നേരിട്ടുള്ള അനുഭവത്തിൽ നിന്ന് ആയതിന്റെ തെളിവ് നൽകുന്നതിന് കഴിഞ്ഞിരുന്നു എന്ന് മാത്രമാണ് എനിയ്ക്കുവകാശപ്പെടുവാൻ കഴിയുന്നത്.''

ആധുനികപുരോഗതിയിൽ തന്റെ ഗുരുനാഥന്റെ പങ്കിനെക്കുറിച്ച് അവർ പറയുന്നു (അതേ ഗ്രന്ഥം . p 74-75)

''അദ്ദേഹത്തിന്റെ മനസ്സ് ആധുനികമായി അതിന്റെ പരിപൂർണ്ണതയിലായിരുന്നു. അദ്ദേഹത്തിന്റെ പ്രജ്ഞയിൽ സദാ നാരായണനുമായി നരൻ മുഖാമുഖം അടുക്കുന്ന മനോഭാവത്തിന്റെ പ്രാക്തനപ്രകാശം പ്രഭചൊരിഞ്ഞു് നിലകൊണ്ടിരുന്നു. എന്നാൽ ആധുനികലോകത്തിൽ ചിന്തകന്മാർക്കും പ്രവർത്തകന്മാർക്കും അഭിമുഖീകരിക്കേണ്ടിവന്ന സകലനിർണ്ണായക വിഷയങ്ങളുടേയും പ്രഹേളികകളുടെയും മേലും അതു് പ്രഭ ചൊരിഞ്ഞു.

അങ്ങനെ വിചാരിക്കുമ്പോഠം അദ്ദേഹത്തിന് സ്വായത്തമായിരുന്ന അത്യുന്നതവും അസാധാരണവുമായ ചിന്താപദ്ധതികഠംക്കും പ്രജ്ഞാവിലാസത്തിനും ഈ നവീനകാലഘട്ടത്തിൽ അതിന്റേതായ ഗൗരവമുണ്ടെന്ന് ഞാൻ വിശ്വസിക്കുന്നു. എനിയ്ക്ക് പ്രേഷണം ചെയ്യുവാൻ കഴിയുന്നതിത്രമാത്രം. ഇനിയും എന്റെ ഗ്രാഹ്യശക്തിക്ക് വെളിയിലുള്ളതു് അതിനനുയോജ്യമായ മണ്ണിൽ മററുള്ളവരിൽ പുഷ്കലമാവുമെന്നും ഞാൻ വിശ്വസിക്കുന്നു. പ്രക്ഷിപ്തങ്ങളും തെററായ നിറങ്ങളും ചേർക്കാത്ത സത്യസന്ധമായ സാക്ഷ്യം നല്ലേണമേയെന്ന് ഞാൻ പ്രാർത്ഥിക്കുന്നു.

## 10. വിവേകാനന്ദൻ നിവേദിതയുടെ കാഴ്ചപ്പാടിൽ.

'ഞാൻ കണ്ട ഗുരുനാഥൻ' എന്ന അവരുടെ ഗ്രന്ഥത്തിലെ രണ്ടു ഖണ്ഡികകൾ എന്നെ ഹഠാദാകർഷിച്ചിട്ടുണ്ട്. അതിൽ ഹൃദയാവർജ്ജകമായ ഭാഷയിൽ സ്വാമി വിവേകാനന്ദന്റെ ഭാരതത്തോടുള്ള പ്രേമം പ്രേക്ഷണം ചെയ്യുന്നു. (ibd Vol 1 p. 45)

''എന്നിരുന്നാലും ഒരു വസ്തുത ഗുരുവിന്റെ പ്രകൃതത്തിൽ അഗാധമായിരുന്നു. അതെങ്ങിനെ കൂട്ടിയിണക്കണമെന്നു് അദ്ദേഹത്തിനു് തന്നെ അറിയില്ലായിരുന്നു. അതാവട്ടെ അദ്ദേഹത്തിന്റെ സ്വരാജ്യസ്നേഹവും സ്വന്തം രാജ്യത്തിന്റെ ദാരിദ്ര്യത്തിലുള്ള അമർഷവുമായിരുന്നു. ഞാനദ്ദേഹത്തെ കണ്ടിരുന്ന സംവത്സരങ്ങളിലത്രയും മിക്കവാറും ദിവസേന ഭാരതത്തെക്കുറിച്ചുള്ള ചിന്ത അദ്ദേഹത്തിനു് തന്റെ ശ്വാസഗതിപോലായിരുന്നു. അദ്ദേഹമതിന്റെ സ്ഥാപകപ്രവർത്തകനായിരുന്നുവെന്നതാണു് വസ്തുത. ദേശീയത എന്ന വാക്കു് അദ്ദേഹം ഉപയോഗിക്കുകയാവട്ടെ രാഷ്ട്രനിർമ്മാണത്തിനുള്ള കാലഘട്ടത്തെ പ്രചരിപ്പിക്കുകയാവട്ടെ അദ്ദേഹം ചെയ്തില്ല. അദ്ദേഹത്തിന്റെ പ്രയത്നം മാനവപുനരുദ്ധാരണത്തിനു് ആണെന്നദ്ദേഹം തന്നെ പറഞ്ഞിരുന്നു. ജന്മനാ അദ്ദേഹം ഒരു ഉപാസകനായിരുന്നു, അദ്ദേഹത്തിന്റെ ഉപാസനാമൂർത്തിയാകട്ടെ മാതൃരാജ്യവും. വന്നണയുന്ന ഓരോ നാദത്തിനും കമ്പനം കൊള്ളുകയും അനുനാദമുണ്ടാക്കുകയും ചെയ്യുന്ന, അതിലോലമായി ഞാന്നുകിടക്കുന്ന മണിപോലെയായിരുന്നു ഭാരതത്തെ സംബന്ധിക്കുന്ന എന്തിലും അദ്ദേഹത്തിന്റെ ഹൃദയം. അദ്ദേഹത്തിൽ മാറെറാലിയുണ്ടാക്കാത്ത ഒരു തേങ്ങൽ പോലും അവളുടെ തീരത്തു് കേട്ടിട്ടില്ല. അവിടെ ഭയന്നുള്ള വിലാപങ്ങളില്ല, ദൈന്യത്തിന്റെ നടുക്കങ്ങളില്ല. ആത്മസാക്ഷാൽക്കാരത്തിൽ നിന്നുള്ള പലായനമില്ല. അതു് അദ്ദേഹത്തിനു് അജ്ഞാതവും അനുഭവേതരവുമായിരുന്നു. അവളുടെ പാപങ്ങളിൽ അദ്ദേഹം കർക്കശമായിരുന്നു. ആധുനിക വിജ്ഞാനത്തിലുള്ള അവളുടെ പിന്നോക്കാവസ്ഥയിൽ അദ്ദേഹം പരിതപിച്ചിരുന്നു. എന്നാലീകുറവുകളെല്ലാം തന്റേതുതന്നെ എന്നദ്ദേഹം കരുതി.' (അതേ ഗ്രന്ഥം p. 47 – 48)

വർത്തുളപഥത്തിൽ ചരിച്ചുയരുന്ന ചില മഹനീയ ഭാവാത്മകാഭിവൃത്തികൾ പോലെ അതിന്റെ കടയ്ക്കലെ വൃത്തങ്ങൾ ഭൂമിയോടും പ്രകൃതിയോടും പെട്ടെന്ന അനുരാഗത്തെ അവലംബിക്കുകയും അതിന്റെ തുടർന്നുള്ള വലയങ്ങൾ സവിശേഷ ഗുണങ്ങളുടെയും, അനുഭവത്തിന്റെയും ചരിത്രത്തിന്റെയും, ചിന്തയുടെയും ഓരോ സുസാദ്ധ്യ സംയോജനത്തേയും പുല്കുകയും ചെയ്തു് ആ വലയങ്ങളെല്ലാം

നിയതമായൊരു ബിന്ദുവിൽ ഏകത്ര കേന്ദ്രീകരിച്ചരീതിയിലുള്ള താണ്‌ സ്വാമിജിക്ക്‌ അദ്ദേഹത്തിൻെറ നാടിനോടുള്ള ആരാധന. ഭാരതത്തിൻെറ വിമർശകന്മാർ സങ്കല്പിക്കുന്നതു്‌ മാതിരി അവരം വൃദ്ധയും ക്ഷീണിതയും ആയിരുന്നില്ലെന്നും മറിച്ച്‌ സ്ഥാനികവും സ്ഥിരപ്രതിഷ്ഠിതവുമായ ശക്തികൊണ്ട്‌ പക്വമായ സുകുമാരിയാണെന്നും ഇരുപതാംനൂററാണ്ടിൻെറ ആരംഭത്തിൽ അഭൂതപൂർവ്വമായ വിധത്തിൽ മഹത്തായ പുരോഗതിയുടെ ഉമ്മറപ്പടിയിലേയ്ക്കു്‌ അവരംക്ക്‌ കടന്നു്‌ ചെല്ലാൻ കഴിയുമെന്നും ഉള്ള അചഞ്ചലമായ വിശ്വാസം ആ സംയോജകകേന്ദ്രത്തിൽ നിലകൊണ്ടിരുന്നു.

ഹിന്ദുമതത്തെ ചലനാത്മകമാക്കുന്നതിൻെറ ആവശ്യകതയെ സൂചിപ്പിച്ചുകൊണ്ട്‌ മറെറാരു തിളക്കമൊന്ന്‌ ഖണ്ഡികയിൽ ആധുനിക ഹിന്ദുമതത്തെക്കുറിച്ച്‌ തൻെറ ഗുരുവിൻെറ ദർശനങ്ങളും ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിൻെറ ആദർശങ്ങളും അവർ പ്രേക്ഷണം ചെയ്യുന്നു. (ibid 113-114).

''ഇതേ ആവശ്യംതന്നെ ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിൻെറ ലക്ഷ്യത്തെ നിർവ്വചിച്ചുകൊണ്ടദ്ദേഹം വീണ്ടും പറഞ്ഞു. കിഴക്കിൻേറയും പടിഞ്ഞാറിൻേറയും മഹത്തായ ആദർശങ്ങളുടെ വിനിമയം സാദ്ധ്യമാക്കുന്നതിനും അവയെല്ലാം പ്രായോഗികമായി സാക്ഷാത്ക്കരിക്കുന്നതിനും – വർത്തമാനഭാരതത്തിൻെറ ചുററുപാടുകരംക്കനുയോജ്യവും പൂർണ്ണവുമായ ഈ നിർവ്വചനം കാലത്തിനൊത്തു്‌ ഒന്നായി വളരുന്നു. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ ഹിന്ദുമതം അഭിവൃദ്ധിയില്ലാത്തൊരു പ്രസ്ഥാനമായി നിന്നുകൂടാ. മറിച്ച്‌ ആധുനികമായ എല്ലാ പുരോഗതിയെയും സ്വാഗതം ചെയ്യുവാനും, പുൽകുവാനും കഴിയുംവിധം സ്വയം ശക്തി തെളിയിയ്ക്കണം. ഭാരതം ഭിന്നവർഗ്ഗങ്ങളുടെ സമൂഹമായിരുന്നില്ല പ്രത്യുത, അതിൽ ഉളവായ എല്ലാ ചിന്താപദ്ധതികളെയും അംഗീകരിക്കുന്നതും നൂതനമതങ്ങളുടെ ആവിർഭാവത്തിൽ ഭയമില്ലാത്തതും എവിടെത്തന്നെ ആയിരുന്നാലും തൻെറ പ്രജകളുടെ സ്നേഹത്തിനായി കാംക്ഷിക്കുന്നതും സംബുദ്ധവും കരുണാർദ്രവും സ്വധർമ്മനിരതവും ക്ഷമാശീലതൽപരവും പുനഃസംയോജനക്ഷമവുമായ സർവ്വമതമാതാവായ ഒരേയൊരു സനാതനധർമ്മമാണ്‌, സർവ്വോപരി നിയതമായൊരു ദർശനത്തിൻെറ ഉടമയും അന്താരാഷ്ട്രമണ്ഡലത്തിൽ തനതായൊരു സന്ദേശത്തിൻെറ പ്രവാചകത്വവുമുണ്ടതിന്‌. എന്നിരുന്നാലും അതിൻെറ മഹത്ത്വം തെളിയിക്കുന്നതിനദ്ദേഹം ഒരു ശക്തിയെയുമല്ല മറിച്ച്‌ സ്വഭാവമഹിമയെയാണാശ്രയിച്ചതു്‌. അദ്ദേഹത്തിൻെറ വിശ്വാസത്തിൻേറതായ ദേവാലയം പണിയുകയെന്നതു്‌ സർവ്വോപരി പ്രാധാന്യമർഹിക്കുന്ന എന്നതു്‌ വസ്തുതയാണെങ്കിലും അതിന്‌ അളവററ സമയമുണ്ടായിരുന്നു. അതോ

ടൊപ്പം ലക്ഷ്യത്തിലേയ്ക്കുള്ള പ്രവാഹവും പ്രവണതകളും പ്രവൃത്തനനിരതമാവുകയും ചെയ്തു. ആയതിന് ഈട്ടററ കല്ലുകളെ തെരയുകയായിരുന്നു അദ്ദേഹത്തിൻെറ തന്നെ ചുമതല. തെരഞ്ഞെടുക്കപ്പെട്ടവരുടെ ബൌദ്ധികതയിലോ വശ്യശക്തിയിലോ, ബലബാഹുല്യത്തിലോ കണ്ണ് നട്ടുകൊണ്ടല്ല. പിന്നെയോ അയത്നലളിതമായ ആത്മാത്ഥതയുടേതായ ചില സ്വഭാവസവിശേഷതകളിൽ എല്ലായ്പ്പോഴും ഊന്നൽ നല്കിയാണ്, എന്നല്ല അതു മാത്രമാശ്രയിച്ചാണ് അദ്ദേഹം തെരഞ്ഞെടുത്തതെന്ന് തോന്നിയിരുന്നു. ഒരിക്കൽ തെരഞ്ഞെടുത്താൽ അവക്ക് മുന്നിൽ വച്ചിരുന്ന ആശയം ഒന്നു തന്നെയായിരുന്നു. അതു് മുക്തിയല്ല മറിച്ച് ത്യാഗമായിരുന്നു. ഈശ്വരനുള്ള അപ്പ്ണമെന്നതിലുപരി മനുഷ്യന് വേണ്ടിയെന്നായിരുന്നു. മാനവലക്ഷ്യം അതാണെന്നദ്ദേഹം തൻെറ ശിഷ്യഗണങ്ങളെ ഉദ്ബോധിപ്പിച്ചു.''

സ്ത്രീകളുടെയും സാധാരണക്കാരുടെയും ക്ഷേമത്തിൽ സ്വാമിജിക്കുള്ള മഹത്തായതാൽപ്പര്യത്തിൻേറയും അഭിനിവേശത്തിൻെറയും മിഴിവുററ വീക്ഷണങ്ങൾ അവർ ചിത്രീകരിക്കുന്നു. (ibid P–193)

''എന്തുവന്നാലും സ്ത്രീകളുടെയും സമാജത്തിൻെറയും ഉന്നമനത്തിനായി ചിന്തിക്കുകയും നിലകൊള്ളുകയുമാണ് തൻെറ പ്രസ്ഥാനത്തിൻെറ ധമ്മമെന്നു് നമ്മുടെ ഗുരുനാഥൻ കണക്കാക്കിയിരുന്നു. ഖെത്രിയിലെ മഹാരാജാവിനയയ്ക്കേണ്ടുന്ന സന്ദേശം അമേരിക്കയിൽ വച്ച് സ്വനഗ്രാഹിയന്ത്രത്തിനു് പറഞ്ഞു് കൊടുത്തപ്പോൾ അദ്ദേഹത്തിൻെറ ചൊടികളിൽനിന്നും സ്വയമേവാഗതമായ പ്രഖ്യാപനം ഇതായിരുന്നു. അദ്ദേഹം ഒരു വിദേശരാജ്യത്തു് പതിവിലുമേറെ മരണത്തോടടുക്കുക മാത്രമാണെന്നു് വിചാരിച്ചപ്പോൾ തൻെറ പാശ്വവത്തിയായ ശിഷ്യയുടെ നേരെ തിരിഞ്ഞതും ഈയൊരു ചിന്തയോടു കൂടിത്തന്നെയായിരുന്നു. അപ്പോൾ അദ്ദേഹം പറയുമായിരുന്നു ''ഒരിക്കലും മറക്കരുതു്.'' ആ വാക്കുകളിവയാണ്. ''സ്ത്രീകളും സാധാരണക്കാരും''. ഭാവിയുടെ വനിതയെക്കുറിച്ചുള്ള അദ്ദേഹത്തിൻെറ സങ്കല്പം ചൂണ്ടിക്കാണിച്ചുകൊണ്ടു് ഭഗിനി പറയുന്നു. (ibid P 195).

''ധ്യാനത്തിൻെറ പരമ്പരാഗതശക്തി പൂണ്ണമായി ഇല്ലാത്ത നിലയിലുള്ള ഭാവിഭാരതവനിതയെക്കുറിച്ച് അദ്ദേഹത്തിന് വിഭാവനം ചെയ്യുവാൻ കഴിഞ്ഞിരുന്നില്ല. ആധുനികശാസ്ത്രം സ്ത്രീ അവശ്യം പഠിക്കണം. എന്നാലതു് പുരാതനമായ ആദ്ധ്യാത്മികതയെ കളഞ്ഞു് കുളിച്ചുകൊണ്ടാവരുതു്. ഏററവും കുറഞ്ഞ സാദ്ധ്യതയിൽപ്പോലും സമാജത്തിൻെറ ഒന്നാകെയുള്ള പരിണാമത്തെ സ്വാധീ

നിക്കുന്നതിനു് പ്രയോഗക്ഷമമായിട്ടുള്ള ഒന്നായിരിയ്ക്കണം മാതൃകാപരമായ വിദ്യാഭ്യാസമെന്നു് അദ്ദേഹം കണ്ടിരുന്നു. അതു് പ്രാചീന ഭാരതത്തിലെ എല്ലാ മഹിളകളുടെയും മഹത്ത്വം സ്വയം പ്രത്യാഹരിക്കുന്നതിനു് വരും കാലങ്ങളിൽ ഓരോ സ്ത്രീയേയും വേണ്ടവിധം പ്രേരിപ്പിക്കുന്നതായിരിക്കണം. വീണ്ടും, പുരുഷന്മാരും സ്ത്രീകളും തങ്ങളുടെ ശാരീരിക പരിമിതികളിൽനിന്നും വികസിച്ചു് ആത്മ സാക്ഷാൽക്കാരത്തിലേയ്ക്കുള്ള മാർഗ്ഗത്തിൽ കൂടുതൽ കൂടുതലടുക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ഊന്നൽ ഉജ്ജ്വലമായി പ്രകാശിപ്പിച്ചുകൊണ്ടു് അവർ പറയുന്നു:

''വനിതാഗുരുക്കന്മാരുടെ ഒരു വർഗ്ഗത്തെയാണാവശ്യമായിരിക്കുന്നതെന്നദ്ദേഹം വ്യക്തമായി കണ്ടിരുന്നു. അവരെ രൂപപ്പെടുത്തുന്നതിനപ്രകാരമാണദ്ദേഹം വിചാരിച്ചിരുന്നതു്. ശക്തി, ശക്തി, ശക്തി ഈയൊരു സവിശേഷതയാണു് പുരുഷന്മാരിലെന്നപോലെ സ്ത്രീകളിലും അദ്ദേഹം ആവശ്യപ്പെട്ടിരുന്നതു്. എന്നാൽ ശക്തിയുടെ വ്യവസ്ഥയെന്തെന്നുള്ള അദ്ദേഹത്തിന്റെ വിവേചനം എത്ര തീവ്രതരം! ആത്മപ്രശംസയോ വികാരാവേശമോ അദ്ദേഹത്തിന്റെ അഭിനന്ദനത്തിനു് വിഷയീഭവിച്ചില്ല. ഏതൊരു വിധം പ്രദർശനത്താലും ആകർഷിയ്ക്കപ്പെടുമാറു് അദ്ദേഹത്തിന്റെ മനസ്സു് നിറയെ പൗരാണികമായ മൗനവും മാധുര്യവും, സ്ഥിതപ്രജ്ഞത്വവും നിറഞ്ഞുനിന്നു. അതേ അവസരത്തിൽ പൗരാണിക ഭാരതത്തിന്റെ സവിശേഷനേട്ടങ്ങളെ രൂപപ്പെടുത്തിയ സമസ്തവിജ്ഞാനത്തിലും വിചാരത്തിലും പുരുഷനോടൊപ്പം സ്ത്രീയ്ക്കും അവകാശമുണ്ടു്. സത്യത്തിനു് ലിംഗഭേദങ്ങളില്ല. ശരീരത്തിന്റെ പ്രതിബന്ധങ്ങൾ ആത്മാവിനെയും മനസ്സിനേയും വലിഞ്ഞു് മുറുക്കുന്നതിനു് ഒരുക്കം കൂട്ടുന്ന ജീവിതത്തിന്റെയും വ്യവസ്ഥിതിയുടെയും ഏതു് പദ്ധതികളും അദ്ദേഹത്തിനു് സഹിക്കുവാൻ കഴിഞ്ഞിരുന്നില്ല. വ്യക്തിമഹിമ എത്രയേറിയിരിക്കുന്നുവോ അത്രയ്ക്കേറിയ വിധം അവർ മനസ്സിലും സ്വഭാവത്തിലും സ്ത്രീത്വത്തിന്റെ പരിമിതികളെ അതിക്രമിക്കുന്നു. അമ്മാതിരി അതിരിക്തതയെ വിപുലമായ വിധത്തിലാണു് പ്രതീക്ഷിക്കുകയും അഭിനന്ദിക്കുകയും ചെയ്യുന്നതു്.

## 11 നിവേദിതക്കു് ഗുരു നല്കിയ പരിശീലനം

''സ്വാമി വിവേകാനന്ദനോടൊത്തു് ഏതാനും പരിവ്രജനക്കുറിപ്പുകൾ'' എന്ന തന്റെ പുസ്തകത്തിന്റെ പ്രഥമ ഖണ്ഡികയിൽ നിവേദിത എഴുതുന്നു. (Complete Works of Sister Niveditha pp. 277–278)

ഈ സംവത്സരത്തിലെ (1898) ദിനങ്ങൾ മനോഹരങ്ങളായിരുന്നു ആ ദിനങ്ങളിലാണു് സങ്കല്പം യാഥാർത്ഥ്യമായതു്. ആദ്യം

ബംഗാളിലെ ബേലൂരിൽ ഞങ്ങളുടെ നദീതീരവസതിയിലും തുടന്ന് നൈനിററാൾ, അൽമോറ തുടങ്ങിയ ഹിമവത് പ്രാന്തങ്ങളിലും പിന്നീട് കാശ്മീരിലൂടെ അവിടെയുമിവിടെയും പരിവ്രജനം ചെയ്തു കൊണ്ടു് എല്ലായിടത്തും ചെലവഴിച്ച മണിക്കൂറുകൾ ഒരിക്കലും മറക്കാനാവാത്തവയാണു്. ഞങ്ങളുടെ ജീവിതത്തിൽ എന്നെന്നും ആ വാക്കുകൾ പ്രതിധ്വനിക്കും എന്നുതന്നെയുമല്ല ചുരുങ്ങിയതു് ഒരിസ്സൽക്കുടിയെങ്കിലും നിത്യനിർവൃതിപ്രദമായ ആ ദർശനം സാദ്ധ്യമായെങ്കിൽ................അങ്ങേയററം വിനയാന്വിതനും അജ്ഞനുമായി പോലും താദാത്മ്യം പ്രാപിക്കുവാൻപോന്ന ഒരു പ്രേമപ്രഹർഷം ഞങ്ങൾ കണ്ടിരുന്നു. വിമർശനങ്ങൾ ഇല്ലാത്തതുപോലെ ലോകത്തെ അദ്ദേഹത്തിൻെറ ദൃഷ്ടികോണിലൂടെ കണ്ടുകൊണ്ടിരിക്കുക പണ്ഡിതൻെറ ബൃഹത്തായ താന്തോന്നിത്തത്തിനു് മേൽ ഞങ്ങൾ പൊട്ടിച്ചിരിച്ചു. ഐതിഹാസിക തേജസ്സിൽ ഞങ്ങൾ സ്വയം തപ്തരായി. പരിശുദ്ധശിശുവിൻെറ ഉയിർത്തെഴുന്നേല്പ്പുപോലെ ഞങ്ങൾ സന്തുഷ്ടരായിരുന്നു............

നൂതനവിശ്വാസങ്ങളാവിർഭവിച്ച അവസ്ഥകളെപ്പററിയും അമ്മാതിരി വിശ്വാസങ്ങൾക്കു് പ്രചോദനമേകിയ വ്യക്തികളെപ്പററിയും ഞങ്ങൾ പഠിച്ചു. എന്തുകൊണ്ടെന്നാൽ സമസ്തമാനവരാശിയെയും തന്നിലേക്കടുപ്പിച്ച ഒരാളോടൊത്തു് എല്ലാം ശ്രദ്ധിച്ചും എല്ലാവരോടുമൊത്തനുഭവിച്ചും ഒന്നിനേയും നിരാകരിക്കാതെയും ഞങ്ങൾ കഴിഞ്ഞു.

ആശ്ചര്യോ വക്താ കുശലോഽസ്യ ലബ്ധാ—വക്താവു് ആശ്ചര്യം, ഒപ്പം പ്രതിഭാധനനായ ശിഷ്യനും എന്നു് കഠോപനിഷത്തു്. നൈസർഗ്ഗികപ്രതിഭ കലര്‍ന്ന രണ്ടു് മനസ്സുകളുടെ അമ്മാതിരി സംവാദം വിവേകാനന്ദസവിധത്തിൽ നിവേദിതയ്ക്കു് ലഭിച്ച പരിശീലനത്തിൽ പ്രകടമായി. ഭാരതത്തിൽ അവരുടെ പങ്കു് നിർവ്വഹിക്കുന്നതിനു് പര്യാപ്തമാവുംവിധം തൻെറ ഗുരുവിൻകീഴിൽ ലഭിച്ച പരിശീലനത്തിൻെറ തീവ്രതയെ ഊർജ്ജസ്വലമായ ആത്മാർത്ഥതയോടെ ഉദ്ധരിച്ചുകൊണ്ടു് നിവേദിത എഴുതുന്നു. (Ibid p. 289–90)

അൽമോറയിലെ ഈ പ്രഭാതസംഭാഷണങ്ങളിൽ വേദനാജനകമെങ്കിലും സ്വാഗതാർഹമായ ഒരപൂർവ്വനൂതനവസ്തുത എൻെറ സ്മൃതിപഥത്തിലേയ്ക്കു് മെല്ലെ കടന്നു് വന്നു. ഒരു ഭാഗത്തു് വിചിത്രതരമായ പാരുഷ്യവും വെറുപ്പും മറുഭാഗത്തു് അസഹനീയതയും അവഹേളനവും ഉളവാകുന്നതുപോലെ തോന്നി. അക്കാലത്തു് സ്വാമിജിയുടെ ശിഷ്യരിൽ ഏററവും പ്രായം കുറഞ്ഞതു് ഒരു ഇംഗ്ലീഷ് വനിതയാണെന്നു് ഓർക്കണം. ഈ വസ്തുത ബുദ്ധിപരമായി എത്രമാത്രം അത്ഥവ

ത്താണ്—എത്ര കഠോരമായ ദുർനിർണ്ണയമാണ് അതു് അഭിവ്യഞ്ജിപ്പിച്ചതു്; ഭാരതത്തിൻെറ പഠനത്തിൽ സദാ അഭിവ്യഞ്ജിപ്പിക്കുന്നതു്. മഠത്തിൽവെച്ചു് അവരുടെ ദീക്ഷാദാനം കഴിയുന്നതു വരെ സ്വാമിജിക്കുതന്നെ ഒരു സങ്കല്പവും ഉണ്ടായിരുന്നില്ല. തുടർന്ന് ഇപ്പോരം അവർ ഏതു് ദേശക്കാരിയാണെന്നതുമാതിരി ആറ്റാദജനകങ്ങളായ ചില ചോദ്യങ്ങരം അദ്ദേഹം ചോദിച്ചു. ഒരു ഭാരതീയ വനിതയ്ക്കു് അവളുടെ ഇഷ്ടദേവനോടുള്ളതുപോലെ എത്ര അഗാധമായ ആരാധനയുടെയും കടപ്പാടിൻെറയും വ്യഗ്രതയാണവർ ആംഗലേയപതാകയോടു്വെച്ചു് പുലത്തുന്നതെന്നു് കണ്ടു് അദ്ദേഹം അന്ധാളിച്ചു. ആ ക്ഷണത്തിലെ അദ്ദേഹത്തിൻെറ സംഭ്രമവും ദുഃഖവും ദുർല്ലഭമായേ കണ്ടിട്ടുള്ളു. അന്ധാളിച്ച നോട്ടം, അത്രമാത്രം, തൻെറ ആരംക്കാരുമായി ഈ ശിഷ്യ സ്വയം ചേന്ന ഉപരിപ്ലവമായ രീതി അദ്ദേഹം കണ്ടറിഞ്ഞു ആയതു് ആ സമതലത്തിൽ ചെലവിട്ട ശേഷിച്ച ആഴ്ചകളിൽ അദ്ദേഹത്തിൻെറ ആത്മവിശ്വാസത്തേയോ ദാക്ഷിണ്യത്തേയോ തെല്ലും ബാധിച്ചില്ല.

എന്നാൽ അൽമോറയിലെ ജീവിതം വിദ്യാലയാരംഭത്തിലെ പോക്കുപോലെ തോന്നി. വിദ്യാലയജീവിതം പലപ്പോഴും വിദ്യാത്ഥിക്കു് അരോചകമാവുംപോലെ ഇവിടെയും അതു് അളവററ വേദനകരം ഉളവാക്കിയെങ്കിലും വീക്ഷണങ്ങളുടെ പാതിയോളം അജ്ഞത തുടച്ചു് മാററി. ഒരു മനസ്സിനെ അതിൻെറ ഗുരുത്വകേന്ദ്രം തന്നെ മാററുന്നതിലേയ്ക്കാനയിയ്ക്കപ്പെട്ടു. ആയതു് ഇതിലുപരിയായിരുന്നില്ല. ഒരഭിപ്രായമോ ധമ്മസംഹിതയോ അടിച്ചേല്പിയ്ക്കലായിരുന്നില്ല; വിഭാഗീയതകളിൽ നിന്നുള്ള മോചനത്തിലുപരിയൊന്നുമായിരുന്നില്ല. തീവ്രതരമായ ആ അനുഭവത്തിനുശേഷം വഗ്ഗത്തേയും രാജ്യത്തേയും സംബന്ധിക്കുന്ന പ്രസ്തുത രീതിവിധാനം പരിത്യജിയ്ക്കപ്പെട്ടെങ്കിലും വീണ്ടും ചിട്ടപ്പെടുത്തിയ ഒന്നു് സ്വീകരിച്ചില്ല; സ്വാമിജി വിശ്വാസത്തിൻെറ കുമ്പസാരത്തിനോ പുതിയൊരു മതത്തിൻെറ പ്രഖ്യാപനത്തിനോ ഒരുങ്ങിയില്ല. സകലപ്രശ്നങ്ങളും അദ്ദേഹം ഉപേക്ഷിച്ചു. അദ്ദേഹത്തിൻെറ ശ്രോതാവാകട്ടെ സ്വതന്ത്രനായി. എന്നാലവക്കു് വിശ്രമിക്കുവാനാവാത്തവിധം സുശക്തവും പൂണ്ണവുമായ വിധം ചിന്തയിലും വിശ്വാസത്തിലും വ്യത്യസ്തമായ ഒരു നിലപാടു് അദ്ദേഹം വെളിവാക്കി. പിന്നീടു് കുറെക്കാലത്തേയ്ക്കു് അവരുടെ സ്വപ്രയത്നത്താൽ ഈ രണ്ടു് ഭാഗികാവിഷ്കരണങ്ങളും യുക്തിപൂർവ്വകവും ഫലപ്രദവുമാക്കിയ ഒരു വീക്ഷണത്തിൽ അവർ എത്തിച്ചേന്നു.

പരിശീലനത്തിൻെറ ഈ കഠോരതകരംക്കും സമ്മർദ്ദങ്ങരംക്കുമൊടുവിൽ അവരുടെ ഗുരുവിൻെറ അനുഗ്രഹത്താൽ പ്രശാന്തമായ

ഒരവസ്ഥ കൈവന്നു. 'ഞാൻ കണ്ട ഗുരുനാഥൻ' എന്ന ഗ്രന്ഥത്തിൽ ഈ സന്ദർഭത്തെക്കുറിച്ചുള്ള അവരുടെ വിശദീകരണത്തിലൂടെ ഗുരുവിൻെറയും ശിഷ്യയുടെയും പ്രഭാവം നമുക്ക് വെളിവാകുന്നു. ഒരുവേള തങ്ങൾ തെരഞ്ഞെടുത്ത ഉന്നതവും ബലിഷ്ഠവുമായ മാർഗ്ഗത്തിനു് അനുഗുണമായ ഉപകരണങ്ങളാകുന്നതിനാഗ്രഹിക്കുന്ന എല്ലാവക്കുമുള്ള ശ്രേഷ്ഠമായൊരു മാതൃക ഇതുൾക്കൊള്ളുന്നു. (C. W. S. N. Vol. 2 80 – 81)ഗുരുനാഥനുമായി ഇക്കാലത്തെ എൻെറ ബന്ധത്തെപ്പററി പറഞ്ഞാലത്തു് എതിർപ്പും സംഘട്ടനവും നിറഞ്ഞതായിരുന്നു. അവിടെ പഠിക്കുവാനുണ്ടായിരുന്നതെത്രമാത്രമെന്നും അതിനുള്ള സമയത്തിൻെറ പരിമിതിയെത്രയെന്നും ഇന്നെനിയ്ക്കു് വ്യക്തമായി കാണുവാൻ കഴിയുന്നു. അഹന്താ നിരാസവും മനഃസംതൃപ്തിയുമാണാദ്യപാഠമെന്നതിനു് സംശയമില്ല. എൻെറ വിധി നിശ്ചയിച്ച ഏററവും ദൃഢമൂലങ്ങളായ എല്ലാ വിശ്വാസങ്ങൾക്കും നേരെയുള്ള സ്ഥിരമായ ആക്രമണങ്ങളും പരിഹാസങ്ങളും സഹിക്കുന്നതിനു് ഞാൻ തെല്ലും തയ്യാറായിരുന്നില്ല. സഹനം പലപ്പോഴും അയുക്തികമാണു്. സൗഹാർദ്ദവും സ്നേഹവും നിറഞ്ഞ ഒരു ഗുരുനാഥൻ എന്നിൽനിന്നു് വിട്ടുപോകുന്നതായും പകരം അങ്ങേയററം അന്തഃസാരവിഹീനനും ശത്രുത നിറഞ്ഞവനുമായ ഒരാളുടെ ആഗമനത്തിൻെറ ചിത്രം ഞാൻ സ്വപ്നം കാണുകയാൽ ഇക്കാലത്തു് ഞാനനുഭവിച്ച അസന്തുഷ്ടിയുടെ അളവിനെക്കുറിച്ചു് യുക്തിപൂർവ്വം ന്യായീകരിക്കുന്നതിനു് ഒരുങ്ങുവാനെനിയ്ക്കു കഴിയുന്നില്ല. ഭാഗ്യവശാൽ അതു് സ്വധർമ്മാനുഷ്ഠാനത്തിൽ എന്നെ ദുർബ്ബലപ്പെടുത്തിയില്ല; എന്നാൽ ദിവസം ചെല്ലുംതോറും ഇതിൽ വ്യക്തിപരമായ മാധുര്യമില്ലെന്നെനിയ്ക്കു് ബോദ്ധ്യമാക്കിത്തന്നു. പീഡനത്തിൻെറ തീവ്രത അങ്ങേയററം കടന്നുപോയെന്നു് ഒരുപക്ഷേ ചിന്തിക്കുകയാലാവാം ഞങ്ങളുടെ കൂട്ടത്തിലെ പ്രായം ചെന്ന സ്ത്രീകളിലൊരാൾ സ്നേഹപൂർവ്വം ഗൗരവമായി സ്വാമിജിയോടിക്കാര്യത്തിലിടപെട്ടു. നിശ്ശബ്ദമായി ശ്രദ്ധിച്ചിട്ടദ്ദേഹം കടന്നുപോയി. എന്നിരുന്നാലും സായാഹ്നത്തിൽ അദ്ദേഹം തിരിച്ചെത്തിയപ്പോൾ ഞങ്ങളെയൊരുമിച്ചു് വരാന്തയിൽ കണ്ടിട്ടു് അവരുടെ നേരെ തിരിഞ്ഞു് ഒരു കുഞ്ഞിൻെറ നിഷ്കളങ്കതയോടെ പറഞ്ഞു ' നീ പറഞ്ഞതാണു് വാസ്തവം നിശ്ചയമായും ഒരു മാററം വേണം. 'ഞാൻ തനിച്ചു് വനത്തിലേയ്ക്കു് പോകുന്നു; ഞാൻ തിരിച്ചെത്തുമ്പോൾ സമാധാനവും കൊണ്ടുവരും. വീണ്ടും അദ്ദേഹം തിരിഞ്ഞപ്പോൾ ഞങ്ങൾക്കു് മുകളിൽ ഉദിച്ചുയർന്നുനില്ക്കുന്ന പൂർണ്ണചന്ദ്രനെക്കണ്ടു് അദ്ദേഹത്തിൽ നിന്നും ആനന്ദതുന്ദിലമായ ശബ്ദങ്ങൾ പുറപ്പെട്ടു. മുഹമ്മദീയർ പുതുചന്ദ്രനെപ്പററി വളരെ ചിന്തിക്കാറുണ്ടു്. നമുക്കും പുതുചന്ദ്രനോടൊപ്പം ഒരു പുതുജീവിതം ആരംഭിക്കാം. സംഭാഷണാവസാനം അദ്ദേഹം തൻെറ കൈകളുയർത്തി അനുഗ്രഹിച്ചു. അനുഗ്രഹത്തിൻെറ

അപരിമേയനിശ്ശബ്ദതയിൽ അദ്ദേഹത്തിന്റെ വഴക്കാളിയായ ശിഷ്യ പ്രണാമപൂർവ്വം നിലകൊണ്ടു. ആ നിമിഷം നിശ്ചയമായും അനുരഞ്ജനത്തിന്റെ അദ്ഭുതാവഹമായ മാധുര്യം ആവഹിക്കുന്നതായിരുന്നു.

എന്നാലമ്മാതിരിയൊരു സന്ദർഭം ഒരു മുറിവിനെ ഉണക്കിയേക്കാം. അതിനൊരിക്കലും ഛിന്നഭിന്നമായിപ്പോയ മിഥ്യാഭ്രമത്തെ പ്രത്യാനയിക്കുവാൻ കഴിയില്ല. ഞാനക്കഥ പറഞ്ഞു കഴിഞ്ഞു. അതിന്റെ അനുബന്ധം മാത്രമേ ഞാൻ സ്പർശിക്കുന്നുണ്ടാവുകയുള്ളു. വളരെ വളരെ നാളുകൾക്ക് മുമ്പ് ശ്രീരാമകൃഷ്ണദേവൻ അദ്ദേഹത്തിന്റെ ശിഷ്യന്മാരോട് പറയുമായിരുന്നു. തന്റെ നരേൻ ഒരു സ്പർശനമാത്രം കൊണ്ട് ജ്ഞാനസംപ്രേഷണത്തിനുള്ള തന്റെ സാമർത്ഥ്യത്തെ യാഥാർത്ഥ്യമാക്കുന്ന ഒരു സുദിനം ഉണ്ടാവുമെന്ന്. അൽമോറയിലെ ആ സായാഹ്നത്തിൽ ശ്രീരാമകൃഷ്ണദേവന്റെ ആ പ്രവചനം ഞാൻ തെളിയിച്ചു. ധ്യാനത്തിൽ മാത്രം ഞാൻ സ്വയം അനന്താനന്ദത്തിന്റെ അഗാധതകളിൽ ലയിച്ചിരിക്കുന്നതായിക്കണ്ടു. ആയതിന്റെ തിരിച്ചറിയലിനെന്നെ നയിച്ചത് അഹങ്കാരപ്രചോദിതങ്ങളായ യുക്തികളൊന്നും ആയിരുന്നില്ല. ദാർശനികമനഃശാസ്ത്രത്തെ കുറിച്ച് ഹൈന്ദവഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുള്ള അനുഭൂതിയുടെ അയത്നലളിതമായ ദൈനംദിനയാഥാർത്ഥ്യം ശാരീരികതലത്തിലുംകൂടി ഞാൻ മനസ്സിലാക്കി. മഹോന്നതന്മാരായ ഗുരുക്കന്മാർ വ്യക്തിബന്ധങ്ങളെ തമ്മിൽ നഷ്ടമാക്കി അമൂർത്തമായ തത്ത്വത്തെ തത്സ്ഥാനത്ത് പ്രതിഷ്ഠിക്കുന്നുവെന്ന് ഇദംപ്രഥമമായി ഞാൻ മനസ്സിലാക്കി.

## 12 നിവേദിത ആധുനികയുഗത്തിലെ സതിയെന്നു് ടാഗോറിന്റെ പ്രശംസ

നിവേദിതയുടെ പ്രഭാവപൂർണ്ണമായ ജീവിതവും ദൃഷ്ടാന്തങ്ങളും നമ്മുടെ ജനങ്ങൾക്ക് വിശിഷ്യ സ്ത്രീകൾക്ക് മഹത്തായ മാതൃകയായിരുന്നു. ജനങ്ങളോടുള്ള അവരുടെ പ്രേമവായ്പും അവർക്കായി നിവേദിത നിർവ്വഹിച്ച സേവനപ്രവർത്തനങ്ങളും ശ്രീരാമകൃഷ്ണൻ തന്റെ സന്ദേശങ്ങൾ വഴിയായി ലോകത്തിന് നല്കിയ അഗാധമായ വേദാന്തദർശനത്തിന്റെ കാഴ്ചപ്പാടുകൾകൊണ്ടു നിറഞ്ഞതായിരുന്നു. ജീവൻ ശിവനാണ്. ജീവസേവ ശിവജ്ഞാനമാണ്. അതുതന്നെയാണ് സ്വാമി വിവേകാനന്ദൻ തന്റെ സന്ദേശത്തിൽ ദരിദ്രനാരായണസേവയെന്ന് പ്രഖ്യാപിച്ചത്. മുൻചൊന്ന പ്രഭാസി എന്ന ലേഖനത്തിൽ ടാഗോർ നിവേദിതയെ അഭിനവസതിയെന്ന് വിശേഷിപ്പിക്കുന്നു. പൗരാണികഭാരതീയ സാഹിത്യം കാളിദാസന്റെ കുമാരസംഭവമുൾപ്പെടെ ശിവനെ തന്റെ പതിദേവനായി കിട്ടുന്നതിനുള്ള കൗമാരസൗന്ദര്യമിയന്ന സതിയുടെ തപസ്സിനെപ്പററി സൂചിപ്പിക്കുന്നു. ടാഗോർ പറയുന്നു:

'ശിവനോടുള്ള പ്രേമത്താൽ സതി തന്റെ മൃദുലമായ ശരീരവും മനസ്സും, വിശപ്പിന്റെയും താപത്തിന്റെയും കഠോരമായ അഗ്നിപരീക്ഷയ്ക്കു വിധേയമാക്കി, അഭിനവസതിയായ നിവേദിതയും അതുപോലൊരഗ്നിപരീക്ഷക്ക് ഒരുങ്ങി ദിവസങ്ങളോളം ഏതാണ്ട് പൂർണ്ണമായി ത്തന്നെ ആഹാരമില്ലാതെ, ഇടുങ്ങിയ വഴിയരുകിലെ ചെറിയൊരു വീട്ടിലടയ്ക്കപ്പെട്ട്, ആവശ്യത്തിന് വായുപോലുമില്ലാതെ തപിക്കുന്ന രാത്രികാലങ്ങൾ ഇമയൊന്നു പൂട്ടാതെ കഴിഞ്ഞുകൂടി.......മാനവഹൃദയങ്ങളിൽ കുടികൊള്ളുന്ന ശിവന് വേണ്ടിയുള്ള അവളുടെ പൂർണ്ണസമർപ്പണമായിരുന്നു അത്. സമസ്ത മാനവഹൃദയങ്ങളിലായി ഒളിഞ്ഞു കിടക്കുന്ന — കൈലാസാചലത്തിൽ സമാധിസ്ഥനായിരിക്കുന്ന — ഈ ശിവനാകുന്ന തന്റെ പ്രഭുവും ഗുരുവുമായവനെ നേടുന്നതിന് വേണ്ടിയുള്ള സാധനയ്ക്കുമേൽ കഠോരമായി എന്തു തന്നെയാണുള്ളത് ?'

ഒരിക്കൽ ശിവൻ താൻതന്നെ വേഷപ്രച്ഛന്നനായി തപസ്സനുഷ്ഠിക്കുന്ന സതിയുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു പറഞ്ഞു, ''സാദ്ധ്വീ, നീ അനുഷ്ഠിക്കുന്ന ഈ അഗ്നിപരീക്ഷ ആർക്കുവേണ്ടിയാണോ അദ്ദേഹം നിന്നെപ്പോലെ സൗന്ദര്യമിയന്ന ആളാണോ ? അദ്ദേഹം അനാഥനും, വൃദ്ധനും, വൃത്തിഹീനനുമാണ്. അദ്ദേഹത്തിന്റെ രീതികളാവട്ടെ വിചിത്രതരങ്ങളും.'' വികാരവിജൃംഭിതയായ സതി പ്രതിവചിച്ചു: ''അദ്ദേഹം ഭവാൻ പറഞ്ഞതെല്ലാമായിരിക്കട്ടെ. എന്നിരുന്നാലും എന്റെ മനസ്സ് പൂർണ്ണമായും അദ്ദേഹത്തിൽ കേന്ദ്രീകൃതമാണ്.'' തന്റെ ശിവനുവേണ്ടി ഇതുപോലെ നിഷ്ണാതയായ ഒരു സതിയ്ക്ക് ബാഹ്യമോടികളിലും ധനത്തിലും ഭൗതിക ലോകത്തിന്റെ ഭംഗിയിലും മുഴുകുവാൻ കഴിയുമോ ? നിവേദിതയുടെ തപസ്സിന്റെ സ്വഭാവം വ്യക്തമാക്കിക്കൊണ്ട് ടാഗോർ തുടരുന്നു:

''ഭഗിനി നിവേദിതയുടെ ഹൃദയം അഗാധവും അനിതരസാധാരണവുമായ ആദ്ധ്യാത്മികപ്രേമംകൊണ്ട് നിറഞ്ഞൊഴുകി. തന്മൂലമാണ് അവർ തന്റെ ഈശ്വരനെ പാവപ്പെട്ടവരിൽ കണ്ടെത്തുകയും ആ കാഴ്ചയിൽ അവർ ആനന്ദമൂർച്ഛയെ പ്രാപിക്കുകയും ചെയ്തത്. തന്റെ അനശ്വരഭക്തിയുടെ പവിത്രോദാരങ്ങളായ ശുഭ്രസൂനങ്ങൾകൊണ്ടുള്ള ഹാരം വിശിഷ്ടഗുണങ്ങൾക്ക് വിരുദ്ധമായ ബാഹ്യമോടികളേശാത്ത ജനങ്ങളുടെ കണ്ഠത്തിൽ അണിയിച്ചു. തന്റെ ശിവനുവേണ്ടി ഈ സതിയുടെ തപസ്സ് നമ്മുടെ കണ്ണുകൾകൊണ്ടുതന്നെ കാണുകയാൽ നമ്മുടെ തന്നെ തളർന്ന വിശ്വാസം ദ്രുതഗതിയിൽ ജീവസ്സുററതായിത്തീരുകയും എല്ലാ മനുഷ്യനിലും ശിവൻ കുടികൊള്ളുന്നുണ്ടെന്നും അദ്ദേഹത്തിന്റെ പ്രഭാപൂരമാണ് ദരിദ്രരുടെ തകർന്നടിഞ്ഞ കുടിലുകളെയും പറയരുടെയും അധഃകൃതരുടെയും ചേരികളേയും ജാജ്ജ്വല്യമാനമാക്കുന്നതെന്നും വിശ്വസിക്കുവാൻ കഴിഞ്ഞു.''

## 13 ഉപസംഹാരം.

ഭാരതജനതയ്ക്കു് പൊതുവേയും സ്ത്രീകൾക്കു് വിശേഷിച്ചും ചാരിത്ര്യത്തിൻെറയും തപസ്സിൻെറയും പുരാതനമായ ഒരു പാരമ്പര്യവും സ്നേഹത്തിനും സേവനത്തിനുമായുള്ള കഴിവും ഉണ്ടു്. ദീർഘകാലം അതു് വ്യക്തിയിലും അയാളുടേയോ അവളുടെയോ കുടുംബത്തിലും ഒതുങ്ങിനിന്നു. ദേശീയ ജീവിതത്തെ വിശാലമാർഗ്ഗങ്ങളിൽ സംപുഷ്ടമാക്കണമെന്നുള്ള ഉദ്ദേശ്യത്തോടെ ഈ ദേശീയപാരമ്പര്യപ്രവാഹത്തെ അനുസൃതമൊഴുക്കുന്നതിനുവേണ്ടി മാനവനിൽ മാധവസേവയുടേതായ ഒരു നൂതനപന്ഥാവു് വിവേകാനന്ദൻ ആവിഷ്കരിച്ചു. ഭൗതികവും ജീവശാസ്ത്രപരവുമായ തങ്ങളുടെ അഹത്തെ ഉല്ലംഘിച്ചു് ആത്മീയമായി ഉത്കർഷം നേടുവാനദ്ദേഹം നമ്മുടെ സ്ത്രീകളോടും പുരുഷന്മാരോടും ആഹ്വാനം ചെയ്തു. ഇതാണു് ശരിയായ ത്യാഗം. ഇതുതന്നെ സർഗ്ഗാത്മകമായ തപസ്സു്. മാനവപാരമ്പര്യത്തിൻെറ അടിസ്ഥാനത്തിൽ സാമൂഹ്യപരിഗണനയുടേയും ധാർമ്മികാവബോധത്തിൻെറയും അനുഷ്ഠാനങ്ങളിലൂടെ ഗൃഹസ്ഥൻ പൗരനായി വളരണം. നമ്മുടെ സ്ത്രീജനങ്ങൾ കഴിഞ്ഞ നൂററാണ്ടുകളിൽ ഈ വളർച്ച് സ്വയം നേടിയിരുന്നുവെങ്കിൽ അസ്പൃശ്യതയും മററു് സാമൂഹികതിന്മകളും നമ്മുടെ സമൂഹത്തിൽ ഉണ്ടാകുമായിരുന്നില്ല. ത്യാഗവും സേവനവും ഭാരതത്തിൻെറ ആദർശങ്ങളാണെന്നു് വിവേകാനന്ദൻ പറയുന്നു, ഭാരതത്തെ ആ മാർഗ്ഗങ്ങളിലൂടെ ജാജ്ജ്വല്യമാനമാക്കുക, ബാക്കിയുള്ളതു് അതുവഴി വന്നുകൊള്ളും.

ഈയൊരു സന്ദേശമാണു് ഭഗിനി നിവേദിതയുടെ പ്രകാശവത്തായ ദൃഷ്ടാന്തത്തിലും സംഭാഷണങ്ങളിലും പ്രകടമാവുന്നതു്. അവരുടെ ചൈതന്യധന്യമായ ഈ ദൃഷ്ടാന്തം നിങ്ങൾക്കേവർക്കും പ്രതീക്ഷയുടെയും ശക്തിയുടെയും വഴികാട്ടിയായിരിക്കട്ടെ.

# 19

# സ്വാമി വിവേകാനന്ദനും ഭാവിഭാരതവും *

## 1 ആമുഖം

ഭാരതത്തെ സംബന്ധിച്ചിടത്തോളം 1947 ഓഗസ്റ്റ് 15 ഒരു കാലഘട്ടത്തിന്റെ അന്ത്യവും മറ്റൊന്നിന്റെ ആരംഭവുമാണെന്ന് പറയാം. 1757 ൽ പ്ലാസ്സിയുദ്ധത്തോടുകൂടി ആരംഭിച്ച വൈദേശികാധിപത്യം കൃത്യമായി പറഞ്ഞാൽ 190 സംവത്സരങ്ങൾക്കുശേഷം ഇന്ന് അവസാനിച്ചു. ഭാരതത്തിന്റെ വിശാലചരിത്രത്തിന്റെ പശ്ചാത്തലത്തിൽ നോക്കുന്നതായാൽ രാഷ്ട്രീയമായ അടിമത്തത്തിന്റേതായ ഈ ഘട്ടം എന്നാൽ ചെറിയ ഒരിടവേളമാത്രം. നമ്മുടെ ചരിത്രത്തിലെ ഈ ഇടവേളയുടെ ശരിയായ പ്രാധാന്യം അപഗ്രഥിക്കുന്നതിന് ആ കാലഘട്ടത്തിൽനിന്നും അല്പദൂരം നാം മാറിനിന്നെങ്കിലേ കഴിയൂ. അപ്പോൾ മാത്രമേ സംഭവങ്ങളുടെ വസ്തുനിഷ്ഠമായ വിലയിരുത്തലുകൾ സാദ്ധ്യമാവൂ. പ്രശസ്തരായ ചിന്തകന്മാരാണെങ്കിൽപ്പോലും അവർക്ക് ഒരു കാലഘട്ടത്തിൽ ജീവിച്ചുകൊണ്ട് സംഭവങ്ങളെ നിഷ്പക്ഷമായി വിലയിരുത്തുക പ്രയാസം. തന്മൂലം ഏതൊരു സംഭവവും ഒരു ശരാശരി മനുഷ്യന്റെ കാഴ്ചപ്പാടിൽനിന്നും തുലോം വ്യത്യസ്തമായി മാത്രമേ അമ്മാതിരി ഒരു ചിന്തകന് അനുഭവപ്പെടുകയുള്ളു.

## 2 രാഷ്ട്രീയസ്വാതന്ത്ര്യം അടിമത്തത്തിനെതിരെ

ഒരു ശരാശരി മനുഷ്യനെ സംബന്ധിച്ചിടത്തോളം അവന്റെ നിത്യജീവിതത്തിന്റെ പരിമിത ചക്രവാളത്തിലെ നിത്യനൈമിത്തികാംശങ്ങളെ സാരമായി ബാധിയ്ക്കാത്തിടത്തോളം രാഷ്ട്രീയാടിമത്തം അസാധാരണമാവാനിടയില്ല. എന്നാലതേ വ്യക്തിതന്നെ രാഷ്ട്രീയമായി ബോധവാനാവുമ്പോൾ—നൂതനമായി അയാൾക്ക് കൈവന്ന സ്വാതന്ത്ര്യത്തിന്റേയും ആത്മാഭിമാനത്തിന്റെയും മൂല്യങ്ങൾക്ക് മേൽ നിയന്ത്രണങ്ങൾ ഏർപ്പെടുത്തുമ്പോൾ അത് – അയാൾക്കസഹ്യമാവുന്നു. മൂല്യബോധത്തിന്റെ പുതിയ പ്രഭാതം പൊട്ടി

---

* പാക്കിസ്ഥാൻ സ്വാതന്ത്ര്യദിനം പ്രമാണിച്ച് 1947 ആഗസ്റ്റ് 15-ാംനു കറാച്ചിയിലെ The Dialy Gazette വിശേഷാൽപ്രതിയിൽ പ്രസിദ്ധീകരിച്ചതും എന്നിട്ട് 1947 ഒക്ടോബറിലെ പ്രബുദ്ധഭാരതത്തിൽ പുനഃപ്രകാശനംചെയ്തതും.

വിടരുന്നതോടെ അയാൾ രാഷ്ട്രീയമായ അസ്തിത്വം നേടുകയായി. അതായത് വെറും ഭൗതികവും സമൂർത്തവുമായ സ്വരക്ഷകപരി അയാൾ സ്വാതന്ത്ര്യത്തെ വീക്ഷിക്കുവാൻ തയ്യാറാവുന്നു. ഇതു മാന വജീവിതത്തിൽ ആദ്ധ്യാത്മികവും സദാചാരപരവുമായ മൂല്യങ്ങളുടെ ആവിർഭാവത്തിനും തദ്വാരാ ആദ്ധ്യാത്മികവും സദാചാരപരവുമാ യി ബാലപാഠം മാത്രം ഉൾക്കൊണ്ട വ്യക്തിത്വത്തിന്റെ പരിണാമ ത്തിനും ഇടയാക്കുന്നു. ഈ അപുഷ്ട വ്യക്തിത്വം പിന്നീട് രാഷ്ട്രീയ ബോധത്തിലൂടെയും തീവ്രതരമായ സ്വാതന്ത്ര്യാഭിവാഞ്ഛയിലൂടെയും വളർന്ന് 'പൗരൻ' എന്ന സമ്പുഷ്ടസമാജോല്പന്നമായിത്തീരുന്നു. പൗ രനിലേയ്ക്കുള്ള ഈ അവാന്തരപരിണാമമാണ് രാഷ്ട്രീയത്തിന്റെ ല ക്ഷ്യം. ഇതുതന്നെ സമാജത്തിന്റെ ആത്യന്തികലക്ഷ്യവും.

## 3. ഭാരതം—പുത്തൻ വെല്ലുവിളികളെ നേരിടുന്നു.

കഴിഞ്ഞ നൂററാണ്ടുകളിലെ അനിശ്ചിതത്വത്തിൽനിന്നുള്ള പലായനം എന്ന നിലയിലും ശാരീരികവും ഭൗതികവുമായ അനി വാര്യതകളുടെ തിടുക്കത്തിലും ഈ രാജ്യത്തിലെ ഹിന്ദുക്കളും മുസ്ലിം ങ്ങളും അടങ്ങുന്ന വലിയൊരു ജനാവലി സമാധാനത്തിന്റെ കാല ഘട്ടത്തെ വാഗ്ദാനം ചെയ്ത 19-ാം നൂററാണ്ടിലെ രാഷ്ട്രീയാടിമത്തത്തെ ഏറെക്കുറെ സ്വയം വരിച്ചു. എന്നാലീ കാലഘട്ടം ആ നിലയിൽ വളരെ ചെറിയൊരു ഘട്ടം മാത്രം. സംസ്കാര പൈതൃകത്തെ തുത്തെ റിയാൻ തുടങ്ങുമ്പോഴും ഒരു ജനതയുടെ ജീവിതായോധനത്തിന്റെ വിശാല സാധ്യതകളെ നിയന്ത്രിക്കുമ്പോഴുമാണ് ഈ അടിമത്തം വെല്ലുവിളിയായിത്തീരുന്നതു്. ആത്മീയമായ ചോദനയും ആജ്ഞ വവും സിദ്ധിച്ചിട്ടുള്ള ഒരു ജനത ഈ വെല്ലുവിളിയെ നേരിടുന്നതി ന് സമർത്ഥമാവും. എന്നാലതിന്റെ അഭാവമുള്ളവരാവട്ടെ ഈ അടിമത്തത്തെ നിസ്സാരമായിക്കരുതുമ്പോൾ തദ്വാരാ പുതിയ ആത്മാവും പുതിയ ശരീരവുമായി ജീവിതം തുടരുമ്പോഴും ഒരു ജനത യെന്ന നിലയിൽ വിനാശത്തിനിരയാവും. രണ്ടാമതു് പറഞ്ഞ തരത്തിലുള്ള ഉദാഹരണങ്ങൾ ചരിത്രത്തിലില്ലാതില്ല. ഭാരതത്തി ന് നേരെയുള്ള വെല്ലുവിളി രണ്ടു് വഴിയ്ക്കാണ്. സാംസ്കാരികവും അതോടൊപ്പം സാമൂഹ്യ രാഷ്ട്രീയപരവും. ഇന്ത്യ ഈ വെല്ലുവിളിക ളെ നേരിടുന്നതിന് മുന്നോട്ടുവന്നു. ആദ്യം സാംസ്കാരിക മേഖല യിലും പിന്നീട് രാഷ്ട്രീയമേഖലയിലും—വിശദമായി പറഞ്ഞാൽ 19-ാം നൂററാണ്ടിന്റെ ഉത്തരാർദ്ധം ആദ്യത്തോതും ഈ നൂററാണ്ടിലി ന്നോളം രണ്ടാമത്തേതും. അങ്ങനെ ജനങ്ങളുടെ സ്ഥായിയായ അന്തഃസത്തയേയും അവരുടെ ഒസ്യത്തിനേയുംകുറിച്ച് ബോദ്ധ്യപ്പെ ടുത്തുന്നു. ഈ ദ്വിമാന പദ്ധതികളുടെ ഹൃദയാവർജ്ജകമായ കഥയും കുറഞ്ഞൊരു സമയത്തിനുള്ളിൽ അതു് നേടിയ പ്രാതിഭാസിക വിജ

യങ്ങളും നവഭാരതചരിത്രത്തിന്റെ വീരഗാഥകളായി നിലകൊള്ളുന്നു. ആയതിന്റെ സാംഗത്യം ലോകത്തിന് വലിയതോതിൽ സ്വീകാര്യമായിരിക്കുന്നു. പടിഞ്ഞാറുനിന്നുമുള്ള നൂതനമായ സാംസ്കാരിക വെല്ലുവിളികളെ നേരിടുന്നതിനുള്ള ഇന്ത്യൻ നവോത്ഥാനത്തിന്റെ ഒരു ശ്രദ്ധേയമായ നേട്ടം പ്രത്യേകം പ്രസ്താവ്യമാണ്; എന്തുകൊണ്ടെന്നാൽ അത് ഊർജ്ജസ്വലമായ സംശ്ലേഷണത്തിന്റെ മേന്മയെ അവകാശപ്പെടുന്നു. കൂടാതെ അത് അവരുടെ രണ്ടാമത്തെ വെല്ലുവിളിക്കുള്ള അതായത് അവരുടെ രാഷ്ട്രീയസ്വാതന്ത്ര്യത്തിന് വേണ്ടുന്ന സമരങ്ങൾക്കായുള്ള അവരുടെ പ്രതികരണത്തിനനിവാര്യമായ അതിന്റെ മനോഭാവംകൂടി പ്രകടമാക്കി. അതുപോലെ അവരുടെ ആഭ്യന്തരവും വൈദേശികവുമായ ബന്ധങ്ങളുടെ മേഖലകളിലുള്ള ഫലപ്രദമായ പ്രായോഗികതയുടെ വാഗ്ദാനങ്ങളെ അതുൾക്കൊള്ളുന്നു. ശ്രദ്ധേയമായ ഈ നേട്ടം സ്ഥിരതയുടേയും സംശ്ലേഷണത്തിന്റെയും സവിശേഷ ലക്ഷണമാവുന്നു. സ്വീകരിക്കലാണ് നിരാകരിയ്ക്കലല്ല നവീനഭാരതത്തിന്റെ പ്രബോധനവും പ്രവർത്തനരീതിയും. ആദ്യഘട്ടങ്ങളിൽ പ്രതിപ്രവർത്തനാത്മകങ്ങളെങ്കിലും മിസ്സുവാറും ഗുണാത്മകവുമായതെന്തും ചിന്തയുടെ സൃഷ്ടാത്മക പ്രസ്ഥാനങ്ങളായി പരിണമിച്ച് നിലകൊള്ളുന്നു. രാഷ്ട്രീയമോ സാമൂഹികമോ ആവട്ടെ മതപരമോ ശാസ്ത്രപരമോ ആവട്ടെ പൗരസ്ത്യമോ പാശ്ചാത്യമോ ആവട്ടെ പരീക്ഷിച്ചറിഞ്ഞ ഏതൊരു മാനവമൂല്യത്തിന്റേയും സ്ഥിരതക്കും സംശ്ലേഷണത്തിനും അത് ശ്രമിക്കുന്നു.

## 4 വിവേകാനന്ദനും നവഭാരതനവോത്ഥാനവും

നമ്മുടെ സാംസ്കാരിക പ്രസ്ഥാനത്തിന്റേതായ ഈ മേഖലയുടെ ഏററവും സമർത്ഥനായ വക്താവും പ്രതിനിധിയുമെന്ന നിലയിൽ സ്വാമി വിവേകാനന്ദൻ നിലകൊള്ളുന്നു. നമ്മുടെ മൃതപ്രായമായ സമാജത്തേയും സംസ്കാരത്തേയും വിപുലമാക്കുക എന്ന ഉദ്ദേശ്യത്തോടെ ഉടച്ചുവാർക്കുന്നതിന് ആംഗലേയ ബന്ധത്തിൽ ശക്തമായൊരു പദ്ധതിയുടെആവിഷ്കാരകന്മാരിൽഒരാളാണ സ്വാമിജി. ചിരപുരാതനമായ വിജ്ഞാനവും ആധുനികവിദ്യാഭ്യാസവുംകൊണ്ടഞ്ചിതമായ അദ്ദേഹത്തിന്റെ വ്യക്തിവൈശിഷ്ട്യത്തിൽ ഭൂതവർത്തമാനങ്ങൾ സമഞ്ജസമായി സമ്മേളിക്കുന്നു. അദ്ദേഹം നമ്മുടെ പൗരാണിക മഹത്വമെന്തെന്നറിഞ്ഞിരുന്നു. നമ്മുടെ വർത്തമാനകാലത്തകച്ച് അദ്ദേഹത്തിന് നല്ലവണ്ണം ബോദ്ധ്യമായിരുന്നു. അദ്ദേഹം ഒരു ഉറച്ച ഹിന്ദുവായിരുന്നു. അന്യമതങ്ങളെയും സ്വമതവിശ്വാസത്തിന് തുല്യം അദ്ദേഹം സ്നേഹിക്കുകയും ആദരിയ്ക്കുകയും ചെയ്തിരുന്നു. ഇസ്ലാമിക ക്രിസ്തീയ വിശ്വാസങ്ങളുടെ സാമൂഹികവും ആദ്ധ്യാത്മികവുമായ സവിശേഷത്തിന്റെയും ഭാരതീയ ജീവിതത്തിലും ചിന്തയിലും

അവയ്ക്കുള്ള മൂല്യത്തിന്റേയും ആരാധകനായിരുന്നു. അദ്ദേഹം സർവ്വോപരി ശാസ്ത്രത്തിന്റെ രംഗത്തു് സൈദ്ധാന്തികവും പ്രായോഗികവുമായ സംഭാവനയോടും ജീവിതത്തിന്റെയും സമാജത്തിന്റെയും മേഖലകളിൽ രാഷ്ട്രീയവും സാമ്പത്തികവുമായ സംഭാവനകളോടും കൂടിയ ആധുനികശാസ്ത്രത്തിന്റെ പ്രഭാവത്തിൽ അദ്ദേഹം അങ്ങേയററം നിഷ്ണാതനായിരുന്നു. ആധുനിക സന്ദർഭത്തിൽ മാനവബന്ധങ്ങളുടെ അന്തർദ്ദേശീയ സ്വഭാവത്തെക്കുറിച്ച് നവാഗതനെങ്കിലും അപരിമിതമാം വിധം പൂർണ്ണതയോടെ അദ്ദേഹം ബോധവാനായിരുന്നു. മററു് രാജ്യങ്ങളുടെ സ്വാതന്ത്ര്യത്തിനു് മുകളിൽക്കൂടി കക്കശമായി തന്റെ തേരോടിക്കുന്നവനോ മററു് ജനതകളാൽ പങ്കിലമാവാതിരിക്കുന്നതിനു് തന്റെ രാജ്യത്തെ വേറിട്ടു് പുലർത്തുന്നവനോ ആയ പിന്തിരിപ്പൻ ദേശപ്രേമിയുടെ നിലയായിരുന്നില്ല അദ്ദേഹത്തിന്റേതു്. അദ്ദേഹം ഭാരതത്തേയും മാനവികതയേയും ഒന്നുപോലെ സ്നേഹിച്ചു. സങ്കചിതമായ ഗാഹികഭിത്തികളാൽ വിഭജിക്കപ്പെടാത്ത മാനവമഹത്വത്തിൽ അദ്ദേഹത്തിനുള്ള യഥാതഥമായ വിശ്വാസത്തെ ഉറപ്പാക്കുന്ന ഒരു കത്തിൽ അദ്ദേഹം പറയുന്നു. (C.W. Vol 8 P. 349).

''നമുക്കു് ഭാരതമോ, ഇംഗ്ലണ്ടോ അമേരിക്കയോ ആയാലെന്തു്? അജ്ഞന്മാരാൽ മാനവനെന്നു് വിളിക്കപ്പെടുന്ന ഈശ്വരന്റെ സേവകരാണു് നാം. നമുക്കു് കൂട്ടിച്ചേർക്കാം കൂടുതൽ അജ്ഞന്മാർ അവിടുത്തെ ഹിന്ദുവെന്നും, കൃസ്ത്യനെന്നും അഥവാ ഭാരതീയനെന്നും റഷ്യാക്കാരനെന്നും അമേരിക്കക്കാരനെന്നും മററും വിളിക്കുന്നു. സ്വാമി വിവേകാനന്ദന്റെ വ്യക്തി വൈശിഷ്ട്യത്തിന്റെ ഈ ഗുണത്തിനു് ജവഹർലാൽനെഹ്റു ആദരാഞ്ജലികളർപ്പിക്കുന്നു. (Discovery of India P 400).

''പൗരാണികതയിൽ വേരുറച്ച് ഭാരതീയ പാരമ്പര്യത്തിൽ അഭിമാനപുളകിതനായിരുന്നെങ്കിലും സ്വാമി വിവേകാനന്ദൻ ജീവിതപ്രശ്നങ്ങളെ സമീപിച്ച രീതി നൂതനമായിരുന്നു. എന്നു മാത്രമല്ല ഭാരതപ്പഴമയുടെയും പുതുമയുടെയും ഇടയിൽ ഒരു പാലമായി നിലകൊണ്ടു.''

സ്വയം ഒരു അന്തർദ്ദേശീയത്വവാദിയായിരുന്ന നെഹ്റു 1897–ലെ സ്വാമി വിവേകാനന്ദന്റെ പ്രഭാഷണങ്ങളിൽനിന്നും മാനവികസംയോഗത്തിന്റേതായ താഴെക്കാണുന്ന പ്രസ്താവം അഗാധമായ ആസ്വാദ്യതയോടെ ഉദ്ധരിക്കുന്നു. (Quated in the Discovery of India p · 401 - 2)·

ഇരുപതു് സംവത്സരങ്ങൾക്കു് മുൻപ് രാഷ്ട്രീയത്തിലും സാമൂഹ്യ ശാസ്ത്രത്തിൽപോലും ദേശീയമായി മാത്രമുളവായിരുന്ന പ്രശ്നങ്ങൾ ഇനിയൊരിക്കലും ദേശീയാടിസ്ഥാനത്തിൽ മാത്രമായി നിർദ്ധാരണം ചെയ്യുന്നതിനു് ആവില്ല. അവയിന്നു് വിപുലമായ അനുപാതവും ബൃഹത്തായ രൂപവും കൈക്കൊണ്ടിരിക്കുന്നു. അന്തർദേശീയ സംഘടനകൾ, അന്തർദ്ദേശീയ സംയോഗങ്ങൾ, അന്തർദ്ദേശീയ നിയമങ്ങൾ എല്ലാം ഇന്നത്തെ മുദ്രാവാക്യമായി മാറിയിരിക്കുന്നു. അതു് ആദർശൈക്യത്തെ വെളിവാക്കുന്നു.............ദിവസം തോറും കൂടുതൽ വ്യക്തമാകുന്നതു് ഏതൊരു പ്രശ്നത്തിൻേറയും നിർദ്ധാരണം വർഗ്ഗപരമോ, ദേശീയമോ, ഇടുങ്ങിയതോ ആയ അടിസ്ഥാനത്തിൽ സാദ്ധ്യമല്ല എന്നാണു്. ഈ വസ്തുത ലോകമാകെ ഒരു സുപ്രഭാതത്തിൽ പിന്തുടന്നില്ലെങ്കിൽ യാതൊരു പുരോഗതിയുമുണ്ടാവില്ല. ഓരോ ആദർശവും ഈ ലോകമാസകലം നിറയുന്നതുവരെ വിശാലമാവണം; മാനവികതയെ അതുമല്ല ജീവിതത്തെയാകെ അതിൻെറ നിലയിൽ പൂർണ്ണമായി ഗ്രഹിക്കുന്നതുവരെ ഓരോ ഉദ്ഘോഷവും വികസിച്ചുകൊണ്ടിരിക്കണം. ഭാരതത്തിൻെറ സമീപഭൂതകാലത്തിനു് ഈ മാനദണ്ഡമപ്പിച്ചുകൊണ്ടും തൻെറ രാജ്യത്തിലെ ഹിന്ദുവിനെയും മുസ്ലീമിനെയും ഒരു പാഠം ചൂണ്ടിക്കാണിച്ചോമ്മിപ്പിച്ചുകൊണ്ടും സ്വാമി വിവേകാനന്ദൻ ഉദ്ഘോഷിക്കുന്നു (Quoted in the Discovery of India. P· 402),

ഒരു വ്യക്തിക്കോ രാഷ്ട്രത്തിനോ മററുള്ളവരുടെ സമൂഹത്തിൽ നിന്നും സ്വയം ഒററപ്പെട്ടു് ജീവിക്കാൻ കഴിയില്ലെന്നു് ഞാൻ നല്ലതുപോലെ നിശ്ചയിച്ചുറപ്പിക്കുന്നു. പവിത്രതയുടെയും, നയങ്ങളുടെയും, മഹത്ത്വത്തിൻെറയും തെററായ ധാരണകൾക്കടിപ്പെട്ടെപ്പോഴാണോ അതുപോലൊരു പ്രയത്നം നടപ്പാക്കുന്നതു് അതിൻെറ ഫലം എല്ലാപ്പോഴും ഒററപ്പെടുന്നവക്കു് ദുരന്തകാരണമായിരിക്കും. ലോകത്തിലെ മററു് രാഷ്ട്രങ്ങളിൽനിന്നും നമ്മുടെ ഒററതിരിയൽ നമ്മുടെ അധഃപതനത്തിനു് കാരണമാണെന്നതാണു് വസ്തുത. അതിനുള്ള ഒരേ ഒരു പോംവഴി ലോകത്തിൻെറ നിയതപ്രവാഹത്തിലേക്കു് മടങ്ങുക എന്നതാണു്. ജീവിതത്തിൻെറ ലക്ഷണം തന്നെ ചലനമാണു്.

അമ്പതിൽപ്പരം സംവത്സരങ്ങൾക്കു് മുൻപാണു് മേലുദ്ധരിച്ച വാക്കുകൾ ഉരുവിട്ടതു്. ഇക്കാലത്തുപോലും എത്ര പ്രസരിപ്പും പ്രസന്നതയുമുള്ള വാക്കുകൾ! സ്വാമി വിവേകാനന്ദൻെറ നാളുകളിൽ ഭാരതം ലോകവ്യാപാരങ്ങളിൽ ഒരു പ്രധാനഘടകമായിരുന്നില്ല. അവളുടെ ഗതകാലമഹത്ത്വം പല പാശ്ചാത്യപണ്ഡിതന്മാക്കും അനുകമ്പാപൂർണ്ണമായ നിരൂപണത്തിനു് വിഷയമായിരുന്നു. എന്നാൽ ലോകം പൊതുവെ അവളുടെ ദയനീയാവസ്ഥയിൽ പരിതപിച്ചു.

അവളുടെ തന്നെ കുഞ്ഞുങ്ങൾകൂടി തങ്ങളുടെ വൃദ്ധയും അവശയുമായ മാതാവിന്റെ അവസ്ഥയിൽ പരിതപിച്ചു.

എന്നാലിതെല്ലാം പെട്ടെന്ന് മാറി. പടവെട്ടിപ്പിടിപ്പിക്കലിന്റെ ആഘാതവും അടിമത്തത്തിന്റെ മാനഹാനിയും വെല്ലുവിളികളായിരുന്നു, അവ മററനേകം രാജ്യങ്ങളിൽ സംഭവിച്ചതുപോലെ, അഥവാ അനേകർ പ്രതീക്ഷിച്ചതുപോലെ ഭരതത്തിന്റെ ആന്തരികപ്രഭാവം കെട്ടടങ്ങിയില്ലെന്നുതന്നെയല്ല അതിനു വിപരീതമായി സ്ഫോടനാത്മകമാംവിധം ചിന്തയുടെയും പ്രവത്തനങ്ങളുടെയും ഉദ്ഘോഷണത്തിലൂടെ മുമ്പോട്ട് നയിച്ച് ദേശീയനവോത്ഥാനത്തിന്റെ ശരിയായൊരു പദ്ധതിക്ക് പ്രചോദനമരുളി. ഈ ഉണർവ്വ് ഒന്നാമതായി ആത്മഗ്രഹണത്തിന്റെയും രണ്ടാമതായി ആത്മപ്രകാശത്തിന്റെയും പദ്ധതിയായിരുന്നു. ഭാരതത്തെ സംബന്ധിച്ചിടത്തോളം ആത്മഗ്രഹണപദ്ധതി അതിന്റെ പരകോടിയെ പ്രാപിച്ചതു് പൂണ്ണരാഷ്ട്രീയസ്വാതന്ത്ര്യം നേടിയതോടെ ഇന്നു് 1947 ഓഗസ്റ്റ് 15-ാം തീയതിയാണ്. അങ്ങനെ മുക്തമാക്കപ്പെട്ട ശക്തി ഇന്നു് മുതൽ കുറേക്കൂടി തേജസ്സാന്നു് ക്രിയാത്മകമായ ആത്മപ്രകാശനത്തിന്റെ പദ്ധതികളെ ഭാവിയിൽ വിരചിക്കും.

## 5 വിവേകാനന്ദന്റെ ദേശീയനയം

വ്യക്തിയെന്ന നിലയിൽ സ്വാമി വിവേകാനന്ദൻ വിശ്വമാനവികപ്രവാഹത്തിലേയ്ക്കു് ഭാരതത്തെ നയിച്ചു. വിവേകാനന്ദൻ ഒരാദശ്മെന്ന നിലയിൽ ഭാരതത്തെ സുസംഘടിതജനതയാക്കിയശേഷം രാഷ്ട്രങ്ങളുടെ ലോകസമൂഹത്തിലേയ്ക്കു് ആനയിക്കുന്നതിനാരാഞ്ഞു. സ്വാമി വിവേകാനന്ദന്റെ സങ്കല്പത്തിൽ ഭാരതത്തിനു് ലോകരാഷ്ട്രങ്ങളുടെ ധാമ്മികാചാര്യനായി വത്തിക്കുന്നതിന്നനുപേക്ഷണീയമായ ചരിത്രം വിരചിച്ച പ്രതിഭ ഇവിടെത്തന്നെയുണ്ട്. ആധുനികലോകപരിതഃസ്ഥിതികൾ രാഷ്ട്രങ്ങളുടെ ശക്തിയെ നയിക്കുവാൻ ശക്തമായ ഒരു ധാമ്മികോപദേശം ആവശ്യപ്പെടുന്നുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ഭാരതം തന്നിൽത്തന്നെ ചില വരിഷ്ഠമാററങ്ങൾ വരുത്താതെ ആ നിലയേറെറടുത്തു് ശരിയാംവണ്ണം പ്രവത്തിക്കുന്നതിനു് കഴിവു് നേടുകയില്ല. ഇവിടെയാണദ്ദേഹം വിശേഷവിധിയായി ചൂണ്ടിക്കാണിച്ച ദേശീയനയത്തിന്റെ പ്രസക്തി നിലകൊള്ളുന്നതു്. ആയതു് വിദേശനയമെന്നദ്ദേഹം നാമകരണം ചെയ്ത ജഗദ്രക്ഷണത്തിന്റെ സ്വീകരണത്തിലേയ്ക്കും നിവ്വഹണത്തിലേയ്ക്കും ഭാരതത്തെ നയിക്കുന്നു.

രാഷ്ട്രീയസ്വാതന്ത്ര്യം, സാമ്പത്തികപുരോഗതി, സാമൂഹികസമത്വം എന്നീ മൂന്നുമാണ് ലോകവ്യാപാരങ്ങളിൽ ശക്തമായ ഭാരതീയ

പങ്കാളിത്തത്തിനുള്ള മുൻവിധികൾ. ആദ്യത്തേതിന്റെ നിർവ്വഹണത്തിൽനിന്ന് ശേഷിച്ച രണ്ടാമത്തേതും മൂന്നാമത്തേതും കൈകാര്യം ചെയ്യണം. സാമ്പത്തികപിന്നോക്കാവസ്ഥയും സാമൂഹ്യവിഭാഗീയതയും നമ്മുടെ ജനതയുടെ ആദ്ധ്യാത്മികവും ധാർമ്മികവുമായ വ്യക്തിവൈശിഷ്ട്യത്തിന് വരുത്തിത്തീർത്ത ഉപദ്രവങ്ങളെ ആദ്യമായി ചൂണ്ടിക്കാട്ടിയതു് സ്വാമി വിവേകാനന്ദനാണ്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ അനിച്ഛാപൂർവ്വകമായ ദാരിദ്ര്യം ആദ്ധ്യാത്മികേതരവും അധാർമ്മികവുമാണ്. മതം വിശക്കുന്ന വയറിനുള്ളതല്ലെന്നദ്ദേഹം അഭിപ്രായപ്പെട്ടു. രാഷ്ട്രീയാടിസ്ഥാനത്തിലുള്ള ജനസമൂഹത്തിൽ അസമത്വങ്ങളും ഹിതകരമല്ലാത്ത കീഴ്വഴക്കങ്ങളും അനാരോഗ്യകരങ്ങളാണ്. തന്റെ ഗുരുനാഥനായ ശ്രീരാമകൃഷ്ണദേവനുമായുള്ള സംസർഗ്ഗത്തിലൂടെയും ഭാരതചരിത്രവും സാഹിത്യവും സ്വയം പഠിച്ചതിലൂടെയും ഭാരതാംബയുടെ ആത്മാവിന്റെ അനശ്വരവും അനന്തവുമായ ഏകീഭാവം നേരത്തെ കണ്ടറിഞ്ഞിരുന്നതുകൊണ്ട്, ഭാരതത്തിലുടനീളം നടത്തിയ അദ്ദേഹത്തിന്റെ പരിവ്രജനങ്ങൾ ഈ നാടിന്റെ മുഖ്യധാരയിൽനിന്ന് അകററപ്പെട്ടതും ദരിദ്രവുമായ ശരീരമനസ്സുകളുമായി വ്യക്തിപരമായ ഗാഢബന്ധം പുലർത്തുവാൻ അദ്ദേഹത്തെ സഹായിച്ചു. ആദർശവും വസ്തുതയും തമ്മിൽ പൊരുത്തമില്ലെന്നദ്ദേഹം കണ്ടു. തന്റെ ഹൃദയത്തെയും ശരീരത്തെയും യാഥാർത്ഥ്യവും ആദർശവുമായി സമന്വയിപ്പിക്കുന്നതിനുള്ള പ്രവർത്തനത്തിന് സജ്ജമാക്കി. ആധുനികഭാരതത്തിന്റെ പ്രശ്നങ്ങളെ അനാവരണം ചെയ്യുന്നതിനും അവയ്ക്കു് പരിഹാരം കണ്ടെത്തുന്നതിനും അദ്ദേഹം ദുഃഖത്തോടും കഠിനമായ ഹൃദയവ്യഥയോടും കൂടി പോരാടി. ഇക്കാര്യത്തിൽ തന്റെ ആസക്തിയും നിശ്ചയദാർഢ്യവും തന്റെ ജനതയ്ക്കു് താമസംവിനാ പറഞ്ഞു് കൊടുക്കുന്നതിനദ്ദേഹം സ്വയം പ്രയത്നിച്ചു. ആധുനികഭാരതത്തിന്റെ മുഖവും മനസ്സും സ്വാമി വിവേകാനന്ദന്റെ ഹൃദയത്തിന്റേയും നിശ്ചയദാർഢ്യത്തിന്റെയും മുദ്രയെ വഹിക്കുന്നു. സ്വാമി വിവേകാനന്ദന്റെ സമ്മാനിതയായ പാശ്ചാത്യ ശിഷ്യ ഭഗിനി നിവേദിതയെ ഉദ്ധരിക്കാം: (The master as I saw him P.p. 49-50) 'എന്നിരുന്നാലും ഒരു വസ്തുത ഗുരുവിന്റെ പ്രകൃതത്തിൽ അഗാധമായിരുന്നു. ആയതു് എങ്ങനെ ക്രമീകരിക്കണമെന്നു് അദ്ദേഹത്തിനുതന്നെ അറിയില്ലായിരുന്നു. അതാവട്ടെ അദ്ദേഹത്തിന്റെ സ്വരാജ്യസ്നേഹവും, സ്വന്തം രാജ്യത്തിന്റെ ദാരിദ്ര്യത്തിലുള്ള അമർഷവുമായിരുന്നു. ഞാനദ്ദേഹത്തെ കണ്ടിരുന്ന സംവത്സരങ്ങളിലത്രയും മിക്കവാറും ദിവസേന ഭാരതത്തെക്കുറിച്ചുള്ള ചിന്ത അദ്ദേഹത്തിന് തന്റെ ശ്വാസഗതിപോലായിരുന്നു. അദ്ദേഹമതിന്റെ സ്ഥാപകപ്രവർത്തകനായിരുന്നു എന്നതാണ് വസ്തുത. ദേശീയതയെന്ന വാക്കു് അദ്ദേഹം ഉപയോഗിക്കുകയാവട്ടെ രാഷ്ട്രനിർമ്മാ

ണത്തിനുള്ള കാലഘട്ടത്തെ പ്രചരിപ്പിക്കുകയാവട്ടെ ഉണ്ടായില്ല. അദ്ദേഹത്തിൻെറ പ്രയത്നം മാനവപുനരുദ്ധാരണത്തിനാണെന്നദ്ദേഹം തന്നെ പറഞ്ഞിരുന്നു. ജന്മനാ അദ്ദേഹം ഒരു ഉപാസകനായിരുന്നു. അദ്ദേഹത്തിൻെറ ഉപാസനാമൂർത്തിയാവട്ടെ മാതൃരാജ്യവും. വന്നണയുന്ന ഓരോ നാദത്തിനും കമ്പനം കൊള്ളുകയും അനുനാദമുണ്ടാക്കുകയും ചെയ്യുന്ന അതിലോലമായി അവനതമായ കമ്പിപോലെ ആയിരുന്നു, ഭാരതത്തെ സംബന്ധിക്കുന്ന എന്തിലും അദ്ദേഹത്തിൻെറ ഹൃദയം. അദ്ദേഹത്തിൽ മാറെറാലിയുണ്ടാക്കാത്ത ഒരു തേങ്ങൽപോലും അവളുടെ തീരത്തു് കേട്ടിട്ടില്ല. അവിടെ ഭയന്നുള്ള വിലാപങ്ങളില്ല. ദൈന്യത്തിൻെറ നടുക്കങ്ങളില്ല ആത്മസാക്ഷാത്ക്കാരത്തിൽ നിന്നുള്ള പലായനമില്ല. അതു് അദ്ദേഹത്തിനു് അജ്ഞാതവും അനുഭവേതരവുമായിരുന്നു. ആധുനികവിജ്ഞാനത്തിലുള്ള ഭാരതത്തിൻെറ പിന്നോക്കാവസ്ഥയിൽ അദ്ദേഹം പരിതപിച്ചിരുന്നു. എന്നാൽ ഈ കുറവുകളെല്ലാം തൻേറതുതന്നെയെന്നദ്ദേഹം വിചാരിച്ചിരുന്നു. ഇങ്ങനെയൊക്കെയാണെങ്കിലും അദ്ദേഹത്തെപ്പോലെ ഭാരതത്തിൻെറ മഹത്വത്തിൻെറ ദർശനം സിദ്ധിച്ച മററാരുമുണ്ടായിരുന്നിട്ടുമില്ല.

## 6 ജനാധിപത്യം സ്വതന്ത്രഭാരതത്തിൽ

നമ്മുടെ രാജ്യം വൈദേശികാധിപത്യത്തിൽനിന്നുള്ള തൻെറ മോചനത്തിൻെറ ദിനം ഇന്നു് കൊണ്ടാടുമ്പോൾ സ്വാമി വിവേകാനന്ദനേയും ഭാരതത്തിൻെറ ഭാവിയെക്കുറിച്ചുള്ള അദ്ദേഹത്തിൻെറ സങ്കല്പത്തേയും അനുസ്മരിക്കുന്നതു് തികച്ചും അനുയോജ്യമാണു്. ഹിന്ദുവും മുസ്ലീമും മററു് വിഭാഗങ്ങളും ചേർന്നു് സമ്പന്നമായൊരു സങ്കരസംസ്കാരമാണു് നമ്മുടേതെന്നദ്ദേഹം വിശ്വസിച്ചിരുന്നു. ഹിന്ദുവിനും മുസ്ലീമിനും പരസ്പരം പഠിക്കുവാൻ ചില കാര്യങ്ങളുണ്ടെന്നും അതു് അവരെ കൂടുതൽ മികച്ച മുസ്ലീമും ഹിന്ദുവും ആക്കുകമാത്രമല്ല അതിലുപരി നല്ല മനുഷ്യരാക്കുമെന്നുംകൂടി അദ്ദേഹം വിശ്വസിച്ചിരുന്നു. അദ്ദേഹത്തിൻെറ മതം മാനുഷീകരണമായിരുന്നതുകൊണ്ടു് അദ്ദേഹം തൻെറ രാജ്യത്തിലെ ജനങ്ങളോടു് ഇടുങ്ങിയ രാഗദ്വേഷങ്ങൾ വലിച്ചെറിഞ്ഞു് അഭംഗുരതയിലേയ്ക്കു് വളരുവാനും അതു് തന്നെയാണു് പെരുമാററവൈശിഷ്ട്യത്തിൻെറ പൂർണ്ണതയെന്നും ഉദ്ബോധിപ്പിച്ചു. ജാതിയുടെയും വർണ്ണത്തിൻെറയും വിഭാഗീയതാതു് പര്യങ്ങൾ വെടിഞ്ഞു് നരനിലെ ദേവനെ അഭിവ്യഞ്ജിപ്പിക്കുന്ന സാക്ഷാത്കാരത്തിലേയ്ക്കും സമഗ്രതയിലേയ്ക്കും വളരുവാൻ അതേ ശ്വാസത്തിലദ്ദേഹം ഹിന്ദുക്കളോടാഹ്വാനം ചെയ്തു. സ്വാതന്ത്ര്യത്തിലും സമത്വത്തിലുമുള്ള വിശ്വാസത്തോടും വ്യക്തിവൈശിഷ്ട്യത്തിൻെറ പവിത്രതയോടും കൂടിയ ജനാധിപത്യത്തിൻെറ നൂതനമായ

സിദ്ധാന്തവും പ്രയോഗവും അദ്ദേഹം ഉയർത്തിപ്പിടിച്ചിരുന്നതു് മാനു ഷീകരണത്തിൻെറ ഈ മതത്തിനു അങ്ങേയററം സഹായകമായി.

## 7 ജനാധിപത്യവും വിഭജനത്തിൻെറ ദുരന്തവും

ജനാധിപത്യത്തിൻെറ ശക്തി പൗരനിലാണു് നിലകൊള്ളുന്നതു്. ഹിന്ദുവിനേയും മുസ്ലീമിനേയും ക്രിസ്ത്യാനിയേയും സിക്കുകാരനേയും പാഴ്സിയേയും മററെല്ലാവരെയും സാർവ്വലൗകികവും മാനുഷികവുമായ ചില അടിസ്ഥാനമൂല്യങ്ങളിൽ വിശ്വാസമുള്ള പൗരന്മാരാക്കിത്തീക്കുന്നതിനു് മാർഗ്ഗണം ചെയ്യുകയാണു് ഇന്ത്യൻ ജനാധിപത്യം. ലോകത്തിലെ മഹോന്നത മതങ്ങളുടെ പ്രചോദനത്തിൽ നിന്നും യഥേഷ്ടം ഈ മഹാപ്രയത്നത്തിനുള്ള പോഷണം ലഭിയ്ക്കും. മതത്തിനുമാത്രം നല്കുവാൻ കഴിയുന്ന അനുശാസനങ്ങളും പ്രചോദനങ്ങളുമില്ലെങ്കിൽ, വാസ്തവത്തിൽ രാഷ്ട്രീയമായെന്നല്ല സാമ്പത്തികകമായിപ്പോലും ജനാധിപത്യം ചിരകാലം നീളുകയില്ലെന്നു മാത്രമല്ല ദൂഷിച്ചു പോവാനുമിടയുണ്ടു്. എന്നാൽ ആ പ്രചോദനം തേടേണ്ടതു് മതത്തിൻെറ ധർമ്മസംഹിതകളിലോ ജടിലസിദ്ധാന്തങ്ങളിലോ അല്ല മറിച്ചു് അവയുടെ അവശ്യസത്യങ്ങളുടെ അകക്കാമ്പിലാണു്. ജനാധിപത്യത്തെ ധാർമ്മികമായും ആദ്ധ്യാത്മികമായും ഉന്മിഷത്താക്കുന്നതിനുള്ള പ്രയത്നത്തിനാണു് സ്വതന്ത്രഭാരതത്തിൻെറ ശക്തി ഇന്നും ഉററു നോക്കുന്നതു്.

നവീനഭാരതസന്ദർഭത്തിൽ മുൻചൊന്ന അഭിപ്രായങ്ങൾ ഒരുവേള നൂതനവും നിർവ്വിശങ്കവുമായി തോന്നും. നമ്മുടെ സ്വാതന്ത്ര്യം വേണ്ടത്ര ദുഃഖവുമായാണു് നമുക്കു് ലഭ്യമായതു്. ഇതു് സ്വാതന്ത്ര്യപ്രഖ്യാപനത്തിൻെറ ശബ്ദമാണു്, ഇതോടൊപ്പം രണ്ടു് രാഷ്ട്രങ്ങളായുള്ള നമ്മുടെ വിഭജനത്തിൻെറ കൂടി പ്രഖ്യാപനമാണു്, വിഭജനം എത്ര ദുരന്തമാണോ ആയതിനെ രാഷ്ട്രീയവും ഭരണപരവും എന്നതിലുപരി നാം ദുരന്തപൂർണ്ണമാക്കിക്കൂടാ. ഉപരിപ്ലവമായി നോക്കുമ്പോൾ ഈ വിഭജനം സാംസ്കാരികവും മതപരവുമായ അടിസ്ഥാനത്തിലാണു്. എന്നാൽ ചുഴിഞ്ഞു് നോക്കുമ്പോൾ സാംസ്കാരികവും മതപരവുമായ മുദ്രകളുപയോഗിച്ചു് രാഷ്ട്രീയതാത്പര്യങ്ങൾക്കു് മാത്രം വേണ്ടിയുള്ള വെറും രാഷ്ട്രീയമായ വിഭജനമാണെന്നതു് സ്വയം വെളിവാകുന്നു. അതു് മതപരവും വർഗ്ഗീയവുമായ വികാരങ്ങളെ ഇളക്കിവിട്ടു എന്നതു് നിശ്ചയമാണു്. ഒപ്പം വൻതോതിൽ ഭൗതികവും മാനുഷികവുമായ വിനാശത്തിനുമിടയാക്കി.

## 8 സാമൂഹ്യശക്തികൾ വിഭജനത്തിനെതിരെ

എന്നാലിപ്പറഞ്ഞതെല്ലാം വേറിട്ടൊരു പരമാധികാര രാഷ്ട്രത്തിൽ ഹിന്ദുമതത്തിൻേറയും സംസ്കാരത്തിൻേറയും ബാധയേല്ക്കാതെ

ഇസ്ലാംമതത്തെയും സംസ്കാരത്തേയും സംരക്ഷിക്കേണ്ടതിന്റെ ആവശ്യകതക്ക് തെളിവാകുന്നില്ല. മുസ്ലീം ബുദ്ധിജീവികൾ തങ്ങളുടെ രാഷ്ട്രീയ സാമ്പത്തിക വ്യക്തിത്വം പ്രകടിപ്പിക്കുന്നതിന് ഒരു പ്രത്യേകരാഷ്ട്രം ആവശ്യമാണെന്ന് ചിന്തിയ്ക്കുവാനൊരുമ്പെട്ടു എന്നു മാത്രമാണിതുകൊണ്ട് അർത്ഥമാക്കുന്നത്. വിഭജനം എപ്പോൾ ഈ ആശ സഫലീകരിക്കുന്നുവോ അതോടെ മൗലികമായ ഒരു ഉൾപ്രേരണയുടെ അഭാവത്താലതഴിയ്ക്കുന്നതിന് ബാദ്ധ്യസ്ഥമാവും. ഒരു പരമാധികാര രാജ്യത്തിലായാലും രണ്ട് വ്യത്യസ്ഥരാജ്യങ്ങളിലായാലും ജനങ്ങൾ ഒന്നുതന്നെയാണ്. ആയതിനാൽ ഇന്ത്യ, പാകിസ്ഥാൻ രാജ്യങ്ങളുടെ പിന്നിൽ ബൃഹത്തായൊരു ഭാരതം അവ്യക്തമായി എല്ലാപ്പോഴും നിലകൊള്ളും. ഖണ്ഡഭാരതത്തിന്റെ രണ്ട് രാഷ്ട്രീയ പ്രവിശ്യകൾക്കും സാമൂഹ്യഘടനകൾക്കും ഉപരി അതിക്രമിച്ചു കടക്കുന്നതിന് അതേ അവിഭക്തഭാരതം ബാദ്ധ്യസ്ഥമാണ്. ഭാരതജനതയുടെ സാമൂഹ്യഘടന സാമാജിക നിയമങ്ങൾക്കും രാഷ്ട്രീയഘടനക്കും ഉപരിയായി സ്വയം വിലയിരുത്തുന്നതിന് പ്രതിജ്ഞാബദ്ധമാണ്. ഏതെല്ലാം മൗലിക പ്രേരണകൾ ഉണ്ടായിരുന്നാലും തന്മൂലം അഖണ്ഡതയിലേയ്ക്ക് മാത്രമേ സാമൂഹികശക്തികൾക്ക് മുന്നേറുന്നതിന് കഴിയൂ. വിഭജനമുണ്ടായിട്ടുകൂടിയും ഇരുരാജ്യങ്ങളിലേയും ന്യൂനപക്ഷപ്രശ്നം ശക്തമായൊരു ഘടകമാണ്. കാഴ്ചപ്പാടുകളെന്തുതന്നെയായിരുന്നാലും അതിന് വിരുദ്ധമായി ഈ പ്രശ്നം ആത്യന്തികമായി അഖണ്ഡതയിലേയ്ക്ക് നയിക്കും. കഴിഞ്ഞ കുറെ പതിററാണ്ടുകളിലെ കരാറുകളിലൂടെയും ഇടപാടുകളിലൂടെയും നടത്തിയ രാഷ്ട്രീയസ്വാർത്ഥതാല്പര്യങ്ങൾക്കും കൗശലത്തിനുമുപരി ആശാവഹമായൊരു തലത്തിൽ ഉന്നതവും ശ്രദ്ധേയവുമായിരിക്കും ഈ അഖണ്ഡത.

രാഷ്ട്രീയസമ്മർദ്ദം നമ്മെ വിഭജിച്ചു. എന്നാൽ സാമൂഹികതയുടെ സമ്മർദ്ദം നമ്മെ ഒന്നിപ്പിക്കും. സാമൂഹിക-സാമ്പത്തിക ശക്തികളാൽ പരിപോഷിപ്പിക്കപ്പെട്ട സംസ്കാരവും വിശാല വിശ്വതാത്പര്യങ്ങളുടെ യാഥാർത്ഥ്യങ്ങളും ഈ പ്രക്രിയയെ ത്വരിതപ്പെടുത്തും. വർഗ്ഗങ്ങളുടെ നിത്യവിശാലമായ ഐക്യത്തെ പ്രദാനം ചെയ്തുകൊണ്ട് ഈ പ്രക്രിയ സമാജത്തിൽ അനുസ്യൂതം തുടർന്നുപോന്നു. ഭാരതത്തെ സംബന്ധിച്ചിടത്തോളം ആയതിന്റെ ശാശ്വതീകരണത്തിൽ മാത്രം താത്പര്യമുള്ള സമുജ്ജ്വലമായ ദേശീയശക്തികളെ നിരന്തരം ഉന്മൂലനംചെയ്യുന്ന പദ്ധതികളാവിഷ്കരിച്ചു പിന്തുടരുന്ന ഒരു വിദേശശക്തിയുടെ സാന്നിദ്ധ്യം, നമ്മുടെ സങ്കല്പങ്ങൾക്കതീതമായ മൂന്നാം ഘടകമെന്ന നിലയിൽ പ്രത്യേകം പരിഗണിയ്ക്കേണ്ടതാണ്. ഇന്ന് ഈ അളവററ മൂന്നാംഘടകത്തിന്റെ ഉച്ചാടനം സാമൂഹ്യശക്തികളുടെ പ്രയോജനപ്രദമായ പ്രവർത്തനങ്ങൾക്ക് സ്വതന്ത്രമായ കളമൊരു

ക്കുന്നു. വിഭജനത്തിൻെറ കഠിനതരമായ വേദനയനുഭവിക്കുമ്പോഴും ഈയൊരു വിശ്വാസമാണവരെ അന്ധാളിപ്പിക്കാതെയും സംഭ്രാന്തമാക്കാതെയുമിരിക്കുന്നത്. പ്രഭാവമേറിയ രാഷ്ട്രീയപ്പാർട്ടികളിലും അരാഷ്ട്രീയസമൂഹങ്ങളിലും ഹിന്ദുക്കളിലും മുസ്ലീംങ്ങളിലും അതു വൻതോതിൽ അന്തർഭവിച്ചിരിക്കുന്നു. അനിയന്ത്രിതവികാരവായ്പിൻേറതും അന്ധമായ വിരോധത്തിൻേറതുമായ സമീപകാലപരിതസ്ഥിതികൾ മാറി ഭാരതചക്രവാളം തെളിയുമ്പോൾ മേൽപ്പറഞ്ഞ വിശ്വാസത്തിൻേറയും ദർശനത്തിൻേറയും പ്രഭാവവും കൃത്യതയും രാഷ്ട്രം അംഗീകരിക്കും. അന്നു നിശ്ചയദാർഢ്യമുള്ള ഏതാനും പേരുടെ വിശ്വാസം അനേകരുടെ അത്യാവേശമായി പരിണമിച്ച് വിഘടിത വിഭാഗങ്ങളുടെ പുനഃസംയോജനത്തിനും പുനഃസമാഗമത്തിനും, തദ്വാരാ പൂർവ്വനിശ്ചിതമായ വസ്തുതയെ ജനസമ്മതിയിലൂടെ നിരാകരിക്കുന്നതിനും വഴിയൊരുക്കും.

## 9 രാഷ്ട്രീയം- സാമൂഹികസാമ്പത്തിക ശക്തികളുടെ കളിപ്പാട്ടം

ഈയൊരു മഹത്തായ പൂർത്തീകരണത്തിനു നിശ്ശബ്ദവും നിസ്തന്ദ്രവുമായി പ്രയത്നിക്കുവാനുള്ള നിയോഗമാണു നമ്മുടെ രാഷ്ട്രമിന്നു അഭിമുഖീകരിക്കുന്നതു്. സാമൂഹ്യശക്തികളുടെ കളിപ്പാട്ടമാണു രാഷ്ട്രീയം. മാനവസമുദായശാസ്ത്രം രാഷ്ട്രീയത്തെക്കാൾ മൗലികമാണു്. സാമാജികമായ ആദർശൈക്യത്തിലേയ്ക്കു സാമൂഹികശക്തികളെ വിനിയോഗിക്കുന്നതിനു സ്വാമി വിവേകാനന്ദൻെറ സന്ദേശങ്ങളിൽനിന്നും വ്യക്തി വൈശിഷ്ട്യത്തിൽനിന്നും നമ്മുടെ രാഷ്ട്രം പ്രചോദനവും മാർഗ്ഗദർശനവും കണ്ടെത്തും.

മുസ്ലീങ്ങളുടെയും ഹരിജനങ്ങളുടെയും സാമ്പത്തികവും സാമൂഹികവുമായ മുന്നേററം നമ്മുടെ രാജ്യത്തു സാമൂഹികശക്തികളുടെ സാമ്യാവസ്ഥയ്ക്കു വഴി തെളിയിക്കും. ഹൈന്ദവസമൂഹത്തിന്മേൽ ജനാധിപത്യത്തിൻെറ സ്വാധീനം അതിൻെറ ഉച്ചനീചത്വങ്ങളെ ഇല്ലാതാക്കി സാമൂഹ്യമായ സ്ഥിതിസമത്വം സ്ഥാപിക്കുന്നതിനു സഹായകമാകും. സാംസ്കാരികവും സാമ്പത്തികവുമായ മുന്നേററം ശരാശരി മുസ്ലീങ്ങളെ വർഗ്ഗീയവും സ്വമതാവേശപരവുമായ പ്രചരണങ്ങളിൽ പടിപടിയായി വിമുഖരാക്കുകയും തങ്ങളുടെ മതത്തിലെ സാർവ്വലൗകികവും മാനുഷീകവുമായ അംശങ്ങളെ സ്വാംശീകരിക്കുവാൻ സഹായിക്കുകയും ചെയ്യും. നാളത്തെ ഭാരതീയ ഇസ്ലാമിനെ കാത്തിരിക്കുന്നതു് സഹിഷ്ണുവായ ഒരു ഇസ്ലാമിൻെറ പ്രവചനങ്ങൾക്കും പ്രവർത്തനങ്ങൾക്കുമുള്ള പ്രയത്നമാണു്. അതിൻെറ അടുത്തകാലത്തുളവായ വിഘടനവാദവും പിന്തിരിപ്പൻ നയങ്ങളും നിവാരകപ്രവണതകളും

ഉദാത്തമായ സംയോജനപ്രവണതകളും പ്രവർത്തനങ്ങളുംകൊണ്ടു് മാററിയെടുക്കണം. ചുരുക്കത്തിൽ ഇസ്ലാമികജനാധിപത്യം മാനവജനാധിപത്യമായി വളരണം. ഹൈന്ദവസമൂഹത്തിൽ ഈ ജനാധിപത്യത്തിന്റെ സ്വാധീനം ആ സമൂഹത്തിനും ലോകത്തിനു് തന്നെയും സർവ്വാശ്രേഷ്ഠിയായിരിക്കണം. ഹൈന്ദവധർമ്മത്തിന്റെ മനോഹാരിതയെ അതിന്റെ സാമൂഹികമായ ഉച്ചനീചത്വങ്ങൾ വികലമാക്കിയിരുന്നതായി സ്വാമി വിവേകാനന്ദൻ കണക്കാക്കിയിരുന്നു. ഭാരതത്തിലെ തന്റെ ഭക്തനായ ഒരു പ്രവർത്തകനു് അമേരിക്കയിൽനിന്നും അദ്ദേഹമയച്ച കത്തുകളിലൊന്നിൽ വ്യസനപൂർവ്വം ഇക്കാര്യം ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. (C. W. S. V. Vol. V. p. 15.)

''ഹിന്ദുമതം പോലെ മാനുഷ്യകത്തിന്റെ മഹത്വത്തെ ഇത്രയധികം വികാരനിർഭരമായി പ്രകൃഷ്ടംവിധം പ്രവചനങ്ങൾ നടത്തിയിട്ടുള്ള മറെറാരു മതം ഈ ഭൂമിയിലില്ല. അതുപോലെ പാവപ്പെട്ടവന്റേയും പതിതന്റെയും കഴുത്തിനിതുപോലെ ഞെക്കിയിട്ടുള്ള മതവും വേറെയില്ല. മതം തെററല്ലെന്നു് ഭഗവാൻ എനിക്കു് വെളിവാക്കിത്തന്നിട്ടുണ്ടു്. എന്നാൽ ഹിന്ദു മതത്തിലെ കപടനാട്യക്കാരായ പരീശരന്മാരും സദ്ദൃക്യന്മാരുമാണു് വ്യാവഹാരികവും പാരമാർത്ഥികവുമായ സത്യത്തിന്റെ പേരിൽ നിഷ്ഠുരതയുടേതായ എല്ലാത്തരം സാമഗ്രികളും കണ്ടെത്തിയതു്.

തെററു മതത്തിന്റേതല്ല, നേരേ മറിച്ചു് നിങ്ങളുടെ മതം എല്ലാ ജീവജാലങ്ങളും നിങ്ങളുടെതന്നെ ആത്മാവാണെന്നു് നിങ്ങളെ പഠിപ്പിക്കുന്നു. എന്നാൽ അനുഷ്ഠാനത്തിന്റെ അഭാവമാണു്, അനുകമ്പയുടെ അഭാവമാണു്, അല്ല, ഹൃദയത്തിന്റെ അഭാവമാണു് ആയതിനെ സാക്ഷാത്കരിക്കുന്നതിനു് തടസ്സമാവുന്നതു്.

## 10 ഹിന്ദുവും ഇസ്ലാമും തമ്മിലുള്ള ബന്ധം

സൗഹൃദത്തോടും സമാധാനത്തോടും കൂടിയാണു് ഇസ്ലാം ഇന്ത്യയിലേയ്ക്കു് വന്നിരുന്നതെങ്കിൽ ഇന്ത്യൻ ഇസ്ലാമിന്റെയും ഹിന്ദുസമാജത്തിന്റെയും സ്വഭാവവും ഭാരതത്തിന്റെ ചരിത്രവും മറെറാന്നാകുമായിരുന്നു. അങ്ങനെയായിരുന്നെങ്കിൽ ഹിന്ദുത്വത്തിന്റെ സാമൂഹ്യനിലയുടെ പവിത്രീകരണത്തിനു് അനിവാര്യമായ സാമൂഹ്യസമത്വത്തിന്റെ വിശേഷം അതു് നല്കുകയും തദ്വാരാ ഹിന്ദുമതം സസന്തോഷം അതിൽനിന്നു് ഈ വസ്തുതകൾ ഗ്രഹിക്കുന്നതോടൊപ്പം സഹോദരവിശ്വാസത്തോടു് തങ്ങളുടേതായ സഹിഷ്ണുതാപൂർവ്വമായ കാഴ്ചപ്പാടു്വെച്ചു് പുലർത്തുകയും ചെയ്യുമായിരുന്നു. എന്നാൽ സൈനിക കലാപകാരികളിലൂടെ മുസ്ലിം അതിന്റെ ആക്രാമികഭാവ

ത്തിൻെറ പരമസീമയുമായാണ് ഇന്ത്യയിലേയ്ക്കു വന്നതു്. അവരാവ വട്ടെ ഇസ്ലാമികതയെ പ്രചരിപ്പിക്കുകയും അവരുടെതന്നെ ദേശീയ മായ കിരാതത്വത്തെ നടപ്പാക്കിപ്പോരുകയും ചെയ്തു. അവർ ഇന്ത്യ യെ കൊള്ളയടിക്കുകയും ഹിന്ദുമതത്തെ നശിപ്പിക്കുകയും ചെയ്തു. ഹിന്ദുമനസ്സുകളിൽ ഇസ്ലാം കണ്ണിലെ കരടായിത്തീർന്നു. അവ മത ങ്ങൾ തമ്മിലും സംസ്കാരങ്ങൾ തമ്മിലും ഉള്ള പാരസ്പര്യത്തിലെ ഇരു ളടഞ്ഞ അദ്ധ്യായങ്ങളിലൊന്നായിത്തീൎന്ന് തിക്തഫലങ്ങളുളവാക്കി. എന്നാൽ ഇതു് മാനുഷ്യകത്തിൻെറ മതങ്ങളുടെ സംസ്കാരത്തിൽ മഹ ത്തായ നന്മകൾ പ്രദാനം ചെയ്യുംവിധം മറെറാരു വിധത്തിൽ ഫല പ്രദമായി.

എന്നിട്ടും സാമൂഹ്യശക്തികൾ മാനവചേഷ്ടകളെയും വികാരങ്ങ ളേയും അതിക്രമിക്കുന്നു. എന്തുകൊണ്ടെന്നാൽ ഒരിക്കൽ ഈ മണ്ണിൽ ഇസ്ലാം സ്ഥാപിതമായാൽ സംയോജനത്തിൻെറയും സംശ്ലേഷണ ത്തിൻെറയും പ്രവൎത്തനം ആരംഭിക്കുകയും ഹിന്ദുക്കളും മുസ്ലീംങ്ങളുമാ യി മദ്ധ്യകാല ഉത്തരഭാരതത്തിലെ മഹാത്മാക്കളായ ദിവ്യന്മാരുടെ ജീവിതത്തിനും പ്രവൎത്തനത്തിനും കളമൊരുക്കുകയും ചെയ്തു് നമ്മുടെ ചരിത്രത്തിലെ സുവൎണ്ണദശയെ പ്രഘോഷണം ചെയ്തു. വിശദമായി പറഞ്ഞാൽ അവരുടെ പ്രവൎത്തനങ്ങൾ ചിന്തയിലും മതബോധന ത്തിലും ഹിന്ദുമതത്തിൻെറയും സാമൂഹ്യജീവിതക്രമത്തിൽ ഇസ്ലാമി ൻേറയും മുഖമുദ്രയെ സ്വീകരിച്ചു. ചരിത്രത്തിൻെറ പൊതുവായ ചട്ട ക്കൂട്ടിനുള്ളിൽ കബീറിൻെറയും ഗുരുനാനാക്കിൻെറയും ദാദുവിൻെറ യും സൂരദാസിൻെറയും മററും മററും പ്രവൎത്തനങ്ങൾ ക്ഷണികവും അ സാദ്ധ്യവുമെന്നു് തോന്നാമെങ്കിലും ഇത്തരുണത്തിൽ അവ ധാൎമ്മിക ബോധവും അനിവാര്യമായ പ്രചോദനവും ഉൾക്കൊള്ളുന്നു. ഒററപ്പെട്ട വ്യക്തികൾ പ്രതികൂലസമയങ്ങളിൽ ഇമ്മാതിരി മഹത്തായ ചല നങ്ങളുളവാക്കിയെങ്കിൽ ഉഭയവിശ്വാസങ്ങളുടെയും ശക്തികളെ നിയ തവുംനിൎദ്ദിഷ്ടവുമായ പ്രയത്നംകൊണ്ടും പ്രായോഗികവും സൃഷ്ടിപരവു മായ മാൎഗ്ഗങ്ങളിലൂടെയും തിരിച്ചു്വിട്ടാൽ ആദ്ധ്യാത്മികഭദ്രതയുടെയും സാമൂഹ്യതാത്പര്യൈക്യത്തിൻെറയും വിവേകാനന്ദവിഭാവിതമായ മാനവീകരണം എന്തെന്ന മഹത്തായ ലക്ഷ്യമാണ് നേടുക. ജനാധി പത്യത്തിൻെറ സിദ്ധാന്തങ്ങളാലും പ്രയോഗങ്ങളാലും സഹായിക്കു പ്പെട്ടും ജഗത് ശക്തികളുടെ സ്വാധീനത്താൽ സഹകരിക്കപ്പെട്ടും ഈ പ്രയത്നം അതിൻെറ ഉദാത്തമൂൎത്തീകരണം മാനവക്ഷേമത്തിൻെറ ധാൎമ്മികചോദനയെ ഉൾക്കൊണ്ടുകൊണ്ടും ആദ്ധ്യാത്മികതയിലടിയു റച്ചുകൊണ്ടും ഉള്ള ഒരു ഇന്ത്യൻ രാഷ്ട്രീയസംഘടനയുടെ ആവിർഭാവ ത്തോടെയാണ് സഫലമാവുന്നതു്.

## 11 പരസ്പരമത്സരത്തിൽ മാനവികാംശങ്ങളെ ഉദ്ധരിക്കുന്നതിനുള്ള സ്വാതന്ത്ര്യം

ഇതുതന്നെയല്ലേ എല്ലാമതങ്ങളുടെയും ലക്ഷ്യവും ഫലവും? ഇതുതന്നെയല്ലേ ലോകത്തിലെ മഹോന്നത മതങ്ങളുടെ ആചാര്യന്മാരുടെയും പ്രവാചകന്മാരുടെയും ഹൃദയങ്ങളെ സന്തോഷിപ്പിക്കാവുന്നതു്? ആധുനികശക്തികളെ മാനവലക്ഷ്യത്തിലേയ്ക്കു് നയിക്കുന്നതിന്റെ സാമാന്യരീതിയുമിതുതന്നെയല്ലേ? ഈ പൂർത്തീകരണം ലോകരാഷ്ട്രങ്ങളുടെ ധാർമ്മിക നേതൃത്വത്തിലേയ്ക്കും പുരോഗതിയിലേയ്ക്കും ഭാരതത്തെ നയിക്കുകയില്ലേ? ഹിന്ദുമതംപോലെ ഇന്ത്യൻ ഇസ്ലാമിനും ഇന്ത്യൻ ക്രൈസ്തവതയ്ക്കും തങ്ങളുടേതായ സവിശേഷ വ്യക്തിത്വത്തോടും ലോകത്തിലെ ഇതരജനതയ്ക്കുള്ള മഹത്തായ സന്ദേശത്തോടും കൂടി വിഭിന്നവിശ്വശക്തികളായി മുന്നേറുവാൻ കഴിയില്ലേ? ഭാരതത്തിന്റെ മണ്ണിൽ മതം അങ്ങേയററം തഴച്ചു് വളരുന്നു. ഹിന്ദുവായാലും, ക്രിസ്ത്യാനിയായാലും മുഹമ്മദനായാലും ഇവിടെ അഗാധമാം വിധം മതഭക്തനാണു്. സങ്കുചിതമായ രാഷ്ട്രീയ വികാരങ്ങളുമായിച്ചേർന്നു് ആ മതബോധം ആപൽക്കരമാം വിധം മൃഗീയതയെ പ്രകടമാക്കുന്നു. അതുപോലെ ആത്മീയതയും മാനവസേവനവുമായി ഇണങ്ങി ഉദാത്തമേഖലകളെയും വെളിവാക്കുന്നു. തങ്ങളുടെ മതം ഈ അവസാനം പറഞ്ഞതിനെ വെളിവാക്കുന്നതു് കാണുവാൻ കഴിയേണ്ടതു് ഹിന്ദുവിന്റെയും മുസ്ലീമിന്റെയും ക്രിസ്ത്യാനിയുടേയും സാദ്ധ്യതയാണു്. തങ്ങളുടെ രക്തദാഹവും അഹങ്കാരവും പൂർത്തീകരിക്കുന്നതിനു് ഇസ്ലാമിന്റെ അഭിധാനം വിനിയോഗിച്ച ആക്രമണകാരികളേയും മതഭ്രാന്തന്മാരേയും മാനവികതയിൽനിന്നു് വഴി പിഴച്ചവരും ഉന്മത്തരുമാണെന്നു് കണക്കാക്കുന്നതിനു് ശരാശരി മുസ്ലീം തയ്യാറാവണം. അത്തരക്കാരെ ഏറെവന്നാൽ ധീരയോദ്ധാക്കളെന്നു് കാണാമെന്നല്ലാതെ മതത്തിന്റെ നായകന്മാരായി കണ്ടുകൂടാ. മാനവസമൂഹത്തിനാനന്ദവും പ്രതീക്ഷയും പ്രദാനംചെയ്ത തങ്ങളുടെ മതത്തിലെ ദിവ്യന്മാരേയും ഫക്കീറുകളെയും ആദരിക്കുന്നതിനവർ ഒരുങ്ങണം. ആയതു് വഴിപോലെ ഇന്ത്യൻമുസ്ലീമിനെ ഇതര വിശ്വാസങ്ങളെയും തങ്ങളുടെ പ്രവാചകന്മാരെയും മഹാത്മാക്കളേയും ആദരപൂർവ്വം വീക്ഷിക്കുന്നതിനുള്ള സ്വഭാവം രൂപപ്പെടുത്തുവാൻ സഹായിക്കും. ഇസ്ലാംപ്രവാചകൻ രംഗപ്രവേശം ചെയ്തതുതന്നെ മനുഷ്യസഞ്ചയത്തെയാകെ താക്കീതു് ചെയ്യുന്നവനായിട്ടാണു്, അദ്ദേഹം വന്നതു് സംയോജനത്തിനാണു്, സ്വയം സാക്ഷാൽക്കരിച്ച, മാനവികതയുടെ അനുഗ്രഹമായാണു്, ശാപമായല്ല. ആട്ടിൻകുട്ടിയെപ്പോലെ വിനയാന്വിതനെങ്കിലും സിംഹത്തെപ്പോലെ ധീരനായിരുന്ന അദ്ദേഹം തന്റെ ജനതക്കു്

ധാർമ്മികവും ആദ്ധ്യാത്മികവുമായ ഉത്തേജനം നൽകി. അദ്ദേഹത്തെ പിൻതുടരുവാൻ ആഗ്രഹിക്കുന്നവർക്ക് പ്രചോദകമാവുംവിധം അന്യാദൃശമായൊരു പദ്ധതി തൻെറ പ്രവർത്തനത്തിലും പെരുമാററത്തിലും അദ്ദേഹം രൂപപ്പെടുത്തി.

പരസ്പരമുള്ള ആദരവ് പരസ്പരവിജിഗിഷയിലേയ്ക്ക് നയിക്കും. വിജിഗിഷയുടേതായ മഹത്തായ മാനവികാംശത്തെ ദീർഘകാലമായി നാം ഒതുക്കിവച്ചു. തന്മൂലം നമ്മുടെ വ്യക്തിത്വങ്ങളും മതങ്ങളും വൈകൃതത്തിലേയ്ക്ക് നയിക്കപ്പെട്ടു. സാമൂഹികപരിണാമത്തിൻെറ ഈ അവശ്യഘടകത്തെ അനായാസം പ്രവർത്തനക്ഷമമാക്കുന്നതിന് സമയം സമാഗതമായിരിക്കുന്നു. അതാണ് നമ്മുടെ ഭാവി മുന്നേററത്തിനുള്ള മാർഗ്ഗരേഖ. അനിയന്ത്രിതമായ രാഷ്ട്രീയ വൈഷമ്യങ്ങൾ ഉളവാക്കിയ ആദ്യകാല പ്രലോഭനങ്ങൾക്കുപകരം അവയെ അതിജീവിച്ച് ഇന്ത്യൻ ക്രിസ്തുമതം മഹത്തായ ഈ സത്യം മനസ്സിലാക്കി ബോധപൂർവ്വം പ്രസ്തുത ലക്ഷ്യത്തിലേക്കായി പ്രയത്നിക്കുന്നു എന്നതു് ചാരിതാർത്ഥ്യജനകമായൊരു ശുഭശകുനംതന്നെ. ആയതുകൊണ്ട് ഇന്ത്യൻ ക്രിസ്തുമതത്തിന് ശോഭനമായൊരു ഭാവി നിശ്ചിതമാണ്. എപ്പോഴാണ് ഇന്ത്യൻമുസ്ലീം ഈ വഴിയ്ക്കെത്തുന്നതു് ? എന്നാണ് ഇന്ത്യൻമുസ്ലീം തങ്ങളുടെ പ്രതിഭകളെ മഹത്തായ ഈ ദർശനവുമായി പങ്കുവച്ച് സമസ്തമാനവരാശിയെയും ആദരിയ്ക്കുവാൻ ഉദ്ഘോഷിക്കുംവിധം ആപ്തകാമന്മാരായ മഹത്തുക്കളുടെയും ദിവ്യന്മാരുടെയും ഒരു സമൂഹത്തെ വാർത്തെടുക്കുക ? സജീവമതത്തിൻെറ തെളിവ് ഈശ്വര സാക്ഷാൽക്കാരവും മാനവമഹത്വവും നേടിയ ദിവ്യന്മാരുടെ ആവിർഭാവമാണ്. ''പ്രത്യക്ഷരാഷ്ട്രീയ''വുമായുള്ള രഹസ്യവേഴ്ചകളും സന്തതസാമീപ്യവും മതത്തിൻെറ ആത്മാവിനെ നശിപ്പിക്കുവാൻപോലും മതിയാവുന്നതാണ്.

ഇന്ന് സമൂഹം ഈയൊരു മാർഗ്ഗദർശനമാണ് അവരുടെ നേതാക്കളിൽനിന്നും പ്രതീക്ഷിക്കുന്നതു്. വെറുപ്പിൻെറയും വക്കാണത്തിൻെറയും ആയാസവും പ്രക്ഷുബ്ധതയും സ്നായുക്കൾക്ക് താങ്ങാനാവില്ല. ഇപ്പോൾ രണ്ട് പരമാധികാര രാജ്യങ്ങളായി വിഭജിച്ച സ്വാതന്ത്ര്യഭാരതം നമ്മുടെ കൈക്കോടാലികൾ കുഴിച്ച് മൂടി ചുററുപാടും പരസ്പര പ്രേമപ്രവാഹപ്രസരണത്തിന് ആഹ്വാനം ചെയ്യുന്നു.

## 12 ആനുഷംഗികമായ ഹിന്ദുമുസ്ലിം സംയോഗം വിവേകാനന്ദൻെറ വീക്ഷണത്തിൽ

ഭാരതത്തിൻെറ ഈ മഹത്തായ ഭവിതവ്യതയിൽ സ്വാമി വിവേകാനന്ദൻ വിശ്വസിക്കുകയും പ്രസ്തുത ലക്ഷ്യത്തിനായി അഹോരാത്രം പ്രയത്നിക്കുകയും ചെയ്തു. അദ്ദേഹമതു് ഒരു ദസ്യത്തെന്നപോലെ

നമുക്കു് നീക്കിവെച്ചു. മതങ്ങളുടെ സംഗമഭൂവിൽനിന്നും ഭാരതത്തിൻെറ മണ്ണിലേയ്ക്കു് എന്തെന്തു് അനുഗ്രഹങ്ങളാണു് ചൊരിയാൻ പോവുന്നതെന്നദ്ദേഹം മനസ്സിലാക്കിയിരുന്നു. അങ്ങേയററം ഇരുട്ടു നിറഞ്ഞ പതിനേഴാം നൂററാണ്ടിൽ നമ്മുടെ ത്രികാലജ്ഞരായ ഋഷീശ്വരന്മാരിൽ ചിലർ സമുദ്രസംഗമം എന്നു് വിളിക്കപ്പെട്ട പ്രസക്തമായ ഇമ്മാതിരി ചില പ്രയത്നങ്ങരം നടത്തുകയുണ്ടായി. ആയതിൻെറ വിജയകരമായ നടത്തിപ്പിനു് വർത്തമാനഭാരതത്തിൻെറ പരിതഃസ്ഥിതികരം പരിപക്വമായിട്ടുണ്ടു്. ഹിന്ദുമതവും ഇസ്ലാം മതവും തമ്മിലുള്ള പാരസ്പര്യത്തെക്കുറിച്ചു് സ്വാമി വിവേകാനന്ദൻ തൻെറ ഒരു മുസ്ലിം സുഹൃത്തായ മുഹമ്മദ്സർഫാറസ്ഹുസൈനു് എഴുതിയതും പണ്ഡിററു് ജവഹർലാൽനെഹ്രു ''ശ്രേഷ്ഠമായ കത്തു്''' എന്നു് വിശേഷിപ്പിച്ചതുമായ 1898 ജൂൺ പത്താം തീയതിയിലെ ഒരു കത്തു് പൂർണ്ണമായി ഉദ്ധരിക്കുന്നതിലും നന്നായി എനിക്കൊന്നും ചെയ്യാനാവില്ല.

പ്രിയപ്പെട്ട ചങ്ങാതി,

അങ്ങയുടെ കത്തിൽ എനിക്കുതിയായ മതിപ്പു് തോന്നുന്നു. നമ്മുടെ മാതൃരാജ്യത്തിനു് വേണ്ടി വിധാതാവു് അദ്ഭുതകരങ്ങളായ കാര്യങ്ങരം നിശ്ശബ്ദമായൊരുക്കുന്നു എന്നറിയുന്നതിൽ അങ്ങേയററം ഞാൻ സന്തോഷിക്കുന്നു.

നാം വേദാന്തിസമെന്നോ മറെറന്തിസമെന്നോ വിളിച്ചാലും മതത്തിൻെറയും ചിന്തയുടെയും അവസാനത്തെവാക്കു് അദ്വൈതമാണു്. ആ ഒരു നിലയിൽനിന്നു് മാത്രമാണു് എല്ലാ മതങ്ങളെയും വർഗ്ഗങ്ങളെയും പ്രേമപൂർവ്വം വീക്ഷിക്കുവാൻ കഴിയുക. പ്രബുദ്ധമായ വരുംകാലമാനുഷ്യകത്തിൻെറ മതമതാണെന്നു് നാം വിശ്വസിക്കുന്നു. ഹിബ്രൂവിനേയും അറബിയേയുംകാരംപോലും പഴക്കം ചെന്ന വർഗ്ഗമായതുകൊണ്ടു് ഹിന്ദുക്കരംക്കു് മററു് വർഗ്ഗങ്ങളേക്കാരം മുമ്പു് ആയതിലെത്തിച്ചേർന്നതിലുള്ള കീർത്തി ലഭിച്ചേക്കാം. എന്നിരുന്നാലും മനുഷ്യസഞ്ചയമാകെ ഒരാത്മാവാണെന്നു് കരുതുകയും തദനുസൃതമായി പെരുമാറുകയും ചെയ്യുന്ന പ്രായോഗികാദ്വൈതം സാർവ്വലൗകികമായി ഇനിയും ഹിന്ദുക്കളുടെ ഇടയിൽ രൂപപ്പെടേണ്ടിയിരിക്കുന്നു.

നേരേമറിച്ചു് നമ്മുടെ അനുഭവത്തിൽ ഒരു പക്ഷെ ഹിന്ദുക്കരം നിത്യേന ഗ്രഹിച്ചിട്ടുള്ള അതിൻെറ അഗാധമായ ആദർശങ്ങളേയും അടിസ്ഥാനതത്വങ്ങളേയും ഏതെങ്കിലും മതാനുയായികരം, നിത്യജീവിതത്തിൽ പൊതുവേ അജ്ഞരായാവാം, ഗണ്യമാംവിധം സമീപിച്ചിട്ടുണ്ടെങ്കിൽ അതു് ഇസ്ലാംമതത്തിൻെറ അനുയായികരം മാത്ര

മാണ്. ഇസ്ലാം മാത്രം. അതുകൊണ്ട് കർമ്മനിരതമായ ഇസ്ലാമിന്റെ സഹായമില്ലാതെ വേദാന്തതത്വങ്ങൾ എത്ര മനോഹരവും മഹത്തരവുമായാലും മാനുഷ്യകത്തിന്റെ വിപുലസഞ്ചയത്തെ സംബന്ധിച്ച് പൂർണ്ണമായും മൂല്യശോഷണം സംഭവിച്ചതായിരിക്കുമെന്ന് നമുക്ക് നല്ലതുപോലെ ബോധ്യമായിരിക്കുന്നു. വേദങ്ങളോ, ബൈബിളോ, ഖുർ–ആനോ ഇല്ലാത്ത തലങ്ങളിലേയ്ക്ക് മാനുഷ്യകത്തെ നയിക്കുന്നതിന് നാമാഗ്രഹിക്കുന്നു എന്നിരുന്നാലും ആയതു നടപ്പാക്കേണ്ടതു് വേദങ്ങളേയും ബൈബിളിനേയും, ഖുർ–ആനേയും സമ്യക്കാവും വിധം സംയോജിപ്പിച്ചുകൊണ്ടാവണം. സാക്ഷാത്കാരത്തിനുള്ള വിവിധ പദ്ധതികളാണ് മതങ്ങളെന്നു മാനുഷ്യകത്തെ പഠിപ്പിക്കേണ്ടിയിരിക്കുന്നു. ഓരോരുത്തർക്കുമുതകുന്ന മാർഗ്ഗം അവർ സ്വീകരിക്കട്ടെ.

എന്തുകൊണ്ടെന്നാൽ നമ്മുടെ തന്നെ മാതൃഭൂമി രണ്ട് മഹാപ്രസ്ഥാനങ്ങളുടെ സംഗമഭൂമിയാണ് ഹിന്ദുത്വവും ഇസ്ലാമികതയും, വേദാന്തബുദ്ധിയും, ഇസ്ലാം ശരീരവും അതു മാത്രമാണ് പ്രതീക്ഷ.

കലാപങ്ങളും വിവാദങ്ങളും നിറഞ്ഞ ഇന്നത്തെ അവസ്ഥയിൽ നിന്നും ശ്രേയസ്സാർന്നതും അജയ്യവുമായ സമ്പൂർണ്ണഭാരതം വേദാന്തബുദ്ധിയും ഇസ്ലാം ശരീരവുമായി ഉണർന്ന് വരുന്നതു് ഞാനെന്റെ മനോമുകുരത്തിൽ കാണുന്നു.

മാനുഷ്യകത്തിന്റെ നന്മയ്ക്കായി വിശിഷ്യ പാവങ്ങളുടെ നന്മയ്ക്കും മാതൃരാജ്യത്തിന്റെ നന്മയ്ക്കുമായി ജഗദീശ്വരൻ നിങ്ങളിൽനിന്നും മഹത്തായ ഒരുപകരണത്തെ ഉളവാക്കട്ടെയെന്ന് എന്നെന്നും പ്രാർത്ഥിച്ചുകൊണ്ട്.

വിവേകാനന്ദൻ.

## 13 ഉപസംഹാരം

ആദ്ധ്യാത്മികമായി ഏകീകൃതവും സാമ്പത്തികമായി ശക്തവും സാമൂഹികമായി സുഭദ്രവും ധാർമ്മികബോധംകൊണ്ട് അങ്കിതവുമായ ഒരിന്ത്യ ലോകനിലവാരത്തിൽ ഒരു അനിഷേദ്ധ്യശക്തിയായിരിക്കും. നമ്മുടെ രാജ്യത്തിന്റെ ഭാവിയെക്കുറിച്ചുള്ള വിവേകാനന്ദസ്വാമിജിയുടെ സ്വപ്നദർശിതാണ്. ഭാരതത്തിൽനിന്നും ലോകം വളരെയേറെ പ്രതീക്ഷിക്കുന്നു. ലോകശക്തികളിലഗ്രഗണ്യരായവർക്ക് ധാർമ്മികവും ആദ്ധ്യാത്മികവുമായ മാർഗ്ഗനിർദ്ദേശം നല്കുന്നതിലാണ് സംസ്കാരങ്ങളുടെ ഭദ്രത നിലകൊള്ളുന്നതു്. ലോകം വിളിക്കുന്നു. ഭാരതം ശ്രദ്ധിക്കുകയും പ്രതികരിക്കുകയും ചെയ്യുമോ? അവർക്ക് പ്രതികരിക്കാനാവുമെന്നും പ്രതികരിക്കുമെന്നും സ്വാമി വിവേകാനന്ദൻ *വിശ്വസിച്ചു. ആ വിശ്വാസവും* ദർശനവും അനുസരിച്ച് സ്വതന്ത്രഭാരതം മുന്നോട്ട് പ്രയാണം ചെയ്യട്ടെ. ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!!

# 20

# സ്വാമി വിവേകാനന്ദൻ - അദ്ദേഹത്തിന്റെ പ്രസക്തമായ ചിന്താവിഷയം *

മഹാനായൊരു സംഘാടകൻ, കീർത്തിമാനായ പ്രഭാഷകൻ തന്റെ രാജ്യത്തിനകത്തും പുറത്തുമുള്ള പാവപ്പെട്ടവർക്കുവേണ്ടി ഹൃദയരക്തമൊഴുക്കിയ കരുണാമയൻ, വേദാന്തസന്ദേശത്തെ വിജയകരമായി വിദേശങ്ങളിൽ പ്രചരിപ്പിച്ച മഹാശയൻ എന്നീ നിലകളിലെല്ലാം സ്വാമി വിവേകാനന്ദനെ നോക്കിക്കാണാം. പ്രാചിയും പ്രതീചിയും തമ്മിലും, യുക്തിയും വിശ്വാസവും തമ്മിലും അനുരഞ്ജനം സുസാദ്ധ്യമാക്കിയ ബുദ്ധിരാക്ഷസനായുംകൂടി അദ്ദേഹത്തെ കണക്കാക്കാം. എന്നാൽ ഇതിന്റെയെല്ലാം പിന്നിൽ മൗലികമായ അടിസ്ഥാനചോദന അദ്ദേഹത്തിന്റെ ആദ്ധ്യാത്മികസാക്ഷാത്ക്കാരം തന്നെയായിരുന്നു.

## 2 നരേന്ദ്രനെപ്പററി ശ്രീരാമകൃഷ്ണന്റെ വിലയിരുത്തൽ

തന്റെ തന്നെ ഉണ്മയുടെ ആദ്ധ്യാത്മികഗാംഭീര്യത്തോടുള്ള ആസ്പർശനത്തിൽനിന്നാണ് ഇക്കാണായ പ്രവർത്തനങ്ങൾക്കുള്ള എല്ലാ പ്രചോദനവും സ്വാമി വിവേകാനന്ദൻ നേടിയത്. അദ്ദേഹത്തിന്റെ വ്യക്തിവൈശിഷ്ട്യത്തിന്റെ മേന്മ അദ്ദേഹം പറഞ്ഞതും അനുവർത്തിച്ചതുമായ എല്ലാററിനും വേണ്ട പോഷണം നല്കി. ഒരു കുട്ടിയായിരിയ്ക്കെ അദ്ദേഹം ശ്രീരാമകൃഷ്ണസവിധത്തിലെത്തിച്ചേർന്നപ്പോൾത്തന്നെ അദ്ദേഹത്തിൽ ശ്രീരാമകൃഷ്ണദേവൻ ഒരു യോഗിയുടെ ദൃഷ്ടികൾ കണ്ടെത്തുകയും അദ്ദേഹമന്നു വിളിച്ചിരുന്നപ്രകാരം നരേൻേറതു് മഹത്തായൊരു സമ്പ്രദായത്തിലെ ആദ്ധ്യാത്മികവ്യക്തിത്വമാണെന്നു് മററു് ശിഷ്യന്മാരോടു് പറയുകയും ചെയ്തു. അദ്ദേഹം വീണ്ടും പറഞ്ഞു: (Sri Ramakrishna-The Great Master P· 720)

'അദ്ദേഹത്തിന്റെ നയനങ്ങൾ അന്തർമുഖമായിരിക്കുന്നതു് ഞാൻ കണ്ടു. അദ്ദേഹത്തിന്റെ മനസ്സിന്റെ പകുതി ഉള്ളിലേയ്ക്കു്

---

* 1952 ഫെബ്രുവരി 17-ാം നു- ഡൽഹിയിലെ രാമകൃഷ്ണമിഷനിൽ വിവേകാനന്ദജയന്തി ആഘോഷത്തിൽ ചെയ്ത പ്രസംഗം.

ചുഴിഞ്ഞെന്തോ പരതുമ്പോൾ ബാക്കി പകുതി മാത്രമാണ് ബാഹ്യലോകത്തെപ്പററി അറിഞ്ഞിരുന്നതു്. ശ്രീരാമകൃഷ്ണൻ പറഞ്ഞ ഇക്കാര്യം മഹാന്മാരാൽ യോഗീശ്വരന്മാരുടെ നയനങ്ങളുടെ പ്രത്യേകതയായിരുന്നു. നരേന്ദ്രനിൽ നൈസർഗ്ഗികമായുണ്ടായിരുന്ന അന്തർമുഖതയുടെ ഈ സവിശേഷത തന്നിലെ ചൈതന്യത്തോടദ്ദേഹത്തെ സദാ വലിച്ചടുപ്പിച്ചു. ശ്രീരാമകൃഷ്ണന്റെ പാദാന്തികത്തിലിരുന്നദ്ദേഹം ഈ സവിശേഷതയെ വളർത്തി അത്യുന്നതമായ ആത്മസാക്ഷാത്ക്കാരമിയന്ന പുമാനായിത്തീർന്നു.

## 3 നരേന്ദ്രന്റെ വിവേകാനന്ദനിലേക്കുള്ള പരിണാമം

ആദ്ധ്യാത്മികപ്രതാപവും പൂർണ്ണതയും അദ്ദേഹം കൈവരിച്ചതോടെ തുടർന്ന് എന്തു് ചെയ്യണമെന്ന പ്രശ്നം അദ്ദേഹത്തിന്റെ മനസ്സിൽ അങ്കുരിച്ചു. ആദ്ധ്യാത്മികസാധകന്മാരിൽ സാധാരണ സംഭവിക്കാറുള്ളതു് ആത്മയാഥാത്മ്യത്തിന്റെ ദർശനം അവർക്കു് ലഭ്യമാവുന്നതോടെ അവർ ആ സാക്ഷാത്ക്കാരത്തിൽ മുഴുകിയിരിക്കുന്നതാണു്. തങ്ങളുടെ ചുററുമുള്ള കഷ്ടപ്പെടുന്ന ആത്മാക്കളുടെ ലോകത്തോടു് അവർക്കനുകമ്പയോ താത്പര്യമോ ഉണ്ടാവാറില്ല. ഈ രാജ്യത്തുണ്ടായ അമ്മാതിരി മഹത്തായ ആദ്ധ്യാത്മിക ജ്യോതിസ്സുകളിലൊന്നായി സ്വാമി വിവേകാനന്ദനും പരിണമിച്ചിരുന്നെങ്കിൽ അദ്ദേഹത്തിന്റെ മാർഗ്ഗം മറെറാന്നാകുമായിരുന്നു. തദ്വാരാ ഭാരതത്തിന്റെ വിധിയും മറെറാന്നാകുമായിരുന്നു. എന്തുകൊണ്ടെന്നാൽ നമ്മുടെ ചരിത്രത്തിന്റെ നിർണ്ണായകഘട്ടത്തിലാണു് സ്വാമി വിവേകാനന്ദൻ ശക്തമായൊരു സന്ദേശവും ആ സന്ദേശം പ്രചരിപ്പിക്കുന്നതിനനിവാര്യമായ ആദ്ധ്യാത്മികപ്രഭാവവും പ്രചുരിമയുമായി രംഗപ്രവേശം ചെയ്തതു്. അന്തർമുഖനായ യോഗിയിൽനിന്നു് കരുണാമയനായ ആചാര്യനിലേയ്ക്കുള്ള സ്വാമി വിവേകാനന്ദന്റെ ഈ പരിണാമത്തിലാണു് ആധുനികഭാരതത്തിന്റെ ആദ്ധ്യാത്മികവും സാംസ്കാരികവുമായ നവോത്ഥാനത്തിന്റെ ചരിത്രം ഉൾക്കൊള്ളുന്നതു്. ആത്മാനന്ദം അനുഭവിക്കുന്നതിനു് വിവേകാനന്ദൻ ആഗ്രഹിച്ചപ്പോൾ തന്നത്താൻ പരമാനന്ദമനുഭവിക്കുന്ന സാധാരണ മഹാത്മാവിന്റെ മാതിരിയല്ല, അദ്ദേഹത്തിന്റെ അവതാരോദ്ദേശ്യം മറെറാന്നാണെന്നു് ശ്രീരാമകൃഷ്ണദേവൻതന്നെ അദ്ദേഹത്തോടു് പറഞ്ഞു. ഭാരതത്തിലും പുറത്തുമുള്ള ജനലക്ഷങ്ങൾക്കുള്ള പ്രചോദകസ്രോതസ്സാവുന്നതിനാണദ്ദേഹം ഉദ്ദേശിക്കപ്പെട്ടിരുന്നതു്. സ്വാമി വിവേകാനന്ദന്റെ ആത്മീയചൈതന്യത്തിനും ലക്ഷ്യത്തിനും ഈയൊരു വ്യതിയാനം വരുത്തിയതു് ശ്രീരാമകൃഷ്ണനായിരുന്നു. ഗുരുനാഥന്റെ ഈയൊരു സ്പർശനംകൊണ്ടുതന്നെ സ്വാമി വിവേകാനന്ദൻ നിഷ്ക്രിയനായൊരു സന്ന്യാസിയായല്ല പ്രത്യുത ഊർജ്ജസ്വലനായൊരു

വിശ്വപ്രേരകനായി പെട്ടെന്നു് പ്രവൃത്ത്യുന്മുഖനായി, സമകാലിക ലോകത്തു് സ്വാമി വിവേകാനന്ദൻ ഇത്രമാത്രം സ്വാധീനം ചെലുത്തുകയും കിഴക്കും പടിഞ്ഞാറും സദാ വർദ്ധമാനമായ തോതിൽ അതേ സ്വാധീനം ചെലുത്തിക്കൊണ്ടിരിക്കുകയും ചെയ്യുന്നതെന്തുകൊണ്ടെന്നാൽ നിത്യനിതാന്തസത്യത്തെ തൻെറ ഉള്ളിൽ സാക്ഷാത്ക്കരിക്കുന്നതിനും അതിൽനിന്നു് പ്രചോദനമുറംക്കൊണ്ടു് ഇക്കാലത്തെ വിഹ്വലതകളെ നിബന്ധിക്കുന്നതിനുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെട്ടതുകൊണ്ടുമാണു്. ആദ്ധ്യാത്മികപ്രഭാവത്തിൻെറ സ്ഥാവരമായ അടിത്തറയിൽ പടുത്ത അദ്ദേഹത്തിൻെറ വ്യക്തിപ്രഭാവത്തിൻെറ എടുപ്പു് തിളക്കമൊന്ന ബുദ്ധിയുടെയും അളവററ ഹൃദയവിശാലതയുടെയും ഊർജ്ജസ്വലതയാന്ന വ്യക്തിവൈശിഷ്ട്യത്തിൽ പ്രകടമായി. ഞാനീയൊരു വസ്തുത എടുത്തു് കാട്ടാനാഗ്രഹിക്കുന്നു. എന്തുകൊണ്ടെന്നാൽ സ്വാമി വിവേകാനന്ദൻ ബഹുമുഖവ്യക്തിത്വത്തോടുകൂടി പല ഭാവങ്ങളിൽ നമുക്കു് പ്രത്യക്ഷപ്പെടാം. എന്നാലദ്ദേഹത്തിൻെറ മഹത്ത്വത്തിൽ നേട്ടങ്ങളുടെ ലോകത്തിൽ ചിരപരിചിതമായ കടന്നുപോയ മഹത്ത്വങ്ങളിൽനിന്നും ഭിന്നമായി എന്തോ ഒന്നുണ്ടു്. അമ്മാതിരി മഹത്ത്വത്തിന്മേൽ കാലപ്രഭാവം ബാധിക്കുന്നതദ്ഭുതകരമാം വിധത്തിലാണു്. ആയതിനെ ക്ഷീണിപ്പിക്കുന്നതിനും നശിപ്പിക്കുന്നതിനും പകരമതു് വർദ്ധിപ്പിക്കുന്നു. ആത്മാവിലടിയുറച്ചു് അതിൽനിന്നും നേടിയ അമ്മാതിരി സ്ത്രീപുരുഷന്മാരുടെ വ്യക്തിത്വത്തിലും പ്രവർത്തനങ്ങളിലും വശ്യമായ ചിലതു് ആവഹിക്കുകയും തിതിക്ഷാനിർഭരമായ സ്വഭാവത്തെ ആർജ്ജിക്കുകയും ചെയ്യുന്നു.

## 4 ആദ്ധ്യാത്മിക സന്ദേശത്തിൻെറ മാസ്മരികത

യേശുക്രിസ്തു, ഭഗവാൻ ബുദ്ധൻ, ശ്രീരാമകൃഷ്ണൻ, സ്വാമി വിവേകാനന്ദൻ തുടങ്ങി ലോകവന്ദ്യരായ ഗുരുക്കന്മാർ തങ്ങളുടെ ശക്തിയും പ്രചോദനവും നേടിയതു്, മേനിക്കൊഴുപ്പിൽ നിന്നോ മനോബലത്തിൽ നിന്നോ ബുദ്ധിശക്തിയിൽ നിന്നോ അല്ല, മറിച്ചു് മനുഷ്യനിലും പ്രകൃതിയിലുമുള്ള അഗാധമായ സത്യത്തിൽനിന്നാണു്. അതുകൊണ്ടുതന്നെയാണു് അവരുടെ വാക്കുകറം അക്കാലത്തെ മാത്രമല്ല തുടർന്നും നൂററാണ്ടുകളോളമുള്ള ജനതയുടെ ഹൃദയങ്ങളിലേയ്ക്കു് നേരിട്ടു് കടന്നുചെന്നതു്. ഈ ആദ്ധ്യാത്മികതേജസ്സുകറം കാലം കടന്നുപോയിട്ടും മാനവനിലെ ശാശ്വതസ്ഥാണുവായ കാലാതീത സത്യത്തിൻെറ സാക്ഷികളായി നിലകൊള്ളുന്നു. സ്വാമി വിവേകാനന്ദൻ ഒരു ഭാഗത്തു് ഭാരതത്തിനും മറുഭാഗത്തു് പാശ്ചാത്യദേശത്തിനും നല്കിയ സന്ദേശത്തിൻെറ ശക്തിയിതാണു്.

## 5 വിവേകാനന്ദന്റെ ചിന്താവിഷയം– ആദ്ധ്യാത്മികത

ആത്മസാക്ഷാൽക്കാരത്തിന്റെ അലകടലിൽ ആഴത്തിൽ മുങ്ങിക്കയറിയെങ്കിലും അദ്ദേഹം പാശ്ചാത്യനാടിനും ഭാരതത്തിനും നല്കിയതൊരു സന്ദേശമല്ല; അഥവാ ഒരേ വിധത്തിലല്ല അദ്ദേഹം രണ്ടിടത്തും സന്ദേശം നല്കിയത് എന്നത് പ്രത്യേകം പരിഗണനാർഹമാണ്. ജനതയുടെ അനിവാര്യതസ്ഥതകംവിധം അദ്ദേഹം തന്റെ സന്ദേശത്തെ മാററി. എന്നാൽ ആ മാററങ്ങളും ശൈലികളുമെല്ലാം ഒരു ചിന്താവിഷയത്തിന്റെ – ആദ്ധ്യാത്മികതയുടെ – വിവിധരൂപങ്ങൾ മാത്രമായിരുന്നു. ഭാരതത്തിന്റെ പ്രത്യേകം സന്ദർഭത്തിൽ ആത്മീയതയിലേയ്ക്കുള്ള മാർഗ്ഗം ഭൗതികവും സാമൂഹികവുമായ പരിഷ്കരണത്തിലൂടെയാണെന്നദ്ദേഹം കണ്ടു. ഈ ലക്ഷ്യത്തിന് വേദാന്തത്തിൽനിന്നും ഒരേ സമയം ഊർജ്ജസ്വലവും പ്രായോഗികവുമായ ഒരു സാമൂഹ്യ ചിന്തയും ജീവിതാദർശവും അദ്ദേഹം രൂപപ്പെടുത്തി. ഭാരതത്തിന്നതങ്ങേയററം അനിവാര്യമായിരുന്നു. മാനുഷീകരണത്തിനുള്ള മതത്തിന്റേയും രാഷ്ട്രനിർമ്മാണത്തിനുള്ള വിശ്വാസവിശ്ലേഷണങ്ങളുടേയും സന്ദേശം അദ്ദേഹം നല്കി.

പൗരാണികഭാരതത്തിന്റെ മഹത്ത്വത്തിൽ അഭിമാനപുളകിതനായിരിക്കുമ്പോഴും സ്വാമി വിവേകാനന്ദൻ തന്റെ മാതൃഭൂമി ഇന്ന് ദൗർഭാഗ്യത്തിലും അധഃപതനത്തിലും ആണ്ടുകിടക്കുന്നതു കണ്ട് അഗാധമായി ദുഃഖിച്ചു. തന്റെ സമസൃഷ്ടങ്ങളുടെ യാതനകളും ചിരകാലമായുള്ള അവരുടെ പട്ടിണിയും അജ്ഞതയും സാമൂഹ്യപരാധീനതകളും എല്ലാം അദ്ദേഹത്തെ അഗാധമായി വേദനിപ്പിച്ചു. ഈ പരിതഃസ്ഥിതിയുമായേററുമുട്ടി അദ്ദേഹത്തിന്റെ അപരിമിതമായ ആദ്ധ്യാത്മികതേജസ്സും ഊർജ്ജസ്വലമായ തത്ത്വചിന്തയും സേവനത്തിന്റേയും ത്യാഗത്തിന്റേയും ദേശീയസന്ദേശത്തിലേയ്ക്ക് കാരുണ്യത്തിന്റേയും പ്രേമത്തിന്റേയും മഹാനദികളായി പ്രവഹിക്കുകയാൽ വേദാന്തം ഒരിയ്ക്കൽക്കൂടി ഊർജ്ജസ്വലവും പ്രായോഗികവുമായി. ഇതാണ് സ്വാമി വിവേകാനന്ദനെ വെറുമൊരു ഋഷി മാത്രമല്ല ദേശസ്നേഹിയും, യുഗസ്രഷ്ടാവും കൂടിയാക്കുന്നതു്. സാധാരണ മനുഷ്യന്റെ ജീവിതത്തെയാകെ ഉദ്ധരിക്കുന്നതിനുള്ള മഹൽസംരംഭത്തെ പ്രദാനം ചെയ്യുന്ന സ്വരാജ്യസ്നേഹത്തിന്റേയും ദേശീയപ്രബുദ്ധതയുടേയും വേലിയേററം അദ്ദേഹത്തിൽനിന്നും ആരംഭിച്ചു. സാമൂഹ്യപ്രബുദ്ധതയും ദേശീയഐക്യവും വഴിയായി നാം രാഷ്ട്രീയസ്വാതന്ത്ര്യത്തിലൂടെ എന്തെല്ലാം നേടിയിട്ടുണ്ടോ ആയതെല്ലാം സ്വാമി വിവേകാനന്ദൻ നല്കിയ പൗരാണികഭാരതീയതത്ത്വചിന്തയുടെ ആ ഉജ്ജ്വലപ്രഭയിൽനിന്നുടലെടുത്തതാണ്.

വിദേശയാത്രയ്ക്കിടയിൽ അമേരിക്കയിലും ഇംഗ്ലണ്ടിലും വ്യത്യസ്തമായൊരു സാഹചര്യവുമായി അദ്ദേഹം ഏററുമുട്ടി സാമൂഹികമോ ഭൗതികമോ ആയ യാതൊന്നിനുമല്ലലില്ലാത്ത അവിടത്തെ ജനങ്ങൾ മൗലികമായെന്തോ നഷ്ടപ്പെട്ടിരിക്കുകയാൽ അവരുടെ ഭൗതികപുരോഗതിയെല്ലാം അനുഭവത്തിൽ ചാമ്പലെന്നപോലെ വ്യർത്ഥമായി. ആന്തരികമഹത്ത്വം ശാന്തിയും കളഞ്ഞുകുളിച്ചാണ് ഭൗതികസമ്പത്തും മഹത്ത്വവും നേടിയിരുന്നത്. തൻെറ ശാസ്ത്രവും പ്രതിഭയും പരാജയപ്പെട്ട ആത്മാവിൻെറ അന്വേഷണത്തിലാണ് ആധുനിക മനുഷ്യൻ.

## 6 ആദ്ധ്യാത്മികത-അതിൻെറ ബഹുമുഖപ്രകടനം

മനുഷ്യാത്മാവിനെയും പ്രപഞ്ചാത്മാവിനെയുംകുറിച്ച് ആധികാരിക വക്താവെന്ന നിലയിൽ പാശ്ചാത്യലോകത്തിനുമുമ്പിൽ സ്വാമി വിവേകാനന്ദൻ നിലകൊണ്ടു. ധ്യാനാത്മകജീവിതത്തിൻേറയും ഊർജ്ജസ്വലമായ സഹിഷ്ണുതയുടേയും വിശ്വസ്നേഹത്തിൻേറയും എന്തിനേറെ വേദാന്തത്തിൻെറതന്നെ ആചാര്യനായിരുന്ന അവക്ക് അദ്ദേഹം. പാശ്ചാത്യലോകത്തിൽ പൗരാണിക ഭാരതത്തിലെ ഋഷിപാരമ്പര്യത്തിൻെറ പ്രതിനിധിയായി രംഗപ്രവേശം ചെയ്ത അദ്ദേഹം ആധുനിക പാശ്ചാത്യലോകത്തിനനിവാര്യമാവുംവിധം പൗരാണികസന്ദേശങ്ങളെ പ്രസരിപ്പിച്ചു. അതുകൊണ്ടു തന്നെയാണ് പാശ്ചാത്യലോകം സ്വാമി വിവേകാനന്ദനെ അനന്യസാധാരണമായ സ്വഭാവമഹിമയുള്ള ആദ്ധ്യാത്മികാചാര്യനും ലോകചിന്തകനുമായി കണക്കാക്കുന്നത്. നമ്മുടെ രാജ്യത്തെ ശരാശരി യുവാവിനെ സംബന്ധിച്ചിടത്തോളം അദ്ദേഹം അജ്ഞതയിലും ദാരിദ്ര്യത്തിലും ആണ്ടുകിടക്കുന്ന ഇദ്ദേശവാസികളെ ഉദ്ധരിക്കുന്നതിന് പ്രയത്നിക്കുകയും ആയതിലേയ്ക്ക് പ്രയത്നിക്കുവാൻ മററുള്ളവരെ ആഹ്വാനം ചെയ്യുകയുംചെയ്ത് സ്വരാജ്യസ്നേഹവും ദേശസേവനവും സ്മൃതിപഥത്തിലെന്നും പച്ചപിടിച്ചുനില്ക്കുംവിധം ഉപദേശിച്ച് നിരസിയ്ക്കാനാവാത്തവിധം ആയതിന് അഭ്യർത്ഥിക്കുന്നു. ചുരുക്കത്തിൽ രാജ്യത്തെയാകെ നോക്കിയാൽ പവിത്രതയുടെയും ആദ്ധ്യാത്മികതയുടേയും പ്രേമത്തിൻെറയും ശക്തിയുടെയും മുദ്രയായി അദ്ദേഹം പ്രശോഭിക്കുന്നു. അദ്ദേഹത്തിൻെറ പ്രചോദനത്തിലൂടെ രാഷ്ട്രശരീരവും മനസ്സും നൂതനമായി സൃഷ്ടിക്കാമെന്ന് ഭാരതം പ്രത്യാശിക്കുന്നു.

സാക്ഷാൽക്കൃത വേദാന്തത്തിൻെറ അത്യുന്നതമഹിമാവിൽനിന്നും നേരിട്ടാവിർഭവിച്ച അദ്ദേഹത്തിൻെറ വ്യക്തിവൈശിഷ്ട്യത്തിൻെറ അനേകം മേന്മകളിവയാണ്. ഈ ആദ്ധ്യാത്മികസാക്ഷാൽക്കാരത്തിൻെറ മഹത്ത്വവും ശക്തിയും അദ്ദേഹത്തിൻെറ സ്വഭാവമഹിമയു

ടെയും സന്ദേശത്തിൻെറയും ബഹുമുഖപ്രതിഭക്ക് കാരണമായി. സാധാരണജീവിതത്തിൻെറ ക്ഷേത്രങ്ങളെ ഫലഭൂയിഷ്ഠമാക്കുന്ന തിനദ്ദേഹം വേദാന്തനിർഝരിയെ താഴേയ്ക്ക് ഒഴുക്കിക്കൊണ്ടു വന്നു. തന്മൂലം സാധാരണജീവിതം അസാധാരണമായ അഭ്യുന്നതിയെ പ്രാപിക്കുകയും വേദാന്തത്തെ അതിൻെറ പരിശുദ്ധരൂപത്തിൽ അനു ഭവിക്കുവാൻ സഹായിക്കുകയും ചെയ്തു. അദ്ദേഹത്തിലൂടെ മാനവതു ഷ്ടിയുടേയും ക്ഷേമത്തിൻെറയും ഭാഷയിൽ വേദാന്തം ഒരിയ്ക്കൽക്കൂടി സംസാരിച്ചു. ജീവിതത്തിൻെറ അത്യന്താപേക്ഷിതങ്ങളായ ആവശ്യ ങ്ങളെ നേടിയിട്ട് മാത്രമേ ആദ്ധ്യാത്മിക ജീവിതത്തിൻെറ പവി ത്രോദാരമേഖലകളെ അനുഭവിക്കുന്നതിനു് കഴിയൂ എന്നദ്ദേഹം നന്നായി മനസ്സിലാക്കി. 'മതം വിശക്കുന്ന വയറിനുള്ളതല്ല' എന്ന ദ്ദേഹം പറഞ്ഞു. ഭാരതമാകെ വിശക്കുന്ന വയറുകളും ഉടുതുണിക്ക് മറു തുണിയില്ലാത്ത മനുഷ്യരുമാണെന്നു കണ്ട് വിശക്കുന്ന മനുഷ്യനോട് മതത്തെപ്പററി പറയുന്നതു് പരിഹാസ്യമാണെന്നദ്ദേഹം കണക്കാക്കി. അതിനാൽ അദ്ദേഹം പ്രേമത്തിൻെറയും നരസേവയിലൂടെയുള്ള നാരായണപ്രേമപ്രവാഹത്തിൻെറയും കർമ്മനൈരന്തര്യത്തിലൂടെയുള്ള വിശ്വാസദാർഢ്യത്തിൻെറയും ആചാര്യനായി. രണ്ടും കൂടിച്ചേർന്നു് സ്വഭാവമഹിമയെ കരുപ്പിടിപ്പിക്കുന്നു. അതാണ് മാനവികത, അതാണ് ആദ്ധ്യാത്മികതയും.

## 7 പ്രായോഗികവേദാന്തമെന്ന നിലയിൽ അതിൻെറ പ്രസക്തി

ഇന്നു് അദ്ദേഹത്തിൻെറ സന്ദേശത്തിനു് മഹത്തായ പ്രായോഗി കതയുണ്ട്. തൻെറ ആത്മസാക്ഷാൽക്കാരത്തിൻെറ പൂർണ്ണതയിൽ നിന്നും രാഷ്ട്രത്തിനു സ്വാമി വിവേകാനന്ദൻ നല്കിയ ആത്മീയതയുടെ മുദ്രയെ ഭാരതത്തിൻെറ രാഷ്ട്രീയവും സാമൂഹികവുമായ ഭരണനേതാ ക്കൾ ശ്രദ്ധിയ്ക്കേണ്ടതാണ്. രാഷ്ട്രം അതിൻെറ സാമൂഹികാനിവാര്യ തകളും പ്രവർത്തനരീതികളും ആത്മീയവൽക്കരിക്കുകയും അതിൻെറ മതചിന്തയെ മാനുഷീകരിയ്ക്കുകയും ചെയ്യാനാവുംവിധം അതിൻെറ ചിന്തകൾക്ക് മാർഗ്ഗദർശനം ചെയ്യുവാൻ പോന്ന ഒരാചാര്യനുവേണ്ടി ആഗ്രഹിയ്ക്കുകയും സ്വാമി വിവേകാനന്ദനെ യഥാസമയം ലഭിയ്ക്കു കയും ചെയ്തു. അദ്ദേഹം ഭാരതീയചിന്തയെ സാധാരണ മനുഷ്യൻെറ പ്രശ്നങ്ങളോടനുഭാവമുള്ളതാക്കിമാററി. എന്നാൽ നമ്മുടെ എല്ലാ രാഷ്ട്രീയനയങ്ങളും സാമൂഹികപുരോഗതികളും സാമ്പത്തിക നേട്ട ങ്ങളും എന്തിനു്, നമുക്ക് വേണ്ടിയുള്ള നമ്മുടെ എല്ലാ പരക്കം പാച്ചിലുകൾപോലും ഒരേയൊരു മൂലാധാരത്തിൽ ആദ്ധ്യാത്മികത യുടെ ദേശീയചിന്തക്കുകീഴിൽ ആയിരിയ്ക്കണമെന്നദ്ദേഹം മുന്നറി യിപ്പു നല്കി. ഭാരതീയ ജീവിതത്തിൻെറ അടിസ്ഥാനചിന്താവിഷ

യത്തിലുള്ള ഈ ഊന്നലിൽ സ്വാമി വിവേകാനന്ദൻ സമകാലിക ഭാരതത്തിലെ മഹോന്നതരായ നേതാക്കളിൽനിന്നും വേറിട്ട് നില്ക്കുന്നു.

സ്വാമി വിവേകാനന്ദൻെറ കാലഘട്ടത്തിൽ രാഷ്ട്രീയ അടിമത്തം ഭാരതത്തിൻെറ ചുമലുകൾക്ക് താങ്ങാനാവാത്തവിധം ഭാരിച്ചതായിരുന്നു. ഇന്ന് ആയത് എടുത്തുമാററപ്പെട്ടു. എന്നാൽ രാഷ്ട്രീയാടിമത്തത്തോടൊപ്പം ഉളവായ സാമാജിക ജീർണ്ണതകൾ സനാതനവും സമ്പന്നവുമായ സംസ്കാരത്തിൻെറ വളർച്ചയെ മുരടിപ്പിച്ചു. ആ സംസ്കാരത്തെ നൂതനമായൊരു രൂപം നല്കി ആധുനികലോകത്തിനുമുന്നിൽ ചൈതന്യവത്തും, ഊർജ്ജസ്വലവും, പൗരുഷോജ്ജ്വലവുമാക്കിത്തീർക്കുവാൻ സ്വാമി വിവേകാനന്ദനാഗ്രഹിച്ചു. അതിനായി പാശ്ചാത്യനാട്ടിൽനിന്നിവിടെയെത്തിയ ആധുനിക ശാസ്ത്രരഹസ്യങ്ങൾ ഭാരതം ഗ്രഹിക്കുന്നതിനദ്ദേഹം ആശിച്ചു. എന്നാൽ പാശ്ചാത്യനാടിൻെറ ഊർജ്ജസ്വലമായ ശാസ്ത്രാഭിനിവേശത്തെ ഗ്രഹിക്കുന്നതിനുള്ള ഈ സാമർത്ഥ്യം തൻെറ രാജ്യത്തെ മനുഷ്യമനസ്സുകളിൽ ദേശീയപാരമ്പര്യത്തിൻെറ മുൻകൂട്ടിയുള്ള ഊർജ്ജദാനത്തെ ആശ്രയിച്ചാണെന്നദ്ദേഹം മനസ്സിലാക്കി. ദേശീയ പൈതൃകത്തിൻെറ ഉദ്ധാരണം കൂടാതെയുള്ള പാശ്ചാത്യാഭിനിവേശം ആരോഗ്യപ്രദമായ ഉൾക്കൊള്ളലിനുപകരം പരസ്പരവിരുദ്ധമായ വെറു മനുകരണം മാത്രമായിരിക്കുമെന്നദ്ദേഹം കണ്ടു. അമ്മാതിരി പ്രലോഭനത്തിനെതിരായും അതിൻെറ അപകടത്തെക്കുറിച്ചും അദ്ദേഹം നമുക്ക് മുന്നറിയിപ്പ് നല്കി. സമത്വത്തിൻെറയും സാമൂഹ്യബോധത്തിൻെറയും പ്രായോഗികക്ഷമതയുടെയും പാശ്ചാത്യപ്രഭാവം ഭാരതപൈതൃകത്തിൻെറ സഹിഷ്ണതയുമായും പക്വതയാർന്ന ശാന്തിയുമായും തുഷ്ടിപൂർവ്വം സംയോജിച്ച് നിലകൊള്ളുന്ന ഒരു ഭാരതത്തെ അദ്ദേഹം ഭാവനയിൽ കണ്ടു. ആയതിൻെറ അഗാധമായ ആത്മീയ ബോധവും അഭിനിവേശവും ഭാരതചരിത്രത്തെ ആത്മാവേശത്തിൻെറയും ആത്മസാക്ഷാത്കാരത്തിൻെറയും ഐതിഹാസികകഥയാക്കി. ഭാരതം യൗവ്വനയുക്തവും ഊർജ്ജസ്വലവും പുരോഗമനോന്മുഖവും ആകുന്നതിനദ്ദേഹം ആശിച്ചു. എന്നാലിതെല്ലാം നേടേണ്ടത് ധാർമ്മിക ബോധത്തിൻെറയും അനിവാര്യതയുടേയും പൂർത്തീകരണമായിട്ടാവണമെന്നദ്ദേഹത്തിനു് നിർബ്ബന്ധമുണ്ടായിരുന്നു.

തന്മൂലം അദ്ദേഹം തൻെറ ആദ്ധ്യാത്മികതയുടെ അടിസ്ഥാനത്തിലുള്ള രാഷ്ട്രനിർമ്മാണത്തിൻെറ മഹത്തായ സന്ദേശം നമുക്കു മുൻപിൽ വെച്ചു. ആദ്ധ്യാത്മികതയെ കളഞ്ഞുകുളിച്ചുകൊണ്ടായിരിക്കരുത് നമ്മുടെ എല്ലാ പുരോഗതികളുമെന്നും മറിച്ച് അവയാകെ ആത്മീയതയിൽ നിന്നുരുത്തിരിഞ്ഞുവരുന്നവയും ആത്മീയതയി

ലേയ്ക്കു് ഊന്നുന്നവയുമായിരിയ്ക്കണമെന്നദ്ദേഹം അഭിലഷിച്ചു. മററു് രാജ്യങ്ങളുടെ ചരിത്രം എന്തെന്നു് പാഠങ്ങൾ നല്കിയാലും സാമൂഹികവും സാമൂഹികേതരവുമായ എല്ലാ രംഗങ്ങളിലുമുള്ള പുരോഗതി ദേശത്തിൻെറ ആത്മീയോത്ക്കർഷത്തിൻെറ ഫലമാണെന്നാണു് ഭാരതചരിത്രം വെളിവാക്കുന്നതെന്നദ്ദേഹം നമുക്കു് വിശദമാക്കിത്തന്നു. അദ്ദേഹം പ്രസ്തുതമുന്നറിയിപ്പു നല്കിയതു് എന്തുകൊണ്ടെന്നാൽ തൻെറ ചുററുപാടും കണ്ടവർ മതത്തെ രണ്ടാം സ്ഥാനത്തുമാത്രം നിയോഗിക്കുന്നതും അതല്ല മതത്തെ സാമൂഹ്യപുരോഗതിയുടെ ശത്രുവായിപ്പോലും കണക്കാക്കുന്നതും ഭൗതികപുരോഗതിയിലും സമാജോത്ക്കർഷത്തിലും മാത്രം ശ്രദ്ധവെച്ചു് ഭാരതത്തെ കേവലം മതേതരമാക്കുന്നതിനു് കോപ്പുകൂട്ടുന്നതും കണ്ടിട്ടാണു്. ഈ പ്രവണത പരിമിത പരിമാണത്തിൽ പ്രയോജനക്ഷമമെങ്കിലും രാഷ്ട്രത്തിൽ സംഘർഷമുളവാക്കുകയും ദേശത്തിൻെറ ആത്മോത്കർഷത്തെ ഉച്ചാടനം ചെയ്യുകയും ചെയ്യേക്കാം. തന്മൂലം ഒരു മുന്നറിയിപ്പു് അനിവാര്യമാവുകയും സ്വാമി വിവേകാനന്ദൻെറ ആധികാരികവും ശക്തവുമായ വാക്കുകളിൽ യഥാവസരം രാജ്യമതു് നേടുകയും ചെയ്തു. ആദ്ധ്യാത്മികതയെയും ചിരപുരാതനമായ ജീവിതരീതിയെയും കൈവെടിഞ്ഞാൽ ഭാരതം നശിയ്ക്കുമെന്നദ്ദേഹം മുന്നറിയിപ്പുനല്കി. മൺമറഞ്ഞുപോയ ഇതരസംസ്കാരങ്ങളിൽനിന്നു് വ്യത്യസ്തമായി ഭാരതസംസ്കാരമെന്നും സചേതനമായി തുടരുന്നതു് ഈയൊരാദ്ധ്യാത്മികപൈതൃകത്താലാണു്. ഭാരതം ആദ്ധ്യാത്മികതയെ ഉപേക്ഷിച്ചു് ഏതൊരു ജീവിതാദർശത്തെ സ്വീകരിച്ചാലും മൂന്നു് തലമുറകൾക്കുള്ളിൽ മൃതപ്രായമായൊരു സംസ്കാരമായിത്തീരുമെന്നു് ലോകചരിത്രങ്ങൾ നല്കുന്ന പാഠങ്ങളുദ്ധരിച്ചുകൊണ്ടദ്ദേഹം നമുക്കു് മുന്നറിയിപ്പു നല്കി. ഒരു കാലത്തു് പരിഷ്കാരത്തിൻെറ കളിത്തൊട്ടിലുകളായിരുന്ന പൗരാണിക ഗ്രീസും, റോമും മററുചില യൂറോപ്യൻ നാഗരികതകളും ഇന്നു് ലോകത്തെങ്ങും കാണപ്പെടുന്നില്ല. സമകാലികലോകത്തു് ഭൗതികപുരോഗതിയിലും ശാക്തികരംഗത്തും അത്യുന്നതങ്ങളിൽ വിരാജിക്കുന്ന ചില രാജ്യങ്ങൾപോലും അവരുടെ അടിത്തറ ഇളകുന്നതു് കാണുകയാൽ സ്വയം ഉറപ്പിക്കുന്നതിനും ആത്മ്യാത്മികമൂല്യങ്ങളെ കണ്ടെത്തുന്നതിനും വ്യഗ്രത കാട്ടുന്നു. മാനവമസ്തിഷ്കത്തിൻെറ അടിത്തറയിൽ ശാസ്ത്രസാങ്കേതികവിദ്യകൾക്കും ഭൗതികപുരോഗതിക്കും മേൽ പടുത്തുയർത്തിയ അവരുടെ നാഗരികതകളുടെ എടുപ്പുകളിൽ അടിസ്ഥാനപരമായ എന്തോ ഒന്നിൻെറ അഭാവം അവർ കണ്ടു. ഒരു നാഗരികതയുടെ ഘടനയിൽ ഭദ്രത ഉണ്ടാവണമെങ്കിൽ കായശക്തിക്കും, മസ്തിഷ്കത്തിനും അതീതമായ ചില ശക്തികളെ നാം നേടണമെന്നു് ഭാരതം പണ്ടുതന്നെ കണ്ടെത്തിയിരുന്നു. അങ്ങനെതന്നെ

യാണ് യൂറോപ്പിലേയും അമേരിക്കയിലേയും ചില ചിന്തകന്മാർ ഇന്ന് വിചാരിക്കുന്നത്. അവർ ഭദ്രതയെ ഉറപ്പാക്കുന്ന ആത്മീയതയുടെ ശക്തിയെ തേടുകയും ആയതിൻെറ പ്രതിനിധിയും ശബ്ദവുമായി ഭാരതത്തെ ഉററുനോക്കുകയും ചെയ്യുന്നു. ഭൗതികപുരോഗതികളുണ്ടായിരുന്നിട്ടും, സാമൂഹിക നേട്ടങ്ങൾ കൈവരിച്ചിട്ടും ഐന്ദ്രിയതയിലടിയുറച്ച മൂല്യതകളാകെ നേടിയിട്ടും നാഗരികതയെത്തന്നെ നശിപ്പിക്കാനൊരുങ്ങുന്ന ശക്തികളെ നമുക്ക് ചുററും നാം കാണുന്നു. ലോകചരിത്രത്തിൻെറ അത്തരം നിർണ്ണായകഘട്ടങ്ങളിൽ ഭാരതമെന്നും മാനുഷ്യകത്തിനു് ആദ്ധ്യാത്മികശക്തിയുടെയും പോഷണത്തിൻെറയും സ്രോതസ്സായിരുന്നിട്ടുണ്ട്. അവളുടെതന്നെ ദുഃഖങ്ങളും, യാതനകളും, പതനത്തിലേയ്ക്കു് നയിച്ച ഭാഗ്യവിപര്യയങ്ങളും ഉണ്ടായിരുന്നിട്ടും ചരിത്രപ്രസിദ്ധമായ തൻെറ ഭാഗം അവൾ നിർവ്വഹിച്ചു. ഈ ദേശീയദുരന്തത്തിൻെറ ഒരംശംകൊണ്ടു് ഇതര നാഗരികതകൾ ഭൂമുഖത്തുനിന്നും തുടച്ചുമാററപ്പെട്ടപ്പോൾ പ്രസ്തുത ദുരന്തങ്ങളെ അതിജീവിച്ചുകൊണ്ടുള്ള ഭാരതത്തിൻെറ നിലനില്പും ഊർജ്ജസ്വലതയും സ്വയം ജീവിച്ചതും പരീക്ഷിച്ചറിഞ്ഞതുമായ അനുഭവത്തിൻെറ അനിവാര്യമഹിമാവായി അവളുടെ ശബ്ദത്തിലും സന്ദേശത്തിലും പ്രകടമാവുന്നു.

## 8 ആധുനികക്ഷേമരാഷ്ട്രസങ്കല്പങ്ങളുടെ അപര്യാപ്തത.

മനുഷ്യൻെറ ശരിയായ ക്ഷേമം ആത്മീയമാണെന്നും ഭൗതികവും സാമൂഹികവുമായ ക്ഷേമം ഈ ലക്ഷ്യത്തിനുള്ള മാർഗ്ഗങ്ങൾ മാത്രമാണെന്നുമുള്ള മഹത്തായ ആശയം സ്വാമി വിവേകാനന്ദനിലൂടെ ഇന്ന് മാനുഷ്യകത്തിനു് ലഭ്യമായി. ശരിയായ ശാന്തിയും ആനന്ദവും നിലകൊള്ളുന്നതു് മൗലികഗുണമായ ആദ്ധ്യാത്മികതയിലാണ്. ക്ഷേമരാഷ്ട്രം കെട്ടിപ്പടുക്കുന്നതിൽ വളരെ അധികം മുന്നേറിയ പല രാജ്യങ്ങളും പാശ്ചാത്യനാട്ടിലുണ്ടെങ്കിലും അവിടത്തെ പൗരജനങ്ങൾ ആനന്ദത്തിൽനിന്നും സുരക്ഷിതത്വത്തിൽനിന്നും വളരെയകലെയാണ്. ഒരു രാഷ്ട്രം എത്ര പുരോഗമിച്ചിട്ടുണ്ടോ അത്രമാത്രം അരക്ഷിതവും അസ്വാസ്ഥ്യപൂർണ്ണവുമാണ് അവിടത്തെ ജനങ്ങൾ.

ആധുനികരാഷ്ട്രങ്ങളിൽ ഭൗതികപുരോഗതിയിലും സാമൂഹികോന്നമനത്തിലും മുൻപന്തിയിൽ നില്ക്കുന്ന രാഷ്ട്രങ്ങളിൽ സ്വീഡനെത്തന്നെ ദൃഷ്ടാന്തമായെടുക്കാം, ചിലർ ഈ രാജ്യത്തെ വെറും ക്ഷേമരാഷ്ട്രമെന്നല്ല ഉത്തമക്ഷേമരാഷ്ട്രമെന്ന് പോലും വിളിച്ചിട്ടുണ്ട്. അമേരിക്കൻ ടൈമിൽ അതിൻെറ സ്റ്റോക്ക്ഹോം ലേഖകനിൽനിന്നും പ്രസിദ്ധീകരിച്ച (31st Dce, 1951) ഒരു സന്ദേശത്തിൽ അവിടത്തെ

ജനങ്ങൾ ഒരു വിധത്തിലും സന്തുഷ്ടരല്ലെന്നു് കാണുകയുണ്ടായി. അവിടുത്തെ പൗരന്മാക്കു് 'തൊട്ടു മുതൽ ചുടല വരെ' എല്ലാ സൗകര്യങ്ങളും രാഷ്ട്രം ഏറ്റെടുത്തിരിക്കുന്നതായി പ്രസ്തുത ലേഖകൻ കണ്ടു. മരിച്ചവരുടെ ആത്മാവിനു് മോചനത്തിനു് വേണ്ടി ശമ്പളത്തിനു് പുരോഹിതന്മാരെപ്പോലും രാഷ്ട്രം ഏറ്റെടുത്തിട്ടുണ്ടു്. നഗരസഭാ പ്രവർത്തനങ്ങൾ കുററമററവയും സാമൂഹികസൗകര്യങ്ങൾ വിപുലങ്ങളും സമ്പത്തു് ധാരാളവും ജീവിതം അനായാസവുമാകയാൽ അസന്തുഷ്ടിക്കോ അരക്ഷിതാവസ്ഥയ്ക്കോ ദുഃഖത്തിനോ പ്രകടമായ കാരണങ്ങളൊന്നുമില്ലെന്നദ്ദേഹം കണ്ടെത്തി. ഈ ഉത്തമക്ഷേമ രാഷ്ട്രത്തിലെ ജനങ്ങളുടെ കാര്യങ്ങളെല്ലാം സുഗമമാണോ ? അദ്ദേഹം സ്വയം ചോദിച്ചു. എന്തെങ്കിലും പോരായ്മയുണ്ടോ എന്നറിയുന്നതിനദ്ദേഹം ചുററിത്തിരിഞ്ഞു. അസ്വാസ്ഥതയുടെയും അസന്തുഷ്ടിയുടെയും ആഭ്യന്തരപ്രവാഹം അദ്ദേഹം കണ്ടെത്തി. ഒരു സക്കാരുദ്യോഗസ്ഥൻ അദ്ദേഹത്തോടു് പറഞ്ഞു ഒരു ക്രമബദ്ധമായ സമൂഹത്തെ സ്ഥാപിച്ച ഒരു രാഷ്ട്രത്തിൽ ഇനിയുമെന്തു് എന്നൊരാൾ സ്വയം ചോദിക്കുന്ന സമയം സമാഗതമാവുമെന്നു് അനേകം സ്വീഡൻകാർ ഈ ചോദ്യം ആവത്തിക്കുന്നതദ്ദേഹം കണ്ടു. ഇനിയെന്തു് ? തതഃ കിം ? വളരെ നൂററാണ്ടുകൾക്കു് മുൻപു് ശ്രീ ശങ്കരൻ ഇതു് പ്രകടിപ്പിച്ചിരുന്നു. ശരിയായ ഉത്തരം കണ്ടെത്താതെയും ലഭിക്കാതെയും മദ്യാസക്തി, ബാലാപചാരം, അസന്തുഷ്ടവിവാഹം, ധമ്മച്യുതി തുടങ്ങിയ സാമൂഹിക വിപത്തുകളുടെ പരമ്പരകൾക്കു് ബീജാവാപം ചെയ്യുന്ന വൈകാരികാസ്വാസ്ഥതയുടെ അടിയൊഴുക്കിനു് കാരണമാവുന്നു. ജീവിതത്തിന്റെ എല്ലാ നല്ല വസ്തുക്കളും കരഗതമായിട്ടും ഹൃദയത്തെ സദാ കരളുന്ന വ്യത്ഥതാബോധം അനുഭവിക്കുന്ന മനുഷ്യരുടേതായ ഒരു സമാജത്തിന്റെ ചിത്രം സ്വീഡൻ നല്കുന്നു. ആന്തരികമായ ഈ ശൂന്യത ബാഹ്യഘടനയുടെ ഭദ്രതയില്ലായ്മയ്ക്കു് കാരണമാവുന്നു. എന്തുകൊണ്ടെന്നാൽ ഈ ലോകം മുഴുവൻ നേടിയാലും ആത്മാവു് നഷ്ടമായാൽ അതു് നേടിയ ലോകങ്ങളുടെയെല്ലാം നഷ്ടമായിരിക്കും. ഈശ്വരാഭിമുഖ്യം, ആത്മീയദാഹം, ആന്തരിക മഹത്വത്തിനും പൂണ്ണതയ്ക്കുമുള്ള അഭിവാഞ്ഛ തുടങ്ങിയതെല്ലാം മനുഷ്യന്റെ മൗലികമായ ചോദനകളാണു്. ഇവയെല്ലാം കണക്കിലെടുക്കാത്ത ഒരു നാഗരികത സ്വയം പടുത്തുയത്തപ്പെടുന്നതു് ഉറപ്പില്ലാത്ത അടിത്തറയിലാണു്. അമ്മാതിരി ഒരു നാഗരികതയെ പ്രേരിപ്പിക്കുന്ന തത്ത്വചിന്ത മനുഷ്യനേയും പ്രകൃതിയേയും അതിന്റെ അഗാധതകളിലേയ്ക്കു് ഊളിയിടാൻ കഴിയാത്തവിധം സങ്കുചിതവും ക്ഷുദ്രവുമാണു്.

## 9 സമഗ്രമാനവക്ഷേമത്തിൽ ഭാരതത്തിൻെറ കാഴ്ചപ്പാട്

മനുഷ്യൻെറ സാദ്ധ്യതകളും ആവശ്യങ്ങളും അഗാധവും പൂർണ്ണവുമായി ഭാരതത്തിലെ മഹർഷീശ്വരന്മാർ മനസ്സിലാക്കി. അവക്കുവേണ്ടി അവരുടെ ജീവിതരീതിയിൽ അഭ്യുദയനിശ്രേയസ്സുങ്ങളുടേതായ ദ്വിമുഖപന്ഥാവുകരം രൂപപ്പെടുത്തിയിരുന്നു. അവരുടെ പരിപക്വമായ ചിന്ത – വേദാന്തം – അഗാധമായ സത്യാഭിവാഞ്ഛയാലും അതിലുപരി മാനവതാതുഷ്ടിക്കും ക്ഷേമത്തിനും വേണ്ടിയുള്ള അഭിനിവേശത്താലും സവ്വത്ര വ്യാപിച്ചു. ആയതു് മാനുഷ്യകത്തെ കൈപിടിച്ചുയത്തി. ശൈശവസഹജമായ ആറ്റാദത്തിമിപ്പിൻെറ ആദിഭാവത്തിൽ നിലനിത്തി നാഗരികതയുടെയും സംസ്കാരത്തിൻെറയും വർണ്ണപ്രപഞ്ചത്തിലൂടെ നയിച്ചു് സാക്ഷാത്ക്കാരത്തിൻെറ പൂർണ്ണതയിലും ശാന്തിയിലും എത്തിക്കുന്നു. അമ്മാതിരി ഒരു തത്ത്വചിന്തയാൽ സംരക്ഷിക്കപ്പെട്ടും ജീവനം നല്കിയും ഭാരതം ആത്മസാക്ഷാത്ക്കാരം എന്ന മുദ്രാവാക്യത്തോടും സഹിഷ്ണുതയും ശാന്തിയുമാകുന്ന ലക്ഷ്യത്തോടുംകൂടി മനുഷ്യസഞ്ചയത്തിൻെറ ഏഴിലൊരംശത്തിൻെറ ജീവിതത്തിൽ സംസ്കാരത്തിൻെറ ചിരസ്ഥായിയായൊരു രമ്യഹർമ്മ്യം പണി കഴിപ്പിച്ചു. ഈയൊരു സംസ്കാരമാണു് അതിൻെറ എല്ലാ ശക്തിയോടും മനോഹാരിതയോടുംകൂടി നമ്മുടെ കാലഘട്ടത്തിൽ ശ്രീരാമകൃഷ്ണൻെറയും സ്വാമി വിവേകാനന്ദൻെറയും ജീവിതത്തിലും സന്ദേശത്തിലും പ്രകടമായിരുന്നതു്. അവർ മാനവക്ഷേമത്തിനു് വേണ്ടിയുള്ള വേദാന്താഭിലാഷത്തെ പ്രതിനിധീകരിക്കുന്നു. ഭൗതികവും, സാംസ്കാരികവും, ധാർമ്മികവും, ആത്മീയവുമായ എല്ലാ മേഖലകളിലും മാനവക്ഷേമത്തെ അവർ പ്രതിനിധീകരിച്ചു. പ്രാചിയിലും പ്രതീചിയിലും സ്വാമി വിവേകാനന്ദൻെറ സന്ദേശത്തിലും പ്രവർത്തനങ്ങളിലുമുള്ള വ്യതിയാനം ഇതു് വെളിവാക്കുന്നു. ത്യാഗത്തിലേയ്ക്കും സാക്ഷാത്ക്കാരത്തിലേയ്ക്കും നയിക്കുന്ന സാമൂഹ്യക്ഷേമത്തിലൂടെയും ഭദ്രതയിലൂടെയുമുള്ള പ്രതീക്ഷയുടെ സന്ദേശം അദ്ദേഹം വേദാന്തത്തിൽനിന്നു ഇന്ത്യയിലെ ജനലക്ഷങ്ങരംക്കു് നല്കി. ഭൗതികോൽക്കഷ്ത്തിൻെറ കൊടുമുടിയിലെത്തിയ പാശ്ചാത്യനാടിനു് അതേ വേദാന്തത്തിൽനിന്നുതന്നെ വിളംബം വിനാ നേരിട്ടു് നേടേണ്ട മൂല്യമേറിയ ത്യാഗത്തിൻെറയും സാക്ഷാത്ക്കാരത്തിൻെറയും സന്ദേശങ്ങളെ അദ്ദേഹം നല്കി.

നമ്മുടെ രാജ്യം മാനവമനീഷയുടെയും ഹൃദയത്തിൻെറയും ഏതൊരു ജിജ്ഞാസക്കും ദാഹത്തിനും അറുതി വരുത്താൻ കഴിയുമാറു് യുക്തിഭദ്രമായ തത്ത്വചിന്തയും മതവും വേദാന്തത്തിൽ സജ്ജീകരി

ച്ചിട്ടുണ്ട്. വൈകാരികസംതൃപ്തി ഉളവാക്കുന്നതും യുക്തിപൂർവ്വം ബോദ്ധ്യമാക്കുന്നതുമായ ഒരു മതമാണ് സ്വാമി വിവേകാനന്ദൻ ഉപദേശിച്ചതു്. വിശ്വാസത്തെ ആദ്യം തന്നെ തകർത്തറിഞ്ഞു് പ്രതീക്ഷയുടെ നവാങ്കുരങ്ങളെ നശിപ്പിച്ച ആധുനികവിചാരധാരയിൽ നിന്നും വ്യത്യസ്തമായി അതിൻെറ വിചാരധാര സൃഷ്ടിപരവും ജീവിതത്തിൽ വിശ്വാസത്തേയും മൂല്യബോധത്തേയും ഉളവാക്കുന്നതും ആകുന്നു. നവോത്ഥാനകാലഘട്ടംമുതൽ പാശ്ചാത്യജനത ഈ വിചാരധാരയിൽ പൂർണ്ണവിശ്വാസം അർപ്പിച്ചു, ആദ്യത്തെ മൂന്നു് നൂററാണ്ടുകളിൽ മനുഷ്യനിലുള്ള വിശ്വാസത്തിൻെറ പേരിൽ ആയതു് ഈശ്വരവിശ്വാസത്തെ ഇല്ലാതാക്കി. എന്നാൽ ഈ നൂററാണ്ടിൻെറ പൂർവ്വാർദ്ധത്തിൽ സ്വയം പുലർത്തുന്നതിനൊരു വിശ്വാസമോ തനിക്കു് പ്രചോദനമേകാനൊരു പ്രതീക്ഷയോ ഇല്ലാതെ, ആധുനികലോകത്തിൻെറ കൊടുങ്കാററടിച്ചു മറിക്കുന്ന അലകടലിൽ പങ്കായമററ തോണി പോലെ മനുഷ്യനെ എത്തിച്ചു് അവനിലുള്ള വിശ്വാസം അറുത്തുകളഞ്ഞു. എന്നാൽ അവരുടെ അളവററ ഹൃദയശൂന്യത മൃഗീയവാസനകളോടുചേർന്നു് ആത്മനാശത്തിൻെറയും ലോകസംഹാരത്തിൻെറയും വിചിത്രകല്പനകളിൽ ശൈലി തേടുന്നു.

അമേരിയ്ക്കയിലേയും ഇംഗ്ലണ്ടിലേയും ചിന്താശീലരായ ജനങ്ങൾ അമ്പതുസംവത്സരങ്ങൾക്കുമുമ്പു് സ്വാമി വിവേകാനന്ദൻെറ സന്ദേശവുമായി നിരപേക്ഷമായി പ്രതികരിച്ചതെന്തുകൊണ്ടെന്നാൽ അദ്ദേഹം ആധുനികമനസ്സിൻെറ സങ്കീർണ്ണതകളെ മനസ്സിലാക്കുകയും അനിവാര്യമായ ആദ്ധ്യാത്മികസംഗതികളെ തൻെറ സന്ദേശത്തിലൂടെ കൈമാറുകയും ചെയ്തു. അന്നുമുതൽ ആധുനികമനുഷ്യനു് വേദാന്തത്തിൻെറ ആകർഷണം അഗാധവും വിശാലവുമായി അതു് എത്തിപ്പിടിക്കാവുന്ന പ്രതീക്ഷയും ചിന്താബന്ധുരമായ വിശ്വാസവും മർത്ത്യനിലുളവാക്കുകയും അവൻെറ ഹൃദയശൂന്യതയെ നിർമ്മാർജ്ജനം ചെയ്തു് ജീവിതത്തിൽ ആസ്വാദ്യതയുടെ പരിശുദ്ധഭാവങ്ങൾ കരുപ്പിടിപ്പിക്കുകയും ചെയ്തു. ശ്രദ്ധാപൂർവ്വമന്വേഷിക്കുന്ന സംഘർഷപൂരിതമായ മനസ്സോടുകൂടിയ ആധുനികമനുഷ്യനു് സ്വാമി വിവേകാനന്ദൻ പ്രഘോഷണം ചെയ്ത വേദാന്തം, നടന്നലഞ്ഞ തീർത്ഥാടകനു് ഒരാദ്ധ്യാത്മികപുനർജ്ജനിയെന്നോണം ഗംഗയിലെ കുളിപോലെ നവനവോന്മേഷദായകമായ ഒരനുഭവമായിരുന്നു. എന്നുമാത്രമല്ല നാളെ അങ്ങനെ ആയിരിക്കുകയും ചെയ്യും.

## 10 ഉപസംഹാരം

ചിന്തയുടെയും പ്രചോദനത്തിൻെറയും സുസമ്പന്നമായൊരു പൈതൃകം സ്വാമി വിവേകാനന്ദൻ നമുക്കായി നീക്കിവെച്ചു. ഭാരതം

അതുൾക്കൊള്ളുകയാണെങ്കിൽ ഭാരതം രാഷ്ട്രങ്ങളുടെ പ്രതീക്ഷ സഫലമാക്കും. സ്വാമി വിവേകാനന്ദന്റെ അഭിപ്രായത്തിൽ അതു തന്നെയാണ് ഭാരതത്തിന്റെ ചരിത്രപരമായ ദൌത്യം. തന്റെ ലോകവീക്ഷണത്തിൽ ഭാരതത്തെ ലോകത്തോടുള്ള തന്റെ കടമ നിർവ്വഹിക്കുന്നതിന് സജ്ജമാക്കുംവിധം അദ്ദേഹം രാഷ്ട്രനിർമ്മാണത്തിനുള്ള സന്ദേശം നല്കി. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ഭാരതത്തിലെ രാഷ്ട്രനിർമ്മാണം ഛിന്നഭിന്നമായ ധാർമ്മികശക്തിയുടെ സഞ്ചയനത്തിലൂടെയാവണം. ദേശീയബോധത്തിന്റെയും ലക്ഷ്യത്തിന്റെയും മഹൽസംരംഭങ്ങൾക്ക് പ്രതിബന്ധം സൃഷ്ടിക്കുന്ന സാമ്പത്തികവും സാമൂഹികവുമായ വർത്തമാനപദ്ധതികൾ അദ്ദേഹം കണ്ടെത്തി. അതുകൊണ്ട് തന്റെ രാജ്യത്തിനുവേണ്ടി അദ്ദേഹം സന്തോഷസമേതം വിളിച്ച 'വിവിക്തഭൌതികത'യുടെ സന്ന്യാസിയായ ആദ്യപ്രയോക്താവായി അദ്ദേഹം. ധാർമ്മികവും ആദ്ധ്യാത്മികവുമായ ആദർശങ്ങൾ ഗ്രഹിക്കുന്നതിന് തന്റെ ജനതയ്ക്കുള്ള കഴിവിൽ അദ്ദേഹത്തിന് പൂർണ്ണവിശ്വാസമുണ്ടായിരുന്നു. അവശതകൾ നിറഞ്ഞ രാഷ്ട്രീയബദ്ധജനസമൂഹത്തിന്റെ വിഹ്വലതകളെ പടിപടിയായി പ്രശാന്തമാക്കുന്നതിൽ രാഷ്ട്രം വിജയിക്കുന്നതോടൊപ്പം ഈ ഗ്രഹണശക്തി ആക്കം വീണ്ടെടുക്കും.

ഭൌതികമായി ആരോഗ്യപൂർണ്ണവും സാമൂഹികമായി സുഭദ്രവും സുശക്തവും, ധാർമ്മികമായും ആദ്ധ്യാത്മികമായും നവനവോന്മേഷശാലിയുമായ ഒരിന്ത്യ സന്മനോഭാവത്തിന്റെയും ആത്മാർത്ഥതയുടെയും സമഭാവനയുടെയും ശാന്തിയുടെയും വെല്ലുവിളികളുമായി ആധുനികലോകത്തെ നേരിടും. വിദ്വേഷത്തിന്റെയും അക്രമങ്ങളുടെയും കോലാഹലങ്ങളുടെയും വെല്ലുവിളികളുടെ വ്യത്യസ്തമായ അനുഭവങ്ങൾ നിറഞ്ഞ നൂററാണ്ടുകൾക്ക് ശേഷമുള്ള ഈ അനുഭവം ലോകത്തിന് സർവ്വഥാ നൂതനമായിരിക്കും. ഇമ്മാതിരി നവ്യാനുഭവത്തിന് ലോകം ശ്വാസമടക്കി കാത്തിരിക്കുന്നു. സ്വാമി വിവേകാനന്ദന്റെ ആശയങ്ങളും ആദർശങ്ങളുംകൊണ്ട് ആകർഷകവും അങ്കിതവുമായ ഭാരതം പ്രസ്തുത അനുഭവംകൊണ്ട് ലോകത്തെ അനുഗ്രഹിക്കും. ഇക്കാര്യത്തിന് ഭാരതം അദ്ദേഹത്തെ മുമ്പിൽ നിർത്തി മാതൃകയാക്കിയിരിക്കുന്നു.

# 21

# സ്വാമി വിവേകാനന്ദൻ – ഒരു രാഷ്ട്രനിർമ്മാതാവു് *

## 1 ആമുഖം

നമ്മുടെ ദേശീയബോധത്തിൻെറ വികാസത്തിനു് ആറു ദശകങ്ങൾക്ക മുൻപു് തൻെറ തന്നെ സത്തയിൽ അതിൻെറ ഉദ്ഘോഷത്തെ ഉദീരണം ചെയ്യുകയും അതിൻെറ അനിവാര്യതകളെ മൂർത്തിമത്താക്കുകയും ചെയ്തതു് സ്വാമി വിവേകാനന്ദനാണെന്നു് കണ്ടതുകൊണ്ട മാത്രം നമ്മുടെ രാജ്യം ഓരോ വർഷം കഴിയുന്തോറും ഈ മഹാനായ ആചാര്യൻെറ ആശയങ്ങളോടും കാഴ്ചപ്പാടുകളോടും കൂടുതൽ അടുക്കുന്നു. ജീവിതത്തിൻെറ സമസ്തമേഖലകളേയും ബാധിക്കമാറു് ദേശീയപുരോഗതിയുടെ നൂതനപന്ഥാവിലേയ്ക്കു നമ്മുടെ രാഷ്ട്രം പ്രവേശിക്കുന്ന ഇത്തരുണത്തിൽ, നമ്മുടെ ദീർഘകാലചരിത്രത്തിൽ അത്യപൂർവ്വമായ പവിത്രോദാരസങ്കല്പങ്ങളോടെ ഇവിടുത്തെ ജനങ്ങളെ സ്നേഹിച്ച മഹാനുഭാവൻെറ ജീവിതത്തോടും ചിന്തകളോടും കൂടുതലടുത്തറിയുന്നതു് നമ്മെ സംബന്ധിച്ചിടത്തോളം ഉന്നതനിലയിൽ വിജ്ഞാനസന്ദായകവും പ്രയോജനപ്രദവുമായിരിക്കും.

## 2 വിവേകാനന്ദൻെറ ഭാരതത്തോടുള്ള സ്നേഹം

അദ്ദേഹത്തിൻെറ ഐറിഷ് ശിഷ്യ നിവേദിത ഹൃദയാവർജ്ജകമായ ഒരു ഖണ്ഡികയിൽ എഴുതുന്നു: (The Master as I saw him P 49–50)

''എന്നിരുന്നാലും ഒരു വസ്തുത ഗുരുവിൻെറ പ്രകൃതത്തിൽ അഗാധമായിരുന്നു. അതെങ്ങനെ കൂട്ടിച്ചേർക്കണമെന്നു് അദ്ദേഹത്തിനു തന്നെ അറിയില്ലായിരുന്നു. അതാവട്ടെ അദ്ദേഹത്തിൻെറ സ്വരാജ്യസ്നേഹവും സ്വന്തം രാജ്യത്തിൻെറ ദാരിദ്ര്യത്തിലുള്ള അമർഷവുമായിരുന്നു. ഞാനദ്ദേഹത്തെ കണ്ടിരുന്ന സംവത്സരങ്ങളിലത്രയും മിക്കവാറും ദിവസേന ഭാരതത്തെക്കുറിച്ചുള്ള ചിന്ത അദ്ദേഹത്തിനു് തൻെറ ശ്വാസഗതിപോലായിരുന്നു. അദ്ദേഹമതിൻെറ സ്ഥാപകപ്രവർത്തക

---

* 1956 ഫെബ്രുവരി 3-ാംനു- വിവേകാനന്ദജയന്തി പ്രമാണിച്ചു് ഡൽഹിയിലെ ഹിന്ദുസ്ഥാൻ സ്റ്റാൻേറർഡ് എന്ന ദിനപത്രത്തിൽ പ്രസിദ്ധീകരിച്ചതു്.

നായിരുന്നു എന്നതാണ് വസ്തുത. ദേശീയത എന്ന വാക്ക് ഉപയോഗിക്കുകയാവട്ടെ രാഷ്ട്രനിർമ്മാണത്തിനുള്ള ഒരു കാലഘട്ടത്തെ പ്രചരിപ്പിക്കുകയാവട്ടെ അദ്ദേഹം ചെയ്തില്ല. അദ്ദേഹത്തിന്റെ പ്രയത്നം മാനവപുനരുദ്ധാരണത്തിനാണെന്നദ്ദേഹം തന്നെ പറഞ്ഞിരുന്നു. ജന്മനാ അദ്ദേഹം ഒരു ഉപാസകനായിരുന്നു. ഉപാസനാമൂർത്തിയാവട്ടെ മാതൃരാജ്യവും. വന്നണയുന്ന ഓരോ നാദത്തിനും കമ്പനം കൊള്ളുകയും അനുനാദമുണ്ടാക്കുകയും ചെയ്യുന്ന അതിലോലമായിഞാന്നു കിടക്കുന്ന മണിപോലെയായിരുന്നു ഭാരതത്തെ സംബന്ധിക്കുന്ന എന്തിലും അദ്ദേഹത്തിന്റെ ഹൃദയം. അദ്ദേഹത്തിൽ മാറെറാലിയുണ്ടാക്കാത്ത ഒരു തേങ്ങൽപോലും അവരുടെ തീരത്തു് കേട്ടിട്ടില്ല. അവിടെ ഭയന്നുള്ള വിലാപങ്ങളില്ല. ആത്മസാക്ഷാത്കാരത്തിൽനിന്നുള്ള പലായനമില്ല. അതദ്ദേഹത്തിനജ്ഞാതവും അനുഭവേതരവുമായിരുന്നു. അവളുടെ പാപങ്ങളിൽ അദ്ദേഹം കക്ശമായിരുന്നു. ആധുനികവിജ്ഞാനത്തിലുള്ള അവളുടെ പിന്നോക്കാവസ്ഥയിൽ അദ്ദേഹം പരിതപിച്ചിരുന്നു. എന്നാലീ കുറവുകളെല്ലാം തന്റേതുതന്നെയെന്നദ്ദേഹം കരുതി. നേരേമറിച്ച് അവളുടെ മഹത്ത്വത്തിന്റെ ദർശനം ഇതുപോലെ ലഭിച്ച മറെറാരാളുമിന്നോളമുണ്ടായിട്ടില്ല.''

സ്വാമി വിവേകാനന്ദന്റെ ഭാരതത്തോടുള്ള പ്രേമം അതിന്റെ പ്രാചീനചരിത്രത്തിലും സംസ്കാരത്തിലുമുള്ള അദ്ദേഹത്തിന്റെ അഗാധമായ വിജ്ഞാനത്തിൽനിന്നും അദ്ദേഹത്തിന്റെ കാലഘട്ടത്തിലെ ഇന്ത്യയുടെ മനസ്സും വദനവുമായുള്ള പരിചയത്തിൽനിന്നും പ്രവഹിച്ചതാണ്. ആദ്യത്തേതു് അദ്ദേഹത്തിനു് ലോകത്തിൽ ഭാരതത്തിന്റെ നിയോഗത്തിലേയ്ക്കു് പ്രതീക്ഷയും ശക്തിയും നല്കിയപ്പോൾ രണ്ടാമത്തേതാവട്ടെ മാനവസ്നേഹത്തിലൂടെയും സഹവർത്തിത്വത്തിലൂടെയും സേവനത്തിലൂടെയുമുള്ള ദേശീയസാധനയുടെ നൂതനപന്ഥാവു് വെട്ടിത്തുറക്കുന്നതിനു് അദ്ദേഹത്തിന്റെ ആത്മീയവും മാനസികവുമായ ശക്തികളെ സഹായിച്ചു. ധാർമ്മികവും ആദ്ധ്യാത്മികവുമായ സാക്ഷാൽക്കാരത്തിന്റെ അത്യുന്നതമേഖലകളിൽ മാനവപരിണാമത്തിന്റെ ഐതിഹാസികതയെ വിളിച്ചോതുന്ന ചരിത്രപ്രസിദ്ധമായ ഭാരതം അദ്ദേഹത്തെ ഹഠാദാകർഷിച്ചു. പാശ്ചാത്യപര്യടനം കഴിഞ്ഞു് വിജയശ്രീലാളിതനായി തിരിച്ചെത്തിയ അദ്ദേഹം കൊളംബോയിൽ 1897 ജനുവരി 16-ാം തീയതി നടത്തിയ ആദ്യത്തെ പ്രഭാഷണത്തിൽ തന്റെ മനസ്സിലുണ്ടായിരുന്ന ദൃഢവിശ്വാസത്തെ താഴെക്കാണുന്ന വാക്കുകളിൽ വിവരിച്ചു. (വി. സാ. സ. Vol III. പേജ് – 31)

''ഈ ഭൂമണ്ഡലത്തിൽ അനുഗൃഹീതമായ പുണ്യഭൂമിയെന്നവകാശപ്പെടാവുന്ന ഒരു രാജ്യമുണ്ടെങ്കിൽ, താന്താങ്ങളുടെ കർമ്മങ്ങൾക്കു്

സമാധാനം പറയാനായി ആത്മാക്കൾക്കെല്ലാം വന്നുചേരേണ്ടുന്ന ഒരു രാജ്യമുണ്ടെങ്കിൽ ഈശ്വരാഭിമുഖയാത്ര തുടരുന്ന ഓരോ ആത്മാവിന്നും തന്റെ അന്ത്യമായ വിശ്രമസ്ഥാനം നേടുവാൻ വന്നണയേണ്ടുന്ന ഒരു രാജ്യമുണ്ടെങ്കിൽ മനുഷ്യരാശിയ്ക്കു സൗമ്യത, ഔദാര്യം, പരിശുദ്ധി, പരമശാന്തി, എന്നിവയിലേയ്ക്കു ഏററവും അടുത്തെത്തുവാൻ കഴിഞ്ഞ ഒരു രാജ്യമുണ്ടെങ്കിൽ എല്ലാററിനും മീതെ അന്തർദൃഷ്ടിയുടേയും ആദ്ധ്യാത്മികതയുടേതുമായ ഒരു രാജ്യമുണ്ടെങ്കിൽ അതു് ഈ ഭാരതമാണു്. ഇവിടെനിന്നു് അതിപ്രാചീനകാലം മുതൽ മതപ്രവാചകന്മാർ പുറപ്പെട്ടുചെന്നു് ഭൂമണ്ഡലത്തെ ആദ്ധ്യാത്മികസത്യത്തിന്റെ വിശുദ്ധവും അനശ്വരവുമായ ജലധാരകൊണ്ടു് വീണ്ടും വീണ്ടും ആപ്ലാവനം ചെയ്തിട്ടുണ്ടു്. ഇവിടെനിന്നാണു് കിഴക്കും പടിഞ്ഞാറും വടക്കും തെക്കുമുള്ള വിഭാഗങ്ങളെ ആറാടിച്ച ദർശനതരംഗങ്ങളുടെ വേലിയേററമുണ്ടായിട്ടുള്ളതു്. ലോകത്തിലെ ഭൗതികപരിഷ്കാരങ്ങളെ ആദ്ധ്യാത്മികമാക്കുവാനുള്ള തരംഗങ്ങളും അതുകൊണ്ടിവിടെനിന്നു് പുറപ്പെടണം. മറുനാടുകളിലെ ദശലക്ഷങ്ങളുടെ ഹൃദയാന്തരങ്ങളെ തപിപ്പിക്കുന്ന ഭൗതികജ്വാലയെ ശമിപ്പിച്ചു് ജീവനം നല്കുന്ന വെള്ളവും ഇവിടെയാണുള്ളതു്. സുഹൃത്തുക്കളേ, ഓർത്തുകൊള്ളുക ഇതു് നടക്കും.''

## 3 സ്വാമി വിവേകാനന്ദനും വിശാലവിശ്വവും

ആധുനികചിന്തകരിലൊട്ടുനേകം പേർ കഴിഞ്ഞ നൂററാണ്ടിൽ ജീവിച്ചിരുന്ന ജർമ്മൻകാരനായ ഷോപ്പനാവർ മുതൽ ഇന്നു് അമേരിക്കക്കാരനായ വിൽ ഡ്യൂറന്റു് വരെ സ്വാമി വിവേകാനന്ദന്റെ ഈ വികാരത്തെ പ്രകടിപ്പിച്ചിട്ടുണ്ടു്. ഭാരതത്തിന്റെ സാംസ്കാരിക പര്യവേഷണത്തിന്റെ അന്തർദ്ദേശീയപ്രാധാന്യവും അതിന്റെ വിവിധവർണ്ണാങ്കിതമായ സുദീർഘചരിത്രത്തിലൂടെയുള്ള ഹൃദയാവർജ്ജകമായ അനുസ്യൂതപ്രവാഹത്തിന്റെ പ്രാധാന്യവും ലോകശ്രദ്ധയാകർഷിച്ചുകൊണ്ടിരിക്കുന്നു. തന്റെ കാലത്തു് യൂറോപ്പിൽ ഭാരതസാഹിത്യത്തോടുള്ള അഭിനിവേശത്തെ പുരസ്കരിച്ചു് ഷോപ്പനാവർ പ്രവചിച്ചു (The World as Will and Idea, Vol 1. preface )

''പതിനഞ്ചാം നൂററാണ്ടിൽ ഗ്രീക്കു് സാഹിത്യം ഉളവാക്കിയ നവോത്ഥാനത്തെക്കാൾ ഒട്ടും കുറയാത്തവിധം അഗാധമായ സ്വാധീനം സംസ്കൃതസാഹിത്യം ഉളവാക്കുമെന്നു് ഞാൻ വിശ്വസിക്കുന്നു.

ഏതാണ്ടു് ഒരു നൂററാണ്ടിനുശേഷം 1942-ൽ വിൽഡ്യൂറന്റു് തന്റെ ''നാഗരികതയുടെ കഥ'' എന്ന ഗ്രന്ഥത്തിന്റെ പ്രഥമവാള്യത്തിൽ ഭാരതത്തെക്കുറിച്ചുള്ള ഭാഗത്തിന്റെ ഉപസംഹാരത്തിൽ മൺമറഞ്ഞുപോയ ഈജിപ്തു്, ബാബിലോണിയ, ഗ്രീസ്, റോം തുട

ങ്ങിയ നാഗരികതകളിൽനിന്ന് തുലോം വ്യത്യസ്ഥമായി ഭാരതത്തിന്റെ പൈതൃകം അനുസ്യൂതമാണെന്ന് ചൂണ്ടിക്കാട്ടിക്കൊണ്ട് തുടരുന്നു (Our Oriental Heritage):

''വ്യാകരണവും, തർക്കവും, തത്വചിന്തയും, കല്പിതകഥകളും മായാജാലവും, ചതുരംഗവും സർവ്വോപരി നമ്മുടെ സംഖ്യാശാസ്ത്രവും ദശാംശരീതികളും തുടങ്ങി ചിന്തോദ്ദീപകങ്ങളായ സംഭാവനകൾ ഭാരതം നമുക്ക് ഉത്തുംഗങ്ങളായ ഹിമവൽശൃംഗങ്ങളെപ്പോലും കടന്ന് എത്തിച്ചുതന്നു. എന്നാലിതൊന്നും അവളുടെ അന്തഃസത്തയുടെ അംശങ്ങളാവുന്നില്ല. അവളിൽനിന്ന് ഭാവിയിൽ നാം പഠിയ്ക്കാനിരിക്കുന്നവയെ അപേക്ഷിച്ചിതെല്ലാം നിസ്സാരമാണ്. കണ്ടുപിടിത്തങ്ങളും വ്യവസായ വാണിജ്യാദികളും ഭൂഖണ്ഡങ്ങളെ തമ്മിൽ യോജിപ്പിക്കുകയോ അല്ലെങ്കിൽ നമ്മെ ഏഷ്യയുമായുള്ള മത്സരത്തിലേയ്ക്ക് എടുത്തെറിയുകയോ ചെയ്യുമ്പോൾ നാം ശത്രുതയിൽപോലും അവിടുത്തെ നാഗരികതയെക്കുറിച്ച് സുസൂക്ഷ്മം പഠിക്കുകയും അവിടുത്തെ ചിന്തകളിലും പ്രയോഗരീതികളിലും ചിലതെല്ലാം അവശ്യം ഗ്രഹിക്കുകയും ചെയ്യേണ്ടതാണ്. ഒരു പക്ഷെ അക്രമത്തിനും ഔദ്ധത്യത്തിനും കൊള്ളക്കും പകരം ഭാരതം നമ്മെ നിരീഹാത്മാവിന്റെ പരമശാന്തിയും സാക്ഷാത്കൃതചൈതന്യത്തിന്റെ പ്രസന്നതയും സമസ്ത ചരാചരങ്ങളേയും ഒന്നിപ്പിക്കുന്നതും സാന്ത്വനപ്പെടുത്തുന്നതുമായ സ്നേഹവുംനിറഞ്ഞ പക്വമനസ്സിന്റെ സഹിഷ്ണുതയും വിനയവും പഠിപ്പിക്കും.''

## 4 ഭാരതത്തെ സംബന്ധിച്ചു് വിവേകാനന്ദന്റെ നാലു് കണ്ടെത്തലുകൾ

ഏടുകളിലും ചരിത്രത്തിലുമുള്ള ഭാരതത്തിന്റെ നിജസ്ഥിതിയുടെ ഭാസുരവും അനുഭവവേദ്യവുമായ പ്രത്യക്ഷപ്രമാണം തന്റെ ഗുരുവായ ശ്രീരാമകൃഷ്ണദേവന്റെ വ്യക്തിവൈശിഷ്ട്യത്തിൽ സ്വാമി വിവേകാനന്ദൻ കണ്ടു. റോമയിൻ റോളാങ് പറയുന്നു. The life of Sri Ramakrishna P. 14).

''മുന്നൂറ് ദശലക്ഷം ജനങ്ങളുടെ രണ്ടായിരംവർഷത്തെ ആദ്ധ്യാത്മികജീവിതത്തിന്റെ പൂർത്തീകരണമാണ് ശ്രീരാമകൃഷ്ണദേവൻ. അദ്ദേഹത്തിന്റെ ആത്മാവ് ആധുനികഭാരതത്തെ ചൈതന്യവത്താക്കുന്നു.''

ഭാരതത്തിന്റെ പൗരാണികത സ്വാമി വിവേകാനന്ദനെ സ്വാധീനിക്കുകയും അദ്ദേഹത്തിന് പ്രതീക്ഷ നല്കുകയും ചെയ്തു. അതായിരുന്നു ഭാരതത്തെ സംബന്ധിച്ചുള്ള അദ്ദേഹത്തിന്റെ ആദ്യത്തെ

കണ്ടെത്തൽ. എന്നാൽ രണ്ടാമത്തൊരു കണ്ടെത്തൽ അദ്ദേഹത്തെ കാത്തിരിയ്ക്കുന്നുണ്ടായിരുന്നു. എന്തുകൊണ്ടെന്നാൽ ഭാരതത്തിൽ തലങ്ങും വിലങ്ങും ഏകാന്തപഥികനായുള്ള അദ്ദേഹത്തിൻെറ അഞ്ചുവർഷക്കാലത്തെ പരിവ്രജനത്തിൻെറ ഓരോ കാല്‌വയ്പിലും വർത്തമാനഭാരതത്തിൻെറ പിന്നോക്കാവസ്ഥയും ഉദാസീനതയും നൈരാശ്യവും അദ്ദേഹത്തെ സ്വാഗതം ചെയ്തു. നമ്മുടെ രാജ്യത്തിലെ ശരിയായി പരിശീലനം ലഭിച്ച ഓരോ യുവാവിനും പരിവ്രാജകനെന്ന നിലയിലുള്ള സ്വാമി വിവേകാനന്ദൻ എക്കാലത്തും പ്രചോദനമരുളുന്ന നയനാനന്ദകരവും മനോമോഹനവുമായ ഒരു ചിത്രമാണ്. സുദീർഘവും തീവ്രതരവുമായ ആ പരിവ്രജനത്തിലുടനീളം തൻെറ പ്രിയപ്പെട്ട മാതൃരാജ്യത്തിൻെറ ക്ഷീണിച്ചവശമായ മനസ്സും ശരീരവും അദ്ദേഹം കണ്ടു. ഈ രണ്ടാമത്തെ കാഴ്ച വികാരതരളിതമായ അദ്ദേഹത്തിൻെറ മനസ്സിനെ വല്ലാതെ ഞെട്ടിച്ചു. പടിഞ്ഞാറുനിന്നും ഭാരതത്തിലേയ്ക്കയച്ച പല കത്തുകളിലും തൻെറ ആത്മരോദനത്തിൻെറ തീവ്രതരമായ ഭാവഹാവാദികൾ അദ്ദേഹം തുറന്നുകാട്ടിയിട്ടുണ്ട്. തൻെറ സ്വപ്നങ്ങളുടെ സാക്ഷാൽക്കാരത്തിൽ തീവ്രാഭിലാഷിയും ക്രിയാത്മകബുദ്ധിയുമായ അദ്ദേഹം തൻെറ പാശ്ചാത്യപര്യടനത്തിനുമുൻപുതന്നെ തൻെറ രണ്ട് കണ്ടെത്തലുകളുടെ ഫലമായി ലഭിച്ച ഞെട്ടിപ്പിക്കുന്ന പ്രശ്നങ്ങളെ തൻെറ പരിവ്രജനാന്ത്യത്തിൽ കന്യാകുമാരിയിലെ ധ്യാനത്തിൽനിന്ന് ഉളവായ മൂന്നാമത്തെ കണ്ടെത്തലിൽ വിജയപൂർവ്വം സജ്ജീകരിക്കുകയും തൻെറ ജനതയ്ക്ക് തന്നെയും ലോകത്തിനാകമാനവും തുടർന്നദ്ദേഹം പ്രവചിച്ച സന്ദേശങ്ങളിൽ അതു് വാചാലമായ ശൈലി കണ്ടെത്തുകയും ചെയ്തു.

## 5 വിവേകാനന്ദൻെറ ദേശീയവും വൈദേശികവുമായ നയങ്ങൾ

ആ സന്ദേശത്തിൽ യാഥാർത്ഥ്യത്തിൻെറയും സപ്രമാണതയുടെയും ശൃംഖലയുണ്ട്. ആയതു് സാർവ്വലൗകികമേഖലയിൽ വർഗ്ഗപരവും വർണ്ണപരവുമായ പരിമിതികളെയെല്ലാം ഉല്ലംഘിയ്ക്കുന്ന പരിശുദ്ധമായ ആദ്ധ്യാത്മികതയുടെ ഉദാത്തമായ ഭാഷയിൽ സംസാരിച്ചു. അദ്ദേഹത്തിൻെറ സ്വന്തം രാജ്യത്തോട് പ്രസ്തുത സന്ദേശം ത്യാഗവും സേവനവും എന്ന ലക്ഷ്യത്തോടും സ്വാതന്ത്ര്യവും സമത്വവും എന്ന ലക്ഷണത്തോടുംകൂടി മാനവപുനരുദ്ധാരണത്തിൻേറതും സ്വഭാവരൂപവൽക്കരണത്തിൻേറതുമായ പ്രായോഗികവേദാന്തത്തിൻെറ ഭാഷയിൽ സംസാരിച്ചു. ശക്തമായൊരു രാഷ്ട്രം കെട്ടിപ്പടുക്കുന്നതിനു് ഈ മാതൃകയിൽ ഭാരതത്തെ പുനരുദ്ധരിക്കുന്നതിലാണ് സ്വാമി വിവേകാനന്ദൻെറ ദേശീയനയം കുടികൊള്ളുന്നതു്. ഈ ലക്ഷ്യത്തിലേയ്ക്ക് വ്യക്തിവൈശിഷ്ട്യത്തിൻെറ ശക്തി വർദ്ധിപ്പിയ്ക്കുന്നതിനുള്ള അനിവാ

ര്യത്തിനും മാറ്റത്തിനും ഇച്ഛാശക്തിയുടെ വർദ്ധനവിലൂടെയുള്ള ആത്മ നിയന്ത്രണത്തിനും, ഒരു സാധാരണ ഗ്രാമസേവകനോ, ഉന്നത ഉദ്യോഗസ്ഥനോ ആരുമാവട്ടെ ഒരു സാധാരണപൗരനോ എന്തുതൊഴിലും ചെയ്യുന്നവനോ ആരുമാവട്ടെ ദേശീയപ്രയത്നത്തിന്റെ എല്ലാ മേഖലയിലും സ്വരാജ്യസ്നേഹപ്രചോദിതമായ സേവനത്തിന്റെ മാർഗ്ഗങ്ങളിൽ ഈ ശക്തിയും സ്വഭാവമഹിമയും പ്രകടമാക്കുന്നതിനും ഊന്നൽ നല്കുന്ന പ്രായോഗികവേദാന്തത്തിന്റെ സന്ദേശം അദ്ദേഹം തന്റെ ജനതയ്ക്കു നല്കി. അതോടൊപ്പം ആദ്ധ്യാത്മിക ആവശ്യത്തിന്റെ അവബോധത്തെ വർദ്ധിപ്പിച്ച് അന്തർദ്ദേശീയ ധാരണകളിലേയ്ക്കും ശാന്തിയിലേയ്ക്കും ആധുനികലോകത്തെ കൊണ്ടുവരുന്നതിന് ഉതകുമാറ് ഊർജ്ജസ്വലമായ ഒരു വിദേശനയത്തിനുവേണ്ടി ദേശീയശക്തിയെ അർപ്പിയ്ക്കുന്നതിനദ്ദേഹം ആഹ്വാനം ചെയ്തു.

## 6 ഉപസംഹാരം

നമ്മുടെ ദേശീയചക്രവാളത്തിൽ സ്വാമി വിവേകാനന്ദൻ സങ്കല്പിച്ച മാതൃകയിൽ നമ്മുടെ രാജ്യത്തിന്റെ ദേശീയവും അന്തർദ്ദേശീയവുമായ ദൗത്യത്തിന്റെ നിർവ്വചനം രൂപംപ്രാപിയ്ക്കുന്നത് സ്വാതന്ത്ര്യംകിട്ടി എട്ടുവർഷങ്ങൾക്കുശേഷം നാം കണ്ടുതുടങ്ങിയിരിയ്ക്കുന്നു, നമ്മുടെ ഏററവും വലിയ പ്രതീക്ഷകളുടെയും ഏററവും വലിയ ഭയത്തിന്റെയും കാലഘട്ടത്തെ വരുന്ന രണ്ട് ദശകങ്ങൾ വിരചിയ്ക്കും. തന്റെ യുഗാചാര്യന്റെ, സ്വാമി വിവേകാന്ദന്റെ സന്ദേശങ്ങളെ ചെവിക്കൊണ്ട് നമ്മുടെ രാജ്യം ഈ ഭയത്തെ ഇല്ലാതാക്കുവാനും പ്രതീക്ഷകളെ ജാജ്വല്യമാനമാക്കുവാനുമുള്ള ശക്തി നേടും.

# 22

# സ്വാമി വിവേകാനന്ദൻ - ആധുനിക ഭാരതത്തിന്റെ ആദ്ധ്യാത്മികാചാര്യൻ *

## 1 ആമുഖം

സ്വാമി വിവേകാനന്ദൻ സർവ്വഥാ ജഗദ്ഗുരുവായിരുന്നു. കിഴക്കും പടിഞ്ഞാറും അദ്ദേഹത്തിന്റെ പ്രവർത്തനം സ്ത്രീകളെയും പുരുഷന്മാരെയും തങ്ങളുടെ ആദ്ധ്യാത്മികപൈതൃകത്തിലേയ്ക്ക് വരുന്നതിന്നാഹ്വാനംചെയ്തുകൊണ്ടുള്ളതായിരുന്നു. ഈ രാജ്യത്തിലെ മഹാത്മാക്കളായ മഹർഷിമാരുടെയും ദ്രഷ്ടാക്കളുടെയും മാർഗ്ഗത്തിൽ മനുഷ്യനിൽ കുടികൊള്ളുന്ന ദൈവീകതയെ സാക്ഷാത്ക്കരിക്കുന്നതിന് സ്വാമിജി സ്ത്രീകളെയും പുരുഷന്മാരെയും ആഹ്വാനം ചെയ്തു. രാജ്യത്തിന്റെ ഓരോ ഭാഗത്തും വിദേശത്തും അദ്ദേഹത്തിന്റെ പ്രവർത്തനത്തിന് ഒരു ലക്ഷ്യം മാത്രമേയുണ്ടായിരുന്നുള്ളു. ഇന്ത്യയുടെ ദാരിദ്ര്യത്തേയും പിന്നോക്കാവസ്ഥയേയും അസ്പൃശ്യതയെയും വ്യാവസായിക പുരോഗതിയേയുംകുറിച്ചു പറയുമ്പോഴാവട്ടെ മതങ്ങളുടെ ലോകത്ത് സഹിഷ്ണുത ശീലിക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് പാശ്ചാത്യലോകത്ത് സംസാരിക്കുമ്പോഴാവട്ടെ സർവ്വചരാചരാന്തർഭൂതമായ ആത്മാവിനെ സാക്ഷാത്ക്കരിക്കുവാൻ കഴിയുമാറ് അമൂല്യമായ ആത്മജ്ഞാനത്തെ മനുഷ്യന് പകർന്നുകൊടുക്കുകയെന്നതായിരുന്നു അദ്ദേഹത്തിന്റെ മൗലികലക്ഷ്യം. ഈ മഹത്തായ വേദാന്താശയത്തിൽനിന്നും സമഗ്രമായ ആദ്ധ്യാത്മികതയെ അദ്ദേഹം രൂപപ്പെടുത്തിയ രീതി അനിതരസാധാരണമാണ്.

## 2 മതം - അനുഭവമെന്നനിലയിൽ

മതം ഇക്കാലത്ത് എന്തോ ഇടുങ്ങിയ ചിന്തയാണെന്ന് വരുത്തിത്തീർത്തിട്ടുണ്ട്. എന്നാൽ സ്വാമി വിവേകാനന്ദനോടുചേർത്ത് നാം മതത്തെപ്പററി പറയുമ്പോൾ അതിൽ ഇടുങ്ങിയതോ, നഷേധാത്മകമോ ആയി ഒന്നുമില്ല. അത് ശുദ്ധമായും ആത്മീയതയാണ്. ഭാരതത്തെ സംബന്ധിച്ചിടത്തോളം അവരുടെ മഹദ്ഗുരുക്കന്മാർ

* 1962 ആഗസ്റ്റ് 15-ാംനു- ബങ്കാറം പ്രദേശ് കോൺഗ്രസ്സ് കമ്മിററിയുടെ വാർഷികയോഗം പ്രമാണിച്ച് പാർക്ക്സർക്കസ്സ് മൈതാനത്തിൽ ചെയ്ത പ്രസംഗം.

ഉപനിഷദ്ദ്രഷ്ടാക്കളും ഗീതാചാര്യനുമെല്ലാം ഇതുതന്നെയാണ് പഠിപ്പിച്ചുപോന്നിട്ടുള്ളത്. മതത്തെ അനുഭവമായിക്കാണുന്നതിന വർ പഠിപ്പിച്ചു. മതം സാധനയും സിദ്ധിയുമാണെന്നു് സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുണ്ട്. ധർമ്മശാസ്ത്രങ്ങളിലും വർണ്ണവ്യവസ്ഥകളിലും പള്ളികളിലും അമ്പലങ്ങളിലും വരട്ടുവാദങ്ങളിലും കെട്ടിനില്ക്കാതെ തന്നിലെ ഈശ്വരഭാവത്തെ സാക്ഷാത്ക്കരിക്കുന്നതിനുള്ള പ്രയത്നത്തിൽ നിലകൊള്ളുന്നു. ഉപനിഷത്തിന്റെ ഭാഷയിൽ ഈ പ്രയത്നവും ലക്ഷ്യവും മതമാണ്. മതത്തിന്റെ ഈ വിശാലവീക്ഷണത്തിലൂടെ ഉപനിഷത്തുകൾ മതത്തിന്റെ ലോകത്തു് അതായതു് ഒരേ ലക്ഷ്യത്തിനുവേണ്ടി ഉഴലുന്നവർക്കിടയിൽ സഹിഷ്ണത നടപ്പാക്കുന്നതിന് പഠിപ്പിച്ചു. എന്തുകൊണ്ടെന്നാൽ ലക്ഷ്യം ഒന്നുമാത്രം, മാർഗ്ഗങ്ങളനേകം എന്നു് വേദാന്തം പറയുന്നു. ഭാരതസംസ്കാരത്തേയും മതത്തേയും നൂററാണ്ടുകളോളം പ്രചോദിപ്പിച്ച ഏററവും പൗരാണികമായ ശബ്ദം ഋഗ്വേദത്തിലാണ്.

'ഏകം സത് വിപ്രാ ബഹുധാ വദന്തി.'

സത്യം ഒന്നുമാത്രം പണ്ഡിതന്മാർ പല രൂപത്തിൽ പറയുന്നു. ഈ മഹത്തായ ആശയം നൂററാണ്ടുകളിലൂടെ കടന്നു് ബലിഷ്ഠത കൈവരിച്ചു് തുടർന്നുവന്ന ആചാര്യന്മാരാൽ വിശാലമാക്കി പുനരുദ്ധരിക്കപ്പെട്ടു. അവരിൽ ഏററവും മഹോന്നതൻ ഭഗവാൻ കൃഷ്ണനാണ്. ഭഗവദ്ഗീതയിലെ അദ്ദേഹത്തിന്റെ വാക്കുകൾ മതത്തിന്റെ മാഗ്നാകാർട്ടയാണ്. (ഗീത IV - 11)

യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ.

അല്ലയോ അർജ്ജുന, അവർ ഏതുവിധം എന്നെ ഉപാസിക്കുന്നുവോ അവരെ ആ വിധംതന്നെ ഞാൻ അനുഗ്രഹിക്കുന്നു. എന്തുകൊണ്ടെന്നാൽ എല്ലാ മനുഷ്യരും അന്തിമമായി എന്നിലേയ്ക്കുതന്നെ നയിക്കപ്പെടുന്നു.

ഇതു് ഓരോ മതത്തിനും അതാതിന്റെ മാർഗ്ഗത്തിൽ പ്രയത്നിക്കുവാനും വളരുവാനും അതിന്റെ ഭക്തന്മാരെ സാക്ഷാത്ക്കാരത്തിന്റെ അത്യുന്നതങ്ങളിലെത്തിക്കുവാനുമുള്ള കേവല സ്വാതന്ത്ര്യത്തെ പ്രഖ്യാപിച്ചു.

## 3 ഭാരതം സഹിഷ്ണുതയുടെ തത്ത്വത്തെ അംഗീകരിക്കുന്നു

ഭാരതത്തിന്റെ മതപരമായ നയങ്ങളിൽ ഏതു വിഷമഘട്ടത്തിലും ആശ്രയിക്കാവുന്ന ഒന്നാണ് ഇതു്. തുടർന്നുവന്ന സാമ്പ്രദായികാചാര്യന്മാർ ഇതു കൂടുതൽ ജാജ്വല്യമാനമാക്കി. ഭാഗവതത്തിൽ

ഇതിന്റെ ആധികാരികമായ പ്രഖ്യാപനം കാണാം. അവിടെ ഒരേ അഖണ്ഡബോധത്തെ തത്ത്വചിന്തകന്മാർ ബ്രഹ്മം എന്നും, യോഗികൾ പരമാത്മാവെന്നും, ഭക്തന്മാർ ഭഗവാൻ എന്നും വിളിക്കുന്നതായി പറയുന്നു (1 - 2 - 11):

വദന്തി തത് തത്ത്വവിദഃ തത്വം യത്ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാൻ ഇതി ശബ്ദ്യതേ.

ഞാൻ മുമ്പ് സൂചിപ്പിച്ചതുപോലെ നൂററാണ്ടുകൾ കഴിഞ്ഞിട്ടും പ്രതിധ്വനിക്കുന്ന മഹത്തായ വചനങ്ങളിവയാണ്. മതത്തിന്റെ ലോകത്തു് സാമഞ്ജസ്യത്തിന്റേയും സമഭാവനയുടെയും മഹൽശക്തികളെ വിരചിക്കുന്നതിന് നമ്മുടെ കാലത്തു് ശ്രീരാമകൃഷ്ണദേവന്റെ ജീവിതത്തിലും സന്ദേശത്തിലും ഈ മഹത്തായ ആശയങ്ങളുടെയും പ്രചോദനങ്ങളുടെയും സംയോജനം നാം കാണുന്നു. ഈ ആശയങ്ങൾ ദൈവഭക്തന്മാരോടും ദിവ്യന്മാരോടും ഒപ്പംമാത്രം ഇരുന്നില്ല. അവ ദേശീയവും രാഷ്ട്രീയവുമായ നയങ്ങളുടെ അടിസ്ഥാനശിലകളായി. ഭാരതത്തിലെ കീർത്തിയേറിയ രാജാക്കന്മാരും ചക്രവർത്തിമാരും സഹിഷ്ണുതയും പരിഗ്രഹണവും തങ്ങളുടെ തത്ത്വവും നയവുമായി സ്വീകരിച്ചു. അവരിൽ ഏററവും പ്രമുഖൻ അശോകനായിരുന്നു. അദ്ദേഹത്തിന്റെ പ്രശസ്തമായ ശിലാലിഖിതം - XII സഹിഷ്ണത യുടെ ഈ ആശയത്തെ വിശേഷവിധിയായി പ്രചരിപ്പിക്കുന്നു:

'ദൈവങ്ങൾക്ക പ്രിയങ്കരൻ അഥവാ രാജാ പ്രിയദർശനൻ എല്ലാ വിഭാഗങ്ങളിലും പെട്ട വ്യക്തികളെയും യോഗികളെയും ഗൃഹസ്ഥന്മാരെയും സമ്മാനങ്ങളാലും പലവിധ ബഹുമാനങ്ങളാലും ആദരിക്കുന്നു.

'എന്നാൽ പ്രിയദർശനൻ സമ്മാനങ്ങളെയോ ആദരസൂചകമായ പാരിതോഷികങ്ങളെയോ മതാനുയായികളുടെ ആദ്ധ്യാത്മികശക്തിയോളം വിലമതിക്കുന്നില്ല. ഒരാൾ തന്റെ മതത്തെ ബഹുമാനിക്കുകയും തന്റെ മതത്തോടുള്ള ഭക്തിയും അന്യന്റെ മതങ്ങൾക്കുമേൽ അതിനെ മഹത്തരമാക്കി കാണിക്കുന്നതിനുംവേണ്ടി അന്യന്റെ മതത്തെ നിന്ദിക്കുന്നതു് നിശ്ചയമായും തന്റെ മതത്തെത്തന്നെ നിന്ദിക്കലാണ് സത്യത്തിൽ മതങ്ങൾ തമ്മിലുള്ള സമവായമാണ് സാധുവായിട്ടുള്ളതു്. എന്തുകൊണ്ടെന്നാൽ മററു തരത്തിൽ ചിന്തിക്കുന്ന വ്യക്തികൾക്ക് തന്മൂലം ധർമ്മമെന്താണെന്ന് മനസ്സിലാക്കുന്നതിനും തൽക്കാരണത്തിനായി പ്രവർത്തിക്കുന്നതിനും കഴിയുന്നു. സമവായം മാത്രമാണ് സാധു' എന്നു ശിലാലിഖിതത്തിൽ അശോകൻ പറയുന്നു.

മഹാനായ അശോകചക്രവർത്തി മാത്രമല്ല അതിലും സാധാരണക്കാരായ രാജകുമാരന്മാർ പോലും സഹിഷ്ണതയുടെ ഈ ആശയം പ്രാവർത്തികമാക്കിയിരുന്നു. സ്വാമി വിവേകാനന്ദൻ ചിക്കാഗോ

മതമഹാസമ്മേളനത്തിൽ ആ ഗംഭീരസദസ്സിനെ അഭിമുഖീകരിച്ചു കൊണ്ടു് താഴെക്കാണുന്ന വരികളിൽ തൻെറ പ്രത്യയപത്രത്തെ പ്പററി ഓമ്മിപ്പിച്ചു. (Complete works വാള്യം I. p 1 – 2)

'സഹിഷ്ണുതയും സാവ്വലൗകികസ്വീകാരവും രണ്ടും ലോകത്തിനു് ഉപദേശിച്ച മതത്തിൽപ്പെട്ടവനെന്നതിൽ ഞാൻ അഭിമാനിക്കുന്നു. ഞങ്ങൾ സാവ്വലൗകികസഹിഷ്ണുതയിൽ വിശ്വസിക്കുക മാത്രമല്ല സർവ്വമതങ്ങളും സത്യമെന്നു് ഗ്രഹിയ്ക്കുകയും ചെയ്യുന്നു. ലോകത്തിലുള്ള സകലമതങ്ങളിലേയും സർവ്വരാജ്യങ്ങളിലേയും പീഡിതക്കും അഭയാത്ഥികൾക്കും ആശ്രയമരുളിയ രാഷ്ട്രത്തിലെ പ്രജയെന്നതിൽ ഞാനഭിമാനം കൊള്ളുന്നു. റോമൻ ആക്രമണം മൂലം യഹൂദരുടെ പരിശുദ്ധദേവാലയം തകത്തുതരിപ്പണമാക്കപ്പെട്ട ആ വഷം തന്നെ ദക്ഷിണേൻഡ്യയിൽ വന്നു് അഭയം പ്രാപിച്ച ഇസ്രായേൽ മക്കളുടെ അതിപവിത്രാവശിഷ്ടം ഞങ്ങളുടെ അങ്കതലത്തിൽ സംഭൃതമായുണ്ടെന്നു് നിങ്ങളോടു് പറയുവാൻ എനിയ്ക്കു് അഭിമാനമുണ്ടു്. മഹിമാവിയന്ന പാർസിജനതയ്ക്കു് അഭയം നല്കുകയും അവരുടെ ശേഷിപ്പുകളെ ഇന്നും രക്ഷിച്ചു പോരുന്നതുമായ മതത്തിലുൾപ്പെട്ടവനെന്നതിൽ ഞാൻ അഭിമാനിയ്ക്കുന്നു.

## 4 സനാതനധർമ്മം – അതിൻെറ ആത്മീയഗഹനതയും വ്യാപ്തിയും

ഉദാത്തവും, ഭാരതത്തിൻെറ അനശ്വരമായ പൈതൃകവുമായ സനാതനധമ്മത്തിൻെറ വിശാലവും പ്രചോദനാത്മകവുമായ ആശയങ്ങളെ ഈ രൂപത്തിലാണു് സ്വാമിജി അവതരിപ്പിച്ചതു്. ഇന്നു് നാം രാഷ്ട്രീയസ്വാതന്ത്ര്യം നേടിയതോടുകൂടി നമ്മുടെ രാജ്യത്തിലെ വിഭിന്ന മതാനുയായികൾ തമ്മിൽ സൗഹാർദ്ദവും പരസ്പര ധാരണയും സന്മനോഭാവവും ഉളവാകുന്നതിനു് വേണ്ടി മനോഹരമായ ഈ ആശയങ്ങളെ നടപ്പാക്കുന്നതിനു് നാം ശ്രമിച്ചുവരികയാണു്. ഈ പ്രയത്നത്തിനനിവാര്യമായ പ്രചോദനം നമുക്കു് ഉണ്ടാവേണ്ടതു് നമ്മുടെ പ്രാചീനപൈതൃകത്തിൽനിന്നാണു്. പൈതൃകം നിശ്ചേതനമായിരുന്നുകൂടാ. ശ്രീരാമകൃഷ്ണൻെറയും സ്വാമി വിവേകാനന്ദൻെറയും അനുഭൂതികൾകൊണ്ടു് ഈ നവീനകാലഘട്ടത്തിലതു് പുനരുദ്ധരിച്ചുകൊണ്ടേയിരിക്കണം. ഈ പൈതൃകത്തിൽ എല്ലാം സാധകങ്ങളാണു്. ഒന്നും നിഷേധകമായില്ല. നാനാത്വത്തിൽനിന്നു് ഏകത്വവും ശക്തിയും ഉളവാക്കുന്നതിനു് സ്വാമിജി നമ്മെ പഠിപ്പിച്ചു. അതാണു് ഭാരതം. അനിതരസാധാരണനായൊരു ആദ്ധ്യാത്മികാചാര്യനായിരുന്നു അദ്ദേഹം. ആദ്ധ്യാത്മികാചാര്യനെന്നുള്ള സംസ്കൃതശബ്ദം ഗുരുവെന്നാണു്. ശ്രീശങ്കരൻെറ ഗുരുസ്തോത്രത്തിൽ ഗുരുവിൻെറ ഉത്തമനിവ്വചനം നമുക്കു് തന്നിരിക്കുന്നു:

അജ്ഞാനതിമിരാന്ധസ്യ ജ്ഞാനാഞ്ജനശലാകയാ
ചക്ഷുരുന്മീലിതം യേന തസ്മൈ ശ്രീഗുരവേ നമഃ.

അജ്ഞാനമാകുന്ന തിമിരത്താലന്ധമായവന്ന് ജ്ഞാനമാകുന്ന അഞ്ജനംകൊണ്ട് വെളിച്ചത്തിലേക്കും സത്യത്തിലേക്കും കണ്ണു തുറപ്പിക്കുന്ന ഗുരുവിനായിക്കൊണ്ട് നമസ്കാരം.

ഇതാണ് ഗുരുവിൻെറ പ്രവൃത്തി. അദ്ദേഹം സത്യസാക്ഷാൽക്കാരത്തിലേയ്ക്കു് മനുഷ്യനെ നയിക്കുന്നു. തൻെറ വിവേകചൂഡാമണിയിൽ ശങ്കരാചാര്യർ പ്രസക്തമായ മറെറാരു നിർവ്വചനംകൂടി നല്കുന്നു. (ശ്ലോകം 32):

'യസ്മാത് ബന്ധവിമോക്ഷണം'.

ഗുരുസ്പർശത്താൽ എല്ലാ ബന്ധങ്ങളും അററുപോകുന്നു. ഇന്നുവരെ നമ്മൾ ഈ ആശയത്തെ വലിയൊരളവുവരെ അതീന്ദ്രിയവും മതപരവുമായ നിലയിലാണ് വീക്ഷിച്ചിരുന്നതു്. എന്നിരുന്നാലും സ്വാമി വിവേകാനന്ദൻെറ ജീവിതത്തിൽ ഈ ആശയത്തിൻെറ അനന്തമായ വ്യാപനം നമുക്ക് കാണാം. അദ്ദേഹത്തിൻെറ ഗുരുസങ്കല്പം ബഹുമുഖത നേടുന്നു. അദ്ദേഹം മതപരമായ അർത്ഥത്തിൽ ബന്ധങ്ങളെ ഇല്ലാതാക്കുന്നവൻ മാത്രമല്ല ഭൗതികവും മാനസികവും സാംസ്കാരികവും സർവ്വോപരി ആദ്ധ്യാത്മികവുമായ അർത്ഥത്തിൽ എല്ലാത്തരം ബന്ധങ്ങളേയും ഇല്ലാതാക്കുന്നവനാണ്. വിഭിന്നങ്ങളായ ഈ ബന്ധങ്ങളിൽനിന്നെല്ലാം മർത്ത്യനെ മോചിപ്പിച്ച് അതുവഴി അവനിലുള്ള ദിവ്യത്വത്തെ പ്രത്യക്ഷമാക്കുന്നതിന്ന് അദ്ദേഹം പ്രയത്നിച്ചു.

## 5 വിവേകാനന്ദസന്ദേശം—ഉത്തിഷ്ഠത ജാഗ്രത

ഈയൊരു വീക്ഷണകോണിൽനിന്നുകൊണ്ടാണദ്ദേഹം മതത്തെയും അതുപോലെ വിദ്യാഭ്യാസത്തെയും നിർവ്വചിയ്ക്കുന്നതു്. വിദ്യാഭ്യാസത്തിൻെറ ശ്രേഷ്ഠമായ നിർവ്വചനം അദ്ദേഹം നമുക്ക് നല്കി. മനുഷ്യനിൽ നൈസർഗ്ഗികമായി കുടികൊള്ളുന്ന വൈഭവത്തെ സ്പഷ്ടമാക്കുന്നതാണ് വിദ്യാഭ്യാസം. അദ്ദേഹത്തിൻെറ മതത്തെപ്പററിയുള്ള നിർവ്വചനവും ഇതിന്ന് സമമാണ്. മതം മനുഷ്യനിൽ നൈസർഗ്ഗികമായുള്ള ദൈവീകതയുടെ അനാവരണമാണ്. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ബാഹ്യവും ആന്തരികവുമായ ബന്ധങ്ങളുടെ നാശം മതത്തിൻെറ സർവ്വോദ്ദേശ്യത്തേയും പ്രകടമാക്കുന്നു. ഈ ആശയത്തെ അദ്ദേഹം തൻെറ പ്രസംഗങ്ങളിലും പ്രവചനങ്ങളിലും കൂടി ഉദ്ഘോഷിക്കുന്നു. അദ്ദേഹത്തിൻെറ സാഹിത്യസർവ്വസ്വത്തിൻെറ എട്ടു വാല്യങ്ങൾ ദരിദ്രനും ധനികനും അധഃസ്ഥിതനും വ്യഥിതനും എന്നല്ല എല്ലാവർക്കും ബന്ധത്തിൽനിന്ന് മോചനം

നേടി എല്ലാവരുടെയും ജന്മാവകാശമായ സാക്ഷാൽക്കാരത്തിന് മാനുഷ്യകത്തെ ഒന്നാകെ സഹായിക്കുന്ന വിദ്യാഭ്യാസത്തിന്റെയും മതത്തിന്റെയും ഉന്നതാദർശത്തിന്റെ പ്രചോദനം നല്കുന്നു. ഭാരതത്തിന്റെ രംഗവേദിയിൽ സ്വാമിജി പ്രത്യക്ഷപ്പെട്ടപ്പോൾ ഇന്നത്തേതിൽനിന്നും തുലോം വ്യത്യസ്തമായ ഒരവസ്ഥയായിരുന്നു. നമ്മിൽ പലർക്കും അന്നത്തെ അവസ്ഥയെക്കുറിച്ച് ഊഹിക്കുവാൻ പോലും സാദ്ധ്യമല്ല. ചുരുക്കിപ്പറഞ്ഞാൽ രാജ്യം അന്ന് നിദ്രയിലാണ്ടുകിടക്കുകയായിരുന്നു. അതിനെ ഉണർത്തുന്നതിനുള്ള ഉത്തരവാദിത്വം അദ്ദേഹം സ്വയം ഏറ്റെടുത്തു. അദ്ദേഹം അവതരിച്ചതുതന്നെ അതിനായിരുന്നു. ബുദ്ധനെപ്പോലെ സ്വയം സാക്ഷാൽക്കാരം നേടിയ അദ്ദേഹം മാനുഷ്യകത്തിന്റെ പരമലക്ഷ്യത്തിലേയ്ക്ക് എല്ലായിടത്തുമുള്ള പുരുഷന്മാരെയും സ്ത്രീകളെയും ഉയർത്തുന്നതിന് പ്രയത്നിച്ചു. അതായിരുന്നു അദ്ദേഹത്തിന്റെ കാഹളം; കഠോപനിഷത്തിന്റെ സന്ദേശം, 'ഉത്തിഷ്ഠത ജാഗ്രത പ്രാപ്യവരാന്നിബോധത' അദ്ദേഹം ഉറക്കെ പ്രഖ്യാപിച്ചു. എല്ലാത്തരം സാമൂഹികതിന്മകളെയും പുല്കി രാഷ്ട്രീയഅടിമത്തത്തിലും സാമ്പത്തികദാരിദ്ര്യത്തിലും സാമൂഹികപിന്നോക്കാവസ്ഥയിലും മുഴുകി എല്ലാത്തരത്തിലും രാഷ്ട്രീയവും സാമൂഹികവുമായ അടിമത്തത്തിൽപ്പെട്ട് തന്റെ രാജ്യം നൂററാണ്ടുകളായി നിദ്രയിലാണ്ട് കിടക്കുന്നതദ്ദേഹം കണ്ടു. അതതദ്ദേഹത്തെ വല്ലാതെ വേദനിപ്പിച്ചു. ആധുനികവികസിതരാജ്യങ്ങൾക്കൊപ്പം അടിവച്ചുമുന്നേറുന്ന സ്വതന്ത്രവും സുശക്തവുമായ ഉണർന്നെണീററ ഭാരതത്തെ അദ്ദേഹം സ്വയം രൂപപ്പെടുത്തി. പാശ്ചാത്യപര്യടനം കഴിഞ്ഞുള്ള മടക്കയാത്രയിൽ രാമേശ്വരത്തിനടുത്ത് രാമനാട്ടിൽ അദ്ദേഹം ചെയ്തപ്രഭാഷണത്തിന്റെ ആദ്യവചനങ്ങളിൽത്തന്നെ അദ്ദേഹം ഈ ആശയം പ്രകടമാക്കി: (C. W. S. V. III P 145–146)

'ഏററവും നീണ്ട രാത്രി അവസാനിയ്ക്കാറായെന്ന് തോന്നുന്നു അങ്ങേയററം ദുസ്സഹമായ യാതനകൾ ഒടുങ്ങുന്ന മട്ടായി. മൃതശരീരമെന്ന് വിചാരിച്ചിരുന്നത് ഉണരുന്നു..... നമ്മുടെ മാതൃഭൂമി ഭാരതത്തിന്റെ ശബ്ദം — നമ്മുടെ നേർക്ക് വരുന്നുണ്ട്. സൗമ്യവും ഘനഗംഭീരവും എന്നാൽ അർത്ഥശങ്കയ്ക്കിട നല്കാത്തതുമായ ആ ശബ്ദം ദിവസം ചെല്ലുന്തോറും അതിന്റെ പ്രസക്തി ഏറുകയാണ്. നോക്കൂ ഉറങ്ങിക്കിടക്കുന്നവൻ സടകുടഞ്ഞെഴുന്നേല്ക്കുന്നു. ഹിമാലയത്തിൽ നിന്നടിക്കുന്ന സമീരണൻ പോലെ അതു മൃതപ്രായമായ അസ്ഥികളിലും മാംസപേശികളിലും ജീവൻ പകരുന്നു. ആലസ്യം വിട്ടകലുന്നു. നമ്മുടെ മാതൃഭൂമിയായ ഭാരതം അഗാധവും ദീർഘവുമായ നിദ്രയിൽനിന്നും ഉണർന്നെഴുന്നേൽക്കുകയാണ്. കുരുടന്മാത്രം ഇതു് കാണാൻ കഴിയുകയില്ല. അഥവാ കുദൃഷ്ടികൾമാത്രം ഇതു് കാണാൻ തയ്യാറാ

വില്ല. ഇനി ആക്കും ഭാരതത്തെ തടയാനാവില്ല. ഇനി ഒരിക്കലും ഭാരതം ഉറങ്ങുവാൻ പോകുന്നുമില്ല. ഇനി ഒരു ബാഹ്യശക്തിക്കും ഭാരതത്തെ പിന്നോട്ടു പിടിച്ച് മാററുക സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ അനന്തശക്തിയുള്ള ആ മഹാസത്വം അവളുടെ കാലുകളിൽ നില്ക്കാൻ തയ്യാറെടുക്കുകയാണ്.

1897 ജനുവരി 25–ാം തീയതിയാണ് അദ്ദേഹം ഈ പ്രസംഗം നടത്തിയത്. തുടന്ന് ഇന്ത്യയുടെ പല ഭാഗങ്ങളിലും പ്രത്യേകിച്ച് മദിരാശി, കല്ക്കട്ട, ലാഹോർ എന്നിവിടങ്ങളിലെ തൻെറ ഒട്ടനേകം പ്രസംഗങ്ങളിൽ ഭാരതത്തിൻെറ ഉണർവ്വിനെക്കുറിച്ചുള്ള തൻെറ സന്ദേശം അദ്ദേഹം നല്കി. ഉണന്ന സ്വാത്മബോധിയായ ഒരിന്ത്യക്കു് രാജ്യത്തിനകത്തും പുറത്തുമുള്ള മനുഷ്യൻെറ ആദ്ധ്യാത്മികോന്നമനത്തിനു് അദ്ഭുതങ്ങൾ പ്രവത്തിക്കുവാൻ കഴിയുമെന്നദ്ദേഹം തൻെറ ശ്രോതാക്കളെ ഉദ്ബോധിപ്പിച്ചു. ഇന്ത്യയെ രാഷ്ട്രങ്ങളുടെ ആദ്ധ്യാത്മികഗുരുവായി അദ്ദേഹം സങ്കല്പിച്ചു. നാം അദ്ദേഹത്തെ ഭാരതത്തിൻെറ ആദ്ധ്യാത്മികാചാര്യനായി നമ്മുടെ രാഷ്ട്രഗുരുവും ജഗദ്ഗുരുവായിത്തന്നെയും കണക്കാക്കുമ്പോൾ അദ്ദേഹം ഭാരതത്തെ ലോകഗുരുവായി സങ്കല്പിച്ചു. എന്നാൽ ലോകത്തിൻെറ ആദ്ധ്യാത്മികഗുരുവായി പ്രവത്തനമാരംഭിക്കുന്നതിനുമുമ്പ് ഭാരതം ഒരു പരിണാമത്തിനു് വിധേയമാവേണ്ടതുണ്ടു്. ആധുനികലോകത്തു് ഈ മഹത്തായ ഉദ്യമത്തിലേയ്ക്കു് ഭാരതത്തെ സുസജ്ജമാക്കുന്നതിനു് സ്വാമിജി ഭാരതത്തെ രാഷ്ട്രീയമായും സാമൂഹ്യമായും സാമ്പത്തികമായും സാംസ്കാരികമായും ഉദ്ധരിക്കുവാൻ പോന്ന ശക്തിയെ പ്രദാനം ചെയ്യുന്ന സമഗ്രമായ ആദ്ധ്യാത്മികതയുടെ സന്ദേശത്തെ അതായതു് പ്രായോഗികവേദാന്തസന്ദേശത്തെ പ്രദാനം ചെയ്തു. ഉത്തുംഗപ്രഭാവനായ ഒരു മനീഷയിൽനിന്നും വിളംബമെന്യേ പുറപ്പെട്ട ഒരു സന്ദേശമായിരുന്നു അതു്.

## 6 വികാസമാണു് ജീവിതം ; സങ്കോചം മരണവും.

ദേശീയപ്രബോധനത്തെക്കുറിച്ചാണു് സ്വാമിജി പറഞ്ഞതു്. ഭാരതീയസന്ദർഭത്തിൽ മനുഷ്യൻ മാനവജീവിതത്തിൻെറ വിശാലാടിസ്ഥാനത്തിലുള്ള പദ്ധതികളിലും ലക്ഷ്യത്തിലും പദമൂന്നാൻ കഴിയാതെ അവൻെറ ജീവിതം ചുരുങ്ങിച്ചുരുങ്ങി ഇനി മരണം മാത്രമാണു് കരണീയം എന്ന നിലയിലെത്തിയിരിക്കുന്നതു് അദ്ദേഹം കണ്ടു. അതുകൊണ്ടദ്ദേഹം തൻെറ കത്തുകളിലൊന്നിൽ നമുക്കു് മുന്നറിയിപ്പു് നല്കി: (ibid Vol 6 ; - P. 322)

'എല്ലാ വികാസവും ജീവിതമാണു്, സങ്കോചം മരണവും' മറെറാരു കത്തിലദ്ദേഹം എഴുതി. (ibid Vol v. P–52) മ്ലേച്ഛൻ

എന്ന വാക്ക് കണ്ടെത്തുകയും മററുള്ളവരുമായി സമ്മേളിയ്ക്കുന്നതിന് വൈമുഖ്യം ഉളവാകുകയും ചെയ്ത ആ ദിനത്തിൽ തന്നെ ഭാരതത്തിൻെറ വിനാശം ഉറപ്പായി.

മഹത്തായ ചിന്താപദ്ധതികളെപ്പററി ചിന്തിയ്ക്കാൻ കഴിയാത്തിടത്തോളം ദേശീയമനസ്സ് ചുരുങ്ങുന്നതദ്ദേഹം കണ്ടു. വിശാലമായ മാനവികാദർശങ്ങൾക്കുവേണ്ടി പ്രയത്നിക്കുന്നതിന് അതിനെക്കൊണ്ടായില്ല. അസ്തിത്വത്തിൻെറ ഏററവും ഇടുങ്ങിയ വൃത്തത്തിലേയ്ക്കത് ചുരുങ്ങി. അപരിമേയമായ അമൃതത്വത്തെ നേടാൻ സഹായിക്കുന്ന, മനുഷ്യമനസ്സിൻെറ ബൃഹത്തായ അച്ചടക്കത്തെ പ്രദാനം ചെയ്യുന്ന അതിമനോഹരമായ മതാദർശം അദ്ദേഹത്തിൻെറ ഭാഷയിൽ അസ്പൃശ്യതയുടെ അടുക്കളമതമായി ചുരുങ്ങി. മതമിങ്ങനെ ദുർബ്ബലതയെ പ്രാപിക്കുമ്പോൾ ദേശീയമനസ്സിൻെറ അധഃപതനം എന്തായിരിക്കുമെന്ന് അദ്ദേഹം ചോദിച്ചു. അഗാധമായ ദുഃഖത്തോടെ അദ്ദേഹം പറഞ്ഞു: (Vol III P. 16)

'ഒരു കപ്പ് വെള്ളം കുടിയ്ക്കേണ്ടത് ഇടതുകൈകൊണ്ടോ വലതുകൈകൊണ്ടോ ? കൈ കഴുകുന്നത് മൂന്ന് തവണയോ നാല് തവണയോ ? കുലുക്കുഴിയേണ്ടത് അഞ്ച് തവണയോ ആറ് തവണയോ ? എന്നും മററും പ്രായമായ ന്യറ് കണക്കിനാളുകൾ വിവരിച്ചുകൊണ്ടിരുന്ന അധഃപതനത്തിൻേറതായ അറുനൂറോ എഴുനൂറോ സംവത്സരങ്ങളെക്കുറിച്ച് ചർച്ച ചെയ്തും, ഗഹനങ്ങളായ ദർശനങ്ങൾ ചമച്ചും ജീവിതം നയിച്ച് വന്ന ആ മനുഷ്യരിൽനിന്നും എന്താണ് നാം പ്രതീക്ഷിക്കുക ?'

ഭാരതീയമനസ്സുകളെ ഈ സങ്കുചിതസങ്കല്പങ്ങളിൽനിന്നും മോചിപ്പിച്ച് ഊർജ്ജസ്വലമായി പ്രവർത്തിപ്പിയ്ക്കുന്നതിന് കഴിഞ്ഞാൽ ആധുനികലോകത്ത് അതിൻെറ സ്ഥാനം നേടാൻ കഴിയുമെന്ന് സ്വാമിജി മനസ്സിലാക്കി. ഭാരതത്തിൽ മനുഷ്യാത്മാവിൻെറ ഈ മോചനമാണ് സ്വാമി വിവേകാനന്ദൻ നേടിയത്. പ്രസിദ്ധമായ തൻെറ പ്രഭാഷണങ്ങളിലൂടെയും പ്രേക്ഷണം ചെയ്ത അദ്ദേഹത്തിൻെറ സന്ദേശങ്ങൾ വഴിയ്ക്കുമാണദ്ദേഹമിത് നേടിയത്. എട്ട് വാല്യങ്ങളിൽ വിപുലമായ അദ്ദേഹത്തിൻെറ സാഹിത്യത്തിൽ കൊളംബോ മുതൽ അൽമോറ വരെയുള്ള പ്രസംഗങ്ങളും കത്തുകളുമാണ് ആധുനികഭാരതത്തിൻെറ സൃഷ്ടിയിൽ സ്വാധീനം ചെലുത്തിയ ഏററവും മഹത്തായ അദ്ദേഹത്തിൻെറ രണ്ട് പ്രയത്നങ്ങൾ. സ്വാതന്ത്ര്യത്തിനും നീതിയ്ക്കും വേണ്ടിയുള്ള രാഷ്ട്രത്തിൻെറ പ്രയത്നങ്ങൾക്ക് പിന്നിലെ പ്രബലമായ സർഗ്ഗാത്മകശക്തികൾ അവയായിരുന്നു. ഭാരതത്തിലെ ദേശസ്നേഹികളുടെയും സാമൂഹ്യപ്രവർത്തകരുടെയും മുന്നിലധികം തല

റകളെ ഈ ഗ്രന്ഥങ്ങൾ പ്രചോദിപ്പിച്ചു. ആ വചനങ്ങൾ ശക്തിദായകങ്ങളാണ്. വൈയക്തികവും സാമൂഹികവുമായ തൻെറ സ്വരൂപാവബോധത്തിലേയ്ക്കു് മനുഷ്യനെ ഉണർത്തുന്നതിനുള്ള ശക്തി അവയിൽ സംഭൃതമാണ്. ഈ സാഹിത്യത്തെക്കുറിച്ച് മഹാനായ ഫ്രെഞ്ച് ചിന്തകനും വിവേകാനന്ദസ്വാമിയുടെ ജീവിതചരിത്രകാരനുമായ റോമയിൽ റോളാങ് തൻെറ വിവേകാനന്ദചരിത്രത്തിൽ രേഖപ്പെടുത്തുന്നു: (P – 162)

'അദ്ദേഹത്തിൻെറ വാക്കുകൾ മഹനീയമാംവിധം സംഗീതസാന്ദ്രമാണ്. ബിഥോവിൻെറ ശൈലിയിലുള്ള പദാവലികൾ, സംഘഗാനത്തിൻെറ പ്രയാണം പോലെ ഹൃദയത്തെ മഥിക്കുന്ന രാഗങ്ങൾ, ഒരു വൈദ്യുതാഘാതം പോലെ തൻെറ ശരീരത്തിലൂടെ അതിൻെറ സ്പന്ദനം ഏററു വാങ്ങാതെ ഏതാണ്ട് മുപ്പതു വർഷത്തിനപ്പുറം അനേകം ഗ്രന്ഥങ്ങളിലായിപ്പരന്നു കിടക്കുന്ന അദ്ദേഹത്തിൻെറ വാക്കുകളെ എനിയ്ക്കു് സ്പർശിക്കാനാവുന്നില്ല. അപ്പോൾ കഥാനായകൻെറ ചുണ്ടുകളിൽനിന്നുതിർന്ന ജ്വലിക്കുന്ന വചനങ്ങളിൽ അവ ഉളവാക്കിയ ശക്തിയും ഗംഭീരതയും എന്തായിരിക്കണം !'

## 7 വിവേകാനന്ദൻെറ സമഗ്രമോചന സന്ദേശം

എവിടെയുമുള്ള ചിന്താശീലരായ സ്ത്രീപുരുഷന്മാരുടെ മനസ്സുകളിൽ സ്വാമി വിവേകാനന്ദൻെറ വാക്കുകൾ ഉളവാക്കിയ ചേതോവികാരമിതാണ്. അദ്ദേഹത്തിൻെറ കാലം മുതൽ നമ്മുടെ രാജ്യത്തു് അദ്ദേഹം മുമ്പോട്ടു് വച്ച ആശയങ്ങളോടും ആദർശങ്ങളോടും സർവ്വദാ ആവേശപൂർവ്വം സ്ത്രീപുരുഷന്മാർ പ്രതികരിച്ചു് പോന്നിട്ടുണ്ട്. അദ്ദേഹത്തിൻെറ കാലഘട്ടത്തിനു് ശേഷം ആദ്യം ബംഗാളിലും തുടന്നു് ഭാരതത്തിൻെറ ഇതരഭൂവിഭാഗങ്ങളിലും സാമൂഹ്യപരിഷ്കരണത്തിനും രാഷ്ട്രീയസ്വാതന്ത്ര്യത്തിനും വേണ്ടിയുള്ള മഹത്തായ വിപ്ലവം പൊട്ടിപ്പുറപ്പെട്ടു. അതു് മഹാപ്രസ്ഥാനങ്ങളെയും ദേശസ്നേഹികളെയും നേതാക്കന്മാരെയും രംഗപ്രവേശം ചെയ്യിച്ചു. ആ ശ്രമങ്ങളുടെയും മഹത്തായ ഈ ആശയപ്രചരണത്തിൻേറയും ഫലമായി 1947 ൽ നാം രാഷ്ട്രീയസ്വാതന്ത്ര്യം നേടി.

സ്വാതന്ത്ര്യം മഹത്തായ അഭീഷ്ടവും ആശയവുമാണ്. സ്വാതന്ത്ര്യത്തിൻെറ ആശയം ഉദയം ചെയ്യുന്ന നിമിഷം, മാനവഹൃദയം പ്രകമ്പനം കൊള്ളുന്ന പ്രകൃതിയിലേതൊരു ജീവിയാണ് സ്വാതന്ത്ര്യം ഇഷ്ടപ്പെടാതിരിക്കുക ? സത്യത്തിൽ തൻെറ സമഗ്രചിന്തയുടെ നിർവ്വഹണത്തിൽ ലോകത്തിലെ എല്ലാ പ്രവർത്തനങ്ങളും പ്രകൃതിയിലെ എല്ലാ പ്രയത്നങ്ങളും സ്വാതന്ത്ര്യത്തിനുള്ള അഭിലാഷത്താൽ

പ്രേരിതമായിരിക്കണമെന്ന് സ്വാമി വിവേകാനന്ദൻ കണ്ടു. ജീവിതമെന്ത് എന്ന ഖേത്രിമഹാരാജാവിൻെറ ചോദ്യത്തിന് അദ്ദേഹം പ്രസക്തമായ മറുപടി നല്കി:

''തിന്മകളിലേക്കു പോകുവാൻ പ്രേരണ ചെലുത്തുന്ന സാഹചര്യങ്ങളിൽ ഒരു വ്യക്തിയുടെ സ്വരൂപാനാവരണവും വികാസവുമാണ് ജീവിതം. ജീവിതത്തെ നിഷ്ഫലമാക്കുന്ന പ്രതിസന്ധികൾക്ക് നേരെ അതു് പ്രകടമാക്കുന്നതിനുള്ള അഭിവാഞ്ഛയാണ് ജീവിതത്തിൻെറ സത്ത.'' കഴിഞ്ഞ എഴുന്നൂറിൽപ്പരം സംവത്സരങ്ങളിൽ ഓരോ കാൽവെയ്പിലും ഭഗ്നമാക്കപ്പെട്ടതിൻെറ അനുഭവമാണ് ഭാരതത്തിനുള്ളതു്. രാഷ്ട്രീയസ്വാതന്ത്ര്യത്തിൻെറ അഭാവത്തിൽ ഒരു രാഷ്ട്രമെന്ന നിലയിൽ നമ്മുടെ സത്തയെയും ആദർശത്തെയും ആശയങ്ങളെയും പ്രകടിപ്പിക്കുന്നതിന് നമുക്ക് കഴിഞ്ഞില്ല. ദാസ്യത്തിൻേറതായ ഈ നൂററാണ്ടുകൾ സങ്കുചിതമായ കാഴ്ചപ്പാടും പരാജയമനോഭാവവും നമ്മിൽ ഉളവാക്കി. അടിമത്തം അതിൻെറ ഊഴത്തിൽ പരസ്പരവിദ്വേഷത്തിനും അസൂയയ്ക്കും സ്വേച്ഛാധിപത്യത്തിൻെറ ബീഭത്സമായ വളർച്ചക്കും വിത്തു് പാകി. ഒരു പരിവ്രാജകനെന്ന നിലയിൽ ഭാരതത്തിൽ തലങ്ങും വിലങ്ങും സഞ്ചരിച്ചപ്പോൾ അദ്ദേഹം കണ്ടതിതാണ്.

ഇന്നോളം മററാരും കണ്ടിട്ടില്ലാത്തവിധം അദ്ദേഹം നമ്മുടെ രാജ്യത്തെ കണ്ടു. അദ്ദേഹം ഭാരതത്തെ അതിൻെറ എല്ലാ മഹത്ത്വത്തോടും കൂടി ശ്രീരാമകൃഷ്ണനിലും മഹത്തായ പൈതൃകത്തിലും കണ്ടു. അദ്ദേഹത്തിന് ഗ്രന്ഥങ്ങളിൽ വെളിവാകുന്ന ഇന്ത്യയുടെയും ശ്രീരാമകൃഷ്ണനിൽ വെളിവാകുന്ന ഇന്ത്യയുടെയും അനുഭവം ഉണ്ടായിരുന്നു. എന്നാൽ അദ്ദേഹം തൻെറ മുമ്പിൽ കണ്ടതാകട്ടെ തികച്ചും വ്യത്യസ്തമായൊരു ഇന്ത്യയായിരുന്നു. സങ്കുചിതഭാവങ്ങളിലാണ്ടുപോയ മാനുഷ്യകത്തെ. ശക്തരായ മുപ്പതു് കോടി മനുഷ്യർ സമ്മോഹനമായ ഭാരതമണ്ണിൽ, അദ്ദേഹത്തിൻെറ കത്തുകളിലൊന്നിലെ അദ്ദേഹത്തിൻെറ വാക്കുകളിൽ പറഞ്ഞാൽ ഇഴജന്തുക്കളെപ്പോലെ പരസ്പരം വിഷം തുപ്പുന്നതിന് ശ്രമിക്കുന്നു. നൂററാണ്ടുകളുടെ അടിമത്തം സാമൂഹ്യജാഡ്യത്തെ പ്രദാനം ചെയ്തു. ആയതു് അസ്പൃശ്യത, സാമൂഹികാസമത്വം, സ്ത്രീകളെയും അധഃസ്ഥിതരെയും മാററിനിർത്തൽ, സർവ്വോപരി രാഷ്ട്രീയമായ വിഭജനം ഇവയെല്ലാം കളമൊരുക്കി. അപ്രകാരമൊരിന്ത്യയ്ക്കു് ജനങ്ങളുടെ ഭാവനയിൽ സ്ഥാനമുണ്ടായിരുന്നില്ല. അവരുടെ ഭാവന ജാതിയും മററു് വിഘടനവാദങ്ങളുംകൊണ്ടു് നിറഞ്ഞതായിരുന്നു.

ദേശീയബോധം സൃഷ്ടിക്കുന്നതിന് സാമൂഹികചേതനയുടെ പ്രബോധനത്തിന് അദ്ദേഹം കഠിനമായി പ്രയത്നിച്ചു. ഭാരത

ത്തിൻെറ പരിശുദ്ധവും സനാതനവുമായ ആത്മാവ് സജീവമാവും വിധം ഒരു രാഷ്ട്രത്തെ സൃഷ്ടിക്കുന്നതിനദ്ദേഹം അക്ഷീണം പരിശ്രമിച്ചു. നൂററാണ്ടുകളുടെ യാതനകളുണ്ടായിട്ടും ഭാരതത്തിൻെറ ആത്മാവ് അവികലവും അത്യന്തശോഭനവുമാണെന്ന് ഇന്നോളം ആരും മനസ്സിലാക്കിയിട്ടില്ലാത്ത വിധത്തിൽ അദ്ദേഹം മനസ്സിലാക്കി. ആധുനികലോകത്ത് മനുഷ്യന് നല്കാൻ ഈ ആത്മാവിനൊരു സന്ദേശമുണ്ടെന്ന് തുടന്നദ്ദേഹം മനസ്സിലാക്കി. അയ്യായിരത്തിൽപ്പരം സംവത്സരങ്ങളിലെ ചരിത്രത്തിൻെറ നിമ്നോന്നതങ്ങളിലൂടെ ഈ രാജ്യത്തെ ദൈവം സംരക്ഷിച്ചുപോന്നത് വൃഥാവിലാവില്ല. അദ്ദേഹം മഹത്തായൊരു ലക്ഷ്യം മുൻപിൽ കണ്ടിട്ടുണ്ടാവണം. ഈ ലക്ഷ്യം അന്തർദ്ദേശീയമായ ഒന്നാണെന്ന് സ്വാമിജി കണ്ടെത്തി. മനുഷ്യനിലെ ദൈവികസത്യം കണ്ടെത്തുന്നതിന്, ദൈവയാഥാത്മ്യത്തിന്, മററ് രാഷ്ട്രങ്ങൾക്ക് സാക്ഷ്യപ്പെടുത്തുവാൻ ഭാരതം സംരക്ഷിക്കപ്പെടേണ്ടതാണെന്നദ്ദേഹം പറഞ്ഞു. ഭാരതത്തിനെന്നല്ല ലോകത്തിന് മൊത്തത്തിൽ ഉപനിഷത്തിൻെറ സന്ദേശം ഇതു തന്നെയാണ്. മനുഷ്യന് ശരീരവും മനസ്സും അഞ്ചു് ഇന്ദ്രിയങ്ങളുമുണ്ട്. എന്നാൽ ഇവയൊന്നുമല്ല അവൻ. അവൻ ആത്മാവാണ്. വേദാന്തം പറയുംപോലെ ശുദ്ധ-ബുദ്ധ-മുക്ത സ്വഭാവൻ.

## 8 അമൃതത്വത്തിന്നരുമക്കിടാങ്ങളേ, ശ്രദ്ധിക്കൂ

മഹത്തായ ഈ ആത്മയാഥാത്മ്യത്തിൻെറ ബോധത്തിലേയ്ക്കു് മാനുഷ്യകത്തെ കൊണ്ടുവരിക എന്നതിന്നാണ് സ്വാമി വിവേകാനന്ദൻ കിഴക്കും പടിഞ്ഞാറും ചെയ്ത പ്രസക്തമായ പ്രയത്നം. യഥാത്മമതത്തിൻെറ പ്രയത്നവും ഇതുതന്നെ. പണ്ട് ഉപനിഷത്ത്ഋഷിമാരും, ഭഗവാൻ കൃഷ്ണനും, ബുദ്ധനും, ശങ്കരനും എന്നല്ല മദ്ധ്യകാലഘട്ടത്തിലെ ആദ്ധ്യാത്മികഗുരുക്കന്മാരും ഇക്കാലത്ത് ശ്രീരാമകൃഷ്ണനും, സ്വാമി വിവേകാനന്ദനും ഇതുതന്നെയാണ് ചെയ്തത്. 1893-ൽ ചിക്കാഗോവിലെ മതമഹാസമ്മേളനത്തെ അഭിസംബോധന ചെയ്തപ്പോൾ അദ്ദേഹത്തിൽ തിളങ്ങിക്കണ്ടതു് ഇതേ ആചാര്യഭാവമായിരുന്നു. മനുഷ്യൻ പാപികളല്ലെന്നദ്ദേഹം അന്നവിടെ തടിച്ചു് കൂടിയിരുന്ന ശ്രോതാക്കളെ ഓർമ്മിപ്പിച്ചു. അവൻ സാഹചര്യങ്ങളുടെ സൃഷ്ടിയല്ല. എന്നാൽ അവൻ ആ ദിവ്യതയുടെ ഒരു സ്ഫുലിംഗമാണ്. ഭാരതീയവിജ്ഞാനത്തിൻെറ രക്ഷാസന്ദേശമിതാണ്. ആധുനിക മാനുഷ്യകത്തെ ഒന്നാകെ മതമഹാസമ്മേളനത്തിലൂടെ അഭിസംബോധന ചെയ്യവെ അതുകൊണ്ടദ്ദേഹം എത്താണ്ടാനന്ദനിർവൃതിയിലാറാടിക്കൊണ്ടു് മാനുഷ്യകത്തിനുള്ള മഹത്തായ സന്ദേശം ഉൾക്കൊള്ളുന്ന ഉപനിഷത്തിലെ പ്രശസ്തമായ വരികൾ ഉദ്ധരിച്ചു (Complete Works Vol I. P. 11).

ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ
ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ
വേദാഹമേതം പുരുഷം മഹാന്തം
ആദിത്യവർണ്ണം തമസഃ പരസ്താത്.
തമേവ വിദിത്വാ അതിമൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേ/യനായ.

അമൃതത്തിൻെറ അരുമക്കിടാങ്ങളേ, കേഠംക്കുവിൻ. ദിവ്യലോകങ്ങളിൽ വസിക്കുന്നവരേ നിങ്ങളും കേഠംക്കുവിൻ അന്ധകാരത്തിനു് അപ്പുറമുള്ള പുരാണപുരുഷനെ ഞാൻ കണ്ടെത്തിയിരിക്കുന്നു. അവനെ അറിയുന്നതിലൂടെ മാത്രമേ തുടരെത്തുടരെയുള്ള മരണത്തിൽനിന്നും നിങ്ങഠം രക്ഷ നേടുകയുള്ളൂ. ലക്ഷ്യത്തിലേയ്ക്കു് മററൊരു വഴിയില്ല.

അദ്ദേഹം തുടൎന്നു:

അല്ലയോ സഹോദരന്മാരേ, 'അമൃതത്വത്തിൻെറ അരുമക്കിടാങ്ങളേ' എന്ന മോഹനനാമത്തിൽ നിങ്ങളെ അഭിസംബോധന ചെയ്യാൻ എന്നെ അനുവദിക്കൂ. അതേ, നിങ്ങളെ പാപികളേയെന്നു വിളിക്കുവാൻ ഹിന്ദു തയ്യാറല്ല. നിങ്ങഠം ദൈവത്തിൻെറ സന്താനങ്ങഠം. അമൃതാനന്ദത്തിൻെറ ഭാഗഭാക്കുകഠം. പരിശുദ്ധരും, പരിപൂർണ്ണരും. ഭൂമിയിലെ ദിവ്യന്മാർ പാപികളോ? ഒരു മനുഷ്യനെ അങ്ങനെ വിളിക്കുന്നതാണു് പാപം. മനുഷ്യസ്വഭാവത്തിന്മേൽ നിലകൊള്ളുന്ന അപകീൎത്തിയാണതു്. സിംഹക്കുട്ടികളേ, ഉണരുവിൻ. നിങ്ങഠം ആട്ടിൻകുട്ടികളാണെന്ന ഭ്രമം വലിച്ചെറിയൂ. നിങ്ങഠം അമൃതാത്മാക്കളാണു്. മുക്തജീവന്മാർ. അനുഗൃഹീതരും സനാതനികളും. നിങ്ങഠം ജഡമല്ല, ശരീരമല്ല. ജഡം നിങ്ങളുടെ പരിചാരകനാണു്. നിങ്ങഠം ജഡത്തിൻെറ പരിചാരകരല്ല. ഈ വാക്കുകളുടെ പ്രാമാണികത എന്താണു്? അതു് ഗ്രന്ഥങ്ങളിൽനിന്നും ലഭിച്ചതോ അതോ വെറും കേട്ടുകേഴ്വിയോ? അല്ലെന്നു് ഉപനിഷത്തുകഠം പറയുന്നു. അനുഭവത്തിൽനിന്നും സ്വീകരിച്ച സന്ദേശമാണിതു്. ജീവിതത്തേയും അനുഭവത്തെയും മഥിച്ചു് ഉപനിഷദ്ഋഷിമാർ ഈ സത്യം കണ്ടെത്തി. പൗരാണികരും ആധുനികരുമായ ഭാരതീയമഹൎഷിമാർ ഇങ്ങനെയാണു് മതത്തെക്കുറിച്ചു് പറഞ്ഞതു്. മതം ഒരഭിപ്രായമല്ല. ആയതു് ദൃഢവിശ്വാസമാണു്; സാക്ഷാത്കാരമാണു്. ''വേദാഹമേത''മെന്നാണു് ഭാഷ. ഞാനാ സത്യം സാക്ഷാത്ക്കരിച്ചിരിക്കുന്നു. പൗരാണികഭാഷണമതാണു്. സ്വാമി വിവേകാനന്ദൻ ദക്ഷിണേശ്വരത്തിലെ കാളീക്ഷേത്രത്തിൽ ശ്രീരാമകൃഷ്ണൻെറ സവിധത്തിലെത്തി ചോദിച്ചു. 'മഹാശയാ, അങ്ങു് ഈശ്വരനെ കണ്ടിട്ടുണ്ടോ?' ഉവ്വു്, ഞാനദ്ദേഹത്തെപ്പററി വായിച്ചിട്ടുണ്ടു്, കേട്ടിട്ടുണ്ടു് എന്നൊന്നും ശ്രീരാമകൃഷ്ണൻ പറഞ്ഞില്ല. പ്രത്യുത 'ഞാനദ്ദേഹത്തെ കണ്ടി

ട്ടുണ്ട്. നിനക്കുമദ്ദേഹത്തെ കാണാൻ കഴിയും' എന്നു പറഞ്ഞു. ഭാരതത്തിന്റെ മതത്തിന്റെ ഭാഷയിതാണ്. സാരനാഥത്തിൽ തന്റെ ശിഷ്യന്മാർക്കു മുമ്പിൽ ബുദ്ധൻ പ്രത്യക്ഷമായപ്പോൾ അദ്ദേഹവും ഇതു തന്നെ പറഞ്ഞു: 'ഏഹി പശ്യ; ഏഹി പശ്യ' – വരുവിൻ കാണുവിൻ, വരുവിൻ കാണുവിൻ.

അതുകൊണ്ട് മുമ്പുപറഞ്ഞതുപോലെ മാനവചേതനയെ അജ്ഞതയുടെയും വ്യാമോഹത്തിന്റെയും നിതാന്തനിദ്രയിൽനിന്നും തട്ടിയുണർത്തുന്നതിനുള്ള പ്രയത്നമാണ് സ്വാമിജി കിഴക്കും പടിഞ്ഞാറും നിർവ്വഹിച്ചത്. എന്നാലായതിനദ്ദേഹം സ്വീകരിച്ച മാർഗ്ഗങ്ങൾ രണ്ടു ഭൂഗോളങ്ങളിലും വിഭിന്നമായിരുന്നു. ഭാരതത്തിൽ സാമൂഹ്യരാഷ്ട്രീയ മേഖലയിൽ പ്രാഥമികമായും ഉദ്ധാരണപ്രവർത്തനങ്ങൾ അനിവാര്യമെന്നദ്ദേഹം കണ്ടു. ഭാരതീയജനങ്ങൾക്ക് പൗരത്വമൂല്യങ്ങളും സാമൂഹ്യബോധവും, പ്രവർത്തനക്ഷമതയും സംഘടിത സഹകരണ പ്രവർത്തനങ്ങൾക്കുമുള്ള സാമർത്ഥ്യവും മനസ്സിലാക്കിക്കൊടുക്കണമെന്നദ്ദേഹം കണ്ടു. അമ്മാതിരി സ്വാതന്ത്ര്യവും സ്വയം അച്ചടക്കവുമുള്ള പൗരന്മാരെ വാർത്തെടുക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ പ്രായോഗികവേദാന്തത്തിന്റെ ലക്ഷ്യം.

## 9 ഭാരതം ചരിത്രസ്രഷ്ടാവ് എന്ന നിലയിൽ

അങ്ങനെ നേടിയ അനുഗ്രഹങ്ങളും സദാചാരമൂല്യങ്ങളും മാത്രമേ മനുഷ്യന്റെ അത്യുന്നത ധാർമ്മികോത്തേജനത്തിന് അടിത്തറയേകൂ. ഈ ധാർമ്മികാടിത്തറയുടെ അഭാവത്തിൽ മതം മൂല്യച്യുതി വന്നതും വഞ്ചനകൾ നിറഞ്ഞതുമായിത്തീരുന്നു. തന്മൂലം ഇന്ത്യയിലെ മതത്തെപ്പററി പറയുമ്പോഴെല്ലാം അതിന്റെ ആന്തരഘടനയുടെ സഹജലക്ഷണങ്ങളെ ആസ്പദമാക്കിയുള്ള മനോഹരമായ ശൈലിയിൽ പറയുന്നു. അതിനെ അദ്ദേഹം ''മനുഷ്യനെ നിർമ്മിക്കുന്ന മതം'' എന്ന് വിളിക്കുന്നു. അതുപോലെ അദ്ദേഹം തന്റെ വിദ്യാഭ്യാസ പദ്ധതിയെ ''മനുഷ്യനെ നിർമ്മിക്കുന്ന വിദ്യാഭ്യാസം'' എന്നും വിളിക്കുന്നു. അദ്ദേഹം നമ്മെ മനുഷ്യരാക്കുന്നതിന് ആശിച്ചു. മാനുഷ്യകത്തിന്റെ പൂർണ്ണമഹത്ത്വം ഭാരതത്തിലെ ജനങ്ങൾ നേടിയിട്ടില്ലെന്നദ്ദേഹം കണ്ടു. ഭാരതജനതയ്ക്ക് പരസ്പരം സഹകരിക്കുവാൻ കഴിയുന്നില്ലെങ്കിൽ, പരസ്പരം സഹായിക്കുവാനാവുന്നില്ലെങ്കിൽ തങ്ങളിൽനിന്ന് മഹത്തരമായതിനെ രൂപപ്പെടുത്തുന്നതിന് പരിശ്രമിക്കുവാൻ കഴിയില്ലെങ്കിൽ എങ്ങനെയാണ് മാനവികതയുടെ മഹത്ത്വം അവർ നേടുക? ആത്മബലം, സ്വാതന്ത്ര്യം, പരസ്പരസഹായം, പ്രോത്സാഹനം, സമത്വം എന്നീ നന്മകളെ മാനവികത അന്തർഗ്ഗുണങ്ങളായി വികസിപ്പിക്കുന്നു. സമൂഹത്തിലും അതിന്റെ ഓരോ അംഗ

ങ്ങളിലും ഒന്നുപോലെ മഹത്ത്വത്തിൻെറ മഹനീയമാതൃകയുളവാക്കുന്നതിനു് ഉദ്ദേശിച്ചുള്ളതാണു് മാനവനിർമ്മാണമതവും, മാനവനിർമ്മാണ വിദ്യാഭ്യാസവും. മനുഷ്യൻെറയും അവൻെറ മഹത്ത്വത്തിൻെറയും സങ്കല്പങ്ങളിൽ വർത്തമാനകാലവിശ്വാസങ്ങൾക്കിടയിൽ വിവേകാനന്ദൻെറ സങ്കല്പമാണു് ഏററവും സമുജ്ജ്വലവും പുരോഗമനാത്മകവുമെന്നു് നിസ്സംശയം പറയാം. ദീർഘകാലമായി അവശതയനുഭവിയ്ക്കുന്ന പൗരാണികരാഷ്ട്രത്തിൻെറ വിഹ്വലതകളെ പ്രശാന്തമാക്കി രാഷ്ട്രപുനർനിർമ്മാണത്തിന്നു് മാനവികശക്തിയെ അദ്ദേഹം മോചിപ്പിച്ചു. നമുക്കു് മാനവശക്തി നഷ്ടപ്പെട്ടു. ചരിത്രസ്രഷ്ടാക്കളാവേണ്ടതിനുപകരം നാം ചരിത്രത്തിൻെറ സൃഷ്ടികളായിത്തീരുകയും നിസ്സഹായത നിറഞ്ഞ അടിമത്തം വളർത്തുകയും ചെയ്തു. പൊതുവായ ഈ ആലസ്യം മതത്തെപ്പോലും ബാധിച്ചു. രാഷ്ട്രത്തിനു് ശ്രദ്ധയുണ്ടാവണമെന്നു് സ്വാമിജി പഠിപ്പിച്ചു. ഈശ്വരനിൽ വിശ്വാസമുണ്ടാവുന്നതിനുമുമ്പു് തന്നിൽത്തന്നെയുള്ള വിശ്വാസം രൂപപ്പെടുത്തണമെന്നുകൂടി ഒരു ഉത്തമഗുരുവിനെപ്പോലെ അദ്ദേഹം നമ്മെപഠിപ്പിച്ചു. അദ്ദേഹം പറഞ്ഞു. (C. W. S. V. Vol. III P 110)

''പുരാണപ്രസിദ്ധരായ നിങ്ങളുടെ മുപ്പത്തിമൂന്നു്കോടി ദൈവങ്ങളിലും, കാലാകാലങ്ങളിലായി വിദേശീയർ നിങ്ങൾക്കിടയിൽ ഏല്പ്പെടുത്തിയ എല്ലാ ദൈവങ്ങളിലും നിങ്ങൾക്കു് വിശ്വാസമുണ്ടായിരുന്നാലും നിങ്ങൾക്കു് നിങ്ങളിൽ വിശ്വാസമില്ലെങ്കിൽ മോക്ഷമില്ല. ആദ്യം തന്നിൽ വിശ്വസിക്കുക. അതിനു് ശേഷമാണു് ഈശ്വരനിൽ വിശ്വാസമുണ്ടാകുന്നതു്. അതുകൊണ്ടദ്ദേഹം പ്രഖ്യാപിച്ചു: (ibid Vol. III. P. 193)

''നിങ്ങളുടെ യഥാർത്ഥസ്വരൂപമെന്തെന്നു് നിങ്ങൾ പഠിക്കുക. മററുള്ളവരേയും പഠിപ്പിക്കുക. ഉറങ്ങിക്കിടക്കുന്ന ആത്മാവിനെ മെല്ലെ വിളിച്ചുണർത്തുക. അപ്പോളതുണർന്നു വരുന്നതെങ്ങനെയെന്നു് കാണാം. ബലം ഉണ്ടാവും, മഹത്ത്വം ഉണ്ടാവും, നന്മ ഉണ്ടാവും, പരിശുദ്ധി ഉണ്ടാവും. ഉറങ്ങുന്ന ആത്മാവുണർന്നു് സ്വാത്മബോധമുളവാകുമ്പോൾ ഉൽകൃഷ്ടമായതെല്ലാം ഉണ്ടാവും.''

മാനവികശക്തിയുടെ അഭാവത്തിൽ ഭക്തി നിരർത്ഥകവും ദുർബ്ബലവുമാണു്. അതുകൊണ്ടു് മാനവശക്തിക്കാധാരമായ ശ്രദ്ധ ആദ്യം നേടുന്നതിനു് സ്വാമിജി നമ്മോടാഹ്വാനം ചെയ്യുന്നു. മാനവഹൃദയങ്ങളിൽ കുടികൊള്ളുന്ന ഈ പ്രേമതീജ്വാലയുടെ, ശ്രദ്ധയുടെ ഈ സങ്കല്പമാണു് സ്വാമിജി ഉപനിഷത്തിൻെറ ഏടുകളിൽനിന്നും ഗീതാഹൃദയത്തിൽനിന്നും മഹത്തായ ശ്രീരാമകൃഷ്ണസന്ദേശങ്ങളിൽനിന്നും, ആധുനികപാശ്ചാത്യ നാഗരികതയുടെ ഹൃദയങ്ങളിൽനിന്നും ആവാഹിച്ചെടുത്തതു്. മാനവശക്തിയാണാധുനികപാശ്ചാത്യസംസ്ഥാ

രത്തിന്റെ അന്തർധാര. അതുതന്നെയാണ് പൗരാണിക ഗ്രീക്ക് സംസ്കാരത്തിന്റെയും അന്തർധാര. നമ്മുടെ തത്ത്വചിന്തയിലും പ്രത്യേകിച്ച് ഭഗവദ്ഗീതയിൽ ഇതു് തന്നെയാണ്. എന്നാൽ നാം അതു് വിസ്മരിച്ചു കഴിഞ്ഞിരിക്കുന്നു. അതു് മനസ്സിലാക്കുന്നതിനും ആയതിനെ ഉൾക്കൊള്ളുന്നതിനും നമുക്ക് ശക്തിയില്ലാതായിരിക്കുന്നു. പതിനൊന്നാമദ്ധ്യായത്തിൽ ശ്രീകൃഷ്ണപരമാത്മാവു് അർജ്ജുനനോടു് മാനവമഹത്ത്വം നേടുവാൻ പറയുമ്പോൾ മാനവികതയുടെ മഹത്തായ ഈ സന്ദേശത്തിന്റെ സാന്നിദ്ധ്യം നമുക്കനുഭവപ്പെടുന്നു. (XI-33)

'തസ്മാത് ത്വമുത്തിഷ്ഠ യശോ ലഭസ്വ
ജിത്വാ ശത്രൂൻ ഭുങ്ക്ഷ്വ രാജ്യം സമൃദ്ധം.'

അല്ലയോ അർജ്ജുന, എഴുന്നേല്ക്കൂ! മാനവമഹിമ നേടൂ. നിഷ്ഫലമായ പ്രതിസന്ധികളെ തട്ടി നീക്കിയിട്ടു് രാഷ്ട്രത്തിന്റെ സമ്പത്തും സമൃദ്ധിയും അനുഭവിയ്ക്കൂ.

അധുനികരീതിയിൽ വിശകലനം ചെയ്യുകയാൽ ഭാരതത്തിലെ മാനവനു് വിഭ്രാന്തിയിൽനിന്നും ആലസ്യത്തിൽനിന്നും ഉണർന്നെണീററു് മനുഷ്യത്വത്തെ ഉദ്ധരിയ്ക്കാനും ബുദ്ധിശക്തിയും ഇച്ഛാശക്തിയും സ്വഭാവമഹിമയും വളർത്തി അജ്ഞതയുടെയും, സാമൂഹികപിന്നോക്കാവസ്ഥയുടെയും ദാരിദ്ര്യത്തിന്റേയും ക്ഷുദ്രമായ തടസ്സങ്ങളെ തട്ടിയെറിഞ്ഞു് പൗരത്വത്തിന്റെയും സ്വാതന്ത്ര്യവും സ്ഥിതിസമത്വവുമുള്ള ഒരു രാഷ്ട്രത്തിന്റേയും മഹനീയനേട്ടങ്ങളെ അനുഭവിയ്ക്കാം.

## 10 സ്വാമി വിവേകാനന്ദന്റെ പ്രായോഗികവേദാന്തം

മാനവനിർമ്മാണമതവും മാനവനിർമ്മാണവിദ്യാഭ്യാസവും ചേർന്നുള്ള മാനവോദ്ധാരണസന്ദേശമാണിതു്. സ്വാമിജി ഇതിനെ പ്രായോഗികവേദാന്തം എന്നു് വിളിച്ചു. നമുക്ക് ഗ്രന്ഥങ്ങളിൽ വേദാന്തസന്ദേശം കാണാം. നമ്മുടെ രാജ്യത്തിലെ മഹത്തുക്കളായ ഋഷിമാരുടെയും ദിവ്യന്മാരുടെയും ജീവിതത്തിൽ വേദാന്തസന്ദേശം കാണാം. എന്നാൽ സർവ്വാഭ്യുദയിയായ സാമൂഹികോന്നമനത്തിന്റെ ഊർജ്ജസ്വലകേന്ദ്രങ്ങളായ ജനങ്ങളായി രൂപാന്തരപ്പെടുത്തുന്ന ചലനാത്മകമായ സാമൂഹ്യപദ്ധതിയുടെ—രാഷ്ട്രനിർമ്മാണത്തിന്റെ ആണിക്കല്ലായി വേദാന്തം നിലകൊള്ളുന്ന—ഇമ്മാതിരി പ്രായോഗികത നമ്മുടെ രാജ്യം ഇന്നേവരെ ദർശിച്ചിട്ടില്ല. ജീവസ്സുററ ഈ മഹാസന്ദേശം എല്ലാവർക്കുമായി പ്രചരിപ്പിച്ചു എന്നതു് സ്വാമി വിവേകാനന്ദന്റെ അത്യുന്നതമഹത്ത്വത്തെ വിളിച്ചോതുന്നു. തന്റെ കത്തുകളിലൊന്നിൽ അദ്ദേഹം തന്നെ തന്റെ ജീവിതലക്ഷ്യം നിർവ്വചിക്കുന്നു. (Complete Work Vol V· P-104)

ഹൈന്ദവാശയങ്ങൾ ആംഗലേയഭാഷയിലാക്കുകയും എന്നിട്ട് വരണ്ട തത്ത്വജ്ഞാനത്തിൽനിന്നും, കെട്ടുപിണഞ്ഞ പുരാണങ്ങളിൽ നിന്നും വിചിത്രവും നിലവിലുള്ളതുമായ മനഃശാസ്ത്രത്തിൽനിന്നും ലളിതവും സരളവും സർവ്വപ്രിയവും അതേ സമയം അത്യുന്നതമനസ്സുക ളുടെ ആവശ്യങ്ങളെ നിറവേററുന്നതുമായ ഒരു മതത്തെ നൂതനമായാ വിഷ്കരിക്കുക എന്നതു് അതിനു് പ്രയത്നിച്ചവർക്കു് മാത്രം മനസ്സി ലാകുന്ന കഠിനയത്നമാണു്. കേവലാദ്വൈതം സജീവമാകണം. കാവ്യാത്മകമാവണം. ദൈനംദിനജീവിതത്തിൽ ആശയ്ക്കു് വഴിയി ല്ലാത്തത്ര കെട്ടുപിണഞ്ഞ പുരാണത്തിൽനിന്നു് അമൂർത്തമായ ധാർമ്മിക രൂപങ്ങൾ ഉണ്ടാവണം. സംഭ്രമജനകമായ യോഗചിന്തയിൽനിന്നു് അത്യന്തം ശാസ്ത്രീയവും പ്രായോഗികവുമായ മനഃശാസ്ത്രം ഉണ്ടാ വണം. ഇതെല്ലാം ഒരു ശിശുവിനു് പോലും ഗ്രഹിക്കത്തക്കനിലയി ലായിരിക്കണം. അതാണെന്റെ ജീവിതകൃത്യം.

വേദാന്തവും ഭാരതീയജീവിതത്തിലതിന്റെ പ്രയോഗവും എന്ന വിഷയത്തെ അധികരിച്ചദ്ദേഹം മദിരാശിയിൽ നടത്തിയ പ്രഭാഷ ണത്തിൽ പറഞ്ഞു (ibid· Vol III. P 245 -48):

ഈ വേദാന്തസങ്കല്പങ്ങൾ പുറത്തു് വരണം അല്ലാതെ ഗുഹക ളിലും വനാന്തരങ്ങളിലും മാത്രമായി നിലകൊണ്ടാൽപോരാ. പുറ ത്തുവന്നു് അഭിഭാഷകപീഠങ്ങളിലും പ്രസംഗവേദികളിലും പാവപ്പെ ട്ടവന്റെ കുടിലുകളിലും പ്രവർത്തിക്കണം. മീൻപിടിക്കുന്ന മുക്കുവ ന്റെകൂടെയും പഠിക്കുന്ന വിദ്യാർത്ഥിയോടൊപ്പവും പ്രവർത്തിക്കണം. ഓരോ പുരുഷനേയും സ്ത്രീയേയും ശിശുവിനേയും അവരുടെ തൊഴി ലെന്തുമാവട്ടെ, അവർ താമസിക്കുന്നതെവിടെയുമാവട്ടെ, ഈ വേദാന്ത ചിന്തകൾ അവരെ മാടിവിളിക്കുന്നു. 'മുക്കുവൻ താൻ ചൈതന്യ മാണെന്നു് വിചാരിച്ചാൽ അവൻ മെച്ചപ്പെട്ട മുക്കുവനാകും, വിദ്യാർത്ഥി, താൻ ചൈതന്യമാണെന്നു് വിചാരിച്ചാൽ അവൻ മെച്ചപ്പെട്ട വിദ്യാർത്ഥിയാകും. വക്കീൽ, താൻ ചൈതന്യമാണെന്നു് കരുതിയാൽ അയാൾ മെച്ചപ്പെട്ട വക്കീലാകും. അങ്ങനെ എല്ലാ വരും. മുക്കുവനെ വേദാന്തം പഠിപ്പിച്ചാൽ അവൻ പറയും നിങ്ങളെപ്പോലെത്തന്നെ നന്മനിറഞ്ഞ മനുഷ്യനാണു് ഞാനും. ഞാനൊരു മുക്കുവൻ, നിങ്ങളൊരു ദാർശനികൻ, എന്നാൽ നിങ്ങ ളിലുള്ള ഈശ്വരൻതന്നെ എന്നിലുമുണ്ടു്.' ഇതാണു് നമുക്കാവശ്യം. ആർക്കും ഒരു വിശേഷാവകാശവുമില്ല. എല്ലാവർക്കും അവസര ങ്ങൾ തുല്യം. ദിവ്യത ഉള്ളിലുണ്ടെന്നു് എല്ലാവരെയും പഠിപ്പിക്കുക. അപ്പോൾ ഓരോരുത്തനും തങ്ങളുടെ മുക്തി സ്വപ്രയത്നത്താൽ നേടിക്കൊള്ളും.

## 11 ത്യാഗവും സേവനവും

കിഴക്കും പടിഞ്ഞാറും സ്വാമി വിവേകാനന്ദൻ പ്രഖ്യാപിച്ചതു് ഈ സാർവ്വലൗകികസന്ദേശമാണു്. ഭാരതീയസംസ്കാരത്തിൻെറയും നാഗരികതയുടെയും കേന്ദ്രധർമ്മങ്ങളെന്നു് സ്വാമിജി കരുതിയ രണ്ടു് മൂല്യങ്ങളെ അദ്ദേഹം ഈ മഹത്തായ സന്ദേശത്തിൽ പ്രത്യേകം ഊന്നിപ്പറഞ്ഞു. അവയാണു് ത്യാഗവും സേവനവും. തൻെറ പ്രഭാഷണവേളയിൽ ഭാരതീയസംസ്കാരത്തിൻെറ കേന്ദ്രധർമ്മത്തിൻെറ രത്നച്ചുരുക്കം അദ്ദേഹം നല്കി. (ibid Vol· v P 228)

''ഭാരതത്തിൻെറ ദേശീയാദർശം സേവനവും ത്യാഗവുമാണു്. ആ മാർഗ്ഗത്തിലൂടെ അവളെ ഉത്തേജിപ്പിക്കുക. ബാക്കിയെല്ലാം സ്വയം നേരെയായിക്കൊള്ളും. ഭാരതത്തിലെ ജനങ്ങൾ വ്യഷ്ട്യഹം ത്യജിച്ചു് സമഷ്ട്യഹം രൂപപ്പെടുത്തുകയും സേവനത്തിൽ അതിൻെറ സർഗ്ഗാത്മകഭാവങ്ങളെ ഉൾക്കൊള്ളുകയും ചെയ്യുന്ന ത്യാഗത്തിൻെറ മഹത്തായ ഈ സന്ദേശത്താൽ പ്രചോദിതരാവട്ടെ, 'കച്ചാ'ഹങ്കാരത്തെ വെടിഞ്ഞു് 'പക്കാ'ഹങ്കാരത്തെ സ്പഷ്ടമാക്കുവാനുള്ള ശ്രീരാമകൃഷ്ണൻെറ വാക്കുകൾ ഇത്തരുണത്തിൽ പ്രത്യേകം പ്രസ്താവ്യമാണു്. അപ്പോൾ മാത്രമേ തൻെറ സമസൃഷ്ടങ്ങളുമായി സൗഹാർദ്ദം സ്ഥാപിക്കുവാൻ ഒരു മനുഷ്യനു് കഴിയൂ. അതു് മറ്റുള്ളവരുമായി സഹകരിക്കുവാനും ഒരുവനെ സമർത്ഥനാക്കുന്നു. ഇതുമാത്രമാണു് ദേശീയൈക്യത്തിനും ദേശീയോദ്ഗ്രഥനത്തിനുമുള്ള ഏകമാർഗ്ഗം. ഈ രണ്ടു് ശക്തികളാൽ തീവ്രതരമാക്കപ്പെട്ട നമ്മുടെ ദേശീയ ജീവിതം അതിൻെറ പൈതൃകത്തിലെ ഏററവും ഉദാത്തവും മനോഹരവുമായ അംശങ്ങളെ പ്രകടമാക്കും. അതു് തുടന്നു് നമ്മുടെ രാഷ്ട്രത്തിൻെറ ഐക്യത്തിനും ശക്തിക്കും ഉറപ്പേകിക്കൊണ്ടു് നിലകൊള്ളും.

രാഷ്ട്രം സ്വാമി വിവേകാനന്ദൻെറ സന്ദേശങ്ങൾ കേട്ടു് കോരിത്തരിച്ചു. പരിണാമത്തിനുള്ള പ്രതിപ്രവർത്തനം ആരംഭിച്ചു. അദ്ദേഹത്തിനു് തൊട്ടുപിന്നാലെ നമ്മുടെ ജനസമൂഹമാകെ വേണ്ടത്ര പരിണമിക്കുകയും തദ്വാരാ രാഷ്ട്രത്തിൻെറ എല്ലാ ഭാഗങ്ങളിലും ത്യാഗത്തിൻെറ മഹനീയാദർശത്താൽ പ്രചോദിതരായി ജനസേവനത്തിനു് സ്വയം അർപ്പിക്കപ്പെട്ട സ്ത്രീപുരുഷന്മാരുടെയും, സംഘടനകളുടെയും, പ്രസ്ഥാനങ്ങളുടെയും സമൃദ്ധമായ ആവിർഭാവമുണ്ടായി. നമ്മുടെ രാഷ്ട്രം സ്വാതന്ത്ര്യസമരത്തിൽ എന്തെന്തു് ത്യാഗമാണു് പ്രകടമാക്കിയതു് ? രാഷ്ട്രസ്നേഹത്താലുദ്യുക്തരായി യുവാക്കൾ സന്തോഷപൂർവ്വം തൂക്കുമരത്തെ വരിച്ചു. തങ്ങളുടെ സ്വന്തം ജീവിതത്തെ അവർ സ്നേഹിച്ചില്ല. തങ്ങളുടെ സ്വാർത്ഥതാത്പര്യങ്ങളിൽ വിരക്തി നേടുകയും ഹൃദയപൂർവ്വം തങ്ങളുടെ രാജ്യത്തെ സ്നേഹിക്കുകയും ചെയ്യതുകൊണ്ടു് നമ്മുടെ സ്ത്രീപുരുഷന്മാക്കു് എല്ലാത്തരം യാതനകളും അനുഭവിക്കേണ്ടിവന്നു.

ഏതാണ്ട് അമ്പതുവർഷക്കാലത്തെ ഈ ത്യാഗത്തിന്റെയും സേവനത്തിന്റെയും ചരിത്രം നമുക്ക് 1947 – ൽ രാഷ്ട്രീയസ്വാതന്ത്ര്യം നേടിത്തന്നു.

## 12 രാഷ്ട്രീയ സ്വാതന്ത്ര്യം - ഇനിയെന്തു് ?

കഴിഞ്ഞ പതിനഞ്ചു സംവത്സരങ്ങളായി നാം രാഷ്ട്രീയസ്വാതന്ത്ര്യം അനുഭവിച്ചുപോരികയാണ്. ഇന്നു് മഹത്തായ ആദർശങ്ങളോട് നാം വിടപറയേണ്ടതുണ്ടോ ? ത്യാഗത്തിന്റെയും സേവനത്തിന്റെയും ധർമ്മങ്ങളുളവാക്കിയ അനുസ്യൂതമായ പ്രചോദനത്തെക്കൂടാതെ കീർത്തിയും മഹത്ത്വവും നമുക്ക് നേടുവാൻ കഴിയുമോ ? ത്യാഗവും സേവനവും സ്വാതന്ത്ര്യസമരകാലഘട്ടങ്ങളിൽ അനിവാര്യമായിരുന്നെന്നും, എന്നാലിന്നു് സ്വാതന്ത്ര്യം നേടിയതോടെ അവയുടെ അഭാവത്തിലും നമുക്ക് പ്രവർത്തിക്കുവാൻ കഴിയുമെന്നും ഒരു ജനതയെന്ന നിലയിൽ നാം വിചാരിക്കുവാൻ തുടങ്ങിയെന്നു് തോന്നുന്നു. വ്യസനകരമായ ഈ തീരുമാനമാണിന്നു് നമ്മുടെ ഏറ്റവും വലിയ ദേശീയപ്രശ്നം. കഴിഞ്ഞ പതിനഞ്ചുവർഷങ്ങളായി നമുക്കുചുറ്റും കുന്നുകൂടുന്ന എല്ലാ പ്രശ്നങ്ങളെയും ശരിക്കും അപഗ്രഥിച്ചാൽ നമ്മുടെ എല്ലാ കുഴപ്പങ്ങളുടെയും മൂലസ്രോതസ്സ് സ്വാതന്ത്ര്യംനേടുന്നതിനു് മുമ്പുള്ള ഭാരതത്തിലെ ത്യാഗത്തിന്റെയും സേവനത്തിന്റെയും പ്രസക്തി കുറഞ്ഞുവരുന്നതാണെന്നു് വെളിവാകും. ഒരിക്കൽക്കൂടി നാം സ്വയം ഈ ആദർശത്താൽ പ്രചോദിതരാവേണ്ടിയിരിക്കുന്നു. ത്യാഗത്തിന്റെയും സേവനത്തിന്റെയും മഹനീയദർശനങ്ങളാൽ ഒരിക്കൽക്കൂടി നമ്മുടെ ജനത പ്രചോദിതരാവാത്തിടത്തോളം നമുക്ക് രാഷ്ട്രപുനർനിർമ്മാണത്തിനോ പിന്നോക്കാവസ്ഥയുടെ ഉച്ചാടനത്തിനോ ഒരു ക്ഷേമരാഷ്ട്രം കെട്ടിപ്പടുക്കുന്നതിനോ പരിതഃസ്ഥിതിക്കുമേൽ മനുഷ്യന്റെ അധീശത്വം സ്ഥാപിക്കുന്നതിനുതന്നെയോ നമുക്ക് കഴിയില്ല. നമ്മെപ്പററി നാം ഒട്ടും ചിന്തിക്കാതിരിക്കുമ്പോഴാണു് നമ്മിൽനിന്നു് ഏററവും ഉദാത്തമായ മാനവികനേട്ടങ്ങൾ ഉളവാകുന്നതു്. ഞാൻ എന്നല്ല നീ എന്നാണു് ഉദാത്തമാനവജീവിതത്തിന്റെ നിയമം. ''തന്റെ ജീവിതം കണ്ടെത്തുന്നവനതു് നഷ്ടപ്പെടും'' എന്നു് യേശുക്രിസ്തുവും പറയുന്നു. എനിക്കുവേണ്ടി സ്വജീവൻ ബലിയർപ്പിക്കുന്നവൻ അതു് കണ്ടെത്തും. കിഴക്കും പടിഞ്ഞാറുമുള്ള മഹാന്മാരായ ഗുരുക്കന്മാരുടെ സന്ദേശമിങ്ങനെ തുടരുന്നു. ഇന്നു് നമ്മുടെ രാഷ്ട്രം സ്വാമി വിവേകാനന്ദന്റെ ചിന്തയുടെ മന്ത്രണാധികാരം ആവശ്യപ്പെടുന്നു. നമ്മുടെ ദേശീയോദ്ധാരണപദ്ധതികളും പലതരം സാമൂഹ്യകർമ്മപരിപാടികളും നമ്മുടെ ദേശീയനയത്തിന്റെ വിവിധ വകുപ്പുകളും തങ്ങളുടെ ചെറിയ സ്വാർത്ഥങ്ങൾ വെടിഞ്ഞു് സമാജബോധമുള്ള ഈ ദർശനത്താൽ പ്രചോദിതരായ സ്ത്രീപുരുഷന്മാരെ ആവശ്യപ്പെടുന്നു. ദേശീയോദ്ഗ്രഥനബോ

ധത്തിലും, ദർശനത്തിലും ജീവിയ്ക്കുവാനും നാം പഠിയ്ക്കേണ്ടിയിരിയ്ക്കുന്നു. യഥാർത്ഥത്തിൽ 1897 - ൽ പാശ്ചാത്യപര്യടനം കഴിഞ്ഞുള്ള മടക്കയാത്രയിൽ മദിരാശിയിലെ പൗരന്മാരെ അഭിസംബോധനചെയ്തുകൊണ്ട് സ്വാമിജി മാനവസേവ ആരാധനയുടെ ഒരു രൂപമായി ഉയർത്തുന്നതിന് ദേശത്തോടാഹ്വാനം ചെയ്തു. (C. W. Vol. III, P. 300 - 301)

അതുകൊണ്ട് അടിമത്തം വെടിയ്ക്കുക. 'മഹിതയായ ഭാരതാംബ' എന്നതു് മാത്രമാകണം അടുത്ത അമ്പതുസംവത്സരങ്ങളിൽ നമ്മുടെ മുദ്രാവാക്യം. അക്കാലമത്രയും ഉണ്മയില്ലാത്ത മററീശ്വരന്മാരെല്ലാം നമ്മുടെ മനസ്സിൽനിന്ന് പോയ്മറയട്ടെ. ജാഗ്രത്തായിരിക്കുന്ന ഒരീശ്വരൻ ഇതുമാത്രം. നമ്മുടെ സ്വന്തം വർഗ്ഗം. എവിടെയും അവിടുത്തെ കൈകൾ, എവിടെയും അവിടുത്തെ കാലുകൾ, എവിടെയും അവിടുത്തെ ചെവികൾ, അവിടുന്ന് എല്ലാം ആവരണം ചെയ്യുന്നു. മററെല്ലാ ഈശ്വരന്മാരും ഉറക്കമാണ്. നമ്മുടെ ചുററും കാണുന്ന ഈശ്വരനെ അതായതു് വിരാട്ടിനെ ആരാധിക്കാനാവാതെ, ഇല്ലാത്ത മറേറതു ഈശ്വരന്മാരുടെ പിന്നാലെയാണ് നാം പോകുക ? അതിനെ പൂജിയ്ക്കുക ! ആരാധിയ്ക്കുക (Worship) അതാണ് സംസ്കൃതശബ്ദത്തിൻെറ ശരിയായ പദം. മറെറാരു ആംഗലേയപദവും പോരാ.

ഇതു പറഞ്ഞിട്ട് കൃത്യം അമ്പതുസംവത്സരങ്ങൾ കഴിഞ്ഞപ്പോൾ നമ്മുടെ രാജ്യം രാഷ്ട്രീയസ്വാതന്ത്ര്യം നേടി. അദ്ദേഹം ദേശസ്നേഹത്തെപ്പററി പറഞ്ഞു. അദ്ദേഹംതന്നെ വിരളമായി മാത്രം കാണാറുള്ള തരം ദേശസ്നേഹിയായിരുന്നു. അദ്ദേഹത്തിൻെറ ദേശസ്നേഹം ദശലക്ഷക്കണക്കായ തൻെറ രാജ്യക്കാരുടെ യാതനയുടെ ബോധത്തിൽ നിന്നും ഉരുത്തിരിഞ്ഞുണ്ടായതാണ്. ദശലക്ഷങ്ങൾ അദ്ദേഹം പറഞ്ഞതുപോലെ അധഃസ്ഥിതരും അസ്പൃശ്യരുമാകയാൽ മൃഗതുല്യരായവരുടെ തൊട്ടടുത്ത അയല്ക്കാരായി. ഭാരതത്തിലെ ജനത നിരക്ഷരരെങ്കിലും. വിനീതരും ദൈവഭയമുള്ളവരും ആതിഥ്യമര്യാദയുള്ളവരും സംസ്കൃതചിത്തന്മാരും ആയതിനാൽ മാനുഷ്യകത്തിൻെറ ഉദാത്തമാതൃകകളെക്കുറിച്ച് ചിന്തിക്കാനദ്ദേഹത്തെ പ്രചോദിപ്പിച്ചു. പൂർണ്ണപുരുഷത്വത്തിലേയ്ക്കു വികസിക്കുന്നതിനവർക്ക് വളരെ കുറച്ച് സഹായം മാത്രമേ ആവശ്യമുണ്ടായിരുന്നുള്ളു. അല്പമാത്ര സാമൂഹികാനുകമ്പയും സംസ്ഥാനസഹായവും വിദ്യാഭ്യാസപരവും സാമ്പത്തികവുമായ പുരോഗതിയ്ക്കുതകുന്ന സാഹചര്യങ്ങളും കൊണ്ട് മാനവികതയുടെ ദൈവദൂതന്മാരെ അവരിൽനിന്നും നമുക്കുണ്ടാക്കാം. ഇതുവരെ അവർക്ക് ലഭിച്ചിട്ടുള്ളതു് വിവേചനവും അസ്പൃശ്യതയുമാണ്. തൻെറ കത്തുകളിലൊന്നിൽ സ്വാമിജി പറയുന്നു: (ibid Vol. VI P. 255)

ഒരു രാഷ്ട്രമെന്നനിലയിൽ നാം നമ്മുടെ വ്യക്തിത്വം നഷ്ടപ്പെടുത്തി. അതുതന്നെയാണ് ഇന്ത്യയിലെ എല്ലാ തിന്മകൾക്കും കാരണം. നാം രാഷ്ട്രത്തിന് അതിന്റെ നഷ്ടമായ വ്യക്തിത്വം തിരിച്ച് നല്കുകയും ജനതയെ ഉദ്ധരിക്കുകയും ചെയ്യണം. ഹിന്ദുക്കളും മുഹമ്മദീയരും ക്രിസ്ത്യാനികളും എല്ലാം അവരെ ചവിട്ടിമെതിച്ചു. വേദാന്തത്തെ അധികരിച്ച് ലാഹോറിൽ അദ്ദേഹം നടത്തിയ പ്രശസ്തമായ പ്രഭാഷണത്തിൽ അദ്ദേഹം പറയുന്നു. (ibid Vol III. Pp. 430–431) രാഷ്ട്രം ക്ഷയിച്ചുകൊണ്ടിരിക്കുന്നു. അസംഖ്യം ദശലക്ഷങ്ങളുടെ ശാപം നമ്മുടെ തലയിലാണ്. ജീവജലത്തിന്റെ ചിരന്തനമായ നദി സമീപത്തുക്കൂടി ഒഴുകുമ്പോഴും ദാഹിച്ചുമരിക്കാൻ തുടങ്ങിയ അക്കൂട്ടർക്ക് നാം കൊടുക്കുന്നത് ഓടയിലെ വെള്ളമാണ്. സമ്പത്തിന്റെ ആധിക്യത്തിലും നാം എണ്ണമററ ദശലക്ഷങ്ങളെ പട്ടിണിയിട്ടു. .......ഈ കളങ്കം തുടച്ച് മാററണം. ഉത്തിഷ്ഠത! ജാഗ്രത! ക്ഷുദ്രമായ ജീവിതം പോയാൽത്തന്നെയെന്ത് ? എല്ലാവരും മരിയ്ക്കും. പരിശുദ്ധനും, പാപിയും, കുബേരനും. കുചേലനും ആരുടെയും ശരീരം നിലനില്ക്കുന്നില്ല. ഉത്തിഷ്ഠത, ജാഗ്രത. തികച്ചും ആത്മാർത്ഥതയുള്ളവരാകുക. ഭാരതീയരായ നമ്മുടെ കാപട്യം ഭയാനകമാണ്. നമുക്കാവശ്യം സ്വഭാവദാർഢ്യമാണ്. മയമില്ലാത്ത മൃത്യുവിനെപ്പോലെ ഏതിനേയും മുറുകെപ്പിടിക്കുന്ന സ്ഥൈര്യവും. സ്വഭാവമഹിമയും ഇതുതന്നെയാണ് ശരിയായ രാഷ്ട്രീയം....ഹൃദയസ്പൃക്കായ അദ്ദേഹത്തിന്റെ മറെറാരു പ്രഭാഷണത്തിൽ അദ്ദേഹം പറയുന്നു: (ibid Vol. III. P. 215)

തിന്മയെന്തെന്നാർക്കും ചൂണ്ടിക്കാണിക്കാം. എന്നാൽ ദുഃഖടങ്ങളിൽ നിന്നും പോംവഴി കണ്ടെത്തുന്നവനാണ് മാനവരാശിയുടെ സുഹൃത്ത്. ചിന്തകൻ പ്രസംഗിയ്ക്കുവേ മുങ്ങിമരിക്കാൻ പോകുന്ന കുട്ടി വിളിച്ചുപറഞ്ഞു: ആദ്യം എന്നെ കരകയററുക.....അതുപോലെ നമ്മുടെ നാട്ടുകാർ വിളിച്ചുപറയുകയാണ്. ഞങ്ങൾക്ക് വേണ്ടത്ര പ്രഭാഷണങ്ങളും സംഘങ്ങളും വർത്തമാനപ്പത്രങ്ങളും കിട്ടിയിരിക്കുന്നു. യഥാർത്ഥത്തിൽ ഞങ്ങളെ സ്നേഹിക്കുന്ന വ്യക്തിയെവിടെ ? ഞങ്ങളോടനുകമ്പയുള്ള മനുഷ്യനെവിടെ ? അതെ, ആ മനുഷ്യനെയാണാവശ്യം.

## 13 കർഷകക്കുടിലുകളിൽനിന്നും നൂതനഭാരതം ഉണരട്ടെ

അദ്ദേഹത്തിന്റെ ഹൃദയത്തിൽനിന്നുളവായ ഈ ആഹ്വാനം മൂന്ന് ദശകങ്ങൾക്കുശേഷം മഹാത്മാഗാന്ധിയുടെ മഹത്തായ ദേശീയ പ്രസ്ഥാനത്തിൽ, ശുദ്ധരാഷ്ട്രീയത്തിന്റെ ശക്തമായൊരു പ്രസ്ഥാന

ത്തിൽ സാഫല്യം കണ്ടെത്തി. ആ പ്രസ്ഥാനം ദേശീയജീവിതത്തി ന്റെ എല്ലാ ഘടകങ്ങളെയും സ്പർശിക്കുകയും ജനതയെ ആകെ ഊർജ്ജി തപ്പെടുത്തുകയും ചെയ്തു. അങ്ങനെ രൂപപ്പെടുത്തിയ ശക്തിയിലൂടെ അതു് ദേശത്തിനു് രാഷ്ട്രീയസ്വാതന്ത്ര്യം നേടിക്കൊടുത്തു. ശരിയായ മതത്തിന്റെ അന്തഃസത്തയും ആദ്ധ്യാത്മികതയുടെ മൂല്യവുംകൊണ്ടു് സ്വാമിജി രാഷ്ട്രത്തിന്റെ പ്രശ്നങ്ങളുടെ നിർദ്ധാരണത്തിനു് സമ്മർദ്ദം ചെലുത്തി. ഭാരതത്തെ ആദ്ധ്യാത്മികമായി ഉത്തേജിപ്പിക്കുന്നതിനു് അദ്ദേഹം ആശിച്ചു. മതം ഭാരതത്തിന്റെ നട്ടെല്ലാണെന്നു് അദ്ദേഹം മനസ്സിലാക്കുകയും പ്രഖ്യാപിക്കുകയും ചെയ്തു. അജ്ഞതയും ദാരിദ്ര്യ വുമാണു് ആദ്ധ്യാത്മികതയ്ക്കുള്ള ഏററവും വലിയ തടസ്സങ്ങളെന്നു് അദ്ദേഹം കണ്ടു. തന്റെ ഗുരുവിനെ ഉദ്ധരിച്ചുകൊണ്ടു് സ്വാമിജി പറഞ്ഞു: 'മതം വിശക്കുന്ന വയറുകൾക്കുള്ളതല്ല.' തുടർന്നദ്ദേഹം പറ ഞ്ഞു: 'വിധവയുടെ കണ്ണുനീരൊപ്പാനും, അനാഥന്റെ വ്യസനം തുട ച്ചുമാററാനും കഴിയാത്ത മതത്തിൽ എനിക്കു് വിശ്വാസമില്ല.' അങ്ങ നെ പ്രായോഗികവേദാന്തത്തിന്റെ സേവകവൃത്തിയിലൂടെ നമ്മുടെ ജനത ഒരിക്കൽക്കൂടി മാനവനെന്ന നിലയിൽ തന്റെ പൈതൃകത്തി ലേക്കു് മടങ്ങുമെന്നദ്ദേഹം വിചാരിച്ചു. അതുകൊണ്ടു് ഭാവിഭാരത ത്തിന്റെ നിലനില്പിനു് സാധാരണക്കാരനെ ഹൃദയപൂർവ്വം പങ്കെടു പ്പിക്കാനാവുംവിധം അഭ്യർത്ഥിച്ചു. (Memoirs of European Travel- Complete works Vol VII- P 327). കലപ്പയുടെ ഭാവങ്ങളും ക്കൊണ്ടുകൊണ്ടു് കൃഷിക്കാരന്റെയും, മുക്കുവന്റെയും, ചെരുപ്പുകു ത്തിയുടെയും, തൂപ്പുകാരന്റെയും കുടിലുകളിൽനിന്നു്.....പുതിയ ഒരി ന്ത്യ ഉണരട്ടെ. പലചരക്കു്വ്യാപാരിയുടെ കടയിൽനിന്നും ചായക്ക ടക്കാരന്റെ അടുപ്പിനടുത്തുനിന്നും അവർ ഉയർന്നു്വരട്ടെ. വ്യവസാ യശാലകളിൽനിന്നും വ്യാപാരസ്ഥലങ്ങളിൽനിന്നും ചന്തകളിൽ നിന്നും അവർ അവതരിക്കട്ടെ, തോട്ടങ്ങളിൽനിന്നും വനാന്തരങ്ങ ളിൽനിന്നും, കുന്നുകളിൽനിന്നും, മലകളിൽനിന്നും അവർ ബഹിർഗ്ഗ മിക്കട്ടെ.

ഇമ്മാതിരി ശക്തിയുടെ ശബ്ദം, രാഷ്ട്രഗുരുവിന്റെ യുഗസ്രഷ്ടാ വിന്റെ നിലയിലുള്ള ഒരാൾക്കു് മാത്രമേ ഉരുവിടാൻ കഴിയൂ. ഇന്നു് രാഷ്ട്രനിർമ്മാണത്തിന്റെ ഉൽക്കട പ്രയത്നത്തിൽ നാം ഏർപ്പെട്ടിരിക്കു കയാണു്. എന്നാൽ പ്രാഥമികമായും മാനവസൃഷ്ടിയുടെ ആധാര ത്തിൽ വേണം രാഷ്ട്രനിർമ്മാണമെന്നു് സ്വാമിജി പറഞ്ഞു. തങ്ങളിൽ ത്തന്നെയുള്ള കുലീനതയുടെയും ധാർമ്മികബോധത്തിന്റെയും ആന്ത രിക ഗുണങ്ങളാൽ സമ്മാനിതരായ സ്ത്രീപുരുഷന്മാരെക്കൊണ്ടായിരി ക്കണം രാഷ്ട്രം നിർമ്മിക്കാൻ. ഭാരതത്തിലെ അദ്ദേഹത്തിന്റെ ഉപദേ ശങ്ങളാകെ മാനവപുനഃസൃഷ്ടിയിലൂടെയുള്ള രാഷ്ട്രനിർമ്മാണത്തിന്റെ

മാത്രം ചിന്താവിഷയമടങ്ങിയതാണ്. വിദ്യാഭ്യാസനയവും, സാമൂഹ്യവികാസപദ്ധതികളും, എന്തിന് പഞ്ചവത്സരപദ്ധതികളിലൂടെയുള്ള വ്യവസായവൽക്കരണം പോലും മാനവപുനഃസൃഷ്ടിയെന്ന ഒരേയൊരു ചിന്താവിഷയത്തിന്റെ അംഗങ്ങൾ മാത്രം. അതുകൊണ്ട് അദ്ദേഹം മാനവപുനഃസൃഷ്ടിയുടെ ഈ ആശയം നമുക്ക് മുൻപിൽ അനുസ്യൂതം സൂക്ഷിക്കുവാനാവശ്യപ്പെട്ടു. വർത്തമാനഭാരതത്തിലെ നാല്പത്തിനാലു കോടി ജനങ്ങൾക്ക് ഭക്ഷണവും, വസ്ത്രവും, വിദ്യാഭ്യാസവും ലഭിയ്ക്കുകയും അവരുടെ ശരിയായ മാനവ പൈതൃകം നേടുന്നതിന് സഹായിയ്ക്കുകയും വേണം. എല്ലാദേശീയ പ്രവർത്തനങ്ങളും സേവനത്താൽ പ്രചോദിതമായിട്ടാവണമെന്നർത്ഥം. ആവുക, ആക്കിത്തീർക്കുക അതാണ് നമ്മുടെ ലക്ഷ്യം എന്നദ്ദേഹം പറഞ്ഞു. നാം മനുഷ്യനാവാൻ പ്രയത്നിക്കുകയും മററുള്ളവരെ മനുഷ്യരാവുന്നതിന് സഹായിയ്ക്കുകയും വേണം. സ്വാർത്ഥതക്ക് ഒരു സ്ഥാനവുമില്ല.

## 14 പുതിയതരം രാജ്യദ്രോഹത്തെക്കുറിച്ചു് സ്വാമിജിയുടെ മുന്നറിയിപ്പു്

ഒരു വ്യക്തിയ്ക്കോ, സമൂഹത്തിനോ, സമ്പത്തു്, അധികാരം, ബുദ്ധിശക്തി, അറിവ് തുടങ്ങി ഏതെങ്കിലും ചില മേന്മകൾ ഉണ്ടായേയ്ക്കാം. പക്ഷേ ഈ ഗുണങ്ങൾ സ്വാർത്ഥതാല്പര്യങ്ങൾക്ക് വേണ്ടി മററുള്ളവരെ ചൂഷണം ചെയ്യുവാനുദ്ദേശിച്ചുള്ളതല്ല. മററുള്ളവർക്ക് നന്മയെ ചെയ്യുന്നതിനുദ്ദേശിച്ചുള്ളതാണ്. അമേരിയ്ക്കയിൽനിന്ന് അദ്ദേഹം എഴുതിയ കത്തുകളിലൊന്നിലെ ഹൃദയാവർജ്ജകമായ ഒരു ഖണ്ഡികയിൽ ഏതു് സമൂഹത്തിലും വല്ലപ്പോഴും ഒരിയ്ക്കൽ മാത്രം പ്രയോഗത്തിൽ വരാറുള്ളതിനേക്കാൾ പലപ്പോഴും ജനങ്ങൾ മുഴുകാറുള്ള ഒരുതരം രാജ്യദ്രോഹത്തെപ്പററി പറഞ്ഞിട്ടുണ്ട്. അദ്ദേഹം പറയുന്നു. [C. W, vol. V. P. 58].

'ദശലക്ഷക്കണക്കിന് ആളുകൾ പട്ടിണിയിലും അജ്ഞതയിലും ആണ്ട് കിടക്കുമ്പോൾ അവരുടെ ചിലവിൽ വിദ്യാഭ്യാസം നേടി അവർക്കുവേണ്ടി ഒന്നും ചെയ്യാത്ത ഓരോരുത്തനേയും ഞാൻ രാജ്യദ്രോഹിയായേ കണക്കാക്കു '

അദ്ദേഹം ആത്മാർത്ഥമായി സ്നേഹിക്കുകയും ആത്മാർത്ഥമായി വളരെയേറെ പ്രതീക്ഷിക്കുകയും ചെയ്ത ഭാരതത്തിലെ യുവത് ഈ രാജ്യദ്രോഹം ചെയ്യില്ലെന്ന് അദ്ദേഹം അങ്ങേയററം പ്രതീക്ഷിച്ചു. ഇന്ന് നമ്മുടെ സർവ്വകലാശാലകൾ ആയിരക്കണക്കിന് ബിരുദധാരികളെ പുറത്തു് വിടുന്നു. അവരിൽ പലരും ഹാ! കഷ്ടം! രാജ്യദ്രോഹിയുടെ മേൽ ഉദ്ധരിച്ച നിർവ്വചനത്തിനുള്ള ഉത്തരമാണ്. സമൂഹത്തിനോട്ട് ഏതെങ്കിലും ഉത്തരവാദിത്വത്തിന്റെയോ, കടമ

യുടേയോ ബോധം അവർ പോഷിപ്പിച്ചിട്ടില്ല. അവർ ഒരാളോടും കടമ നിർവ്വഹിക്കുന്നില്ല. രാഷ്ട്രത്തിനു് വേണ്ടി തങ്ങൾ എന്തു് ചെയ്യു വെന്നു് ഒരിക്കലും ചിന്തിക്കാതെ രാഷ്ട്രവും സംസ്ഥാനവും തങ്ങൾ വേണ്ടത്ര ചെയ്യു തന്നില്ലായെന്നു് എല്ലായ്പ്പോഴും അവർ പരാതിപ്പെടുന്നു. നമ്മുടെ ജനങ്ങളുടെ വിദ്യാഭ്യാസത്തിലേയ്ക്കായി രാഷ്ട്രം ദശലക്ഷകണക്കിനു് രൂപ ചെലവഴിയ്ക്കുന്നു. ഒരു ആൺകുട്ടിയേയോ, പെൺകുട്ടിയേയോ വൈദ്യശാസ്ത്രം, എൻജിനീയറിംഗ് തുടങ്ങിയ സാങ്കേതികവിദ്യകൾ പഠിപ്പിക്കുന്നതിനു് ഒരു വിദ്യാർത്ഥിയ്ക്കു് ഏതാണ്ടു് 15000 രൂപ ചെലവാകുന്നു. മററു് വിഷയങ്ങൾക്കു് ഇതിന്റെ പകുതി ചെലവു് വരും. എന്നാൽ ഫീസിനത്തിൽ കഷ്ടിച്ചു് മൂവായിരമോ നാലായിരമോ രൂപയാണു് ഒരു വിദ്യാർത്ഥി നല്കുന്നതു്. ബാക്കി രാഷ്ട്രം ചെലവാക്കുന്നു. അതായതു് നികുതിദായകർ ചെലവിടുന്നു. ക്രിയവിക്രയത്തിന്റെ ലളിതഭാഷയിൽ പറഞ്ഞാൽ വിദ്യാർത്ഥി അക്ഷരാർത്ഥത്തിൽ രാഷ്ട്രത്തോടു് കടപ്പെട്ടിരിക്കുന്നു. എന്നിട്ടും ഇന്നത്തെ ഒരു ശരാശരി വിദ്യാർത്ഥി'അങ്ങേയററം സ്വാർത്ഥിയാവുകയും രാഷ്ട്രത്തോടു് എന്തെങ്കിലും കടമ അയാൾക്കുണ്ടെന്നു് വിചാരമില്ലാതെയിരിക്കുകയും ചെയ്യുന്നു. നേരേമറിച്ചു് എല്ലാവരും അയാളോടു് കടപ്പെട്ടിരിക്കുന്നതായി അയാൾ വിചാരിക്കുന്നു. ഇന്നു് നമ്മുടെ രാഷ്ട്രത്തിനു് ലഭ്യമായിക്കൊണ്ടിരിക്കുന്ന മോശമായ വിദ്യാഭ്യാസത്തിന്റെ സമുജ്ജ്വലമായ ദൃഷ്ടാന്തമാണിതു്. ഓരോ മനുഷ്യനും ജനനംകൊണ്ടു് തന്നെ മൂന്നു് ഋണബാദ്ധ്യതകളുണ്ടെന്ന പൗരാണിക ഭാരതീയാദർശത്തിനു് കടകവിരുദ്ധമാണിതു്. സമാജത്തിന്റെ സംസ്കാരത്തിൽനിന്നും, പൈതൃകത്തിൽനിന്നും വ്യക്തിയ്ക്കുള്ള നേട്ടങ്ങളെ ഊന്നിപ്പറയുന്ന വിപ്ലവകരമായ ആധുനികാദർശത്തിനുമിതെതിരാണു്. സമാജത്തിന്റെ സംസ്കാരവും പൈതൃകവും ഗ്രഹിക്കുന്നതിനു് വ്യക്തിയെ വിദ്യാഭ്യാസം സഹായിക്കുന്നു. തന്റെ ജീവിതത്തെയും പ്രവർത്തനങ്ങളെയും അതുകൊണ്ടു് സുസമ്പന്നമാക്കി അടുത്ത തലമുറകൾക്കായി അതു് ഇഷ്ടദാനം നല്കുന്നു. തങ്ങൾ കൊടുക്കുന്നതിനേക്കാളധികം എടുക്കുന്ന അനേകം ആളുകൾ സാംസ്കാരികമായി ഋണബദ്ധരായി മരിക്കുന്നു. സർഗ്ഗാത്മകമായ ജീവിതം നയിക്കുന്ന അസാധാരണ പ്രതിഭകൾ മാത്രം സമൂഹത്തെ തങ്ങളോടു് കടപ്പാടുള്ളതാക്കി ഈ ലോകത്തോടു് വിട പറയുന്നു. അവരിൽ ഏററവും പ്രമുഖർ ഋഷിമാരും ആചാര്യന്മാരുമാണു്.

## 15 അർപ്പണബോധമുള്ള സ്ത്രീപുരുഷന്മാർ രാഷ്ട്രത്തിന്നാവശ്യം

കേന്ദ്രത്തിലും സംസ്ഥാനത്തിലുമുള്ള ഭരണസമിതികളും സേനാവിഭാഗങ്ങളും രാഷ്ട്രീയരംഗങ്ങളിലും, വിദ്യാഭ്യാസമേഖലകളിലും,

സാമൂഹ്യപ്രസ്ഥാനങ്ങളിലും, വ്യവസായ മേഖലകളിലുമുള്ള പ്രവൎത്ത കന്മാരും ഭാരതീയജീവിതത്തിൽ സ്വാമി വിവേകാനന്ദനാവിഷ്കരിച്ച അൎപ്പണബോധത്തിൻേറയും രാജ്യസ്നേഹത്തിൻേറയും ഒരംശത്തിൻെറയെങ്കിലും പ്രചോദനം ലഭിച്ചാൽ രാഷ്ട്രം കൎമ്മമേഖലയിൽ ദ്രുതഗതിയിൽ ഊൎജ്ജസ്വലമാവുകയും നമ്മുടെ പുരോഗമനപ്രസ്ഥാനങ്ങൾ വളൎച്ചയുടെ പാതയിൽ ആക്കം നേടുകയും ചെയ്യും. പഞ്ചവത്സരപദ്ധതികളുടെ ഊൎജ്ജസ്വലത രൂപപ്പെടേണ്ടതു് പദ്ധതിയിൽ നിന്നല്ല മറിച്ചു് അതു് പ്രാവൎത്തികമാക്കുന്ന ജനങ്ങളിൽനിന്നാണു്. സെക്രട്ടറിയേററിലെ ഫയലുകൾ നിശ്ചലങ്ങളാണു്. എന്നാൽ അവയുടെ പിന്നിലെ മനുഷ്യർ നിശ്ചലരാവേണ്ടതില്ല. അനേകം അന്വേഷണക്കുറിപ്പുകളിലും വിലയിരുത്തലുകളിലും നമ്മുടെ പദ്ധതികളുടെ പുരോഗതി അഭികാമ്യമല്ലെന്നു് എല്ലായിടത്തും നാം കേൾക്കുന്നു. അവയുടെ നടത്തിപ്പിനു് ആവിഷ്കരിച്ചിട്ടുള്ള പദ്ധതിയ്ക്കു് മനുഷ്യൻ പര്യാപ്തമാവുന്നില്ല സാമൂഹികപദ്ധതികളാവട്ടെ, ദേശീയോദ്ഗ്രഥനപരിപാടികളാവട്ടെ, പൊതുഭരണസംവിധാനങ്ങളാവട്ടെ, വലിയ പൊതുമേഖലാസ്ഥാപനങ്ങളാവട്ടെ എല്ലായിടത്തും മനുഷ്യൻെറ അപര്യാപ്തത കാണപ്പെടുന്നു. പദ്ധതികൾക്കും പ്രസ്താവനകൾക്കും ഒന്നും കുറവില്ല. പക്ഷേ മനുഷ്യനു് മാത്രം പരിമിതി കാണപ്പെടുന്നു. സാങ്കേതികവും തൊഴിൽപരവുമായി പരിശീലനം ലഭിച്ച മനുഷ്യൻെറ മാത്രമല്ല പദ്ധതികളുടെ സാമൂഹ്യലക്ഷ്യമെന്തെന്നറിഞ്ഞവരും, മാനവസാദ്ധ്യതകളുടെ മഹത്വത്താലും ദേശസ്നേഹത്താലും പ്രചോദിതരുമായ മനുഷ്യരുടെ അഭാവം കാണുന്നു അത്തരക്കാർ വിശ്വാസദാർഢ്യമുള്ളവരായിരിക്കും. നമ്മുടെ വിദ്യാഭ്യാസമിന്നു് കൊട്ടക്കണക്കിനു് അഭിപ്രായങ്ങൾകൊണ്ടുമാത്രമാണു് നമ്മെ സജ്ജമാക്കുന്നതു്. എന്നാൽ നമ്മെ വിശ്വാസംകൊണ്ടു് നിറയ്ക്കുന്നില്ല. അതിനാൽ വ്യക്തിവൈശിഷ്ട്യത്തിൻെറ ഉത്കൃഷ്ടസ്വഭാവം അമ്മാതിരി വിദ്യാഭ്യാസംകൊണ്ടു് നഷ്ടമാവുന്നു. മഹത്തായ വിശ്വാസം മഹനീയപ്രവൎത്തനങ്ങൾക്കു് മാതാവാണെന്നു് സ്വാമി വിവേകാനന്ദൻ പറഞ്ഞു. അതിനാൽ വെറും ബുദ്ധി കുത്തിനിറക്കുന്നതിൽനിന്നും വ്യത്യസ്തമായി മനസ്സിനും ഹൃദയത്തിനും പരിശീലനം ലഭിക്കുന്ന മാനവപുനഃസൃഷ്ടിക്കുള്ള വിദ്യാഭ്യാസത്തിനദ്ദേഹം വാദിച്ചു. ഹൃദയത്തിലെ വിശ്വാസമാണു് ബൌദ്ധികതലങ്ങളിൽ അറിവിനെ പ്രബലമാക്കുന്നതു്. അതാകട്ടെ സ്വഭാവമഹിമയ്ക്കു് ഉന്മേഷവും ഊൎജ്ജസ്വലതയും പ്രദാനം ചെയ്യുന്നു. ആയതു് ഒരു മനുഷ്യൻെറ നിത്യജീവിതത്തിലെ നിസ്സാരപ്രവൎത്തനങ്ങളെപ്പോലും സംപുഷ്ടവും പ്രയോജനപ്രദവുമാക്കുന്നു.

## 16 പ്രവൃത്തി ഉപാസനയാണ്

അനിതരസാധാരണനായ ഒരു ആദ്ധ്യാത്മികാചാര്യനായിരുന്നു സ്വാമി വിവേകാനന്ദൻ. ഈശ്വരസാക്ഷാത്കാരത്തിൽ സ്വയം മുഴുകിയിട്ടും മനുഷ്യസഞ്ചയത്തെ ഉദ്ധരിക്കുന്നതിനുവേണ്ടി അദ്ദേഹം ജീവിതത്തിൻെറ ഏററവും സാധാരണമായ തലങ്ങളിലേയ്ക്കു് ഇറങ്ങി വന്നു. ഇവ രണ്ടും അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം രണ്ട് വ്യത്യസ്തപഥങ്ങളായിരുന്നില്ല. അവ രണ്ടും അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ഒന്നുതന്നെയായിരുന്നു. ഈ മഹത്സത്യം മഹത്തായൊരു സൂത്രവാക്യത്തിലൂടെ നമ്മെ അദ്ദേഹം പഠിപ്പിച്ചു. ഉപാസനയാണ് പ്രവൃത്തി. സമൂഹത്തിൻെറ അഭ്യുന്നതിയ്ക്കു് ബാഹ്യപ്രവർത്തനവും വ്യക്തിയുടെ ആദ്ധ്യാത്മികോത്കർഷത്തിനു് ആന്തരികപ്രവർത്തനവും സംയോജിപ്പിച്ചുകൊണ്ടുള്ള ഒരു തത്ത്വചിന്ത അദ്ദേഹം നമ്മെ പഠിപ്പിച്ചു. ഭഗവദ്ഗീതയുടെ (IV–18) ഭാഷയിൽ കർമ്മവും ജ്ഞാനവും ഒന്നാകുന്നു. ഈ സൂത്രവാക്യമാണ് വിവേകാനന്ദസന്ദേശത്തിൻെറ പൊരുൾ. അദ്ദേഹത്തിൻെറ സാഹിത്യസർവ്വസ്വത്തിൻെറ എട്ടു് വാല്യങ്ങളിൽ ഈ സന്ദേശം നമുക്ക് വിശദമായിക്കാണാം. വിവേകാനന്ദസാഹിത്യസർവ്വസ്വത്തിൻെറ ആമുഖത്തിൽ ശക്തമായൊരു ഖണ്ഡികയിൽ അദ്ദേഹത്തിൻെറ പ്രണതശിഷ്യ ഭഗിനി നിവേദിത അതിനെ മനോഹരമായി നിബന്ധിപ്പിച്ചിട്ടുണ്ട് (C. W. Vol. 1. P.15.)

''അനേകവും ഏകവും പരമാർത്ഥത്തിൽ ഒരേയൊരു സത്തതന്നെയെങ്കിൽ സകലവിധ ഉപാസനകൾ മാത്രമല്ല എല്ലാ കർമ്മമാർഗ്ഗങ്ങളും സമരരീതികളും, സൃഷ്ടിക്രമങ്ങളും സാക്ഷാത്കാരമാർഗ്ഗങ്ങളാണ്. ആദ്ധ്യാത്മികമെന്നും ഭൗതികമെന്നും ഭേദമില്ല. പ്രയത്നിക്കുന്നതുതന്നെ പ്രാർത്ഥിയ്ക്കലാണ്. കീഴടക്കുന്നതു് ത്യജിക്കലാണ്. ജീവിതംതന്നെ മതമാണ്. നേടലും സൂക്ഷിക്കലും ത്യാഗവിരാഗാദികൾപോലെയുള്ള കഠോരനിഷ്ഠയാണ്. ഇവിടെ ചിന്തയുടെ ശക്തിയെ വർണ്ണിക്കുന്നതിനു് ഭാഷയുടെ പ്രഭാവം നമുക്കുണ്ട്. ഈയൊരു മഹത്തായ ചിന്തയായിരുന്നു ശ്രീരാമകൃഷ്ണമഠത്തിൻേറയും മിഷൻേറയും ആവിർഭാവത്തിൻേറയും പ്രവർത്തനങ്ങളുടെയും അടിത്തറയാക്കിവെച്ചതു്. തൻെറ ആശയങ്ങളുടെയും പദ്ധതികളുടെയും കാര്യക്ഷമമായ പ്രചരണത്തിനുള്ള ഫലമെന്ന നിലയിൽ അദ്ദേഹമതു കണ്ടെത്തി. 'ആത്മനോ മോക്ഷാർത്ഥം ജഗത്ഹിതായ ച' സ്വാത്മമോക്ഷത്തിനും ലോകഹിതത്തിനും വേണ്ടി. രണ്ടും തമ്മിൽ യാതൊരു ഭേദവുമില്ല. 'ച' സൂചിപ്പിക്കുന്നതിവയുടെ സമ്പൂർണ്ണസംയോഗമാണ്. മാനുഷ്യകത്തെ സേവിക്കുക, ആ സേവനത്തിലൂടെ നിങ്ങളുടെ ചുററുപാടും ആനന്ദം കൊണ്ടുവരികയും അതേ സേവനത്തിലൂടെ നിങ്ങളും ധാർമ്മികമായും

ആദ്ധ്യാത്മികമായും സ്വയം ഉയരുകയും ചെയ്യണം. ഇവിടെ ത്യാഗവും സേവയും ഒന്നിക്കുന്ന രീതി കാട്ടിത്തരുന്നു. ഈശോപനിഷത്തിൻെറ ആരംഭമന്ത്രംതന്നെ ഈ ആശയത്തെ നൂററാണ്ടുകൾക്ക് മുൻപ് ചൂണ്ടിക്കാട്ടിയിട്ടുണ്ട്. ''തേന ത്യക്തേന ഭുഞ്ജീഥാഃ''

## 17 ഭാരതം നിരന്തരവളർച്ചയിൽ- പക്ഷെ വാർദ്ധക്യമില്ല.

വൈദികകാലഘട്ടംമുതൽക്കിന്നോളമുണ്ടായിട്ടുള്ള ആദ്ധ്യാത്മികാചാര്യന്മാരുടെ അനുസ്യൂതപാരമ്പര്യത്തിൽ സ്വാമി വിവേകാനന്ദനും വന്നു. ഭാരതീയസംസ്കാരത്തിൻെറ സവിശേഷതയെണ്ണുന്ന അഗാധമായ ആദ്ധ്യാത്മികതയുടെ ശക്തിയും ചൈതന്യവും അവരാണ് പ്രദാനം ചെയ്തത്. വൈദേശികാധിപത്യവും, അടിമത്തവും, അവമാനവും, കടന്നാക്രമണങ്ങളും അവയുടെ ഒരംശംകൊണ്ടുപോലും അനേകം രാഷ്ട്രങ്ങളേയും അനേകം സംസ്കാരങ്ങളേയും നശിപ്പിച്ചിട്ടും നമ്മുടെ രാഷ്ട്രം ഇന്നും ജീവിച്ചിരിക്കുന്നത് അവർ യുഗംതോറും അവതരിക്കുന്നതുകൊണ്ടാണ്. എന്നാൽ നാം ഇപ്പോഴും നിലനില്ക്കുന്നു. മാത്രമല്ല ആ നില്പ് കൂടുതൽ ശക്തവും ആരോഗ്യകരവും കൂടിയാണ്. ഈ ഗുരുക്കന്മാരുടെ നിരന്തരസ്പർശനത്തിനു നന്ദി. ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും പുരാതനഭാരതീയസംസ്കാരപരീക്ഷണത്തിന് യുവത്വം നല്കി. പതിനെട്ടാം നൂററാണ്ടിൻെറ അന്ത്യമായപ്പോഴേയ്ക്കും ഭാരതത്തെ വാദ്ധക്യവും ക്ഷീണവും തകർച്ചയും ഉന്മേഷരാഹിത്യവും ബാധിച്ചു. പക്ഷെ സ്വാമി വിവേകാനന്ദൻെറ സ്പർശനം ഏററതോടെ വൃദ്ധഭാരതം ഒരിക്കൽക്കൂടി യൗവ്വനം വീണ്ടെടുത്തു ഡോ: ബ്രജേന്ദ്രനാഥ് സീലിൻെറ വാക്കുകളിൽ 'ഭാരതം വളരുന്നു എന്നാൽ വൃദ്ധയല്ല.'' സംഭവാമി യുഗേയുഗേ' എന്ന ഗീതയിലെ ശ്രീകൃഷ്ണൻെറ വാക്കുകളുടെ ചരിത്രപരവും സാംസ്കാരികവുമായ പ്രാധാന്യമിതാണ്. കഴിഞ്ഞ നൂററാണ്ടിൻെറ അന്ത്യത്തിൽ ഇതുതന്നെ സംഭവിച്ചു. വിവേകാനന്ദസ്പർശനത്തിലൂടെ ഭാരതരാഷ്ട്രം യുവത്വം വീണ്ടെടുത്തു. ഭാരതീയദർശനമനുസരിച്ച് ഒരു വ്യക്തിക്കോ, രാഷ്ട്രത്തിനോ യുവത്വം, ഊർജ്ജസ്വലത, ദർശനസൗഭഗം തുടങ്ങിയവ നല്കുവാൻ കഴിവുള്ളയാളാ ആ വ്യക്തിയുടെ അല്ലെങ്കിൽ രാഷ്ട്രത്തിൻെറ ഗുരുവാണ്. ഈ അർത്ഥത്തിൽ സ്വാമിജി രാഷ്ട്രഗുരുവും അതിലുപരിയുമാണ്. ഇതേ സേവനംതന്നെ അദ്ദേഹം പാശ്ചാത്യദേശത്തിനും ചെയ്തു. രണ്ട് അർദ്ധഗോളങ്ങളിലുമുള്ള അമ്മാതിരി സേവനത്തിലൂടെ അദ്ദേഹം എല്ലാ ജീവകണങ്ങളിലൂടെയും കടന്നുപോകുന്ന ദിവ്യസൂത്രത്താൽ മാനുഷ്യകത്തെയാകെ ബന്ധിച്ചു. മുപ്പത്തിഒൻപതു് വർഷവും അഞ്ചുമാസവും പതിനെട്ടുദിവസവും നീണ്ട വളരെ ചുരു

ങ്ങിയതിൻെറ ഇഹലോകവാസത്തിലെ കേവലം പത്തുവഷംകൊണ്ടാണ് അദ്ദേഹം അതിഗംഭീരമായ ഈ നേട്ടം കൊയ്തെടുത്തതു്. കിഴക്കും പടിഞ്ഞാറും തമ്മിലും, പഴയതും പുതിയതും തമ്മിലും യോജിപ്പിക്കുന്ന കണ്ണിയായദ്ദേഹം വർത്തിച്ചു. തൻെറ 'ഇന്ത്യയെ കണ്ടെത്തൽ' എന്ന ഗ്രന്ഥത്തിൽ ജവഹർലാൽ നെഹ്രു സ്വാമി വിവേകാനന്ദൻെറ സംഭാവനകളെ വിശദീകരിച്ചുകൊണ്ടു് പറയുന്നു (P-400)

''പൗരാണികതയിൽ വേരുറച്ചു് ഭാരതീയപാരമ്പര്യത്തിൽ അഭിമാനപുളകിതനായിരുന്നെങ്കിലും സ്വാമി വിവേകാനന്ദൻ ജീവിതപ്രശ്നങ്ങളെ സമീപിച്ച രീതി നൂതനമായിരുന്നു എന്നു്. മാത്രമല്ല ഭാരതീയപ്പഴമയുടെയും പുതുമയുടെയും ഇടയിൽ ഒരുപാലമെന്നപോലെ അദ്ദേഹം നിലകൊണ്ടു.

## ഉപസംഹാരം

ഉടനെ 1963–64ൽ അമ്മാതിരി ഒരു ഗുരുവിൻെറ ജന്മശതാബ്ദി നാം കൊണ്ടാടുവാൻ പോവുകയാണു്. സാഹിത്യത്തിലൂടെയും, സമ്മേളനങ്ങളിലൂടെയും, റേഡിയോ, ഫിലിം തുടങ്ങിയ മാദ്ധ്യമങ്ങളിലൂടെയും അദ്ദേഹത്തിൻെറ സന്ദേശം ശ്രദ്ധിച്ചു് രാജ്യമെമ്പാടും ജനങ്ങൾ പുളകം കൊള്ളും. ഭാരതത്തെ സംബന്ധിച്ചിടത്തോളം നമ്മുടെ ദേശീയോദ്ഗ്രന്ഥനസംരംഭങ്ങളെ ഉത്തേജിപ്പിക്കുവാനും നമ്മുടെ രാഷ്ട്രത്തിൻെറ ധാർമ്മികസത്തയെ പോഷിപ്പിക്കുവാനും നമ്മുടെ പഞ്ചവത്സരപദ്ധതികളെ ഊർജ്ജസ്വലമാക്കുവാനും നമ്മുടെ ദേശീയപുനർനിർമ്മാണനയങ്ങളെ നിർവ്വചിയ്ക്കുവാനുമുള്ള സുദുർല്ലഭ സന്ദർഭത്തിനിതു് വഴിയൊരുക്കും. വിവേകാനന്ദശതാബ്ദി ആഘോഷങ്ങളോടനുബന്ധിച്ചുള്ള പരിപാടികളിലൂടെ ഭാരതത്തിലെ ജനതയ്ക്കും ലോകത്തിൻെറ ഇതരഭൂവിഭാഗങ്ങളിലെ ജനതയ്ക്കും കൂടുതൽ ഉത്തേജനം ലഭിക്കുമെന്നാണു് നമ്മുടെ ആത്മാർത്ഥമായ പ്രതീക്ഷ.

# 23

# സ്വാമി വിവേകാനന്ദൻ ജീവിതവും ജീവിതലക്ഷ്യവും

## 1 ആമുഖം

ഇന്ന് ഭാരതം ലോകത്തിന്റെ ഇതരഭൂവിഭാഗങ്ങളുമായി ചേർന്ന് സ്വാമി വിവേകാനന്ദന്റെ ഒന്നാമത്തെ ജന്മശതാബ്ദികൊണ്ടാടുകയാണ്. വൈദികകാലം മുതൽക്കിന്നോളം ഭാരതചക്രവാളത്തെ ജാജ്ജ്വല്യമാനമാക്കിയ ആദ്ധ്യാത്മികഗുരുക്കന്മാരുടെ അനുസ്യൂത പ്രവാഹത്തിൽ അദ്ദേഹവും പെടുന്നു. ഭാരതീയസംസ്കാരത്തിന്റെ സവിശേഷതയായ ആദ്ധ്യാത്മികലക്ഷ്യം പ്രചരിപ്പിച്ചതവരാണ്. അവർ യുഗംതോറും അവതരിച്ചതുകൊണ്ട്, അനേകം രാജ്യങ്ങളേയും സംസ്കാരങ്ങളേയും വളരെ ചെറിയൊരംശംകൊണ്ട് നശിപ്പിക്കാൻ കഴിഞ്ഞ അതിക്രമങ്ങളും കീഴടക്കലുകളും നശീകരണങ്ങളുമെല്ലാം ഉണ്ടായിരുന്നിട്ടും ഭാരതം ഇന്നും ജീവിക്കുന്നു. ഈ മഹത്ഗുരുക്കന്മാരുടെ കാലം തോറുമുള്ള സ്പർശം ഭാരതത്തിന് നൂതനമായ ശക്തിയും പ്രതീക്ഷയും എക്കാലവും നല്കിപ്പോന്നു.

## 2 ആധുനികഭാരതനവോത്ഥാനം

പതിനെട്ടാം നൂററാണ്ടിന്റെ അവസാനമായപ്പോഴേക്കും ഭാരതത്തിന് വാർദ്ധക്യവും, ദൈന്യവും, തകർച്ചയും, ഉന്മേഷരാഹിത്യവും ബാധിച്ച് ഒന്നുകിൽ വിഘടനവും വിനാശവും അഥവാ പുനഃസംയോജനവും പുനർജനിയും കാത്തുനിന്നു. അവളുടെ ആത്മബലം ഈ പ്രതിസന്ധിയുടെ അന്തരാളഘട്ടത്തിൽ പൊട്ടിത്തെറിക്കുകയാൽ പത്തൊൻപതാം നൂററാണ്ടിന്റെ ആവിർഭാവത്തോടെ അവൾക്കൊരു പുതുജീവൻ ലഭിച്ചു. അവൾ കാലഘട്ടത്തിന്റെ വെല്ലുവിളികളെ സ്വീകരിക്കുകയും അവയെ സൃഷ്ടിപരവും സൽഗ്ഗാത്മകവുമായി നേരിടുന്നതിന് തയ്യാറാവുകയും ചെയ്തു. ഈ നവോത്ഥാനത്തിന് നേതൃത്വം നല്കിയത് ദീർഘദൃഷ്ടിയുള്ള ഉജ്ജ്വലമായൊരു വ്യക്തിത്വത്തിനുടമയായ രാജാറാംമോഹൻറായി ആയിരുന്നു. തന്റെ രാജ്യത്തെ ജനതയെ തട്ടിയുണർത്തുന്നതിനും രാഷ്ട്രത്തിന്റെ പുരാതനസംസ്കാരത്തെ

---

* 1963 ജനുവരി 17-ാംനു- വിവേകാനന്ദജയന്തി പ്രമാണിച്ച് ആൾ ഇന്ത്യാ റേഡിയോവിൽ പ്രക്ഷേപണം ചെയ്തത്.

പവിത്രോദാരമാക്കി ശക്തിപ്പെടുത്തുന്നതിനും പൗരാണികഭാരത പൈതൃകവും ആധുനികപാശ്ചാത്യപൈതൃകവും തമ്മിലുള്ള സംശ്ലേഷണത്തെ സുസാദ്ധ്യമാക്കുന്നതിനും അദ്ദേഹം കഠിനമായി പ്രയത്നിച്ചു. മഹനീയപ്രസ്ഥാനങ്ങളേയും മഹോന്നതനായകന്മാരെയും ആവിർഭവിപ്പിച്ചുകൊണ്ടു് പുനരുദ്ധാരണത്തിൻെറ ഈ പ്രക്രിയ കഴിഞ്ഞ നൂററാണ്ടിലാദ്യവസാനം തുടർന്നു. കഴിഞ്ഞ നൂററാണ്ടിൻെറ അവസാനമായപ്പോഴേക്കും അതിൻെറ ഏററവും ഊർജ്ജസ്വലവും ആധികാരികവുമായ പ്രചോദകർ ശ്രീരാമകൃഷ്ണൻെറയും സ്വാമി വിവേകാനന്ദൻെറയും ജീവിതവും സന്ദേശവുംകൊണ്ടു് അതു് പൂർണ്ണസുരഭിലവുമായി. ജനനംകൊണ്ടു് ഭാരതീയരെങ്കിലും അവർ സമസ്തമാനവരാശിയുടെയും പ്രതീക്ഷയും പ്രബോധനവുമായി നിലകൊണ്ടു. റോമയിൻ റോളങ്ങിൻെറ ഭാഷയിൽ അവർ സംവ്വലൗലികാത്മാക്കളാണു്. (ശ്രീരാമകൃഷ്ണചരിതം P. 22)

## 3 സ്വാമി വിവേകാനന്ദനും ആധുനികഭാരതവും

സ്വാമി വിവേകാനന്ദൻ ഭാരതത്തെ നൂററാണ്ടുകളായുള്ള അവളുടെ ഏകാന്തതയിൽനിന്നു് മോചിപ്പിച്ചു് അന്തർദ്ദേശീയ ജീവിതത്തിൻേറയും ചിന്തയുടേയും പ്രവാഹത്തിലെത്തിച്ചു. ഭാരതത്തിലെ ജനങ്ങളെ ആധുനികയുഗത്തിൻെറ വസ്തുതകളോടും ചോദനകളോടും പ്രതികരിക്കാൻ കഴിയുമാറു് തട്ടിയുണർത്തി. വിവേകാനന്ദചരിതം എന്ന തൻെറ ഗ്രന്ഥത്തിൽ റോമയിൻ റോളാങ്ങ് പറയുന്നു. (ibid PP-316- -18) അതുകൊണ്ടു് നൂററാണ്ടുകളായി ഭാരതത്തെ ഗ്രസിച്ചിരുന്ന വന്ധ്യങ്ങളായ വീക്ഷണങ്ങളുടെ ചഞ്ചലമായ മണൽക്കാററുകളിൽനിന്നു് അവളുടെതന്നെ സന്ന്യാസിമാരിലൊരാൾ വലിച്ചിഴച്ചു. തൽഫലമായി നിദ്രയിലാണ്ടുകിടന്നിരുന്ന ആദ്ധ്യാത്മികദർശനം അതിൻെറ അതിർത്തികളെയെല്ലാം ഉല്ലംഘിക്കുകയും മഹത്തു് തരംഗാവലികളുയർത്തുന്ന പ്രവർത്തനങ്ങളാൽ പ്രചുരപ്രചാരം നേടുകയും ചെയ്തു....... ഈ മഹാഭാരതം, ഈ നൂതനഭാരതം..... ശ്രീരാമകൃഷ്ണൻെറആത്മാവിനെ ഉൾക്കൊള്ളുന്നു. പരമഹംസനും അദ്ദേഹത്തിൻെറ സന്ദേശത്തെ ജീവിതത്തിലേയ്ക്കുകൊണ്ടുവന്ന ആചാര്യനുമടങ്ങുന്ന താരകദ്വന്ദ്വങ്ങൾ സമകാലികനിയതികളെ നയിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നു. അതിൻെറ തപ്പോജ്ജ്വലപ്രഭ ഭാരതത്തിൻെറ മണ്ണിൽ പുതിയൊരു പരിണാമത്തിനു് ജന്മം നല്കുകയും പരിപോഷിപ്പിക്കുകയും ചെയ്യുന്നു. അനിതരസാധാരണനായ ഒരു ആദ്ധ്യാത്മികാചാര്യനായിരുന്നു സ്വാമി വിവേകാനന്ദൻ. സ്വയം ഈശ്വരസാക്ഷാൽക്കാരത്തിലാണ്ടിരുന്ന അദ്ദേഹം മാനവികതയുടെ സാധാരണ തലങ്ങളിലേയ്ക്കു് ഇറങ്ങി വന്നിരുന്നു. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ഇവ രണ്ടും വിഭിന്നമായിരുന്നില്ല. മറിച്ചു് ഒന്നുതന്നെ

യായിരുന്നു. ഈ മഹത്സത്യം അദ്ദേഹം തന്നെ മഹത്തായ സൂത്ര വാക്യത്തിൽ പ്രകടമാക്കി. 'പ്രവൃത്തിയാണ് ഉപാസനസേവനത്തിന്റെ ആന്തഃസത്ത ഉൾക്കൊള്ളുന്ന ബാഹ്യവൃത്തികൾ. സാമാജിക സമൃദ്ധിക്കും ആഭ്യന്തരവൃത്തികൾ വ്യക്തിയുടെ ആദ്ധ്യാത്മികോൽക്കർഷത്തിനും ഉതകും വിധം രണ്ടിനേയും സമന്വയിക്കുന്ന ഒരു ദർശനത്തെ അദ്ദേഹം മാനുഷ്യകത്തിന് നല്കി. ഗീതയുടെ ഭാഷയിൽ കർമ്മജ്ഞാനങ്ങൾ ഏകീഭവിപ്പിച്ചു. എട്ട് വാല്യങ്ങളിലായി നമുക്ക് തന്നിട്ടുള്ള വിവേകാനന്ദദർശനത്തിന്റെ പൊരുളിതാണ്. ആ സന്ദേശത്തിന്റെ അന്തഃസത്ത അദ്ദേഹത്തിന്റെ അന്തരംഗശിഷ്യ ഭഗിനിനിവേദിത വിവേകാനന്ദസാഹിത്യസർവ്വസ്വത്തിന്റെ അവതാരികയിൽ മനോഹരമായൊരു ഖണ്ഡികയിലൂടെ അതിസുന്ദരമാംവണ്ണം നമുക്ക് പകർന്നുതന്നിരിക്കുന്നു.

അവർ പറയുന്നു: (Vol I, 1952 Edn' P - 25)

''അനേകവും ഏകവും പരമാത്ഥത്തിൽ ഒരേയൊരു സത്തതന്നെയെങ്കിൽ സകലവിധ ഉപാസനകൾ മാത്രമല്ല, സകലവിധ കർമ്മമാർഗ്ഗങ്ങളും സമരരീതിതികളും സൃഷ്ടിക്രമങ്ങളും സാക്ഷാത്ക്കാര മാർഗ്ഗങ്ങളാണ്. പരിശുദ്ധമെന്നും ഭൗതികമെന്നും ഭേദമില്ല. പ്രയത്നിക്കുന്നതുതന്നെ പ്രാർത്ഥിയ്ക്കലാണ്. കീഴടക്കുന്നതു് ത്യജിക്കലാണ്. ജീവിതംതന്നെ മതമാണ്. നേടലും സൂക്ഷിക്കലും ത്യാഗവിരാഗാദികൾപോലെതന്നെ കഠോരനിഷ്ഠയാണ്.

## 4 സ്വാമി വിവേകാനന്ദന്റെ ഹ്രസ്വജീവിതത്തിന്റെ തീവ്രത

സ്വാമി വിവേകാനന്ദന്റെ ഇഹലോകജീവിതം കഷ്ടിച്ച് നാല്പതുവർഷക്കാലം മാത്രമേ നീണ്ടുനിന്നുള്ളുവെങ്കിലും ഈ ചുരുങ്ങിയ സമയംകൊണ്ടദ്ദേഹം തുടക്കത്തിൽ വിദ്യാർത്ഥിയെന്ന നിലയിലും പിന്നീട് ഭാരതത്തിൽ തലങ്ങും വിലങ്ങും സഞ്ചരിച്ച പരിവ്രാജകനായും ഒടുവിൽ പ്രാചിയുടെയും പ്രതീചിയുടെയും ആദ്ധ്യാത്മികഗുരുവായും പ്രചണ്ഡമായൊരു ജീവിതം നയിച്ചു. 1893 – ൽ ചിക്കാഗോവിലെ സർവ്വമതസമ്മേളനത്തോടെ അദ്ദേഹത്തിന്റെ പ്രേഷിത പ്രവർത്തനം ആരംഭിയ്ക്കുയും 1902 ജൂലൈ 4 –ാം തീയതി അദ്ദേഹം സമാധിപ്രാപിയ്ക്കുകയും ചെയ്തു. ധന്യമായ നാലു് സംവത്സരങ്ങൾ അമേരിയ്ക്കയിലും ഇംഗ്ലണ്ടിലും തുടർന്നുപോലെ ധന്യമായ അഞ്ചു് സംവത്സരങ്ങൾ ഭാരതത്തിലും തന്റെ സാർവ്വലൗകികമായ വേദാന്ത സന്ദേശം പ്രചരിപ്പിച്ചുകൊണ്ടും ആയതിന്റെ തുടർന്നുള്ള പ്രചരണത്തെ ലാക്കാക്കി മഹത്തായൊരു പ്രസ്ഥാനത്തെ കെട്ടിപ്പടുക്കുന്നതിന് യത്നിച്ചുകൊണ്ടും അദ്ദേഹം ചെലവഴിച്ചു.

എല്ലായിടത്തും മനുഷ്യൻ അവന്റെ ആദ്ധ്യാത്മികപൈതൃകം സാക്ഷാത്കരിക്കുന്നതിനദ്ദേഹം ഉപദേശിച്ചു. അദ്ദേഹത്തിന്റെ ഉപദേശങ്ങളുടെയെല്ലാം രത്നച്ചുരുക്കം മനുഷ്യന്റെ സഹജമായ ദിവ്യത്വത്തെക്കുറിച്ചായിരുന്നു. രാഷ്ട്രീയവും മതപരവുമായ എല്ലാ അതിർവരമ്പുകളെയും ഈ സന്ദേശം മറികടന്നു. ഈ സന്ദേശം ഗ്രഹിയ്ക്കുന്നതോടെ അഗാധവും വിശാലവുമായൊരു സ്വഭാവവൈശിഷ്ട്യം മനുഷ്യന് വന്നുചേരും. ആത്മീയതയാണ് എല്ലാ മതത്തിന്റേയും കാതൽ എന്നദ്ദേഹം കണക്കാക്കി. സിദ്ധാന്തശാഠ്യംകൊണ്ടുള്ള നിരാകരണവും അസഹിഷ്ണുതയും ശരിയായ മതത്തിന്റെ ഭാഗമേയല്ല. ഒരു മനുഷ്യൻ എത്ര ആദ്ധ്യാത്മികതയുൾക്കൊള്ളുന്നുവോ അത്രയധികം അയാൾ സാർവ്വലൗകികമാകും. ദൈവസ്നേഹം മാനവസ്നേഹത്തിലേയ്ക്കും മാനവസേവയിലേയ്ക്കും പ്രവഹിയ്ക്കുവാനിടനല്കുന്ന മതബോധനം ഇന്നത്തെ തലമുറയ്ക്ക് അനിവാര്യമാണെന്നദ്ദേഹം മനസ്സിലാക്കി. ഇന്നത്തെ ഭൗതികോത്ക്കർഷത്തിനിടയിലും ആധുനികമനുഷ്യൻ അനുഭവിയ്ക്കുന്ന മൂല്യശോഷണത്തിൽനിന്നും അവനെ വീണ്ടെടുക്കുന്നതിന് ലോകമതങ്ങളെ സജ്ജമാക്കുവാൻ തന്റെ ആദ്ധ്യാത്മികസന്ദേശം പ്രചരിപ്പിച്ചുകൊണ്ട് അദ്ദേഹം കഠിനമായി പ്രയത്നിച്ചു.

## 5 വിവേകാനന്ദസന്ദേശം - അദ്ദേഹത്തിന്റെതന്നെ വാക്കുകളിൽ

സ്വാമി വിവേകാനന്ദനെപ്പററി സംസാരിക്കുമ്പോൾ സ്വാമി വിവേകാനന്ദനെ സ്വയം അദ്ദേഹത്തിനുവേണ്ടി സംസാരിയ്ക്കാനനുവദിയ്ക്കുന്നതാണ് അത്യുത്തമം. ശ്രോതാവിനെ ആകർഷിയ്ക്കുന്ന കാന്തിയും ഊർജ്ജസ്വലതയും അദ്ദേഹത്തിന്റെ വാക്കുകൾക്കുണ്ട്. ഇതേപ്പററി സൂചിപ്പിച്ചുകൊണ്ട് വിവേകാനന്ദചരിതത്തിൽ റൊമയിൻ റോളാങ് പറയുന്നു: ( P – 65)

''അദ്ദേഹത്തിന്റെ വാക്കുകൾ മഹനീയമാംവിധം സംഗീതസാന്ദ്രമാണ്. ബിഥോവന്റെ ശൈലിയിലുള്ള പദാവലികൾ, സംഘഗാനത്തിന്റെ പ്രയാണംപോലെ ഹൃദയത്തെ മഥിയ്ക്കുന്ന രാഗങ്ങൾ, വൈദ്യുതാഘാതംപോലെ എന്റെ ശരീരത്തിലൂടെ അതിന്റെ സ്പന്ദനമേററുവാങ്ങാതെ ഏതാണ്ട് മുപ്പതുവർഷത്തിനപ്പുറം ഗ്രന്ഥഗ്രന്ഥികളായിപ്പരന്നുകിടക്കുന്ന അദ്ദേഹത്തിന്റെ വാക്കുകളെ എനിയ്ക്ക് സ്പർശിക്കാനാവുന്നില്ല. അപ്പോൾ കഥാനായകന്റെ ചൊടികളിൽ നിന്നുമുതിർന്ന ജ്വലിക്കുന്ന വചനങ്ങളിൽ അവയുളവാക്കിയ ശക്തിയും ഗതീയതയും എന്തായിരുന്നു !

1895 മാർച്ച് 21 -ാം തീയതി ഒരു അമേരിക്കൻവനിതയ്ക്ക് സ്വാമി വിവേകാനന്ദൻ എഴുതിയ ഒരു കത്തിൽ ഇപ്രകാരം പറയുന്നു: (Letters of Swami Vivekananda P. 211)

''ഹിന്ദു, ക്രിസ്ത്യൻ തുടങ്ങിയ വിശേഷണങ്ങൾ മനുഷ്യനും മനുഷ്യനും തമ്മിലുള്ള എല്ലാ സാഹോദര്യബന്ധങ്ങൾക്കും വിലങ്ങുതടിയായി നിലകൊള്ളുന്നുവെന്ന് എന്റെ ഗുരുനാഥൻ പറയാറുണ്ടായിരുന്നു. അവയെ ഉച്ചാടനം ചെയ്യുന്നതിന്ന് നാം ശ്രമിക്കണം. അവയ്ക്കുണ്ടായിരുന്ന എല്ലാ നല്ല ഭാവങ്ങളും നഷ്ടമാവുകയും ഇന്ന് അവ വെറും നാഗരികതകളായി നിലനില്ക്കുകയും ചെയ്യുന്നു. അതിന്റെ ദുർമന്ത്രവാദത്തിൽപ്പെട്ട് നമ്മളിൽ അത്യുത്തമന്മാർപോലും രാക്ഷസപ്പരിഷകളെപ്പോലെയല്ലേ പെരുമാറുന്നതും ? ആവട്ടെ, നമുക്ക് തീവ്രമായി ശ്രമിക്കാം. വിജയം സുനിശ്ചിതമാണ്.''

ചിക്കാഗോയിലെ മതമഹാസമ്മേളനത്തിൽ ഹിന്ദുമതത്തെ അധികരിച്ചദ്ദേഹം നടത്തിയ പ്രഭാഷണത്തിന്റെ ഉപസംഹാരം സാർവ്വലൗകികതയുടെയും മാനവികതയുടെയും അന്തഃസത്തയെ ഉൾക്കൊള്ളുന്നതായിരുന്നു. ഈ സ്വഭാവമഹിമ അദ്ദേഹത്തിന്റെയും അദ്ദേഹത്തിന്റെ ഗുരുനാഥന്റെയും മാത്രമല്ല മറിച്ച് ഭാരതീയധാർമ്മികപാരമ്പര്യത്തിന്റേതുക്കൂടിയാണ്. ഇത്തരുണത്തിൽ അദ്ദേഹം വിശ്വമതമഹാസമ്മേളനത്തെ ഗ്രഹിക്കുകയും സാക്ഷാത്ക്കരിക്കുകയും ചെയ്ത അമേരിക്കൻമനസ്സിന്റെ സാർവ്വലൗകികതയെ അദ്ദേഹത്തിന്റെ അഭിനന്ദനം പ്രകടമാക്കി. അമേരിക്കൻ ജനതയെ ഹൃദയപൂർവ്വം അഭിസംബോധന ചെയ്തുകൊണ്ടും ഹിന്ദുമതത്തെക്കുറിച്ചുള്ള പ്രബന്ധം അവതരിപ്പിച്ചുകൊണ്ടും അദ്ദേഹം പറഞ്ഞു. (C. W. Vol 1 P 19)

'പക്ഷെ എന്നെങ്കിലും ഒരു ലോകമതം ആവിർഭവിക്കുകയാണെങ്കിൽ അത് ദേശകാലങ്ങളെ ഉല്ലംഘിക്കുന്നതായിരിക്കും. അതുപദേശിക്കുന്ന ഈശ്വരനെപ്പോലെ അതും അപരിമേയമായിരിക്കും. അതിന്റെ സൂര്യൻ (ജ്ഞാനം) കൃഷ്ണന്റെ അനുയായികൾക്കുമേലും സിദ്ധന്മാരുടെയും പാപികളുടെയും മേലും ഒരുപോലെ പ്രകാശിക്കും. അത് ബ്രാഹ്മണമോ, ബൗദ്ധമോ, ക്രൈസ്തവമോ മാഹമ്മദമോ ആയ ധർമ്മമായിരിക്കില്ലയെങ്കിലും അവയുടെയെല്ലാം ആകെത്തുകയായിരിക്കും. ഹിംസ്രജന്തുക്കളിൽനിന്നധികം വളർന്നിട്ടില്ലാത്ത അപകൃഷ്ടനും മൃഗസമാനനുമായ അപരിഷ്കൃതമനുഷ്യൻ മുതൽ ലോകരെല്ലാം അമാനുഷനോയെന്ന് ശങ്കിച്ച് ഭക്ത്യാദരങ്ങൾകൊണ്ട് സ്തബ്ധരാകുംവിധം ബുദ്ധിയുടെയും ഹൃദയത്തിന്റെയും ഗുണങ്ങളാൽ അതിമാനുഷത്വത്തിലേയ്ക്കുയർന്ന അത്യുത്തമമനുഷ്യൻവരെ സമസ്തമാനവരാശിയെയും

തൻെറ അനന്തബാഹുക്കളിലൊതുക്കി ആശ്ലേഷിക്കുന്നതും എല്ലാവക്കും വളരാൻ അളവററ സ്ഥലം എന്നാലും ബാക്കിവച്ചിട്ടുള്ളതുമാണതു്. അവിടെ മതപീഡനത്തിനോ അസഹിഷ്ണുതയ്ക്കോ സ്ഥാനമില്ല. അതു് എല്ലാ സ്ത്രീപുരുഷന്മാരിലും ഒരേ ഈശ്വരചൈതന്യത്തെ അംഗീകരിക്കും. അതിൻെറ കഴിവും ലക്ഷ്യവും മാനവരാശിയെ മുഴുവൻ അതിൻെറ സത്യവും സഹജവുമായ ദിവ്യസ്വരൂപം സാക്ഷാത്ക്കരിക്കുന്നതിനു് സഹായിക്കുന്നതിൽ ദത്തശ്രദ്ധമായിരിക്കും.

ഇങ്ങനെയൊരു ധമ്മം ലോകത്തിനു് നല്കിയാൽ സമസ്തജനതകളും നിങ്ങളുടെ പിന്നാലെ വരും. അശോകൻെറ സഭ ബുദ്ധമതത്തിലധിഷ്ഠിതമായിരുന്നു. അക്ബറുടേതു് കുറേക്കൂടി ഉദ്ദേശ്യനിഷ്ഠമെങ്കിലും അതു് ഒരു സ്വകാര്യസമാജം മാത്രമായിരുന്നു. എല്ലാ ധമ്മങ്ങളിലും ഈശ്വരൻ കുടികൊള്ളുന്നുവെന്നു് ദിഗന്തങ്ങൾ തോറും വിളംബരം ചെയ്യുവാനുള്ള ഭാഗ്യം അമേരിയ്ക്കക്കാണു് കൈവന്നിരിക്കുന്നതു്.

ചിക്കാഗോമതമഹാസമ്മേളനത്തിലെ വിവേകാനന്ദപ്രഭാഷണങ്ങൾ വ്യാപകമായി കാണപ്പെടുന്ന സാവ്വലൗകികവികാരങ്ങളുടെ ഉത്തുംഗസാദ്ധ്യതകൾ ചൂണ്ടിക്കാണിച്ചുകൊണ്ടു് റോമയിൻ റോളാങ്ങ് പറയുന്നു. (വിവേകാനന്ദചരിതം (p.42 – 43)

അപരിഷ്കൃതൻെറ അടിമത്തം നിറഞ്ഞ പൈശാചികമായ ആരാധനാസമ്പ്രദായം തൊട്ടു് ആധുനികശാസ്ത്രത്തിൻെറ സർവ്വതന്ത്രസ്വതന്ത്രമായ സഹജാവബോധംവരെ മാനവചേതനയുടെ സകലവർഗ്ഗങ്ങളെയും സമന്വയിപ്പിച്ചുകൊണ്ടു് ദേശകാലങ്ങളെ ഉല്ലംഘിച്ചു് നില്ക്കുന്ന ഒരു സാർവ്വലൗകികമതത്തെ സംബന്ധിക്കുന്ന അദ്ദേഹത്തിൻെറ സിദ്ധാന്തം നൂതനയുക്തികളോടെ, എന്നാൽ ദൃഢവിശ്വാസത്തിൻെറ ശക്തിയോടുകൂടി ഓരോ പ്രാവശ്യവും ആവത്തിച്ചു. ഏതിൻെറയെങ്കിലും വിനാശത്തെക്കുറിച്ചുള്ള പ്രതീക്ഷയല്ലാതെ അവയുടെയെല്ലാം സഹജവാസനയ്ക്കനുസരിച്ചുള്ള വളച്ചയിലും അഭിവൃദ്ധിയിലുമുള്ള പ്രതീക്ഷയ്ക്കു സഹായകമായി അവയെല്ലാം സമ്മോഹനമായ സംശ്ലേഷണത്തിലേയ്ക്കു് അദ്ദേഹം സമീചിനമായി സംയോജിപ്പിച്ചു. മനുഷ്യനിൽ സഹജമായുള്ള ദിവ്യത്വവും അനന്തമായ പരിണാമത്തിനുള്ള അവൻെറ സാദ്ധ്യതയും അല്ലാതെ അദ്ദേഹത്തിന്നു് യാതൊരു സിദ്ധാന്തശാഠ്യവുമുണ്ടായിരുന്നില്ല.

1900–ൽ കാലിഫോർണിയായിൽ തുടന്നദ്ദേഹം നടത്തിയ രണ്ടു പ്രഭാഷണങ്ങളിൽ സാർവ്വലൗകികമതത്തെക്കുറിച്ചദ്ദേഹത്തിൻെറ വിശ്വാസം ദൃഷ്ടാന്തസഹിതം വിശദീകരിച്ചു് വിശ്വമതത്തിൻെറ സാക്ഷാത്ക്കാരത്തിനുള്ള മാഗ്ഗത്തെക്കുറിച്ചു് പാസഡേനയിൽ പ്രഭാ

ഷണം ചെയ്യവേ അദ്ദേഹം പറഞ്ഞു. (C. W. Vol. 2 P 300) ഗതകാലങ്ങളിൽ ആവിർഭവിച്ചിട്ടുള്ള സർവ്വമതങ്ങളേയും അംഗീകരിക്കുകയും അവയിൽ ഈശ്വരനെ ആരാധിക്കുകയുമാണ് ഞാൻ ചെയ്യുന്നതു്. അവയിലെ ഓരോരുത്തരും എപ്രകാരം ഈശ്വരനെ ആരാധിക്കുന്നുവോ അയാളുമൊന്നിച്ച് ഞാനും ആ വിധം ഈശ്വരനെ ആരാധിക്കുന്നു. ഞാൻ മുസ്ലീംപള്ളിയിൽ പോകും, ഞാൻ ക്രിസ്ത്യൻ ദേവാലയത്തിലെത്തി അവിടെ ക്രൂശിതരൂപത്തിനു് മുമ്പിൽ മുട്ടുകുത്തും, ഞാൻ ബുദ്ധവിഹാരത്തിൽപോയി ബുദ്ധനിലും അദ്ദേഹത്തിൻെറ ധർമ്മത്തിലും ശരണം പ്രാപിക്കും. ഞാൻ വനാന്തരത്തിലെത്തി അവിടെ സമസ്തഹൃദയങ്ങളെയും ചൈതന്യവത്താക്കുന്ന ദിവ്യതേജസ്സിനെ ദർശിപ്പാൻ സാധനയനുഷ്ഠിക്കുന്ന ഹിന്ദുവുമായി ചേർന്നു് ധ്യാനനിമഗ്നനാവുകയും ചെയ്യും.

ഞാൻ ഇതൊക്കെ ചെയ്യുമെന്നു് മാത്രമല്ല ഭാവിയിൽ ആവിർഭവിച്ചേക്കാവുന്ന സർവ്വമതങ്ങളേയും അംഗീകരിപ്പാൻ ഹൃദയം തുറന്നു വെയ്ക്കുകയും ചെയ്യും. ജഗദീശ്വരൻെറ ഗ്രന്ഥം പൂർത്തിയായോ ? അതോ അനസ്യൂതമായ തത്ത്വപ്രകാശമെന്നോണം ഇപ്പോഴും തുടർന്നു് വരുന്നോ ? അതു അത്യാകർഷകമായൊരു ഗ്രന്ഥം തന്നെ. ലോകത്തിൻെറ ബൃഹത്തായ ആദ്ധ്യാത്മികാവിഷ്കാരങ്ങളാം വേദങ്ങളും ബൈബിളും ഖുറാനും മററു പവിത്രഗ്രന്ഥങ്ങളും അതിലെ ഏതാനും ഏടുകളാം മാത്രം. ഇനിയും എണ്ണമററ ഏടുകളാം തുറക്കാനിരിക്കുന്നു. അവ വരത്തക്ക വിധം തുറന്നുവെയ്ക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.

ഒരു മാസത്തിനുശേഷം സാൻഫ്രാൻസിസ്കോവിൽ വിശ്വമതാദർശത്തെപ്പററി പ്രഭാഷണം നടത്തിക്കൊണ്ടു് അദ്ദേഹം പറഞ്ഞു: (ibid PP-307-309).

തുല്യനിലയിൽ തത്ത്വചിന്താപരവും, ഭക്തിസാന്ദ്രവും, യോഗാത്മകവും കർമ്മപ്രേരകവുമായതും സമസ്തമനസ്സുകൾക്കും ഒന്നുപോലെ സ്വീകാര്യവുമായ ഒരു മതമാണു് ഞാൻ പ്രചരിപ്പിക്കുവാൻ ആഗ്രഹിക്കുന്നതു്. വിശ്വമതത്തിനു് ഏററവും സമീപവർത്തിയായ ജ്ഞാനവും, ഭക്തിയും, യോഗവും കർമ്മപ്രേരണയും എല്ലാം സമഞ്ജസമായിണങ്ങുന്ന മനസ്സോടുകൂടിയ മനുഷ്യസൃഷ്ടിയുണ്ടാവാൻ ഈശ്വരൻ കടാക്ഷിച്ചാൽ എത്ര നന്നായിരുന്നു. അതാണെൻെറ ആദർശം. പൂർണ്ണമനുഷ്യനെക്കുറിച്ചുള്ള എൻെറ ആദർശം ഇവയിൽ ഒന്നോ രണ്ടോ അംശങ്ങളാം മാത്രമുള്ളവരെ ഏകപക്ഷീയരായാണു് ഞാൻ കണക്കാക്കുന്നതു്. അങ്ങനെ ഏകപക്ഷീയരായവരെക്കൊണ്ടാണു് ലോകം ഏതാണ്ടു് പൂർണ്ണമായിരിക്കുന്നതു്. അവർക്കു് അവർ സഞ്ചരിക്കുന്ന ഒരു വഴി മാത്രമേ അറിഞ്ഞുകൂടു. മററു് മാർഗ്ഗങ്ങളാം അവരുടെ ദൃഷ്ടിയിൽ അപകടം പിടിച്ചവയും ഭയാനകങ്ങളുമാണു്.

ഈ ചതുർമാനത്തിലും സമഞ്ജസമായ നിലയാണ് എന്റെ മതാദർശം.

## 6 വിവേകാനന്ദന്റെ ദൌത്യം
### അദ്ദേഹത്തിന്റെതന്നെ വാക്കുകളിൽ

തന്റെ ജീവിതദൗത്യം ദ്വിമാനപ്രവർത്തനങ്ങളോടു കൂടിയതായി സ്വാമി വിവേകാനന്ദൻതന്നെ നിർവ്വചിച്ചിട്ടുണ്ട്. ഒന്നാമത് കിഴക്കും പടിഞ്ഞാറുമുള്ള മനുഷ്യന് ആത്മീയോൽക്കർഷത്തിന്റെയും സാക്ഷാൽക്കാരത്തിന്റേയും സമഗ്രമായൊരു സന്ദേശം സുവ്യക്തവും സുഗമവുമായ ഭാഷയിൽ നല്കുക. രണ്ടാമത് അമ്മാതിരി മഹത്തായൊരു സന്ദേശത്തിന്റെ പ്രവർത്തനം ത്വരിതപ്പെടുത്തുക. ബുദ്ധന്റെ ഭാഷയിൽ പറഞ്ഞ ധർമ്മ ചക്രപ്രവർത്തനം ത്വരിതപ്പെടുത്തുക.

1896 ഫെബ്രുവരി 17-ാം തീയതി അമേരിക്കയിൽനിന്ന് ഭാരതത്തിലെ ഒരു ശിഷ്യന് എഴുതിയ കത്തിൽ അദ്ദേഹം തന്റെ ആദ്യത്തെ ലക്ഷ്യത്തെക്കുറിച്ച് പ്രഖ്യാപിച്ചു. (കത്തുകൾ P. 302).

ഹൈന്ദവാശയങ്ങൾ ആംഗലേയഭാഷയിലാക്കുകയും എന്നിട്ട് വരണ്ട തത്ത്വജ്ഞാനത്തിൽനിന്നും കെട്ടുപിണഞ്ഞ പുരാണങ്ങളിൽനിന്നും വിചിത്രവും നിലവിലുള്ളതുമായ മനഃശാസ്ത്രത്തിൽനിന്നും ലളിതവും സരളവും സർവ്വപ്രിയവും അതേസമയം അത്യുന്നത മനസ്സുകളുടെ ആവശ്യങ്ങളെ നിറവേററുന്നതുമായ ഒരു മതത്തെ നൂതനമായി ആവിഷ്കരിക്കുക എന്നതു് അതിന് പ്രയത്നിച്ചവർക്കുമാത്രം മനസ്സിലാവുന്ന കഠിനയത്നമാണ്. കേവലാദ്വൈതം സജീവമാവണം. കാവ്യാത്മകമാവണം. ദൈനംദിനജീവിതത്തിൽ ആശയ്ക്കു വഴിയില്ലാത്ത കെട്ടുപിണഞ്ഞ പുരാണങ്ങളിൽനിന്നും മൂർത്തമായ ധാർമ്മിക രൂപങ്ങൾ ഉണ്ടാവണം. സംഭ്രമജനകമായ യോഗചിന്തയിൽനിന്നും അത്യന്തം ശാസ്ത്രീയവും പ്രയോഗക്ഷമവുമായ മനഃശാസ്ത്രം ഉണ്ടാവണം. ഇതെല്ലാം ഒരു ശിശുവിനുപോലും ഗ്രഹിക്കത്തക്ക നിലയിലാക്കണം. അതാണെന്റെ ജീവിതകൃത്യം.

ഈ മേഖലയിൽ സ്വാമി വിവേകാനന്ദന്റെ വിജയം എത്ര മഹത്തരമായിരുന്നെന്ന് അദ്ദേഹത്തിന്റെ വായനക്കാർക്ക് നല്ല വണ്ണം അറിയാം. അദ്ദേഹത്തിന്റെ ഇതരഗ്രന്ഥങ്ങളിൽനിന്നും കർമ്മയോഗം, ഭക്തിയോഗം, ജ്ഞാനയോഗം എന്നീ യോഗങ്ങളെ സംബന്ധിക്കുന്ന ഗ്രന്ഥങ്ങൾ ആദ്ധ്യാത്മികതയുടേയും സാക്ഷാൽക്കാരത്തിന്റെയും ഐതിഹാസിക ഗ്രന്ഥങ്ങളായി. അവയിലെ ഭാഷയുടെ ലാളിത്യവും ചിന്തയുടെ ഗാംഭീര്യവും വായനക്കാരെ ഹഠാദാകർഷിച്ചു.

സർവ്വോപരി അവയിലെ സന്ദേശങ്ങൾ പിന്നിലെ സാക്ഷാൽക്കൃത മനസ്സിന്റെ ശക്തിയെ വായനക്കാരിലേയ്ക്ക് അവ പകന്നു.

1894ൽ അമേരിയ്ക്കയിൽനിന്ന് ഭാരതത്തിലെ തന്റെ ശിഷ്യരിലൊരാൾക്ക് അദ്ദേഹത്തിന്റെ ദ്വിതീയ ദൌത്യത്തെക്കുറിച്ച് ഇപ്രകാരമെഴുതി. (ibid p 83).

''ഓരോരുത്തരുടേയും വാതില്ക്കൽ മഹത്തായ ആദർശങ്ങളെത്തിക്കുന്നതിനുള്ള ഒരു സംവിധാനം പ്രാവർത്തികമാക്കുകയെന്നതു് എന്റെ ജീവിതത്തിലുടനീളമുള്ള ഒരു ആഗ്രഹമാണ്. തുടന്നു് സ്ത്രീപുരുഷന്മാരും അവരുടെ ഭാഗധേയങ്ങൾ നിർണ്ണയിയ്ക്കട്ടെ. ജീവിതത്തിന്റെ അത്യന്ത നിർണ്ണായകങ്ങളായ പ്രശ്നങ്ങളെക്കുറിച്ച് നമ്മുടെ പൂർവ്വികരും അതുപോലെ മററു് രാഷ്ട്രങ്ങളും എങ്ങനെയാണ് ചിന്തിച്ചതെന്നവർ മനസ്സിലാക്കട്ടെ. പ്രത്യേകിച്ച് മററുള്ളവർ ഇത്തരുണത്തിൽ എന്തു് ചെയ്യുന്നുവെന്നവർ മനസ്സിലാക്കുകയും അതനുസരിച്ച് തീരുമാനമെടുക്കുകയും ചെയ്യട്ടെ. രാസപദാർത്ഥങ്ങൾ നമുക്ക് സംയോജിപ്പിക്കാം. പ്രകൃതി അവളുടെ നിയമങ്ങൾക്കനുസരിച്ച് ക്രിസ്റ്റലീകരണം നടത്തിക്കൊള്ളും.''

## 7 ശ്രീരാമകൃഷ്ണപ്രസ്ഥാനം.

സമാധിയ്ക്കുമുൻപ് ശ്രീരാമകൃഷ്ണദേവൻ യുവശിഷ്യന്മാരെ ചേർത്തു് സ്വാമി വിവേകാനന്ദന്റെ നേതൃത്വത്തിൽ നൂതനമായൊരു സന്യാസിസംഘം രൂപവൽക്കരിച്ചു. ഗുരുനാഥന്റെ ജീവിതത്തിൽ സമുജ്ജ്വലമായി പ്രഭചൊരിഞ്ഞ സാർവ്വലൗകികതയുടെ അന്തഃസത്തയും അഗാധമായ ആദ്ധ്യാത്മികതയും സംരക്ഷിക്കുന്നതിനും പ്രചരിപ്പിക്കുന്നതിനുമുള്ള ഉത്തരവാദിത്വം ശ്രീരാമകൃഷ്ണപ്രസ്ഥാനം സ്വയം ഏറെറടുത്തു. സാംസ്കാരികവും മാനുഷികവുമായ പ്രവർത്തനങ്ങളുടെ ബഹുമുഖപദ്ധതികൂടി സമ്പ്രദായത്തിന്റെ അന്തർമുഖമായ ആത്മീയ ജീവിതത്തോടൊപ്പം സ്വാമി വിവേകാനന്ദൻ കൂട്ടിച്ചേർത്തു. ആയതിനു് സാധാരണക്കാരുടെ കൂടി സഹകരണം ശ്രീരാമകൃഷ്ണപ്രസ്ഥാനം നേടി. തന്റെ ഗുരുവിന്റെ നാമധേയത്തിൽ അദ്ദേഹം രൂപീകരിച്ച പ്രസ്ഥാനത്തിന്റെ അഭിന്നങ്ങളായ ഈ രണ്ടു് ധർമ്മങ്ങൾ പശ്ചിമബംഗാളിലെ ഹൗറയ്ക്കടുത്തു് കൽക്കട്ടയ്ക്ക് വെളിയിൽ ബേലൂർമഠം കേന്ദ്രമാക്കി ശ്രീരാമകൃഷ്ണമഠവും ശ്രീരാമകൃഷ്ണമിഷനും ആയിത്തീന്നു. 'ആത്മനോ മോക്ഷാർത്ഥം ജഗത്ഹിതായ ച' എന്ന ആവേശകരമായ മുദ്രാവാക്യം അദ്ദേഹം പ്രസ്ഥാനത്തിനു് നല്കി.

## 8 വിവേകാനന്ദസാഹിത്യം

ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ച 8 വാല്യങ്ങളിൽ സ്വാമി വിവേകാനന്ദന്റെ പ്രഭാഷണങ്ങളും, കത്തുകളും സംവാദങ്ങളും ഉൾപ്പെടുന്നു.

ഈ ശതാബ്ദിവർഷം പല ഭാരതീയഭാഷകളിലും അവ പല വാല്യ ങ്ങളിലായി ലഭ്യമാക്കുകയും അവയിൽനിന്നും അടർത്തിയെടുത്ത ഭാഗ ങ്ങൾ അനേകം വിദേശഭാഷകളിൽ പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടു ണ്ട്. ഈ ബൃഹത്സാഹിത്യത്തെ യഥാർത്ഥത്തിൽ അനശ്വരസാഹി ത്യമെന്ന് വിളിയ്ക്കാം. അത് ഊർജ്ജദായകവും, പരിശുദ്ധിയും വികാ സവും പ്രദാനം ചെയ്യുന്നതും ദേദീപ്യമാനവുമാണ്. അത് ഇന്നത്തെ യുവത്വത്തിന് ആനുകാലികപ്രശ്നങ്ങളിൽ അറിവ് നല്കുകയും പ്രാചി യുടെയും പ്രതീചിയുടെയും ആദ്ധ്യാത്മിക പൈതൃകത്തിന്റെ അനശ്വ രാംശങ്ങളുടെ വെളിച്ചത്തിൽ അവയെ നിർദ്ധാരണം ചെയ്യുന്നതിന് സഹായിയ്ക്കുകയും ചെയ്യുന്നു. വിശിഷ്യ ഭാരതീയയുവാക്കളെ സംബ ന്ധിച്ചിടത്തോളം ഈ സാഹിത്യം മാനവപുനരുദ്ധാരണത്തിനും സ്വഭാവരൂപീകരണത്തിനുമുള്ള വിദ്യാഭ്യാസത്തിന്റെയും മതത്തി ന്റെയും സന്ദേശം നല്കുന്നു. സ്വാമി വിവേകാനന്ദൻ പറയുന്നു. (C. W. Vol. V. P. 228)

ത്യാഗവും സേവനവുമാണ് ഭാരതത്തിന്റെ ദേശീയാദർശം. ആ മാർഗ്ഗങ്ങളിൽ അവളെ ഊർജ്ജിതപ്പെടുത്തുക. ബാക്കി എല്ലാം സ്വയം നോക്കികൊള്ളും.

അദ്ദേഹത്തിന്റെ സാഹിത്യം ത്യാഗത്തിന്റെയും സേവനത്തി ന്റെയും മഹത്തായ ദേശീയആദർശങ്ങൾക്ക് നമ്മുടെ യുവാക്കളെ പ്രേ രിപ്പിക്കും. അവരുടെ ബോധത്തിലും സ്വഭാവത്തിലും ആയതി ന്റെ സാന്ദ്രീകരണം അനിവാര്യമായ ഇച്ഛാശക്തിയുടെ ആഗിരണ ത്തിനും തങ്ങളുടെ മാതൃഭൂവിൽ സമത്വസുന്ദരവും സ്വാതന്ത്ര്യവുമായ ഒരു സമൂഹം കെട്ടിപ്പടുക്കുന്നതിനും സഹായിയ്ക്കും. അത് രാജ്യാന്തരസഹ വർത്തിത്വത്തിന്റെയും സഹകരണത്തിന്റെയും അത്യന്താപേക്ഷിത സന്ദേശം അവർക്ക് ബോദ്ധ്യമാക്കി കൊടുക്കുകയും തദ്വാരാ അവരെ ലോകപൗരന്മാരാക്കി രൂപപ്പെടുത്തുകയും ചെയ്യും.

## 9 ഉത്തിഷ്ഠത, ജാഗ്രത

തന്റെ ഹ്രസ്വജീവിതത്തിനുള്ളിൽ കിഴക്കും പടിഞ്ഞാറുമുള്ള ആയിരക്കണക്കിന് ജിജ്ഞാസുക്കൾക്ക് അദ്ദേഹം നല്കിയത് ഇമ്മാ തിരി ഉണർവ്വിന്റെ സന്ദേശമാണ്. സദാ വർദ്ധമാനമായ തോതിൽ സ്ത്രീപുരുഷന്മാർക്ക് അദ്ദേഹം തന്റെ മരണാനന്തരം സ്വസാഹിത്യം വഴിയായി ജാഗ്രതയുടെ സന്ദേശം നല്കിപ്പോരുന്നു. 'ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത' എന്ന ഉപനിഷത്സന്ദേശം സ്വാതന്ത്ര്യമായി നല്കിക്കൊണ്ടദ്ദേഹം പറഞ്ഞു. എഴുന്നേല്ക്കൂ, ഉണരൂ വിജയം വരിക്കുന്നതുവരെ പിൻവാങ്ങരുത്. ശാസ്ത്രവും, സംസ്കാ

രവും, ധാർമ്മികതയും, സാമൂഹ്യക്ഷേമവും നേടുന്ന മനുഷ്യൻ ജാഗ്രത നേടി ഉത്തമമാനവനാണെന്നദ്ദേഹം പറഞ്ഞു. മനുഷ്യനെ ജഗദീശോത്സംഗത്തിലേയ്ക്കു് എത്തിച്ച് അവനു് ആത്മസാക്ഷാത്ക്കാരത്തിൻെറയും ജീവിതത്തിൻെറ സമ്പൂർണ്ണതയുടെയും മഹനീയഫലങ്ങളെ നല്കുന്ന കൂടുതൽ അഗാധതയിലേയ്ക്കു് ഈ ജാഗ്രതയുടെ സന്ദേശം തന്നെയാണു് കൊണ്ടുപോകുന്നതു്. ആധുനികയുഗത്തിൽ വേദാന്തത്തിൻെറ ദൗത്യമിതാണെന്നദ്ദേഹം വിശ്വസിച്ചു.

മുഴങ്ങുന്നവാക്കുകളിൽ അദ്ദേഹം പറയുന്നു. (C. W. Vol. III P. 193.) സ്വയം പഠിക്കുക എല്ലാവരേയും അവൻെറ തനതായ സ്വരൂപത്തെക്കുറിച്ച് പഠിപ്പിക്കുക, നിദ്രയിലാണ്ടുകിടക്കുന്ന ആത്മാവിനെ തട്ടിയുണർത്തുക. ബലമുണ്ടാവും, മഹത്വമുണ്ടാവും, നന്മയുണ്ടാവും, പവിത്രതയുണ്ടാവും. ഉറങ്ങിക്കിടക്കുന്ന ആത്മാവു് ആത്മബോധം വീണ്ടെടുക്കുന്നതോടെ മഹത്വമാർന്നതെല്ലാം ആവിർഭവിക്കും.

## 10 സനാതനഭാരതത്തിൻെറ സന്ദേശം

സനാതനഭാരതത്തിൻെറ ഈ സന്ദേശം—മനുഷ്യാത്മാവിൻെറ ഈ അനശ്വരസംഗീതം – അതാണു് സ്വാമി വിവേകാനന്ദൻ ഭാരതത്തിലും വിദേശത്തും പ്രചരിപ്പിച്ചതു്. അദ്ദേഹം ഭാരതത്തെ അഗാധമായി സ്നേഹിച്ചു. എന്തുകൊണ്ടെന്നാൽ തൻെറ ചരിത്രത്തിൻെറ ആദ്യകാലങ്ങളിൽത്തന്നെ ഭാരതം ആദ്ധ്യാത്മികതയുടെ ദിവ്യദീപം ജ്വലിപ്പിക്കുകയും ആയതു് തൻെറ ഉയർച്ചതാഴ്ചകളിലെല്ലാം ഒന്നുപോലെ സമസ്തമാനവരാശിയുടെയും സേവനത്തിനു് പ്രഭാപൂർണ്ണവും പരിശുദ്ധവുമായി സൂക്ഷിക്കുകയും ചെയ്തുവെന്നു് അദ്ദേഹം മനസ്സിലാക്കി. ഭാരതത്തിൻെറ ചരിത്രം വെളിവാക്കുന്നതുപോലെ അവളുടെ വിദേശനയത്തിൻെറ വലിയൊരു ഭാഗം സമകാലികലോകത്തു്, സർവ്വദാ ആത്മജ്ഞാനത്തിൻെറ പ്രസരണത്തിലൂന്നൽ നല്കുന്നതാണു്. ശ്രീബുദ്ധൻെറ ജ്ഞാനവും സ്നേഹവും കൊണ്ടവൾ ലോകത്തിൻെറ പകുതി പിടിച്ചടക്കി. ഭാരതത്തിൻെറ സുദീർഘമായ സാംസ്കാരികവും ആദ്ധ്യാത്മികവുമായ വിദ്യാഭ്യാസം അപ്രകാരം വ്യവസ്ഥചെയ്യപ്പെട്ടുകയാൽ അവളുടെ സീമകൾക്കു് വെളിയിലുള്ള വികസനം ബൗദ്ധികവും ആത്മീയവുമായ സ്വഭാവത്തിലൂടെ മാത്രമേ കഴിയുകയുള്ളൂ 1894 ഓഗസ്റ്റ് 31-ാം തീയതി അമേരിക്കയിൽ നിന്നു് ഭാരതത്തിലെ തൻെറ ശിഷ്യനെഴുതിയ ഒരു കത്തിൽ സ്വാമി വിവേകാനന്ദൻ അദ്ദേഹത്തിൻെറ ഉറച്ച തീരുമാനം ചൂണ്ടിക്കാട്ടുന്നു. അദ്ദേഹം എഴുതുന്നു. (കത്തുകൾ പേജ് 121)

അഖിലലോകത്തിനും വെളിച്ചം വേണം. അതു് പ്രതീക്ഷാനിർഭരമാണു്. ഭാരതത്തിനു് മാത്രമാണാ വെളിച്ചമുള്ളതു്. അതു്

മറിമായങ്ങളിലും പിത്തലാട്ടങ്ങളിലുമല്ല. മറിച്ച് യഥാർത്ഥമത ത്തിൻെറ അന്തസ്സത്തയുടെ മഹിമാതിരേകത്തെ – ഉദാത്തമായ ആദ്ധ്യാത്മികസത്യത്തെ– ഉപദേശിയ്ക്കുന്നതിലത്രേ. അതുകൊണ്ടാണ് ജഗദീശ്വരൻ എല്ലാ ഭാഗ്യവിപര്യയങ്ങളുമുണ്ടായിട്ടും ഈ വംശത്തെ ഇന്നോളം നിലനിർത്തിയിരിയ്ക്കുന്നത്. ഇപ്പോഴിതാ സമയം സമാഗ തമായിരിക്കുന്നു.

ആധുനികലോകത്തിനുവേണ്ടി ഇപ്പോൾ അതേ സേവനം നി ർവ്വഹിക്കുന്നതിനു് ധാർമ്മികമായും ആദ്ധ്യാത്മികമായും തൻെറ രാഷ്ട്ര ത്തിലെ ജനങ്ങളെ സജ്ജീകരിക്കുന്നതിനു് സ്വാമി വിവേകാനന്ദൻ ആഹ്വാനം ചെയ്യു. (C, W. III. പേജ് 277)

ഭാരതം ഉണരട്ടെ ആദ്ധ്യാത്മികതകൊണ്ടു് നിങ്ങൾ ലോകത്തെ കീഴടക്കുവിൻ.' ഭാരതത്തിൻെറ ചിരപുരാതനമായ ആദ്ധ്യാത്മികാ ദർശത്തെ ഭൗതികതയുടെയോ സൈനികമുന്നേററത്തിൻെറയോ മഹ ത്ത്വംകൊണ്ടു് ആദേശം ചെയ്യുന്നതിനുള്ള പ്രലോഭനങ്ങൾക്കെതിരെ തൻെറ ജനതയ്ക്കുദ്ദേഹം മുന്നറിയിപ്പു് നല്കി. അദ്ദേഹം പറയുന്നു.

ഈശ്വരാന്വേഷണത്തിൽ ഉറച്ച് നിലകൊള്ളുന്നിടത്തോളം ഭാരതം അമരമാണ്. എന്നാലതു് വലിച്ചെറിഞ്ഞു് രാഷ്ട്രീയത്തേയും സാമൂഹ്യസംഘട്ടനങ്ങളേയും സ്വീകരിയ്ക്കുമ്പോൾ അവൾ മരിയ്ക്കും.

## 11 ഉപസംഹാരം

സ്വാമി വിവേകാനന്ദൻെറ ജന്മശതാബ്ദി ആഘോഷിക്കുന്ന ഇത്തരുണത്തിൽ ഭാരതവും ലോകത്തിൻെറ ഇതരഭൂവിഭാഗങ്ങളും അമരഭാരതത്തെയും പ്രാചിയുടെയും പ്രതീചിയുടെയും ഉദാത്ത മാനവപൈതൃകത്തിൻെറ സംശ്ലേഷണത്തെയും ഒരുമിച്ച് തന്നിൽ പ്രതിനിധീകരിച്ച വ്യക്തിയുടെ ജീവിതവും പ്രവർത്തനങ്ങളും അറിയും.

# 24

## സ്വാമി വിവേകാനന്ദന്റെ സന്ദേശം *

### 1 ആമുഖം

സ്വാമി വിവേകാനന്ദനെപ്പററി പറയുമ്പോഠം ആധുനികഭാരത നവോത്ഥാനം സൃഷ്ടിച്ച അനിതരസാധാരണമായ ഒരു വ്യക്തിത്വത്തിന്റെ ജീവിതത്തെയും സന്ദേശങ്ങളെയും പററിയാണ് നാം വിവരിയ്ക്കുന്നത്. മുപ്പത്തിഒമ്പത് സംവത്സരങ്ങളുള്ള തന്റെ ഹ്രസ്വകാല ജീവിതത്തിലേയ്ക്ക് വൈയക്തികജീവിതത്തിന്റെയും അനുഭവങ്ങളുടെയും, ഭാരതത്തിലും പാശ്ചാത്യലോകങ്ങളിലും ശക്തമായ സ്വാധീനം ചെലുത്തി, ബൗദ്ധികവും സാമൂഹികവുമായ നേട്ടങ്ങളുടെയും തീവ്രതയെ സ്വാമി വിവേകാനന്ദൻ ഒതുക്കിവച്ചു. അതു് ഭാരതത്തിലെ ജനങ്ങളുടെ ഭവിതവ്യതയെയും ലോകത്തിന്റെ ഇതരഭൂവിഭാഗങ്ങളുമായുള്ള അവരുടെ പാരസ്പര്യത്തെയും സ്ഥിരമായി ബാധിച്ചു.

### 2 സ്വാമി വിവേകാനന്ദന്റെ ജീവിതത്തിലെ ആത്മീയ അന്തഃപ്രവാഹങ്ങൾ

സ്വാമി വിവേകാനന്ദന്റെ ഇഹലോകവാസം 1863 ജനുവരി പന്ത്രണ്ടാം തീയതി കല്ക്കത്തയിലെ പിതൃഗൃഹത്തിൽ ജനനത്തോടെ ആരംഭിച്ച് കല്ക്കത്തയ്ക്കടുത്തു് അദ്ദേഹം സ്ഥാപിച്ച രാമകൃഷ്ണപ്രസ്ഥാനത്തിന്റെ കേന്ദ്രകാര്യാലയമായ ബേലൂർ മഠത്തിൽ 1902 ജൂലൈ നാലാം തീയതി സമാധിയായതോടെ തീൎന്നു. ഭാരതത്തിലെ നൂതന പരിവൎത്തനത്തിന്റെ അത്യധികം ഊൎജ്ജസ്വലമായ ഒരു കാലഘട്ടവുമായി അദ്ദേഹത്തിന്റെ ജീവിതം ഒത്തുചേൎന്നു, അതു് ഭാരതത്തിന്റെ ചിരപുരാതനമായ സംസ്കാരത്തേയും പാരമ്പര്യത്തേയും യുവത്വം തുളുമ്പുന്ന ആധുനികപാശ്ചാത്യസംസ്കാരവുമായി ബന്ധിപ്പിയ്ക്കുന്നതിൽ കലാശിച്ചു. സ്വാമി വിവേകാനന്ദന്റെ രംഗപ്രവേശനത്തിനു് അരനൂററാണ്ടുമുമ്പു് പ്രസ്തുത അന്തഃക്ഷോഭത്തിൽനിന്നുയിർക്കൊണ്ടതും ഉറയ്ക്കാത്ത കാൽവയ്പുകളോടെ മുന്നേറിക്കൊണ്ടിരുന്നതുമായ ആധുനികഭാരതനവോത്ഥാനം സ്വാമി വിവേകാനന്ദനിൽ തന്റെ ശക്തനായ പ്രതിനിധിയെയും വ്യാഖ്യാതാവിനെയും ദൎശിച്ചു.

---

* 1965 ഡിസംബർ 30 -ാം തീയതി ദില്ലിയിലെ ആകാശവാണിയിൽ നിന്നു പ്രക്ഷേപണം ചെയ്തതു്.

ഈ ഭാഗം അഭിനയിക്കുന്നതിനദ്ദേഹം എങ്ങനെ സമർത്ഥനായി എന്നതു് ഹൃദയാവർജ്ജകവും ഫലപ്രദവുമായൊരു പഠനമാണു്.

സ്വാമി വിവേകാനന്ദനിൽ പരിണാമത്തെ ഉളവാക്കിയ നിർണ്ണായകശക്തികളെ ചതുഷ്പാദമായിക്കാണാം. ഒന്നാമതായി അദ്ദേഹത്തിനു് സംസ്കൃതഭാഷയിലുള്ള പാണ്ഡിത്യവും തദ്വാരാ ഭാരതത്തിന്റെ തത്ത്വചിന്താപരവും ആദ്ധ്യാത്മികവുമായ പൗരാണികസംസ്കാരപൈതൃകത്തിലുള്ള പ്രാവീണ്യവും; രണ്ടാമതു് ആംഗലേയഭാഷയിലുള്ള അദ്ദേഹത്തിന്റെ നിഷ്ണാതത്വവും അതുവഴി ശാസ്ത്രീയവും, കലാപരവും സാമൂഹികവുമായ ആധുനികപാശ്ചാത്യചിന്തയിലുള്ള അദ്ദേഹത്തിന്റെ അഗാധമായ ജ്ഞാനവും, മൂന്നാമതായി പത്തൊമ്പതാം നൂററാണ്ടിലെ ഏററവും പ്രതിഭാധനനായ ആദ്ധ്യാത്മികാചാര്യൻ ശ്രീരാമകൃഷ്ണന്റെ (1836 – 86) ശിഷ്യനായി അഞ്ചുവർഷത്തെ പരിശീലനം, ശ്രീരാമകൃഷ്ണന്റെ അസാധാരണമായ ജീവിതത്തിലും അനുഭവങ്ങളിലും ഭാരതത്തിന്റെ ചിരപുരാതനമായ ആദ്ധ്യാത്മിക പൈതൃതത്തിന്റെയും അതിനു് ആധുനികപാശ്ചാത്യസാംസ്കാരിക പൈതൃകത്തോടുള്ള ബന്ധത്തിന്റേയും വസ്തുനിഷ്ഠമായ തെളിവു് സ്വാമി വിവേകാനന്ദൻ കണ്ടു. നാലാമതായി ഭാരതത്തിൽ തലങ്ങും വിലങ്ങും അനേകം വർഷങ്ങൾ ഏറിയകൂറും കാൽനടയായി അദ്ദേഹം നടത്തിയ യാത്രകളിലൂടെ സമകാലികഭാരതത്തെക്കുറിച്ചു നേടിയ അഗാധമായ അറിവു് എന്നിങ്ങനെയാണവ.

## 3 വിവേകാനന്ദൻ ശ്രീരാമകൃഷ്ണചരണങ്ങളിൽ

കല്ക്കത്താ യൂണിവേഴ്സിററിയിൽ വിദ്യാർത്ഥിയായിരിക്കുവേയാണു് യുവാവായ നരേന്ദ്രനാഥദത്തൻ – വിവേകാനന്ദന്റെ പൂർവ്വാശ്രമനാമധേയമതാണു് – ശ്രീരാമകൃഷ്ണനുമായി സമ്പർക്കത്തിലെത്തിയതു്. ശ്രീരാമകൃഷ്ണൻ കല്ക്കത്തയിൽനിന്നു് നാലുമൈൽ വടക്കു് ദക്ഷിണേശ്വരത്തിലെ ക്ഷേത്രോദ്യാനത്തിലാണു് താമസിച്ചിരുന്നതു്. അക്കാലത്തദ്ദേഹം സമകാലികഭാരതീയ നവോത്ഥാനത്തിന്റെ സമുന്നതനായകന്മാരുടെ ശ്രദ്ധയെ ആകർഷിച്ചിരുന്നു. നരേന്ദ്രനാഥൻ അന്നു് ആധുനികയുവലോകത്തിന്റെ സവിശേഷതകളുടെ പ്രതിനിധിയായിരുന്നു. ഓജസ്സും ഊർജ്ജസ്വലതയുംനിറഞ്ഞ, മതഭ്രാന്തിനോടും അന്ധവിശ്വാസങ്ങളോടും അസഹിഷ്ണുവായ, തൃപ്തികരമായൊരാദ്ധ്യാത്മികവിശ്വാസത്തിനു ദാഹിക്കുന്ന, യുക്തിബോധവും നിരീശ്വരചിന്തയുംനിറഞ്ഞ ഒരാളായിരുന്നെങ്കിലും നരേന്ദ്രനാഥൻ സത്യത്തിന്റേയും ഉന്നത മൂല്യങ്ങൾക്കുള്ള മാനവജിജ്ഞാസയുടെ യുക്തിഭദ്രമായ അടിത്തറയുടെയും അന്വേഷണത്തിൽ അക്ഷീണം പ്രയത്നിച്ചു.

ശ്രീരാമകൃഷ്ണനാകട്ടെ, ഇതിൽനിന്ന് തികച്ചും വ്യത്യസ്തമായി, തേൻകുടിയ്ക്കുന്നതിന് ദാഹിച്ചെത്തുന്ന തേനീച്ചകളെ ആകർഷിക്കുന്ന പൂർണ്ണമായി വിടന്ന താമരപ്പൂപോലായിരുന്നു. പന്ത്രണ്ടുവർഷക്കാലത്തെ തീവ്രമായ തന്റെ ആദ്ധ്യാത്മികസാധനകളിലൂടെ ഹിന്ദു, മുസ്ലീം-ക്രിസ്ത്യൻ മാർഗ്ഗങ്ങളിലൂടെ ഈശ്വരാന്വേഷണത്തിനുള്ള സാധനകൾ അനുഷ്ഠിക്കുകയും പ്രസ്തുത ലോകമതങ്ങളിൽ സ്ഥാപിതമായിട്ടുള്ള സത്യത്തെയും അവയുടെ മൗലികമായ ഏകതയേയും സൗഹാർദ്ദത്തേയും സാക്ഷാത്ക്കരിയ്ക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ സാർവ്വലൗകികമനസ്സ് എല്ലാ ആത്മീയആശയങ്ങളെയും ലക്ഷ്യങ്ങളെയും ആലിംഗനംചെയ്യുകയും എല്ലാ ആദ്ധ്യാത്മികോദ്ഘോഷങ്ങളേയും പ്രചോദിപ്പിയ്ക്കുകയും ചെയ്തു. ശ്രീരാമകൃഷ്ണചരിതത്തിന്റെ അവതാരികയിൽ മഹാത്മാഗാന്ധി പറയുന്നു:

''ശ്രീരാമകൃഷ്ണന്റെ ജീവിതകഥ പ്രായോഗികമതത്തിന്റെ കഥയാണ്. അദ്ദേഹത്തിന്റെ ജീവിതം ഈശ്വരനെ മുഖാമുഖം കാണുന്നതിന് നമ്മെ സഹായിക്കുന്നു. അവിശ്വാസത്തിന്റേതായ ഈ യുഗത്തിൽ ശ്രീരാമകൃഷ്ണൻ പ്രകാശപൂർണ്ണവും ജീവസ്സുററതുമായ വിശ്വാസത്തിന്റെ ദൃഷ്ടാന്തം നമുക്ക് തരുന്നു. അത് നേരെമറിച്ച് ആത്മപ്രകാശമില്ലാതെ കഴിയേണ്ടിവരുമായിരുന്ന പരസഹസ്രം സ്ത്രീപുരുഷന്മാർക്ക് സാന്ത്വനമരുളുന്നു.'

റോമയിൽ റോളാങ്ങ്ന്റെ വാക്കുകളിൽ:

'ഞാനിവിടെ വരച്ചുകാട്ടുന്ന മനുഷ്യന്റെ രൂപം മൂന്നൂറ് ദശലക്ഷം മനുഷ്യരുടെ രണ്ടായിരം സംവത്സരങ്ങളിലെ ആത്മീയജീവിതത്തിന്റെ പൂർത്തീകരണമാണ്. നാല്പതു് സംവത്സരങ്ങൾക്ക് മുമ്പ് അദ്ദേഹം സമാധി പ്രാപിച്ചെങ്കിലും അദ്ദേഹത്തിന്റെ ആത്മാവ് ആധുനികഭാരതത്തെ ഉത്തേജിപ്പിക്കുന്നതുമാണ്. വിശുദ്ധനായ ശ്രീരാമകൃഷ്ണനും ഊർജ്ജസ്വലനായ നരേന്ദ്രനാഥനും തമ്മിലുണ്ടായ ഗുരു ശിഷ്യപാരസ്പര്യത്തിന്റെ അഗാധമായ ആദ്ധ്യാത്മികസൌഹൃദം നവീനഭാരതചരിതത്തിലെ മഹത്തായൊരു ദശയെ പ്രഘോഷണം ചെയ്യുന്നു. ശ്രീരാമകൃഷ്ണന്റെ ആദ്ധ്യാത്മികാനുഭൂതികളെയും ഉപദേശങ്ങളെയും നരേന്ദ്രനാഥൻ കാര്യകാരണചിന്തയുടെ മൂശയിൽ പരീക്ഷിച്ചു. ശ്രീരാമകൃഷ്ണനാവട്ടെ തന്റെ യുവശിഷ്യനെ ഇക്കാര്യത്തിൽ പ്രോത്സാഹിപ്പിച്ചു. മൂവായിരത്തിൽപ്പരം സംവത്സരങ്ങളുടെ പഴക്കം അവകാശപ്പെടാവുന്ന ഉപനിഷത്തുകളാലും വേദാന്തമെന്നവകാശപ്പെടാവുന്ന അവയുടെ ദർശനത്താലും പ്രചോദനമേററ് ഒരു ഭാഗത്തു് പരീക്ഷണങ്ങൾക്കും അനുഭൂതിക്കും ഊന്നൽ നല്കി മതത്തിന്റെ മേഖലയിൽ ശാസ്ത്രീയമായൊരു പാരമ്പര്യവും മറുവശത്തു് സഹിഷ്ണുതയും

മതാന്തരസൗഹാർദ്ദവും പൈതൃകമായി ഭാരതം സമ്പാദിച്ചു. ഈ വൈദിക പാരമ്പര്യത്തെ ശ്രീരാമകൃഷ്ണൻ വീണ്ടും പുനഃപ്രതിഷ്ഠിക്കുകയും ജാജ്വല്യമാനമാക്കുകയും അതിനെ മാനവജീവിതത്തിന്റെയും പ്രയത്നങ്ങളുടെയും എല്ലാ അംഗങ്ങളും പുഷ്ടിപ്പെടുത്തുവാൻ കഴിയുന്ന സമഗ്രമായ ആദ്ധ്യാത്മികതയുടെ അടിത്തറയാക്കുകയും ചെയ്തു.'

## 4 വേദാന്തവും അതിന്റെ 'നരനാരായണസേവ' യുടെ സന്ദേശവും

ഭാരതത്തിലെ ജനങ്ങളേയും പാശ്ചാത്യരെയും ഉപദേശിക്കുന്നതിന് സ്വാമി വിവേകാനന്ദൻ സ്വയം തെരഞ്ഞെടുത്തത് വേദാന്തത്തിന്റെ ഈ ദർശനമാണ്. എന്നാൽ തന്റെ ജീവിതലക്ഷ്യത്തിലേയ്ക്ക് പ്രവേശിക്കുന്നതിനുമുൻപ് സമകാലിക ഭാരതത്തിന്റെ മുഖവും മനസ്സും സ്വയം നേരിട്ട് കാണുന്നതിന് തീരുമാനിച്ചു. അതായിരുന്നു അദ്ദേഹത്തിന്റെ തത്ത്വചിന്തയെ തെളിയിക്കുന്നതിനുള്ള പരീക്ഷണശാല. ഭാരതീയമാനുഷ്യകത്തിന്റെ മഹാസമുദ്രത്തിലേയ്ക്കുതിൻപ്രകാരം രാജാക്കന്മാരുടേയും, കൃഷീവലന്മാരുടെയും, ബുദ്ധിജീവികളുടെയും, തൂപ്പുകാരുടെയും, ഹിന്ദുക്കളുടെയും മുസ്ലീങ്ങളുടെയും, ക്രിസ്ത്യാനികളുടെയും സ്നേഹനിർഭരമായ സ്വീകരണങ്ങളേറ്റുവാങ്ങിക്കൊണ്ട് കേവലം ഒരു ദണ്ഡും, കമണ്ഡലുവും മാത്രം തന്റെ ഉപകരണങ്ങളാക്കി അദ്ദേഹം ഭാരതീയ മനുഷ്യമഹാസമുദ്രത്തിലേയ്ക്കെടുത്തുചാടി. സാധാരണക്കാരുടെ ഭീഷണമായ ദാരിദ്ര്യവും യാതനയും കണ്ട് അദ്ദേഹം പൊട്ടിക്കരഞ്ഞു. ബുദ്ധിജീവികളുടെയും സവർണ്ണരുടെയും ഹൃദയമില്ലായ്മയിൽ അദ്ദേഹത്തിനമർഷം തോന്നി. ഭാരതത്തിൽ മനുഷ്യന്റെ സ്വാതന്ത്ര്യവികാസത്തെ നശിപ്പിക്കുന്ന ഒട്ടനേകം സാമൂഹ്യഅനീതികളും പീഡനങ്ങളും അദ്ദേഹത്തെ വല്ലാതെ വേദനിപ്പിച്ചു. മനുഷ്യനിലെ ദിവ്യതയുടേതായ അദ്ദേഹത്തിന്റെ ആത്മീയദർശനം സമകാലികഭാരതവുമായുള്ള അഗാധമായ സാമീപ്യം കൊണ്ട് രൂക്ഷമായി ഇളകിമറിഞ്ഞു. അവിടെ അദ്ദേഹം ദശലക്ഷക്കണക്കായി മാനുഷ്യകത്തിന്റെ യഥാർത്ഥമാതൃകയെ കണ്ടു. അദ്ദേഹത്തിന്റെ വാക്കുകളിൽ 'തൊട്ടടുത്ത അയൽക്കാർ മൃഗ'ങ്ങളായിരിക്കുന്നതദ്ദേഹം കണ്ടു. 1892–ൽ ഈ പരിവ്രജനങ്ങളുടെ അവസാനം മാനവമഹത്ത്വത്തിന്റെ വേദാന്തദർശനം പ്രായോഗികഭാവത്തിൽ നടപ്പാക്കുന്നതിനും എല്ലായിടത്തുമുള്ള മനുഷ്യനിലെ ഈശ്വരന്റെ സേവയ്ക്കായി തന്നെത്തന്നെ പൂർണ്ണമായി അർപ്പിക്കുന്നതിനും അദ്ദേഹം സുദൃഢമായി നിശ്ചയിച്ചു. ഈ ചതുഷ്പാദ പ്രേരണകൾ കിഴക്കിന്റേയും പടിഞ്ഞാറിന്റേയും പവിത്രോദാരമായ പൈതൃകങ്ങളുടെ സംശ്ലേഷണത്തിന് അദ്ദേഹത്തിന്റെ വ്യക്തിവൈശിഷ്ട്യ

ത്തെ തയ്യാറാക്കി. 'ഇന്ത്യയെ കണ്ടെത്തൽ' എന്ന തൻെറ ഗ്രന്ഥത്തിൽ ജവഹർലാൽനെഹ്റു പറയുന്നു. (P-400)

'പൗരാണികതയിൽ വേരുറച്ച് ഭാരതീയപാരമ്പര്യത്തിൽ അഭിമാനപുളകിതനായിരുന്നെങ്കിലും സ്വാമി വിവേകാനന്ദൻ ജീവിതപ്രശ്നങ്ങളെ സമീപിച്ചരീതി നൂതനമായിരുന്നു. എന്നു് മാത്രമല്ല ഭാരതീയപ്പഴമയുടെയും പുതുമയുടേയും ഇടയിൽ ഒരു പാലമെന്നപോലെ അദ്ദേഹം നിലകൊള്ളുകയും ചെയ്തു.'

## 5 സ്വാമി വിവേകാനന്ദ്നൻ—കിഴക്കിൻേറയും പടിഞ്ഞാറിൻേറയും സംശ്ലേഷണം

അങ്ങേയററം വസ്തുനിഷ്ഠവും സാർവ്വലൗകികവുമായ അമ്മാതിരി സുസമ്പന്നമായൊരു വ്യക്തിത്വമാണു് വേദാന്തത്തിൻെറ ആദ്ധ്യാത്മികദർശനം. പടിഞ്ഞാറൻ നാട്ടിലേയ്ക്കുകൊണ്ടുപോയതും അവിടെ ആദ്യം ചിക്കാഗോ മതമഹാസമ്മേളനത്തിലൂടെയും തുടർന്നു് അമേരിക്കയിലും ഇംഗ്ലണ്ടിലും നൂറുകണക്കിനു് പ്രസംഗങ്ങളിലൂടെയും സംഭാഷണങ്ങളിലൂടെയും തൻെറ ദേശവാസികളുമായി പങ്കുവച്ചതും ആ ദർശനമാണു്. ദശലക്ഷക്കണക്കായ ജനങ്ങളുടെ ജീവിതത്തെ ശോഭായമാനമാക്കുന്നതിനും രാഷ്ട്രത്തിൻെറ അതിപുരാതനമായ ആദ്ധ്യാത്മിക പൈതൃകത്തെ ശക്തിപ്പെടുത്തുവാനും ഉതകുംവിധം ഭാരതത്തിൻെറ ചിരപുരാതനസംസ്കാരത്തെ രൂപപ്പെടുത്തി ആധുനികവൽക്കരിക്കുന്നതിനുള്ള വഴി അദ്ദേഹം നമുക്കു് കാട്ടിത്തരുന്നു: (കത്തുകരം. P. 320.)

''തീർച്ചയായും എൻെറ ആദർശം കുറച്ചുവാക്കുകളിൽ ചുരുക്കാണിയ്ക്കാം. മാനുഷ്യകത്തെ അവരുടെ ദിവ്യതയെപ്പററിയും ജീവിതത്തിൻെറ എല്ലാ പ്രയത്നങ്ങളിലും അതെങ്ങനെ സ്പഷ്ടമാക്കാമെന്നതിനെപ്പററിയും ബോദ്ധ്യപ്പെടുത്തുകയാണതു്. ഈ സന്ദേശം രാഷ്ട്രീയവും മതപരവുമായ അനുബന്ധങ്ങളുടെ അടിസ്ഥാനത്തിലുള്ള എല്ലാ ഭേദഭാവനകളെയും ഉച്ചാടനം ചെയ്യുന്നു. ഈ സത്യം ഗ്രഹിക്കുന്നമാത്രയിൽ അദ്ദേഹം പറഞ്ഞതുപോലെ മനുഷ്യനു് ''സമുദ്രംപോലെ അഗാധവും ആകാശംപോലെ വിശാലവും'' ആയ സ്വഭാവമഹിമ കൈവരുന്നു. ആദ്ധ്യാത്മികതയാകുന്ന എല്ലാ മതങ്ങളുടെയും അന്തഃസത്തയെന്നദ്ദേഹം കണക്കാക്കി. വരട്ടുവാദത്തിൻെറ ഒഴിച്ചുനിൽത്തലും അസഹിഷ്ണുതയും മതത്തിൻെറ ഭാഗമേയല്ല. ഒരു മനുഷ്യൻ എത്രമാത്രം ആദ്ധ്യാത്മികനാകുന്നുവോ അത്രതന്നെ സാർവ്വലൗകികനുമായിരിക്കും. ഒരു സാർവ്വലൗകികസമൂഹത്തിനുവേണ്ടിയുള്ള ആധുനികയുഗത്തിൻെറ അനിവാര്യതയെ അത്തരം സാർവ്വലൗകിക ചിന്തയുള്ളവർക്കു മാത്രമേ മനസ്സിലാക്കുന്നതിനു കഴിയൂ. ബാഹ്യലോകത്തു് വിപുല

മായി ശാഖാന്വിതമായിക്കൊണ്ടിരിക്കുന്ന അവന്റെ താത്പര്യങ്ങളോടും പ്രയത്നങ്ങളോടും ചേർന്നുപോകുന്നതിനുവേണ്ട അന്തർമുഖമായ അവഗാഹം നേടുന്നതിനുവേണ്ട ആദ്ധ്യാത്മിക പരിശീലനം മതത്തിൽനിന്നുണ്ടാവേണ്ടതിന്റെ അനിവാര്യതയിലാണ് ആധുനിക ലോകം നിലകൊള്ളുന്നതെന്നദ്ദേഹം കണ്ടു. ഭൗതികനേട്ടങ്ങളുടെ ഇടയിലും ആധുനിക മനുഷ്യൻ അനുഭവിക്കുന്ന ആന്തരികമായ ദാരിദ്ര്യത്തിൽനിന്നും അവനെ മോചിപ്പിക്കുന്നതിനുള്ള ക്രിയാത്മകശക്തികളായി മതങ്ങളെ പരിണമിപ്പിക്കുന്നതിന് ഉതകുന്ന ഈ ആദ്ധ്യാത്മികാനുസ്ഥാപനം ലോകമതങ്ങൾക്ക് നല്കുന്നതിന് അദ്ദേഹം കഠിനമായി പ്രയത്നിച്ചു.

## ഉപസംഹാരം

വിവേകാനന്ദസാഹിത്യസർവ്വസ്വത്തിന്റെ ഏഴ് ഭാഗങ്ങളിൽ സ്വാമിജിയുടെ പ്രഭാഷണങ്ങളും എഴുത്തുകളും നമുക്ക് ലഭ്യമാണ്. താഴെക്കാണുന്ന ഉണർത്തുപാട്ടിലൂടെ ലോകത്തെവിടെയുമുള്ള ഏതു് മേഖലയിലുംപെട്ടവർക്ക്‌വേണ്ടി അദ്ദേഹം തന്റെ സന്ദേശം നല്കി.

''ഉത്തിഷ്ഠത ! ജാഗ്രത ! പ്രാപ്യവരാന്നിബോധത !!''

# 25

# സ്വാമി വിവേകാനന്ദന്റെ സന്ദേശം- ത്യാഗവും സേവനവും *

## 1 ആമുഖം

1967_ജനുവരിയിൽ തിരുവനന്തപുരം ശ്രീരാമകൃഷ്ണാശ്രമം ആശുപത്രി അതിന്റെ രജതജൂബിലി കൊണ്ടാടുകയാണ്. ശ്രീരാമകൃഷ്ണമിഷൻ ഭാരതത്തിന്റെ പല ഭാഗങ്ങളിലായി നടത്തുന്ന ചെറുതും വലുതുമായ അറുപതോ എഴുപതോ വൈദ്യസഹായസ്ഥാപനങ്ങളിൽ ഒന്നാണിതു്. ഇതിനു പുറമേ വിദ്യാഭ്യാസമേഖലയിലും, സാമൂഹ്യസേവനത്തിന്റെ ഇതരമേഖലകളിലും അനേകം സ്ഥാപനങ്ങൾ രാമകൃഷ്ണമഠത്തിനും മിഷനുമായുണ്ട്. സ്വകാര്യമേഖലയിലും പൊതുമേഖലയിലുമായി അനേകം വൈദ്യസ്ഥാപനങ്ങൾ, അവയിൽ ചിലതാവട്ടെ വൻകിട സ്ഥാപനങ്ങളും ഉണ്ടായിരിക്കുകയും രാജ്യത്തു് വൈദ്യസേവനത്തിന്റെ ആവശ്യകത വദ്ധിച്ചുവരികയും ചെയ്യുന്ന ഇന്നത്തെ സാഹചര്യത്തിൽ മഠവും മിഷനും നടത്തുന്ന ഏതാനും സ്ഥാപനങ്ങളുടെ പ്രാധാന്യം അഗണ്യകോടിയിൽപ്പെടുന്നു. പക്ഷെ അവയുടെ പ്രാധാന്യം ലക്ഷ്യീകരിച്ചിട്ടുള്ളതു് വലിപ്പത്തിലല്ല. അവ നിലകൊള്ളുന്നതു് മേന്മയുടേതായ തികച്ചും വ്യത്യസ്തമായൊരു മേഖലയിലാണ്. എന്തുകൊണ്ടെന്നാൽ മാനവമഹത്വത്തിന്റേയും വൈശിഷ്ട്യത്തിന്റെയും അവനു് തന്റെ സമസൃഷ്ടങ്ങളോടുള്ള പാരസ്പര്യത്തിന്റെയും ഉദാത്തമായൊരു ദശനം രൂപവത്കരിക്കുന്നതിനുള്ളമാഗ്ഗം ആരായുകയാണീ സ്ഥാപനങ്ങൾ. ഈ ദശനമാകട്ടെ ഭാരതത്തിലെ പൗരാണിക ഋഷീശ്വരന്മാർ സ്ഥാപിച്ചതും ആധുനിക ഋഷിമാരായ ശ്രീരാമകൃഷ്ണദേവനും, സ്വാമി വിവേകാനന്ദനും പുനരാവിഷ്കരിക്കുകയും പ്രമാണീകരിക്കുകയും ചെയ്തതാണ്. ആയതു് മാനവഹൃദയങ്ങളിലെ ഈശ്വരസാന്നിദ്ധ്യത്തിന്റേതാണ്.

## 2 ജീവൻ ശിവനാണു്

ഒരു സൂത്രവാക്യത്തിൽ ശ്രീരാമകൃഷ്ണദേവൻ പറഞ്ഞു, ജീവൻ ശിവനാണ്. അതിന്റെ അനന്തരഫലം ജീവേർസേവ ശിവ

* 1967 ജനുവരി 14-ാംനു- തിരുവനന്തപുരം ശ്രീരാമകൃഷ്ണാശ്രമം രജതജൂബിലിസംബന്ധിച്ച പ്രസിദ്ധപ്പെടുത്തിയ സ്മരണികയിൽ ചേർത്തതു്.

സേവയാണ്. ഒരു വിഗ്രഹത്തിലുള്ള ഈശ്വരപൂജ ഒരാളെ ആത്മീയമായി ഉയർത്തുമെങ്കിൽ ഒരു മനുഷ്യനിൽ അദ്ദേഹത്തെ ആരാധിക്കുന്നതെത്രകണ്ട് ആദ്ധ്യാത്മികമികവുളവാക്കും !

പവിത്രമായ വാരാണസീവിശ്വനാഥക്ഷേത്രത്തിലെ ശിവാരാധന സ്വാമി വിവേകാനന്ദൻെറ ഹൃദയത്തെ ഹഠാദാകർഷിച്ചു. പക്ഷെ ആ പവിത്രനഗരത്തിലെ പുരുഷാരത്തിലെ ദശലക്ഷക്കണക്കായ മനുഷ്യരെ പൂർണ്ണമായും നിരാകരിക്കുന്നതുകണ്ട് അദ്ദേഹത്തിൻെറ ഹൃദയം ദുർബ്ബലമായി. അദ്ദേഹത്തിൻെറ നഗരസന്ദർശനവേളയിൽ യുവാക്കളായ അദ്ദേഹത്തിൻെറ ആരാധകരോട് മനുഷ്യനിൽ ഈശ്വരനെ ആരാധിക്കുന്ന ഉയർന്നതരം ആരാധനയിൽ പ്രവേശിയ്ക്കുന്നതിനദ്ദേഹം ആഹ്വാനം ചെയ്തു. ആത്മാർത്ഥതയുള്ള ഒരു പററം ചെറുപ്പക്കാരുടെ ഹൃദയത്തിൽ പ്രസ്തുത സന്ദേശത്തിൻെറ ആന്ദോളനം ഉണ്ടായി. നിരാലംബരും അഗതികളുമായവരേയും രോഗികളും വേദനിക്കുന്നവരുമായ തീർത്ഥാടകരേയും ശുശ്രൂഷിക്കുന്നതിനും രക്ഷിക്കുന്നതിനും വേണ്ടി അവർ സംഘടിച്ചു. വളരെ വേഗത്തിൽ അങ്ങുമിങ്ങുമായി ''അവശജനോദ്ധാരകസംഘം'' എന്ന പേരിൽ നടന്നിരുന്ന ഈ മാനവസേവയിലൂടെയുള്ള മാധവപൂജ 1902_ൽ രാമകൃഷ്ണസേവാശ്രമം എന്ന പേരിൽ സുസംഘടിത പ്രസ്ഥാനരൂപം പൂണ്ടു. അതു് മിഷൻെറ അനുബന്ധമായതോടെ വളരെ വേഗം 175_ലധികം കിടക്കകളുള്ള ഒരു സമ്പൂർണ്ണ ആതുരാലയമായി മാറി. വാരണാസിയിലെ ജനങ്ങൾക്കും വിദ്യാർത്ഥികൾക്കും മററും ചെയ്ത അർപ്പണബോധത്തോടെയുള്ള സേവനത്തിൻെറയും കാര്യക്ഷമമായ പ്രവർത്തനത്തിൻെറയും നീണ്ടചരിത്രം സ്വാമി വിവേകാനന്ദൻെറ പ്രായോഗികവേദാന്തസന്ദേശത്തിൻെറ ആദ്യത്തെ പരീക്ഷണശാലയുടെ പദവിയിലേയ്ക്കതിനെ ഉയർത്തി. സ്വാമി 'വിവേകാനന്ദൻെറ മററു ചില യുവശിഷ്യന്മാർ അതുപോലൊരു പരീക്ഷണശാല പരിശുദ്ധഹരിദ്വാറിനടുത്തു് കംഖലിൽ സ്ഥാപിച്ചു. അതുടനെതന്നെ അമ്പതു് കിടക്കകളുള്ള രാമകൃഷ്ണമിഷൻ സേവാശ്രമമായി വളർന്നു. അതുപോലുള്ള സ്ഥാപനങ്ങൾ വൃന്ദാവനം, റംഗൂൺ, റാഞ്ചി, കൽക്കത്ത, മായാവതി, ശ്യാമളാതൽ, ഡൽഹി, തിരുവനന്തപുരം, എന്നിവിടങ്ങളിലെല്ലാം ഉയർന്നുവന്നു. 150 കിടക്കകളുള്ള തിരുവനന്തപുരം ആശ്രമാശുപത്രി വളരെ വേഗം 250 കിടക്കകളുള്ളതായി ഉയർന്നു. ജാതി, മതം, വർഗ്ഗം, ദേശീയത എന്നിവയ്ക്കതീതമായി മനുഷ്യനെ ഈശ്വരസ്വരൂപമായിക്കണ്ട് സേവിയ്ക്കുവാൻ കഴിയുന്ന അർപ്പണബോധത്തോടും ത്യാഗത്തോടും കൂടിയ ഭാരതത്തിൻെറ ചിരപുരാതനമായ ആദ്ധ്യാത്മികദർശനത്തിൻെറ മാർഗ്ഗരേഖയാണ് എല്ലായിടത്തും കാണുന്നതു്.

## 3 സേവനത്തിനുള്ള വിവേകാനന്ദ-സന്ദേശത്തിൻെറ സാമൂഹിക സ്വാധീനം.

പൗരാണിക ഭാരതീയ പാരമ്പര്യത്തിന്മേൽ ഈ സ്ഥാപനത്തിൻെറ സ്വാധീനം സാവധാനമെങ്കിലും അചഞ്ചലമായിരുന്നു. വാരണാസിയിലേയും കംഖലിലേയും ഹിന്ദു യാഥാസ്ഥിതികർ തുടക്കത്തിൽ നിഷ്പക്ഷതയോടെ നോക്കിനിന്നു. രാമകൃഷ്ണ സന്ന്യാസിമാർ രോഗികളെ ശുശ്രൂഷിക്കുന്നതും താഴ്ന്നജോലികളിൽപ്പെട്ട വാർഡുകൾ വൃത്തിയാക്കുന്നതും തുത്തുവാരുന്നതുമെല്ലാം അതൃപ്തിയോടെ നോക്കിക്കാണുകയും ഭംഗിസാധു (ഗൂപ്പകാരനായ സന്ന്യാസി) എന്നു് പരിഹസിച്ചുവിളിയ്ക്കുകയും ചെയ്തു. എന്നാൽ 1930 ആയപ്പോഴേക്കും അവരുടെ മനോഭാവം മാറുകയും സ്വാമി വിവേകാനന്ദൻ കാണിച്ചുതന്ന പ്രായോഗികവേദാന്തത്തിൻെറ പ്രഭാവം മനസ്സിലാക്കുകയും ചെയ്തു. അതോടെ ശ്രീരാമകൃഷ്ണസംഘത്തിലെ അംഗങ്ങളെ ആദരവോടും സ്നേഹത്തോടും കൂടി നോക്കിക്കാണുവാൻ തുടങ്ങി. ശ്രീശങ്കരൻ തൻെറ ഗീതാഭാഷ്യത്തിൻെറ ഉപോദ്ഘാതത്തിൽ പറഞ്ഞിട്ടുള്ളതുപോലെ ഭാരതത്തിൻെറ ചിരപുരാതനമായ മാർഗ്ഗത്തിൽ ശാന്തമായി സാമൂഹ്യമാററം പരിണാമം സിദ്ധിച്ച ഒരു ന്യൂനപക്ഷത്തിലൂടെ ഉണ്ടാവുന്നതിനു് ഇതു ഉത്തമദൃഷ്ടാന്തമാണു്.

''ഗുണാധികൈഃ ഗൃഹിതഃ അനുഷ്ഠീയമാനശ്ച ധർമ്മഃ പ്രചയം ഗമിഷ്യതി ഇതി.''

ആദ്ധ്യാത്മിക മനോഭാവത്തോടെ ചെയ്യുന്ന സേവനം കൊടുക്കുന്നവനെയും വാങ്ങുന്നവനെയും ഒരുപോലെ ഉയർത്തുമെന്നു് സ്വാമി വിവേകാനന്ദൻ പറഞ്ഞു. മനുഷ്യൻ ധാർമ്മികമായും ആദ്ധ്യാത്മികമായും വളരേണ്ടതിൻെറ ആവശ്യകത എല്ലായ്പ്പോഴും വേദാന്തം ഊന്നിപ്പറഞ്ഞിട്ടുണ്ടു്. ജൈവപരമായ സംതൃപ്തിയോ, ഉപഗണങ്ങളുടെ നിലനില്പോ വെറും സംഖ്യാപരമായ വർദ്ധനവോ അല്ല. മനുഷ്യൻെറ ഇനിയുമുള്ള പരിണാമം സർ ജൂലിയൻഹക്സിലിയും ഇരുപതാം നൂററാണ്ടിലെ മററു് ജീവശാസ്ത്രകാരന്മാരും പറയുന്നു. എപ്പോൾ മനുഷ്യൻ അപ്രകാരം സമൂഹത്തിൽ തൻെറ പ്രവർത്തനങ്ങളുടെ അടിസ്ഥാനത്തിൽ അവൻെറ തന്നെ ആദ്ധ്യാത്മിക പുരോഗതി കണക്കാക്കുന്നുവോ അപ്പോൾ അവൻെറ പ്രവർത്തനങ്ങളെല്ലാം സേവനമായി മാത്രമല്ല പക്ഷെ തീർച്ചയായും ഉപാസന കൂടിയാവും. തൻെറ പ്രവർത്തനം കൊണ്ടു് താനാക്കുവേണ്ടി അതു ചെയ്യുന്നുവോ തൻെറ ആ സഹചരൻെറ ക്ഷേമത്തെ ഉറപ്പാക്കുക മാത്രമല്ല തൻെറതന്നെ ആദ്ധ്യാത്മികപ്രഭാവത്തിനു് അതു് നേട്ടമുണ്ടാക്കുന്നു. ഇതു് ഭഗവദ്ഗീതയുടെ സന്ദേശത്തിൻെറ കാതലാണു്. ഈ ആശയത്തെ ഗീതയിലെ സന്ദേശം ഗർഭീകരിക്കുന്നു. ''യോഗഃ കർമ്മസു കൗശലം.'' ഈ

സന്ദേശം ഉഭയവൈശിഷ്ട്യനൈപുണ്യത്തെ ഉറപ്പാക്കുന്നു. ഒന്ന് സാമൂഹികമായ ഭൗതികനൈപുണ്യവും രണ്ട് അന്തർമുഖമായ ആദ്ധ്യാത്മികനൈപുണ്യവും തന്റെ പ്രസ്ഥാനമായ ശ്രീരാമകൃഷ്ണ മഠത്തിന്റേയും മിഷന്റേയും ആദർശസൂക്തമായി അദ്ദേഹം നല്കിയ ഈ വാക്കുകളിൽ സമഗ്രമായ സ്വഭാവനൈപുണിയുടെ ഈ ദർശനം വിവേകാനന്ദൻ രൂപീകരിച്ചിരിക്കുന്നു. ''ആത്മനോ മോക്ഷാർത്ഥം ജഗത് ഹിതായ ച.''

## 4 വിലകുറഞ്ഞ മതബോധം കരുത്തുററ ആത്മീയതയ്ക്കെതിരെ

സമഗ്രമായ ആദ്ധ്യാത്മികതയുടെ ഈ സന്ദേശമാണ് എട്ട് വാല്യങ്ങളിലായി പ്രസിദ്ധീകരിച്ചിട്ടുള്ള വിവേകാനന്ദസാഹിത്യ സർവ്വസ്വത്തിന്റെ സംഗീതധാരയിലുടനീളമുള്ള മൗലികതാളം നല്ല സംഗീതത്തേയും പോലെ ഒരാളുടെ ഞരമ്പുകളെ പ്രസാദിപ്പിക്കുക മാത്രമല്ല അയാളെ വീരോചിത പ്രവർത്തനത്തിലേയ്ക്കും ശാന്തവും നിശ്ശബ്ദവും സ്ഥിരവുമായി ജാതിമതദേശീയതകൾക്കപ്പുറം എല്ലാ സ്ത്രീപുരുഷന്മാരുടെയും സേവനത്തിന് കൂടി തയ്യാറാക്കുന്നു. വിവേകാനന്ദന്റെ പ്രഭാഷണങ്ങളെ ചൂണ്ടിക്കൊണ്ട് റോമായിൻ റോളാങ് തന്റെ വിവേകാനന്ദചരിത്രത്തിൽ പറയുന്നു. ''അദ്ദേഹത്തിന്റെ വാക്കുകൾ മഹത്തായ സംഗീതമാണ്. ബിഥോവന്റെ ശൈലിയിലുള്ള പദസമൂഹങ്ങൾ സംഘഗാനത്തിന്റെ മുന്നേററം പോലെ ഹൃദയത്തെ മഥിക്കുന്നതാണ്.''

നേരത്തെ പ്രസ്താവിച്ചതുപോലെ ഈ സംഗീതത്തിന്റെ മൗലികരാഗം സമഗ്രമായ ആദ്ധ്യാത്മികതയാണ്. ഉഭയ വൈശിഷ്ട്യ നൈപുണ്യമാണ്, അതാകട്ടെ എല്ലാവരേയും യഥാർത്ഥമായ ജീവിത സാക്ഷാൽക്കാരത്തിലേയ്ക്ക് നയിക്കുന്നു.

കഴിഞ്ഞ കുറേ നൂററാണ്ടുകളായി ഞെരുങ്ങിക്കിടന്നിരുന്ന നമ്മുടെ ദേശീയ ജീവിതത്തിന്റെ ഉറവകളെ തുറന്നുവിടുന്നതിന് ഭാരതത്തിൽത്തന്നെ സ്വാമി വിവേകാനന്ദന്റെ സ്നേഹസേവനങ്ങളുടെ സന്ദേശം സഹായിച്ചു. നമ്മുടെ ജനത സങ്കുചിതരും സ്വാർത്ഥികളും ആവുകയും പരലോകമുക്തിയുടേയും മൃതപ്രായമായ ഭക്തിയുടെയും പിന്നാലെ പരക്കം പാഞ്ഞ് നടക്കുകയും തൊട്ടടുത്ത അയൽക്കാരന്റെ അവകാശങ്ങളേയും നിലനില്പിനേയും പോലും വിപുലമായ വിധത്തിൽ നിരാകരിക്കുകയും ചെയ്തപ്പോൾ നമ്മുടെ രാഷ്ട്രത്തിനതിന്റെ രാഷ്ട്രീയ സ്വാതന്ത്ര്യം നഷ്ടമായി. വിലകുറഞ്ഞ മതബോധം പ്രാഥമിക പരിശീലനത്തിനോ, മാനവികതയുടേയും, ശക്തിയുടേയും, സ്വഭാവ മഹിമയുടേയും കാര്യക്ഷമതയുടേയും മനോഹരഫല

ങ്ങളുളവാക്കുന്ന സമൃദ്ധമായ ആദ്ധ്യാത്മികതയ്ക്കു് പകരം നില്ക്കുന്നതിനോ പററാത്തതാണെന്നുള്ള വസ്തുത മനസ്സിലാക്കുന്നതിൽ നാം പരാജയപ്പെട്ടു. കുറെ നൂററാണ്ടുകൾ അടിമത്തത്തിൻെറ അവമാനത്തിലൂടേയും കീഴടങ്ങലുകളുടെ തുടരെത്തുടരെയുള്ള ഞെട്ടലുകളിലൂടെയും നമ്മുടെ വിസ്മൃതിത്തത്തിനു് വലിയ വില നാം നല്കി.

നൂററാണ്ടുകളോളമുള്ള നിദ്രയിൽനിന്നും അജ്ഞതയിൽനിന്നും ''ഉത്തിഷ്ഠത ജാഗ്രത പ്രാപ്യവരാൻ നിബോധത'' എന്ന ഇടിനാദം പോലുള്ള തൻെറ സന്ദേശംകൊണ്ടു് സ്വാമി വിവേകാനന്ദൻ രാഷ്ട്രത്തെ തട്ടിയുണർത്തി. തൻെറ സഹജമായ ഈശ്വരഭാവത്തെ ഓരോ മനുഷ്യനും പ്രത്യക്ഷമാക്കുന്നതാണീ ലക്ഷ്യമെന്നദ്ദേഹം പറഞ്ഞു. മനുഷ്യൻെറ സ്വാതന്ത്ര്യത്തിൻേറയും സമത്വത്തിൻേറയും കലാപരമായ വാസനയുടേയും അഭിമാനത്തിൻേറയും മാനവമൂല്യങ്ങളുടേയും പ്രഭവസ്ഥാനം ഈ ലക്ഷ്യമാണു്. ഏതൊരു സമാജമാണോ ഈ സത്യത്തേയും ഉൾക്കാഴ്ചയേയും മുറുകെപ്പിടിക്കുന്നതും തൻെറ രാഷ്ട്രീയ ബദ്ധത ജനസമൂഹത്തിൽ അതു് സാക്ഷാൽക്കരിക്കുന്നതും ആ സമൂഹമേ പുരോഗതിയെ പ്രാപിയ്ക്കൂ എന്നു് സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുണ്ടു്. ഭാരതീയസമൂഹം ഈ ഉൾക്കാഴ്ചയിൽ പുരോഗനാത്മകമാണു്. പക്ഷെ സാമൂഹികമായതിൻെറ സാക്ഷാൽക്കാരത്തിൽ അറു പിന്തിരിപ്പനാണെന്നദ്ദേഹം കണ്ടു. അമേരിക്കയിൽനിന്നു് ഭാരതത്തിലെ തരളഹൃദയനായൊരു യുവാവിനെഴുതിയ ഒരു കത്തിൽ ഭാരതത്തിലെ വരേണ്യവർഗ്ഗത്തിൻെറ നിലവിലുള്ള ദയയില്ലായ്മയിൽ കഠിനമായ ഹൃദയവ്യഥയോടെ അദ്ദേഹം എഴുതി: (C·W· vol. V· P_16).

ഈശ്വരപ്രതിമയെ (അതു് മനുഷ്യനാണു്) ഭാരം ചുമക്കുന്ന വെറും കഴുതയായും പവിത്രോദാരമായ മാതൃപ്രതീകത്തെ (അതാണു് സ്ത്രീ) ഗർഭം ധരിക്കുന്ന അടിമയായും ജീവിതത്തെത്തന്നെ ഒരു ശാപമായും അധഃപതിപ്പിച്ച കാലാകാലമായുള്ള മാനസികവും ധാർമ്മികവും ശാരീരികവുമായ പീഡനത്തെ അവർ കിനാവിലും കാണുന്നില്ല.

അദ്ദേഹം തൻെറ മനുഷ്യാതീതമായ ശക്തിയാകെ മഹത്തായ ഈ ദർശനത്തെ ഭാരതത്തിലെ രാഷ്ട്രീയബദ്ധജനസമൂഹവുമായി ഏകീകരിക്കുന്നതിനു് അർപ്പിക്കുകയും ഭാരതത്തിലെ യുവചേതനയെ മഹത്തായ ഈ ലക്ഷ്യം കൈവരിക്കുന്നതിനു് ആഹ്വാനം ചെയ്യുകയും ചെയ്തു. അതേ കത്തിൽ അദ്ദേഹമെഴുതി. ''ഞാനീ നാട്ടിൽ തണുപ്പോ വിശപ്പോകൊണ്ടു് മരിച്ചേക്കാം. എന്നാലും യുവാക്കളേ, ഞാൻ നിങ്ങൾക്കായർപ്പിക്കുന്നു ദരിദ്രർക്കും, അജ്ഞർക്കും, മർദ്ദിതർക്കും വേണ്ടിയുള്ള ഈ അനുകമ്പ ഈ പ്രയത്നം..........ഇനിയും അനുദിനം അധഃപതിച്ച

കൊണ്ടിരിക്കുന്ന ഈ മുപ്പതുകോടിയുടെ മുക്തിയ്ക്കുവേണ്ടി നിങ്ങളുടെ ജീവിതം മുഴുവൻ സമർപ്പിക്കുവാൻ പ്രതിജ്ഞ ചെയ്യുവിൻ.

മനോഹരവും ദൃഢതരവുമായ ഈ സംഗീതം ഭാരതത്തെ ഉന്മിഷത്താക്കുകയും മനുഷ്യന്റെ മേൽ മനുഷ്യൻ നടത്തുന്ന ചൂഷണം ഇല്ലാതാക്കി സേവനത്തിന്റെ പാതയെ പിൻതുടരുന്നതിനു് അവളെ സജ്ജമാക്കുകയും ചെയ്തു. രാഷ്ട്രീയ സ്വാതന്ത്ര്യത്തിനും സാമൂഹ്യനീതിക്കും വേണ്ടി ദശാബ്ദങ്ങളോളമുള്ള അവളുടെ സമരത്തിനു് പിന്നിലെ പ്രചോദനത്തിന്റെ മുഖ്യസ്രോതസ്സ് ഇതായിരുന്നു. സ്വാതന്ത്ര്യാനന്തര കാലഘട്ടത്തിൽ പ്രചോദനത്തിന്റെ ഈ ഉറവ പതുക്കെ പതുക്കെ വററിവരണ്ടു. അതു മാത്രമാണു് നമ്മുടെ രാഷ്ട്രമിന്നനുഭവിക്കുന്ന അസ്വസ്ഥതകളുടെ കാരണം.

## 5 ത്യാഗവും സേവനവും

നമ്മുടെ രാഷ്ട്രമിന്നു് സ്വാമി വിവേകാനന്ദന്റെ ഊർജ്ജസ്വലമായ സന്ദേശം ചെവിക്കൊള്ളേണ്ടതാണു്. ആ സന്ദേശം പ്രഖ്യാപിക്കുന്നു.

'ത്യാഗവും സേവനവുമാണു് ഭാരതത്തിന്റെ ദേശീയാദർശം. ആ മാർഗ്ഗത്തിൽ അവളെ ഉത്തേജിപ്പിക്കുക. ബാക്കിയെല്ലാം വഴിപോലെ നടന്നുകൊള്ളും.'

നമുക്കു് നമ്മിൽ വിശ്വാസമില്ലാത്തതാണിന്നു് നമ്മുടെ നിസ്സഹായതയ്ക്കു് കാരണം. നമ്മുടെ ജീവിതത്തിലും ചിന്തയിലും ധീരത ദയനീയമാംവിധം നഷ്ടമായിരിക്കുന്നു. ചുരുക്കത്തിൽ ഇവിടെയാണു് രാഷ്ട്രത്തിനു് ഊർജ്ജസ്വലമായ ആ സ്പർശനം അനുഭവിയ്ക്കാൻ കഴിയുക. റോമയിൻ റോളങ്ങിന്റെ ഭാഷയിൽ (The Life of Vivekananda പേജ് 162) ഇന്നു് സ്വാമി വിവേകാനന്ദന്റെ പാദാന്തികത്തിലിരുന്നു് പ്രസ്തുതജ്ഞാനം ലഭിയ്ക്കുമ്പോൾ ഒരു വൈദ്യുതാഘാതംപോലെ ശരീരത്തിലൂടെ ഒരു പ്രവാഹം കടന്നുപോവുന്നു. പ്രോത്സാഹജനകമായ ഒരു ഖണ്ഡികയിൽ സ്വാമിജി പറയുന്നു. (C. W. Vol III. പേജ് 193)

തന്റെ സ്വരൂപത്തെക്കുറിച്ചു് നിങ്ങൾ സ്വയം പഠിക്കുകയും എല്ലാവരെയും പഠിപ്പിയ്ക്കുകയും ചെയ്യുക. നിദ്രയിലാണ്ടു കിടക്കുന്ന ആത്മാവിനെ തട്ടിയുണർത്തുക. അപ്പോൾ അതു് ഉണർന്നു് വരുന്നതു കാണാം. നിദ്രയിലാണ്ടുകിടക്കുന്ന ഈ ആത്മാവു് ബോധമങ്കുരിച്ചു് പ്രവർത്തനം തുടങ്ങുമ്പോൾ ശക്തിയും മഹത്വവും നന്മയും പവിത്രതയും എന്നുവേണ്ട മഹോന്നതമായതെല്ലാം വന്നുചേരും.

## 6 വേദാന്തവും സാർവ്വലൗകികധർമ്മവും

'നിന്നെപ്പോലെ നിൻെറ അയൽക്കാരനെയും സ്നേഹിക്കുക' എന്നു് ക്രിസ്തു പ്രഖ്യാപിച്ചു. ധമ്മത്തിൻേറയും സദാചാരത്തിൻെറയും കേന്ദ്രസന്ദേശമിതാണു്. എന്നാൽ മാനുഷ്യകമെല്ലാപ്പോഴും ഒരു മറുചോദ്യം ചോദിക്കുന്നു. ആരാണെൻെറ അയൽക്കാരൻ ? ഇതിനു് മനുഷ്യഹൃദയം നല്കുന്ന ഉത്തരം സ്ഥൂലമായ സ്വാത്ഥതയിലും അഹന്തയിലും തുടങ്ങി പൂർണ്ണമായ നിസ്സ്വാത്ഥതയും അഹന്താനിരാസവും വരെ വ്യാപിച്ചു് കിടക്കുന്നു. ആദ്യത്തെ വിഭാഗം തൻെറ അയല്ക്കാരനെ തന്നിലും തൻെറ താല്പര്യങ്ങൾക്കു് സഹായകമാകുംവിധം പ്രവത്തിക്കുന്ന തനിക്കുടപ്പുള്ള ചിലരിലും മാത്രം കാണുന്നു. ലോകവും ഇതരജീവജാലങ്ങളും തനിക്കുവേണ്ടിയെന്നു് കരുതുന്ന പൂർണ്ണമായും സ്വാത്ഥിയായ മനുഷ്യനാണിതു്. ധാമ്മികനിലവാരത്തിൽ ഇത്രയും നിന്ദ്യരായവർ തുലോം വിരളമാണെന്നുകാണുന്നതിൽ ആശ്വാസത്തിനവകാശമുണ്ടു്. ഈ ലോകമൊന്നാകെ തൻെറ തന്നെ ആത്മാവാണെന്നു് കരുതുന്ന രണ്ടാമത്തെ വിഭാഗം മറേറ ധ്രുവത്തിൽ നിലകൊള്ളുന്നു. അവർ ആദ്ധ്യാത്മികതയുടേയും, നിസ്സ്വാത്ഥതയുടേയും മാനവമഹത്ത്വത്തിൻേറയും ഉജ്ജ്വലപ്രതീകങ്ങളായി നിലകൊള്ളുന്നു. ഇതും ഒരു ന്യൂനപക്ഷമാണു്. ഇതിനു് രണ്ടിനും ഇടയിലായി സദാചാരബോധത്തിൻെറ ഭിന്നതലങ്ങളിൽ മാനുഷ്യകത്തിൻെറ ഭൂരിഭാഗവും നിലകൊള്ളുന്നു. അവരിൽ പലരുടെയും ധാമ്മികബോധം ഉന്നതമാണെങ്കിലും ജാതിയുടെയും മതത്തിൻെറയും പിടിയിലമന്നു് സങ്കുചിതമായിരിക്കുന്നു. അവരുടെ അയൽവാസിയെന്ന മനോഭാവം അവരുടെ ജാതിയുടെയും മതത്തിൻെറയും മററും അതിത്തിവരെയേ നീളുന്നുള്ളു. പരിമിതമായ ആ വൃത്തത്തിനു് വെളിയിൽ അതു് ഒന്നുകിൽ വികാരശ്ശൂന്യതയും താത്പര്യരാഹിത്യവുമായോ അഥവാ വിദ്വേഷവും സംഘട്ടനവുമായോ തീരുന്നു. തൻെറ ജാതീയവും മതപരവുമായ സങ്കുചിതവിശ്വാസങ്ങൾക്കുള്ളിൽ നിന്നെപ്പോലെ നിൻെറ അയല്ക്കാരനെയും സ്നേഹിക്കുക എന്ന ധമ്മോപദേശം പൂർണ്ണമായും നടപ്പായിക്കൊണ്ടിരിക്കുന്നു. പക്ഷെ ഇതു് ധാമ്മികവും ആദ്ധ്യാത്മികവുമായ തകച്ചയുടെ സൂചനയാണു്. അയൽവക്കബോധത്തിൻേറതായ തൻെറ വിശ്വാസം ഇങ്ങനെ സങ്കുചിതമായി മുറിയിലടച്ചു് നിയന്ത്രിക്കുമെന്നു് യേശുക്രിസ്തു കരുതിയിട്ടുണ്ടാവില്ല.

നല്ല സമര്യാക്കാരനെപ്പററിയുള്ള അദ്ദേഹത്തിൻെറ പ്രോജ്ജ്വലമായ ഉപമ ഇതിൻെറ പ്രാധാന്യം വിളിച്ചോതുന്നു. അതിലൂടെ തൻെറ ഉപദേശത്തിൻെറ സാരം ക്രിസ്തു വിശദമാക്കുന്നു. അയല്ക്കാരനെ സം

ബന്ധിക്കുന്ന ബോധത്തിന്റെ വഴിയിൽ തടസ്സം നില്ക്കുന്ന ജാതീയമോ മതപരമോ രാഷ്ട്രീയമോ ദേശീയമോ സംസ്ഥാനപരമോ ആയ എല്ലാ വേലിക്കെട്ടുകളേയും തകർത്തുവെങ്കിലേ നമുക്ക് യേശുക്രിസ്തുവിനോട് നീതിപുലർത്തുവാൻ കഴിയൂ. നമ്മുടെ തന്നെ സമുദായത്തിലും ജാതിയിലും പോലും അയൽക്കാരെ കണ്ടെത്തുവാനും സ്നേഹിക്കുവാനുമുള്ള നമ്മുടെ അന്വേഷണത്തെ നിലനിർത്തുന്നത് ഈ ധാർമ്മിക ദർശനമാണ്. എന്നാലീദർശനവും അതിന്റെ അനിവാര്യതയും അവിടെ ഒതുങ്ങരുത്. എല്ലാ അതിർവരമ്പുകളെയും ഉല്ലംഘിച്ച് സമസ്ത ജീവരാശിയിലും അയൽക്കാരനെ കണ്ടെത്തുന്നതിന് മുന്നേറണം. ഏതാണെന്റെ അയൽക്കാരൻ ? എന്ന ഹൃദയപൂർവ്വമായ ചോദ്യത്തിന് അഹം മമതകളിൽനിന്ന് സ്വതന്ത്രമായ ഹൃദയം ജാതിമതദേശ പരിമിതികൾക്കതീതമായി എല്ലാവരും എന്ന നിരാക്ഷേപമായ ഉത്തരം നല്കും. അമ്മാതിരി ഹൃദയം സങ്കുചിതപാരസ്പര്യങ്ങളുടെ നിശ്ചലതകളെ ഭേദിച്ച് പരിശുദ്ധമായ ആത്മീയതയുടെ ചിറകുകളിലേറി സ്വാർത്ഥതാല്പര്യങ്ങളിൽ നിന്നകന്ന് ഈശ്വരാഭിമുഖമായ വികാരത്തിന്റെയും മനുഷ്യാഭിമുഖമായ സ്നേഹത്തിന്റെയും പ്രവാഹത്തിന്മേൽ നിമജ്ജനം ചെയ്യു. നില്ക്കാതെ പ്രയാണം ചെയ്യു എന്നാണ് എല്ലാ മതങ്ങളുടെയും ആഹ്വാനം. നിങ്ങളുടെ സമുദായത്തിനും സംഘടനയ്ക്കും ചെവിയിലേയ്ക്ക് നിങ്ങളുടെ അയൽബോധം വികസിപ്പിയ്ക്കണമെന്ന് മനുഷ്യന്റെ ധാർമ്മികബോധം ആവശ്യപ്പെടുന്നു. ഒരു സമുദായത്തിലൂടെയോ ദേവാലയത്തിലൂടെയോ അങ്ങനെ ചെയ്യുവാൻ നിങ്ങൾ ഒരുങ്ങുന്നുവെങ്കിൽ അങ്ങനെയാവട്ടെ. പക്ഷെ അതിനുവേണ്ടി മരിയ്ക്കരുത് എന്ന് ആദ്ധ്യാത്മികബോധം പിറുപിറുക്കുന്നു. മനുഷ്യാത്മാവ് ജാതിയെക്കാളും വർണ്ണത്തെക്കാളും മഹത്തും ബൃഹത്തും ആണെന്ന് വേദാന്തം പറയുന്നു. ഓരോ വ്യക്തിയുടേയും ഭവിതവ്യതയെന്ന് വിശേഷിപ്പിയ്ക്കാവുന്ന സാർവ്വലൗകികതയിലേയ്ക്കും അനശ്വരതയിലേയ്ക്കും പ്രയാണം ചെയ്യുവാനും ആദ്ധ്യാത്മികബലതന്ത്രത്തിന്റെ ആവശ്യകതയും മനോഭാവവും വളർത്തിയെടുക്കുന്നതിനും മനുഷ്യനോടാഹ്വാനം ചെയ്യുന്നു. സ്വാമി വിവേകാനന്ദൻ പറയുന്നു. (കത്തുകൾ പേജ് 253)

എല്ലാ വികാസവും ജീവിതമാണ്. എല്ലാ സങ്കോചവും മരണവും.......സ്നേഹമാണ് ജീവിതം അതായത് വികാസം. വെറുപ്പ് മരണവും. അതായത് സങ്കോചം. സേവനം മനുഷ്യഹൃദയത്തിന്റെ വികാസവും ചൂഷണം സങ്കോചവുമാണ്. സ്നേഹത്തിലൂടെയും സേവനത്തിലൂടെയും ബോധപരിമിതിയെ പരിത്യജിച്ച് അപരിമേയബോധത്തെ പ്രത്യക്ഷമാക്കണം എന്ന് സ്വാമി വിവേകാനന്ദൻ പറയുന്നു. തനിയ്ക്കു മേൽ തന്നെ പ്രതിഷ്ഠിക്കുന്നതിന് കഴി

യാത്തിടത്തോളം മനുഷ്യൻ എന്തു് നിസ്സാരൻ എന്നു് വേർഡ്സ്വത്ത് പാടുന്നു.

മററുള്ളവർക്കുവേണ്ടി ജീവിക്കുന്നവർ മാത്രം ജീവിക്കുന്നു, മററുള്ളവരാകട്ടെ ജീവിക്കുന്നതിലുപരി മരിച്ചവരാണ് എന്നു് സ്വാമി വിവേകാനന്ദൻ 1894 ൽ അന്നത്തെ മൈസൂർ മഹാരാജാവിനുള്ള കത്തിൽ എഴുതുന്നു. (പേജ് – 111)

## 7 ഉപസംഹാരം

അഞ്ഞൂറു് ദശലക്ഷം വരുന്ന നമ്മുടെ ജനങ്ങളാകുന്ന ഇഷ്ടികകൾ പരസ്പരസ്നേഹത്തിൻേറയും സേവനത്തിൻെറയും കൂട്ടുകമ്മായം കൊണ്ടു് ചേർക്കുകയും ലോകത്തിനു് മുമ്പിൽ സമഗ്രമായ ദേശീയ കുടുംബമായി നിലകൊള്ളുകയും ചെയ്യുമ്പോൾ മാത്രമേ ഭാരതത്തിൽ രാഷ്ട്രനിർമ്മാണം സുസാദ്ധ്യമാവുകയുള്ളു. ധാർമ്മികവും സദാചാരപരവുമായ ദർശനത്തിലൂന്നിയ വിദ്യാഭ്യാസത്തിൻെറ പ്രവർത്തനം ഇതാണു്. ദേശീയോദ്ഗ്രഥനം നേടിക്കഴിഞ്ഞു് വൈദേശീയമായ കാഴ്ചപ്പാടുകൾക്കുപരി വളരുന്നതിൻെറ അന്തർദ്ദേശീയസമൂഹത്തിലെ എല്ലാ അംഗങ്ങളെയും അയൽക്കാരനായി കാണുന്നതിനും നമ്മുടെ ജനങ്ങളെ സഹായിക്കും. ഭാരതീയപൗരത്വത്തിൻെറ ശരിയായ ദിശയും ലക്ഷ്യവും ഇന്നു് ഇതുമാത്രമാണു്. നമ്മുടെ എല്ലാ രാഷ്ട്രീയവും സാമൂഹികവുമായ പദ്ധതികൾക്കും ശാസ്ത്രീയവും മതപരവുമായ കർമ്മപരിപാടികൾക്കും ഈ രണ്ടിൽനിന്നുപരി മറെറാരു മഹത്തായ ലക്ഷ്യമില്ല. എത്രകണ്ടു് ദ്രുതഗതിയിൽ നാം ബോധപൂർവ്വം ഈ ദശയിൽ അവയുടെ ശക്തികൾ തിരിച്ചുവിടുന്നുവോ അത്രമാത്രം ബുദ്ധിപരമായി നമുക്കു് നമ്മെയും ശ്രദ്ധാപൂർവ്വം ഉററുനോക്കുന്ന ലോകത്തെയും നമ്മുടെ സ്വരൂപം കാട്ടിക്കൊടുക്കാനാവും. സ്വാമി വിവേകാനന്ദൻെറ ജീവിതസന്ദേശാദികളിൽനിന്നു് ദേശീയചേതനയുടെ ഈ മഹത്തായ ദർശനം അതിൻെറയും, അതിൻെറ അനിവാര്യതയുടെയും അമൂല്യജ്ഞാനം നമ്മുടെ രാഷ്ട്രം നേടിയെടുക്കും.

# 26

# സ്വാമി വിവേകാനന്ദന്റെ മതശാസ്ത്രസമന്വയം *

## 1 ആമുഖം

മതവും ശാസ്ത്രവും മനുഷ്യന് ഈ ആധുനികയുഗത്തിൽ ഉത്തരോത്തരം പ്രാധാന്യം നേടിക്കൊണ്ടിരിക്കുകയാണ്. മഹത്തായ ഈ രണ്ട് ശിക്ഷാസമ്പ്രദായങ്ങളുടെയും സമീചീനമായ സംയോജനം മാനവികപ്രതിഭയുടെ സർവ്വതോമുഖമായ പ്രകാശനത്തെ സുസാദ്ധ്യമാക്കുന്നു. പക്ഷെ നിർഭാഗ്യമെന്നുപറയട്ടെ, കഴിഞ്ഞ കുറെ നൂററാണ്ടുകളായി ഇവ തമ്മിലുള്ള ബന്ധം പ്രായേണ ആശാവഹമല്ല. എന്നിരുന്നാലും ഇരുപതാം നൂററാണ്ടിന്റെ ആവിർഭാവത്തോടെ ഒരു പുതിയ സമീപനത്തിനുള്ള സാദ്ധ്യതകൾ തെളിഞ്ഞു കാണുന്നുണ്ട്. മാനവികവിജ്ഞാനത്തിന്റെ ഈ രണ്ട് ശാഖകളും തമ്മിലുള്ള ഗാഢമായ പാരസ്പര്യം പണ്ഡിതന്മാരായ ശാസ്ത്രകാരന്മാരും മതവൈജ്ഞാനികരും മനസ്സിലാക്കിത്തുടങ്ങിയിരിക്കുന്നു. രണ്ടിന്റെയും നിലപാടുകൾക്ക് ഹാനികരമാവാത്തവിധം മതത്തിന്റെയും ശാസ്ത്രത്തിന്റെയുംഹൃദയപൂർവ്വമായ ഉപഗൂഹനം സുസാദ്ധ്യമാണെന്നും തദ്വാരാ മാനുഷ്യകത്തിന്റെ പുരോഗതിക്കുപയുക്തമാക്കാമെന്നും അവർ അഭിപ്രായപ്പെട്ടുതുടങ്ങിയിരിക്കുന്നു. മതത്തെ പുഷ്ടിപ്പെടുത്തുന്നതിന് സ്വീകാര്യമായ അംശങ്ങൾ ശാസ്ത്രത്തിലും ശാസ്ത്രത്തെ അഗാധവും ദൃഢതരവുമാക്കുന്നതിന് പര്യാപ്തമായ അംശങ്ങൾ മതത്തിലും ഉണ്ടെന്ന് ഇരുകൂട്ടരും മനസ്സിലാക്കിയിരിക്കുന്നു. ഈ സാമഞ്ജസ്യത്തിന് വേണ്ടി അനവരതം പ്രയത്നിക്കുകയും ആയതിൽ വിജയം കൈവരിക്കുകയും ചെയ്ത ആത്മീയതയുടെയും മനീഷയുടെയും പുതുയുഗത്തിന്റെ പുരുഷോത്തമനായ സ്വാമി വിവേകാനന്ദന്റെ വിശ്ലേഷണരീതിയുടെയും ദർശനത്തിന്റെയും വെളിച്ചത്തിൽ മതവും ശാസ്ത്രവും തമ്മിലുള്ള ഗാഢമൈത്രിയെ സ്പർശിച്ചുകൊണ്ട് അവയുടെ രീതിവിധാനത്തേയും പ്രയോജനത്തേയും പററി വിജ്ഞാനത്തിന്റെ സാമ

---

* 1964 ജനുവരി 4-ാം നു- സ്വാമി വിവേകാനന്ദന്റെ ജന്മശതാബ്ദിയാഘോഷങ്ങളോടനുബന്ധിച്ച് കല്കത്തയിൽ വെച്ച് നടന്ന മതസമ്മേളനത്തിൽ അവതരിപ്പിച്ച പ്രബന്ധം.

ഞ്ജസ്യം, സമഗ്രത എന്നിവയുടെ പശ്ചാത്തലത്തിൽ ഞാൻ വിശദീകരിക്കാം. റോമയിൻ റോളാങ്ങ് അദ്ദേഹത്തെപ്പററി എഴുതുന്നു.

സമത, സാമഞ്ജസ്യം എന്നീ രണ്ടുവാക്കുകളിൽ സ്വാമി വിവേകാനന്ദന്റെ പ്രായോഗികബുദ്ധിയെ സമാഹരിക്കാം. അദ്ദേഹം ആത്മാന്വേഷണത്തിന്റെ എല്ലാ പാതകളെയും ഒരുപോലെ പുല്കി. നാലു യോഗങ്ങളേയും അവയുടെ സമഗ്രതയിൽ, സേവനവും സംന്യാസവും, കലയും ശാസ്ത്രവും ജ്ഞാനവും കമ്മവും, ആദ്ധ്യാത്മികതയും അത്യുന്നതങ്ങളിൽനിന്നും പ്രായോഗികതയുടെ അഗാധതയിലേയ്ക്ക്.... എല്ലാ മാനുഷികശക്തികളുടെയും സാമഞ്ജസ്യത്തിന്റെ മൂത്തിമദ്ഭാവമായിരുന്നു അദ്ദേഹം.

## 2 ശാസ്ത്രസമ്പ്രദായം

നാം ജീവിക്കുന്ന ഇന്നത്തെ നാഗരികത മാനവമനസ്സിന്റെ അച്ചടക്കത്തിന്റെ അതായത് ശാസ്ത്രത്തിന്റെ ഫലമാണ്. ഉന്നതന്മാരായ ശാസ്ത്രജ്ഞന്മാർ സ്വയം ഈ അന്വേഷണത്തിലേയ്ക്ക് അപ്പിക്കപ്പെട്ട നിലയിൽ ശാസ്ത്രത്തെ ആഴത്തിലപഗ്രഥിക്കുമ്പോൾ ഈ സമ്പ്രദായത്തിൽ രണ്ടു കാഴ്ചപ്പാടുകൾ ഉള്ളതായി നമുക്ക് മനസ്സിലാവും. ഒന്നാമത്തേത് ശുദ്ധശാസ്ത്രം (Pure Science) അതായത് അനുഭവങ്ങളുടെ യാഥാത്ഥ്യം നിഷ്പക്ഷമായി വിലയിരുത്തുന്ന അന്വേഷണങ്ങളുടെ ആത്മാത്ഥമായ പഠനം ഇതിലുൾപ്പെടുന്നു. രണ്ടാമത്തേത് നിവ്വാഹകശാസ്ത്രം (applied Science) ശുദ്ധശാസ്ത്രത്തിൽ കണ്ടെത്തിയ യാഥാത്ഥ്യം മനുഷ്യനന്മയ്ക്കുപയുക്തങ്ങളായ സാങ്കേതികവിദ്യയ്ക്കായുള്ള കണ്ടുപിടിത്തങ്ങളിലേക്ക് ഈ ശാസ്ത്രം പരിണമിപ്പിക്കുന്നു. ജ്ഞാനദായകവും ഫലദായകവും ആയ ഇവ രണ്ടും യോജിച്ച് നീങ്ങുന്നവയാണ്. ജ്ഞാനം ശക്തിയിലേയ്ക്കും ശക്തി പ്രകൃതിപ്രതിഭാസങ്ങളുടെ നിയന്ത്രണം ഉപഭോഗം എന്നിവയിലേയ്ക്കും തദ്വാരാ മാനവജീവിതത്തിന്റെയും സാഹചര്യങ്ങളുടെയും നിശ്ചയദാർഢ്യത്തോടെയുള്ള ക്രമീകരണത്തിലേയ്ക്കും മനുഷ്യനെ നയിക്കുന്നു. ശുദ്ധവിജ്ഞാനത്തിന്റെ ഓരോ കണ്ടുപിടുത്തവും ഒരിയ്ക്കലല്ലെങ്കിൽ മറെറാരിക്കൽ പ്രകൃതിയുടെ ഉറവകളെ നിയന്ത്രിക്കുന്നതിനും ഉപഭോഗം ചെയ്യുന്നതിനും പററിയ വിധത്തിൽ നിവ്വാഹകശാസ്ത്രത്തിലേയ്ക്ക് പരിണമിക്കുന്നു. സമീപകാലചരിത്രം വിളിച്ചറിയിക്കുന്നതുപോലെ ഇന്ന് വിശ്വവ്യാപകമായി കാണപ്പെടുന്ന സാങ്കേതികപുരോഗതി കൈവരിച്ച പരിഷ്കൃതനാഗരികതയിലേയ്ക്ക് മാനവസമുദായത്തെ നയിച്ച ഐതിഹാസികങ്ങളായ കണ്ടുപിടിത്തങ്ങളും ആവിഷ്കാരങ്ങളും ഇതിന്റെ ഫലമാണ്. ശാസ്ത്രത്തിന്റെ ഈ അന്വേഷണത്വരയിൽ മനുഷ്യമനസ്സ് എപ്രകാരം പ്രതിബദ്ധത കൈവരിച്ച് പ്രകൃതിയോട് മല്ലിടുന്നതിനും അവരം തന്നിലസൂയാ

വഹമായി കാത്തുസൂക്ഷിച്ചുപോരുന്ന നിഗൂഢങ്ങളായ സത്യങ്ങളെ ഒന്നിനു് പിന്നാലെ മററൊന്നായി കണ്ടെടുത്തു് ആണവശാസ്ത്രത്തിൻേറയും ബഹിരാകാശയാത്രയുടെയും അസാധാരണയുഗത്തിലേയ്ക്കു് നമ്മെ നയിക്കുന്നതിനു് പര്യാപ്തമായ പ്രഭാവത്തെ വളർത്തിയെടുത്ത രീതിവിധാനം അത്ഭുതാവഹമെന്നേ പറയേണ്ടൂ.

## 3 ശാസ്ത്രത്തിൻെറ പരിമിതികൾ

എന്നാൽ നാം ശാസ്ത്രത്തിൻെറ ആഴങ്ങളിലേയ്ക്കു് കടന്നുചെല്ലുമ്പോഠം അതിൻെറ പരിമിതി കൂടുതൽ വ്യക്തമാകുന്നു. ഉദാഹരണത്തിനു്, ശാസ്ത്രത്തിൻെറ ശാഖകഠം ജ്യോതിശ്ശാസ്ത്രം ഉഠംപ്പെടെയുള്ള ഭൗതികശാസ്ത്രവും (Physics) ജീവശാസ്ത്രവും (Biology) വിശാലവിശ്വത്തിൻേറയും മനുഷ്യൻെറയും സ്വഭാവത്തെക്കുറിച്ചു് വളരെ അധികം ഉഠംക്കാഴ്ച നല്കിയിട്ടുണ്ടു്. 19-ാം നൂററാണ്ടിൻെറ അവസാനംവരെ ഭൗതികശാസ്ത്രം അതിൻെറ അന്ത്യവിശകലനത്തിൽ അന്ധമായി ഉറച്ചുനിന്നു. ഭൗതികവാദവും യാന്ത്രികതയും ഈ ലോകത്തിൻെറ ഏററവും വലിയ ഭരണശക്തിയായി മാറുന്നതു് ഈ നാളുകളിൽ കാണാൻ കഴിഞ്ഞു. അക്കാലത്തു് ശാസ്ത്രത്തിൻെറ പ്രഖ്യാപനങ്ങഠം സുഗ്രീവാജ്ഞപോലെ അഴിവില്ലാത്തവയായി ഗണിച്ചുപോന്നു. എന്നാൽ 20-ാം നൂററാണ്ടിൻെറ ആവിർഭാവം ഒരു മാററത്തിൻെറ ആഹ്വാനവുമായാണു് കടന്നുവന്നതു്. ഈ കാലഘട്ടത്തിലെ ഊർജ്ജതന്ത്രജ്ഞന്മാരുടെ വീക്ഷണങ്ങളിൽ എളിമയുടെ ഒരു തെളിഞ്ഞ വീക്ഷണം കണ്ടുതുടങ്ങിയിരുന്നു. 19-ാം നൂററാണ്ടിൽ വേണ്ടത്ര ആഴത്തിൽ അറിവിൻെറ മേഖലകഠം എത്തിയിരുന്നില്ല. കാര്യങ്ങളുടെ ഉപരിപ്ലവമായ ജ്ഞാനം മാത്രമേ ശാസ്ത്രജ്ഞന്മാർക്കുണ്ടായിരുന്നുള്ളു. എന്നാൽ രാദശക്തി (Radio activity) പരമാണുകേന്ദ്രത്തെക്കുറിച്ചുള്ള ഉഠംക്കാഴ്ച തുടങ്ങിയ സത്യങ്ങഠം അനാവരണം ചെയ്യപ്പെട്ടതോടെ ബാഹ്യലോകത്തെക്കുറിച്ചുള്ള നമ്മുടെ അറിവിനു് വ്യക്തമായ പരിമിതികളുണ്ടെന്ന വസ്തുത ഉറപ്പായി. പ്രത്യക്ഷത്തിൽ കാണുന്നതു മാത്രമാണു് ശാസ്ത്രത്തിൻെറ പരിഗണനയിൽ വരുന്നതെന്നും പ്രത്യക്ഷത്തിനു് പിൻപിൽ നിലകൊള്ളുന്ന യാഥാർത്ഥ്യത്തെ കണക്കിലെടുക്കുന്നില്ലെന്നും ഇന്നു് ശാസ്ത്രംതന്നെ അവകാശപ്പെടുന്നു. പ്രമുഖരായ ചില ഭൗതികശാസ്ത്രകാരന്മാർ നമ്മോടു പറയുന്നതു് നമുക്കു ചുററുമുള്ള പ്രപഞ്ചത്തിലെ വസ്തുതകളുടെ ഉപരിപ്ലവങ്ങളായ അംശങ്ങഠം മാത്രമാണു് ശാസ്ത്രം വെളിവാക്കുന്നതെന്നാണു്. കണപ്പെടുന്ന ഈ പ്രപഞ്ചത്തിനുപിന്നിൽ അഗോചരമായ ഒരു ലോകമുണ്ടു്. ശാസ്ത്രപരിമിതിയുടെ മാർഗ്ഗത്തിൻെറയും മഹത്തായ കമ്പസാരമാണിതു്. ശാസ്ത്രത്തിനു് വിഷയമാകുന്നതു് ഇന്ദ്രിയഗോചരങ്ങളായ

പ്രതിഭാസങ്ങളും ഇന്ദ്രിയങ്ങൾക്കു സഹായകങ്ങളായ ഉപകരണങ്ങൾ വെളിവാക്കുന്ന പ്രതിഭാസങ്ങളും മാത്രമാണു്. എന്നാൽ ഇന്ദ്രിയങ്ങൾ വെളിവാക്കുന്ന ലോകമാവട്ടെ വളരെ ചെറുതാണു്. തന്നെയുമല്ല അവ വെളിവാക്കുന്ന ലോകം നമ്മെ ബോദ്ധ്യപ്പെടുത്തുന്നതു് ഇന്ദ്രിയാതീതമായ ഒരു ലോകം ഈ ലോകങ്ങളെ നിയന്ത്രിക്കുന്നതും ലഭ്യമാക്കുന്നതുമായി ഉണ്ടെന്നാണു്. മനുഷ്യൻെറ ആവശ്യങ്ങളിലേയ്ക്കു് ശാസ്ത്രശക്തിയെ പരിമിതപ്പെടുത്തിക്കൊണ്ടു് ഈ വിശാലവിശ്വത്തിൻെറ കാണപ്പെടുന്ന അംശങ്ങളുടെ അറിവിലേയ്ക്കു് ശാസ്ത്രം സ്വയം പരിമിതപ്പെടുത്തിയിരിക്കുന്നു.

ഇതേപോലൊരു സന്ദർഭം ജീവശാസ്ത്രത്തിലും ലഭ്യമാണു്. കഴിഞ്ഞ നൂററാണ്ടിൽ തൻെറ പ്രഖ്യാപനങ്ങളിൽ അതിനുറപ്പുണ്ടായിരുന്നു. ജീവിതപ്രതിഭാസത്തിൻെറ ഭിന്നവശങ്ങളെക്കുറിച്ചുള്ള പഠനം ആ ശാസ്ത്രത്തെ മഹത്തായ പരിണാമസിദ്ധാന്തത്തിൽ കൊണ്ടെത്തിച്ചു. അതിൽനിന്നുരുത്തിരിഞ്ഞ നിഗമനങ്ങൾ മനുഷ്യനെ ജന്തുക്കളുമായും രണ്ടിനേയും ചേർത്തു് യന്ത്രങ്ങളോടും താരതമ്യം ചെയ്യുന്ന ഒരു മാതിരി ഭൗതികവാദത്തിൽ നേരെ കൊണ്ടെത്തിച്ചു. ഡാർവിൻ തൻെറ പ്രശസ്തഗ്രന്ഥങ്ങൾക്കു് തെരഞ്ഞെടുത്ത തലവാചകങ്ങൾ ''വർഗ്ഗോൽപ്പത്തിയും (Origin of Species) മർത്ത്യാവരോഹണവും'' സന്തോഷപ്രദങ്ങളല്ലെന്നു് ഇന്നത്തെ ശാസ്ത്രജ്ഞന്മാർ നമ്മോടു് പറയുന്നു. ജീവികളുടെ പരിണാമം (The Evolution of Organisms) എന്നും മർത്ത്യാരോഹണം (The Ascent of Man) എന്നും അനുയോജ്യമായി തലവാചകങ്ങൾ കുറിക്കാമായിരുന്നു എന്നു് ജൂലിയൻ ഹക്സ്‌ലി നിർദ്ദേശിക്കുന്നു. അഭിവൃദ്ധികൊണ്ടിരുന്ന ശാസ്ത്രവും അധഃപതിച്ച ക്രിസ്തീയവരട്ടുവാദവും തമ്മിലുള്ള പ്രചണ്ഡമായ വിവാദം നടന്നു കൊണ്ടിരുന്നകാലത്താണു് ഈ പുസ്തകങ്ങൾ പ്രത്യക്ഷപ്പെട്ടതു്. അതുകൊണ്ടുതന്നെ മഹത്തായ രണ്ടു് ശാസ്ത്രഗ്രന്ഥങ്ങളുടെയും പേരുകൾ തെരഞ്ഞെടുക്കുന്നതിൽ പോലും ഇതിൻെറ സ്വാധീനം ഗണ്യമായിരുന്നു. ഊർജ്ജതന്ത്രത്തിൻെറ വ്യക്തമായ ഭൗതികവാദവും സാങ്കേതികവിദ്യയോടുള്ള ആഭിമുഖ്യവും ജീവശാസ്ത്രത്തിൻെറ നവീനവെളിപാടായ പരിണാമവാദവും തത്താദൃശമായ ശാസ്ത്രബോധത്തിൻെറ ഭൗതികമായ കാഴ്ചപ്പാടുകളും അതിലടിയുറച്ചുനിന്ന ശാസ്ത്രകാരന്മാരും 19-ാം നൂററാണ്ടിലെ മനുഷ്യൻെറ മതബോധത്തേയും ആത്മീയതയേയും തകർത്തെറിയുന്നതിനു് സഹായിച്ചു.

## 4 വരട്ടുവാദാധിഷ്ഠിതമതത്തിൻെറ പരിമിതികൾ

ഈ അവസ്ഥയ്ക്കു് ആക്കം കൂട്ടുവാൻ മഹാന്മാരായ ആശയവാദികളും വിപ്ലവകാരികളായ സാമൂഹ്യചിന്തകന്മാരുമായ കാറൽ

മാർക്സിനെപ്പോലുള്ളവരുടെ മതത്തിനുനേരെയുള്ള ആക്രമണം സഹായകമായി. അതു് വ്യവസായവിപ്ലവത്തിൻെറ കാലമായിരുന്നു. ഈ ആശയവാദികൾ അന്വേഷിച്ചു. ദൈവം വിശാലസ്വർഗ്ഗത്തിൽ വിരാജിക്കുമ്പോൾ എന്തുകൊണ്ടാണു് ഈ ലോകത്തു് ഇത്രയധികം യാതനകൾ കാണപ്പെടുന്നതു്? എന്തുകൊണ്ടു് ലക്ഷോപലക്ഷം ജനങ്ങൾ പട്ടിണി കിടക്കുന്നു? ഇവരെക്കുറിച്ചു് ചൂഷകമുതലാളി വർഗ്ഗത്തിൻെറ താൽപ്പര്യത്തിനായി എന്തുകൊണ്ടു് ആയിരക്കണക്കിനു് പിഞ്ചുകുഞ്ഞുങ്ങൾ പണിശാലകളിൽ അടിമകളാക്കപ്പെട്ടിരിക്കുന്നു. സർവ്വശക്തനായ ഈശ്വരൻെറ സാന്നിദ്ധ്യത്തിൽ ഇമ്മാതിരി അസമത്വം, ഇമ്മാതിരി മനുഷ്യൻ മനുഷ്യനോടുചെയ്യുന്ന പീഡനം ഞങ്ങൾക്കു് മനസ്സിലാക്കുവാനോ ഞങ്ങൾക്കു് സഹിക്കുവാനോ കഴിയുന്നില്ല. തദനുസരണമായി മാർക്സ് മതത്തെ ''ആത്മാവില്ലാത്ത അവസ്ഥയുടെ ആത്മാവു്'' എന്നും ''ഹൃദയമില്ലാത്ത ലോകത്തിൻെറ ഹൃദയം'' എന്നും ''മനുഷ്യനെ മയക്കുന്ന കറുപ്പു്'' എന്നും മററും വിശേഷിപ്പിച്ചു.

തത്ഫലമായി 19-ാം നൂററാണ്ടിൻെറ ഉത്തരാർദ്ധത്തിൽ മതവും ദൈവ വിശ്വാസവും ശാശ്വതമൂല്യങ്ങളും ആധുനിക നാഗരികതയുടെ സമഗ്രാശയങ്ങൾ എന്ന നിലയിൽനിന്നും തുടച്ചുമാററപ്പെട്ടു. മാനവ ചേതനയെയും സ്വഭാവത്തെയും സ്വാധീനിക്കുന്നതിനുള്ള മതത്തിൻെറ കഴിവു് നഷ്ടപ്രായമായി. ദൈവഹൃദയം മനുഷ്യനു് നഷ്ടമായി. പ്രത്യേകിച്ചു് പിശാചിലുള്ള ഭയം ക്രൈസ്തവവരട്ടുവാദം മനുഷ്യൻെറ പ്രവർത്തനങ്ങളെ സദാചാരപരമായി നിയന്ത്രിക്കുന്നതിനും വിശ്വാസത്തെ ഉറപ്പിക്കുന്നതിനും ഒന്നാമത്തേതിനെക്കാൾ രണ്ടാമതു് പറഞ്ഞ ഭയത്തിനു് മുൻതൂക്കം നല്കിയിരുന്നു. എന്നാൽ ശാസ്ത്രബോധം പിശാചിലുള്ള വിശ്വാസത്തെ തുരത്തെറിഞ്ഞു. കൂടെ അതുപോലെത്തന്നെ ഈശ്വരവിശ്വാസത്തെയും. ഇവയെല്ലാം പൗരാണികങ്ങളായ അന്ധവിശ്വാസങ്ങളാണെന്നും അവ സംസ്കാരസമ്പന്നനായ ആധുനിക മനുഷ്യനു് ചേർന്നതല്ലെന്നും കണക്കാക്കപ്പെട്ടു. ആധുനിക ശാസ്ത്രം മതത്തെ ആരംഭത്തിൽ അപകടകരമായ ഒരു പിശാചായും അന്ത്യത്തിൽ നിരുപദ്രവകരമായ മിഥ്യയായും പരിഗണിച്ചു.

എന്നാൽ ഇരുപതാം നൂററാണ്ടിൽ ഉണ്ടായ രണ്ടു് ലോകമഹായുദ്ധങ്ങളും അവയിൽ ഒന്നിനു് മുൻപും മറേറതിനു് പിൻപുമായി ഉണ്ടായ സാമ്പത്തികവും രാഷ്ട്രീയവുമായ എണ്ണമററ യാതനകളും ആത്മാവിൻെറ നിർമ്മലതയിലേയ്ക്കു് പാശ്ചാത്യചിന്തകന്മാരെ കൊണ്ടെത്തിച്ചു. പ്രത്യേകിച്ചും ശാസ്ത്രീയമായി പുരോഗതി പ്രാപിച്ച രാജ്യങ്ങളിലെ ശാസ്ത്രകാരന്മാർ ഈ വഴിക്കു് ചിന്തിക്കുവാൻ തുടങ്ങി. സാമൂഹ്യചിന്തകന്മാരാകട്ടെ മാനുഷ്യകത്തിൻെറ യാതനകൾക്കു്

അവർതന്നെ നിർദ്ദേശിച്ച പരിഹാരമാർഗ്ഗങ്ങളിൽ ഉറപ്പില്ലാത്തവരായി. ഉന്നതന്മാരായ ശാസ്ത്രകാരന്മാർ പോലും തങ്ങളുടെ അറിവിൽപ്പെട്ടിടത്തോളവും തങ്ങൾ പിൻതുടന്ന അളവിലും നോക്കിയാൽ ശാസ്ത്രം മാനവികപ്രശ്നങ്ങൾക്ക് മതിയാവുന്നില്ല എന്ന് മനസ്സിലാക്കുകയും അതു് പ്രകടിപ്പിക്കുകയും ചെയ്തു. ഐൻസ്റ്റീൻ പറഞ്ഞു: ശാസ്ത്രത്തിന് പ്ളൂട്ടോണിയത്തിന്റെ സ്വഭാവത്തെ മാററുന്നതിന് കഴിയും, എന്നാൽ അതിന് മർത്ത്യഹൃദയങ്ങളിലെ ദുർവ്വാസനകളെ മാററുന്നതിന് കഴിയില്ല. അതു് അതിന്റെ പ്രവൃത്തിയല്ല.' മിക്ക ശാസ്ത്രകാരന്മാരും ഇന്ന് ശാസ്ത്രംകൊണ്ടുമാത്രം മാനുഷ്യകത്തിന്റെ സന്തോഷം ഉറപ്പിക്കുവാൻ കഴിയില്ലെന്ന അഭിപ്രായക്കാരാണ്. ശാസ്ത്രത്തിന് മനുഷ്യനന്മക്കുള്ള സാഹചര്യങ്ങൾ ഉണ്ടാക്കുവാൻ കഴിയും. എന്നാലതിന് മനുഷ്യന്റെ സന്തുഷ്ടി ഉറപ്പാക്കുവാനോ അവനെ പൂർണ്ണനാക്കുന്നതിനോ ആവില്ല. ധനാത്മകശാസ്ത്രങ്ങളായ അറിയപ്പെടുന്ന ഊർജ്ജതന്ത്രം, ജീവശാസ്ത്രം മുതലായവയുടെയൊന്നും പ്രവൃത്തി അതല്ല. അതു് മറെറാരു ശിക്ഷണസമ്പ്രദായത്തിന്റെ മേഖലയാണ്. മനുഷ്യന്റെ ആന്തരപ്രകൃതിയുടെ ശാസ്ത്രത്തിന്റെ, അതു തന്നെയാണ് ഭാരതീയചിന്തയിൽ മതത്തിനുള്ള ശരിയായ അർത്ഥവും.

## 5 മതവും ശാസ്ത്രവും വേദാന്തത്തിന്റെ ദൃഷ്ടിയിൽ

പൗരാണികനാഗരികതകൾ വേണ്ടത്ര വിലമതിയ്ക്കാതിരുന്ന ശാസ്ത്രത്തെയും സാങ്കേതികവിദ്യയേയും ആധുനികനാഗരികത ആവശ്യത്തിൽക്കവിഞ്ഞു് വിലമതിക്കുകയുണ്ടായി. എന്നാൽ ഇന്ന് ശാസ്ത്രത്തെ വ്യക്തമായ കാഴ്ചപ്പാടോടെ നോക്കിക്കാണേണ്ടതിന്റെ ആവശ്യകതയുണ്ട്. അതായതു് മാനുഷ്യകത്തിന്റെ ആകെ അറിവിന്റെയും ശ്രേയസ്സിന്റേയും വെളിച്ചത്തിൽ നോക്കിക്കാണേണ്ടതുണ്ട്. സ്തുത്യർഹങ്ങളായ മററു സംഭാവനകളോടൊപ്പം ഇതും ആധുനികചിന്തയ്ക്കു് സ്വാമി വിവേകാനന്ദന്റെ സംഭാവനയാണ്. മതത്തിന് പൗരസ്ത്യദേശം നല്കിയ സംഭാവനകളുടെയും ശാസ്ത്രത്തിന് പാശ്ചാത്യദേശം നല്കിയ സംഭാവനകളുടെയും പരസ്പരപൂരകങ്ങളായ പാരസ്പര്യം പ്രതിപാദിച്ചുകൊണ്ടു് ന്യൂയോക്കിൽ ''എന്റെ ഗുരുനാഥൻ'' എന്ന പ്രഭാഷണത്തിൽ അദ്ദേഹം പറഞ്ഞു. 'ഇവയിലോരോന്നിലുമുണ്ടു് അതാതിന്റേതായ വൈശിഷ്ട്യം, അതാതിന്റേതായ മഹത്ത്വം. ഇവ രണ്ടിനേയും കോർത്തിണക്കി, രണ്ടാദർശങ്ങളേയും സംയോജിപ്പിച്ചുകൊണ്ടുള്ളതായിരിയ്ക്കണം ഇപ്പോഴത്തെ സംവിധാനം. പാശ്ചാത്യചിന്തയിൽ വിഷയപ്രപഞ്ചം എപ്രകാരം സത്യമായിരിക്കുന്നുവോ അപ്രകാരം സത്യമാണ് പൗരസ്ത്യചിന്തയിൽ ആദ്ധ്യാത്മിക

പ്രപഞ്ചം. അയാൾ താനാഗ്രഹിക്കുന്നതും അപേക്ഷിക്കുന്നതുമെല്ലാം ആദ്ധ്യാത്മികതയിൽ കണ്ടെത്തുന്നു. അവനെ സംബന്ധിച്ചിടത്തോളം ജീവിതത്തെ യഥാർത്ഥമാക്കിത്തീർക്കുന്നതെല്ലാം അവന് അതിൽ ലഭിക്കുന്നു. പാശ്ചാത്യന്റെ ദൃഷ്ടിയിൽ അവൻ ഒരു സ്വപ്നജീവിയാണ്. പൗരസ്ത്യന്റെ ദൃഷ്ടിയിൽ പാശ്ചാത്യനും അതുപോലെ നശ്വരങ്ങളായ കളിപ്പാട്ടങ്ങൾ കൊണ്ട് കേളിയാടുന്നവൻ. മൂപ്പെത്തിയ സ്ത്രീപുരുഷന്മാർ ഇന്നോ നാളെയോ കൈവെടിയേണ്ടുന്ന ഒരുപിടി ദ്രവ്യത്തിനായിക്കൊണ്ട് പരക്കംപായുന്നതു കണ്ട് അവന്നു് ചിരിവരുന്നു. ഇരുവരും പരസ്പരം സ്വപ്നജീവിയെന്ന് വിളിക്കുന്നു. മാനവസമുദായത്തിന്റെ പുരോഗതിയ്ക്ക് പൗരസ്ത്യാദർശം പാശ്ചാത്യാദർശംപോലെ തന്നെ അനിവാര്യമാണ്. എന്റെ അഭിപ്രായത്തിൽ അത്യന്താപേക്ഷിതമാണ്. യന്ത്രങ്ങൾ മനുഷ്യനെ ഒരിയ്ക്കലും സന്തുഷ്ടരാക്കിയിട്ടില്ല, ഭാവിയിൽ സന്തുഷ്ടരാക്കുകയുമില്ല. അവയിൽ നമ്മുടെ സന്തുഷ്ടിയുണ്ടെന്ന് നമ്മെ ബോദ്ധ്യപ്പെടുത്താൻ ശ്രമിക്കുന്നവൻ സുഖം യന്ത്രത്തിലാണെന്നവകാശപ്പെടും. എന്നാൽ അതെപ്പോഴും മനസ്സിലാണ്. സ്വന്തം മനസ്സിന്റെ നിയാമകനായവന്നു മാത്രമേ സന്തുഷ്ടി ലഭിക്കൂ. മററാക്കും വയ്യ. അതിലുപരി ഈ യന്ത്രങ്ങളുടെ കഴിവെന്തു്? ഒരു ചാലകത്തിൽക്കൂടി വൈദ്യുതപ്രവാഹപ്രസരണത്തിന് ശേഷിയുള്ളവനെ വലിയവനെന്നും ബുദ്ധിമാനെന്നും എന്തിനു വിളിയ്ക്കണം ? പ്രകൃതി ഓരോ നിമിഷവും അതിനേക്കാൾ ശതലക്ഷം മടങ്ങ് ചെയ്തുകൊണ്ടിരിക്കുന്നില്ലേ ? അപ്പോൾപ്പിന്നെ താണുവീണു പ്രകൃതിയെ വണങ്ങരുതോ ?

## 6 ആധുനികശാസ്ത്രത്തിന്റെ ആത്മീയ ചോദന

ആദ്യകാലത്തു് മനുഷ്യന് പ്രപഞ്ചമൊരദ്ഭുതമായിരുന്നു. ഇന്നും 20-ാം നൂററാണ്ടിലും സംസ്കാരസമ്പന്നനായ മനുഷ്യനും ആ തോന്നലിന് മാററം വന്നിട്ടില്ല. പ്രപഞ്ചത്തിന്റെ ശാസ്ത്രീയമായ വിശകലനം നടത്തിക്കൊണ്ട് പുസ്തകങ്ങൾ രചിച്ച പരേതനായ സർ ജയിംസ് ജീൻസിനെപ്പോലുള്ള ശാസ്ത്രകാരന്മാർ 'അദ്ഭുതപ്രപഞ്ചം' (The Mysterious Universe) എന്നാണ് തന്റെ ഗ്രന്ഥത്തിന് നാമകരണം ചെയ്തിരിക്കുന്നതെന്ന് നാം കാണുന്നു. അദ്ഭുതകരങ്ങളായ ശാസ്ത്രീയനിരീക്ഷണങ്ങളും കണ്ടുപിടുത്തങ്ങളും നിഗമനങ്ങളും ഉണ്ടായിക്കഴിഞ്ഞിട്ടും ശാസ്ത്രകാരന്മാർ പ്രപഞ്ചത്തെ നിഗൂഢരഹസ്യങ്ങളുടെ കലവറയായിത്തന്നെ കാണുന്നു. തങ്ങൾ നേടിയിട്ടുള്ള വിപുലമായ അറിവ് ഉണ്ടായിരുന്നിട്ടും ശാസ്ത്രജ്ഞർ മനസ്സിലാക്കുന്നതു് തങ്ങൾ പ്രകൃതിയുടെ ഉപരിതലത്തിൽ മാത്രമേ സ്പർശിച്ചിട്ടുള്ളു എന്നാണ്. അതായതു് തങ്ങൾ ഈ പ്രപഞ്ചരഹസ്യങ്ങളുടെ ഹൃദയഭാഗത്തുനിന്നും വളരെവളരെ ദൂരെയാണെന്നവർ മനസ്സിലാക്കുന്നു.

സർ ജയിംസ് ജീൻസ് തന്റെ 'ശാസ്ത്രത്തിന്റെ പുതിയ പശ്ചാത്തലം' എന്ന പുസ്തകത്തിൽ പറയുന്നു. (P. 68)

'ഊർജ്ജതന്ത്രം ദ്രവ്യത്തെക്കുറിച്ചും വികിരണങ്ങളെക്കുറിച്ചും പഠിക്കാനൊരുങ്ങിയിട്ട് അതിനുതന്നെ ഇവയിൽ ഒന്നിന്റെയെങ്കിലും സ്വഭാവത്തെക്കുറിച്ച് വിശദീകരിക്കുന്നതിനോ രൂപപ്പെടുത്തുന്നതിനോ കഴിയില്ലെന്നു് കണ്ടെത്തി. പ്രകാശകണങ്ങളും, ഋണാഗ്രരശ്മികളും, ധനാഗ്രരശ്മികളും എന്നിവ ഒരു ഊർജ്ജതന്ത്രജ്ഞനു് ആദ്യമായി ബീജഗണിതം പഠിക്കുന്ന ഒരു കുട്ടിയ്ക്കു് X, Y, Z തുടങ്ങിയ രാശികൾപോലെ അർത്ഥശൂന്യങ്ങളാണു്. X, Y, Z ഇവ എന്താണെന്നു് വാസ്തവത്തിൽ അറിയാതെ അവയെ കണ്ടുപിടിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ ആരായുന്നതിനുള്ള പ്രതീക്ഷമാത്രമാണു്. പ്രസ്തുതമുഹൂർത്തത്തിൽ വെച്ചുപുലർത്തുന്നതു്. തന്മൂലം അറിവിന്റെ വികാസത്തിൽ ഇന്നു് ഐൻസ്റ്റയിൻ വിശദീകരിച്ചതുപോലെ ഒരവ്യക്തതയിൽനിന്നും നാം മറ്റൊരു അവ്യക്തതയിൽ എത്തിച്ചേരുന്നു.'

ശാസ്ത്രജ്ഞന്മാരെ പ്രപഞ്ചരഹസ്യങ്ങൾ ഇത്രയും മോഹിപ്പിച്ചിട്ടുണ്ടെങ്കിൽ സാധാരണക്കാരനെ എത്ര മോഹിപ്പിച്ചിരിയ്ക്കില്ല ? ഈ വസ്തുതയ്ക്കു് ഉപോദ്ബലകമായി സുപ്രസിദ്ധ ഗണിതശാസ്ത്രജ്ഞനും ഊർജ്ജതന്ത്രജ്ഞനുമായ സർ ആർതർ എഡ്ഡിംഗ്ടൺ അദ്ദേഹത്തിന്റെ പ്രസിദ്ധമായ 'സമഷ്ടി, കാലവും ഗുരുത്വാകർഷണവും' എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു.

'ഊർജ്ജതന്ത്രത്തിന്റെ സമസ്തപ്രകരണങ്ങളെയും പുനരവലോകനം ചെയ്യുന്നതിൽ ആപേക്ഷികതാസിദ്ധാന്തം പൂർണ്ണമായി വിജയിച്ചു. പ്രസ്തുതസിദ്ധാന്തം സൂത്രവാക്യഘടനയുടെ സൂക്ഷ്മതയിലും പ്രായോഗികതയുടെ കൃത്യതയിലും ഉൽകൃഷ്ടങ്ങളായ അനേകം ഊർജ്ജതന്ത്രനിയമങ്ങളെ ക്രോഡീകരിച്ചു എന്നതുകൊണ്ടു് ഇന്നു് ഭൗതികശാസ്ത്രം കൈയ്യാളുന്ന മനുഷ്യവിജ്ഞാനത്തിൽ അത്യുന്നതമായ ഒരു സ്ഥാനം നേടിയിട്ടുണ്ടു്. എന്നിരുന്നാലും ദ്രവ്യത്തിന്റെ ഘടനയെ സംബന്ധിച്ചിടത്തോളം ഈ അറിവു് പൊള്ളയായ പുറംതോടു മാത്രമാണു് — പ്രതീകസംജ്ഞകൾമാത്രം. ഘടനാപരമായ ഈ അറിവു് ആന്തരഘടനയെ സ്പർശിക്കുന്നില്ല. ബാഹ്യലോകത്തിൽ കാണുന്ന അനന്തമായ അജ്ഞാതസത്യങ്ങൾ തീർച്ചയായും നമ്മുടെ ബോധമണ്ഡലത്തിനു് വിഷയമാണു്. ഇവിടെ ഊർജ്ജതന്ത്രത്തിന്റെ മേഖലകളിൽ ആഴമേറിയ പല വസ്തുതകളും ഒളിഞ്ഞുകിടക്കുന്നതിന്റെ വ്യക്തമായ സൂചനയുണ്ടു്. എന്നിട്ടും ഊർജ്ജതന്ത്രത്തിന്റെ രീതിവിധാനത്തിനു് അവ അപ്രാപ്യവും. സർവ്വോപരി നമുക്കു് മനസ്സിലാവുന്നതു് ശാസ്ത്രം അഗാധമായ പുരോഗതി കൈവരിച്ചിട്ടും

മനുഷ്യമനസ്സ് പ്രകൃതിയിൽ എത്രമാത്രം വ്യാപരിച്ചുവോ അതിനപ്പുറം ഒന്നും പുനരാർജ്ജിക്കുന്നതിനു് കഴിഞ്ഞില്ല എന്നുമാത്രം.

അനന്തമായ അവ്യക്തതയുടെ തീരങ്ങളിൽ അപൂർവ്വമായ കാല്പാടുകൾമാത്രമാണു് നമുക്കു് കാണുവാൻ കഴിഞ്ഞതു്. അതിൻെറ ഉല്പത്തിയെ പരിഗണിച്ചു് നാം ഒന്നിനുപിറകെ മറെറാന്നായി അനേകം അമൂല്യസിദ്ധാന്തങ്ങൾ രൂപപ്പെടുത്തി. അവസാനം ഈ കാല്പാടുകൾ സൃഷ്ടിച്ച ജന്തുവിനെ പുനരാവിഷ്കരിക്കുന്നതിൽമാത്രമാണു് നാം വിജയിച്ചതു്. അഹോ, ആ കാല്പാടുകൾ നമ്മുടെ തന്നെയായിരുന്നു.

പ്രപഞ്ചത്തിൻേറതായ അനാത്മവസ്തുക്കളുടെ തീരഭൂമിയിൽ— അജ്ഞാനത്തിൻെറ മണൽത്തിട്ടകളിൽ ചിന്തകനെന്ന നിലയിൽ, നിരീക്ഷകനെന്നനിലയിൽ, ആത്മാവെന്നനിലയിൽ, മനുഷ്യൻ തൻെറ കാലടികൾ പതിപ്പിച്ചിട്ടുണ്ടു്. മനുഷ്യൻെറ അദ്ഭുതകരമായ നിഗൂഢതയെ അനാവരണം ചെയ്യുന്നതിനുള്ള ശാസ്ത്രത്തിൻെറ ശ്രമത്തിനു് സമയം ആഗതമായിരിക്കുകയാണു്. ബാഹ്യപ്രപഞ്ചത്തിൻെറ അഗാധതകളിലും അണുവിൻെറ ഗഹനതകളിലും ഒളിഞ്ഞിരിക്കുന്നതിനെക്കാൾ അദ്ഭുതാവഹങ്ങളായ നിഗൂഢതകൾ തൻെറ അന്തർമണ്ഡലത്തിൽ നിറഞ്ഞിരിക്കുന്നതായി കാണപ്പെടുന്നു. ഈ അദ്ഭുതങ്ങളുടെ സൂക്ഷ്മാംശങ്ങളിലേയ്ക്കു തിരിഞ്ഞു് അവയെ വശത്താക്കുന്നതിനു് ശാസ്ത്രം ശ്രമിക്കുന്ന സമയം സമാഗതമായിരിക്കുന്നു. ഈ ഒരു നിഗൂഢത അനാവരണം ചെയ്യപ്പെടുന്നതോടെ മറെറല്ലാ രഹസ്യങ്ങളും അഗണ്യകോടിയിലേയ്ക്കു് തള്ളപ്പെടും. കാരണം മറെറല്ലാ രഹസ്യങ്ങളുടെയും താക്കോൽ ഈ നിഗൂഢതയാണെന്നതു് തന്നെ.

കുറച്ചു ദശാബ്ദങ്ങൾക്കു് മുൻപു് B. B. C യിൽക്കൂടിയുള്ള തൻെറ പ്രഭാഷണത്തിൽ എഡിംഗ്ടൻ ഇപ്രകാരമൊരു മഹൽപ്രശ്നം അവതരിപ്പിച്ചു. 'നമ്മെ സംബന്ധിക്കുന്ന സത്യം എന്താണു്'' അനന്തരം തുടർന്നു.

'നാം വ്യത്യസ്തങ്ങളായ പ്രത്യക്തികളോടു് താത്പര്യപ്പെട്ടേക്കാം. മാഗ്ഗം തെററിയ ഒരു നക്ഷത്രശകലമാണു് നാം. നാം സങ്കീർണ്ണമായ ഒരു ഭൗതികയന്ത്രസംവിധാനമാണു്. കാലത്തിൻെറ കൈപ്പിടി തിരിക്കുന്നതിനനുസരിച്ചു് ചാഞ്ചാടുകയും, സംഭാഷണം ചെയ്യുകയും ചിരിക്കുകയും മരിക്കുകയും ചെയ്യുന്ന കളിപ്പാവയാണു് നാം. എന്നാൽ അടിസ്ഥാനപരമായ ഒരുത്തരം നാം ഓർമ്മിക്കേണ്ടതുണ്ടു്. ചോദ്യകർത്താവായ നാം തന്നെയാണു് ഉത്തരമെന്നു്.

പ്രാഥമികമനുഷ്യൻ പ്രജ്ഞാനമാണു്. മനുഷ്യനു് ദൃശ്യമാനങ്ങളിലേയ്ക്കു് ചുരുങ്ങാൻ കഴിയില്ല. വേദാന്തത്തിൻെറ ഭാഷയിൽ

പറഞ്ഞാൽ അവനു് പരമാത്ഥത്തിൽ കാണുന്നവൻ, അറിയുന്നവൻ, നിരീക്ഷിക്കുന്നവൻ അതായത്തു് ദ്രഷ്ടാവു്, സാക്ഷി, ക്ഷേത്രജ്ഞനാണു്. ഇവിടെ എഡിംഗ്ടൺ ഊർജ്ജതന്ത്രത്തിന്റെ ലോകങ്ങളിലെ അഗാധമായ സത്യത്തിലേയ്ക്കു് വിരൽ ചൂണ്ടുന്നു. എന്നാൽ ഊർജ്ജതന്ത്ര പദ്ധതികൾക്കപ്രാപ്യമാണു് ആ സത്യം. എന്നിരുന്നാലും മനുഷ്യന്റെ അവനെക്കുറിച്ചുള്ള അറിവും പ്രപഞ്ചത്തെക്കുറിച്ചുള്ള അറിവും വദ്ധിപ്പിക്കുന്നതിനനിവാര്യമായ ദാശ്നികമായ അനന്തസാദ്ധ്യതകൾ ഇതിലുൾക്കൊള്ളുന്നു. നിശ്ചയമായും ധനാത്മകശാസ്ത്രത്തിന്റെയും തദ്പദ്ധതികളുടെയും വിചിന്തനത്തിനു് ബാഹ്യമാണീ സാദ്ധ്യത എന്നതിനു് തക്കമില്ല.

കുറച്ചുവഷങ്ങൾക്കുമുൻപു് അന്തർദ്ദേശീയമാസികയായ മിററിനു് നല്കിയ 'ശാസ്ത്രത്തിന്റെ കവിത' എന്ന ലേഖനത്തിൽ മറെറാരു ശാസ്ത്രജ്ഞൻ ഊർജ്ജകണവാദത്തിലും തരംഗശക്തിതന്ത്രത്തിലും നിഷ്ണാതനായ സ്വഗ്ഗീയ പ്രിൻസ് ലൂയിസ് ഡി ബ്രോഗ്ലീ ഇതേ വിഷയം തന്നെ അവതരിപ്പിച്ചിരിക്കുന്നു. ബ്ലെയിസ് പാസ്കലിനെ ഉദ്ധരിച്ചുകൊണ്ടു് 'ഈ സമഷ്ടിയിൽ' ഈ പ്രപഞ്ചം എന്നെ ഗ്രസിക്കുന്നു. ഞാൻ ചുരുങ്ങിച്ചുരുങ്ങിയൊരു ബിന്ദുവാകുന്നു. ചിന്തയിലൂടെ ഞാനീപ്രപഞ്ചത്തെ മനസ്സിലാക്കുന്നു. ഡി ബ്രോഗ്ലീ ഉപസംഹരിക്കുന്നു. ഉദാത്തമായ ആശ്ലേഷപ്രയോഗത്തിൽ ശുദ്ധ ശാസ്ത്രത്തിന്റെ സൌന്ദര്യമുണ്ടു്, കവിതയുണ്ടു്, ഒപ്പം ശാസ്ത്രത്തിന്റെ ഉന്നതമായ ബൌദ്ധികതയും.

ഞാൻ ആരു്? ഭൗതികമായിപ്പറഞ്ഞാൽ ഈ വിശാലവിശ്വത്തെ കണക്കിലെടുക്കുമ്പോൾ ഞാനതിസൂക്ഷ്മമായ ഒരു പൊട്ടു് മാത്രം. എന്നാൽ ചിന്തയിലൂടെ ഞാനീ വിശ്വം വിരചിക്കുന്നു. പ്രകൃതിയുടെ വിശാല പ്രതിഭാസങ്ങളെ അവയുടെ സമഗ്രതയിലും വിഭിന്നതയിലും വിശദമാക്കുന്ന ചെറിയൊരു സൂത്രവാക്യം ശാസ്ത്രകാരനെന്നനിലയിൽ മനുഷ്യന്റെ ചിന്ത വിരചിക്കുന്നു. ഒരു ഭാഗത്തു് ഈ വിശാലവിശ്വത്താൽ ഗ്രസിക്കപ്പെട്ടു വളരെ ചെറിയ ഒരംശം മാത്രമായി നിലകൊള്ളുമ്പോഴും മറെറാരു ഭാഗത്തു് ഈ അണ്ഡകടാഹത്തെയാകെ കുറച്ചു് സൂത്രവാക്യങ്ങളിൽ ഒതുക്കാൻ പററിയ വിധം ചിന്തയുടെ തീക്ഷ്ണതയും ശക്തിയുമുള്ള മനുഷ്യന്റെ നിഗൂഢത എന്തായിരിക്കും.

## 7 മനുഷ്യൻ എന്ന നിഗൂഢത

കേവലം ഭൗതികം മാത്രമായി വിശകലനം ചെയ്യാൻ കഴിയാത്ത വിധം മാനങ്ങൾ മനുഷ്യനുണ്ടു്. അവ അവന്റെ അനാത്മഭാവങ്ങളാണു്. അവയാണു് ശരീരത്തെ വിരചിച്ചിരിക്കുന്നതു്. അതാക

ട്ടെ അനാത്മപ്രപഞ്ചത്തിന്റെ ഒരു കണം മാത്രം. ദുർബ്ബലപ്പെടുത്തുവാനാവാത്ത ഇന്ദ്രിയാതീതമായ ഒരു സത്ത അവനിലുണ്ട്. അതാണ് ആത്മാവ്. അതു് നൈസർഗ്ഗികവും സത്താമാത്രവുമാണ്. ശാസ്ത്രത്തിനു് ഇനിയും മുൻപോട്ടു് പോകണമെങ്കിൽ ബാഹ്യപ്രപഞ്ചത്തിന്റെ നിഗൂഢതകൾക്കു ആദിരൂപമായി അവസ്സു് മേൽ നിലകൊള്ളുന്ന മനുഷ്യന്റെ നിഗൂഢതകളുടെ മേഖലയിൽ അന്വേഷണം തുടങ്ങേണ്ടിയിരിക്കുന്നു. അതിവിപുലമായൊരു ഗവേഷണമേഖലയാണിതു്. മനുഷ്യന്റെ ബോധസത്തയുടെ മേഖല, മാനവപ്രജ്ഞയുടെ മേഖല, അവന്റെ അഹംബുദ്ധി, അവൻ തന്നെ ദൃക്കായി, ദൃശ്യമായല്ല. പഠിക്കുമ്പോൾ ശാസ്ത്രത്തിനു് ബാഹ്യപ്രപഞ്ചത്തെക്കാൾ വിപുലവും അദ്ഭുതാവഹവുമായ ഒരു പഠനമേഖല കാണാം. അലക്സിസ്കാറലിന്റെ വാക്കുകളിൽ പെരുമാററമനഃശാസ്ത്രം, ജീവശാസ്ത്രം, രസതന്ത്രം, ഊർജ്ജതന്ത്രം എന്നീ പ്രത്യക്ഷശാസ്ത്രങ്ങളുടെ വിഷയമായ അറിയപ്പെടുന്ന മനുഷ്യൻ എന്നതിൽനിന്നും അറിയപ്പെടാത്ത മനുഷ്യന്റെ നിഗൂഢതകളിലേയ്ക്കു് ഇപ്പോൾത്തന്നെ പാശ്ചാത്യശാസ്ത്രജ്ഞന്മാർ അവരുടെ ശ്രദ്ധ മെല്ലെ തിരിച്ചുവിട്ടുതുടങ്ങിയിരിക്കുന്നു.

മനുഷ്യൻ ശാസ്ത്രത്തിന്റെയും സാങ്കേതികവിദ്യയുടെയും നാഗരികതയുടെയും സംസ്കാരത്തിന്റെയും സ്രഷ്ടാവാണ്. ഇന്നു് ഈ നാഗരികതയെ ഉച്ചാടനം ചെയ്യുവാൻ കഴിവുള്ളവനും അവൻതന്നെയാണ്. അവനെ സംബന്ധിക്കുന്നതെല്ലാം നിഗൂഢങ്ങളുമാണ്. ആധുനികശാസ്ത്രചിന്തയ്ക്കു് ഐൻസ്റ്റയിന്റെ സംഭാവന എന്ന ഗ്രന്ഥത്തിൽ ലിങ്കൺ ബാർനെററു് പറയുന്നതുപോലെ (വിശ്വവും ഡോ: ഐൻസ്റ്റയിനും.)

''ശാസ്ത്രചിന്തയുടെ പരിണാമത്തിൽ ഒരു കാര്യം ആകർഷകമാംവിധം വ്യക്തമായിരിക്കുന്നു. ഈ നിഗൂഢതയ്ക്കതീതമായി മറെറാരു നിഗൂഢത ചൂണ്ടിക്കാണിക്കാനില്ല. പ്രപഞ്ചനിഗൂഢത തന്നെ ഒന്നുമല്ല. ബുദ്ധിയുടെ എല്ലാ രാജവീഥികളും സിദ്ധാന്തങ്ങളുടെയും അനുമാനങ്ങളുടെയും വിജനവീഥികളും മാനുഷ്യകത്തിന്റെ സാമർത്ഥ്യം ഒരിയ്ക്കലും പൂർണ്ണത പ്രാപിയ്ക്കില്ല എന്ന ഒരഗാധ ഗർത്തത്തിലാണ് ചെന്നെത്തുന്നതു്. എന്തുകൊണ്ടെന്നാൽ സ്വന്തം അവസ്ഥിതിയാലും തന്റെ പരിമിതികളാലും പ്രകൃതിയിൽ നിമഗ്നനാവുകയാലും അയാൾ ബന്ധനത്തിലാണ്. എത്ര കണ്ടു് തന്റെ ചക്രവാളം അയാൾ വികസിപ്പിക്കുന്നുവോ അതിനനുസരിച്ചു്, നീൽബോർ പറഞ്ഞപോലെ, അസ്തിത്വനാടകത്തിലെ കാണികളുംഅഭിനേതാക്കളുമാണ് നാമെന്നു് അവൻ കൂടുതൽ വ്യക്തമായി കാര്യങ്ങൾ മനസ്സിലാക്കുന്നു. അങ്ങനെ മനുഷ്യൻ അവന്റെതന്നെ ഗഹനമായ നിഗൂഢതയായിത്തീരുന്നു. തന്നെത്താനറിയാൻ കഴിഞ്ഞില്ല എന്ന കാരണത്താൽ അവനു്

താനാംകൊള്ളുന്ന ഈ വിശാലവിശ്വത്തെയും മനസ്സിലാക്കാൻ കഴിയുന്നില്ല. അവൻെറ ജൈവഘടനയെക്കുറിച്ച് അവനു് മനസ്സിലാക്കാൻ കഴിയുന്നതാകട്ടെ വളരെ കുറച്ചുമാത്രം. തനിക്കു ചുററുമുള്ള ലോകങ്ങളെക്കുറിച്ച് വിചാരത്തിലും ഭാവനയിലും അറിയാൻ കഴിയുന്നതാകട്ടെ അതീവ തുച്ഛം. സ്വയം ഇന്ദ്രിയാതീതമായ ഭാവസമാധിയിലേയ്ക്കും അതേപോലെ അറിവിൻെറ ഉറവുകളിലേയ്ക്കും കടന്നു് കയറുന്നതിനു് സമർത്ഥമായ സ്വസ്വരൂപത്തെക്കുറിച്ച് അവൻ മുൻപു് പ്രസ്താവിച്ചവയെക്കാളെത്രയോ ചെറിയൊരംശം മാത്രമാണു് പ്രായേണ മനസ്സിലാക്കുന്നതു്.

## 8 മതത്തിൻെറ ശാസ്ത്രീയാടിസ്ഥാനം

ഭാരതീയദർശനം വെളിപ്പെടുത്തിയിട്ടുള്ളതുപോലെ ഇവിടെയാണു് ശാസ്ത്രത്തിൻെറയും മതത്തിൻെറയും സംഗമസ്ഥാനം എന്തുകൊണ്ടെന്നാൽ വേദാന്തചിന്തയനുസരിച്ച് ധനാത്മകശാസ്ത്രം വിട്ടുകളഞ്ഞ അനുഭവജ്ഞാനത്തിൻെറ നിഗൂഢതകളെയാണു് മതം അപഗ്രഥനത്തിനായി സ്വീകരിക്കുന്നതു്. ''അറിയപ്പെടാത്ത മനുഷ്യൻ'' സത്തമാത്രനായ മനുഷ്യൻ ആണു് മതത്തിൻെറ അപഗ്രഥനത്തിൻെറ വിശേഷമേഖല. സ്വാമി വിവേകാനന്ദൻെറ വാക്കുകളിൽ പറഞ്ഞാൽ (Compiete works Vol III. P. 253)

''ധീരന്മാരുടെ അന്വേഷണം ബോധസത്തക്കുമപ്പുറമാണു് നിലകൊള്ളുന്നതു്. ബോധത്തെ ഇന്ദ്രിയങ്ങൾ പരിമിതപ്പെടുത്തുന്നു. ആദ്ധ്യാത്മികലോകത്തിലെ സത്വത്തിൽ ചെന്നെത്തുന്നതിനു് മനുഷ്യൻ ഇന്ദ്രിയങ്ങൾക്കപ്പുറം പോവണം. ഇന്ദ്രിയങ്ങൾക്കപ്പുറം പോവുന്നതിൽ വിജയം വരിച്ചിട്ടുള്ള മനുഷ്യർ ഇന്നുമുണ്ടു്. അവരത്രേ ഋഷികൾ. കാരണം അവർ ആദ്ധ്യാത്മികസത്യത്തെ മുഖത്തോടുമുഖം കാണുന്നു.''

സത്യാന്വേഷണത്തിലേയ്ക്കുള്ള പ്രാമാണികവിജ്ഞാനശാഖകളായി മതത്തേയും ശാസ്ത്രത്തേയും ഭാരതീയചിന്ത പരിഗണിക്കുന്നു. ശാസ്ത്രവും മതവും തമ്മിലുള്ള ആത്മീയബന്ധത്തെക്കുറിച്ച് എഡിംഗ്ടൺ രേഖപ്പെടുത്തിയിട്ടുള്ള വീക്ഷണത്തെ ഭാരതം ബലപ്പെടുത്തിയിരിക്കുന്നു. (ശാസ്ത്രവും അദൃഷ്ടലോകവും)

''അന്വേഷണത്തിനു് അവശ്യം വേണ്ട പ്രാധാന്യം നല്കാതെ മതത്തിൻെറയാകട്ടെ ശാസ്ത്രത്തിൻെറയാകട്ടെ യഥാതഥമായ സത്ത മനസ്സിലാക്കുന്നതിനു് നിങ്ങൾക്കാവില്ല.''

പാശ്ചാത്യരാജ്യങ്ങളിലെ ശാസ്ത്രകാരന്മാരെയും ദൈവശാസ്ത്രജ്ഞരെയും പോലെ ഭാരതീയചിന്തകന്മാർ ഇവ രണ്ടും തമ്മിൽ

യാതൊരു വൈരുദ്ധ്യവും കണ്ടില്ല. ഈ വൈരുദ്ധ്യങ്ങളും സംഘട്ടനങ്ങളും ശാസ്ത്രത്തിന്റെയും മതത്തിന്റെയും സങ്കുചിതകാഴ്ചപ്പാടുകളുടെ ഫലമാണ്. എന്നിരുന്നാലും ആധുനികപാശ്ചാത്യലോകം അവയെ പാടെ വിപാടനം ചെയ്യുന്നതിന് കഠിനമായി യത്നിച്ചുകൊണ്ടിരിക്കുകയാണ്. ശാസ്ത്രമെന്താണ് അർത്ഥമാക്കുന്നതെന്നതിനെക്കുറിച്ച് ശാസ്ത്രവിദ്യാർത്ഥികളിൽ ബഹുഭൂരിപക്ഷത്തിനും അവ്യക്തവും അതിലുപരി വ്യാമിശ്രവുമായ അറിവാണുള്ളത്. സാധാരണമനുഷ്യന്റെ കാര്യമല്ലിതെന്ന് ഓർമ്മിക്കണം. മതത്തിന്റെ കാര്യത്തിലും ഇതു തന്നെയാണ് പരമാർത്ഥം. സാധാരണക്കാരന്റെ കാര്യമെടുത്താൽ ശാസ്ത്രമെന്ന് പറഞ്ഞാൽ തിട്ടമായ സാങ്കേതികവിദ്യ മാനുഷ്യകത്തിന് നല്കിയിട്ടുള്ള നേട്ടങ്ങളായെണ്ണുന്ന റേഡിയോ, ദൂരദർശൻ തുടങ്ങിയവ അല്ലെങ്കിൽ മററ് ഭൗതികവസ്തുക്കളിൽ കവിഞ്ഞൊന്നുമില്ല. ശാസ്ത്രവിദ്യാർത്ഥികളാവട്ടെ പൊതുവെ ഇതിനെ ഊർജ്ജതന്ത്രം, രസതന്ത്രം തുടങ്ങി പല വകുപ്പുകളിൽപെടുത്തി കോളേജുകളിലും സ്കൂളുകളിലും പഠിക്കുന്നു. എന്നാൽ പ്രശസ്തരായ ശാസ്ത്രകാരന്മാരിലേയ്ക്ക് തിരിഞ്ഞു് നമുക്ക് ശാസ്ത്രമെന്താണെന്ന് പഠിക്കാം. സത്യാന്വേഷണമാണ്, ശാസ്ത്രമെന്ന് അവരിൽനിന്നും നാം മനസ്സിലാക്കുന്നു. പ്രകൃതിയുടെ യാഥാർത്ഥ്യത്തിൽ മറഞ്ഞിരിക്കുന്ന സത്യത്തെ ഇന്ദ്രിയങ്ങൾ നല്കുന്ന സങ്കല്പങ്ങളുടെയും പരീക്ഷണങ്ങളിൽ ഉരുത്തിരിഞ്ഞുവരുന്ന സങ്കല്പങ്ങളുടെയും അടിസ്ഥാനത്തിൽ പിന്തുടരുന്നതാണ് ശാസ്ത്രമെന്ന് അവരിൽനിന്ന് മനസ്സിലാവുന്നു. സങ്കീർണ്ണമായിട്ടുള്ള അനുമാനങ്ങൾ അർത്ഥവത്തും ക്രമബദ്ധവും നിയന്ത്രണവിധേയവുമാക്കി മാററുന്ന അനുഭവജ്ഞാനത്തിന്റെ ആത്മാർത്ഥവും വിവേചനാപൂർണ്ണവും നിഷ്പക്ഷവുമായ ശാസ്ത്രമാണിതു്. കാൾ പിയേഴ്സൺ പറയുന്നു. (ശാസ്ത്രത്തിന്റെ വ്യാകരണം)

'വസ്തുതകളുടെ ക്രമീകരണത്തെയും അവയുടെ പ്രവാഹനിത്യതയെയും ആപേക്ഷികപ്രസക്തിയേയും അംഗീകരിക്കുകയും ചെയ്യുന്നതു് ശാസ്ത്രത്തിന്റെ നിയോഗവും സ്വാർത്ഥവികാരങ്ങൾ കൊണ്ടുള്ള മുൻവിധികൾ ഇല്ലാതെ ഈ വസ്തുതകൾക്കുമേൽ ചെയ്യുന്ന വിവേചനസ്വഭാവം സവിശേഷമായ മനസ്സിന്റെ ശാസ്ത്രയുക്തമായ ചട്ടക്കൂടമാകുന്നു.

അപ്രകാരമറിഞ്ഞിട്ടുള്ള ശാസ്ത്രത്തെ ഏതെങ്കിലും പ്രത്യേകവസ്തുതകളിൽ തളച്ചിടാവുന്നതല്ല. ഉന്നതജീവശാസ്ത്രകാരനായ ജെ. ആർതർ തോംസന്റെ വാക്കുകളിൽ (ശാസ്ത്രത്തിനൊരാമുഖം. ഹോം സർവ്വകലാശാലാ ലൈബ്രറി പ്രകാശനം)

ശാസ്ത്രം പ്രത്യേകിച്ചേതെങ്കിലും ഒരു വസ്തുതാഭാഗത്താലാവരണം ചെയ്യപ്പെട്ട ഒന്നല്ല. ധിഷണാപരമായ മനോഭാവമെന്നതിനെ

വിശേഷിപ്പിക്കാം. അന്വേഷണത്തിന്റെ ഏതെങ്കിലും രീതിവിധാനത്തിൽ വിശേഷിച്ച് ഇതു് കെട്ടപ്പെട്ടിട്ടില്ല. പ്രമാണങ്ങളിലധിഷ്ഠിതമായ നിഗമനങ്ങളെ മാത്രം അംഗീകരിക്കുന്ന തികച്ചും ആത്മാർത്ഥമായ സൂക്ഷ്മവിചാരസരണിയാണിതു്. നൂതനമായൊരു പ്രായോഗികപ്രശ്നത്തെ നേരിടുന്ന വണിക് പ്രവരനിൽനിന്നും, പ്രമാണങ്ങളെ സൂക്ഷ്മമായി പരിശോധിക്കുന്ന ന്യായാധിപനിൽനിന്നും ക്രിയാത്മകമായൊരു വിജ്ഞാപനപത്രിക രൂപപ്പെടുത്തുന്ന രാജ്യതന്ത്രജ്ഞനിൽനിന്നും ശാസ്ത്രോചിതമായ സമീപനത്തിന്റെ പാഠങ്ങൾ നമുക്കു് ഉൾക്കൊള്ളുവാൻ കഴിഞ്ഞേക്കും.

വാക്കും അർത്ഥവും എന്നപോലെ വസ്തുനിഷ്ഠതയും സൂക്ഷ്മതയും ശാസ്ത്രീയ രീതിവിധാനത്തിന്റെ രണ്ടു സുപ്രധാന സവിശേഷതകളാണു്. പഠനത്തിന്റെ മേഖല ഏതുതന്നെ ആയിരുന്നാലും മേൽപ്രസ്താവിച്ച സവിശേഷതകളുള്ള ഏതു പഠനവും ശാസ്ത്രമാണു്. ഊർജ്ജതന്ത്രം, രസതന്ത്രം, സാമൂഹ്യശാസ്ത്രം തുടങ്ങിയ ശാസ്ത്രത്തിന്റെ വിഭാഗങ്ങൾ വസ്തുതകളുടെ ചില പ്രത്യേകസമ്പ്രദായത്തിൽ കെട്ടിയിടപ്പെട്ടിട്ടില്ല. ഈ ഉപമേഖലകൾക്കാകട്ടെ പരിമിതമായ സാദ്ധ്യതകൾമാത്രം ഉള്ളപ്പോൾ ശാസ്ത്രമാകട്ടെ സ്വന്തം സാദ്ധ്യതകളിൽ അനന്തമാണു്. പ്രാഥമികദശയിൽ വെവ്വേറെ തലങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്ന ഈ ഉപമേഖലകൾ അവയുടെ പുരോഗമനഘട്ടങ്ങളിൽ സ്വന്തം അതിർത്തികൾ ഭേദിച്ച് കേന്ദ്രീകൃതശാസ്ത്രീയാന്വേഷത്തിൽ അലിഞ്ഞുചേരുന്നു. ഇവിടെ സമഗ്രാനുഭവത്തിന്റെ യാഥാർത്ഥ്യത്തിനായുള്ള അന്വേഷണം ഉളവാകുന്നു. പൗരാണിക ഭാരതീയ ദർശനങ്ങളിൽ ഉയർത്തിപ്പിടിച്ചിട്ടുള്ളതും ആധുനികയുഗത്തിൽ സ്വാമി വിവേകാനന്ദൻ പ്രഖ്യാപിച്ചിട്ടുള്ളതുമായ മനുഷ്യന്റെ അന്തർമണ്ഡലത്തിലെ യാഥാർത്ഥ്യങ്ങളുടെ ശാസ്ത്രം മതത്തിന്റെ ശാസ്ത്രമെന്ന ആശയം ഈ മഹനീയസന്ദർഭത്തിൽ ദൂരവ്യാപകമായ പ്രാധാന്യമർഹിക്കുന്ന ഒരു പഠനമാകുന്നു.

## 9 സാർവ്വലൗകികശാസ്ത്ര – മതങ്ങൾ ഭാരതത്തിന്റെ കാഴ്ച്ചപ്പാടിൽ

പാശ്ചാത്യദേശങ്ങളിൽ മതം ആവിർഭവിച്ചിട്ടുള്ളതും അറിയപ്പെട്ടിട്ടുള്ളതും അതിന്റെ ലക്ഷ്യത്തിലും, രീതിവിധാനത്തിലും അനുമാനങ്ങളിലും യുക്ത്യധിഷ്ഠിതമായ അന്വേഷണങ്ങളുടെയും അപഗ്രഥനങ്ങളുടെയും ഈ യാഥാർത്ഥ്യത്തിനു വിരുദ്ധമായ നിലപാടാണു് കൈക്കൊണ്ടിട്ടുള്ളതു്. അതാവട്ടെ സ്വയം രൂപപ്പെട്ടതും കുററമററതുമായ ഒന്നാണെന്നു വിശ്വസിക്കുവാൻ മനുഷ്യൻ നിർബ്ബദ്ധനായി. ഒരു തത്ത്വസംഹിത, അല്ലെങ്കിൽ സിദ്ധാന്തശാഠ്യം. മററൊരു തര

ത്തിൽ പറഞ്ഞാൽ ചേതനയററ ഒരു ചിന്താശകലം സ്വീകരിക്കുന്ന തിന്ന് അവൻ ക്ഷണിക്കപ്പെട്ടു. അതുകൊണ്ടുതന്നെയാണ് മുന്നേററം നടത്തിക്കൊണ്ടിരുന്ന ശാസ്ത്രാഭിമുഖ്യത്തിൻെറ നിഷ്പക്ഷമായ അന്വേഷണവും വിവേചനാപൂർവ്വകമായ അപഗ്രഥനവുമായി തീവ്രതരങ്ങളായ ഏററുമുട്ടലുകളിലേപ്പെട്ടതു്. ഇന്ത്യയിലാകട്ടെ നേരെ മറിച്ച് ഏതൊരു ശാസ്ത്രശാഖയെയുംപോലെ മതവും അന്വേഷണാത്മകവും, യുക്തിഭദ്രവും, അനുഭൂതിജന്യവുമായ ഒന്നായാണ് എന്നും മനസ്സിലാക്കിപ്പോന്നിട്ടുള്ളതു്. പൗരാണികകാലത്തു് ഭാരതത്തിൻെറ മഹത്സംഭാവനകളായ ഉപനിഷത്തുകളിലും സമീപകാലത്തു് സ്വാമി വിവേകാനന്ദൻെറ പ്രസ്താവനകളിലും സമർത്ഥിക്കപ്പെട്ടിട്ടുള്ളതു് ഈ അംഗീകൃതയാഥാർത്ഥ്യംമാത്രമാണ്.

വിശാലമായ ഈ കാഴ്ചപ്പാടിൻെറ അഭാവത്തിൽ പാശ്ചാത്യദേശങ്ങളിൽ ശാസ്ത്രവും മതവും തമ്മിലുണ്ടായിട്ടുള്ള സംഘട്ടനങ്ങളെ സൂചിപ്പിച്ചുകൊണ്ടു് സ്വാമി വിവേകാനന്ദൻ ഇപ്രകാരം പറഞ്ഞു. (C. W. Vol II. P. - 433)

'ആധുനികജ്യോതിഃശാസ്ത്രജ്ഞരും ഊർജ്ജതന്ത്രജ്ഞരും മററും ഉന്നയിച്ചിട്ടുള്ള പ്രപഞ്ചസിദ്ധാന്തങ്ങൾ നമുക്ക് അറിയാം. ഈ ശാസ്ത്രീയ കണ്ടുപിടുത്തങ്ങൾ എത്രയും ദയനീയമായി യൂറോപ്പിൽ ദൈവശാസ്ത്രത്തിൻെറ അടിത്തറ മാന്തുന്നതും ആയതിൻെറ ശക്തിദുർഗ്ഗത്തെ തകർക്കുന്ന ബോംബുകളായിത്തീരുന്നതും അതുപോലെ നമുക്കറിയാം. ഈ ശാസ്ത്രീയ പര്യവേഷണങ്ങളെ തടയുന്നതിന്ന് ദൈവശാസ്ത്രകാരന്മാർ എക്കാലത്തും ശ്രമിച്ചിരുന്നതും നമുക്കറിവുള്ളതാണ്.' മതത്തിൻെറ മേഖലയിൽ യുക്തി പ്രാമാണികമാകുന്നതെങ്ങിനെയെന്നു് ചൂണ്ടിക്കാണിച്ചുകൊണ്ടു് അദ്ദേഹം തുടരുന്നു: (Vol. I. P. 367)

ഭൗതികവിജ്ഞാനങ്ങൾക്ക് കഴിയുന്നതുപോലെ മതത്തിനും സ്വസിദ്ധാന്തങ്ങളെ യുക്തിയുടെ കണ്ടുപിടുത്തങ്ങളെക്കൊണ്ടു് വെളിവാക്കുവാൻ കഴിയുമോ? ഭൗതികജ്ഞാനവിജ്ഞാനങ്ങളിൽ നാം പ്രയോഗിക്കുന്ന ഗവേഷണമുറകൾതന്നെയാണോ മതവിജ്ഞാനീയത്തിലും പ്രയോഗിക്കേണ്ടതു് ? എൻെറ അഭിപ്രായത്തിൽ അപ്രകാരംതന്നെയാണ് വേണ്ടതു്. അതെത്രയും പെട്ടെന്നു് സാധിക്കുന്നുവോ അത്രകണ്ടു നല്ലതാണെന്നും എനിയ്ക്കഭിപ്രായമുണ്ടു്. ഈവിധമുള്ള ഗവേഷണങ്ങൾ കൊണ്ടു് മതമങ്ങു് നശിച്ചുപോകുമെങ്കിൽ പോവട്ടെ. എത്രവേഗമോ അത്രമാത്രം നന്നു്. എന്തുകൊണ്ടെന്നാൽ അതിത്രയുംകാലം പ്രയോജനപ്രദമല്ലാത്ത അനർഹമായ അന്ധവിശ്വാസമായിരുന്നു. അതിൻെറ വിനാശമാണ് അത്യന്താപേക്ഷിതമെന്നു് എനിയ്ക്കു് തികഞ്ഞ ഉറപ്പുണ്ടു്. ഈ ഗവേഷണങ്ങളുടെ ഫലമായി മതത്തിൻെറ

മാലിന്യമെല്ലാം പോയകലുകയും അതിൻെറ അവശ്യഘടകങ്ങൾ വിജയപൂർവ്വം ആവിർഭവിക്കുകയും ചെയ്യണമെന്നതിൽ സന്ദേഹത്തിനവകാശമില്ല. ഇന്നു് ഊർജ്ജതന്ത്രത്തിൻെറയോ രസതന്ത്രത്തിൻെറയോ സിദ്ധാന്തങ്ങൾ എത്രകണ്ടു് യുക്ത്യനുസാരികളോ, അത്രമാത്രം മതം യുക്ത്യനുസാരിയാകും. എന്നുതന്നെയല്ല, അതിലുപരി ബലവും ലഭിക്കും. എന്തെന്നാൽ സ്വസത്യം സഹായിയ്ക്കുന്നതിനു് മതത്തിനുള്ള സ്വതഃപ്രാമാണ്യം ഊർജ്ജതന്ത്രത്തിനോ രസതന്ത്രത്തിനോ ഇല്ല. പൗരാണികഭാരതത്തിൽ മതത്തിൻെറ തത്വങ്ങളെ സമീപിച്ചിട്ടുള്ളതു് വസ്തുനിഷ്ഠമായ നിഷ്പക്ഷതയോടെയാണെന്നു് ഉപനിഷത്പഠനങ്ങൾ വെളിവാക്കുന്നു. ഈ പഠനങ്ങളുടെ ആത്യന്തികലക്ഷ്യം സത്യം കണ്ടെത്തുക എന്നതായിരുന്നു. അല്ലാതെ സുഖസന്ദായകങ്ങളായ വ്യാമോഹങ്ങളെയും മനോരഥങ്ങളെയും പുണരുകയോ പ്രാകൃതമായ രാഗദ്വേഷങ്ങളെ മൂർത്തീകരിക്കുകയോ ആയിരുന്നില്ല.

ഭാരതീയചിന്തയിലുയർത്തിപ്പിടിച്ചിട്ടുള്ള മതത്തോടുള്ള ഈ യുക്തിപൂർവ്വകമായ സമീപനം സ്വാമി വിവേകാനന്ദൻ തൻെറ പല പ്രഭാഷണങ്ങളിലും ചർച്ചകളിലും വ്യക്തമാക്കിയിട്ടുണ്ടു്. അദ്ദേഹത്തിൻെറ മതവും ശാസ്ത്രവും എന്ന പ്രഭാഷണത്തിൽ അദ്ദേഹം പറയുന്നു. (Vol. VI. പേജ് - 81).

അറിവിൻെറ ഏകനിദാനം അനുഭവം മാത്രമാണു്. ലോകത്തു് അനിശ്ചിതത്വം നിറഞ്ഞ ഏകശാസ്ത്രം മതം മാത്രമാണു്. എന്തുകൊണ്ടെന്നാൽ അതു് ഒരു അനുഭവശാസ്ത്രമായി ഉപദേശിയ്ക്കപ്പെടുന്നില്ല. ഇങ്ങനെയാവാൻ പാടില്ലാത്തതാണു്. എന്നിരുന്നാലും സ്വാനുഭവത്തിൽനിന്നും മതത്തെ മററുള്ളവർക്കു് മനസ്സിലാക്കിക്കൊടുക്കുന്ന ഒരു ചെറിയസംഘം ആളുകൾ എക്കാലത്തുമുണ്ടു്. ഇവരെ 'ഭാവാതീതന്മാർ' എന്നുപറയുന്നു. എല്ലാ മതങ്ങളിലുമുള്ള 'ഭാവാതീതന്മാർ' ഒരേഭാഷയിൽ സംസാരിക്കുകയും ഒരേ സത്യം പഠിപ്പിക്കുകയും ചെയ്യുന്നു: മതത്തിൻെറ യഥാതഥമായ ശാസ്ത്രമിതാണു്. ലോകത്തിൻെറ ഏതുഭാഗത്തും ഗണിതശാസ്ത്രത്തിനു് മാററമില്ലാത്തതുപോലെ ഭാവാതീതന്മാർക്കു് തമ്മിലും മതാന്തരമില്ല. അവരെല്ലാം ഒരേതരം മാനസികഭാവവും നിലപാടുമുള്ളവരാണു്. അവരുടെ അനുഭൂതിസമാനമാണു്. അതു് നിയമമാവുന്നു .......

രസതന്ത്രവും ഇതരപ്രകൃതിശാസ്ത്രങ്ങളും ഭൗതികലോകത്തെ സംബന്ധിച്ച സത്യങ്ങളെ എന്നപോലെ മതം ആദ്ധ്യാത്മികലോകത്തെ സംബന്ധിച്ച സത്യങ്ങളെ കൈകാര്യം ചെയ്യുന്നു. രസതന്ത്രവിദ്യാർത്ഥി വായിയ്ക്കേണ്ടതു് പ്രകൃതിയാകുന്ന ഗ്രന്ഥമാണു്. മതത്തെക്കുറിച്ചു് പഠിക്കുന്നതിനുള്ള ഗ്രന്ഥം നിങ്ങളുടെ സ്വന്തം മനസ്സും ഹൃദയവുമാണു്. ആത്മജ്ഞാനി പലപ്പോഴും പ്രകൃതിശാസ്ത്രങ്ങളെക്കുറി

ച്ച് അജ്ഞനായിരിക്കുന്നു. കാരണം അദ്ദേഹം തെററായ ഗ്രന്ഥം — അന്തരംഗഗ്രന്ഥം — ആണ് വായിയ്ക്കുന്നത്. പ്രകൃതിശാസ്ത്രജ്ഞൻ മിയ്ക്കവാറും മതവിഷയത്തിൽ അജ്ഞനായി കാണപ്പെടുന്നു. എന്തു കൊണ്ടെന്നാൽ അദ്ദേഹവും തെററായ ഗ്രന്ഥം — ബാഹ്യഗ്രന്ഥം — ആണ് പാരായണം ചെയ്യുന്നത്.

മനുഷ്യൻെറ പ്രവൃത്തിമണ്ഡലത്തിൽ രണ്ടുതരം അറിവുണ്ടെന്നു ഭാരതീയവൈജ്ഞാനികർ കണ്ടെത്തിയിരുന്നു. ഒന്നു പരയും മറേറതു് അപരയും. ഒന്നു ബാഹ്യപ്രപഞ്ചത്തെയും മറെറാന്ന് മനുഷ്യൻെറ ആന്തരപ്രകൃതിയേയും കാട്ടിത്തരുന്നു. ജീവിതപ്രതിഭാസത്തിൻെറ വ്യത്യസ്തമുഖങ്ങളാണവ രണ്ടും. അനുഭവത്തിൻെറ തലങ്ങളെ പൂർണ്ണമായുൾക്കൊള്ളുന്നതിന് ഒന്നിൻെറമാത്രം പഠനം പര്യാപ്തമല്ല. ഒന്നിൻെറ വീക്ഷണകോണിൽ നിന്നുകൊണ്ടു് രണ്ടാമത്തേതിൻെറ പഠനം ആശാവഹങ്ങളായ ഫലങ്ങളെ പ്രദാനം ചെയ്യുകയുമില്ല. എന്നാൽ ഒന്നിൻെറ പഠനഫലമായുണ്ടായ നിഗമനങ്ങളുടെ വെളിച്ചത്തിൽ രണ്ടാമത്തതിനെ പഠിയ്ക്കാനൊരുമ്പെടുന്നതു് സഹായകവും സമയോചിതവുമാണെന്നതിന് തക്കമില്ല.

പ്രപഞ്ചവിജ്ഞാനീയം എന്ന പ്രഭാഷണത്തിൽ സ്വാമി വിവേകാനന്ദൻ പറയുന്നു. (Vol. II P. 432)

പിണ്ഡാണ്ഡം, ബ്രഹ്മാണ്ഡം അതായതു് ആഭ്യന്തരം, ബാഹ്യം എന്നു രണ്ടു ലോകങ്ങളുണ്ടു്. അനുഭവത്തിൻെറ വെളിച്ചത്തിൽ ഇവ രണ്ടിൽനിന്നും നമുക്കു സത്യദർശനം ലഭിക്കുന്നു. ആന്തരാനുഭൂതികളിൽനിന്നും സമാഹരിക്കപ്പെടുന്ന സത്യം മനഃശാസ്ത്രവും തത്ത്വചിന്തയും മതവുമാണെങ്കിൽ ബാഹ്യാനുഭൂതികളിൽനിന്നും ഉളവാകുന്നതു് ഭൗതികശാസ്ത്രങ്ങളാണ്. സമ്പൂർണ്ണസത്യം ഈ രണ്ടുലോകങ്ങളിലുമുള്ളതായിരിക്കണം. പിണ്ഡാണ്ഡം ബ്രഹ്മാണ്ഡത്തിനു സാക്ഷ്യവും അതുപോലെ ബ്രഹ്മാണ്ഡം പിണ്ഡാണ്ഡത്തിനു സാക്ഷ്യവുമേകണം. ഭൗതികവിജ്ഞാനം ആന്തരവിജ്ഞാനത്തെ സാധൂകരിക്കുന്നതും ആന്തരവിജ്ഞാനം ഭൗതികവിജ്ഞാനത്തിന് ഉപോദ്ബലകവുമാകണം.

അങ്ങനെ പൗരാണികഭാരതത്തിലെ ചിന്തകന്മാർ പറഞ്ഞു: ഇവിടെയാണ് മനുഷ്യൻെറ ഭൗതികജീവിതവും ഇവിടെത്തന്നെയാണ്, അവനെച്ചുററിയുള്ള ഭൗതികപ്രപഞ്ചവും. നമുക്ക് ശാസ്ത്രീയടിസ്ഥാനത്തിൽ രണ്ടിനേയും അപഗ്രഥിയ്ക്കാം. എന്നാൽ നമുക്ക് അവനെ അവൻെറ സ്വരൂപത്തിൻെറ ഗാംഭീര്യത്തിലും, അവൻെറ ബോധമണ്ഡലം അനാവരണം ചെയ്തു തരുന്ന സ്വപ്രകൃതിയിലും, അവൻെറ ചേതനയിലും, ഭാവാത്മകപ്രതികരണങ്ങളിലും അവൻെറ

അഹംബുദ്ധിയിലും, അവൻെറ സ്വസ്വരൂപാവബോധത്തിലുംകൂടി അപഗ്രഥിയ്ക്കാം. ഈ ഒടുവിൽ പറഞ്ഞതു് അപഗ്രഥനം അനിവാര്യമായ എണ്ണമററ പ്രതിഭാസങ്ങളെ വിരചിക്കുന്നതാണു്. ഈ മേഖലയിലുണ്ടാവുന്ന ഓരോ മുന്നേററവും ബാഹ്യലോകത്തിൻെറ നിഗൂഢതകൾക്കു് പിന്നിലെ സത്യത്തെ അനാവരണം ചെയ്യുന്ന മനുഷ്യ മുന്നേററത്തിനു് കാരണമാവുന്നതാണു്. ദൃഷ്ടാന്തത്തിനു് എഡിംഗ്ടനെ ഉദ്ധരിച്ചാൽ, നാമന്വേഷിക്കുന്ന വിജ്ഞാനത്തിൻെറ സ്വഭാവം മനസ്സിലാക്കുന്നതിനു് ആവശ്യമായ ജ്ഞാനത്തിൻെറ അപഗ്രഥനത്തിനു് ഇതു യഥാർത്ഥത്തിൽ സഹായകമാവുമെന്നു് നാം കണ്ടെത്തിയിരിക്കുന്നു.

മതത്തിൻെറ മേഖലയിലുള്ള അപഗ്രഥനം ഒരു വലിയ അളവു വരെ ധനാത്മകശാസ്ത്രങ്ങളുടേതുപോലെതന്നെയാണു്. വസ്തുതകളുടെ ശേഖരണം, അവയുടെ വിഭജനം അവയ്ക്കു് പിന്നിൽ നിലകൊള്ളുന്ന നിയാമകതത്ത്വത്തെ അഥവാ തത്ത്വങ്ങളെ വെളിവാക്കുംവിധമുള്ള അപഗ്രഥനം തുടർന്നു് ആ പ്രതിഭാസത്തെത്തന്നെ വരുതിയിലാക്കുന്നതിനുപയുക്തമായ അറിവു് സർവ്വോപരി ആ അറിവിനെ മാനുഷ്യകത്തിൻെറ യാതനകളെ വിപാടനം ചെയ്യുന്നതിനും തദ്വാരാ മാനവികോൽക്കർഷത്തിനും സംതൃപ്തിയ്ക്കുംവേണ്ടി ഉപയോഗിക്കൽ എന്നിങ്ങനെ ശാസ്ത്രീയമായ ഒരു പദ്ധതിയാണു് മതത്തിൻേറതും. പൗരാണിക ഭാരതത്തിലെ ചിന്തകന്മാർ ശാസ്ത്രീയമായ അടിത്തറയിലുറച്ചുനിന്നു കൊണ്ടു് മനുഷ്യൻെറ അന്തർമണ്ഡലത്തെപ്പററി ഇമ്മാതിരി ഒരു പഠനം നടത്തുകയും അവർ നേടിയ ഉൾക്കാഴ്ചകൾ തുടർന്നു് ഒരുപററം ചിന്തകന്മാർ ഒന്നിച്ചിരുന്നു് പരിശോധിക്കുകയും ക്രോഡീകരിക്കുകയും ചെയ്തു പോന്നു. മതത്തിൻെറ ഇമ്മാതിരി പഠനം മതമേഖലയിലെ സുസമ്പന്നവും രചനാത്മകവുമായ ശാസ്ത്രപാരമ്പര്യത്തിൻെറ ഒസ്യത്തു് ഭാവിതലമുറയ്ക്കു് മുതൽക്കൂട്ടായി. അപ്രതിഹതമായ ഈ അടിത്തറയിലാണു് ഭാരതീയവൈജ്ഞാനികത കാലത്തിൻെറ പരീക്ഷണങ്ങളെ അതിജീവിച്ചതു്. ആധുനികപാശ്ചാത്യചിന്തകൾ വളർത്തിയെടുത്ത സഹോദരസമ്പ്രദായമായ ആധുനികശാസ്ത്രത്തോടും അതിൻെറ പ്രശംസാർഹങ്ങളായ നേട്ടങ്ങളോടുമുള്ള ഔദാര്യവും ഇവിടെ വിശദമാവുന്നു.

റോമയിൻ റോളാങ്ങ് പറയുന്നു. (സ്വാമി വിവേകാനന്ദൻെറ ജീവചരിത്രം P. 196)

'ശരിയായ വേദാന്തമതം രൂപപ്പെട്ടിട്ടുള്ളതു് മുൻവിധിയോടു കൂടിയ ആശയങ്ങളിൽനിന്നല്ല. വസ്തുതകളെ വിലയിരുത്തുന്നതിലും അവയുടെ അനുരണനത്തിനുള്ള വ്യത്യസ്തങ്ങളായ സിദ്ധാന്തങ്ങളെ

രൂപപ്പെടുത്തുന്നതിലും വേദാന്തമതം മററു മതങ്ങൾക്കിടയിൽ അസാധാരണമായ നിഷ്പക്ഷതയും അജയ്യമായ പൗരുഷവും സ്വായത്തമാക്കിയിട്ടുണ്ട്. ഈ വിശാലവിശ്വത്തിൻെറ നിഗൂഢതകളുടെ വിശദീകരണം തേടുന്നതിനു സ്വേച്ഛാപൂർവ്വം ഏതു മാർഗ്ഗവും തെരഞ്ഞെടുക്കുവാൻ കഴിയും വിധം പരിപൂർണ്ണസ്വാതന്ത്ര്യമുള്ളതും പൗരോഹിത്യ സമ്പ്രദായത്തിൻെറ സന്നിവേശംകൊണ്ടു ഒരിക്കലും താറുമാറായിട്ടില്ലാത്തതുമാണു വേദാന്തമതം.'

മനുഷ്യൻെറ യഥാതഥമായ സ്വരൂപത്തെക്കുറിച്ചു വസ്തുനിഷ്ഠമായ അപഗ്രഥനം നടത്തിയിട്ടു ഉപനിഷദ്ദ്രഷ്ടാക്കളായ ഋഷിമാർ അടിസ്ഥാനപരമായി ഒരു സത്യം പുറത്തുകൊണ്ടുവന്നു. മനുഷ്യൻ അവൻെറ ആത്യന്തികഭാവത്തിൽ ദിവ്യനാണ്. അവൻെറ പരിമിത വ്യക്തിത്വത്തിനപ്പുറമാണ്. നിത്യമുക്തവും, നിത്യശുദ്ധവും, പൂർണ്ണമായ ആത്മാവ്. അമൃതനും, ദിവ്യനുമായ ആ യഥാർത്ഥമനുഷ്യൻെറ വെറും ബാഹ്യഉപകരണങ്ങളാണു ശരീരവും മനസ്സും അഹം ബുദ്ധിയും. ഈ കണ്ടുപിടിത്തം മററൊരു കണ്ടുപിടിത്തത്തിനു വഴിതെളിയിച്ചു. മനുഷ്യനിൽ അന്തർഭവിച്ചിരിക്കുന്ന ആ ദിവ്യത്വംതന്നെയാണു ഈ വിശ്വമണ്ഡലത്തിൻെറ അടിസ്ഥാനവും. ഇതിനു അവർ ബ്രഹ്മം എന്നു പറഞ്ഞു. ആകെക്കൂടിയുള്ള ആത്മാത്മനാത്മവസ്തുക്കളെ അവർ സത്യം ജ്ഞാനം അനന്തം എന്നു വിശേഷിപ്പിച്ചു. മുണ്ഡകോപനിഷത്തിൽ ഇതേ ചോദ്യം ഉത്തമനായ ഒരു ശിഷ്യൻ തൻെറ മഹാഗുരുവിനോടു ചോദിക്കുന്നു. (മുണ്ഡകം 1. 13)

'കസ്മിന്നു ഭഗവോ വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി.'

അല്ലയോ ഭഗവൻ യാതൊന്നിൻെറ അറിവുകൊണ്ടു എല്ലാം അറിയപ്പെടുമോ ആ അറിവു ഏതാണ്.

പ്രപഞ്ചത്തിൻെറ ആഭ്യന്തരവും ബാഹ്യവുമായ എല്ലാ പ്രാദുർഭാവങ്ങളേയും അറിയാനാവുംവിധം സമർത്ഥമായ ഏകമായൊരു പരമാർത്ഥം ഉണ്ടോ? ഈ നാനാത്വങ്ങൾക്കു പിന്നിൽ ഒരു ഏകത്വം ഉണ്ടോ? പലതുകളുടെ പിന്നിൽ ഒരൊന്നു? ഈ ചോദ്യത്തിനു ഗുരു വളരെ പ്രസക്തമായ ഉത്തരം നല്കി. (മുണ്ഡകം 1, 1, 4)

'ദ്വേ വിദ്യേ വേദിതവ്യേ ഇതി ഹ സ്മ യത്
ബ്രഹ്മവിദോ വദന്തി പരാ ചൈവാപരാ ച.'

രണ്ടു വിദ്യകൾ അറിയപ്പെടേണ്ടവയായുണ്ടെന്നു ബ്രഹ്മത്തെ അറിയുന്ന പരമാർത്ഥജ്ഞാനികൾ പറയുന്നു. അവയിൽ ഒന്നു പരയും മറേറതു അപരയും.

ഇവ രണ്ടും അപഗ്രഥിക്കപ്പെടേണ്ടതാണ് ഇവയിൽ അപര എന്നതു വേദങ്ങൾ ശിക്ഷ, കല്പം, വ്യാകരണം, നിരുക്തം, ഛന്ദസ്സ്,

ജ്യോതിഷം എന്നിവയാകുന്നു. ചുരുക്കത്തിൽ എല്ലാ പവിത്ര ഗ്രന്ഥങ്ങളും സാഹിത്യവും, കലയും, ശാസ്ത്രവും ചരിത്രവും അതിലുൾപ്പെടുന്നു.

അകർത്തൃകവും, വസ്തുനിഷ്ഠവും നിർമ്മുക്തവുമായ കാര്യകാരണ വിവേചനാശീലമുള്ള ഒരു ഉന്നത മനസ്സ് നമുക്കുണ്ട്. വികാരങ്ങൾ താലോലിക്കുന്ന ഒരഭിപ്രായത്തെയും മുന്നോട്ടുവെയ്ക്കുന്നതിനു യാതൊരു തൃഷ്ണയുമില്ല. ഒരുവേള ഒരുവൻെറ രാഗദ്വേഷങ്ങൾക്ക് എതിരായിരുന്നാൽപോലും സത്യം മാത്രമാണതിൻെറ പ്രേരകശക്തി. വേദങ്ങൾ പോലും പരമോന്നതമായ അറിവിനെ സംബന്ധിച്ച് നോക്കുമ്പോൾ താഴത്തെ പടിയിലാണെന്നു് ഗുരു പറയുന്നു. ഏതൊരാളാണു് തൻെറ പവിത്രഗ്രന്ഥങ്ങൾ സാധാരണങ്ങളാണെന്നു് പറയുവാൻ തൻേറടപ്പെടുന്നതു്? നിരീഹനും, ശാസ്ത്രനിഷ്ണാതനും, സത്യാന്വേഷിയും, സിദ്ധാന്തശാഠ്യം തൊട്ടുതീണ്ടിയിട്ടില്ലാത്തവനും, നിർമ്മമനും, നിർമ്മോഹനും, നിഷ്കളനും, സത്യത്തിനു് വേണ്ടി എന്തും ത്യജിക്കാൻ കഴിയുന്നവനുമായ ഒരുവനൊഴിച്ച് ആർക്കും ഇങ്ങനെ പറയുന്നതിനാവില്ല. വേദാന്തമതമൊഴിച്ച് ഒരു മതത്തിനും ഇത്രയധികം ധീരമായി ത്യാഗം പ്രാവർത്തികമാക്കുവാനാവില്ല. ഏതൊരു മതത്തിൻേറയും അനുയായിയോട്ട് സാധാരണവിദ്യയേതെന്നു് ചോദിക്കുന്നതായാൽ അയാൾ സംശയരഹിതമായിപ്പറയും എൻെറ മതത്തിൻേറതൊഴിച്ചുള്ള എല്ലാ മതങ്ങളുടേയും പവിത്രഗ്രന്ഥങ്ങൾ എന്നു്. എന്നാൽ ഉപനിഷദ്ഗുരു നിർമ്മമത്വവും ആർജ്ജവവും നിമിത്തം സ്നേഹത്തിൽ നിന്നു സത്യത്തിലേയ്ക്കു് എത്തിയിട്ടു് പറയുന്നു, താനും തൻെറ ജനങ്ങളും പവിത്രമെന്നു് കരുതുന്ന വേദങ്ങൾപോലും 2-ാം തരമെന്നു്. എല്ലാ പവിത്രഗ്രന്ഥങ്ങളും എല്ലാ ശാസ്ത്രങ്ങളും കലയും അറിവിൻെറ താഴ്ന്ന തലങ്ങൾ മാത്രമാണു്, അപരാവിദ്യ മാത്രമാണു്.

അപ്പോൾ പിന്നെ എന്താണു് പരാവിദ്യ? അറിവിനും ഉറവായ ഈ ആശയത്തെ വ്യക്തമാക്കുന്നതിനു് ഗുരു തയ്യാറാവുന്നു. വളരെ വിപുലമായ അറിവിൻെറ മേഖല ഇനിയും അനാവരണം ചെയ്യപ്പെടാനുണ്ടു്. എന്നാലതു് മററൊരു വഴിയ്ക്കാണു്. അതുകൊണ്ടു് അദ്ദേഹം പറയുന്നു. (മുണ്ഡകം 1, 1, 5)

'അഥ പരാ യയാ തദക്ഷരമധിഗമ്യതേ'

ഏതുകൊണ്ടാണോ ആ അക്ഷരബ്രഹ്മത്തെ സാക്ഷാൽക്കരിക്കുന്നതു് ആ വിദ്യ പരായെന്നറിയപ്പെടുന്നു.

ശാസ്ത്രവും ഇതരവിഷയങ്ങളും മാററമുള്ളതിനെക്കുറിച്ച്, ക്ഷരത്തെക്കുറിച്ച് മാത്രമാണു് കൈകാര്യം ചെയ്യുന്നതു്. എഡിംഗ്ടൺ പറഞ്ഞതുപോലെ ശാസ്ത്രം നമുക്ക് ഘടനാപരമായ അറിവു് മാത്ര

മാണ് തരുന്നത്. വസ്തുതയെക്കുറിച്ചുള്ള അറിവ് തരുന്നില്ല എന്ന്. ശ്രീരാമകൃഷ്ണദേവൻ പറയുന്നു. പവിത്രഗ്രന്ഥങ്ങൾ ദൈവത്തെക്കുറിച്ചുള്ള വിവരണങ്ങൾ മാത്രം തരുന്നു. അല്ലാതെ ദൈവത്തെ തരുന്നില്ല. എന്നിട്ടും നമുക്ക് അനുഭവമുണ്ട്. എഡിംഗ്ടന്റെ വാക്കുകളിൽ പറഞ്ഞാൽ അജ്ഞാതമായ അന്തസ്സത്തയാലാണ് ഈ ഭൗതിക പ്രപഞ്ചം ചലിച്ചുകൊണ്ടിരിക്കുന്നത്. ആ അന്തഃസ്ഥവസ്തു ഏതാണ്? അതിനെ എങ്ങനെ നേടിയെടുക്കാം? ധനാത്മകശാസ്ത്രങ്ങൾക്ക് അത് നേടാൻ കഴിവില്ലെങ്കിൽ മറ്റൊരു സമ്പ്രദായം അനിവാര്യമാണ്. മറ്റൊരു തരം അപഗ്രഥനം. ആ അപഗ്രഥനത്തിന് നമ്മെ അവിടെക്കൊണ്ടെത്തിക്കുന്നതിന് കഴിയും.

പരിശുദ്ധഗ്രന്ഥങ്ങളിൽ ദൈവവിവരണങ്ങൾ മാത്രമേയുള്ളവെങ്കിൽ ദൈവത്തെക്കുറിച്ചുള്ള വിവരണങ്ങൾക്കപ്പുറത്തെ ദൈവത്തെത്തന്നെ തരാൻ കഴിയുന്ന ഒരു വിദ്യാസമ്പ്രദായം അനിവാര്യമാണ്. ഈ ഒരന്വേഷണമാണ് ഉപനിഷത്തുകളിലാകെ വ്യാപിച്ചിരിക്കുന്നതും. അതുകൊണ്ടവയെ അമൃതോപമങ്ങളാക്കിയിരിക്കുന്നു. ഈ അന്വേഷണത്തിന്റെ മാർഗ്ഗവും ലക്ഷ്യവും പരീക്ഷണരീതികളും അവയെ ഉദാത്തീകരിക്കുന്നതിന് പര്യാപ്തമായി. എത്ര പ്രിയംകരങ്ങളായ അഭിപ്രായങ്ങളും വെച്ചുപുലർത്തുന്നതിന് എളുതാണ് സിദ്ധാന്തശാഠ്യത്തിൽ ഉറച്ച് നില്ക്കുന്നതിനും ഉരുവിടുന്നതിനും മറ്റുള്ളവരെ ആയതടിച്ചേല്പിക്കുന്നതിനും ഒരു ബുദ്ധിമുട്ടും ഇല്ല. മാർഗ്ഗമദ്ധ്യത്തിൽ ശാന്തമായൊരു താവളമന്വേഷിക്കുന്ന മനസ്സിന് ആലസ്യമോ ക്ഷീണമോ തരിമ്പു പോലുമില്ല. സത്യം സത്യമല്ലാതൊന്നും അല്ല. ആ കാവൽമാലാഖ. സത്യത്താൽ ആവേശഭരിതമായി അവർ പ്രഘോഷണം ചെയ്തു. (മുണ്ഡ–III 1, 6)

സത്യമേവ ജയതേ നാനൃതം, സത്യേന പന്ഥാ വിതതോ ദേവയാനഃ.

''സത്യം തന്നെ ജയിക്കും. അനൃതം ജയിക്കുകയില്ല. സത്യത്താലാണ് ഉത്കൃഷ്ടസ്ഥാനമായ ദേവയാനം എന്ന പന്ഥാവ് വിസ്തൃതമായിരിക്കുന്നത്.''

വിപാടനം ചെയ്യപ്പെട്ട അഭിപ്രായങ്ങളുടേയും മോഹനങ്ങളായ വരട്ടുവാദങ്ങളുടേയും തകർന്നടിഞ്ഞ സിദ്ധാന്തങ്ങളുടേയും നഷ്ടാവശിഷ്ടങ്ങളിൽ വിശ്രമിക്കാനനുവദിക്കാതെ മനസ്സിനെ തീവ്രമായ വിവേകത്തിന്റേയും ആന്തരികമായ വിരാഗതയുടേയും രണ്ട് ചിറകുകളിലേറി ഉത്തരോത്തരം പതറാതെ മുന്നേറി സത്യാഭിമുഖ്യത്തിനുള്ള ശ്രദ്ധയുടെ നിതാന്തപ്രവാഹത്തിലേറിയാണ് അത്യുന്നതമായ ബ്രഹ്മപദത്തിലേക്കുള്ള മാർഗ്ഗം വിരചിച്ചത്. ഒരു ചിന്തകൻ തന്റെ നിഗമനങ്ങളെ മുമ്പോട്ടുവെയ്ക്കുമ്പോൾ മറ്റൊരാൾ ആ നിഗമനങ്ങൾ

പര്യാപ്തങ്ങളല്ലെന്നു് കാണിക്കുന്നു. വീണ്ടും അന്വേഷണങ്ങളും കുറേ ക്കൂടി അവഗാഹമായ പ്രഖ്യാപനങ്ങളും ഉണ്ടാവുന്നു. അനുഗൃഹീത മനീഷികൾ തമ്മിലുള്ള പ്രസാദാത്മകങ്ങളായ ആ സംവാദങ്ങളിലൂ ടെ ചിന്ത ഉത്തരോത്തരം പതറാതെ മുന്നേറി. ദേശീയമായി അടിച്ചേ ല്പിക്കപ്പെട്ട സിദ്ധാന്തങ്ങളോ പരമാധികാരസഭകളോ ആ മുന്നേററ ത്തെ അടിച്ചമർത്തുന്നതിനോ തടഞ്ഞു് നിർത്തുന്നതിനോ ഉണ്ടായിരു ന്നില്ല. ഈ പദ്ധതിയാകെ അതിൻെറ വളർച്ചയുടെ ഉത്തുംഗശൃംഗ ത്തിലെത്തിയതു് മനുഷ്യൻെറ അക്ഷരസ്വരൂപമായ ആത്മാവും ജീ വാത്മാവും) പ്രപഞ്ചാത്മാവും (ബ്രഹ്മവും) തമ്മിലുള്ള സമന്വയത്തി ൻെറ മഹത്തായ അനാവരണത്തിലാണു്. എല്ലാ മാർഗ്ഗങ്ങളും ഈ കണ്ടെത്തലിന്നുള്ള സന്തോഷസന്ദായകമായ ഒരു പ്രയാണമായി രുന്നു. പിൻതിരിഞ്ഞുനോക്കിയപ്പോൾ കടന്നുപോന്ന കാൽപ്പാടു കൾ അവർ കണ്ടു. അവ പ്രാധാന്യമർഹിക്കുന്നവതന്നെ. മനുഷ്യൻ തെററിൽനിന്നും ശരിയിലേയ്ക്കല്ല, ശരിയിൽനിന്നും ശരിയിലേയ്ക്കു തന്നെയാണു് നീങ്ങുന്നതു്. ശരികളുടെ താഴ്ചയിൽനിന്നും ഉന്നതങ്ങ ളിലേയ്ക്കു് അവൻ ജൈത്രയാത്ര നടത്തുന്നു.

## 10 ആധുനികശാസ്ത്രവും മനുഷ്യനിഗൂഢതയും

ആധുനികശാസ്ത്രത്തിൻെറ ഭാഗത്തുനിന്നും മനുഷ്യനെ അവൻെറ അഗാധതയിൽ വീക്ഷിക്കുന്നതിനാഹ്വാനം ചെയ്തുകൊണ്ടു് പുരാജീ വിതന്ത്രജ്ഞനായ പിയറി ടെയിൻ ഹാർഡ്സി ചാർഡിൻ പറയുന്നു.

''നരവംശശാസ്ത്രകാരന്മാരും അഭിഭാഷകരും സങ്കുചിതമായി അവനിൽത്തന്നെ പഠനം നടത്തിയപ്പോൾ മനുഷ്യൻ വളരെ ചെറി യ ഭീരുവായ ഒരു ജന്തുവാണു്. ഏതൊരു പൂർണ്ണതയുടെ ഭാഗമാണോ മനുഷ്യൻ, അവൻെറ അമിതപ്രഖ്യാപിതവ്യക്തിത്വം നമ്മുടെ ദൃഷ്ടി കൾക്കു് അഗോചരമാണു്. നമ്മുടെ മനസ്സു് പ്രകൃതിയെ കഷണം കഷണമാക്കി വേർപ്പെടുത്തുന്നതിനു് അഭിലഷിക്കുകയും മനുഷ്യനും പ്രകൃതിയും തമ്മിലുള്ള പാരസ്പര്യവും അതിൻെറ അളവററ ചക്രവാള ങ്ങളും മറക്കുകയും ചെയ്യുന്നു. മനുഷ്യകേന്ദ്രീകൃതവിശ്വത്തിൽ അധമ മായതിലേയ്ക്കെല്ലാം നാം ചായുന്നു. ഇതുകൊണ്ടുതന്നെയാണു് ശരീര ത്തിലൂടെയല്ലാതെ മനുഷ്യനെ ശാസ്ത്രനിരീക്ഷണത്തിനുള്ള ഉപാധി യായി കണക്കാക്കുവാൻ ശാസ്ത്രജ്ഞർ വിസംവദിക്കുന്നതു് വസ്തുക്കളു ടെ ആഭ്യന്തരവും ബാഹ്യവുമായ അംശങ്ങളെ മുഴുവൻ ഉൾക്കൊള്ളി ക്കാത്തിടത്തോളം ഈ പ്രപഞ്ചത്തെക്കുറിച്ചുള്ള വ്യാഖ്യാനം, ക്രിയാ ത്മകമായിരുന്നാൽപോലും തൃപ്തികരമല്ലാത്ത ഒന്നായി അവശേഷി ക്കും. മനസ്സെന്നപോലെ ദ്രവ്യവും. ലോകത്തിൻെറ സമഞ്ജസചിത്ര ത്തിൽ മർത്ത്യനെ അവൻെറ പരിപൂർണ്ണതയിൽ ഉൾക്കൊള്ളിക്കുന്ന

തിൽ ഒരിക്കൽ വിജയം കൈവരിക്കുന്നതേതോ അതാണ് ഭൗതിക ശാസ്ത്രം.

ആന്തരികമായി നിലകൊള്ളുന്ന അനന്തവും അനശ്വരവുമായ അമൃതമനുഷ്യന്റെ ബാഹ്യാവരണമായിട്ടുമാത്രമാണ് പരിമിതമനുഷ്യനെ ഉപനിഷത്തുകൾ കാണുന്നത്. അവന്റെ പരിമിതിയിൽ അവൻ തന്റെ ചുററുമുള്ള പ്രപഞ്ചത്തിലും പ്രപഞ്ചമവനിലും സന്നിവേശിച്ചിരിക്കുന്നു. നേരത്തെ ഉദ്ധരിച്ച പാസ്കലിന്റെ മഹദ്വചനങ്ങളിൽ ഈ സമഷ്ടിയുടെ അനന്തവിശാലതയിൽ അവൻ ഒരു ചെറുകണം മാത്രം. ഈ പ്രപഞ്ചം എന്നെ ഗ്രസിക്കുകയും ഒരു ബിന്ദുവാക്കി ചുരുക്കുകയും ചെയ്യുന്നു. എന്നാൽ അനശ്വരമായ ആത്മാവ് എന്ന നിലയിൽ അവന്റെ അനന്തമായ സ്വരൂപത്തിൽ അവൻ പ്രപഞ്ചത്തെ മനസ്സിലാക്കുന്നു. മനുഷ്യന്റെ ആന്തരചോദനയും മനുഷ്യനിലൂടെ പ്രപഞ്ചത്തിന്റെ ആന്തരഘടനയും ആധുനികശാസ്ത്രത്തിൽ മെല്ലെ ഉദയം കണ്ടുവരുന്നു. ചാർഡിൻ അഭിപ്രായപ്പെടുന്നു. ഇതുവരെ ശാസ്ത്രം വെളിയിൽനിന്നുകൊണ്ട് ലോകത്തെ നോക്കിക്കാണുന്നതിനാണ് ബദ്ധപ്പെട്ടിട്ടുള്ളത്. വീണ്ടും തുടരുന്നു.

'ഏററവും കുറഞ്ഞത് ഇന്നേവരെ ഒരു ഊർജ്ജതന്ത്രജ്ഞന്റെ ദൃഷ്ടിയിൽ വസ്തുക്കളുടെ ഭൗതികതയ്ക്കപ്പുറം കാര്യമാത്രപ്രസക്തമായ ഒന്നും അവശേഷിക്കുന്നില്ല. തന്റെ ആവാപ (അണുകവളർത്തൽ) (Culture)ങ്ങളെ (സാരവത്തായ ക്ലേശങ്ങളിൽ നിന്നുവിട്ട്) പരീക്ഷണശാലയിലെ പരീക്ഷകങ്ങളായി കണക്കാക്കുന്ന ഒരണുപ്രാണിശാസ്ത്രജ്ഞന്റെ കാര്യത്തിലും മേലുദ്ധരിച്ച അതേ നിലപാടുതന്നെയാണ് കണ്ടുവരുന്നത്. എന്നാലിതു് സസ്യങ്ങളുടെ ലോകത്തു് കുറേക്കൂടി ക്ലേശഭൂയിഷ്ഠമാണ്. ഒരു ജീവശാസ്ത്രജ്ഞനു് താൻ നിരീക്ഷിക്കുന്ന കീടങ്ങളുടെയും സമാന്വാദരങ്ങളുടെയും(Coelenterates) സ്വഭാവത്തിന്റെ കാര്യത്തിൽ ഈ നിലപാട് അനിശ്ചിതത്വം നിറഞ്ഞ ഒരു സാഹസമായിത്തീരുന്നു. കശേരുക്കളുള്ള ജീവികളുടെ കാര്യത്തിൽ ഇതു് പൂർണ്ണമായ പരാജയം വിളിച്ചറിയിക്കുന്നു. അന്തിമമായി മനുഷ്യന്റെ കാര്യമെടുത്താൽ ഈ നിലപാടുതന്നെ തകർന്ന് തരിപ്പണമാകുന്നു. അയാളിൽ ആന്തരികമായ ഉണ്മ ഒരു കാലത്തും നിഷേധിക്കാനാവാത്തവിധം പ്രബലമാണ്. എന്തുകൊണ്ടെന്നാൽ അഖിലവിജ്ഞാനത്തിന്റേയും ആണിക്കല്ലും സ്വഗതമായ അന്തർപ്രജ്ഞയുടെ ഉറവിടവും ആ ഉണ്മതന്നെ.

ചാർഡിൻ ഉപസംഹരിക്കുന്നു:

'മൗനത്തിലൂടെ കാണാൻ കഴിയുന്നതും ഹൃദയഗുഹയിൽ കാണപ്പെടുന്നതുമായ ഒരു 'അന്തഃസ്ഥം' നമ്മുടെ അഗാധതയിലുണ്ടെന്നതു്

നിഷേധിയ്ക്കുവാനാവില്ല. ഒരുതരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ ഈ അന്തസ്ഥം എല്ലാക്കാലത്തും പ്രപഞ്ചമാകെ വ്യാപിച്ചിരിയ്ക്കുന്നയി ഉറപ്പിക്കുന്നതിന് ഇതു് പര്യാപ്തമാണ്. പ്രപഞ്ചസത്തയ്ക്ക് അതിന്റേതായ ഒരു ആന്തരഭാവം ഒരിടത്തുണ്ടെങ്കിൽ ഘടനാപരമായി സ്ഥലകാലങ്ങളുടെ എല്ലാ മേഖലയിലും അതിനു ചൈതഭാവം ഉണ്ടെന്നതു് അവശ്യം ആവശ്യമാണ്. ഉദാഹരണത്തിന് സൂക്ഷ്മതരമായ (സൈകതം) ആ വസ്തു അവരുടെ ബാഹ്യപ്രപഞ്ചമാകെ സമവ്യാപ്തമായിരിക്കുന്നു എങ്കിൽ നിശ്ചയമായും വസ്തുക്കൾക്ക് ഒരന്തസ്ഥമുണ്ടായേ തീരു. പ്രസിദ്ധശരീരശാസ്ത്രജ്ഞനും നാഡീതന്ത്രജ്ഞനുമായ സർ ചാൾസ് ഷെറിംഗ്ടൻ പറയുന്നു.

പ്രകൃതി മുമ്പെന്നത്തേക്കാളധികം നമ്മെ ഉൾക്കൊള്ളിക്കുകയും സത്യത്തെ മരീചികയെന്നപോലെ അസ്പഷ്ടമായിക്കാണുകയും ചെയ്യുന്നു. നിങ്ങൾ ഒരു യന്ത്രമാണെന്നു് കണക്കാക്കപ്പെട്ടാൽത്തന്നെ നിശ്ചയമായും ഭാഗികമായി ചേതനയുള്ള യന്ത്രമാണ്. നമ്മെത്തന്നെ ഉൾപ്പെടുത്തുന്നതിലൂടെ മനസ്സിന്റെ മാനുഷികഭാവങ്ങളോടുകൂടിയ യന്ത്രമാണ് അതു് എന്നു മനസ്സിലാക്കണം. ഇതു് മാനസികവും ശാരീരികവുമായ ഊർജ്ജത്തിന്റെ പ്രവാഹസ്രോതസ്സാണ്. മനുഷ്യനിർമ്മിതയന്ത്രങ്ങളിൽനിന്നു് വ്യത്യസ്തമായി വികാരങ്ങളാലും, ആശങ്കകളാലും, പ്രതീക്ഷകളാലും, അപ്രിയങ്ങളാലും, പ്രേമത്താലും പ്രചോദിതമാണ്.

ചാൾസ് ഡാർവിന്റെ 'ജീവികളുടെ ഉല്പത്തി' (Origin of Species) എന്ന ഗ്രന്ഥം പ്രകാശനം ചെയ്തിട്ട് നൂറുവർഷം തികയുന്നതിന്റെ ഓർമ്മയ്ക്കായി 1959 ൽ ചിക്കാഗോ സർവ്വകലാശാലയിൽ വെച്ചു കൂടിയ സമ്മേളനത്തിൽ പരിണാമദർശനം എന്ന തന്റെ പ്രബന്ധം അവതരിപ്പിച്ചുകൊണ്ടു പ്രശസ്തജീവശാസ്ത്രകാരനായ ജൂലിയൻ ഹക്സ്‌ലി പരിണാമസിദ്ധാന്തത്തിന് ഒരാദ്ധ്യാത്മികപരിവേഷം നല്കി. മാനവപരിണാമം ശാരീരികമല്ല, മറിച്ചു സമഷ്ടിബോധപരമാണ്. മാനസികപ്രവണതകളുടേയും അവയുടെ നേട്ടങ്ങളുടെയും സഞ്ചിതമായ ആത്മാവിഷ്കാരവും ആത്മവ്യതിയാനവും ഉൾക്കൊള്ളുന്ന സാംസ്കാരികപാരമ്പര്യത്തിന്റെ സഞ്ജീകരണത്താലാണ്, അതു് സാദ്ധ്യമാകുന്നതു്. അതനുസരിച്ചു് മനുഷ്യപരിണാമത്തിന്റെ മേഖലകളിലെ സുപ്രധാനങ്ങളായ കാൽവെയ്പുകൾ, ശാരീരികമായല്ലാത്ത ആശയപരമായ വിജ്ഞാനം, ആശയം, വിശ്വാസം തുടങ്ങിയവയുടെ മാനസികവിന്യാസത്തിന്റെ നൂതനവും ശ്രേഷ്ഠവുമായ ആകസ്മികമുന്നേററങ്ങളാലാണ് നേടുന്നതു്.

ശ്രേഷ്ഠങ്ങളായ എല്ലാ ചിന്താരീതികളും ആത്യന്തികസത്യത്തോടു് സംബന്ധമുള്ളതാണ്. അതുപോലെതന്നെ തൊട്ടടുത്തതുമായി,

അസ്തിത്വത്തിന്റെ പരിതോവസ്ഥയുമായി ബന്ധപ്പെട്ടതാണ്. ഞാൻ കുറേക്കൂടി ഉചിതമായി പറഞ്ഞാൽ കാലത്തിന്റെ ചിന്തയ്ക്ക് വ്യക്തവും നിയതവുമായി രൂപപ്പെടുത്തുവാൻ കഴിയുന്ന ദൃഷ്ടിക്ക് ഗോചരംപോലുമായ ആത്യന്തികപ്രശ്നങ്ങൾ അന്തർഭവിച്ചതാണ്. അവയെല്ലാം മനുഷ്യനെയും അവൻ ജീവിക്കുന്ന ലോകത്തേയും അതിൽ അവന്റെ സ്ഥാനത്തേയും പ്രവർത്തനമണ്ഡലത്തേയുംപററി വ്യാഖ്യാനം നല്കുന്നതിൽ ദത്തശ്രദ്ധമാണ്. മറെറാരു വിധത്തിൽ പറഞ്ഞാൽ മാനവനിയതിയുടേയും, പ്രസക്തിയുടേയും സമഗ്രമായ ചില ചിത്രങ്ങൾ നല്കുവാൻ പോന്നവയാണ്.

വീണ്ടും ഹക്സലി പരിണാമമഹത്ത്വത്തിലേയ്ക്കുള്ള പ്രവണത വെളിപ്പെടുത്തുന്നു. 'പരിണാമദർശനം നമുക്ക് വെളിവാക്കിത്തരുന്നതു് ദ്രവ്യത്തിനുപരി മനസ്സ് പ്രതിഷ്ഠിയ്ക്കപ്പെട്ടിരിക്കുന്നു' എന്നാണ്. അളവിനുമേലാണ് ഗുണം എന്നു്.

'ഡാർവിനിസത്തിന്റെ ആവിർഭാവം' എന്ന തന്റെ പ്രബന്ധത്തിൽ ഹക്സ്‌ലി മാനുഷികാവസ്ഥയിലുള്ള പരിണാമസിദ്ധാന്തത്തിന്റെ ലക്ഷ്യം സാക്ഷാത്ക്കാരമാണെന്നു സമാഹരിക്കുന്നു.

'ഇന്നത്തെ അറിവിന്റെ വെളിച്ചത്തിൽ മനുഷ്യന്റെ സമഗ്രമായ ലക്ഷ്യം വെറും ജീവിതായോധനത്തിലാവട്ടെ, വംശവർദ്ധനവിലാവട്ടെ, തന്റെ ചുററുപാടുകളെ നിയന്ത്രിക്കുന്നതിനു് വർദ്ധമാനമായ തോതിൽ രൂപപ്പെടുത്തുന്ന സമൂഹത്തിലാവട്ടെ കാണപ്പെടുന്നില്ല. എന്നാലവന്റെ ലക്ഷ്യം മഹത്തായ സാക്ഷാത്ക്കാരമാണ് — വ്യഷ്ടിയിലും സമഷ്ടിയിലും മാനുഷ്യകത്തിന്റെ കൂടുതൽ സാദ്ധ്യതകളുടെ പൂർണ്ണമായ സാക്ഷാത്ക്കാരം. മാനുഷ്യകത്തിന്റെ സാദ്ധ്യതകൾക്കുവേണ്ടിയുള്ള ശാസ്ത്രത്തിന്റെ വളർച്ച്യ്ക്കാഹ്വാനം ചെയ്തുകൊണ്ടു് ഹക്സിലി തുടരുന്നു.

മാനവികതയുടെ ആത്യന്തികലക്ഷ്യം മഹത്തായ സാക്ഷാത്ക്കാരമാണെന്നു് മനസ്സിലാക്കികഴിഞ്ഞാൽ നമുക്ക് സമഷ്ട്യധിഷ്ഠിത മതപരിണാമത്തിന്റെ നീണ്ട ഇടവേളയെ സഹായിയ്ക്കുന്നതിനാവശ്യമായ മാനുഷ്യകത്തിന്റെ സാദ്ധ്യതകളുടേതായ ഒരു ശാസ്ത്രം അനിവാര്യമാണ്.

## II ആധുനികശാസ്ത്രവും വേദാന്തവും തമ്മിലുള്ള അഭേദ്യബന്ധം

വേദാന്തവും ആധുനികശാസ്ത്രവും അവയുടെ ലക്ഷ്യത്തിലും മനോഭാവത്തിലും മാർഗ്ഗത്തിലും പരസ്പരം വളരെ അടുത്തിരിയ്ക്കുന്നതായി സ്വാമി വിവേകാനന്ദൻ കാണിച്ചുതന്നിട്ടുണ്ട്. രണ്ടും ധാർമ്മി

കസമ്പ്രദായങ്ങളാണ്. ഭൂതഭൗതികപ്രപഞ്ചത്തിന്റെ ആധാരതത്വ ങ്ങളിൽപോലും രണ്ടു ചിന്താരീതികളും അനേകം സമാനനിഗമനങ്ങളെ വെളിപ്പെടുത്തിയിട്ടുണ്ട്. രണ്ടിന്റെയും ജഗദാധാരതത്വത്തെ ആസ്പദമാക്കിയുള്ള അടിസ്ഥാനനിലയെ സ്വാമി വിവേകാനന്ദൻ 'സ്വാവിഷ്കൃത തത്വത്തിന്റെ ഊഹനം' എന്നു് വിളിയ്ക്കുന്നു. ഈ അണ്ഡകടാഹത്തിന്റെ ധാമ്മികതത്വമായ ഇതിനെ വേദാന്തം ബ്രഹ്മം എന്നു വിളിക്കുന്നു. തൈത്തരീയോപനിഷത്തു് (||| – 1) ഏതൊരു ശാസ്ത്രചിന്തകനും സ്വാഗതംചെയ്യും വിധം ഉദാത്തമായ പ്രഖ്യാപനത്തിലൂടെ ബ്രഹ്മത്തെ നിർവ്വചിക്കുന്നു.

യതോ വാ ഇമാനി ഭൂതാനി ജായന്തേ
യേന ജാതാനി ജീവന്തി
യത്പ്രയന്ത്യഭിസംവിശന്തി;
തദ് വിജിജ്ഞാസസ്വ; തദ്ബ്രഹ്മേതി

എവിടെനിന്നു് ഈ ഭൂതങ്ങൾ ഉണ്ടായി, എവിടെ അവ നിലനില്ക്കുന്നു; എവിടെ അവ വിലയം പ്രാപിയ്ക്കുന്നു; അതു് അന്വേഷിച്ചു കണ്ടെത്തേണ്ടതാണ്. അതാണ് ബ്രഹ്മം.

ആധുനികശാസ്ത്രജ്ഞനെ സംബന്ധിച്ചിടത്തോളം ഇതു് സമൂത്തമായ ഒരു യാഥാത്ഥ്യമാണ്. ഖഗോളശാസ്ത്രജ്ഞനായ (Astrophysicist) ഫ്രെഡ്ഹോയിൽ ഈ പശ്ചാത്തലത്തെ സത്ത അല്ലെങ്കിൽ സാകാരം എന്നു് വിളിയ്ക്കുന്നു. രണ്ടും പ്രാപഞ്ചികപരിണാമത്തിന്റേയും ജൈവപരിണാമത്തിന്റേയും സിദ്ധാന്തത്തെ ഉയത്തിക്കാണിക്കുന്നു.

വേദാന്തവും ആധുനികശാസ്ത്രവും തമ്മിലുള്ള ഈ ഗാഢബന്ധത്തെ സ്പശിച്ചുകൊണ്ടു് 1893–ൽ ചിക്കാഗോയിൽവെച്ചു നടന്ന സവ്വമതസമ്മേളനത്തിൽ തന്റെ പ്രസംഗമദ്ധ്യേ സ്വാമി വിവേകാനന്ദൻ പറഞ്ഞു. (C. W. Vol· 11th edn· P 15)

സൃഷ്ടിയല്ല, ആവിർഭാവമാണ് ശാസ്ത്രത്തിന്റെ ഇന്നത്തെ വാക്കു്. ഹിന്ദുവിനെ സംബന്ധിച്ചിടത്തോളം അവനിൽ സന്തോഷമേയുള്ളു. യുഗങ്ങളായി അവൻ തന്റെ അന്തരംഗത്തിൽവെച്ചു താലോലിച്ചു പോന്നതെന്തോ അതുതന്നെ ഇന്നു കൂടുതൽ കരുത്തുററ ഭാഷയിലും ഗവേഷണത്തിന്റെ ഫലമായുളവായ നൂതനദശനങ്ങളിൽനിന്നുള്ള കൂടുതൽ വെളിച്ചത്തിലും ലോകം പഠിയ്ക്കുവാൻ പോവുന്നതിൽ അവന്നു് അതിയായ സന്തോഷമേയുള്ളു.

ആധുനികശാസ്ത്രചിന്ത ഇന്നേവരെ ആദ്ധ്യാത്മികമായ യാതൊരു തത്വത്തെയും അംഗീകരിച്ചിട്ടില്ലെങ്കിലും ജീവശാസ്ത്രകാരന്മാരായ ടെയിൽ ഹാർഡ് സി ചാർഡിനേയും ജൂലിയൻ ഹക്സിലിയേയും

പോലുള്ള 20-ാം നൂററാണ്ടിലെ അനേകം ശാസ്ത്രകാരന്മാർ ആധുനികശാസ്ത്രത്തിൻെറ ഭൗതികതയെ പ്രശാന്തമാക്കുന്നതിനും ശാസ്ത്രലോകത്തിൻെറ പശ്ചാത്തലത്തിൽ ആത്മീയാനുഭൂതിയ്ക്കിടമുണ്ടാക്കുന്നതിനും വേണ്ടി ഉദ്യമിച്ചു. ഭൗതികവാദംപോലുള്ള ഏതൊരു നിശ്ചിത വരട്ടുസിദ്ധാന്തവുമായും ശാസ്ത്രത്തിനുള്ള കൂട്ടായ്മയെ കഴിഞ്ഞ നൂററാണ്ടിൽപോലും ഡാർവിൻെറ സഹകാരിയായിരുന്ന തോമസ് ഹക്സിലി എതിർക്കുകയും ഭൗതികവാദത്തെ 'വിളിയ്ക്കാതെ വലിഞ്ഞുകയറിവന്നവൻ' (അധികപ്പററ്) എന്ന് വിശേഷിപ്പിക്കുകയും ചെയ്തിട്ടുണ്ട്. [സമ്പ്രദായങ്ങളും ഫലങ്ങളും Vol 10 P. 100]. ഈ നൂററാണ്ടിൽ ഇതേ എതിപ്പ് ഉന്നതന്മാരായ ഊർജ്ജതന്ത്രജ്ഞന്മാരിൽനിന്നുതന്നെ ഉണ്ടായിട്ടുണ്ട്. ഇരുപതാം നൂററാണ്ടിലെ ഭൗതികശാസ്ത്രത്തിൽനിന്നും ഉരുത്തിരിയുന്ന പ്രപഞ്ചത്തിൻെറ അവസാനവിചാരണയിൽ ദ്രവ്യത്തെ പൂർണ്ണമായി മാററിനിർത്തിയിട്ട് മനസ്സ് മാത്രമായി അധീശത്വം നേടുന്നത് സർ ജെയിംസ് ജീൻസ് കണ്ടെത്തിയിരിക്കുന്നു. (ശാസ്ത്രത്തിൻെറ നവീനപശ്ചാത്തലം പേജ് – 307) ഖഗോളശാസ്ത്രജ്ഞനായ(Astrophysicist) R. A.മില്ലിക്കൺ ഭൗതികവാദത്തെ ബുദ്ധിഹീനതയുടെ തത്ത്വശാസ്ത്രമായാണ് പരിഗണിച്ചിട്ടുള്ളത്. ('ഒരു ആത്മകഥ' അവസാനത്തെ അദ്ധ്യായം) ഇരുപതാം നൂററാണ്ടിലെ ഊർജ്ജതന്ത്രം ഇങ്ങനെ അതിൻെറ പൂർണ്ണമായ ഭൗതികതയിൽനിന്നും മുഖം തിരിച്ചുകൊണ്ടിരിക്കുന്നു. എങ്കിൽ ജീവശാസ്ത്രം ഒരുപടികൂടി മുമ്പിലായി പൗരസ്ത്യാഭിമുഖ്യം കാണിക്കുന്നു. 'ശാസ്ത്രചിന്തയുടെ ചക്രവാളത്തിൽ മനസ്സിൻെറയും പ്രജ്ഞയുടെയും പ്രരോഹവും തദ്ഫലമായി ജീൻസ് പറഞ്ഞതുപോലെ ശാസ്ത്രത്തിൻെറ നൂതനമായൊരു പശ്ചാത്തലത്തിൻെറ ആവിർഭാവത്തിനുള്ള അനിവാര്യതയുംകൊണ്ട് ആധുനികശാസ്ത്രചിന്ത ആകെ ഒരു നിശ്ശബ്ദവിപ്ലവത്തിൻെറ ഈററുനോവിൽ ആണ്. ജൈവപരിണാമവേളയിൽ ക്രമാനുഗതമായി വെളിപ്പെട്ട പ്രപഞ്ചസത്തയുടെ ആത്മീയസ്വഭാവം ജൂലിയൻ ഹാക്സ്‌ലിയും ചാർഡിനും മനസ്സിലാക്കി. ഊർജ്ജതന്ത്രവും ജ്യോതിശ്ശാസ്ത്രവും വെളിപ്പെടുത്തിയ പ്രപഞ്ചത്തിൻെറ ഭൗതികസത്തയിൽനിന്നും വ്യതിരിക്തമായി അതിനേക്കാൾ ശ്രേഷ്ഠമായി ചാർഡിൻ സൂചിപ്പിച്ചതുപോലെ ഒരന്തസ്ഥത്തെ ജീവശാസ്ത്രം അതിൻെറ പരിണാമസിദ്ധാന്തത്തിൽ വെളിപ്പെടുത്തുന്നു. വേദാന്തമാവട്ടെ ഈ 'അന്തസ്ഥ'ത്തെ പ്രത്യഗ്‌രൂപമെന്നും ബാഹ്യസ്ഥത്തെ പരാഗ്‌രൂപമെന്നും വിളിക്കുന്നു.

ഭൂതങ്ങളുടെ 'അന്തസ്ഥ'ത്തിൻെറ പ്രസക്തി ആധുനികശാസ്ത്രത്തിൽ അംഗീകരിക്കപ്പെട്ടപ്പോൾ ശാസ്ത്രീയപശ്ചാത്തലമാകെ ആത്മീയജ്ഞാനത്തിലേയ്ക്ക് വികസിക്കുകയും വേദാന്തത്തിൻെറ ബ്രഹ്മവുമാ

യി കൂട്ടതൽ അടുക്കുകയും ചെയ്യും. പ്രത്യഗ്രൂപത്തിന്റേയും പരാഗ്രൂപത്തിന്റേയും ജ്ഞാനത്തിന്റെ സംശ്ലേഷണം ഭാരതം നൂററാണ്ടുകൾക്കുമുമ്പുതന്നെ വേദാന്തത്തിൽ സമ്യഗ്ജ്ഞാനം എന്ന പേരിൽ നേടിയിരുന്നു. അതിനെത്തന്നെയാണ് പൂർണ്ണജ്ഞാനം എന്നും തത്ത്വചിന്തയെന്നും മററും ഭാരതീയർ വിളിച്ചുപോരുന്നത്. പ്രത്യഗ്രൂപവും പരാഗ്രൂപവും തമ്മിൽ യഥാർത്ഥത്തിൽ വ്യത്യാസമൊന്നുമില്ല. മനുഷ്യമനസ്സ് ഗവേഷണപഠനാദികൾക്ക് സഹായകമായി രൂപപ്പെടുത്തിയതുമാത്രമാണീ വ്യത്യാസങ്ങൾ.

ധനാത്മകശാസ്ത്രത്തിന്റെ വ്യത്യസ്തശാഖകൾ ഒരേ ഒരു സത്യത്തെ അനാവരണം ചെയ്യുന്നതിനുള്ള ബഹുമുഖങ്ങളായ സമീപനങ്ങൾ മാത്രമാണ്: ബഹുമുഖങ്ങളായ ആ പഠനങ്ങളെല്ലാം വേണ്ടത്രപിൻതുടർന്നുകഴിഞ്ഞു പരസ്പരം കലർന്ന് ഒന്നായി, ഈ പ്രപഞ്ചത്തിന്റെ ബൃഹത്തായൊരു ശാസ്ത്രമായി പഞ്ചബാഹ്യസ്ഥത്തിന്റെ ഏകോപിച്ചുള്ള ശാസ്ത്രമായിത്തീർന്നതുപോലെ അന്തസ്ഥത്തിന്റെയും ബാഹ്യസ്ഥത്തിന്റെയും ശാസ്ത്രങ്ങൾ കലർന്ന് ബ്രഹ്മത്തിൽ അഥവാ ആത്യന്തികസത്യത്തിൽ ലയിക്കണം. ഇത്തരത്തിലാണ് വേദാന്തം അതിന്റെ ബ്രഹ്മവിദ്യയെ കാണുന്നത്. ഭൗതികവും ഭൗതികേതരവുമായ എല്ലാ സത്യങ്ങളുടെയും ആകത്തുകയാണ് ബ്രഹ്മം. മുണ്ഡകോപനിഷത് (I|I) ബ്രഹ്മവിദ്യയെ 'സർവ്വവിദ്യാപ്രതിഷ്ഠ' എന്നിങ്ങനെ നിർവ്വചിക്കുന്നു. എല്ലാ വിദ്യയുടെയും അതായത് ശാസ്ത്രത്തിന്റെയും അടിസ്ഥാനമെന്നർത്ഥം. ഭഗവാൻ ശ്രീകൃഷ്ണപരമാത്മാവ് ഭഗവദ്ഗീതയിൽ പറയുന്നു. [ഗീത— xiii – 2]

'ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം യത്തദ്ജ്ഞാനം മതം മമ'

ക്ഷേത്രത്തിന്റെയും അതായത് ബാഹ്യസ്ഥത്തിന്റെയും ക്ഷേത്രജ്ഞന്റേയും അതായത് അന്തസ്ഥത്തിന്റെയും ജ്ഞാനമാണ് യഥാർത്ഥജ്ഞാനമെന്നാണ് എന്റെ മതം.

സ്വാമി വിവേകാനന്ദൻ ഘോഷിച്ച സർവ്വാശ്ലേഷിയായ ഈ വേദാന്തചിന്തയെ സ്പർശിച്ചുകൊണ്ടു റോമയിൻ റോളാങ് പറയുന്നു.

സ്വന്തം ശക്തിയിൽ ഉറച്ചുവിശ്വസിച്ചിരുന്ന അദ്ദേഹത്തിന്റെ പ്രശാന്തമായ ആത്മാഭിമാനത്തിന്റെ കാര്യമാണ്. സ്വാമി വിവേകാനന്ദന്റെ കാര്യമാത്രപ്രസക്തമായ വാക്കുകളിൽ ശാസ്ത്രം സ്വതന്ത്രമതത്തെ സ്വീകരിക്കുകയോ സ്വീകരിക്കാതിരിക്കുകയോ ചെയ്യട്ടെ എന്തുതന്നെയായാലും അദ്ദേഹത്തിന്റെ മതം ശാസ്ത്രത്തെ സ്വീകരിക്കുന്നു. അതിന്റെ മേശക്കുചുററും എല്ലാ ആത്മാർത്ഥതയുള്ള സത്യാന്വേഷികൾക്കും സ്ഥാനം ലഭ്യമാകുംവിധം വിശാലമാണ് ആ മതം.

'ആത്യന്തികസത്യവും അതിന്റെ മൂർത്തീകരണവും' എന്ന പേരിൽ 1896-ൽ ലണ്ടനിൽവെച്ചുചെയ്ത പ്രഭാഷണത്തിൽ സ്വാമി വിവേകാനന്ദൻ പറഞ്ഞു. (C. W. S. V-II-P. 140)

'ശാസ്ത്രത്തിന്റെ ഗതി എങ്ങോട്ടാണെന്ന് കാണുന്നില്ലേ? ഹൈന്ദവരാഷ്ട്രങ്ങൾ മനഃശാസ്ത്രപഠനങ്ങളിലൂടെയും യുക്തിവിചാരത്തിലൂടെയും തത്ത്വചിന്തയിലൂടെയും മുന്നേറി. യൂറോപ്യൻ രാജ്യങ്ങളാവട്ടെ ഭൗതികപ്രപഞ്ചത്തിൽനിന്നു തുടങ്ങി അവരും അതേ തത്ത്വങ്ങളിൽ വന്നെത്തുന്നു. മനഃശാസ്ത്രം വഴിയായി അന്വേഷിച്ചാലും ഒടുവിൽ അതേ ഏകത്വത്തിൽ നാം എത്തിച്ചേരുമെന്ന് കാണുന്നു. സർവ്വാന്തര്യാമിയായ ഒന്ന് എല്ലാത്തിന്റെയും അന്തരാത്മാവ്, എല്ലാത്തിന്റെയും സത്തയും ചൈതന്യവും........ ഭൗതികശാസ്ത്രത്തിലൂടെയും അതേ ഏകത്വത്തിൽ നാം എത്തിച്ചേരുന്നു. ശ്രീമദ് ഭാഗവതം (xi - vii, 19 - 21) ശാസ്ത്രത്തിന്റെയും വേദാന്തത്തിന്റെയും പരസ്പരപൂരകങ്ങളായ ഈ സ്വഭാവത്തെ വിളിച്ചറിയിക്കുന്നു.

പ്രായേണ മനുജാ ലോകേ ലോകതത്ത്വവിചക്ഷണാഃ
സമുദ്ധരന്തിഹ്യാത്മാനം ആത്മനൈവാശുഭാശയാത്.

ഈ ലോകത്തിൽ പ്രപഞ്ചസത്യത്തെ അനാവരണം ചെയ്യുന്നതിന് സമർത്ഥരായ മനുഷ്യർ പൊതുവെ തിന്മകളുടെ എല്ലാ ഉറവിടങ്ങളിൽനിന്നും തങ്ങളെ തന്നത്താൻ ഉയർത്തുന്നു.

ആത്മനോ ഗുരുരാത്മൈവ പുരുഷസ്യ വിശേഷതഃ
യത് പ്രത്യക്ഷാനുമാനാഭ്യാം ശ്രേയോ സൗ അനുവിന്ദതേ.

മനുഷ്യന് പ്രത്യേകിച്ചും ഗുരു അവൻതന്നെയാണ്. എന്തുകൊണ്ടെന്നാൽ ആ അടിസ്ഥാനത്തിൽ നേരിട്ടുള്ള ഇന്ദ്രിയാനുഭവങ്ങളിലൂടെയും നിഗമനങ്ങളിലൂടെയും അവൻ തന്റെ അഭ്യുന്നതി കൈവരിക്കുന്നു.

പുരുഷത്വേ ച മാം ധീരാഃ സാംഖ്യയോഗവിശാരദാഃ
ആവിസ്തരാം പ്രപശ്യന്തി സർവ്വശക്ത്യുപബൃംഹിതം.

ഈ മനുഷ്യജന്മത്തിൽ തന്നെ സാംഖ്യയോഗവിശാരദന്മാർ എല്ലാ ശക്തികളോടും കൂടി വിശ്വമാകെ നിറഞ്ഞിരിക്കുന്ന എന്നെ പ്രാപിക്കുന്നു.

## 12 പരിണാമം വേദാന്തത്തിന്റെ ദൃഷ്ടിയിൽ

അന്തസ്ഥമായ അനന്താത്മാവിന്റെ കൂടുതൽ കൂടുതൽ മഹത്തരമായ മൂർത്തീകരണമായും ഘടനയുടേയും രൂപത്തിന്റേയും അഭിവൃദ്ധ്യുന്മുഖമായ വികാസമായുമാണ് വേദാന്തം പരിണാമപ്രക്രിയയെ ആകെ നോക്കി കാണുന്നത്. അതു് ദ്രവ്യത്തിന്റെ പരിണാമവും ആത്മാവിന്റെ മൂർത്തീകരണവുമാണ്.

ബോധസത്തയുടെ ആത്മീയപ്രഭാവം അതിന്റെ പ്രാഥമിക രൂപത്തിൽ ജീവോൽപ്പത്തിയിലും അവയുടെ ആവിർഭാവത്തിലും ഇരുപതാം നൂററാണ്ടിലെ ജീവശാസ്ത്രം അംഗീകരിക്കുന്നു.

പരിണാമത്തിന്റെ ഉന്നതശൃംഗങ്ങളിൽ നാം കടന്നു് ചെല്ലു മ്പോഠം ബോധസത്തയുടെ ഈ ആത്മീയ പ്രഭാവം ആധിക്യത്തിലും നാനാത്വത്തിലും അഭിവൃദ്ധമാവുന്നു. നാഡീവ്യവസ്ഥയുടെ പരിണാമം ആഴത്തിലും വൈപുല്യത്തിലും ബോധസത്തയുടെ അഭിവൃദ്ധ്യുന്മുഖമായ വികാസത്തെ വിളിച്ചറിയിക്കുന്നു. തന്റെ ചുററുപാടുകഠംക്കു് മേൽ ഉള്ള സ്വാധീനത്തിൽ തദനുഗുണമായി അഭിവൃദ്ധി നേടുന്നതിനു് ഇതു് ജീവികഠംക്കു് സഹായകമാവുന്നു.

പരിണാമത്തിന്റെ രംഗവേദിയിൽ മനുഷ്യന്റെ രംഗപ്രവേശത്തോടു കൂടി ഈ ബോധസത്ത നൂതനവും പ്രസക്തവുമായ മാനങ്ങഠം നേടുന്നു. മററു് ജീവികളുടെ ബോധസത്തയുടെ മേഖല മുഖ്യമായും തന്റെ ബാഹ്യപ്രകൃതിയും വളരെ ചെറിയൊരളവിൽ മാത്രം അവയുടെ ശരീരാന്തർഭാഗങ്ങളുമാണു്, അതായതു് പ്രകൃതിയുടെ ബാഹ്യസ്ഥം മാത്രം. മനുഷ്യനു് മാത്രമാണു് ബോധസത്ത ആത്മാവിന്റെയും അനാത്മാവിന്റെയും ആയിരിക്കുന്നതു്, അതായതു് അന്തസ്ഥവും ബാഹ്യസ്ഥവും ആയിരിക്കുന്നതു്.

പ്രാചീനമായ വേദാന്തവും അർവ്വാചീനമായ ജീവശാസ്ത്രവും രണ്ടും അനുസരിച്ചു് ഇതാണു് മനുഷ്യന്റെ വൈശിഷ്ട്യം. മനുഷ്യന്റെ ജൈവഘടനയുടെ പരിണാമത്തിലൂടെ പ്രകൃതിനേടിയ ആത്മബോധം മനുഷ്യനിയതിയുടേയും അതുപോലെ തന്നെ അവന്റെ പ്രപഞ്ചത്തെ സംബന്ധിക്കുന്ന വിശ്വാസങ്ങളുടെയും അളവററ സംശ്ലേഷത്തിനുള്ള നൂതനമായൊരു വിചാരസരണിയാണു്.

പരിണാമത്തിന്റെയും മനുഷ്യവൈശിഷ്ട്യത്തിന്റെയും വേദാന്തപരമായ കാഴ്ചപ്പാടു് വ്യക്തമാക്കുന്ന ഐതിഹാസികമായ ഒരു പ്രസ്താവന ഭാഗവതത്തിൽ കാണാം. ഭാഗവതം (XI-11-28).

> സൃഷ്ട്വാ പുരാണി വിവിധാന്യജയാത്മശക്ത്യാ
> വൃക്ഷാൻ സരീസൃപപശൂൻ ഖഗദംശമത്സ്യാൻ
> തൈസ്തൈരതുഷ്ടഹൃദയഃ പുരുഷം വിധായ
> ബ്രഹ്മാവലോകധിഷണം മുദമാപ ദേവഃ.

തന്റെ ആത്മശക്തിയാൽ ഈശ്വരൻ വൃക്ഷങ്ങളായും, ഉരഗങ്ങളായും, കാലികളായും, പക്ഷികളായും, പ്രാണികളായും, മത്സ്യങ്ങളായും പരിണമിച്ചാവിർഭവിച്ചിട്ടും ഹൃദയപൂർവ്വം സംതൃപ്തനാവാത്തതി

നാൽ ബ്രഹ്മസാക്ഷാൽക്കാരത്തിന് ത്രാണിയുള്ള മർത്ത്യരൂപത്തിലാവിർഭവിച്ച് അങ്ങേയററം സന്തുഷ്ടനായിത്തീർന്നു.

## 13 ഭാരതത്തിൻെറ വ്യഗ്രത സാക്ഷാൽക്കാരമാണു് വെറും സിദ്ധാന്തീകരണമല്ല

അസ്തിത്വത്തിൻെറ നിഗൂഢത ആത്മാവിൻെറ നിഗൂഢത എന്ന നിലയിൽ മനുഷ്യനിലാണ് നിലകൊള്ളുന്നതു് എന്നു് പരിണാമം വെളിപ്പെടുത്തി. ഈ ആത്മനിഗൂഢത വെളിവാക്കാത്തിടത്തോളം പ്രപഞ്ചത്തിൻെറ നിഗൂഢത നിഗൂഢതയായിത്തന്നെ അവശേഷിക്കും. അതുവരെ ശാസ്ത്രം അഥവാ തത്ത്വചിന്ത, ദൈവശാസ്ത്രം അഥവാ യുക്തിബോധം എന്നിവയിൽനിന്നും ആരംഭിക്കുന്ന പ്രപഞ്ചസത്യത്തെക്കുറിച്ചുള്ള നമ്മുടെ നിഗമനങ്ങളെല്ലാം വെറും അവകാശവാദങ്ങളോ, അനുമാനങ്ങളോ മാത്രം നല്ലുന്ന ഊഹക്കച്ചവടം മാത്രമായിരിക്കും. ആത്യന്തികസത്യത്തെക്കുറിച്ചുള്ള വിജ്ഞാനത്തിൻേറതു പോലെ പരമപ്രധാനമായ ഒരു മേഖലയിൽ കേവലം സിദ്ധാന്തീകരണമോ ഊഹനമോകൊണ്ടു് സംതൃപ്തിപ്പെടുവാൻ ഭാരതീയമനസ്സുകൾക്കു് അസാദ്ധ്യമാണ്. ബൃഹദാരണ്യക ഉപനിഷത്തിൻെറ (I-4-7) വാക്കുകളിൽ ചേതനയുടെ അഹംബുദ്ധിയുടെയും യാഥാർത്ഥ്യങ്ങളെ പിൻതുടർന്നു് ഭാരതത്തിൻെറ ചിന്തകർ ധൈര്യപൂർവ്വം ആന്തരികലോകങ്ങളിലേയ്ക്കു് ഊളിയിട്ടു. അത്യഗാധതകളിലെത്തിയ അവർ കാലികമായ എല്ലാ പരിമിതികൾക്കും അപ്പുറത്തു് അനന്തവും അനശ്വരവുമായ ആ സത്യം കണ്ടെത്തി. ആ സമീപനവും അതിൻെറ അന്വേഷണലക്ഷ്യങ്ങളും ബൃഹദാരണ്യക ഉപനിഷത്തു് മറെറാരു പ്രസക്തമായ ഖണ്ഡികയിൽ രേഖപ്പെടുത്തുന്നു. (ബൃ. ആ. III-4-1).

യത് സാക്ഷാദപരോക്ഷാദ് ബ്രഹ്മ

യ ആത്മാ സർവ്വാന്തരഃ

ബ്രഹ്മം സാക്ഷാത്തും അപരോക്ഷവുമാണ്. ആ ആത്മാവു് എല്ലാത്തിൻേറയും അന്തസ്ഥമാണ്.

തത്ത്വമസി (അതു് നീയാകുന്നു.) എന്നു് ഛാന്ദോഗ്യോപനിഷത്തു് പ്രഖ്യാപിക്കുന്നു. ഉപനിഷത്തുക്കൾ വീണ്ടും വീണ്ടും ഈ മഹാസത്യത്തെ ആവർത്തിച്ചു് പ്രഖ്യാപിക്കുന്നു. ഒരു ശാസ്ത്രജ്ഞനെന്ന നിലയ്ക്കു് മനുഷ്യന് ഈ വിശാലവിശ്വത്തെ തൻെറ ചിന്തയുടെ ഫലമായി ഒരു സൂത്രവാക്യത്തിലൊതുക്കുവാൻ കഴിയും വിധം അഗാധമാണ് തൻെറ ജ്ഞാനത്തിൻെറ മാനങ്ങൾ എങ്കിൽ അപരിമേയവും അചലവുമായ ആത്മാവു് എന്ന നിലയിൽ മനുഷ്യമാനങ്ങൾ

എന്തായിരിക്കും? മനുഷ്യനിഗൂഢതയുടെ രഹസ്യം അനാവരണം ചെയ്യപ്പെട്ടതോടുകൂടി പ്രപഞ്ചനിഗൂഢത അനാവരണം ചെയ്യപ്പെട്ടു. ഉപനിഷദ്ദ്രഷ്ടാക്കൾ പ്രപഞ്ചമർമ്മം മനുഷ്യന്റെ ഹൃദയത്തിൽ ത്തന്നെ ദർശിച്ചു. ആ കണ്ടുപിടിത്തത്തിലൂടെ മനുഷ്യനെ അവന്റെ അനന്തതയിൽ അനാവരണം ചെയ്യപ്പെടുകയും അതോടൊപ്പം പ്രപഞ്ചത്തെ അതിന്റെ ആദ്ധ്യാത്മികമഹത്ത്വത്തിൽ വെളിപ്പെടുത്തുകയും ചെയ്തു. ഈ വഴിക്കുള്ള സത്യസാക്ഷാൽക്കാരമാണ് ജീവിതലക്ഷ്യം എന്ന് ഉപനിഷത്തുക്കൾ പ്രഖ്യാപിച്ചു. ശ്വേതാശ്വതരോപനിഷത്തിൽ പറയുന്നു (ശ്വേതാ. 11-15).

യദാത്മതത്ത്വേന തു ബ്രഹ്മതത്ത്വം
ദീപോപമേനേഹ യുക്തഃ പ്രപശ്യേത്.
അജം ധ്രുവം സർവ്വതത്ത്വൈർവിശുദ്ധം
ജ്ഞാത്വാ ദേവം മുച്യതേ സർവ്വപാപൈഃ

ആത്മനിയന്ത്രണമുള്ള സാധകൻ ദീപപ്രഭപോലെ സ്വയം ജ്യോതിസ്സായ ആത്മാവിന്റെ പരമാർത്ഥംവഴിയായി ബ്രഹ്മത്തെ സാക്ഷാൽക്കരിക്കുന്നു. പിന്നീട് അജവും ശാശ്വതവും, വിശുദ്ധവുമായ ആ പരമപദത്തെ അറിഞ്ഞിട്ട് സർവ്വപാപങ്ങളിൽനിന്നും മുക്തനാവുന്നു.

ഉപനിഷത്തിൽ സ്പഷ്ടമാക്കിയിട്ടുള്ള ഭാഷയിൽനിന്നുപോലും വ്യക്തമാവുന്ന അഗാധമായ ആനന്ദമുളവാക്കുന്ന കണ്ടെത്തൽ ആണിത്. ആത്മാവിനെ സംബന്ധിച്ചുള്ള ആത്യന്തികസത്യത്തിൽ എത്തിച്ചേർന്നതോടെ അവർ ആത്യന്തികജ്ഞാനത്തിലും ശ്രദ്ധയിലും, ശാന്തിയിലും, ആനന്ദത്തിലുംകൂടി എത്തിച്ചേർന്നു. സത്യം, ജ്ഞാനം, അനന്തം അല്ലെങ്കിൽ സത്, ചിത്, ആനന്ദത്തിന്റെ അക്ഷയഖനിയുടെ കണ്ടെത്തൽ എന്ന നിലയിൽ അവർ തങ്ങളുടെ വെളിപാടിനെ മററുള്ളവരുമായി പങ്കു വച്ചു. ഈ സത്യം സാക്ഷാൽക്കരിക്കുന്നതിനുള്ള പ്രയത്നത്തിലും അതുൾക്കൊള്ളുന്ന ജീവിതനിർവ്വഹണത്തിലും പ്രപഞ്ചപരിണാമത്തിന്റെയും വിശേഷിച്ച് മാനവപരിണാമത്തിന്റേയും സമൂലപ്രഭവത്തിന്റെ വൈശിഷ്ട്യം അവർ കണ്ടെത്തി.

ജീവികൾ തേടുന്നത് പരിപൂർണ്ണതയാണ്. അവയുടെ എല്ലാ പദ്ധതികളുടെയും പ്രവർത്തനങ്ങളുടെയും ലക്ഷ്യവും അഭിലാഷവും അതാണ് എന്ന് ആധുനികജീവശാസ്ത്രം പറയുന്നു. ഉപനിഷത്തുകളിൽ നമുക്ക് മുക്തിയുടെയും പൂർണ്ണതയുടെയും മനോമോഹനങ്ങളായ സന്ദേശങ്ങൾ കാണാം. നാമിന്ന് അസ്വാതന്ത്ര്യരാണ്. നമുക്ക് അഖണ്ഡതയെ പ്രാപിക്കണം. പൂർണ്ണത അനുഭവിക്കണം. യേശുക്രിസ്തു

ഇതിനെ 'പരിപൂർണ്ണത' എന്നു് വിളിക്കുന്നു. ''സ്വർഗ്ഗസ്ഥനായ പിതാവു് പരിപൂർണ്ണനായിരിയ്ക്കുന്നതുപോലെ നിങ്ങളും പരിപൂർണ്ണരാകുവിൻ (മത്തായി V-48). ബുദ്ധൻ സൂചിപ്പിച്ചതുപോലെ സ്വാതന്ത്ര്യത്തിന്റെ ആനന്ദം അനുഭവിയ്ക്കുന്നതിനു്, ബോധി നേടുന്നതിനാണു് മനുഷ്യപരിണാമം പൂർണ്ണമായും ലക്ഷ്യീകരിക്കുന്നതു്. ബാഹ്യപ്രപഞ്ചത്തിലും അതോടൊപ്പം തന്റെ ആന്തര ചേതനയിലും ഉള്ള ഗോപ്യമേഖലകളെക്കുറിച്ചുള്ള മാനവിക വിജ്ഞാനത്തെ വിപുലമാക്കിക്കൊണ്ടും അവയ്ക്കുമേൽ നിയന്ത്രണങ്ങൾ ഏർപ്പെടുത്തിക്കൊണ്ടും ജ്ഞാനത്തിന്റെ മേഖലകളെയും പൂർണ്ണതയുടെ സീമകളെയും വർദ്ധിപ്പിക്കുന്നതിനു് ഉദ്ദേശിച്ചുള്ളതാണു് വിദ്യാഭ്യാസം. ശാസ്ത്രം, സംസ്കാരം, സാമൂഹ്യരാഷ്ട്രീയപദ്ധതികൾ മതം തുടങ്ങിയവയെല്ലാം. ധനാത്മകശാസ്ത്രങ്ങളിൽ അറിവു് ശക്തിയാണു്. മതതത്ത്വശാസ്ത്രത്തിൽ അറിവു് അതിനു് മേലെയാണു്. അവിടെ നേടുന്ന അറിവു് അളവിൽ മാത്രമല്ല മേന്മയിലും മേലേക്കിടയിലാണു്.

സെൻറു് ഹേലേനയിലെ കാരാഗൃഹവാസത്തിനിടയ്ക്കു് നെപ്പോളിയൻ പ്രസക്തമായ ഈ കുമ്പസാരം നടത്തുന്നു.

''ഈ ലോകത്തു് രണ്ടു് തരം ശക്തികളുണ്ടു്. വാളും ധർമ്മവും. ധർമ്മം എല്ലായ്പ്പോഴും വാളിനെ കീഴടക്കുന്നു.''

സാമ്രാജ്യങ്ങൾ കെട്ടിപ്പടുത്ത മഹാനായ അലക്സാണ്ടർ, സീസർ, ചാർളിമാൻ പിന്നെ ഞാനും എന്നാലെന്തിന്റെ അസ്ഥിവാരത്തിലാണു് നമ്മുടെ ചേതനയുടെ സൃഷ്ടിനിലകൊള്ളുന്നതു്? ശക്തിയുടെ മേൽ. യേശുക്രിസ്തു മാത്രം തന്റെ സാമ്രാജ്യം പ്രേമത്തിനു് മേൽ കെട്ടിപ്പടുത്തു. ഈ ദിവസം തന്നെ ലക്ഷങ്ങൾ അദ്ദേഹത്തിനു് വേണ്ടി മരിക്കാൻ തയ്യാറാണു്.

## 14 സ്വാമി വിവേകാനന്ദനും മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രവും

മാനുഷ്യകത്തിന്റെ സാദ്ധ്യതകളുടെ ശാസ്ത്രം എന്നു് ജൂലിയൻ ഹക്സിലി അഭിപ്രായപ്പെട്ടതുപോലെ ഭാരതം മതത്തെ ഒരു ശാസ്ത്രമായാണു് വളർത്തിക്കൊണ്ടു വന്നിട്ടുള്ളതു്. ഈ അർത്ഥത്തിൽ എനിയ്ക്കു് ഏററവും നന്നായി ചെയ്യുവാനുള്ളതു് ദൈർഘ്യമേറിയതെങ്കിലും ഉള്ളടക്കംകൊണ്ടു് പൂർണ്ണമായ കാഴ്ചപ്പാടു് വിശദമാക്കുന്ന ഒരു ഖണ്ഡിക സ്വാമി വിവേകാനന്ദനിൽനിന്നും ഉദ്ധരിക്കുക എന്നതാണു്.

മനസ്സിന്റെ വൈഭവം എന്ന പേരിൽ കാലിഫോർണിയയിലെ ലോസ് ഏഞ്ചൽസിൽ നടത്തിയ തന്റെ പ്രഭാഷണത്തിൽ സ്വാമി വിവേകാനന്ദൻ പറഞ്ഞു: (C. W. S. V- P. 18 19.)

ഇപ്പോഴം ഞാൻ നിങ്ങളോട് ഒരു സിദ്ധാന്തം പറയാം. അതിനെക്കുറിച്ച് ഇപ്പോഴം വാദിക്കുന്നില്ല. എങ്കിലും വെറും തീരുമാനം നിങ്ങളുടെ മുൻപിൽ വയ്ക്കുന്നതേയുള്ളു. ശൈശവത്തിൽ ഓരോ മനുഷ്യനും സ്വവംശം കടന്നുപോന്നിട്ടുള്ള, പടികളിൽക്കൂടിത്തന്നെയാണ് കടന്നു വരുന്നതു്. തന്റെ വർഗ്ഗം അതിനു് ആയിരക്കണക്കിനു് വർഷങ്ങൾ എടുക്കുമെങ്കിൽ ശിശുവിനു് ഏതാനും വർഷങ്ങൾ മാത്രം മതി. ശിശു ആദ്യം പൗരാണികപ്രാകൃതമനുഷ്യനാണ്. അവൻ ഒരു ശലഭത്തെ ചവിട്ടടിയിലിട്ടരയ്ക്കുന്നു. തന്റെ വംശത്തിലെ ആദിമപിതാക്കളെപ്പോലെയാണ് തുടക്കത്തിൽ ശിശു. വളരുന്നതോടെ അവൻ പല പടികളിലൂടെ കടന്നു് ഒടുവിൽ തന്റെ വംശത്തിന്റെ വികസിതാവസ്ഥയെ പ്രാപിക്കുന്നു. അവൻ അതു് അവസരോചിതമായും ദ്രുതവേഗത്തിലും ചെയ്യുന്നു എന്നു മാത്രം. ഇനി മാനവവർഗ്ഗത്തെ മുഴുവൻ ഒരു വംശമായെടുക്കുക, അഥവാ ജന്തുസഞ്ചയത്തെ മുഴുവൻ. അതായതു് മനുഷ്യനും താണ ജന്തുക്കളുംകൂടി ഒററസമഷ്ടിയായിട്ടു് എടുക്കുക. ഈ സമഷ്ടി മുഴുവൻ നീങ്ങുന്ന ഒരേയൊരു ലക്ഷ്യമുണ്ടു്. നമുക്കതിനെ പൂർണ്ണതയെന്നു് വിളിയ്ക്കാം.

മനുഷ്യസഞ്ചയത്തിന്റെ പുരോഗതി മുഴുവൻ മുൻകൂട്ടി കാണുന്ന ചില പുരുഷന്മാരും സ്ത്രീകളുമുണ്ടു്. മനുഷ്യസഞ്ചയം മുഴുവൻ സംസിദ്ധിയെ പ്രാപിക്കുന്നതുവരെ കാത്തിരിക്കുകയും മൃഗങ്ങളായി വീണ്ടും വീണ്ടും പുനർജ്ജനിയ്ക്കുകയും ചെയ്യുന്നതിനു് പകരം അവർ തങ്ങളുടെ ജീവിതത്തിന്റെ വളരെ ചെറിയ കാലപരിധിയ്ക്കുള്ളിൽ അവയിലൂടെ ഓടിപ്പോകുന്നതുപോലെയാണ്. നാം നമ്മോടുതന്നെ സത്യസന്ധത പുലർത്തുന്നെങ്കിൽ ആപദ്ധതികളെ ത്വരിതപ്പെടുത്താമെന്നു് നമുക്കറിയുകയും ചെയ്യാം. യാതൊരു സംസ്കാരവുമില്ലാത്ത ഒരു പററം മനുഷ്യരെ ഒരു ദ്വീപിൽ ജീവിക്കുന്നതിനു് വിടുകയും അവക്കനിവാര്യമായ ഭക്ഷണവും വസ്ത്രവും പാർപ്പിടവും നല്കുകയും ചെയ്യുകയാണെങ്കിൽ അവർ മെല്ലെ മെല്ലെ സംസ്കാരത്തിന്റെ ഔന്നത്യത്തിലേയ്ക്കു് പടി പടിയായി പരിണമിക്കുന്നതു് കാണാം. ഈ വികാസത്തെ അധികോപായങ്ങൾകൊണ്ടു് ത്വരിതപ്പെടുത്താമെന്നും നമുക്കറിയാം.

നാം മരങ്ങളുടെ വളർച്ചയെ സഹായിക്കുന്നുണ്ടു്. ഇതു് ശരിയല്ലേ ? പ്രകൃതിയ്ക്കു് വിട്ടുകൊടുത്താൽ അവ വളരും. നീണ്ട കാലയളവു് വേണ്ടിവരുമെന്നുമാത്രം. പ്രകൃതിപരമായി അവ വളരുന്നതിനെടുക്കുന്നതിനെക്കാൾ കുറഞ്ഞ കാലംകൊണ്ടു് വളരുന്നതിനു നാം അവയെ സഹായിക്കുന്നു നാം എന്നും ചെയ്യുന്നതു അതുതന്നെയാണ്. കൃത്രിമോപായങ്ങൾകൊണ്ടു് സാധനങ്ങളുടെ വളർച്ചയെ ത്വരി

പ്പിക്കൽ, എന്തുകൊണ്ട് മനുഷ്യവികാസത്തെ ത്വരിപ്പിക്കുന്നതിനാവില്ല ? ഒരു വംശമെന്ന നിലയ്ക്ക് നമുക്കതിനു കഴിയും. മററു രാജ്യങ്ങളിലേയ്ക്ക് ആചാര്യന്മാരെ അയയ്ക്കുന്നതെന്തുകൊണ്ട് ? എന്തുകൊണ്ടെന്നാൽ ഈ ഉപായങ്ങളാൽ മനുഷ്യസഞ്ചയത്തിന്റെ വളർച്ചയെ നമുക്കു ത്വരിപ്പിക്കാം. അപ്പോൾ വ്യക്തികളുടെ വളർച്ചയെ ത്വരിപ്പിയ്ക്കാനാവില്ലേ ? ആവും. ത്വരയ്ക്കതിരിടാനാവുമോ ? ഒരുവനു ഒരു ജന്മം എത്രത്തോളം വളരാമെന്ന് നമുക്കു പറയാനാവില്ല. ഒരു മനുഷ്യനിത്രയേ കഴിയൂ. ഇതിനപ്പുറമാവില്ലെന്നു പറയാൻ നിങ്ങൾക്കു കാരണമില്ല. പരിതസ്ഥിതികൾക്ക് അയാളെ അദ്ഭുതകരമാംവിധം ത്വരിതപ്പെടുത്താം. അപ്പോൾ നിങ്ങൾ സംസിദ്ധിയെ പ്രാപിക്കുന്നതുവരെ വല്ല അതിരുമുണ്ടാവുമോ ? അതുകൊണ്ട് എന്തു സംഭവിക്കുന്നു ? ദശലക്ഷക്കണക്കിന് സംവത്സരങ്ങൾ കഴിഞ്ഞാവാം വരാനിരിക്കുന്ന ഈ വംശത്തിന്റെ മാതൃകയായ ഒരു സിദ്ധപുരുഷൻ ഇന്നു വരാമെന്ന് യോഗികൾ പറയുന്നതും ഇതുതന്നെ. മഹനീയരായ എല്ലാ അവതാരങ്ങളും പ്രവാചകന്മാരും അത്തരക്കാരായിരുന്നെന്ന്. അവർ ഈ ജന്മത്തിൽത്തന്നെ സംസിദ്ധരായെന്ന്. ലോകചരിത്രത്തിന്റെ എല്ലാ കാലങ്ങളിലും ഘട്ടങ്ങളിലും നമുക്കത്തരക്കാരുണ്ടായിരുന്നിട്ടുണ്ട്. ഈയിടെത്തന്നെ അമ്മാതിരിയൊരു മഹാനുണ്ടായിരുന്നു. (ശ്രീരാമകൃഷ്ണൻ). മനുഷ്യവംശത്തിന്റെ മുഴുവൻ ജീവിതം ഈ ജന്മം തന്നെ ജീവിയ്ക്കുകയും ലക്ഷ്യം പ്രാപിയ്ക്കുകയും ചെയ്യുയാം.

വളർച്ചയുടെ ഈ ത്വരപോലും നിയമാനുസൃതമായിരിക്കണം. ഈ നിയമങ്ങളെ അന്വേഷിക്കുകയും അവയുടെ രഹസ്യങ്ങൾ മനസ്സിലാക്കുകയും നമ്മുടെ ആവശ്യത്തിനു ഉപയോഗിയ്ക്കുകയും ചെയ്യുമെങ്കിൽ മാത്രമേ നാം വളരുന്നെന്ന് വന്നുകൂടൂ. നാം നമ്മുടെ വളർച്ചയെ ത്വരിപ്പിയ്ക്കുന്നു, നാം നമ്മുടെ വികാസത്തെ ത്വരിപ്പിക്കുന്നു. തദ്വാരാ ഈ ജന്മം തന്നെ നാം സംസിദ്ധരാവുകയും ചെയ്യുന്നു. ഇതാണ് നമ്മുടെ ജീവിതത്തിന്റെ മഹനീയവശം. മനോവിജ്ഞാനീയത്തിന്റെ പരമലക്ഷ്യവും ഈ സംസിദ്ധിയാണുതാനും. പണവും മററു ഭൗതികവസ്തുക്കളുംകൊണ്ട് അന്യരെ സഹായിക്കുന്നതും ദൈനംദിന ജീവിതം എങ്ങനെ സ്വച്ഛന്ദം നടക്കുമെന്നവരെ ഉപദേശിക്കുന്നതുമെല്ലാം വെറും വിശദീകരണങ്ങൾമാത്രം.

ഈ ശാസ്ത്രത്തിന്റെ പ്രയോജനം സംസിദ്ധപുരുഷനെ ആവിഷ്കരിക്കുകയാണ്. അല്ലാതെ ഭൗതികപ്രപഞ്ചത്തിന്റെ കരങ്ങളിൽ വെറും കളിപ്പാട്ടമായി കരകാണാക്കടലിൽ തിരകളിൽനിന്നു തിരകളിലേയ്ക്കെടുത്തെറിയപ്പെടുന്ന ഒരു കഷണം പൊങ്ങുതടിപോലെ യുഗങ്ങളായി കാത്തുകത്തു കഴിയാൻ അവനെ വിട്ടേയ്ക്കുകയല്ല. കരുത്ത

നാകാനും, കർമ്മത്തെ പ്രകൃതിയുടെ കരങ്ങളിൽ ഏല്പിയ്ക്കുന്നതിനുപക രം സ്വന്തം കൈകളിലേന്തി ഈ ക്ഷുദ്രജീവിതത്തെ അതിക്രമിക്കുന്ന തിനാണ് ശാസ്ത്രം നിങ്ങളോടാവശ്യപ്പെടുന്നത്. അതാണ് "മഹ ത്തായ ആശയം.

## 15 ശക്തിയുടെയും നിർഭയത്വത്തിൻേറയും വേദാന്തസന്ദേശം

ആത്മജ്ഞാനം അനന്തമായ ശക്തിയും നിർഭയത്വവും മനുഷ്യന് നല്കുന്നു. അതിൻെറ വസ്തുതയുടെയും പ്രയോജനത്തിൻെറയും 'ശരി യായ തെളിവാണത്. ഈ വസ്തുത ചൂണ്ടിക്കാണിച്ചുകൊണ്ട് വേദാ ന്തവും ഭാരതീയജീവിതത്തിൽ അതിൻെറ പ്രയോഗവും' എന്ന വി ഷയത്തെ അധികരിച്ച് 1897–ൽ മദ്രാസ്സിൽവെച്ചു നടത്തിയ പ്രഭാ ഷണത്തിൽ സ്വാമിജി പറയുന്നു. (ibid Vol: 3. പേജ് 237 – 38)

'എൻെറ മനോമുകരത്തിൽ ശ്രേഷ്ഠനായ ആ പാശ്ചാത്യസമ്രാട്ടി ൻെറ, മഹാനായ അലക്സാണ്ഡറുടെ ചിത്രം കഴിഞ്ഞകാലങ്ങളിൽ നിന്നുദിച്ചുയരുകയാണ്. മഹാനായ ആ ചക്രവർത്തി സിന്ധു നദീതടത്തിലെ കാനനത്തിൽവെച്ചു നമ്മുടെ സന്ന്യാസിമാരിലൊ രാളുമായി സംസാരിക്കുന്നതു് ഒരു ചിത്രത്തിലെന്നോണം ഞാൻ കാണുന്നു. അദ്ദേഹം സംസാരിക്കുന്ന ആ വൃദ്ധൻ ഒരു പക്ഷെ പൂർണ്ണ നഗ്നനായി ഒരു പാറപ്പുറത്തിരിക്കുന്നു. അദ്ദേഹത്തിൻെറ ജ്ഞാന ത്തിൽ അദ്ഭുതചിത്തനായ ചക്രവർത്തിയാകട്ടെ ധനവും പ്രതാപവും കാട്ടി അദ്ദേഹത്തെ ഗ്രീസിലേയ്ക്കു് കൊണ്ടുപോകുവാൻ പ്രലോഭിപ്പി യ്ക്കുയാവാം. ആ വൃദ്ധൻ ചക്രവർത്തിയുടെ ധനത്തിലും പ്രലോഭനങ്ങ ളിലും ചിരിക്കുകയും വിസമ്മതിക്കുകയും ചെയ്യുന്നു. ചക്രവർത്തി തൻെറ അധികാരം പ്രകടിപ്പിക്കുന്നു. 'കൂടെ വരുന്നില്ലെങ്കിൽ നിങ്ങ ളെ ഞാൻ കൊല്ലും.' ആ മനുഷ്യൻ പൊട്ടിച്ചിരിച്ചുകൊണ്ട് പറയുന്നു, ഇപ്പോഴം പറഞ്ഞതു പോലൊരു കള്ളം അങ്ങയുടെ ജീവിതത്തിൽ അങ്ങ് പറഞ്ഞിട്ടില്ല. ആക്കെന്നെ കൊല്ലാൻ കഴിയും ? ജഡപ്രപ ഞ്ചത്തിൻെറ ചക്രവർത്തിയായ അങ്ങ് എന്നെ കൊല്ലുക ? ഒരിയ്ക്കലും സാദ്ധ്യമല്ല. അജവും അജരവുമായ ചൈതന്യമാണ് ഞാൻ. ഒരി യ്ക്കലും ഞാൻ ജനിച്ചിട്ടില്ല, മരിയ്ക്കുയുമില്ല. അഖണ്ഡനും വിഭുവും സർവ്വജ്ഞനുമാണ് ഞാൻ. അങ്ങെന്നെ കൊല്ലുക ! വെറും ശിശു. ഇതാണ് കരുത്തു്, ഇതാണ് കരുത്തു്.

തുടർന്ന് 1857–ലെ ശിപ്പായിലഹളയിൽ ഒരു പട്ടാളക്കാരൻ കുത്തി മുറിവേല്പിച്ച ഒരു ഹിന്ദുസന്ന്യാസിയുടെ ഉദാഹരണത്തിലൂടെ ആത്മീയവൈഭവത്തിൻെറ ചിത്രം സ്വാമി വിവേകാനന്ദൻ നല്കുന്നു.

മററു പട്ടാളക്കാർ അപരാധം ചെയ്ത പട്ടാളക്കാരനെ പിടിച്ച് ആസന്നമരണനായി കിടക്കുന്ന സന്ന്യാസിയുടെ സമീപത്തെത്തിച്ചു. എന്നിട്ട് കുററവാളിയെ തിരിച്ചറിയാൻ കഴിഞ്ഞുവെങ്കിൽ പ്രതികാരമായി അയാളെ കൊന്നുകൊള്ളുവാനും പറഞ്ഞു. എന്നാൽ സമസ്ത ജീവജാലങ്ങളുമായി താദാത്മ്യം പ്രാപിച്ച തൻെറ ആത്മാവിനെ സാക്ഷാത്ക്കരിച്ച ആ സന്ന്യാസിശ്രേഷ്ഠൻ തൻെറ ഘാതകനെ മുമ്പിൽ കണ്ടിട്ട് കഴിഞ്ഞ 15 വർഷത്തെ മൗനം ഭഞ്ജിച്ച് തൻെറ അന്ത്യശ്വാസത്തോടൊപ്പം അയാളോട് പ്രേമപൂർവ്വകമായി ഇങ്ങനെ മൊഴിഞ്ഞു, 'തത്ത്വമസി'.

മരണത്തിൻെറ മുമ്പിൽ സോക്രട്ടീസിനുണ്ടായിരുന്ന സ്ഥൈര്യവും നിർഭയതയും അദ്ദേഹത്തിൻെറ വിനയവും ആത്മജ്ഞാനത്തിലാണ് അതിൻെറ പ്രഭാവം നേടിയിരുന്നത്. 'അല്ലയോ സോക്രട്ടീസ്, ഏതു തരത്തിലാണ് അങ്ങയെ ഞങ്ങൾ സംസ്കരിക്കേണ്ടതു ?' എന്ന് ക്രിറേറാ അന്വേഷിച്ചപ്പോൾ അദ്ദേഹം പ്രതിവചിച്ചു. (പ്ലേറേറായുടെ സംഭാഷണങ്ങൾ Vol. 1).

'നിങ്ങൾ ഇഷ്ടപ്പെടുന്ന ഏതു രീതിയിലും. പക്ഷെ ആദ്യം നിങ്ങൾ എന്നെ പിടികൂടണം -- യഥാർത്ഥ എന്നെ. എൻെറ പ്രിയങ്കരനായ ക്രിറേറാ ഉല്ലാസഭരിതനായിരിക്കു. നിങ്ങൾ എൻെറ ശരീരം മാത്രമേ സംസ്കരിക്കുന്നുള്ളു എന്നുപറയുക. അതുകൊണ്ട് സാധാരണ ചെയ്യാറുള്ളതും നിങ്ങൾക്കുചിതമായി തോന്നുന്നതെന്തും ചെയ്യുക.'

മനുഷ്യൻ യഥാർത്ഥജീവിതം നയിക്കണമെങ്കിൽ, സമ്പൂർണ്ണജീവിതസാഫല്യം നേടണമെങ്കിൽ അവൻെറ അധമസ്വത്വത്തെ നിയന്ത്രിച്ചും മറികടന്നും അനന്തമായ സ്വത്വത്തെ പ്രകാശിപ്പിക്കണം. ഇതു നേടുന്നതിനൊരു വഴിയുണ്ട്. ലോകമതങ്ങൾ ഇതേപ്പററി വിഭിന്ന പരിമാണത്തിൽ നമ്മോട് പറയുന്നു. എന്നാൽ ഭാരതത്തിൽ മാത്രമേ ഈ വിഷയത്തിനു സിദ്ധാന്തത്തേയും പ്രയോഗത്തേയും സംബന്ധിച്ച് സമഗ്രവും ശാസ്ത്രീയവും ആയതും അതേ സമയം തന്നെ ഫലത്തിലും പ്രയോഗത്തിലും വ്യക്തിനിഷ്ഠമല്ലാത്തതും സാർവ്വലൗകികവുമായ ഒരു പരിഗണന ലഭിച്ചുള്ളു.

## 16 ശാസ്ത്രവും വേദാന്തവും പരസ്പരപൂരകം

ഇങ്ങനെ വ്യാഖ്യാനിക്കപ്പെടുമ്പോൾ മനുഷ്യസമൂഹത്തിനാകെ നല്കാൻ മതത്തിനൊരു സന്ദേശമുണ്ട്. ശാസ്ത്രത്തിനു തൻെറ സാങ്കേതികവിദ്യവഴി മനുഷ്യനു ഒന്നാന്തരമൊരു വീട് നിർമ്മിച്ചുകൊടുക്കാം. അതിനെ റേഡിയോ, ടെലിവിഷൻ തുടങ്ങിയ ആധുനിക സുഖോപാധികൾകൊണ്ടലങ്കരിക്കാം. ഒരു ക്ഷേമരാഷ്ട്രത്തിൻെറ

സാമൂഹ്യസുരക്ഷിതത്വനടപടികളിലൂടെ ഈ ലോകസംതൃപ്തിയ്ക്കുനിവാര്യമായതെല്ലാം അവനു നല്കാം. എന്തിനു് രാഷ്ട്രദേവാലയംവഴി അവനു് പരലോകസുഖവും ഉറപ്പാക്കാം. സർവ്വോപരി അവനു് തൻെറ വീടു് ശാന്തികുഞ്ജം, ഹാപ്പി വില്ല തുടങ്ങിയ ഹൃദയസ്പൃക്കായ പേരുകൾ ഇടാം. എന്നിരുന്നാലും ഇവയൊന്നും അവൻ ആ ഭവനത്തിൽ ആമോദത്തോടും ശാന്തിയോടും കൂടി പാർക്കുമെന്നു് ഉറപ്പാക്കുന്നില്ല. എന്തുകൊണ്ടെന്നാൽ, അതു് വലിയൊരളവുവരെ മതബോധനത്തിൽനിന്നുളവാകുന്ന ജ്ഞാനത്തിൻെറയും നിഷ്ഠയുടെയും മററൊരുതരം ഊർജ്ജസ്രോതസ്സിനെ ആശ്രയിച്ചിരിക്കുന്നു. ആരോഗ്യദായകമായ ഒരു ബാഹ്യപരിസ്ഥിതിയുടെ സൃഷ്ടിയ്ക്കു് ക്രിയാത്മകശാസ്ത്രത്തിൻെറ സഹായവും ആരോഗ്യകരമായ ഒരു ആന്തരപരിസ്ഥിതിയുടെ സൃഷ്ടിയ്ക്കു് ആദ്ധ്യാത്മികശാസ്ത്രത്തിൻെറ സഹായവും മനുഷ്യനു് ഉപയുക്തമാക്കാൻ കഴിയുമെങ്കിൽ അവനു് ജീവിതസാഫല്യം നേടുന്നതിൽ പ്രതീക്ഷയ്ക്കു് അവകാശമുണ്ടു്. അന്യഥാ അതു് അസാദ്ധ്യമാണു്. ഉപനിഷത്തുകൾ ഉദ്ഘോഷിക്കുന്ന സത്യം ഇതാണു്.

എന്നാൽ ഇന്നു് ആധുനികസംസ്കാരം തരുന്ന ചിത്രമിതല്ല. ഈ യാന്ത്രികസംസ്കാരത്തിൽ ധനത്തിൻേറയും അധികാരപ്രമത്തതയുടെയും സുഖത്തിൻെറയും ലോകത്തു് മനുഷ്യനു് മൂല്യച്യുതിയും ശൂന്യതയും അനുഭവപ്പെടുന്നു. അവൻ സദാ സംഘർഷത്തിനും നിരാശയ്ക്കും, സന്ദേഹത്തിനും, സമ്മോഹത്തിനും അടിമയാണു്. ബാല്യകാലകുററകൃത്യങ്ങളും, മദ്യപാനവും, ആത്മഹത്യയും മററനേകതരത്തിലുള്ള സാമൂഹികതിന്മകളും എന്നത്തേക്കാളും അധികരിച്ചിരിക്കുന്നു. എന്തുകൊണ്ടു്? മനുഷ്യൻ ആന്തരികമായി സംതൃപ്തനല്ല. അവൻെറ ഇന്ദ്രിയബദ്ധമായ വിശ്വദർശനത്തിൻെറ പരിമിതികളിൽനിന്നുളവാകുന്ന ഗ്ലാനിയും ആലസ്യവും അവനെ കീഴ്പ്പെടുത്തിയിരിയ്ക്കുന്നു. ഭാരതീയചിന്തകന്മാർ ആധുനികമനുഷ്യൻെറ ഈ അരക്ഷിതാവസ്ഥ യുഗങ്ങൾക്കു മുമ്പേ കണ്ടിരുന്നു. ശ്വേതാശ്വതരോപനിഷത്തു് പറയുന്നു:

'യദാ ചർമ്മവദാകാശം വേഷ്ടയിഷ്യന്തി മാനവാഃ
തദാ ദേവമവിജ്ഞായ ദുഃഖസ്യാന്തോ ഭവിഷ്യതി.' (VI. 20)

മനുഷ്യനു് അവൻെറ (സാങ്കേതികജ്ഞാനംകൊണ്ടു്) ആകാശത്തെ തോൽപ്പായപോലെ ചുരുട്ടാൻ കഴിഞ്ഞേക്കാം. എന്നിരുന്നാലും പ്രഭാപൂർണ്ണമായ തൻെറ ആത്മസത്തയെ സാക്ഷാത്ക്കരിക്കുന്നതുവരെ അവൻെറ ദുഃഖത്തിനവസാനമില്ല.

നൂറു് വർഷങ്ങൾക്കുമുമ്പു് ഷോപ്പൻ ഹോവർ പറഞ്ഞു. (ദി വേ-ൾഡു് ആസ് വിൽ ആൻഡു് ഐഡിയ Vol. I P. 404)

യാതൊരു അല്ലലും അലട്ടുമില്ലാത്ത എല്ലാ മനുഷ്യരും ഒടുവിൽ മററെല്ലാ ഭാരങ്ങളിൽനിന്നും മോചിതരാവുമ്പോൾ തങ്ങൾക്കുതന്നെ ഭാരമായിത്തീരുന്നു.

ഇന്നു് മനുഷ്യൻതന്നെയാണവൻെറ ഏററവും വലിയ ഭാരവും പ്രശ്നവും. ക്രിയാത്മകശാസ്ത്രത്തിലൂടെയോ സാങ്കേതികവൈദഗ്ധ്യത്തിലൂടെയോ വർദ്ധമാനമായ തോതിൽ ജീവിതസൗകര്യങ്ങളിലൂടെയോ ചുററുപാടുകളുടെ നിയന്ത്രണത്തിലൂടെയോ കൂടുതൽ മുന്നേറി ഈ വൈഷമ്യത്തെ അവനു് തരണം ചെയ്യാനാവില്ല. പ്രത്യുത മതബോധനത്തെ ഉൾക്കൊള്ളുന്നതിലൂടെയും അനുവർത്തിക്കുന്നതിലൂടെയും മാത്രമേ ഇതു് സാദ്ധ്യമാകൂ. സ്വാമി വിവേകാനന്ദൻ പറയുന്നു: C. W. IV P. 35)

'മതം വാക്കിലോ സിദ്ധാന്തത്തിലോ ഗ്രന്ഥങ്ങളിലോ അല്ല. മറിച്ച് സാക്ഷാത്ക്കാരത്തിലാണു് നിലകൊള്ളുന്നതെന്നു് നിങ്ങൾ മനസ്സിലാക്കണം. അതു പഠിപ്പല്ല, ആയിത്തീരലാണു്.'

ഈ അർത്ഥത്തിലാണു് ഭാരതം മതത്തെ മനസ്സിലാക്കിയതു്. കിഴക്കും പടിഞ്ഞാറും തൻെറ പ്രൗഢഗംഭീരമായ വാഗ്ധോരണിയിലൂടെ സ്വാമി വിവേകാനന്ദൻ പ്രഖ്യാപിച്ചതും മതത്തിൻെറ ഈ ആശയമാണു്. മതത്തിൻെറ ലക്ഷ്യവും ലക്ഷണവും നമ്മുടെ പുരാതന ഋഷീശ്വരന്മാരുടെ അഭിപ്രായത്തിൽ ആത്മബോധത്തിൻെറ ക്രമികവികാസത്തിലൂടെ നേടുന്ന ഈശ്വരാനുഭവമാണു്. ഇതാണു് മതത്തിൻെറ ഉരകല്ലു്. വ്യക്തിയുടെ ആത്മവികാസം ക്രമികമാണു്. ദിവസേന ഒരു സസ്യം ക്രമാനുഗതമായി വളരുന്നതുപോലെ നമുക്കു് ഈ വളർച്ച് അനുഭവപ്പെടുന്നു. നാം മതാധിഷ്ഠിതമായി ജീവിക്കുമ്പോൾ കൂടുതൽ ശക്തി പ്രാപിക്കുന്നു. നമ്മുടെ ബോധമണ്ഡലം വികസിക്കുന്നു. നമ്മിൽ ഭൂതദയയും കാരുണ്യവും ഉളവാകുന്നു. സർവ്വോപരി നാം വിശാലമാനവികതയിലേയ്ക്കു് വികസിക്കുന്നതായി നമുക്കനുഭവപ്പെടുന്നു. ഇങ്ങനെ ആന്തരികമായ വളർച്ചയിൽനിന്നും വികാസത്തിൽനിന്നും ഉളവാകുന്ന കരുത്തുകൊണ്ടുമാത്രമേ ശാസ്ത്രവികാസത്താലുദ്ഭൂതമാകുന്ന മഹദനുഗ്രഹങ്ങളെ നേടുന്നതിനു് മനുഷ്യനെ പര്യാപ്തനാക്കൂ. അമ്മാതിരി മനുഷ്യനുമാത്രമേ ജീവിതത്തിലെ പ്രതിസന്ധികളെ ആനന്ദത്തിൻെറയും സാമൂഹ്യക്ഷേമത്തിൻെറയും വ്യവസ്ഥാപിതപദ്ധതിയാക്കിപ്പരിണമിപ്പിയ്ക്കുന്നതിനുള്ള കരുത്തും ബുദ്ധിയും ഉളവാകൂ. മതത്തെ സമൂഹത്തിൽനിന്നും പുറന്തള്ളിയാൽ അവശേഷിക്കുന്നതു് വെറും കാടത്തമായിരിയ്ക്കും. പുരാതന സംസ്കാരങ്ങളെ അവയുടെ പരിധിയ്ക്കുവെളിയിൽ പോററിയ കിരാതന്മാർ നശിപ്പിച്ചു. എന്നാൽ ആധുനികസംസ്കാരം ഈ നിലയിൽ

മുന്നേറിയാൽ അതിനുള്ളിൽ പോററിവളർത്തപ്പെടുന്നവർതന്നെ ആ സംസ്കാരത്തെ ഉന്മൂലനാശം വരുത്തും. ബർട്രാൻറ് റസ്സലിൻെറ വാക്കുകളിൽ 'നമ്മുടെ അയൽക്കാരുടെ നേർക്കുണ്ടാകുന്ന അല്പം ക്രിസ്തീയസ്നേഹം മാത്രമേ ഈ ദുരന്തത്തിൽനിന്നു് നമ്മെ രക്ഷിക്കാൻ പര്യാപ്തമാവുകയുള്ളു.' (സമൂഹത്തിൽ ശാസ്ത്രത്തിൻെറ സ്വാധീനം. P. 114) അല്പംകൂടി പരക്ഷേമകാംക്ഷയെന്നതിനെ ഹാർവാർഡ് സർവ്വകലാശാലയിലെ പിററിറിം ഏ. സോറോക്കിൻ വിശേഷിപ്പിക്കുന്നു. സ്വാമി വിവേകാനന്ദൻെറയും ഇതരലോകഗുരുക്കന്മാരുടെയും നിർവ്വചനമനുസരിച്ച് ഈ സ്നേഹം മതാനുഷ്ഠാനത്തിലൂടെ ഉളവാകുന്നതാണ്. സ്വാമി വിവേകാനന്ദൻ പറയുന്നു. (C. W. Vol. IV P. 358)

''മനുഷ്യനിൽ സ്വതവേ കുടികൊള്ളുന്ന ദൈവികതയുടെ സാക്ഷാത്കാരമാണ് മതം.'' വീണ്ടും (ibid Vol V. P. 58.)

'പാവപ്പെട്ടവർക്കുവേണ്ടി ആരുടെ ഹൃദയം ദ്രവീകൃതമാവുമോ അവരെ ഞാൻ മഹാത്മാവ് എന്നു് വിളിക്കുന്നു. അല്ലാത്തവർ ദുരാത്മാക്കളാം.''

അതാണ് മതത്തിൻെറ ധർമ്മം. പരിമിതനായ മനുഷ്യൻ പരിപൂർണ്ണനാവുന്നു. മററൊരു വിജ്ഞാനശാഖക്കും മനുഷ്യനീ വിദ്യ പകരാൻ കഴിയില്ല. ഇത്തരുണത്തിൽ മതത്തിനെന്തെങ്കിലും സഫലമാകുന്നതിനാവുമോ ? സ്വാമി വിവേകാനന്ദൻ ഈ ചോദ്യം ഉന്നയിച്ചിട്ട് ഉത്തരം നല്കുന്നതിനൊരുങ്ങുന്നു. (ibid - III - P. 4 )

അതിനു് സാധിക്കും. അതു് മനുഷ്യനു് നിത്യജീവിതം പ്രദാനം ചെയ്യുന്നു. അതാണ് മനുഷ്യനെ അവൻെറ യഥാതഥമായ നിലയിലെത്തിച്ചതു്. ഇനിയുമതു് മൃഗതുല്യനായ മനുഷ്യനെ ഈശ്വരനാക്കി മാററും. അതാണ് മതത്തിൻെറ ലക്ഷ്യം. മതത്തെ മനുഷ്യസമൂഹത്തിൽനിന്നും മാററിനിർത്തുക. എന്താണവശേഷിക്കുന്നതു് ? ഒരു പററം കാട്ടുമൃഗങ്ങളാംമാത്രം. മനുഷ്യജന്മത്തിൻെറ ലക്ഷ്യം ഇന്ദ്രിയസുഖമല്ല. എല്ലാ ജീവൻേറയും ലക്ഷ്യം ആത്മജ്ഞാനമാണ്. മൃഗങ്ങളാം തങ്ങളുടെ ഇന്ദ്രിയങ്ങളുടെ വ്യാപാരത്തിൽ സുഖിക്കുന്നതിനേക്കാളുപരി മനുഷ്യൻ തൻെറ ബുദ്ധിവ്യാപാരത്തിൽ സുഖിക്കുന്നതായിക്കാണുന്നു. വീണ്ടും തൻെറ വിചാരപ്രകൃതിയെക്കാളും ഉപരി ആദ്ധ്യാത്മിക പ്രകൃതി മനുഷ്യനു് ആസ്വാദ്യമായിരിക്കുന്നു. അതിനാൽ പരോമന്നതജ്ഞാനം ഈ ആദ്ധ്യാത്മികജ്ഞാനമായിരിക്കണം. ഈ ജ്ഞാനത്തോടുകൂടി പരമാനന്ദം കൈവരുന്നു.

## 17 ഉപസംഹാരം

ഇങ്ങനെ മനസ്സിലാക്കുമ്പോൾ ശാസ്ത്രവും മതവും തമ്മിൽ സംഘട്ടനമില്ല. ജീവിതത്തിന്റെ പരിപൂർണ്ണതയെ സമഗ്രമാക്കുന്നതിന് ഉത്തേജനം നല്കുന്ന ശ്രദ്ധേയമായൊരു സാമൂഹ്യവ്യവസ്ഥിതിയുടെ ആവിർഭാവത്തിനും മനുഷ്യനെ തദ്വാരാ ആദ്ധ്യാത്മികമായി ഉണർത്തുവാനും സഹായിക്കുംവിധം രണ്ടിന്റേയും ലക്ഷ്യം ഒന്നുതന്നെ. സ്വന്തം നിലയ്ക്ക് രണ്ടും അപര്യാപ്തവും നിസ്സഹായവും ആണ്. രണ്ടും ഒററയ്ക്കൊററയ്ക്ക് പരീക്ഷിച്ചപ്പോൾ ഫലം തൃപ്തികരമല്ലായിരുന്നു. പുരാതനസംസ്കാരം മതത്തിൽനിന്നുമാത്രം മാർഗ്ഗനിർദ്ദേശം സ്വീകരിക്കുകയാൽ അവയുടെ നേട്ടങ്ങൾ ഭാഗികവും പരിമിതവുമായി. അതേപോലെ ആധുനികസംസ്കാരമാവട്ടെ ശാസ്ത്രത്തെ മാത്രം ആശ്രയിക്കുകയാൽ അവയുടെ നേട്ടങ്ങളും ഭാഗികവും പരിമിതവുമാണ്. പരസ്പരപൂരകങ്ങളായ ഈ രണ്ട് ധാരകളുടെയും ആത്മീയചോദനയുടെ സങ്കലനത്താൽ മാനവസമൂഹത്തിൽ സമഗ്രമാനവികത ആവിർഭവിക്കുകയും അങ്ങനെ സമ്പൂർണ്ണമാനവസംസ്കാരം ആവിഷ്കൃതമാവുകയും ചെയ്യും. ഇമ്മാതിരി ഒരവസ്ഥിതിയ്ക്ക് ലോകം പക്വമായി കാത്തിരിക്കുന്നു. മാനവദർശനത്തിന് സ്വാമി വിവേകാനന്ദന്റെ പരമോന്നതസംഭാവന ഇതാണ്. അദ്ദേഹത്തിന്റെ ഈ സംയോജിതദർശനം തന്നെ വേദാന്തസംബന്ധിയായ ദൃഢവിശ്വാസത്തിൽ സംക്ഷിപ്തമെങ്കിലും സമഗ്രമായ ആശയം കൈക്കൊള്ളുന്നു. (ibid - I – P. 124)

ഓരോ ജീവനും പരമാർത്ഥത്തിൽ ദിവ്യമാണ്. ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയെ നിയന്ത്രിക്കുകവഴി ഈ അന്തർലീനമായ ദിവ്യത്വത്തെ സാക്ഷാത്കരിക്കുന്നതാണ് ലക്ഷ്യം.

ഇത് കർമ്മ-ഭക്തി-യോഗ-ജ്ഞാനങ്ങളിൽ ഒന്നോ പലതോ എല്ലാമോ വഴിയായി ചെയ്യുക. തദ്വാരാ സ്വതന്ത്രനാവുക.

ഇതാകുന്നു മതസർവ്വസ്വം. സിദ്ധാന്തങ്ങളും, വിധിവാക്യങ്ങളും, പൂജാവിധികളും, ഗ്രന്ഥങ്ങളും, ദേവാലയങ്ങളും, വിഗ്രഹങ്ങളും എല്ലാം ഉപാംഗങ്ങൾമാത്രം.

മതത്തിന്റേയും ശാസ്ത്രത്തിന്റെയും സങ്കലനമെന്ന് സ്വാമി വിവേകാനന്ദൻ പ്രഘോഷണം ചെയ്ത വേദാന്തം മനുഷ്യപൈതൃകത്തിലെ ഐതിഹാസികവും കാല്പനികവുമായ ബുദ്ധിയുടേയും ഹൃദയത്തിന്റേയും സമഞ്ജസസമ്മേളനമാണ്. മാനവികതയും ശാസ്ത്രവും പരസ്പരം ഭിന്നമാണെന്നുള്ള ആധുനിക വിദ്യാഭ്യാസത്തിന്റെ മുൻധാരണകൾ, അവ പരസ്പരപൂരകങ്ങളാണെന്നുള്ള വേദാന്തവീക്ഷണത്തിന് വഴിമാറിക്കൊടുത്തുകൊണ്ടിരിക്കുകയാണ്. ഈ പ്രബ

ന്ധത്തിൻെറ ആരംഭത്തിൽ ഞാൻ ഉദ്ധരിച്ച റൊമയിൻ റോളാങ്ങിൻെറ വാക്കുകളിൽ സ്വയം സമഗ്രമാനവശക്തിയുടേയും സമഞ്ജസസമ്മേളനത്തിൻെറ മൂത്തീകരണമായ സ്വാമി വിവേകാനന്ദൻ എല്ലാ മാനവികശക്തിയുടേയും പ്രചോദനത്തിൻെറയും സമുജ്ജ്വലസംയോജനത്തിൻേറതായ തൻെറ ദശ്നം കരളലിയിപ്പിക്കുന്നൊരു ഖണ്ഡികയിൽ മനുഷ്യസഞ്ചയത്തിനുവേണ്ടി സമപ്പിക്കുന്നുണ്ട്. 1896-ൽ ലണ്ടനിൽവെച്ച് ബ്രഹ്മവും പ്രപഞ്ചവും എന്ന തൻെറ പ്രഭാഷണവേളയിൽ മാനുഷ്യകത്തിൻെറ ഭാവിമതത്തെക്കുറിച്ച് സ്വാമിജി പ്രവചിച്ചു. ''മതത്തെ ആചരണയോഗ്യമാക്കി സവ്വരുടേയും ജീവിതത്തോടു് ഇണക്കുവാൻ കഴിയുമാറു് വിശ്വവ്യാപിയായ ഹൃദയവും അപാരമായ തിതിക്ഷയും ബുദ്ധനുണ്ടായിരുന്നു. ജാജ്ജ്വല്ല്യമാനമായ യുക്തിയുടെ പ്രകാശധോരണി സമസ്തവിഷയങ്ങളിലും എത്തിയ്ക്കുത്തക്ക ബുദ്ധിശക്തിയാണ് ശങ്കരാചാര്യക്കുണ്ടായിരുന്നതു്. മാനവമേധയുടേതായ ആ ഭഗ്ഗതേജസ്സും അതോടു ചേൻ്ന നിസ്സീമമായ പ്രേമവും കാരുണ്യവും വഴിഞ്ഞൊഴുകുന്ന ബുദ്ധൻെറ ഹൃദയവിശാലതയുമാണ് നമുക്ക് ഇന്നാവശ്യം. ഈ സമഞ്ജസസമ്മേളനത്തിൽനിന്നു നമുക്ക് അത്യുത്കൃഷ്ടദശ്നം സിദ്ധിക്കും. ശാസ്ത്രവും മതവും പാണിഗ്രഹണത്തിലേപ്പെടും. കവിതയും തത്ത്വജ്ഞാനവും അന്യോന്യസുഹൃത്തുക്കളാവും. ഭാവിയുടെ മതം ഇതായിരിക്കും. നാമതു് സാധിപ്പിപ്പിക്കുന്നപക്ഷം അതു് സാവ്വകാലികവും സാവ്വജനീനവുമാകുമെന്നു ഉറപ്പിയ്ക്കാം.''

# 27

# പൗരസ്ത്യപാശ്ചാത്യസമന്വയം സ്വാമി വിവേകാനന്ദനിൽ *

## 1 ആമുഖം

പൗരസ്ത്യപാശ്ചാത്യസമ്മേളനം സ്വാമി വിവേകാനന്ദനിൽ എന്ന വിഷയത്തെ അധികരിച്ച് അതിവിശിഷ്ടരായ ഈ ശ്രോതാക്കളെ അഭിമുഖീകരിയ്ക്കുന്നതിനീ സായാഹ്നത്തിൽ എന്നെ ക്ഷണിച്ചതിൽ ഞാനതീവസന്തുഷ്ടനാണ്. മഹത്തായ ഒരു പ്രതിപാദ്യം. അത് ദിവസങ്ങളോളം നമ്മുടെ ചർച്ച്യ്ക്കു വിഷയീഭവിയ്ക്കുവാൻ പര്യാപ്തമാണ്. സ്വാമി വിവേകാനന്ദൻ ജീവിച്ചിരുന്നത് കേവലം മുപ്പത്തൊമ്പതുവർഷവും അഞ്ചുമാസവും ഇരുപത്തിരണ്ടുദിവസവും മാത്രം. അതിൽ തൻെറ പൊതുസേവനത്തിനെടുത്ത വെറും ഒമ്പതു വർഷക്കാലം മാത്രം മനസ്സിലാക്കുന്നതിനും സ്വായത്തമാക്കുന്നതിനും മാനുഷ്യകത്തിനു് നൂററാണ്ടുകൾതന്നെ ആവശ്യമായിവരും. ആധുനികമനുഷ്യനു് അനിവാര്യമായൊരു ദർശനവുമായെത്തിയ ആദ്ധ്യാത്മികവും ബൗദ്ധികവുമായൊരപൂർവ്വപ്രതിഭയായിരുന്നു അദ്ദേഹം. അതുകൊണ്ടായിരിയ്ക്കാം ഇതിൻെറ സംഘാടകർ സ്ത്രീ പുരുഷഭേദമെന്യേ കിഴക്കും പടിഞ്ഞാറുമുള്ള എല്ലാവരുടെയും മനസ്സിനു പ്രിയങ്കരമായ ഈ വിഷയം തെരഞ്ഞെടുത്തത്.

## 2 പ്രാചി പ്രതീചിക്കെതിരെ

കിഴക്ക് എന്നും പടിഞ്ഞാറെന്നുമുള്ള വാക്കുകൾ ഇവിടെ ഉപയോഗിച്ചിട്ടുള്ളത് പൗരസ്ത്യവും പാശ്ചാത്യവുമായ ദർശനങ്ങളെ കുറിയ്ക്കാനാണ്. അതല്ലാതെ അവ തമ്മിലുള്ള സമകാലികശീതസമരങ്ങളുടെ വെളിച്ചത്തിലല്ല. കഴിഞ്ഞ ഏതാനും നൂററാണ്ടുകളിൽ മനുഷ്യസമൂഹത്തിൻെറ ഈ രണ്ടു പകുതികളും പാശ്ചാത്യസാങ്കേതിക, വ്യാവസായിക, മേൽക്കോയ്മയുടെ വികാസത്തിലൂടെ സമന്വയിയ്ക്കപ്പെട്ടിരുന്നു ഈ ബന്ധത്തിൻെറ അധിനിവേശസാദ്ധ്യത അതിവേഗം അസ്തമിയ്ക്കുകയാൽ ഈ രണ്ടുപകുതികളുടെയും ആദ്ധ്യാത്മികവും മാനുഷികവുമായ ഉത്ഗ്രഥനത്തിൻെറ പ്രശ്നം വിശിഷ്യ

---

* 1961 ഏപ്രിൽ 23-ാംനു- ലണ്ടനിലെ രാമകൃഷ്ണവിവേകാനന്ദകേന്ദ്രത്തിലും പിന്നീട് 1962 ജനുവരി 9-ാംനു- കല്ക്കത്തയിലെ രാമകൃഷ്ണമിഷൻ കൾച്ചർ ഇൻസ്റ്റിട്യൂട്ടിലും ചെയ്ത പ്രഭാഷണങ്ങളെ അടിസ്ഥാനപ്പെടുത്തിയിട്ടുള്ളത്.

പ്രാധാന്യമർഹിയ്ക്കുന്നു. ഇന്നു് പാശ്ചാത്യപൗരസ്ത്യസമന്വയം സൈദ്ധാന്തികമായൊരു പ്രശ്നമല്ല. ഒന്നാം ലോകമഹായുദ്ധത്തിനുശേഷമാണീ പ്രശ്നം പ്രഥമശ്രേണിയിലെത്തിയതും പ്രാധാന്യം കൈവരിച്ചതും. ഈ ദൗത്യനിർവ്വഹണത്തിനു് ബൗദ്ധികസഹകരണത്തിനുള്ള സഭ എന്ന പേരിൽ സർവ്വരാജ്യസഖ്യസഭയിൽ (ലീഗ് ഓഫ് നേഷൻസ്) ഒരു വകുപ്പുതന്നെ ഉണ്ടായിരുന്നു. അതു് തന്റെ നിലയിൽ ചില നല്ല കാര്യങ്ങൾ ചെയ്തു. എന്നാൽ ഇത്തരുണത്തിൽ രണ്ടാം ലോകമഹായുദ്ധത്തിനുശേഷം പാശ്ചാത്യഭരണത്തിൽനിന്നും പല ആഫ്രോ ഏഷ്യൻ രാജ്യങ്ങളും വിമോചിതരായതോടെ ഈ പ്രശ്നത്തിനു് തീവ്രതരമായ ഗൗരവം കൈവന്നിട്ടുണ്ടു്. മനുഷ്യനും മനുഷ്യനും തമ്മിലും നാഗരികതയും നാഗരികതയും തമ്മിലുമുള്ള അന്തരം ഇല്ലാതാക്കുന്നതിനുള്ള ഊർജ്ജിതമായ ശ്രമങ്ങൾക്കു് തുടക്കം കുറിയ്ക്കേണ്ട സമയം അതിക്രമിച്ചിരിയ്ക്കുന്നു. ഏതാദൃശമായ പ്രവർത്തനം പൊതുവിൽ സാർവ്വലൗകികമായി ഐക്യരാഷ്ട്രസഭയും വിശേഷവിധിയായി അതിന്റെ തന്നെ ഭാഗമായ യുണെസ്കോയും ചെയ്തുവരുന്നു എന്നതു് പ്രത്യേകം പ്രസ്താവ്യമാണു്. ഉന്നതലക്ഷ്യവും ക്രിയാത്മകപദ്ധതികളും മുന്നിൽവച്ചുകൊണ്ടു് മാനവചേതന ഇന്നോളം കെട്ടിപ്പടുത്ത സംഘടനകളിൽവെച്ചു് ഏററവും ശ്രേഷ്ഠമായ ഒന്നാണു് യുണെസ്കോ. മാനവഐക്യം ഉളവാക്കുന്നതിനു് ഐക്യരാഷ്ട്രസഭയുടെ മറേറതു വിഭാഗത്തേക്കാളും യുണെസ്കോയുടെ പ്രവർത്തനം പ്രശംസാർഹമാണെന്നാണെന്റെ അസന്ദിഗ്ദ്ധമായ അഭിപ്രായം.

## 3 വിവേകാനന്ദനും ആധുനികലോകവും

മാനവഐക്യമെന്ന മഹത്തായ ആശയം കിഴക്കും പടിഞ്ഞാറുമുള്ള അനേകം പ്രസ്ഥാനങ്ങൾക്കു് കീർത്തി നേടിക്കൊടുത്തു് അവയെ പുലർത്തിപ്പോരുന്നു. അറുപതിൽപരം സംവത്സരങ്ങൾക്ക മുമ്പു് മാനവഹൃദയത്തിന്റെ അഗാധമായ ഈ അഭിലാഷത്തെ സമുജ്ജ്വലവും സഫലവുമായ ഭാഷയിൽ പ്രഖ്യാപിച്ചതിനു് ആധുനികലോകം സ്വാമി വിവേകാനന്ദനോടു് കൃതജ്ഞതാപൂർവ്വം കടപ്പെട്ടിരിയ്ക്കുന്നു.

പാശ്ചാത്യസന്ദർശനത്തിനുശേഷം 1897ൽ മദ്രാസ്സിൽവെച്ചു് 'വേദാന്തവും അതിന്റെ പ്രയോഗവും ഭാരതീയജീവിതത്തിൽ' എന്ന വിഷയത്തെ അധികരിച്ചു് നടത്തിയ പ്രഭാഷണത്തിൽ പ്രാചീന ഉപനിഷത്തുകൾ ശക്തവും നിർഭയവുമായ സന്ദേശങ്ങളിലൂടെ ആധുനികമനുഷ്യനു നല്കുന്ന ആദ്യത്തെ അനുഗ്രഹത്തെപ്പററി വിവരിയ്ക്കുവേ സ്വാമി വിവേകാനന്ദൻ പറഞ്ഞു: (C· W· Vol III· പേജ് 240–41)

ഉപനിഷത്തുകളിൽനിന്നു് ലോകം കൈക്കൊള്ളുന്നതിനൊരുങ്ങിനില്ക്കുന്ന രണ്ടാമത്തെ മഹത്തായ ആശയം ആ ബ്രഹ്മാണ്ഡത്തി

ന്റെ ഐക്യരൂപമാക്കി. പഴഞ്ചൻ ഭിന്നതകളും അതിരുകളുമെല്ലാം അതിവേഗം മാഞ്ഞുപൊയ്ക്കൊണ്ടിരിയ്ക്കുന്നു. വൈദ്യുതിയും ആവി യന്ത്രവും ലോകത്തിന്റെ നാനാഭാഗങ്ങളെ പരസ്പരം ആശയവിനിമയത്തിന്നുതകുംവിധം ബന്ധിപ്പിച്ചിരിയ്ക്കുന്നു. തൽഫലമായി ഹിന്ദുക്കളായ നാം നമ്മുടെ നാടിനു വെളിയിലുള്ള രാജ്യങ്ങളിൽ വസിയ്ക്കുന്നവരെല്ലാം രാക്ഷസന്മാരും കട്ടിച്ചാത്തന്മാരുമാണെന്ന് ഇനിമേൽ പറയുകയില്ല. അതുപോലെ തന്നെ ഭാരതത്തിൽ വസിയ്ക്കുന്നവരെല്ലാം അപരിഷ്കൃതരും കാടന്മാരുമാണെന്ന് കൃസ്തീയരാജ്യങ്ങളിലുള്ളവരും തുടർന്നുപറയുകയില്ല. നാം നമ്മുടെ നാടിനുവെളിയിൽക്കാണാത്തത് അതേ സഹോദരമനുഷ്യനെയാണ്. അവക്കും സഹായിയ്ക്കുവാൻ കെല്പുള്ള ബലിഷ്ഠങ്ങളായ കൈകൾ ദൈവവചനങ്ങൾ ഉരുക്കഴിയ്ക്കുന്നതിനു പററിയ അധരങ്ങൾ, ഒരു പക്ഷേ അവർ നാം ജനിച്ച രാജ്യത്തിലേക്കാൾ നല്ല നിലയിൽ ....സമസ്തദുഃഖങ്ങൾക്കും കാരണം അജ്ഞതയാണെന്ന് ഉപനിഷത്തു പറയുന്നു. സാമൂഹികമാവട്ടെ ആദ്ധ്യാത്മികമാവട്ടെ ഏതു ജീവിതാവസ്ഥകളിൽ പരീക്ഷിച്ചാലും അതു സർവ്വഥാ സത്യമാണുതാനും. നമ്മെക്കൊണ്ടു പരസ്പരം വിദ്വേഷിപ്പിയ്ക്കുന്നതു് അജ്ഞാനമാണ്. നാം പരസ്പരം അറിയാതിരിയ്ക്കുന്നതും സ്നേഹിയ്ക്കാതിരിയ്ക്കുന്നതും അജ്ഞാനംമൂലമാണ്. നാം പരസ്പരം അറിയുമ്പോൾ സ്നേഹിച്ചുപോകുന്നു. സ്നേഹിയ്ക്കണം നാം ഒന്നല്ലേ? അങ്ങനെ ഐക്യം സ്വയമേവ ആവിർഭവിയ്ക്കുന്നു. രാഷ്ട്രീയസാമൂഹ്യശാസ്ത്രങ്ങളിൽപ്പോലും ഇരുപതുകൊല്ലംമുമ്പ് അതാതു ജനതകളെ മാത്രം സ്പർശിച്ചിരുന്ന പ്രശ്നങ്ങൾക്ക് അവരോടുമാത്രം ബന്ധപ്പെട്ട അടിസ്ഥാനത്തിൽ സമാധാനം കണ്ടെത്തുക ഇനിയും സാദ്ധ്യമല്ല. അവ വൻതോതിൽ ഭീമാകാരങ്ങളായിക്കൊണ്ടിരിയ്ക്കുന്നു. അന്തർദേശീയാടിത്തറയിലുള്ള വിശാലപ്രകാശത്തിൽ വീക്ഷിയ്ക്കുന്നതിലൂടെ മാത്രമേ അവ പരിഹൃതമാവുകയുള്ളൂ അന്തർദേശീയപ്രസ്ഥാനങ്ങൾക്കും അന്തർദേശീയസമ്മേളനങ്ങൾക്കും തന്റെ അന്തർദേശീയനിയമങ്ങൾക്കും വേണ്ടിയാണ് ഇന്നത്തെ മുറവിളി. ഉറച്ച ഒരുമയുടെ തെളിവാണതു്.

സ്വാമി വിവേകാനന്ദൻ സമസ്തമാനവരാശിയുടെയും അഭിലാഷങ്ങൾക്കുവേണ്ടി ശബ്ദമുയർത്തുക മാത്രമല്ല, പ്രത്യുത പാശ്ചാത്യപൗരസ്ത്യസമന്വയത്തിന്റേതായ ഒരു ജീവിതം നയിയ്ക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ വ്യക്തിവൈശിഷ്ട്യവും വീക്ഷണവും അഭിപ്രായങ്ങളും മാനുഷികവും അന്തർദ്ദേശീയവുമായിരുന്നു. ഈ ആശയത്തോടും ദർശനത്തോടും ക്ഷേത്ര്യാദരങ്ങളുള്ളവരെ സംബന്ധിച്ചിടത്തോളം അത്യാകർഷകവും ഫലപ്രദവുമായൊരു പഠനമാണ് സ്വാമി വിവേകാനന്ദൻ എങ്ങനെ മഹത്തരമാന്ന ഈ വ്യക്തിവൈശിഷ്ട്യത്തിലേയ്ക്കു വളർന്നു എന്നതു്. പ്രാദേശികാതിർവരമ്പുകളില്ലാത്ത ആശയങ്ങ

ള്ളവനം, മാനുഷ്യകത്തെ ഒന്നാകെപ്പുണർന്നിരിയ്ക്കുന്ന ഹൃദയത്തിനുട മയും, ആധുനികസംസ്കാരത്തെയും ചിന്തയേയും സ്വാധീനിയ്ക്കുവാൻ കഴിയുമാറ് ആദ്ധ്യാത്മികവും ബൗദ്ധികവുമായ ശക്തിയുടെ ഉറവി ടവുമായ സ്വാമി വിവേകാനന്ദനെപ്പോലെ കരുത്തുററ ഒരു മഹാത്മാ വിൻെറ മാർഗ്ഗദർശനം ലഭിയ്ക്കുക എന്നതു് ആധുനികലോകത്തെ സംബ ന്ധിച്ചിടത്തോളം സമ്പുഷ്ടവും അന്യാദൃശവുമായ ഒരു അനുഭവമാ ണു്. രാഷ്ട്രങ്ങൾക്കിന്നാവശ്യം ഉൾക്കാഴ്ചയും ഹൃദയവിശാലതയും ഊർജ്ജസ്വലതയുമുള്ള നേതാക്കന്മാരെയാണു്. അഭൂതപൂർവ്വമായ പരി വർത്തനത്തിൻെറ ഈ കാലഘട്ടത്തിൽ ഭാരതം ഈ രംഗത്തു് ഭാഗ്യ വതിയാണു്. തൻെറ ചരിത്രത്തിൻെറ ആധുനികപ്രവണതകളിലേ യ്ക്കു് പ്രവേശിയ്ക്കുന്ന ഈ വേളയിൽ, പരിവർത്തനത്തിൻെറ നിർണ്ണായക നിമിഷങ്ങളിലൂടെ കടന്നുപോകവെ തങ്ങളുടെ ഔന്നത്യത്താലും നേട്ട ങ്ങളാലും മനുഷ്യവർഗ്ഗത്തിൻെറ തന്നെ സമുന്നതാചാര്യന്മാരായ ചി ലരുടെ മാർഗ്ഗദർശനം ലഭിച്ച ഭാരതം ഇക്കാര്യത്തിൽ വളരെ ഭാഗ്യവ തിയാണു്.

## 4 ഭാരതത്തിലെ സമീപകാലനവോത്ഥാനം

19 -ാം നൂററാണ്ടിൽ ഭാരതത്തിൻെറ ആധുനികചരിത്രം എന്നു നാമിന്നു വിളിയ്ക്കുന്ന അദ്ധ്യായത്തിൻെറ ആദ്യതാളുകൾ എഴുതിത്തുട ങ്ങി. ഇതിനു സാധിച്ചതു് ബ്രിട്ടൺ വഴി പാശ്ചാത്യലോകവുമായി ഭാരതത്തിനുള്ള ബന്ധമായിരുന്നു. ഭാരതത്തെ സംബന്ധിച്ചിടത്തോ ളം ഈ ബന്ധത്തിൻെറ ശൈശവദശസംഭ്രമത്തിൻെറയും സംക്ഷോ ഭത്തിൻേറതുമായ ഒരു കാലഘട്ടമായിരുന്നു. എന്നാൽ കാലത്തിൻെറ കുത്തൊഴുക്കിൽ പടിഞ്ഞാറിൻെറ ഈ സ്വാധീനം ഭാരതത്തിൻെറ ശരീരത്തിലും മനസ്സിലും പ്രവേശിച്ചു് അതിനെ ആഴത്തിൽ ഇള ക്കിമറിച്ചു. തുടക്കത്തിൽ മൃദുലമെങ്കിലും സ്ഥായിയായ ദേശീയ നവോത്ഥാനത്തിനു് ഈ അന്തഃക്ഷോഭം ജന്മംനല്കി. എന്നാൽ നൂററാ ണ്ടുകളിലൂടെ ശക്തിപ്രാപിച്ചു് ഈ നൂററാണ്ടിൻെറ അവസാനദശാ ബ്ദത്തിൽ അതൊരു വമ്പിച്ച പ്രവാഹമായി മാറി. ഈ പ്രക്രിയ യിൽ അതു് രണ്ടുത്തുംഗപ്രഭാവന്മാരായ വ്യക്തികൾക്കു് ജന്മം നല്കി, ഒന്നു് ആരംഭകനായ രാജാ റാംമോഹൻ റായിയും രണ്ടു് പൂർണ്ണവൽക്ക രിച്ച സ്വാമി വിവേകാനന്ദനും.

ഈ നവോത്ഥാനത്തിൻെറ ഉദയത്തിനും അതിനെ സൃഷ്ടിപര മായ മാർഗ്ഗങ്ങളിലേയ്ക്കു നയിച്ചതിനും രാജാറാം മോഹൻറായിയുടെ സംഭാവന അതിരററതാണു്. അദ്ദേഹം ഒരസാധാരണവ്യക്തിയായി രുന്നു. ഇരുപതാംനൂററാണ്ടിലെ മാനവസങ്കല്പങ്ങൾ പത്തൊൻപ താം നൂററാണ്ടിൻെറ ആദ്യദശകങ്ങളിൽത്തന്നെ പ്രഘോഷണം ചെയ്ത

ആ മഹാമനീഷിയോട്ട് അഖണ്ഡഭാരതം മാത്രമല്ല മാനവരാശി മൊത്തത്തിൽ കടപ്പെട്ടിരിക്കുന്നു. എല്ലാ അൎത്ഥത്തിലും അദ്ദേഹം മഹാനായിരുന്നു. 1774 ൽ ജനിച്ച അദ്ദേഹം 1833 ൽ കാലയവനികക്കുള്ളിൽ മറഞ്ഞു. പാശ്ചാത്യസംസ്കാരത്തിന്റെ സ്വാധീനം മറേറതൊരു പ്രവിശ്യയെക്കാളും വിപുലമായനുഭവിച്ചറിയുകയും തദ്വാരാ ഈ നവോത്ഥാനത്തിന്ന് മാൎഗ്ഗദൎശനം ചെയ്യുകയുംചെയ്ത വംഗഭൂമിയുടെ സന്താനമായിരുന്നു അദ്ദേഹം. പ്രാചിയുടെയും പ്രതീചിയുടെയും സമഞ്ജസസമ്മേളനം രാംമോഹൻ സ്വയം പ്രതിനിധീകരിച്ചു. ധിഷണാശാലിയും, അഹൈതുകകൃപാനിധിയും ആർദ്രഹൃദയനുമായിരുന്ന അദ്ദേഹം പ്രാദേശികങ്ങളായ എല്ലാ അതിർവരമ്പുകളെയും ഉല്ലംഘിക്കുമാറ് സാൎവ്വലൗകികമായ കാഴ്ചപ്പാടുകളോടെ സമ്പൂൎണ്ണമാനവസ്വാതന്ത്ര്യത്തിനും ആനന്ദത്തിനുംവേണ്ടി നിലകൊണ്ടു. തന്റെ മാതൃഭാഷയായ ബംഗാളിക്കു പുറമെ ഇംഗ്ലീഷ്, സംസ്കൃതം, അറബിക്, പേഴ്ഷ്യൻ തുടങ്ങി അനേകം ഭാഷകളിൽ നിഷ്ണാതനായിരുന്ന അദ്ദേഹം അസാധാരണപണ്ഡിതനും, പത്രപ്രവൎത്തകനും എഴുത്തുകാരനുമായിരുന്നു. ഭാരതത്തിന്റെ മാത്രമല്ല ആധുനികലോകത്തിന്റെ മുഴുവൻ സംസ്കാരത്തെയും ചിന്തയേയും മഹനീയമാംവിധം പ്രസന്നമധുരമായി സ്വാധീനിച്ച ഭാരതീയനവോത്ഥാനത്തിന്ന് ബഹുമുഖപ്രതിഭകൊണ്ടനുഗൃഹീതനായ അദ്ദേഹത്തെക്കാൾ ശ്രേഷ്ഠനായൊരു ആരംഭകനെ ലഭിക്കുകില്ല. അദ്ദേഹത്തെ ആ മഹത്തായ നവോത്ഥാനത്തിന്റെ ശുക്രനക്ഷത്രമായി കണക്കാക്കാം. തന്റെ ജീവിതത്തിന്റെ അവസാനത്തെ സംവത്സരത്തിൽ അന്നത്തെ മുഗൾചക്രവൎത്തിയുടെ താത്പര്യങ്ങൾ ബ്രിട്ടീഷ് പാർലമെന്റ് കമ്മിററി മുമ്പാകെ അവതരിപ്പിക്കുന്ന ദൗത്യവുമായി തന്റെ അന്ത്യനാളുകളിൽ ബ്രിട്ടനിൽ കഴിയവേ, അവിടുത്തെ അനവധി ചിന്തകന്മാരെ അദ്ദേഹം കണ്ടു, ഈ ദൗത്യത്തിലായിരിക്കുവേതന്നെ. 883_ൽ ബ്രിസ്റ്റളിൽവച്ച് അദ്ദേഹം നിര്യാതനായി.

ആ മഹാനുഭാവനെ സംബന്ധിച്ചിടത്തോളം സങ്കുചിതമെന്നോ വിഭാഗീയമെന്നോ, ചെറുതെന്നോ ഏതുമില്ല. എല്ലാ അൎത്ഥത്തിലും അദ്ദേഹം മഹാനായിരുന്നു. ഈ മഹത്വം മാതൃഭൂമിയുടെ നവോത്ഥാനത്തിനായി അദ്ദേഹം ഉപയോഗിക്കുകയും ചെയ്തു. എന്നാൽ അദ്ദേഹം അല്പം മുൻപേ എത്തി. മനുഷ്യനെ മനുഷ്യനായിക്കാണുന്ന വിഭാഗീയതകൾക്കതീതമായ അദ്ദേഹത്തിന്റെ സന്ദേശം ഗ്രഹിക്കുന്നതിന്ന് ഭാരതമോ പാശ്ചാത്യലോകമോ അന്ന് പരിപക്വമായിരുന്നില്ല. അദ്ദേഹത്തിന്റെ സന്ദേശം രാഷ്ട്രങ്ങളും സംസ്കാരങ്ങളും തമ്മിലുള്ള സമത്വവും ഭൗതികതയും ആത്മീയതയും തമ്മിലുള്ള സമന്വയവും ഉയൎത്തിപ്പിടിച്ചു.

## 5 ശ്രീരാമകൃഷ്ണനും ഭാരതീയനവോത്ഥാനവും

അദ്ദേഹം വന്നു. മനുഷ്യസ്വാതന്ത്ര്യത്തിന്റേയും സാഹോദര്യത്തിന്റേയും സമത്വത്തിന്റേയും ദീപശിഖ തെളിയ്ക്കുകയും മഹാത്മാക്കളെങ്കിലും തന്നെപ്പോലെ അസാധാരണമല്ലാത്ത തന്റെ അനുയോജ്യരായ പിൻഗാമികൾക്കു് അദ്ദേഹം പകർന്നുനല്കുകയും ചെയ്തു. അഞ്ചു് ദശകങ്ങൾ കടന്നുപോയപ്പോൾ നൂററാണ്ടിന്റെ അവസാനത്തോടെ ശ്രീരാമകൃഷ്ണന്റേയും (1836–1886) സ്വാമി വിവേകാനന്ദന്റേയും (1863–1902) മഹനീയവ്യക്തിപ്രഭാവത്തിൽ അത്യുജ്ജ്വലമാവുന്നതുവരെ ആ ദീപം മേൽക്കുമേൽ ശോഭിച്ചുകൊണ്ടിരുന്നു. പാശ്ചാത്യവും പൗരസ്ത്യവുമായ സംസ്കാരത്തിന്റേയും ആദ്ധ്യാത്മികതയുടെയും പൈതൃകം ഇവരിൽ സമഞ്ജസമായി സമ്മേളിച്ചിരുന്നു. വിശേഷാദാരമായ ഈ കാഴ്ചപ്പാടിലൂടെയല്ലാതെ ആധുനികഭാരതത്തിന്റെ യുഗപ്രഭാവന്മാരായ ഈ രണ്ടാചാര്യന്മാരുടെയും സ്ഥാനം നമുക്കു മനസ്സിലാക്കുവാനാവില്ല. ലോകത്തിന്റെ ഒരു മൂലയ്ക്കു് ഏതെങ്കിലും ഒരു വർഗ്ഗത്തിനു് അഥവാ ധർമ്മസംഹിതയ്ക്കു ജന്മം നല്കിക്കൊണ്ടു് മോക്ഷമാർഗ്ഗമുപദേശിച്ച പുണ്യാത്മക്കളൊ ചിന്തകന്മാരോ ആയിരുന്നില്ല. അഗാധമായ വീക്ഷണവും വ്യാപകമായ കരുണയും കൈമുതലായുണ്ടായിരുന്ന യുഗപ്രഭാവന്മാരായിരുന്നു അവർ. മാനവസങ്കല്പങ്ങളും പ്രതീക്ഷകളും പൂർത്തീകരിയ്ക്കുന്നതിനാണു് അവർ ജീവിച്ചതും പ്രയത്നിച്ചതും. ഭാരതത്തിന്റെ ആദ്ധ്യാത്മികചൈതന്യത്തിന്റെ പാരമ്യം ശ്രീരാമകൃഷ്ണനിൽ നമുക്കു കാണാം. റോമയിൻ റോളാങ്ങ് തന്റെ 'ശ്രീരാമകൃഷ്ണന്റെ ജീവിത'ത്തിൽ സൂചിപ്പിയ്ക്കുന്നതുപോലെ: (1947 പതിപ്പു് പേജ് 14)

'ഞാൻ ഇവിടെ വരച്ചുകാട്ടുന്ന മനുഷ്യന്റെ ചിത്രം മുപ്പതുകോടി ജനങ്ങളുടെ രണ്ടായിരംവർഷത്തെ ആദ്ധ്യാത്മികജീവിതത്തിന്റെ പൂർത്തീകരണമാണു്. നാല്പതുസംവത്സരങ്ങൾക്കു മുമ്പദ്ദേഹം കലയവനികയ്ക്കുള്ളിൽ മറഞ്ഞെങ്കിലും അദ്ദേഹത്തിന്റെ ആത്മാവു് ആധുനികഭാരതത്തെ ഉദ്ദീപിപ്പിയ്ക്കുന്നു. അദ്ദേഹം ഗാന്ധിജിയെപ്പോലെ കർമ്മനിരതനായിരുന്നില്ല. ഗോയ്ഥേയോ ടാഗോറിനേയോപോലെ പ്രതിഭയോ ചിന്തകനോ ആയിരുന്നുമില്ല. അദ്ദേഹം വംഗദേശത്തെ ഒരു ഗ്രാമീണബ്രാഹ്മണനായിരുന്നു. സമകാലികരാഷ്ട്രീയസാമൂഹ്യസംഭവങ്ങൾക്കപ്പുറം പറയത്തക്കസവിശേഷതകളൊന്നുമില്ലാത്ത പരിമിതമായ ചുററുപാടിൽ ഒതുങ്ങിയ ഒന്നായിരുന്നു അദ്ദേഹത്തിന്റെ ബാഹ്യജീവിതം. എന്നാൽ ആ മഹാനുഭാവന്റെ ആന്തരികജീവിതം അസംഖ്യം മനുഷ്യരേയും ദൈവങ്ങളെയും ഗാഢമായി ആശ്ലേഷിച്ചു.

ഭാരതത്തിന്റെ അതിപുരാതനമായ ആദ്ധ്യാത്മികപൈതൃകം അദ്ദേഹത്തിൽ പ്രദീപ്തമായി. ഈ പൈതൃകം സാർവ്വലൗകികവും മാനവികവുമായ മൂല്യങ്ങളെ സർവ്വഥാ ഉയർത്തിപ്പിടിച്ചു. മനുഷ്യന്റെ ആത്മവികാസത്തിന് പ്രത്യേകം ഊന്നൽ നല്കി. സഹിഷ്ണതയുടെയും സാമഞ്ജസ്യത്തിന്റെയും തത്ത്വങ്ങളുടെ ഉത്പോഷണത്തിനനവരതം പ്രയത്നിച്ചു. ചിരപുരാതനമായ വേദോപനിഷത്തുകളിലും ബുദ്ധശങ്കരാദ്യന്മാരിലും സ്ഫുരിക്കുന്നതും ലോകത്തെമ്പാടുമുള്ള മാനവരാശിക്ക് എക്കാലവും ആത്മസാക്ഷാൽക്കാരത്തിനു മാർഗ്ഗദർശനം നല്കുന്നതുമായ ഒരു ഭാരതത്തെ ശ്രീരാമകൃഷ്ണൻ പ്രതിനിധാനം ചെയ്തു. ഭാരതം നരനിലെ ശ്രേഷ്ഠവും വരിഷ്ഠവുമായതിനാദരാഞ്ജലികളർപ്പിക്കുകയും നരനിൽക്കൂടികൊള്ളുന്ന നാരായണതത്ത്വത്തിലൂടെ മനുഷ്യനേയും മനുഷ്യനേയും തമ്മിൽ യോജിപ്പിക്കുന്നതിന് ശ്രമിക്കുകയും ചെയ്തിട്ടുണ്ട്. സദാ വളർന്നുകൊണ്ടിരിക്കുന്നതെങ്കിലും വാർദ്ധക്യം ബാധിക്കാത്ത ഈ ഭാരതമാണ് ഈ നൂററാണ്ടിൽ ശ്രീരാമകൃഷ്ണനിലൂടെ രൂപഭാവങ്ങൾ കൈക്കൊണ്ടത്. ആധുനികഭാരതചരിത്രത്തിലെ ഒരു മഹാസംഭവമാണ് അദ്ദേഹത്തിന്റെ ആവിർഭാവം. എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിൽ ഭാരതം സ്വയം പ്രകടമാവുകവും മതത്തിന്റേയും സംസ്കാരത്തിന്റേയും മൂലതത്ത്വങ്ങളെ അവൾക്കുവേണ്ടി പുനഃസ്ഥാപിക്കുകയും ചെയ്തു. ഭാരതസംസ്കാരദ്രുമത്തെ വെള്ളവും വളവും നല്കി അദ്ദേഹം പരിപോഷിപ്പിക്കുകയും അങ്ങനെ പ്രസ്തുത നവോത്ഥാനത്തിന്റെ വികാസത്തിനും വിജൃംഭണത്തിനും സ്ഥായിയായ സംഭാവനകൾ നല്കുകയും ചെയ്തു.

മാനവികാസ്തിത്വത്തിന്റെ യാഥാത്മ്യം കണ്ടെത്തുന്നതിനും ജീവേശ്വരന്മാരുടെ ദുരൂഹതകളെ ഉന്മൂലനം ചെയ്യുന്നതിനും ഉള്ള പ്രയത്നം ഭാരതചരിത്രത്തിന്റെ എക്കാലത്തേയും പ്രതിപാദ്യമാണ്. അസ്തി ക്കൂടത്തിന്റെ ദുരൂഹതയിലൂടെ ചുഴിഞ്ഞിറങ്ങി സത്യത്തെ മുഖത്തോടു മുഖം കണ്ടെത്തുന്നതിനുള്ള പ്രയത്നം. അതാണ് ഭാരതീയ ചിന്തയിൽ മതത്തിന്റെ പൊരുൾ. മതത്തെ ധർമ്മ സംഹിതയുടെയും സിദ്ധാന്തങ്ങളുടെയും വിധേയത്വത്തിന്റേയും സംക്ഷേപമായി മതത്തെ കാണുവാൻ ഭാരതം കൂട്ടാക്കുന്നില്ല. ദൈവത്തെ അനുഭവിച്ചറിയുന്നതിനുള്ള അടങ്ങാത്ത അഭിലാഷമാണ് മതം. ആത്മീയകാര്യങ്ങളിൽ ഭാരതം ഒരിക്കലും ഉദാസീനമായിരുന്നില്ല. ഈ ആവേശവും ശ്രദ്ധയും ഭാരതത്തിന്റെ പൗരാണിക ദർശനങ്ങളായ ഉപനിഷത്തുകളിൽ വ്യാപിച്ചുകിടക്കുന്നു. ഭാരതത്തിൽ പിന്നീടുണ്ടായ തത്ത്വചിന്താപരവും, മതപരവും, സാംസ്കാരികവുമായ എല്ലാ വികാസപരിണാമങ്ങളിലും ഉപനിഷത്തുകൾ അവയുടെ മുദ്രപതിപ്പിട്ടുണ്ട്. ഈ ഉപനിഷത്ത് പാരമ്പര്യത്തിലാണ് ഗീതാചാര്യനായ കൃഷ്ണനും മദ്ധ്യകാല ഭാരതത്തിലെ ബുദ്ധനും, ശ്രീശങ്കരനും നമ്മുടെ കാലത്തെ ശ്രീരാമ

കൃഷ്ണവിവേകാനന്ദന്മാരും രംഗപ്രവേശം ചെയ്തത്. ദൈവീകതയും നൈമ്മല്യവും പൂണ്ണതയും ജീവാത്മാവിൽ കുടികൊള്ളുന്നുവെന്നും മനുഷ്യജീവിതത്തിൻെറ ലക്ഷ്യം ആന്തരികമായ ഈ ദൈവികതയുടെ സാക്ഷാൽക്കാരമാണെന്നും ഇവർ ഏകസ്വരത്തിൽ പ്രഖ്യാപിച്ചു. അങ്ങനെ മതത്തിൻെറ സാദ്ധ്യതകളേയും മനുഷ്യാസ്തിത്വത്തിൻെറ ലക്ഷ്യത്തേയും നിർവ്വചിച്ചുകൊണ്ട് മഹോന്നതരായ ഈ ആചാര്യന്മാരും അവരെ തുടൎന്നുണ്ടായ പ്രസ്ഥാനങ്ങളും മനുഷ്യാസ്തിത്വത്തിൻെറ ആദ്ധ്യാത്മികാടിത്തറ ഭാരതീയമനസ്സുകൾക്ക വെളിവാക്കിക്കൊടുത്തു. ഭാരതം അവരുടെ സന്ദേശങ്ങളെ ഉൾക്കൊള്ളുകയും പ്രസ്തുത ആദ്ധ്യാത്മികാദർശങ്ങളെ പുരോഗതിയിലും അധോഗതിയിലും ഒന്നുപോലെ ഉയൎത്തിപ്പിടിയ്ക്കുകയും ചെയ്തു. ഇത് അവളുടെ സംസ്കാരത്തിൻേറയും ജീവിതത്തിൻേറയും ഹൃദയാവൎജ്ജകമായ അനുസ്യൂതതയെ വിശദമാക്കുന്ന അളവററ ഓജസ്സ് അവൾക്കു പ്രദാനം ചെയ്തു. പരിണാമത്തിൻെറ കാര്യത്തിൽ എന്തിനു് മാനവപരിണാമത്തിൻെറ മാത്രം കാര്യമെടുത്താൽപ്പോലും അഞ്ചു സഹസ്രാബ്ദങ്ങൾ ഒന്നുമല്ല. വിവിധസംസ്കാരങ്ങൾ ആവിൎഭവിയ്ക്കുകയും വിശ്വവേദിയിൽ തങ്ങളുടെ ഭാഗം ആടിത്തീൎക്കുകയും ചെയ്ത ചരിത്രത്തിൻേറയും പ്രവൎത്തനങ്ങളുടെയും സന്ദൎഭത്തിൽ ഭാരതത്തിൻെറ പൂർവ്വചരിത്രം ദൈൎഘ്യത്തിലും മേന്മയിലും അത്യാകൎഷകമാണ്. ഇതരസംസ്കാരങ്ങളെല്ലാം തങ്ങളുടെ ഭാഗം അഭിനയിച്ച് പിൻവലിഞ്ഞപ്പോൾ ഭാരതസംസ്കാരമാവട്ടെ അവളുടെ ചരിത്രത്തിൻെറ ഓരോ ഘട്ടത്തിലും അനിവാര്യമായ നൂതനാശയങ്ങളെ സ്വീകരിയ്ക്കുന്നതിനും വിട്ടുവീഴ്ചകൾ ചെയ്യുന്നതിനും ഉള്ള അവളുടെ അന്യാദൃശമായ പാടവത്തിലൂടെ സുസമ്പന്നവും സുദൃഢവുമായിത്തീൎന്ന് നിലനിന്നുപോരുന്നു.

ഹൃദയാവൎജ്ജകമായ ഈ പ്രതിഭാസം നമ്മുടെ കാലത്തു് വീണ്ടും സംഭവിച്ചിരിയ്ക്കുന്നു. പടിഞ്ഞാറുമായുള്ള ബന്ധത്തിൻെറ വെളിച്ചത്തിൽ ഭാരതത്തിൽ ആവിൎഭവിച്ച ആധുനികനവോത്ഥാനം ഭാരതത്തിൻെറ ശരീരത്തിലും മനസ്സിലും ഒരു നവയൗവ്വനാവേശം ജനിപ്പിയ്ക്കുകയും രണ്ടു് ദേശീയോദ്ദേശ്യങ്ങൾ നേടുകയും ചെയ്യുന്നു. ഒന്നാമതായി ഊൎജ്ജസ്വലമായ ആധുനികപാശ്ചാത്യസംസ്കാരത്തിൻെറ അന്തസ്സത്തയുടെ സ്വാംശീകരണം, സമഗ്രമാനവപൈതൃകത്തിൻെറ വെളിച്ചത്തിൽ സ്വന്തം പൗരാണികപാരമ്പര്യങ്ങളെക്കുറിച്ചുള്ള പുനർനിൎണ്ണയം, വിശ്വപൈതൃകത്തിൽ പുരാതനവും നൂതനവുമായവയുടെ സംശ്ലേഷണത്തിലൂടെ ഊൎജ്ജസ്വലമായ ഒരു ദേശീയ ജീവിതത്തിൻേറയും ചരിത്രപ്രസിദ്ധമായ ദേശീയാനുസ്യൂതതയുടെയും ഉറപ്പാക്കൽ; രണ്ടാമതായി ഏതാനും നൂററാണ്ടുകളിലെ ജാഡ്യത്തിനുശേഷം അന്തർദ്ദേശീയജീവിതത്തിൻേറയും ചിന്തയുടെയും മുഖ്യധാരയിൽ

പുനഃപ്രവേശിയ്ക്കുകയും ഇതരഭൂവിഭാഗങ്ങളുടെ സേവനത്തിനാവശ്യമായ ജ്ഞാനത്തിൻേറയും പ്രകാശത്തിൻേറയും തൻേറതായ പങ്ക് അർപ്പിയ്ക്കുകയും ചെയ്തു കൊണ്ടിരിയ്ക്കുന്നു. ഈ രണ്ടു് ലക്ഷ്യങ്ങളാണു് ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരിലൂടെ ഭാരതം നേടിയതു്.

ശ്രീരാമകൃഷ്ണൻെറ ജീവിതകാലം വെറും അമ്പതു സംവത്സരങ്ങളായിരുന്നു. എന്നാൽ തീവ്രതയാർന്ന ആ ജീവിതം ആദ്യപകുതിയിൽ ആദ്ധ്യാത്മിക യാഥാർത്ഥ്യത്തിനു വേണ്ടിയുള്ള അനവരതമായ അന്വേഷത്തിന്നും രണ്ടാം പകുതിയിൽ ആ സത്യം ജിജ്ഞാസുക്കൾക്കു് പകർന്നു കൊടുക്കുന്നതിന്നും അർപ്പിച്ചിരുന്നു. മാനവസമുദായത്തിൻെറ ഒന്നാകെയുള്ള ആദ്ധ്യാത്മികജീവിതത്തെ പുനരുജ്ജീവിപ്പിച്ചു. അമ്മാതിരിയൊരു തീവ്രജീവിതം ചരിത്രത്തിലെ ചലനാത്മാകമായ ഒരു ശക്തിയാണു്. അതു വെറുമൊരു വൈയക്തികജീവിതമായി അധഃപതിയ്ക്കാതെ ലോകത്തെയാകെ ചലിപ്പിയ്ക്കുവാൻ പോന്ന ശക്തിയായി മാറി. മനുഷ്യചരിത്രം ഭാഗികമായി പ്രകൃതിയിൽനിന്നും ഭാഗികമായി അവനിൽനിന്നു തന്നെയും ഉരുത്തിരിയുന്ന ശക്തികളുടെ ആകെത്തുകയാണു്. സമൂഹം ആർജ്ജിച്ച സാംസ്കാരിക വികാസത്തിൻെറ അടിസ്ഥാനത്തിൽ ഈ സംയോഗത്തിൻെറ അനുപാതത്തിൽ വ്യതിയാനം സംഭവിയ്ക്കും. വികാസത്തിൻെറ നില എത്ര ഉയർന്നതാണോ അത്രയുംതന്നെയാണു്. മാനവികതയുടെ ശ്രമവും. ഇങ്ങനെയുള്ള മാനവശ്രമങ്ങൾക്കിടയിൽ ചലനാത്മകവും സുപ്രധാനവുമായ ഒന്നുണ്ടു്. ഇതു് സമൂഹത്തിലെ അനുഗൃഹീതനായ മഹാനുഭാവനിൽ നിന്നാണു് ഉളവാകുന്നതു്. ഈ വ്യക്തി തൻെറ ജനതയുടെയാകെ മൂല്യങ്ങളും അഭിലാഷങ്ങളും ആഗ്രഹങ്ങളും തന്നിൽത്തന്നെ സമന്വയിപ്പിയ്ക്കുകയും ഉത്തരക്ഷണത്തിലോ കാലാന്തരത്തിലോ സമൂഹത്തെത്തന്നെ തന്നോടൊപ്പം മുമ്പോട്ടു കൊണ്ടു പോകുന്നു. അത്തരം മഹാനുഭാവന്മാരിൽ ഏററവുംഊർജ്ജസ്വലരായവർ അമാനുഷശക്തിയാൽ പ്രശോഭിയ്ക്കുന്ന ദൈവാത്മാക്കളാണു്. ഭാരതചരിത്രത്തെ അങ്ങനെയുള്ള പല മഹത്തുക്കളും സ്വാധീനിയ്ക്കുകയും അവർ ആയതിൻെറ നവയുഗസ്രഷ്ടാക്കളാവുകയും ചെയ്തു. ഇവരിൽ ശ്രദ്ധേയരായവരെല്ലാം ആദ്ധ്യാത്മികാചാര്യന്മാരായിരുന്നു. പുരാതനവും സമകാലികവുമായ ആവശ്യങ്ങളുടെയും അഭിലാഷങ്ങളുടെയും സാമഞ്ജസ്യവും മനുഷ്യോൽക്കർഷത്തിനു വേണ്ടി ചലനാത്മകമായൊരു ശക്തിയുടെ ആ ആവിഷ്കാരവും ഉളവാകുന്ന പൗരാണികദേശീയപൈതൃകത്തിൻെറ സങ്കലനം പല അളവിൽ ഇവരോരോരുത്തരും പ്രതിനിധാനം ചെയ്തു. രാഷ്ട്രീയ ചരിത്രത്തിൽനിന്നു വ്യത്യസ്തമായി ഭാരതത്തിൻെറ സംസ്കാരികചരിത്രം ഈ യുഗസ്രഷ്ടാക്കളോടു വളരെ കടപ്പെട്ടിരിയ്ക്കുന്നു. ഇങ്ങനെയുള്ളവരിൽ പ്രമുഖനാണു് ചരിത്രാതീതകാലത്തെ ശ്രീകൃഷ്ണൻ. അദ്ദേഹ

ത്തിൻെറ മഹത്തായ ചിന്തയും പ്രഭാവവും ഇന്നും അനുഭവവേദ്യമാണ്. ഭാരതീയസംസ്കാരത്തിലും ചിന്തയിലും ഏററവും സ്വാധീനം ചെലുത്തിയതു് അദ്ദേഹത്തിൻെറ ചിന്തകളാണ്. പിന്നീട് ചരിത്രാരംഭത്തോടെ ശ്രീബുദ്ധനും ശ്രീശങ്കരനും രംഗപ്രവേശം ചെയ്യുന്നു.

സമകാലികഭാരതത്തിലാവട്ടെ ശ്രീരാമകൃഷ്ണൻ ആവിർഭവിച്ചു. തൻെറ ജീവിതകാലത്തു് അദ്ദേഹം പ്രകടമാക്കിയ ആദ്ധ്യാത്മികപ്രഭാപൂരം അദ്ദേഹത്തിൻെറ ദേഹവിയോഗത്തോടുകൂടി അപ്രത്യക്ഷമായില്ല. അതിൻെറ സ്വാധീനശക്തി ഇന്നും തുടൎന്നുപോരുന്നു എന്നു മാത്രമല്ല വരാനിരിക്കുന്ന നൂററാണ്ടുകളിൽ അതു തുടൎന്നു നിലനില്ക്കുകയും ചെയ്യും. ശ്രീരാമകൃഷ്ണനെപ്പോലുള്ള മഹാത്മാക്കളുടെ കാൎയ്യത്തിൽ ഭൗതികമായ ദേഹവിയോഗത്തിനു് ഒരു പ്രാധാന്യവുമില്ല. അങ്ങനെയുള്ളവർ ശരീരികളായിരുന്നപ്പോഴുംതന്നെ ചുരുക്കമായേ ഭൗതികതലത്തിൽ ജീവിച്ചിരുന്നുള്ളു. ഇവരോരോരുത്തരും അണുഭേദനം ചെയ്യുന്ന ഒരു കൃത്രിമരാസവികിരണയന്ത്രംപോലെ സ്വയം വൎദ്ധമാനമായ തോതിൽ ഊൎജ്ജം ഉല്പാദിപ്പിക്കുകയും കരുതിവെയ്ക്കുകയും ചെയ്യുന്നു. യന്ത്രത്തിൻെറ, വലുപ്പത്തിൻെറ അടിസ്ഥാനത്തിൽ ഈ ഊൎജ്ജത്തിൻെറ പരിമാണമോ മേന്മയോ വൎണ്ണിക്കുന്നതിനു് അസാദ്ധ്യമാണ്. ശ്രീരാമകൃഷ്ണൻെറ ശരീരം ദുൎബ്ബലമായിരുന്നു. എന്നാൽ ദുൎബ്ബലമായ ആ ശരീരത്തിൽ വമ്പിച്ച ഊൎജ്ജം അടങ്ങിയിരുന്നു. തൻെറ അസ്തിത്വത്തിൻെറ അഗാധതകളിലേയ്ക്കു് ആഴ്ന്നിറങ്ങിയതിൻെറ ഫലമായിട്ടുളവായതാണീ ഊൎജ്ജം. ജ്ഞാനവും പരിശുദ്ധിയും പ്രേമവും ദയാവായ്പും നിറഞ്ഞ ആത്മീയഊൎജ്ജമായിരുന്ന അതു്. ദിവ്യത്വത്താൽ പ്രദീപ്തനായിരുന്ന ശ്രീരാമകൃഷ്ണൻ. അന്നത്തെ ഭാരതത്തിൻെറ തലസ്ഥാനമായിരുന്ന കൽക്കത്തയിൽ കേന്ദ്രീകരിച്ചിരുന്ന ആധുനികസംസ്കാരത്തിൻെറ തിരക്കിലും പ്രക്ഷുബ്ധതയിലും നിന്നു് ഒഴിഞ്ഞുമാറി സ്ഥിതിചെയ്യുന്ന ദക്ഷിണേശ്വരത്തിലെ അമ്പലത്തിൻെറ ചെറിയ മുറിയിൽ ഇതേ പ്രകാശധോരണിയുടെ ലീലാവിലാസങ്ങളാണ് കാണപ്പെട്ടതു്. ക്ഷേത്രപരിസരങ്ങളിൽ സംപ്രേഷണം ചെയ്യപ്പെട്ട ആ ഊൎജ്ജത്തിൻെറ സ്വാധീനം ആദ്യം കല്ക്കത്തയിലും തുടൎന്നു് ഭാരതത്തിലെമ്പാടുമെന്നല്ല വിദേശങ്ങളിലേയ്ക്കും വ്യാപിച്ചു. ഈ പ്രസരണം പൂൎത്തീകരിച്ചതു് അദ്ദേഹത്തിൻെറ ശിഷ്യന്മാരിൽ അഗ്രഗണ്യനായ സ്വാമി വിവേകാനന്ദനായിരുന്നു. അദ്ദേഹത്തിൻെറ പരിശീലനവും വീക്ഷണങ്ങളും ഗുരുവിൻെറതിൽനിന്നു് തികച്ചും വ്യത്യസ്തമായിരുന്നു. എങ്കിലും അവ പരസ്പരപൂരകങ്ങളായിരുന്നു. ഈയൊരു കാരണത്താൽ ഗുരുനാഥൻ അദ്ദേഹത്തെത്തന്നെ തൻെറ പ്രചാരകനായി തെരഞ്ഞെടുത്തു. റോമയിൻ റോളാങ്ങിൻെറ വാക്കുകളിൽ. (Life of Vivekananda P. 3)

ശ്രീരാമകൃഷ്ണൻെറ ആദ്ധ്യാത്മികപൈതൃകം ഏറ്റെടുക്കുകയും ലോകമാസകലം അദ്ദേഹത്തിൻെറ ചിന്തയുടെ വിത്തുകൾ വാരിവിതറുകയും ചെയ്യുക എന്നതായിരുന്നു, ഭൗതികവും ആദ്ധ്യാത്മികവുമായി അദ്ദേഹത്തിൻെറ നേരിട്ടുള്ള കർത്തവ്യം. ഈ മഹത്തായ കൃത്യമാണുത്തമനായ ആ ശിഷ്യൻ നിർവ്വഹിയ്ക്കുവാനുണ്ടായിരുന്നതു്.

## 6 നരേന്ദ്രൻ - ഒരു പാർശ്വവീക്ഷണം

വിവേകാനന്ദൻെറ പൂർവ്വാശ്രമനാമധേയം നരേന്ദ്രനാഥദത്തൻ, നരേന്ദ്രനാഥ് അഥവാ നരേൻ എന്നായിരുന്നു. 1881 അവസാനത്തോടെ ശ്രീരാമകൃഷ്ണനെ ആദ്യമായി കാണുമ്പോൾ, പരമ്പരാഗതമോ ആധുനികമോ ആയ ഔപചാരികവിദ്യാഭ്യാസത്തോടു കടപ്പെടാത്ത, വിവേകവും വിജ്ഞാനവും കൈമുതലായുള്ള ശ്രീരാമകൃഷ്ണനിൽനിന്നു വ്യത്യസ്തമായി വിവേകാനന്ദൻ വിദ്യാഭ്യാസത്തിലും വികാസത്തിലും പൂർണ്ണവളർച്ച നേടിയ ആധുനികയുവാവായിരുന്നു. തൻെറ കാഴ്ചപ്പാടിലും വീക്ഷണത്തിലും അദ്ദേഹം പരിവർത്തനോന്മുഖമായ യുവഭാരതത്തെ പ്രതിനിധാനം ചെയ്തു. ബ്രിട്ടീഷ് ഗവണ്മെൻറിൻെറ പുതിയ വിദ്യാഭ്യാസനയത്തിലൂടെ ഏതാണ്ടു് അര നൂററാണ്ടുകാലമായി ഭാരതം ആധുനികപാശ്ചാത്യസംസ്കാരത്തിൻെറ ശക്തമായ സ്വാധീനത്തിൽപ്പെട്ടുകഴിഞ്ഞിരുന്നു. ഭാരതീയയുവാക്കൾ പാശ്ചാത്യവിദ്യാഭ്യാസം നേടുന്നതിൽ ആകാംക്ഷയുള്ളവരായിരുന്നു. ആധുനികശാസ്ത്രവും ഗ്രീക്കോ റോമൻചരിത്രവും, ആംഗലേയസാഹിത്യവും, ആധുനികപാശ്ചാത്യചരിത്രവും, ആധുനികസാമൂഹ്യരാഷ്ട്രീയചിന്തയും സമ്പുഷ്ടമായ പാശ്ചാത്യപൈതൃകത്തിലേയ്ക്കു് ഭാരതീയമനസ്സുകളെ ആകർഷിച്ചു. അവരുടെ മനസ്സുകളിൽ യുക്തിവാദത്തിൻെറതും സ്വയം വിമർശനത്തിൻേറതുമായ ഒരവസ്ഥയും ആകെക്കൂടി ഒരസ്വസ്ഥതയും സംജാതമായി. നരേന്ദ്രൻ ഈ വിദ്യാഭ്യാസം നിർബ്ബാധം നിർവ്വഹിച്ചു. മാനുഷ്യകത്തിൻേറയും യുക്തിബോധത്തിൻെറയും തത്ത്വചിന്തയും ശാസ്ത്രീയാവബോധവുമിയന്ന പാശ്ചാത്യചിന്തയുടെ ശ്രദ്ധാലുവായ ഒരു വിദ്യാർത്ഥിയായിരുന്നു അദ്ദേഹം. ഏകദേശം നൂറുവർഷക്കാലമായി പാശ്ചാത്യമനസ്സുകളിൽ മേധാവിത്വം പുലർത്തിയിരുന്ന ഈ തത്ത്വചിന്ത ഭാരതത്തിലും വളക്കൂറുള്ള മണ്ണു കണ്ടെത്തി. കലാശാലയിൽ നരേന്ദ്രൻ ബുദ്ധിയും പ്രസരിപ്പും ഊർജ്ജസ്വലതയുമാർന്ന അരോഗദൃഢഗാത്രനായ ഒരു യുവാവായിരുന്നു. ശരിയായൊരു ഭൗതികോൽക്കർഷേച്ഛുവും സംഗീതോപാസകനും, ശാസ്ത്രവിദ്യാർത്ഥിയും തത്ത്വചിന്താപ്രണേതാവുമായിരുന്നു അദ്ദേഹം. പാശ്ചാത്യപൈതൃകത്തിൽ എല്ലാ നല്ല ഘടകങ്ങളുടെയും സ്വാധീനത്തിനു സ്വയം വിധേയനായ അദ്ദേഹം പാശ്ചാത്യപൈതൃകത്തിൻെറ ഊർജ്ജസ്വലനായ ഒരു പ്രതിനിധിയായി മാറി. ശക്തിയുടെ

യും പൗരുഷത്തിൻേറയും പ്രതീകമായിരുന്ന അദ്ദേഹത്തിന് പ്രോമിത്തിയൻ ശക്തി വശമായിരുന്നു. എന്നാലീ വിദ്യാഭ്യാസവും നേട്ടങ്ങളും അദ്ദേഹത്തിൻെറ ഹൃദയത്തെ തൃപ്തമാക്കിയില്ല. അജ്ഞാതമായ ഒരു ആദ്ധ്യാത്മികദാഹത്താലും സത്യം സാക്ഷാത്ക്കരിയ്ക്കുന്നതിനുള്ള അഭിലാഷത്താലും അത് അസ്വസ്ഥമായിരുന്നു. ഈ ദാഹം ശമിപ്പിക്കുന്നതിനുവേണ്ടിയാണദ്ദേഹം ശ്രീരാമകൃഷ്ണനെ സമീപിച്ചത്. ഭാരതീയരും പാശ്ചാത്യരുമായ അദ്ദേഹത്തിൻെറ പ്രൊഫസർമാരും സഹപാഠികളും അദ്ദേഹത്തിൻെറ ബുദ്ധിവൈഭവത്താൽ ആകൃഷ്ടരായിരുന്നു. അദ്ദേഹത്തിൻെറ ഇംഗ്ലീഷ് പ്രൊഫസർ പണ്ഡിതവരേണ്യനായ വില്യം ഹേസ്റ്റി അദ്ദേഹത്തെക്കുറിച്ചിപ്രകാരം പറഞ്ഞു. (സ്വാമി വിവേകാനന്ദൻെറ ജീവചരിത്രം – അദ്ദേഹത്തിൻെറ പാശ്ചാത്യരും പൗരസ്ത്യരുമായ ശിഷ്യന്മാർ. പേജ് 26)

''നരേന്ദ്രനാഥ് ശരിയ്ക്കും ഒരു മനീഷിയാണ്. ഞാൻ വ്യാപകമായ യാത്രകറം ചെയ്തിട്ടുണ്ട്. എന്നാൽ ജർമ്മൻ യൂണിവേഴ്സിററികളിലെ തത്ത്വചിന്താവിദ്യാൎത്ഥികറംക്കിടയിൽപ്പോലും അദ്ദേഹത്തെപ്പോലെ വാസനകളും സാദ്ധ്യതകളുമുള്ള ഒരു വിദ്യാൎത്ഥിയെ ഞാനിതുവരെ കണ്ടിട്ടില്ല. അദ്ദേഹം തൻെറ ജീവിതത്തിൽ സ്വന്തമായ വ്യക്തിമുദ്ര പതിപ്പിയ്ക്കുമെന്നുറപ്പാണ്.''

ആധുനികവിദ്യാഭ്യാസം അദ്ദേഹത്തിൽ വളൎത്തിയെടുത്ത ബൗദ്ധികമായ അജ്ഞേയതാവാദം ഉണ്ടായിരുന്നിട്ടും പരിശുദ്ധിയുടെയും പരിത്യാഗത്തിൻേറയും മഹത്തായ ആശയങ്ങളെ അദ്ദേഹം മുറുകെപ്പിടിച്ചു. ധ്യാനത്തിൽ അദ്ദേഹം ജന്മാന്തരപരിചയം നേടിയ ഒരാചാര്യനായിരുന്നു. ആദ്ധ്യാത്മികജീവിതത്തിനുവേണ്ടിയുള്ള അദ്ദേഹത്തിൻെറ അഭിലാഷം നാളുകറം കഴിയും തോറും വൎദ്ധിച്ചുകൊണ്ടേയിരുന്നു. 'ദി എക്സ്കർഷൻ' എന്ന വേർഡ്സ്വൎത്തിൻെറ കവിതയെ സംബന്ധിയ്ക്കുന്ന ഒരു പാഠത്തിനിടയിൽ തൻെറ പ്രിൻസിപ്പലായ ഹേസ്റ്റി യാദൃച്ഛികമായി നടത്തിയ ഒരഭിപ്രായപ്രകടനത്തിൽനിന്നാണ് നരേന്ദ്രൻ തൻെറ ഭാവി ഗുരുനാഥൻെറ പേരു് ആദ്യമായി കേട്ടതു്. സമാധിയെക്കുറിച്ചു കവിയുടെ സൂചന വിശദീകരിയ്ക്കുവേ പ്രിൻസിപ്പൽ ഹേസ്റ്റി പറഞ്ഞു: 'അമ്മാതിരി ആദ്ധ്യാത്മികാനന്ദം ഏകാഗ്രതയുടെയും പരിശുദ്ധിയുടെയും ഫലമാണ്. അതു് ഇക്കാലത്തു വളരെ വിരളമായ ഒരു പ്രതിഭാസമാണ്. അനുഗൃഹീതമായ അത്തരം അവസ്ഥയെ കൈവരിച്ചിട്ടുള്ള ഒരാളെ മാത്രമേ തനിയ്ക്കറിയൂ. അതു് ദക്ഷിണേശ്വരത്തിലെ ശ്രീരാമകൃഷ്ണനാണ്.'

## 7 നരേന്ദ്രൻെറ സത്യാന്വേഷണം

ആധുനികയുക്തിവാദത്തിൻെറയും മാനവതാവാദത്തിൻെറയും പരിമിതികറം താമസമെന്യേ നരേന്ദ്രൻ മനസ്സിലാക്കി. മതത്തിനു്

അതിന്റേതായ പ്രമാദങ്ങൾ ഉണ്ടായിരിയ്ക്കാം. മതം അസഹിഷ്ണുതയിലും സിദ്ധാന്തശാഠ്യത്തിലുംപെട്ട് അബദ്ധങ്ങൾ കാട്ടിയേക്കാം. എന്നിരുന്നാലും മാനുഷ്യകത്തിനു സ്വയം നശിയ്ക്കാത്തിടത്തോളം അവഗണിയ്ക്കാനാവാത്ത ഒരാദ്ധ്യാത്മികസത്ത മതത്തിനുണ്ടെന്നദ്ദേഹം സ്വയം വിശ്വസിച്ചു. മനുഷ്യന്റെ സത്യാന്വേഷണത്തിൽ അവന്റെ ഇന്ദ്രിയബദ്ധമായ ബുദ്ധിയുടെ അനുമാനങ്ങളും നിഗമനങ്ങളും അവസാനവാക്കാവാൻ പാടില്ല. സത്യത്തിന്റെ നേക്കുള്ള ധൈഷണികമായ സമീപനം നിരീശ്വരവാദത്തിലും പലപ്പോഴും ഹൃദയശൂന്യതയിലും ചെന്നവസാനിയ്ക്കും. എന്നാൽ സത്യത്തെ സാക്ഷാത്ക്കരിയ്ക്കുന്നതിനാണ് മനുഷ്യന്റെ സമഗ്രഭാവം തേടുന്നത്. ഈ വിഷയത്തിൽ ആധുനികചിന്തയ്ക്ക് ഒരു സന്ദേശവും നല്കാനില്ലെന്ന് അദ്ദേഹം കണ്ടെത്തി. യുക്തിവാദത്തിനുപരി സത്യസാക്ഷാത്ക്കാരത്തിലേയ്ക്ക് സ്വാനുഭൂതിയിലേക്കുള്ള ഉയർച്ച് അഥവാ ഇന്ദ്രിയപരതയിൽനിന്നും അതീന്ദ്രിയമേഖലയിലേയ്ക്കുള്ള മനുഷ്യന്റെ പ്രയാണം അതാണ് ഭാരതത്തിന്റെ ആദ്ധ്യാത്മികപാരമ്പര്യം. ശ്രീരാമകൃഷ്ണൻ സ്വയം അതിന്റെ പൂർത്തീകരണമാണ്.

മനുഷ്യൻ തന്റെ ബുദ്ധിയേയും യുക്തിയേയും കൂടുതൽ ലക്ഷ്യവേധിയാക്കിയേക്കാം. അവന് പരമാവധി സ്വത്തും സ്വാധീനവും ഉണ്ടായേക്കാം. കലയുടെയും സാഹിത്യത്തിന്റേയും ഭാവദ്ദകതയിൽ അവൻ ആറാടിയേക്കാം. എന്നിരുന്നാലും അവൻ തന്റെ സ്വരൂപാവബോധം നേടുന്നതുവരെ അതായത് ഈശ്വരസാക്ഷാത്കാരം ലഭിയ്ക്കുന്നതുവരെ അവന്റെ ഹൃദയം ശൂന്യമായിത്തന്നെ തുടരും. അത് സംഘർഷത്തിനും സങ്കോചത്തിനും ഇടയായിത്തീരും. ഇതാണ് ഭാരതീയചിന്തയുടെ സവിശേഷത. ശ്വേതാശ്വതരോപനിഷത്തു പറയുന്നു. (VI-19)

യദാ ചർമ്മവദാകാശം വേഷ്ടയിഷ്യന്തി മാനവാഃ
തദാ ദേവമവിജ്ഞായ ദുഃഖസ്യാന്തോ ഭവിഷ്യതി.

(തന്റെ സാങ്കേതികജ്ഞാനംകൊണ്ട്) ഈ വിശ്വമെല്ലാം മനുഷ്യൻ തോല്പായപോലെ ചുരുട്ടിയാലും ഈശ്വരസാക്ഷാത്കാരം ലഭിക്കാത്തിടത്തോളം അവന്റെ ദുഃഖത്തിനറുതിയില്ല.

ഒരു സർവ്വകലാശാലാവിദ്യാർത്ഥിയായിരിയ്ക്കവേ തന്നെ ശൂന്യതയുടെ ഈ വേദന സ്വാമി വിവേകാനന്ദനനുഭവപ്പെട്ടു. അതദ്ദേഹത്തെ അസ്വസ്ഥനാക്കി. സത്യത്തിനായുള്ള തന്റെ അദമ്യമായ ആഗ്രഹത്തെ ഒതുക്കി നിർത്തി. ബൗദ്ധികമായ നിരീശ്വരവാദത്തിലൂടെ ജീവിയ്ക്കുവാൻ ശ്രമിച്ചാൽതന്നെ തന്റെ അസന്ദിഗ്ദ്ധമായ സാമർത്ഥ്യംകൊണ്ടദ്ദേഹത്തിന് ലോകത്തു് ശ്രദ്ധേയനാകുവാൻ കഴിയുമായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ അവതാരോദ്ദേശം മറ്റൊന്നാ

യിരുന്നു. അദ്ദേഹത്തിൻെറ സത്തയും ഒന്നു വേറെയായിരുന്നു. സത്യത്തിനായുള്ള അദ്ദേഹത്തിൻെറ അദമ്യമായ ആവേശം വിരസമായ ഒരു ജീവിതമായി അനുരഞ്ജനത്തിനദ്ദേഹത്തെ അനുവദിച്ചില്ല. സങ്കീർത്തനപുസ്തകത്തിൽ പറഞ്ഞിട്ടുള്ള ജലത്തിനുവേണ്ടി വീർപ്പുമുട്ടുന്ന കലമാനിനെപ്പോലെ അദ്ദേഹത്തിൻെറ ഹൃദയം സത്യദർശനത്തിനായി വെമ്പൽകൊണ്ടു. ഈ അവസ്ഥയിൽ അദ്ദേഹം ഒരു സ്ഥലത്തുനിന്നു മറെറാരു സ്ഥലത്തേയ്ക്കു് ഒരു ഗുരുവിൽനിന്നു് മറെറാരു ഗുരുവിലേയ്ക്കു് എന്ന നിലയിൽ സത്യം തേടിയലഞ്ഞു. ഒടുവിൽ അലംഘനീയമായ വിധി അദ്ദേഹത്തെ ശ്രീരാമകൃഷ്ണനിലെത്തിച്ചു. ദൈവം എന്നൊന്നുണ്ടോ ? ഉണ്ടെങ്കിൽ അവിടുന്നു് അദ്ദേഹത്തെ ദർശിച്ചിട്ടുണ്ടോ ? ഈ ചോദ്യങ്ങളാണു് ആ യുവസത്യാന്വേഷി ഓരോ ഗുരുവിനോടും ചോദിച്ചതു്. ഒരു സത്യാന്വേഷി ഈ ചോദ്യം ഗൗരവമായി ചോദിച്ചപ്പോഴെല്ലാം സുവ്യക്തമായ ഉത്തരം ലഭിച്ചതായി മതത്തിൻെറ ചരിത്രം വിളിച്ചറിയിക്കുന്നു. മതത്തിൻെറ ആത്മാവു തന്നെ ഈ ചോദ്യത്തിനു പിന്നിലുള്ള തൃഷ്ണയിലാണു് നിലകൊള്ളുന്നതു്. ഒരാളൊഴികെ മറെറാരു ഗുരുവും അദ്ദേഹത്തിനു തൃപ്തികരമായ മറുപടി നല്കിയില്ല. ആ ഒരാൾ ശ്രീരാമകൃഷ്ണനായിരുന്നു.

## 8 ശ്രീരാമകൃഷ്ണൻ – ഒരു പാർശ്വവീക്ഷണം

ശ്രീരാമകൃഷ്ണനിൽനിന്നും തനിയ്ക്കു് തൃപ്തികരമായ ഒരു മറുപടി ലഭിച്ചേയ്ക്കുമെന്ന സുഹൃത്തിൻെറ അഭിപ്രായമനുസരിച്ചു് വിവേകാനന്ദൻ ഗംഗയുടെ ഇടതുപാർശ്വത്തുള്ള ദക്ഷിണേശ്വരത്തെത്തി. അവിടെ പുണ്യനദിയായ ഗംഗയ്ക്കഭിമുഖമായി ഒരു ചെറിയ മുറിയിലാണു് ശ്രീരാമകൃഷ്ണൻ വസിച്ചിരുന്നതു്. അദ്ദേഹം ഒരു വിചിത്രമനുഷ്യനായിരുന്നു. അദ്ദേഹം ഈശ്വരാഭിനിവേശത്തിൻേറയും അന്വേഷണത്തിൻേറയും പ്രക്ഷുബ്ധമായ സാധനകളിലൂടെ കടന്നുപോവുകയും അദ്ദേഹത്തെ സാക്ഷാത്കരിയ്ക്കുകയും ചെയ്തിരുന്നു. ഓരോ പന്ഥാവും ഒന്നിനു പുറകെ മറെറാന്നായി പരീക്ഷിച്ചു് ഈശ്വരസാക്ഷാത്കാരം നേടിയ അദ്ദേഹം ഹിന്ദുമതത്തിലെ അനേകവിധങ്ങളായ അംഗീകൃതമാർഗ്ഗങ്ങൾ മാത്രമല്ല ക്രിസ്തുമതത്തിൻേറയും ഇസ്ലാംമതത്തിൻേറയും മാർഗ്ഗങ്ങളും സമർത്ഥമായി തരണം ചെയ്തു. എല്ലാ മതങ്ങളും ആരാധിയ്ക്കുന്ന ദൈവം ഒന്നുതന്നെയാണെന്നും മാർഗ്ഗങ്ങൾ അനവധിയുണ്ടെന്നും ലക്ഷ്യം ഒന്നുമാത്രമാണെന്നും അദ്ദേഹം കണ്ടെത്തി. ഈ സത്യസാക്ഷാത്കാരം അദ്ദേഹത്തിൻെറ വീക്ഷണത്തെ സാർവ്വലൗകികമാക്കി. അതു് ലോകത്തെവിടെയുമുള്ള മനുഷ്യനോടു് പ്രേമനിർഭരമായ അനുകമ്പ അദ്ദേഹത്തിൽ ഉളവാക്കി. അദ്ദേഹം മനുഷ്യനെ ഒരു നൂതനവെളിച്ചത്തിൽ ദർശിച്ചു. എന്തുകൊണ്ടെന്നാൽ അദ്ദേഹം എല്ലാ മനുഷ്യരുടേയും ഹൃദയഗുഹയിൽ ഈശ്വരനെ കണ്ടെത്തി.

തൻെറ നയനങ്ങരം അടച്ചും തുറന്നും ഉള്ള അവസ്ഥകളിൽ അദ്ദേഹം ഈശ്വരനെ ദശിച്ചു. അദ്ദേഹം ദിവ്യലഹരിയിലായിരുന്നെങ്കിലും അങ്ങേയററം കരുണാമയനായിരുന്നു. ഓരോ സന്ദശ്കനേയും അദ്ദേഹം സുസ്മേരവദനനായി സ്വീകരിയ്ക്കുകയും തൻെറ പരിശുദ്ധ പ്രേമത്താൽ വലയം ചെയ്യുകയും ചെയ്തു. നൂറുകണക്കിനാളുകരം അദ്ദേഹത്തെ സന്ദർശിച്ചു. അവരിൽ സ്ത്രീപുരുഷന്മാരും, കമ്പേരക ചേലന്മാരും, സവ്വകലാശാലാവിദ്യാത്ഥികളും, യാഥാസ്ഥിതികഗൃഹ സ്ഥന്മാരും, തത്വചിന്തകന്മാരും കലാകാരന്മാരും, നിരീശ്വരവാദികളും, ദിവ്യന്മാരും എല്ലാം ഉണ്ടായിരുന്നു. അഹൈതുകമായ കൃപയോടും അപരിമിതമായ പ്രേമവാത്സ്യോടുംകൂടി അദ്ദേഹം അവരോടെല്ലാം സംവദിച്ചുപോന്നു. ഈശ്വരനെക്കുറിച്ചും ആദ്ധ്യാത്മികജീവിതത്തെക്കുറിച്ചും ഉള്ള ഗൗരവാവഹമായ ചച്ചകരംക്കിടയിൽ യാദൃച്ഛികമായുണ്ടാകുന്ന ദൈവനിയോഗം അദ്ദേഹത്തെ സമാധിസ്ഥമായ പരമാനന്ദത്തിലേയ്ക്കു തള്ളിവിട്ടിരുന്നു. ആ അവസ്ഥയിൽനിന്നു് മാനുഷികഭാവം കൈക്കൊള്ളുമ്പോരം അദ്ദേഹം ഒരു കിശോരനെപ്പോലെ നിഷ്കളങ്കനും ക്രീഡാലോലനുമായിത്തീരുകയും തൻെറ ശ്രോതാക്കളിൽ പ്രത്യേകിച്ചു് യുവാക്കളുമായിച്ചേന്നു് കുസൃതികളിലും വിനോദങ്ങളിലും ഒട്ടേറെ സന്തോഷിപ്പിയ്ക്കുകയും ചെയ്തിരുന്നു.

അദ്ദേഹത്തിൽ സ്വായത്തമായിരുന്ന ഈശ്വരീയവും മാനുഷികവുമായ ഈ ഭാവങ്ങളുടെ സമ്മേളനം അദ്ദേഹത്തെ സമീപിച്ച എല്ലാവരേയും ഹഠാദാകഷിയ്ക്കുകയും അദ്ദേഹത്തിൻെറ വാക്കുകരം അവരെ അദ്ദേഹത്തിൻെറ അക്രീതദാസന്മാരാക്കുകയും ചെയ്തു. ശ്രീരാമകൃഷ്ണ വചനാമൃതം രചിച്ച 'എം' ൻെറ വാക്കുകളിൽ, അദ്ദേഹത്തിൻെറ വസതി ആനന്ദത്തിൻെറ വ്യാപാരശാലയായിരുന്നു. ശ്രീരാമകൃഷ്ണൻ തൻെറ യുവശ്രോതാക്കളോടു് ദൈവത്തോടു മനുഷ്യനുള്ള കാന്തികമായ ആഭിമുഖ്യത്തെക്കുറിച്ചു് ഉദാഹരണസഹിതം പറയാറുണ്ടായിരുന്നു. താമരപ്പൂ വിടരുമ്പോരം വണ്ടുകരം നാനാഭാഗത്തുനിന്നും മധു തേടിയെത്തുന്നു. അതിനു ക്ഷണക്കത്തുകരം അയയ്ക്കാറില്ല. ഈ ഉപമ അദ്ദേഹത്തിൻെറ കാര്യത്തിൽ അക്ഷരാത്ഥത്തിൽത്തന്നെ ശരിയായിരിക്കുന്നു. അദ്ദേഹം കാളീമാതാവിനോടു് ഇങ്ങനെ പ്രാത്ഥിച്ചിരുന്നു. ''അമ്മെ, എൻെറ ചൊടികളിലൂടെ ഒരു മതസംഹിതയും പ്രഖ്യാപിയ്ക്കുവാനിടയാക്കരുതേ.'' ക്രിസ്തു പറഞ്ഞതുപോലെ അവയെല്ലാം വിശക്കുന്നവന്നു് പാഷാണംപോലെയാണു്. ഭേദബുദ്ധിയില്ലാതെ എല്ലാ അന്വേഷകക്കും അദ്ദേഹം ആദ്ധ്യാത്മികതയുടെ അപ്പം നല്കി. തൻെറ ആന്തരികമായ പരിശുദ്ധിയെ സാക്ഷാത്കരിയ്ക്കുന്നതിലൂടെ മനുഷ്യൻ ആദ്ധ്യാത്മികമായി വികസിയ്ക്കുന്നു എന്നതായിരുന്നു അദ്ദേഹത്തിൻെറ സംഭാഷണങ്ങളുടെയെല്ലാം രത്നച്ചുരു

ക്കം. ബ്രഹ്മസമാജത്തിൻെറ മഹോന്നതനായ മതനേതാവ് കേശവ ചന്ദ്രസെൻ തുടങ്ങി വിശിഷ്ടവ്യക്തികളടങ്ങുന്ന ഒരു പററം അന്വേഷകർ കൽക്കത്തയിൽനിന്നും സമീപപ്രദേശങ്ങളിൽ നിന്നും അദ്ദേഹത്തിൻെറ സവിധത്തിലെത്തിയിരുന്നു. 1875_ൽ ചെറിയ ഒരുറവയായാരംഭിച്ച അതു് 1886_ൽ അദ്ദേഹത്തിൻെറ തിരോധാനത്തോടടുത്തപ്പോഠം അനസ്യൂതമായ ഒരു മഹാപ്രവാഹമായി മാറി. 'എം' എന്ന പരൽപേരിൽ തൻെറ വ്യക്തിത്വം മൂടിവെച്ച കല്ക്കത്തായിൽ ഒരു സ്കൂളിലെ പ്രധാനാദ്ധ്യാപകനും ശ്രീരാമകൃഷ്ണൻെറ ഗൃഹസ്ഥശിഷ്യന്മാരിൽ അഗ്രഗണ്യനുമായ മഹേന്ദ്രനാഥഗുപ്തൻ മുമ്പു സൂചിപ്പിച്ച ശ്രീരാമകൃഷ്ണവചനാമൃതം എന്ന തൻെറ ഗ്രന്ഥത്തിൽ ആത്മദാഹികളായ ജിജ്ഞാസുക്കഠം അനന്യാദൃശനായ ഈ ഗുരുവിൻെറ സന്നിധിയിലേയ്ക്കുള്ള നടത്തിയ യാത്രയുടെ ഹൃദയാവർജകമായ ഒരു വിവരണം നമുക്ക തരുന്നുണ്ടു്.

ഈ പുസ്തകത്തേയും അതിൻെറ കർത്താവിനേയും സ്മരിച്ചുകൊണ്ടു് അതിൻെറ ആംഗലേയ പരിഭാഷയുടെ അവതാരികയിൽ ആഠഡസ് ഹക്സ്‌ലി പറയുന്നു.

തൻെറ നൈസർഗ്ഗികവാസനകളെയും സാഹചര്യങ്ങളെയും തന്മയത്വത്തോടെ ഉപയോഗപ്പെടുത്തി 'M' രചിച്ച ഈ ഗ്രന്ഥം എൻെറ അറിവിൽപ്പെട്ടിടത്തോളം വൈദികസാഹിത്യചരിത്രത്തിൽ അന്യാദൃശമാണു്. മറെറാരു ദിവ്യനും ഇത്ര പ്രാപ്തനും സ്ഥിരോത്സാഹിയുമായൊരു ബോസ്‌വെല്ലിനെ ലഭിച്ചിട്ടില്ല. ഒരു ചിന്തകൻെറ നിത്യജീവിതത്തിലെ നിസ്സാരസംഭവങ്ങഠംപോലും ഇത്ര തന്മയത്വത്തോടെ ഇതേവരെ ആരും വർണ്ണിച്ചിട്ടില്ല. മഹാനായൊരു മതപ്രവാചകൻെറ വാക്കുകഠം ഇത്രയും സൂക്ഷ്മതയോടെ മുമ്പൊരിയ്ക്കലും എഴുതപ്പെട്ടിട്ടില്ല.

## 9 നരേന്ദ്രൻ ശ്രീരാമകൃഷ്ണചരണങ്ങളിൽ

ഗുരുദേവൻ തൻെറ അനുഭൂതി സന്ദർശകർക്കെല്ലാം പങ്കു വച്ചു. ഓരോരുത്തരും തങ്ങളുടെ ആവശ്യത്തിനും കഴിവിനുമനുസരിച്ച് ഉഠംക്കൊണ്ടു. അദ്ദേഹത്തിൻെറ സംഭാഷണങ്ങളുടെയെല്ലാം രത്നച്ചുരുക്കം ആദ്ധ്യാത്മികതയും അതു നേടുന്നതിനുള്ള മാർഗ്ഗവും ആയിരുന്നു. രണ്ടു് ജിജ്ഞാസുക്കഠംക്കു് നല്കിയിരുന്നതു് ഒരേ ഉപദേശം തന്നെയായിരുന്നില്ല. ഒരു ധർമ്മസംഹിതയും പ്രഖ്യാപിച്ചില്ല, ഒരു വിശ്വാസത്തെയും വിമർശിച്ചില്ല. എന്നാൽ അന്വേഷകൻെറ ആദ്ധ്യാത്മികചോദനയെ തട്ടിയുണർത്തുകയും അദ്ദേഹത്തിൻെറ ഉഠംക്കാഴ്ചയും ഭൂതദയയും വിശാലമാക്കുകയും ചെയ്തു. ഒരു ദിവസത്തിൻെറ ഇരുപത്തിനാലുമണിക്കൂറിൽ പതിനെട്ടു മണിക്കൂറും സത്യത്തിൻെറയും

ജ്ഞാനത്തിന്റെയും ഒരു പ്രവാഹംതന്നെ അദ്ദേഹം തുറന്നുവിട്ടു. അദ്ദേഹത്തിന്റെ സവിധത്തിലേയ്ക്കാണ് ദൈവികമായൊരു ലക്ഷ്യത്താൽ നയിക്കപ്പെട്ട കാലടികളോടെ, തന്റെ മനസ്സിനെ വഷ്ങ്ങളായി അലട്ടിക്കൊണ്ടിരുന്ന പ്രശ്നവുമായി നരേന്ദ്രൻ സമീപിച്ചതു്. അതുവരെ തന്റെ പ്രശ്നത്തിനു് ഒരു ഗുരുവിൽനിന്നും തൃപ്തികരമായ മറുപടി ലഭിച്ചിരുന്നില്ല. 'മഹാശയാ, അങ്ങു് ഈശ്വരനെ ദർശിച്ചിട്ടുണ്ടോ ?' 'ഉണ്ടു്. കുഞ്ഞേ, ഞാൻ അദ്ദേഹത്തെ ദർശിച്ചിട്ടുണ്ടു്.' ഗുരു ശാന്തതയോടെ പ്രേമപൂർവ്വം ബോദ്ധ്യപ്പെടുത്തിക്കൊണ്ടു്, തുടന്നു. ഞാൻ നിന്നെ ഇവിടെ കാണുന്നതിലും വ്യക്തതയോടെ അദ്ദേഹത്തെ കാണുന്നു. നിനക്കും അദ്ദേഹത്തെ കാണാം.'

ഇതു് തികച്ചും നൂതനമായ ഭാഷയായിരുന്നു. പ്രസന്നമധുരമായ ഈ വാക്കുകൾ നരേന്ദ്രന്റെ മനസ്സിലും ഹൃദയത്തിലും ഉളവാക്കിയ സ്വാധീനം വാചാമഗോചരമാണ്. ഗുരുവിന്റെ ആത്മാനുഭൂതിയുടെ അഗാധതലങ്ങളിൽനിന്നും ഉയിർക്കൊണ്ടവയാണീ വാക്കുകളെന്നു് സ്വാമി വിവേകാനന്ദനു് തന്റെയുള്ളിന്റെയുള്ളിൽ അനുഭവപ്പെട്ടു. അദ്ദേഹത്തെത്തന്നെയും, അദ്ദേഹത്തിൽനിന്നും കൂടുതൽ ഗ്രഹിക്കാൻ വിവേകാനന്ദൻ തീരുമാനിച്ചു. ഗുരുവിന്റെ അതിസാന്ദ്രമായ അനുഭൂതിയുടെയും അദ്ദേഹത്തിന്റെ അവതാരോദ്ദേശ്യത്തിന്റെയും അറിവു് ഓരോ ദിവസവും കൂടുതൽ മിഴിവോടെ വിവേകാനന്ദനു് ബോദ്ധ്യമായി.

ശ്രീരാമകൃഷ്ണന്റെ പ്രേമപൂർവ്വകമായ മാർഗ്ഗദർശനത്തിൽ നരേന്ദ്രൻ പൂർണ്ണമായ ആത്മവികാസം നേടി. മററു ശിഷ്യന്മാരിൽനിന്നും വ്യത്യസ്തമായി നരേന്ദ്രൻ ഗുരുവിന്റെ ഓരോ വാക്കും സൂക്ഷ്മവേധിയായ തന്റെ ബുദ്ധിയും യുക്തിയുമുപയോഗിച്ചു് അപഗ്രഥിച്ചു. ആത്മീയസത്യത്തിലേയ്ക്കും ദൃഢവിശ്വാസത്തിലേയ്ക്കും നരേന്ദ്രൻ അക്ഷരാർത്ഥത്തിൽത്തന്നെ ഓരോ ഇഞ്ചും പൊരുതി മുന്നേറി. തന്റെ അനുഗൃഹീതശിഷ്യനെ ഇക്കാര്യത്തിൽ ഗുരു ഉത്തരോത്തരം പ്രോത്സാഹിപ്പിച്ചു. നാണയമിടപാടുകാർ തങ്ങളുടെ നാണയങ്ങൾ പരിശോധിക്കുന്നതുപോലെ തന്നെ പരിശോധിക്കണമെന്നു് ഗുരു ശിഷ്യനോടു് ഇടയ്ക്കിടെ പറയുമായിരുന്നു.

പിന്നീടു് സ്വാമി വിവേകാനന്ദൻ എന്ന നിലയിൽ നരേന്ദ്രൻ, കിഴക്കും പടിഞ്ഞാറും ഭഗിനി നിവേദിത എന്ന പേരിൽ കീർത്തി നേടിയ തന്റെ അത്യധികം അനുഗൃഹീതയെങ്കിലും അവിശ്വാസിയും വിപ്ലവകാരിയുമായ തന്റെ ശിഷ്യ കുമാരി മാർഗരററു് നോബിളിനെ കൈകാര്യംചെയ്യേണ്ടി വന്നപ്പോൾ സൂചിപ്പിക്കേണ്ടിവന്നിട്ടുണ്ടു്. 'ഞാൻ കണ്ട ഗുരുനാഥൻ' എന്ന ഗ്രന്ഥത്തിൽ അവർ പറയുന്നു: (Master As I Saw him)

'ക്ലാസ്സിനു മുഴുവൻ സുപരിചിതമായിരുന്ന എൻെറ യുക്തിവാദത്തെക്കുറിച്ച്' എന്നേക്കാരം ഭാഗ്യവതിയായ ഒരു ശിഷ്യ വളരെക്കാലത്തിനുശേഷം സ്വാമിജിയുടെ സാന്നിദ്ധ്യത്തിൽ എന്നെ പരിഹസിച്ചിരുന്നു. സ്വാമിജിയിൽനിന്നും ഇന്നോളം അവരം കേട്ടിട്ടുള്ളതെന്തും സ്വീകരിയ്ക്കുവാൻ അവരംക്ക കഴിയുമെന്നവളവകാശപ്പെട്ടിരുന്നു. ആ സമയത്തു് ഈ സംഭാഷണത്തിൽ സ്വാമിജി ശ്രദ്ധിച്ചതേയില്ല. എന്നാൽ പിന്നീട് അതേക്കുറിച്ചു പറയുന്നതിനദ്ദേഹം പ്രശാന്തമായൊരു സന്ദർഭം കണ്ടെത്തി. 'അവ വിശ്വസിക്കവാൻ പ്രയാസമാണെന്നാരും ഖേദിയ്ക്കാതിരിക്കട്ടെ. നീണ്ട ആറ് വർഷങ്ങരം ഞാൻ എൻെറ ഗുരുവുമായി പോരാടി. അതിൻെറ ഫലമോ ? മാർഗ്ഗത്തിൻെറ ഓരോ ഇഞ്ചും ഇന്നെനിയ്ക്കു സുപരിചിതമാണ്. ഓരോ ഇഞ്ചും!'

ശ്രീരാമകൃഷ്ണൻെറ കീഴിൽ നരേന്ദ്രനു ലഭിച്ച ഈ പരിശീലനത്തിൻെറ ഫലമായി ഊർജ്ജസ്വലനായ ആ യുവമനീഷി ഒരു ദിവ്യനായിത്തീന്നു. തന്നിലും തൻെറ സമസൃഷ്ടങ്ങളിലും ഈശ്വരനെ ദശിയ്ക്കുവാനും തൻെറ ഗുരുവിനെപ്പോലെ കിഴക്കും പടിഞ്ഞാറുമുള്ള മാനവരാശിയ്ക്ക് ഒന്നാകെ സാവ്വലൗകികമായ പ്രേമം പ്രദാനംചെയ്യുവാനും അദ്ദേഹത്തിനു കഴിഞ്ഞു. ഇക്കഥ ഭാവിയെ ഭാസുരമാക്കുന്ന അനേകം സംഭവങ്ങരം നിറഞ്ഞ ആധുനികചരിത്രത്തിലെ ശ്രദ്ധേയമായൊരദ്ധ്യായമാണ്.

ശ്രീരാമകൃഷ്ണചരണങ്ങളിൽ അഭയംപ്രാപിച്ച വിവേകാനന്ദൻ ഹൃദയാവജ്ജകമായൊരു പ്രതിഭാസമാണ്. സ്വഭാവത്തിലും വളച്ചയിലും മനഃസ്ഥിതിയിലും ഇതുപോലെ പരസ്പരം വിപരീതദിശയിലുള്ള വേറെ രണ്ടുപേർ കാണുകയില്ലെന്നതുപോലെതന്നെ ഇതുപോലെ പരസ്പരം അടുത്തവരും താദാത്മ്യം പ്രാപിച്ചവരും വേറെ ഉണ്ടായിരിയ്ക്കില്ല. ഒരാരം മറെറാരാരംക്ക് പൂരകമായിരുന്നു. ഗുരു തൻെറ സ്വത്വം ശിഷ്യനിലൂടെ പൂത്തീകരിയ്ക്കുക, ശിഷ്യനാവട്ടെ ഗുരുവിൻെറ ജീവിതദൗത്യം സഫലമാക്കുക. 1886 ആഗസ്റ്റ് മാസം 16 -ാം തീയതി ഇഹലോകവാസം വെടിയുന്നതിനു മുമ്പ് ശ്രീരാമകൃഷ്ണൻ തൻെറ പതിനഞ്ചു യുവശിഷ്യന്മാരെ നരേന്ദ്രൻെറ കീഴിൽ ഒരു സന്ന്യാസസമ്പ്രദായമാക്കി. കാലാന്തരത്തിൽ അവർ സന്ന്യാസനാമങ്ങരം സ്വീകരിച്ചു. 1893 ൽ പാശ്ചാത്യനാട്ടിലേയ്ക്ക് പുറപ്പെടുന്നതിനുമുമ്പ് വിവേകത്തിൽ ആനന്ദമുള്ളവൻ എന്നത്ഥം വരുന്ന വിവേകാനന്ദൻ എന്ന നാമധേയം സ്വയം സ്വീകരിച്ചു.

## 10 രണ്ടു് ആചാര്യന്മാരുടെ സംഗമം

സമസ്തജീവരാശിയുടെ നേക്കും സാമഞ്ജസ്യത്തിൻേറയും സഹവത്തിത്വത്തിൻേറയും പ്രേമപ്രവാഹം ചൊരിയുന്ന ഭാരതത്തിൻെറ

പ്രശാന്തഗംഭീരമായ അനശ്വരാത്മാവിനെ ശ്രീരാമകൃഷ്ണൻ പ്രതിനിധാനം ചെയ്യുന്നു എന്നു വിൽ ഡ്യൂറൻറിൻെറ വാക്കുകളിൽ പറയാം. ശ്രീരാമകൃഷ്ണചരിതത്തിൻെറ അവതാരികയിൽ മഹാത്മാഗാന്ധി എഴുതുന്നു.

'ശ്രീരാമകൃഷ്ണദേവൻെറ ജീവിതകഥ പ്രായോഗികമതത്തിൻെറ കഥയാണ്. അദ്ദേഹത്തിൻെറ ജീവിതം ഈശ്വരനെ മുഖാമുഖം ദർശിക്കുവാൻ നമ്മെ സഹായിക്കുന്നു. ഈശ്വരൻമാത്രം സത്യവും മററെല്ലാം മിഥ്യയുമാണെന്നുള്ള ഉറച്ച ധാരണയില്ലാതെ അദ്ദേഹത്തിൻെറ ജീവിതകഥ ആർക്കും വായിക്കാനാവില്ല. ഈശ്വരീയതയുടെ മൂർത്തീകരണമായിരുന്നു ശ്രീരാമകൃഷ്ണൻ....അദ്ദേഹത്തിൻെറ പ്രേമത്തിന് ഭൂമിശാസ്ത്രപരമായോ മററു വിധേനയോ ഉള്ള അതിരുകളുണ്ടായിരുന്നില്ല. തുടർന്നുവരുന്ന പുറങ്ങൾ വായിക്കുന്ന എല്ലാവർക്കും അദ്ദേഹത്തിൻെറ ദിവ്യോദാരമായ പ്രേമം പ്രചോദനമേകട്ടെ.'

നേരേ മറിച്ച് സ്വാമി വിവേകാനന്ദനാവട്ടെ, സ്വാതന്ത്ര്യത്തിൻേറയും, സമത്വത്തിൻേറയും, പൗരുഷത്തിൻേറയും ശക്തിയുടെയും ആധുനികമനസ്സിൻെറ പ്രതീകമാണ്. ഗുരുവും ശിഷ്യനും തമ്മിലുള്ള ഗാഢമായ സമ്മേളനം ദൈവികവും മാനുഷികവുമായ മൗലിക സംയോജനത്തെ പ്രകടമാക്കി, വസ്തുനിഷ്ഠമായ ദൈവികത പൗരുഷത്തിൻെറ പരകോടിയാണ്. അതുപോലെ ശരിയായ പൗരുഷം ഈശ്വരീയതയുടെ പ്രകടനമാണ്. ഭാരതീയതത്ത്വചിന്തയനുസരിച്ച് നാരായണൻ നരൻെറ സഖാവാണ്. ക്രിസ്തീയവിശ്വാസപ്രകാരം ദൈവപുത്രൻ മനുഷ്യപുത്രനുമാണ്. ദൈവികതയുടെ പൗരാണിക ഭാരതീയപൈതൃകവും പൗരുഷത്തിൻെറ ആധുനികപാശ്ചാത്യപൈതൃകവും തമ്മിലുള്ള സഹവർത്തിത്വമാണ് ഇന്നത്തെ സായന്തനത്തിൽ പ്രഭാഷണവിഷയമായി ഞാൻ തെരഞ്ഞെടുത്തിരിക്കുന്നത്. കിഴക്കിൻേറയും പടിഞ്ഞാറിൻേറയും സംഗമം സ്വാമി വിവേകാനന്ദനിൽ.

സ്വാമി വിവേകാനന്ദനിലൂടെ ശ്രീരാമകൃഷ്ണൻ തന്നെത്തന്നെ ലോകത്തിനു സമർപ്പിച്ചു. ഗുരുശിഷ്യന്മാർ എന്ന നിലയിൽ ഏതു രണ്ടനുഗൃഹീതരും രംഗപ്രവേശം ചെയ്യുന്നത് ലോകചരിത്രത്തിൽ എക്കാലത്തും പല അളവിൽ ക്രിയാത്മകമായ പ്രാധാന്യമുള്ള സംഭവമാണ്. ഇവിടെ രണ്ടുപേരും വെറും അനുഗൃഹീതർമാത്രമായിരുന്നില്ല. അതുല്യപ്രഭാവന്മാരും സക്രിയമായ പൂർവ്വകല്പന്മാരുമായിരുന്നു. ഒന്ന് മററൊന്നിന് പൂരകമായിരുന്നു. അവർ രണ്ടുപേരും ഒന്നുചേർന്ന് മാനവികവീക്ഷണങ്ങളുടെയും അഭിലാഷങ്ങളുടെയും, അഭിരുചികളുടെയും സ്വഭാവസവിശേഷതകളുടെയും സമഗ്രഭാവത്തെ പ്രതിനിധാനം ചെയ്തു. ഇമ്മാതിരി ഒരു സംഗമത്തിൻെറ ക്രിയാത്മകമായ പ്രാധാന്യം അഗാധവും സത്യസമ്പൂർണ്ണവും വിശ്വവ്യാപകവുമായിരുന്നു. കഠോപനിഷത്തിലെ വാക്കുകളിൽ (11-7):

ആശ്ചര്യോ വക്താ കുശലോസ്യ ലബ്ധാ
ആശ്ചര്യോ ജ്ഞാതാ കുശലാനുശിഷ്ടഃ

'ഗുരു അദ്ഭുതാത്മാവ്; അതിനു ചേർന്ന ശിഷ്യൻ. യോഗ്യനായ ഗുരു പഠിപ്പിക്കുമ്പോൾ ജിജ്ഞാസു അതുല്യനായിത്തീരുന്നു.'

കിഴക്കും പടിഞ്ഞാറും ഇന്നോളം നേടിയിട്ടുള്ള സ്വഭാവമഹിമയെക്കാൾ മഹത്തരമായ സത്യസാക്ഷാൽക്കാരത്തിനും സാർവ്വലൗകികമായ മാനവക്ഷേമത്തിനും ആനന്ദത്തിനുംവേണ്ടിയുള്ള പ്രയത്നത്തിനും ഈ സംഗമം സാക്ഷ്യംവഹിച്ചു. ജ്ഞാനം ഗണ്യമായൊരു ശക്തിവിശേഷമാണ്. അതുപോലെ പ്രേമവും ഗണ്യമായൊരു ശക്തി തന്നെ. അവ എത്ര ക്രിയാത്മകമാകുന്നുവോ അത്രകണ്ട് സാർവ്വലൗകികവും പരിശുദ്ധവുമാവുന്നു. ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരിൽ ജ്ഞാനവും പ്രേമവും അവയുടെ എല്ലാ പരിമിതികളേയും ഉല്ലംഘിച്ച് അപാപവിദ്ധവും, ശുഭ്രവും, ക്രിയാത്മകവുമായ ഒരു മഹത് ശക്തിയായി പരിണമിച്ചു.

പരമമായ ഈ പരിപൂർണ്ണത വിവേകാനന്ദനെപ്പോലെ ഒരു വ്യക്തിയിൽ മാത്രമായി ഒതുങ്ങിനിന്നുകൂടാ. ആധുനികപരിതഃസ്ഥിതികളും സമകാലികസമസ്യകളുടെ സാദ്ധ്യതകളും ആവശ്യങ്ങളും ഓരോ സ്ത്രീപുരുഷന്മാരേയും ഏതെങ്കിലും തരത്തിലുള്ള നേട്ടം നേടാൻ സഹായിക്കുന്നു. ഇതു് അഭിലഷണീയമായ ആദർശവും അടിയന്തരമായ ആവശ്യവുമാണ്. ആധുനികവിദ്യാഭ്യാസം ഈ ലക്ഷ്യം സാക്ഷാൽക്കരിക്കുന്നതിനായി രൂപകല്പനചെയ്യേണ്ടിയിരിക്കുന്നു. എല്ലാ സ്ത്രീപുരുഷന്മാരേയും സമസ്തലോകത്തിന്റെയും പൈതൃകം വിദ്യാഭ്യാസം ബോദ്ധ്യപ്പെടുത്തണം. തദ്വാരാ ആധുനികസാങ്കേതിക വിദ്യനേടിത്തന്ന വിശ്വവ്യാപകമായ ഭൗതികസംയോജനത്തിനു പൂരകമായ സാർവ്വലൗകികവീക്ഷണം സാക്ഷാൽക്കരിക്കുവാനും അപരിമിതമായ സ്വഭാവമഹിമ നേടുവാനും കഴിയണം. ഇവിടെയാണ് ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുടെയും അവർ രൂപം നല്കിയ പ്രസ്ഥാനങ്ങളുടെയും പ്രസക്തി. മാനവഹൃദയങ്ങളിൽ കുടികൊള്ളുന്ന ഈശ്വരനിലൂടെ മാനവസംയോഗത്തിന്റെ മുന്നേററത്തിനു് അർപ്പിച്ച ആത്മീയദർശനത്തിന്റെ മഹിതോദാരശക്തികളെ അവർ ത്വരിതപ്പെടുത്തി. ദൈവികമായ മാനവും ആദ്ധ്യാത്മികമായ ആദർശൈക്യവും സാക്ഷാൽക്കരിക്കുന്നതിനു് ഉതകുന്ന മാനവപരിണാമം തുടരുവാൻ തന്റെ ഇന്ദ്രിയബദ്ധമായ വ്യക്തിത്വത്തിനപ്പുറം കടക്കുവാൻ നരനിലെ ദേവൻ സദാ ഉദ്ബോധിപ്പിക്കുന്നു. വേദാന്തത്തിന്റെ ധൈഷണികവും ധാർമ്മികവുമായ ശക്തിയുടെ പിന്തുണയുള്ളതും ശാസ്ത്രീയവും സാമൂഹികവുമായ ആധുനികചിന്തയുടെ അഭിലാഷങ്ങളും സാദ്ധ്യതകളും സാക്ഷാൽക്കരിക്കുന്നതുമാണ് ഈ ദർശനം.

ഈ സാർവ്വലൗകികദർശനത്തിലും അനുകമ്പയിലും തന്റെ ഗുരുവിൽനിന്നും സ്വാമി വിവേകാനന്ദൻ ആർജ്ജിച്ച വിദ്യാഭ്യാസം, ലൗകികവിദ്യാഭ്യാസത്തിന്റേയും മതത്തിന്റേയും എല്ലാ വിദ്യാർത്ഥികൾക്കും അത്യാകർഷകമായ ഒരു വിഷയമാണ്. ഈ വിദ്യാഭ്യാസത്തിലെ രണ്ടു നാഴികക്കല്ലുകളെക്കുറിച്ച് പ്രത്യേകം പരാമർശിയ്ക്കുവാൻ ഞാനാഗ്രഹിയ്ക്കുന്നു. ഒന്നാമത്തേതു് വളരെക്കാലത്തെ സംഘർഷത്തിനു ശേഷം വിവേകാനന്ദൻ സ്വീകരിച്ച ശക്തിയുടെ യാഥാർത്ഥ്യമാണ്. അതായതു് യാഥാർത്ഥ്യത്തിന്റെ ചിന്മയഭാവം അഥവാ നിർഗ്ഗുണബ്രഹ്മത്തിന്റെ സഗുണഭാവം. രണ്ടാമത്തേതു് അതിന്റെ സക്രിയമായ സുഗമാനുമാനത്തിന്റെ അംഗീകാരം. അതായതു് ശ്രീരാമകൃഷ്ണന്റെ വാക്കുകളിൽ പറഞ്ഞ നഗ്നനേത്രംകൊണ്ടുള്ള ഈശ്വരദർശനം.

## 11 നരേന്ദ്രന്റെ ആന്തരികസംഘർഷങ്ങൾ

നരേന്ദ്രൻ തന്റെ ഗുരുവിന്റെ സന്നിധിയിലെത്തുമ്പോൾ അന്നദ്ദേഹം അംഗമായിരുന്ന ബ്രഹ്മസമാജത്തിന്റെ വിശ്വാസമനുസരിച്ചുള്ള സഗുണനിരാകാരബ്രഹ്മത്തിന്റെ ആരാധകനായിരുന്നു. ഈശ്വരനെ കേവലമായ നിർഗ്ഗുണനിരാകാരഭാവത്തിലോ എല്ലാ പ്രകൃതിയുടെയും ജീവന്റേയും ഉറവിടം എന്ന നിലയിൽ ഒരു സാകാരശക്തിയായോ കാണുവാൻ അദ്ദേഹം കൂട്ടാക്കിയിരുന്നില്ല. ഇതു രണ്ടും ജ്ഞാനത്തിന്റേയും ഭക്തിയുടെയും സമ്പ്രദായങ്ങൾ പ്രതിനിധീകരിച്ചിരിക്കുന്ന നൂററാണ്ടുകളായുള്ള തർക്കമാണ്. ബ്രഹ്മസമാജത്തിന്റെ ദൈവസങ്കല്പം ഇവ രണ്ടിന്റേയും വിഗതഭാവങ്ങളെ സംയോജിപ്പിച്ചു കൊണ്ടുള്ളതായിരുന്നു. ആദ്യത്തേതു് നിരാസത്തിന്റേതായിരിക്കെ രണ്ടാമത്തെ മാർഗ്ഗം സ്വീകരണത്തിന്റേതായിരുന്നു. അവസാനത്തേതും പൂർണ്ണവും സ്ഥായിയുമായ രൂപങ്ങളിൽ കർമ്മത്തെയും ഉൾക്കൊള്ളുന്നു. ഇവ തമ്മിൽ സമീപനത്തിലുള്ള വ്യത്യാസം പൊതുവായ ലക്ഷ്യം നേടുന്നതിനു വേണ്ട ഐക്യത്തെ ഹനിയ്ക്കരുതു്. എന്നാൽ പിന്നീടുള്ള കാലങ്ങളിൽ ഭാരതത്തിൽ സംഭവിച്ചതിതുതന്നെയാണ്. ആയതു് ഇരുമാർഗ്ഗങ്ങളേയും അധഃപതിപ്പിയ്ക്കുകയും അവയുടെ അനുയായികളുടെ മനസ്സുകളെ സങ്കോചിപ്പിയ്ക്കുകയും ചെയ്തു. ഫലത്തിൽ ഇവ രണ്ടു ദൈവങ്ങളുണ്ടെന്നു വരുത്തി. ഒന്നു് ജ്ഞാനിയുടെയും മറേറതു് ഭക്തന്റേയും. ജ്ഞാനി ജഗത്തു് മിഥ്യയാണെന്നു പുച്ഛിച്ചു തള്ളുന്ന ഭക്തന്റെ ദൈവം മായയുടെ ഉല്പന്നമാണെന്നും ഭക്തൻ ഒരു വികാരജീവി മാത്രമാണെന്നും അയാൾ വിധിയ്ക്കുന്നു. അതേ സമയം ഭക്തനാവട്ടെ ജ്ഞാനിയുടെ നിർഗ്ഗുണനിരാകാരദൈവം ശുദ്ധശൂന്യമാണെന്നും ജ്ഞാനി ഉണക്കവേദാന്തിയാണെന്നും കരുതുന്നു. ഈ പ്രപഞ്ചംതന്നെയാണ് ഈശ്വരനും

സത്യവും എന്നു കരുതുന്ന നിരപേക്ഷയുക്തിയുടെയും ശാസ്ത്രീയമാന വികതയുടെയും വക്താക്കൾ ജ്ഞാനിയെയും ഭക്തനെയും നിഷ്ഫല മായി കിനാവു കാണുന്നവർ എന്നു വിശേഷിപ്പിക്കുകയും അവരുടെ ദൈവങ്ങളെ മതഭക്തിയുടെ ആശയാവിഷ്കാരം എന്നു വിളിക്കുകയും ചെയ്തു നിരാകാരിക്കുന്നു.

സമകാലികചിന്തയുടെ അന്ധകാരാവൃതമായ ലോകത്താണ് ജ്ഞാനിയുടെ, ഭക്തൻേറയും ദൈവങ്ങൾ തമ്മിലുള്ള ഐകരൂപ്യവും വും തിരസ്കാരത്തിൻേറയും സ്വീകാര്യതയുടെയുമായ രണ്ടു മാർഗ്ഗങ്ങളുടെ പരസ്പരപൂരകസ്വഭാവവും സാക്ഷാൽക്കരിച്ച ശ്രീരാമകൃഷ്ണദേവൻെറ ജാജ്വല്യമാനമായദർശനം സാധിച്ചതു്. റോമയിൻ റോളാങ് ശ്രീരാമ കൃഷ്ണൻെറ ജീവിതം എന്ന തൻെറ ഗ്രന്ഥത്തിൽ എൻെറ 'പാശ്ചാത്യ വായനക്കാർക്ക്'' എന്ന മുഖവുരയിൽ ശ്രീരാമകൃഷ്ണൻെറ തിരുവായ് മൊഴി ഈ ദർശനസമന്വയത്തോടെ അവതരിപ്പിക്കുന്നു.

ജ്ഞാനിയുടെ പാദങ്ങളിൽ പ്രണാമം, ഭക്തൻെറ പാദങ്ങളിൽ പ്രണാമം. സഗുണസാകാരരൂപത്തിലുള്ള ഈശ്വരനിൽ വിശ്വാസ മുള്ളവർക്ക് പ്രണാമം, നിർഗ്ഗുണനിരാകാരരൂപത്തിലുള്ള ഈശ്വരനിൽ വിശ്വാസമുള്ളവർക്ക പ്രണാമം, ബ്രഹ്മത്തെ സാക്ഷാൽക്കരിച്ച പുരാത നന്മാർക്കും പ്രണാമം, സത്യം കണ്ടെത്തിയ ആധുനികന്മാർക്കും പ്രണാ മം. (Life of Ramakrishna):

സംയോഗത്തിൻേറതായ ഈ ദർശനം നരേന്ദ്രനെ തൻെറ സാധ നയുടെ ആറു സംവത്സരങ്ങൾക്കിടയിൽ ശ്രീരാമകൃഷ്ണൻ മെല്ലെ ബോധ്യപ്പെടുത്തി. ആദ്യഘട്ടങ്ങളിൽ നിർഗ്ഗുണനിരാകാരബ്രഹ്മ ത്തിൻെറ സങ്കല്പത്തിനെതിരെ നരേന്ദ്രൻ മുൻപു്സഗുണസാകാര രൂപത്തിലുള്ള ദൈവസങ്കല്പത്തെപ്പററിപ്പറഞ്ഞിരുന്നപ്പോൾ പ്രതി കരിച്ചിരുന്നതുപോലെ കർക്കശമായി പ്രതികരിച്ചിരുന്നു. അദ്ദേഹ ത്തിനും അദ്ദേഹത്തെപ്പോലെ സാകാരദൈവത്തെ തേടുന്ന പലർക്കും നിർവ്വാണം എന്നാൽ ഭൗതികശാസ്ത്രജ്ഞൻെറ ആദിമൂലതത്വംപോലെ കേവലവും ജഡവും സഗുണസാകാരമെന്നാൽ ദൈവത്തിൽ മനുഷ്യ ത്വമാരോപിക്കുന്ന അന്തസ്സാരശൂന്യമായ അന്ധവിശ്വാസവുമാണ്. ശ്രീരാമകൃഷ്ണൻ മെല്ലെ കേവലസത്തയുടെ ആദ്ധ്യാത്മികസ്വഭാവം നിരാസത്തിൻെറ മാർഗ്ഗത്തിൽ സംശയരഹിതമായ അവതരണത്തി ലൂടെ നരേന്ദ്രനെ മനസ്സിലാക്കി. ശാസ്ത്രകാരന്മാർ പ്രകൃതിയെയോ ബ്രഹ്മാണ്ഡധൂളിയെയോ ബ്രഹ്മാണ്ഡപശ്ചാത്തലത്തെയോ അവതരി പ്പിക്കുന്നതുപോലെ എല്ലാ ജീവരാശികളുടെയും ആത്മാവായ ബ്രഹ്മം നിർഗ്ഗുണമായിരിക്കാൻ സാധ്യമല്ല. സ്ത്രീയോ പുരുഷനോ ആയിക്ക ണക്കാക്കിയാൽ ബ്രഹ്മം നാനാത്വത്തിൽ ഏകമായിരിക്കാൻ കഴി

യില്ല. അതുകൊണ്ടു് ബ്രഹ്മത്തെ പ്രതിനിധാനം ചെയ്യുവാൻ രണ്ടു മല്ലാത്ത 'ഇതു്' (ഇദം) എന്നു പറയുന്നു. ഈ മാർഗ്ഗം നിരാസത്തിന്റെ താണു്. നേതി നേതിയുടെ മാർഗ്ഗം. എല്ലാ 'ഇദം' വസ്തുക്കളെയും നിരാ കരിക്കുന്നതിലൂടെ, എന്തിനു് മായയെ ബന്ധിച്ചു നിലകൊള്ളുന്ന അഹംബുദ്ധിപോലും നിരാകരിക്കുന്നതിലൂടെ, അന്വേഷകൻ ഇന്ദ്രി യാതീതമായ കേവലബ്രഹ്മത്തെ പ്രാപിക്കുന്നു. അവിടെയെത്തി എല്ലാ വാക്കുകളും ചിന്തകളും മടങ്ങുന്നു. അതുൾക്കൊള്ളാൻ തന്നെ കഴിയുന്നില്ല. ഇവിടെ അനുഭവം മൗനംകൊണ്ടു മാത്രമേ മനോഹര മായി വെളിവാക്കാനാവൂ. തോതാപുരിയെന്ന തന്റെ ഗുരുവിന്റെ ശിക്ഷണത്തിൽ ശ്രീരാമകൃഷ്ണൻ നേരത്തേ ഈ മാർഗ്ഗം പിൻതുടരുകയും അതിന്റെ പരമലക്ഷ്യമായ നിർവ്വികല്പസമാധിയെ പ്രാപിക്കുകയും ചെയ്തിരുന്നു.

## 12 നരേന്ദ്രനും മതത്തിലെ നിയാമകശക്തിയും

ആദ്യന്തവിഹീനനായ ഈശ്വരനെ സാക്ഷാൽക്കരിക്കുന്നതിനുള്ള ഈ മാർഗ്ഗത്തിൽ നരേന്ദ്രൻ വളരെവേഗം ആകൃഷ്ടനായി. നിർവ്വികല്പ സമാധി നേടുന്നതിനദ്ദേഹം ആകാംക്ഷ പൂണ്ടു. തന്റെ ഗുരുവിന്റെ കരുണാർദ്രമായ സഹായത്താൽ അദ്ദേഹമതു നേടി. എന്നാലീ മാർഗ്ഗ വും പരമാനന്ദവും നിരപേക്ഷമായ ബ്രഹ്മത്തെ സാക്ഷാത്കരിക്കുന്ന തിനു് മാത്രമായുപയോഗിക്കുവാൻ തുനിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെ താക്കീതു ചെയ്തു. നിരാസവും സ്വീകാരാത്മകതയും ഒന്നായിത്തീരുന്ന ആദ്ധ്യാത്മികതയുടെ സമഗ്രമായ ഒരു മാർഗ്ഗവും ലക്ഷ്യവും ശ്രീരാമകൃഷ്ണൻ വിവേകാനന്ദനു വെളിവാക്കിക്കൊടുത്തു. ഈ മാർഗ്ഗമാണദ്ദേഹം പിൻതുടരേണ്ടിയിരുന്നതും ആധുനികകാലത്തു് ദശലക്ഷക്കണക്കിനാളുകൾക്കു മാതൃകയും ആചാര്യനും ആയിരിയ്ക്കേ ണ്ടതും ഈ മാർഗ്ഗത്തിലായിരുന്നു.

നരേന്ദ്രനെ കണ്ടുമുട്ടുന്നതിനുമുമ്പു് ശ്രീരാമകൃഷ്ണൻ ഇങ്ങനെ പ്രാർത്ഥിച്ചിരുന്നു. 'അമ്മേ ഭവതാരിണി, എന്റെ സാക്ഷാത്കാരത്തെ സംശയിക്കുന്ന ആരെയെങ്കിലും അയയ്ക്കുണേ.' ദക്ഷിണേശ്വരത്തു് നരേന്ദ്രന്റെ ആഗമനം ഈ പ്രാർത്ഥന സാധിതപ്രായമാക്കിയതുപോ ലെയാണു്. അദ്ദേഹത്തിന്റെ മററു ശിഷ്യന്മാരിൽനിന്നെല്ലാം വ്യത്യ സ്തനായിരുന്നു വിവേകാനന്ദൻ. സഗുണനിരാകാരഭാവത്തിൽ ഈശ്വ രനെ ആരാധിച്ചിരുന്ന ബ്രഹ്മസമാജത്തിന്റെ ഉറച്ച അനുയായി യായിരുന്നു വിവേകാനന്ദൻ. ഹൈന്ദവവിശ്വാസപ്രകാരം സഗുണ ദൈവത്തെ അനേകം രൂപങ്ങളിൽ ആരാധിക്കുന്ന രീതി തന്റെ ഗുരു വും ആചരിക്കുന്നതു് അദ്ദേഹത്തിനു് സഹിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം ശ്രീരാമകൃഷ്ണന്റെ ദിവ്യദർശനങ്ങളെയും ഭവതാരിണി

യായ കാളീമാതാവിനെ ആരാധിയ്ക്കുന്നതിനെപ്പോലും വിമർശിച്ചു. ശ്രീരാമകൃഷ്ണൻെറ പാദങ്ങളിൽ നമസ്കരിയ്ക്കുവാൻ കൂട്ടാക്കിയില്ലെന്നു മാത്രമല്ല മററു ശിഷ്യന്മാർ അങ്ങനെ ചെയ്യുന്നതിനെ വിമർശിയ്ക്കുകയും ചെയ്തിരുന്നു. എന്നാൽ തൻെറ ശിഷ്യൻെറ വിമർശനാത്മകവും ഒരു പക്ഷേ വിദ്വേഷം നിറഞ്ഞതുമായ ഈ പ്രവണതയോട് ശ്രീരാമകൃഷ്ണൻ പ്രതികരിച്ചതു് അസാധാരണവും നൂതനവുമായ രീതിയിലായിരുന്നു. അദ്ദേഹം നരേന്ദ്രനെ ഉദ്ബോധിപ്പിച്ചു. ഞാൻ പറയുന്നു എന്നതുകൊണ്ടു് യാതൊന്നും സ്വീകരിയ്ക്കരുതു്. സ്വയം എല്ലാം പരീക്ഷണത്തിനു വിധേയമാക്കുക. തുടന്നു് മുൻചൊന്നതുപോലെ ഗുരു പറഞ്ഞു. പണമിടപാടുകാർ തങ്ങളുടെ നാണയം പരിശോധിയ്ക്കുന്നതുപോലെ എന്നെ പരീക്ഷിയ്ക്കുക. അന്യാദൃശമായ ഈ ബന്ധം ശ്രീരാമകൃഷ്ണൻെറ ജീവചരിത്രത്തിലെ താഴെക്കാണുന്ന ഖണ്ഡികയിൽ വെളിവാക്കിയിരിയ്ക്കുന്നു. (Life of Sri Ramakrishna P, 345).

ശ്രീരാമകൃഷ്ണനുമായുള്ള ബന്ധത്തിൽ നരേന്ദ്രൻ അനുഭവിച്ച സ്വാതന്ത്ര്യം അനിതരസാധാരണമായിരുന്നുവെന്നു് താഴെക്കാണുന്ന സംഭവത്തിൽനിന്നും വെളിവാകും. വിഗ്രഹാരാധനയെപ്പററി ഗുരുവുമായി പലപ്പോഴും അദ്ദേഹം വാദപ്രതിവാദത്തിൽ ഏപ്പെട്ടിരുന്നു. ഒരിയ്ക്കൽ തൻെറ ശിഷ്യനെ തൃപ്തിപ്പെടുത്താനാവാതെവന്നപ്പോൾ ഗുരു ചോദിച്ചു. ''എൻെറ മാതാവിനെ അംഗീകരിയ്ക്കാത്ത നീ എന്തിനിവിടെ വന്നു. 'ഞാൻ ഇവിടെ വരുന്നതുകൊണ്ടുമാത്രം മാതാവിനെ അംഗീകരിയ്ക്കണമെന്നുണ്ടോ' എന്നു നരേന്ദ്രൻ തിരിച്ചു ചോദിച്ചു. ഗുരു പറഞ്ഞു. 'ശരി അധികം വൈകാതെ നീ എൻെറ പാവന ജനനിയെ അംഗീകരിക്കുക മാത്രമല്ല അവരുടെ നാമത്തിൽ വിലപിയ്ക്കുകയും ചെയ്യും.' തുടന്നു് മററു ശിഷ്യന്മാരെ നോക്കി ഇപ്രകാരം പറഞ്ഞു: ഈ ബാലനു് ഈശ്വരൻെറ രൂപങ്ങളിൽ വിശ്വാസമില്ല. എൻെറ അതീന്ദ്രിയദർശനങ്ങൾ വെറും ഭാവനയാണെന്നവൻ പറയുന്നു. എങ്കിലും പുണ്യവാനായ നല്ല ബാലനാണിവൻ. വ്യക്തമായ തെളിവു ലഭിയ്ക്കാതെ അവൻ വളരെയധികം പഠിച്ചിരിയ്ക്കുന്നു. മഹത്തായ വ്യാഖ്യാനകൗശലവും വിവേചനശക്തിയും അവനു സിദ്ധിച്ചിരിയ്ക്കുന്നു.

## 13 പരിശുദ്ധമാതാവും കാളി

കാളിയെ എൻെറ ദിവ്യജനനിയെന്നു പരാമർശിക്കുമ്പോൾ ശ്രീരാമകൃഷ്ണൻ എന്താണർത്ഥമാക്കിയതു്? ഈശ്വരനെ സാകാരഭാവത്തിൽ ആരാധിയ്ക്കുന്നതിനെ സംബന്ധിച്ചു പറയുമ്പോൾ അദ്ദേഹം എന്താണുദ്ദേശിച്ചതു്? നരേന്ദ്രൻ കാളീമാതാവിനെ അംഗീകരിക്കണമെന്നദ്ദേഹം ആഗ്രഹിയ്ക്കുവാൻ കാരണമെന്താണു്?

വിചാരവാനല്ലാത്ത ഒരു നിരീക്ഷകനെ സംബന്ധിപ്പിച്ചിട ത്തോളം ദക്ഷിണേശ്വരം ക്ഷേത്രത്തിൽ ആരാധിയ്ക്കുന്ന കാളി അജ്ഞ നായ ആരാധകന്മാർ അന്ധമായി ആരാധിയ്ക്കുന്ന ദേവന്മാരുടെയും ദേവിമാരുടെയും ഏതൊരു വിഗ്രഹവുംപോലെ ഒരു വിഗ്രഹമെന്ന തിൽക്കവിഞ്ഞു് ഒന്നുമല്ല. എന്നാൽ വിചാരവാനല്ലാത്ത അന്വേഷ കൻ വിചാരം ചെയ്യാൻ തുടങ്ങുമ്പോൾ ഈ ആരാധനയുടെ പ്രസക്തി യും അതിനു പിന്നിലെ ചേതോവികാരവും അയാൾ കണ്ടെത്തുവാ നാരംഭിയ്ക്കുന്നു. അതോടെ അയാൾ ബാഹ്യാവരണം പൊട്ടിച്ചുകള യാൻ പഠിയ്ക്കുകയും ബാഹ്യചിഹ്നത്തിന്റെ സഹായത്തോടെ ആന്തര സത്യത്തിലെത്തിച്ചേരുകയും ചെയ്യുന്നു. കേവലം ധൈഷണികമായ വ്യാപാരമല്ല. മറിച്ചു് ആത്മവികാസവും സാക്ഷാത്കാരവുമാണു് ഒരന്വേഷകൻ തേടുന്നതെന്നു് കൂടി അയാൾക്ക മനസ്സിലാവുന്നു.

## 14 നരേന്ദ്രൻ—ഒരു സഹപാഠിയുടെ ദൃഷ്ടിയിൽ

വിവേകാനന്ദന്റെ തന്നെ സഹപാഠികളിലൊരാളായിരുന്ന പ്രതിഭാശാലിയും പണ്ഡിതനും ''പൗരാണികഹിന്ദുക്കളുടെ ക്രിയാത്മ കശാസ്ത്രം'' എന്ന ഗ്രന്ഥത്തിന്റെ കർത്താവുമായ ഡോ: ബ്രജേന്ദ്ര നാഥ സീൽ. മുൻപു് യുക്തിവാദിയും വിഗ്രഹഭഞ്ജകനുമായിരുന്ന തന്റെ സുഹൃത്തു് നരേന്ദ്രൻ വിഗ്രഹാരാധകനായ ഒരു ഗുരുവിന്റെ സ്വാധീനത്തിൽ പെട്ടിരിയ്ക്കുന്നതു കണ്ടു് ആദ്യം അങ്ങേയററം നിന്ദിച്ചു. 1902-ൽ സ്വാമി വിവേകാനന്ദന്റെ സമാധി കഴിഞ്ഞു് 5 സംവത്സരങ്ങൾക്കശേഷം പ്രബുദ്ധഭാരതത്തിൽ പ്രസിദ്ധീകരിച്ച ഒരു മർമ്മഭേദകമായ ഒരു ലേഖനത്തിൽ അദ്ദേഹം പറയുന്നു: (സ്വാമി വിവേകാനന്ദന്റെ ജീവിതം — അദ്ദേഹത്തിന്റെ പാശ്ചാത്യശിഷ്യ ന്മാർ P. 81-82)

'എന്റെ കൺമുമ്പിൽ നടന്ന പരിണാമം അങ്ങേയററം താത്പ ര്യത്തോടെയാണു് ഞങ്ങൾ വീക്ഷിച്ചതു്. എന്നെപ്പോലെ ഉന്മത്തമാം വിധം വേദാന്തിയും ഹെഗലിയനും വിപ്ലവകാരിയുമായ ഒരാൾക്കു് കാളീപൂജയോടും മതപരമായ അമിതാവേശത്തോടുമുള്ള മനോഭാവം ഏളുപ്പത്തിൽ അനുമാനിയ്ക്കാവുന്നതേയുള്ളു. സ്വാമി വിവേകാനന്ദ നെപ്പോലെ ജന്മനാ വിഗ്രഹഭഞ്ജകനും, സ്വതന്ത്രചിന്തകനും, ക്രിയാ ത്മകവും മുന്തിനില്ക്കുന്നതുമായ ധിഷണസ്ഫുരവിടവും, മനുഷ്യസ്നേഹി യുമായ ഒരാൾ സ്വയം ഈ വലയിൽ കുടുങ്ങിയ കാഴ്ച എനിയ്ക്കുവലക്ഷ ണമായി തോന്നി. പ്രകൃത്യതീതമായ അദ്ധ്യാത്മദർശനം അക്കാലത്തു് എന്റെ കറകളഞ്ഞ യുക്തിയുടെ ദർശനത്തിനുൾക്കൊള്ളാൻ കഴിയാത്ത പ്രഹേളികയായിരുന്നു. എന്നാൽ വെറുക്കപ്പെട്ട വിവേകാനന്ദൻ സ്നേ ഹിയ്ക്കപ്പെടുകയും അദ്ദേഹത്തിന്റെ കൃത്യവിലോപമായിക്കാണാതിരി യ്ക്കാൻ എനിയ്ക്കു കഴിയാത്തതുകൊണ്ടതിൽ ഞാനങ്ങേയററം വിലപി

ക്കുകയും ചെയ്തു. അതൊരു വ്യക്തിപരമായ വികാരമായിരുന്നു. വ്യക്തിപരമായ അഭിരുചിയുടെയും പാരസ്പര്യത്തിന്റെയും വെറുക്കപ്പെട്ട വികാരാംശം പിന്നീടെന്നെ വളരെ നിർബ്ബന്ധിച്ചു. ഒടുവിൽ ഞാൻ പുറപ്പെട്ടു, എന്നാൽ വീട്ടിൽ തന്നെ കഴിഞ്ഞുകൂടിയിരുന്ന വിരക്തനായ എന്നെപ്പോലൊരാൾക്ക് ദക്ഷിണേശ്വരത്തേയ്ക്ക് വിവേകാനന്ദന്റെ ഗുരുവിനെ കാണുവാനും കേൾക്കുവാനുമുള്ള യാത്ര സാഹസികമായിരുന്നു. ക്ഷേത്രമുററത്തെ വിജനവും പ്രശാന്തവും വൃക്ഷച്ഛായ നിറഞ്ഞതുമായ തോപ്പിൽ നീണ്ട മദ്ധ്യവേനൽ ദിനങ്ങളിലൊന്നിന്റെ ഭൂരിഭാഗവും കഴിച്ചുകൂട്ടി. സന്ധ്യയോടടുത്ത് മടങ്ങുമ്പോൾ അന്ധകാരാവൃതമായ പെരുമഴയുടെ ഉരസലും പരക്കം പാച്ചിലും ഗജ്ജനവും മൂടലും ശാരീരികവും മാനസികവുമായ അദ്ഭുതത്തെ ഉളവാക്കി. പ്രത്യക്ഷത്തിൽ വിശ്രുഥവും വിലക്ഷണവുമായതിന്നു മേലുള്ള ധമ്മത്തിന്റെ മഹനീയമായ വിധിയുടെ യാഥാത്ഥ്യം ക്രമേണ ബോധ്യമായി. പ്രത്യക്ഷമായ ആത്മനിരാസത്തിന് ആത്മനിയന്ത്രണമുണ്ടായേക്കാം. ഇന്ദ്രിയങ്ങൾ അതിന്റെ തെററുകളിൽപോലും വിവേകശൂന്യമായ യുക്തിമാത്രമാണ്. രക്ഷയ്ക്കുവേണ്ടി ബാഹ്യാലംബനത്തിലുള്ള വിശ്വാസമാവട്ടെ എന്നാൽ ആത്മവിശ്വാസത്തിന്റെ യഥാത്ഥപ്രകടനത്തിന്റെ പ്രതിഫലമാണ്. ഇതിന്റെയെല്ലാം പ്രഭാവപൂർണ്ണമായ യാഥാത്ഥ്യം വിവേകാനന്ദന്റെ തുടർന്നുള്ള ജീവചരിത്രത്തിൽ വന്നുചേർന്നിട്ടുണ്ട്. തന്റെ ഗുരുവിന്റെ അഭയദായകമായ പ്രഭാവത്തിലും ശക്തിയിലും അദ്ദേഹം ഉറച്ച വിശ്വാസം കണ്ടെത്തിയതോടെ സാർവ്വലൗകികമനുഷ്യന്റെയും കേവലവും സ്വായത്തവുമായ ആത്മാവിന്റെ പരമാധികാരത്തിന്റെയും ധമ്മസംഹിത പ്രചരിപ്പിയ്ക്കുന്നതിനും പ്രവചിയ്ക്കുന്നതിനും വേണ്ടി എല്ലായിടത്തും സഞ്ചരിച്ചു.''

## 15 ശ്രീരാമകൃഷ്ണന്റെ ദിവ്യജനനി

ഭവതാരിണി എന്ന നിലയിൽ ശ്രീരാമകൃഷ്ണൻ ആരാധിച്ചിരുന്ന കാളീവിഗ്രഹം കൃഷ്ണശിലയിൽ തീർത്തതായിരുന്നു. കേവലസത്തയുടെ പ്രതീകവും തന്റെ പതിദേവനുമായ ശിവൻ ശയിയ്ക്കുന്ന രീതിയിലുള്ള ഒരു വെണ്ണക്കൽശില്പത്തിന്റെ വക്ഷസ്സിലായിരുന്നു ഈ പ്രതിമയുടെ സ്ഥാനം. മനുഷ്യശിരസ്സുകൾ കൊരുത്ത ഒരു സുവർണ്ണമാലയും മനുഷ്യഹസ്തങ്ങളുടെ ഒരു ഓഡ്യാണവും അവൾ ധരിച്ചിരിയ്ക്കുന്നു. അവൾക്ക് നാലു കൈകളുണ്ട്. ഇടതുഭാഗത്തെ താഴത്തെ കൈയിൽ അറുത്തെടുത്ത ഒരു തലയും മുകളിലത്തേതിൽ ചോരപുരണ്ട ഒരു വാളും ഉണ്ട്. വലതുകൈകളിലൊന്ന് വരവും മറേറത് അഭയവും തന്റെ കുഞ്ഞുങ്ങൾക്കാകെ നല്കുന്നു. അവളുടെ ഭാവഗാംഭീര്യം സംഹാരത്തിന്റെ ഭീകരതയും മാതൃവാത്സല്യത്തിന്റെ

ഉദാരതയും പ്രകടമാക്കുന്നു. ആദിശക്തിയാണവൾ, ജീവസഞ്ചയത്തിൻെറ ആകെത്തുകയും പരസ്പരവിരുദ്ധങ്ങളായ ദ്വന്ദ്വങ്ങളുടെയെല്ലാം മഹത്തായ സമന്വയവും അവൾ തന്നെ. സൃഷ്ടിയും സ്ഥിതിയും സംഹാരവും അവൾ നടത്തുന്നു. അവൾക്കു മൂന്നു കണ്ണുകളുണ്ട്. ഭ്രൂമദ്ധ്യത്തിൽ കാണപ്പെടുന്ന മൂന്നാമത്തെ കണ്ണ് ആത്മജ്ഞാനത്തിൻെറ പ്രതീകമാണ്. പരയും അപരയുമായ പ്രകൃതിയും അവൾതന്നെ. ജഗത്ജനനിയായ അവൾ അനേകം ഭാവങ്ങളിൽ വ്യത്യസ്ത അവതാരങ്ങളിലൂടെ തൻെറ കുഞ്ഞുങ്ങൾക്ക് സ്വയം വെളിവാക്കിക്കൊടുക്കുന്നു. സത്യാന്വേഷിയെ ആദ്ധ്യാത്മികമായ ദുരൂഹതയുടെ അഗാധതകളിലേയ്ക്ക് കൂട്ടിക്കൊണ്ടുപോകുന്ന കാണപ്പെട്ട ദൈവം. സംപ്രീതയായാൽ ജിജ്ഞാസുവിൻെറ ഉള്ളിലെ അഹംബുദ്ധിയുടെ അവസാനത്തെ കണികയും ഉച്ചാടനം ചെയ്ത് അനന്തവും പരമവുമായ ബ്രഹ്മത്തിൽ ലയിപ്പിയ്ക്കുന്ന കരുണാമയിയായ മാതാവ്.

ഒരു വിഗ്രഹത്തെ ആരാധിയ്ക്കുന്നതിലാരംഭിയ്ക്കുകയും അതിൽത്തന്നെ അവസാനിക്കുകയും ചെയ്യുന്ന മതമാണ് വിഗ്രഹാരാധന. ഒരു വിഗ്രഹം ദൃഷ്ടിഗോചരവും അനുഭവവേദ്യവുമായ ദൈവത്തിൻെറ മൂർത്തീകരണമാണ്. അമ്മാതിരി ഒരു വിഗ്രഹം ഇന്ദ്രിയബദ്ധമായ ലോകത്തിനപ്പുറത്ത് പ്രപഞ്ചത്തിനു പിന്നിലെ മൗലികമായ ആദ്ധ്യാത്മികശക്തിയെ ഗ്രഹിക്കുന്നതിന് ആരാധകനെ പ്രചോദിപ്പിക്കുന്നതോടെ അതു വിഗ്രഹാരാധനയല്ലാതാവുന്നു. അതോടെ അത് ആദ്ധ്യാത്മികജ്ഞാനത്തിൻെറയും അനുഭൂതിയുടെയും മഹത്തായ ഏടുകളിലെ ആദ്യപാഠമായിത്തീരുന്നു. വിഗ്രഹാരാധനയെ ഹിന്ദുമതം ഈ കാഴ്ചപ്പാടിൽ വീക്ഷിക്കുന്നു. ശ്രീരാമകൃഷ്ണൻ ഈ പാതയെ തുടക്കം മുതൽ ഒടുക്കം വരെ ആദ്യന്തം പുനഃപര്യവേക്ഷണം ചെയ്തു. അദ്ദേഹത്തിൻെറ ആരാധന കാളീവിഗ്രഹത്തിൽനിന്ന് ആരംഭിച്ചു. എന്നാലതു് അവിടെ അവസാനിച്ചില്ല. അത് വളരെ വേഗം ഇന്ദ്രിയങ്ങൾക്ക് വെറും വിഗ്രഹം എന്ന നിലയിൽ കാണപ്പെട്ട സത്യത്തിൻെറ ബാഹ്യാവരണങ്ങളെ ഭേദിച്ച് അകത്തു കടന്നു. മൃൺമയമായ ആ രൂപം ചിന്മയമായ ശക്തിയായി മനുഷ്യൻേറയും പ്രകൃതിയുടെയും ആദികാരണമായ സത്യം. ശ്രീരാമകൃഷ്ണൻ ആ സത്യത്തെ എൻെറ ദിവ്യജനനി എന്ന് മധുരമായി വിളിച്ചു. അദ്ദേഹം അവളെ സമീപിച്ചതു നിരാസത്തിൻെറ മാർഗ്ഗത്തിലല്ല. ഏകാത്മപ്രത്യയസാരവും ശാന്തവുമായ ബ്രഹ്മത്തിൻെറ മൂലപ്രകൃതിയാണതു്. നിരാസത്തിലൂടെ എത്തിച്ചേരുന്ന ലക്ഷ്യവും ഇതുതന്നെ. അത് പിന്നീട് തൻെറ നിർവ്വികല്പസമാധിയിലൂടെ അദ്ദേഹം നേടി.

പഴയ നിയമങ്ങളിലെ സങ്കീർത്തനപുസ്തകത്തിൽ വ്യക്തമായ ഈശ്വരഭാവത്തിൻെറ മഹത്ത്വത്തെക്കുറിച്ചു പാടുന്നു. (സങ്കീ. പു. 139 - 7 10)

നിന്റെ ശക്തിയിൽനിന്നു ഞാനെവിടെ പോകാനാണ്? നിന്റെ സാന്നിദ്ധ്യത്തിൽനിന്ന് ഞാൻ എവിടേക്ക പലായനം ചെയ്യാനാണ്? ഞാൻ സ്വർഗ്ഗത്തിലെത്തിയാൽ നീ അവിടെയുണ്ട്. ഞാൻ നരകത്തിലെത്തിയാലോ, അദ്ഭുതം, നീ അവിടെയുമുണ്ട്.

പ്രഭാതത്തിന്റെ ചിറകുകളിലേറി സമുദ്രത്തിന്റെ അഗാധതകളിലൊളിക്കാമെന്നു വെച്ചാലോ അവിടെയും നിന്റെ കരങ്ങൾ എന്നെ നയിക്കുന്നു. നിന്റെ വലതുകരമാണ് എന്നെ താങ്ങുന്നതു്.

ശ്രീരാമകൃഷ്ണൻ സാക്ഷാത്കരിച്ച കാളിയുടെ അഥവാ ശക്തിയുടെ സ്വരൂപം ഈ വിഷയത്തിലുള്ള അദ്ദേഹത്തിന്റെ നിരവധി വിവരണങ്ങളിൽനിന്നും മനസ്സിലാക്കാം. ശ്രീരാമകൃഷ്ണവചനാമൃതത്തിന്റെ താഴെ കൊടുത്തിരിക്കുന്ന ഖണ്ഡികയിൽനിന്നും ഇതു വ്യക്തമാണ്. (New York edn. P 106)

മഹാപണ്ഡിതനായ ഈശ്വരചന്ദ്രവിദ്യാസാഗറിന് കാളിയുടെ സ്വരൂപം വിവരിച്ചുകൊടുക്കുന്നതിന് ഋഷികവിയായ രാമപ്രസാദിന്റെ കവിത ശ്രീരാമകൃഷ്ണൻ ചൊല്ലിക്കൊടുത്തു.

ദർശനവിവിധതയാറും ചേർന്നാലും
തവഗുണമറിയാതുഴലുമ്പോൾ
ആരറിഞ്ഞു താവകരൂപം കാളീമാതാവേ
ശ്രുതികളോതുന്നവളാണെന്നു ചൈതന്യം
യോഗിയുമകമേ കാണുന്നവനുടെയാനന്ദം
അവളുടെ ഹിതമായവളായിനില്പൂ
ജീവകണങ്ങളുമൊന്നൊന്നായ്
അവളുടെയുള്ളിൽ വിലയം കൊൾവൂ
മാനവസഹിതം ബ്രഹ്മാണ്ഡം.
ഇതെന്തു വിപുലംമൂലാധാരേ
എന്നതേതും നീ കണ്ടോ?
യോഗികളവരുടെ സഹസ്രാരം
അവൾക്ക ധാമം ധ്യാനിപ്പൂ.
ഗിരീശനവിടുന്നല്ലാതാരേവം
അറിഞ്ഞതവൾതൻ പരമാർത്ഥം
സഹചരഹംസവുമൊത്തവളനുവേലം
ക്രീഡകളാടുന്നംബുജദഹരാകാശത്തിൽ
അഭിലഷിയ്ക്കേയമ്മയെയറിവാനാത്മന്മാർ
തദാഹസിപ്പൂ പ്രസാദരാമൻസാനന്ദം
താവകസത്യം നേടാനുള്ള വിചാരങ്ങൾ

അതിർത്തിയില്ലാത്താഴികടപ്പാനോക്കംപോലല്ലോ
എന്നാലെന്നടെമനമീസത്യമറിഞ്ഞാലും
അറിയുന്നില്ലകമലരെന്നത്തു ഹാകഷ്ടം
ഹ്രസ്വകായനിതെന്നാലും ഞാൻ
അമ്പിളിനേടാനോടുന്നു.

## 16 ബ്രഹ്മത്തിൻെറയും ശക്തിയുടെയും സമന്വയം

ബ്രഹ്മസമാജനേതാവായ കേശവചന്ദ്രസേനന് ജ്ഞാനമാർഗ്ഗത്തിൻേറയും ഭക്തിമാർഗ്ഗത്തിൻെറയും വൈവിധ്യം വ്യക്തമാക്കിക്കൊടുത്തുകൊണ്ട് ശ്രീരാമകൃഷ്ണദേവൻ പറയുന്നു. (ibid പേജ് – 134.)

സൃഷ്ടിയും സ്ഥിതിയും, സംഹാരവും പ്രപഞ്ചവും സകലചരാചരങ്ങളും ദൈവികമായ ശക്തിയുടെ അഥവാ മായയുടെ വിലാസങ്ങൾ മാത്രമാണെന്ന് അദ്വൈതവേദാന്തികളായ ജ്ഞാനികൾ ഉദ്ഘോഷിക്കുന്നു. നിങ്ങൾ യുക്തിപൂർവ്വം അപഗ്രഥിക്കുകയാണെങ്കിൽ ഇതെല്ലാം ഒരു സ്വപ്നം പോലെ അവാസ്തവമാണ്. ബ്രഹ്മം മാത്രമാണ് സത്യം. മററുള്ളതെല്ലാം മിഥ്യ. ഈ ശക്തിതന്നെയും ഒരു കിനാവുപോലെ അയഥാർത്ഥമാണ്.

സമാധിസ്ഥനായിരിക്കുമ്പോഴല്ലാതെ ജീവിതത്തിൻെറ മുഴവൻ കാലവും യുക്തിവിചാരം ചെയ്താലും നിങ്ങൾക്ക മായയുടെ അധികാരപരിധിക്കു പുറത്തുകടക്കാനാവില്ല. 'ഞാൻ ധ്യാനിക്കുകയാണ്'' 'ഞാൻ വിചാരിക്കുകയാണ്'' എന്നെല്ലാം നിങ്ങൾ പറയുമ്പോൾ പോലും നിങ്ങൾ ശക്തിയുടെ മണ്ഡലത്തിൽ വിഹരിക്കുന്നു.

അങ്ങനെ ബ്രഹ്മവും ശക്തിയും ഒന്നാണ്. നിങ്ങൾ ഒന്നിനെ അംഗീകരിക്കുകയാണെങ്കിൽ മററതിനെയും അംഗീകരിക്കണം. അതു് അഗ്നിയും ദാഹകശക്തിയും പോലെയാണ്. നിങ്ങൾ അഗ്നിയെ അംഗീകരിച്ചാൽ അതിൻെറ ദാഹകശക്തിയെയും അംഗീകരിക്കണം. ദാഹകശക്തിയില്ലാത്ത അഗ്നിയെപ്പററി നിങ്ങൾക്ക ചിന്തിക്കാനാവില്ല. അതുപോലെ അഗ്നിയില്ലാതെ ദാഹകശക്തിയെപ്പററിയും. നിങ്ങൾക്ക് സൂര്യനില്ലാതെ സൂര്യരശ്മിയെപ്പററി ചിന്തിക്കാനാവില്ല. അതുപോലെ രശ്മികളില്ലാതെ സൂര്യനെപ്പററിയും....

ഒരാൾക്ക് ശക്തിയില്ലാതെ ബ്രഹ്മത്തെപ്പററി ചിന്തിക്കാനാവില്ല. അതുപോലെ ബ്രഹ്മമില്ലാതെ ശക്തിയെപ്പററിയും. ഒരാൾക്ക് ആപേക്ഷികമില്ലാതെ കേവലത്തെപ്പററി ചിന്തിക്കാനാവില്ല. അഥവാ കേവലമില്ലാതെ ആപേക്ഷികത്തെപ്പററിയും.

## 17 നിർഗുണത്തിൻേറയും സഗുണത്തിൻേറയും സമന്വയം

ബ്രഹ്മസമാജനേതാവായ വിജയകൃഷ്ണഗോസ്വാമിയ്ക്ക് ബ്രഹ്മത്തിൻെറ സകളവും നിഷ്കളവുമായ ദ്വന്ദ്വഭാവം വെളിവാക്കിക്കൊണ്ട് ശ്രീരാമകൃഷ്ണൻ പറയുന്നു. (ibid P-634).

ബ്രഹ്മം എന്നതു് മൗലികശക്തിയായ കാളിതന്നെ. നിഷ്ക്രിയമായിരിയ്ക്കുമ്പോൾ അതു ബ്രഹ്മം. വീണ്ടും സൃഷ്ടി സ്ഥിതി സംഹാരങ്ങൾ നടത്തുമ്പോൾ അതിനെ ശക്തി എന്നു വിളിയ്ക്കുന്നു. ഉദാഹരണത്തിന് നിശ്ചലജലം ബ്രഹ്മത്തിൻെറ പ്രതീകമായെടുത്താൽ അതേ ജലം തിരകളായി മറിയുന്നതു ശക്തി അഥവാ കാളി എന്നു പറയാം. എന്താണ് കാളി എന്നതിനർത്ഥം? മഹാകാലനുമായി സമ്മേളിയ്ക്കുന്നവൾ മഹാകാളി. അവൾ അരൂപിയാണ്, എന്നാൽ സരൂപിയുമാണ്. നിങ്ങൾ അരൂപഭാവത്തിൽ വിശ്വസിയ്ക്കുന്നു എങ്കിൽ കാളിയെ അങ്ങനെ ധ്യാനിയ്ക്കുക. അവളുടെ ഏതെങ്കിലും ഗുണം കണക്കിലെടുത്തു് നിങ്ങൾ ആ രൂപത്തിൽ ധ്യാനിച്ചാൽ അവൾ അവളുടെ ശരിയായ രൂപം നിങ്ങൾക്ക ബോധ്യമാക്കിത്തരും. അപ്പോൾ ഈശ്വരനുണ്ടെന്നു മാത്രമല്ല ഞാൻ നിങ്ങളോടു സംസാരിയ്ക്കുന്നതുപോലെ അദ്ദേഹം നിങ്ങളുടെ അടുത്തെത്തുകയും നിങ്ങളോടു സംസാരിയ്ക്കുകയും ചെയ്യുമെന്ന് നിങ്ങൾക്ക മനസ്സിലാവും. വിശ്വാസമുണ്ടെങ്കിൽ നിങ്ങൾക്കെല്ലാം നേടാൻ കഴിയും. ഇതും കൂടി ഓർമ്മിച്ചുകൊള്ളു. ഈശ്വരൻ അരൂപിയാണെന്നു നിങ്ങൾ വിശ്വസിയ്ക്കുന്നു എങ്കിൽ അതിൽ ദൃഢമായി വിശ്വസിയ്ക്കുക. എന്നാൽ സിദ്ധാന്തശാഠ്യം പാടില്ല. ഈശ്വരൻ ഇതു മാത്രമാണ് മറേറതല്ല എന്ന് കർക്കശമായി ഒരിയ്ക്കലും പറയരുതു്. നിങ്ങൾക്കിങ്ങനെ പറയാം: ഞാൻ വിശ്വസിയ്ക്കുന്ന ഈശ്വരൻ അരൂപിയാണ്. എന്നാൽ അതിനുപരി അദ്ദേഹം മററു പലതുമാകാം. താനെന്തൊക്കെയാവാമെന്നദ്ദേഹത്തിനേ നിശ്ചയമുള്ളു, എനിയ്ക്കറിയില്ല. എനിയ്ക്കു മനസ്സിലാവില്ല. മനുഷ്യന് അവൻെറ ഒരൗൺസ് അറിവുകൊണ്ട് എങ്ങനെ ഈശ്വരസ്വഭാവം മനസ്സിലാവും? ഒരു സേർ പാൽകൊള്ളുന്ന ഒരു പാത്രത്തിൽ നാലു് സേർ പാലൊഴിയ്ക്കാനാവുമോ? ഈശ്വരൻ തൻെറ കരുണയിലൂടെ തൻെറ ഭക്തനു് സ്വയം വെളിവാക്കിക്കൊടുക്കുകയാണെങ്കിൽ മാത്രമേ അയാൾക്ക് ഈശ്വരനെ ഗ്രഹിയ്ക്കാനാവു. മറെറാരു വിധത്തിലും സാദ്ധ്യമല്ല.

## 18 നിഷ്കളബ്രഹ്മദർശനത്തിനു നരേന്ദ്രൻെറ വിദ്യാഭ്യാസം

സകളനിഷ്കളബ്രഹ്മത്തിൻെറ ശരിയായ അദ്വൈതദർശനത്തിലേയ്ക്ക് മെല്ലെ ക്രമാനുഗതമായി ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ നയിച്ചു.

നിർദ്ദേശങ്ങൾക്കും സംഭാഷണങ്ങൾക്കും ഉപരി അദ്ദേഹത്തിന്റെ ശക്തമായ ആദ്ധ്യാത്മികസ്വാധീനം, നരേന്ദ്രന്റെ മനസ്സിനുമേൽ പിടി മുറുക്കിയിരുന്ന കർക്കശങ്ങളായ സിദ്ധാന്തങ്ങളുടെ പിടി അയ യ്ക്കാൻ സഹായിച്ചു. തദ്വാരാ അദ്ദേഹത്തിന്റെ മനസ്സ് സത്യദർശന ത്തിനും തന്റെ അവതാരോദ്ദേശ്യം നിർവ്വഹിക്കുന്നതിനും ഉതകുമാറ് സ്വാതന്ത്ര്യവും സ്വച്ഛവുമായി. ശിഷ്യത്വപ്രഖ്യാപനത്തിന്റെ അതേ വേളയിൽ ത്തന്നെ, അതായത് ശ്രീരാമകൃഷ്ണനെ നരേന്ദ്രൻ രണ്ടാമത്തു സന്ദർശിച്ചപ്പോൾ, ഏതാണ്ട് പത്തൊൻപതുവയസ്സുള്ള അദ്ദേഹ ത്തിനു് ഗുരുവിന്റെ ഒരു സ്പർശനംകൊണ്ടുതന്നെ നിർവ്വികല്പസമാധി യിൽ നിഷ്കളബ്രഹ്മത്തിന്റെ ചെറിയൊരു ദർശനം സുസാദ്ധ്യമായി. തയാറെടുപ്പുകളേതുമില്ലാതെ യാദൃച്ഛികമായുണ്ടായ ഈ അനുഭവ ത്തിൽ നരേന്ദ്രന്റെ പ്രതികരണം ശ്രീരാമകൃഷ്ണനെ ചിന്താക്കുഴപ്പത്തി ലെത്തിച്ചു. നരേന്ദ്രന്റെ തന്നെ വാക്കുകളിൽ പറഞ്ഞാൽ [ശ്രീരാമ കൃഷ്ണന്റെ ജീവിതം P 333–34].

അദ്ദേഹം ഏകനായി കിടക്കയിലിരിക്കുന്നതു ഞാൻ കണ്ടു. എന്നെക്കണ്ടപ്പോൾ സന്തോഷവാനായ അദ്ദേഹം വാത്സല്യപൂർവ്വം എന്നെ വിളിച്ചു് അദ്ദേഹത്തിനടുത്തു് മെത്തയിലിരുത്തി. അടുത്ത നിമിഷം അദ്ദേഹം ഏതോ വികാരത്തിൽ മുഴുകുന്നതായി ഞാൻ കണ്ടു. എന്റെ മേൽ ദൃഷ്ടിപതിപ്പിച്ചു് സ്വയം എന്തോ ഉരുവിട്ടുകൊണ്ടു് അദ്ദേഹം എന്നോടടുത്തു. മുൻസന്ദർഭത്തിലേതുപോലെ അദ്ദേഹം വിചി ത്രമായതെന്തോ ചെയ്യുമെന്നു് ഞാൻ പ്രതീക്ഷിച്ചു. എന്നാൽ കണ്ണടച്ചു തുറക്കുന്ന നിമിഷംകൊണ്ടു് അദ്ദേഹം തന്റെ വലത്തുകാൽ എന്റെ ശരീരത്തുവച്ചു. ആ സ്പർശനം ഉടനെ തന്നെ എന്നിൽ അത്യന്ത നൂതന മായ ഒരനുഭൂതി ഉളവാക്കി. മുറിയുടെ ചുമരുകളും അതിലെ സകല വസ്തുക്കളും അതിവേഗം ചുററിത്തിരിഞ്ഞു് ശൂന്യതയിൽ വിലയം പ്രാപിക്കുന്നതും, ഈ അണ്ഡകടാഹമാകെ എന്റെ വ്യക്തിത്വത്തോ ടൊപ്പം സകലതിനെയും വലയം ചെയ്തിരുന്ന അത്യദ്ഭുതകരമാ യൊരു ശൂന്യതയിൽ വിലയം പ്രാപിക്കുവാൻ തുടങ്ങുന്നതും ഞാൻ തുറന്ന മിഴികളോടെ കണ്ടു. ഞാൻ ഭയചകിതനാവുകയും മരണത്തെ അഭിമുഖീകരിക്കുകയാണെന്നു വിചാരിക്കുകയും ചെയ്തു. എന്തുകൊ ണ്ടെന്നാൽ വ്യക്തിത്വം നഷ്ടപ്പെടുക എന്നതിന്റെ അർത്ഥം അതിൽ കുറഞ്ഞൊന്നുമല്ല. സ്വയം നിയന്ത്രിക്കാനാവാതെ ഞാൻ നിലവിളിച്ചു. എന്നെ അങ്ങെന്താണു ചെയ്യുന്നതു്? വീട്ടിൽ എനിക്കു മാതാപിതാ ക്കളുണ്ടു്. ഇതു കേട്ടദ്ദേഹം പൊട്ടിച്ചിരിച്ചു. എന്റെ നെഞ്ചു തടവി ക്കൊണ്ടദ്ദേഹം പറഞ്ഞു. ശരി ഇതങ്ങനെയിരിക്കട്ടെ. എല്ലാം സമയ മാകുമ്പോൾ വന്നുചേരും. അദ്ദേഹം അതു പറഞ്ഞു തീർന്നില്ല, അതിനു മുമ്പു തന്നെ ആ അനുഭവം അവസാനിച്ചു എന്നതാണാ

ശ്ചര്യം. ഞാൻ വീണ്ടും ഞാൻ തന്നെയായി. മുറിയിലും പുറത്തും ഉള്ളതു് സകലതും പഴയ സ്ഥിതിയിൽ കാണപ്പെട്ടു.

ആ സംഭവം വർണ്ണിയ്ക്കാനെടുക്കുന്നതിലും കുറഞ്ഞ സമയത്തിനുള്ളിൽ അതെല്ലാം സംഭവിച്ചു. എന്നാൽ അതു് എന്റെ മനസ്സിനെ വിപ്ലവകരമാംവിധം മാററിമറിച്ചു. അദ്ഭുതപരതന്ത്രനായ ഞാൻ ഇതെന്തായിരിയ്ക്കുമെന്നു ചിന്തിച്ചു. ഈ അദ്ഭുതമനുഷ്യന്റെ വെറും ഒരിച്ഛമാത്രംകൊണ്ടു് അതുളവാകുകയും മറയുകയും ചെയ്തു. ഇതു് കൺകെട്ടോ മായാജാലമോയെന്നു് ഞാൻ വിശകലനം ചെയ്തു. എന്നാലതു് അസംഭാവ്യമായിരുന്നു. എന്തുകൊണ്ടെന്നാൽ അതു് ദുർബ്ബലമനസ്സുകളെ മാത്രമേ സ്വാധീനിക്കൂ. അതിനു വിപരീതമാണെന്റെ മനസ്സെന്നു ഞാൻ അഹങ്കരിച്ചിരുന്നു. കൂടുതൽ വ്യക്തിവൈശിഷ്ട്യമിയന്ന അദ്ദേഹത്തിനു് ഞാൻ സ്വയം കീഴടങ്ങിയിരുന്നില്ല. ഞാൻ അദ്ദേഹത്തെ ഒരകാര്യവിചാരഭ്രാന്തനായാണു് കണ്ടിരുന്നതു്. അപ്പോഠം എന്റെ ഈ പെട്ടെന്നുള്ള പരിവർത്തനത്തിനു ഹേതു എന്തായിരിയ്ക്കും ? എനിയ്ക്കു് ഒരു നിഗമനത്തിലെത്തുവാനായില്ല. അതൊരു ദുരൂഹതയായിരുന്നു. അതിനു പരിഹാരം തേടാതിരിയ്ക്കുന്നതാണു് ഭംഗിയെന്നു് ഞാൻ അനുമാനിച്ചു. എന്നിരുന്നാലും ഒരിയ്ക്കൽ കൂടി എന്റെമേൽ സ്വന്തം സ്വാധീനം ചെലുത്തുന്നതിനു് അദ്ദേഹത്തിനവസരം നല്കാതിരിയ്ക്കണമെന്നു ഞാൻ ഉറച്ചു.

ഈ അവസ്ഥയുടെ യാഥാർത്ഥ്യം ഗ്രഹിയ്ക്കുന്നതിൽ എന്റെ യുക്തിഭദ്രമായ മനസ്സു് പരാജയം കൈവരിച്ചതിൽ എനിയ്ക്കുതിയായ കുണ്ഠിതമുണ്ടായി. എന്നാൽ എങ്ങനെയെങ്കിലും ഈ ദുരൂഹതയുടെ കുരുക്കഴിയ്ക്കണമെന്നു് ഞാൻ നിശ്ചയിച്ചിരുന്നു.

നിരുപാധികബ്രഹ്മത്തിന്റെ പൊരുഠം നരേന്ദ്രൻ മെല്ലെ ഗ്രഹിയ്ക്കുമെന്നു് ശ്രീരാമകൃഷ്ണനുറപ്പുണ്ടായിരുന്നു. ഈ വിഷയത്തിൽ അഷ്ടാവക്രസംഹിത മുതലായ ഗ്രന്ഥങ്ങഠം വായിയ്ക്കുന്നതിനു് അദ്ദേഹം നരേന്ദ്രനെ നിർബ്ബന്ധിച്ചു. ബ്രഹ്മസമാജത്തിന്റെ ദൈവശാസ്ത്രത്തിൽ പരിശീലനം സിദ്ധിച്ചിരുന്ന നരേന്ദ്രനു് ഇതിലെ പ്രതിപാദ്യങ്ങഠം വിവാദപരങ്ങളായിതോന്നി. അദ്ദേഹം പലപ്പോഴും വിയോജിച്ചുകൊണ്ടിപ്രകാരം പറയുമായിരുന്നു. 'ഇതു് ഈശ്വരനിഷേധമാണു്, അഥവാ ഈ തത്ത്വചിന്തയും നിരീശ്വരവാദവും തമ്മിൽ വ്യത്യാസമില്ല. ഒരുവൻ താൻ സൃഷ്ടികർത്താവിനു തുല്യനാണെന്നു കരുതുന്നതിനേക്കാഠം കൊടിയ പാപം വേറെയില്ല. ഞാൻ ഈശ്വരനാണു്, നീ ഈശ്വരനാണു്, ഈ സൃഷ്ടിജാലങ്ങളെല്ലാം ഈശ്വരനാണു്. ഇതിനപ്പുറം എന്തു വിഡ്ഢിത്തമാണുള്ളതു് ? ഇപ്രകാരം എഴുതിയ മഹർഷിമാർ ഭ്രാന്തന്മാരായിരുന്നിരിയ്ക്കണം. തന്റെ ശിഷ്യന്റെ പരുഷവചനങ്ങളിൽ അദ്ഭുതപ്പെട്ടുകൊണ്ടും അവനെ കൂടുതൽ സമഗ്രമായ

ആദ്ധ്യാത്മികദർശനത്തിലേയ്ക്കു നയിയ്ക്കുന്നതിന് അഭിലഷിച്ചുകൊണ്ടും ശ്രീരാമകൃഷ്ണൻ നരേന്ദ്രനെ മൃദുവായി ഉപദേശിച്ചു. ഈ ദ്രഷ്ടാക്കളുടെ വീക്ഷണങ്ങളെ നിനക്കു സ്വീകരിയ്ക്കാതിരിയ്ക്കാം. എന്നാൽ അവരെ ഭർത്സിയ്ക്കാനും ദൈവത്തിന്റെ അനന്തതയെ പരിമിതപ്പെടുത്തുവാനും എങ്ങനെ കഴിയുന്നു ? സത്യദൈവത്തോടു പ്രാർത്ഥിച്ചുകൊണ്ടിരിയ്ക്കുകയും അദ്ദേഹം വെളിവാക്കുന്ന ഭാവമേതോ അതു് വിശ്വസിയ്ക്കുകയും ചെയ്യുക.

## 19 നിർവ്വികല്പസമാധി - നരേന്ദ്രന്റെ അനുഭവം

ഒരു ദിവസം നരേന്ദ്രന് ജീവാത്മാവും പരമാത്മാവും തമ്മിലുള്ള അഭേദം വിശദമാക്കുന്നതിന് ഗുരുദേവൻ ഉദ്യമിച്ചുവെങ്കിലും നരേന്ദ്രനെ ബോദ്ധ്യപ്പെടുത്തുന്നതിനു കഴിഞ്ഞില്ല. മുറിയിൽനിന്നും പുറത്തു പോയ നരേന്ദ്രൻ ഇക്കാര്യം ശ്രീരാമകൃഷ്ണന്റെ തന്നെ മറെറാരു ശിഷ്യനുമായി ചർച്ചചെയ്യുകയും യുക്തിയ്ക്കു നിരക്കാത്തതു് എന്നു പറഞ്ഞു് രണ്ടുപേരും പരിഹാസദ്യോതകമായി ഉറക്കെ ചിരിച്ചു തള്ളിക്കളയുകയും ചെയ്തു. അവരുടെ ഈ അഭിപ്രായവും പരിഹാസച്ചിരിയും കേട്ടു് ശ്രീരാമകൃഷ്ണൻ ഒരദ്ധബോധാവസ്ഥയിൽ മുറിയ്ക്കു പുറത്തുവന്നു് നരേന്ദ്രനെ സ്പർശിച്ചതോടെ സമാധിയിലായി. ആ ദിവ്യസ്പർശം നരേന്ദ്രന്റെ മനസ്സിനെ വിപ്ലവകരമായ ഒരു പരിവർത്തനത്തിനു വിധേയമാക്കി. ഈശ്വരനിൽനിന്നു വേറിട്ടു് ഈ പ്രപഞ്ചത്തിൽ മറെറാന്നുമില്ലെന്നതു് നരേന്ദ്രൻ ഗ്രഹിച്ചു. തന്റെ വർണ്ണന ഉപസംഹരിച്ചുകൊണ്ടു് നരേന്ദ്രൻ പറയുന്നു. (ibid P. 344 – 45)

കാര്യങ്ങളുടെ ഈ അവസ്ഥ കുറേ ദിവസങ്ങളോളം തുടർന്നു. വീണ്ടും ഞാൻ സാധാരണസ്ഥിതിയിലെത്തിയപ്പോൾ അദ്വൈതദർശനത്തിന്റെ ഒരു ഒളിമിന്നൽ ഉണ്ടായതായി എനിയ്ക്കനുഭവപ്പെട്ടു. അപ്പോൾ വേദങ്ങളിലെ വാക്കുകൾ അപ്രമാദങ്ങളാണെന്നും എനിയ്ക്കു ബോദ്ധ്യമായി. അദ്വൈതസിദ്ധാന്തത്തിന്റെ നിഗമനങ്ങളെ നിഷേധിക്കുന്നതിനെനിയ്ക്കു കഴിഞ്ഞില്ല.

വേണ്ടത്ര തയ്യാറെടുക്കുകയോ അന്വേഷിക്കുകയോ ചെയ്യാതെ നരേന്ദ്രൻ ഇതുവരെ നേടിയ ബ്രഹ്മാനുഭൂതി തന്റെ ഗുരുവിന്റെ കാരുണ്യംകൊണ്ടു മാത്രമാണു്. എന്നാൽ ആദ്യത്തെ രണ്ടനുഭവങ്ങളിലും പ്രതികരിച്ചതു് ഒന്നു ഭയത്തോടും മറേറതു വിദ്വേഷത്തോടുംകൂടിയായിരുന്നെങ്കിൽ മൂന്നാമത്തേതിൽ ശ്രദ്ധയോടും ആസ്വാദനത്തോടും കൂടിയാണു് പ്രതികരിച്ചതു്. ശ്രീരാമകൃഷ്ണന്റെ ഇഹലോകജീവിതത്തിന്റെ അന്ത്യസംവത്സരത്തിന്റെ നാളുകളിൽ ആളിക്കത്തുന്ന ആത്മീയത്വരയ്ക്കു വശംവദനായി തന്റെ ഗുരുവിൽനിന്നു് ഇതേ ബ്രഹ്മാനുഭവം നേടുന്നതിന് അസ്വസ്ഥതയോടെ ഉഴറുന്നതു് നാം

കാണുന്നു. ശ്രീരാമകൃഷ്ണന്റെ ജീവിതം എന്ന ഗ്രന്ഥത്തിൽ ഗ്രന്ഥകാരൻ പറയുന്നു. (P. 588)

'നരേന്ദ്രനാഥന് പരമമായ സത്യത്തോടുള്ള ഉത്ക്കടമായ അഭിവാഞ്ഛയും അതു നേടുന്നതിന് അദ്ദേഹം നടത്തിയ പ്രയത്നവും നാം കണ്ടു. എന്നിരുന്നാലും ഒരു സായാഹ്നത്തിൽ ധ്യാനനിമഗ്നനായിരിക്കുവേ ഒട്ടും നിനച്ചിരിക്കാതെ അദ്ദേഹത്തിനതു കൈവന്നു. ആദ്യം തന്റെ തലയ്ക്കു പിന്നിൽ ഒരു ദീപം വച്ചിരിക്കുന്നതുപോലെയാണദ്ദേഹത്തിനു തോന്നിയത്. പിന്നീട് എല്ലാ ആപേക്ഷികങ്ങളെയും മറികടന്നദ്ദേഹം കേവലസത്തയിൽ വിലയം പ്രാപിച്ചു. അദ്ദേഹം നിർവ്വികല്പസമാധിയെ പ്രാപിച്ചു. ചുറ്റുപാടുകളെക്കുറിച്ച് ചെറിയൊരു ബോധം ഉണ്ടായപ്പോൾ അദ്ദേഹത്തിന് തന്റെ തലമാത്രമേ കാണാൻ കഴിഞ്ഞുള്ളു. ഉടൽ നഷ്ടപ്പെട്ടതുപോലെ തോന്നിയ അദ്ദേഹം നിലവിളിച്ചു. 'എവിടെ എന്റെ ശരീരം' അദ്ദേഹത്തിന്റെ ശബ്ദംകേട്ട് ഗോപാൽ (സീനിയർ) മുറിയിലേയ്ക്കു കടന്നുവന്നു. നരേൻ തന്റെ ചോദ്യം ആവർത്തിച്ചു. 'ഇതാ ഇവിടെയുണ്ടല്ലോ നരേൻ' എന്നു ഗോപാൽ മറുപടി നല്കി. എന്നാൽ നരേന്ദ്രനെ ബോദ്ധ്യപ്പെടുത്തുന്നതിന് പ്രയാസം നേരിട്ടപ്പോൾ ഭയചകിതനായ ഗോപാൽ ഗുരുവിനെ വിളിയ്ക്കാൻ തിടുക്കം കൂട്ടി. എന്നാൽ ഗുരു ഇത്രമാത്രം പറഞ്ഞു: അവൻ ആ അവസ്ഥയിൽ അല്പനേരം തുടരട്ടെ. അതിനുവേണ്ടി അവനെന്നെ അത്രയ്ക്കു ശല്യം ചെയ്തിട്ടുണ്ട്.

## 20 നിനക്കു് ജഗദംബയുടെ ജോലി ചെയ്യാനുണ്ട്

1927 ഡിസംബർ ഏഴിന് നരേന്ദ്രൻതന്നെ സഹോദരസന്ന്യാസിയായിരുന്ന സ്വാമി ശിവാനന്ദ തനിയ്ക്കെഴുതിയ ഒരു കത്തിൽനിന്നും ഇതേ സംഭവം ഉദ്ധരിച്ചുകൊണ്ട് റോമെയിൻ റോളാങ് വിവരിയ്ക്കുന്നു. (ശ്രീരാമകൃഷ്ണന്റെ ജീവിതം P. 268)

കല്ക്കത്തയിലെ കാസിപ്പൂർ ഉദ്യാനത്തിൽവെച്ച് നരേന്ദ്രൻ ഇതേ അവസ്ഥ പ്രാപിയ്ക്കുമ്പോൾ താൻ അവിടെ സന്നിഹിതനായിരുന്നു എന്ന് ഒരിയ്ക്കൽ സ്വാമി ശിവാനന്ദ എന്നോടു പറയുകയുണ്ടായി. അബോധാവസ്ഥയിൽ തണുത്തു മരവിച്ച ശരീരത്തോടെ നരേന്ദ്രൻ കിടക്കുന്നതു കണ്ട ഞങ്ങൾ ഭയവിഹ്വലരായി ഗുരുസന്നിധിയിലെത്തി കാര്യം ഉണർത്തിച്ചു. ഗുരുദേവനാകട്ടെ ഒരുത്കണ്ഠയും പ്രകടിപ്പിച്ചില്ല. വെറുതെ പുഞ്ചിരിച്ചുകൊണ്ടദ്ദേഹംപറഞ്ഞു: 'വളരെ നന്നായി'. വീണ്ടും നിശ്ശബ്ദനായി. ബാഹ്യപ്രജ്ഞ വീണ്ടുകിട്ടിയ നരേൻ ഗുരുസന്നിധിയിലെത്തി. ഗുരുദേവൻ അദ്ദേഹത്തോടു പറഞ്ഞു 'നന്നായി, (പരമമായ സാക്ഷാത്കാരം) ഇപ്പോൾ നിനക്കു മനസ്സിലായോ ? ഇനിമുതൽ ഇതു താഴിട്ടു പൂട്ടിവയ്ക്കും. നിനക്ക് ജഗ

ദംബയുടെ ഇച്ഛ നിറവേററാനുണ്ട്. അതു പൂർത്തിയായാൽ അമ്മതന്നെ ആ പൂട്ട് തുറക്കും.' നരൻ മറുപടി പറഞ്ഞു: സമാധിയിൽ ഞാൻ സന്തുഷ്ടനായിരുന്നു. അപരിമിതമായ ആനന്ദത്തിൽ ഞാൻ ഈ ലോകത്തെത്തന്നെ മറന്നു. ആ അവസ്ഥയിൽ തുടരുന്നതിനെന്നെ അനുവദിയ്ക്കണമെന്നു ഞാൻ അപേക്ഷിയ്ക്കുന്നു. 'നാണക്കേട്' ഗുരു പ്രതിവചിച്ചു. അത്തരം കാര്യങ്ങൾ നിനക്കെങ്ങനെ ചോദിയ്ക്കാൻ കഴിയുന്നു ? ജീവിതത്തിന്റെ പൃഷ്ഠാധാരമാണ് നീയെന്നാണ് ഞാൻ വിചാരിച്ചിരുന്നത്. എന്നിട്ടും ഒരു സാധാരണമനുഷ്യനെപ്പോലെ നിന്റെ വ്യക്തിപരമായ ആനന്ദത്തിൽ മുഴുകിയിരിയ്ക്കുന്നതിനു നീ ആഗ്രഹിയ്ക്കുന്നു ! .......ഈ സാക്ഷാത്ക്കാരം ജഗദംബയുടെ അനുഗ്രഹത്താൽ നിന്റെ സർവ്വസാധാരണനിലയിൽത്തന്നെ സ്വാഭാവികമായി നിനക്കനുഭവപ്പെടും. അപ്പോൾ എല്ലാ ജീവജാലങ്ങളിലും ഏകമായ ചൈതന്യമാണുള്ളതെന്നു നിനക്കു ബോദ്ധ്യമാവും. ഈ ലോകത്തു് നീ മഹത്തായ കാര്യങ്ങൾ ചെയ്യും. നീ മനുഷ്യരാശിയ്ക്ക് ആത്മബോധം പ്രദാനം ചെയ്യും. എളിയവരുടെയും ദരിദ്രരുടെയും ദുരിതങ്ങളെ ഉച്ചാടനം ചെയ്യും.

## 21 നരേന്ദ്രന്റെ സഗുണബ്രഹ്മദർശനം

നിനക്കു ജഗദംബയുടെ ഇച്ഛ നിറവേറേറണ്ടതുണ്ട്, എന്നു് ശ്രീരാമകൃഷ്ണൻ പറഞ്ഞു. തന്റെ കാളീപൂജയെയും അദ്ദേഹത്തിന്റെ വൈവിധ്യമാന്ന ആദ്ധ്യാത്മികാനുഭൂതികളെയും ദശ്നങ്ങളെയും സംബന്ധിച്ച് നരേന്ദ്രന് വളരെ മോശമായ അഭിപ്രായമാണുണ്ടായിരുന്നതെന്നു് നാം നേരത്തെ കണ്ടുകഴിഞ്ഞു. കാളിയുടെ സത്യത്തെക്കുറിച്ചുള്ള ശ്രീരാമകൃഷ്ണന്റെ ദശ്നത്തെ നരേന്ദ്രൻ മനസ്സിലാക്കുകയും സ്വീകരിക്കുകയും ചെയ്യുന്നതിനു മുമ്പാണ് ഗുരുവിൽനിന്നും നിർവ്വികല്പസമാധി നേടുന്നതിനുള്ള നരേന്ദ്രന്റെ നേരത്തേ വിശദമാക്കിയ അന്വേഷണം. സാവകാശം ക്രമാനുഗതമായാണീ പരിവത്തനം ഉളവായതെങ്കിലും സഗുണബ്രഹ്മത്തിൽ കേന്ദ്രീകരിച്ച പരിശുദ്ധഭക്തിയുടെ ആനന്ദം നരേന്ദ്രൻ സാക്ഷാത്ക്കരിച്ചപ്പോൾ അതിനു രണ്ട് സംവത്സരങ്ങൾ മുമ്പേതന്നെ പ്രത്യേകമെടുത്തുപറയേണ്ട വളരെ പ്രാധാനപ്പെട്ട ഒരു സംഭവമുണ്ടായി.

1884-ൽ നരേന്ദ്രന്റെ ധാരാളിയായ പിതാവു തന്റെ കുടുംബത്തെ കടുത്ത സാമ്പത്തികപ്രതിസന്ധിയിലേയ്ക്ക് തള്ളിവിട്ടിട്ട് ഹൃദ്രോഗം നിമിത്തം പെട്ടെന്ന് ഇഹലോകവാസം വെടിഞ്ഞു. ജ്യേഷ്ഠപുത്രനായിരുന്നതിനാൽ ആറേഴപേരടങ്ങുന്ന കുടുംബത്തെ പോറേറണ്ട ചുമതല നരേന്ദ്രന്റെ ചുമലിലായി. അങ്ങനെ അദ്ദേഹം ക്ലേശങ്ങളും ദുരിതങ്ങളും നിറഞ്ഞ മുഖം ആദ്യമായി ദശിയ്ക്കുകയും ഇതു് ഏകദൈവവിശ്വാസത്തിലെ കരുണാമയനായ സഗുണനിരാകാരദൈവ

ത്തെക്കുറിച്ചുള്ള അദ്ദേഹത്തിൻെറ വിശ്വാസങ്ങളെയും മുൻവിധികളെയുമെല്ലാം ഇളക്കിമറിയ്ക്കുകയും ചെയ്തു. അദ്ദേഹത്തിൻെറ പൗരസ്ത്യ പാശ്ചാത്യശിഷ്യന്മാർ രചിച്ച ജീവചരിത്രത്തിലെ 'പീഡാനുഭവേങ്ങളും വിഷമങ്ങളും' എന്ന അദ്ധ്യായത്തിൽ അദ്ദേഹത്തിൻെറ തന്നെ വാക്കുകളിൽ ഇതിൻെറ വ്യക്തമായൊരു ചിത്രം കാണാം. മനുഷ്യജീവിതത്തിലെ ദുരന്തപൂരിതമായ അംശങ്ങളുമായി അദ്ദേഹത്തിനുണ്ടായ അടുത്ത ബന്ധത്തെക്കുറിച്ചും ആയതു് അദ്ദേഹത്തിലുള വാക്കിയ തീവ്രതരമായ പ്രതികരണങ്ങളെക്കുറിച്ചും അദ്ദേഹമവിടെ പ്രതിപാദിയ്ക്കുന്നുണ്ടു്. ലാഘവമാന്ന തത്വങ്ങളും ഇടുങ്ങിയ വിശ്വാസങ്ങളും അതിൻെറ ആഘാതമേററു് തകന്ന തരിപ്പണമാകുന്നു. അതിൻെറ ഫലമാവട്ടെ, സാധാരണനിലയിൽ മനുഷ്യൻ വററിവരണ്ട ഹൃദയത്തോടും ശൂന്യമായ മനസ്സോടും കൂടി സ്വാത്ഥമതികളും കലഹപ്രിയരുമായിത്തീരുമ്പോഠ അസാധാരണനിലയിൽ അനുകമ്പയും പ്രേമവുംകൊണ്ടു് ഊഷ്മളമായ ഹൃദയത്തോടും പ്രൗഢവും പരിശുദ്ധവുമായ മനസ്സോടും കൂടി ഊജ്ജസ്വലനും ഉന്മേഷവാനുമായിത്തീരുന്നു. അത്തരം സന്ദഭ്ഭങ്ങളം ബുദ്ധിയുടെയും, ശക്തിയുടെയും, ധനത്തിൻേറയും സാന്നിദ്ധ്യത്തെയോ അസാന്നിദ്ധ്യത്തെയോ അല്ല പരാമശിയ്ക്കുന്നതു്. പിന്നെയോ ആന്തരികമായ ആദ്ധ്യാത്മികസമ്പത്തിൻെറ അഥവാ എല്ലാം സ്വാംശീകരിയ്ക്കുന്നതിനുള്ള ആദ്ധ്യാത്മികനൈപുണിയുടെ സാന്നിദ്ധ്യത്തെയോ അസാന്നിദ്ധ്യത്തെയോ ആണു്. ഈ ആന്തരികസമ്പത്തു് നരേന്ദ്രനിൽ ധാരാളമായി ഉണ്ടായിരുന്നു. ധൈഷണികമായ സംഘഷ്ങ്ങളുടെയും സമ്മദ്ദങ്ങളുടെയും നടുവിലും അത്യുത്സാഹപൂവ്വം ഇവയെ അദ്ദേഹം വളത്തിയെടുത്തു. അസാധാരണനായ തൻെറ ഗുരുവിൻെറ പ്രഭാവം ഇവയ്ക്കെല്ലാം പുറമെ വെളിയിൽനിന്നദ്ദേഹത്തിനു ലഭിച്ച പ്രയോജനമായിരുന്നു.

തൻെറ പീഡാനുഭവങ്ങളുടെയും ദുരിതങ്ങളുടെയും ഇടയിലായിരിയ്ക്കവേ തന്നെ നരേന്ദ്രനുണ്ടായ പരിവത്തനോന്മുഖമായ ഒരു ദശനം അദ്ദേഹത്തിൻെറ ഹൃദയത്തിനും മനസ്സിനും വിളംബമെന്യേ സമാധാനം പ്രദാനം ചെയ്തു. അദ്ദേഹത്തിൻെറ തന്നെ വാക്കുകളിൽ: (സ്വാമി വിവേകാനന്ദൻെറ ജീവിതം പേജ് – 93 – 94)

വേനല്ക്കാലം കഴിഞ്ഞു മഴക്കാലം വരവായി. ജോലിയ്ക്കുവേണ്ടിയുള്ള അന്വേഷണം ഇപ്പോഴും തുടന്നു. അന്നൊരു സായാഹ്നത്തിൽ, ആ ദിവസം മുഴവൻ ഒന്നും കഴിച്ചിരുന്നില്ല. പൂണ്ണമായും മഴ നനയുകയും ചെയ്തു. ഞാൻ തളന്ന കൈകാലുകളോടും തകന്ന മനസ്സോടുംകൂടി വീട്ടിലേയ്ക്കു മടങ്ങുകയായിരുന്നു. ക്ഷീണത്തിനടിപ്പെട്ടു് ഒരു ചുവടുപോലും മുമ്പോട്ടുവെയ്ക്കാനാവാതെ ഞാൻ വഴിയരികിലുള്ള ഒരു ഗൃഹത്തിൻെറ പുറം തിണ്ണയിലേയ്ക്കു വീണു. അല്പസമയത്തേക്കു എൻെറ പ്രജ്ഞ

നഷ്ടപ്പെട്ടിരുന്നോ ഇല്ലയോ എന്നു് എനിക്കു പറയാൻ കഴിയില്ല. നാനാതരം ചിന്തകൾ എന്റെ മനസ്സിൽ തള്ളിക്കയറി അവയെ ആട്ടിപ്പായിക്കുവാനും ഏതെങ്കിലും ഒന്നിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നതിനും കഴിയാത്തവിധം ഞാൻ ക്ഷീണിതനായിരുന്നു. പെട്ടെന്നു് ഏതോ ദിവ്യമായ ശക്തിക്കു വശംവദമായിട്ടെന്നപോലെ എന്റെ മനസ്സിന്റെ ആവരണങ്ങൾ ഒന്നൊന്നായി അപ്രത്യക്ഷമായതായി എനിക്കു തോന്നി. ദൈവനീതിയും കരുണയും തമ്മിലുള്ള സഹവർത്തിത്വത്തെപ്പററിയും പരമാനന്ദപൂർവ്വകമായ ദൈവസൃഷ്ടിയിലുളവാകുന്ന ക്ലേശങ്ങളെപ്പററിയും എനിക്കു പണ്ടേയുണ്ടായിരുന്ന സംശയങ്ങളെല്ലാം സ്വയമേവ ദൂരീകരിക്കപ്പെട്ടു. ആഴമേറിയ ആത്മവിമർശനത്തിലൂടെ അതിന്റെയെല്ലാമർത്ഥം ഞാൻ കണ്ടെത്തുകയും തൃപ്തനാവുകയും ചെയ്തു. തുടർന്നു ഞാൻ വീട്ടിലേക്കു തിരിച്ചപ്പോൾ എന്റെ ശരീരത്തിനു് ക്ഷീണത്തിന്റെ കണികപോലുമില്ലെന്നു കണ്ടെത്തി. അദ്ഭുതകരമായ ശക്തിയും സമാധാനവുംകൊണ്ടു് എന്റെ മനസ്സു് വീണ്ടും ഉന്മിഷത്തായിരുന്നു. രാത്രി ഏററിയക്കുറും നന്നായിത്തന്നെ അവസാനിച്ചു.

അതുമുതൽ സാമാന്യജനങ്ങളുടെ പുകഴ്ത്തലുകൾക്കും ഇകഴ്ത്തലുകൾക്കും മുമ്പിൽ ഞാൻ ബധിരനായി. സാധാരണജനങ്ങളുടെ മാതിരി പണം സമ്പാദിക്കുവാനും എന്റെ കുടുംബം പുലർത്തുവാനും ഏററവും കുറഞ്ഞതു് ഇന്ദ്രിയസുഖങ്ങൾ നേടുന്നതിനുവേണ്ടിയെങ്കിലും അല്ല ഞാൻ ജനിച്ചിരിക്കുന്നതെന്നെനിക്കുറപ്പായി.

തന്റെ കുടുംബത്തെ ദാരിദ്ര്യത്തിൽനിന്നു് കരകയററാനുള്ള വക കാണാതെ എവിടെയും തിരസ്കരിക്കപ്പെട്ട നരേന്ദ്രന്റെ മനസ്സ് ശ്രീരാമകൃഷ്ണന്റെ ജഗദംബയിലേയ്ക്കു തിരിയുകയും തന്റെ കുടുംബത്തിനുവേണ്ടി ജഗദംബയോടഭ്യർത്ഥിക്കുന്നതിനദ്ദേഹത്തോടപേക്ഷിക്കുവാൻ തീരുമാനിക്കുകയും ചെയ്തു. നരേന്ദ്രനെ ഉദ്ധരിച്ചാൽ (ibid പേജ് 95)

ഈശ്വരൻ ശ്രീരാമകൃഷ്ണന്റെ പ്രാർത്ഥനകൾ കേൾക്കുന്നുണ്ടെന്നു ഒരു ദിവസം എനിക്കു തോന്നി; എങ്കിൽ എന്തുകൊണ്ടു് എന്റെ സാമ്പത്തികക്ലേശങ്ങൾ ദൂരീകരിക്കുന്നതിനു പ്രാർത്ഥിക്കുവാൻ അദ്ദേഹത്തോടു് ആവശ്യപ്പെട്ടുകൂടാ ? — ഗുരു എനിക്കു നിഷേധിച്ചേക്കാൻ ഇടയില്ലാത്ത ഒരു ആനുകൂല്യം ധൃതിപിടിച്ചു് ദക്ഷിണേശ്വരത്തെത്തിയ ഞാൻ ദാരിദ്ര്യം കൊണ്ടു വീർപ്പുമുട്ടുന്ന എന്റെ കുടുംബത്തിനുവേണ്ടി അപേക്ഷിക്കുന്നതിനദ്ദേഹത്തെ നിർബ്ബന്ധിച്ചു. അദ്ദേഹം പറഞ്ഞു എന്റെ കുട്ടീ എനിക്കങ്ങനെ ഒരാവശ്യം ഉന്നയിക്കാനാവില്ല. എന്തുകൊണ്ടു് നിനക്കു തന്നെ പോയി ജഗദംബയോടീ ആവശ്യം ഉണർത്തിക്കൂടാ ? നീ മാതാവിനെ അംഗീകരിക്കാത്തതാണു് നിന്റെ

ഈ ദുരിതങ്ങൾക്കെല്ലാം കാരണം. ഞാൻ പറഞ്ഞു എനിയ്ക്കു മാതാവിനെ അറിയില്ല. എനിക്കുവേണ്ടി അങ്ങ് അവളോടുപറയുക. അദ്ദേഹം പ്രസന്നമധുരമായി മൊഴിഞ്ഞു. എൻെറ കുഞ്ഞേ ഞാനതു് അനവധി തവണ ചെയ്തിരിക്കുന്നു, എന്നാൽ നീ അമ്മയെ അംഗീകരിക്കുന്നില്ല അതിനാൽ അവൾ എൻെറ പ്രാർത്ഥന കേൾക്കുന്നില്ല. കൊള്ളാം ഇന്നു് ചൊവ്വാഴ്ചയാണല്ലോ. ഇന്നു രാത്രി കാളീക്ഷേത്രത്തിൽ ചെല്ലുക. അമ്മയുടെ മുമ്പിൽ സാഷ്ടാംഗം പ്രണമിക്കുക. നീ ആഗ്രഹിക്കുന്ന ഏതു വരവും ചോദിക്കുക. അതു ലഭിക്കും. അവൾ കേവലജ്ഞാനമാണു്. ബ്രഹ്മത്തിൻെറ അജ്ഞേയമായ ശക്തിയാണു്. അവളുടെ ഇച്ഛാശക്തികൊണ്ടാണീ വിശ്വം രചിച്ചിരിക്കുന്നതു്. അവളുടെ ഇച്ഛാശക്തിയ്ക്കനുസരിച്ചു മാത്രമേ എന്തും തരുന്നതിനു കഴിയുകയുള്ളൂ.

രാത്രിയാകുന്നതുവരെ നരേന്ദ്രൻ കാത്തിരുന്നു. ഏതാണ്ടു് ഒൻപതുമണിയായിക്കാണും. അദ്ദേഹം ക്ഷേത്രാങ്കണം മുറിച്ചുകടന്നു് ക്ഷേത്രത്തിലെത്തി. അദ്ദേഹത്തിൻെറ തന്നെ വാക്കുകൾ തുടരുന്നു. (ibid)

അങ്ങോട്ടുള്ള യാത്രയിൽ ഞാൻ ദിവ്യമായൊരു ലഹരിയിൽ മുഴുകിയിരുന്നു. എൻെറ കാലുകൾ വിറയ്ക്കുകയാണു്. ജീവസ്സുററ ദേവിയെ നേരിൽ കാണുവാനും അവളുടെ വാക്കുകൾ കേൾക്കുവാനുമുള്ള സന്തോഷാധിക്യത്താൽ എൻെറ ഹൃദയം തുള്ളിക്കളിച്ചു. അമ്പലത്തിലെത്തിയ ഞാൻ വിഗ്രഹത്തിലേയ്ക്കെൻെറ ദൃഷ്ടി പായിച്ചപ്പോൾത്തന്നെ അനസ്സ്യൂതമായ പരിശുദ്ധപ്രേമവും സൗന്ദര്യവും ജഗദംബികയിൽ സജീവമാണെന്നു ഞാൻ കണ്ടു. ഭക്തിയുടെയും പ്രേമത്തിൻെറയും വേലിയേററത്തിൽ ഞാൻ നീന്തിത്തുടിച്ചു. ആനന്ദത്തിൻെറ ഭാവമൂകതയിൽ അമ്മയുടെ മുൻപിൽ ഞാൻ വീണ്ടും വീണ്ടും സാഷ്ടാംഗപ്രണാമം ചെയ്തു പ്രാർത്ഥിച്ചു. അമ്മേ, എനിയ്ക്കു വിവേകം തന്നാലും എനിയ്ക്കു വൈരാഗ്യം തന്നാലും. എനിയ്ക്കു ജ്ഞാനവും ഭക്തിയും നല്കിയാലും. അമ്മേ അവിടുത്തെ ദർശനം അനുസ്യൂതമരുളിയാലും. ദിവ്യോദാരമായ ശാന്തി എൻെറ ആത്മാവിനെ പുല്കി. ലോകത്തെ മറന്നു ജഗംബികമാത്രം എൻെറ ഹൃദയത്തിൽ പ്രകാശിച്ചു.

അദ്ദേഹം ശ്രീരാമകൃഷ്ണൻെറ മുറിയിൽ തിരിച്ചെത്തി. തൻെറ ഭൗതികാവശ്യങ്ങളെ ഇല്ലാതാക്കുന്നതിനുവേണ്ടി പ്രാർത്ഥിച്ചുവോ എന്നദ്ദേഹത്തോടു ഗുരുദേവൻ ചോദിച്ചു; ഇല്ല ഗുരുദേവാ, അതെല്ലാം ഞാൻ മറന്നുപോയി. എന്നാലതിനു് ഇനിയും പരിഹാരം വല്ലതുമുണ്ടോ ? വീണ്ടും പോകുവാൻ ഗുരുദേവൻ ആജ്ഞാപിച്ചു. അദ്ദേഹം വീണ്ടും പോയെങ്കിലും അമ്മയെ കണ്ടമാത്രയിൽത്തന്നെ തൻെറ

ദൗത്യം മറന്നു് പ്രേമത്തിനും ഭക്തിയ്ക്കും വേണ്ടി അപേക്ഷിച്ചു. എന്തു ബുദ്ധിയില്ലാത്തവൻ ! ഏതാനും വാക്കുകൾ പറയുന്നതിനു് സ്വയം നിയന്ത്രിയ്ക്കാൻ നിനക്കു കഴിയുന്നില്ല എന്നു് ഉഗ്രമായ ശാസനയോടെ മൂന്നാം തവണ വീണ്ടും ഗുരുദേവൻ അദ്ദേഹത്തെ പറഞ്ഞയച്ചു. അദ്ദേഹം വീണ്ടും പോയി. അമ്പലത്തിലേയ്ക്കു പ്രവേശിച്ചപ്പോൾ ഞാനെത്ര നിസ്സാരമായ പ്രാർത്ഥനയ്ക്കു വേണ്ടിയാണമ്മയുടെ അടുത്തു് എത്തിയതു് ? മഹാനുഗ്രഹദാതാവായ രാജാവിൻെറ അടുത്തു് കുറച്ചു പച്ചക്കറി യാചിയ്ക്കാൻ ചെല്ലുന്നതുപോലെ ? എന്തു മണ്ടനാണു് ഞാൻ. എന്നിങ്ങനെ അദ്ദേഹം ചിന്തിച്ചു. അതേക്കുറിച്ചോർത്തപ്പോൾ അദ്ദേഹത്തിനു ലജ്ജ തോന്നി. അദ്ദേഹം വീണ്ടും വീണ്ടും നമസ്കരിയ്ക്കുകയും ജ്ഞാനത്തിനും ഭക്തിയ്ക്കും വേണ്ടി പ്രാർത്ഥിയ്ക്കുകയും ചെയ്തു. അദ്ദേഹം ശ്രീരാമകൃഷ്ണനോടു നടന്നതെല്ലാം പറയുകയും വരം അദ്ദേഹം തന്നെ നൽകിയാൽ മതിയെന്നപേക്ഷിയ്ക്കുകയും ചെയ്തു. ഗുരുദേവൻ പ്രതിവചിച്ചു: അത്തരം ഒരു പ്രാർത്ഥന എൻെറ ചൊടിയിൽ നിന്നും ഉണ്ടാവില്ല. നിനക്കു വേണ്ടി നീ പ്രാർത്ഥിയ്ക്കാനാണു് ഞാൻ പറഞ്ഞതു്. എന്നാൽ നിനക്കതിനു കഴിഞ്ഞില്ല. നന്നായി. എനിയ്ക്കിനിയൊന്നും ചെയ്യാനാവില്ല. നരേന്ദ്രൻ വീണ്ടും നിർബ്ബന്ധിച്ചപ്പോൾ ഗുരുദേവൻ ഒരനുഗ്രഹീതാവസ്ഥയിൽ പറഞ്ഞു: 'ശരി, നിൻെറ കുടുംബാംഗങ്ങൾക്കിനിമേലിൽ ഭക്ഷണത്തിനും വസ്ത്രത്തിനും മുട്ടുവരില്ല.'

ഒരു വലിയ ഭാരം നരേന്ദ്രൻെറ ഹൃദയത്തിൽനിന്നുമാറി. തുടർന്നുള്ള സംഭവങ്ങൾ അദ്ദേഹത്തിൻെറ കുടുംബത്തെ സംബന്ധിച്ചിടത്തോളം ഗുരുദേവൻെറ അനുഗ്രഹത്തിൻെറ വസ്തുത വെളിവാക്കി. അന്നു രാത്രി ശ്രീരാമകൃഷ്ണൻ ആനന്ദമൂർച്ഛയിലായി. എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിൻെറ പ്രണതശിഷ്യൻ ജഗദംബയെ അംഗീകരിച്ചു. തൻെറ അപേക്ഷപ്രകാരം ശ്രീരാമകൃഷ്ണൻ അപ്പോൾ പഠിപ്പിച്ച 'മാതാം ഹിതാരാ' എന്ന കീർത്തനം ആലപിച്ചുകൊണ്ടു ജഗദംബികയുടെ സർവ്വവ്യാപിത്വം പ്രകീർത്തിച്ചുകൊണ്ടും ഭക്തിയുടെ ഉന്മാദലഹരിയിൽ ആ രാത്രി നരേന്ദ്രനും കഴിച്ചുകൂട്ടി. തന്നിൽനിന്നന്യമല്ലെന്ന ഭാവത്തിൽ ഗുരു എന്നും കണക്കാക്കിപ്പോരുന്ന ശിഷ്യൻ അന്നുമുതൽ ആത്മാവിൽ ഗുരുവുമായി ഒത്തുചേർന്നു.

ആ രാത്രിയിൽ നരേന്ദ്രൻെറ ചിന്താബന്ധുരമായ മനസ്സു് പ്രപഞ്ചസത്യത്തെ നൂതനമായ മറെറാരു ദിശയിൽ മനസ്സിലാക്കി. അതു് ശക്തിമാത്രമല്ല ചിച്ഛക്തിയുമാണു്. എല്ലാ ശക്തികളും അതിൻെറ പ്രകാരഭേദങ്ങൾ മാത്രം ശ്രീരാമകൃഷ്ണൻെറ ജഗദംബ ഈ ചിച്ഛക്തിയാണു്. ഏറെക്കഴിഞ്ഞു് ഭഗിനി നിവേദിത സംഭാഷണം റെക്കോഡു ചെയ്യുമ്പോൾ, ജഗദംബയായ കാളിയുടെ സത്യത്തിൻെറ ഗഹന

തയിൽ തനിയ്ക്കുള്ള അചഞ്ചലമായ വിശ്വാസം സ്വാമി വിവേകാനന്ദൻ അവരോട് തുറന്നു പറഞ്ഞു. തങ്ങളുടെ ബഹുശതം അനുഭവങ്ങളുടെ ആഴങ്ങളിൽ മനുഷ്യർ ശക്തി കണ്ടെത്തുന്നതും ആത്മാവ് ഒന്നിനു പുറകേ മറ്റൊന്നായി താളുകൾ മറിയ്ക്കുന്നതുമായ അനുഭവത്തിന്റേതായ ഏടുകളുടെ പ്രതീകമാണ് അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം കാളി. (ഞാൻ കണ്ട ഗുരുനാഥൻ P. 170)

നീ മനസ്സിലാക്കണം. എവിടെയോ സ്ത്രീയെന്ന നിലയിൽ അവളെപ്പറ്റി ചിന്തിയ്ക്കുകയും കാളിയെന്നു വിളിക്കുകയും ചെയ്യു ഒരു മഹാശക്തിയുണ്ടെന്ന് എനിയ്ക്കു വിശ്വസിയ്ക്കാതിരിയ്ക്കാനാവില്ല. ഞാൻ ബ്രഹ്മത്തിലും വിശ്വസിക്കുന്നു.

ഇതേപോലൊരു വിശ്വാസത്തോടെയാണ് താഴെക്കാണുന്ന വാക്കുകളോടെ ഗീഥേ തന്റെ 'ഫോസ്റ്റ്' അവസാനിപ്പിയ്ക്കുന്നത്.

അല്ലയോ അനശ്വരസ്ത്രീത്വമേ ഞങ്ങളെ മുന്നോട്ടു നയിക്കണമേ.

ഹൃദയസ്പൃക്കായ ഏതാനും വരികളിൽ വാൾട് വിററ്മാനും ജഗദംബികയുടെ മഹത്ത്വം ഏററുപാടുന്നു. (Leaves of Grass, Everyman's Library edn. p-279)

പേലവസ്നിഗ്ദ്ധപാദങ്ങളാലന്തികേ സർവ്വദാ
പേശാതെമന്ദം ചരിയ്ക്കുന്ന കൃഷ്ണേ, ജഗദംബികേ,
സുശ്രാവ്യമാണന്തരാത്മാവിലാക്കമാത്മാർത്ഥമായ്
സുസ്നിഗ്ദ്ധസുസ്നേഹസ്വാഗത നിസ്വനം താവകം ?
ഓതുന്നു ഞാനങ്ങേയ്ക്കു സുസ്വാഗതസൂക്തികൾ
സന്തതം വാഴ്ത്തുകയാണു ഞാനമ്മേ ജഗദീശ്വരീ
പതറാതുളവാകുന്നൊരെൻ ഗാനം ശ്രവിച്ചു നീ
നിശ്ചയം വന്നാലുമെങ്കിലതീവ ധന്യനായ് ഞാൻ.

## 22 അനുഭവംകൊണ്ടു് അവയെ അറിയണം

ശ്രീരാമകൃഷ്ണൻ വിവേകാനന്ദനുപദേശിച്ച ആദ്ധ്യാത്മികവും തത്ത്വചിന്താപരവുമായ ദർശനം സ്വാമി വിവേകാനന്ദന്റെ തുടർന്നുള്ള ചര്യകളിന്മേലും സമകാലികഭാരതചരിത്രത്തിന്മേലും അഗാധമായ സ്വാധീനം ചെലുത്തി. ഭാരതത്തിന്റെ അയ്യായിരം വർഷത്തെ ചരിത്രത്തിൽ ഇദംപ്രഥമമായി എല്ലായിടത്തേയ്ക്കും വ്യാപിയ്ക്കുമാറ് താമസംവിനാ ആ ദർശനം ക്രിയാത്മകമായി. ശക്തിയുടെയും ബ്രഹ്മത്തിന്റേതുമായ സ്വീകാരത്തിന്റേയും തിരസ്കാരത്തിന്റേതുമായ വിഭിന്നമാർഗ്ഗങ്ങളേയും കർമ്മത്തിന്റേയും ജ്ഞാനത്തിന്റേയും മാർഗ്ഗങ്ങളും സമഗ്രമായ ഒരാദ്ധ്യാത്മികദർശനത്തിൽ സമന്വയിപ്പിച്ചു. അതിൽ ഈശ്വരാഭിമുഖ്യം സ്നേഹത്തോടും സേവനത്തോടുംകൂടിയ

മാനുഷികാഭിമുഖ്യം കൂടിയായി വികസിച്ചു. 'അനുഭവംകൊണ്ടുവേയെ നിങ്ങൾക്കറിയാം' എന്നു് യേശുക്രിസ്തു സത്യത്തെക്കുറിച്ചു് അഥവാ മനുഷ്യന്റെ ധാർമ്മികവിശ്വാസത്തെക്കുറിച്ചു് പറഞ്ഞു. ചരിത്രം ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ മതത്തിലും രാഷ്ട്രീയത്തിലും മാനവജീവിതത്തിന്റെ ഇതരരംഗങ്ങളിലും അമ്മാതിരി വിശ്വാസങ്ങൾ അങ്ങേയററം മധുരതമവും അങ്ങേയററം കഷായതമവും, രണ്ടിനുമിടയിൽ പല അളവിൽ അനേകവിധത്തിലുള്ളതുമായ സ്വഭാവങ്ങളെ ഉളവാക്കിയിട്ടുണ്ടു്. വികാരശൂന്യമായ പിന്മാററം അഥവാ ഊർജ്ജസ്വലമായ പ്രവർത്തനം ലോകവിദ്വേഷപരമായ പലായനം അഥവാ ശുഭവിശ്വാസപ്രദായകമായ മത്സരം, അഹന്താപ്രേരിതമായ സ്വാത്മഗൗരവം അഥവാ ആദ്ധ്യാത്മികമായ അഹന്താനിരാസം, അസഹിഷ്ണുത അഥവാ സാർവ്വലൗകികത്വം, അക്രമവും സമരാത്മകത്വവും അഥവാ അക്രമരാഹിത്യവും മര്യാദയും, അന്ധമായ വെറുപ്പു് അഥവാ സാർവ്വലൗകികപ്രേമം, സ്വാർത്ഥതയും ചൂഷണവും അഥവാ ത്യാഗവും സേവനവും ഇവയെല്ലാം നല്ലതും ചീത്തയുമായ ചിന്തകളിൽ ഉരുത്തിരിഞ്ഞ മാനവദർശനങ്ങളുടെ സ്വഭാവഫലങ്ങളാണു്.

തത്വചിന്താപരവും ആദ്ധ്യാത്മികവുമായ ഈ സമഗ്രദർശനത്തിനു ശ്രീരാമകൃഷ്ണൻ ഒരു നൂതനപദം രൂപപ്പെടുത്തി. അതാണു് വിജ്ഞാനം. കിഴക്കും പടിഞ്ഞാറുമുള്ള സംസ്കാരങ്ങളുടെ നന്മകളുടെയും അനുഗ്രഹങ്ങളുടെയും സുദൃഢബദ്ധമായ ഒരു സംശ്ലേഷണത്തെ വ്യക്തിയുടെ സ്വഭാവത്തിൽ വിജ്ഞാനത്തിന്റെ ഫലം അർത്ഥമാക്കുന്ന സ്വാമി വിവേകാനന്ദന്റെ സ്വഭാവത്തിലും വ്യക്തിത്വത്തിലുമുള്ള അസാധാരണമായ നേട്ടം ഇതാണു്. അതിന്റെ സംഭൃതശക്തിയുടെ ഇദംപ്രഥമമായ പ്രചാരത്തേയും ശേഷിയേയും വിശദമാക്കുന്നു. ചുരുങ്ങിയ പത്തുവർഷക്കാലത്തെ സുവിശേഷവേലയുടെ അസാധാരണമായ പ്രഭാവത്തേയും സ്ഫോടനാത്മകമായ സ്വാധീനത്തേയും കൂടി ഇതു മാത്രമാണു് വിശദമാക്കുന്നതു്. ഹെർബർട്ടു് സ്പെൻസർ (സാമൂഹ്യശാസ്ത്രപഠനം P. 403). വിവരിച്ച തത്ത്വചിന്താപരമായ ശാന്തിയുടേയും മാനുഷികമായ ശക്തിയുടേയും സമഞ്ജസസമ്മേളനത്തിന്റെ അതായതു് വേദാന്തത്തിന്റെ ഭാഷയിൽ പറഞ്ഞാൽ ശിവശക്തി സംയോഗം അഥവാ കാളിയും ബ്രഹ്മവും തമ്മിലുള്ള സംഗമത്തിന്റെ മകുടോദാഹരണമായിരുന്നു സ്വാമി വിവേകാനന്ദൻ.

## 23 ശ്രീരാമകൃഷ്ണൻ: വ്യക്തിത്വവും പ്രതിഭയും

വിചാരശീലരായ മററനേകം ചിന്തകന്മാരോടൊപ്പം റോമയിൻ റോളാങ്ങ് ആധുനികഭാരതത്തിൽ ഊർജ്ജസ്വലരായ ഈ രണ്ടു് ആദ്ധ്യാത്മികാചാര്യന്മാരുടെ സ്വാധീനത്തെ വിപുലമായി മനസ്സി

ലാക്കിയിരുന്നു. ശ്രീരാമകൃഷ്ണന്റെ ജീവിതം എന്ന തന്റെ ഗ്രന്ഥത്തിന്റെ മുഖവുരയിൽ അദ്ദേഹം പറയുന്നു.

ഒരു നൂററാണ്ടു കാലം ആധുനികഭാരതത്തിൽ എല്ലാ വില്ലാളികളുടെയും ശരത്തിന്റെ ലക്ഷ്യം ഏകത്വമായിരുന്നു. ഈ പരിശുദ്ധഭൂമിയിൽ മഹാനുഭാവന്മാരായ അനേകം വ്യക്തികൾ ഈ നൂററാണ്ടിലുടനീളം പിറവിയെടുത്തു. ചിന്തയുടെയും ജനതയുടെയും നാനാതരം ഗംഗാപ്രവാഹം തന്നെ ഉളവായി. അവർ തമ്മിലുള്ള വ്യത്യാസങ്ങൾ എത്ര തന്നെയായിരുന്നാലും ഈശ്വരനിലൂടെയുള്ള മാനവൈക്യമായിരുന്നു അവരുടെ ലക്ഷ്യം. അദ്ധ്വാനിക്കുന്ന ജനവിഭാഗങ്ങളുടെ മാററത്തിലൂടെ ഐക്യം വിപുലമാവുകയും കൃത്യമായി നേടുകയും ചെയ്തു.

പിന്നീട് നാം പരിശോധിക്കുന്ന ആദ്ധ്യാത്മികാചാര്യന്മാരുടെ തിളക്കമൊന്ന നിരയിൽനിന്നും എന്റെ പ്രത്യേകപരിഗണനക്കു പാത്രമായ രണ്ടുപേരെ നമുക്കു നോക്കാം. അനിതരസാധാരണമായ പ്രേമവും ശക്തിയുംകൊണ്ട് അവർ പ്രപഞ്ചാത്മാവിന്റെ ഉജ്ജ്വലമായ സ്വരൈക്യം സാക്ഷാൽക്കരിച്ചു. ഒരാൾ അങ്ങനെ ആ സ്വരൈക്യത്തിന്റെ മൊസാർട്ടും ബീഥോവനുമായിരുന്നു. അതിന്റെ പീററർ സെറാഫിക്കസും മേഘഗർജ്ജനം മുഴക്കുന്ന ജോവുമായിരുന്നു. അവരാണ് ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും.

ആധുനികപാശ്ചാത്യലോകത്തിന്റെ സംഘടിതശക്തി പ്രസ്താവയോഗ്യമാണ്. അതിന്റെ സഹായത്താലാണ് ചലനാത്മകവും വികസിതവുമായ ഒരു സമൂഹമായി അതു വളർന്നതു്. തങ്ങളുടെ പ്രയത്നത്തിന്റെ സാമൂഹിക രാഷ്ട്രീയമണ്ഡലങ്ങളിൽ പരീക്ഷിക്കുകയും തൃപ്തികരമെന്നു കാണുകയും ചെയ്ത ഗ്രീക്കോറോമൻ പാരമ്പര്യത്തിലുള്ള തത്വചിന്തയിൽനിന്നും വികസിപ്പിച്ചെടുത്ത മാനവദർശനത്തിൽനിന്നാണ് അവരീശക്തി നേടിയതു്. ആദ്യം കടന്നുപോയ ക്രിസ്തീയവിശ്വാസവും തുടർന്നുവന്ന പശ്ചിമയൂറോപ്യൻ അനുഭവങ്ങളും പിന്നീട് അതിനെ പ്രോജ്ജ്വലിപ്പിച്ചു. അച്ചടക്കമുള്ള മനുഷ്യാവബോധത്തിന്റെ ഫലമാണ് സംഘടനക്കുള്ള കഴിവ് മനുഷ്യനെ മൗലികമായി ഒരു സമുദായത്തിന്റെ അഥവാ സമാജത്തിന്റെ അംഗമായി കണക്കാക്കുന്ന മാനവദർശനത്തിൽ നിന്നാണ് ഈ അവബോധം അതിന്റെ നിലകൈവരിക്കുന്നതു്. മനുഷ്യന്റെ വിദ്യാഭ്യാസത്തിനും, അവന്റെ പൂർണ്ണവളർച്ചയ്ക്കും വികാസത്തിനും പാരസ്പര്യമുളവാക്കുന്ന ഈ സാമൂഹ്യ വ്യവസ്ഥിതിയുടെ സാന്നിദ്ധ്യത്തെ അതു പ്രയോജനപ്പെടുത്തുന്നു.

മനുഷ്യന്റെ ദാർശനികവീക്ഷണത്തിൽനിന്നു വ്യത്യസ്തമായ ഇതു് രാഷ്ട്രീയവീക്ഷണം എന്നു വിളിക്കപ്പെടുന്നു. ഇതു് മനു

ഷ്യൻെറ വേറിട്ടൊരു ദർശനത്തിൽനിന്നും ഉയിർക്കൊണ്ട പൗരസ്ത്യ സംസ്കാരങ്ങളെ പൊതുവെ പ്രചോദിപ്പിച്ചു. പൗരസ്ത്യലോകത്താവിർഭവിച്ച അനേകം മതങ്ങളിൽനിന്നുയിർക്കൊണ്ട ഈ ദർശനം മനുഷ്യനെ മൗലികമായി ഈശ്വരനുമായി ബന്ധപ്പെടുത്തിക്കാണുമ്പോൾ അവൻെറ സഹോദരമനുഷ്യനുമായി ഉള്ള പാരസ്പര്യത്തെ രണ്ടാമതായി മാത്രമേ കാണുന്നുള്ളു. ഈ മതങ്ങൾ മനുഷ്യനെ അവൻെറ ഭൗതികവും ഐന്ദ്രിയവുമായ തലത്തിനുപരി ഉന്നതമായൊരസ്തിത്വമുള്ളവനായിക്കാണുന്നു. അവ കാലാതീതമായ ഒരനശ്വരസമ്പ്രദായവുമായി അവനെ ബന്ധിപ്പിക്കുന്നു. ലോകമതങ്ങളുടെ ഭാവാതീതസവിശേഷതകൾ മനുഷ്യനെക്കുറിച്ചുള്ള ഇന്ദ്രിയാതീതമായ ഈ വീക്ഷണത്തിന് കൂടുതൽ പ്രാധാന്യം നല്കുന്നു. തൻെറ പരലോകാഭിലാഷങ്ങളെയും ലക്ഷ്യങ്ങളെയും അന്വേഷിക്കുന്നതിൽ ഒരു വ്യക്തിയെന്ന നിലയിൽ മനുഷ്യൻെറമേൽ മതത്തിൻെറ ഈ അംശങ്ങൾ അധികതരമായ സംഘർഷം ഉളവാക്കുന്നു. അതേ സമയം സാമൂഹ്യപരിതസ്ഥിതികളിൽ മാനവലക്ഷ്യത്തിനു വേണ്ടിയുള്ള അറിവിൽ അധോഗതിയും സംഭവിക്കുന്നു. രണ്ടാമത്തേതിൻെറ മാർഗ്ഗം കാലികമായ ലോകത്തു് അതായതു് തൻെറ സമസൃഷ്ടങ്ങളോടൊപ്പം അവരുടെ ലോകത്തു് കർമ്മനിരതനാവാനുള്ളതാണ്. സ്വഭാവ രൂപീകരണത്തിനിതനിവാര്യമാണ്. ആദ്യത്തേതിൻെറ മാർഗ്ഗമാവട്ടെ ധ്യാനവും ഏകത്വത്തിലേയ്ക്കു് തനിച്ചുള്ള പലായനവുമാണ്. അതു് എല്ലാ ശാന്തസ്വഭാവങ്ങളുടെയും അനുഗ്രഹങ്ങളുടെയും മാതാവാകുന്നു.

മതത്തിലെ ഭാവാതീതസവിശേഷതകളുടെ സ്വാധീനം ഏററവും കൂടുതൽ പ്രകടമായിട്ടുള്ളതു് ഭാരതത്തിൻെറ മേലാണ്. സാമൂഹികബോധവും ശക്തമായ മാനുഷികാവബോധവും അതിൻെറ അടിത്തറയായിരുന്നപ്പോൾ ഭാരതം ശക്തവും ആരോഗ്യപൂർണ്ണവുമായി നിലകൊണ്ടു. ആ അടിത്തറ ഇളകിയപ്പോൾ കഴിഞ്ഞ ഒരായിരം സംവത്സരങ്ങളായി ആഭ്യന്തരകലാപങ്ങളിലൂടെയും സാധാരണക്കാരനു നേരേയുള്ള അവഗണനയിലൂടെയും മർദ്ദനത്തിലൂടെയും തുടർച്ചയായ വിദേശാക്രമണങ്ങൾക്ക് അവൾ ഇരയായി. ഭാരതീയമനസ്സുകളുടെ അടക്കാനാവാത്ത അന്തർദ്ദാഹമായ ആദ്ധ്യാത്മികതയെ പ്രോജ്ജ്വലിപ്പിച്ചുകൊണ്ടു് രാഷ്ട്രത്തിൻെറ ഭൗതികവും, ധാർമ്മികവും, ആത്മീയവുമായ സമ്പത്തിൻെറ കാര്യക്ഷമമായ വിന്യാസത്തിലൂടെ ഈ സാമൂഹികാടിത്തറയുടെ പുനഃസ്ഥാപനത്തിന് ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുടെ ആദ്ധ്യാത്മികദർശനം അപ്പ്ളിക്കുപ്പെട്ടിരിക്കുന്നു.

പക്ഷപാതപരമാവാതെ സമഗ്രമായ വികാസത്തിന് ശ്രീരാമകൃഷ്ണൻ ശിഷ്യന്മാരെ ഉദ്ബോധിപ്പിച്ചു. അതിൽ വിചാരവും

പ്രവൃത്തിയും സമഞ്ജസമായി സമ്മേളിച്ചിരിയ്ക്കുന്നു. അത്തരം സാമഞ്ജസ്യത്തിന്റെ പൂർണ്ണതയ്ക്കു് അവരുടെ മുൻപിൽ അദ്ദേഹം വിവേകാനന്ദനെ ദൃഷ്ടാന്തമായി ചൂണ്ടിക്കാണിച്ചു. തന്റെ ജനതയുടെ നിലവിലുള്ള മതവീക്ഷണത്തിൽനിന്നുളവായ പക്ഷപാതമന സ്ഥിതി ഭാരതീയതയുടെ ഗൗരവാവഹമായ ന്യൂനതയാണു്. ഈ പരിമിതിയെയും അതിൽനിന്നുളവാകുന്ന മൂല്യച്യുതിയെയും ഉച്ചാട നം ചെയ്യുന്നതിനുള്ള മാർഗ്ഗം ശ്രീരാമകൃഷ്ണൻ കാണിച്ചുതന്നു. നൂററാണ്ടു കാംക്കുമുമ്പ് ഭഗവദ്ഗീത അതിനുള്ളമാർഗ്ഗം കാണിച്ചുതന്നു. എങ്കിലും അതു വേണ്ടതുപോലെ ഉൾക്കൊള്ളുന്നതിനോ ഫലപ്രദമായി നടപ്പാ ക്കുന്നതിനോ അവക്കു കഴിഞ്ഞില്ല.

കർമ്മരംഗത്തു പ്രവർത്തിയ്ക്കുമ്പോൾ ധ്യാനത്തിന്റെ ലോകത്തു നിന്നു ഭിന്നമായി നമുക്കു മററുള്ളവരെ പരിഗണിയ്ക്കേണ്ടിവരും. ശുദ്ധ മായും ഭാവാതീതസമീപനം മാത്രമുള്ള ഒരു മനുഷ്യൻ കർമ്മരംഗത്തു് പരാജയമായിത്തീരുന്നു. അദ്ദേഹം സ്വഭാവമഹത്ത്വം നേടുന്നില്ല. എന്തുകൊണ്ടെന്നാൽ തന്റെ ആത്മനിഷ്ഠമായ ദർശനത്തിൽ ദൃശ്യത്തിനു സ്ഥാനമില്ല. ഈ പരിമിതി ശ്രീരാമകൃഷ്ണൻ തന്റെ ഉപദേശകഥക ളിലൊന്നിൽ വ്യക്തമാക്കിയിട്ടുണ്ടു്.

എല്ലാ ജീവികളിലും ഈശ്വരനാണെന്ന സത്യം ഒരു ഗുരു തന്റെ യുവശിഷ്യന്മാരെ പഠിപ്പിച്ചു. ഒരു ദിവസം ശിഷ്യന്മാർ വനത്തിൽ വിറകു ശേഖരിച്ചുകൊണ്ടിരിയ്ക്കുമ്പോൾ ഒരു മദയാന അവരുടെ വഴി യിൽ വന്നു. ജീവരക്ഷാത്ഥം ഓടിപ്പോകുവാൻ ആനക്കാരൻ പറയുന്നതു കേട്ടു് ഒരാളൊഴികെ എല്ലാവരും ഓടിപ്പോയി. എല്ലാ ജീവികളിലും ഈശ്വരനാണുള്ളതെന്നു ഗുരു പഠിപ്പിച്ച സത്യം ഓക്കുകയാൽ ആന യിൽ ഈശ്വരനെ കാണുകയും അതിനെ പ്രകീത്തിച്ചുകൊണ്ടു് കീത്ത നം ആലപിയ്ക്കുകയും ചെയ്തു. അയാളുടെ അടുത്തെത്തിയ ആന തുമ്പി ക്കൈകൊണ്ടു് അയാളെ പൊക്കിയെടുത്തു് ഒരേറുകൊടുത്തിട്ടു് കടന്നു പോയി. സഹപാഠികൾ അയാളെ അന്വേഷിച്ചുവന്നപ്പോൾ പരി ക്കേററു് ബോധമില്ലാതെ കിടക്കുന്നതു കണ്ടു. അവർ അയാളെ പരി ചരിച്ചു. ബോധം വന്നതോടെ ഗുരുവിന്റെയടുത്തെത്തിച്ചു. മററുള്ള വരെപ്പോലെ നീ ഓടിപ്പോകാത്തതെന്തുകൊണ്ടാണെന്ന ഗുരുവിന്റെ ചോദ്യത്തിനു് എല്ലാവരിലും ഈശ്വരനാണെന്നു് അങ്ങു് പഠിപ്പിച്ച തനുസരിച്ചു് ആനയിലും ഈശ്വരനെ കാണാൻ ശ്രമിയ്ക്കുകയായിരുന്നു എന്നു ശിഷ്യൻ മറുപടി പറഞ്ഞു. ഗുരു പറഞ്ഞു: എന്തൊരു വിഡ്ഢിയാണു നീ! നിശ്ചയമായും ദൈവം ആനയിലുണ്ടു്. അതേ ദൈവം ആനക്കാരനിലുമില്ലേ? എങ്കിൽ പിന്നെ ഓടി രക്ഷപ്പെട്ടു കൊള്ളുവാൻ ആനക്കാരൻ ദൈവം പറഞ്ഞതെന്തുകൊണ്ടു നീ കേട്ടില്ല?

1886ൽ ശ്രീരാമകൃഷ്ണൻ എന്ന മനുഷ്യൻ ഇഹലോകവാസം വെടിഞ്ഞു. എന്നാൽ ശ്രീരാമകൃഷ്ണൻ എന്ന ശക്തി കിഴക്കും പടിഞ്ഞാറും വദ്ധമാനമായ എണ്ണത്തിൽ മനുഷ്യരുടെ ജീവിതത്തേയും വിധിയേയും മൗലികമായി ബാധിയ്ക്കുംവിധം സവ്വാത്മശ്രേഷ്ഠിയായ പ്രഭാപൂരമായി തുടരുന്നു. ഇപ്പോഴും തുടരുകയും ചെയ്യുന്നു. എല്ലാ യിടത്തുമുള്ള മാനവജീവിതത്തെ പോഷിപ്പിയ്ക്കുന്നതിനു് തന്റെ സാവ്വലൗകികദശ്നം പ്രചരിപ്പിയ്ക്കുന്നതിനൊരുസംഘം ആവശ്യമാണെന്നു സമാധിയ്ക്കുമുമ്പ് അദ്ദേഹത്തിനു തോന്നി. വിവേകാനന്ദനെ നട്ടനായകമാക്കി അദ്ദേഹം ഒരു സംഘം സ്ഥാപിച്ചു. സംഘം വേണ്ടതു പോലെ നിലനിന്നുകാണുവാനുള്ള അദ്ദേഹത്തിന്റെ ഉത്കടമായ താത്പര്യം സമാധിയ്ക്കു് ഏതാനും ദിവസം മുമ്പുള്ള അദ്ദേഹത്തിന്റെ പ്രഖ്യാപനത്തിൽ കാണാം. യുവശിഷ്യന്മാർ ഒത്തുചേർന്നു് താനുപദേശിച്ച ദശ്നത്തിനുവേണ്ടി പൊതുവായി അപ്പിക്കുന്നതിനു് അദ്ദേഹം വിവേകാനന്ദനെ ചുമതലപ്പെടുത്തി. കിഴക്കും പടിഞ്ഞാറുമുള്ള വിവേകാനന്ദശിഷ്യന്മാർ രചിച്ച അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽനിന്നു ഉദ്ധരിക്കാം: (സ്വാമി വിവേകാനന്ദന്റെ ജീവിതം 147)

തനിയ്ക്കു സംസാരിയ്ക്കുവാൻ അങ്ങേയററം ബുദ്ധിമുട്ടാവുകയും തീവ്രതരമായി വേദനിയ്ക്കുകയും ചെയ്യുന്നതിനു് ഏതാനും നാൾ മുമ്പു് നരേന്ദ്രനെ തന്റെ സവിധത്തിലേയ്ക്കു ഗുരുദേവൻ വിളിയ്ക്കുകയുണ്ടായി. ഒരുതുണ്ടു പേപ്പററിൽ ഗുരുദേവൻ എഴുതി: 'നരേന്ദ്രൻ മററുള്ളവരെ പഠിപ്പിയ്ക്കും. നരേന്ദ്രൻ സന്ദേഹപൂവ്വം പറഞ്ഞു: എനിയ്ക്കാവില്ല. എന്നാൽ ഗുരുദേവൻ പ്രതിവചിച്ചു. നിനക്കതു ചെയ്യേണ്ടിവരും.

ഇനിയിപ്പോൾ അവസാനദിവസം അടുത്തിരിയ്ക്കുന്നു. ശാന്തവും നിശ്ശബ്ദവുമായി ഈ യുവാക്കളുടെ, പ്രത്യേകിച്ചു നരന്റെ, ആദ്ധ്യാത്മികജീവിതത്തെ മുമ്പെങ്ങുമില്ലാത്ത ശക്തിയോടെ ഗുരുദേവൻ രൂപപ്പെടുത്തി. എല്ലാ വൈകുന്നേരങ്ങളിലും അദ്ദേഹം നരേന്ദ്രനെ തന്റെ മുറിയിൽ വിളിയ്ക്കുകയും ഓരോ തവണയും രണ്ടുമൂന്നു മണിക്കൂർ പല ആദ്ധ്യാത്മികവിഷയങ്ങളെയുംപററി ഖണ്ഡിതമായ നിദ്ദേശങ്ങൾ നല്കുകയും പരിത്യാഗത്തിന്റെ ജീവിതം നയിയ്ക്കുവാൻ കഴിയുംവിധം തന്റെ സഹോദരസന്ന്യാസിമാരെ പരിശീലിപ്പിയ്ക്കുകയും മാഗ്ഗദശ്നം നല്കുകയും ചെയ്യേണ്ടതെങ്ങനെയെന്നും അതിനായി അവരെ ഒന്നിച്ചു നിത്തണമെന്നും ഉപദേശിയ്ക്കുകയും ചെയ്തു.

ബ്രഹ്മസമാജത്തോടും അതിന്റെ നേതാക്കന്മാരോടുമുള്ള കൂടിക്കാഴ്ചയിൽ ശ്രീരാമകൃഷ്ണൻ സ്വയം എന്തുനേടി എന്ന സൂചിപ്പിച്ചുകൊണ്ടു് റോമയിൻറോളാങ്ങ് പറയുന്നു: (ശ്രീരാമകൃഷ്ണന്റെ ജീവിതം. 186)

ശ്രീരാമകൃഷ്ണനും ബ്രഹ്മസമാജവും തമ്മിലുള്ള കൂടിക്കാഴ്ചയിൽ നിന്നും ഭാരതത്തിനെന്തുനേട്ടമുണ്ടായെന്നു കാണുവാൻ പ്രയാസമില്ല. അദ്ദേഹത്തിൻെറതന്നെ നേട്ടം പ്രസ്പഷ്ടമല്ലെങ്കിലും നിയതമാണ്. എന്തുകൊണ്ടെന്നാൽ ആദ്യമായി തൻെറ രാജ്യത്തിലെ വിദ്യാസമ്പന്നരായ ഇടത്തരക്കാരുമായും അവരിലൂടെ പാശ്ചാത്യാദർശങ്ങളുടെ പ്രോദ്ഘാടകരുമായും വ്യക്തിബന്ധം സ്ഥാപിയ്ക്കുന്നതിനു സ്വയം കഴിയുന്നതായി ശ്രീരാമകൃഷ്ണൻ കണ്ടു.

തൻെറ മുറിയുടെ വാതിൽ അടയ്ക്കുവാൻ ധൃതിപിടിയ്ക്കുന്ന നിർബ്ബന്ധബുദ്ധിയും സങ്കുചിതമനസ്ഥിതിക്കാരനുമായ ഒരു ഭക്തൻെറ മാതിരിയായിരുന്നില്ല അദ്ദേഹം. മറിച്ച് അദ്ദേഹം ആ വാതിലുകൾ മലക്കെ തുറന്നിട്ടു. അദ്ദേഹം അങ്ങേയററം കൃപാലുവും തൃപ്തിവരാത്ത വിധം ജിജ്ഞാസുവുമായിരുന്നു. ജീവിതവൃക്ഷത്തിൻെറ പഴത്തിനു വേണ്ടി, അവ മുഴുവൻ അനുഭവിയ്ക്കുവാനല്ല, അദ്ദേഹം ആർത്തിയുള്ളവനായിരുന്നു. അദ്ദേഹത്തിൻെറ അന്വേഷണോത്സുകമായ ദീർഘദൃഷ്ടി വീടിൻെറ വിള്ളലുകളിലൂടെ നുഴഞ്ഞു കയറുന്ന വള്ളിയെന്ന പോലെ കയറിപ്പററുകയും തൻെറ അതിഥിയുടെ അനേകവിധങ്ങളായ ശീലങ്ങളെയെല്ലാം പഠിയ്ക്കുകയും ചെയ്യുന്നു. വീണ്ടും അതിൽ നിന്നുളവാകുന്ന അനേകം തത്ത്വങ്ങളെ ഗ്രഹിയ്ക്കുകയും അവയെ കൂടുതൽ നന്നായറിയുന്നതിന് അവയുമായി താദാത്മ്യം പ്രാപിയ്ക്കുകയും ചെയ്യും. അവയുടെ പരിമിതിയും പ്രാധാന്യവും ഒരുപോലെ അദ്ദേഹമുൾക്കൊള്ളുകയും ഓരോന്നിനോടും അതിൻെറതായ ജീവിതദർശനത്തേയും കർമ്മപദ്ധതിയേയും സംയോജിപ്പിയ്ക്കുകയും ചെയ്യും. ഒരു മനുഷ്യൻെറമേലും അവൻെറ ശരിയായ സ്വഭാവത്തിന് അന്യമായ കർമ്മമോ ദർശനമോ അടിച്ചേല്പിയ്ക്കുന്നതിനെപ്പററി അദ്ദേഹം സ്വപ്നേപി വിചാരിച്ചില്ല. വ്യക്തിപരമായി അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം അപ്പോഴെന്നല്ല എല്ലായ്പോഴും പരിത്യാഗം എന്നായിരുന്നു സത്യത്തെ സംബന്ധിച്ചുള്ള ആദ്യത്തെയും അവസാനത്തെയും വാക്ക്. മിക്ക ആളുകൾക്കും ഇതു രണ്ടുമില്ലെന്നദ്ദേഹം കണ്ടു. അതിൽ അദ്ദേഹം അദ്ഭുതപ്പെടുകയോ ദുഃഖിയ്ക്കുകയോ ചെയ്തില്ല.

പാശ്ചാത്യവത്ക്കരിച്ച ബ്രഹ്മസമാജവുമായുള്ള സമ്പർക്കത്തിലൂടെ ശ്രീരാമകൃഷ്ണൻ രൂപപ്പെടുത്തിയ സംഘത്തിൻെറ പ്രയോജനത്തെ ചൂണ്ടിക്കാണിച്ചുകൊണ്ട് റോമയിൻ റോളാങ്ങ് പറയുന്നു: (ibid പേജ് – 188)

ഭാരതത്തിലെ പല പരമോന്നതമനസ്കർക്കുമേലും അദ്ദേഹം പ്രയോഗിച്ചിരുന്ന സ്വാധീനം ഈ ബുദ്ധിജീവികളുടെ ആവശ്യങ്ങളെയും ദൗർബ്ബല്യങ്ങളെയും അവരുടെ തൃപ്തമാവാത്ത അഭിലാഷങ്ങളെ

യും ശാസ്ത്രത്തിൽനിന്നവർ നേടിയ വിശദീകരണങ്ങളുടെ പോരായ്മകളേയും അദ്ദേഹത്തിന്റെ രംഗപ്രവേശനത്തിന്റെ ആവശ്യകതയേയും വെളിവാക്കി. സംഘത്തിന്റെ ശക്തിയെന്തെന്നും ഒരു ജ്യേഷ്ഠ സഹോദരനപ്പുറവും യുവാക്കൾ ഒന്നിച്ചിരുന്ന് ആദ്ധ്യാത്മികസംഘമാവുന്നതിന്റെ മനോഹാരിതയെന്തെന്നും ബ്രഹ്മസമാജം അദ്ദേഹത്തിന്ന കാട്ടിക്കൊടുത്തു. അതുകൊണ്ടവർ പ്രേമത്തിന്റെ ഒരു പൂക്കൂട അവരുടെ പ്രേമഭാജനമായ മാതാവിന്ന കാണിക്കയായർപ്പിച്ചു.

അതിന്റെ ഫലമായി ഇതുവരെ വിശദമാവാതിരുന്ന അദ്ദേഹത്തിന്റെ ദൗത്യം രൂപീകൃതമായി. ആദ്യം ബോധചിന്തയുടെ പ്രകാശമാനമായ കേന്ദ്രത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ച് അവിടെനിന്നുരുത്തിരിയുന്ന തീരുമാനങ്ങളെ തുടന്ന് ക്രിയാത്മകങ്ങളാക്കുന്നു.

## 24 സ്വാമി വിവേകാനന്ദൻ - വ്യക്തിത്വവും പ്രതിഭയും

ദശ്നത്തിന്റെയും കമ്മത്തിന്റെയും പ്രഭാവംകൊണ്ട് അസാധാരണമാംവിധം അനുഗൃഹീതനായിരുന്നു സ്വാമി വിവേകാനന്ദൻ. താൻ പഠിച്ച തത്വചിന്തയിൽനിന്നു വേറിട്ട് അദ്ദേഹം തന്റെ ഗുരുനാഥനിലും തന്നിൽത്തന്നെയും മനുഷ്യന്റെ ഔൽകൃഷ്ട്യവും മഹത്വവും കാണുകയും അനുഭവിക്കുകയും ചെയ്തു. ഗുരുനാഥന്റെ തിരോധാനത്തിനുശേഷം തന്റെ പ്രിയപ്പെട്ട മാതൃഭൂമിയിൽ രാജകുമാരന്മാരുടെയും കഷ്കരുടെയും ബുദ്ധിജീവികളുടെയും അസ്പൃശ്യരുടെയും ഇടയിലൂടെ അവരുമായി അടുത്തിടപഴകി തലങ്ങും വിലങ്ങും പരിവ്രജനം ചെയ്തപ്പോൾ ഭാരതത്തിലെ മനുഷ്യന്റെ ദുരിതങ്ങൾ തൊട്ടടുത്തു കണ്ടു. മഹത്തും അനിതരസാധാരണവുമായ ഈ തീത്ഥാടനവേളയിൽ 1890ൽ വാരാണസിയിൽവച്ചദ്ദേഹം പ്രഖ്യാപിച്ചു. ഞാനിതാ പോകുന്നു. ഈ സമൂഹത്തിൽ ഒരു ബോംബുപോലെ പൊട്ടിത്തെറിച്ച് അതിനെ പട്ടിയെപ്പോലെന്നെ പിൻതുടരാറാക്കുന്നതുവരെ ഞാൻ തിരിച്ചുവരില്ല. ഈ പ്രഖ്യാപനത്തിനുശേഷം മൂന്നു സംവത്സരങ്ങൾക്കുള്ളിൽ ചിക്കാഗോവിലെ മതമഹാസമ്മേളനത്തിലെ പ്രഭാഷണങ്ങളിലൂടെയും തുടന്ന് അമേരിക്കൻ ഐക്യനാടുകളിലും ഇംഗ്ലണ്ടിലും ജനസഞ്ചയത്തെ ഇളക്കി മറിക്കുന്ന പ്രഭാഷണപര്യടനങ്ങളിലൂടെയും, വീണ്ടുമൊരു നാലു വഷക്കാലം കൊളംബോ മുതൽ അൽമോറവരെ എന്ന തന്റെ ഗ്രന്ഥത്തിൽ പിന്നീട് സമാഹരിച്ച നവീനഭാരതത്തിൽ നടത്തിയ പ്രഭാഷണങ്ങളിലൂടെയും അദ്ദേഹം അന്തർദ്ദേശീയരംഗത്തു് ശ്രദ്ധ പിടിച്ചുപററി. അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളെയും വാഗ്വിലാസത്തെയും പററി റോമയിൻ റോളാങ് എഴുതുന്നു: (Life of Vivekananda പേജ് - 162)

ബീഥോവന്റെ ശൈലിയിലുള്ള പദങ്ങൾകൊണ്ട് അദ്ദേഹത്തിന്റെ വാക്കുകൾ സംഗീതസാന്ദ്രമാണ്. സംഘഗാനത്തിന്റെ മുന്നേററം പോലെ ഇളക്കിമറിക്കുന്ന താളങ്ങൾ. മുപ്പതു സംവത്സരങ്ങൾക്കപ്പുറത്തു് പുസ്തകത്തിന്റെ താളുകളിൽ ചിതറിക്കിടക്കുന്ന അദ്ദേഹത്തിന്റെ ഉപദേശങ്ങളെ വൈദ്യുതാഘാതംപോലൊന്നു ശരീരത്തിലേററുവാങ്ങാതെ എനിക്കു സ്പർശിക്കുവാൻ കഴിയുന്നില്ല. ആചാര്യന്റെ ചൊടികളിൽനിന്നു് നേരിട്ട് ജ്വലിക്കുന്ന വാക്കുകളിൽ അവ പുറപ്പെട്ടപ്പോൾ എന്തൊരാഘാതമായിരിക്കും, എന്തു ചലനമായിരിക്കും അവ ഉളവാക്കിയിരിക്കുക .

## 25 വിവേകാനന്ദൻ ഒരു സാമൂഹ്യപരിഷ്കർത്താവ്

തന്റെ ജീവിതത്തിലും ഉപദേശങ്ങളിലും ആദ്ധ്യാത്മികതയുടെ ഭാരതീയാദർശം മുറുകെപിടിച്ചിരുന്നു എങ്കിലും തന്റെ രാജ്യത്തിലെ മനുഷ്യരാശിയുടെ പിന്നോക്കാവസ്ഥയും ദാരിദ്ര്യവും കണ്ടിട്ട് ഞെട്ടിത്തെറിച്ച അദ്ദേഹം ഹൃദയവ്യഥയോടെ പ്രഖ്യാപിച്ചു. വിധവയുടെ കണ്ണുനീരൊപ്പുവാനും അനാഥന്റെ രോദനം നിർത്തുവാനും കഴിയാത്ത മതത്തിൽ ഞാൻ വിശ്വസിക്കുന്നില്ല. അദ്ദേഹം തന്റെ ഗുരുനാഥന്റെ വാക്കുകൾ ഉദ്ധരിച്ചു: മതം വിശക്കുന്ന വയറിനുള്ളതല്ല; മനുഷ്യന്റെ നിരപേക്ഷജീവിതത്തിന്റെ നീറുന്ന പ്രശ്നങ്ങളെ ഊർജ്ജസ്വലമായി പരിഹരിക്കുകയും തന്റെ രാജ്യപുരോഗതിക്ക് സമ്യക്കായൊരു ഭൗതികതക്കുവേണ്ടി വാദിക്കുകയും ചെയ്ത ശ്രദ്ധേയനായ ഒരാദ്ധ്യാത്മികാചാര്യനെ അദ്ദേഹത്തിലൂടെ ഭാരതം നേടി. സാമൂഹ്യവികാരവും കർമ്മവും വെടിഞ്ഞു് പരിത്യാഗത്തിനും ധ്യാനത്തിനും മാത്രം പ്രാധാന്യം നല്കിക്കൊണ്ട് മതത്തിന്റെ അത്യുന്നതസിദ്ധികളിലെത്തുവാൻ എല്ലാവരേയും നിർബ്ബന്ധിച്ചതാണ് ഭാരതത്തിന്റെ തകർച്ചക്കു കാരണമെന്നദ്ദേഹം കണ്ടെത്തി. അദ്ദേഹം പറയുന്നു: (C. W. Vol. III പേജ് 149 - 150)

എന്നിരുന്നാലും അത്യുൽകൃഷ്ടമായ സത്യം മനസ്സിലാക്കുവാനാവാത്ത നമ്മുടെ സഹോദരന്മാരിൽ പലക്കും സമ്യക്കായ ഒരുതരം ഭൗതികത്വം ഒരു പക്ഷേ അനുഗ്രഹമായേക്കും. എല്ലാ നാടുകളിലും എല്ലാ സമൂഹങ്ങളിലും ഉണ്ടായിട്ടുള്ള ഒരു തെററുണ്ട്. അതിനെപ്പററി സർവ്വഥാ അറിയുന്ന ഇന്ത്യയിലും ഈയിടെയായി ആ തെററു പററിയിരിക്കുന്നു എന്നതാണത്യന്തം ഖേദകരം. ഉൽകൃഷ്ടസത്യം ഗ്രഹിക്കുന്നതിനു പക്വത വരാത്തവരുടെമേൽ അതടിച്ചേല്പിക്കുക.......അവക്കു പററിയ നിബന്ധന നമ്മുടെ മതഗ്രന്ഥങ്ങൾ നല്കുന്നുണ്ട്. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ പില്ക്കാലത്തു് എല്ലാവരേയും ഒരുപോലെ

സന്ന്യാസത്തിൻെറ നിയമങ്ങൾകൊണ്ടു കെട്ടിവരിയാനുള്ള ഒരു വാസന തെളിഞ്ഞു കാണായി. അതൊരു വലിയ തെററാണ്. അതു ണ്ടായിരുന്നില്ലെങ്കിൽ ഭാരതത്തിൽ ഇന്നു കാണുന്ന ദാരിദ്ര്യത്തിൻെറ യും കഷ്ടപ്പാടിൻേറയും ഗണ്യമായ ഒരു ഭാഗം ഉണ്ടാകുമായിരുന്നില്ല.

വിവേകാനന്ദൻ ഒരു പുനരുദ്ധാരകനായിരുന്നില്ല. മറിച്ച് ഒരു സാമൂഹ്യപരിഷ്കർത്താവായിരുന്നു. പടിഞ്ഞാറൻനാട്ടിലേക്കുള്ള അദ്ദേഹത്തിൻെറ രണ്ടാമത്തെ യാത്രയിലെ പ്രസക്തമായൊരു സംഭാ ഷണത്തെ ഉദ്ധരിച്ചുകൊണ്ടു് ഭഗിനി നിവേദിത എഴുതുന്നു: (ഞാൻ കണ്ട ഗുരുനാഥൻ. പേജ് – 201 – 202)

എൻെറ ജനങ്ങൾക്ക്, അവരുടെ അന്ധവിശ്വാസം തിരിച്ചു കൊടുക്കുന്ന എല്ലാവരോടും ഞാൻ വിയോജിക്കുന്നു. അദ്ദേഹം പറ ഞ്ഞു: ഈജിപ്േററാളജിസ്റ്റിനു്, ഈജിപ്തിനോടുള്ള മമതപോലെ ഇന്ത്യയോടു മമതയുണ്ടാവുകയെന്നതു് എളുപ്പമാണ്. അതു് ശുദ്ധമായും സ്വാർത്ഥമാണ്. ഒരുവൻെറ സ്വപ്നത്തിലെയോ പഠനത്തിലെയോ ഗ്രന്ഥത്തിലെയോ ഭാരതത്തെ വീണ്ടും കാണുവാൻ ഒരാൾ ആഗ്ര ഹിച്ചേക്കാം. എൻെറ ആഗ്രഹം ഭാരതത്തിൻെറ ശക്തമായ ദർശന ങ്ങൾ ഇക്കാലഘട്ടത്തിൻെറ ദർശനങ്ങളിൽ സ്വാഭാവികമായി മാത്രം ശക്തിപ്രാപിച്ചു കാണുവാനാണ്. വസ്തുതകളുടെ നവീനസ്ഥിതി അകത്തുനിന്നുള്ള വികാസത്തിനാണ്.

അതുകൊണ്ടു് ഞാൻ ഉപനിഷത്തുകൾ മാത്രം പ്രചരിപ്പിക്കുന്നു. ഉപനിഷത്തുകളിൽ ശക്തിയെക്കുറിച്ചുള്ള ഒരാശയം മാത്രമേയുള്ളൂ. വേ ദങ്ങളുടെയും വേദാന്തത്തിൻെറയുമെല്ലാം സാരം ആ ഒരു വാക്കിലട ങ്ങിയിരിക്കുന്നു. എന്നാൽ നിങ്ങൾ ചോദിച്ചേക്കാം. ഈ പദ്ധതി യിൽ ശ്രീരാമകൃഷ്ണൻെറ സ്ഥാനം എന്താണെന്നു്. അദ്ദേഹമാണ് മാർഗ്ഗം. അദ്ഭുതകരമായ അജ്ഞേയമായ മാർഗ്ഗം ! ഇതുവരെ നമ്മുടെ ഭാരതീയമതത്തിൻെറ വലിയ തെററ് പരിത്യാഗവും മോക്ഷവും എന്ന രണ്ടു വാക്കു് മാത്രം അറിയുന്നതിലൊതുങ്ങി എന്നതാണ്. ഇവി ടെ മുക്തിമാത്രം. ഗൃഹസ്ഥനൊന്നുമില്ല. എന്നാൽ ഇവരെത്തന്നെയാണ് ഞാൻ സഹായിക്കുവാൻ ആഗ്രഹിക്കുന്നതു്. എന്തുകൊണ്ടെന്നാൽ അവരെല്ലാം ഒരേതലത്തിലുള്ള ആത്മാക്കളല്ല. അതു തന്നെയല്ലേ ലക്ഷ്യമാക്കേണ്ടതു് ? 'അതുകൊണ്ടു് വിദ്യാഭ്യാസത്തിലൂടെയാണ് രാഷ്ട്രത്തിനു ശക്തി കൈവരുന്നതു്.

ഞാനപ്പോൾ വിചാരിച്ചു. വീണ്ടും ശക്തിയായി വിചാരം ചെ യ്യുമ്പോൾ എൻെറ ഗുരുനാഥൻെറ ഈ ഒരു സംഭാഷണം അദ്ദേഹത്തി ൻെറ മുഴുവൻ യാത്രക്കുംകൂടി തുല്യമാണെന്നു ഞാൻ കണക്കാക്കുന്നു.

## 26 വിവേകാനന്ദൻ: പ്രായോഗികമതിയായ ദാർശനികൻ

മതമഹാസമ്മേളനത്തിൻെറ നാളുകളിൽ സ്വാമി വിവേകാനന്ദൻെറ ആതിഥേയയായിരുന്ന ചിക്കാഗോവിലെ മിസിസ്സ് ജോൺബിലിയോണിൻെറ പേരക്കുട്ടി കൊർണീലിയാകോൺഗറിനു് കുട്ടിക്കാലം മുതൽക്കുതന്നെ സ്വാമിജിയുമായി അഗാധമായ അടുപ്പം ഉണ്ടായിരുന്നു. ഭാരതത്തിലെ ജനങ്ങളെ സഹായിക്കുന്നതിനുള്ള അദ്ദേഹത്തിൻെറ അതിയായ ആഗ്രഹം സംഘടനകളുള്ള അദ്ദേഹത്തിൻെറ പാശ്ചാത്യഅഭിരുചിയെ എങ്ങനെ പ്രകടമാക്കുന്നു എന്നു് അദ്ദേഹത്തെക്കുറിച്ചുള്ള തൻെറ ഓർമ്മകളിലെ ആകർഷകമായ ഒരു സംഭവം വിശദീകരിച്ചുകൊണ്ടു് അവർ പറയുന്നു: (വിവേകാനന്ദനെക്കുറിച്ചുള്ള ഓർമ്മകൾ 1961 പേജ് 138)

അമേരിക്കയിലെ ജീവിതത്തിൽ തനിക്കു് അത്യധികമായ പ്രലോഭനം ഉണ്ടായതായി അദ്ദേഹം ഒരിക്കൽ എൻെറ മുത്തശ്ശിയോടു പറഞ്ഞു. അദ്ദേഹത്തെ കുറഞ്ഞൊന്നു ചൊടിപ്പിയ്ക്കണമെന്ന ആഗ്രഹത്തോടെ മുത്തശ്ശി ചോദിച്ചു. സ്വാമിജി അവൾ ആരാണു്? പൊട്ടിച്ചിരിച്ചുകൊണ്ടദ്ദേഹം പ്രതിവചിച്ചു. ഹായ് അതൊരു സ്ത്രീയല്ല അതാണു് ''സംഘടന''. ശ്രീരാമകൃഷ്ണൻെറ ശിഷ്യന്മാർ എല്ലാവരും ഒററയ്ക്കു് ഒററയ്ക്കു് വെളിയിൽ പോയി. അവർ ഒരു ഗ്രാമത്തിലെത്തി നിശ്ശബ്ദമായി ഒരു മരച്ചുവട്ടിൽ അസ്വാസ്ഥതയുള്ളവർ പരിഹാരത്തിനായി അവരെ കാണാൻ വരുന്നതും കാത്തിരിയ്ക്കുന്നതു് അദ്ദേഹം വിശദീകരിച്ചു. അമേരിക്കയിൽ സംഘടിത ശ്രമത്തിലൂടെ എന്തു മാത്രം പൂർണ്ണത കൈവരിച്ചു എന്നദ്ദേഹം കണ്ടു. എന്നിരുന്നാലും ഭാരതീയ സ്വഭാവത്തിനു സ്വീകാര്യമായതു് ഏതുതരം സംഘടനയായിരിയ്ക്കുമെന്ന കാര്യത്തിൽ അദ്ദേഹത്തിനു സംശയം ഉണ്ടായി. അദ്ദേഹത്തിൻെറ ജനങ്ങൾക്കു് ഏററവും കൂടുതൽ പ്രയോജനമുളവാക്കുന്നതേതാണു് നമ്മുടെ പാശ്ചാത്യലോകത്തുനിന്നും സ്വീകരിക്കേണ്ടതു് എന്നറിയാൻ അദ്ദേഹം വേണ്ടത്ര പഠനവും ചിന്തയും നടത്തി.

1893 ആഗസ്റ്റ് 20നു് ആധുനികവനിതാജയിൽ സന്ദർശിച്ചശേഷം മസ്സാച്ചുസെററ്സ്ൽനിന്നും ഭാരതത്തിലെ ഒരു ശിഷ്യനെഴുതിയ കത്തിൽ മനുഷ്യക്ക്ിവിടെ ലഭിയ്ക്കുന്ന പരിചരണത്തിലും അവരുടെ അവസ്ഥയിലും സ്വാമിജിയ്ക്കുള്ള അഗാധമായ ദുഃഖം പ്രകടിപ്പിച്ചുകൊണ്ടു് സ്വാമിജി പറയുന്നു (C. W. S. V. Vol V Eny. P. 344 13-14).

''അവരതിനെ ദുർഗ്ഗുണപരിഹാരപാഠശാലയെന്നല്ലാതെ ജയിലെന്നു പറയുന്നില്ല. ഞാൻ അമേരിക്കയിൽ കണ്ടിട്ടുള്ളതിൽവെച്ച് ഏററവും മഹത്തായ ഒന്നാണതു്. അവിടെ പാക്കുന്നവരോട് എത്ര ഉദാരമായി അവർ പെരുമാറുന്നു! എങ്ങനെ അവർ സംശോധിതരായി സമൂഹത്തിനു പ്രയോജനപ്പെടുംവിധം തിരിച്ച് അയയ്ക്കപ്പെടുന്നു. കഷ്ടം! ഭാരതത്തിൽ വ്യഥിതരെയും താണവരെയും കുറിച്ച് നാം ചിന്തിയ്ക്കുന്നതോത്തു് എന്റെ ഹൃദയം എന്തു വേദനിച്ചു. അവക്കവസരമില്ല ഒരു രക്ഷയുമില്ല. വളരുന്നതിനു് ഒരു വഴിയുമില്ല..... കുററം മതത്തിന്റെയല്ല നേരേമറിച്ച് സവ്വഭൂതങ്ങളും നിങ്ങളുടെ തന്നെ ആത്മാവു് പെരുകിയതാണെന്നു് നിങ്ങളുടെ മതം പഠിപ്പിയ്ക്കുന്നു. എന്നാൽ ക്രിയാത്മക വിനിയോഗരാഹിത്യം, സഹതാപരാഹിത്യം, ഹൃദയരാഹിത്യം അതാണു് കുററം.

സ്വഭാവമഹത്ത്വം നേടുന്നതിനു പ്രയത്നിയ്ക്കുവാനും സംഘടിതപ്രവത്തനത്തിനുള്ള രഹസ്യം മനസ്സിലാക്കുന്നതിനും തങ്ങളുടെ ആദ്ധ്യാത്മികതയുടെ ദേശീയ സംഭരണിയിൽനിന്നും സക്രിയസാദ്ധ്യതയുടെ ഒരു നൂതനപാത വെട്ടിത്തുറക്കുന്നതിനുമുള്ള പ്രായോഗികതയും, അനുകമ്പയും ഹൃദയവുമാണനിവാര്യമെന്നദ്ദേഹത്തിനു മനസ്സിലായി. 1894 ജൂലൈ 11-ാം തീയതി അമേരിയ്ക്കയിൽനിന്നും ഭാരതത്തിലെ തന്റെ യുവശിഷ്യരിലൊരാൾക്കു് എഴുതിയ കത്തിൽ സ്വാമിജി പറയുന്നു:

''എന്റെ കുട്ടികളേ, നിങ്ങൾ പ്രവൃത്തിയെടുക്കുവിൻ! തേജസ്സ് നിങ്ങൾക്ക് വന്നുചേരും. നമ്മുടെ സ്വഭാവത്തിൽ സംഘടനയുടെ പ്രഭാവം തീരെ ഇല്ല. എന്നാലതു് ഉളവാക്കേണ്ടിയിരിയ്ക്കുന്നു. അസൂയയുടെ അഭാവമാണു് ഏററവും വലിയ രഹസ്യം. തന്റെ സഹോദരന്റെ അഭിപ്രായങ്ങളെ മാനിയ്ക്കുവാനും സമന്വയിപ്പിയ്ക്കുവാനും എല്ലായ്പ്പോഴും തയ്യാറായിരിയ്ക്കണം. ഇതാണു് ആകെയുള്ള രഹസ്യം.''

1897-ൽ പടിഞ്ഞാറുനിന്നും മടങ്ങിയെത്തിയ അദ്ദേഹം മദ്രാസിൽവച്ച് ''ഭാവിഭാരത''ത്തെക്കുറിച്ച് ഉപന്യസിയ്ക്കുവേ പറയുന്നു: (Vol III-299-300).

സംഘടനകൾ ഇത്ര പ്രബലങ്ങളാകുന്നതെങ്ങനെ? സംഘടന ഭൗതികമാണെന്നു പറയരുതു്. ഉദാഹരണത്തിനു് നാല്പതു ദശലക്ഷം ഇംഗ്ലീഷുകാർ ഇവിടെയുള്ള മുന്നൂറു ദശലക്ഷം ആളുകളെ ഭരിയ്ക്കുന്നതെങ്ങനെ? മനശ്ശാസ്ത്രപരമായിതിനു വിശദീകരണമെന്തു്? ആ നാല്പതു ദശലക്ഷം തങ്ങളുടെഇച്ഛാശക്തിയെ ഏകീഭവിപ്പിച്ച് അളവററ ശക്തി പ്രകടിപ്പിച്ചപ്പോൾ നിന്റെ മുന്നൂറു ദശലക്ഷത്തിനും ഒരുത്തനു മററവന്റേതിൽനിന്നും വേറിട്ട ഇച്ഛാശക്തിയാണുള്ളതു്. അതുകൊണ്ടു്

മഹത്തായ ഒരു ഭാവിഭാരതം കെട്ടിപ്പടുക്കുന്നതിനുള്ള രഹസ്യം സംഘടനയിൽ നിക്ഷിപ്തമാണ്. അതു സ്ഥിതിചെയ്യുന്നതാവട്ടെ ശക്തിസംഭരണത്തിൽ അഥവാ ഇച്ഛാശക്തികളെ സംയോജിപ്പിക്കുന്നതിലാണ്.

ഇത്തരുണത്തിൽ അഥർവ്വവേദസംഹിതയിലുള്ള അദ്ഭുതകരമായ മന്ത്രങ്ങളിലൊന്ന് എന്റെ മനസ്സിൽ ഉദിച്ചുയരുന്നു. അതു പറയുന്നു. 'നിങ്ങൾക്കെല്ലാം ഒരേ മനസ്സാവട്ടെ, ഒരേ ചിന്തയാവട്ടെ.' പണ്ട് ഒരേ മനസ്സായതുകൊണ്ട് ദേവതകൾക്ക് ഹവിസ്സു ലഭിച്ചു. മനുഷ്യർക്കവരെ ആദരിക്കുവാനാവുന്നതുതന്നെ അവക്ക് ഒരേ മനസ്സായതുകൊണ്ടാണ്. സമുദായത്തിന്റെ അന്തസ്സത്ത ഒരേ മനസ്സായിരിക്കുക എന്നതാണ്...എത്രയേറെ നിങ്ങൾ പോരടിക്കുന്നുവോ അത്രയേറെ ഭാവിഭാരതജനകമായ വീര്യവും ശക്തിയും സംഭരിക്കുന്നതിൽനിന്നു നിങ്ങൾ അകന്നുപോവും. ഒന്നോർമ്മിച്ചുകൊള്ളു, ഭാവിഭാരതം അതിനെ മാത്രം ആശ്രയിച്ചാണിരിക്കുന്നതു്. ഇച്ഛാശക്തിയുടെ സംഭരണം അവയെ സംയോജിപ്പിക്കുൽ അവയെല്ലാം ഒരേ കേന്ദ്രത്തിലേക്കു് ആഗിരണം ചെയ്യൽ ഇതാണ് രഹസ്യം,

1894 നവംബറിൽ ചിക്കാഗോവിൽനിന്ന് ഒരു ഭാരതീയ പ്രവിശ്യയിലെ മുഖ്യമന്ത്രിക്കു് എഴുതിയകത്തിൽ അദ്ദേഹം പറയുന്നു: (ibid Vol VIII P 328)

പാശ്ചാത്യരുടെ നേട്ടങ്ങളുടെ രഹസ്യം സംഘടനാപാടവവും സംയോജിപ്പിക്കുന്നതിനുള്ള സാമർത്ഥ്യവുമാണ്. പരസ്പരമുള്ള വിശ്വാസവും സഹകരണവുംകൊണ്ടേ അതു സാദ്ധ്യമാവൂ. സംഘടനയുടെ ആധിക്യം സംഘടനയില്ലായ്മയേക്കാൾ കഷ്ടതരമാണെന്ന് സ്വാമിജി മനസ്സിലാക്കിയിരുന്നു. പാശ്ചാത്യർ സംഘടനാധിക്യത്തിന് വശംവദരാണെന്നദ്ദേഹം മനസ്സിലാക്കി. അവിടെ മതം പോലും തൊണ്ണൂറുശതമാനം ശക്തിയും സമ്പത്തും പദവിക്കും വേണ്ടി ചെലവഴിക്കുമ്പോൾ പത്തുശതമാനം മാത്രമാണ് ആദ്ധ്യാത്മികതക്കു വേണ്ടി ചെലവിടുന്നതു്. എന്നിരുന്നാലും ഭാരതീയസാഹചര്യത്തിൽ ഇതിന്റെ അനിവാര്യത അദ്ദേഹത്തിന് നല്ലവണ്ണം ബോധ്യമായി.

1890 മാർച്ച് 21_ ന് ന്യൂയോർക്കിൽനിന്ന് അമേരിക്കൻ ഐക്യനാടുകളിലെ മിസ്സസ് ഓൾബുള്ളിന്ന് അദ്ദേഹം എഴുതുന്നു: (ibid Vol 303)

സംഘടനക്കു് അതിന്റേതായ ദൂഷ്യങ്ങൾ ഉണ്ട്. എന്നാൽ അതില്ലാതെ ഒന്നും ചെയ്യാനാവില്ല,

കൂട്ടായ യത്നത്തിന്റെ അടിത്തറയായ സ്വാഭിമാനപൂർവ്വകമായ അച്ചടക്കത്തിനുള്ള ഇംഗ്ലീഷ്ജനതയുടെ കഴിവ് അവരിൽനിന്നും

കണ്ടുപഠിയ്ക്കുവാൻ സ്വാമിജി സ്വന്തം ജനങ്ങളെ ആഹ്വാനം ചെയ്തു. 1895ൽ ലണ്ടനിൽനിന്നും തന്റെ സഹോദരസന്ന്യാസിയായ അഖണ്ഡാനന്ദജിയ്ക്കു് അദ്ദേഹം എഴുതുന്നു: (ibid 33–23)

'നിങ്ങളുടെ സങ്കല്പം മഹത്തരംതന്നെ. എന്നാൽ നമ്മുടെ രാജ്യത്തു് സംഘടനയുടെ പ്രഭാവം തീരെയില്ല. ഈ ഒരു ന്യൂനതയാണു് എല്ലാ അനർത്ഥങ്ങൾക്കും കാരണം. ഏതിനുമാവട്ടെ പൊതുവായ ഒരു മുന്നേററമുണ്ടാക്കുന്നതിൽ നാം ആകെക്കൂടി വിപരീതമാണു്. സംഘടനയ്ക്കുള്ള ആദ്യത്തെ ആവശ്യം അച്ചടക്കമാണു്. ഞാനെനിയ്ക്കു വേണമെന്നുതോന്നുമ്പോൾ എന്തെങ്കിലും അല്പം പ്രവൃത്തിയെടുക്കുക. പിന്നീടു് അതു് പോയിത്തുലയട്ടെ എന്നു വിചാരിയ്ക്കുക. ഇമ്മാതിരി പ്രവൃത്തികൊണ്ടു് ഒരു കാര്യവുമില്ല. നമുക്കു വേണ്ടതു് സ്ഥിരോത്സാഹവും നിരന്തരമായ പ്രവർത്തനവുമാണു്.'

വീണ്ടും 1895 നവംബർ 13–നു് അതേപോലൊരു കത്തിൽ അദ്ദേഹം പറയുന്നു: (ibid 350–51)

യോജിച്ചു പ്രവൃത്തിയെടുക്കുക എന്നതു് നമ്മുടെ പ്രകൃതിയിലേ ഇല്ല. ഇതുകൊണ്ടുതന്നെയാണു് നമ്മുടെ കഷ്ടപ്പാടുകളെല്ലാം. അനുസരിയ്ക്കാനറിയാവുന്നവനു് ആജ്ഞാപിയ്ക്കുവാനുമറിയാം. ആദ്യം അനുസരിയ്ക്കുന്നതിനു് പരിശീലിയ്ക്കുക. ഈ പാശ്ചാത്യജനതകളിൽ അതിയായ സ്വാതന്ത്ര്യമനഃസ്ഥിതിയോടൊപ്പം പ്രബലമായ അച്ചടക്കബോധവുമുണ്ടു്. നാമെല്ലാം തനിയ്ക്കു താൻപോന്നവരായതുകൊണ്ടു് ഒന്നും നടക്കില്ല. ഉൽക്കടമായ പ്രയത്നം, അളവററ ധീരത, പ്രചണ്ഡമായ ഊർജ്ജം സർവ്വോപരി തികഞ്ഞ അച്ചടക്കം ഇവ മാത്രമാണു് വ്യക്തിപരവും ദേശീയവുമായ പുനരുദ്ധാരണത്തിലേയ്ക്കു നയിയ്ക്കുന്ന ഗുണങ്ങൾ. ഈ ഗുണങ്ങൾ നമ്മളിൽ തീരെയില്ല.

1894 ജനുവരി 24–നു് ചിക്കാഗോവിൽനിന്നും മദ്രാസിലെ തന്റെ യുവശിഷ്യന്മാർക്കദ്ദേഹം എഴുതിയ കത്തിൽ ആധുനിക പാശ്ചാത്യരുടെ ശക്തിയുടെയും പുരോഗതിയുടെയും ഉജ്ജ്വലപ്രഭാവം കാണാം. അദ്ദേഹം പറയുന്നു: (ibid Vol. V 29–30)

ജാതീയത അഥവാ അതിന്റെ അഭാവം വിശ്വാസപ്രമാണം അഥവാ അതിന്റെ അഭാവം, എന്തുമാവട്ടെ, വ്യക്തിയുടെ സ്വതന്ത്രമായ വിചാരത്തിന്റെയും പ്രവൃത്തിയുടെയും പ്രഭാവത്തെ നിരോധിയ്ക്കുന്ന മനുഷ്യനോ വർഗ്ഗമോ ജാതിയോ ജനതയോ സ്ഥാപനമോ അന്യരെ ദ്രോഹിയ്ക്കുന്നില്ലെങ്കിൽപോലും പൈശാചികമാണു്. അതു് അധഃപതിയ്ക്കുകതന്നെ ചെയ്യും.

സർവ്വരുടെയും അന്തരംഗത്തിലേയ്ക്ക് ഉത്കൃഷ്ടാശയങ്ങളെ കൊണ്ടെത്തിയ്ക്കുന്നതിനുള്ള സുസംഘടിതമായ ഒരു പ്രവർത്തന പദ്ധതിയ്ക്ക് ആക്കം കൂട്ടുകയെന്നതാണെന്റെ ജീവിതത്തിലെ ഏറ്റവും മഹത്തായ ലക്ഷ്യം. തുടർന്ന് ജനങ്ങൾ അവരുടെ വഴി നോക്കിക്കൊള്ളും. ജീവിതത്തിന്റെ അനിവാര്യപ്രശ്നങ്ങളെക്കുറിച്ച് നമ്മുടെ പൂർവ്വികരും മറ്റു ജനതകളും ചിന്തിച്ചതെന്തെന്നവർ അറിയട്ടെ. ഇപ്പോൾ എന്തു ചെയ്യുന്നു എന്നും വിശേഷിച്ച് മനസ്സിലാക്കട്ടെ എന്നിട്ടവർ നിശ്ചയിയ്ക്കട്ടെ. രാസവസ്തുക്കളെ സംയോജിപ്പിയ്ക്കുകയത്രേ നാം ചെയ്യേണ്ടതു്; സ്ഫുടീകരണം സ്വനിയമപ്രകാരം പ്രകൃതിതന്നെ ചെയ്തുകൊള്ളും. കഠിനമായി യത്നിക്കുക, സ്ഥൈര്യമവലംബിയ്ക്കുക, ഈശ്വരനിൽ വിശ്വസിക്കുക, സദാ പ്രവൃത്തിനിരതരായിരിയ്ക്കുക. ഞാൻ എപ്പോഴെങ്കിലും എത്തിച്ചേരട്ടെ. സാമാന്യജനങ്ങളുടെ മതത്തെ വ്രണപ്പെടുത്താതെ അവരുടെ ഉന്നമനം, അതായിരിയ്ക്കട്ടെ നിങ്ങളുടെ മുദ്രാവാക്യം.

ഓർമ്മിച്ചുകൊള്ളൂ, രാഷ്ട്രം ജീവിയ്ക്കുന്നതു കുടിലിലാണ്. എന്നാൽ കഷ്ടം! അവർക്കുവേണ്ടി ഒരിയ്ക്കലും ആരും ഒന്നും ചെയ്തില്ല.... നിങ്ങൾക്ക് അവരെ ഉയർത്താമോ? തങ്ങൾക്കു നഷ്ടപ്പെട്ട വ്യക്തിത്വത്തെ അവർക്കു മടക്കിക്കൊടുക്കാമോ? സമത്വഭാവത്തിലും സ്വാതന്ത്ര്യബുദ്ധിയിലും പ്രവൃത്തിനൈപുണ്യത്തിലും കർമ്മശേഷിയിലും പാശ്ചാത്യരിൽ പാശ്ചാത്യനാകുവാനും ആദ്ധ്യാത്മികസംസ്കാരത്തിലും അനുഷ്ഠാനങ്ങളിലും ആദ്യന്തം ഹിന്ദുവാകുന്നതിനും ഒരേ സമയത്തു് നിങ്ങൾക്കു കഴിയുമോ? ഇതാണ് ചെയ്യേണ്ടതു്. നാമതുചെയ്യും. നിങ്ങളെല്ലാം അതുചെയ്യുന്നതിനു പിറന്നവരാണ്. നിങ്ങൾക്കു നിങ്ങളിൽത്തന്നെ വിശ്വാസമുണ്ടായിരിയ്ക്കട്ടെ. മഹത്തായ വിശ്വാസമാണ് മഹനീയപ്രവർത്തനങ്ങൾക്ക് മാതാവു്. എന്നെന്നും മുന്നോട്ട്. പാവപ്പെട്ടവരോടും ചവുട്ടിമെതിയ്ക്കപ്പെട്ടവരോടും മരണപര്യന്തം അനുകമ്പ. ഇതാണ് നമ്മുടെ മുദ്രാവാക്യം. ചുണക്കുട്ടികളേ, മുന്നോട്ട്.

സ്വാമി വിവേകാനന്ദൻ തന്റെ രാജ്യത്തിനുവേണ്ടി നേടിയെടുക്കുവാൻ ശ്രമിച്ച പൗരസ്ത്യപാശ്ചാത്യസംശ്ലേഷണത്തെ പരാമർശിച്ചുകൊണ്ടു് അദ്ദേഹത്തിന്റെ പാശ്ചാത്യശിഷ്യയായ ഭഗിനി നിവേദിത പറയുന്നു. (ഞാൻ കണ്ട ഗുരുനാഥൻ P – 45)

അദ്ദേഹത്തിന്റെ വീക്ഷണം മർമ്മഭേദകവും അതേസമയംതന്നെ സമഗ്രവുമായിരുന്നു. കൊണ്ടുവരേണ്ട വികാസത്തിന്റെ അംശങ്ങളെ അദ്ദേഹം അപഗ്രഥിച്ചിരുന്നു. അച്ചടക്കത്തിന്റെ നൂതനാദർശത്തെ ഭാരതം ഗ്രഹിച്ചേ പറ്റൂ ...ഇന്നോളം ശരീരത്തെ പീഡിപ്പിയ്ക്കുന്ന

തിനു ചെലവഴിച്ച ശക്തിമുഴുവൻ ആധുനികസാഹചര്യത്തിൽ പേശികളെ ബലപ്പെടുത്തുന്നതിനുള്ള പരിശീലനത്തിനായി ചെലവഴിക്കണമെന്നദ്ദേഹം അഭിപ്രായപ്പെട്ടു.

പാശ്ചാത്യമനസ്സിന് സ്വാമിജിയുടെ ജീവിതത്തിൽ ഇതിനേക്കാൾ ആകർഷണീയമായ മറെറാന്നുമില്ലെന്നു ബോദ്ധ്യമായി. ശ്രീരാമകൃഷ്ണസമ്പ്രദായത്തിൻെറ ലക്ഷ്യം പാശ്ചാത്യവും പൗരസ്ത്യവുമായ മഹിതാദർശങ്ങളെ പരസ്പരം കൈമാറുകയാണെന്നദ്ദേഹം വളരെ നേരത്തെ പറഞ്ഞിരുന്നു.

## 27 മാനവസൃഷ്ടിക്കുള്ള വിദ്യാഭ്യാസത്തെപ്പററി സ്വാമി വിവേകാനന്ദൻ

ഭാരതീയജനതയുടെ വിദ്യാഭ്യാസത്തെപ്പററി അദ്ദേഹത്തിനുള്ള ആശയങ്ങളിലും പദ്ധതികളിലുമാണ് പാശ്ചാത്യവും പൗരസ്ത്യവുമായ പാരമ്പര്യങ്ങളോടദ്ദേഹത്തിനുള്ള ആത്മീയബന്ധം നിതരാം വെളിപ്പെടുത്തിയിരിയ്ക്കുന്നതു്. പ്രസക്തമായ ഈ വിഷയത്തിൽ വിവേകാനന്ദസാഹിത്യസർവ്വസ്വത്തിൻെറ എട്ടു വാല്യങ്ങളിലായി ചിതറിക്കിടക്കുന്ന അദ്ദേഹത്തിൻെറ അഭിപ്രായങ്ങൾ വിദ്യാഭ്യാസം എന്ന ലഘുകൃതിയിൽ ക്രോഡീകരിച്ചിരിയ്ക്കുന്നു. അതിൻെറ അവതാരികയിൽ മഹാത്മാഗാന്ധി പറയുന്നു.

''സ്വാമി വിവേകാനന്ദൻെറ ഉപന്യാസങ്ങൾക്കു് ആരുടെയും അവതാരിക ആവശ്യമില്ലെന്നതു സുനിശ്ചിതമാണ്. അവയുടെ അനിഷേധ്യമായ ആകർഷകത്വം അവതന്നെ ഉളവാക്കുന്നു.''

മനുഷ്യനിൽ നിയതമായുള്ള പൂർണ്ണതയെ വെളിവാക്കുന്നതു് എന്നു് സ്വാമിജി വിദ്യാഭ്യാസത്തെ നിർവ്വചിക്കുന്നു. തൻെറ രാജ്യത്തിൻെറ അനുപേക്ഷണീയങ്ങളായ പ്രശ്നങ്ങളുടെ പശ്ചാത്തലത്തിൽ നിലവിലുള്ള വിദ്യാഭ്യാസസമ്പ്രദായത്തെ കണക്കിലെടുത്തുകൊണ്ടദ്ദേഹം പറയുന്നു. (വിദ്യാഭ്യാസം. P. 7)

ഒരു വിദേശഭാഷയിൽ മററാരുടെയോ ചിന്തകകളെ ഹൃദിസ്ഥമാക്കുകയും അവയെല്ലാം നിങ്ങളുടെ തലച്ചോറിൽ കുത്തിത്തിരുകുകയും ഏതെങ്കിലും സർവ്വകലാശാലാബിരുദം നേടുകയും ചെയ്താൽ വിദ്യാഭ്യാസമായെന്നു നിങ്ങൾ കരുതുന്നു ! ഇതാണോ വിദ്യാഭ്യാസം? .......ഭാരതത്തിൻെറ മണ്ണിൽ ഭക്ഷണത്തിനുവേണ്ടി ഉയരുന്ന വിലാപമെന്തെന്നു കണ്ണുതുറന്നു കാണുക. ആ അനിവാര്യതയെ സാധൂകരിയ്ക്കാൻ നിങ്ങളുടെ വിദ്യാഭ്യാസം പര്യാപ്തമാണോ ? സാധാരണക്കാരെ ജീവിതസംഗരത്തിൽ സ്വയം നേരിടുന്നതിനു തയ്യാറാക്കാത്തതും ശക്തിയും സ്വഭാവശുദ്ധിയും സാഹോദര്യവും ധൈര്യവും ഉളവാക്കാത്തതും ആയ വിദ്യാഭ്യാസം എങ്ങനെ ആ പേരിനു് അർഹമാവും ?

സ്വഭാവമഹിമ ഉളവാക്കുന്നതും മനസ്സൈഥര്യം വദ്ധിപ്പിക്കുന്നതും ബുദ്ധി വികസിപ്പിക്കുന്നതും അതോടൊപ്പം ഒരാളെ സ്വന്തം കാലിൽ നില്ക്കുന്നതിന് കഴിവുള്ളവനാക്കുന്നതുമായ വിദ്യാഭ്യാസമാണ് നമുക്കിന്നാവശ്യം. വിദേശാധിപത്യത്തിന്നു സ്വതന്ത്രമായി നമ്മുടെതായ വിജ്ഞാനത്തിന്റെ വിവിധമേഖലകൾക്കൊപ്പം ആംഗലേയ ഭാഷയും പാശ്ചാത്യശാസ്ത്രവും പഠിക്കേണ്ടതു് നമ്മെ സംബന്ധിച്ചിടത്തോളം അത്യന്താപേക്ഷിതമാണ് സാങ്കേതികവിദ്യയും വ്യാവസായികപുരോഗതിക്കുതകുന്ന ഇതരവിദ്യകളും നമുക്കാവശ്യമാണ്. അതുകൊണ്ടുമാത്രമേ തൊഴിലന്വേഷണത്തിനുപകരം തങ്ങൾക്കാവശ്യമുള്ളതു സമ്പാദിക്കുവാനും മഴക്കാലത്തേക്കു് സ്വരൂപിച്ചുവെക്കുവാനും കഴിയൂ.

എല്ലാ വിദ്യാഭ്യാസത്തിന്റെയും എല്ലാ പരിശീലനത്തിന്റെയും ലക്ഷ്യം മാനവനിർമ്മാണമാണ്. എല്ലാ പരിശീലനത്തിന്റെയും ലക്ഷ്യവും ലക്ഷണവും മനുഷ്യനെ വളത്തുക എന്നതാണ്. ഇച്ഛാശക്തിയുടെ പ്രവാഹത്തെയും പ്രകടനത്തേയും സ്വന്തം വരുതിയിൽ നിർത്തി ഫലപ്രദമാക്കുന്നതിനുള്ള പരിശീലനത്തെ വിദ്യാഭ്യാസമെന്നു വിളിക്കാം.

## 28 മാനവസൃഷ്ടിക്കുള്ള മതത്തെപ്പററി സ്വാമി വിവേകാനന്ദൻ

വിദ്യാഭ്യാസത്തെ നിർവ്വചിച്ചതുപോലെതന്നെയാണ് സ്വാമിജി മതത്തേയും നിർവ്വചിക്കുന്നതു്. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം മനുഷ്യനിൽ നിയതമായുള്ള പവിത്രതയുടെ മൂർത്തീകരണമാണ് മതം. അങ്ങനെ നിർവ്വചിക്കുമ്പോൾ ഒരു ധർമ്മസംഹിതയിലോ വർഗ്ഗത്തിലോ മാർഗ്ഗം കൂടുന്നതോ ഒരു പററം അനുഷ്ഠാനങ്ങൾ നിലനിർത്തുന്നതോ, ഒരു പള്ളിയിലോ സമിതിയിലോ അംഗമായിച്ചേരുന്നതോ അല്ല മതംമെന്നു വന്നുകൂടുന്നു അതു് ജ്ഞാനദായകമായ ഒരു പദ്ധതിയായിത്തീരുന്നു. അതു് തുടച്ചയായ വിദ്യാഭ്യാസമായിത്തീരുന്നു.

മതത്തെക്കുറിച്ചുള്ള തെററിദ്ധാരണനിമിത്തം ഭാരതീയരുടെ വിശ്വാസത്തിന്റെ ജീവസത്തയെ അനുസ്യൂതം മാററിയെടുക്കുന്നതിലൂടെയും അവരെ അവഗണിക്കുന്നതിലൂടെയും ഭാരതത്തിനുണ്ടായ വിനാശത്തെ കാണിച്ചുകൊണ്ടദ്ദേഹം പറഞ്ഞു: (ibid (P 42 44)

പഴയ മതങ്ങൾ പറഞ്ഞു ദൈവത്തിൽ വിശ്വാസമില്ലാത്തവൻ നിരീശ്വരവാദിയാണെന്നു്. പുതിയ മതം പറയുന്നു തന്നിൽത്തന്നെ വിശ്വസിക്കാത്തവൻ നിരീശ്വരവാദിയാണെന്നു്. എന്നാലതു് സ്വാർത്ഥവിശ്വാസമല്ല. അതെല്ലാത്തിലുമുള്ള വിശ്വാസമാണ്. എന്തു

കൊണ്ടെന്നാൽ എല്ലാം നിങ്ങളാണ്.... സ്വാത്മാവിലുള്ള വിശ്വാസത്തിൻെറ ആദർശം കുറെക്കൂടി തീക്ഷ്ണമായി പഠിപ്പിയ്ക്കുകയാണെങ്കിൽ നമുക്കുള്ള കഷ്ടപ്പാടുകളുടെയും തിന്മകളുടെയും വലിയൊരുഭാഗം നഷ്ടമാകുമെന്നെനിയ്ക്കുറപ്പുണ്ട്. ചരിത്രത്തിലുടനീളം മഹത്തുക്കളായ സ്ത്രീ പുരുഷന്മാരുടെ ജീവിതത്തിൽ എന്തിലും മീതെ പ്രാബല്യമുള്ള ഇച്ഛാശക്തി അവനവനിലുള്ള വിശ്വാസം തന്നെയാണ്. മഹാന്മാരാവുന്നതിനുവേണ്ടിയാണ് തങ്ങൾ ജനിച്ചിട്ടുള്ളതെന്ന ഇച്ഛാശക്തി കൊണ്ട് അവർ മഹാന്മാരായി.

ശാരീരികമായ ദൗർബല്യമാണ് മൂന്നിലൊന്നെങ്കിലും വരുന്ന നമ്മുടെ കഷ്ടതകൾക്ക കാരണം. നമ്മൾ മടിയന്മാരും പരസ്പരം യോജിപ്പില്ലാത്തവരുമാണ്. തത്തയെപ്പോലെ പലതും ഉരുവിടുന്ന നാം അവയൊന്നും പ്രയോഗത്തിൽ കൊണ്ടുവരാറില്ല. പറയുക എന്നാലതിനനുസരിച്ച പ്രവർത്തിയ്ക്കാതിരിക്കുകയെന്നതു നമ്മുടെ സ്വഭാവമായിരിയ്ക്കുന്നു. എന്താണതിനു കാരണം? ശാരീരികമായ ദൗർബ്ബല്യം. ഇമ്മാതിരിക്ഷുദ്രബുദ്ധിയ്ക്ക് ഒന്നും ചെയ്യുവാനില്ല. നാമതിനെ ശക്തിപ്പെടുത്തേണ്ടിയിരിയ്ക്കുന്നു. ആദ്യമായി വേണ്ടതു് നമ്മുടെ യുവാക്കൾ ശക്തരാവുകയാണ്. മതം പിന്നാലെ വന്നുകൊള്ളും. എൻെറ യുവസുഹൃത്തുക്കളെ, നിങ്ങൾ ശക്തരാകു, അതാണ് നിങ്ങൾക്കുള്ള എൻെറ ഉപദേശം. ഗീതയുടെ പഠനത്തിലൂടെയെന്നതിനേക്കാൾ വേഗം ഫുട്ബോളിലൂടെ നിങ്ങൾ സ്വർഗ്ഗത്തിനടുത്തെത്തും. നിങ്ങളുടെ അരോഗദൃഢമായ മാംസപേശികൾ വഴി ഗീത കൂടുതൽ നന്നായി നിങ്ങൾക്ക മനസ്സിലാവും. നിങ്ങളുടെ ശക്തമായ രക്തധമനികൾക്ക് ശ്രീകൃഷ്ണൻെറ അപ്രതിരോധ്യമായ ശക്തിയും ജ്ഞാനവും കൂടുതൽ മിഴിവോടെ ഗ്രഹിയ്ക്കാൻ കഴിയും. നിങ്ങൾ സ്വന്തം കാലിൽ നില്ക്കുന്നതുവഴി ഉപനിഷത്സത്യവും ആത്മാവിൻെറ മഹത്ത്വവും നിങ്ങൾക്ക കൂടുതൽ സാരവത്തായി ഗ്രഹിയ്ക്കുന്നതിനു കഴിയുകയും തദ്വാരാ നിങ്ങളുടെ മാനവികത നിങ്ങൾക്ക ബോധ്യമാവുകയും ചെയ്യും.

## 29 സ്ത്രീകളോടും സാധാരണ ജനങ്ങളോടും സ്വാമി വിവേകാനന്ദനുള്ള ആഭിമുഖ്യം.

ഇന്നോളമുള്ള ചരിത്രത്തിൽ സ്ത്രീകളുടേയും സാധാരണക്കാരുടെയും പ്രശ്നങ്ങളെ സുധീരം ഉയർത്തിപ്പിടിച്ച ആദ്യത്തെ സന്യാസിയും വിഖ്യാതനായ ആദ്ധ്യാത്മികാചാര്യനുമാണ് സ്വാമി വിവേകാനന്ദൻ. ഭാരതത്തിൽ രണ്ട് തിന്മകളുണ്ട്. ഒന്ന് സ്ത്രീയെ ചവുട്ടി മെതിയ്ക്കുന്നതും രണ്ട് ഉച്ചനീചജാതിഭേദത്തിലൂടെ പാവപ്പെട്ടവനെ പീഡിപ്പിയ്ക്കുന്നതും. ഈ അനീതി അവസാനിപ്പിയ്ക്കുന്നതിനുള്ള അദ്ദേഹത്തിൻെറ നിശ്ചയദാർഢ്യം വെളിപ്പെടുത്തിക്കൊണ്ട് ഭഗിനി നിവേദിത എഴുതുന്നു: (എൻെറ ഗുരുനാഥൻ PP. 287 - 208)

സ്ത്രീകളെയും സാധാരണക്കാരെയും ഏതു വിധേനയും ഉദ്ധാരണം ചെയ്യുന്നതിനുള്ള ഒരു സമ്പ്രദായത്തിലാണ് താൻ നിലകൊള്ളുന്നതെന്ന് നമ്മുടെ ഗുരുനാഥൻ കരുതിയിരുന്നു.......ഒരു വിദേശരാജ്യത്തുവെച്ച് മരണവുമായി പതിവിലേറെ അടുത്തെത്തിയെന്നദ്ദേഹത്തിനു തോന്നിയപ്പോഴും ഇതേ ചിന്തയുമായാണ് അദ്ദേഹം തൻെറ സമീപത്തുള്ള ശിഷ്യയുടെ നേരെ തിരിഞ്ഞ് 'ഈ വാക്ക് ഒരിക്കലും മറക്കരുത്! സ്ത്രീകളും സാധാരണക്കാരും'' എന്നു പറഞ്ഞത്.

നിശ്ചയമായും എല്ലായിടത്തുമുള്ള അടിച്ചമർത്തപ്പെട്ടവരുടെ ഉയർത്തെഴുന്നേല്പിൽ ആധുനികയുഗത്തിൻെറ സാംഗത്യം ദീർഘവീക്ഷണമുള്ള അദ്ദേഹത്തിൻെറ മനസ്സ് കണ്ടെത്തിയിരുന്നു. ഈ കാലഘട്ടത്തെ അദ്ദേഹം ശൂദ്രയുഗം അഥവാ അദ്ധ്വാനിക്കുന്നവൻെറ യുഗം എന്നും വിശേഷിപ്പിച്ചു.

തൻെറ ജനങ്ങളുടെ മനസ്സിനെ മഥിക്കുമാറ് അവരുടെ തൊഴിലാളിസമസ്യഷ്ടങ്ങളെപ്പററി അദ്ദേഹം പറഞ്ഞു. (വിദ്യാഭ്യാസം. P. 73 – 74)

നിലനില്പിനുവേണ്ടി സർവ്വഥാ പൊരുതുന്ന അവർക്ക് തങ്ങളുടെ അറിവ് വർദ്ധിപ്പിക്കുന്നതിന് ഒരു സാഹചര്യവുമുണ്ടായിരുന്നില്ല. യന്ത്രങ്ങളെപ്പോലെ അവർ കഠിനാദ്ധ്വാനം ചെയ്യുകയും വിദ്യാഭ്യാസമുള്ള സമർത്ഥന്മാർ അവരുടെ അദ്ധ്വാനഫലത്തിൻെറ ഭൂരിഭാഗവും തട്ടിയെടുക്കുകയും ചെയ്തിരുന്നു. എന്നാൽ കാലംമാറി. താഴ്ന്ന വിഭാഗങ്ങൾ ഈ സത്യം മനസ്സിലാക്കുകയും ഇതിനെതിരെ സംഘടിതമായി നിരയുണ്ടാക്കുകയും ചെയ്യുന്നു. എത്രതന്നെ ശ്രമിച്ചാലും ഉന്നതകുലങ്ങളിലുള്ളവർക്ക് ഇനിയൊരിക്കലും താഴ്ന്ന കുലങ്ങളിലുള്ളവരെ അടിച്ചമർത്താനാവില്ല. താഴ്ന്ന വിഭാഗങ്ങൾക്ക് അവർക്കവകാശപ്പെട്ട അവകാശങ്ങൾ ലഭിക്കുന്നതിന് സഹായിക്കുന്നതിലാണ് ഉയർന്ന വിഭാഗങ്ങളുടെ വളർച്ച് നിലകൊള്ളുന്നത്. അതുകൊണ്ടു ഞാൻ പറയട്ടെ, ജനങ്ങളുടെ ഇടയിൽ വിദ്യാഭ്യാസം പ്രചരിപ്പിക്കുക. നിങ്ങൾ ഞങ്ങളുടെ സഹോദരന്മാരാണെന്നും നിങ്ങൾ ഞങ്ങളുടെതന്നെ ശരീരത്തിൻെറ ഭാഗമാണെന്നും അവരോടു പറയുക. നിങ്ങളിൽനിന്നീ അനുകമ്പ അവർക്കു ലഭിക്കുന്നതോടെ അവരുടെ കർമ്മശേഷി ശതഗുണീഭവിക്കുമെന്നു തീർച്ചയാണ്.

## 30 ഭാരതത്തിൻെറ ബ്രിട്ടീഷ്ബന്ധത്തെപ്പററി സ്വാമി വിവേകാനന്ദൻ

രവീന്ദ്രനാഥടാഗോർ പറഞ്ഞതുപോലെ സമ്മതനായ പ്രവാചകനെന്ന നിലയിൽ സ്വാമി വിവേകാനന്ദൻ തൻെറ ക്രിയാത്മക

മേഖലയിൽ ഭാരതത്തിലെ ബ്രിട്ടീഷാധിപത്യത്തെ വെറുക്കമ്പോഴം നൂററാണ്ടുകളായുള്ള നിശ്ചലതയിൽനിന്നും ഭാരതത്തിൻെറ മോചനത്തിനുള്ള സാഹചര്യം അതിൽ ദർശിയ്ക്കുകയും തദനുസരണമായി അതു് പ്രയോജനപ്പെടുത്തുകയും ചെയ്യു. 1899–ൽ ഉദ്ബോധൻ എന്ന തൻെറ ബംഗാളി മാസികയ്ക്കു നല്കിയ ആധുനികഭാരതത്തെക്കുറിച്ചുള്ള പ്രഖ്യാതമായ ഉപന്യാസത്തിൽ സ്വാമി വിവേകാനന്ദൻ പറഞ്ഞു. (CWSV· Vol· IV 8th edn· P 472 – 73)

സമകാലികഭാരതഭരണകൂടത്തിൽ കുറെ ദോഷങ്ങളും പ്രബലങ്ങളായ കുറെ ഗുണങ്ങളുമുണ്ടു്. മൗര്യസാമ്രാജ്യത്തിൻെറ അധഃപതനത്തിനുശേഷം ഇന്നോളം ഭാരതത്തിലങ്ങോളമിങ്ങോളം അധീശത്വം പുലർത്തിയ ബ്രിട്ടീഷുകാരുടേതുപോലെ ഇത്ര ശക്തമായ ഒരു ഭരണസംവിധാനത്തിൻെറ നിയന്ത്രണത്തിൽ ഭാരതം ഇരുന്നിട്ടില്ല എന്നതാണു് ഏററവും വലിയ നന്മ. വൈശ്യഭരണത്തിനു കീഴിൽ....... ഇതരദേശങ്ങളിലെ ആശയങ്ങളും ചിന്തകളും ഭാരതത്തിൻെറ അസ്ഥിയിലും മജ്ജയിലും കടന്നുകൂടിയിരിയ്ക്കുന്നു. ഈ ആശയങ്ങളുടെ കൂട്ടത്തിൽ ചിലതു് അത്യന്തം നല്ലവയും ചിലതു് അങ്ങേയററം ചീത്തയും മററു ചിലതു് ഈ നാടിനനിവാര്യമായതെന്തെന്നു തീർച്ചപ്പെടുത്തുവാൻ വൈദേശികർക്കുള്ള കഴിവില്ലായ്മയുടെ തനിരൂപം കാട്ടിത്തരുന്നവയുമാണു്.

എന്നാൽ ഭാരതത്തിൻെറതന്നെ പൗരാണികദേശീയാദർശങ്ങളും നൂതനമായി ആവിർഭവിച്ച വൈദേശികാദർശങ്ങളും തമ്മിൽ ഉളവായ പ്രവർത്തനങ്ങളും പ്രതിപ്രവർത്തനങ്ങളുംകൊണ്ടു് ഭാരതം അവളുടെ നീണ്ട നിദ്ര വെടിഞ്ഞു് മെല്ലെ ഉണർന്നെഴുന്നേററുകൊണ്ടിരിയ്ക്കുന്നു എന്നതിലാണു് ഈ നന്മതിന്മകളുടെ കൂട്ടത്തെ അതിജീവിച്ചു് കാണുന്ന ഭാവിശ്രേയഃസൂചന. അവർ തെററുകൾ ചെയ്യും. ചെയ്യട്ടെ. അതിൻ തരക്കേടൊന്നുമില്ല. നമ്മുടെ എല്ലാ പ്രവൃത്തികളിലും വന്നു ഭവിയ്ക്കുന്ന കുററങ്ങളും കുറവുകളും മാത്രമാണു്. നമ്മുടെ ഗുരുനാഥന്മാർ ആരു് തെററു ചെയ്യുന്നുവോ സത്യത്തിൻെറ മാർഗ്ഗം അവനു മാത്രമേ നേടാൻ കഴിയൂ. മരങ്ങൾ തെററുചെയ്യുകയോ പാറകൾ കുററങ്ങളിലേയ്ക്കു വഴുതിവീഴുകയോ ഇല്ല. ജന്തുക്കളൊവട്ടെ വളരെ കുറച്ചേ പ്രകൃതിനിയമത്തിനുവിരുദ്ധമായി പെരുമാറിക്കാണുന്നുള്ളു. എന്നാൽ തെററുകൾ മനുഷ്യസഹജമാണു്. അതേ മനുഷ്യൻതന്നെയാണു് ഭൂമിയിലെ ദേവനായിത്തീരുന്നതു്.

## 31 വിവേകാനന്ദൻെറ ഉത്തിഷ്ഠഭാരത ദർശനം

മദ്രാസിൽനിന്നും ഹിമാലയത്തിലേയ്ക്കു് മാററിക്കഴിഞ്ഞുള്ള പ്രബുദ്ധഭാരതത്തിൻെറ ആദ്യലക്കത്തിനു നല്കിയ 'ഉത്തിഷ്ഠ ഭാരത

ത്തിന്'' എന്ന വശ്യസുന്ദരമായ കവിതയിലൂടെ സ്വാമി വിവേകാനന്ദൻ നീണ്ട നിദ്രയിൽനിന്നും ഉണർന്നെഴുന്നേററ് മാനുഷ്യകത്തിനാകെ ക്ഷേമവും സന്തോഷവും പ്രദാനം ചെയ്യുന്നതിലേയ്ക്കു മുന്നേറാൻ ഭാരതത്തോടാഹ്വാനം ചെയ്യുന്നു. (C. W. IV P. 387)

വീണ്ടുമുണരുക:

നിദ്രയ്ക്കുവേണ്ടിയമർത്ത്യനായ്
വിദ്രുതമേകുക ജീവനം നൂതനം
ദൃശ്യങ്ങളിങ്ങിവ വശ്യങ്ങളെങ്കിലും
വാരിജനേത്രങ്ങളാ വിശ്രമിച്ചീടുവാൻ
വിശ്വം വിളിയ്ക്കുന്ന സന്തതം സത്യമേ.

പാതവക്കത്തു പതിഞ്ഞുകിടക്കുന്ന
പാംസുവിൽ ശാന്തമാം വിശ്രമംപോലുമേ
ഭഞ്ജനം ചെയ്യാതെയെങ്കിലും ശക്തമായ്
മുന്നേറുകവീണ്ടുമത്യന്തസ്നിഗ്ദ്ധവാദങ്ങളാൽ
സ്ഥായിയായാഹ്ലാദനിർഭരം മുന്നിലായ്
പോകസ്വാതന്ത്ര്യമായ് ധീരം പ്രവാചകാ
ഓതുകതാവകം വാക്യം മനോഹരം.

വിവേകാനന്ദദർശനത്തിന്റെ ശക്തിയിൽനിന്നും ആധുനികചക്രവാളത്തിൽ ഉദയംകൊണ്ട ഭാരതത്തിലേയ്ക്കു" പാശ്ചാത്യരുടെ ശ്രദ്ധക്ഷണിച്ചുകൊണ്ടു് റോമയിൻ റോളാങ് പറയുന്നു: (വിവേകാനന്ദന്റെ ജീവചരിത്രം പേജ് – 316) 'അങ്ങനെ ഭാരതം നൂററാണ്ടുകളായി മുങ്ങിക്കിടന്നിരുന്ന വന്ധ്യമായ സിദ്ധാന്തങ്ങളുടെ മണൽ കൂനയിൽനിന്നും അവളുടെതന്നെ സന്ന്യാസിമാരിലൊരാൾ അവളെ വലിച്ചെടുത്തു. തത്ഫലമായി അടിത്തട്ടിൽ ഉറങ്ങിക്കിടന്നിരുന്ന ആദ്ധ്യാത്മികതയുടെ ശേഖരം മുഴുവൻ അതിന്റെ അതിർത്തികളെ ഭേദിയ്ക്കുകയും മഹത്തായ തരംഗങ്ങളുടെ ശൃംഖലകൾ വഴി പ്രവർത്തനം വ്യാപിപ്പിയ്ക്കുകയും ചെയ്തു. ഈ വഴിയ്ക്കു സ്വാതന്ത്ര്യമാക്കിയ അളവററ ഊർജ്ജത്തെപ്പററി പാശ്ചാത്യർ ബോധവാന്മാരായിരിയ്ക്കേണ്ടതാണ്.'

## 32 വിവേകാനന്ദനെപ്പററി ടാഗോർ

ദാർശനികനായിരുന്ന ശ്രീ രവീന്ദ്രനാഥടാഗോർ സ്വാമി വിവേകാനന്ദന്റെ ദർശനത്തിന്റേയും പദ്ധതികളുടെയും ആഴവും പരപ്പും അതോടൊപ്പം മനുഷ്യന്റെ മഹനീയതയെ ഉദ്ധരിയ്ക്കുന്നതിൽ അതിനുള്ള ക്രിയാത്മകപങ്കും മനസ്സിലാക്കിയിരുന്നു. ഭാരതത്തിൽ പണ്ടുകാലം മുതൽക്കേ തുടർന്നുപോരുന്ന അനുഭവങ്ങളുടെ വെളിച്ചത്തിൽ ഭാവിയിൽ വെറും ബാഹ്യാചാരമായി അധഃപതിച്ചുപോവാനിടയു

ള്ളതും ഗാന്ധിജി ഭാരതീയർക്കുപദേശിച്ചതുമായ ചർക്കയുടെ സന്ദേശം. മനുഷ്യനെ അവൻെറ പൂർണ്ണതയിലേയ്ക്ക് നയിയ്ക്കാൻ പര്യാപ്തമല്ലെന്നു മനസ്സിലാക്കി അതിൻെറ പരിമിതികളെ ചൂണ്ടിക്കാണിച്ചുകൊണ്ടു് ടാഗോർ പറഞ്ഞു: (പ്രഭാസി വാല്യം 28_286)

''സമകാലികഭാരതത്തിൽ വിധിനിഷേധങ്ങളല്ലാത്ത മഹത്തായ ഒരു സന്ദേശം പ്രവചിച്ചതു് സ്വാമി വിവേകാനന്ദൻ മാത്രമാണു്. രാഷ്ട്രത്തിലെ സമസ്തജീവികളെയും സംബോധന ചെയ്തുകൊണ്ടദ്ദേഹം പറഞ്ഞു നിങ്ങളിലെല്ലാവരിലും ബ്രഹ്മശക്തിയുണ്ടു്. പാവപ്പെട്ടവരിൽ കുടികൊള്ളുന്ന ദൈവം നിങ്ങളദ്ദേഹത്തെ സേവിയ്ക്കണമെന്നാഗ്രഹിയ്ക്കുന്നു. ഈ സന്ദേശം യുവഹൃദയങ്ങളെ പരക്കെത്തട്ടിയുണർത്തിയതുകൊണ്ടു് ത്യാഗത്തിൻെറ ഭിന്നരീതികളിലും ഭിന്നമാർഗ്ഗങ്ങളിലും രാഷ്ട്രസേവനത്തിനുള്ള ഔത്സുക്യം ഈ സന്ദേശം ഉളവാക്കി. അദ്ദേഹത്തിൻെറ സന്ദേശം മനുഷ്യനു് മഹത്വവും ആദരവും ശക്തിയും ഊർജ്ജസ്വലതയും ഒരേ സമയം നല്കി.''

## 33 വിവേകാനന്ദൻെറ പ്രധാനപ്രതിപാദ്യം- മനുഷ്യൻെറ നൈസർഗികമായ ദൈവികത്വം

സ്വാമി വിവേകാനന്ദൻെറ പ്രകാശിതങ്ങളായ എട്ടു വാല്യങ്ങളിലുള്ള സാഹിത്യസർവ്വസ്വവും ഭഗിനി നിവേദിതയുടെ ആ 'ഞാൻ കണ്ട ഗുരുനാഥൻ' എന്ന കൃതിയിലൂടെ അദ്ദേഹത്തെക്കുറിച്ചുള്ള വിഖ്യാതമായ പഠനവും വായിയ്ക്കുന്ന ഏതൊരാൾക്കും അദ്ദേഹത്തിൻെറ ചിന്തയുടെ പരപ്പും വിശ്വാസത്തിൻെറ ആഴവും കണ്ടെത്താതിരിയ്ക്കാനാവില്ല. അദ്ദേഹത്തിൻെറ വാക്കുകളിലുടനീളം കാണുന്ന പ്രതിപാദ്യം മനുഷ്യനും അവൻെറ വളർച്ചയും, വികാസവും സാക്ഷാത്കാരവുമാണു്. ഈ പ്രതിപാദ്യത്തെ ചൂണ്ടിക്കൊണ്ടു് ചിക്കാഗോയിലെ സർവ്വമതസമ്മേളനത്തിലെ വിവേകാനന്ദൻെറ പ്രഭാഷണത്തെക്കുറിച്ചുള്ള തൻെറ പഠനത്തിൽ റോമയിൻ റോള്ളാങ്ങ് പറയുന്നു.

''കാട്ടാളന്മാരുടെ അടിമപ്പെടുത്തുന്ന പൈശാചികമായ മന്ത്രവാദം മുതൽ ആധുനികശാസ്ത്രത്തിൻെറ സർവ്വാത്മനാ സ്വതന്ത്രവും ക്രിയാത്മകവുമായ ധനാത്മകത വരെ മാനവപ്രഭാവത്തിൻെറ എല്ലാ വിശ്വാസപ്രമാണങ്ങളേയും സംയോജിപ്പിയ്ക്കുന്ന കാലാതീതവും ദേശാതീതവുമായ സാർവ്വലൗകികമതത്തിൻെറതായ അദ്ദേഹത്തിൻെറ പ്രതിപാദ്യം ഓരോ തവണയും പുതിയ വാദമുഖങ്ങളോടെ എന്നാൽ വിശ്വാസത്തിൻെറ അതേ ബലത്തോടെ അദ്ദേഹം ആവർത്തിച്ചു. ഒരാളുടെ പോലും പ്രതീക്ഷയെ തകർക്കാതെ അവരവരുടെ സ്വഭാവത്തിനനുസരണമായി തങ്ങളുടെ എല്ലാ പ്രതീക്ഷകളെയും വളരുവാനും വികസിയ്ക്കുവാനും സഹായിയ്ക്കുന്നവിധം അവയെയെല്ലാം അദ്ദേഹം സമഞ്ജസ

മായി സംയോജിപ്പിച്ചു. മനുഷ്യന്റെ നൈസർഗ്ഗികമായ ദൈവികത്വവും അനന്തമായ പരിണാമത്തിനുള്ള അവന്റെ കഴിവും എന്നതല്ലാതെ ഒരു സിദ്ധാന്തവും അദ്ദേഹത്തിനുണ്ടായിരുന്നില്ല.''

## 34 ഗ്രീക്കോ-റോമൻ സാംസ്ക്കാരികപൈതൃകം

ഞാൻ മുമ്പു സൂചിപ്പിച്ചതുപോലെ, മാനവസംസ്കാരപൈതൃകത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ പഠനങ്ങളിൽ മനുഷ്യോന്നമനവിഷയത്തിൽ രണ്ടു വ്യത്യസ്തസമീപനങ്ങൾ സ്വാമി വിവേകാനന്ദൻ കണ്ടു. ഒന്ന് പൗരസ്ത്യർ രൂപപ്പെടുത്തിയതും മറേറത് പാശ്ചാത്യർ രൂപപ്പെടുത്തിയതും. ജീവശാസ്ത്രത്തിന്റെ ഭാഷയിൽ വിശദമായിപ്പറഞ്ഞാൽ ഒന്ന് വ്യക്തിയിലധിഷ്ഠിതമായ പൗരസ്ത്യപഠനവും മറേറത് ദൃശ്യവസ്തുക്കളിലധിഷ്ഠിതമായ പാശ്ചാത്യപഠനവും. ഗ്രീക്കോ–റോമൻ കാലഘട്ടം മുതൽ മനുഷ്യന്റെ വളർച്ചയ്ക്കും സാക്ഷാത്കാരത്തിനും വേണ്ടി പാശ്ചാത്യർ അവന്റെ ഭൗതികവും സാമൂഹികവുമായ പരിതസ്ഥിതികളെ കൈകാര്യം ചെയ്തുപോന്നിരുന്നു. ഈ സമീപനത്തിൽ നിന്നുരുത്തിരിയുന്ന സകല പദ്ധതികളേയും ആശയങ്ങളേയും പ്രകൃതിതത്ത്വശാസ്ത്രം, മാനവികത, എന്നീ ആധുനികപദങ്ങൾ വ്യക്തമാക്കുന്നു. അതാകട്ടെ ആധുനികസാങ്കേതികപുരോഗതിയിൽ പലപ്പോഴും ശാസ്ത്രീയം എന്ന പദംകൊണ്ടു് വിവക്ഷിയ്ക്കുന്നു. മാനവജീവിതത്തെ രൂപപ്പെടുത്തുന്ന സ്വാഭാവികവും സാമൂഹികവുമായ പരിതസ്ഥിതികളെ മനസ്സിലാക്കുകയും നിയന്ത്രിയ്ക്കുകയും കൈകാര്യം ചെയ്യുകയും ചെയ്യുന്നതിലാണ് മനുഷ്യന്റെ വികാസം നിലകൊള്ളുന്നതെന്ന് പ്രകൃതിതത്ത്വശാസ്ത്രം വിശ്വസിയ്ക്കുന്നു. സ്വന്തം വ്യക്തിത്വപ്രകടനം ഉറപ്പു വരുത്തുന്നതിന് ചിലപ്പോൾ തനിയ്ക്കു് വഴങ്ങുന്നതും മററു ചിലപ്പോൾ വഴങ്ങാത്തതുമായ തന്റെ പരിതസ്ഥിതികളെ സാങ്കേതികവിദ്യയുടെയും സാമൂഹ്യരാഷ്ട്രീയപദ്ധതികളുടെയും സഹായത്തോടെ മനുഷ്യൻ വേണ്ടതുപോലെ മെരുക്കുകയും കൈകാര്യം ചെയ്യുകയും ചെയ്യുന്നു. ഇങ്ങനെ കൈകാര്യം ചെയ്യുന്നതിന്റെ ആകെത്തുകയാണ് സംസ്കാരം. ഇതിന് ഒരു ബാഹ്യശത്രുവുമായി ഏററുമുട്ടലുണ്ടു്. മനുഷ്യന്റെ ഉള്ളിൽനിന്നുളവാകുന്ന അത്തരമൊരു വെല്ലുവിളി അവനിൽ ധൈര്യം, വിശ്വാസം, ശ്രദ്ധ എന്നിവയും സഹകരണത്തിനും സംഘടിതപ്രയത്നത്തിനുമുള്ള കഴിവും സംജാതമാക്കുന്നു. അവന്റെ ഇന്ദ്രിയങ്ങളെയും മനസ്സിനെയും സംയമിപ്പിച്ച് അവന്റെ നിരീക്ഷണങ്ങളും പാരസ്പര്യവും കൂടുതൽ വസ്തുനിഷ്ഠമാക്കുന്നു. ആയതവന്റെ ജീവിതത്തിനും പ്രവർത്തനങ്ങൾക്കും നേട്ടങ്ങൾക്കും ആസ്വാദ്യത ഉളവാക്കുന്നു. ഇതെല്ലാം കൂടിച്ചേർന്ന് സ്വഭാവശുദ്ധിയുടെയും പ്രായോഗികക്ഷമതയുടെയും വികാസത്തിനുള്ള വിദ്യാലയമായിത്തീരുന്നു. ഗ്രീക്കോ–റോമൻ കാലഘട്ടം മുതൽക്കിന്നോളം

പാശ്ചാത്യരുടെ മൗലികചോദനയായി സ്വാമി വിവേകാനന്ദൻ കണക്കാക്കി പൗരുഷത്തിന്റെ തത്ത്വചിന്തയെന്നദ്ദേഹം വിളിക്കുന്ന മാനവദർശനം ഇതാണ്.

അതിന്റെ പ്രകൃതിതത്വശാസ്ത്രത്തിന്റെ അവശ്യഘടകമാണ് ഗ്രീക്കുമതം. അതു് ഇഹലോകസംബന്ധിയും പ്രായോഗികവുമാണ്. സോക്രട്ടീസും ഗ്രീസിലെ വിശുദ്ധമതങ്ങളും പ്രകൃത്യതീതഭാവത്തിലേക്കു വളർന്നിട്ടുണ്ടെങ്കിലും അവ ഗ്രീക്ക് വീക്ഷണങ്ങൾക്കും ചിന്തകൾക്കും അതീതമായന്യമായി നിലകൊള്ളുന്നു. ഇതുകൊണ്ടു തന്നെയാണ് ഗ്രീസിന് സോക്രട്ടീസിനെ ഉൾക്കൊള്ളാൻ കഴിയാതെ വന്നതും അദ്ദേഹത്തിനു മരണശിക്ഷ വിധിച്ചതും. മനുഷ്യൻ സ്വയമറിയണം എന്ന അവരുടെ തന്നെ സന്ദേശത്തെ അവന്റെ സാമൂഹികവ്യക്തിത്വത്തിനുപരി അവർ പിൻതുടർന്നില്ല. സാമൂഹികവും രാഷ്ട്രീയവുമായ പ്രതിഭാസങ്ങളിൽ അങ്ങേയററം ശുഷ്ക്കാന്തിയോടും ആവേശത്തോടുംകൂടി അവർ ചെയ്തു നിരീക്ഷണപഠനങ്ങൾപോലെ ചെയ്തിരുന്നെങ്കിൽ അനന്യസാധാരണവും സനാതനവും ആകുമായിരുന്ന മതത്തിന്റെ നിഗൂഢതകളെ അമ്മാതിരി ഒരു പഠനത്തിനു വിധേയമാക്കേണ്ടതിന്റെ ആവശ്യകതയും അവർക്കു ബോധ്യമായില്ല.

## 35 ഇന്തോ-ഏഷ്യൻ സാംസ്കാരിക പൈതൃകം

ഗ്രീക്കുകാർ ഉപേക്ഷിച്ചതെന്തോ അതു് കിഴക്കിന്റെ വിശിഷ്യ ഇന്ത്യയുടെ ആവേശമായി. ഇതു് വ്യക്തിക്കു പ്രാധാന്യം നല്കുകയും സാഹ്യപരിതഃസ്ഥിതിളെ ഉപേക്ഷിക്കുകയും ചെയ്യുന്ന മറെറാരു സമീപനത്തിനു ഇടയാക്കി. ഇതാണ് മതത്തിന്റെ സമീപനം. പ്രത്യേകിച്ച് ഉന്നതമായ ഇന്ദ്രിയാതീതഭാവങ്ങളിൽ മഹത്തരങ്ങളായ എല്ലാമതങ്ങളും കിഴക്കിന്റെ സംഭാവനയാണ്. അതു മനുഷ്യനോട് അവന്റെ ''അകത്തടം'' ശക്തമാക്കാനും സാഹചര്യങ്ങളെ പരിഗണിക്കുവാനും വേണ്ടത്ര ശക്തി പ്രാപിച്ചാൽ പരിതഃസ്ഥിതികളെ കണക്കാക്കേണ്ടതില്ലെന്നും പറയുന്നു. ബാഹ്യലോകത്തു് ഉളവാകുന്ന സംഘർഷത്തിന്റേയും മുന്നേററത്തിന്റേയും സ്ഥാനത്തു് സഹനശക്തിയുടെയും തിതിക്ഷയുടെയും സദ്ഭാവനകളെ പ്രതിഷ്ഠിക്കുകയും കർമ്മത്തിന്റേയും സുഖത്തിന്റേയും സ്ഥാനത്തു് ത്യാഗത്തിനും തപസ്സിനുമുള്ള സാമർത്ഥ്യത്തെ വർദ്ധിപ്പിക്കുകയും ബാഹ്യലോകത്തോടുള്ള പ്രതികരണശേഷിയെ അങ്ങേയററം കുറയ്ക്കുകയും ചെയ്യുന്നു. ഇതിനു ഒരു ശത്രുവുമായി പൊരുതേണ്ടതുണ്ട്. എന്നാൽ ആ ശത്രു മനുഷ്യന്റെ ഉള്ളിലാണ് പുറത്തല്ല. ആ സമീപനം മനുഷ്യനു അമരത്വത്തിന്റെ സൂചന നല്കുന്നു. ഇതു് തന്റെ ഉള്ളിലും പുറത്തുമുള്ള കാലാതീതമായ ഉണ്മയുടെ അനുസ്യൂതതയുമായി ആത്മസൗഹൃദത്തിന

വനെ പ്രേരിപ്പിയ്ക്കുന്നു. എന്നാൽ ഇതു് സർവ്വാതിശായിയായ മാനവ സാക്ഷാൽക്കാരമാണു്. ഇതിൻെറ യഥാതഥമായ ഭാവപ്രകടനം ആത്മീയജീവിതത്തിലാണു്. ഉത്തമങ്ങളായ എല്ലാ മതങ്ങളുടെയും സമീപനവും മനോഭാവവും, പ്രവൃത്തിയും ആത്മീയമാണു്. ഇവിടെ മാനഷ്യകത്തിൻെറ മറെറാരു ദർശനം അനാവരണം ചെയ്യപ്പെടുന്നു. മാനവമഹത്ത്വത്തിൻെറ അഥവാ ദൈവീകതയുടെ തത്വചിന്ത ഇതിനെ കിഴക്കിൻെറ വ്യത്യസ്തസന്ദേശമായി വിവേകാനന്ദൻ അംഗീകരിച്ചിരിയ്ക്കുന്നു. ഏഷ്യ പൊതുവേയും ഭാരതം പ്രത്യേകിച്ചും മാനവികതയുടെ ഈ തത്വചിന്തയെ ഉയർത്തിപ്പിടിയ്ക്കുകയും അവരുടെ നാഗരികതയെയും സംസ്കാരത്തെയും ഇതുകൊണ്ടു സേചനം ചെയ്യുന്നതിനു് ഒരു ബെടുകയും ചെയ്തു. ക്രിസ്തുമതത്തിലൂടെ പാശ്ചാത്യ സംസ്കാരത്തെയും നാഗരികതെയെയും ഇതു് ശക്തമായി സ്വാധീനിച്ചെങ്കിലും പൗരസ്ത്യസംസ്കാരത്തിലും നാഗരികതയിലും പൗരുഷത്തിൻെറ പാശ്ചാത്യദർശനം സാകല്യേന സമ്മേളിയ്ക്കുന്നതിൽ പരാജയപ്പെട്ടതുപോലെ ഇവിടെയും സാകല്യേനയുള്ള സമ്മേളനത്തിനു് കഴിഞ്ഞില്ല. മനുഷ്യനിലെ ആത്മീയസത്ത അനാവരണം ചെയ്യുന്നതിലൂടെ അവനെ അവൻെറ ഭൗതിക നേട്ടങ്ങൾക്കും സമ്പത്തിനും അതീതമാക്കിത്തീർക്കുന്നു. അതു് അനന്യമായൊരാത്മീയസത്ത അവനിൽ വെളിപ്പെടുത്തുന്നു. സമൂഹത്തിലുള്ള അവൻെറ നിലയെക്കാൾ ഉന്നതവുമായി ഒരു നിലയും ആത്മാഭിമാനവും അതു പ്രഖ്യാപിയ്ക്കുന്നു. ഇവിടെ ''മനുഷ്യൻ സ്വയമറിയുക'' എന്ന ഗ്രീക്ക് സന്ദേശത്തിൻെറ പരമകാഷ്ഠ ബോധ്യമാവുന്നു.

ഇങ്ങനെ അനാവരണംചെയ്ത ആത്മാഭിമാനം സിദ്ധന്മാരും സാധകന്മാരും അനുഷ്ഠിയ്ക്കുന്ന പരിത്യാഗത്തിൽ മാത്രമല്ല പിന്നെയോ, സാധാരണ ജീവിതസംഭവങ്ങളിൽപോലും പ്രകാശിച്ചു കാണാം. സ്വാമി വിവേകാനന്ദൻെറ സമകാലികരിൽ പ്രായമേറിയ ആളും അദ്ദേഹത്തിനു പ്രിയങ്കരനുമായിരുന്ന പണ്ഡിററു് ഈശ്വര ചന്ദ്രവിദ്യാസാഗരുമായി ബന്ധമുള്ള രസകരമായ ഒരു അനുഭവം ഇതിലേയ്ക്കു ദൃഷ്ടാന്തമാണു്. സാമൂഹ്യപരിഷ്കർത്താവെന്ന നിലയിൽ വിദ്യാസാഗറിനോടുള്ള സ്വാമിജിയുടെ പ്രത്യേകപരിഗണന ചൂണ്ടിക്കാണിച്ചിട്ടു്. 'സ്വാമി വിവേകാനന്ദനുമൊന്നിച്ചുള്ള പരിവ്രജനത്തിൻെറ ഓർമ്മക്കുറിപ്പുകൾ' എന്ന ഗ്രന്ഥത്തിൽ ഭഗിനി നിവേദിത പറയുന്നു. (C.W-35-36).

''എന്നാൽ അദ്ദേഹത്തെക്കുറിച്ചു് അദ്ദേഹത്തിനേററ ഇഷ്ടപ്പെട്ട കഥ നിയമസഭയിൽനിന്നും വീട്ടിലേയ്ക്കു മടങ്ങുമ്പോൾ ഇമ്മാതിരി സന്ദർഭങ്ങളിൽ ആംഗലേയ വേഷവിധാനം വേണമോ വേണ്ടയോ

എന്നു പര്യാലോചിച്ച ആ ദിവസത്തിന്റേതായിരുന്നു. പെട്ടെന്നു് തനിയ്ക്കു മുന്നിൽ അത്യാഡംബരപൂർവ്വം മെല്ലെനടന്നുപോകുന്ന പരിഷ്കൃതനും സ്ഥൂലപ്രകൃതിയുമായ മുസ്ലീമിന്റെ അടുത്തു് വന്നൊരാൾ ഇപ്രകാരം പറഞ്ഞു. ''സർ അങ്ങയുടെ വീടു് കത്തിയെരിയുന്നു!'' ഇതു കേട്ടിട്ടു് ആ മുസ്ലീം തന്റെ നടപ്പിന്റെ വേഗത കൂട്ടുകയോ കുറയ്ക്കുകയോ ചെയ്തില്ല. സന്ദേശവാഹകൻ ഇതു കണ്ടു് തന്റെ വിസ്മയം പ്രകടിപ്പിച്ചപ്പോൾ അദ്ദേഹം അവന്റെ നേർക്കുതിരിഞ്ഞു് രോഷാകുലനായി പ്രതിവചിച്ചു: ''മൂഢാ, ഏതാനും ചുള്ളികൾ കത്തിയെരിയുന്നതുകൊണ്ടു് ഞാൻ എന്റെ പൂർവ്വികരുടെ സമ്പ്രദായം വെടിയണമെന്നോ?'' പിമ്പിൽ നടന്നിരുന്ന വിദ്യാസാഗർ കോട്ടും, ചെരിപ്പുപോലും വേണ്ടെന്നു വെയ്ക്കുവാനും ചദറും ധോത്തിയും മാത്രം ധരിയ്ക്കുവാനും നിശ്ചയിച്ചു.

## 36 പരിശുദ്ധിയുടെയും പൗരുഷത്തിന്റെയും സമന്വയത്തിന്റെ ആവശ്യകത

ഗ്രീക്കുകാരും മററും സമൂഹത്തിൽ മനുഷ്യന്റെ നിലയെന്തെന്നു് അഥവാ മനുഷ്യന്റെ പാശ്വവികാസമെന്തെന്നു് ഗ്രഥിച്ചപ്പോൾ ഭാരതമാവട്ടെ മനുഷ്യനെ അവന്റെ നെടുകെയുള്ള വികാസത്തിൽ ശ്രദ്ധപതിപ്പിച്ചു. ഓരോന്നിനും അതിന്റെ മഹത്ത്വവും പ്രാധാന്യവുമുണ്ടു്. അതോടൊപ്പം അതാതിന്റെ പരിമിതികളും. യഥാർത്ഥത്തിൽ ഒന്നു് മറേറതിന്നു് പൂരകമാണു്.

സ്വാമി വിവേകാനന്ദൻ സ്വന്തം ജീവിതത്തിൽ ഈ രണ്ടു തത്വചിന്തകളുടെയും ആഴങ്ങളെ കൂട്ടിയിണക്കിയിട്ടുണ്ടു്. സ്വന്തം വ്യക്തിവൈശിഷ്ട്യത്തിൽ പടിഞ്ഞാറിന്റെ പൗരുഷവും കിഴക്കിന്റെ പരിശുദ്ധിയും അദ്ദേഹം ഉൾക്കൊണ്ടു. സമഗ്രമാനവസംസ്കാരത്തിന്റെ രണ്ടു് അനിവാര്യഘടകങ്ങളെന്ന നിലയിൽ അവയെ അദ്ദേഹം പുല്കുകയും അവയുടെ സംശ്ലേഷണത്തിന്റെ യുഗമെന്നു് ആധുനികകാലഘട്ടത്തെ പ്രഖ്യാപിയ്ക്കുകയും ചെയ്തുവെങ്കിലും അവയുടെ മഹത്ത്വവും പരിമിതിയും അദ്ദേഹം വ്യക്തമായി കണ്ടറിഞ്ഞിരുന്നു. മുൻചൊന്ന ശ്രീരാമകൃഷ്ണന്റെ 'സർവ്വാശ്ലേഷിയായ വിജ്ഞാന'ത്തിൽ നിന്നുയിർകൊണ്ട അദ്ദേഹത്തിന്റെ മാനവദർശനത്തിനെതിരായല്ല, പൂരകമായാണവ നിലകൊണ്ടതു്. മനുഷ്യനെ അവന്റെ ഭൗതികപ്രാന്തത്തിൽനിന്നു് ആദ്ധ്യാത്മികസത്തയിലേയ്ക്കും സകലതയിൽ നിന്നു് സൂക്ഷ്മതയിലേയ്ക്കും ഇറങ്ങിച്ചെന്നു് പഠിയ്ക്കുന്നതിനു പ്രേരിപ്പിയ്ക്കുന്ന പൗരുഷത്തിന്റേതായ ഒരു നൂതനചിന്താസരണി പാശ്ചാത്യപൗരസ്ത്യചിന്തകളെ സമന്വയിപ്പിച്ചദ്ദേഹം വെട്ടിത്തുറന്നു.

ഒററെഗ്ഗോററസ്സ് ഈ രണ്ടു ദർശനങ്ങളുടെയും പരിമിതിയെ ചരിത്രം വെളിവാക്കുന്നു. പരിസ്ഥിതികളെ പരിഗണിയ്ക്കാത്ത കിഴക്കിന്റെ പഠനങ്ങൾ കോടിക്കണക്കായ മനുഷ്യരുടെ വികാസത്തെ തടഞ്ഞുനിർത്തി. ശരീരത്തെ മറന്ന് ആത്മാവിൽ ശ്രദ്ധ കേന്ദ്രീകരിച്ചതിന്റെ ഫലമായി ആത്മാവിനും ശരീരത്തിനും നാശമുണ്ടായതിന്റെ പാഠങ്ങൾ അദ്ദേഹം ഭാരതീയക്ക് അവരുടെ പൂർവ്വചരിതങ്ങളിൽനിന്നും കാട്ടിക്കൊടുത്തു. അതേസമയം പാശ്ചാത്യക്ക് ഇതിനു നേരേ വിപരീതമായ അവരുടെ ചരിത്രവും വെളിവാക്കി. പ്രകൃതിതത്വശാസ്ത്രവും, സാഹിത്യസംസ്കാരവും എന്തിനു ശാസ്ത്രീയ സാഹിത്യസംസ്കാരംപോലും മനുഷ്യാത്മാവിനെ സാഹചര്യത്തിന്റെ വെറും സൃഷ്ടിയായി തരംതാഴ്ത്താത്തിടത്തോളം, മനുഷ്യസത്തയെ ചിലർ പറയുന്ന പരിഷ്കാരഭ്രമത്തിന്റെ ഭോഗലാലസതയിലേയ്ക്കു നയിയ്ക്കാത്തിടത്തോളം, വിലയുററതാണെന്നദ്ദേഹം പറഞ്ഞു. തന്റെ വ്യക്ത്യധിഷ്ഠിതാസ്ഥിത്യുപരി ഒരു സാമൂഹികാസ്തിത്വം ഉള്ളതുപോലെ മനുഷ്യന് അവന്റെ സാമൂഹികസ്വത്വത്തിന്നപ്പുറം ഒരു ആന്തരികസത്തയുണ്ട്. പൂർണ്ണത കൈവരിക്കണമെങ്കിൽ തന്റെ സാമൂഹികസ്വത്വത്തെ മറികടക്കുകയും എല്ലാക്കാര്യത്തിലും ആന്തരികസത്തയെ നേടുകയും വേണം. ''ജീവിതയാത്രയുടെ അന്ത്യഘട്ടങ്ങളിൽ മനുഷ്യൻ തനിച്ചു നടക്കുന്നു'' എന്നു ഡോ. രാധാകൃഷ്ണൻ പറയുന്നു. മനുഷ്യന്റെ ഈ അതിക്രമണം അവന്റെ മരണത്തെയും ഉയിർത്തെഴുന്നേല്പിനെയും ഉൾക്കൊള്ളുന്നു. ''സ്വന്തം ജീവിതം കണ്ടെത്തുന്നവനതു നഷ്ടപ്പെടും. എനിയ്ക്കുവേണ്ടി സ്വജീവിതം വെടിയുന്നവനതു കണ്ടെത്തും'' എന്നു ക്രിസ്തു പറയുന്നു. (മാത്യൂ — 10. 39) അതിനു ശ്രമിക്കാതെയും അതു നേടാതെയും ഇരിയ്ക്കുന്നിടത്തോളം അനിവാര്യമായ മൃത്യു അസന്തുഷ്ടമായ കടങ്കഥപോലെ, വിളിക്കാതെ വന്നുകയറുന്ന ഇടനിലക്കാരനെപ്പോലെ, അവമുമ്പിൽ പ്രത്യക്ഷമായും അതിലയാൾ എന്നെന്നും അറിയപ്പെടാത്തവനായും നിലകൊള്ളും. മരണത്തിന്റെ യാഥാർത്ഥ്യത്തെ ഉൾക്കൊള്ളാത്ത ഒരു ദർശനത്തിനും ആഴം അവകാശപ്പെടുവാനാവില്ല. ഗ്രീക്കോ-റോമൻ കാലഘട്ടംമുതൽ ഇന്നോളം പാശ്ചാത്യതത്ത്വചിന്തയുടെ പ്രധാനപരിമിതി ഇതാണ്. പാശ്ചാത്യമാനവികതയുടെ ഈ അടിസ്ഥാനദുരന്തം പാശ്ചാത്യചിന്തകന്മാർതന്നെ മനസ്സിലാക്കിയിട്ടുണ്ട്, നൂറു വർഷങ്ങൾക്കുമുമ്പ് ആധുനികക്ഷേമരാഷ്ട്രത്തിന്റെ ശരിയായ വിമർശകനെന്ന നിലയിൽ വിഖ്യാതനായ ഷോപ്പനോവറുടെ അഭിപ്രായത്തിൽ ഇന്ദ്രിയബദ്ധമായ ജീവിതം അസന്തുഷ്ടമാണ്. ('ലോകം ഇച്ഛയും ആദർശവും.' ഹാൽഡേനും — കെമ്പും വിവർത്തനം ചെയ്തതു്. Vol. I. P. 404)

''ആഗ്രഹത്തിൽനിന്നും സംരക്ഷണത്തിൽനിന്നും സ്വതന്ത്രരായ എല്ലാ മനുഷ്യരും എല്ലാ ഭാരവും വലിച്ചെറിഞ്ഞുകഴിയുമ്പോൾ അവർതന്നെ അവക്ക ഭാരമാവുന്നു.''

ആധുനികമനുഷ്യന്റെ ആത്മാന്വേഷണത്തെക്കുറിച്ച് C. G. ജംഗ് വിശദീകരിയ്ക്കുന്നതു് നാം കാണുന്നു. ഭൗതികനേട്ടങ്ങളും ആന്തര സംസ്കാരവും തമ്മിലുള്ള വ്യത്യാസം ചൂണ്ടിക്കാണിച്ചുകൊണ്ടും ജീവിതത്തിലുടനീളം ഭൗതികനേട്ടങ്ങൾക്കവേണ്ടി പരക്കം പായുന്നതിന്റെ അർത്ഥശൂന്യത വ്യക്തമാക്കിക്കൊണ്ടും അദ്ദേഹം പറയുന്നു. (ആധുനികമനുഷ്യൻ ഒരാത്മാന്വേഷണത്തിൽ. P. 118 – 26)

പ്രകൃതി ഇതിനു തികച്ചും വിപരീതമായ ബോധസത്തയുടെ ഉയർന്ന നിലയെ ആസ്പദമാക്കിയുള്ള എന്തിനെയും പരിഗണിയ്ക്കുന്നില്ല. തന്മൂലം സമൂഹം മനസ്സിന്റെ ഈ അദ്ഭുതങ്ങളെ വളരെ വലിയ നിലകളിൽ വിലമതിയ്ക്കുന്നില്ല. വ്യക്തിവൈശിഷ്ട്യത്തിനല്ല, മറിച്ച് നേട്ടങ്ങൾക്കാണു് അതിന്റെ സംഭാവന. അതാവട്ടെ പലപ്പോഴും മരണാനന്തരവും.

പ്രശ്നസങ്കീർണ്ണമായ തിരക്കിനിടയിൽ നേട്ടങ്ങളും പ്രായോഗികതയും അടങ്ങിയുള്ള ആദർശങ്ങൾ നമ്മെ നയിയ്ക്കുന്നതായി കാണപ്പെടുന്നു. നമ്മുടെ മാനസികാസ്തിത്വത്തെ സാന്ദ്രീകരിയ്ക്കുകയും വികസിപ്പിയ്ക്കുകയും ചെയ്യുന്ന പ്രയത്നങ്ങൾക്ക് അതു വഴികാട്ടിയായി നിലകൊള്ളുന്നു. ലോകത്തു് നമ്മുടെ നിലനില്പിന്നതു സഹായിക്കുന്നു; എന്നാൽ സംസ്കാരമെന്നു നാം വിളിയ്ക്കുന്ന വിപുലമായ മാനസികാവസ്ഥയിലേയ്ക്കു് നമ്മെ വികസിപ്പിയ്ക്കുന്നതിനതിന്നാവില്ല.

ജീവിതത്തിന്റെ മദ്ധ്യകാലഘട്ടങ്ങളിലേയ്ക്കു് എത്തുമ്പോൾ നമ്മുടെ വ്യക്തിഗതനിഗമനങ്ങളിലും സാമൂഹികകാഴ്ചപ്പാടുകളിലും സുരക്ഷിതമായൊരവസ്ഥ കൈവരിയ്ക്കുന്നതിൽ നാം വേണ്ടത്ര വിജയിച്ചിട്ടുണ്ടു്. സ്വഭാവത്തിന്റെ ശരിയായ ആദർശങ്ങളും ആശയങ്ങളും ശരിയാംവണ്ണം കണ്ടെത്തിയതുപോലെ നമുക്കനുഭവപ്പെടുന്നു. അതുകൊണ്ടുതന്നെ അവ സനാതനമാണെന്നു നാം സങ്കല്പിയ്ക്കുകയും സദാ അവയിൽ കടിച്ചുതൂങ്ങുന്നതിൽ ശ്രദ്ധിയ്ക്കുകയും ചെയ്യുന്നു. വ്യക്തിത്വത്തിന്റെ ന്യൂനീകരണംകൊണ്ടുമാത്രമേ സമൂഹം നല്കുന്ന നേട്ടങ്ങളെ വരിയ്ക്കാനാവൂ എന്ന യാഥാർത്ഥ്യം നാം ശ്രദ്ധാപൂർവ്വം നിരീക്ഷിക്കുന്നു. നമ്മുടെ ജീവിതാനുഭവങ്ങളിലെ സംഭവപരമ്പരകളിൽ ഒട്ടൊക്കെത്തന്നെ പൊടിപിടിച്ച ഓർമ്മകൾക്കിടയിൽ നിലകൊള്ളുന്നു.

ജീവിതത്തിന്റെ മദ്ധ്യാഹ്നത്തിനും അതിന്റേതായ പ്രാധാന്യം കൂടിയേ കഴിയൂ. അതു് ജീവിതാരംഭത്തിന്റെ വെറും വിലക്ഷണമായൊരനുബന്ധമായിക്കൂടാ. വ്യക്തിയുടെ വികാസത്തിൽ ശൈശവം

നിർണ്ണായകമാണെന്നതു തർക്കമററ സംഗതിയാണ്. ബാഹ്യലോകത്തു നമ്മുടെ സുരക്ഷിതത്വത്തിലും നമ്മുടെ ചിന്തകളുടെ പ്രസാരണത്തിലും നമ്മുടെ കുഞ്ഞുങ്ങളുടെ പരിചരണത്തിലും അതു നില കൊള്ളുന്നു. ഇതാണ് പ്രകൃതിയുടെ അനിവാര്യത. ഈ ആവശ്യങ്ങളെല്ലാം നേടിക്കഴിഞ്ഞാൽ—അതിലപ്പുറം നേടിക്കഴിഞ്ഞാൽ ധനസമ്പാദനവും കീഴടക്കുന്നതിനുള്ള അഭിവാഞ്ഛയും ജീവിതവികാസത്തിനുള്ള ത്വരയും എല്ലാ യുക്തിവിചാരങ്ങളുടെയും അതിരുകളെ ഉല്ലംഘിയ്ക്കുമോ? പ്രഭാതത്തിൻെറ നിയാമകതത്ത്വങ്ങളെ അതായതു ജീവിതലക്ഷ്യത്തെ ആരാണോ ജീവിതസായാഹ്നത്തിലും കൊണ്ടുനടക്കുന്നതു്, വളൎന്നു വരുന്ന ഒരു യുവാവു തൻെറ ശിശുസഹജമായ അഹന്തയെ അപരിഷ്കൃതമാംവണ്ണം വളൎത്തി സാമൂഹികമായി പരാജയപ്പെടുന്നതുപോലെ, അങ്ങനെ ചെയ്യുന്നതിനയാൾ തൻെറ ആത്മവിനാശകരമാംവിധം വലിയ വില നല്കേണ്ടിവരും. ധനസമ്പാദനവും സാമൂഹികാവബോധവും, കുടുംബവും, ഭാവിയുമെല്ലാം വെറും പ്രകൃതിമാത്രം സംസ്കാരമല്ല. പ്രകൃതിയുടെ അനിവാര്യതയ്ക്കുമുപരിയാണ് സംസ്കാരം. ജീവിതത്തിൻെറ രണ്ടാം പകുതിയുടെ അൎത്ഥവും അനിവാര്യതയുമാണ് സംസ്കാരം.

''ഗ്രീക്കുസംസ്കാരത്തിൻെറ ഏററവും വലിയ പരാജയം വലിയൊരുളവുവരെ ഇതാണെന്നും അതു തന്നെയാണ് പാശ്ചാത്യസംസ്കാരത്തിൻേറയും പരാജയമെന്നും സമൎത്ഥിച്ചുകൊണ്ടു് ലേപ്സ് ഡിക്കിൻസൺ പറയുന്നു: (ജീവിതത്തെക്കുറിച്ചുള്ള ഗ്രീക്കു് വീക്ഷണം P. 68)

''ഗ്രീക്കുകാർ പുറംലോകത്തു് എത്ര കണ്ടു് പൂൎണ്ണമായി സന്തുഷ്ടരാണോ അത്രത്തോളം സന്തോഷത്തോടും സ്വാതന്ത്ര്യത്തോടും സ്വയം മറന്നു് തൻെറ കഴിവുകൾ പ്രകാശിപ്പിയ്ക്കുന്നു. കൎമ്മത്തിലും അഭിലാഷത്തിലും എത്ര ശക്തവും തീവ്രതരവുമായി അയാൾ മുഴുകുന്നുവോ അത്ര കണ്ടു് വാൎദ്ധക്യത്തിൻേറയും മരണത്തിൻേറയും പ്രതിഭാസങ്ങൾ അയാൾക്കു് ജ്ഞേയമായിത്തീരുന്നു. നമുക്കറിയാൻ കഴിഞ്ഞിടത്തോളം ഈയൊരു പ്രശ്നത്തിൽ അയാളുടെ മതം വിശേഷിച്ചറിവും ശാന്തിയും നല്കുന്നില്ല. അയാളുടെ ഹ്രസ്വജീവിതത്തിൻെറ സംഗീതം സ്ഥായിയായൊരു സ്വരച്ഛേച്ഛയില്ലാതെ അവസാനിയ്ക്കുന്നു. അതിനും മുമ്പുതന്നെ യുക്തി തന്നോടൊപ്പം അയാളുടെ ധൎമ്മസംഹിതയെ നയിച്ചുകൊണ്ടുപോകുംവിധം അവളുടെ വിമൎശനം രൂപപ്പെടുത്തി, ആയതിൻെറ ന്യൂനത അയാളുടെ വികാരങ്ങളിൽ പ്രകടവുമാണ്.''

മേലുദ്ധരിച്ച പുസ്തകത്തിൻെറ അവതാരികയിൽ ഗ്രീസിനെ സാമൂഹികബന്ധത്തിൽ ആധുനികമനുഷ്യനെ സഹായിയ്ക്കുകയും

പീഡിപ്പിയ്ക്കുകയും ചെയ്യുന്ന വസ്തുതകളെ അവളുടെ നഗരരാഷ്ട്രങ്ങളുടെ പരിമിതപ്രവാഹത്തിനുള്ളിൽ സംവലയം ചെയ്യുന്ന ഭൂമിയെന്ന് E. M. ഫോസ്റ്റർ വിശേഷിപ്പിയ്ക്കുന്നു.

ആധുനികപ്രകൃതിസിദ്ധാന്തത്തിന്റെ പുരോഗമനാത്മകങ്ങളായ വസ്തുതകളെ സ്വാഗതം ചെയ്യുമ്പോഴും സ്വാമി വിവേകാനന്ദൻ അതിന്റെ അത്യുക്തികളെയും അതിന്റെ പിന്തിരിപ്പൻ ആശയങ്ങളെയും അർത്ഥഗർഭമായ വാക്കുകളിൽ എതിർത്തു. ഭഗിനി നിവേദിതയോട് അദ്ദേഹം പറയുന്നു. (ഞാൻ കണ്ട ഗുരുനാഥൻ—PP 220—21)

'ഓർത്തുകൊള്ളുക, ഭാരതത്തിന്റെ സന്ദേശം ആത്മാവ് അവിദ്യയ്ക്കു (Nature)വേണ്ടിയെന്നല്ല അവിദ്യ ആത്മാവിനുവേണ്ടിയെന്നാണ്.'

ലോപ്സ് ഡിക്കിൻസൺ ചൂണ്ടിക്കാണിച്ച പടിഞ്ഞാറിന്റെ ദുരന്തം സ്വാമി വിവേകാനന്ദൻ ശ്രദ്ധിച്ചിരുന്നു. ഭാരതത്തിന്റെ അനുഭവവുമായി താരതമ്യപ്പെടുത്തിക്കൊണ്ട് അദ്ദേഹം പറഞ്ഞു. (ibid 116)

''പടിഞ്ഞാറൻ സാമൂഹികജീവിതം ഒരു പൊട്ടിച്ചിരിപോലെയാണ് എന്നാലതിന്റെ ഉള്ളിൽ നിലവിളിയാണ്. അതവസാനിയ്ക്കുന്നതാവട്ടെ നിശ്വാസത്തിലും. കളിയും ചിരിയുമെല്ലാം പുറമേയ്ക്കുമാത്രം വാസ്തവത്തിൽ അവ നിറച്ചും ചൂടുനെടുവീർപ്പുകളാണ് ഇവിടെയോ പുറമേയ്ക്ക് ദുഃഖവും വേദനകളും ഉള്ളിൽ നിസ്സാരതയും ആനന്ദവും. അതുപോലെ സ്വാമിജി അതിശയപൂർവ്വം വിവരിച്ചതെങ്കിലും തികച്ചും വസ്തുനിഷ്ഠമായ മറെറാരു വൈരുദ്ധ്യം ഭഗിനിനിവേദിത ചൂണ്ടിക്കാട്ടുന്നു. അവർ പറഞ്ഞതുപോലെ.'' (ibid-110)

'ഒരു മനുഷ്യനു് ഇരുപത്തു സംവത്സരങ്ങൾ ഏകാന്തമായി വസിച്ച് പരിശുദ്ധനായിരിയ്ക്കുവാൻ കഴിയില്ലെന്ന പാശ്ചാത്യചിന്തയും ഇരുപതുസംവത്സരങ്ങൾ ഏകാന്തതയിൽ കഴിഞ്ഞ ഒരുവനോളം പൂർണ്ണതയാർജ്ജിമില്ലെന്നുള്ള ഭാരതീയചിന്തയും ചേർത്തുവെച്ച് നോക്കുമ്പോൾ പാശ്ചാത്യവും പൗരസ്ത്യവുമായ ചിന്താപദ്ധതികളുടെ വ്യത്യാസം തന്റെ മനസ്സിനു് ഇതിൽ കൂടുതൽ വെളിവാകുവാനില്ലെന്നു സ്വാമിജി പറഞ്ഞു.'

അപ്രകാരം മനുഷ്യനെ അവന്റെ ഭൗതികവും സാമൂഹികവും പാരത്രികവുമായ രംഗങ്ങളിൽ സമഗ്രമായി വീക്ഷിച്ചുകൊണ്ടും അവന്റെ സമ്പൂർണ്ണവികാസം ഉറപ്പാക്കിക്കൊണ്ടുമുള്ള ഒരു മാനവദർശനം സ്വാമി വിവേകാനന്ദൻ പ്രഖ്യാപിച്ചു. കിഴക്കെന്നും പടിഞ്ഞാറെന്നുമുള്ള ഭേദമില്ലാതെ ഏതു മനുഷ്യനും അതിൽ ആനന്ദിയ്ക്കുകയും സമഗ്രവികാസം നേടുന്നതിനായി അതിൽ നിന്നു പ്രചോദനമുൾക്കൊള്ളുകയും ചെയ്യുന്നു. പ്രകൃതിസിദ്ധാന്തവും മതേതരത്വവുംപോലും

അവശ്യഘടകങ്ങളായിട്ടുള്ള പ്രസ്തുത സമഗ്രമാനവദർശനം ചുരുക്കം വാക്കുകളിൽ ഇങ്ങനെ സംക്ഷേപിക്കാം. (വി: സാ: സ_1_124) ''ഓരോ ആത്മാവും പ്രബലമാംവിധം പരിശുദ്ധമാണ്. ആന്തരികവും (ധർമ്മം, കല, മതം മുതലായവകൊണ്ട്) ബാഹ്യവും (ശാസ്ത്രം, സാങ്കേതികവിദ്യ, സാമൂഹ്യരാഷ്ട്രീയപദ്ധതികൾ മുതലായവകൊണ്ട്) ആയ പ്രകൃതിയെ നിയന്ത്രിച്ച് ഈ ആഭ്യന്തരപരിശുദ്ധി പ്രകടമാക്കുകയാണ് ജീവിതലക്ഷ്യം.

കർമ്മം കൊണ്ടോ, ആരാധനകൊണ്ടോ, മനോനിയന്ത്രണംകൊണ്ടോ —, ഇവയിൽ ഒന്നുകൊണ്ടോ പലതുകൊണ്ടോ എല്ലാംകൊണ്ടു തന്നെയോ ഇതു ചെയ്യുക, മോചനം നേടുക. ഇതാണ് മതത്തിന്റെ ആകത്തുക. തത്ത്വങ്ങളും സിദ്ധാന്തങ്ങളും, കർമ്മകലാപങ്ങളും ഗ്രന്ഥങ്ങളും, ആരാധനാലയങ്ങളും, വിഗ്രഹങ്ങളും എല്ലാം ഉപാംഗങ്ങൾ മാത്രം.''

## 37 പ്രസ്തുതസംശ്ലേഷണത്തിനു പിന്നിലെ അദ്വൈതദർശനം

ഈ സമഗ്രദർശനത്തിനുപിന്നിൽ അദ്ദേഹത്തിന്റെ അദ്വൈതചിന്ത നിലകൊള്ളുന്നു. അതായത് ഞാൻ മുമ്പു സൂചിപ്പിച്ച സകലനിഷ്കളബ്രഹ്മത്തിന്റെ — ബ്രഹ്മത്തിന്റെയും ശക്തിയുടെയും ഐക്യം കാണുന്നത്. ഈ ദർശനത്തേയും അതിന്റെ ഉപദർശനത്തേയും ഉദ്ധരിച്ചുകൊണ്ട് ഭഗിനി നിവേദിത പറയുന്നു. (വി. സാ. സ. അവതാരിക വാല്യം 1. പേജ് 15_16)

നമ്മുടെ ഗുരുനാഥന്റെ ജീവിതത്തിന് വിജയകരമായ പ്രാധാന്യം നല്കുന്നതിതാണ്. എന്തുകൊണ്ടെന്നാൽ ഇവിടെയാണദ്ദേഹം പ്രാചിയുടെയും പ്രതീചിയുടെയും മാത്രമല്ല പഴമയുടെയും പുതുമയുടെയും സംഗമസ്ഥാനമാവുന്നത്. നാനാത്വവും ഏകത്വവും പരമാർത്ഥത്തിൽ ഒരേ സത്യമാണെങ്കിൽ സകലവിധ ആരാധനാസമ്പ്രദായങ്ങൾ മാത്രമല്ല എല്ലാവിധകർമ്മങ്ങളും, എല്ലാത്തരം മത്സരങ്ങളും, എല്ലാത്തരം സൃഷ്ടികളും സാക്ഷാത്കാരത്തിലേയ്ക്കുള്ള പാതകൾ തന്നെ. അപ്പോൾ മതവും ഭൗതികതയും തമ്മിൽ യാതൊരു ഭേദവുമില്ല. പ്രവർത്തിക്കുകയെന്നാൽ പ്രാർത്ഥിക്കുകയാണ്. നേടുകയെന്നാൽ ത്യജിക്കുകയാണ്. ജീവിതംതന്നെ മതം. നേടുകയും മുറുകെപ്പിടിക്കുകയും ചെയ്യുന്നതു് ഒഴിവാക്കുകയും ത്യജിക്കുകയും ചെയ്യുന്നതുപോലെ ദൃഢമായ വിശ്വാസംതന്നെ.

തിരസ്കരണത്തിന്റേതല്ലാത്ത എന്നാൽ ഭക്തിയേയും ജ്ഞാനത്തേയും പ്രകടമാക്കുന്ന ഈ സാക്ഷാത്കാരമാണ് സ്വാമി വിവേകാ

നന്ദനെ കർമ്മത്തിൻെറ മഹാപ്രവാചകനാക്കിയതു്. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ആശ്രമത്തിൻെറ അകത്തളംപോലെ അഥവാ ദേവാലയത്തിൻെറ കവാടംപോലെ വ്യവസായശാലകളും കൃഷിയിടങ്ങളും, വിദ്യാലയങ്ങളും എല്ലാം ജീവേശ്വരൈക്യത്തിനു് ഉള്ള യഥാർത്ഥമായ രംഗവേദികളാണു്. അദ്ദേഹത്തിനു് മാനവസേവയും മാധവസേവയും തമ്മിലും മാനവികതയും വിശ്വാസവും തമ്മിലും, നന്മയും ആത്മീയതയും തമ്മിലും ഭേദമില്ല. ഒരു നിലയിൽ നോക്കുമ്പോൾ അദ്ദേഹത്തിൻെറ എല്ലാ വാക്കുകളും ഈ മുഖ്യചിന്തയുടെ വ്യാഖ്യാനഭേദങ്ങൾ മാത്രമാണെന്നു കാണാം. കലയും, ശാസ്ത്രവും, മതവും ഒരേ സത്യത്തെ പ്രകടിപ്പിയ്ക്കുന്നതിനുള്ള മൂന്നു വിഭിന്നസരണികളാണെന്നദ്ദേഹം ഒരിക്കൽ പറയുകയുണ്ടായി. എന്നാലീ സത്യം മനസ്സിലാക്കുന്നതിനു് നമുക്കു് അദ്വൈതസിദ്ധാന്തം അനിവാര്യമാണു്.

സമഭാവനയുടെ ഈ ദർശനമാണു് അദ്ദേഹം ഭാരതത്തിനു കാഴ്ച വെച്ചതു്. നവഭാരതശില്പികളിൽ അഗ്രഗണ്യനെന്ന നിലയിൽ ആകെ മാനുഷ്യകത്തിൻെറ ഏഴിലൊന്നു വരുന്ന ഭാരതീയജനതയുടെ ജീവിതത്തിൽ പ്രായോഗികവേദാന്തത്തിൻേറതായ തൻെറ ദർശനവും പദ്ധതികളും പരീക്ഷിയ്ക്കുന്നതിനും പ്രയോഗിയ്ക്കുന്നതിനുമുള്ള പരീക്ഷണശാലയായി അദ്ദേഹം ഭാരതത്തെ കണക്കാക്കി. അതിനെ അദ്ദേഹം തൻെറ 'സ്വന്തം പദ്ധതിയായി കണ്ടു.' അമ്മാതിരി ഭാരതത്തിൻെറ ഊർജ്ജം ബാക്കിലോകത്തിൻെറ ആദ്ധ്യാത്മികസേവനത്തിനു പയോഗിയ്ക്കുന്നതിനെ തൻെറ 'വിദേശനയ'മെന്നദ്ദേഹം വിശേഷിപ്പിച്ചു.

## 38 നവഭാരതത്തിൽ കിഴക്കും പടിഞ്ഞാറും ഒത്തുചേരുന്നു

1902-ൽ സ്വാമി വിവേകാനന്ദൻെറ സമാധിയെത്തുടർന്നു് കഴിഞ്ഞ അറുപതിൽപരം സംവത്സരങ്ങളിലൂടെ രൂപപ്പെട്ട ഭാരതം ആ മഹാഗുരുവിൻെറ വ്യക്തിമുദ്രയെ വഹിയ്ക്കുന്നു. അദ്ദേഹത്തിൻെറ തിരോധാനം കഴിഞ്ഞു് മൂന്നു സംവത്സരങ്ങൾക്കുള്ളിൽ രാഷ്ട്രീയരംഗത്തെ സംഘടിത ജനമുന്നേററം വംഗഭൂമിയെ പിടിച്ചു കുലുക്കി. രാഷ്ട്രീയസ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള സമരം മഹാത്മാഗാന്ധിയുടെയും ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻേറയും നേതൃത്വത്തിൽ പെട്ടെന്നു് ഊർജ്ജസ്വലമായി. രാഷ്ട്രീയവും സാമൂഹികവുമായ ഉണർവ്വ് വർദ്ധമാനമാംവിധം ഉളവാക്കിക്കൊണ്ടു് ഭാരതത്തെ നൂതനയുഗത്തിലേയ്ക്കു് മുന്നേറുന്നതിനു് അതു സഹായിച്ചു. 1947-ൽ രാഷ്ട്രീയസ്വാതന്ത്ര്യം നേടി. 1950-ൽ ഒരു സ്വതന്ത്രജനാധിപത്യരാഷ്ട്രത്തിനുവേണ്ട

രണോഘടന നിലവിൽ വന്നു. അന്നുമുതൽ ഈ പദ്ധതി ത്വരിതപ്പെടുത്തുകയും നാളുകളായി ജനങ്ങളിൽ ഉറങ്ങിക്കിടന്നിരുന്ന വദ്ധിച്ച ആത്മവീര്യം തട്ടിയുണത്ത്പ്പെടുകയും ചെയ്തുപോരുന്നു. ദേശീയപ്രവത്തനങ്ങളുടെ എല്ലാ മേഖലകളിലും അവയുടെ സ്വാധീനം ഇന്നു കാണപ്പെടുന്നു. സംഘടിതപ്രവത്തനത്തിന്റെ ശക്തിയും ആ ശക്തിയുപയോഗിച്ച് തന്റെ ജനതയുടെ സാംസ്കാരികപിന്നോക്കാവസ്ഥയും ദാരിദ്ര്യവും നിമ്മാജ്ജനം ചെയ്യുന്ന വിധവും ഭാരതം സ്വാമി വിവേകാനന്ദൻ ചൂണ്ടിക്കാണിച്ചതുപോലെ പാശ്ചാത്യരിൽനിന്നും നിയതമായി പഠിച്ചുകൊണ്ടിരിക്കുന്നു. വൻതോതിൽ ശാസ്ത്രവും, സാങ്കേതികവിദ്യയും, ആധുനികസാമൂഹ്യരാഷ്ട്രീയവ്യവസ്ഥിതികളും അവരം പോഷിപ്പിച്ചുകൊണ്ടിരിക്കുന്നു. ഇവയെല്ലാം സ്വാമി വിവേകാനന്ദന്റെ പ്രായോഗികവേദാന്തദശനത്തിന്റെ ഊടും പാവുംതന്നെ. നമ്മുടെ നാടിന്റെ ചിരപുരാതനമായ ആദ്ധ്യാത്മികപാരമ്പര്യത്തെ ഉത്തേജിപ്പിക്കുന്നതിനുവേണ്ടി നമ്മുടെ ആവശ്യങ്ങൾക്കുതകുമാറ് അദ്ദേഹം സമീകരിച്ചെടുത്ത ഭൗതികപദ്ധതിയുടെ ഭാഗം മാത്രമാണവ.

ഗൗരവാവഹമായ ഈ സാഹസത്തിൽ ഭാരതം മററ് ആഫ്രോ–ഏഷ്യൻ രാഷ്ട്രങ്ങളോടൊപ്പം പാശ്ചാത്യവും പൗരസ്ത്യവുമായ വികസിതരാജ്യങ്ങളിൽനിന്നും സാങ്കേതികവും സാങ്കേതികേതരവുമായ എല്ലാവിധ സഹായങ്ങളും നേടിക്കൊണ്ടിരിക്കുന്നു. 1893–ലെ അദ്ദേഹത്തിന്റെ ചരിത്രപ്രസിദ്ധമായ പാശ്ചാത്യപര്യടനത്തിൽ സ്വാമി വിവേകാനന്ദൻ വിഭാവനം ചെയ്ത ലക്ഷ്യങ്ങളിൽ ഒന്നിതായിരുന്നു. ഈ പ്രഭാഷണത്തിൽ ഞാൻ നേരത്തെ സൂചിപ്പിച്ചതുപോലെ ആധുനികയുഗത്തിൽ മാനവികപ്രശ്നങ്ങളുടെയും മാനവികബന്ധങ്ങളുടെയും അന്തർദേശീയമായ മാനങ്ങളും സന്ദഭ്ങ്ങളും അദ്ദേഹം എല്ലായ്പോഴും ചൂണ്ടിക്കാട്ടിയിട്ടുണ്ട്.

ഏതൊരു പാശ്ചാത്യനേയും തന്റെ ചിന്താമണ്ഡലത്തിലേയ്ക്ക് ഹഠാദാകഷിക്കുമാറ് പടിഞ്ഞാറിന്റെ ഹൃദയത്തെ വേണ്ടവിധം സ്വാമി വിവേകാനന്ദൻ ഗ്രഹിച്ചിരുന്നു. അതിലുപരി പാശ്ചാത്യസംസ്കാരത്തിന്റെയും ചിന്തയുടെയും ഉള്ളിൽ സവ്വ്ദാ പ്രത്യക്ഷമായിരുന്ന ആന്തരികമായ അശാന്തിയേയും വിശ്ലേഷണത്തേയും അദ്ദേഹം പ്രതിനിധാനം ചെയ്തു. അദ്ദേഹത്തിൽ 'എന്തോ കൂടുതലായുള്ളതു'' അദ്ദേഹത്തിന്റെ ഗുരു ശ്രീരാമകൃഷ്ണന്റെ വിലപ്പെട്ട സംഭാവനയാണ്. സ്വാമി വിവേകാനന്ദന്റെ വ്യക്തിവൈശിഷ്ട്യത്തിന്റെ ഈ മാനങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ട് അദ്ദേഹത്തിന്റെ ചിന്തയെ സമഗ്രമായി അപഗ്രഥിക്കുന്ന റോമയിൻ റോളാങ് പറയുന്നു.

(വിവേകാനന്ദജീവിതം– പേജ് 192)

''പ്രകാശത്തിലേയ്ക്കു നയിയ്ക്കുന്ന വീഥിയിൽ തിമിരംകൊണ്ടന്ധനെയെന്നപോലെ നമ്മുടെ വിശേഷാവശ്യങ്ങളോടൊപ്പം വേദനകളും അഭിലാഷങ്ങളും സന്ദേഹങ്ങളും മുമ്പോട്ടു പ്രയാണംചെയ്യുന്നതിന് ത്വരിതപ്പെടുമ്പോൾ വിവേകാനന്ദദർശനത്തിന്റെ സവിശേഷതകൾ നമ്മുടേതുമായി എങ്ങനെ ഗാഢമായി യോജിപ്പിച്ചിരിയ്ക്കുന്നു എന്ന് കാണിയ്ക്കുന്നതിനു ഞാൻ ശ്രമിയ്ക്കാം. സ്വാഭാവികമായും ചിന്തയുടെ വിഭിന്നങ്ങളായ രണ്ടു ശക്തികൾക്കുമിടയിൽ അഗാധമായ സമഭാവന നേടുകയും അനാദിയായി നമ്മുടെ ഉള്ളിൽ പരസ്പരം പോരടിച്ചു നിലകൊള്ളുന്ന യുക്തിയുടെയും വിശ്വാസത്തിന്റെയും ശക്തികൾക്കിടയിൽ സമാധാനത്തിന്റെ ഉടമ്പടി ഒപ്പുവെപ്പിയ്ക്കുകയും ചെയ്ത ആധുനികമനീഷികളിൽ അഗ്രഗണ്യനായ ആ ഭാഗീരഥീപുത്രനെക്കുറിച്ച്, എന്റെ ജ്യേഷ്ഠഭ്രാതാവിനെക്കുറിച്ച്, എനിയ്ക്കുണ്ടായിട്ടുള്ള അഭിനിവേശം എന്നോടൊപ്പമുള്ള മററു പാശ്ചാത്യർക്കുകൂടി അനുഭവവേദ്യമാക്കുവാൻ കഴിയുമെന്ന് ഞാൻ സ്വാഭാവികമായും പ്രതീക്ഷിയ്ക്കുന്നു.''

ആശയങ്ങളുടെ അന്തർദേശീയവിനിമയപദ്ധതിപ്രകാരം പാശ്ചാത്യദേശത്ത് ഭാരതീയചിന്ത പ്രചരിപ്പിയ്ക്കുന്നതിൽ സ്വാമി വിവേകാനന്ദൻ തുടങ്ങിവെച്ച പ്രവർത്തനങ്ങൾ അദ്ദേഹത്തിന്റെ തിരോധാനത്തിനുശേഷവും വർദ്ധിതവീര്യത്തോടെ തുടരുന്നു. 1897 – ൽ തന്റെ ഗുരുനാഥന്റെ പാവനനാമത്തിൽ അദ്ദേഹം തുടങ്ങിവെച്ച ആദ്ധ്യാത്മികവും സാംസ്കാരികവും മാനുഷികവുമായ പ്രസ്ഥാനം ശ്രീരാമകൃഷ്ണമഠവും ശ്രീരാമകൃഷ്ണമിഷനും സേവനത്തിന്റെയും ത്യാഗത്തിന്റെയും ഉഭയാദർശങ്ങളുയർത്തിപ്പിടിച്ചുകൊണ്ട് പ്രാചിയുടെയും പ്രതീചിയുടെയും അനുഭവയോഗ്യമായ മൂല്യങ്ങളുടെ സംഗമഭൂമിയെന്ന നിലയിൽ ഭാരതത്തിനകത്തും പുറത്തും വളർന്നു വികസിച്ചുകൊണ്ടിരിക്കുന്നു. സംസ്കൃതത്തിലുള്ള പ്രചോദനാത്മകമായ അതിന്റെ സന്ദേശത്തിൽ സ്വാമി വിവേകാനന്ദൻതന്നെ ഇതു വെളിപ്പെടുത്തിയിട്ടുണ്ട്. ''ആത്മനോ മോക്ഷാർത്ഥം ജഗത്ഹിതായ ച'' 'തന്റെ ആത്മസാക്ഷാത്കാരത്തിനും ലോകക്ഷേമത്തിനും വേണ്ടി.'

## 39 സ്വാമി വിവേകാനന്ദൻ-മഹാനായ പ്രബോധകൻ.

ചുരുക്കത്തിൽ, ലോകത്തിലെ ജീവസ്സുററ പ്രാചീനരാഷ്ട്രങ്ങളിലൊന്നും ലോകജനസംഖ്യയുടെ ഏഴിലൊന്നധിവസിയ്ക്കുന്നതുമായ ഭാരതത്തിൽ ഇന്ന് നൂതനമായൊരു യുവചൈതന്യവും ഊർജ്ജസ്വലതയും നേടുന്നത് ലോകം കാണുന്നു. 1847–ൽ പാശ്ചാത്യപര്യടനം കഴിഞ്ഞ് തിരിച്ചെത്തിയ സ്വാമി വിവേകാനന്ദൻ രാമേശ്വരത്തിനടുത്ത് രാമനാട്ടിലെ ഇന്ത്യൻ മണ്ണിൽ ആദ്യമായി നടത്തിയ പൊതു

പ്രഖ്യാപനത്തിൽ പ്രകടിപ്പിച്ച വിവേകാനന്ദദർശനത്തിൻെറ ഊർജ്ജസ്വലത ദേശീയോൽക്കർഷത്തിനുതകുന്നതു് ഇവിടെ നാം കാണുന്നു. (CWSV. Vol. III. P 145 - 46)

ദീർഘതമമായ രാത്രി അവസാനിക്കാറായെന്നു തോന്നുന്നു, ദുസ്സഹതമങ്ങളായ യാതനകൾ ഒടുവിലിതാ തീരുന്നതുപോലെ കാണപ്പെടുന്നു. ജഡമെന്നെണ്ണപ്പെട്ട വസ്തു ഇതാ ഉണരാൻ പോവുന്നു........ നമ്മുടെ മാതൃഭൂമിയായ ഭാരതം.......അവളുടെ അഗാധവും ദീർഘവുമായ നിദ്രയിൽനിന്നു്, ഒരാൾക്കും ഇനിമേൽ ഭാരതത്തെ തടയാനാവില്ല. ഇനിയൊരിക്കലും ഭാരതം ഉറങ്ങാൻ ഭാവവുമില്ല. ഒരു ബാഹ്യശക്തിയ്ക്കും ഇനിമേൽ ഭാരതത്തെ പിന്നോക്കം പിടിച്ചുകൊണ്ടു പോവുക സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ അമാനുഷികമായ അനന്തശക്തി സ്വന്തം കാലിൽ നില്ക്കുന്നതിനുണരുകയാണു്.

കുറച്ചുദിവസങ്ങൾക്കുശേഷം മദിരാശിയിൽവച്ചു് ''നമ്മുടെ കർത്തവ്യം'' എന്ന തൻെറ പ്രസംഗം ആരംഭിച്ചുകൊണ്ടു് അദ്ദേഹം പൗരാണികലോകത്തെ രണ്ടു് അനുഗൃഹീത ജനതകൾ അനുവർത്തിച്ചിരുന്ന വ്യത്യസ്തമാർഗ്ഗങ്ങളെക്കുറിച്ചു് അരുളിച്ചെയ്തു. ഒന്നു് പൗരാണിക ഗ്രീക്കു ജനത പഠിച്ചറിഞ്ഞ ബാഹ്യലോകവും രണ്ടു്, പൗരാണികഹിന്ദുക്കൾ പഠിച്ചറിഞ്ഞ ആന്തരികലോകവും. പാശ്ചാത്യനാട്ടിൽ ഇന്നുളവായിട്ടുള്ള സംസ്കാരത്തെയും പരിഷ്കാരത്തെയും ഗണ്യമാംവിധം ആദ്യത്തേതു് സ്വാധീനിച്ചപ്പോൾ കിഴക്കിൻെറ കാര്യത്തിൽ രണ്ടാമത്തേതും അതുതന്നെ ചെയ്തു. തൻെറ പൈതൃകത്തിൻെറ അസന്തുലിതാവസ്ഥയെ നിർമ്മാർജ്ജനം ചെയ്യുകയെന്ന ലക്ഷ്യത്തോടെ പാശ്ചാത്യമൂല്യങ്ങളെ ഉൾക്കൊണ്ടുകൊണ്ടു് ഭാരതത്തിൽ ഉളവാകുന്ന നവോത്ഥാനത്തിൻെറ സാദ്ധ്യതകളിലേയ്ക്കു് തൻെറ ജനങ്ങളെ ഉദ്ബോധിപ്പിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു. (CWSV. Vol. III. P. 271)

പ്രാചീന ഗ്രീക്കു ജനത ഇന്നു് പ്രാചീന ഹിന്ദുവിനെ ഭാരതത്തിൻെറ മണ്ണിൽവച്ചു് കണ്ടുമുട്ടുകയാണു്. അങ്ങനെ സാവധാനം നിശ്ശബ്ദമായി ഉത്തേജനം വന്നുകൊണ്ടിരിയ്ക്കുന്നു. നമുക്കു ചുററും കാണുന്ന വിശാലവും, വിപുലവും, ചൈതന്യധന്യവുമായ പുനരുദ്ധാരണ പ്രവർത്തനങ്ങൾക്കെല്ലാം രൂപം നല്കിയതു് ഈ മഹാശക്തികൾ ഒത്തുചേർന്നാണു്. തുടക്കത്തിൽ നാം കുറച്ചധികം മോഹാന്ധതയിൽ മഗ്നരായി വസ്തുതകളെയൊക്കെ സങ്കോചിപ്പിയ്ക്കുവാൻ കൊതിച്ചു എങ്കിലും ഇന്നു പ്രവൃത്തമായിട്ടുള്ള ഉദാര പ്രവണതകളും ജീവിതത്തെക്കുറിച്ചുള്ള വിശാലതരസങ്കല്പങ്ങളും, നമ്മുടെ പ്രാചീന ഏടുകളിൽ കാണുന്ന പൊരുളിൻെറതന്നെ യുക്തിയുക്തമായ വ്യാഖ്യാനമാണെ

ന്നു് നാം കണ്ടുപിടിച്ചുതുടങ്ങിയതോടെ ഇന്നു് നമുക്കുമുന്നിൽ ജീവിതത്തെപ്പററി കൂടുതൽ വിശാലവും ഉദാരവുമായ ഒരു സങ്കല്പമാണുള്ളതു്. നമുക്കുള്ള പൂർവ്വസൂരികളുടെ പ്രാഥമികസങ്കല്പങ്ങളിൽ കർക്കശമായ ആധുനികയുക്തിയെ കൊണ്ടെത്തിച്ചു് ഫലവത്താക്കുന്നതു് അവയാണു്. വിശാലമാവുക, ബഹിർഗമിയ്ക്കുക, സംയോജിക്കുക, സാർവ്വലൗകികമാവുക – ഇതാണു് നമ്മുടെ പരമലക്ഷ്യം. നാമാകട്ടെ നമ്മുടെ ശാസ്ത്രങ്ങളിൽ വിവരിച്ചിട്ടുള്ള പദ്ധതികൾക്കു വിരുദ്ധമായി ഇക്കാലമത്രയും നമ്മെത്തന്നെ വീണ്ടും വീണ്ടും സങ്കോചിപ്പിക്കുകയാണു്; തമ്മിൽത്തമ്മിൽ വിയോജിപ്പിക്കുകയാണു്.

## 40 പ്രേമം കൊണ്ടു് ഭാരതം വിശ്വത്തെ ധാർമ്മികമായി കീഴടക്കുന്നു

അതേ പ്രഭാഷണത്തിൽത്തന്നെ സന്ദേഹരഹിതമായി സമ്പത്തിനെ പടിഞ്ഞാറൻ സംസ്കാരത്തിന്നു് ഭാരതീയസംസ്കാരത്തിൻെറ ആദ്ധ്യാത്മികസന്ദേശം അനിവാര്യമാണെന്നുള്ള തൻെറ സുചിന്തിതമായ വിശ്വാസത്തെ ഉറക്കെ പ്രഖ്യാപിച്ചു (ibid 276 – 277)

ആക്രമണകാരികളായ ജനവർഗ്ഗങ്ങൾ ലോകത്തു് ഉണ്ടായിക്കൊണ്ടേയിരിക്കുന്നു. നാമും മഹോന്നതരായ ലോകജേതാക്കളായിട്ടുണ്ടു്. ധർമ്മത്തിലൂടെയും ആദ്ധ്യാത്മികതയിലൂടെയുമുള്ള കീഴടക്കലെന്നാണു് നമ്മുടെ ആക്രമണത്തിൻെറ കഥയെ മഹാനായ അശോകചക്രവർത്തി വിശേഷിപ്പിച്ചിട്ടുള്ളതു്....... നിങ്ങൾ നിങ്ങൾക്കുവേണ്ടി ഏററവും നന്നായി പ്രവർത്തിച്ചതു് മററുള്ളവർക്കുവേണ്ടി പ്രയത്നിച്ചപ്പോഴാണു്. കടലുകൾക്കപ്പുറത്തു് മറുഭാഷകളിൽ നിങ്ങളുടെ ആശയങ്ങൾ വിതരണം ചെയ്യുന്നതിനു് യത്നിച്ചപ്പോഴാണു്. സ്വന്തം ആശയങ്ങൾകൊണ്ടു് മറുനാടുകളെ അഭിജ്ഞമാക്കുന്നതിനുള്ള പ്രയത്നം നമ്മുടെ നാടിനെ എങ്ങനെ തുണയ്ക്കുന്നു എന്നുള്ളതിന്നു് ഈ സമ്മേളനംതന്നെ തെളിവാണു്. അതെ, ഈ മണ്ണിൽ മുമ്പരുളിച്ചെയ്തതുപോലെ സ്നേഹം വിദ്വേഷത്തെ കീഴടക്കണം. വിദ്വേഷത്തിനു് തന്നെത്തന്നെ കീഴടക്കുവാനാവില്ല. ഭൗതികതയെയും അതുളവാക്കുന്ന ദുരന്തങ്ങളെയും കീഴടക്കുന്നതിനു് ഭൗതികതയെക്കൊണ്ടാവില്ല. സൈന്യവ്യൂഹങ്ങൾ സൈന്യവ്യൂഹങ്ങളെ കീഴടക്കാൻ ഒരുങ്ങുമ്പോൾ ആക്രമണങ്ങൾ വർദ്ധിക്കുകയും മാനുഷ്യകത്തിനു രാക്ഷസീയശക്തികളെ പ്രദാനം ചെയ്യുകയും മാത്രമാണു് ചെയ്യുന്നതു്. പാശ്ചാത്യരെ ആദ്ധ്യാത്മികത കീഴടക്കണം. രാഷ്ട്രങ്ങളായി നിലനില്ക്കുന്നതിനു് ആദ്ധ്യാത്മികത അനിവാര്യമാണെന്നു് അവർ മെല്ലെ കണ്ടറിഞ്ഞുതുടങ്ങിയിരിയ്ക്കുന്നു. അവർ അതിനു കാത്തിരിയ്ക്കുകയാണു്. അവർ അതിനായിക്കൊണ്ടു് ദാഹിക്കുന്നു.'

നവചൈതന്യം നകന്ന് സാമൂഹ്യപരിവത്തനത്തിൻെറ സഗ്ദ്ധനരായ സന്ദേശവാഹകരായി തങ്ങളുടെ ദേശീയപൈതൃകത്തിലെ നഷ്ടപ്രായമായതെല്ലാം നിഭ്ഭയം വെട്ടിനീക്കി മുന്നേറുവാൻ ഭാരതീയ യുവാക്കളോട് സ്വാമി വിവേകാനന്ദൻ ആഹ്വാനം ചെയ്തു. അതേസമയം അദ്ദേഹത്തിൻെറ ഗുരുനാഥൻ ഇക്കാലത്തു് വീണ്ടും പ്രമാണീകരിച്ചതും പുനരുത്തേജിപ്പിച്ചതുമായ അവരുടെ ദേശീയപൈതൃകത്തിലെ സനാതനമൂല്യങ്ങളുറക്കൊള്ളുന്ന യുക്തിഭദ്രമായ ആദ്ധ്യാത്മിക പാരമ്പര്യത്തെയും ആധുനികലോകം അതിനെ ദാഹിയ്ക്കുന്നതിനേയും അദ്ദേഹം അവരുടെ ശ്രദ്ധയിൽ പെടുത്തി. (CWSV, Vol .V - 43)

'ലോകത്തിനാകെ വെളിച്ചം വേണം. അതു പ്രതീക്ഷാനിഭരം തന്നെ ! ഭാരതത്തിനുമാത്രമാണാ വെളിച്ചമുള്ളതു്; അതു് മായാജാലങ്ങളിലും പട്ടാഷണങ്ങളിലും, ജാടകളിലുമല്ല പ്രത്യുത യഥാത്ഥമതത്തിൻെറ മഹിമാതിരേകത്തെ – പ്രചണ്ഡമായ ആദ്ധ്യാത്മികസത്യത്തെ – ഉപദേശിയ്ക്കുന്നതിലത്രേ. അതുകൊണ്ടത്രേ ഭഗവാൻ ഈ വംശത്തെ അതിൻെറ എല്ലാ പരിവത്തനങ്ങളിലും ഇന്നോളം നിലനിത്തിയിരിയ്ക്കുന്നതു്. ഇപ്പോഴിതാ സമയമായിരിയ്ക്കുന്നു.

## 41 വിവേകാനന്ദൻെറ മാനവിക ജാഗരണം

വിവേകാനന്ദൻെറ മനുഷ്യസ്നേഹത്തിൻെറ ആകെത്തുകയായിരുന്നു അദ്ദേഹത്തിൻെറ ഭാരതത്തോടുള്ള സ്നേഹം. എവിടെയുമുള്ള സ്ത്രീപുരുഷന്മാരെ അവരുടെ ദിവ്യമായ ജന്മാവകാശത്തിലേയ്ക്ക് ഉത്തേജിപ്പിയ്ക്കുകയെന്നതായിരുന്നു അദ്ദേഹത്തിൻെറ ജീവിതലക്ഷ്യം. ഭാരതീയഋഷിമാരുടെ കാഴ്ചപ്പാടിലും അദ്ദേഹത്തിൻെറതന്നെ കാഴ്ചപ്പാടിലും മനുഷ്യൻ സവ്വഥാ പരിശുദ്ധവും, പരിപൂണ്ണവും, പരാനപേക്ഷവുമായ ആത്മാവാകുന്നു. അവൻെറ വളച്ച്യ്ക്കും, വികാസത്തിനും, സാക്ഷാത്കാരത്തിനും അനന്തസാദ്ധ്യതകറ ഉറപ്പാക്കുന്ന ആത്മാവായി അദ്ദേഹം മനുഷ്യനെക്കണ്ടു. 1897 – ൽ കുംഭകോണത്തുവച്ച് 'വേദാന്തലക്ഷ്യ'ത്തെക്കറിച്ച് സംസാരിയ്ക്കുവേ ഈ ആദ്ധ്യാത്മിക മുന്നേററത്തിന് മാനുഷ്യകത്തെ അദ്ദേഹം ആഹ്വാനം ചെയ്തു. (ibid Vol 3. P. 193.)

'ഉത്തിഷ്ഠത, ജാഗ്രത ! ദൗബ്ബല്യമുളവാക്കിയ മയക്കം വെടിഞ്ഞുണരു, യഥാത്ഥത്തിൽ ദുബ്ബലരായിട്ടാരുമില്ല. ആത്മാവ് അപരിമിതനാണ്; സവ്വശക്തനാണ്. സവ്വജ്ഞനാണ്.എഴുന്നേല്ക്കു, സ്വയം വിലയിരുത്തു. നിങ്ങളിലുള്ള ഈശ്വരനെ വെളിവാക്കു. അവിടുത്തെ നിഷേധിക്കരുതു്........ അവനവനെ ഉദ്ബോധിപ്പിയ്ക്കുക.

എല്ലാവരേയും ഉദ്ബോധിപ്പിയ്ക്കുക. ഉറങ്ങുന്ന ആത്മാവിനെ തട്ടിയുണർത്തുകയും അതെങ്ങനെ ഉണർന്നുവരുന്നു എന്നു നോക്കിക്കൊണ്ടുകയും ചെയ്യുക. മഹത്ത്വം വന്നുചേരും, നന്മ വന്നുചേരും, വിശുദ്ധി വന്നുചേരും. ഉറങ്ങുന്ന ഈ ആത്മാവ് ഉണർന്നുപ്രവർത്തിയ്ക്കുമ്പോൾ ശക്തി വന്നുചേരും. ഉത്കൃഷ്ടമായതെന്തും വന്നുചേരും.

ഇന്ത്യയിലേയ്ക്കു മടങ്ങുവാനും തന്റെ ജനങ്ങൾക്കുവേണ്ടി പ്രവർത്തിയ്ക്കുവാനും ഭാരതത്തിലെ ശിഷ്യന്മാർ അദ്ദേഹത്തെ നിർബ്ബന്ധിച്ചപ്പോൾ 1895 ആഗസ്റ്റ് 9-ാം തീയതി മാനവചരിത്രത്തിന്റെയും ഏകതയുടെയുമായ തന്റെ മഹത്തായ ദർശനം വെളിവാക്കുന്ന നിരങ്കുശമായ വാക്കുകളിൽ അദ്ദേഹം അവരോടിപ്രകാരം പ്രതിവചിച്ചു. (ibid Vol 8. 349 - 50)

ഞാൻ ഭാരതത്തെ സ്നേഹിക്കുന്നു എന്നതിൽ സന്ദേഹമില്ല. എങ്കിലും പ്രതിദിനം എന്റെ ദർശനം കൂടുതൽ കൂടുതൽ വ്യക്തമാവുന്നു. നമുക്കെന്തു ഭാരതം, എന്തു് ഇംഗ്ലണ്ട്, എന്തു് അമേരിയ്ക്ക ? അജ്ഞന്മാർ മനുഷ്യനെന്നു വിളിക്കുന്ന ഈശ്വരന്റെ ദാസന്മാരാണു നാം. മരത്തിന്റെ കടയ്ക്കൽ വെള്ളമൊഴിക്കുന്നവൻ മരത്തെയാകെ നനയ്ക്കുകയല്ലേ ചെയ്യുന്നതു് ?

സാമൂഹികവും, രാഷ്ട്രീയവും, ആദ്ധ്യാത്മികവുമായ ക്ഷേമത്തിനു് ഒരേ ഒരടിത്തറമാത്രമേയുള്ളൂ. അതാകട്ടെ ഞാനും എന്റെ സഹോദരനും ഒന്നാണെന്നറിയുന്നതാണു്. ഇതു് എല്ലാ രാജ്യങ്ങൾക്കും എല്ലാ ജനങ്ങൾക്കും സത്യമാണു്. പാശ്ചാത്യർ പൗരസ്ത്യരേക്കാൾ വേഗത്തിൽ ഇതു് സാക്ഷാത്കരിയ്ക്കുമെന്നു് ഞാൻ പറയട്ടെ. അവർ ഈ ആശയം ഏതാണ്ടു രൂപപ്പെടുത്തുന്നതിലും കുറച്ചുപേർക്ക് വ്യക്തിഗത സാക്ഷാത്കാരം ഉളവാക്കുന്നതിലും ശ്രമിച്ചു് പരിക്ഷീണരായിരിക്കുകയാണു്.

സംയോഗത്തിന്റെ ഈ ദർശനം A. D. 7-ാം നൂററാണ്ടിലെ ഭാരതീയ ചിന്തകനായ ഗൗഡപാദന്റെ വരികളിൽ ശ്രദ്ധേയമായിരിയ്ക്കുന്നു. ഭാരതീയ വേദാന്തത്തിലെ അദ്വൈതചിന്തയുടെ സാദ്ധ്യത ഈ വരികളിൽ അദ്ദേഹം പ്രഖ്യാപിയ്ക്കുന്നു. (മാ. കാരിക - IV - 2)

അസ്പർശയോഗോ വൈ നാമ സർവ്വസത്വസുഖേ ഹിതഃ
അവിവാദോ/വിരുദ്ധശ്ച ദേശിതസ്തം നമാമ്യഹം

എല്ലാ ജീവികളുടെയും ഐക്യത്തെ പ്രഘോഷണം ചെയ്യുന്നതും എല്ലാ ജീവികൾക്കും സുഖപ്രദവും ഹിതകരവുമായതും വിവാദമോ വിരോധമോ ഇല്ലാത്തതുമായി പുകൾപെററ സംയോജനത്തിന്റെ ഈ തത്ത്വചിന്തയെ ഞാൻ നമിയ്ക്കുന്നു.

## 42 ലോകത്തെപ്പററിയുളള വിവേകാനന്ദദർശനം

കിഴക്കു മതത്താലും പടിഞ്ഞാറു് ഭൗതികശാസ്ത്രത്താലും പ്രകൃതി തത്ത്വശാസ്ത്രത്താലും വളർത്തപ്പെട്ടതും സോപാധികമാക്കപ്പെട്ടതുമായ വിഭിന്നസംസ്കാരങ്ങളുടെ പരിമിതികൾ 1896ൽ ന്യൂയോർക്കിൽ വെച്ചു നടത്തിയ 'എൻെറ ഗുരുനാഥൻ എന്ന പ്രഭാഷണത്തിലെ തിളക്കമൊന്നൊരു ഖണ്ഡികയിൽ സ്വാമി വിവേകാനന്ദൻ ചൂണ്ടിക്കാട്ടുകയുണ്ടായി. അദ്ദേഹം അവയുടെ പരസ്പരപൂരകത്വം ചൂണ്ടിക്കാണിയ്ക്കുകയും വിഭിന്നസംസ്കാരങ്ങളുടെ ആരോഗ്യകരമായ പ്രതികരണങ്ങളിലൂടെയും ഗ്രഹണത്തിലൂടെയും പൂർവ്വമോ പശ്ചിമമോ അല്ലാത്ത തികച്ചും മാനുഷികമായ ഒരു സംസ്കാരത്തിൻെറ ആവിർഭാവത്തിനു് ആധുനികലോകം സാക്ഷ്യം വഹിയ്ക്കുമെന്നും ഭാരതത്തിൽ ഈ പ്രക്രിയയുടെ ശക്തനായ വക്താവു് ശ്രീരാമകൃഷ്ണദേവനായിരിയ്ക്കുമെന്നും അദ്ദേഹം പ്രഖ്യാപിച്ചു. അല്പം ദൈർഘ്യമുള്ളതെങ്കിലും ഈ ഉദ്ധരണി ഈ സന്ദർഭത്തിൽ പ്രയോജനകരമാണു്. (CWSV. Vol. IV. 155-56)

ഇതിലോരോന്നിനും അതിൻേറതായ പ്രഭാവവും വൈശിഷ്ട്യവുമുണ്ടു്. ഈ രണ്ടു ചിന്താരീതികളേയും സാമഞ്ജസ്യമായി സമ്മേളിപ്പിച്ചുകൊണ്ടുള്ളതായിരിയ്ക്കും ഇന്നത്തെ സംവിധാനം. പാശ്ചാത്യനു് ദൃശ്യപ്രപഞ്ചം എപ്രകാരം സത്യമോ അപ്രകാരം തന്നെ യഥാർത്ഥമാണു് പൗരസ്ത്യനു് ആദ്ധ്യാത്മികലോകം. താനാശിയ്ക്കുന്നതും അപേക്ഷിക്കുന്നതുമെല്ലാം പൗരസ്ത്യൻ ആദ്ധ്യാത്മികതയിൽ കണ്ടെത്തുകയും ജീവിതത്തെ പരമാർത്ഥമാക്കുന്നതെല്ലാം അവനു് അവിടെ ലഭിയ്ക്കുകയും ചെയ്യുന്ന പാശ്ചാത്യൻെറ ദൃഷ്ടിയിൽ അവനൊരു സ്വപ്നജീവിയാണു്. പൗരസ്ത്യൻെറ ദൃഷ്ടിയിൽ പാശ്ചാത്യനും ഇതിനപവാദമല്ല. നശ്വരങ്ങളായ കളിപ്പാട്ടങ്ങൾ കൊണ്ടു കേളിയാടുന്നതു കാണുമ്പോൾ ഇന്നോ നാളെയോ കളഞ്ഞുകളിയ്ക്കേണ്ട ഒരുപിടി ദ്രവ്യത്തിനു പരക്കം പായുന്ന മൂപ്പെത്തിയ സ്ത്രീപുരുഷന്മാരെക്കണ്ടു് അവനു ചിരി വരുന്നു. ഇരുവരും പരസ്പരം സ്വപ്നജീവിയെന്നു വിളിക്കുന്നു. മനുഷ്യസഞ്ചയത്തിൻെറ പുരോഗതിക്കു് പാശ്ചാത്യാദർശത്തോടൊപ്പം അതിലും കൂടുതലായി പൗരസ്ത്യാദർശം അനിവാര്യമാണെന്നെനിക്കു തോന്നുന്നു. യന്ത്രസംവിധാനങ്ങൾ മനുഷ്യവർഗ്ഗത്തെ ഒരിക്കലും സന്തോഷിപ്പിച്ചിട്ടില്ലെന്നുമാത്രമല്ല ഇനിയൊരിയ്ക്കലും സന്തോഷിപ്പിയ്ക്കുകയുമില്ല. സന്തോഷിപ്പിയ്ക്കുമെന്നു നമ്മെ വിശ്വസിപ്പിയ്ക്കുന്നതിനൊരുങ്ങുന്നവൻ സുഖം യന്ത്രത്തിലാണെന്നവകാശപ്പെടും. എന്നാലതെപ്പോഴും മനസ്സിലാണു്. സ്വന്തം മനസ്സിൻെറ പ്രഭുവായിരിക്കുന്നവനു മാത്രമേ സുഖം സാദ്ധ്യമാവൂ മററാർക്കും ഇല്ല. അപ്പോൾ പിന്നെ യന്ത്രങ്ങളുടെ കഴിവെന്താണു്? ഒരു ചാലകത്തിലൂടെ വൈദ്യുതി പ്രവഹിപ്പിയ്ക്കുവാൻ കഴിയുന്നവ

നെ കേമനെന്നും ബുദ്ധിമാനെന്നും എന്തിനു വിളിക്കണം ? പ്രകൃതി അനുനിമിഷം അതിൻെറ കോടാനുകോടി മടങ്ങ് ചെയ്തുകൊണ്ടിരിക്കുന്നില്ലേ ? അപ്പോൾ പിന്നെ പ്രകൃതിയെത്താണുവീണുവണങ്ങിയാലെന്ത് ? ലോകമാകെ തൻെറ ആധിപത്യത്തിന്നധീനമാക്കിയാലും ഈ പ്രപഞ്ചത്തിലെ ഓരോ അണുവും കീഴടക്കിയാലും എന്തു നേട്ടം ? സന്തോഷത്തിനുള്ള ശക്തി നിങ്ങളിലില്ലെങ്കിൽ, നിങ്ങളെത്തന്നെ നിങ്ങൾക്ക് കീഴടക്കുന്നതിനായില്ലെങ്കിൽ അവയൊന്നും നിങ്ങൾക്ക് സുഖമരുളുകയില്ല. പ്രകൃതിയെ കീഴടക്കുന്നതിനുവേണ്ടിയാണ് മനുഷ്യജന്മം എന്നതു ശരിതന്നെയെങ്കിലും പാശ്ചാത്യൻ കരുതുന്നതു് പ്രകൃതിയെന്നാലീ ഭൗതികമൂർത്തപ്രപഞ്ചം എന്നുമാത്രമാണ്. മഞ്ഞണിഞ്ഞ മാമലകളും പുഴകളും തടിനികളും എന്നല്ല അനന്ത വൈചിത്ര്യങ്ങളും ശക്തികളും നിറഞ്ഞ ഈ ബാഹ്യപ്രപഞ്ചം മഹനീയമാണെന്നതിനു സന്ദേഹമില്ല. എന്നിരുന്നാലും സൂര്യചന്ദ്രന്മാർക്കും താരാഗണങ്ങൾക്കും മേലെ നമ്മുടെ ഈ ഭൂലോകത്തിനുമപ്പുറം ഭൂതഭൗതികപ്രപഞ്ചത്തേയും, നമ്മുടെ സങ്കുചിതജീവിതത്തേയും കവിഞ്ഞു് നിലകൊള്ളുന്ന മനുഷ്യൻെറ മാഹാത്മ്യം വിളിച്ചോതുന്ന ആന്തരപ്രകൃതി പഠനീയമായ ഒരു ഇതിഹാസമാണ്. മുൻചൊന്നതിൽ പാശ്ചാത്യർ ശോഭിക്കുന്നതുപോലെ ഇതിൽ പൗരസ്ത്യർ ശോഭിക്കുന്നു. അതിനാൽ ആദ്ധ്യാത്മികമായൊരു പുനർചിന്തനം അനിവാര്യമാവുമ്പോൾ അതു കിഴക്കു നിന്നു തുടങ്ങുന്നതാണുചിതം. യന്ത്രനിർമ്മിതിയെക്കുറിച്ച് പൗരസ്ത്യനു പഠിക്കണമെന്നുള്ളപ്പോൾ പാശ്ചാത്യരുടെ പാദതലങ്ങളിൽ പടിഞ്ഞിരുന്നു് അവരിൽനിന്നു് ആ വിദ്യ ഗ്രഹിക്കുന്നതും യുക്തംതന്നെ. ആത്മാവിനെക്കുറിച്ച്, ജഗദീശ്വരനെക്കുറിച്ച്, ജീവനെക്കുറിച്ച്, പ്രപഞ്ചത്തിൻെറ പ്രയോജനത്തേയും പരമരഹസ്യത്തെയും കുറിച്ച് അറിയണമെന്നുള്ളപ്പോൾ പാശ്ചാത്യൻ പൗരസ്ത്യൻെറ കാല്ക്കലിരുന്നു പഠിക്കട്ടെ.

ഭാരതത്തിൽ അമ്മാതിരിയൊരല ഇളക്കിവിട്ട മനുഷ്യൻെറ ജീവിതമാണ് ഞാൻ നിങ്ങളുടെ മുമ്പിലവതരിപ്പിക്കുവാൻ പോകുന്നതു്.

ആൾഡസ് ഹക്സ്‌ലി പൗരാണികസംസ്കാരത്തിൻെറ മാനവസന്താനങ്ങളെ 'അറിവുള്ള മണ്ടന്മാർ' (wise fools) എന്നും ആധുനികസംസ്കാരത്തിൻെറ സന്താനങ്ങളെ 'ബുദ്ധിയുള്ള മണ്ടന്മാർ' (intellg-ent fools) എന്നും വിളിക്കുകയും അറിവുള്ള ബുദ്ധിമാന്മാരായ സ്ത്രീപുരുഷന്മാരുടെ ആവശ്യകത ഊന്നിപ്പറയുകയും ചെയ്യുന്നു.

## 43 സ്വാമി വിവേകാനന്ദൻ - സമസ്തമാനവ ശക്തിയുടെയും സമന്വയം

സ്വാമി വിവേകാനന്ദൻ വിഭാവനംചെയ്ത ദർശനം പൂർണ്ണമായ തോതിൽ സമഗ്രതനേടിയ സ്ത്രീപുരുഷന്മാരെ വാർത്തെടുക്കുക എന്നു ദ്ദേശിച്ചുള്ളതാണ്. അദ്ദേഹം താൻതന്നെ പൗരാണികവും ആധുനികവുമായ വിഭിന്ന മൂല്യങ്ങളുടെ സമഞ്ജസസമ്മേളനമായിരുന്നു, ജവഹർലാൽ നെഹ്റുവിന്റെ വാക്കുകളിൽ. (ഇന്ത്യയെ കണ്ടെത്തൽ 400)

ഭൂതകാലത്തിൽ നിലയുറപ്പിച്ച് ഭാരതീയപൈതൃകത്തിൽ പൂർണ്ണമായ അഭിമാനംകൊണ്ടിരുന്നവനായിരുന്നു സ്വാമി വിവേകാനന്ദനെങ്കിലും ജീവിതപ്രശ്നങ്ങളോടുള്ളഅദ്ദേഹത്തിന്റെ സമീപനം നൂതനമായിരുന്നു. ഭാരതപൗരാണികതയുടെയും ആധുനികതയുടെയും ഒരുതരം സംഗമസ്ഥാനമായിരുന്നു അദ്ദേഹം. അന്തർദ്ദേശീയനിലവാരത്തിലുള്ള കവി രവീന്ദ്രനാഥടാഗോർ ഒരിക്കൽ റോമയിൻ റോളാങ്ങിനോട് സ്വാമി വിവേകാനന്ദനെപ്പററിപ്പറയുകയുണ്ടായി. 'അങ്ങ് ഭാരതത്തെക്കുറിച്ചു മനസ്സിലാക്കുന്നതിനാഗ്രഹിക്കുന്നുവെങ്കിൽ സ്വാമി വിവേകാനന്ദനെക്കുറിച്ചു പഠിക്കുക. അദ്ദേഹത്തിൽ എല്ലാം ധനാത്മകമാണ്. ഒന്നും ഋണാത്മകമല്ല. 1909 – ൽ ബംഗാളിയിൽ എഴുതിയതും 'സമാജ്' എന്ന പൊതുശീർഷകത്തിൽ 15 വാല്യങ്ങളായി ബംഗാളിയിൽ പ്രസിദ്ധീകരിച്ചതുമായ തന്റെ സാഹിത്യസർവ്വസ്വത്തിൽ ടാഗോർ കിഴക്കിന്റെയും പടിഞ്ഞാറിന്റെയും സംഗമസ്ഥാനമായി വിവേകാനന്ദനെ വിശേഷിപ്പിച്ചു (രവീന്ദ്രരചനാവലി Vol XIII-55)

ബംഗാളിൽവച്ച് ഏതാനും വർഷങ്ങൾക്കുമുമ്പ് സമാധിപൂണ്ട മഹാത്മാവായ വിവേകാനന്ദൻ പ്രാചിയെ തന്റെ വാമഭാഗത്തും പ്രതീചിയെ തന്റെ ദക്ഷിണഭാഗത്തും താൻ സ്വയം അവയ്ക്കു മധ്യത്തിലുമായി നിലകൊണ്ട് മഹത്വത്തിലേയ്ക്കുയർന്നു. ഭാരതചരിത്രത്തിൽനിന്നും പടിഞ്ഞാറിനെ ഒഴിവാക്കി സങ്കുചിതചിന്താഘടനയിൽ ഭാരതത്തെ എക്കാലവും ഒതുക്കിനിർത്തുകയായിരുന്നില്ല അദ്ദേഹത്തിന്റെ ജീവിതലക്ഷ്യം. സ്വീകരിയ്ക്കുക, സമ്മേളിപ്പിയ്ക്കുക, ഉള വാക്കുക സത്യത്തിലിതായിരുന്നു അദ്ദേഹത്തിന്റെ ജ്ഞാനം. ഭാരതത്തിന്റെ നേട്ടങ്ങളെ പടിഞ്ഞാറിനും പടിഞ്ഞാറിന്റെ നേട്ടങ്ങളെ ഭാരതത്തിനും സ്വീകരിയ്ക്കാൻ കഴിയുമാറ് ഒരാശയ വിനിമയരംഗം ഉണ്ടാക്കുന്നതിനുവേണ്ടി അദ്ദേഹം തന്റെ ജീവിതത്തെ സമർപ്പിച്ചു.

കിഴക്കിന്റെയും പടിഞ്ഞാറിന്റെയും ഊർജ്ജസ്വലമായ സംഗമസ്ഥാനമായി സ്വാമി വിവേകാനന്ദനെ പ്രകീർത്തിയ്ക്കുന്ന റോമയിൻ റോളാങ്ങിന്റെ തിളക്കമൊന്ന ആദരാഞ്ജലി ഞാൻ ഉദ്ധരിയ്ക്കട്ടെ. (വിവേകാനന്ദചരിതം. P – 310)

'സമാനത, സമന്വയം' ഈ രണ്ടു വാക്കുകളിൽ സ്വാമി വിവേകാനന്ദൻെറ പ്രായോഗികജ്ഞാനത്തെ സംഗ്രഹിക്കാമെന്നു തോന്നുന്നു. ത്യാഗവും സേവനവും, കലയും ശാസ്ത്രവും, മതവും കമ്മവും ആദ്ധ്യാത്മികതയുടെ അങ്ങേത്തലയ്ക്കൽനിന്നു് പ്രായോഗികതയുടെ ഇങ്ങേത്തലയ്ക്കൽവരെ ആത്മസാക്ഷാൽക്കാരത്തിൻെറ എല്ലാ മാർഗ്ഗങ്ങളും നാലു യോഗങ്ങളും അവയുടെ പൂർണ്ണതയിൽ അദ്ദേഹം ആശ്ലേഷിച്ചു. അദ്ദേഹം പഠിപ്പിച്ച ഓരോ മാർഗ്ഗത്തിനും അവയുടെ പരിമിതികളും ഉണ്ടെങ്കിലും അദ്ദേഹം സ്വയം അവയിലൂടെ അവയെ എല്ലാം ആലിംഗനം ചെയ്തു. ഒരു ചതുരീയത്തിൻെറ മാതിരി അദ്ദേഹം സത്യത്തിൻെറ നാലു മാർഗ്ഗങ്ങളിലെല്ലാത്തിൻെറയും അധിപതിയാവുകയും ഏകതയിലേയ്ക്കുവയെല്ലാത്തിനോടുമൊപ്പം ഒന്നിച്ചു സഞ്ചരിയ്ക്കുകയും ചെയ്തു. സമസ്ത മാനവശക്തിയുടെയും സമഞ്ജസസമ്മേളനത്തിൻെറ മൂർത്തിമദ്ഭാവമായിരുന്നു അദ്ദേഹം.'

## 44 ഉപസംഹാരം

ഗ്രീക്കുസംസ്കാരത്തിൻെറ ആവിർഭാവം ഏതൻസിൽനിന്നാണെന്നു പറയപ്പെടുന്നു. ഗ്രീസാകട്ടെ ആധുനിക പാശ്ചാത്യസംസ്കാരത്തിൻെറ നൂതനചിന്തയുടെ മുഴുവൻ ആവിർഭാവത്തിനും കാരണമാണു്. അതുപോലെ കിഴക്കിൻെറ സമ്മാനാർഹമായ ചിന്തയുടെ മുഴുവൻ ആവിർഭാവം ഭാരതത്തിൽനിന്നാണു്. സ്വാഭാവികമായും മഹനീയമായും ഗ്രീസും ഭാരതവും വിവേകാനന്ദനിൽ സമഞ്ജസമായി സമ്മേളിച്ചു് എല്ലാ മാനുഷ്യകത്തിൻെറയും പഠനകേന്ദ്രമായി ശോഭിയ്ക്കുന്നു. കിഴക്കും പടിഞ്ഞാറുമുള്ള ആധുനികമനുഷ്യനെ അവൻെറ പ്രാദേശികകാഴ്ചപ്പാടുകളിൽനിന്നും വിചാരരീതിയുടെ ഏകപക്ഷീയതകളിൽനിന്നും മോചിപ്പിച്ചു് അവൻെറ ഒന്നാകെയുള്ള സമഗ്രമാനവികതയുടെ സാക്ഷാൽക്കാരത്തിനു് അദ്ദേഹം ഉപദേശിയ്ക്കുന്നു.

# 28

# സ്വാമി വിവേകാനന്ദൻ – പാശ്ചാത്യ നാട്ടിലെത്തിയ ഭാരതത്തിന്റെ ദൂതൻ*

## 1 പരിചായകം

യൂറോപ്പിൽ ഒന്നരമാസക്കാലം ചെലവഴിച്ചിട്ട് ഒരിക്കൽക്കൂടി ദില്ലിയിൽ എത്തിയതിൽ ഞാൻ സന്തുഷ്ടനാണ്. സ്വിററ്സർലണ്ടിൽ ഒരാഴ്ചയും ഫ്രാൻസിൽ നാലാഴ്ചകളും ബൽജിയത്തിൽ ഒരു ദിവസവും ഹോളണ്ടിൽ 2 ദിവസങ്ങളും യുഗോസ്ലാവ്യയിൽ ഒരാഴ്ചയും ഗ്രീസിൽ 4 ദിവസങ്ങളും ചെലവഴിച്ചിട്ട് 2 ദിവസങ്ങൾക്കു മുമ്പാണ് ഞാൻ ഏതൻസിൽനിന്ന് തിരിച്ചെത്തിയത്. മുൻപ് അമേരിക്കൻ ഐക്യനാടുകൾ, കാനഡ, തെക്കേ അമേരിക്കയിലെ 22 രാജ്യങ്ങൾ, വിദൂരപൂർവ്വരാജ്യങ്ങൾ, തെക്കുകിഴക്കൻ ഏഷ്യ എന്നിവിടങ്ങളിലായി 1968 ജൂലൈ 25 മുതൽ 1969 ഡിസംബർ 31വരെ ദൈർഘ്യമേറിയ പ്രഭാഷണപര്യടനങ്ങൾ എനിക്കു ഉണ്ടായിരുന്നു. ഫ്രാൻസിലും യുഗോസ്ലാവ്യയിലും ഞാൻ അതാതു സർക്കാരുകളുടെ അതിഥിയായിരുന്നു. അതിനുമുൻപ് ജനീവയിൽ ഞാൻ അറിവിന്റെ ദേവാലയത്തിന് അതിഥിയായിരുന്നു. (Temple of understanding).വാഷിംഗ്ടൺ D. Cയിലാവട്ടെ മാർച്ച് 31മുതൽ ഏപ്രിൽ 4 വരെ നഗരത്തിൽവെച്ചുകൂടിയ രണ്ടാം ആദ്ധ്യാത്മിക ഉച്ചകോടിയിൽ പങ്കെടുക്കുകയായിരുന്നു. ഫ്രാൻസിലെ ബോർഡോക്സിലും നാൻസിയിലുമുള്ള യൂണിവേഴ്സിററികളിലും, യുഗോസ്ലാവിയിലെ ബൽഗ്രേഡിലും നാവിഷദിലും, ഗ്രീസിലെ ആതൻസിലും അനേകം പൊതുയോഗങ്ങളിലും സൽക്കാരയോഗങ്ങളിലും ജനങ്ങളെ അഭിമുഖീകരിച്ച് ഏതാനും ആഴ്ചകൾ ഈ രാജ്യങ്ങളിൽ ചെലവഴിച്ചതിൽ എനിക്കു സന്തോഷമുണ്ട്. പാരീസിനടുത്തുള്ള ഗ്രററ്സിലും ജനീവയിലുമുള്ള നമ്മുടെ ശ്രീരാമകൃഷ്ണവേദാന്തകേന്ദ്രങ്ങളിൽ അന്തേവാസികളായ സന്ന്യാസിസഹോദരന്മാരോടൊപ്പം ഏതാനും ദിവസങ്ങൾ ഞാൻ സന്തോഷത്തോടെ ചെലവഴിച്ചു.

---

* 1970 മെയ് 17-ാംനു- ന്യൂഡൽഹി രാമകൃഷ്ണമിഷനിൽ ചെയ്ത ഒരു പ്രഭാഷണം. 1970 ഒക്ടോബറിലെ കന്യാകുമാരി–വിവേകാനന്ദ കേന്ദ്രത്തിന്റെ സ്മരണികയിൽ പ്രസിദ്ധീകരിച്ചത്.

## 2 സ്വാമി വിവേകാനന്ദൻ ഭാരതത്തിനും പടിഞ്ഞാറിനുമിടയ്ക്കുള്ള കണ്ണി

ഈ സായാഹ്നത്തിൽ എനിയ്ക്കു നിങ്ങളോടു സംസാരിയ്ക്കുവാനുള്ളതു് സ്വാമി വിവേകാനന്ദൻ - പടിഞ്ഞാറെത്തിയ ഭാരതത്തിന്റെ ദൂതൻ എന്ന വിഷയത്തെ അധികരിച്ചാണു്. അമേരിയ്ക്കൻ ഐക്യനാടുകളിൽ ചിക്കാഗോയിലും മററു പല സ്ഥലങ്ങളിലും സ്വാമി വിവേകാനന്ദനെക്കുറിച്ചു് സംസാരിയ്ക്കുന്നതിനു് എനിയ്ക്കു പല സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ടു്. ഭാരതവും പാശ്ചാത്യലോകവും തമ്മിലുള്ള കാഞ്ചനക്കണ്ണിയായി നിലകൊള്ളുന്ന ഒരേ ഒരാൾ അദ്ദേഹമാണു്. അതുപോലെ ഭാരതവും ഇതര രാജ്യങ്ങളും തമ്മിലുള്ള രാസബന്ധമായി തുടരുന്നതിനു് ചുമതലയേറെറടുത്തതും അദ്ദേഹമത്രെ. മാനുഷ്യകത്തിന്റെ ആദ്ധ്യാത്മിക ഏകതയുടെയും ആദർശൈക്യത്തിന്റേയും അഖണ്ഡബോധത്തിൽ വിളക്കിച്ചേർത്ത അസാധാരണമായൊരു കണ്ണിയാണതു്. ആധുനികലോകപരിതസ്ഥിതികളുടെ ഇന്നത്തെ പ്രത്യേകസന്ദർഭത്തിൽ ഈ കണ്ണിയുടെ സ്വഭാവത്തേയും അതു് മഹത്തായ ഒരു വ്യക്തിത്വത്തിൽക്കൂട്ടിവിളക്കിയ രീതികളെയും കുറിച്ചു് അറിയുന്നതിനു് നാം ശ്രമിയ്ക്കുന്നതും നല്ലതാണു്.

കഴിഞ്ഞ ആയിരം വർഷത്തെ ചരിത്രത്തിൽ ഇദംപ്രഥമമായി നമ്മുടെ രാജ്യത്തെ നൂററാണ്ടുകളായുള്ള അവളുടെ ഏകാന്തതയിൽ നിന്നും അന്തർദ്ദേശീയജീവിതത്തിന്റെ മുഖ്യസ്രോതസ്സിലേയ്ക്കു നയിച്ച സ്വാമി വിവേകാനന്ദനിൽ മഹാനായ ഗുരുവിനെ രൂപപ്പെടുത്തി. ദശാബ്ദങ്ങൾ പിന്നിട്ടുകൊണ്ടിരിയ്ക്കെ ഈ മഹത്തായ കർമ്മത്തിന്റെ വിജയകരമായ ഫലങ്ങൾ സാവകാശം നിയതമായി കണ്ടു തുടങ്ങിയിരിയ്ക്കുന്നു. നൂററാണ്ടുകളായി നാം നമുക്കു ചുററും ആചാരാനുഷ്ഠാനങ്ങളുടേതായ ഒരു വേലികെട്ടുണ്ടാക്കി നമ്മെയും നമ്മുടെ ആദർശങ്ങളെയും പുറത്തേയ്ക്കു പോകുവാനോ മററാശയങ്ങളെ അകത്തേയ്ക്കു കടക്കുവാനോ ഒരിയ്ക്കലും അനുവദിച്ചില്ല. നമ്മുടെ ദേശീയജീവിതത്തിന്റെ വളരെക്കാലത്തെ ജാഡ്യത്തിൽനിന്നുളവായ ജനതയുടെ ഒട്ടെല്ലാ ക്ലേശങ്ങൾക്കും കാരണമിതാണെന്നു സ്വാമി വിവേകാനന്ദനാണു് നമുക്കു ചൂണ്ടിക്കാണിച്ചുതന്നതു്. അദ്ദേഹം പറഞ്ഞു. (Letters. P-142)

മററുള്ളവരുമായി ഉള്ള സംസർഗ്ഗം അവസാനിപ്പിയ്ക്കുകയും മ്ലേച്ഛൻ എന്ന പദം അവർ കണ്ടെത്തുകയും ചെയ്ത അതേ ദിവസം ഇന്ത്യയുടെ വിനാശം ഉറപ്പാക്കി.

## 3 മധ്യകാലഭാരതത്തിന്റെ ദേശീയജാഡ്യത്തെ ക്കുറിച്ചു് അൽബറൂണി

പുതിയ ആശയങ്ങരം കടന്നുവരുവാൻ നാം അനുവദിച്ചില്ല. കാലഹരണപ്പെട്ട ആശയങ്ങളെ കൈവെടിയുന്നതിനും നമുക്ക കഴിഞ്ഞില്ല. ഫലമോ? നൂററാണ്ടുകളായി നാം ചലനം നഷ്ടപ്പെട്ട നിശ്ചേഷ്ടരായി. ഈ പദ്ധതിയുടെ വിനാശകരമായ ഫലം 1000 A. D. മുതൽ രാഷ്ട്രം അനുഭവിച്ചുതുടങ്ങിയിരുന്നു. ഭാരതപര്യടനത്തിൽ ഗസ്നിയിലെ മുഹമ്മദിനെ കഴിഞ്ഞ നൂററാണ്ടിൽ അകമ്പടിസേവിച്ച മഹാനായൊരു സന്ദർശകനായിരുന്ന, നിരൂപകനും പണ്ഡിതനും ചരിത്രകാരനുമായിരുന്ന അൽബറൂണി. ഭാരതത്തെ കീഴടക്കുന്നതിനും കൊള്ളയടിയ്ക്കുന്നതിനുമാണു് മുഹമ്മദ് വന്നതെങ്കിൽ അൽബറൂണിയുടെ ആഗമനം ഭാരതത്തെ പഠിയ്ക്കുന്നതിനുവേണ്ടിയായിരുന്നു. സംസ്കൃതഭാഷാഭിജ്ഞനായിരുന്ന അദ്ദേഹത്തിനു് ഭാരതീയസംസ്കാരത്തോടു് അത്യഗാധമായ ആദരവുണ്ടായിരുന്നു. ഭാരതത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ പഠനങ്ങരം ''അൽബറൂണിയുടെ ഇന്ത്യ'' എന്ന അദ്ദേഹത്തിന്റെ ഗ്രന്ഥത്തിൽ കാണാം. സമകാലിക ഭാരതീയ മനസ്സുകളെയും കാഴ്ചപ്പാടുകളെയും കുറിച്ചു് അദ്ദേഹം ഇപ്രകാരം പറയുന്നു. (ഡോ: എഡ്‌വേർഡ് ഷാഹ്ഹുവിന്റെ വിവർത്തനം. Vol. 1. കേഗൻ പോരം; 1910. p. 22 – 23)

ഹിന്ദുക്കരം അവരുടെ രാഷ്ട്രംപോലെ മറെറാരു രാഷ്ട്രം ഇല്ലെന്നും അവരുടെ ദേശംപോലെ വേറൊരു ദേശമില്ലെന്നും അവരുടെ രാജാക്കന്മാരെപ്പോലെ വേറെ രാജാക്കന്മാരില്ലെന്നും അവരുടെ മതംപോലെ വേറെയില്ലെന്നും അവരുടെ ശാസ്ത്രംപോലെ വേറെ ഇല്ലെന്നും വിശ്വസിയ്ക്കുന്നു. അവർ ഗർവ്വിഷ്ഠരും നിരർത്ഥകമാംവിധം ബുദ്ധിശൂന്യരും, അന്തസ്സാരവിഹീനരും വിഡ്ഢികളുമാണു്. അവർ പ്രകൃത്യാ അവക്കറിയാവുന്നതു് അവരുടെതന്നെ ജനങ്ങളിൽ മറെറാരു ജാതിയിൽ പെട്ടവരിൽനിന്നും, അതിലുപരി ഒരു വിദേശിയിൽനിന്നും മറച്ചു പിടിയ്ക്കുന്നതിനു് അങ്ങേയററം ശ്രദ്ധിക്കുന്ന കൃപണന്മാരാണു്. അവരുടെ വിശ്വാസത്തിൽ അവരുടേതല്ലാതെ ലോകത്തിൽ ഒരു രാജ്യത്തിനും അവക്കല്ലാതെ ലോകത്തൊരു ജീവിയ്ക്കും ഒരു ശാസ്ത്രവുമറിയിയില്ല. അവരുടെ ഗർവ്വിഷ്ഠതയെങ്ങനെയെന്നാൽ, അവരോടു് ഏതെങ്കിലും ശാസ്ത്രത്തെപ്പററിയോ ഖുരാസനോ പേഷ്യനോ ആയ പണ്ഡിതനെപ്പററിയോ പറഞ്ഞാൽ നിങ്ങരം വിഡ്ഢികളും നുണയന്മാരുമാണെന്നു് അവർ വിശ്വസിയ്ക്കും. അവർ മററു രാഷ്ട്രങ്ങളിൽ പര്യടനം നടത്തുകയും അവിടുത്തെ ജനങ്ങളുമായി ഇടപഴകുകയും ചെയ്താൽ അവരുടെ മനസ്സു് വളരെ വേഗത്തിൽ മാറും. എന്തുകൊണ്ടെന്നാൽ,

ഈ തലമുറയെപ്പോലെ സങ്കുചിതമനസ്സരല്ലായിരുന്നു അവരുടെ പൂർവ്വികന്മാർ.

ആ കാഴ്ചപ്പാട് എത്ര ഭയാനകമാംവിധം സത്യമായിരുന്നു എന്നതിന്ന് തുടർന്നുവരുന്ന നൂററാണ്ടുകളിലെ സംഭവങ്ങൾ തെളിവാണ്. അതോടെ ദേശീയമനസ്സ് കക്ഷ്യവും, സങ്കുചിതവും, നിരാകൃതവുമായിട്ട്, ദേശീയപ്രശ്നങ്ങളെ ഉൾക്കൊള്ളുന്നതിനോ പരിഹരിക്കുന്നതിനോ കഴിവില്ലാത്തതായി. എന്നാൽ പൗരാണികകാലത്തു് ഉടനീളം ഭാരതം വ്യത്യസ്തമായ ചിത്രമാണ് നല്കിയതു്. ലോകത്തിൻെറ ഇതരഭാഗങ്ങളെ സ്വാധീനിയ്ക്കുംവിധം വിശാലമായ ഒരു മനസ്സാണുന്നവൾക്കുണ്ടായിരുന്നതു്.

## 4 ഭാരതത്തിൻെറ ദേശീയമായ ജാഡ്യത്തെപ്പററി സ്വാമി വിവേകാനന്ദൻ

അമേരിക്കയിലെ വിജയകരമായ പ്രേഷിതപ്രവർത്തനത്തെ അഭിനന്ദിച്ചുകൊണ്ടു് കല്ക്കത്ത ടൗൺഹാളിൽ സംഘടിപ്പിച്ച പൊതുയോഗത്തിൻെറ കാര്യദർശിയ്ക്കു് 1894 നവംബർ 18 – ന് ന്യൂയോർക്കിൽനിന്നും സ്വാമി വിവേകാനന്ദൻ എഴുതിയ കത്തിലെ പരാമർശങ്ങളെ അൽബറൂണിയുടെ പരാമർശങ്ങളുമായി നമുക്കു താരതമ്യപ്പെടുത്തിനോക്കാം. (Letters P – 139 – 40)

ഒരു വ്യക്തിയ്ക്കോ ജനതയ്ക്കോ മററുള്ളവരുടെ സമ്പർക്കത്തിൽ നിന്നു് അകന്നു ജീവിയ്ക്കുവാൻ കഴിയുകയില്ലെന്നു് എനിക്കു നിശ്ചയമായും ബോദ്ധ്യപ്പെട്ടിരിയ്ക്കുന്നു. മഹത്ത്വത്തിൻെറയും നയങ്ങളുടെയും പവിത്രതയുടെയുംപേരിൽ എപ്പോഴെല്ലാം അത്തരം പ്രയത്നങ്ങളുണ്ടായിട്ടുണ്ടോ അപ്പോഴെല്ലാം വേറിട്ടുനിന്നവർക്കുണ്ടായിട്ടുള്ള അനുഭവം ദുസ്സഹമായിരുന്നു.

എനിയ്ക്കു മനസ്സിലാക്കുവാൻ കഴിഞ്ഞിടത്തോളം ഭാരതത്തിൻെറ അധഃപതനത്തിനും ശിഥിലീകരണത്തിനും ഇടയാക്കിയ സർവ്വപ്രധാനമായ കാരണം ആചാരങ്ങളുടെ വേലികെട്ടുകൾ ജനതയ്ക്കുചുററും പടുത്തുയർത്തിയതാണ്. അതിൻെറ അടിത്തറയാകട്ടെ പരദ്വേഷമായിരുന്നു. പൗരാണികകാലത്തു് അതിൻെറ ഉദ്ദേശ്യം ഹിന്ദുക്കളെ ചുററുപാടുമുള്ള ബുദ്ധമതാനുയായികളുമായി സമ്പർക്കത്തിലേപ്പെടുത്താതിരിയ്ക്കലുമായിരുന്നു.

അതിൻെറ മേൽ പ്രാചീനവും അർവ്വാചീനവുമായ വിതണ്ഡവാദം എത്രതരം മൂടുപടമണിയിച്ചാലും 'സ്വയം തരംതാഴാതെ മററുള്ളവനെ ദ്വേഷിയ്ക്കുവാൻ ആർക്കും വയ്യ' എന്ന ധാർമ്മികനീതിയെ സാധൂകരിച്ചുംകൊണ്ടു് പ്രാചീനസംസ്കാരങ്ങളുടെ മുന്നണിയിൽ വർത്തിച്ചി

രുന്ന വംശം ഇന്നു് ജനതകളുടെയിടയിൽ കേട്ടുകേൾവിയായി പരിഹാസ്യരായിത്തീരുന്ന അനിവാര്യതയിലെത്തിയിരിക്കുന്നു. നമ്മുടെ പൂർവ്വികന്മാർ ലോകത്തിലാദ്യമായി കണ്ടെത്തി വിവേചിച്ചറിഞ്ഞ നീതിയുടെ നിഷേധത്തിനു് നാം സാധനാപാഠങ്ങളായിരിക്കുന്നു.

ത്യജിക്കുകയും ഭുജിക്കുകയുമാണു് പ്രകൃതിനിയമം, ഭാരതം ഒരിക്കൽക്കൂടി സ്വയം ഉയരുന്നതിനാഗ്രഹിക്കുന്നുവെങ്കിൽ ഭാരതത്തിൻേറതായ നിധികരം പുറത്തെടുത്തു് ഭൂമുഖത്തുള്ള രാഷ്ട്രങ്ങൾക്കിടയിൽ പ്രചരിപ്പിക്കേണ്ടതും പകരം ആ രാജ്യങ്ങൾക്ക തരുവാൻ കഴിയുന്നതു സ്വീകരിക്കുവാനൊരുങ്ങുകയും ചെയ്യേണ്ടതത്യന്താപേക്ഷിതമാണു്. വികാസമാണു് ജീവിതം. ഹ്രാസം മരണവും. സ്നേഹം ജീവിതവും ദ്വേഷം മരണവുമാണു്. ജീവിതമാകുന്ന വികാസത്തിലേക്കു് മടങ്ങി വരുന്നില്ലെങ്കിൽ മററു വർഗ്ഗങ്ങളെ ദ്വേഷിക്കുന്നതിനൊരുമ്പെട്ടു് അന്നു് ആരംഭിച്ച നമ്മുടെ മരണത്തിൽനിന്നു് നമ്മെ തടയുവാൻ ഒന്നിനും കഴിയില്ല.

അതുകൊണ്ടു് നാം ലോകത്തുള്ള എല്ലാ ജനതകളോടും ചേൻ കഴിയണം. പുൽത്തൊഴുത്തിൽ കയറിക്കിടക്കുന്ന നായയുടെ മാതിരി സ്വാർത്ഥതാല്പര്യങ്ങളുടെയും അന്ധവിശ്വാസങ്ങളുടെയും വ്യൂഹങ്ങളായ നൂറുകണക്കിനാളുകളെക്കാൾ പാശ്ചാത്യപര്യടനം നടത്തുന്ന ഓരോ ഹിന്ദുവും സ്വരാജ്യത്തിനു കൂടുതൽ നന്മ ചെയ്യുന്നു. പാശ്ചാത്യരാഷ്ട്രങ്ങൾ കെട്ടിപ്പൊക്കിയിട്ടുള്ള ദേശീയജീവിതത്തിൻെറ അദ്ഭുതസൗധങ്ങളെ താങ്ങിനിർത്തുന്നതു് സ്വഭാവശുദ്ധിയുടെ കരുത്തുററ സ്തംഭങ്ങളാണു്. അത്തരക്കാരെ ധാരാളമായി ഉളവാക്കുന്നതുവരെ ആ ശക്തിക്കോ ഈ ശക്തിക്കോ എതിരായി ക്ഷോഭിക്കുകയും ചീറുകയും ചെയ്യുന്നതു് വൃഥാവിലാണുതാനും.

## 5 പൗരാണികലോകത്തിനു് ഭാരതത്തിൻെറ പ്രലോഭനം

മാനവചരിത്രം പഠിക്കുമ്പോൾ ഭാരതത്തോടു് ലോകത്തിലെ ഇതരരാജ്യങ്ങൾക്കുള്ള അഭിനിവേശത്തിൻെറ ഹൃദയസ്പൃക്കായ പ്രതിഭാസം നാം മനസ്സിലാക്കുന്നു. പൗരാണികരായ സുമേറിയക്കാരുടെയും ഈജിപ്‌റ്റുകാരുടെയും ഗ്രീക്കുകാരുടെയും റോമക്കാരുടെയും കാര്യത്തിലായാലും, മദ്ധ്യകാലയൂറോപ്യരുടെ കാര്യത്തിലായാലും, ആധുനികയൂറോപ്യരുടെ കാര്യത്തിലായാലും, ആധുനിക അമേരിക്കക്കാരുടെയും റഷ്യക്കാരുടെയും കാര്യത്തിലായാലും ഇതു് പരമാർത്ഥമാണു്. ഏതു കാലഘട്ടത്തിലായാലും ഏതൊരു സംസ്കാരമായാലും സമകാലികലോകം ഭാരതത്തിൻെറ കാര്യത്തിൽ അതീവ ശ്രദ്ധ വെച്ചിരുന്നതായി നാം കാണുന്നു. അതുകൊണ്ടു് പ്രസ്തുതസംസ്കാരങ്ങളെ

സംബന്ധിച്ചിടത്തോളം ഭാരതത്തിന്റെ മനസ്സും ആശയങ്ങളുമായി സദാ സമ്പർക്കത്തിലായിരിക്കുക എന്നതു് അവരുടെ തുടർച്ചയായ പദ്ധതിയായിരുന്നു.

സമകാലികലോകവുമായി ഭാരതത്തിന്റെ തുടർച്ചയായ സാംസ്കാരികസമ്പർക്കത്തിന്റെ നാലു ഘട്ടങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ടു് സ്വാമി വിവേകാനന്ദൻ പറയുന്നു. (കൊളംബോ മുതൽ അൽമോറ വരെ പ്രഭാഷണങ്ങൾ പേജ് 69)

മാനവികവിജ്ഞാനത്തിന്റെ ആകെത്തുകയ്ക്കു് ഭാരതത്തിന്റെ സംഭാവന ആദ്ധ്യാത്മികതയും തത്ത്വചിന്തയും ആണു്. പേഴ്സ്യൻ സാമ്രാജ്യത്തിന്റെ രംഗപ്രവേശത്തിനുമുമ്പും തുടന്നു് പേഴ്സ്യൻ സാമ്രാജ്യകാലത്തും മൂന്നാമതു് ഗ്രീക്കിന്റെ ആവിർഭാവകാലഘട്ടത്തിലും നാലാമതായി ബ്രിട്ടീഷാധിപത്യകാലത്തും അവർ ഈ സംഭാവനയിൽ മുന്നിട്ടുനിന്നു. ഇനിയും അതേ ചരിത്രം ഒരിക്കൽക്കൂടി പൂർത്തിയാക്കുന്നതിനവർ മുന്നേറുന്നു.

B,C 6-ാം നൂററാണ്ടിലെ പേഴ്സ്യൻ സാമ്രാജ്യംവഴി ഗ്രീസിനു് ഭാരതവുമായി അഗാധമായ സമ്പർക്കമുണ്ടായിരുന്നു. ഗ്രീസിന്റെ സൈന്യശേഖരത്തിൽ ഭാരതീയസൈന്യങ്ങൾപോലുമുണ്ടായിരുന്നു. ആതൻസിൽ ഭാരതീയരുടെ സാന്നിദ്ധ്യത്തെക്കുറിച്ചു് ഗ്രീക്കചരിത്രകാരന്മാർ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. പരസ്പരം കൊള്ളുവാനും കൊടുക്കുവാനും കഴിയുമാറു് പൗരാണികലോകത്തെ രണ്ടു് മഹാസാമ്രാജ്യങ്ങളായ പ്രാചീനഗ്രീസും പ്രാചീനഭാരതവും തമ്മിൽ ക്രിസ്തുവിനും ഏഴു നൂററാണ്ടുകൾക്കുമുമ്പു് പരസ്പരസമ്പർക്കം സാദ്ധ്യമാകുംവിധം വാർത്താവിനിമയബന്ധങ്ങൾ വിപുലമായിരുന്നു.

പാശ്ചാത്യദേശത്തെ ആത്മീയാനുഷ്ഠാനങ്ങളുടെ ഭാരതീയസ്വാധീനം ചൂണ്ടിക്കാണിച്ചുകൊണ്ടു് ഈജിപ്ഷ്യൻ വിജ്ഞാനിയായ സർ ഫ്ളിൻേറഴ്സ് പെത്രി പറയുന്നു. (ഈജിപ്ററും ഇസ്രയേലും 1923 പേജ് 134)

480 B.C.യിൽ ഗ്രീസിലെ പേഴ്സ്യൻ സാമ്രാജ്യത്തിൽ ഉണ്ടായിരുന്ന എണ്ണമററ ഭാരതീയസൈന്യത്തിന്റെ സാന്നിദ്ധ്യം ഭാരതത്തിന്റെ പാശ്ചാത്യസമ്പർക്കത്തെ വിളിച്ചറിയിക്കുന്നു. B. C അഞ്ചാം നൂററാണ്ടിലെമെംഫിസിൽനിന്നും കണ്ടെത്തിയ ഭാരതീയരുടെ തലയുടെ മാതൃകകൾ വാണിജ്യാവശ്യത്തിനായി അവിടെ ഭാരതീയർ താമസിച്ചതിനെ കാട്ടുന്നു. അതുകൊണ്ടു് പടിഞ്ഞാറുണ്ടായ നൂതനമായ ആദ്ധ്യാത്മികാദർശത്തിന്റെയാകെ ഉറവിടം ഭാരതമാണെന്നു കണ്ടെത്തുവാൻ വിഷമമില്ല.

B.C. നാലാം നൂററാണ്ടിലെ ആതൻസിൽ ഭാരതീയചിന്തകന്മാരുടെ സാന്നിദ്ധ്യം വിളിച്ചോതുന്ന സമകാലികരേഖകൾ ഉണ്ട്. പണ്ഡിതന്മാരായ ഭാരതീയർ ആതൻസ് സന്ദർശിക്കുകയും സോക്രട്ടീസുമായി സംഭാഷണം നടത്തുകയും ചെയ്ത പാരമ്പര്യം B. C. 330-ലെന്നു പറയപ്പെടുന്ന സ്വൈരൈക്യത്തിന്റെ വിഖ്യാത എഴുത്തുകാരനും അരിസ്റ്റോട്ടിലിന്റെ ശിഷ്യനുമായ അരിസ്റ്റോക്സിനസ്സിന്റെ പാരമ്പര്യം അവകാശപ്പെടുന്ന യൂസോബിയസ് (എ. ഡി 315)വരെ നിലനിർത്തി. (പ്രിപ്പറേഷ്യോ ഇവാൻജലിക്ക —XI— 3)

ഭാരതീയരെപ്പററി സംഗീതജ്ഞനായ അരിസ്റ്റോക്സിനസ് താഴെ കാണുന്ന കഥ പറയുന്നു. അവരിലൊരാൾ സോക്രട്ടീസിനെ സമീപിച്ച് അദ്ദേഹത്തിന്റെ തത്ത്വചിന്തയുടെ പ്രസക്തിയെപ്പററി ആരാഞ്ഞു. 'മാനവപ്രതിഭാസത്തെപ്പററി ഒരന്വേഷണം' എന്ന് സോക്രട്ടീസ് പ്രതിവചിച്ചു. ഇത്തരുണത്തിൽ അദ്ദേഹം പൊട്ടിച്ചിരിച്ച് നാമെങ്ങനെ മാനവപ്രതിഭാസത്തെപ്പററി അന്വേഷിക്കും. ദൈവത്തെപ്പററി നാം അജ്ഞരല്ലേ? അദ്ദേഹം ഉദ്ഘോഷിച്ചു.

ഡയോജനീസ് ലയേർഷിയസിൽ സൂക്ഷിച്ചിട്ടുള്ള അരിസ്റ്റോട്ടിലിന്റെ രചനാശകലങ്ങളിലും ഭാരതീയരുടെ ആതൻസിലെ സന്ദർശനത്തിന്റെ സൂചനകൾ ഉണ്ട്. പ്ലീനിയുടെ അഭിപ്രായത്തിൽ പ്ലേറേറായുടെ സുഹൃത്തും ജ്യോതിശ്ശാസ്ത്രവിശാരദനുമായ യൂഡോക്സസ് ഭാരതീയചിന്തയിൽ അഗാധമായ താല്പര്യമുള്ള ആളായിരുന്നു. പൃത്രുരവസ്സ് എന്ന ഭാരതചക്രവർത്തി സീസറിന്റെ അടുത്തേയ്ക്ക് ഒരു ചിന്തകനോടുകൂടി അയച്ച സ്ഥാനപതി B C. 20ൽ ആതൻസിൽവെച്ച് സ്വയം തീപ്പെട്ട മരിച്ചതായി സമാസ്കസിലെ നിക്കോളാസിനെ ഉദ്ധരിച്ചുകൊണ്ട് റോമൻചരിത്രകാരനായ സ്റ്റ്രാബോ പറയുന്നു. ഈ ആത്മാഹൂതിയെപ്പററി പ്ലൂട്ടാർക്കും സൂചിപ്പിക്കുകയും പ്രസ്തുത ഭാരതീയന്റെ ശവകുടീരം ഏതൻസിലെത്തുന്ന സന്ദർശകർക്ക കാട്ടിക്കൊടുക്കുന്ന കാഴ്ചകളിലൊന്നാണെന്നു പറയുകയും ചെയ്യുന്നു.

ബ്രഹ്മചര്യത്തിലധിഷ്ഠിതമായ ജീവിതം നയിക്കുകയും സത്യത്തിനായി സ്വയം അർപ്പിക്കുകയും തങ്ങളുടെ ദൈവത്തിന്റെ അസ്ഥികൾ സൂക്ഷിച്ചിട്ടുള്ള പിരമിഡ്ഡുകളെ (ബുദ്ധസ്തൂപങ്ങൾ) ആരാധിക്കുകയും ചെയ്തിരുന്ന സ്ത്രീകളും പുരുഷന്മാരും ഉൾക്കൊണ്ട ഒരു ഭാരതീയ സമ്പ്രദായത്തെക്കുറിച്ച് സൂചിപ്പിച്ചിട്ടുള്ള പോളിഹിസ്ററുടെ രചനയെ അലക്സാണ്ഡ്രിയായിലെ ക്ലെമൻറ് ഉദ്ധരിക്കുന്നു. ഫിലോസ്റ്റ്രാററസിന്റെ ഗണനപ്രകാരം അജ്ഞേയതാവാദിയായ ന്യാനയിലെ അപ്പല്ലോണിയസ് ഭാരതം സന്ദർശിക്കുകയും 'ആത്മവിത്തുകളുടെ ആശ്രമത്തിൽ' ഏതാണ്ട നാലുമാസം ചെലവഴിയ്ക്കുകയും ചെയ്തു.

ഭാരതം ഇതരഭൂവിഭാഗങ്ങളിൽ രണ്ടു കാര്യങ്ങൾക്ക് പ്രശസ്തി നേടിയിരുന്നു. ഒന്ന് വിത്തവും മറേറതു് വിജ്ഞാനവും. വിത്തം വിപണനത്തെ ക്ഷണിച്ചുവരുത്തിയപ്പോൾ വിജ്ഞാനം ഭാരതത്തിന്റെ മാനസികജീവിതത്തിലേയ്ക്കുള്ള പങ്കാളിത്തത്തെ ക്ഷണിച്ചു വരുത്തി. ചിലർ വ്യാപാരത്തിനുവന്നപ്പോൾ മററു ചിലർ ഭാരതത്തിന്റെ ജ്ഞാനം ഉൾക്കൊള്ളുന്നതിനുവന്നു, ഇതിൽ ഒടുവിലത്തേതു് മഹാനായ അലക്സാണ്ടറുടെ ആഗമനത്തോടെ പ്രസിദ്ധമായി. പൗരാണികലോകവുമായ ഇന്ത്യയുടെ വ്യാപാരബന്ധം പ്രശസ്തമാണ്. ഭാരതത്തിന്റെ കിഴക്കും പടിഞ്ഞാറുമുള്ള തീരങ്ങളിലെ അനേകം തുറമുഖങ്ങൾ റോമാ സാമ്രാജ്യവുമായും; മദ്ധ്യപൂർവ്വരാജ്യങ്ങളുമായും, സമീപപൂർവ്വരാജ്യങ്ങളുടെയും പാശ്ചാത്യരാജ്യങ്ങളുമായും കൂടാതെ കിഴക്ക് ചൈനയും ദക്ഷിണപൂർവ്വേഷ്യൻ രാജ്യങ്ങളുമായുള്ള വ്യാപാരത്തിനു് സമർപ്പിയ്ക്കപ്പെട്ടിരുന്നു. ഇക്കാലത്തുപോലും നമ്മുടെ പുരാവസ്തു ഗവേഷകർ ദക്ഷിണേന്ത്യയിലെ പല സ്ഥലങ്ങളിൽനിന്നും പൗരാണികറോമൻ നാണയങ്ങൾ കുഴിച്ചെടുക്കുന്നു. ഭാരതം അവരുടെ വിശിഷ്ടാസ്വാദനവസ്തുക്കൾ റോമാസാമ്രാജ്യത്തു് വൻതോതിൽ വ്യാപാരം ചെയ്യുതിന്റെ വ്യക്തമായ സൂചനകളാണവ. റോമൻസ്ത്രീകൾ ഭാരതത്തിലെ ആഡംബരവസ്തുക്കളിൽ അമിതമായ താല്പര്യമുള്ളവരാണെന്നു കാണുകയാൽ ഇന്ത്യയുടെയും റോമിന്റെയും പത്തേമാരികളിൽ റോമൻ തുറമുഖങ്ങളിലേയ്ക്കു് അനവധി സാധനങ്ങൾ കയററി അയയ്ക്കുകയുണ്ടായി, ലോഹങ്ങൾ കുതിരകൾതുടങ്ങിയനേകം സാധനങ്ങൾ ഈ രാജ്യങ്ങളിൽനിന്നു് ഭാരതം ഇറക്കുമതി ചെയ്യുകയും ചെയ്തു. റോമൻ ചരിത്രകാരന്മാരുടെ അഭിപ്രായത്തിൽ ഭാരതവുമായുള്ള വ്യാപാരബന്ധം റോമാസാമ്രാജ്യത്തിലെ സ്വർണ്ണശേഖരം ഭാരതത്തിലേയ്ക്കു പ്രവഹിയ്ക്കുവാനിടയാവുകയും ഒരിയ്ക്കൽ തന്മൂലം ഭാരതവുമായുള്ള വ്യാപാരബന്ധം അവസാനിപ്പിയ്ക്കുവാൻ തീരുമാനിയ്ക്കുയുമുണ്ടായി. ഇന്നത്തെ നിലവെച്ചുനോക്കുന്നതായാൽ വിപുലമായ ഒരു വ്യവസായ അടിത്തറയും ഭദ്രമായ ഒരു സാമ്പത്തികനിലവാരവും കൂടാതെ ഒരു രാജ്യത്തിനും ആഡംബരവസ്തുക്കളുടെ വ്യാപാരം സാദ്ധ്യമാവുകയില്ല. കഴിഞ്ഞകാലങ്ങളിലത്രയും ഭാരതത്തിലെ ജനങ്ങൾ ബുദ്ധിശാലികളും ആത്മനിയന്ത്രണമുള്ളവരും, അദ്ധ്വാനശീലരും, മിതവ്യയം ശീലിച്ചിട്ടുള്ളവരും ആയിരുന്നു. ഭാരതത്തിലെ കലാകാരന്മാരും, ശില്പികളും, കൈവേലക്കാരും, കമനീയങ്ങളായ കലാരൂപങ്ങൾ ഉണ്ടാക്കി. അവ മററു രാജ്യങ്ങൾക്കു് പ്രിയങ്കരങ്ങളായിരുന്നു. ആധുനികഭാരതത്തെ സംബന്ധിച്ചും ഇതു് പരമാർത്ഥമാണ്.

ഭാരതത്തെ സംബന്ധിച്ച മറെറാരു ചിത്രം അതു് പണ്ഡിതന്മാരുടെ നാടാണെന്നതാണ്. തത്വചിന്തയുടെ ചരിത്രത്തിൽ

അത്യപൂൎവ്വമായ അപ്പ്ണബോധത്തോടും. സാമൎത്ഥ്യത്തോടും ഉൾക്കാഴ്ചയോടുംകൂടി വിധിയോടും മനുഷ്യൻെറ ജീവൽപ്രശ്നങ്ങളോടും മല്ലടിച്ചു വിജയിച്ച ആത്മവിത്തുക്കളുടെ നാടാണു് ഭാരതമെന്നു് വേദങ്ങളും, ഉപനിഷത്തുക്കളും മററു സാഹിത്യങ്ങളും വെളിപ്പെടുത്തുന്നു.

പാശ്ചാത്യപ്പഴമയെ ഭാരതത്തിൻെറ ഈ വിജ്ഞാനം ഹഠാദാകഷിച്ചു. മദ്ധ്യകാലഘട്ടത്തിൽ മദ്ധ്യപൂൎവ്വരാജ്യങ്ങളെ നിയന്ത്രിച്ചിരുന്ന അറബികളിലൂടെ ഇതു് പാശ്ചാത്യനാട്ടിലേയ്ക്കു പ്രവഹിച്ചു. അറബികൾ നേരത്തേ കൈവരിച്ച ഭാരതത്തിൻെറ ശാസ്ത്രസാങ്കേതികവിദ്യകൾ പാശ്ചാത്യൎക്കു കൈമാറി. നൂററാണ്ടുകളോളം ഈ സാമ്രാജ്യം പ്രാചിയും പ്രതീചിയും തമ്മിലുള്ള ആശയവിനിമയത്തിൻെറ ഇടനിലക്കാരായിത്തീൎന്നു. അറബികൾ ഭാരതീയചിന്തയും സംസ്കാരവും സ്വതന്ത്രമായി ഉൾക്കൊണ്ടു. അതുപോലെ ഗ്രീക്കോറോമൻ സംസ്കാരവും ചിന്തയും അവർ ഗ്രഹിച്ചു. കിഴക്കു് ഭാരതവും പടിഞ്ഞാറു് യൂറോപ്പും ചുഴന്നുനില്ക്കുന്ന അവർ A. D. 8 –ാം നൂററാണ്ടിൽ അത്യാകൎഷകമായ സംസ്കാരം കെട്ടിപ്പടുത്തു.

## 6 ആധുനികയുഗത്തിൽ ഇതരലോകത്തിനു് ഭാരതത്തിൻെറ പ്രലോഭനം

13 –ാം നൂററാണ്ടിൻെറ മദ്ധ്യത്തിൽ അറേബ്യൻ സാമ്രാജ്യം നിലംപതിയ്ക്കുകയും തത്സ്ഥാനത്തു് തുൎക്കിസാമ്രാജ്യം ഉയിൎക്കൊള്ളുകയും ചെയ്തതോടെ ഭാരതവുമായുള്ള പാശ്ചാത്യരുടെ ബന്ധം അവസാനിച്ചു. അതിനുകാരണം തുൎക്കികൾ തങ്ങളുടെ പൂൎവ്വികരായ അറബികളെപ്പോലെ പ്രബുദ്ധരായിരുന്നില്ല എന്നതായിരുന്നു. ഇങ്ങനെ ബന്ധം അവസാനിച്ചെങ്കിലും ഭാരതവുമായി ബന്ധപ്പെടുന്നതിനുള്ള പ്രയത്നത്തിൽനിന്നും യൂറോപ്പു് പിന്തിരിഞ്ഞില്ല. പാശ്ചാത്യചരിത്രത്തിലുടനീളം, വിശിഷ്യ പശ്ചിമയൂറോപ്യൻചരിത്രത്തിലാകമാനം ഭാരതവുമായി ബന്ധപ്പെടുന്നതിനുള്ള ഈ തുടൎച്ചയായ അഭിലാഷം ഏതൊരാൾക്കും കാണാം. ഈ ആഗ്രഹത്തിനു് മദ്ധ്യപൂൎവ്വേഷ്യയിലെ തുൎക്കിസാമ്രാജ്യം തടസ്സമായപ്പോൾ പശ്ചിമയൂറോപ്യൻ രാജ്യങ്ങൾ ഭാരതത്തിലേയ്ക്കു് ഒരു കടൽമാൎഗ്ഗം കണ്ടെത്തുന്നതിനുള്ള ശ്രമമാരംഭിച്ചു. ഇംഗ്ലണ്ടും, ഫ്രാൻസും, ഹോളണ്ടും, സ്പെയിനും, പോൎച്ചുഗലും ഇന്ത്യയിലേയ്ക്കുള്ള മാൎഗ്ഗം കണ്ടെത്തുന്നതിനു് തങ്ങളുടെ സമ്പത്തും ശക്തിയും എങ്ങനെയാണനുസ്യൂതം ചെലവഴിച്ചതെന്നും അവയിൽപ്പെട്ട പോൎച്ചുഗലിലെ വാസ്കോഡിഗാമ കിഴക്കോട്ടു് സഞ്ചരിച്ചു് ദക്ഷിണാഫ്രിക്ക ചുററി 1498 – ൽ എപ്രകാരം ഇന്ത്യയിലെത്തിയെന്നും ഓരോ ചരിത്രവിദ്യാൎത്ഥിയ്ക്കും അറിവുള്ളതാണല്ലോ. ഈ സംഭവം ഒരിയ്ക്കൽക്കൂടി അന്തർദേശീയ ജീവിതത്തിൻെറ പ്രവാഹത്തിലെത്തുന്നതിനു് ഇന്ത്യയെ സഹായിച്ചു. ഇതുപോലെ

സ്പാനിഷ് നാവികനായിരുന്ന കൊളംബസ് ഇതേ ആവശ്യത്തിനു വേണ്ടി പടിഞ്ഞാറോട്ടു സഞ്ചരിച്ച് (1493) ഇന്ത്യയെന്നു ധരിച്ച് അമേരിക്ക കണ്ടെത്തി. പിന്നീട് തനിക്കു പിണഞ്ഞ അമളി കണ്ടുപിടിച്ചെങ്കിലും അമേരിക്കക്കാരെ തുടർന്നും ഇന്ത്യക്കാരെന്നു വിളിച്ചുപോരുന്നു.

ഭാരതത്തെ അന്വേഷിച്ചുള്ള പ്രയാണത്തിന്റെ ഒരു ഉപോൽപ്പന്നമായാണ് അമേരിക്കയെ കണ്ടുപിടിച്ചതെന്നും ഭൂമിശാസ്ത്രപരമായും സാംസ്കാരികമായും ഉള്ള വിശാല ഭാരതത്തെ തങ്ങൾക്കുവേണ്ടി ഇനിയും കണ്ടെത്തേണ്ടതാണെന്നും അമേരിക്കൻ സർവ്വകലാശാലയിലെ ശ്രോതാക്കളോടു പറയുന്നതിന് പോയ വർഷം എനിക്കു സന്ദർഭമുണ്ടായിട്ടുണ്ട്. 2-ാം ലോകമഹായുദ്ധംമുതൽ അമേരിക്കൻ ജനതയെ സംബന്ധിച്ചിടത്തോളം ഈ അന്വേഷണം വൻതോതിലാണ്. ആധുനിക അമേരിക്കയ്ക്ക് ഭാരതമിന്ന് ഒരദ്ഭുതമാണ്. വാൾട്ട് വിററ്മാന്റെ 'ഇന്ത്യയിലേയ്ക്കുള്ള വഴി' തുടങ്ങിയ ഗ്രന്ഥങ്ങളുടെ ശീർഷകങ്ങളെപ്പോലും ദൃഷ്ടാന്തമാക്കമാറ് ഈ ആകർഷണം 19-ാം നൂററാണ്ടിൽപോലും പ്രകടമാണ്. പടിഞ്ഞാറൻ യൂറോപ്പിലെ ജനത പണ്ട് അനുഭവിച്ചതു് ഈ ഇരുപതാം നൂററാണ്ടിലെ അമേരിക്കൻ ജനതയിന്നനുഭവിക്കുന്നു.

അങ്ങനെ ചരിത്രത്തിന്റെ കാലഘട്ടങ്ങളിലുടനീളം ഭാരതീയ വിജ്ഞാനം ലോകരാഷ്ട്രങ്ങളെ ഹഠാദാകർഷിച്ചിട്ടുണ്ട്. ഭാരതത്തിന്റെ അസംസ്കൃതപദാർത്ഥങ്ങളും വ്യവസായസമ്പത്തും ഒരുപോലെ അവളുടെ വാണിജ്യമേഖലയെ ആകർഷകമാക്കുന്നു. ആധുനിക യുഗത്തിൽ ഈ വാണിജ്യം രാഷ്ട്രീയമായും സാമ്പത്തികമായും അവളുടെ മേൽ പടിഞ്ഞാറിന്റെ ആധിപത്യത്തിന് ഇടയാക്കി.

## 7 ഭാരതപ്പഴമയുടെ പ്രേഷിത പ്രവർത്തനങ്ങൾ

സ്വാമി വിവേകാനന്ദന്റെ പാശ്ചാത്യപര്യടനത്തെക്കുറിച്ചു പഗ്രഹിക്കുമ്പോൾ നാം ഒരു കാര്യം ശ്രദ്ധിക്കേണ്ടതുണ്ട്. ഭാരതത്തിന്റെ കഴിഞ്ഞ അയ്യായിരത്തിൽപ്പരം സംവത്സരങ്ങളിൽ ആദ്ധ്യാത്മികവും സാംസ്കാരികവുമായ രംഗത്തു് അവളുടെ അംഗീകൃതപ്രേഷിതരെ ഒരിക്കൽപോലും അയച്ചില്ല. ശക്തമായ ആശയപ്രചരണത്തിന്റെ രംഗത്തു് ഭാരതത്തിന്റെതന്നെ പ്രവർത്തനം പശ്ചിമേഷ്യയും കൂടി ഉൾക്കൊള്ളുന്ന പൂർവ്വദേശത്തു് ഒതുങ്ങിനിന്നു. ശ്രീബുദ്ധന്റെയും അദ്ദേഹത്തിന്റെ പ്രസ്ഥാനത്തിന്റെയും ആവിർഭാവകാലത്തിനും വളരെ മുമ്പുതന്നെ ഈ അനുസ്യൂതപ്രവാഹം ഭാരതം നടത്തിപ്പോന്നിരുന്നു. ബുദ്ധമതത്തിന്റെ രംഗപ്രവേശനത്തിനും വളരെ മുമ്പുതന്നെ ഭാരതത്തിന്റെ ആശയങ്ങൾ ഏഷ്യാഭൂഖണ്ഡത്തിന്റെ പല ഭാഗങ്ങളിലും

പ്രചരിച്ചിരുന്നതായി തെളിവുകളുണ്ട്. എന്നാൽ ചരിത്രപരമായി പറയുമ്പോഠം ഭാരതവും ഇതരരാജ്യങ്ങളുമായി ഉണ്ടായിട്ടുള്ള സുപ്രധാനങ്ങളായ സമ്പക്കങ്ങഠം ബുദ്ധൻെറയും ബുദ്ധമതത്തിൻെറയും ആവിർഭാവത്തോടെയാണ്. ഇക്കാലത്തു് ഭാരതം തൻെറ ആദ്ധ്യാത്മികവും സാംസ്കാരികവുമായ നേട്ടങ്ങളെ അയൽരാജ്യങ്ങളുമായി പങ്കുവെയ്ക്കുന്നതിൽ അതീവ ശുഷ്കാന്തി പ്രകടിപ്പിച്ചിരുന്നു. ബുദ്ധമതത്തിൻെറ സന്ദേശവാഹകർ ഗിരിനിരകഠം താണ്ടിയും കടലുകഠം കടന്നും കഷ്ടതകഠം സഹിച്ചും ശ്രീലങ്കയിലും ദക്ഷിണപൂവ്വേഷ്യയിലും മദ്ധ്യപൂവ്വദേശത്തും സമീപ പൂവ്വദേശത്തും ചൈനയിലും ഒരു പരിധിവരെ കൊറിയയിലും ജപ്പാനിലും ബുദ്ധൻെറ സന്ദേശങ്ങഠം – ശാന്തിയുടെ സന്ദേശങ്ങഠം, സ്നേഹത്തിൻെറ സന്ദേശങ്ങഠം; ആദ്ധ്യാത്മികതയുടെ സന്ദേശങ്ങഠം പ്രചരിപ്പിച്ചു. ഈ സന്ദേശങ്ങഠം ഭാരതവും ഇതരരാജ്യങ്ങളുമായി ആദ്ധ്യാത്മികമായൊരു വിശിഷ്ട പാരസ്പര്യം ഉളവാക്കി.

അങ്ങനെ ഭാരതത്തിൻെറ മഹത്തായ പ്രേഷിതോദ്യമം, മതപ്രചരണം ചരിത്രത്തിൻെറ കാലഘട്ടങ്ങളിലൂടനീളം ഏഷ്യാവൻകരയിലൊതുങ്ങിനിന്നു. അതോടൊപ്പം ക്രിസ്തുവിനുമുമ്പ് മൂന്നാം നൂററാണ്ടിൽ അശോകചക്രവത്തി ആധികാരികമായി അയച്ച ഏതാനും പ്രേഷിത പ്രവത്തനങ്ങളും ഉഠംപ്പെടുന്നു. അശോകൻെറ പതിമൂന്നാം ശിലാലിഖിതമനുസരിച്ച് അവ മദ്ധ്യപൂവ്വദേശത്തു് സിറിയയിലെ തിയോസ് ആൻറിയോക്കസ്സിൻെറ അടുത്തേയ്ക്കും ഈജിപ്തിലെ ടോളമി ഫിലാഡൽഫസ്സിൻെറ അടുത്തേയ്ക്കും മാസിഡോണിയയിലെ ആൻറിഗോണസ് ഗോണാററസ്സിൻെറ സമീപത്തേയ്ക്കും സിറിനിലെ മാഗസിൻെറ സവിധത്തിലേയ്ക്കും എപ്പിറസിലെ അലക്സാണ്ഡറുടെ അടുത്തേയ്ക്കും അയച്ചതാണ്. ഇവയും പേഷ്യൻ–ഗ്രീക്ക് സാമ്രാജ്യങ്ങളുമായി ഉണ്ടായിരുന്ന ആദ്യകാലബന്ധങ്ങളും തുടർന്നുള്ള ഏതാനും നൂററാണ്ടുകളിൽ മദ്ധ്യപൂവ്വദേശത്തെ ആദ്ധ്യാത്മികവും സാംസ്കാരികവുമായ പുരോഗതിയെ ത്വരിതപ്പെടുത്തുന്നതിൽ സഹായിച്ചു.

ഇതൊന്നൊഴിച്ചുനിത്തിയാൽ പാശ്ചാത്യമനസ്സുകളെ സ്വാധീനിയ്ക്കുന്നതിൽ ഇന്ത്യ വലിയ പങ്കു വഹിച്ചിരുന്നില്ല. പണ്ഡിതവരേണ്യനായ ഒരു തത്ത്വചിന്തകനേയോ ഗുരുവിനെയോ ഭാരതം പാശ്ചാത്യനാട്ടിലേയ്ക്കയച്ചില്ല. പാശ്ചാത്യജനത സ്വയം ഭാരതത്തിലേയ്ക്കു കടന്നുവരുകയും ഭാരതീയവിജ്ഞാനത്തിൽനിന്നും ആവുന്നത്ര നേടുകയും ചെയ്തു. പേഷ്യൻ സാമ്രാജ്യത്തിൻെറയും ഗ്രീക്കു സാമ്രാജ്യത്തിൻെറയും കാലം മുതൽ സാമൂഹികമായും വ്യാപാരപരമായും ഉള്ള ബന്ധങ്ങളിലൂടെ പാശ്ചാത്യരെ ആകഷിച്ച ആയിരക്കണക്കായ ഭാരതീയരെ ഇത്തരുണത്തിൽ വിസ്മരിയ്ക്കു

ന്നില്ല. മാഗ്ദ്ധമദ്ധ്യേയുള്ള രാഷ്ട്രങ്ങളെയെല്ലാം കീഴടക്കിക്കൊണ്ടു് ബി. സി. നാലാം നൂററാണ്ടിൽ ഭാരതത്തിന്റെ പടിഞ്ഞാറൻ പ്രവിശ്യയിലെത്തിച്ചേർന്ന മഹാനായ അലക്സാണ്ഡർക്കു് ഭാരതത്തിന്റെ ആദ്ധ്യാത്മികദർശനത്തോടും തത്ത്വചിന്തയോടും അടുത്തിടപഴകുന്നതിനു് ഗൂഢോദ്ദേശ്യമുണ്ടായിരുന്നു. പഞ്ചാബിൽവെച്ചു് ഒരു മഹർഷിയുമായി അദ്ദേഹം നടത്തിയ കൂടിക്കാഴ്ചയുടെ രേഖാചിത്രം ഗ്രീക്കചരിത്രകാരന്മാർ സൂക്ഷിച്ചിട്ടുണ്ടു്. ആർ. സി. മജ്ജുംദാർ തന്റെ 'ഭാരതത്തിന്റെ ഐതിഹാസിക ചരിത്രം' എന്ന ഗ്രന്ഥത്തിൽ (P 44 - 46) രേഖപ്പെടുത്തിയിട്ടുള്ളതുപോലെ ചക്രവർത്തി ആ മഹാനുഭാവനെ സന്ദർശിക്കുകയും അദ്ദേഹത്തിന്റെ വചോമാധുരിയിൽ ആകൃഷ്ടനാവുകയും ഗ്രീസിലേയ്ക്കു് തന്നോടൊപ്പം വരുന്നതിനു് ക്ഷണിക്കുകയും ചെയ്തു. മഹർഷി ക്ഷണം നിരസിച്ചു. ചക്രവർത്തി അദ്ദേഹത്തെ നിർബ്ബന്ധിച്ചു. എന്നിട്ടും അദ്ദേഹം വഴിപ്പെട്ടില്ല.' ചക്രവർത്തിയെന്ന തന്റെ നിലപാടു് വെളിവാക്കിക്കൊണ്ടു് അലക്സാണ്ഡർ തന്റെ വാളുറയിൽനിന്നൂരി തന്നെ അനുസരിക്കുന്നില്ലെങ്കിൽ അദ്ദേഹത്തെ വധിക്കുമെന്നു ഭീഷണിപ്പെടുത്തി. ഇത്തരുണത്തിൽ മഹർഷി പൊട്ടിച്ചിരിച്ചു. ചിരിക്കുന്നതിന്റെ കാരണമന്വേഷിച്ച ചക്രവർത്തിയോടു് 'അദ്ദേഹം പറഞ്ഞ ഏററവും വലിയ വിഡ്ഢിത്തമാണിതെന്നു്' മഹർഷി അരുളിച്ചെയ്തു. എന്തുകൊണ്ടെന്നാൽ താൻ ശരീരമല്ലാത്ത ആത്മാവായിരിക്കെ, നിത്യവും മുക്തവുമായ തന്നെ അഗ്നിക്കു ദഹിപ്പിക്കുന്നതിനോ ജലത്തിനു നനയ്ക്കുന്നതിനോ ശസ്ത്രംകൊണ്ടു മുറിക്കുന്നതിനോ കഴിയാതിരിക്കെ, ഭൗതികലോകത്തിന്റെ ചക്രവർത്തിക്കെങ്ങനെ വധിക്കുന്നതിനു കഴിയും ? എന്നും പിടിച്ചടക്കി വിജയശ്രീലാളിതനായി എത്തിയിരിക്കുന്ന ചക്രവർത്തി തന്നെ തെല്ലും കൂസാത്ത ഒരാളെ ആദ്യമായി കണ്ടുമുട്ടി. ലോകം മുഴുവൻ തന്നെ ഭയപ്പെടുന്നു; ലോകംമുഴുവൻ തന്റെ മുമ്പിൽ നമിച്ചു നിലകൊള്ളുന്നു. എന്നാൽ ഭാരതത്തിലെ ഈ ഒരു മനുഷ്യൻ മാത്രം സമസ്ത ഭൗതികസമ്പത്തിനേയും പ്രതിനിധീകരിക്കുന്ന ചക്രവർത്തിക്കു മുമ്പിൽ ശാന്തമായി നിർഭയം നിലകൊണ്ടു.

അലക്സാണ്ടറുടെ പര്യടനത്തെക്കുറിച്ചു് രേഖപ്പെടുത്തിയിട്ടുള്ള ഒന്നിലധികം ചരിത്രകാരന്മാരെ ഈ വസ്തുത രേഖപ്പെടുത്തുന്നതിൽ വേദനിപ്പിച്ചു എന്നതിൽനിന്നും ഗ്രീക്ക മനസ്സിൽ ഈ ചിത്രം ഉളവാക്കിയ സ്വാധീനം പ്രകടമാണു്. ഭാരതീയചിന്തയുടെ മേന്മയിലേയ്ക്കും ആർജ്ജവത്തിലേയ്ക്കും, നിർഭയതയിലേയ്ക്കും തുറന്നു കിട്ടിയ അനേകം കിളിവാതിലിലൊന്നു് ഈ ചിത്രം പ്രദാനം ചെയ്തു.

എന്നാൽ ഞാൻ മുമ്പു സൂചിപ്പിച്ചിരുന്നതുപോലെ ഏഷ്യയുടെ കാര്യത്തിലെന്നപോലെ പാശ്ചാത്യമനസ്സുകളെ ആകർഷിക്കുന്നതിനു്

ഭാരതം തീവ്രമായ ശ്രമമൊന്നും ചെയ്തില്ല. ഭാരതപാരമ്പര്യത്തിൽ നിന്നും ആവുന്നത്ര ഉൾക്കൊള്ളുന്നതിന് കടന്നുവന്നത് പാശ്ചാത്യർ തന്നെയായിരുന്നു. എന്നിരുന്നാലും പാശ്ചാത്യർ ഇങ്ങനെ പരോക്ഷമായി എത്ര കണ്ടു് നേടിയെന്നതിൽ നമുക്ക് നിശ്ചയം പോരാ. പാശ്ചാത്യരും ഭാരതീയരുമായ ആധുനികപണ്ഡിതന്മാരുടെ ഈ വഴിക്കുള്ള പഠനങ്ങൾ നമുക്കുണ്ട്. പാരീസിലെ കോളേജ് ഫ്രാൻസിലുള്ള ഡോ. ജീൻഫില്ലിയോജാററ്. പൗരാണികഭാരതത്തിന്റെ ബാഹ്യസംസ്കാരബന്ധങ്ങളെക്കുറിച്ചുള്ള സമീപകാലപഠനത്തിൽ ക്രിസ്തുാബ്ദത്തിന്റെ ആദ്യ നൂററാണ്ടിൽ മദ്ധ്യപൂർവ്വദേശങ്ങളിലെ ചിന്തകളിൽ ഉപനിഷത്തിന്റെ സ്വാധീനമുണ്ടെന്നു വിശ്വസിക്കുന്നു. ആംഗലേയപണ്ഡിതനായ പ്രൊഫ. ഇ. ജെ. ഉർവിക്ക് തന്റെ 'പ്ലേറേറായുടെ സന്ദേശം' എന്ന വിഖ്യാതഗ്രന്ഥത്തിൽ പ്ലേറേറായുടെ മഹനീയസന്ദേശങ്ങളെ ഉപനിഷത്തുകളുമായി ബന്ധപ്പെടുത്തുന്നു. ഡോ. സർവ്വപ്പള്ളി രാധാകൃഷ്ണൻ പൗരസ്ത്യമതങ്ങളും പാശ്ചാത്യചിന്തയും എന്ന തന്റെ പുസ്തകത്തിലെ അനേകം പ്രബോഷണങ്ങൾ ഭാരതവും ഗ്രീസും തമ്മിലും ഭാരതവും പാലസ്റ്റീനും തമ്മിലുമുള്ള സാംസ്കാരികവും ആദ്ധ്യാത്മികവുമായ ബന്ധങ്ങളെക്കുറിച്ച് സമഗ്രമായി ചർച്ച ചെയ്യുന്നതിന് സമർപ്പിക്കുന്നു.

## 8 രേഖപ്പെടുത്തിയ എല്ലാ ചരിത്രത്തിന്റെയും പരിമിതികൾ

ഇവയും ഇതരപഠനങ്ങളും, ഭാരതീയാശയങ്ങൾ പാശ്ചാത്യരെ സ്വാധീനിച്ചപ്പോൾ ഭാരതീയസാംസ്കാരികവികാസത്തിന്റെ മഹത്തായ കാലഘട്ടത്തെ ആവരണം ചെയ്യുന്ന മൂടുപടം മാററുന്നതിന് സഹായിക്കുന്നു. എന്നാൽ ചരിത്രപരമായ തെളിവുകളുടെ അഭാവം പ്രതീചിക്കുമേൽ ഭാരതത്തിന്റെ സ്വാധീനത്തെ ഇല്ലാതാക്കുന്നില്ല. എന്തുകൊണ്ടെന്നാൽ സൈനികമുന്നേററത്തോടും ആക്രാമികമായ കീഴടക്കലുകളോടും ചേർന്നു വരുമ്പോൾ മാത്രമേ ചരിത്രം അമ്മാതിരി സ്വാധീനം രേഖപ്പെടുത്താറുള്ളു. സമകാലികവർത്തമാനപത്രങ്ങളെപ്പോലെയാണ് വലിയൊരളവുവരെ ചരിത്രം പെരുമാറുന്നത്. അവ കുടുംബവഴക്കുകളുടെയും തകർച്ചകളുടെയും കഥകളെ തടിച്ച അക്ഷരങ്ങളിൽ വലിയ പ്രാധാന്യം നല്കി പ്രസിദ്ധീകരിക്കുന്നു. സൗഹാർദ്ദപൂർവ്വം കഴിയുന്ന ലക്ഷോപലക്ഷം കുടുംബങ്ങളെയും സാമൂഹ്യസംഘങ്ങളെയും നിശ്ശബ്ദം വിട്ടുകളയുന്നു. അതുപോലെതന്നെ ശാന്തഗംഭീരമായ ആശയപ്രചരണങ്ങളിലും നിശ്ശബ്ദമായ സ്വാധീനത്തിലും ചരിത്രത്തിന് കണ്ണും കാതുമില്ല. ഭാരതത്തെ സംബന്ധിച്ചിടത്തോളം അവളുടെ നീണ്ടചരിത്രത്തിലൊരിക്കലും വൈദേശികാക്രമണത്തിനു തുനി

ഞ്ഞിട്ടേയില്ല. എന്നാൽ പലപ്പോഴും അവരുടെ വിശാലഭൂഖണ്ഡത്തെ അക്രമികളായ സാമ്രാജ്യങ്ങൾ ഭരിച്ചിട്ടുണ്ട്.

## 9 ഭാരതത്തിൻെറ വിശ്വസ്വാധീനം - അതിൻെറ അസാധാരണത്വം

ലോകത്തിനുമേൽ ഭാരതത്തിനുള്ള സ്വാധീനത്തിൻെറ അനന്യത സ്പഷ്ടീകരിച്ചുകൊണ്ട് സ്വാമി വിവേകാനന്ദൻ പറയുന്നു. (കൊളംബോ മുതൽ അൽമോറവരെ പ്രഭാഷണങ്ങൾ - 1963 - പേജ് 3-7)

'നമ്മുടെ മാതൃഭൂമിയോട് ലോകത്തിനുള്ള കടപ്പാട് അളവററതാണ്. ലോകത്തു് മററിടങ്ങളിലും സംസ്കാരങ്ങൾ ഉയൻറു വന്നിട്ടുണ്ട്. അന്നുമിന്നും അദ്ഭുതകരങ്ങളായ ആശയങ്ങൾ ഒരു വംശത്തിൽ നിന്നും മറെറാന്നിലേയ്ക്കു് പകൻറിട്ടുണ്ട്....എന്നാൽ ചങ്ങാതിമാരേ, ശ്രദ്ധിച്ചാലും: അതെപ്പോഴും യുദ്ധകാഹളങ്ങൾ മുഴക്കിക്കൊണ്ടും യുദ്ധോദ്യുക്തരായ ഭടന്മാരുടെ അഭിയാനങ്ങളോടൊത്തുമാണ് നടന്നിട്ടുള്ളതു്. ഓരോ ആശയത്തിനും രക്തപ്പുഴയിൽ കുതിരേണ്ടി വന്നിട്ടുണ്ട്. കരുത്തിൻേറതായ ഓരോ വാക്കിനും അകമ്പടിയായി ദശലക്ഷങ്ങളുടെ തേങ്ങലുകളും അനാഥരുടെ മുറവിളികളും വിധവകളുടെ കണ്ണീർക്കണങ്ങളും വേണ്ടി വന്നു. മററു ജനതകൾ പഠിപ്പിച്ചു പോന്നിട്ടുള്ളതു് വലിയ അളവുവരെ ഇതു തന്നെയാണ്. ഭാരതമാകട്ടെ സഹസ്രാബ്ദങ്ങളായി ശാന്തമായി നിലകൊള്ളുന്നു. ഗ്രീസ് ഇല്ലാതിരുന്നപ്പോൾ..... ഈ ഭാരതത്തിൽ മികച്ച പ്രവർത്തനം നടന്നിരുന്നു. അതിനും എത്രയോമുമ്പ് ചരിത്രംപോലും രേഖപ്പെടുത്താത്ത കാലം ഐതിഹ്യങ്ങൾക്ക തുറിച്ചുനോക്കാനാവാത്ത ഇരുൾമൂടിയ ആ കാലം അന്നുമുതൽക്കിന്നോളം ഇടതടവില്ലാതെ ആശയങ്ങൾ ഭാരതത്തിൽനിന്നു പുറപ്പെട്ടിട്ടുണ്ട്. തന്നെയുമല്ല ഓരോ വാക്കും അനുഗ്രഹാശിസ്സുകളുടെ അകമ്പടിയോടും പ്രശാന്തതയുടെ പ്രതീക്ഷയോടുംകൂടിയാണ് ഉച്ചരിയ്ക്കപ്പെട്ടിട്ടുള്ളതു്. ലോകത്തിലുള്ള ജനതകളിൽവെച്ച് നാം ആക്രമണോത്സുകരായ ഒരു വർഗ്ഗമല്ല. ആ ഒരു സൗഭാഗ്യം നമുക്കുള്ളതാണ്. അതുകൊണ്ട് നാം ജീവിയ്ക്കുന്നു.

സൈനികപ്രാബല്യമോ രാഷ്ട്രീയമേൽക്കോയ്മയോ ആവിഷ്കരിയ്ക്കലായിരുന്നില്ല നമ്മുടെ ലക്ഷ്യം. ഒരിയ്ക്കലും അതായിരുന്നില്ലെന്നു മാത്രമല്ല ഇനിയതാവുകയുമില്ലെന്ന് ഞാനുറപ്പുതരുന്നു. നമ്മിലപ്പിതമായിരിയ്ക്കുന്ന മറെറാരു ലക്ഷ്യമുണ്ട്, അതായതു് നമ്മുടെ വംശത്തിൻെറ ആദ്ധ്യാത്മികശക്തിയെ ഒരു ഊർജ്ജസംഭരണിയിലെന്നപ്പോലെ സമാഹരിച്ച് വളർത്തി സംരക്ഷിയ്ക്കുക. പരിതസ്ഥിതികൾ അനുകൂലമാവുമ്പോൾ ആ സംഭൃതശക്തിയെ ലോകത്തെമ്പാടും അപ്രതിരോധ്യമാംവിധം പ്രവഹിപ്പിയ്ക്കുക. പേഷ്യനും ഗ്രീക്കകാരനും, റോമനും.

അറബിയും, ഇംഗ്ലീഷുകാരനും അവരുടെ പടയണിയുമായി ലോകത്തെ കീഴടക്കി വ്യത്യസ്തരാഷ്ട്രങ്ങളെ പരസ്പരം ബന്ധിപ്പിയ്ക്കട്ടെ. നൂതനമായ ആ ചാലുകളിലൂടെ ഭാരതത്തിന്റെ തത്വചിന്തയും ആദ്ധ്യാത്മികതയും ലോകത്തിലുള്ള ജനതകളുടെയെല്ലാം സിരകളിലേയ്ക്കു പ്രവഹിയ്ക്കുന്നതിനു് സദാ സന്നദ്ധമായിരിയ്ക്കട്ടെ. മാനവമഹത്വത്തിന്റെ ആകെത്തുകയ്ക്കു് തന്റേതായ പങ്കു് ഹിന്ദുവിന്റെ പ്രശാന്തമസ്തിഷ്കം പ്രസരിപ്പിയ്ക്കണം. വിശാലവിശ്വത്തിനു് ഭാരതത്തിന്റെ സംഭാവന ആത്മപ്രകാശമത്രേ.

ആധുനികയുഗത്തിലും ഈ നിശ്ശബ്ദസ്വാധീനം തുടരുന്നതു ചൂണ്ടിക്കാണിച്ചുകൊണ്ടു് സ്വാമിജി തുടരുന്നു. (ibid P - 7 - 8)

തുറന്ന വീക്ഷണമുള്ളവർക്കു് പാശ്ചാത്യനാഗരികതയുടെ മനോമണ്ഡലം മനസ്സിലായിട്ടുള്ളവർക്കു് ദാർശനികന്മാർക്കു് ഭിന്നജനതകളെപ്പററി ഗവേഷണം നടത്തുന്നവർക്കു് മന്ദമാണെങ്കിലും അനവരതം നടക്കുന്ന ഭാരതീയചിന്താപ്രസരം ലോകരുടെ ചിന്തയിലും പെരുമാററത്തിലും സാഹിത്യത്തിലും വരുത്തിയിട്ടുള്ള വമ്പിച്ച മാററങ്ങൾ കാണാം.

എന്നാൽ ഞാൻ ചൂണ്ടിക്കാട്ടിയതുപോലെ മറെറാരു സവിശേഷതയുണ്ടു്. നമ്മുടെ ആശയങ്ങളെ നാം പ്രചരിപ്പിച്ചതു് പടയണിയും വാളും കൊണ്ടല്ല ലോകത്തിനു ഭാരതം നല്കിയ സംഭാവന ദ്യോതിപ്പിക്കുന്നതിനു് കരുത്തുററ ഒരു ആംഗലേയപദമുണ്ടെങ്കിൽ, ഭാരതീയസാഹിത്യം മാനവചരിത്രത്തിലാകമാനം ഉളവാക്കിയ പ്രതികരണത്തെ സൂചിപ്പിക്കുവാൻ പററിയ ഒരു ആംഗലേയശബ്ദമുണ്ടെങ്കിൽ, അതു് fascination (സ്വകീയമാക്കൽ) എന്നതത്രെ. പുലർവേളയിലുതിരുന്ന ഹിമകണങ്ങൾപോലെ ശാന്തവും ക്ഷാന്തവും തിതിക്ഷാനിർഭരവും ആദ്ധ്യാത്മികവുമായ ഈ മനുഷ്യവംശം ചിന്താലോകത്തിൽ ചെയ്ത പ്രവൃത്തി ആരും കേൾക്കാതെയും കാണാതെയും വ്യാപരിച്ചു് വമ്പിച്ച ഫലങ്ങൾ കൈവരുത്തുന്നതായിട്ടേ എപ്പോഴും ഇരുന്നിട്ടുള്ളു.

## 10 സ്വാമി വിവേകനാന്ദനും ആധുനികഭാരതത്തിന്റെ ലോകദൗത്യവും

ഏതാനും നൂററാണ്ടുകളിലെ സാംസ്കാരികവും സാമൂഹികവുമായ ജാഡ്യത്തിനുശേഷം കഴിഞ്ഞ നൂററാണ്ടിൽ ഭാരതത്തിലെ ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ആഗമനത്തോടെ ഭാരതം നിശ്ശബ്ദമായ ഈ പ്രവർത്തനപദ്ധതി വീണ്ടും രൂപപ്പെടുത്തി. അതിനു തുടക്കമിട്ടതു് പാശ്ചാത്യരായ പൗരസ്ത്യചിന്തകന്മാരാണു്. പാശ്ചാത്യഭാഷകളിലേയ്ക്കു് അവർ വിവർത്തനം ചെയ്ത ഭാരതീയസാഹിത്യം പാശ്ചാത്യരുടെ മേലുള്ള ഭാരതീയസ്വാധീനത്തിന്റെ നീണ്ട ചരിത്രത്തിൽ ഒരു നൂതന

ഘട്ടത്തെ വിളംബരം ചെയ്തു. മുൻകാലങ്ങളെ മുഴുവൻ അതിക്രമിക്കു ന്നതും ഭാരതത്തിനെന്നപോലെ ഇതര ഭൂവിഭാഗങ്ങൾക്കും മഹാനു ഗ്രഹങ്ങൾ ചൊരിയുന്നതുമായ ഒരു ദ്വിമാനഗതാഗതം അതുറപ്പു വരു ത്തി. കഴിഞ്ഞ നൂററാണ്ടിൻെറ അവസാനത്തോടെ ഭാരത – പാശ്ചാ ത്യസംവേദനത്തിൻെറ രംഗവേദിയിൽ സ്വാമി വിവേകാനന്ദൻ ആവിർഭവിച്ചതോടെ രാഷ്ട്രീയമായി അടിമത്തത്തിലെങ്കിലും ആധു നികഭാരതത്തെ സംബന്ധിച്ചിടത്തോളം ആദ്ധ്യാത്മികവും സാംസ്കാ രികവുമായ പക്വതയുടെ സാക്ഷാൽക്കാരമായി.

ആധുനികപാശ്ചാത്യനാഗരികതയുടെ ആവിർഭാവം അന്തർദ്ദേശീ യസാഹചര്യങ്ങളെ മൗലികമായിത്തന്നെ മാററിമറിച്ചു. ഗ്രീക്കോ – റോമൻ പൈതൃകത്തെ സ്വാംശീകരിച്ചുകൊണ്ടും അവയോടൊപ്പം ആധുനികശാസ്ത്രത്തെയും സാങ്കേതികവിദ്യയെയും സമന്വയിപ്പിച്ചു കൊണ്ടും ഇക്കഴിഞ്ഞ നാലു നൂററാണ്ടുകൾക്കുള്ളിൽ പാശ്ചാത്യരാഷ്ട്ര ങ്ങൾ ലോകമൊട്ടുക്കും സൃഷ്ടിപരവും സംഹാരാത്മകവുമായ രണ്ടു രംഗങ്ങളിലും അളവററ ശക്തിയെ പ്രദാനം ചെയ്ത ഊർജ്ജസ്രോത സ്സുകളായിത്തീർന്നു. ഭാരതവും ഏഷ്യാവൻകരയുടെ ഭൂരിഭാഗവും സമ്പൂ ർണ്ണദക്ഷിണാഫ്രിക്കയും ഒന്നല്ലെങ്കിൽ മറെറാരു പാശ്ചാത്യശക്തിയുടെ പുത്രികാരാജ്യമെന്ന നിലയിലുള്ള ചൂഷണത്തിനും രാഷ്ട്രീയമായ അടിമത്തത്തിനും നിസ്സഹായമാംവിധം ഇരയായി. എന്നിരിക്കിലും പാശ്ചാത്യസംസ്കാരത്തിൻെറ ഏതോ ചില വശങ്ങൾ ഇതരഭൂവി ഭാഗങ്ങളെ ഹാർദ്ദാകർഷിക്കുകയും അവ ആദരിക്കപ്പെടുകയും ചെയ്തു.

ആധുനിക പാശ്ചാത്യസംസ്കാരവുമായുള്ള ഭാരതത്തിൻെറ സമ്പർക്കത്താൽ ഉരുത്തിരിഞ്ഞ ആദ്ധ്യാത്മികവും ബുദ്ധിപരവുമായ സംക്ഷോഭത്തിൽനിന്ന് ഭാരതത്തിൻെറ ചേതനയ്ക്ക് കഴിഞ്ഞ നൂററാ ണ്ടിൽ ഒരു നവോത്ഥാനമുളവായി. യശശ്ശരീരനായ രാജാ റാംമോ ഹൻറോയി തുടങ്ങിവച്ചതും അദ്ദേഹത്തോടൊപ്പം അനേകം നേതാ ക്കന്മാരോടുകൂടി ആദ്യകാലഘട്ടങ്ങളിൽ വളർത്തപ്പെട്ടതുമായ ഈ മുന്നേററം നൂററാണ്ടിലുടനീളം അനിശ്ചിതത്വത്തിലൂടെ കടന്ന് കഴി ഞ്ഞ നൂററാണ്ടിൻെറ അന്ത്യപാദത്തിൽ ശ്രീരാമകൃഷ്ണനിലും സ്വാമി വിവേകാനന്ദനിലുമായി അതിൻെറ പൂർണ്ണതയും ശക്തിയും നേടി. അവരിൽആധുനികഭാരതനവോത്ഥാനം സമ്പൂർണ്ണമായൊരു ധനാത്മക ശക്തിയായി ഭാരതപാരമ്പര്യത്തിൻെറ അന്തഃസത്തയിൽ വേരുറപ്പി ച്ച് നിലകൊണ്ടു. അതേസമയം ഊർജ്ജസ്വലതയാർന്ന ആധുനികപാ ശ്ചാത്യസംസ്കാരത്തിൻെറ ധനാത്മകകോടികളുമായി പ്രതികരിച്ച് പ്രാചിയുടെയും പ്രതീചിയുടെയും സമഞ്ജസസമ്മേളനം ആധുനിക ഭാരതത്തിൽ സാധിച്ചു.

ഈ നവോത്ഥാനം ഭാരതത്തെ പോഷിപ്പിച്ചു. അതിൻെറ ശക്തിയും ഊർജ്ജസ്വലതയും ഭാരതത്തിൻെറ നാലതിരുകൾക്കുള്ളിൽ നില കൊണ്ടില്ല. ആയതു് ഭാരതത്തിൻെറ ദേശീയസീമകളെ ഉല്ലംഘിച്ചു കൊണ്ടു് തൻെറ നീണ്ട ചരിത്രത്തിലിദംപ്രഥമമായി പാശ്ചാത്യ ലോകത്തെയാകമാനം ആദ്ധ്യാത്മികമായി കീഴടക്കുന്നതിനെന്നുതന്നെ പറയട്ടെ, ഭാരതം മുൻകൈയെടുത്തു. ഇതു് സാധിച്ചതാകട്ടെ ആധുനികയുഗത്തിൻെറ ഊർജ്ജസ്വലമായ ആകർഷണകേന്ദ്രവും അവളുടെ അഭിഷിക്തപുത്രനുമായ സ്വാമി വിവേകാനന്ദനിലൂടെയാണു്. ആധുനികപാശ്ചാത്യചിന്തയുടെയും സംസ്കാരത്തിൻെറയും നെടുംകോട്ടകളെ വിജയകരമായി കീഴടക്കുന്നതിനു് അദ്ദേഹത്തെ സഹായിച്ചതു് അദ്ദേഹത്തിനു ലഭിച്ച ചതുർമുഖപരിശീലനം നിമിത്തമായിരുന്നു. ഒന്നു് ആധുികപാശ്ചാത്യശാസ്ത്രത്തിലും, സാഹിത്യത്തിലും, ചരിത്രത്തിലും അദ്ദേഹം നേടിയിരുന്ന അവഗാഹം. രണ്ടാമതായി ഭാരതീയസംസ്കാരത്തിലും പാരമ്പര്യത്തിലുമുള്ള ധനാത്മകചിന്തകളുടെ ഗ്രഹണം. മൂന്നാമതായി ഭാരതസംസ്കാരത്തിൻെറ മൂർത്തിമദ്ഭാവമായ ശ്രീരാമകൃഷ്ണൻെറ പാദാന്തികത്തിലിരുന്നദ്ദേഹം നേടിയ പരിശീലനം. നാലാമതായി ആറു സംവത്സരങ്ങൾ പരിവ്രാജകനായി ഭാരതത്തിൽ തലങ്ങും വിലങ്ങും സഞ്ചരിച്ചപ്പോൾ സമകാലികഭാരതത്തെക്കുറിച്ചു് നേടിയ അഗാധമായ അറിവു്. ഈ ചതുഷ്കോണപരിശീലനത്തിൻെറ ഫലമായി ഭാരതീയവും പാശ്ചാത്യവുമായ ചരിത്രത്തിലിദംപ്രഥമമായി സ്വാമി വിവേകാനന്ദൻ പ്രാചിയുടെയും പ്രതീചിയുടെയും സമഞ്ജസസമ്മേളനത്തിൻെറ മൂർത്തിമദ്ഭാവമായി. റൊമയിൻ റോളണ്ടിൻെറ ഭാഷയിൽ പറഞ്ഞാൽ:–

സ്വാമി വിവേകാനന്ദൻെറ സർഗ്ഗാത്മകപ്രതിഭയെ 'സന്തുലനവും സംശ്ലേഷണവും' എന്ന രണ്ടു വാക്കുകളിൽ സമാഹരിയ്ക്കാം. ആത്മാവിൻെറ എല്ലാ മാർഗ്ഗങ്ങളെയും അദ്ദേഹം ആലിംഗനം ചെയ്തു. നാലു യോഗങ്ങളെയും അവയുടെ സമഗ്രഭാവത്തിൽത്തന്നെ അദ്ദേഹം ഉൾക്കൊണ്ടു. ത്യാഗവും സേവനവും, കലയും ശാസ്ത്രവും, മതവും കർമ്മവും അത്യുന്നതമായ ആദ്ധ്യാത്മികതയും അഗാധമായ പ്രായോഗികതയും അദ്ദേഹം ഉൾക്കൊണ്ടു. അദ്ദേഹം ചൊല്ലിത്തന്ന ഓരോ മാർഗ്ഗത്തിനും അവയുടെ പരിമിതികൾ ഉണ്ടായിരുന്നെങ്കിലും അദ്ദേഹം സ്വയം അവയിലൂടെ കടന്നുപോവുകയും അവയെ ഉൾക്കൊള്ളുകയും ചെയ്തു. ഒരു ചതുരീയത്തിലെന്നപോലെ സത്യത്തിൻെറ നാലുമാർഗ്ഗങ്ങളുടെയും അധീശത്വം നേടുകയും അതേസമയംതന്നെ അവയിലൂടെ സഞ്ചരിച്ചു് ഏകത്വത്തിലെത്തുകയും ചെയ്തു. സമസ്തമാനവശക്തിയുടെ സ്വരലയമായിരുന്നു അദ്ദേഹം.

സ്വാമി വിവേകാനന്ദനെപ്പററി ജവഹരിലാൽ നെഹ്റു പറയുന്നു. (ഇന്ത്യയെ കണ്ടെത്തൽ. P – 40)

ഭാരതപ്പഴമയിൽ നിലകൊണ്ട് ഭാരതത്തിൻെറ പൈതൃകത്തിൽ അഭിമാനംകൊണ്ടിരുന്നവനെങ്കിലും സ്വാമി വിവേകാനന്ദൻ ജീവിതപ്രശ്നങ്ങളെ സമീപിച്ച രീതി തികച്ചും നൂതനമായിരുന്നു. അദ്ദേഹം ഭാരതപ്പഴമയെയും പുതുമയെയും കൂട്ടിയോജിപ്പിക്കുന്ന ഒരു കണ്ണിയായിരുന്നു. റോമയിൻ റോളണ്ടുമായുള്ള സംഭാഷണമദ്ധ്യേ രവീന്ദ്രനാഥടാഗോർ പറഞ്ഞു:

'നിങ്ങൾ ഭാരതത്തെക്കുറിച്ച് മനസ്സിലാക്കുന്നതിനാഗ്രഹിക്കുന്നു എങ്കിൽ സ്വാമി വിവേകാനന്ദനെ പഠിക്കൂ. അദ്ദേഹത്തിൽ എല്ലാം സൃഷ്ട്യാത്മകമാണ്, ഒന്നും നിഷേധാത്മകമല്ല.

ആധുനികഭാരതത്തിൻെറ നവോത്ഥാന നായകന്മാരുടെ കൂട്ടത്തിൽ ശ്രീരാമകൃഷ്ണനോടും സ്വാമി വിവേകാനന്ദനോടുമുള്ള ആദരവ് പ്രകടമാക്കിക്കൊണ്ട് റോമയിൻ റൊളാങ് പറയുന്നു. (ശ്രീരാമകൃഷ്ണചരിതം P – 8)

നാം പിന്നീട് ചർച്ചചെയ്യുവാൻ പോകുന്ന ആദ്ധ്യാത്മിക നായകന്മാരുടെ ആകർഷണീയമായ ഈ ശൃംഖലയിൽനിന്നും അനുപമമായ ശക്തികൊണ്ടും സൗഷ്ഠവംകൊണ്ടും എന്നെ ഹഠാദാകർഷിച്ച രണ്ടുപേരെ ഞാൻ ചൂണ്ടിക്കാട്ടുന്നു. അവർ ജഗദീശ്വരൻെറ ഉജ്ജ്വലമായ സ്വരൈക്യം സാക്ഷാൽക്കരിച്ചവരാണ്. അവർ അതിൻെറ മൊസാട്ട് ബിഥോവനുമാണെന്ന് ഒരാൾക്ക് വേണമെങ്കിൽ പറയാം. അഥവാ പീററർ സെറാഫിക്കസ്സും മേഘനിർഘോഷമുതിർക്കുന്ന ജോവും അവരാണ് – ശ്രീരാമകൃഷ്ണനും, സ്വാമി വിവേകാനന്ദനും.'

പശ്ചിമേന്ത്യയിലൂടെയുള്ള തൻെറ പര്യടനത്തിനിടയ്ക്ക് സ്വാമി വിവേകാനന്ദൻ 1893 – ൽ ചിക്കാഗോയിൽവച്ച് സംഘടിപ്പിക്കുവാൻ പോകുന്ന സർവ്വമതസമ്മേളനത്തെക്കുറിച്ച് കേൾക്കുവാനിടയായി. 1493 – ൽ കൊളംബസ് അമേരിക്ക കണ്ടുപിടിച്ചതിൻെറ നാനൂറാം വാർഷികാഘോഷത്തിൻെറ ഭാഗമായാണ് അതു് സംഘടിപ്പിച്ചിരുന്നതു്. നേരത്തെ ജൂണഗഡ്ഡിലെ ഒരു മഹാപണ്ഡിതൻ സ്വാമി വിവേകാനന്ദൻെറ പാണ്ഡിത്യത്തിലും അളവററ ശക്തിയിലും ആകൃഷ്ടനാവുകയാൽ അദ്ദേഹത്തെ പാശ്ചാത്യപര്യടനത്തിനു പ്രേരിപ്പിച്ചിരുന്നു. സ്വാമിജിയുടെ ചിന്തകൾ പാശ്ചാത്യർ ഇദ്ദേശവാസികളേക്കാളധികമുൾക്കൊള്ളുമെന്നും അതുകൊണ്ട് അവിടെച്ചെന്ന് ഒരു കൊടുങ്കാററായി തിരിച്ചുവരണമെന്നും അദ്ദേഹം ആഹ്വാനം ചെയ്തു. വേദാന്തത്തിൻെറ സവിശേഷത്തിനു പകരമായി ഭാരതത്തിൻെറ ഭൗതികസാഹചര്യങ്ങളെ ഭേദപ്പെടുത്തുവാനുള്ള വഴി കണ്ടെത്തുന്നതിനു്

പാശ്ചാത്യനാട്ടിലേയ്ക്കു് തിരിയ്ക്കുവാനുള്ള തന്റെ ഉദ്ദേശ്യം സ്വാമി വിവേകാനന്ദൻ 1892 ഒക്ടോബറിൽ ബാംഗ്ലൂരിലായിരുന്നപ്പോഴും മൈസൂർ മഹാരാജാവിനോടു് ദൃഢമായി പ്രഖ്യാപിയ്ക്കുകയുണ്ടായി. ഭാരതത്തിന്റെ തെക്കെ അററത്തു നിലകൊള്ളുന്ന കന്യാകുമാരിയും രാമേശ്വരവും സന്ദർശിച്ചുകൊണ്ടു് ഭാരതത്തിലൂടെയുള്ള തന്റെ തീർത്ഥാടനം മുഴമിപ്പിയ്ക്കുന്നതുവരെ അദ്ദേഹം കാത്തിരുന്നു.

## 11 വിവേകാനന്ദന്റെ കന്യാകുമാരിയിലെ ധ്യാനം അതിന്റെ അതുല്യത

1892 അവസാനത്തോടെ രാമേശ്വരം സന്ദർശിച്ചതിനുശേഷം ഭാരതത്തിന്റെ തെക്കേ അററത്തു് ബംഗാൾ ഉൾക്കടലും അറേബ്യൻ സമുദ്രവും ഇന്ത്യൻ മഹാസമുദ്രത്തിൽ ലയിക്കുന്ന കന്യാകുമാരിയിലെത്തി. തീരഭൂമിയിൽ നിലകൊണ്ട കുമാരീക്ഷേത്രത്തിൽ ദർശനം നടത്തിയ അദ്ദേഹം കരയിൽനിന്നും ഇരുനൂറു്വാര അകലെ സമുദ്രത്തിൽ ഉയർന്നു നില്ക്കുന്ന പാറയെ ലക്ഷ്യമാക്കി നീന്തി. ആ പാറയിലിരിക്കുമ്പോൾ മണിക്കൂറുകളോളം അദ്ദേഹം ധ്യാനനിരതനായി. മതത്തിന്റെ ചരിത്രത്തിലാദ്യമായി ഒരു മഹാനായ സന്ന്യാസിയുടെ ധ്യാനവിഷയം മനുഷ്യനായി, മനുഷ്യനിലുറങ്ങുന്ന ദൈവമായി. അകലങ്ങളിലിരിക്കുന്ന ദേവതയല്ലാതായി, ഭാരതത്തിന്റെ ആദ്ധ്യാത്മിക പാരമ്പര്യമനുസരിച്ചു് അപരിമേയവും ശുദ്ധമുക്തവുമായ ആത്മാവെന്ന നിലയിൽ മാനവമഹത്ത്വം അദ്ദേഹത്തിനു അജ്ഞാതമായിരുന്നു. മനുഷ്യാത്മാവിന്റെ അനശ്വരമായ ഈ മഹിമാതിരേകത്തിന്റെ മൂർത്തിമദ്ഭാവമായ തന്റെ ഗുരുവായ ശ്രീരാമകൃഷ്ണനെ അദ്ദേഹം കണ്ടു. അതേ മഹത്ത്വം അദ്ദേഹം സ്വയം സാക്ഷാൽക്കരിച്ചു. എന്നാൽ ഭാരതത്തിലൂടെയുള്ള തന്റെ പരിവ്രജനത്തിൽ ലക്ഷോപലക്ഷം വരുന്ന തന്റെ രാജ്യവാസികളിൽ ചെറിയ തോതിലെങ്കിലും പ്രസ്തുതമഹത്ത്വം കാണുന്നതിനദ്ദേഹത്തിനു കഴിഞ്ഞില്ല. ദാരിദ്ര്യംകൊണ്ടും സാമൂഹികാസമത്വംകൊണ്ടും പൊറുതിമുട്ടി അവനവനിൽത്തന്നെയുള്ള വിശ്വാസംനഷ്ടപ്പെട്ടു് നിസ്സഹായതയിലേക്കും നൈരാശ്യത്തിലേയ്ക്കും വഴുതിവീണ ശരാശരി ഭാരതീയൻ അന്തസ്ഥമായ ചൈതന്യത്തിൽനിന്നും വളരെ ദൂരത്തായിരിയ്ക്കുന്നതു് അദ്ദേഹം കണ്ടു. വേദാന്തചിന്തകന്മാരുടെ ആദ്ധ്യാത്മികദർശനങ്ങളിൽനിന്നും ഭാരതീയസമൂഹം വേർപെട്ടുപോയതിൽ അദ്ദേഹം പരിതപിച്ചു. മനുഷ്യനെ അവന്റെ മഹത്ത്വത്തിന്റെ കേന്ദ്രത്തിലേയ്ക്കു് എത്തിച്ചു് പുനഃസ്ഥാപിയ്ക്കുന്നതിനു് തന്റെ ശക്തി മുഴുവൻ വിനിയോഗിയ്ക്കുവാൻ അദ്ദേഹം നിശ്ചയിച്ചു. ആയതിലേയ്ക്കു് ആധുനികപാശ്ചാത്യവിജ്ഞാനീയത്തിന്റെ മാസ്മരശക്തിയും പൗരാണികഭാരതീയദർശനപാരമ്പര്യത്തിന്റെ

നിഗൂഢശക്തിയും സമന്വയിപ്പിക്കേണ്ടതിന്റെ ആവശ്യകത അദ്ദേഹത്തിനു നിതരാം ബോദ്ധ്യമായി. തങ്ങളുടെ അനശ്വരമായ മതത്തിന്റെ ഔന്നത്യത്തിലേക്കു അടിവെച്ചു കയറുന്നതിന് അവരെ ക്ഷണിക്കുന്നതിനുമുമ്പ് അവരെ ഗ്രസിച്ചിരിക്കുന്ന ദാരിദ്ര്യത്തിൽനിന്നും സാമൂഹികാനീതികളിൽനിന്നും മോചിപ്പിക്കുന്നതിനുവേണ്ടി അവരിൽ തന്നെയുള്ള ശക്തി അവക്ക് ബോദ്ധ്യമാക്കിക്കൊണ്ട് ഭാരതീയ ജനതയെ ഉദ്ധരിക്കേണ്ടതിന്റെ ആവശ്യകത അദ്ദേഹത്തിന് വ്യക്തമായി. കന്യാകുമാരിയിലെ സ്വാമിവിവേകാനന്ദന്റെ ധ്യാനത്തെപ്പററി സ്വാമി വിവേകാനന്ദന്റെ ജീവചരിത്രത്തിൽ പാശ്ചാത്യരും പൗരസ്ത്യരുമായ അദ്ദേഹത്തിന്റെ ശിഷ്യന്മാർ പറയുന്നു. (പേജ് 254-55) ഇവിടെ കന്യാകുമാരിയിലാണ് ഭാരതീയജനതയുടെ പ്രശ്നങ്ങളെപ്പററി ദിവസങ്ങളോളമുള്ള ചിന്തയുടെ ഉച്ചാവസ്ഥ. ഇവിടെയാണ് ജനങ്ങളുടെ തിന്മകളെ നന്മക്കായി മാററുന്നതിനുള്ള മണിക്കുറുകൾ നീണ്ട ആഗ്രഹത്തിന്റെ പരമകാഷ്ഠ. അദ്ദേഹത്തിന്റെ നയനങ്ങൾ കണ്ണുനീരിന്റെ ഒരു പടലത്തിലൂടെ മഹാസമുദ്രത്തിലേക്ക് നോക്കി. അദ്ദേഹത്തിന്റെ ഹൃദയം ഗുരുവിന്റെ സവിധത്തിലേക്കും മാതൃദേവിയിലേക്കും മഹത്തായൊരു പ്രാത്ഥനയിലൂടെ പ്രയാണം ചെയ്തു. ഈ നിമിഷം മുതൽ അദ്ദേഹത്തിന്റെ ജീവിതം ഭാരതത്തിന്റെ സേവനത്തിനായി സമപ്പിക്കപ്പെട്ടു. വിശിഷ്യ ഭാരതത്തിലെ പീഡിതനാരായണന്മാരെ, ദരിദ്രനാരായണന്മാരെ, ദശലക്ഷക്കണക്കായ മദ്ദിതനാരായണന്മാരെ, സേവിക്കുന്നതിന്....ജനങ്ങളെ കൂടാതെ ധമ്മമെന്നല്ല വേദങ്ങൾപോലും ആ ഔന്നത്യത്തിനുമുമ്പിൽ നിസ്സാരങ്ങളാണെന്നദ്ദേഹം കണ്ടു. അങ്ങനെ കന്യാകുമാരിയിൽ സ്വാമിജിയിൽ ദേശസ്നേഹിയും പ്രവാചകനും ഒരേ സമയം സമ്മേളിച്ചു.

ആറു സംവത്സരങ്ങൾക്കുമുമ്പ് സമാധി പ്രാപിച്ച ശ്രീരാമകൃഷ്ണൻ തന്നിലപ്പിച്ച വിശ്വലക്ഷ്യത്തിന്റെ സ്വഭാവവും സാദ്ധ്യതയും കന്യാകുമാരിയിലെ ധ്യാനത്തിൽനിന്നുണന്നപ്പോൾ അദ്ദേഹത്തിനു ബോദ്ധ്യമായി. പടിഞ്ഞാറൻ നാട്ടിലേക്കു കടന്നു ചെല്ലുവാനും അവിടത്തെ സ്വാത്ഥികളും ബൗദ്ധികമായി തനിക്കു താൻപോന്നവരുമായ ജനതകളെ അനശ്വരഭാരതത്തിന്റെ സന്ദേശം, സനാതനധമ്മത്തിന്റെ ആദ്ധ്യാത്മികസന്ദേശം, യുക്ത്യധിഷ്ഠിതവും സാവ്വലൗകികവുമായ വേദാന്തസന്ദേശം പകന്നുകൊടുത്ത് അവരുടെ പിന്തുണ നേടി തന്റെ ജനതയുടെ ഭൗതികമായ പിന്നോക്കാവസ്ഥയെ ഉച്ചാടനം ചെയ്യുന്നതിനദ്ദേഹം ഉറച്ചു. തന്റെ ജനതക്ക് സക്രിയവേദാന്തത്തിന്റെ സന്ദേശമരുളുന്നതിനദ്ദേഹം തീരുമാനിച്ചു. ആത്മസംബന്ധിയായ വേദാന്തസന്ദേശത്തെ പാശ്ചാത്യശാസ്ത്രത്തിന്റേയും സാങ്കേതികവിദ്യയുടെയും സാമൂഹ്യനീതിയുടെയും സന്ദേശവുമായി ചേത്തു് ഭാരതീയ

സമൂഹത്തിൽ നിലനിന്നുപോരുന്ന അജ്ഞതയേയും ആലസ്യത്തേയും സാമൂഹ്യാനീതികളെയും ഉച്ചാടനം ചെയ്ത് ഭാരതീയരെ ഊജ്ജസ്വലരും ആത്മവിശ്വാസമുള്ളവരുമാക്കിത്തീക്കുന്നതിന് അദ്ദേഹം തീരുമാനിച്ചു.

സ്വാമി വിവേകാനന്ദൻ ധ്യാനത്തിനുപയോഗിച്ച കന്യാകുമാരിയിലെ പാറയിന്ന് വിവേകാനന്ദപ്പാറയെന്നറിയപ്പെടുന്നു. രാഷ്ട്രം കൃതജ്ഞതാനിർഭരമായി ജാതിമതവർഗ്ഗവർണ്ണകക്ഷിഭേദമെന്യേ ആധുനികഭാരതത്തിന്റെ യുഗാചാര്യനെന്ന നിലയിലും പ്രാചിയും പ്രതീചിയും തമ്മിലുള്ള പരസ്പരധാരണയുടെ സംയോജകൻ എന്ന നിലയിലും ആദരാഞ്ജലികൾ അർപ്പിച്ചുകൊണ്ട് സമുചിതമായ ഒരു ദേശീയസ്മാരകം അദ്ദേഹത്തിന്റെ നാമത്തിൽ അവിടെ പടുത്തുയർത്തിയിരിക്കുന്നു.

ബുദ്ധഗയയിലെ ധ്യാനത്തിൽനിന്നുണർന്ന് വാരാണസിയിലേയ്ക്ക് പോയ ഭഗവാൻ ബുദ്ധനെപ്പോലെ കന്യാകുമാരിയിലെ ധ്യാനത്തിൽനിന്നുണർന്ന് മദിരാശിയിലെത്തിയ സ്വാമി വിവേകാനന്ദന്റെയും ലക്ഷ്യം ബഹുജനസുഖവും ബഹുജനഹിതവും ആയിരുന്നു. അവിടെ മദിരാശിയിൽ അദ്ദേഹത്തിലാകൃഷ്ടരായ ഒരു പററം സർവ്വകലാശാലാവിദ്യാർത്ഥികൾ ചിക്കാഗോയിലെ സർവ്വമതസമ്മേളനത്തിൽ പങ്കെടുക്കുന്നതിന് അദ്ദേഹത്തെ അയയ്ക്കുന്നതിനുള്ള ഒരുക്കങ്ങൾ ഊർജ്ജസ്വലതയോടെ ഏറെറടുത്തു യുവഭാരതത്തിന്റെ ഉദാത്തചൈതന്യമൂർത്തികളായ ഈ വിദ്യാർത്ഥികളുടെ സഹായത്തോടും ഇദ്ദേശീയരായ ഏതാനും രാജകുമാരന്മാരുടെ തുണയോടും മാതൃദേവിയുടെ അനുഗ്രഹാശിസ്സുകളോടുംകൂടി 1893 മെയ് 31-ാംനു ബോംബെയിൽനിന്നു അമേരിക്കൻ ഐക്യനാടുകളിലേയ്ക്ക് അദ്ദേഹം കപ്പലിൽ കയറി.

## 12 സ്വാമി വിവേകാനന്ദൻ ഭാരതത്തിന്റെ ധർമ്മബോധം

വികസിച്ചുകൊണ്ടിരിക്കുന്ന ഭാരതീയചൈതന്യത്തിന് സ്വാമി വിവേകാനന്ദനിലുപരിയായ ഒരു പ്രവാചകനെ വിദേശത്തേയ്ക്കയയ്ക്കാനില്ല. സ്വാമി വിവേകാനന്ദൻ തന്നെക്കുറിച്ചുതന്നെ ഒരിക്കൽ പറഞ്ഞതുപോലെ, അവബോധത്തിലും സഹിഷ്ണുതയിലും അദ്ദേഹം ഭാരതം ഘനീഭവിച്ചതുപോലെയായി. ചരിത്രത്തിലിന്നോളം സ്വാമി വിവേകാനന്ദനെപ്പോലെ ലോകത്തെ ചലിപ്പിച്ച ഒരു പ്രതിനിധിയെ ഒരു രാജ്യവും ഒരിക്കലും അയച്ചിട്ടില്ല, പാശ്ചാത്യരും പൗരസ്ത്യരുമായ അദ്ദേഹത്തിന്റെ ശിഷ്യന്മാർ രചിച്ച അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ തന്റെ പ്രേഷിതദൗത്യത്തിന് സ്വാമി വിവേകാനന്ദൻ എങ്ങനെ അനുയോജ്യനായെന്നുള്ള ഒരു പ്രശസ്തസാഹിത്യകാര

ന്റെ അഭിപ്രായം ഭഗിനി നിവേദിത രേഖപ്പെടുത്തിയിട്ടുള്ളത് ഇത്ത രുണത്തിൽ പ്രസ്താവയോഗ്യമാണ് (P. 285)

തന്റെ പരിവ്രജനത്തിനിടയിൽ മാറി മാറി അദ്ദേഹം ബുദ്ധമതത്തിന്റെയും ജൈനമതത്തിന്റെയും സാരം ഗ്രഹിക്കുകയും രാമാനന്ദന്റെയും ദയാനന്ദന്റെയും സന്ദേശമുൾക്കൊള്ളുകയും ചെയ്തു. അദ്ദേഹം തുളസീദാസന്റെയും നിശ്ചലദാസന്റെയും ചിന്തയുടെ അഗാധതകളിലേയ്ക്കിറങ്ങുന്ന ഒരു വിദ്യാർത്ഥിയായി. മറാത്തയിലെ പരിശുദ്ധന്മാരെയും ദക്ഷിണേന്ത്യയിലെ ആൾവാർമാരെയും നായനാർമാരെയും പററിയെല്ലാം അദ്ദേഹം നന്നായി പഠിച്ചു. പരമഹംസപരിവ്രാജകാചാര്യൻ മുതൽ ലാൽഗുരുവിന്റെ പാവപ്പെട്ട ഭംഗിമേത്തൽവരെയുള്ളവരിൽനിന്ന് അവരുടെ ആശയങ്ങളും അഭിലാഷണങ്ങളും മാത്രമല്ല അവരുടെ സ്മരണകളും അദ്ദേഹം ഗ്രഹിച്ചു. സുതാര്യമായ അദ്ദേഹത്തിന്റെ കാഴ്ചപ്പാടിൽ മുഗളാധിപത്യം ഭാരതത്തിന്റെ അനുസ്യൂതമായ ദേശീയജീവിതത്തിലെ ഒരന്തരാളഘട്ടം മാത്രമായിരുന്നു. വീക്ഷണത്തിന്റെ വിശാലതയിലും സമന്വയത്തിന്റെ സാഹസത്തിലും അക്ബർ ഒരു ഹിന്ദുവായിരുന്നു. അദ്ദേഹത്തിന്റെ മനസ്സിൽ താജ് മാർബിളിൽതീർത്ത ശകുന്തളയായിരുന്നില്ലേ ? ഗുരുനാനാക്കിന്റെയും മീരയുടെയും താൻസന്റെയും സംഗീതം അദ്ദേഹത്തിന്റെ ചൊടികളിൽ മാറിമാറി തത്തിക്കളിച്ചു. പൃഥ്വീരാജിന്റെയും ദൽഹിയുടെയും കഥകളോടൊപ്പം ചിത്തോറിന്റെയും പ്രതാപ്സിംഗിന്റെയും പാർവ്വതീപരമേശ്വരന്മാരുടെയും, രാധാകൃഷ്ണന്മാരുടെയും സീതാരാമന്മാരുടെയും ബുദ്ധന്റെയും എല്ലാം കഥകൾ അദ്ദേഹത്തിന്റെ സ്മൃതിപഥത്തിൽ അഹമഹമികയാ നിലകൊണ്ടിരുന്നു. അദ്ദേഹം നടിക്കുമ്പോൾ ഓരോ ശക്തമായ നാടകവും യഥാതഥമെന്നപോലെ കാണപ്പെട്ടു. അദ്ദേഹത്തിന്റെ ഹൃദയവും ആത്മാവും രാഷ്ട്രത്തിന്റെ ജ്വലിക്കുന്ന ഇതിഹാസമായി അവളുടെ നാമശ്രവണമാത്രത്താൽ ഭാവദ്ദ്രുകതയിലാറാടി നിറഞ്ഞൊഴുകി. ആധാരമായതിനെയെല്ലാം ജീവിതഗന്ധിയായ പ്രാധാന്യമുള്ളതിനെയെല്ലാം അദ്ദേഹം കൈക്കൊണ്ടു. ജീവിതത്തിന്റെ നിഗൂഢരഹസ്യം അദ്ദേഹത്തിനു വശമായിരുന്നു. സത്യസാക്ഷാൽക്കാരത്തോടെ ആത്മപ്രഭാവത്തിന്റെ ഫലമായി അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഒരഗ്നി ജ്വലിച്ചു നിന്നിരുന്നു. മററുള്ളവർ ഒററപ്പെട്ട സത്യമായി വേറിട്ടു കണ്ടിരുന്നതിലെല്ലാം അദ്ദേഹം പാരസ്പര്യം ദർശിച്ചു. വസ്തുതകളുടെ ആഴങ്ങളിലേയ്ക്കദ്ദേഹത്തിന്റെ മനസ്സാണ്ടിറങ്ങി യാഥാർത്ഥ്യങ്ങളെ യഥാതഥമായ ക്രമത്തിലവതരിപ്പിച്ചു. സമ്പൂർണ്ണസക്രിയ സംസ്ക്കാരത്തോടു കൂടിയ സാർവ്വലൗകികമായൊരു മനസ്സിന്റെ ഉടമയായിരുന്നു അദ്ദേഹം. വൈദികവും വേദാന്തികവും, ബൗദ്ധവും, ജൈനവും, ശൈവ

വും വൈഷ്ണവവും എന്തിന് മാഹമ്മദികവുമായ ഭാരതത്തെ അതിന്റെ സമഗ്രതയിലും സമ്പൂർണ്ണതയിലും ഉൾക്കൊള്ളുന്നതിലുപരി എന്തു കഴിവാണൊരാൾക്ക് ഇന്ത്യയെ മതമഹാസമ്മേളനത്തിൽ പ്രതിനിധീകരിക്കുന്നതിനു വേണ്ടതു് ? ശരിയായ അർത്ഥത്തിൽ സ്വജീവിതം തന്നെ ഒരു മതമഹാസമ്മേളനമായിരുന്ന ഒരു മഹാനുഭാവന്റെ ഈ ശിഷ്യനല്ലാതെ മററാരാണ് ഈ മഹൽസംരംഭത്തിന് ഇതിലുപരി അനുയോജ്യനാവുക ?

അതിവിശാലമായ ആധുനികഭാരതത്തിന്റെ ദൂതൻ എന്ന നിലയിൽ പടിഞ്ഞാറൻ നാട്ടിലെത്തിയ സ്വാമി വിവേകാനന്ദൻ ഭാരതത്തിന്റെ രാഷ്ട്രീയമായ അഖണ്ഡതയുടെയും ഭാരതീയപൈതൃകത്തിന്റേയും അതിവിശിഷ്ടങ്ങളായ സവിശേഷതകളെ വെളിവാക്കി. ഉദാത്തമായ വിവേകാനന്ദവാണികളിലൊന്ന് 'എല്ലാ വികാസവും ജീവിതമാണ്; എല്ലാ സങ്കോചവും മരണമാണ്'' എന്നായിരുന്നു. ഭാരതചരിത്രത്തിന്റെ കഴിഞ്ഞ ഏതാനും നൂററാണ്ടുകളെ അനുസ്യൂതമായ സങ്കോചത്തിന്റെ കാലമായദ്ദേഹം കണ്ടു. രാഷ്ട്രീയമായും സാംസ്കാരികമായും ഉയൎന്നുവരുന്ന ബാഹ്യശക്തികളോടു മല്ലടിച്ച് ദേശീയമായി നിലനില്ക്കുന്നതിന് വിഷമിക്കുന്നതായിരുന്നു അതു്. രാഷ്ട്രത്തിന്റെ നൈസർഗ്ഗികപ്രതിഭകളെ അതു കെടുത്തിക്കളഞ്ഞു ഇങ്ങനെ പതിനെട്ടാംനൂററാണ്ടിൽ ദേശീയജീവിതം അതിന്റെ ഏററവും താണപടിയിലെത്തിയപ്പോൾ ആംഗലേയാധിപത്യത്തിലൂടെ രാഷ്ട്രീയവും സാംസ്കാരികവുമായ പാശ്ചാത്യമേൽക്കോയ്മ കടന്നുവന്നു. ദേശീയസങ്കോചത്തിന്റേതായ ഈ ദുരന്തനാടകത്തിന്റെ അന്ത്യരംഗം അനേകം പാശ്ചാത്യരും അതുപോലെ ഏതാനും ഭാരതീയർപോലും പ്രതീക്ഷിച്ചതു പോലെ ഭാരതീയസംസ്കാരത്തിന്റെ എന്നത്തേയ്ക്കുമായുള്ള അന്ത്യം കുറിച്ചില്ല. അതിനു പകരം നൂതനമായി ഉളവായ ആധിപത്യവും കീഴടക്കലും പാരമ്പര്യത്തിന്റെ ഊൎജ്ജസ്രോതസ്സുകളെ തട്ടിയുണൎത്തുവാനും വളരുവാനും സഹായിച്ചു. ആയതു് ഹ്രാസത്തിൽനിന്നും മരണത്തിൽനിന്നും മോചനം നേടി ജീവിതത്തിലേയ്ക്കും വികാസത്തിലേയ്ക്കും ഇക്കഴിഞ്ഞ നൂററാണ്ടിൽ തിരിച്ചെത്തി. സുദീർഘമായ ഭാരതചരിത്രത്തിന്റെ പ്രണോദനം ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരെപ്പോലെ ശുദ്ധസ്വഭാവന്മാരായ നേതാക്കന്മാരുടെ ആവിർഭാവത്തിനു കാരണമായി. അവർ രണ്ടുപേരും ആധുനികദേശീയജീവിതവികാസത്തിന്റെ പ്രചോദകരും പ്രോദ്ഘാടകരും ആചാര്യന്മാരും നേതാക്കന്മാരുമായി.

## 13 ദേശീയവികാസം—അതിൻെറ ഭീഷണമുഖം

ആധുനികഭാരതവികാസത്തിൻെറ അന്തസ്സത്തയെ ആശീർവ്വദിച്ചുകൊണ്ടു് അതിൻെറ പ്രോൽഘാടകനായ സ്വാമി വിവേകാനന്ദൻ 1897ൽ പടിഞ്ഞാറുനിന്നുമുള്ള തൻെറ മടക്കയാത്രയിൽ പറഞ്ഞു. (കൊളംബോ മുതൽ അൽമോറവരെ. P, 170_71)

ജീവിതത്തിൻെറ പ്രാഥമിക പ്രാദുർഭാവമാണ് വികാസം. ജീവിക്കവാൻ നിങ്ങൾ ആഗ്രഹിക്കുന്നുവെങ്കിൽ നിങ്ങൾ വികസിയ്ക്കണം. അതു നിലയ്ക്കുന്നനിമിഷം നിങ്ങളുടെ മേൽ മരണം പതിയ്ക്കുന്നു. പ്രതിസന്ധികൾ ഉളവാകുന്നു. നിങ്ങൾ സദയം സൂചിപ്പിച്ചതുപോലെ ഞാൻ അമേരിയ്ക്കയിലും യൂറോപ്പിലും പോയി. എനിയ്ക്കതു ചെയ്യേ മതിയാവൂ. എന്തുകൊണ്ടെന്നാൽ ദേശീയജീവിതപുനരുദ്ധാരണത്തിൻെറ ആദ്യത്തെ അടയാളമാണ് വികാസം. ദേശീയജീവിതത്തിൻെറ ഈ പുനരുത്ഥാനം ആന്തരികമായ വികാസം നേടിയപ്പോൾ അതെന്നെ വിദേശത്തേയ്ക്കെടുത്തെറിഞ്ഞു. അതുപോലെ ആയിരങ്ങളെ എടുത്തെറിയുകയും ചെയ്യും. എൻെറ വാക്കുകൾ എഴുതിവെച്ചുകൊണ്ടു് ഈ ജനതയ്ക്കു ജീവിയ്ക്കണമെങ്കിൽ അതു സംഭവിയ്ക്കുകതന്നെ വേണം. തന്മൂലം ഈ പ്രശ്നം ദേശീയജീവിതപുനരുത്ഥാനത്തിൻെറ സൂചനകളിൽവെച്ചു അത്യുൽക്കൃഷ്ടമാണ്. ഈ വികാസത്തിലൂടെയാണ് പൊതുവായ മാനവവിജ്ഞാനത്തിനും ലോകത്തിൻെറ സാമൂഹികോന്നമനത്തിനുമുള്ള നമ്മുടെ വിഹിതം വിശാലവിശ്വത്തിലർപ്പിതമാവുന്നതു്.

ഇക്കാലത്തു് ദേശീയവികാസമെന്നതു് ഭീതിദമായ സംബന്ധങ്ങളുള്ള ഒരു പദമാണ്, ഒരു രാജ്യത്തിൻെറ ദേശീയജീവിതം വികസിക്കുമ്പോൾ അതിൻെറ ശക്തി ആ രാജ്യത്തിൻെറതന്നെ അതിർത്തികളെ ഉല്ലംഘിച്ചു് ചാരത്തും ദൂരത്തുമുള്ള മററു രാജ്യങ്ങളെ രാഷ്ട്രീയമായും സൈനികമായും വാണിജ്യപരമായും വിപരീതമായി ബാധിക്കുന്നു. തൻെറ രാജ്യാതിർത്തിക്കുള്ളിൽ നൈസർഗ്ഗികമായ ശക്തികളെ പ്രോജ്ജ്വലിപ്പിക്കുമ്പോഴും മററു രാജ്യങ്ങൾക്കു് തകർച്ചയും വേദനയും വിനാശവും നൈരാശ്യവും പലപ്പോഴും ഉളവാക്കുന്നു. രാഷ്ട്രീയമായ ദേശീയവികാസത്തിൻെറ സ്വഭാവമിതാണ്. 16-ാം നൂററാണ്ടു മുതൽ ബ്രിട്ടനുണ്ടായ വികാസം സർഗ്ഗാത്മകചിന്തയിലും ശാസ്ത്രം, രാഷ്ട്രീയം വ്യവസായം; സാമൂഹ്യചിന്ത എന്നിവയിലുളവായ നേട്ടങ്ങളിലും പ്രകടമായ വികാസം ഉണ്ടായെന്നു മാത്രമല്ല മററു രാജ്യങ്ങളിലേയ്ക്കുതു് കോളോണിയലിസവും ഇംപീരിയലിസവും കീഴടക്കലും യുദ്ധവുമെല്ലാമായി മററു ജനതകളുടെ ജീവിതത്തെ ബാധിച്ചു എന്നതു തന്നെ ഇത്തരുണത്തിൽ ദൃഷ്ടാന്തമാണ്. ഇതു് എല്ലാ

ഗ്രീക്കോറോമൻരാഷ്ട്രങ്ങളുടെ കാര്യത്തിലും ആധുനികപാശ്ചാത്യരാഷ്ട്ര ങ്ങളുടെ കാര്യത്തിൽ പൊതുവേയും ഏഷ്യൻ രാഷ്ട്രങ്ങളായ ജപ്പാൻ, ചൈന മുതലായവയുടെ കാര്യത്തിൽ വിശേഷിച്ചും സത്യമാണു്. ഇവിടെയെല്ലാം ദേശീയവികാസം മററു ജനതകളുടെ ജീവിതത്തെ രാഷ്ട്രീയമായും സൈനികമായും വ്യത്യസ്ത അളവിൽ ബാധിച്ചിട്ടുണ്ടു്, ഇന്നും ബാധിച്ചുകൊണ്ടിരിക്കുന്നു.

ലോകത്തു് ഭാരതത്തിൻെറ കാലികവികാസം മാത്രമാണു് മററു രാജ്യങ്ങളെ സൈനികമായും രാഷ്ട്രീയമായും ബാധിയ്ക്കാത്തതു്. ഇതിന്റെ കാരണം അവളുടെ വികാസം രാഷ്ട്രീയപരമായിരുന്നില്ല, പ്രത്യുത അനന്യമാംവിധം സാംസ്കാരികവും ആദർശപരവുമായിരുന്നു. അയ്യായിരത്തിൽപരം സംവത്സരങ്ങളുടെ ദൈർഘ്യമുള്ള അവളുടെ ചരിത്രത്തിൽ പലപ്പോഴും അവരക്കുള്ളിലെ ശക്തങ്ങളായ സാമ്രാജ്യങ്ങളെ സൈനികമുന്നേററംകൊണ്ടു കടപുഴക്കിയെറിഞ്ഞിട്ടുണ്ടു്. എന്നാൽ അവളുടെ സീമക്കുവെളിയിൽ സൈനികശക്തി പ്രകടിപ്പിക്കുകയോ മററു ജനതകളുടെ ജീവിതത്തെ രാഷ്ട്രീയമായി ബാധിക്കുന്നതിനെന്തെങ്കിലും പ്രവത്തിക്കുകയോ ഉണ്ടായിട്ടില്ല, തൻെറ സീമക്കുള്ളിൽ രാഷ്ട്രീയമായും സൈനികമായുമുള്ള ശക്തികളെ വളത്തിയിരുന്നെങ്കിലും മററു രാജ്യങ്ങരക്കു ഭീഷണിയാവാതിരിക്കുംവിധം അവളുടെ സംസ്കാരത്തെയും കാഴ്ചപ്പാടുകളെയും ദാശനികമായ ഒരവബോധം സ്വാധീനിച്ചിരുന്നു. എന്നിരുന്നാലും അവളുടെ ദേശീയവികാസം അരാഷ്ട്രീയരംഗങ്ങളിൽ മററു രാജ്യങ്ങളെ സ്വാധീനിച്ചിരുന്നു. ഐക്യത്തിൻേറയും സാവ്വലൗകികതയുടേതുമായ അവളുടെ തത്ത്വചിന്തയാൽ പ്രചോദിതമായ ഈ വികാസങ്ങരം സമ്പൂണ്ണമായും അരാഷ്ട്രീയവും സാംസ്കാരികവും അക്രമരഹിതവുമായിരുന്നു.

അക്രമരാഷ്ട്രീയത്തിൻെറ അഥവാ സൈനികമുന്നേററത്തിൻേറതിനേക്കാരം ഊജ്ജസ്വലവും ഉദാത്തവുമായ പ്രശാന്തത സ്ഫുരിക്കുന്ന സാംസ്കാരികവികാസം ഭാരതത്തിൻെറ സുദീഘമായ ചരിത്രം പ്രകടമാക്കിയിട്ടുണ്ടു്. ലോകം ഒടുവിൽ അലൗകികനോടു ചേരുമെന്നും അനശ്വരൻ ഭൂമിയെ നേടുമെന്നും ഭാരതചരിത്രത്തിലൂടെ ലോകചരിത്രം ചൂണ്ടിക്കാട്ടുന്നു.

ചരിത്രപരമായ ഈ അനുഭവങ്ങളുടെയും പരിതസ്ഥിതികളുടെയും വെളിച്ചത്തിൽ പത്തൊമ്പതും ഇരുപതും നൂററാണ്ടുകളിലെ ആധുനികഭാരതത്തിൻെറ വികാസം രാഷ്ട്രീയപരമായിരിയ്ക്കില്ല. മറിച്ചു് സാംസ്കാരികമായിരിക്കുമെന്നതിൽ അദ്ഭുതത്തിനവകാശമില്ല. അവളുടെ ആധുനികനവോത്ഥാനത്തിൻെറ മഹോന്നതനായകന്മാരിൽ രാഷ്ട്രീയരംഗത്തു പ്രവത്തിച്ചിരുന്നവർകൂടി സാംസ്കാരികനായക

ന്മാരായിരുന്നു. അവരുടെ ദേശീയകാഴ്ചപ്പാട് അന്തർദേശീയവും മാനുഷികവുമായ തലങ്ങളിലേക്ക് വ്യാപിച്ചു നിലകൊള്ളുന്നതായിരുന്നു. അവർ ഭാരതത്തെ ആക്രാമികരാഷ്ട്രീയത്തിലേയ്ക്കോ വിസ്തൃതി വദ്ധിപ്പിക്കുന്നതിലേയ്ക്കോ ഉള്ള മാർഗ്ഗത്തിൽ കൊണ്ടെത്തിച്ചില്ല. റാംമോഹനും, ശ്രീരാമകൃഷ്ണനും, വിവേകാനന്ദനും, ഗാന്ധിയും, ടാഗോറും, ജവഹരിലാൽനെഹ്റുവും തുടങ്ങിയുള്ള നേതാക്കന്മാർ സാർവ്വലൗകികവീക്ഷണവും അനുകമ്പയും തികഞ്ഞവരായിരുന്നു. തത്ത്വചിന്തയുടെയും മതത്തിൻെറയും സാംസ്കാരത്തിൻെറയും അന്തർദേശീയജീവിതത്തിൻെറയും രംഗങ്ങളിൽ അവർ ഭാരതത്തിൻെറ ഉറച്ച ശബ്ദത്തിൽ സംസാരിച്ചു. അവരിൽ ഗാന്ധിജിയും ജവഹർലാൽനെഹ്റുവും കൈകാര്യം ചെയ്ത രാഷ്ട്രീയംപോലും പരമ്പരാഗതമായ ദേശീയ കാഴ്ചപ്പാടോടുകൂടിയതും സാർവ്വലൗകികതയുടെയും മാനുഷ്യകത്തിൻെറയും മുഖമുദ്രയുള്ളതുമായിരുന്നു. അവരിലൂടെ ഭാരതം ലോകത്തിനു പ്രദാനം ചെയ്യുന്നതെന്തെന്നാൽ, ശക്തമായതെന്നതുകൊണ്ട് ഭയമിയലുന്നതെന്നാവണമെന്നില്ലെന്നും; പ്രശാന്തതയെന്നാൽ ദൈന്യമാവണമെന്നില്ലെന്നും ഒരു വ്യക്തിയിലെന്നപോലെ ശക്തിയും പ്രശാന്തതയും ഒരു രാഷ്ട്രത്തിൽ ഒരുമിച്ചു നിലകൊള്ളുന്നു എന്നുമാണ്.

ബ്രിട്ടീഷാധിപത്യത്തിൻകീഴിൽ കഴിയുമ്പോഴും വിദേശമേൽക്കോയ്മയുടെയുടെറവെച്ച് രാഷ്ട്രീയമായി അനിശ്ചിതത്വത്തിലാണ്ടുകിടന്നപ്പോഴും 19-ാം നൂററാണ്ടിൽപോലും ഭാരതത്തിന് അവളുടെ സംസ്കാരത്തിൻെറയും ആദ്ധ്യാത്മികതയുടെയും ദേശീയപ്രഭാവത്തെ പ്രോജ്ജ്വലിപ്പിക്കുവാൻ കഴിഞ്ഞു. ലോകചരിത്രത്തിലനന്യസാധാരണമാംവിധം ഊർജ്ജസ്വലമാന്നൊരു ശക്തിയായി അന്തർദ്ദേശീയരംഗത്ത് സ്വാമി വിവേകാനന്ദനെപ്പോലെ വൈശിഷ്ട്യമാന്നൊരു വ്യക്തിയിലൂടെ രംഗപ്രവേശം ചെയ്ത് ഭാരതത്തിൻെറ ദേശീയമനീഷയുടെ സ്വഭാവസവിശേഷതകളായ സമഭാവനയും, പ്രശാന്തിയും സൗഹൃദവും തികഞ്ഞ സാംസ്കാരികമായൊരുത്ഥാനത്തിൻെറ നൂതനകാലഘട്ടത്തിനു തുടക്കം കുറിച്ചു.

## 14 ലോകത്തിനുമേൽ ഭാരതത്തിൻെറ സ്വാധീനം ആദ്യന്തം രാഷ്ട്രീയേതരമാണു്.

1947 - ൽ രാഷ്ട്രീയസ്വാതന്ത്ര്യം നേടിക്കഴിഞ്ഞിട്ടും 1950 - ൽ ലോകജനസംഖ്യയുടെ ആറിലൊരുഭാഗത്തിൻെറ ശക്തിയോടുകൂടി സ്വതന്ത്ര പരമാധികാരറിപ്പബ്ലിക്കായി നിലവിൽവന്നിട്ടും ഭാരതം ഇതരരാഷ്ട്രങ്ങളുടെമേൽ രാഷ്ട്രീയമായ യാതൊരു സ്വാധീനവും ഉളവാക്കിയില്ല. അയൽരാജ്യവും സഹോദരപ്രവിശ്യയുമായ പാക്കി

സ്ഥാന്റെ മേൽ പോലും തന്റെ രാഷ്ട്രീയാദർശം സമ്മർദ്ദം കൊണ്ടോ നിർബ്ബന്ധമായോ സ്വാധീനം ചെലുത്തുകയുണ്ടായില്ലെന്നതും കൂടി ഇത്തരുണത്തിൽ പ്രത്യേകം പ്രസ്താവയോഗ്യമാണ്; നേരെമറിച്ച് രാഷ്ട്രീയരംഗത്ത് അവൾ നേടുന്ന ധ്രുവത്തിലായിരുന്നു. ആദ്യം ബ്രിട്ടീഷുകാരിൽനിന്നും ഫ്രഞ്ചുകാരിൽനിന്നും പിന്നീട് അമേരിക്കയിൽനിന്നും റഷ്യയിൽനിന്നും ഇന്ന് ചൈനയിൽനിന്നും ഉരുത്തിരിഞ്ഞുവരുന്ന രാഷ്ട്രീയാദർശങ്ങളുടെ സമ്മർദ്ദത്തിന് അവൾ തുടർച്ചയായി കീഴ്പ്പെട്ടുപോന്നിരുന്നു. അവളുടെ ആവശ്യകത്തിന്റേയും ദർശനത്തിന്റേയും വെളിച്ചത്തിൽ ഈ വൈദേശികസ്വാധീനങ്ങളെ കൈകകാര്യം ചെയ്യുന്നതിന് അവൾ ശ്രമിച്ചുവരുന്നു, രാഷ്ട്രീയസ്വാധീനം ഭാരതത്തിന്റെ പ്രവർത്തനമണ്ഡലമായിരുന്നെങ്കിൽ ഇപ്പറഞ്ഞ രാഷ്ട്രങ്ങളുടെയും മററുള്ളവയുടെയും രാഷ്ട്രീയഭാവിയ്ക്കുമേൽ അവൾ തന്റെ സ്വാധീനം ചെലുത്തുമായിരുന്നു. എന്നാൽ അമ്മാതിരി പ്രവർത്തനമൊന്നും അവളിൽനിന്നുണ്ടായില്ല. സമകാലികലോകത്തിനുമേൽ ഭാരതം ചെലുത്തിയ ഒരേയൊരു രാഷ്ട്രീയസ്വാധീനം മഹാത്മാഗാന്ധിയുടെ കാഴ്ചപ്പാടും പദ്ധതിയുമായ സത്യഗ്രഹം ഒന്നുമാത്രമാണ്. യശശ്ശരീരനായ ബർട്രാൻറ് റസ്സൽ 1950 – ൽ അണ്വായുധനിരോധനത്തിനു ബ്രിട്ടനെ പ്രേരിപ്പിയ്ക്കുന്നതിന്ന് ഇതേ പദ്ധതി ഉപയോഗിയ്ക്കുകയുണ്ടായി. അമേരിയ്ക്കയിലെ സ്വാധീനശക്തിയുള്ള ഒരുവിഭാഗം നീഗ്രോകൾ പൗരാവകാശങ്ങൾ നേടിയെടുക്കുന്നതിനുവേണ്ടി ഈ പദ്ധതി സ്വീകരിയ്ക്കുകയും ഇന്നും സ്വീകരിച്ചുകൊണ്ടിരിയ്ക്കുകയും ചെയ്യുന്നു. ദക്ഷിണകാലിഫോർണിയയിലെ മുന്തിരിത്തൊഴിലാളികൾ ശ്രീമാൻ സീസർ ചേവേസിന്റെ നടത്തിയ വിജയകരമായ സത്യഗ്രഹസമരമാണ് അമേരിയ്ക്കൻ ഐക്യനാടുകളിൽ നടന്നതിൽ ഏററവും ഒടുവിലത്തേതു്. ചെംവസിന്റെ ഭിത്തിയെ അലങ്കരിച്ചിരുന്നതു് മഹാത്മാഗാന്ധിയുടെ ഫോട്ടോ ആയിരുന്നു.

അതുകൊണ്ട് ഭാരതത്തിന്റെ വികാസം ഭൗതികമല്ല, ആദർശാത്മകമാണ്. അതു് രാഷ്ട്രീയപരമോ സൈനികമോ അല്ല. തത്ത്വചിന്താപരവും ആദ്ധ്യാത്മികവുമാണ്. അതു് ഭാരതത്തിന്റെ സാംസ്കാരികവും ആദ്ധ്യാത്മികവുമായ വികാസംകൊണ്ട് ഭാരതത്തിനുമേൽ പതിഞ്ഞിട്ടുണ്ട്. ക്രിസ്തുവിന് മുമ്പ് മൂന്നാം നൂററാണ്ടിൽ ഭാരതചക്രവർത്തിയായിരുന്ന അശോകൻ തന്റെ ശിലാലിഖിതങ്ങളിലൂടെ ഈ വസ്തുത പ്രഖ്യാപിച്ചിട്ടുണ്ട്. ഭാരതത്തിന്റെ ദേശീയലക്ഷ്യം യുദ്ധകാഹളങ്ങൾ അവസാനിപ്പിച്ച് ധർമ്മത്തിന്റെ കാഹളം മുഴക്കി അന്താരാഷ്ട്രീയരംഗത്തു് സൗഹൃദവും ശാന്തിയും സമഭാവനയും നിലനിർത്തുകയാണെന്നദ്ദേഹം പ്രഖ്യാപിച്ചു.

പിന്നീട് സ്വാമി വിവേകാനന്ദൻ തന്റെ രാജ്യത്തിലെ ജനങ്ങൾക്ക മുന്നറിയിപ്പു നല്ലുകയുണ്ടായി. (CWSV. Vol. 5 P – 352)

ഭാരതം ഉയർത്തെഴുന്നേല്ലും. പേശികളുടെ ബലംകൊണ്ടല്ല. പിന്നെയോ, ആത്മബലംകൊണ്ട്. വിനാശത്തിന്റെ ധ്വജത്തോടുകൂടിയല്ല, മറിച്ച് പ്രേമത്തിന്റെയും ശാന്തിയുടെയും ധ്വജത്തോടുകൂടി.

## 15 സ്വാമി വിവേകാനന്ദൻ : ഭാരതത്തിന്റെ സന്ദേശവാഹകൻ

ഭാരതത്തിന്റെ പ്രതിധിധി എന്ന നിലയിൽ സ്വാമി വിവേകാനന്ദന്റെ പാശ്ചാത്യപര്യടനത്തെപ്പററി സംസാരിസ്സുമ്പോൾ മേലുദ്ധരിച്ച സുപ്രധാനങ്ങളായ വസ്തുതകളെ കണക്കിലെടുക്കേണ്ടതാണ്. അദ്ദേഹത്തിന്റെ യാത്രയിൽ രണ്ട സുപ്രധാന കാര്യങ്ങളുണ്ടായിരുന്നു. ഒന്ന് അദ്ദേഹത്തെ ഒരു സ്വതന്ത്രഭാരതസാമ്രാജ്യമല്ല പാശ്ചാത്യനാട്ടിലേസ്സയച്ചത്. എന്തുകൊണ്ടെന്നാൽ ഇന്ത്യ അന്ന് ബ്രിട്ടീഷാധിപത്യത്തിൽ ഞെരിഞ്ഞമർന്നിരിസ്സുകയായിരുന്നു. രണ്ടാമതായി അദ്ദേഹത്തെ അന്ന വിദേശത്തേക്കയച്ചത് മതപരമായ ഒരു കേന്ദ്രഭാരതസമിതിയോ സഭയോ അല്ല. എന്തുകൊണ്ടെന്നാൽ ഭാരതത്തിന്റെ ആദ്ധ്യാത്മികപാരമ്പര്യം ആത്മപരിശോധനസ്സും അനുഭവത്തിനുമുള്ള പൂർണ്ണസ്വാതന്ത്ര്യത്തിലൂന്നി നിന്നിരുന്നതുകൊണ്ട് ഒരു സർവ്വാധികാരസഭയെയോ കേന്ദ്രസമിതിയെയോ അംഗീകരിച്ചിരുന്നില്ല. രണ്ടാമത്തെ ഈ പ്രതിഭാസംനിമിത്തം ഒരു പ്രതിനിധിയെന്ന നിലയിൽ ചിക്കാഗോസർവ്വമതസമ്മേളനത്തിൽ പ്രവേശനംലഭിസ്സുന്നതിന് വലിയ തടസ്സങ്ങൾ സ്വാമി വിവേകാനന്ദന് ഉണ്ടായി. തന്റെ വ്യക്തിവൈശിഷ്ട്യത്തിന്റെ അനിഷേധ്യമായ ശക്തികൊണ്ടാണ് ഈ തടസ്സങ്ങളെയെല്ലാം അതിജീവിസ്സുവാൻ അദ്ദേഹത്തിന് കഴിഞ്ഞത്. ഭാരതത്തിന്റെ വർദ്ധമാനമായിക്കൊണ്ടിരുന്ന ആദ്ധ്യാത്മികാവബോധമാണ് ദേശസ്നേഹികളായ ഒരു പററം ഭാരതീയരുടെ സഹായത്തോടുകൂടി അദ്ദേഹത്തെ വിദേശത്തേക്കയച്ചത്. സ്വാമിജിയുടെ വിദേശയാത്രസ്സുള്ള പണം സ്വരൂപിസ്സുന്നതിന് സംഘടിപ്പിച്ച മദിരാശിയിലെ ഒരു പററം യുവാക്കൾ ചേർന്ന സമിതിയുടെ തലവനും സ്വാമിജിയുടെ വത്സലശിഷ്യനുമായിരുന്ന അളസിംഗപ്പെരുമാളിനോടദ്ദേഹം പറയുകയുണ്ടായി:

'ഞാൻ പോകണമെന്നുള്ളത് അമ്മയുടെ ഇച്ഛയാണെങ്കിൽ അതിനുള്ള പണം ജനങ്ങളിൽനിന്ന് ലഭിക്കണം. എന്തുകൊണ്ടെന്നാൽ, ഭാരതത്തിലെ ജനങ്ങൾക്കവേണ്ടിയാണ് ഞാൻ പാശ്ചാത്യപര്യടനം നടത്തുന്നത് – ജനങ്ങൾക്കവേണ്ടിയും പാവപ്പെട്ടവക്കവേണ്ടിയും '

## 16 അമേരിക്കയിൽ സ്വാമി വിവേകാനന്ദന്റെ ആദ്യശ്രമങ്ങളും വിഷമങ്ങളും

1898 മെയ് 31 -ാം തീയതി കപ്പൽമാർഗ്ഗം സ്വാമി വിവേകാനന്ദൻ ബോംബെയിൽനിന്ന് പുറപ്പെട്ടു. കൊളംബോ, പെനാംഗ്, സിങ്കപ്പൂർ, ഹോങ്കോങ്ങ്, കാൻറൺ, നാഗസാക്കി, കോബേ, ഒസാക്കാ, ക്യോട്ടോ, ടോക്കിയോ, യോക്കോഹോമ എന്നിവിടങ്ങളിലൂടെ സഞ്ചരിച്ച് വാൻക്കൂവറിലെത്തിയ സ്വാമിജി അവിടെനിന്നും ട്രെയിൻമാർഗ്ഗം 1983 ജൂലൈ മദ്ധ്യത്തോടെ ചിക്കാഗോവിലെത്തി. അന്നുമുതൽ 1893 സെപ്തംബർ 11 - ന് സർവ്വമതസമ്മേളനത്തിലെ അദ്ദേഹത്തിന്റെ ആദ്യത്തെ പ്രഭാഷണംവരെ അനേകം വിഷമങ്ങളേയുംനിരാശാജനകങ്ങളായ നിമിഷങ്ങളെയും അദ്ദേഹത്തിനഭിമുഖീകരിക്കേണ്ടിവന്നിട്ടുണ്ട്. ഭാരതത്തിന്റെ ഈ സന്ദേശവാഹകനനുഭവിക്കേണ്ടിവന്ന ആദ്യകാല വൈഷമ്യങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ട് അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ പാശ്ചാത്യരും പൗരസ്ത്യരുമായ ശിഷ്യന്മാർ പറയുന്നു. (P - 202)

അപരിചിതമായ അനുഭവങ്ങൾകൊണ്ട് വലയുന്ന, എവിടേയ്ക്ക് പോകണമെന്നറിവില്ലാത്ത, അദ്ഭുതമുളവാക്കുന്ന വസ്ത്രധാരണം കണ്ട് ആശ്ചര്യത്തോടുകൂടി, വിനോദത്തിനോടിക്കൂടുന്ന കുട്ടികളാൽ അസഹ്യപ്പെടുന്ന പോർട്ടർമാരീടാക്കിയ കൂടിയ കൂലികൊണ്ട് പരിക്ഷീണനും സംഭ്രാന്തനുമായ, ലോകസമ്മേളനത്തിലേയ്ക്ക് വരികയും പോവുകയും ചെയ്യുന്ന ജനാവലിയെക്കണ്ട് അദ്ഭുതപരതന്ത്രനായ അദ്ദേഹം ഒരു ഹോട്ടൽ അന്വേഷിച്ചു. പോർട്ടർമാർ അദ്ദേഹത്തിന്റെ സാമഗ്രികൾ എത്തിച്ചതോടെ അവസാനം അദ്ദേഹം എല്ലാ ഇടപെടലുകളിൽനിന്നും മുക്തനായി തനിച്ചായി. തന്റെ സാമഗ്രിയോടൊപ്പമിരുന്ന് തന്റെ മനസ്സിനെ ശാന്തമാക്കുവാൻ അദ്ദേഹം ശ്രമിച്ചു.

മുമ്പിൽ വൻ വിഘ്നങ്ങളും ദുഃഖങ്ങളും കിടക്കുന്നു. സെപ്തംബറിൽ മാത്രമേ ഒരു മതമഹാസമ്മേളനം ആരംഭിക്കുകയുള്ളുവെന്നും ഭാരതത്തിലെ ഏതെങ്കിലും സംഘടനയിൽനിന്ന് ശരിയായ സമ്മതപത്രമില്ലാത്ത ആരെയും ഒരു പ്രതിനിധിയായി സമ്മേളനത്തിൽ പ്രവേശിപ്പിയ്ക്കുവാൻ കഴിയില്ലെന്നും, അപ്രകാരം പ്രവേശിയ്ക്കുന്നതിനുപോലും സമയം അതിക്രമിച്ചിരിക്കുന്നു എന്നും മതമഹാസമ്മേളനത്തിന്റെ വാർത്താവിതരണവിഭാഗത്തിൽനിന്നും അദ്ദേഹം അറിഞ്ഞപ്പോൾ അത് ഏററവും പരുഷമായ അനുഭവമായി തോന്നി സ്വാമി വിവേകാനന്ദന്റെ ഈ യാത്രാരീതിയെക്കാൾ കേമമായി ഹിന്ദുമതത്തിന്റെ അസംഘടിതസ്വഭാവം വ്യക്തമാക്കാൻ മറെറാന്നില്ല. ഒരു പ്രതിനിധിയെന്ന നിലയിൽ പ്രവേശനം ലഭിയ്ക്കുന്നതിന് സ്വീകരി

ക്കേണ്ട ആവശ്യമായ നടപടികളെക്കുറിച്ച് തികച്ചും അജ്ഞരായിരുന്ന മദിരാശിയിലെ ഏതാനും വികാരതരളിതരായ സ്കൂൾകുട്ടികളുടെ വാക്കുകേട്ട് ഇറങ്ങിത്തിരിച്ചതിലുള്ള തന്റെ വിഡ്ഢിത്തം അദ്ദേഹത്തെ അദ്ഭുതപ്പെടുത്തി. ഭഗിനി നിവേദിതയുടെ വാക്കുകളിൽ, (സ്വാമി വിവേകാനന്ദന്റെ ജീവചരിത്രത്തിൽ ഉദ്ധരിച്ചിട്ടുള്ളത്. P – 294)

''അവരുടെ അളവററ വിശ്വാസത്തിന് അത് ഒരിക്കലും സംഭവിച്ചില്ല. എന്നാൽ അവർ (ശിഷ്യന്മാർ) ആവശ്യപ്പെട്ടത് മാനുഷികമായിപ്പറഞ്ഞാൽ അസാദ്ധ്യമായിരുന്നു. അവർ വിചാരിച്ചിരുന്നത് സ്വാമി വിവേകാനന്ദൻ എത്തിച്ചേരുക മാത്രമേ വേണ്ടു. അദ്ദേഹത്തിനവസരം ലഭിക്കുമെന്നായിരുന്നു. സ്വാമിജിതന്നെ തന്റെ ശിഷ്യഗണങ്ങളെപ്പോലെ ഈ ലോകത്തിന്റെ രീതികളിൽ അങ്ങേയററം അജ്ഞനായിരുന്നു. ഒരു ശ്രമത്തിന് തനിക്ക് ദൈവവിളിയുണ്ടായിരിക്കുന്നു എന്നദ്ദേഹത്തിന് ഒരിക്കൽ ഉറപ്പായതോടെ തന്റെ വഴിയിൽ യാതൊരു പ്രയാസവും അദ്ദേഹം കണ്ടില്ല. അതിശക്തമായ കാവലുള്ള ലോകസമ്പത്തിന്റെയും അധികാരത്തിന്റെയും കവാടത്തിൽ പ്രവേശിക്കുന്നതിന് ഔദ്യോഗികമായ പ്രമാണപത്രമൊന്നും കൂടാതെ മുന്നറിയിപ്പൊന്നുമില്ലാതെ ഹിന്ദുമതത്തിന്റെ പ്രതിനിധിയായിപ്പോകുന്നതിനെക്കാളധികം സവിശേഷമായത് ഹിന്ദുമതത്തിന്റെ അസംഘടിതസ്വഭാവമാണ്.''

നിരാശാജനകമായ ഈ അവസ്ഥയ്ക്കു മാററുകൂട്ടാനെന്നവണ്ണം മറെറാരു ദുഃഖമായിരുന്നു, അദ്ദേഹത്തിന്റെ കാലിയായ പണസഞ്ചി. എന്നാലീ വിഷമങ്ങളും പരീക്ഷണങ്ങളും എല്ലാം ഉണ്ടായിരുന്നിട്ടും തന്റെ പദ്ധതി ഉപേക്ഷിക്കാതെ അമേരിക്കയിൽ വിജയം നേടുന്നതിനുള്ള എല്ലാ ശ്രമങ്ങളും ചെയ്യുന്നതിന് അദ്ദേഹം ഉറച്ചു. ഇംഗ്ലണ്ടിൽക്കൂടി ശ്രമം നടത്തുവാനും എന്നിട്ടും പരാജയപ്പെടുന്നു എങ്കിൽ ഇന്ത്യയിൽ മടങ്ങിയെത്തി മുകളിൽനിന്നുള്ള അരുളപ്പാടുകൾക്ക് വീണ്ടും കാത്തിരിക്കുവാനും അദ്ദേഹം നിശ്ചയിച്ചു.

## 17 വിഖ്യാതരായ അമേരിക്കക്കാരിലൂടെ ഈശ്വരസഹായം

അധികം ധനം ചിലവഴിക്കുന്നതിനില്ലാത്തതുകൊണ്ടദ്ദേഹം താരതമ്യേന ചിലവുകുറഞ്ഞ ബോസ്റ്റൺ നഗരത്തിലേക്കു പോകുവാൻ തീരുമാനിച്ചു. ബോസ്റ്റണിലേക്കുള്ള യാത്രയ്ക്കിടയിൽ തീവണ്ടിയിൽ വച്ച് അദ്ദേഹം ഒപ്പം സഞ്ചരിച്ചിരുന്ന കുമാരി കേററ്സാൻ ബോണുമായി പരിചയപ്പെട്ടു. അദ്ദേഹത്തിന്റെ വ്യക്തിപ്രഭാവത്തിൽ ആകൃഷ്ടയായ അവർ അദ്ദേഹത്തെ തന്റെ അതിഥിയാവു

ന്നതിന്ന ക്ഷണിച്ചു. മസ്സാച്ചുസെററ്സിലെ മെററ്കാഫിലുള്ള ''ബ്രീസിമെഡോസ്'' എന്നറിയപ്പെടുന്ന അവരുടെ സുന്ദരഭവനത്തിൽ സ്വാമിജി അവരുടെ അതിഥിയായി. ഈ സംവിധാനം ആതിഥേയക്കും അവളുടെ ചങ്ങാതിമാക്കും ഭാരതത്തിൽനിന്നുള്ള ഈ 'അപൂർവ്വവസ്തു' പരിചയപ്പെടുത്തിക്കൊടുക്കുവാൻ കഴിഞ്ഞു. വിദേശവസ്ത്രം നിമിത്തം തെരുവുകളിൽവെച്ച് അദ്ദേഹത്തിന് കൂക്കിവിളി കോക്കേണ്ടിവരുകയും സന്ദർശകരിൽനിന്നുണ്ടാവുന്ന സുഖാവഹമല്ലാത്ത ചോദ്യങ്ങാക്കുത്തരം നല്കേണ്ടിവരികയുമെല്ലാമുണ്ടായിരുന്നെങ്കിൽത്തന്നെ കാലിയായിക്കൊണ്ടിരിക്കുന്ന പണസഞ്ചിയെ രക്ഷിക്കുന്നതിന് ഈ താമസം സ്വാമിജിയെ സഹായിച്ചു. അവിടെയുള്ള വലിയൊരു വനിതാക്ലബ്ബിൽ സംസാരിക്കുന്നതിന്നദ്ദേഹം ക്ഷണിക്കപ്പെട്ടു. പ്രഭാഷണം വിജയകരമായിരുന്നു. സാവകാശം അദ്ദേഹത്തിലും അദ്ദേഹത്തിൻെറ പ്രവത്തനങ്ങളിലും ചില ആളുകാ ആകൃഷ്ടരായി. ഹാർഡ്‌വാർഡ് സവ്വകലാശാലയിലെ ഗ്രീക്ക് പ്രൊഫസ്സറായിരുന്ന ഡോ. J. H. റൈററിന് സ്വാമിജിയെ സാൽബോൺ പരിചയപ്പെടുത്തി നാലുമണിക്കൂർ നീണ്ടുനിന്ന സംഭാഷണംകൊണ്ട് പ്രൊഫ: റൈററ് ഈ യുവഹിന്ദുവിൻെറ മനീഷയിൽ ആകൃഷ്ടനാവുകയും മതമഹാസമ്മേളനത്തിൽ ഹിന്ദുമതത്തിൻെറ പ്രതിനിധിയെന്ന നിലയിൽ അദ്ദേഹം പങ്കെടുക്കണമെന്ന് നിബ്ബന്ധിക്കുകയും ചെയ്തു. രാജ്യത്താകെ അദ്ദേഹത്തെ പരിചയപ്പെടുത്തുന്നതിനതൊന്നുമാത്രമാണ് വഴിയെന്നുകൂടി അദ്ദേഹം പറഞ്ഞു. മതമഹാസമ്മേളനത്തിൽ ഹിന്ദുമതത്തെ പ്രതിനിധീകരിക്കുന്നതിനാവശ്യമായപ്രമാണപത്രമൊന്നും തൻെറ പക്കലില്ലെന്നു സ്വാമിജി പറഞ്ഞപ്പോാ പിന്നീട് വളരെ പ്രശസ്തിനേടിയ ഈ മറുപടിയാണ് പ്രൊഫ: റൈററ് നല്കിയത്. ''സൂര്യനോട് പ്രകാശിക്കുന്നതിനുള്ള അതിൻെറ അവകാശത്തെ സ്ഥാപിക്കാനാവശ്യപ്പെടുന്നതുപോലെയാണ് സ്വാമിജി, അങ്ങയോട് പ്രമാണപത്രം ആവശ്യപ്പെടുന്നത്.'' പ്രൊഫസർ റൈററ് ഒരിക്കലും മുഖസ്തുതി പറയുന്ന ആളായിരുന്നില്ല. അദ്ദേഹം ഉടനെ മതമഹാസമ്മേളനത്തിൻെറ ചെയർമാന് സ്വാമിജിയെ പരിചയപ്പെടുത്തിക്കൊണ്ട് ഒരു കത്തെഴുതി. നമ്മുടെ പണ്ഡിതന്മാരായ പ്രൊഫസർമാരെ മുഴുവൻ ഏകത്രചേത്താലും അതിനെക്കാാ പണ്ഡിതനായ ഒരു മനുഷ്യനിതാ വന്നിരിക്കുന്നു. കിഴക്കുനിന്നും വന്നിട്ടുള്ള പ്രതിനിധികാക്ക് വേണ്ടുന്ന സൌകര്യങ്ങളെല്ലാം ചെയ്യുന്നതിന്ന ചുമതലപ്പെട്ട കമ്മററിക്കു സ്വാമിജിയെ പരിചയപ്പെടുത്തുന്ന കത്തുകളും ചിക്കാഗോവിലേക്കുള്ള റെയിൽ ടിക്കററുംകൂടി പ്രൊഫ: റൈററ് നല്കുകയുണ്ടായി.

ദൈവഹിതം ഇങ്ങനെ വെളിപ്പെട്ടതിൽ സ്വാമിജി അത്യന്തം സന്തോഷിച്ചു. ഭാരതത്തിൽനിന്നുള്ള തൻെറ യാത്രയുടെ ലക്ഷ്യം

സഫലമാവാൻ പോകുന്നതായി അദ്ദേഹത്തിനു തോന്നി. ചിക്കാഗോറെയിൽവേ സ്റ്റേഷനിൽ ഇറങ്ങുന്ന വെപ്രാളത്തിനിടയിൽ മതമഹാസമ്മേളനത്തിന്റെ ചെയർമാനുള്ള കത്തു് നഷ്ടപ്പെട്ടതായി അദ്ദേഹം മനസ്സിലാക്കി. യാത്രക്കാരോടു സഹായം തേടുന്നതിനദ്ദേഹം ശ്രമിച്ചെങ്കിലും അതു നഗരത്തിന്റെ ജർമ്മൻ മേഖലയായിരുന്നതിനാൽ അവരെ ബോദ്ധ്യപ്പെടുത്തുവാനദ്ദേഹത്തെക്കൊണ്ടായില്ല. മെയിൻറോഡിൽ ചരക്ക കയററുന്ന സ്ഥലത്തുള്ള വലിയ ഒരു പെട്ടിയിൽ അദ്ദേഹം കയറിക്കിടന്നുറക്കമായി. ദൈവനിയോഗത്തിൽ പൂർണ്ണമായി വിശ്വസിച്ചുകൊണ്ടു് ഉത്കണ്ഠയിൽ നിന്നെല്ലാം സ്വതന്ത്രനായ അദ്ദേഹം സുഖസുഷുപ്തിയിലാണ്ടു. അടുത്ത പ്രഭാതത്തിൽ മതമഹാസമ്മേളനത്തിൽ തന്റെ ലഘുപ്രഭാഷണം കൊണ്ടു് അമേരിക്കയെ ആകെ കിടിലം കൊള്ളിക്കേണ്ടവനാണദ്ദേഹം. എന്നാലിപ്പോഴാം ദൈവനിയോഗത്താൽ അജ്ഞാതനെപ്പോലെ, അധഃകൃതനെപ്പോലെ, അദ്ദേഹത്തിനു കിടക്കേണ്ടിവന്നു. ശരിയായിപ്പറഞ്ഞാൽ സായന്തനത്തിൽ ചെന്നുചേരുന്നിടത്തു കിടന്നുറങ്ങുന്ന നാട്ടുകാരനായ പരിവ്രാജകനെപ്പോലെ അദ്ദേഹം കാണപ്പെട്ടു എന്നു പറയുന്നതാവും കൂടുതൽ ഉചിതം.

പ്രഭാതമായി, കോടീശ്വരന്മാരും, വ്യാപാരിപ്രമുഖന്മാരും ഇടപെടുന്ന നഗരപ്രാന്തത്തിലദ്ദേഹമെത്തി. വിശന്നുവലഞ്ഞ അദ്ദേഹം ഭക്ഷണത്തിനുവേണ്ടിയും മതമഹാസമ്മേളനത്തിന്റെ കവാടമാരാഞ്ഞും വീടുകൾതോറും കയറിയിറങ്ങി. മുഷിഞ്ഞവസ്ത്രങ്ങളും യാത്രകൊണ്ടുവലഞ്ഞ പ്രകൃതവുംകണ്ടു് ചില വീടുകളിൽ അദ്ദേഹത്തോടു് അപമര്യാദയായി പെരുമാറി. മററുള്ളവയിലാവട്ടെ വേലക്കാരും മററും പരുഷമൊഴികളാൽ അദ്ദേഹത്തെ ആട്ടിയോടിച്ചു. ഒടുവിൽ ക്ഷീണിതനായ അദ്ദേഹം ദൈവവിളിക്കായി കാത്തു് വഴിയരുകിൽ ശാന്തനായി ഇരുന്നു. ഇത്തരുണത്തിൽ അദ്ദേഹമിരുന്നതിനു് എതിർവശത്തെ കമനീയമായ ഒരു വീടിന്റെ വാതിൽ തുറന്നു് പ്രൗഢമായ വേഷം ധരിച്ച ഒരു നവോഢ ഇറങ്ങിവന്നദ്ദേഹത്തെ സമീപിച്ചു. അവർ അങ്ങേയററം ഉദാരതയോടെ മനോഹരമായി അദ്ദേഹത്തോടു ചോദിച്ചു: ''അങ്ങെന്തോ ബുദ്ധിമുട്ടിലാണെന്നുതോന്നുന്നുവല്ലോ. അങ്ങു മതമഹാസമ്മേളനത്തിൽ പങ്കെടുക്കുന്നതിനു വന്ന പ്രതിനിധിയാണോ ? ഞാൻ അങ്ങേയ്ക്കു് എന്തെങ്കിലും സഹായം ചെയ്യേണ്ടതുണ്ടോ ?'' സ്വാമിജി അവരോടു് തന്റെ ബുദ്ധിമുട്ടുകൾ വിവരിച്ചു. അവരുടനെ അദ്ദേഹത്തെ തന്റെ വീട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി: കുളിയും പ്രാതലും കഴിഞ്ഞു് മതമഹാസമ്മേളനത്തിന്റെ ഓഫീസിൽ ബന്ധപ്പെടുത്തി പരിചയപ്പെടുത്തുന്ന കത്തിന്റെ ബലത്തിൽ അദ്ദേഹത്തെ പ്രതിനിധിയായി സ്വീകരിച്ചു.

സ്വാമി വിവേകാനന്ദന്റെ ശുശ്രൂഷയ്ക്ക് മാലാഖയായെത്തിയ ആ സ്ത്രീ മിസ്സസ്സ് മേരി ഡബ്ല്യു. ഹേൽ ആയിരുന്നു. അവരും ഭർത്താവും കുട്ടികളുമടങ്ങുന്ന ഹേൽകുടുംബം അദ്ദേഹത്തിന്റെ അടുത്ത സുഹൃത്തുക്കളായി. അവരുടെ വീട് ചിക്കാഗോവിൽ അദ്ദേഹത്തിന്റെ സ്ഥിരമായ വാസസ്ഥാനവുമായി.

## 18 ചിക്കാഗോവിലെ മതമഹാസമ്മേളനം

കൊളംബസ്സിന്റെ കണ്ടുപിടുത്തത്തിന്റെ സ്മരണയ്ക്കായി വിളിച്ചു കൂട്ടിയ മതമഹാസമ്മേളനം ലോകചരിത്രത്തിലെ ഏററവും മഹത്തായ സംഭവങ്ങളിലൊന്നായിരുന്നു. മതങ്ങൾ തമ്മിലുള്ള പരസ്പരബന്ധങ്ങളുടെ ചരിത്രത്തിലെ സുപ്രധാനമായൊരു നാഴികക്കല്ലായിരുന്നു ഈ സമ്മേളനം. ഹിന്ദുമതത്തിന്റെ സഹസ്രാബ്ദങ്ങൾ നീണ്ട ചരിത്രത്തിലെ നൂതനമായൊരു ഘട്ടത്തെ ഈ സമ്മേളനം പ്രഘോഷണം ചെയ്തു. കാലത്തിന്റെ മുന്നോട്ടുള്ള പ്രയാണത്തിൽ മാത്രമേ അതിന്റെ പരിപൂർണ്ണസാദ്ധ്യത പ്രകടമാവുകയുള്ളു. വിഭിന്ന രീതിയിൽപ്പെട്ട സംഘടിതമതങ്ങളുടെ പ്രതിനിധികൾ ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും എത്തിച്ചേർന്നിരുന്നു. ആയതു് മാനുഷ്യകത്തെക്കുറിച്ചുള്ള മതത്തിന്റെ കാഴ്ചപ്പാടുകളെ സമന്വയിപ്പിയ്ക്കുന്നതിനും വിശാലമാക്കുന്നതിനും അവ തമ്മിൽ സംവേദനത്തിനുള്ള പദ്ധതികളാവിഷ്കരിയ്ക്കുന്നതിനും സഹായകമായി. ഇതുവരെ ഒററപ്പെട്ട നിലയിൽ മാത്രമേ മതങ്ങൾ തമ്മിലുള്ള സംവേദനത്തിനുള്ള പരിശ്രമങ്ങൾ നടന്നിരുന്നുള്ളു. ഇതാവട്ടെ അതിൽ കൂടുതൽ ചെയ്തു. കിഴക്കിന്റെ വിശിഷ്യ ഭാരതത്തിന്റെ സുസമ്പന്നമായ ആദ്ധ്യാത്മികപൈതൃകം ഉൾക്കൊള്ളുന്നതിനു് പാശ്ചാത്യരെ ഇതു പ്രേരിപ്പിച്ചു. മതമഹാസമ്മേളനത്തിലെ ശാസ്ത്രീയവിഭാഗത്തിന്റെ തലവൻ മെർവിൻ- മേരീസ്നെല്ലിന്റെ വാക്കുകളിൽ, (സ്വാമി വിവേകാനന്ദന്റെ ജീവചരിത്രത്തിലെ ഉദ്ധരണി. പേജ് 300)

അതിന്റെ മുഖ്യമായ നേട്ടം അതു് ക്രൈസ്തവസമൂഹത്തിനു് നല്കിയ മഹത്തായ പാഠമാണു്, വിശിഷ്യ അമേരിക്കൻ ഐക്യനാടുകളിലെ ജനങ്ങൾക്ക നല്കിയ പാഠമാണു്. അതെന്താണെന്നു വെച്ചാൽ അഗാധമായ തത്വചിന്തകൊണ്ടും, ആദ്ധ്യാത്മികപ്രഭാവംകൊണ്ടും, ചിന്തയുടെ സ്വതന്ത്രമായ ശക്തികൊണ്ടും മാനവസ്നേഹത്തിന്റെ വിശാലതയും ആത്മാർത്ഥതയുംകൊണ്ടും ക്രിസ്തുമതത്തേക്കാൾ ശ്രേഷ്ഠതരമായ മതങ്ങൾ വേറെയുമുണ്ടെന്നു് മനസ്സിലാക്കിക്കൊടുത്തു. ആയതു് ആദ്ധ്യാത്മികസൗന്ദര്യത്തിലും കാര്യക്ഷമതയിലും ഒരു തലനാരിഴയുടെയെങ്കിലും വിശാലതയിലേയ്ക്കു തീതമാക്കപ്പെടുന്നില്ലെന്നുറപ്പായി. മഹത്തായ എല്ലാ ക്രൈസ്തവമതവിഭാഗങ്ങളും ഈ സമ്മേളനത്തിൽ പങ്കെടുത്തിരുന്നു.—ഹിന്ദുമതം

ജൈനമതം, ബുദ്ധമതം, ജൂതമതം, കൺഫ്യൂഷൻമതം, ഷിൻേറാമതം, മുഹമ്മദമതം, മാസിഡമതം ഇവയും പങ്കെടുത്തവയിൽപെടുന്നു.

ലോകപ്രശസ്തരായ വ്യക്തികളുടെ മഹത്തായ ഒരു സമ്മേളനമായിരുന്നു അതു്. ഏതാണ്ടു് ഏഴായിരത്തിനും പതിനായിരത്തിനുമിടയിൽ വലിയ ഒരു സമൂഹം സമ്മേളനത്തിൻെറ വിവിധ ഉപസമ്മേളനങ്ങളിൽ പങ്കെടുത്തു. അതിൽ ലോകോത്തരന്മാരായ ചിന്തകന്മാരും പെടുന്നു. ആയിരത്തിലധികം പ്രബന്ധങ്ങൾ അവിടെക്കൂടിയ പ്രതിനിധികൾ അവതരിപ്പിച്ചു. ശാസ്ത്രവിഭാഗമുൾപ്പെടെ അനേകം വിഭാഗങ്ങളുമുണ്ടായിരുന്നു.

## 19 സ്വാമി വിവേകാനന്ദൻ മതമഹാസമ്മേളനത്തിൽ

സ്വാമി വിവേകാനന്ദനെയും മതമഹാസമ്മേളനത്തെയും സ്പർശിച്ചുകൊണ്ടു് അമേരിക്കയിലെ ഒരെഴുത്തുകാരൻ പറയുന്നു (സ്വാമി വിവേകാനന്ദൻെറ ജീവചരിത്രത്തിൽ ഉദ്ധരിച്ചിട്ടുള്ളതു്. P - 30)

''കൊളംബസിൻെറ പര്യടനവുമായി ബന്ധപ്പെടുത്തി 1893-ൽ ചിക്കാഗോവിൽ വിളിച്ചുകൂട്ടിയ മതമഹാസമ്മേളനത്തിനുമുമ്പ് സ്വാമി വിവേകാനന്ദൻ ഈ രാജ്യത്തു് അറിയപ്പെട്ടിരുന്നില്ല. എന്നിരുന്നാലും ആ മഹനീയ സന്ദർഭത്തിൽ അദ്ദേഹം തൻെറ മാസ്മരപ്രഭയോടെ പ്രത്യക്ഷപ്പെട്ടു. അതു് സെപ്തംബർ 11 -ാം തീയതി, തിങ്കളാഴ്ച രാവിലെ പത്തുമണിയ്ക്കായിരുന്നു. ചിക്കാഗോവിലെ കലാകേന്ദ്രത്തിൽ ഉദ്ഘാടനം നിർവ്വഹിച്ചുകൊണ്ടു് ഡോ: ബാരോസ് താഴെപ്പറയുന്ന ഏതാനും വാക്കുകൾ പറഞ്ഞു ''മനുഷ്യൻെറ ശുശ്രൂഷയ്ക്കും ആരാധനയ്ക്കും പാത്രമായ ദൈവീകശക്തിയിലുള്ള അവൻെറ വിശ്വാസം ആവിർഭവിച്ചതുമുതൽ അതു് സൂര്യതുല്യം മാനവമനീഷയിലും ആദ്ധ്യാത്മികവികാസത്തിലും ചേതന നല്കുന്നതും ഫലവത്താക്കുന്നതുമായ പ്രഭാപൂരംതന്നെ. മതം അതിൻെറ അദ്ഭുതകരങ്ങളായ ഭാവാത്മകവികാസത്തോടുകൂടി ഹൈന്ദവസാഹിത്യത്തിനുമപ്പുറം നിലകൊള്ളുന്നു.......വിദ്യാഭ്യാസത്തിനും വൈദ്യുതിയ്ക്കും മററുമുപരി നിലകൊള്ളാത്ത മതത്തെ കൊളംബിയൻ അനാവരണത്തിൽനിന്നു് ഒഴിച്ചുനിർത്തേണ്ടതാണു്.

അവിസ്മരണീയമായ ആ തിങ്കളാഴ്ച പ്രഭാതത്തിൽ മഹത്തായ കൊളംബസ്ഹാളിലെ വേദിയിൽ ആയിരത്തിഇരുന്നൂറുദശലക്ഷം വരുന്ന ലോകജനസംഖ്യയുടെ വിവിധ മതവിശ്വാസങ്ങളുടെയും പ്രതീക്ഷകളുടെയും പ്രതിനിധികൾ ഉപവിഷ്ടരായിരുന്നു. വാസ്തവത്തിൽ ആതു് ആകർഷകമായിരുന്നു, പാശ്ചാത്യ ഉപഭൂഖണ്ഡത്തിലെ റോമൻ കത്തോലിക്കാ സഭയിലെ അത്യുന്നത വൈദികശ്രേഷ്ഠൻ

കർദ്ദിനാറം ഗിബ്ബൺസ് അദ്ധ്യക്ഷസ്ഥാനം അലങ്കരിച്ചു. അദ്ധ്യക്ഷൻെറ ആസനത്തിൽ ഉപവിഷ്ടനായിരുന്ന അദ്ദേഹം പ്രാർത്ഥനയോടുകൂടി സമ്മേളനം ആരംഭിച്ചു. അദ്ദേഹത്തിന്നിടത്തും‌വലത്തുമായി കാണപ്പെട്ട പൗരസ്ത്യപ്രതിനിധികളുടെ തിളക്കമൊന്ന് ഉടയാടകറം അദ്ദേഹത്തിൻെറ കടുംചുവപ്പായ വസ്ത്രത്തിൻെറ തിളക്കത്തോടൊപ്പം കാണപ്പെട്ടു. ബ്രഹ്മവാദികളും, ബൗദ്ധന്മാരും, മാഹമ്മദരുമായവരുടെ കൂട്ടത്തിൽ ഭാരതത്തിൽനിന്നും വിവേകാനന്ദൻ എന്നു പേരായ പ്രാമാണികനായ ഒരു യതിവര്യനമുണ്ടായിരുന്നു. ചുവന്നു പകിട്ടേറിയ വസ്ത്രവും, ഒരു മഞ്ഞത്തലക്കെട്ടുമായിരുന്നു അദ്ദേഹത്തിൻെറ വേഷം. മഹത്തായ ആ പുരുഷാരത്തിൽ അദ്ദേഹത്തിൻെറ ആകർഷകമായ പെരുമാററവും വെള്ളോടിൻെറ നിറവും പ്രാധാന്യംകൊണ്ടു് വേറിട്ടുനിന്നു. അദ്ദേഹത്തെക്കൂടാതെ സേശ്വരഹിന്ദുമതത്തെ പ്രതിനിധീകരിച്ചു് ബ്രഹ്മസമാജത്തിൻെറ നഗാർക്കർ ഇരുന്നിരുന്നു. അദ്ദേഹത്തിനടുത്തു് ശ്രീലങ്കയിലെ ബുദ്ധമതത്തെ പ്രതിനിധീകരിച്ചു് ധർമ്മപാലനും, അടുത്തു് ഇന്ത്യൻ സേശ്വരചിന്തയുടെ നേതാവു് മജ്ജുംദാരും ഇരുന്നു. ലോകത്തിലെ ശ്രദ്ധേയരായ മററുള്ളവരുടെ വേരുകറം സ്ഥലപരിമിതിമൂലം ഇവിടെ കുറിയ്ക്കുന്നില്ല. നമ്മുടെ വിഷയത്തെ ചുററിപ്പററിയുള്ള രീതിവിധാനം കാണിയ്ക്കുന്നതിനു് ഇതുമതിയാവും. ഭാരതത്തിലെ മനീഷികളുമായി ബന്ധപ്പെട്ടു് നാം പൗരസ്ത്യചിന്തയോടു് നൂതനമായ ഒരടുപ്പമുള്ളവരായി. സംഖ്യാപരമായി വിവേകാനന്ദൻെറ സ്ഥാനം മുപ്പത്തിഒന്നാമതായിരുന്നു.''

## 20 അമേരിക്കയിലെ സഹോദരീസഹോദരന്മാരേ !

ഉദ്ഘാടനദിവസം വിവേകാനന്ദനെ പ്രഭാഷണത്തിനായി അദ്ധ്യക്ഷൻ പലതവണ ക്ഷണിച്ചു. എന്നാൽ അദ്ധ്യക്ഷൻ സ്വാമി വിവേകാനന്ദൻ പ്രഭാഷണം നടത്തുമോയെന്നു അദ്ഭുതം കൂറുകയും ശങ്കിയ്ക്കുകയും ചെയ്യുന്നതുവരെ അദ്ദേഹം 'ഇപ്പോറം വേണ്ട' എന്നു പറഞ്ഞിരുന്നു. ഉച്ചയ്ക്കുശേഷം വീണ്ടും അദ്ധ്യക്ഷൻ നിർബ്ബന്ധിച്ചപ്പോറം സ്വാമിജി എഴുന്നേററു് തൻെറ മുമ്പിലുള്ള മഹാസമ്മേളനത്തെ ഒന്നാകെ വീക്ഷിച്ചു. ശ്രോതാക്കളാകെ ഏകാഗ്രചിത്തരായി. സൂചി വീണാൽ കേറംക്കാനാവുംവിധം അവർ നിശ്ശബ്ദരായി. ജ്ഞാനദേവതയായ സരസ്വതിയെ പ്രണമിച്ചിട്ടു് തൻെറ ശ്രോതാക്കളെ ''അമേരിയ്ക്കയിലെ സഹോദരീസഹോദരന്മാരേ !'' എന്നദ്ദേഹം അഭിസംബോധനചെയ്തു. മറെറാരു വാക്കുച്ചരിയ്ക്കുന്നതിനുമുമ്പു് സമ്മേളനമാകെ ആവേശംകൊണ്ടു് കോരിത്തരിച്ചു. നൂറുകണക്കിനാളുകറം എഴുന്നേററു നിന്നു കൈയടിച്ചു. ഹർഷപുളകം, ഹർഷപുളകം, ഹർഷപുളകംമാത്രമായിരുന്നു രണ്ടുമിനിററുനേരം. സ്വാമിജി അന്ധാളിച്ചുപോയി.

വീണ്ടും നിശ്ശബ്ദത കൈവന്നപ്പോൾ സ്വാമിജി തന്റെ പ്രഭാഷണം തുടർന്നു. സ്വാഗതോക്തികൾക്ക മറുപടിയായി രാഷ്ട്രങ്ങളിൽ ഏററവും പ്രായംകുറഞ്ഞ അമേരിക്കയ്ക്കു് ലോകത്തിലെ ഏററവും പ്രാചീനമായ വൈദികസന്ന്യാസസമ്പ്രദായത്തിന്റെ പേരിൽ നന്ദി രേഖപ്പെടുത്തി. സാർവ്വലൗകിക അംഗീകാരവും സഹിഷ്ണതയും ലോകത്തെ പഠിപ്പിച്ച ഹിന്ദുമതത്തെ, മതങ്ങളുടെ മാതാവെന്ന നിലയിൽ അദ്ദേഹം പരിചയപ്പെടുത്തി. A. D. ഒന്നാം നൂററാണ്ടിൽ അഭയാർത്ഥികളായെത്തിയ ജൂതന്മാക്കും A. D. എട്ടാം നൂററാണ്ടിൽ എത്തിയ സൗരാഷ്ട്രീയന്മാക്കും വേണ്ട സംരക്ഷണം നല്കി ഹിന്ദുക്കൾ അവരെ സ്വീകരിച്ചതു് ചൂണ്ടിക്കാട്ടി അദ്ദേഹം ഇതു വിവരിച്ചു. ഹിന്ദുമതത്തിലെ ഇതിഹാസങ്ങളിൽനിന്നു് രണ്ടു് ഖണ്ഡികകൾ ഉദ്ധരിച്ചു് അദ്ദേഹം തന്റെ പ്രഭാഷണം ഉപസംഹരിച്ചു. "വ്യത്യസ്ത ചാലുകളിൽനിന്നാരംഭിക്കുന്ന ജലമാകെ സമുദ്രത്തിലൊത്തുചേരുന്നതുപോലെ, അല്ലയോ ദൈവമേ, മനുഷ്യർ അവരുടെ വിഭിന്നങ്ങളായ ചിന്താഗതികൾകൊണ്ടു് സ്വീകരിക്കുന്ന വ്യത്യസ്തമാർഗ്ഗങ്ങൾ, അവ ഋജുവാകട്ടെ വക്രമാവട്ടെ, അങ്ങയിൽ എത്തിച്ചേരുന്നു. ആരെങ്ങനെ ഏതു രൂപത്തിൽ എന്നെ ഭജിച്ചാലും ഞാൻ അവരിലേയ്ക്കെത്തുന്നു. എല്ലാ മനുഷ്യരും കിടന്നു മത്സരിക്കുന്ന എല്ലാ മാർഗ്ഗങ്ങളും ഒടുവിൽ എന്നിൽ വന്നുചേരുന്നു."

ലഘുവെങ്കിലും ശക്തമായ ഒരു പ്രഭാഷണമായിരുന്നു അതു്. അതിന്റെ സാർവ്വലൗകികസന്ദേശവും ഋജുത്വവും വീക്ഷണവിശാലതയും ആ സമ്മേളനത്തെയാകെ വശീകരിച്ചു. സമ്മേളനത്തിന്റെ ഉപചാരപരതയെയാകെ തട്ടിക്കളഞ്ഞു് അദ്ദേഹം ഹൃദയത്തിന്റെ ഭാഷയിൽ ജനങ്ങളുമായി സംസാരിച്ചു. അമേരിക്കയിലെ സഹോദരീസഹോദരന്മാരേ എന്നു് ആംഗലേയഭാഷയിൽ സംസാരിച്ചപ്പോഴുള്ള അഞ്ചുപദങ്ങൾ തുടക്കത്തിൽ ഉച്ചരിച്ചതോടെ ശ്രോതാക്കളുടെ ഹൃദയങ്ങൾ കത്തിപ്പടർന്നു. ഓരോ വക്താവും തങ്ങളുടെ ദൈവങ്ങളെക്കുറിച്ചു പറഞ്ഞു. അദ്ദേഹം മാത്രം അവരുടെയെല്ലാം ദൈവങ്ങളെയും പററി പ്രതിപാദിക്കുകയും അവയെയെല്ലാം സമഷ്ടിചൈതന്യത്തിൽ സമന്വയിക്കുകയും ചെയ്തു. തന്റെ മഹാനായ ശിഷ്യന്റെ വാക്കുകളിലൂടെ മതങ്ങൾ തമ്മിലുള്ള വ്യത്യാസത്തെ തകർത്തെറിഞ്ഞതു് ശ്രീരാമകൃഷ്ണന്റെ ചൈതന്യമായിരുന്നു.

മതമഹാസമ്മേനം അന്നുച്ചയ്ക്കുദ്ദേഹത്തിനനന്തമായി കീർത്തിയുളവാക്കി. സമ്മേളനത്തിൽ അദ്ദേഹത്തിന്റെ പങ്കു് പത്രപംക്തികൾ പ്രദീപ്തങ്ങളായ തലക്കെട്ടുകളോടെ അമേരിക്കക്കാരെ അറിയിച്ചു. അതു് അടുത്തപ്രഭാതത്തിൽ അദ്ദേഹത്തിനു് വാഗതീതമായ കീർത്തി ഉണ്ടാക്കി.

തത്ഫലമായി ഉണ്ടായ സമ്മേളനത്തിൽ സെപ്റ്റംബർ പതിനഞ്ചിന് എന്തുകൊണ്ട് നാം വിയോജിക്കുന്നു എന്ന വിഷയത്തെ അധികരിച്ചദ്ദേഹം സംസാരിച്ചു. അതിലദ്ദേഹം മതങ്ങളുടെ ഒററതിരിഞ്ഞുള്ള അവസ്ഥയെ ഭർത്സിക്കുകയും കിണററിലെ തവളയുടെ ദൃഷ്ടാന്തം ചൂണ്ടിക്കാണിച്ചു വിശദീകരിക്കുകയും ചെയ്തു. സെപ്ററംബർ 10-ാം തീയതി ഹിന്ദുമതത്തെ സംബന്ധിച്ചുള്ള അദ്ദേഹത്തിൻെറ പ്രബന്ധം അവതരിപ്പിച്ചു. ''ഭാരതം മതത്തിനുവേണ്ടി നിലവിളിക്കുന്നില്ല'' എന്ന വിഷയത്തെ അധികരിച്ച് സെപ്റ്റംബർ 20-ാം തീയതി അദ്ദേഹം പ്രസംഗിച്ചു. വിഗ്രഹാരാധകരുടെ ആത്മാക്കളെ രക്ഷിക്കുന്നതിനുവേണ്ടിയല്ല അവരുടെ വിശക്കുന്ന വയറുകൾക്ക് അന്നം നല്കുന്നതിനുവേണ്ടി തങ്ങളുടെ സമ്പത്തു ചെലവാക്കുവാൻ അപ്പോഴദ്ദേഹം ക്രിസ്ത്യൻരാഷ്ട്രങ്ങളോടാഹ്വാനം ചെയ്തു. യാഥാസ്ഥിതികഹിന്ദുമതത്തെക്കുറിച്ചും വേദാന്തദർശനത്തെക്കുറിച്ചും ഭാരതത്തിലെ ആധുനികമതങ്ങളെപ്പററിയും അദ്ദേഹം സെപ്റ്റംബർ 22-ാം തീയതി സംസാരിച്ചു. സെപ്റ്റംബർ 25-ാം തീയതി ഹിന്ദുമതസാരത്തെ ആസ്പദമാക്കിയും സെപ്റ്റംബർ 26-ാം തീയതി ബുദ്ധമതം ഹിന്ദുമതത്തിൻെറ സാക്ഷാൽക്കാരം എന്ന വിഷയത്തെ അധികരിച്ചും അദ്ദേഹം സംസാരിച്ചു. സെപ്റ്റംബർ 27-ാം തീയതിയിലെ സമാപനസമ്മേളനത്തിലും അദ്ദേഹം പ്രസംഗിച്ചു. തുടർന്ന് ശാസ്ത്രവിഭാഗത്തിലും കൂടാതെ മററു നാലു വേദികളിലും അദ്ദേഹം പ്രഭാഷണം നടത്തി.

## 21. വിവേകാനന്ദവാണിയുടെ സംഗീതാത്മകതയും സമ്മോഹനത്വവും

ഹിന്ദുമതത്തെപ്പററിയുള്ള അദ്ദേഹത്തിൻെറ പ്രബന്ധം സങ്കീർണ്ണമായ ഹിന്ദുമതത്തിന് അതിൻെറ സമഗ്രതയിൽ നല്കാവുന്ന ഏററവും ഉദാത്തമായ നിർവ്വചനമാണ്. ഈ പ്രബന്ധത്തിൻെറ പൊരുളും വിവേകാനന്ദസാഹിത്യസർവ്വസ്വത്തിൻെറ അവതാരികയിൽ ഉത്തുംഗമായ ഉൽക്കാഴ്ചയോടെ ഭഗിനി നിവേദിത വിവരിച്ചിട്ടുണ്ട്. (P. X. XIV )

''മതമഹാസമ്മേളനത്തെ അഭിമുഖീകരിച്ചുകൊണ്ട് സ്വാമിജി ചെയ്ത പ്രസംഗത്തെ സംബന്ധിച്ചിടത്തോളം ആരംഭത്തിൽ അത് ഹിന്ദുമതത്തിൻെറ ആശയങ്ങളെക്കുറിച്ചായിരുന്നെങ്കിലും അവസാനമായപ്പോഴേയ്ക്കും ഹിന്ദുധർമ്മം രൂപപ്പെടുത്തുകയായിരുന്നെന്നു പറയാം. അവിടെ സ്വാമി വിവേകാനന്ദൻെറ ചൊടികളിൽ ഉയർന്നു വന്നത് അദ്ദേഹത്തിൻെറ സ്വന്തം അനുഭവങ്ങളായിരുന്നില്ല. തൻെറ ഗുരുനാഥൻെറ കഥ പറയുന്നതിനുപോലും അദ്ദേഹം ആ അവസരം ഉപ

യോഗിച്ചില്ല. ഇവക്കു രണ്ടിനും പകരം ഭാരതത്തിന്റെ ആദ്ധ്യാത്മികബോധമാണദ്ദേഹത്തിലൂടെ മൊഴിഞ്ഞതു്. ഭാരതീയജനതയുടെ മുഴുവൻ ഇന്നോളമുള്ള ഭൂതകാലം നിർണ്ണയിച്ചു വച്ചിട്ടുള്ള സന്ദേശമാണദ്ദേഹത്തിലൂടെ രൂപപ്പെട്ടതു്. അപ്രകാരം അദ്ദേഹം പ്രതീചിയുടെ ജാജ്വല്യമാനമായ മദ്ധ്യാഹ്നത്തിൽ പുളച്ചുനില്ക്കുന്ന യുവത്വത്തോടു പ്രസംഗിക്കുമ്പോൾ ശാന്തസമുദ്രത്തിന്റെ മറുപുറത്തു് ഭൂമിയുടെ അന്ധകാരാവൃതമായ മറെറപ്പകുതിയുടെ നിഴലിൽ സുഷുപ്തിയിലാണ്ടു കിടക്കുന്ന ഒരു രാഷ്ട്രം തങ്ങളുടെ സ്വത്വത്തിന്റെയും ശക്തിയുടെയും രഹസ്യം വെളിപ്പെടുത്തിക്കിട്ടും വിധം തങ്ങൾക്കു നേരെ വന്നണയുന്ന ഉഷസ്സു വഹിക്കുന്ന വാക്കുകളെ സ്വാത്മനാ കാത്തുകൊണ്ടിരുന്നു.

അദ്ദേഹത്തെപ്പോലെ ഓരോ പ്രത്യേകവിശ്വാസപ്രമാണത്തിന്റെയും പള്ളിയുടെയും അപ്പോസ്തലന്മാരായിട്ടു സ്വാമിജിയെക്കൂടാതെ അതേ പ്രസംഗമണ്ഡപത്തിൽ വേറെയും ആളുകൾ നില്പുണ്ടു്. ഇവയോരോന്നും അദ്ദേഹത്തിന്റെ തന്നെ വാക്കുകളിൽ വ്യത്യസ്തപരിസ്ഥിതികളിലും വിഭിന്നനിലകളിലും അനേകം സ്ത്രീപുരുഷന്മാർ ഒരേ ലക്ഷ്യത്തിലേക്കു നടത്തുന്ന പര്യടനം അഥവാ എത്തിച്ചേരൽ മാത്രം എന്നു് വ്യക്തമാക്കുന്ന ഒരു ധർമ്മം പ്രസംഗിക്കുവാൻ വന്നു എന്നതാണു് അദ്ദേഹത്തിന്റെ മഹത്ത്വം. അദ്ദേഹം പ്രഖ്യാപിച്ചതുപോലെ അവയെല്ലാം, അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ നൂലിൽമണികളെന്നപോലെ തന്നിൽ കോർത്തിണക്കിയിരിയ്ക്കുന്നു. അല്ലാതെ ഈ വശത്തോ ആ വശത്തോ ഇക്കാരണത്താലോ അക്കാരണത്താലോ ഒന്നു ശരിയും ഒന്നു തെററുമെന്നല്ല എന്നതിൽ അദ്ദേഹം ഉറച്ചുനിന്നു. എവിടെയെല്ലാം മനുഷ്യസഞ്ചയത്തെ അഭ്യുദ്ധരിച്ചു പവിത്രതരമാക്കുന്ന അസാധാരണമായ പരിശുദ്ധിയും ചൈതന്യവും ദർശിയ്ക്കുന്നുവോ അവിടെ ഞാനുണ്ടെന്നറിയുക.' ഹിന്ദുവിനെ സംബന്ധിച്ചിടത്തോളം സ്വാമി വിവേകാനന്ദന്റെ വാക്കുകളിൽ മനുഷ്യൻ സഞ്ചരിയ്ക്കുന്നതു് തെററിൽനിന്നു് ശരിയിലേയ്ക്കല്ല പ്രത്യുത ശരിയിൽനിന്നു് ശരിയിലേയ്ക്കാണു് താഴ്ന്ന സത്യത്തിൽനിന്നു് ഉയർന്ന സത്യത്തിലേയ്ക്കു്. ഇതും ഈശ്വരസാക്ഷാത്കാരത്താൽ മനുഷ്യൻ ഈശ്വരനാവണം. മൃത്യുവിന്റെ പ്രപഞ്ചത്തിലെ ചൈതന്യവും പ്രതിക്ഷണപരിണാമിയായ ലോകത്തിന്റെ ഒരേ ഒരു സ്ഥിരാധിഷ്ഠാനവും, എല്ലാ ആത്മാക്കളും ഏതൊന്നിന്റെ മായികപ്രതിഭാസങ്ങൾമാത്രമോ ആ ഏകമായ ആത്മാവിലേയ്ക്കു് നമ്മെ എത്തിക്കുമ്പോൾ മാത്രമേ ധർമ്മം നമ്മിൽ പൂർണ്ണതപ്രാപിക്കുകയുള്ളു എന്ന സിദ്ധാന്തമുൾക്കൊള്ളുന്ന മുക്തിപാഠനവും മാനവചരിത്രത്തിലെ സുദീർഘവും, സുസങ്കീർണ്ണവുമായ അനുഭവം ശരിവച്ചിട്ടുള്ള ഈ രണ്ടു മഹത്സത്യങ്ങളാണു് പ്രതീചിയിലെ ആധുനികലോകത്തിനുവേണ്ടി ഭാരതം സ്വാമിജിയിലൂടെ ഉദ്ഘോഷിച്ചതെന്നു കരുതാം.

ഭാരതത്തെ സംബന്ധിച്ചിടത്തോളം ഈ ലഘുപ്രഭാഷണം മുമ്പു പറഞ്ഞിട്ടുള്ളതുപോലെ ഒരു സംക്ഷിപ്തസ്വാതന്ത്ര്യപ്രമാണമാണ്. ഹിന്ദുധർമ്മത്തെ അതിൻെറ സമഗ്രതയിൽ വേദാധിഷ്ഠിതമായ പ്രഭാഷകൻ കാണുന്നു. എന്നാൽ അദ്ദേഹം അതുച്ചരിയ്ക്കുന്നമാത്രയിൽ ആ വാക്കിനെ സംബന്ധിച്ച നമ്മുടെ സങ്കല്പത്തെയാകെ അദ്ദേഹം ആദ്ധ്യാത്മികമാക്കി മാററിക്കളയുന്നു. സത്യമായതെല്ലാം അദ്ദേഹത്തിന്ന് വേദമാണ്. വേദങ്ങളെന്നാൽ ഗ്രന്ഥങ്ങൾ എന്നല്ല അദ്ദേഹം അർത്ഥമാക്കുന്നതു്. പല കാലങ്ങളിലായി പല മഹാത്മാക്കൾ കണ്ടെത്തിയ ആദ്ധ്യാത്മികനിയമങ്ങളുടെ കലവറ എന്നാണ്. സനാതനധർമ്മത്തെക്കുറിച്ചുള്ള തൻെറ സങ്കല്പവും ആനുഷംഗികമായി അദ്ദേഹം വെളിപ്പെടുത്തുന്നു. അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ ഹിന്ദുധർമ്മത്തിൻെറ ഉപഗ്രഹനത്തിൽനിന്നു ന്യായമായും ഒഴിച്ചു നിർത്താവുന്നതായി ഭാരതീയരുടെ ഒരു വിഭാഗവും, ഒരു വിചാരധാരയും കളങ്കരഹിതമായ ഒരു ആദ്ധ്യാത്മികാനുഭവവും വ്യക്തിയ്ക്കുത്രമേൽ ഭ്രാന്തമെന്നു തോന്നിയാൽ പോലും ഒന്നുമില്ല. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ ഭാരതീയധർമ്മസവിത്രിയുടെ സവിശേഷത ഇഷ്ടദേവതാസിദ്ധാന്തമാണ്. ഓരോ ജീവനും തൻെറ മാർഗ്ഗം തെരഞ്ഞെടുക്കുവാനും ആ വഴിയ്ക്കു് ഈശ്വരാന്വേഷണം തുടരുവാനുമുള്ള അവകാശം.

ഇങ്ങനെ എല്ലാമുൾക്കൊണ്ടാലും ഓരോന്നിനുമുള്ള സ്വാതന്ത്ര്യം ഉണ്ടായിരുന്നാൽപോലും അതിൻെറ സർവ്വോൽകൃഷ്ടവും മധുരോദാരവുമായ ആഹ്വാനം ഇല്ലായിരുന്നെങ്കിൽ അവ ഇന്നത്തെ നിലയിൽ ഹിന്ദുധർമ്മത്തിൻെറ മാഹാത്മ്യത്തെ രേഖപ്പെടുത്തുമായിരുന്നില്ല. ''അമൃതാനന്ദത്തിൻെറ അരുമക്കിടാങ്ങളേ, കേട്ടുകൊണ്ടാലും. ഉന്നതലോകങ്ങളിൽ മരുവുന്നവരേ, കേട്ടുകൊണ്ടാലും എല്ലാ അന്ധകാരത്തിനും മായാമോഹങ്ങൾക്കും അപ്പുറം നിലകൊള്ളുന്ന പുരാണപുരുഷനെ ഞാൻ കണ്ടറിഞ്ഞിരിയ്ക്കുന്നു. അവനെയറിഞ്ഞാൽ നിങ്ങൾക്കും മൃത്യുവിനെ തരണം ചെയ്യാം.'' യാതൊരു വചനത്തിനായിക്കൊണ്ടു് ബാക്കിയെല്ലാം നിലനില്ക്കുന്നു, നിലനിന്നുപോന്നു ആ വചനമിതാ ഇവിടെ. ഇവിടെ ഇതാ എല്ലാത്തിനും മകുടം ചാർത്തുന്ന സാക്ഷാത്കാരം ശേഷമെല്ലാം അതിലുൾക്കൊള്ളിയ്ക്കാവുന്നതുമാത്രം'

കാലികവും ദേശീയവും വർഗ്ഗപരവുമായ അതിരുകളില്ലാത്ത സാർവ്വലൗകികധർമ്മത്തിൻെറ സന്ദേശം അവതരിപ്പിച്ചുകൊണ്ടു് തൻെറ ഉപസംഹാരപ്രഭാഷണത്തിൽ അദ്ദേഹം പ്രഖ്യാപിച്ചു.

''ഇമ്മാതിരിയൊരു ധർമ്മം ലോകത്തിനു നല്കുന്നതായാൽ സകലജനതകളും നിങ്ങളുടെ പിന്നാലെ വരും. അശോകൻെറ സഭ ബൗദ്ധദർശനത്തിൻേറതായിരുന്നു. അക്ബറുടെതാവട്ടെ കുറെക്കൂടി ലക്ഷ്യ

ബോധമുള്ളതെങ്കിലും ഒരു സ്വകാര്യസമാജം മാത്രമായിരുന്നു. എല്ലാ മതങ്ങളിലും ഈശ്വരനുണ്ടെന്ന് സർവ്വദിഗന്തങ്ങളിലും വിളംബരം ചെയ്യുവാനുള്ള ഭാഗ്യം അമേരിക്കയ്ക്ക് കരുതിവെച്ചിരിയ്ക്കുന്നു.

ഹിന്ദുക്കളുടെ ബ്രഹ്മവും സൗരാഷ്ട്രരുടെ അഹുരാ—മസ്ഡയും ബൗദ്ധരുടെ ബുദ്ധനും ജൂതരുടെ യഹോവയും ക്രിസ്ത്യാനികളുടെ സ്വർഗ്ഗസ്ഥനായ പിതാവുമായ അവിടുന്ന് മഹിതോദാരമായ ഈ ആശയം നടപ്പിലാക്കുന്നതിനു നിങ്ങൾക്ക കരുത്തേകട്ടെ. കിഴക്കുദിച്ച മഹാജ്യോതിസ്സ് ചിലപ്പോൾ മങ്ങിയും ചിലപ്പോൾ വിളങ്ങിയും പടിഞ്ഞാറോട്ടു നീങ്ങി അങ്ങനെ ഭൂമിയെ ഒന്നു വലംവെച്ച് ഇപ്പോഴിതാ പണ്ടെന്നത്തേയും കാൾ ആയിരം മടങ്ങു ശോഭയോടുകൂടി സാൻപോയുടെ അതിരുകളിൽ ഉദിച്ചുയർന്നിരിക്കുന്നു.

സ്വാതന്ത്ര്യത്തിൻെറ മാതൃഭൂവേ, കൊളംബിയാദേവീ, ഭവതി വിജയിച്ചാലും അയല്ക്കാരൻെറ നിണത്തിൽ ഒരിയ്ക്കലും കൈമുക്കാത്ത ധനസമ്പാദനത്തിന് കുറുക്കുവഴി തേടി അയല്ക്കാരനെ കൊള്ളയടിയ്ക്കാത്ത ഭവതിക്കാണ് സൗഹാർദ്ദപതാകയുമേന്തി നാഗരികതയുടെ മുൻനിരയിൽ അണിനടക്കുവാനുള്ള ഭാഗ്യമുണ്ടായത്.''

അവസാനത്തെ യോഗത്തിൽ സ്വാമിജി പ്രഭാഷണം നടത്തുമ്പോൾ അദ്ദേഹം ഉത്തുംഗപ്രഭാവത്തിൽ വിരാജിച്ചു. മഹാസമ്മേളനത്തിൻെറ നേട്ടങ്ങളെ ക്രോഡീകരിച്ചുകൊണ്ട് പ്രതീക്ഷാനിർഭരമായ ഭാവിശ്രേയസ്സൂചകങ്ങളായ ഈ വാക്കുകൾ അദ്ദേഹം ഉരുവിട്ടു

''പവിത്രതയും പരിശുദ്ധിയും ഔദാര്യവും ലോകത്തിലൊരു സഭയുടെയും കുത്തകയല്ലെന്നും ഓരോ സമ്പ്രദായവും അത്യുൽക്കൃഷ്ടസ്വഭാവമുള്ള സ്ത്രീപുരുഷന്മാരെ ഉളവാക്കിയിട്ടുണ്ടെന്നും ഉള്ള ഈ കണ്ടെത്തലാണ് ഈ മതമഹാസമ്മേളനം ലോകത്തിനു കാട്ടിക്കൊടുത്തിട്ടുള്ളത്. ഈ തെളിവുകൾ കണ്ടിട്ടും ആരെങ്കിലും തൻെറ മതത്തെ വേറിട്ടുനിർത്തി മററുള്ളവയുടെ ധ്വംസനം സ്വപ്നം കാണുന്നുണ്ടെങ്കിൽ അയാളെപ്പററി എനിക്ക് എൻെറ ഹൃദയാന്തർഭാഗത്തു് അനുകമ്പയുണ്ട്. അതിലുപരി എതിർപ്പുകളെ അതിജീവിച്ച് ഓരോ മതപതാകയിലും അനതിവിദൂരഭാവിയിൽ ഇപ്രകാരം രേഖപ്പെടുത്തുമെന്ന് അയാളെ ഓർമ്മിപ്പിക്കുകയും ചെയ്യട്ടെ. സമരമല്ല സാഹായ്യം; സംഹാരമല്ല സംയോജനം; വിയോജിപ്പല്ല ലയവും ശാന്തിയും.''

സാമി വിവേകാനന്ദൻെറ വാക്കുകളെ മഹിതോദാരമായസംഗീതമെന്ന് റോമയിൽ റോളാങ്ങ് വിശേഷിപ്പിക്കുന്നു. (വിവേകാനന്ദചരിതം പേജ് 146) ആധുനികലോകത്തിലെ ദശലക്ഷങ്ങളുടെ ഹൃദയത്തെ മഥിയ്ക്കുന്ന രാഗം തൻെറ സംഗീതത്തിനു വിവേകാനന്ദൻ

നല്കി. സംയോഗത്തിന്റെയും സംശ്ലേഷണത്തിന്റെയും രാഗം പ്രേമത്തിന്റെയും പ്രശാന്തിയുടെയും രാഗം മാനവഹൃത്തടത്തിലെ പരിശുദ്ധിയുടെ രാഗം.

## 22 അമേരിക്കൻ മനസ്സിലും ഹൃദയത്തിലും അദ്ദേഹത്തിന്റെ സ്വാധീനം

മതമഹാസമ്മേളനത്തിൽ പ്രത്യക്ഷപ്പെട്ടതോടെ അന്നോളം അജ്ഞാതനായിരുന്ന ആ യതിശ്രേഷ്ഠൻ ലോകപ്രശസ്തനായി. നിഷ്പ്രഭനായിരുന്ന ആ ഭാരതീയ പരിവ്രാജകാചാര്യൻ സാമഞ്ജസ്യത്തിന്റെയും സമാധാനത്തിന്റെയും എന്നപോലെ പ്രാചീപ്രതീചിസംഗമത്തിന്റെയും പ്രവാചകനായി. അദ്ദേഹത്തിന്റെ നാമം ദിഗന്തങ്ങളിൽ മുഴങ്ങി. അദ്ദേഹത്തിന്റെ പൂർണ്ണമായ ചിത്രങ്ങൾ 'സ്വാമി വിവേകാനന്ദൻ' എന്ന അടിക്കുറിപ്പോടെ ചിക്കാഗോവിലെ വഴിയോരങ്ങളിൽ പതിപ്പിച്ചിരുന്നു. യാത്രക്കാർ അദ്ദേഹത്തോടുള്ള ആദരസൂചകമായി ആ ചിത്രങ്ങൾക്കുമുമ്പിൽ നമ്രശിരസ്കരായി. പത്രങ്ങൾ അദ്ദേഹത്തെ പ്രവാചകനും ദ്രഷ്ടാവുമെന്നു വാഴ്ത്തി. ന്യൂയോർക്ക് ഹെറാൾഡ് എന്ന പത്രം താഴെക്കാണുന്ന വാക്കുകൾ അദ്ദേഹത്തെക്കുറിച്ചെഴുതി:

മതമഹാസമ്മേളനത്തിലെ ഏററവും മഹത്തമനായ വ്യക്തി അദ്ദേഹമാണെന്നതിൽ സന്ദേഹമില്ല. അദ്ദേഹത്തെ ശ്രദ്ധിച്ചതോടെ പഠിപ്പുള്ള ഈ രാജ്യത്തേയ്ക്ക്, മിഷനറിമാരെ അയക്കുന്നത് എത്ര മാത്രം വിഡ്ഢിത്തമാണെന്നു ഞങ്ങൾക്കുതോന്നി.

സായാഹ്ന ബോസ്റ്റൺ കൈയ്യെഴുത്തു പത്രം അദ്ദേഹത്തെക്കുറിച്ചിങ്ങനെ എഴുതി:

''രൂപഭാവാദികളുടെ ഗാംഭീര്യം കണക്കിലെടുക്കുമ്പോൾ മതമഹാസമ്മേളനത്തിൽ അദ്ദേഹം ഒന്നുപോലെ പ്രധാനാകർഷണകേന്ദ്രമായി. അദ്ദേഹം ആ വേദിയിലൂടെ കടന്നുപോയാൽത്തന്നെ തരിമ്പുപോലും ഗർവ്വില്ലാത്ത ശിശുസഹജമായ ആനന്ദം കളിയാടിയിരുന്ന അദ്ദേഹത്തോടുള്ള അംഗീകാരം പ്രകടിപ്പിച്ചുകൊണ്ടു് ആയിരങ്ങൾ കയ്യടിയ്ക്കുകയായിരുന്നു. മതമഹാസമ്മേളനത്തിന്റെ അവസാനദിവസംവരെ ജനങ്ങൾ പിരിഞ്ഞുപോവാതിരിയ്ക്കുന്നതിനു് അവർ സ്വാമി വിവേകാനന്ദനെ അവസാനംവരെ നിലനിർത്തി. നല്ല ചൂടുള്ള ഒരു ദിവസം ഒരു പ്രഭാഷകൻ നീണ്ട പ്രസംഗം നടത്തിയപ്പോൾ ആളുകൾ പിരിഞ്ഞുപോകാൻ തുടങ്ങി. അദ്ധ്യക്ഷൻ ഉടൻതന്നെ എഴുന്നേററു് അനുഗ്രഹപ്രാർത്ഥനയ്ക്കു മുമ്പായി സ്വാമി വിവേകാനന്ദൻ ഒരു ലഘു പ്രഭാഷണം നടത്തുമെന്നരുളിച്ചെയ്തു. അപ്പോൾമാത്രമാണ

ദ്ദേഹത്തിനു പ്രശാന്തരായ നൂറു കണക്കിനു ശ്രോതാക്കളെ ലഭിച്ചതു്. ഹാളിലെ നാലായിരത്തിലധികംവരുന്ന ശ്രോതാക്കൾ സ്വാമി വിവേകാനന്ദന്റെ പതിനഞ്ചുമിനിററുനേരത്തെ പ്രഭാഷണം കേൾക്കുന്നതിനുവേണ്ടി മററുള്ളവരുടെ ഒന്നും രണ്ടും മണിക്കൂർ നേരത്തെ പ്രഭാഷണം ശ്രദ്ധിച്ചു കാത്തിരുന്നു. ഏററവും നല്ല പ്രഭാഷണം അവസാനംമതിയെന്ന പഴയനിയമം അദ്ധ്യക്ഷനു നിശ്ചയമായിരുന്നു.''

'റിവ്യൂ ഓഫ് റിവ്യൂസ്' അദ്ദേഹത്തിന്റെ പ്രഭാഷണത്തെ ആശയസംപുഷ്ടവും മഹത്തരവുമെന്നു വിശേഷിപ്പിച്ചു. വ്യക്തികളുടെ ആസ്വാദനങ്ങളിൽ ഹോണറബിൾ മെർവിൻ മേരീസ്നെല്ലിന്റെ വാക്കുകൾ പ്രത്യേകം പ്രസ്താവയോഗ്യമാണ്. (സ്വാമി വിവേകാനന്ദന്റെ ജീവചരിത്രത്തിൽ ഉദ്ധരിച്ചുചേർത്തിട്ടുള്ളതു്. P -312)

''മതമഹാസമ്മേളനത്തിലും അമേരിക്കൻ ജനതയുടെ മേലും ഹിന്ദുമതംപോലെ ശക്തമായ സ്വാധീനം ചെലുത്തിയ മറെറാരു മതമില്ല. ഹിന്ദുധർമ്മത്തിന്റെ ഏററവും പ്രധാനപ്പെട്ട പ്രതിനിധിയായ സ്വാമി വിവേകാനന്ദനായിരുന്നു മതമഹാസമ്മേളനത്തിലെ ഏററവും പ്രശസ്തനും ജനസമ്മതനുമായ വ്യക്തി എന്നതു് സംശയാതീതമാണ്. മതമഹാസമ്മേളനത്തിന്റെ വേദിയിൽ മിക്കവാറും അദ്ദേഹത്തിന്റെ പ്രഭാഷണം ഉണ്ടായിരുന്നു. ശാസ്ത്രയോഗത്തിൽ അദ്ദേഹത്തിന്റെ പ്രഭാഷണം നടക്കുമ്പോൾ അവിടെ അദ്ധ്യക്ഷനായിരിക്കുന്നതിനു് എനിക്കു യോഗമുണ്ടായിട്ടുണ്ട്. എല്ലാ സന്ദർഭങ്ങളിലും വിശ്വാസിയോ അവിശ്വാസിയോ ആയ മറേറതൊരു പ്രഭാഷകനെക്കാളും ഊർജ്ജ്വസ്വലതയോടെ ജനങ്ങൾ അദ്ദേഹത്തെ സ്വീകരിച്ചു. അദ്ദേഹം എവിടെ ചെല്ലുമ്പോഴും ജനങ്ങൾ അദ്ദേഹത്തെ കാണുന്നതിനു തടിച്ചുകൂടി. അദ്ദേഹത്തിന്റെ ഓരോ വാക്കും കേൾക്കുന്നതിനു് അവർ ജിജ്ഞാസയോടെ കാത്തിരുന്നു.... അങ്ങേയററം കാർക്കശ്യമുള്ള യാഥാസ്ഥിതികരായ ക്രിസ്ത്യാനികൾ പോലും അദ്ദേഹത്തെപ്പററി പറഞ്ഞതു് അദ്ദേഹം മനുഷ്യരുടെ ഇടയിലെ രാജകുമാരനാണെന്നാണ്.''

ഭാരതീയധർമ്മത്തെ ബോധപൂർവ്വം തെററിദ്ധരിപ്പിക്കുന്ന മതഭ്രാന്തിനെക്കുറിച്ച് പലപ്പോഴും സ്വാമി വിവേകാനന്ദനു് സംസാരിക്കേണ്ടിവന്നിട്ടുണ്ട്. അമ്മാതിരി ഒരു സന്ദർഭം മതമഹാസമ്മേളനത്തിലും ഉളവായി. അതു് ചരിത്രകാരന്മാരുടെ ലോകചരിത്രത്തിന്റെ രണ്ടാംവാല്യത്തിൽ രേഖപ്പെടുത്തിയതുപോലെ (547 - 48) മഹാനായ ആ സന്ദേശവാഹകന്റെ തന്റേടവും ആത്മവിശ്വാസവും ചൂണ്ടിക്കാട്ടുന്ന ഒന്നാണ്. (സ്വാമി വിവേകാനന്ദന്റെ ജീവചരിത്രത്തിലെ ഉദ്ധരണി. P - 314)

1893 – ൽ അമേരിക്കൻ നഗരമായ ചിക്കാഗോവിലെ മതമഹാസമ്മേളനത്തിൽ തടിച്ചുകൂടിയിരുന്ന പുരുഷാരത്തെ അഭിസംബോധനചെയ്തുകൊണ്ടു് പ്രഖ്യാതനായ ഒരു ഹിന്ദു മതത്തിന്റെ ഒററപ്പെട്ട നില്പുവാനുള്ള പ്രവണതയിലേയ്ക്കു് വിരൽചൂണ്ടിക്കൊണ്ടു് നടത്തിയ വിവരണം ഹൃദയസ്പൃക്കായിരുന്നു. തന്റെ പ്രഭാഷണത്തിനിടയിൽ ഒന്നു നിർത്തിയിട്ടദ്ദേഹം ഹിന്ദുമതഗ്രന്ഥങ്ങൾ വായിയ്ക്കുകയും തദ്വാരാ പ്രസ്തുത മതത്തെക്കുറിച്ചു് നേരിട്ടറിവു നേടുകയും ചെയ്തിട്ടുള്ളവർ ഒന്നു കയ്യുയർത്തുവാൻ ആവശ്യപ്പെട്ടു. ശ്രോതാക്കളിൽ അധികംപേരും പല രാജ്യങ്ങളിൽനിന്നും വന്ന പ്രഖ്യാതരായ മതചിന്തകന്മാരായിരുന്നിട്ടുപോലും മൂന്നോ നാലോ കൈകൾമാത്രമാണു് ഉയർന്നതു്. സമ്മേളനത്തെ സൗമ്യമായി വീക്ഷിച്ചുകൊണ്ടു് ആ ഹിന്ദു തന്റെ ഔന്നത്യത്തിൽ വിരാജിച്ചുകൊണ്ടു് ഉരുവിട്ട ഓരോ വാക്കും ശ്രോതാക്കളെ നിന്ദാപൂർവ്വം അടിച്ചുവീഴിയ്ക്കുന്നതായിരുന്നു. അദ്ദേഹം ഉദാരപൂർവ്വം ഉച്ചരിച്ചു: 'എന്നിട്ടും നിങ്ങൾ ഞങ്ങളെ നിരൂപിയ്ക്കുന്നതിനു തയ്യാറാവുന്നു !'

## 23 വിശ്വകീർത്തിയിൽ വിവേകാനന്ദന്റെ പ്രതികരണം

പത്രങ്ങളും പരിവാരങ്ങളും അദ്ദേഹത്തെ പ്രശംസിച്ചെങ്കിലും, ചിക്കാഗോവിലെ സമ്പന്നവിഭാഗങ്ങളുടെ മണിമന്ദിരങ്ങൾ അദ്ദേഹത്തിനുവേണ്ടി തുറന്നുകിടന്നിരുന്നെങ്കിലും, അങ്ങകലെ തന്റെ രാജ്യത്തിലെ പാവപ്പെട്ടവർക്കുവേണ്ടി അദ്ദേഹത്തിന്റെ ഹൃദയം വെമ്പൽകൊണ്ടു. അദ്ദേഹത്തിന്റെ വിജയഗാഥയുടെ അതേ സുദിനത്തിൽതന്നെ ചിക്കാഗോനഗരവാസിയായ ഒരു സമ്പന്നന്റെ അതിഥിയായിരുന്നു. അദ്ദേഹത്തിനുവേണ്ടി സജ്ജീകരിച്ചിരുന്ന രാജോചിതമായ മുറിയ്ക്കുള്ളിൽ അമേരിക്കയുടെ ധനസമൃദ്ധിയും തന്റെ ജനതയുടെ ദാരിദ്ര്യവും തമ്മിലുള്ള അന്തരത്തെപ്പററി ചിന്തിച്ചപ്പോൾ അദ്ദേഹത്തിനുറങ്ങാനായില്ല. സുഖസുന്ദരമായ തന്റെ ശയ്യപോലും അദ്ദേഹത്തിനു് ശരശയ്യയായിത്തോന്നി. കണ്ണീരുകൊണ്ടദ്ദേഹത്തിന്റെ തലയിണ കുതിർന്നു. ആ കിളിവാതിലിലൂടെ പുറത്തുള്ള അന്ധകാരത്തിലേയ്ക്കു് അദ്ദേഹം വിഷാദത്തോടെ നോക്കിയിരുന്നു, വികാരഭരിതനായി തറയിൽ വീണു് അദ്ദേഹം കേണു. ''എന്റെ ജന്മനാടു് അതിയായ ദാരിദ്ര്യംകൊണ്ടു വീർപ്പുമുട്ടുമ്പോൾ അമ്മേ ! പേരിനും പ്രശസ്തിയ്ക്കുംവേണ്ടി ഞാനെന്തുചെയ്യാനാണു്. ഒരു നേരത്തെ അരിയ്ക്കു വഴികാണാതെ ലക്ഷക്കണക്കിനു ഭാരതീയർ മരിയ്ക്കുമ്പോൾ ഇവിടെ വൈയക്തികസുഖഭോഗങ്ങൾക്കായി ലക്ഷക്കണക്കിനു രൂപ ചെലവിടുന്നു ! എന്തൊരു കഷ്ടം ! ഭാരതത്തിലെ

ജനങ്ങളെ ആരുദ്ധരിക്കും ? ആരവർക്കപ്പം നല്കും ? എനിക്കെങ്ങനെ അവരെ സഹായിക്കാൻ കഴിയും ? അല്ലയോ അമ്മേ വഴികാട്ടിയാലും.''

## 24 അന്നത്തെ അമേരിക്കയുടെ ആദ്ധ്യാത്മികനില

അമേരിക്കയിലെ തന്റെ പ്രവർത്തനം ദ്വിമുഖമായിരിക്കണമെന്ന് സ്വാമി വിവേകാനന്ദൻ ഉദ്ദേശിച്ചു. ഭാരതീയവേദാന്തത്തിന്റെ സാർവ്വലൗകികവും യുക്തിഭദ്രവുമായ ആദ്ധ്യാത്മികസന്ദേശം അമേരിക്കൻ ജനതയെ പഠിപ്പിക്കുകയും ഭാരതത്തിന്റെ ഭൗതികോന്നമനത്തിന് അമേരിക്കയുടെ സഹായവും അനുകമ്പയും ശാസ്ത്രീയമായ അറിവും നേടുകയും ചെയ്യുക എന്നതായിരുന്നു ആ പദ്ധതി.

വിവേകാനന്ദന്റെ അമേരിക്കൻ പര്യടനവേളയിൽ കൊളംബിയൻ കണ്ടെത്തലിലൂടെ ശാസ്ത്രസാങ്കേതികരംഗത്തും സാമൂഹ്യരംഗത്തും വ്യവസായരംഗത്തുമുള്ള തങ്ങളുടെ മഹത്തായ നേട്ടങ്ങളെ ആഘോഷപൂർവ്വം കൊണ്ടാടുകയായിരുന്നു. അതോടൊപ്പം വ്യവസായപുരോഗതിക്കോ സമ്പത്തിനോ ശമിപ്പിക്കുവാൻ കഴിയാത്ത ആത്മീയദാഹം അമേരിക്ക അനുഭവിച്ചുകൊണ്ടിരിക്കുകയായിരുന്നു. സ്വാതന്ത്ര്യത്തിന്റെയും മാനവമഹത്വത്തിന്റെയും പ്രഭാവത്തോടൊപ്പം മതവും. ആദിപിതാക്കന്മാരുടെ കാലം മുതൽ അമേരിക്കയുടെ അനിവാര്യതകളിൽ ഒന്നായിരുന്നു. മതത്തെ മാററിനിർത്തിക്കൊണ്ട് അമേരിക്കയുടെ ഭരണഘടന രാഷ്ട്രത്തെ മതേതരമാക്കി. അമേരിക്കയിലെ മതം ദേവാലയങ്ങളിൽ കേന്ദ്രീകരിച്ച് അസഹിഷ്ണുതയോടും, വിഭാഗീയതയോടും, മതഭ്രാന്തോടും കലർന്ന് കാണപ്പെട്ടു. സ്വാതന്ത്ര്യവും സഹിഷ്ണുതയും നിറഞ്ഞ അതിന്റെ രഷ്ട്രീയനിലപാടിനു കടകവിരുദ്ധമാണിത്. പേരെടുത്ത മതങ്ങളെക്കൂടാതെ 1766ൽ പ്രസിഡൻറ് വാഷിംഗ്ടന്റെ കാലം മുതൽ നമ്മുടെ കാലത്ത് പ്രസിഡൻറ് നിക്സന്റെ കാലം വരെ അമേരിക്കൻ ചരിത്രകാരന്മാർ പറയുംപോലെ തങ്ങളുടെതായ ഒരു സാമൂഹികമതത്തെ രാഷ്ട്രം രൂപപ്പെടുത്തിയിട്ടുണ്ട്. എന്നാലതിൽ ആദ്ധ്യാത്മികാംശങ്ങൾ ഒന്നുമില്ല. അമേരിക്കയുടെ പ്രസിഡൻറുമാരും രാഷ്ട്രനേതാക്കന്മാരും ദൈവത്തിലുള്ള സാമാന്യസമർപ്പണത്തിന് ദേശീയവേളകളിൽ അഭയം തേടുന്നത് ഈ മതത്തിലാണ്. എന്നാൽ നാമരൂപങ്ങളുള്ള ഏതെങ്കിലും ദൈവത്തിൽ, ക്രിസ്ത്യൻ *ദൈവത്തിൽപോലും* അല്ല അവരുടെ സമർപ്പണം. ക്രിസ്തുമതത്തിന്റെ എല്ലാ വിഭാഗങ്ങളെയും ക്രിസ്തീയേതരവിശ്വാസങ്ങളെയും പുല്കി നിലകൊള്ളുന്ന ഈ മതത്തിന്റെ സാർവ്വലൗകികത്വവും സഹിഷ്ണുതയും പല ക്രിസ്തീയ സഭകളുടെയും അസഹിഷ്ണുതയ്ക്കും വേറിട്ടു നില്ക്കലിനും കടകവിരുദ്ധമാണ്.

19-ാം നൂററാണ്ടിൽ ശാസ്ത്രത്തിനും യുക്തിചിന്തയ്ക്കും ഉണ്ടായ വികാസം ഒട്ടെല്ലാ ക്രിസ്തീയസഭകളുടെയും അടിത്തറ ഇളക്കി. എന്നിരുന്നാലും യുക്തിചിന്ത കൊണ്ടുവന്ന മാനുഷ്യകത്തിനു് മനുഷ്യൻെറ ആദ്ധ്യാത്മികദാഹത്തെ ശമിപ്പിയ്ക്കുവാനായില്ല. 19-ാം നൂററാണ്ടിൻെറ മൂന്നാംദശകത്തിൽ അമേരിക്ക പല മതപ്രസ്ഥാനങ്ങൾക്കും രൂപം നല്കി. അവ യുക്തിയെ മുറുകെപ്പിടിയ്ക്കുമ്പോഴും ആദ്ധ്യാത്മികാനുഭവത്തിനുള്ള മനുഷ്യൻെറ അനിയന്ത്രിതമായ ദാഹത്തെയും ശമിപ്പിയ്ക്കുന്നതിനുദ്ദേശിച്ചുള്ളതാണു്. ക്രൈസ്തവശാസ്ത്രം, നൂതനചിന്ത, ദൈവശാസ്ത്രം തുടങ്ങിയവയെല്ലാം അമ്മാതിരി പ്രസ്ഥാനങ്ങളാണു്. അവ ക്രിസ്തീയസഭകളിൽനിന്നും പുറത്തു വരുന്ന ഊർജ്ജസ്വലതയുള്ളവരെ ആകർഷിച്ചു. എന്നിരുന്നാലും അവ കപടശാസ്ത്രവും കപടക്രിസ്തീയതയുമാണു്. അവയെ പല അളവിലും ഭാരതീയചിന്ത സ്വാധീനിച്ചിട്ടുണ്ടു്. പൗരസ്ത്യചിന്തകന്മാർ വിവർത്തനം ചെയ്ത ഭാരതീയ ഗ്രന്ഥങ്ങളിലൂടെയാണു് പാശ്ചാത്യരുടെ ഇടയിൽ ഭാരതീയചിന്ത പ്രചരിച്ചിരുന്നതു്. അങ്ങനെ ഭാരതീയചിന്തയുടെ നുഴഞ്ഞുകയററത്തിലൂടെ പാശ്ചാത്യചിന്ത പരിപൂരിതമായി. എമേഴ്സണും, തോറോയും, വാൾട്ട് വിററ്മാനും രംഗപ്രവേശം ചെയ്തതോടെ ഈ പ്രക്രിയ കൂടുതൽ ഊർജ്ജസ്വലമായി. 1830 മുതൽ എമേഴ്സൻെറ ഡയറിക്കുറിപ്പുകളിൽ ഹൈന്ദവസനാതനഗ്രന്ഥങ്ങളിൽനിന്നുള്ള ഉദ്ധരണികൾ കാണുവാൻ തുടങ്ങി. ചിത്തൈകൃത്തിലൊരാഴ്ച, മെറിമാക്ക് നദികൾ എന്നീ തോറോയുടെ ഗ്രന്ഥങ്ങൾ ഭഗവദ്ഗീതയുടെയും ഭാരതീയതത്ത്വചിന്തയുടെയും സാഹിത്യത്തിൻെറയും തത്ത്വമുൾക്കൊള്ളുന്നവയാണു്. അദ്ദേഹം പൗരസ്ത്യദീപത്തെ അദ്ദേഹത്തിൻെറ ലക്ഷ്യമായിക്കരുതി. വിവേകാനന്ദൻെറ അമേരിക്കൻ സന്ദർശനത്തിനു് ഒരുവർഷം മുമ്പു് വാൾട്ട്വിററ്മാൻ അന്തരിച്ചു. അദ്ദേഹം വേദാന്താശയങ്ങളെ തൻെറ ഗ്രന്ഥങ്ങളിൽ പ്രകടിപ്പിച്ചിട്ടുണ്ടു്. 'തൃണപത്രങ്ങൾ' എന്ന ഗ്രന്ഥം ഇത്തരുണത്തിൽ പ്രത്യേകം പ്രസ്താവയോഗ്യമാണു്. അദ്ദേഹത്തിൻെറ 'ഭാരതത്തിലേയ്ക്കുള്ള' മാർഗ്ഗം എന്ന ഗ്രന്ഥം കാല്പനികമായ ഒരു ശീർഷകത്തെ വഹിയ്ക്കുന്നു. അദ്ദേഹത്തൻെറ മറെറാരു ഗ്രന്ഥമായ സഞ്ചരിച്ചപാതയിലേയ്ക്കൊരെത്തിനോട്ടം എന്ന ഗ്രന്ഥം അദ്ദേഹത്തിൻെറ മേലുള്ള ഹൈന്ദവസ്വാധീനത്തെ വിളിച്ചറിയിയ്ക്കുന്നുണ്ടു്.

## 25 വിവേകാനന്ദൻ മതമഹാസമ്മേളനത്തിൽ– ഇന്ത്യയും അമേരിക്കയും സംഗമിക്കുന്നു

സമകാലികശാസ്ത്രവിപ്ലവം കൊണ്ടുവന്ന യുക്തിപ്രഭാവത്തോടൊപ്പം ഈവിധത്തിൽ അനേകം ആദ്ധ്യാത്മികസ്വാധീനങ്ങൾ അര

നൂററാണ്ടുകാലത്തോളം പ്രവൎത്തനനിരതമാവുകയും രൂപപ്പെടുകയും ചെയ്യതുകൊണ്ടു് വേദാന്തത്തോടുള്ള അമേരിക്കയുടെ മനോഭാവം അനുകൂലമായി. മതമഹാസമ്മേളനത്തിൻെറ വേദിയിൽ ഉദ്ഘാടനദിവസം സ്വാമി വിവേകാനന്ദൻ നിലകൊള്ളുമ്പോൾത്തന്നെ ഈ സ്ഥാനികശക്തികൊണ്ടു് സമയം പക്വമായിരുന്നു. വെറും പ്രഭാഷണചാതുര്യത്തിലുപരി ഒരാദൎശത്തിനുവേണ്ടിയുള്ള അഭിവാഞ്ഛ പ്രകടമായിരുന്നു. വിവേകാനന്ദസാഹിത്യസൎവ്വസ്വത്തിൻെറ അവതാരികയിൽ ഭഗിനി നിവേദിത ഹൃദയാവൎജ്ജകമായ ഭാഷയിൽ ഇക്കാര്യം വെളിപ്പെടുത്തിയിരിക്കുന്നു. (C W S V. 1) അദ്ദേഹത്തിനഭിമുഖമായിരുന്ന ആ വമ്പിച്ച സദസ്സ് തികച്ചും പാശ്ചാത്യമനോഭാവത്തെ മാത്രം പ്രതിനിധാനം ചെയ്യിരുന്നതാണു്. എന്നാൽ ആ ചിന്തയിലെ ഏററവും ഉത്തമമായതിൻെറയൊക്കെ കുറെ വികാസം അതിലടങ്ങിയിരുന്നു. ഓരോ രാഷ്ട്രവും അമേരിക്കയിലേയ്ക്കു് വിശിഷ്യ മതമഹാസമ്മേളനം നടന്ന ചിക്കാഗോവിലേയ്ക്കു് സ്വകീയമായ മാനവസംഭാവന കോരിച്ചൊരിഞ്ഞിട്ടുണ്ടു്. മിച്ചിഗൺജലാശയത്തിൻെറ തീരങ്ങളിൽ പടമുന്നി ഉത്തരദീപ്തി പ്രവഹിക്കുന്ന കണ്ണുകളോടെ ചിന്താക്രാന്തയായി കത്തിയിരിക്കുന്ന ആ പാശ്ചാത്യനഗരറാണിയുടെ സീമകൾക്കുള്ളിൽ നൂതനസംരംഭങ്ങളുടെയും സംഗരങ്ങളുടെയും ഒട്ടെല്ലാ ഉത്തമാംഗങ്ങളും അല്പമാത്രമായ അധമാംശങ്ങളും ഏതു കാലത്തും കാണാവുന്നതാണു്. ആധുനികബോധമണ്ഡലത്തിലാവട്ടെ യൂറോപ്പിൻെറ പ്രാചീനതയിൽനിന്നു കൈവന്നതാവട്ടെ വളരെയൊന്നുമില്ല. പ്രസ്തുതകേന്ദ്രത്തിൻെറ നിബിഡമായ ജീവിതവും ഉത്സുകങ്ങളായ താത്പര്യങ്ങളും നമ്മിൽ പലക്കും തല്ക്കാലം ഏതാണ്ടു് സങ്കുലമായി തോന്നിയേക്കാമെങ്കിലും അവ പക്വമാവുന്നതിനുള്ള നാളുകൾ വരുന്നതും കാത്തു് മാനുഷികസംയോജനത്തിൻെറ ഉത്കൃഷ്ടവും അനന്തരപരിണാമിയുമായ ഏതോ ആദൎശത്തെ പ്രകാശിപ്പിക്കുന്നതിനു വെമ്പൽ കൊള്ളുകയാണെന്ന കാര്യത്തിൽ സന്ദേഹമില്ല.

സ്വാമി വിവേകാനന്ദൻ പ്രസംഗിക്കുവാനെഴുന്നേററപ്പോൾ തനിക്കഭിമുഖീകരിക്കേണ്ടിവന്ന ബോധതലം അമ്മാതിരി ഒന്നായിരുന്നു. സ്വതേജസ്സും ആത്മവിശ്വാസവും വഴിഞ്ഞൊഴുകുന്നതെങ്കിലും ജിജ്ഞാസാഭരിതവും ജാഗരൂകവുമായ മനസ്സാകുന്ന മഹാസമുദ്രം യുവത്വം തുളുമ്പുന്നതും പ്രക്ഷുബ്ധവുമായിരുന്നു. അദ്ദേഹത്തിൻെറ പിന്നിലുള്ളതാവട്ടെ വേദകാലം മുതൽ നിലനിന്നുവരുന്ന ഉപനിഷത്തുകളിൽ സ്ഫുരിക്കുന്ന ഒരു ലോകമാണു്. ആ ലോകത്തിനു ബുദ്ധധൎമ്മം പോലും ഏതാണ്ടാധുനികമാണു്. വിശ്വാസങ്ങളുടെയും പ്രമാണങ്ങളുടെയും ധാൎമ്മികസമ്പ്രദായങ്ങൾ നിറഞ്ഞ, ഉഷ്ണമേഖലയിൽ വെയിലേററു വെട്ടിത്തിളങ്ങുന്ന പ്രശാന്തഭൂമി അവിടുത്തെ വഴികളിൽ

കാണുന്ന പൊടിപടലങ്ങൾപോലും യുഗാന്തരങ്ങളായി ഋഷിപുംഗവന്മാരുടെ പാദവിന്യാസംകൊണ്ട് പവിത്രീകരിക്കപ്പെട്ടവയാണ്. ചുരുക്കത്തിൽ അദ്ദേഹത്തിനു പിന്നിലുള്ളത് അനേകസഹസ്രാബ്ദങ്ങളിലെ ദേശീയവികാസത്തോടുകൂടിയ ഭാരതമാണ്. അതിന്നിടയിൽ ഭാരതം പലതും മൊഴിഞ്ഞിട്ടുണ്ട്, പലതും തെളിയിച്ചിട്ടുണ്ട്. ഒന്നൊഴികെ ഏതാണ്ടെല്ലാം സാക്ഷാൽക്കരിച്ചിട്ടുമുണ്ട്. ആ ഒന്ന് സമ്പൂർണ്ണമായ സ്വന്തം ഐക്യം മാത്രം. മഹത്തായ കാലദേശവിശാലതകളുടെ സീമാന്തങ്ങളിലോളം ചെന്നെത്തുന്ന ഭാരതജനതയാകെ പൊതുവിൽ ഗ്രഹിച്ചിട്ടുള്ള മൗലികവും സാരഭൂതവുമായ ചില യാഥാർത്ഥ്യങ്ങളെ സംബന്ധിച്ചുള്ള സമ്പൂർണ്ണമായ ഐക്യം.

അപ്പോൾ അവ രണ്ടുമാണ് മതമഹാസമ്മേളനത്തിൻെറ വേദിയിലെ പീതാംബരധാരിയായ പരിവ്രാജകനിൽ ഒരുനിമിഷം സംഗമിച്ച രണ്ട് മാനസികപ്രവാഹങ്ങൾ അഥവാ പൗരസ്ത്യവും നൂതനവുമായ രണ്ടു അപരിമിതചിന്താതരംഗിണികൾ. അത്രകണ്ട് അപരിമേയനായ ഒരു വ്യക്തിവൈശിഷ്ട്യത്തിൽ അവയപ്രകാരം സമ്മേളിച്ചപ്പോഴത്തെ ഞെട്ടലിൻെറ അനിവാര്യഫലം ഹൈന്ദവധർമ്മത്തിൻെറ അടിസ്ഥാനതത്ത്വങ്ങളുടെ സാമാന്യമായ ആവിഷ്ക്കരണമായിരുന്നു.

## 26 അമേരിക്കയിൽ ചക്രവാതസമാനമായ പര്യടനങ്ങൾ

ചിക്കാഗോവിലെ ഗംഭീരപ്രകടനത്തിനുശേഷം മൂന്നു സംവത്സരങ്ങൾ സ്വാമി വിവേകാനന്ദൻ അമേരിക്കയിൽ ചെലവഴിച്ചു. പ്രഭാഷണങ്ങളും, പ്രവചനങ്ങളുമായി, മതഭ്രാന്തന്മാരായ ക്രിസ്തീയ മിഷനറിമാർ ഭാരതത്തെപ്പററി പ്രചരിപ്പിച്ചിരുന്ന തെററായ ആശയങ്ങൾ തിരുത്തിക്കൊണ്ടും സഭയുടെ അസഹിഷ്ണതയോടും മതഭ്രാന്തിനോടും ഏററുമുട്ടിക്കൊണ്ടും അമേരിക്കയിലെ നഗരങ്ങളിലൂടെയും ഗ്രാമങ്ങളിലൂടെയും ഇക്കാലത്തു ചക്രവാതംപോലെ അദ്ദേഹം പര്യടനം നടത്തി. നൂറു കണക്കിന് സ്വതന്ത്രചിന്താഗതിയുള്ള ക്രിസ്തുമതവിശ്വാസികളുടെയും നിരീശ്വരവാദികളുടെയും യുക്തിവാദികളുടെയും പിന്തുണയും പ്രചോദനവും അദ്ദേഹത്തിനിക്കാര്യത്തിൽ ലഭിച്ചു. വേദാന്തചിന്തയുടെ വിശാലമായ ആദ്ധ്യാത്മികതയിൽ അഗാധമായ ഉൾക്കാഴ്ചയുള്ള ഒരു പററം ശിഷ്യന്മാരെ പരിശീലിപ്പിക്കുന്നതിനും വേദാന്തത്തിൻെറ സുപ്രധാന സവിശേഷതകളെപ്പററി ഏതാനും പുസ്തകങ്ങൾ പ്രകാശനംചെയ്യുന്നതിനും അദ്ദേഹം പരിശ്രമിക്കുവാനാരംഭിച്ചു. ഡട്രോയിററിൽനിന്നുമുള്ള അദ്ദേഹത്തിൻെറ അമേരിക്കൻ ശിഷ്യ കുമാരി ക്രിസ്റ്റീനാഗ്രീൻ സ്റ്റൈഡൽ ഭഗിനി ക്രിസ്റ്റീൻ എന്നനാമത്തിൽ പിന്നീട് ഇന്ത്യയിലെത്തി. അദ്ദേഹത്തിൻെറ

ദൗത്യത്തിനു സഹായിയായി, പ്രശസ്തഗ്രന്ഥങ്ങളായ കർമ്മയോഗം, രാജയോഗം മുതലായവ ദ്രുതഗതിയിൽ പുറത്തുവന്നു. 1896 – ൽ അദ്ദേഹം ന്യൂയോർക്കിൽ പ്രഥമ വേദാന്തസംഘടന രൂപീകരിച്ചു. അവിടെ അദ്ദേഹം ആദ്യമായി ഒരിക്കൽമാത്രം തന്റെ ഗുരുനാഥനായ ശ്രീരാമകൃഷ്ണനെപ്പററി സംസാരിച്ചു. ആ പ്രഭാഷണ പരമ്പര ''എന്റെ ഗുരുനാഥൻ'' എന്ന ശീർഷകത്തിൽ ക്രോഡീകരിച്ചിട്ടുണ്ട്.

ഇതിനിടയ്ക്ക് അമേരിക്കയിലെ അദ്ദേഹത്തിന്റെ അളവററ വിജയത്തിന്റെ വാർത്തകൾ ഭാരതത്തിലെത്തി. അവിടെ ദേശീയാഭിമാനത്തിന്റെയും അത്യുത്സാഹത്തിന്റെയും അലകളുളവായി. നരേൻ (സ്വാമി വിവേകാനന്ദൻ) ലോകത്തെ ഇളക്കിമറിക്കുമെന്ന ശ്രീരാമകൃഷ്ണന്റെ പ്രവചനം കല്ക്കത്തയിലെ അദ്ദേഹത്തിന്റെ ശിഷ്യന്മാർ സ്മരിച്ചു. സ്വാമി വിവേകാനന്ദൻ തന്റെ യുവസുഹൃത്തുക്കൾക്കും ആദ്ധ്യാത്മികസോദരന്മാർക്കും പ്രഖ്യാതവ്യക്തികൾക്കും മററുമായി എഴുതിക്കൂട്ടിയ കത്തുകളുടെ ഒരു പ്രവാഹംതന്നെ ഭാരതത്തിലേയ്ക്ക് ഉണ്ടായി. ഭാരതത്തിലെ സ്ത്രീകളുടെയും സാധാരണന്മാരുടെയും സ്ഥിതിയെ ഉദ്ധരിക്കുന്നതിനാഹ്വാനം ചെയ്യുന്നവയായിരുന്നു കത്തുകളിലധികവും. ആ കത്തുകളിലൂടെ ഹൈന്ദവതത്ത്വചിന്തയും ഹിന്ദുക്കളുടെ സാമൂഹ്യപ്രവർത്തനങ്ങളും തമ്മിലുള്ള വലിയ അകലം ഇല്ലാതാക്കേണ്ടതിന്റെ ആവശ്യകത അദ്ദേഹം ഊന്നിപ്പറഞ്ഞു. ഭാരതീയരായ തന്റെ ശിഷ്യന്മാരെയും സഹോദരങ്ങളെയും രാഷ്ട്രസേവനത്തിനായി അണിനിരക്കുന്നതിന് അദ്ദേഹം പ്രേരിപ്പിച്ചു. പത്രമാസികകൾ ആരംഭിക്കുവാനും പുസ്തകങ്ങൾ പ്രസാധനം ചെയ്യുവാനും വേദാന്തത്തിന്റെ സന്ദേശം, നൂതനമായൊരു യുഗധർമ്മത്തിന്റെ സന്ദേശമെന്ന നിലയിൽ പ്രചരിപ്പിക്കുവാനും അദ്ദേഹം അവരോടാവശ്യപ്പെട്ടു. 1897 – ൽ അദ്ദേഹം ഭാരതത്തിൽ മടങ്ങിയെത്തുമ്പോഴേയ്ക്ക് അവയെല്ലാം വൈദ്യുതാഘാതംകൊണ്ടെന്നപോലെ അനിഷേധ്യമായൊരാദ്ധ്യാത്മികപ്രവാഹമായി അതിനുമേൽ നിപതിച്ച് തന്റെ ജനങ്ങൾക്ക് രാഷ്ട്രനിർമ്മാണത്തിന്റെയും മാനവരൂപീകരണത്തിന്റെയും ഊർജ്ജസ്വല സന്ദേശങ്ങൾ അദ്ദേഹം നല്കി. ആ പ്രഭാഷണപരമ്പര 'കൊളംബോമുതൽ അൽമോറവരെ' എന്ന ഗ്രന്ഥത്തിൽ ക്രോഡീകരിച്ചിരിക്കുന്നു.

## 27 സ്വാമി വിവേകാനന്ദൻ യൂറോപ്പിൽ

1895 ഓഗസ്റ്റു മുതൽ സെപ്റ്റംബർവരെ ഇംഗ്ലണ്ടിൽ നടത്തിയ പ്രഥമപര്യടനത്തോടെ അമേരിക്കയിലെ തന്റെ വാസത്തിനദ്ദേഹം വിരാമമിട്ടു. വീണ്ടും 1896 ഏപ്രിൽ മുതൽ ജൂലൈ വരെയും തുടർന്ന് അതേവർഷം ഭാരതത്തിലേയ്ക്കുള്ള മടക്കയാത്രയിൽ ഒക്ടോബർമുതൽ

ഡിസംബർവരെയും അദ്ദേഹം ഇംഗ്ലണ്ടിൽ പര്യടനം നടത്തി. പ്രശസ്തമായ ജ്ഞാനയോഗപ്രഭാഷണങ്ങളുൾപ്പെടെ പല പ്രഭാഷണങ്ങളും അദ്ദേഹം ഇംഗ്ലണ്ടിൽ നടത്തി. സുപ്രസിദ്ധപൗരസ്ത്യചിന്തകന്മാരായ ഇംഗ്ലണ്ടിലെ മാക്സ്മുള്ളറേയും ജർമ്മനിയിലെ പൊൾഡ്യൂസ്സനേയും അദ്ദേഹം കണ്ടു. അദ്ദേഹത്തിന്റെഅത്യുന്നത ശിഷ്യന്മാരിൽ നാലുപേരെ പ്രദാനംചെയ്തതു് ഇംഗ്ലണ്ടാണ്. സ്വാമി വിവേകാനന്ദന്റെ പാശ്ചാത്യപര്യടനത്തിനിടയിലെ പ്രഭാഷണങ്ങളും ഭാരതീയ പ്രസംഗങ്ങളും സൂക്ഷിച്ചതിനു് ലോകം ഏററവും കടപ്പെട്ടിരിക്കുന്ന അദ്ദേഹത്തിന്റെ ചുരുക്കെഴുത്തു് വിദഗ്ദൻ J. J. ഗുഡ്വിനും ഭഗിനി നിവേദിത എന്നപേരിൽ പിന്നീടു് പ്രസിദ്ധിനേടിയ, സ്വാമി വിവേകാനന്ദന്റെ ദൗത്യം നിർവ്വഹിക്കുന്നതിനു് ഇന്ത്യയിലെത്തിയ കുമാരി മാഗ്ഗററു് നോബിളും ഇക്കൂട്ടത്തിൽപ്പെടുന്നു. സ്വാമിജിയുടെ വിഖ്യാതവ്യാഖ്യാതാവായി അവർ അറിയപ്പെടുന്നു. അവരുടെ 'ഞാൻ കണ്ട ഗുരുനാഥൻ' ഈ രംഗത്തെ മഹത്തായ സംഭാവനയാണ്. ക്യാപ്ററൻ സേവ്യറും മിസ്സിസ്സ് സേവ്യറും ഇതുപോലെ സ്വാമിജിയെ അനുഗമിച്ചിന്ത്യയിലെത്തുകയും ഹിമാലയസാനുവിൽ പിത്തോഗഡ് ജില്ലയിൽ മായാവതി അദ്വൈതാശ്രമം സ്ഥാപിക്കുകയും ചെയ്ത മഹത്തുക്കളാണ്. ഇംഗ്ലണ്ടിലേയും യൂറോപ്യൻ ഉപഭൂഖണ്ഡത്തിലേയും അമേരിക്കയിലേയും അനേകം പ്രശസ്തചിന്തകന്മാരെ അദ്ദേഹം കണ്ടു. അവരിൽ തത്ത്വചിന്തകനും മനഃശാസ്ത്രജ്ഞനുമായ വില്യം ജയിംസും ഭൗതികശാസ്ത്രജ്ഞനായ നിക്കോളാസ് ടെസ്‌ലയും അദ്ദേഹത്തിലും അദ്ദേഹത്തിന്റെ ചിന്തയിലും ഹൃദയപൂർവ്വമായ അടുപ്പം കാണിക്കുകയുണ്ടായി.

## 28 അമേരിക്കയിലെ വേദാന്തപ്രവർത്തനങ്ങളുടെ സംയോജനം

1896 – ൽ ഭാരതത്തിലേക്കു മടങ്ങുന്നതിനു മുമ്പു് സ്വാമിജി തന്റെ അമേരിക്കയിലെ പ്രവർത്തനങ്ങൾ പുനഃസംഘടിപ്പിച്ചു. തന്റെ അസാന്നിദ്ധ്യത്തിലും പ്രവർത്തനങ്ങൾ തുടരുന്നതിനു് തന്റെ സഹോദരസന്ന്യാസിമാരായ സ്വാമി അഭേദാനന്ദനെയും സ്വാമി ശാരദാനന്ദനെയും അദ്ദേഹം ചുമതലപ്പെടുത്തി. 1897 ജനുവരി മുതൽ 1899 ജൂൺ വരെ ഇന്ത്യയിലെ പ്രവർത്തനങ്ങളുടെ പ്രഥമഘട്ടം പൂർത്തിയാക്കിയശേഷം 1899 ജൂണിൽ അമേരിക്കയിലേക്കും യൂറോപ്പിലേക്കും സ്വാമിജി തന്റെ രണ്ടാമത്തെ പര്യടനം നടത്തി. സാൻഫ്രാൻസിസ്കോയിൽ രണ്ടാമത്തെ വേദാന്തസംഘം സ്ഥാപിച്ചു. ഭാരതത്തിലെ പ്രവർത്തനങ്ങൾക്കായി സ്വാമി ശാരദാനന്ദനെ തിരിച്ചുവിളിച്ചിട്ടു് അവിടെ അമേരിക്കയിലെ പ്രവർത്തനങ്ങൾക്കായി സ്വാമി തുരീ

യാനന്ദനെ അയച്ചു. 1900 – ൽ പാരീസിലെ മതമഹാസമ്മേളനത്തിൽ സ്വാമിജി പ്രഭാഷണം നടത്തി. ഇക്കാലത്തു് (1900 – ൽ ഇന്ത്യയിലേയ്ക്കു മടങ്ങുന്നതിനു മുമ്പ്) അദ്ദേഹം അനേകം യൂറോപ്യൻ രാഷ്ട്രങ്ങൾ സന്ദർശിച്ചു. 1902 ജൂലൈ നാലാം തീയതി 39 വയസ്സും 5 മാസവും 2 ദിവസവുമുള്ളപ്പോൾ അദ്ദേഹം തൻെറ ഭൗതികശരീരമുപേക്ഷിച്ചു് ബ്രഹ്മലീനനായി.

## 29 വേദാന്തവും ആധുനികപാശ്ചാത്യനാഗരികതയുടെ ആദ്ധ്യാത്മിക സംഘർഷവും

പാശ്ചാത്യപ്രഭാവത്തിൻെറയും നേട്ടങ്ങളുടെയും മഹത്തായ ഒരാരാധകനായിരുന്നു സ്വാമി വിവേകാനന്ദൻ. അദ്ദേഹം അവിടത്തെ ശാസ്ത്രത്തെയും സാങ്കേതികവിദ്യയേയും വ്യവസായനൈപുണ്യത്തെയും സർവ്വോപരി മാനുഷികതയെയും അഭിനന്ദിച്ചിരുന്നു. ബ്രിട്ടീഷുകാരിലൂടെയുള്ള പാശ്ചാത്യബന്ധം അസ്ഥിമാത്രമായ ഭാരതീയസമൂഹത്തിൻെറയും സംസ്കാരത്തിൻെറയും ജാഡ്യം ഉച്ചാടനം ചെയ്യുന്നതിനു സഹായിയ്ക്കുമെന്നദ്ദേഹം തൻെറ ഭാരതീയശിഷ്യന്മാരെ ഉദ്ബോധിപ്പിച്ചു. കൂടുതൽ ക്രിയാത്മകവും ഊർജ്ജസ്വലവുമായ ഒരു സമൂഹത്തെ ഇക്കാലത്തു് രൂപപ്പെടുത്തുവാനുള്ള സാദ്ധ്യതകൾ ചൂണ്ടിക്കാണിച്ചുകൊണ്ടു് അദ്ദേഹമെഴുതി. (Letters 2nd edn P. 45) 'എന്നാൽ മനുഷ്യൻെറ സമഗ്രമായ വികാസത്തിനുതകാത്തതും വിനാശകരവും സങ്കുചിതവുമാണു്. ആധുനിക പാശ്ചാത്യചിന്തയെന്നദ്ദേഹം കണ്ടു. ആധുനികപാശ്ചാത്യനാഗരികത അങ്ങേയററം ഭൗതികവും മതേതരവുമാണു്. അതു് പാശ്ചാത്യമതങ്ങളിൽനിന്നു് യാതൊരു പ്രചോദനവും സ്വീകരിയ്ക്കുകയോ ആരായുകയോ ചെയ്യുന്നില്ല. 16 –ാം നൂററാണ്ടു മുതൽ ഏതാണ്ടു് ഈശ്വരനിഷേധംപോലെ അതു് പ്രവർത്തിച്ചുവരുന്നു. ജൈവസംതൃപ്തിയും ജൈവപരമായ നിലനില്പും തേടുന്ന ഒരു ജന്തുമാത്രമാണു് മനുഷ്യനെന്നതാണു് അതിൻെറ വിശ്വാസം. ചുരുങ്ങിയ കാലത്തേയ്ക്കു് അത്തരമൊരു ചിന്താഗതി ഊർജ്ജസ്വലമായ ഒരു പുരോഗമനശക്തിയായേക്കും. കാലക്രമത്തിൽ അതിൽ തിന്മകൾ വന്നുനിറയും. ഒന്നാമതായി ഭാരതത്തിലെ വേദാന്തം നടത്തിയതുപോലെ മനുഷ്യനെക്കുറിച്ചു് ആഴമേറിയ ഒരു പഠനം നടത്താതെ അവൻെറ യാഥാർത്ഥ്യത്തെക്കുറിച്ചു് വളരെ തെററായ നിഗമനങ്ങളിലെത്തിച്ചേരുന്നു. രണ്ടാമതായി അതു് മനുഷ്യൻെറ ജൈവവ്യക്തിത്വത്തിൽ കേന്ദ്രീകരിച്ചിരിയ്ക്കുന്ന അഹംബുദ്ധിയ്ക്കുപരി അഗാധമായി മനുഷ്യനെ നോക്കിക്കണ്ടു് അവൻെറ ആദ്ധ്യാത്മികാനുഭവങ്ങളെ വിശദമാക്കുന്നില്ല'. ആധുനിക പാശ്ചാത്യ മാനവചിന്തയുടെ ഈ രണ്ടു പരിമിതികളും അതിൻെറ നേട്ടങ്ങളെ അനതിവിദൂരഭാവിയിൽത്തന്നെ ഭസ്മീകരിച്ചുകളയുമെന്നു് സ്വാമി

വിവേകാനന്ദൻ മുൻകൂട്ടി മനസ്സിലാക്കി. പാശ്ചാത്യർ ഒരഗ്നിപർവ്വതത്തിന്റെ മുകളിലാണിരിക്കുന്നതെന്നദ്ദേഹം പലപ്പോഴും പറയുകയുണ്ടായിട്ടുണ്ട്. ഇന്ത്യയിലേയ്ക്കുള്ള മടക്കയാത്രയിൽ ഇക്കാര്യമദ്ദേഹം വളരെ വിശദമായി പറയുകയും ചെയ്തു. ('കൊളംബോമുതൽ അൽമോറവരെ.' P – 57)

'ആദ്ധ്യാത്മികമായ അടിത്തറയില്ലെങ്കിൽ അടുത്ത അമ്പതു് സംവത്സരങ്ങൾക്കുള്ളിൽ പാശ്ചാത്യനാഗരികത മുഴുവൻ തകർന്നു തരിപ്പണമാകും. മനുഷ്യരാശിയെ ആ യുഗശക്തി കീഴ്പ്പെടുത്തി ഭരിയ്ക്കുവാനുള്ള ശ്രമം സർവ്വഥാ വ്യർത്ഥവും നിരാശാജനകവുമാണ്. ബലമുപയോഗിച്ചു ഭരിയ്ക്കണമെന്നും മററുമുള്ള ആശയങ്ങൾ ഏതു കേന്ദ്രങ്ങളിൽനിന്നാണോ പൊന്തിവരുന്നതു് അവതന്നെയാണ് അപകർഷം കൊണ്ടു് അപക്ഷയിച്ചു് ജീർണ്ണിയ്ക്കുന്നതെന്നു കാണാം. സ്വന്തം നിലപാടു് തിരുത്തുന്നതിനു് ഒരുങ്ങാത്തപക്ഷം ആദ്ധ്യാത്മികതയെ ജീവിതത്തിന്റെ ആധാരമാക്കാത്തപക്ഷം അടുത്ത അരനൂററാണ്ടിനുള്ളിൽ ഭൗതികശക്തിയുടെ ആവിഷ്കാരകേന്ദ്രമായ യൂറോപ്പ് ഉടഞ്ഞു തരിപ്പണമാകും. യൂറോപ്പിനെ സംരക്ഷിയ്ക്കുവാൻ പോകുന്നതു് ഉപനിഷത്തുകളിലുള്ള മതമാണുതാനും.

മനുഷ്യൻ അനിവാര്യമായും പരിശുദ്ധനാണെന്നുപനിഷത്തുകൾ ഉദ്ഘോഷിയ്ക്കുന്നു. മനുഷ്യനിൽ കുടികൊള്ളുന്ന ഈ ദൈവീകതയെ സാക്ഷാൽക്കരിയ്ക്കുന്നതാണ് മതമെന്നു് സ്വാമി വിവേകാനന്ദൻ നിർവ്വചിയ്ക്കുന്നു. മനുഷ്യനെക്കുറിച്ചുള്ള ഈ ദർശനമാണ് അദ്ദേഹം മതമഹാസമ്മേളനത്തിലെ തന്റെ പ്രഭാഷണത്തിൽ 'അമൃതത്വത്തിന്റെ അരുമക്കിടാങ്ങളേ' എന്ന സംബോധനയിലൂടെ ഒന്നാമതായി ശക്തിയുക്തം അവതരിപ്പിച്ചതു്. രാജയോഗമുൾപ്പെടെ അദ്ദേഹം തുടർന്നു നടത്തിയ പ്രഭാഷണങ്ങളിലും പ്രവചനങ്ങളിലും ഈ സത്യം വെളിവാക്കിയിട്ടുണ്ട്. എല്ലാ പരീക്ഷണനിരീക്ഷണങ്ങളോടും ആകർഷണീയതയോടും കൂടി മതത്തോടുള്ള ഭാരതത്തിന്റെ ശാസ്ത്രീയമായ സമീപനത്തിന്റെ സമഗ്രമായ പ്രതിപാദനമാണ് അദ്ദേഹത്തിന്റെ രാജയോഗം. അദ്ദേഹത്തിന്റെ രാജയോഗത്തിന്റെ ഉപരിപത്രം അദ്ദേഹത്തിന്റെ സുവിശേഷമാണ്. ലഘുവചനങ്ങളിൽ പ്രായോഗികമായ ആദ്ധ്യാത്മികതയെയും മനുഷ്യന്റെ ആന്തരികവും ബാഹ്യവുമായ ജീവിതത്തിന്റെ സമശ്രുതയേയും വരച്ചുകാട്ടിയിരിയ്ക്കുന്നു. അഭ്യുദയവും നിശ്രേയസവുമായ രണ്ടു് അന്വേഷണങ്ങളും അതായതു് സാമൂഹ്യരാഷ്ട്രീയക്ഷേമം ബാഹ്യമായും; ആദ്ധ്യാത്മികവും ധാർമ്മികവുമായ വികാസത്തിലൂടെ ആത്മവികാസം ആന്തരികമായും നേടി സമഗ്രമായ മാനവസാക്ഷാൽക്കാരത്തിനതു് വഴിയൊരുക്കുന്നു.

ഓരോ ആത്മാവും സ്ഥാനികമായി പരിശുദ്ധമാണ്. ജീവിത ലക്ഷ്യം ഈ ആന്തരികപരിശുദ്ധിയെ സാക്ഷാൽക്കരിക്കുകയാണ്. അതാകട്ടെ ഭൗതികശാസ്ത്രത്തിലൂടെയും സാങ്കേതികവിദ്യയിലൂടെയും സാമൂഹ്യ രാഷ്ട്രീയ പദ്ധതിയിലൂടെയും ഭൗതികപ്രകൃതിയെയും മതത്തിലൂടെ ആന്തരപ്രകൃതിയെയും നിയന്ത്രിച്ച നേടേണ്ടതാണ്. അത്ത് കർമ്മത്തിലൂടെയോ ആരാധനയിലൂടെയോ മനഃസംയമനത്തിലൂടെയോ, തത്ത്വചിന്തയിലൂടെയോ അഥവാ അവയിൽ ഒന്നോ അതിലധികമോ സംയോജിപ്പിച്ചോ എല്ലാം കൂട്ടിച്ചേർത്തോ നേടണം. അങ്ങനെ സ്വതന്ത്രരാവണം. മതമെന്നാൽ ഇത്രമാത്രമാണ്. ധർമ്മസംഹിതകളും, വരട്ടുസിദ്ധാന്തങ്ങളും. അനുഷ്ഠാനങ്ങളും, ഗ്രന്ഥങ്ങളും, ദേവാലയങ്ങളും, രൂപങ്ങളും എല്ലാം അനുബന്ധങ്ങൾമാത്രം.

1897 - ൽ സ്വാമി വിവേകാനന്ദന്റെ മുന്നറിയിപ്പിനെത്തുടർന്ന് പാശ്ചാത്യർ ഒന്നാമത്തേതിനെക്കാൾ അനുസ്യൂതമായ രാഷ്ട്രീയ സാമ്പത്തികക്കെടുതികളോടൊപ്പം രണ്ടു ലോകമഹായുദ്ധങ്ങൾ അനുഭവിച്ചു. അതിൽ രണ്ടാമത്തേത്ത് ഒന്നാമത്തേതിനെക്കാൾ ദാരുണമായിരുന്നു. രണ്ടാം ലോകമഹായുദ്ധത്തിന്റെ അന്ത്യത്തോടെ യൂറോപ്പ് മായാമോഹങ്ങളിൽനിന്നു മോചിച്ച് അതിന്റെ നിയന്ത്രിണിയുടെ അങ്ങേത്തലയ്ക്കലെത്തി. എന്നാൽ അമേരിക്ക രണ്ടു ദശകങ്ങൾ കഴിഞ്ഞതോടെ മായാമോഹമുക്തമായി അതിന്റെ മഹത്ത്വത്തിന്റെയും ശക്തിയുടെയും അത്യുന്നതിയിൽ വിരാജിച്ചു. എന്നാൽ യുദ്ധത്തിനു ശേഷമുള്ള കാൽ നൂററാണ്ടുകാലത്തെ ചരിത്രം പാശ്ചാത്യമാനവികതയുടെ ദൗർബ്ബല്യങ്ങളെക്കുറിച്ചുള്ള വിവേകാനന്ദന്റെ നിഗമനങ്ങളെ ശരിവെച്ചു. ആധുനികമനുഷ്യന്റെ ഭൗതികമായ ധൂർത്ത് അവന്റെ ആന്തരികമായ ദാരിദ്ര്യത്തിനും അസംതൃപ്തിക്കും നേരെ നിലകൊള്ളുന്നു. അവന്റെ ബലഹീനമായ അഹംബുദ്ധി ക്ഷണികമാണ്. അത്ത് സദാ അവന്റെ ഐന്ദ്രികമായ പ്രകൃതിയുടെ കാരുണ്യത്തിലകപ്പെട്ട് എക്കാലവും സംഘർഷത്തിനടിപ്പെടുന്നു. തന്മൂലം മാനസികവും വൈകാരികവുമായ രോഗങ്ങളെ വദ്ധിപ്പിക്കുകയും ചെയ്യുന്നു. പാശ്ചാത്യചിന്തകന്മാർ ഈ പ്രശ്നത്തെക്കുറിച്ച് കൂടുതൽ ബോധവാന്മാരാണ്. സൂറിച്ച് മനഃശാസ്ത്രജ്ഞനായ C. G. യുംഗ് അദ്ദേഹത്തിന്റെ പുസ്തകത്തിന് നല്കിയിരിക്കുന്ന തലവാചകംതന്നെ 'ആത്മാവിനെത്തേടുന്ന ആധുനികമനുഷ്യൻ' എന്നാണ്. സ്വാത്മാവിൽനിന്നും ആധുനികമനുഷ്യൻ അകന്നിരിക്കുന്നു എന്ന് മററു മനശ്ശാസ്ത്രജ്ഞന്മാർ പറയുന്നു. ഇതിനിടയിൽ ഓരോ വർഷം കഴിയുന്തോറും ഈ സംഘർഷം കൂടിവരുന്നു. യുവതലമുറ കാർപ്പണ്യത്താൽ ധർമ്മസമ്മൂഢചേതസ്സുകളായിരിക്കുന്നു.

തിന്മകളുടെ സ്ഫോടനവും, അതുപോലെ മനുഷ്യമനസ്സിന്റെ മററു ദുർവ്വാസനകളും നിമിത്തം പാശ്ചാത്യർ സംഘഷത്തിൽനിന്നു് സംഘഷത്തിലേയ്ക്കു് വഴുതിവീണുകൊണ്ടിരിയ്ക്കുന്നു. പാശ്ചാത്യരുടെ ഈ കെട്ടതികൾ ലോകത്തെയാകെ ബാധിയ്ക്കും. ഒന്നാം ലോകമഹായുദ്ധത്തിനുശേഷം അമേരിയ്ക്കൻ വിപണിയുടെ തകർച്ചയോടെ വ്യാപാരമാന്ദ്യം ഉളവായി. അതുകൊണ്ടു് അമേരിയ്ക്ക തുമ്മിയാൽ യൂറോപ്പിനു പനിയ്ക്കുമെന്നു് ഒരു ചൊല്ലുതന്നെയുണ്ടു്. ഇന്നാവട്ടെ അമേരിയ്ക്ക തുമ്മി, യൂറോപ്പു മാത്രമല്ല ലോകം മുഴുവൻ പതിയ്ക്കും. അപ്പോൾ അമേരിക്കയെപ്പോലെ ശക്തമായൊരു രാഷ്ട്രത്തിന്റെ ആദ്ധ്യാത്മികശക്തി അമേരിയ്ക്കയെന്നപോലെ ലോകത്തിനാകെ ആദ്ധ്യാത്മികവികാസത്തിനനിവാര്യമാണു്.

സ്വാമി വിവേകാനന്ദന്റെ നിഗമനത്തിന്റെ അതേ വഴിയിൽ ചില ആധുനികചിന്തകന്മാർ ആധുനികതയുടെ തിന്മകളെ വസ്തുനിഷ്ഠമായി കണ്ടെത്തിയെങ്കിലും അതിനുള്ള ശരിയായ പരിഹാരം നിർദ്ദേശിയ്ക്കുന്നതിനു് ഉള്ള ഉൾക്കാഴ്ച വളരെക്കുറച്ചുപേർക്കേ ഉണ്ടായിട്ടുള്ളു. പൊതുവായി പറഞ്ഞാൽ ഇതുവരെ നിർദ്ദേശിച്ചവയും പ്രയോഗിച്ചവയുമായ പരിഹാരങ്ങളിലധികവും രോഗത്തേക്കാൾ മോശമായിരുന്നു. എന്തുകൊണ്ടെന്നാൽ മനുഷ്യൻ ഒരു ജൈവസത്വമാണെന്നും ജൈവസംതൃപ്തിയാണവനാവശ്യമെന്നുമുള്ള വിലക്ഷണമായ മാനവതത്ത്വത്തെ അടിസ്ഥാനമാക്കി നടത്തിയ അപഗ്രഥനവും പരിഹാരനിർദ്ദേശവുമാണു് ഇതുവരെ നടന്നതിലധികവും. മനുഷ്യന്റെ അഗാധമായ ആത്മീയതലങ്ങൾ വർദ്ധമാനമാംവിധം ശോഷിച്ചിരിയ്ക്കുന്നു. തത്ഫലമായി ഭൗതികനേട്ടങ്ങൾക്കും ധാരാളിത്തത്തിനും വേണ്ടി തിന്മകളുടെ പിന്നാലെയുള്ള പ്രയാണം യൂറോപ്പിലേയും അമേരിക്കയിലേയും ആയിരക്കണക്കിനു് സംവേദനശേഷിയുള്ള യുവമനസ്സുകളും, ഏതാനും ചിന്തകന്മാരും നിരാകരിയ്ക്കാൻ തുടങ്ങിയിരിയ്ക്കുന്നു. വേദാന്തവും എല്ലാ മതങ്ങളുടെ ആദ്ധ്യാത്മികസത്തയും ലൗകികതയെ ഒരു ആദ്ധ്യാത്മികരോഗമാണെന്നും ലോകത്തിൽ ജീവിയ്ക്കുന്നതും ലൗകികനായിരിയ്ക്കുന്നതും ഒന്നല്ലെന്നും സ്ഥാപിച്ചു. ലോകത്തു ജീവിയ്ക്കുമ്പോൾത്തന്നെ മനുഷ്യൻ അവന്റെ ആത്മസത്തയെ സാക്ഷാത്ക്കരിയ്ക്കുന്നതിനു ശ്രമിയ്ക്കണം. ഇങ്ങനെ ചെയ്യാത്തപക്ഷം അവന്റെ ജീവിതം വഴിതെററുകയും ഇവിടെ ജീവിച്ചിരിയ്ക്കുമ്പോൾത്തന്നെ അവൻ ലൗകികനായിത്തീരുകയും ചെയ്യുന്നു. അപ്രകാരം സാധാരണമെന്നും 'പരിസരസമയോജിത'മെന്നും പറയപ്പെടുന്ന ജീവിതം അസാധാരണവും അസമായോജിതവുമായ ജീവിതമാണു്. എഴുപതു് സംവത്സരങ്ങൾക്കുമുമ്പു് വേദാന്തചിന്തയുടേതായി സ്വാമി വിവേകാനന്ദൻ നല്കിയ സന്ദേശം ആധുനികപാശ്ചാത്യചിന്തകന്മാരിൽ

മാററാലിക്കൊണ്ട്. ആംഗലേയമനശ്ശാസ്ത്രജ്ഞനായ R. D. ലൈംഗ് തന്റെ 'ഭേദിച്ച ആത്മാവ്' എന്ന ഗ്രന്ഥത്തിൽ പറയുന്നു.

അങ്ങനെ നമ്മുടെ സാധാരണ'സമയോജിതാ'വസ്ഥ എല്ലാ പ്പോഴും ആനന്ദനിർവൃതിയുടെ നിരാസമാണെന്നുറപ്പിച്ചു പറയുവാൻ എനിയ്ക്കാഗ്രഹമുണ്ട്. നമ്മുടെ ശരിയായ സ്ഥാനികശക്തിയുടെ നിരാകാരണമാണത്. മിഥ്യാധാരണകളുമായുള്ള സമായോജനത്തിന് തെററായ ആത്മബോധത്തെ നേടുന്നതിൽ മാത്രമാണ് നാം വിജയം വരിച്ചിട്ടുള്ളത്.

സപ്രമാണമായ ഒരു ആദ്ധ്യാത്മികപാരമ്പര്യത്തിന്റെ മാർഗ്ഗനിർദ്ദേശം ലഭിയ്ക്കായ്കയാൽ യുദ്ധാനന്തരപാശ്ചാത്യയുവത്വം അയഥാപൂർവ്വകവും ഭാവദ്ദകതയും നേടുന്നതിനു് മയക്കമരുന്നുകളെയും മററു് ഉപദ്രവകരങ്ങളായ മാദ്ധ്യമങ്ങളെയും ശരണം പ്രാപിയ്ക്കുന്നു. മാനവഹൃദയത്തിൽ കുടികൊള്ളുന്ന ദിവ്യോദാരമായ ചൈതന്യത്തിന്റെ വേദാന്തദർശനം ഗ്രഹിയ്ക്കുന്നതിനും സപ്രാമാണികമാർഗ്ഗങ്ങളിലൂടെ അതിനെ സാക്ഷാത്ക്കരിയ്ക്കുന്നതിനും വേണ്ടിയല്ല പലരും ഭാരതത്തിലേയ്ക്കു തിരിയുന്നതു്, മാനസികപര്യടനത്തിനുള്ള വഴിയന്വേഷിയ്ക്കുന്നതിനാണു്. എന്നിരുന്നാലും ശേഷിച്ചവർ തങ്ങളുടെ ജൈവനിലവാരത്തിന്റെ അതിർത്തിയിലെത്തിയിരിയ്ക്കുന്നു. അവരിൽ സത്യാന്വേഷികളായവരിൽ ഒരു ന്യൂനപക്ഷം മാത്രമാണു് വേദാന്തത്തിന്റെ യുക്ത്യധിഷ്ഠിതമായ ശക്തിയും ആദ്ധ്യാത്മികമായ ചാരുതയും കണ്ടു് അതിലേയ്ക്കാകൃഷ്ടരാവുന്നതു്, 1994ൽ അമേരിക്കയിൽനിന്നു് അദ്ദേഹമെഴുതിയ ഒരു കത്തിൽ. അദ്ദേഹത്തിന്റെ കാലംമുതൽ ക്രമമായി വദ്ധിച്ചുകൊണ്ടിരിയ്ക്കുന്ന ജമ്മാതിരിജിജ്ഞാസുക്കളുടെ സമൂഹത്തിനായി ഇന്ത്യയ്ക്കു നല്കാൻ കഴിയുന്ന ഏററവും നല്ല സംഭാവന ചൂണ്ടിക്കാണിച്ചുകൊണ്ടു് അദ്ദേഹം പറയുന്നു. (C. W. S, Vol 5 പേജ് 43)

ലോകത്തിനാകെ വെളിച്ചം വേണം. അതാണു് പ്രതീക്ഷിതം! ഭാരതത്തിനുമാത്രമാണാപ്രകാശം ഉള്ളതു്. അതു് മായാജാലത്തിലോ കൺകെട്ടിലോ മാന്ത്രികതയിലോ അല്ല. പ്രത്യുത യഥാർത്ഥമതത്തിന്റെ ആദ്ധ്യാത്മികപ്രഭാവത്തെക്കുറിച്ചുള്ള സന്ദേശങ്ങളിലാണു്. അതുകൊണ്ടാണു് എല്ലാ ഭാഗ്യവിപര്യയങ്ങളേയും തരണം ചെയ്തു് ഇന്നുവരെ ഈ വർഗ്ഗത്തെ ഭഗവാൻ സംരക്ഷിച്ചുപോന്നിട്ടുള്ളതു്. ഇപ്പോഴാ കാലം സമാഗതമായിരിയ്ക്കുന്നു.

1897ൽ വേദാന്തത്തിന്റെ ദൗത്യം എന്ന വിഷയത്തെ അധികരിച്ചു് ഭാരതത്തിൽ ചെയ്ത വിജ്ഞാനപ്രദമായ പ്രഭാഷണത്തിൽ ആദ്ധ്യാത്മികവിദ്യയിലുള്ള അദ്ദേഹത്തിന്റെ പൂർണ്ണമായ അറിവിന്റെ വെളിച്ചത്തിൽ പാശ്ചാത്യക്ക്വേണ്ടി സംഭാവിച്ചിട്ടുള്ള മതിഭ്രമ

മുക്തിക്കുള്ള ഉപായം ചൂണ്ടിക്കാട്ടുകയുണ്ടായി. (C.W.S. Vol.3 181-184)

മാനവജീവിതത്തിന്റെ ചരിത്രത്തിൽ എന്നല്ല ജനതകളുടെ പോലും ചരിത്രത്തിൽ ഒരുതരം ലൗകികക്ലാന്തി ദുസ്സഹമാംവിധം പ്രകടമാവുന്ന സന്ദർഭങ്ങൾ ഉണ്ടാവാറുണ്ട്. പാശ്ചാത്യലോകത്ത് അമ്മാതിരി ലൗകികഗ്ലാനിയുടെ ഒരു വേലിയേറ്റംതന്നെ വന്നെത്തിയതായി തോന്നുന്നു, അവിടെയും അവരുടെ ചിന്തകന്മാരും മഹാത്മാക്കളുമുണ്ട്. വിത്തത്തിനും പ്രതാപത്തിനും വേണ്ടിയുള്ള ഈ പരക്കം പാച്ചിൽ പൊള്ളത്തരത്തിൽവെച്ച് പൊള്ളത്തരമാണെന്നവർ കണ്ടെത്തിയിരിക്കുന്നു. അവിടുത്തെ സംസ്കാരസമ്പന്നരായ പല സ്ത്രീപുരുഷന്മാർക്കും എന്നല്ല അമ്മാതിരി ഏറിയകൂറും ആളുകൾക്ക് ഈ മത്സരവും പോരാട്ടവും, ഉപഭോക്തൃസംസ്കാരത്തിന്റെ ക്രൗര്യവും ശ്രമാവഹമായി തോന്നിക്കഴിഞ്ഞു, അവർ ഇതിനെക്കാൾ മെച്ചമായ എന്തോ പ്രതീക്ഷിക്കുന്നു. യൂറോപ്പിന്റെ യാതനകൾക്ക് ഏകപരിഹാരമായി രാഷ്ട്രീയവും സാമൂഹികവുമായ പരിണാമങ്ങളെ മുറുകെപ്പിടിക്കുന്ന ഒരു വർഗ്ഗം ഇന്നും അവിടെയുണ്ട്. എന്നാൽ അവിടുത്തെ ഉന്നതചിന്തകന്മാരുടെ ഇടയിൽ മററാദർശങ്ങൾ വളർന്നുവരുകയാണ്. മാനവസാഹചര്യങ്ങളെ രാഷ്ട്രീയമായും സാമൂഹികമായും എങ്ങനെയെല്ലാം കൈകാര്യം ചെയ്താലും ജീവിതത്തിലെ ദുരിതങ്ങൾക്ക് പരിഹാരമാവില്ലെന്നവർ കണ്ടെത്തിയിരിക്കുന്നു. ജീവിതത്തിലെ ദുരിതങ്ങൾക്ക പരിഹാരം ഉണ്ടാവണമെങ്കിൽ ആത്മശുദ്ധിയിലൂടെ മാത്രമേ കഴിയൂ. ഏതുവിധത്തിലുള്ള ബലവും ഭരണകൂടവും നിഷ്ഠുരങ്ങളായ നിയമങ്ങളും ഒരു വർഗ്ഗത്തിന്റെ പരിതസ്ഥിതികളെ മാററുന്നതിനു പര്യാപ്തമല്ല. എന്നാൽ അധാർമ്മികമായ വംശീയപ്രവണതകളെ ഉന്മൂലനം ചെയ്ത് മെച്ചപ്പെടുത്തുവാൻ ആദ്ധ്യാത്മികവും ധാർമ്മികവുമായ സംസ്കാരങ്ങൾക്ക് മാത്രമേ കഴിയൂ. അങ്ങനെ ഭിന്നപാശ്ചാത്യവർഗ്ഗങ്ങൾ ഒരു നൂതനചിന്തയ്ക്ക്; നവീനമായൊരു ദർശനത്തിന് വെമ്പുകയാണ്. അവരുടെ ക്രിസ്തുമതം പലകാര്യങ്ങളിലും ശ്രേഷ്ഠവും ഭാസുരവുമാണെങ്കിലും അപൂർണ്ണമാണെന്നു കരുതപ്പെടുന്നു. ഇന്നോളം അറിയപ്പെട്ട രീതിയിൽ അതപര്യാപ്തവുമാണ്. ചിന്താശീലരായ പാശ്ചാത്യർ നമ്മുടെ പൗരാണികദർശനത്തിൽ വിശിഷ്യ വേദാന്തത്തിൽ തങ്ങൾ അന്വേഷിച്ചുകൊണ്ടിരിക്കുന്ന ഈ നൂതനപദ്ധതി കാണുന്നു. ആദ്ധ്യാത്മികമായ ഏതുതരം ആഹാരനീഹാരത്തിനായി ക്ഷുത്പിപാസയോടെ അവർ വലഞ്ഞുവോ അതൊക്കെയാണ് അവർ ഇവിടെ കണ്ടെത്തുന്നത്. അങ്ങനെയായതിൽ അദ്ഭുതത്തിനവകാശമില്ലതാനും.

## 30 കിഴക്കും പടിഞ്ഞാറും അന്യോന്യം ആശ്രയിക്കുന്നു

കിഴക്കിന്റെ ആവശ്യങ്ങളോട് വിശിഷ്യ ഭാരതത്തിന്റെ ആവശ്യങ്ങളോട് വലിയ തോതിൽ പടിഞ്ഞാറിന്ന പ്രതികരിയ്ക്കുന്നു. സ്വാമി വിവേകാനന്ദൻ സ്ഥാപിച്ച ശ്രീരാമകൃഷ്ണപ്രസ്ഥാനങ്ങൾ നടത്തുന്ന വേദാന്തപ്രസ്ഥാനങ്ങളിലൂടെ വിവേകാനന്ദസന്ദേശം തുടന്നും പാശ്ചാത്യനാട്ടിൽ പ്രചരിച്ചുകൊണ്ടിരിയ്ക്കുന്നു. അതിലേയ്ക്കാവശ്യമായ പണത്തിനു് ഭാരതീയരെയല്ല പാശ്ചാത്യരെയാണു് പ്രസ്ഥാനം പൂർണ്ണമായും ആശ്രയിക്കുന്നതു്. പ്രസ്തുതദർശനത്തിന്റെ പ്രചരണത്തിനു് അനേകം പാശ്ചാത്യരും സംഘടനകളും വിദ്യാർത്ഥികളും എഴുത്തുകാരും ശ്രമിച്ചു വരുന്നു. മാക്സ്മുള്ളർ അദ്ദേഹത്തിന്റെ "രാമകൃഷ്ണൻ. ജീവിതവും സന്ദേശവും" സ്വാമി വിവേകാനന്ദന്റെ തന്നെ കാലത്തു് എഴുതി. ഹൈന്ദവദർശനങ്ങളെയും ഭാരതീയസംസ്കാരത്തേയും കുറിച്ചു് എണ്ണമററ പാശ്ചാത്യഗ്രന്ഥങ്ങൾ ഇന്നുണ്ടു്. സ്വാമി വിവേകാനന്ദന്റെ തിരോധാനത്തിനുശേഷം ഇരുപത്തിയാറു സംവത്സരങ്ങൾക്കുള്ളിൽ റോമയിൻ റോളാങ്ങ് രചിച്ച ശ്രീരാമകൃഷ്ണന്റെയും സ്വാമി വിവേകാനന്ദന്റെയും ജീവചരിത്രങ്ങളിലൂടെ അദ്ദേഹത്തിന്റെയും ഗുരുനാഥന്റെയും സന്ദേശങ്ങളോടു പാശ്ചാത്യജനതയ്ക്കുള്ള പ്രതികരണം നിതരാം വ്യക്തമായി.

സ്വാമി വിവേകാനന്ദന്റെ ജീവചരിത്രത്തിലൂടെ റോമയിൻ റോളാങ്ങ് പാശ്ചാത്യരെ ഭാരതം സ്വാമി വിവേകാനന്ദനിലൂടെയും മററും വെച്ചുനീട്ടുന്ന സൗഹൃദത്തിന്റെ കരങ്ങൾ ഗ്രഹിയ്ക്കുന്നതിനുദ്ബോധിപ്പിയ്ക്കുന്നു. (പേജ് 295)

അവിടെയാണു് നാം ഭാരതീയചിന്തകന്മാരായ നമ്മുടെ ചങ്ങാതിമാരുടെ കൈകൾ നമുക്കു നേർക്ക് സ്നേഹപൂർവ്വം നീട്ടുന്നതു് നാം കാണുന്നതു് എന്തുകൊണ്ടെന്നാൽ നൂററാണ്ടുകൾക്കുമുമ്പേ സ്വയം സംരക്ഷിയ്ക്കുന്നതെങ്ങനെയെന്നും, അതു് എങ്ങനെ നിലനിർത്താമെന്നും അവർക്കറിവുണ്ടായിരുന്നു. എന്നാലക്കാലത്തു് മഹത്തായ പിടിച്ചടക്കലുകളുടെതായ അവരുടെ സഹോദരന്മാർ നമ്മൾ നമ്മുടെ ശക്തി മുഴുവൻ ഉപയോഗിച്ചു് ലോകത്തിന്റെ ബാക്കി പിടിച്ചടക്കുന്നതിനു ഉഴറുകയായിരുന്നു. നമുക്കതു നിർത്തി നമ്മുടെ ശ്വാസം വീണ്ടെടുക്കാം! നമ്മുടെ വ്രണങ്ങളെ നമുക്കു നക്കിത്തുടയ്ക്കാം! ഹിമാലയത്തിലെ നമ്മുടെ ഗരുഡന്റെ കൂട്ടിലേയ്ക്കു മടങ്ങാം.

യൂറോപ്പിലുടനീളം പരന്നു കിടക്കുന്ന ആദ്ധ്യാത്മികതയുടെ അവശിഷ്ടങ്ങളിൽനിന്നു് നമ്മുടെ ദേവാലയം ഉൽഖനനം ചെയ്യേണ്ടുന്ന

തിനു് 'ഭാരതമാതാവു്' നമ്മെ പഠിപ്പിയ്ക്കും. അവരം അതിനാവശ്യ മായ കണക്കുക്കൂട്ടലുകളും പദ്ധതികളും വൈദഗ്ദ്ധ്യത്തോടെ നേടിയിരി യ്ക്കുന്നു. നമ്മുടെ തന്നെ സാധനങ്ങളുപയോഗിച്ച് നമുക്കു് നമ്മുടെ വീടുകരം പുതുക്കിപ്പണിയാം.

റോളാങ്ങ് തൻെറ വിവേകാനന്ദചരിതം അവസാനിപ്പിയ്ക്കുന്നതു് ആധുനികഭാരതത്തിൻെറ മഹാനായ സന്ദേശവാഹകൻ സ്വാമി വി വേകാനന്ദനിലൂടെ പൗരസ്ത്യസന്ദേശങ്ങളോടു പ്രതികരിയ്ക്കുവാനാവ ശ്യപ്പെട്ടുകൊണ്ടാണു്. (റോളാങ്ങ് ഫ്രഞ്ചിലെഴുതിയതുകൊണ്ടു് യൂറോ പ്യൻ ജനതയെ സംബോധന ചെയ്യുമ്പോരം ഇതാണു് അദ്ദേഹം അത്ഥമാക്കിയതു്) ഈ സന്ദേശം ആധുനികമാനുഷ്യകത്തിൻെറ ആദ്ധ്യാത്മികഉണവ്വിനുള്ളതാണു്. അതിനുള്ള വിവേകാനന്ദൻെറ കാഹളധ്വനിയാണു് ഉത്തിഷ്ഠത, ജാഗ്രത. പ്രാപ്യവരാന്നിബോധത. എന്നുള്ളതു്.

ഭാരതത്തിലെ രണ്ടു മഹാഗുരുക്കന്മാർ തുടങ്ങിവെച്ച പ്രവത്തന ങ്ങരം മററുള്ളവർ നിശ്ചയദാർഢ്യത്തോടെ ലോകത്തിൻെറ മററു ഭാഗ ങ്ങളിൽ തുടന്നു നടത്തും. മനുഷ്യൻ കഴിയ്ക്കുന്നതു് ഏതെല്ലാം തുരങ്കമാ യാലും അയാരം ഒരിയ്ക്കലും പവ്വതത്തിൻെറ മറുപുറത്തു് ജീവദ്രവം കഴിച്ചെടുക്കുന്നതിനുള്ള വഴിയ്ക്കു പുറത്തല്ല.

എൻെറ യൂറോപ്യൻ സുഹൃത്തുക്കളേ, കടന്നുവരുന്ന അടികരം മതിൽകെട്ടിനുള്ളിലേക്കു നോക്കിക്കാണുവാൻ ഞാനാഹ്വാനം ചെയ്യു ന്നു. ഏഷ്യ... .. അവളെ സമീപിക്കുക ! അവരം നമുക്കുവേണ്ടി പ്രവ ത്തിക്കുന്നു. നാമവരംക്കുവേണ്ടിയും പ്രവത്തിക്കുന്നു. യൂറോപ്പും ഏഷ്യ യും ആത്മാവിൻെറ രണ്ടദ്ധഭാഗങ്ങരംമാത്രം.

## ഉപസംഹാരം

1893-ൽ മതമഹാസമ്മേളനത്തിലെ പ്രഭാഷണം മുതൽ 1902-ൽ അദ്ദേഹത്തിൻെറ ദേഹവിയോഗം വരെയുള്ള കാലത്തിനിട ക്കു് നാലു സംവത്സരക്കാലം അദ്ദേഹം പാശ്ചാത്യനാട്ടിൽ ചെലവ ഴിച്ചു. പടിഞ്ഞാറും ഭാരതത്തിലുമായി പ്രവത്തിച്ച ഒമ്പതു സംവ ത്സരങ്ങളുടെ തീവ്രത ആദ്ധ്യാത്മികവും, ബൗദ്ധികവും സാഹിത്യപര വും, സംഘടനാപരവുമായ പ്രവത്തനങ്ങരം കൂടാതെ ഇക്കാലത്തുള്ള യാത്രയും ഇതിനുമുമ്പു് ഒരിയ്ക്കലും കണ്ടിട്ടില്ലാത്തതാണു്. ആധുനിക ഭാരതത്തിൻെറ ഗുരുവെന്ന നിലയിലും പാശ്ചാത്യനാട്ടിലെത്തിയ ഭാരതീയസംസ്കാരത്തിൻെറയും ആദ്ധ്യാത്മികതയുടെയും സന്ദേശവാ ഹകൻ എന്ന നിലയിലും സ്വാമി വിവേകാനന്ദൻ ദേശീയവും അന്തർ ദേശീയവുമായ ചക്രവാളങ്ങളിൽ അനുപമമായി ശോഭിക്കുന്നു. ലോക

ചരിത്രത്തിൽ ഇതിനു സമാന്തരമായി മറ്റൊന്നില്ല. അദ്ദേഹത്തിനു് ഒരു സന്ദേശമുണ്ടായിരുന്നു. അതു് അദ്ദേഹം നിർഭയമായും തീവ്രമായും പ്രചരിപ്പിച്ചു. അദ്ദേഹം ഇതേക്കുറിച്ചൊരിക്കൽ പറഞ്ഞിട്ടുണ്ടു്. ബുദ്ധനു് കിഴക്കിനു നല്ലാനൊരു സന്ദേശമുണ്ടായിരുന്നു. എനിക്കാകട്ടെ പടിഞ്ഞാറിനു നല്കാനൊരു സന്ദേശമുണ്ടു്. പാശ്ചാത്യനാട്ടു് ഭാരതീയനായ ഈ സന്ദേശവാഹകനെപ്പററി ഒരിക്കൽ അഭിമാനം കൊള്ളും. അദ്ദേഹത്തിൽനിന്നു് സമഗ്രവേദാന്തത്തിൻേറയും ജീവിത സാക്ഷാത്കാരത്തിൻേറയും ദർശനങ്ങളും ആത്മശത്രുവായ ഭൗതികതയിൽനിന്നതിനെ മോചിപ്പിക്കുന്നതിനുള്ള മാർഗ്ഗങ്ങളും ഗ്രഹിക്കും. ആ ഒരു പ്രതികരണം പാശ്ചാത്യരിൽനിന്നുണ്ടാവുന്നതോടെ കിഴക്കും പടിഞ്ഞാറും സംയോജിപ്പിക്കുന്ന തുരങ്കം പൂർത്തിയാവും. തത്ഫലമായി പൗരസ്ത്യമോ പാശ്ചാത്യമോ അല്ലാത്ത മാനുഷ്യകത്തിൻേറതായ ഒരു സംസ്കാരം ഉയിർകൊള്ളും. അതു് എവിടെയുമുള്ള മനുഷ്യൻെറ ആദ്ധ്യാത്മികവികാസത്തിനു വഴിയൊരുക്കുകയും എല്ലാ രാജ്യങ്ങളിലുമുള്ള മനുഷ്യൻെറ ബോധസത്തയെ ഉത്തേജിപ്പിക്കുകയും ചെയ്യും. അതു് ശ്രീരാമകൃഷ്ണൻെറയും സ്വാമി വിവേകാനന്ദൻെറയും അവതാരോദ്ദേശ്യത്തെ സാക്ഷാത്കരിക്കുന്നതുമായിരിക്കും.

# 29

# ഭാരതത്തിലെ മഹിളകളോടു് സ്വാമി വിവേകാനന്ദന്റെ സന്ദേശം

## 1 ആമുഖം

കോയമ്പത്തൂർ നഗരത്തിൽ നടക്കുന്ന വിവേകാനന്ദന്റെ ശതാബ്ദി ആഘോഷങ്ങളിൽ പങ്കെടുക്കുന്നതിനുള്ള യാത്രാമദ്ധ്യേ ഒരിക്കൽകൂടി ഈ ഹോം സയൻസ് കോളേജിൽ വരുന്നതിനും നിങ്ങളെയെല്ലാം കാണുന്നതിനും അവസരമുണ്ടായതിൽ ഞാൻ അത്യന്തം സന്തോഷിക്കുന്നു. എന്തു വിഷയത്തെ അധികരിച്ചാണ് ഞാൻ സംസാരിക്കേണ്ടതു്? വിവേകാനന്ദ ജന്മശതാബ്ദിയുടെ ഈ സന്ദർഭത്തിൽ എന്റെ മനസ്സിൽ എന്തിനുംമീതെ പൊന്തിവരുന്നതു് സ്വാമി വിവേകാനന്ദനെക്കുറിച്ചുള്ള വിഷയങ്ങളാണു്. ഒരുപുറം വിദ്യാർത്ഥിനികളെ അഭിമുഖീകരിച്ചുനില്ക്കുമ്പോൾ ഭാരതീയ സ്ത്രീത്വത്തിന്റെ വികാസത്തിനും പരിണാമത്തിനും വേണ്ടി സ്വാമിജിയുടെ സംഭാവന എന്ന വിഷയത്തെക്കുറിച്ചു സംസാരിക്കുന്നതിനു ഞാൻ നിർബ്ബന്ധിതനായിത്തീരുന്നു. ദക്ഷിണേന്ത്യയിലേക്കുള്ള എന്റെ ഈ സന്ദർശനത്തിൽ മദിരാശിയിലെ ഒട്ടനേകം വനിതാ കോളേജുകൾ സന്ദർശിക്കുവാനും ആയിരക്കണക്കായ വിദ്യാർത്ഥിനികളോടു സംസാരിക്കുവാനും ഇക്കഴിഞ്ഞയാഴ്ചതന്നെ എനിക്കു് സന്ദർഭമുണ്ടായിട്ടുണ്ടു്. സ്വാമി വിവേകാനന്ദന്റെ വെളിപാടുകളെക്കുറിച്ചവർ ശ്രദ്ധിക്കുമ്പോൾ അവരുടെ മുഖത്തു് സന്തോഷം പ്രകടമാവുന്നതു് ഞാൻ കണ്ടു. അദ്ദേഹത്തിന്റെ സന്ദേശങ്ങൾ ശക്തിയുടെയും, പ്രതീക്ഷയുടെയും, ആനന്ദത്തിന്റേതുമാണെന്നതിനുള്ള തെളിവാണിതു്. അപ്പോൾ സ്വാമിജി നമ്മുടെ സ്ത്രീകൾക്കുവേണ്ടി എന്താണു ചെയ്തതു്; വിലമതിക്കാനാവാത്ത എന്തു് സ്വത്താണു് അദ്ദേഹം അവർക്കായി നീക്കിവച്ചിട്ടുള്ളതു്? ഒരച്ഛൻ മരിക്കുമ്പോൾ തന്റെ മക്കൾക്കു വേണ്ടി കുറച്ചു സ്വത്തു് അദ്ദേഹം നീക്കിവയ്ക്കാറുണ്ടു്. സ്വാമി വിവേകാനന്ദൻ ഭാരതീയയുവത്വത്തിനു്, അവയെടുത്തുപയോഗിച്ചാൽ

---

* 1964 ഫെബ്രുവരി 9-ാംനു കോയമ്പത്തൂർ അവിനാശിലിംഗം ഹോം സയൻസ് കോളേജിൽ സ്വാമി വിവേകാനന്ദജന്മശതാബ്ദി ആഘോഷാവസരത്തിൽ ചെയ്ത പ്രഭാഷണം.

അവരെ മഹത്തുക്കളും സമ്പന്നരുമാക്കുന്നതിന് എന്തെങ്കിലും നീക്കി വെച്ചിട്ടുണ്ടോ?

അദ്ദേഹത്തിന്റെ ജീവിതത്തെയും പ്രവർത്തനങ്ങളെയുംപററിയുള്ള പഠനം നടത്തുന്ന ഏതൊരാൾക്കും, അദ്ദേഹം തന്റെ മാനസപുത്രന്മാരെന്ന നിലയിൽ സ്നേഹിച്ച നമ്മുടെ യുവാക്കൾക്കുവേണ്ടി അളവററ ഒസ്യത്തു് നീക്കിവെച്ചിട്ടുണ്ടെന്നു ബോദ്ധ്യമാവും. താൻ സ്നേഹിക്കുന്ന തന്റെ പുത്രന്മാർക്കുവേണ്ടി ഏതൊരച്ഛനും നീക്കിവെക്കുന്നതിനെക്കാൾ ഈടുററതും ശാശ്വതവുമായ സമ്പത്തു് അദ്ദേഹം നീക്കിവെച്ചിട്ടുണ്ട്. ഭാരതത്തിലെ സ്ത്രീകൾക്കും അദ്ദേഹത്തിന്റെ സ്നേഹത്തിന്റെയും പരിഗണനയുടെയും വലിയൊരു പങ്ക് അവകാശപ്പെടാം. അദ്ദേഹത്തിന്ന് നമ്മുടെ സ്ത്രീകളിൽ പൂർണ്ണവിശ്വാസം ഉണ്ടായിരുന്നു. നമ്മുടെ സംസ്കാരത്തിന്റെ ഉന്നമനത്തിനുവേണ്ടി അവർ ചെയ്യുന്നതിലെല്ലാം അദ്ദേഹത്തിന് വലിയ ആദരവുമുണ്ടായിരുന്നു.

## 2 മധ്യകാലഭാരതത്തിലെ സ്ത്രീകളുടെ താഴ്ന്ന നിലവാരം

നിങ്ങൾക്കുവേണ്ടിയും ലക്ഷോപലക്ഷം വരുന്ന മററു പെൺകുട്ടികൾക്കുവേണ്ടിയും അദ്ദേഹം നീക്കിവെച്ചതെന്തെന്നു നിങ്ങളോടു വെളിവാക്കുന്നതിനു ഞാൻ ശ്രമിക്കാം. 19-ാം നൂററാണ്ടിന്റെ രണ്ടാം പകുതിയിൽ കല്ക്കത്തയിലെ ഉഷാ ചക്രവർത്തി രചിച്ച 'ബംഗാളിസ്ത്രീകളുടെ നില' എന്ന ഗ്രന്ഥം ഈയിടെ വായിച്ചപ്പോൾ ഉയർന്നതും താഴ്ന്നതുമായ സാമൂഹ്യനിലവാരത്തിലുള്ള നമ്മുടെ സ്ത്രീകളുടെ അളവററ യാതനകളും പീഡനങ്ങളും എന്നെ വല്ലാതെ വിഷമിപ്പിച്ചു. അന്ധവിശ്വാസത്തിലാണ്ടുകിടന്ന അവക്ക് ആത്മവിശ്വാസം നഷ്ടപ്പെട്ടിരുന്നു. തങ്ങളുടെ പുരുഷവർഗ്ഗത്തിൽനിന്നു് അവക്ക് ആദരവു് ലഭിച്ചിരുന്നില്ലെന്നുമാത്രമല്ല, പുരുഷന്മാർ അവരെ തങ്ങളെക്കാൾ വളരെ തരംതാണവരായാണ് പരിഗണിച്ചിരുന്നതും. ഈ ചിത്രം ബംഗാളിലേതുമാത്രമല്ല, ഭാരതത്തിന്റെ എല്ലാ ഭാഗങ്ങളിലേതുമാണ്. കഴിഞ്ഞ ഏതാനും നൂററാണ്ടുകളിലെ ഭാരതീയനാഗരികതയുടെയും സംസ്കാരത്തിന്റെയും യഥാതഥമായ വാചകമാണിതു്.

ശോചനീയമായ ഈ അന്തരീക്ഷത്തിൽ വളരെ വേഗം പ്രകാശം കടന്നുവരുന്നു. മഹാന്മാരുടെ പല പ്രസ്ഥാനങ്ങളും നമ്മുടെ സ്ത്രീകളുടെ ഹൃദയത്തിനും ജീവിതത്തിനും ആനന്ദമേകുന്നതിന് രംഗപ്രവേശം ചെയ്തു. രാജാ റാംമോഹൻറായിയേയും ഈശ്വരചന്ദ്രവിദ്യാസാഗറിനെയും പോലുള്ള മഹാത്മാക്കൾ സ്ത്രീകളുടെ നേക്കുള്ള സമൂഹത്തിന്റെ കാഴ്ചപ്പാടു് മാററുന്നതിനും അവരുടെ മനസ്സിനെയും കാലുകളെയും ബന്ധിച്ചിട്ടുള്ള ചങ്ങലക്കെട്ടുകൾ അറുത്തു മാററുന്നതിനുംവേണ്ടി

അവിരാമം പ്രവർത്തിച്ചു. അവരുടെ പ്രവർത്തനങ്ങളുടെ ഫലമായി സാമൂഹ്യപരിഷ്കാരത്തിലൂടെയും വിദ്യാഭ്യാസത്തിലൂടെയും നമ്മുടെ സ്ത്രീകൾക്ക് കൂടുതൽ സ്വാതന്ത്ര്യവും അവസരങ്ങളും ലഭിച്ചു. ഇതേ ത്തുടർന്ന് പത്തൊമ്പതാം നൂററാണ്ടിൻെറ അവസാനം സ്വാമി വിവേകാനന്ദൻ രംഗപ്രവേശംചെയ്തു. അദ്ദേഹം വനിതാവിദ്യാഭ്യാസത്തിൻെറയും അവരുടെ സമഗ്രവികാസത്തിൻെറയും വക്താവായി കുടുംബത്തിലും സമൂഹത്തിലും ആത്മപ്രകാശത്തിനവർക്ക് സ്വാതന്ത്ര്യംവേണമെന്നദ്ദേഹം ശഠിച്ചു. അദ്ദേഹം സ്ത്രീകളെ ആത്മവിശ്വാസത്തിനാഹ്വാനം ചെയ്തു. ആത്മബലത്തെക്കുറിച്ചു ബോദ്ധ്യപ്പെടുവാനും നിർഭയരായിരിക്കാനും അദ്ദേഹം അവരെ ഉദ്ബോധിപ്പിച്ചു.

## 2 സ്വാമി വിവേകാനന്ദൻ ഊന്നൽ നല്കിയ നാലു് വിദ്യാഭ്യാസമൂല്യങ്ങൾ

സ്ത്രീപുരുഷഭേദമെന്യേ ആർക്കും വിദ്യാഭ്യാസത്തിലൂടെ ലഭിക്കുന്ന പ്രകാശം മഹത്തായൊരനുഗ്രഹമാണ്. എവിടെ അന്ധകാരമുണ്ടോ അവിടെ ഭയവുമുണ്ട്. ഭയമാവട്ടെ അന്ധവിശ്വാസങ്ങളുടെയും ക്ഷുദ്രമാനസികഭാവങ്ങളുടെയും മാതാവാണ്. മനുഷ്യമനസ്സ് പ്രബുദ്ധമായാൽ അന്ധവിശ്വാസങ്ങളോ ഭയമോ ഉണ്ടാവില്ലെന്ന് സ്വാമിജി നമ്മുടെ സ്ത്രീകളോടരുളിച്ചെയ്തു. നിങ്ങളിലുള്ള ജ്ഞാനദീപത്തെ ഉദ്ദീപിപ്പിക്കുക. അറിവിൽനിന്നുളവാകുന്ന ശക്തി സംഭരിക്കുക. പ്രായോഗികവൈഭവം നേടുക. ജ്ഞാനം, ശക്തിയും നിർഭയത്വവും, അനുകമ്പയും വിശാലഹൃദയവും, പ്രായോഗികവൈഭവം, ഇവ നാലുമാണ് വിദ്യാഭ്യാസത്തിൽനിന്നുളവാകുന്ന നാലു മൂല്യങ്ങൾ. സ്വാമിജി വീണ്ടും വീണ്ടും ഊന്നൽ നല്കിയതും ഇവയ്ക്കാണ്.

വേണ്ടവിധം ശരിയായ വിദ്യാഭ്യാസം ലഭിക്കുന്നതായാൽ ഭാരതീയവനിതകൾക്ക് അവരുടെ പ്രശ്നങ്ങളിൽ ഏറിയപങ്കും സ്വയം പരിഹരിക്കാനാവുമെന്ന് സ്വാമിജിക്ക് ബോദ്ധ്യമായിരുന്നു. ഒരു സ്ത്രീയെസംബന്ധിച്ചിടത്തോളം വ്യക്തിവൈശിഷ്ട്യത്തിൻെറ സത്ത ഹൃദയമാണ്. വാർത്തകളും ആശയങ്ങളും പകർന്നുകൊടുക്കുന്നതിലുപരി, വിദ്യാഭ്യാസം അവളുടെ ഹൃദയത്തെ വികസിപ്പിക്കുന്നതിനുതകണം. സ്നേഹശക്തി വളർത്തുവാനും സന്തോഷിപ്പിക്കുവാനും സംരക്ഷിക്കുവാനും വിദ്യാഭ്യാസത്തിനു കഴിയണം. ഇതിൻനിന്ന് നിർഭയത്വത്തിനും പ്രായോഗികവൈഭവത്തിനും വേണ്ട നന്മകൾ പ്രവഹിച്ചുകൊള്ളും.

അമ്മാതിരിയൊരു വിദ്യാഭ്യാസം മതേതരമായിക്കൂടാ. അത് ആദ്ധ്യാത്മികമായേ പററൂ. മതേതരവിദ്യാഭ്യാസം സങ്കുചിതമായി നേടുമ്പോൾ സ്വാർത്ഥതയ്ക്കും ചൂഷണത്തിനും ഇടയാക്കുന്നു. അത്

ധനസമ്പാദനത്തിലും ആഹാരസമാർജ്ജനത്തിലും സംതൃപ്തമാവുന്നു. മനുഷ്യന്റെ ആദ്ധ്യാത്മികവികാസത്തിനും പ്രഭാവത്തിനും ഉദ്ദേശിച്ചുള്ളതാണ് വിദ്യാഭ്യാസം. പരിച്ഛേദ്യതയുടെ പരിമിതികളിൽ നിന്നു് മാനവചേതനയെ അതു മോചിപ്പിയ്ക്കുന്നു. 'സാ വിദ്യായാ വിമുക്തയേ.' വിദ്യാഭ്യാസം ആദ്ധ്യാത്മികതലത്തിൽ നേടുകയും ആദ്ധ്യാത്മികലക്ഷ്യത്തിനുതകുകയും ചെയ്യുമ്പോഴാണ് ഇതു സാദ്ധ്യമാവുന്നതു്. അമ്മാതിരി വിദ്യാഭ്യാസത്തിൽ ആഹാരസമ്പാദനം ഉപേക്ഷിക്കേണ്ടതില്ല. അതു് ചെറിയ ഒരു ഭാഗം മാത്രം. ആ മാതിരി വിദ്യാഭ്യാസത്തിന്റെ അനിവാര്യത അതു സമ്പൂർണ്ണമാനുഷ്യകത്തിന്റെ വിദ്യാഭ്യാസമാണ്.

അനുഷ്ഠാനപരമായ വിദ്യാലയജീവിതഘട്ടത്തിൽ ഇങ്ങനെയുള്ള വിദ്യാഭ്യാസത്തെ ഒതുക്കിനിർത്തരുതു്. അതു് ശൈശവത്തിലാരംഭിയ്ക്കുകയും ജീവിതകാലം മുഴുവൻ തുടരുകയും ചെയ്യുന്നു. 'എന്റെ ജീവിതകാലം മുഴുവൻ ഞാൻ പഠിയ്ക്കും.' എന്നാണ് ശ്രീരാമകൃഷ്ണൻ അരുളിച്ചെയ്യുന്നതു്.

## 4 ഭയരാഹിത്യം - അതിന്റെ വൈശിഷ്ട്യം

വിദ്യാഭ്യാസത്തിന്റെ പ്രഥമനേട്ടം ഭയരാഹിത്യമാണ്. അറിവ് ഭയത്തെ ഉന്മൂലനം ചെയ്യുന്നു. ഭൗതികശാസ്ത്രങ്ങൾ ബാഹ്യലോകത്തുനിന്നുളവാകുന്ന ഭയത്തെ ഇല്ലാതാക്കുന്നു. ആദ്ധ്യാത്മികശാസ്ത്രമാവട്ടെ ആന്തരികമായ ഭയത്തെ നശിപ്പിയ്ക്കുന്നു. ധാർമ്മികജീവിതത്തിന്റെ ശത്രുവാണ് ഭയം. ഭയരഹിതമായ സന്ദർഭത്തിൽ മാത്രമേ ധാർമ്മികമൂല്യങ്ങൾ തളിർക്കുകയും പൂക്കുകയും ചെയ്യുകയുള്ളു. നമ്മുടെ രാഷ്ട്രത്തിലെ അമ്മമാർ വിശേഷിച്ചു ഭയരഹിതരും ധാർമ്മികമായി ബലമുള്ളവരും ആവണം. വിഹ്വലയായൊരമ്മയ്ക്ക് തന്റെ മക്കളെ മഹത്ത്വത്തിലേയ്ക്കു നയിക്കാനാവില്ല. എവിടെ ജ്ഞാനത്തിന്റെ അഭാവമുണ്ടോ അവിടെ ഭയമുണ്ടു്. നമ്മുടെ ജീവിതം ഈ സത്യത്തെ സദാ വെളിവാക്കുന്നു. നിരക്ഷരയായൊരമ്മയുടെ കുട്ടി രോഗത്തിലേയ്ക്കു വഴുതിവീഴുന്നു. എന്തു ചെയ്യണമെന്നമ്മയ്ക്കറിയില്ല അവൾ ഭയവിഹ്വലയും ദുഖിതയുമായിത്തീരുന്നു എന്നാലവൾക്ക് ശരീരശാസ്ത്രത്തിൽ അല്പമെങ്കിലും പരിജ്ഞാനമുണ്ടെങ്കിൽ തന്റെ കുഞ്ഞിനെന്താണ് സംഭവിച്ചിരിയ്ക്കുന്നതെന്നവൾ മനസ്സിലാക്കുകയും സമാധാനപൂർവ്വം പരിഹാരമാരായുകയും ചെയ്യും. നിർഭയത്വം പ്രപഞ്ചനിയമങ്ങളെക്കുറിച്ചുള്ള അറിവിൽ നിന്നാണുളവാകുന്നതു്. അതുകൊണ്ടു് അറിവാണ് ശക്തി. പരിശുദ്ധധാർമ്മികതപൂർണ്ണവും സർവ്വാത്മകവുമായ ഈശ്വരജ്ഞാനത്തിൽ നിന്നുളവാകുന്ന നിർഭയത്വം അതിലും മേലെയാണ്

നമ്മുടെ പഴയ തലമുറ കഴിഞ്ഞ ഏതാനും നൂററാണ്ടുകളിൽ ഭയ ന്നാണു് ജീവിച്ചിരുന്നതു്. ഇന്നത്തെ സന്താനങ്ങൾ കൂടുതൽ ഭയരഹി തരാണു്. ഭാരതത്തിലെമ്പാടുമുള്ള കൊച്ചു കുട്ടികളിൽ ആൺപെൺ ഭേദമില്ലാതെ ഞാനീ നിർഭയത്വം കണ്ടിട്ടുണ്ടു്. അവരിൽ സ്വാമി വിവേകാനന്ദൻെറ ചൈതന്യം രൂപപ്പെട്ടിരിയ്ക്കുന്നതായി നാം കാ ണുന്നു ആദ്ധ്യാത്മികമൂല്യങ്ങളിൽ പ്രഥമവും പ്രധാനവുമായതു് ഈ അഭയമാണെന്നു് ശ്രീകൃഷ്ണൻ ഭഗവദ്ഗീതയിൽ പറയുന്നു. (VI-1)

'അഭയം സത്വസംശുദ്ധിഃ ജ്ഞാനയോഗവ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച സ്വാദ്ധ്യായസ്തപ ആർജ്ജവം.'

ഈശ്വരസാക്ഷാത്കാരത്തോടെ നാം പൂർണ്ണമായ അഭയം കൈവരിയ്ക്കുന്നു. ഉപനിഷത്തു് ഈശ്വരനെ നിർവ്വചിയ്ക്കുന്നതുതന്നെ അഭയമെന്നാണു്. (അഭയം ബ്രഹ്മ) സർവ്വാത്മാവായ ബ്രഹ്മത്തെ സാ ക്ഷാത്കരിയ്ക്കുന്നതോടെ ഒരുവൻ അഭയത്തിലെത്തുന്നു. അപരിമേ യമായ അറിവിൽനിന്നാണു് അഭയം കൈവരുന്നതു്. അതായതു് സർവ്വഭൂതങ്ങളുമായും നമുക്കുള്ള ഏകീഭാവം മനസ്സിലാക്കുമ്പോൾ അപ രിമേയമായ അറിവുതന്നെയാണു്, ആ അപരിമേയമായ പ്രേമം. അവിടെ ഭയമില്ല. എവിടെ അഭയമുണ്ടോ അവിടെ അന്ധവിശ്വാസ ങ്ങളില്ലെന്നു സ്വാമി വിവേകാനന്ദനും പറയുന്നു.

മനുഷ്യനെ സ്ത്രീപുരുഷഭേദമെന്യേ അന്ധവിശ്വാസങ്ങളിൽനി ന്നും ഭയത്തിൽനിന്നും കുത്സിതപ്രവർത്തനങ്ങളിൽനിന്നും സങ്കുചിത സ്വാർത്ഥങ്ങളിൽനിന്നും മോചിപ്പിയ്ക്കുന്നതിനും അവരുടെ നൈസർഗ്ഗി കമായ പവിത്രത സാക്ഷാത്കരിക്കുന്നതിനും ഉതകുന്ന ഒരു വിദ്യാഭ്യാ സപദ്ധതി സ്വാമി വിവേകാനന്ദൻ നിർദ്ദേശിയ്ക്കുന്നു. അവിടെ ശാസ്ത്ര വും മതവും കൈകോർത്തു നിലകൊള്ളുന്നു. അദ്ദേഹത്തിൻെറ തന്നെ വാക്കുകളുദ്ധരിച്ചാൽ:—

'നമുക്കു വേണ്ടതു് വേദാന്തവുമായി ചേർന്നനില്ക്കുന്ന പാശ്ചാ ത്യശാസ്ത്രമാണു്. അതിൻെറ മാർഗ്ഗരേഖ ബ്രഹ്മചര്യവും സ്വാത്മാവി ലുള്ള ശ്രദ്ധയും വിശ്വാസവും ആയിരിയ്ക്കണം.'

## 5 വിദ്യാഭ്യാസം മൂന്നു തരം അന്ധകാരത്തെ ഇല്ലാതാ ക്കുന്നു.

അത്തരമൊരു സങ്കലനം സമഗ്രമായ മാനവവികാസത്തിനും ക്ഷേമത്തിനും ഇടയാക്കും. വൈയക്തികവും സാമൂഹികവുമായ മാന വജീവിതത്തിൻെറ എല്ലാ മേഖലകളെയും ജാജ്ജ്വല്യമാനമാക്കി ക്കൊണ്ടു് മാനവികതയുടെ മഹത്ത്വത്തിൻെറ പൂർത്തീകരണത്തിനു് അതു് ഇടയാക്കും.

മൂന്നുതരം അന്ധകാരങ്ങളെ വിദ്യാഭ്യാസം ഉച്ചാടനം ചെയ്യും. ഒന്നാമതായി മനുഷ്യന്റെ ശാരീരികചേഷ്ടകളെ തടയുന്ന അജ്ഞാനം അതായതു് ഭൗതികമായ തമസ്സ്. രണ്ടാമതു, സാമൂഹികലോകത്തെയും അതിന്റെ നിയമങ്ങളെയും കുറിച്ചുള്ള അറിവില്ലായ്മയിൽ നിന്നും വരുന്ന മാനസികാന്ധകാരം. മൂന്നാമതു് മനുഷ്യന്റെ ആന്തരികമായ പ്രകൃതിയെ അതായതു് ആദ്ധ്യാത്മികഭാവത്തെ ഭരിയ്ക്കുന്ന നിയമങ്ങളെ കുറിച്ചുള്ള അജ്ഞാനത്തിൽനിന്നുളവാകുന്ന ആദ്ധ്യാത്മികാന്ധ്യം.

ഒന്നാമത്തെ അന്ധകാരത്തെ ആരോഗ്യവും ധനവും കൊണ്ടു് ഇല്ലാതാക്കാം. രണ്ടാമത്തേതിനെ മതേതരവിദ്യാഭ്യാസംകൊണ്ടും സാധനയോടൊപ്പം ആദ്ധ്യാത്മികജ്ഞാനമുൾക്കൊള്ളുന്ന മതബോധനത്തിലൂടെ മാത്രമേ മൂന്നാമത്തേതിനെ അതിജീവിയ്ക്കുവാൻ കഴിയൂ. സാധനയാണു് മതത്തിന്റെ ഉൾക്കാമ്പു്. ദേവാലയങ്ങളും, പള്ളികളും, യാഗാദികളും ഉത്സവങ്ങളും മററും മററും സാധനയുടെ വെറും ബാഹ്യഭാവങ്ങൾ മാത്രമാണു്. സാധനയുടെ ആഭ്യന്തരസത്ത യമനിയമാദികളും ഈശ്വരഭക്തിയും ധ്യാനവുമാണു്. ഈ സാധനകളെല്ലാം പരിമിതിയിൽനിന്നു് അപരിമേയമായ ആനന്ദത്തിലേക്കുള്ള പ്രയാണമാണു്. അവിടെ മാത്രമാണാനന്ദമെന്നുപനിഷത്തുകൾ ഉദ്ഘോഷിക്കുന്നു. പരിമിതിയിൽ ആനന്ദമില്ല. ദൃശ്യങ്ങളോടുള്ള സംഗം ലൗകികതയാണു്. ഈ ലൗകികതയാണു് ആത്മവികാസത്തിനു തടസ്സം. വിദ്യാഭ്യാസം ഈ തടസ്സത്തെ മാററണം. അതുകൊണ്ടു് എല്ലാ വിദ്യാഭ്യാസവും തമസ്സിൽ നിന്നു് ജ്യോതിസ്സിലേക്കുള്ള പ്രയാണമാണു്. ബൃഹദാരണ്യകോപനിഷത്തുദ്ഘോഷിക്കുന്ന മാനവഹൃദന്തത്തിന്റെ അത്യുൽക്കടമായ പ്രാൎത്ഥനയിതാണു്. (1-3-25) തമസോ മാ ജ്യോതിർഗമയ - തമസ്സിൽനിന്നു് എന്നെ ജ്യോതിസ്സിലേക്കു നയിയ്ക്കേണമേ ആ വിദ്യാഭ്യാസത്തിലൂടെ കുടുംബം ഒരു അദ്ഭുതകേന്ദ്രമായിത്തീരുന്നു. അവിടെ ഓരോ ഹൃദയവും മററൊന്നിനു് തുറന്നുകൊടുക്കയും എല്ലാ ഹൃദയങ്ങളും ലോകത്തിനു മുമ്പിൽ തുറക്കുകയും ചെയ്യുന്നു. ശരിയായ സാർവ്വലൗകികതയുടെ നേട്ടം ഇതാണു്. കുടുംബത്തിന്റെ പരിമിതപരിതസ്ഥിതിയിൽ ഈ സാർവ്വലൗകികതയുടെ മുദ്രയാണു് 'അമ്മ'. അവൾ കുടുംബത്തിലെ എല്ലാവരേയും ഉൾക്കൊള്ളുന്നു, ആരെയും തിരസ്കരിക്കുന്നില്ല.

എന്നാലീ സ്വഭാവം കുടുംബത്തിന്റെ പരിമിതികളെയും അതിജീവിയ്ക്കണം. അതു് കുടുംബത്തിലെ ഓരോ അംഗത്തിലും കൂടി രൂപപ്പെടണം. രാഷ്ട്രത്തിലെ ഓരോ പൗരനിലും അതുളവാകണം. നമ്മുടെ ഹൃദയങ്ങൾ നമ്മുടെ കുടുംബത്തിലെ കുട്ടികളെ മാത്രമല്ല സകലകുടുംബങ്ങളിലേയും കുട്ടികളെ പുല്കണം. മാതൃഹൃദയ

ത്തിന്റെ സവിശേഷതയായ വാത്സല്യത്തിന്റെയും ലാളനയുടെയും പ്രേരണ ഓരോ പൗരനിലും വളർത്തിയെടുക്കുന്നതാണ് ശരിയായ വിദ്യാഭ്യാസം. ഈശ്വരനെ ജഗജ്ജനനിയായി കണക്കാക്കുന്നതിലൂടെ ഭാരതം മാതൃഹൃദയത്തിന്റെ ഈ അപരിമേയമായ സാദ്ധ്യതയെയാണംഗീകരിക്കുന്നതു്.

കഴിഞ്ഞ ഏതാനും നൂററാണ്ടുകളായി ഭാരതീയരായ നാം സങ്കുചിതഹൃദയരും സ്വാർത്ഥമതികളുമായിരിയ്ക്കുന്നു. നമ്മുടെ സാമൂഹ്യബോധം വററിവരണ്ടിരിയ്ക്കുന്നു. നമ്മുടെ ധാർമ്മികജീവിതം വ്യർത്ഥമായ അനുഷ്ഠാനങ്ങളാലും ദൂഷിതഭക്തിയാലും വികൃതമാക്കപ്പെട്ടിരിയ്ക്കുന്നു. വ്യാവഹാരികമായി താൻ മതവിശ്വാസിയാണെന്നഭിമാനിയ്ക്കുമ്പോഴും നമ്മൾ അങ്ങേയററം ലൗകികരായിത്തീരുന്നു. ഈ നിലയിൽ ലൗകികത നമ്മുടെ എല്ലാ വീക്ഷണങ്ങളെയും സ്വഭാവത്തെയും ബാധിയ്ക്കുന്നു. അതു് സ്വതന്ത്രമായൊരു സമൂഹത്തിലെ പൗരന്മാരായിരിയ്ക്കുന്നതിനുള്ള നമ്മുടെ കഴിവുകളെ ഹനിയ്ക്കുന്നു. നമ്മുടെ അമ്മമാരുടെ കുട്ടികളോടുള്ള വാത്സല്യം അവരുടെ കുട്ടികളിലൊതുങ്ങുന്നു. എന്നിട്ടും അവർ ഭക്തിയെ ആഗ്രഹിയ്ക്കുന്നില്ല. നമ്മുടെ സ്ത്രീകൾക്കും പുരുഷന്മാർക്കും മററുള്ളവരുടെ ആനന്ദത്തിൽ യാതൊരു താത്പര്യവുമില്ല.

തീവ്രമായ ലൗകികതൃഷ്ണയിൽ മുങ്ങിക്കുളിച്ചുനില്ക്കുന്ന ദൂഷിതഭക്തിയുടെ ഉത്തമോദാഹരണമാണിന്നു നമ്മുടെ സമൂഹം. ഈ ലൗകികതയെ ഇല്ലാതാക്കുന്നതിനു് നാം വിലകുറഞ്ഞ മാർഗ്ഗങ്ങൾ കണ്ടെത്തിയിരിയ്ക്കുന്നു. പുണ്യനദികളിൽ തീർത്ഥമാടിയും യാഗങ്ങൾ അനുഷ്ഠിച്ചും ഭക്തിയുടെ മററു പ്രകടനങ്ങൾ കാട്ടിയും നാമിതു സാധിയ്ക്കുന്നു. എന്നാൽ സംസാരം നമ്മോടൊരുമിച്ചിരിക്കുന്നു. നമ്മുടെ സമൂഹത്തിലെ പീഡിതവിഭാഗങ്ങൾക്കുമേൽ ഒഴിവാക്കാവുന്ന ദുഃഖങ്ങൾ നമ്മുടെ ക്ഷുദ്രതയും തിന്മകളും കൂടി വാരിവിതയ്ക്കുന്നു. വിശിഷ്യ സ്ത്രീകളുടെയും സാധാരണന്മാരുടെയും മേൽ. നമ്മുടെ സ്ത്രീകൾ പുരുഷന്മാരിൽനിന്നും അനുഭവിയ്ക്കുന്നതിനെക്കാൾ ദുരിതങ്ങൾ തങ്ങളിൽനിന്നനുഭവിയ്ക്കുന്നു.

## 6 ദൂഷിത ഭക്തിയുടെയല്ല ഊർജ്ജസ്വലമായ ആദ്ധ്യാത്മികതയാണു് ആവശ്യം

നമ്മുടെ സാമൂഹ്യജീവിതത്തിന്റെ അന്ധകാരാവൃതവും മ്ലാനവുമായ ലോകത്തേയ്ക്കു് സ്വാമി വിവേകാനന്ദന്റെ ആദ്ധ്യാത്മികസന്ദേശത്തിന്റെ പ്രകാശരശ്മികൾ കടന്നുവന്നു. ലൗകികതൃഷ്ണയ്ക്കു പരിഹാരം ദൂഷിതഭക്തിയല്ലെന്നദ്ദേഹം ബോദ്ധ്യമാക്കി. എന്നാൽ

അതു് ഊർജ്ജസ്വലമായ ആദ്ധ്യാത്മികതകൊണ്ടു് സാധിക്കാമെന്നു് അതിനുള്ള ആദ്യത്തെപ്പടി ഹൃദയവികാസവും സാമൂഹികബോധവും ആന്തരചൈതന്യത്തിന്റെ വെളിച്ചത്തിൽ സമസ്തസൃഷ്ടങ്ങളോടുള്ള പ്രേമവും സേവനവുമാണെന്നും അദ്ദേഹം പറഞ്ഞു. അദ്ദേഹവും ഗുരുനാഥനായ ശ്രീരാമകൃഷ്ണനും നമ്മോടു് സ്വതന്ത്രരായി ലോകത്തു് ജീവിയ്ക്കുവാനും അതേസമയം ലോകം നമ്മളിൽ ജീവിയ്ക്കുവാനനുവദിയ്ക്കരുതെന്നും പറഞ്ഞു. ശ്രീരാമകൃഷ്ണൻ പറയുന്നപോലെ വഞ്ചി ജലോപരിതലത്തിലാണു്. എന്നാൽ വഞ്ചിയിൽ വെള്ളമരുതു്. അതു് യാത്രയ്ക്കുപകടമാണു്. ജീവിതം സത്യത്തിലേയ്ക്കും പൂർണ്ണതയിലേയ്ക്കുമുള്ള ഒരു യാത്രയാണു്. വിവേകംകൊണ്ടും വൈരാഗ്യംകൊണ്ടും ലൗകികതൃഷ്ണയുടെ കാന്താരങ്ങളെ വെട്ടിത്തെളിയിയ്ക്കുവാനുള്ള കഴിവു് മനസ്സിനുണ്ടാവുന്നു. ഈ ഭാരത്തിൽനിന്നു് മുക്തമാവുന്നതോടെ ജീവിതം സത്യത്തിലേയ്ക്കും പൂർണ്ണതയിലേയ്ക്കും വികസിയ്ക്കുന്നു. ഈ പദ്ധതിയിൽ വിദ്യാഭ്യാസവും മതബോധനവും ജീവിതസാക്ഷാൽക്കാരത്തിന്റെ ഏകീകൃതശിക്ഷണ സമ്പ്രദായത്തിൽ സമന്വയിയ്ക്കുന്നു.

## 7 ഈ അങ്കണത്തിലെ ശ്രീരാമകൃഷ്ണദേവാലയവും അതിന്റെ പ്രാധാന്യവും

ജഗദംബികയുടെ അവതാരങ്ങളാണു് സ്ത്രീകളെന്നു് നമ്മുടെ തത്ത്വചിന്ത നമ്മെ പഠിപ്പിയ്ക്കുന്നു, ഈ ദൃഷ്ടിയിൽവേണം സ്ത്രീകളെ കാണുവാനെന്നു് അതു് പുരുഷന്മാരെ പഠിപ്പിയ്ക്കുന്നു, തങ്ങളുടെ ദിവ്യോദാരമായ പൈതൃകത്തെപ്പററി ബോധ്യപ്പെടുന്നതിനു് സ്ത്രീകളെയും അതാഹ്വാനം ചെയ്യുന്നു. തങ്ങളുടെ ജീവിതത്തിലും സ്വഭാവത്തിലും ആ പരിശുദ്ധി ഉളവാക്കുന്നതിനുള്ള സാധനകൾ അനുഷ്ഠിയ്ക്കുവാൻ അതരുളിച്ചെയ്യുന്നു. ശ്രീരാമകൃഷ്ണനും ശ്രീശാരദാദേവിയും സ്ത്രീപുരുഷന്മാരെ തങ്ങളുടെ നൈസർഗ്ഗികപരിശുദ്ധിയെ കൈവരുത്തുന്നതിനു സഹായിക്കുന്നതിനവതാരംചെയ്തവരാണു്. അവർ വർഗ്ഗവർണ്ണ സ്ത്രീപുരുഷഭേദമെന്യേ സകലരുടെയും ഹൃദയത്തിൽ ഈശ്വരനെ ദർശിച്ചു. നിങ്ങളുടെ ഹോം സയൻസ് കോളേജ് അവക്ക്പ്പിച്ച മനോഹരമായ ദേവാലയംകൊണ്ടു പവിത്രമായിരിയ്ക്കുന്നു. ഈ ദേവാലയം എല്ലാ മതത്തിലും പെട്ട മനുഷ്യരെ സ്വാഗതം ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ ഇതു് ശ്രീരാമകൃഷ്ണൻ സാക്ഷാൽക്കരിച്ച സർവ്വമതസമന്വയത്തിന്റെയും സംശ്ലേഷണത്തിന്റെയും മാതൃകയാണു്. എല്ലാ മതങ്ങളും ഈശ്വരനിലേയ്ക്കുള്ള മാർഗ്ഗങ്ങളാണെന്നദ്ദേഹം പഠിപ്പിച്ചു, ആത്മാവിന്റെ ഈ സാർവ്വലൗകികത്തിനുവേണ്ടിയാണു് അഖിലലോകവും, സമകാലിക ബംഗാളി മുസ്ലീം കവി കാസിനസ്രുൾ ഇസ്ലാം പാടിയതുപോലെ, ശ്രീരാമകൃഷ്ണന്റെ പാദങ്ങളിൽ പ്രണമിച്ചതു്.

ശ്രേഷ്ഠമായ ആദർശങ്ങളും ലക്ഷ്യങ്ങളുമുള്ള ഒരു വരിഷ്ഠ സ്ഥാപനമാണ് നിങ്ങളുടേത്. ദൈവികചൈതന്യം നിങ്ങളിലും നിങ്ങളുടെ കുടുംബങ്ങളിലും ഉളവാക്കുക എന്ന വിശിഷ്ടമായ ലക്ഷ്യം അതിനുണ്ട്. മനുഷ്യഹൃദയങ്ങളിൽ ഈശ്വരൻ കുടിയിരിക്കുന്നതുകൊണ്ട് ഈശ്വരപ്രേമം മാനവസേവയും മാനവപ്രേമവുമായിത്തീരണം. പ്രേമനിർഭരമായ ഹൃദയം നിങ്ങളുടെ എല്ലാ പ്രവർത്തനങ്ങളെയും മഹത്തരമാക്കുന്നു. പ്രേമം ചെറിയ പ്രയത്നങ്ങളെപ്പോലും അർത്ഥഗർഭവും വിപുലവുമാക്കുന്നു. ഹൃദയപൂർവ്വമല്ലാത്ത ചെയ്തികൾ എത്ര വലുതായിരുന്നാലും അനർത്ഥവും നിഷ്ഠുരവുമായിത്തീരുന്നു. ശ്രീരാമകൃഷ്ണൻ പറഞ്ഞതുപോലെ ജീവിതത്തിന്റെ എല്ലാ അന്വേഷണങ്ങളും അനേകം പൂജ്യങ്ങളാണ്. പൂജ്യത്തിനു സ്വയം വിലയില്ല. എന്നാൽ അവയുടെ പിന്നിൽ 'ഒന്നു'' വരുന്നതോടെ അവ പൂർണ്ണവിലയുള്ളതായിത്തീരുന്നു. ആ ഒന്നാണ് ഈശ്വരൻ. ആദ്യം ഈശ്വരൻ, പിന്നെ ജഗത്ത്. അപ്പോൾ ജഗത്തിലുള്ള എല്ലാം അർത്ഥപൂർണ്ണമാവും. സമ്പത്തും, അധികാരവും, ആനന്ദവും എല്ലാം. ഇതിന് ശ്രീരാമകൃഷ്ണൻ ഒരു കവിയെ ഉദ്ധരിച്ചു പാടുന്നു. ''ഏഹ സംസാരമജാര കുതി'' (ഈ ലോകം ആനന്ദഭവനമാണ്.)

# 30

# സ്വാമി വിവേകാനന്ദനും ആധുനികഭാരതവും *

## 1 ആമുഖം

ഈ നഗരത്തിൽ ഇന്നു നടക്കുന്ന ആഘോഷത്തിൽ പങ്കുചേരുന്നതിന് എന്നെ ക്ഷണിച്ചതിൽ വിവേകാനന്ദകേന്ദ്രത്തോട് ഞാൻ നന്ദിയുള്ളവനാണ്. കന്യാകുമാരി ജില്ലയിലുടനീളം സ്വാമി വിവേകാനന്ദന്റെ ജന്മദിനം ആഘോഷിക്കുകയാണ്. 1970ൽ വിവേകാനന്ദശിലാസ്മാരകസമിതിയുടെ ആഭിമുഖ്യത്തിൽ വിവേകാനന്ദസ്മാരകം നിലവിൽ വന്നതോടെ ഈ ജില്ലയിലെ വിവേകാനന്ദജയന്തി ആഘോഷം ദേശീയപ്രാധാന്യമുള്ള ഒന്നാണ്.

## 2 കന്യാകുമാരി – അതിന്റെ ദേശീയവും അന്തർദേശീയവുമായ നൂതനപ്രാധാന്യം

ഇന്ന് കന്യാകുമാരിജില്ല തമിഴ്നാടിന്റെ ഭൂപടത്തിലോ ഭാരതത്തിന്റെ ഭൂപടത്തിലോ മാത്രമല്ല ലോകഭൂപടത്തിൽത്തന്നെ പ്രാധാന്യമർഹിക്കുന്ന ഒന്നാണ്. ലോകത്തിലെ ചിന്തകളുടെയും അഭിലാഷങ്ങളുടെയും മഹത്തായ പ്രവാഹങ്ങളും പ്രതിപ്രവാഹങ്ങളും ഭാരതത്തിന്റെ ഈ മൂലയിൽ സമ്മേളിക്കുന്നു. അത് സ്വാമി വിവേകാനന്ദനോടുകൂടിയാണ് കന്യാകുമാരിജില്ലയ്ക്കു സാധിച്ചതു്. ഭാരതത്തിന്റെ ആധുനികചരിത്രത്തിലെ മഹത്തായ ഒരു നാഴികക്കല്ലാണതു്. ഇവിടെ ഇന്ത്യയുടെ തെക്കേ അററത്തു് കന്യാകുമാരി. ഇവിടെനിന്ന് 2000 മൈൽ വടക്ക് ഹിമവാനും. ഭാരതത്തിന്റെ സംസ്കാരത്തിന്റെയും മതത്തിന്റെയും തത്ത്വചിന്തയുടെയും ചരിത്രത്തിൽ അതു നിർണ്ണായകപങ്കു വഹിച്ചിട്ടുണ്ട്.

ഇന്ന് കന്യാകുമാരിയിൽ നമുക്ക് ഈ സ്മാരകവുമുണ്ട്. അതു നിമിത്തം ഈ ജില്ല പൂർണ്ണമായും ദേശീയപ്രചോദനത്തിന്റെ സ്രോതസ്സായിരിക്കുന്നു. ഈ ജില്ലയിലെ ജനങ്ങൾ അവർ ഏതു വംശത്തിലും സമുദായത്തിലും പെട്ടവരാവട്ടെ വിവേകാനന്ദശിലാസ്മാരകത്തി

---

* സ്വാമി വിവേകാനന്ദന്റെ 113-ാം ജന്മവാർഷികത്തോടനുബന്ധിച്ച് 11-1-1976-ന് നാഗർകോവിലിൽ ഗവമ്മേണ്ട ഹൈസ്കൂൾ ഹാളിൽ വിവേകാനന്ദകേന്ദ്രത്തിന്റെ ആഭിമുഖ്യത്തിൽ നടന്ന സമ്മേളനത്തിൽ ചെയ്ത പ്രസംഗം.

ന്റെ പ്രാധാന്യവും വിവേകാനന്ദകേന്ദ്രത്തിന്റെ പ്രവത്തനങ്ങളും മനസ്സിലാക്കുന്നതോടെ അവരുടെയിടയിൽ അഭൂതപൂർവ്വമായ ഒരുണർവ്വുണ്ടാകും. കഴിഞ്ഞ പതിന്നാലു പതിനഞ്ചുസംവത്സരങ്ങളായി സ്വാമി വിവേകാനന്ദന്റെ നാമധേയത്തിൽ ഇവിടെ നടന്നു വരുന്ന പ്രവത്തനങ്ങളുടെ പ്രാധാന്യത്തിലേയ്ക്കു് ജനശ്രദ്ധയാകർഷിയ്ക്കുന്നതിനുദ്ദേശിച്ചുള്ളതാണീ ആഘോഷം.

വിവേകാനന്ദസ്മാരകം സ്ഥാപിച്ചതിനുശേഷം എത്ര സഹസ്രം ആളുകൾ ഭാരതത്തിന്റെ നാനാഭാഗങ്ങളിൽനിന്നും ലോകത്തിന്റെ വിവിധഭാഗങ്ങളിൽനിന്നും കന്യാകുമാരിയിലെത്തിയിട്ടുണ്ടു് ! ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും ആളുകൾ ഇങ്ങോട്ടു വരുന്നതു് ഭാരതത്തോടും, ഭാരതീയസംസ്കാരത്തോടും, മതത്തോടും, ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരോടും അവർക്കുള്ള പ്രേമവും ആദരവും നിമിത്തമാണു്. ഓരോ വഷ്വും ഇവിടെക്കുടുന്ന പുരുഷാരം വദ്ധിച്ചുകൊണ്ടേയിരിയ്ക്കുന്നു. ഒരു നൂറു സംവത്സരത്തിനപ്പുറം തമിഴ്നാട്ടിലെ ഈ ജില്ലയ്ക്കുണ്ടാകുന്ന പരിണാമം നമുക്കൂഹിക്കാവുന്നതേയുള്ളു. ഇന്നത്തെ നിലയിൽ ഈ ജില്ലയിലെ ജനങ്ങൾക്കാണു് ആ ദീഘദൃഷ്ടിയും ഭവിഷ്യത്ജ്ഞാനവും ഉണ്ടാവേണ്ടതു്. തമിഴ്നാട്ടിലോ ഭാരതത്തിലോ മാത്രമല്ല ലോകത്താകെ ഈ ജില്ലയ്ക്കുണ്ടാവാൻ പോകുന്ന പ്രാധാന്യം കണക്കിലെടുത്തു് തദ്വാരാ അവസരത്തിനൊത്തുയരാനും ഈ പ്രവത്തനങ്ങളെ ശക്തിപ്പെടുത്തുവാനും അതുവഴി ദേശീയവും മാനവികവുമായ പൂർണ്ണതയുടെ നൂതനസന്ദേശം നമ്മിലേയ്ക്കെത്തിയ്ക്കുന്നതിനു് തയ്യാറെടുക്കുവാനും കഴിയണം.

## 3 സ്വാമി വിവേകാനന്ദനും കന്യാകുമാരിയും

ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലുമുള്ള ജനങ്ങൾക്കു് സ്വാമി വിവേകാനന്ദന്റെ നാമധേയം ഇന്നു് സുപരിചിതമായിക്കൊണ്ടിരിയ്ക്കുന്നു. നൂതനയുഗം നമുക്കു നേരെ വലിച്ചെറിയുന്ന അനേകം വെല്ലുവിളികളെ അഭിമുഖീകരിക്കുന്നതിനു് സ്വാമിജിയുടെ സന്ദേശവും ശക്തിയും ഭാരതത്തിൽ നമുക്കനിവാര്യമാണു്. സ്വാമി വിവേകാനന്ദനെപ്പോലൊരു നേതാവിനെ ലഭിക്കുന്നതിനുള്ള സൗഭാഗ്യം വളരെ കുറച്ചു രാഷ്ട്രങ്ങൾക്കേ ഉള്ളൂ. ബൗദ്ധികമായി മാത്രമല്ല അളവററ സ്വഭാവമഹിമയും ഇച്ഛാശക്തിയുമുള്ള ഒരു വ്യക്തി എന്ന നിലയിൽ മാത്രവുമല്ല, അത്യുന്നതമായ ആദ്ധ്യാത്മികതയുടെ ഉറവിടം എന്ന നിലയിലും അദ്ദേഹം ശ്രദ്ധേയനായിരുന്നു. ഭാരതത്തിന്റെ ആദ്ധ്യാത്മികചരിത്രത്തെയും നമ്മുടെ സംസ്കാരത്തിന്റെ ചൈതന്യത്തെയും എല്ലാം മുഴുവനായും നുകന്ന അദ്ദേഹം ഭാരതത്തിന്റെ സാംസ്കാരികവും ആദ്ധ്യാത്മികവുമായ സന്ദേശവാഹകനെന്ന നിലയിൽ പാശ്ചാ

ത്യലോകത്തെത്തി. നൂററാണ്ടുകൾക്കിടയിൽ ഇദം പ്രഥമമായാണ് നമ്മുടെ സംസ്കാരത്തിന്റെയും ആദ്ധ്യാത്മികതയുടെയും പ്രാമാണിക മായ ഭാഷയിൽ ഭാരതം ലോകത്തോടു സംസാരിക്കുന്നതു്. കന്യാകുമാരിയിലെ പാറയിൽ ധ്യാനനിഷ്ഠനായിരുന്ന് തന്റെ ജീവിതദൗത്യം കണ്ടെത്തിയതിനുശേഷമാണ് ഈ മഹത്കൃത്യത്തി ന് സ്വാമി വിവേകാനന്ദൻ തീരുമാനിച്ചതു്. അതുകൊണ്ടു് ഈ പാറ പ്രത്യേകം പ്രാധാന്യമർഹിക്കുന്നു. സ്വാമിജിതന്നെ തന്റെ കത്തുക ളിൽ പറഞ്ഞിട്ടുണ്ടു്. 'കന്യാകുമാരീദേവിയുടെ ക്ഷേത്രത്തിനടുത്തു് ഭാരതത്തിന്റെ അററത്തുള്ള പാറക്കഷണത്തിലിരുന്നപ്പോൾ ഞാൻ ഒരു പദ്ധതി കണ്ടെത്തി' ഇവ അദ്ദേഹത്തിന്റെ വാക്കുകളാണ്.

ആ പദ്ധതി ദ്വിമുഖമായിരുന്നു. നമ്മുടെ ജനങ്ങളുടെ ദാരിദ്ര്യവും പിന്നോക്കാവസ്ഥയും സാമൂഹ്യമായ അനീതികളും ഇല്ലാതാക്കുന്ന തിനു സഹായകമാംവിധം മാനവനിർമ്മാണത്തിന്റെയും രാഷ്ട്രപുനരു ദ്ധാരണത്തിന്റെയും തത്ത്വചിന്തയും മതവും പ്രചരിപ്പിക്കുക. നമ്മു ടെ ചിരപുരാതനമായ സനാതനധർമ്മത്തിന്റെ പരീക്ഷിച്ചറിഞ്ഞ യുക്ത്യധിഷ്ഠിതമായ വേദാന്തസത്യങ്ങളെ ബാക്കിലോകത്തിനു് പ്ര ദാനം ചെയ്യുക. കന്യാകുമാരിയിലെ ധ്യാനത്തിൽനിന്നുണർന്ന വിവേ കാനന്ദന്റെ ശ്രദ്ധ ആവശ്യമായി വന്ന രണ്ടു മഹത്കർമ്മങ്ങൾ ഇവ യായിരുന്നു, അദ്ദേഹത്തിന്റെ ശേഷിച്ച ജീവിതത്തിന്റെ ചരിത്രം ഇക്കാര്യം വെളിപ്പെടുത്തുന്നു. ചുരുങ്ങിയ പത്തു സംവത്സരങ്ങൾ എത്ര തീവ്രമായൊരു ജീവിതമാണദ്ദേഹം നയിച്ചതു് ! എന്തൊരു മുന്നേററമാണ് കിഴക്കും പടിഞ്ഞാറും അദ്ദേഹം കൊണ്ടു വന്നതു് ! നമ്മുടെ ചരിത്രത്തിലും ആധുനികപാശ്ചാത്യചരിത്രത്തിലും എത്ര വലിയ സ്വാധീനമാണ് അദ്ദേഹം നേടിയതു്. ഇവിടെയും എവിടെ യുമുള്ള ജനങ്ങളുടെ ചിന്തയും കാഴ്ചപ്പാടും പത്തു സംവത്സരക്കാലത്തെ തിരക്കിട്ട ജീവിതംകൊണ്ടദ്ദേഹം മാററിമറിച്ചു. മതത്തിന്റെ ലോക ത്തു് പടിഞ്ഞാറൻ ചിന്തയിൽ അദ്ദേഹമുളവാക്കിയ സ്വാധീനമെന്താ ണെന്ന് ഇനിയും നമ്മളിൽ പലർക്കും അറിയില്ല.

## 4 ഭാരതത്തിന്റെ സന്ദേശം സ്വാമി വിവേകാനന്ദൻ പാശ്ചാത്യലോകത്തെ അറിയിക്കുന്നു.

അമേരിക്കയിൽ അനേകം മതങ്ങൾ നിലവിലുണ്ടു്. ക്രിസ്തു മതം തന്നെ അനേകം വർഗ്ഗനാമങ്ങളിൽ വിഭജിച്ചിരിക്കുന്നു. അവ യിൽ മിക്കതും പരസ്പരം ശത്രുതയിലാണ്. അവയെല്ലാം ക്രിസ്തീ യേതരമതങ്ങളോടു ശത്രുതയിലും. അങ്ങനെയുള്ള അമേരിക്കയിലാ ണ് സ്വാമി വിവേകാനന്ദൻ വൈദികകാലം മുതൽ ശ്രീരാമകൃഷ്ണൻ

വരെയുള്ള ഭാരതീയഋഷിമാരുടെ സ്വരൈക്യത്തിൻേറയും, പ്രേമത്തിൻെറയും സഹവർത്തിത്വത്തിൻേറയും മഹത്തായ സന്ദേശം പ്രചരിപ്പിച്ചതു്. 1893ൽ ചിക്കാഗോമതമഹാസമ്മേളനത്തിൻെറ സമാപനവേളയിൽ അദ്ദേഹം ഉച്ചരിച്ച ഭാവിസൂചകങ്ങളായ വാക്കുകഠ യഥാൎത്ഥത്തിൽ മതങ്ങളുടേതായ പാരസ്പര്യങ്ങളുടെ മേഖലയിൽ പാശ്ചാത്യലോകത്തു് ഇന്നു് സാക്ഷാത്കരിച്ചു തുടങ്ങിയിരിക്കുന്നു. എല്ലാ മതങ്ങളുടെയും കൊടിക്കൂറയിൽ അനതിവിദൂരഭാവിയിൽ ഏതുതരം പ്രതിബന്ധങ്ങളുണ്ടായാലും ഇങ്ങനെ രേഖപ്പെടുത്തും. 'സഹായം മതി, സമരം, വേണ്ട' 'സ്വീകരിക്കുക, നശിപ്പിക്കരുതു്.' 'സ്വൈരൈക്യവും സമാധാനവും, വിയോജനമില്ല. 'ലോകമതങ്ങഠ പരസ്പരം സഹായിക്കുകയും സഹകരിക്കുകയും ചെയ്യണം. പരസ്പരം പോരാടാതെയും വെറുക്കാതെയും ഇരിയ്ക്കണം. നൂററാണ്ടുകളോളം മതത്തിൻെറ സന്ദേശം പാശ്ചാത്യലോകത്തെ പരസ്പരവിദ്വേഷം കൊണ്ടു് ദൂഷിപ്പിച്ചു. ഇക്കാലമത്രയും അവിടെയുണ്ടായ അങ്ങേയററത്തെ മതപീഡനം ആധുനികകാലത്തു് പാശ്ചാത്യർ മതത്തെത്തന്നെ തള്ളിപ്പറയുന്നതിനിടയാക്കി. അതിനിന്ദ്യമായ ഈ അന്തരീക്ഷത്തിലാണു് സ്വാമി വിവേകാനന്ദൻ, ഋഗ്വേദത്തിലാരംഭിച്ചിന്നുവരെയുള്ള ഭാരതീയസനാതനസന്ദേശം വിളംബരം ചെയ്തതു്. മതത്തിൻെറ രംഗത്തു് സ്വരൈക്യത്തിൻെറ എത്ര ഉദാത്തമായ ആദൎശമാണു് അതീവ മനോഹരമായി ഭഗവദ്ഗീത കാഴ്ചവെക്കുന്നതു്.

യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാൎത്ഥ സൎവ്വശഃ

ഏതെല്ലാം മാൎഗ്ഗങ്ങളിൽ മനുഷ്യൻ എന്നെ സമീപിച്ചാലും ആ മാൎഗ്ഗങ്ങളിൽക്കൂടിത്തന്നെ ഞാനവരെ സ്വീകരിയ്ക്കുന്നു. എല്ലാ മാൎഗ്ഗങ്ങളും അന്തിമമായി എന്നിൽത്തന്നെ വന്നുചേരുന്നു.

ഭക്തിഗ്രന്ഥമായ ഭാഗവതം ഈ ആശയത്തെത്തന്നെ വിശദമാക്കുന്നു. (2 – 2 – 11)

വദന്തി തത് തത്ത്വവിദഃ തത്ത്വം യത്ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ

ഏകവും അദ്വയവുമായ ശുദ്ധ ബോധസ്വരൂപത്തെത്തന്നെ ബ്രഹ്മമെന്നും (വേദാന്തികഠ) പരമാത്മാവെന്നും (ഭാവാതീതന്മാർ) ഭഗവാനെന്നും (ഭക്തന്മാർ) വിളിയ്ക്കുന്നു.

സത്യം ഒന്നുമാത്രം. നാമതിനെ പല പന്ഥാവിലൂടെ സമീപിയ്ക്കുന്നു. സ്വരൈക്യത്തിൻെറയും സഹകരണത്തിൻെറയും നന്മയുടെയും സന്ദേശം ധാൎമ്മികലോകത്തു് ഭാരതത്തിനു മനസ്സിലാക്കിക്കൊ

ട്ടത്തതിങ്ങനെയാണ്. ഭാരതത്തിലെ പ്രവാചകന്മാർക്കും ഋഷിമാർക്കും മാത്രമല്ല സാധാരണക്കാർക്കും ഭരണരംഗത്തുള്ളവർക്കുപോലും ആ സന്ദേശം പ്രചോദനമരുളി. ഈ നാട്ട് സക്രിയമായ സഹിഷ്ണുതയുടെ നാടായി തുടരുന്നു. ഭാരതീയസംസ്കാരത്തിന്റെ ഈ സവിശേഷതയാണ്, ഭാരതത്തിന്റെ ആദ്ധ്യാത്മികതയാണ്, ശ്രീരാമകൃഷ്ണൻ പരീക്ഷിച്ചറിഞ്ഞതും പുനഃസ്ഥാപിച്ച് ആധുനികലോകത്തിനുള്ള ധനാത്മകമായ ഒരു മഹാസന്ദേശമായി അരുളിച്ചെയ്തതും. ഈ ഒരു സന്ദേശമാണ്, ഈ ഒരു ദർശനമാണ് സ്വാമി വിവേകാനന്ദൻ പാശ്ചാത്യനാട്ടിൽകൊണ്ടെത്തിച്ചതു്. ഇന്ന് അമേരിക്കയിലെ പല നേതാക്കന്മാരും, സഭയിൽപെട്ടവരും സാധാരണക്കാരിൽപ്പെട്ടവരുമായ നേതാക്കന്മാർ, നമ്മോടു പറയുന്നതു്. അമേരിക്കയിൽ മതത്തെ സ്വതന്ത്രമാക്കാൻ സഹായിച്ചതു് വിവേകാനന്ദനാണെന്നാണ്. അമേരിക്കയിലെ സാമൂഹ്യചിന്തയും രാഷ്ട്രീയചിന്തയും സ്വതന്ത്രമാണ്. എന്നാലവിടത്തെ മതം അങ്ങേയററം അസഹിഷ്ണതയും സിദ്ധാന്തശാഠ്യവും നിറഞ്ഞതാണ്. സ്വാമി വിവേകാനന്ദന്റെ സന്ദേശം അവരുടെ മതപരങ്ങളായ ആശയങ്ങൾ, അവരുടെ സാമൂഹ്യ രാഷ്ട്രീയാദർശങ്ങൾ പോലെ, സ്വതന്ത്രമാവണമെന്ന് അവരെ ബോദ്ധ്യപ്പെടുത്തി. ഈ പ്രവർത്തനം മററു മതങ്ങളുമായുള്ള സംവാദനത്തിനും സംവേദനത്തിനുമുള്ള അഭിവാഞ്ഛ അവരിൽ ഇക്കാലത്തുളവാക്കി. പാശ്ചാത്യലോകത്തു് ധാർമ്മികജീവിതത്തിന്റെ രംഗവേദിയിൽ ഇതു് പുതിയ ഒരുണർവ്വുണ്ടാക്കി. പാശ്ചാത്യമനസ്സുകളുടെ മേൽ വിശേഷിച്ച് ധാർമ്മികജീവിതത്തിന്റെ രംഗത്തു് നിങ്ങൾ ശ്രദ്ധിച്ചാൽ ഭാരതത്തിന്റെ സ്വാധീനമെത്രയെന്നു ബോദ്ധ്യമാകും. കഴിഞ്ഞ ഒരു നൂററാണ്ടായി ഭാരതത്തിന്റെ മഹനീയമായ ദർശനവും ചിന്തയും പാശ്ചാത്യമനസ്സുകളിൽ ആഴ്ന്നിറങ്ങിയിട്ടുണ്ട്.

## 5 ഭാരതത്തിനുള്ള വിവേകാനന്ദന്റെ സന്ദേശം: മാനവീകരണവും രാഷ്ട്രപുനർനിർമ്മാണവും

ഭാരതീയ ഋഷിപുംഗവന്മാരുടെ മഹത്തായ ദർശനത്തിന്റെ അടിസ്ഥാനത്തിൽ നൂതനമായൊരു രാഷ്ട്രമായി, നവീനമായൊരു സമൂഹമായി, ഭാരതം വളരണമെന്ന് സ്വാമിജി ആഗ്രഹിച്ചു. അദ്ദേഹം പറഞ്ഞതുപോലെ അദ്ദേഹത്തിന്റെ സ്വരാജ്യനയം മാനവമഹത്ത്വത്തിലധിഷ്ഠിതമായ വേദാന്തദർശനത്താൽ പ്രചോദിതമായ ഒരു നൂതനഭാരതസമൂഹം കെട്ടിപ്പടുക്കുകയെന്നതായിരുന്നു. മനുഷ്യന്റെ സ്വാതന്ത്ര്യവും വ്യക്തിത്വവും കരുത്തും ഇതരന്മാരെ സ്നേഹിക്കുവാനും പരിചരിക്കുവാനുമുള്ള കഴിവും എല്ലാം അവിടെ വളർത്തിയെടുക്കണം. സമ്പൂർണ്ണസമത്വത്തിലധിഷ്ഠിതമായ ജാതിമതാദിചിന്തകളിൽ

നിന്നു മുക്തമായ, അസ്പൃശ്യത തീണ്ടാത്ത, വലുപ്പച്ചെറുപ്പങ്ങളിൽ നിന്നും മോചനം നേടിയ, എല്ലാ മനുഷ്യരിലും ആത്മാവുണ്ടെന്ന ദർശനം സാക്ഷാൽക്കരിയ്ക്കുന്ന ഒരു ഭാരതമായിരുന്നു അദ്ദേഹത്തിൻെറ സങ്കല്പത്തിലുണ്ടായിരുന്നതു്. ഗീതയിലെ ഈ വരികൾ അദ്ദേഹം തൻെറ പ്രഭാഷണങ്ങളിൽ പലപ്പോഴും ഉദ്ധരിച്ചിരുന്നു.

ഇഹൈവ തൈർജ്ജിതഃ സർഗ്ഗോ യേഷാം സാമ്യേ സ്ഥിതം മനഃ
നിർദ്ദോഷം ഹി സമം ബ്രഹ്മ തസ്മാദ് ബ്രഹ്മണി തേ സ്ഥിതാഃ.

ആരുടെ മനസ്സ് സമമായിരിയ്ക്കുന്നുവോ, യാതൊരുവൻ എല്ലാവരിലും ആത്മാവിനെ കാണുന്നുവോ, അയാൾ ഈ ജീവിതത്തിൽ ത്തന്നെ ആപേക്ഷികതയെ വശപ്പെടുത്തിയിരിയ്ക്കുന്നു. എന്തുകൊണ്ടെന്നാൽ ബ്രഹ്മം എല്ലാ തിന്മകളിൽനിന്നും മുക്തവും എല്ലാത്തിലും സമവുമാണു്. അതുകൊണ്ടു് അവർ ബ്രാഹ്മീസ്ഥിതിയിലാണെന്നു പറയപ്പെടുന്നു.

ഈ ദർശനമുള്ള ഒരു മനുഷ്യനിൽനിന്നു് ജാതി, വർഗ്ഗം, നിറം, സ്ത്രീപുരുഷഭേദം തുടങ്ങിയുള്ള വിവേചനങ്ങളൊന്നും കൂടാതെ പ്രേമവും സേവനവും മാത്രമേ ഉളവാകൂ, ഈ മഹത്തായ ദർശനത്തിലൂടെ നമുക്കു് മനുഷ്യനെ ആത്മാവാണെന്ന നിലയിൽ സാക്ഷാൽക്കരിക്കാം. എല്ലാവരിലൂടെയും ഒരേ സൂത്രം കടന്നുപോകുന്നതുപോലെ എല്ലാവരുടെ ആത്മാവും ഒരേയൊരു പരമാത്മാവെന്നു് കാണാം. (ഗീത – 7 – 7)

'മയി സർവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ'

മാലയിലെ മണികൾ ചരടിൽ കോർത്തിരിയ്ക്കുന്നതുപോലെ ഈ ലോകമാകെ എന്നിൽ കോർത്തിരിയ്ക്കുന്നു.

ഇതു് പ്രാചീനരും അർവ്വാചീനരുമായ ഭാരതീയ ഋഷിമാരുടെ ദർശനമാണു്. എന്നാൽ നമ്മുടെ സമൂഹം ആ ദർശനത്തിൻെറ അടയാളം കാണിച്ചില്ല. നമ്മുടെ സമൂഹം നൂററാണ്ടുകൾ തുടർച്ചയായി അത്രുകണ്ടു ചെറിയ കഷണങ്ങളായി പരസ്പരഭിന്നതകൊണ്ടു് പരസ്പരം വ്യത്യസ്തമായി നിലകൊണ്ടു.

## 6 സ്വാമി വിവേകാനന്ദൻ പരിവ്രാജകനെന്ന നിലയിൽ

സമകാലികഭാരതസമൂഹവുമായുള്ള അഗാധവും വസ്തുനിഷ്ഠവുമായ സംബന്ധത്തെ പിൻതുടർന്നാണു് സ്വാമി വിവേകാനന്ദൻെറ കന്യാകുമാരിയിൽവെച്ചുള്ള ധ്യാനവും തുടർന്നു ഭാരതീയജനതയുടെയും ഇതരജനങ്ങളുടെയും ആദ്ധ്യാത്മികോൽക്കർഷത്തിനുവേണ്ടി പ്രയത്നിയ്ക്കുവാനുള്ള അന്തിമതീരുമാനവും ഉണ്ടായതു്. മതത്തിൻെറ മഹത്തായ സത്യങ്ങളും തത്ത്വചിന്തയും ആദ്ധ്യാത്മികതയും എല്ലാം അഞ്ചുവർഷക്കാലം

ശ്രീരാമകൃഷ്ണന്റെ പാദാന്തികത്തിലിരുന്നാണ് സ്വാമി വിവേകാനന്ദൻ പഠിയ്ക്കുകയും സാക്ഷാത്കരിക്കുകയും ചെയ്തതു്. ശ്രീരാമകൃഷ്ണന്റെ മഹാസമാധിയ്ക്കുശേഷം ഒരു പരിവ്രാജകനെന്ന നിലയിൽ സ്വാമിജി ഭാരതത്തിലുടനീളം സഞ്ചരിക്കുന്നതിൽ മുഴുകി. നമ്മുടെ രാജകുമാരന്മാരുടെയും കർഷകരുടെയും ബുദ്ധിജീവികളുടെയും സാധാരണക്കാരുടെയും ഹിന്ദുക്കളുടെയും മുസ്ലീങ്ങളുടെയും ക്രിസ്ത്യാനികളുടെയും അസ്പൃശ്യരുടെയും മററുള്ളവരുടെയും എല്ലാം കൂട്ടത്തിൽ ഇക്കാലത്തു് അദ്ദേഹം ജീവിച്ചു. അദ്ദേഹം ഭാരതത്തിലെ എല്ലാ ജനങ്ങളെയും സ്നേഹിച്ചു. മാനവപരിഗണനയുടെയും സാമൂഹ്യസ്നേഹത്തിന്റെയും അഭാവത്തിൽ ഭാരതം അധഃപതിയ്ക്കുന്നതും തകരുന്നതും അദ്ദേഹം കണ്ടു. നമ്മുടെ ധാർമ്മികജീവിതം അന്ധവിശ്വാസങ്ങൾകൊണ്ടു ക്ലാവു പിടിച്ചിരിയ്ക്കുന്നു. നമ്മുടെ ജനങ്ങളാവട്ടെ അദ്ദേഹം പറഞ്ഞപോലെ തമസ്സിൽ അഥവാ ആലസ്യത്തിലാണ്ടു കിടക്കുന്നു. ഭാരതത്തിന്റെ ചിരപുരാതനവും മനോഹരവും സുസമ്പന്നവുമായ സംസ്കാരവും അതിന്റെ ഉന്നതമായ തത്ത്വചിന്തയും ആദ്ധ്യാത്മികതയും അതിന്റെ മഹത്പ്രതിനിധികളായ ശ്രീരാമകൃഷ്ണൻ തുടങ്ങിയവർ ഒരു ഭാഗത്തും, നൂററാണ്ടുകളായി അജ്ഞതയിലും, ദാരിദ്ര്യത്തിലും, പിന്നോക്കാവസ്ഥയിലും, സാമൂഹ്യാനീതികളിലും പീഡനത്തിലും ആണ്ടുകിടക്കുന്ന ജനങ്ങളുടെ അധമാവസ്ഥ മറുഭാഗത്തും. ഇവ തമ്മിലുള്ള അന്തരം അദ്ദേഹം കണ്ടു.

അദ്ദേഹത്തിന്റെ ഈയൊരനുഭവമാണ് അതിബൃഹത്തായ മാനുഷികവും ദേശസ്നേഹപരവുമായ അംശങ്ങൾ സ്വാമി വിവേകാനന്ദനിൽ ഉളവാക്കിയതു്. അതു് മനുഷ്യനോടുള്ള അമേയമായ പ്രേമം ആയിരുന്നു. ആ ഒരു ഘടകമാണ് കന്യാകുമാരിയിലെ ധ്യാനവേളയിൽ പ്രകടമായിത്തീർന്നതും. എന്തുകൊണ്ടു് ഭാരതം ഏതാനും നൂററാണ്ടുകളോളം ചരിത്രത്തിന്റെ ചൊല്പടിക്കു കീഴിൽ നിലകൊണ്ടു? ആയിരക്കണക്കിനു് വർഷങ്ങളോളം ഈ രാജ്യം ചരിത്രം സൃഷ്ടിച്ചിരുന്നു. മഹോന്നതങ്ങളായ ദർശനങ്ങൾ സൃഷ്ടിക്കുകയും മഹത്തായ പ്രബോധനങ്ങൾ ലോകത്തിന്റെ എല്ലാ ഭാഗത്തും പ്രസരിപ്പിക്കുകയും ചെയ്തിട്ടുണ്ടു്. എന്നാൽ കഴിഞ്ഞ ഏതാനും നൂററാണ്ടുകളിൽ ഭാരതീയമനസ്സുകൾ സങ്കുചിതമായിത്തീർന്നു. അതിന്റെ എല്ലാ സർഗ്ഗശക്തിയും നഷ്ടമായി. അതു് വിനാശത്തിന്റെ വക്കിലെത്തിയിരിക്കുന്നു. മരണാസന്നമായി കിടന്നിരുന്ന ഭാരതത്തെ ആ നിലയിൽ നിന്നും രക്ഷിച്ചതു് പത്തൊമ്പതാം നൂററാണ്ടിലെ മഹനീയരായ ആചാര്യന്മാരാണ്. അവരിൽ ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും മുമ്പന്തിയിൽ നിലകൊള്ളുന്നു. അതുകൊണ്ടു് ഈയൊരു

ചിന്തയുടെ പശ്ചാത്തലത്തിൽനിന്നും ജനങ്ങളോടുള്ള അഗാധമായ സ്നേഹവും ഭാരതീയചരിത്രത്തിൻെറ സാംഗത്യത്തെക്കുറിച്ചുള്ള സൂക്ഷ്മമായ ഉൾക്കാഴ്ചയും, ആധുനികലോകത്തിനെതിരേയുള്ള വെല്ലുവിളികളെപ്പററിയുള്ള ധാരണയും ഉള്ള സ്വാമി വിവേകാനന്ദൻ കന്യാകുമാരിയിലെ സുദീർഘമായ ധ്യാനത്തിൽ നിന്നും പുറത്തു വന്നു. എല്ലാവക്കും നന്മ ചെയ്യുവാനും ഭാരതത്തിലും അമേരിക്കയിലും യൂറോപ്പിലും എവിടെയുമുള്ള എല്ലാ ജനങ്ങളുടെയും സേവകനായിരിക്കുവാനുമുള്ള വദ്ധമാനമായ ആഗ്രഹം അദ്ദേഹത്തിനുണ്ടായിരുന്നു. ഭാരതത്തിൻെറ അത്തരമൊരു പ്രതിനിധിയെയാണ്, ഭാരതസത്തയുടെ മൂത്തിമദ്ഭാവത്തെയാണ് പാശ്ചാത്യലോകം സ്വാമി വിവേകാനന്ദനിൽ കണ്ടതു്.

## 7 ഭാരതത്തിൻെറ ദേശീയനവോത്ഥാനവും സ്വാമി വിവേകാനന്ദനും

അമേരിക്കയിലെ നാലു സംവത്സരങ്ങൾ നീണ്ട മഹത്കൃത്യങ്ങൾക്കുശേഷം 1897ൽ അദ്ദേഹം ഇന്ത്യയുടെ മണ്ണിൽ തിരിച്ചെത്തി. ആധുനികകാലത്തെ ഭാരതീയചരിത്രത്തിൻെറ ആ ഒരു അദ്ധ്യായം നമ്മുടെ ജനങ്ങളിൽ മഹത്തായ പ്രബോധനത്തിൻെറ കാലമായി എന്നും നിലകൊള്ളുന്നു. ജാഫ്നയിൽനിന്നും 1897 ജനുവരി 25-നു് രാമനാട്ടിലെത്തിയ അദ്ദേഹത്തെ രാജാവും ജനങ്ങളും ആദരപൂർവ്വം സ്വീകരിച്ചു. ഈ മഹാരാജ്യത്തിൻെറ ഉത്തേജനത്തിനുവേണ്ടി സ്വാമിജി തൻെറ ആദ്യത്തെ ഉദ്ദീപനാത്മകമായ സന്ദേശം നല്കി. എന്തുകൊണ്ടെന്നാൽ ഭാരതം എത്രയോ നൂററാണ്ടുകളായി ഗാഢനിദ്രയിലാണ്ടു കിടക്കുന്നതദ്ദേഹം കണ്ടു. നമ്മൾ ഉറക്കത്തിലായിരുന്നു. നമുക്കു് ശക്തിയില്ല. എല്ലാ തിന്മകളും കടന്നുവരുന്നതിനു നാമനുവദിക്കുകയും അവയ്ക്കു കീഴടങ്ങുകയും ചെയ്യുന്നു. വിദേശാക്രമണങ്ങൾ, ആധിപത്യങ്ങൾ, വൈദേശികവും ദേശീയവുമായ പീഡനങ്ങൾ എല്ലാമുണ്ടായി. സ്വാമിജി സ്മരണീയമായ ആ ദിവസം രാമനാട്ടിലെ ആ വേദിയിൽ ഇന്നു ഈ രാജ്യം ഉണൎന്നെഴുന്നേല്ക്കാൻ പോകുന്നുവെന്നും ആ ഉണവ്വ് മഹത്തരമായിരിക്കുമെന്നും പ്രഖ്യാപിച്ചു. അദ്ദേഹത്തിൻെറ വാക്കുകൾ അങ്ങേയററം സത്യമായി ഭാവിസൂചകമായി ഇന്നും കാണുന്നു. (കൊളംബോ മുതൽ അൽമോറ വരെ Vol. III. പേജ് 145-46)

സുദീർഘമായ രാത്രി അവസാനിയ്ക്കാറായെന്നു തോന്നുന്നു. അങ്ങേയററം ദുഃസഹങ്ങളായ കഷ്ടപ്പാടുകൾ ഒടുവിൽ അവസാനിക്കുന്ന മട്ടായി. ജഡമെന്നു കരുതിയ വസ്തു ഇതാ ഉണരുന്നതിനു തുടങ്ങുന്നു. ...നമ്മുടെ മാതൃഭൂവായ ഭാരതം അഗാധവും സുദീർഘവുമായ നിദ്രയിൽ

നിന്നെഴുന്നേല്ക്കുകയാണ്. ഇനിയാർക്കും ഭാരതത്തെ നിരോധിക്കാനാവില്ല. ഇനിയൊരിക്കലും അവൾ ഉറങ്ങാൻ ഭാവവുമില്ല. ഇനിയൊരു ബാഹ്യശക്തിക്കും ഭാരതത്തെ പിന്നോട്ടു പിടിച്ചു മാററാനാവില്ല. അനന്തശക്തിയുള്ള ആ മഹാസത്വം തൻകാലിൽ നില്ക്കുന്നതിനു വട്ടം കൂട്ടുകയാണ്.

എത്ര സ്മരണീയമായ വാക്കുകൾ ! കഴിഞ്ഞ എഴുപതോ എൺപതോ സംവത്സരങ്ങളായി നാം ഈ പ്രവചനാത്മകമായ ദർശനത്തിന്റെ സാക്ഷാത്കാരമല്ലാതെ മററെന്താണ് കാണുന്നത്. രാഷ്ട്രത്തിന്റെ അളവററ ശക്തി തൻകാലിൽ നില്ക്കുന്നതിനെഴുന്നേല്ക്കുന്നു.

ഉണർവ്വിന്റെ ആദ്യനാളുകളിലെ രാഷ്ട്രീയവും സാമൂഹ്യവുമായ സംഗരത്തിനേതാനും ദശകങ്ങൾക്കുശേഷം 1947-ൽ നാം രാഷ്ട്രീയമായി സ്വതന്ത്രരായി. 1950-ൽ നമുക്ക് സ്വതന്ത്രമായ ജനാധിപത്യറിപ്പബ്ലിക്കിന്റെ ഒരു ഭരണഘടന നിലവിൽ വന്നു. ഭാരതത്തെക്കുറിച്ചും ഭാരതീയസംസ്കാരത്തെക്കുറിച്ചും അഭിമാനം പൂണ്ടിരുന്ന ഭാരതത്തിലെ വിദ്യാസമ്പന്നരായ ജനങ്ങൾക്ക് ഭാരതത്തിനു് ഒരു വെല്ലുവിളിയായാണ് സ്വാതന്ത്ര്യം കൈവന്നതു്. അവർ വേണം ഈ മഹത്തായ ഉണർവ്വ് മുമ്പോട്ടുകൊണ്ടുപോകാൻ, അതുവഴി മുഴുവൻ ജനങ്ങളും മാനവമഹത്ത്വത്തിന്റെയും, സമത്വത്തിന്റേയും സ്വാതന്ത്ര്യത്തിന്റേയും നൂതനദർശനത്താൽ വിളംബമെന്യേ പ്രബോധിതരാവണം. അതാണ് ശരിയായ ദേശീയപ്രവർത്തനം. പ്രബോധനാത്മകങ്ങളായ കത്തുകളിലൂടെയും നൂറുകണക്കിനു് പ്രഭാഷണങ്ങളിലൂടെയും ഭാരതത്തിന്റെ നാനാഭാഗങ്ങളിലും സ്വാമിജി ഈ സന്ദേശം പ്രചരിപ്പിച്ചു. 'കൊളംബോ മുതൽ അൽമോറ' വരെ എന്ന സുപരിചിതമായ ശീർഷകത്തിൽ മേൽ സൂചിപ്പിച്ച പ്രഭാഷണങ്ങൾ ഇന്നു നമുക്ക് ഗ്രന്ഥരൂപത്തിൽ ലഭ്യമാണ്. ആ ഗ്രന്ഥം പ്രബോധനാത്മകമാണ്. ആ പുസ്തകവും വിവേകാനന്ദന്റെ കത്തുകളുമാണ് ആധുനികകാലത്തു് ഭാരതത്തിന്റെ ഉണർവ്വിനു് നല്ലൊരു പങ്ക് സഹായിച്ചതു്. ഭാരതത്തിൽ കൂട്ടംകൂട്ടമായി ദേശസ്നേഹികൾക്ക് രാഷ്ട്രസേവനത്തിനു് ജീവിതമർപ്പിക്കുവാൻ അവ പ്രചോദനമരുളി. ആ പ്രചോദനത്തിൽ നിന്നുയിർക്കൊണ്ട പ്രവർത്തനങ്ങളാണ് നമുക്ക് രാഷ്ട്രീയസ്വാതന്ത്ര്യം നേടിത്തന്നതു്. അതേ പ്രചോദനത്തിൽനിന്നുളവാകുന്ന തുടർന്നുള്ള പ്രവർത്തനങ്ങൾകൊണ്ടു് ശക്തവും വികസിതവുമായ ഒരാധുനികക്ഷേമരാഷ്ട്രം കെട്ടിപ്പടുക്കുന്നതിനു് നമുക്കു കഴിയണം.

## 8 വിവേകാനന്ദസാഹിത്യം

വിവേകാനന്ദസാഹിത്യം അദ്വിതീയമായ ഒരുതരം സാഹിത്യമാണ്. ഇക്കാലത്തുപോലും ദശലക്ഷക്കണക്കായ ആബാലവൃദ്ധം ജന

ങ്ങരം ആ സാഹിത്യത്തിൻെറ അദ്ഭുതാവഹമായ സ്പർശനത്തിനുള്ള അനുഗ്രഹം ലഭിയ്ക്കാത്തവരായുണ്ട്. അതു് ദൗർഭാഗ്യകരമാണ്. എന്തു കൊണ്ടെന്നാൽ ആ സാഹിത്യം സത്യത്തിൽ ശോഭായമാനമാണ്. ശരിയായ ആംഗലേയപദമതാണ് - Galvanic Touch - വൈദ്യുത സ്പർശനം ഇത്തരത്തിലാണ്. ശ്രീരാമകൃഷ്ണ വിവേകാനന്ദന്മാരുടെ ജീവചരിത്രം രചിച്ച ഫ്രഞ്ചു് ജീവചരിത്രകാരൻ റോമയിൻ റൊളാങ്ങ് തൻെറ പ്രതികരണം പ്രകടമാക്കുന്നതു്. വിവേകാനന്ദൻെറ ജീവചരിത്രത്തിൽ തൻെറതന്നെ മനസ്സിന്മേൽ വിവേകാനന്ദസാഹിത്യം ഉളവാക്കിയ സ്വാധീനം അദ്ദേഹം നമ്മോടു പറയുന്നുണ്ട്. വിദൂരസ്ഥനായ ആംഗലേയഭാഷ വശമില്ലാത്ത ഒരു ഫ്രഞ്ചുകാരൻ. അദ്ദേഹത്തിനതു ആംഗലേയഭാഷയിൽനിന്നു് ഫ്രഞ്ചുഭാഷയിലേയ്ക്കു് വിവർത്തനംചെയ്തു കൊടുത്തു. എന്നിട്ടും അദ്ദേഹം ശക്തമായ ആ വൈദ്യുതാഘാതത്തിനു് വിധേയനായി. നമ്മുടെ കുട്ടികരംക്കിതു ലഭിയ്ക്കുന്നതോടെ നമ്മുടെ രാജ്യത്തെന്തൊരു ശക്തിയായിരിയ്ക്കും ഉളവാകുന്നതു് ! (P 162)

അദ്ദേഹത്തിൻെറ വാക്കുകരം സംഗീതാത്മകമായിരുന്നു. ബീഥോവൻെറ ശൈലിയിലുള്ള വചനങ്ങരം, ഹാൻഡലിൻെറ സംഘഗാനത്തിൻെറ മുന്നേററംപോലെ പ്രക്ഷുബ്ധമായ താളങ്ങരം.

ബീഥോവനും ഹാൻഡലും ജർമ്മനിയിലെ സംഗീതസംവിധായകരാണ്. ദശലക്ഷക്കണക്കിനു് യൂറോപ്യന്മാരെയും മററു പാശ്ചാത്യരെയും ബീഥോവൻെറയും ഹാൻഡലിൻെറയും സംഗീതം പ്രചോദിപ്പിച്ചിട്ടുണ്ട്. സ്വാമിജിയുടെ പ്രഭാഷണങ്ങരം സംഗീതംപോലെയാണ്. മാനവസ്നേഹത്തിൻെറ സംഗീതം, മാനവ ഐക്യത്തിൻെറ സംഗീതം, മാനവസേവനത്തിൻെറ സംഗീതം എന്നിങ്ങനെയെല്ലാമാണതു് അതു് എല്ലാവക്കും പ്രബോധനം നല്കി. ഇതു പറഞ്ഞുകൊണ്ട് റോമയിൻ റൊളാങ്ങ് തുടരുന്നു

മുപ്പതുസംവത്സരത്തിനപ്പുറത്തു് ഗ്രന്ഥഗ്രന്ഥികളിൽ ചിതറിക്കിടക്കുന്ന ആ വാക്കുകരം ഒരു വൈദ്യുതാഘാതംപോലെ എൻെറ ശരീരത്തിനു് ഒരുന്മേഷം നേടാതെ എനിയ്ക്കു സ്പർശിയ്ക്കുവാൻ കഴിയുന്നില്ല കഥാനായകൻെറ ചൊടികളിൽനിന്നും കത്തുന്ന വാക്കുകളിൽ അവ നല്കിയപ്പോരം എന്തൊരാഘാതമായിരിയ്ക്കും കൈമാറുകയും ഉളവാക്കുകയും ചെയ്തിരിയ്ക്കാവുന്നതു് !

അതാണ് വിവേകാനന്ദസാഹിത്യം. ഇന്നുപോലും ഭാരതത്തിൽ നമുക്ക് അങ്ങേയററത്തെ ആലസ്യമുണ്ട്, അങ്ങേയററത്തെ ബലഹീനതകളും സ്വാർത്ഥമോഹങ്ങളുമുണ്ട്. നമ്മെ പ്രചോദിപ്പിയ്ക്കുവാനുതകുന്ന ചിലതു നമുക്കു വേണം, നമ്മുടെ നിലകളിൽ ഏററവും ഉത്ത

മമായി ജീവിയ്ക്കുവാനും പ്രവർത്തിയ്ക്കുവാനും സഹായിയ്ക്കുന്ന ചിലത്ത് വേണം. നമ്മുടെ ശക്തിയ്ക്കൊപ്പം പുറത്തേയ്ക്കു പ്രവഹിയ്ക്കുന്ന വൈകാരികവും, ശാരീരികവുമായ ചിലത്ത് മാനവനന്മയ്ക്കുവേണ്ടി സമർപ്പണത്തിന്റെയും സേവനത്തിന്റെയും പാതകളിലൂടെ ഒഴുകേണ്ടതനിവാര്യമാണ്. ഭാരതത്തിലെ വിദ്യാഭ്യാസം സിദ്ധിച്ച പൗരന്മാർ ദേശീയബോധത്താലും ദേശസ്നേഹത്താലും പ്രചോദിതരാവാതെ രാഷ്ട്രനിർമ്മാണം സാദ്ധ്യമല്ല. നമുക്കചുററും പ്രശ്നങ്ങൾ കുന്നുകൂട്ടുകയാണ്. അഞ്ഞൂററിഅമ്പതു ദശലക്ഷംവരുന്ന ഭാരതനിവാസികളിൽ മുന്നൂറ് ദശലക്ഷംപേർ ദാരിദ്ര്യരേഖയ്ക്കു താഴെയുള്ളവരാണ്. ഭാരതത്തിലെ ജനങ്ങളുടെ അറിവിനും ബുദ്ധിയ്ക്കും നേരെയുള്ള എത്ര ഭീഷണമായ വെല്ലുവിളിയാണിത്! ആദ്ധ്യാത്മികശക്തിയും പോഷണവും നമ്മുടെ ജനങ്ങൾക്കത്യന്താപേക്ഷിതമാണ്. ഈ വെല്ലുവിളികളെ നേരിടുന്നതിനും ഭാരതത്തിന്റെ പ്രശ്നങ്ങൾക്കു പരിഹാരം കാണുന്നതിനും വിവേകാനന്ദസാഹിത്യസർവ്വസ്വത്തിന്റെ എട്ടു വാല്യങ്ങളിൽ കുടികൊള്ളുന്ന ഈ പ്രബോധനം അവക്കനിവാര്യമാണ്. അളവററ പ്രബോധനങ്ങളുടെയും ശക്തിയുടെയും സാഹിത്യമാണവ. ഇന്നു നമുക്കുവേണ്ടിയും നമ്മുടെ കുട്ടികൾക്കുവേണ്ടിയും നമുക്കു നല്കാവുന്ന മഹത്തായ സംഭാവന അതാണ്. വിശാലമായ ഹൃദയവും ആരോഗ്യകരമായ പ്രവണതകളും പ്രചണ്ഡമായ പ്രായോഗികതയും സിദ്ധമായിട്ട് ഈ രാജ്യത്തിന്റെ അനുയോജ്യരായ പൗരന്മാരായി അവർ വികസിയ്ക്കണമെങ്കിൽ നമ്മുടെ കുട്ടികളുടെ മനസ്സും ബുദ്ധിയും വികസിയ്ക്കുന്ന ചെറുപ്രായത്തിൽത്തന്നെ നാമവക്കിതു നല്കണം.

## 9 മനുഷ്യന്റെ നൈസർഗികപരിശുദ്ധിയെപ്പററി സ്വാമി വിവേകാനന്ദൻ

ആധുനികകാലത്തെ ശാസ്ത്രീയമായ കരുത്തും മനോഭാവവും നമ്മുടെ കുട്ടികൾ വികസിപ്പിച്ചെടുക്കണമെന്ന് സ്വാമി വിവേകാനന്ദൻ ആഗ്രഹിച്ചു. നാം കർമ്മരംഗത്തു് അങ്ങേയററം അസമർത്ഥരാണ്. സംഭാഷണത്തിൽ മാത്രമാണ് നമുക്ക് ചാതുര്യമുള്ളത്. ആധുനികകാലം നമ്മോടാവശ്യപ്പെടുന്നതദ്ദേഹത്തിന്റെ അഭിപ്രായത്തിൽ "നാം പ്രായോഗികപരിജ്ഞാനം നേടണമെന്നും പ്രായോഗികങ്ങളിലേയ്ക്കും പ്രവർത്തനങ്ങളിലേയ്ക്കും നമ്മുടെ കഴിവുകളെ തിരിച്ചുവിടുന്നതിനുള്ള ശക്തി നേടണമെന്നുമാണ്. അതാണ് ശാസ്ത്രീയമായ കരുത്തു്. നമ്മുടെ ജനങ്ങൾക്കാർജ്ജിയ്ക്കുവാൻ കഴിയുന്ന ബൗദ്ധികമായ സമ്പത്തു് തെളിഞ്ഞ ചിന്തയാണ്. നമ്മുടെ ചിന്ത സങ്കലിതമാണ്. നമ്മുടെ മതം വിശാലവും വിപുലവും സമ്പന്നവുമായതുകൊണ്ട് അതിന്റെ സത്തയെന്താണെന്നുൾക്കൊള്ളുന്നതിന് നമുക്ക് പരി

ശീലനം ഇല്ല. മതത്തിന്റെ അന്തഃസത്തയുൾക്കൊള്ളുന്ന നമ്മുടെ വിശാലപൈതൃകം വെളിവാക്കുന്നതിന് ശാസ്ത്രീയമായി പരിശീലനം ലഭിച്ച മനസ്സുകളെ നമുക്കാവശ്യമുണ്ട്. അവർ ആദ്ധ്യാത്മികതയുടെ സത്തയുൾക്കൊണ്ട് സാമൂഹികമായുളവാകുന്ന ഇച്ഛാശക്തിയിലും കാര്യപ്രാപ്തിയിലും ഉറച്ച സ്വഭാവം വളർത്തിയെടുത്ത് നമ്മുടെ ഈ വിശാലരാജ്യത്തിൽ അങ്ങനെ പുരോഗമന സാമൂഹ്യസമ്പ്രദായം രൂപപ്പെടുത്തണം.

അപ്രകാരമുള്ള വിദ്യാഭ്യാസം നമുക്കെല്ലാം ലഭ്യമാകണം. വിവേകാനന്ദസാഹിത്യം മൗലികവിദ്യാഭ്യാസത്തിന്റെ അമ്മാതിരി ഒരു വിദ്യാലയമാണ്. ആ സാഹിത്യത്തിന്റെ പഠനം മാനവമനസ്സുകളിൽ എത്ര സമഗ്രമായ സ്വാധീനം ഉളവാക്കുമെന്ന് ഞാൻ കണ്ടിട്ടുണ്ട്. നമ്മുടെ കുട്ടികൾ സ്കൂളിൽ നാലാം ക്ലാസ്സിലോ അഞ്ചാം ക്ലാസ്സിലോ, ആറാം ക്ലാസ്സിലോ പഠിക്കുന്ന സമയത്ത് ഈ സാഹിത്യത്തിന്റെ പഠനം അവരുടെ മനസ്സുകളെ പ്രവർത്തനക്ഷമമാക്കുന്നതിനെത്ര വലിയ സ്വാധീനം ചെലുത്തും ! ഒരുവന്റെ ബാക്കിജീവിതത്തിൽ ഉന്നതവും മഹത്തരവുമായ എന്തെങ്കിലും ജീവിക്കുന്നതിനനിവാര്യമാണ്. ഒരുവന്റെ ജീവിതത്തിൽ എന്തെങ്കിലും പ്രബോധനം കൂടിയേ കഴിയൂ. അദ്ധ്യാപകരും രക്ഷാകർത്താക്കളും നമ്മുടെ രാജ്യത്തിൽ എല്ലാ വിദ്യാർത്ഥികൾക്കും ഈ പ്രബോധനം നല്കണം.

യുക്ത്യധിഷ്ഠിതവും സാർവ്വലൗകികവുമായ ഈ പ്രബോധനത്തിലേയ്ക്ക് തങ്ങളുടെ കുട്ടികളെ പരിചയിപ്പിക്കുന്നതിനുള്ള നടപടി സ്വീകരിക്കുന്നതിനേക്കാൾ മഹത്തരമായ ഒന്നും കന്യാകുമാരി ജില്ലയിലെ രക്ഷാകർത്താക്കൾക്ക് തന്റെ കുട്ടികളോട് ചെയ്യാനില്ല. അതാണ് ഭാരതത്തിന്റെ വിദ്യാഭ്യാസദർശനം. ഭാരതീയചിന്തയുടെ അന്തഃസത്തയിൽ യാതൊന്നും സങ്കുചിതമല്ല, എല്ലാംതന്നെ സാർവ്വലൗകികമാണ്. മനുഷ്യനെ അതു മനുഷ്യനായല്ലാതെ വെളുത്തവനെന്നും കറുത്തവനെന്നും ഹിന്ദുവെന്നും മുസ്ലീമെന്നും വേർതിരിച്ച് കാണുന്നില്ല. എല്ലാ മനുഷ്യരിലും പരിശുദ്ധിയുടെ സ്ഫുലിംഗമുണ്ട്. അവളിൽനിന്ന് അഥവാ അവനിൽനിന്ന് ഏററവും ഉദാത്തമായതുണ്ടാവുന്നതിന് ഈ സന്ദേശം എല്ലാ കുട്ടികൾക്കും ലഭ്യമാക്കണം. അതു നമ്മുടെ കടമയാണ്; ഉത്തരവാദിത്തമാണ്.

## 10 വിവേകാനന്ദന്റെ സന്ദേശം – ത്യാഗവും സേവനവും

നമ്മുടെ വിദ്യാഭ്യാസത്തിലെ രണ്ട് ഊർജ്ജസ്രോതസ്സുകളെ സമന്വയിപ്പിക്കുന്നതിന് വിവേകാനന്ദൻ പ്രയത്നിച്ചു. ഒന്ന് മനുഷ്യന്റെ ആദ്ധ്യാത്മികപ്രകൃതിയുൾക്കൊള്ളുന്ന വേദാന്തദർശനത്തിന്റെ

ഊർജ്ജവും രണ്ടാമതായി പ്രായോഗികപരിജ്ഞാനത്തെയും തെളിഞ്ഞ ചിന്തയേയും ഉൾക്കൊള്ളുന്ന ശാസ്ത്രദർശനത്തിന്റെ ഊർജ്ജവും. ഇവിടെ പ്രായോഗികപരിജ്ഞാനംകൊണ്ടർത്ഥമാക്കുന്നത് പ്രകൃതിയിലൊളിഞ്ഞിരിയ്ക്കുന്ന സത്യം കണ്ടെത്തുന്നതിന് ആവശ്യമായ ചിന്താമർമ്മജ്ഞതയ്ക്കുള്ള കഴിവിനെയാണ്. ഭാരതം ആദ്ധ്യാത്മികമായും ശാസ്ത്രീയമായുമുള്ള വിദ്യാർത്ഥികളുടെയും അദ്ധ്യാപകരുടെയും മഹത്തായ രാഷ്ട്രമാവണം. ഒന്ന് പൗരാണികഭാരതവും മറ്റേത് ആധുനികഭാരതവുമാണ്. നമ്മുടെ ചരിത്രത്തിൽ മുമ്പ് ഉണ്ടായിട്ടില്ലാത്ത ഒരു നൂതനഭാരതത്തെ ഇവ രണ്ടും സംയോജിപ്പിച്ചുള്ള പദ്ധതിവഴിയായി സൃഷ്ടിക്കാം.

ഇവിടെയാണ് സ്വാമി വിവേകാനന്ദന്റെ സന്ദേശകേന്ദ്രം. അതു പ്രായോഗികമാക്കുന്നതിന് നമുക്ക് പുതിയൊരു സമീപനം ഉണ്ടാവണം. പുതിയൊരു ധാരണ വേണം. ത്യാഗത്തിന്റെയും സേവനത്തിന്റെയും മഹത്തായ രണ്ടു മൂല്യങ്ങൾ നമ്മുടെ സ്വഭാവത്തിൽ വളർത്തിയെടുക്കാൻ അദ്ദേഹം നമ്മോടാഹ്വാനം ചെയ്തു. ത്യാഗം എന്നതുകൊണ്ട് ആ സ്ത്രീയെ അല്ലെങ്കിൽ ഈ സ്ത്രീയെ ആ പുരുഷനെ അഥവാ ഈ പുരുഷനെ ആ ഭക്ഷണം അഥവാ ഈ ഭക്ഷണം ത്യജിയ്ക്കുകയെന്നല്ലർത്ഥം. എല്ലാത്തിനെയും വിരൂപമാക്കുന്ന നമ്മുടെ ഉള്ളിലെ ക്ഷുദ്രവും ദുർബ്ബലവുമായ അഹംബുദ്ധിയെ പരിത്യജിയ്ക്കുകയെന്നാണ്. അതാണ് മനുഷ്യനെ സ്വാർത്ഥിയും ചൂഷകനുമാക്കുന്നത്. നിങ്ങളിലെ പരിശുദ്ധിയെ വെളിവാക്കുക. ക്ഷുദ്രമായ അഹംബുദ്ധിയെ തൊഴിച്ചെറിഞ്ഞ് അപരിമേയമായ ആത്മാവിനെ സാക്ഷാൽക്കരിക്കുക. അഹംബുദ്ധിയ്ക്കു പുറത്തേയ്ക്ക് വികസിച്ച് ആത്മസാക്ഷാൽക്കാരം നേടുക. അതാണ് ത്യാഗം. അതുതന്നെയാണ് ഭഗവദ്ഗീതയുടെ മുഖ്യസന്ദേശവും. ഈ ത്യാഗം ഉളവാകുമ്പോൾ നാം അനായാസമായ സേവ നൈസർഗ്ഗികമായി പ്രകടമാക്കുകയും അതിൽനിന്ന് ത്യാഗം ഉളവാകുകയും ചെയ്യും. അങ്ങനെ വിവേകാനന്ദൻ പറയുന്നു. (C W S V. Vol. V. P – 128)

ഭാരതത്തിന്റെ ദേശീയാദർശം ത്യാഗവും സേവനവുമാണ്. അവയെ ആ വഴികളിൽക്കൂടി ജാജ്ജ്വല്യമാനമാക്കിയാൽ ബാക്കിയെല്ലാം നടന്നുകൊള്ളും.

കഴിഞ്ഞ കുറെ നൂററാണ്ടുകളായി ചൂഷണം മാത്രമാണ് നമ്മുടെ രാജ്യത്തു് അറിയപ്പെടുന്നത്. വിദേശികൾ ചെയ്യുന്ന ചൂഷണം മാത്രമല്ല നമ്മുടെതന്നെ ആൾക്കാർ ചെയ്യുന്ന ചൂഷണവും ഇതിലുൾപ്പെടുന്നു. സാമ്പത്തികമായും, രാഷ്ട്രീയമായും, ബൌദ്ധികമായും മേലെക്കിടയിലുള്ളവർ താഴെക്കിടയിലുള്ളവരെ ചൂഷണം ചെയ്യുന്നു.

അപ്രകാരമുള്ള രാഷ്ട്രത്തിന് സ്വാമി വിവേകാനന്ദൻ ത്യാഗത്തിന്റെയും സേവനത്തിന്റെയും സന്ദേശം നല്കി, ഉന്നതമായ ചിന്തയുടെയും കർമ്മത്തിന്റെയും നിലവാരത്തിലേയ്ക്ക് നാം ഉയരണം. നിങ്ങളുടെ ഉന്നതസ്വഭാവം വെളിവാക്കുകയും എല്ലാവരുടെയും നന്മക്കായി ത്യാഗത്തിന്റെയും സേവനത്തിന്റെയും രൂപത്തിൽ നിങ്ങളുടെ ശക്തി പ്രയോഗിയ്ക്കുകയും വേണം. അമേരിയ്ക്കയിൽനിന്ന് അദ്ദേഹം അയച്ച പല കത്തുകളിലും നമ്മുടെ ആളുകളുടെ ഈ ബലഹീനത ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ചൂഷണത്തെയും അതിന്റെ നിന്ദ്യമായ പരിണാമത്തെയും അദ്ദേഹം അവയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഒരു കത്തിൽ അദ്ദേഹം എഴുതുന്നു: ''ലക്ഷക്കണക്കിനാളുകൾ പട്ടിണിയിലും അജ്ഞതയിലും ആണ്ടുകിടക്കുമ്പോൾ അവരുടെ ചെലവിൽ വിദ്യാഭ്യാസം നേടിയിട്ട് അവക്ക് യാതൊരു പരിഗണനയും നല്കാത്ത എല്ലാവരെയും ഞാൻ രാജ്യദ്രോഹിയെന്നു കണക്കാക്കും.

1894 – നടുത്താണ് അദ്ദേഹം ഇങ്ങനെയെഴുതിയത്. ഇന്നുപോലും ഭാരതത്തിലെ രംഗം എത്ര സത്യമാണ്! ഇന്ന് ഒരു കുട്ടിയെ ഡോക്ടറോ എഞ്ചിനീയറോ ആവുന്നതിന് അഥവാ എം. എസ്. സിയ്ക്കോ, ബി. എസ്. സിയ്ക്കോ പഠിയ്ക്കുന്നതിന് അമ്പതിനായിരത്തിനും ഒരു ലക്ഷത്തിനും ഇടയിൽ പണം നമ്മുടെ ഗവമ്മേണ്ട് ചെലവാക്കുന്നുണ്ട്. വിദ്യാർത്ഥി ചെലവാക്കുന്നതാവട്ടെ, ഫീസിനത്തിൽ കഷ്ടിച്ച് മൂവായിരമോ നാലായിരമോ രൂപാ മാത്രമാണ്. ജനങ്ങളുടെ നികുതിയിൽനിന്ന് നമുക്കുവേണ്ടി ഗവമ്മേണ്ട് എത്രയാണ് ചെയ്യുന്നത്. ദേശത്തിന്റെ ചെലവിൽ ഇത്രയും വിലപിടിപ്പുള്ള വിദ്യാഭ്യാസം നാം നേടിയിട്ടും നാം നമ്മുടെ രാജ്യത്തെയും ജനങ്ങളേയും മറന്നുപോകുന്നു. നാം നമ്മുടെ നേട്ടത്തിനും സന്തോഷത്തിനും വേണ്ടി മാത്രം പരക്കം പായുന്നു. ഇതിനെയാണ് സ്വാമി വിവേകാനന്ദൻ രാജ്യദ്രോഹമെന്നു വിശേഷിപ്പിച്ചത്. ഇന്ന് അദ്ദേഹത്തിന്റെ ഈ വാക്കുകൾ നമ്മുടെ കണ്ണു തുറപ്പിയ്ക്കുവാൻ പോന്നതാണ്.

## II ഭാരതത്തെക്കുറിച്ചുള്ള വിവേകാനന്ദദർശനം

ഭാരതസർക്കാർ സംഘടിപ്പിച്ച സാംസ്കാരികപര്യടനത്തിന്റെ ഭാഗമായി രണ്ടുവഷംമുമ്പ് ആഫ്രിക്കയിലെ സാംബിയ തുടങ്ങിയ രാഷ്ട്രങ്ങൾ ഞാൻ സന്ദശിയ്ക്കുന്നവേളയിൽ ടെലിവിഷന്റെയും, ആകാശവാണിയുടെയും പത്രക്കാരുടെയും അഭിമുഖത്തിൽ ഞാൻ സ്വാമിജിയുടെ ഈ വാക്കുകൾ ഉദ്ധരിച്ചപ്പോൾ ആകസ്മികമായ പ്രതികരണം ഉളവായി. എത്ര അർത്ഥവത്തായ കാഴ്ചപ്പാട്! എല്ലാ വികസ്വര രാഷ്ട്രങ്ങൾക്കും എത്ര സംഗതമാണിത്! വികസ്വരരാഷ്ട്രങ്ങളിലെ വിദ്യാഭ്യാസം ലഭിച്ച വ്യക്തികൾ സ്വാർത്ഥമതികളാവുന്നതിനുള്ള പ്രവണത കാണുന്നു. മററുള്ളവരെ പരിഗണിയ്ക്കാതെ സ്വയം തടിച്ച

കൊഴക്കുന്നതിനുള്ള മാർഗ്ഗം അവർ പിൻതുടരുന്നു. ഇതിനെയാണ് സ്വാമി വിവേകാനന്ദൻ രാജ്യദ്രോഹം എന്നു വിശേഷിപ്പിച്ചതു്. രാഷ്ട്രത്തെ സംബന്ധിച്ചിടത്തോളം അവരെല്ലാം രാജ്യദ്രോഹികളാണ്. ഈ സത്യം ഇന്നു് നമ്മുടെ ആളുകളുടെ മനസ്സുകളിൽ ജ്വലിയ്ക്കണം. അപ്പോൾ മാത്രമേ നമ്മുടെ ജനങ്ങൾക്ക് സ്വഭാവശുദ്ധിയാകുന്ന വിഭവത്തിന്റെ നൂതനശക്തി ലഭ്യമാവുകയുള്ളൂ. രാഷ്ട്രപുരോഗതിയ്ക്കു് നാം ലക്ഷങ്ങളാണ് ചെലവഴിയ്ക്കുന്നതു്. എന്നാൽ സ്വഭാവശുദ്ധിയുടെ അഭാവം അതിനനുസരിച്ചുള്ള പ്രയോജനം ലക്ഷക്കണക്കിനു ജനങ്ങളിലെത്തിയ്ക്കാൻ നമുക്കു കഴിയുന്നില്ല. സ്വഭാവമഹിമയാണ് ഒരു വിഭവത്തെ പത്തു് ഊർജ്ജസ്രോതസ്സുകളായി ഫലത്തിലെത്തിച്ച് പരിണമിപ്പിയ്ക്കുന്നതു്. അതാണ് ശരിയായ ക്ഷേമപ്രവർത്തനം. അതാണ് ദേശീയവളർച്ചയും പുരോഗതിയും അർപ്പിതമനസ്സും സമഗ്രമായ സ്വഭാവശുദ്ധിയുമുള്ള സ്ത്രീപുരുഷന്മാരിലൂടെ മാത്രമേ അതുളവാകയുള്ളൂ മാനവസൃഷ്ടിയ്ക്കുള്ള അദ്ദേഹത്തിന്റെ സന്ദേശമതാണ്. നമ്മുടെ രാഷ്ട്രപുനർനിർമ്മാണത്തിനുള്ള പദ്ധതിയ്ക്കുദ്ദേഹത്തിന്റെ സംഭാവനയും കൂടിയാണിതു്. ഇന്ത്യ ഇതുവരെ എന്തെങ്കിലും മഹത്ത്വം നേടിയിട്ടുണ്ടെങ്കിൽ, ആധുനികയുഗത്തിൽ ഭാരതത്തിന്റെ ദേശീയപ്രശ്നങ്ങളിലേതെങ്കിലും പരിഹൃതമായിട്ടുണ്ടെങ്കിൽ, നമ്മുടെയാളുകളിൽ കുറെ പേരെങ്കിലും ഈ ദർശനത്താൽ ആകൃഷ്ടരായിത്തീർന്നിട്ടുള്ളതുകൊണ്ടു് മാത്രമാണ്. അവർ കഠിനമായി അർപ്പണബോധത്തോടെ പ്രവൃത്തിയെടുത്തു. അവർ അങ്ങേയററം കുശലതയോടെ പ്രവർത്തിച്ചു. നമ്മുടെ ജനങ്ങളിൽ ഒരു ചെറിയ ന്യൂനപക്ഷം മാത്രം ഇങ്ങനെ പ്രബോധനം നേടിയാൽ മതിയാവില്ല. ലക്ഷോപലക്ഷം ജനങ്ങൾ ഈ ദർശനംകൊണ്ടു് പ്രചോദനമുൾക്കൊള്ളണം.

മാനവപുരോഗതിയ്ക്കുള്ള അതിബൃഹത്തായൊരു പരീക്ഷണശാലയായി സ്വാമിജി ഭാരതത്തെ കണ്ടു. മനുഷ്യപുരോഗതിയെന്നു ഞാൻ പറയുമ്പോൾ ആകെ മാനുഷ്യകത്തിന്റെ ആറിലൊരുഭാഗം എന്നാണർത്ഥമാക്കുന്നതു്. ലോകത്തിലെ ഓരോ ആറാമത്തെ മനുഷ്യനും ഭാരതത്തിന്റെ പൗരനാണ്. രാഷ്ട്രത്തിന്റെ വൈപുല്യവും ജനസംഖ്യയുടെ പെരുപ്പവും, മതങ്ങളുടെയും സംസ്കാരങ്ങളുടെയും മാനവികതകളുടെയും വിവിധത്വവും ഇവിടെയുണ്ടു്. നമുക്ക് സമ്പത്തെല്ലാമുണ്ടു്. നമുക്കിന്നാവശ്യമുള്ളതു് ഒരേ ഒരു സമ്പത്തു മാത്രം. അതു സ്വഭാവത്തിന്റെ സമ്പത്താണ്. എവിടെ സ്വഭാവശുദ്ധിയുണ്ടോ അവിടെ ഇക്കാര്യങ്ങളെല്ലാം സക്രിയവും സർഗ്ഗാത്മകവും ആയിത്തീരുന്നു. എവിടെ സ്വഭാവശുദ്ധിയുടെ അഭാവം കാണുന്നുവോ അവിടെ ഇവയെല്ലാം നഷ്ടമാവുകയും ചെയ്യുന്നു. അതുകൊണ്ടുതന്നെയാണ് മറെറതൊരു സമയത്തേക്കാളും സ്വാമി വിവേകാനന്ദന്റെ സന്ദേശം

നമുക്കിന്നു് അനിവാര്യമായിരിയ്ക്കുന്നതു്. എ. ഡി. രണ്ടായിരാമാണ്ടു് ആഗതമാവുമ്പോഴേയ്ക്കു് വരുന്ന ഇരുപത്തിനാലു സംവത്സരങ്ങൾ കൊണ്ടു് സ്വാർത്ഥമോഹങ്ങളിലേയ്ക്കും, ദൂഷണത്തിലേയ്ക്കും, കൈക്കൂലിയിലേയ്ക്കും, സ്വജനപക്ഷപാതത്തിലേയ്ക്കുമുള്ള കരാളപ്രവാഹം മാററി മറിച്ച് പ്രകാശത്തിലേയ്ക്കും, പുരോഗതിയിലേയ്ക്കും മാനവപൂർണ്ണതയിലേയ്ക്കുമുള്ള നിയതപ്രവാഹമാക്കിത്തീർത്താൽ നമ്മുടെ രാഷ്ട്രം സാമ്പത്തികനേട്ടവും സാമൂഹികവും രാഷ്ട്രീയവുമായ ഭദ്രതയും അന്തർദേശീയ അംഗീകാരവും വൻതോതിൽ നേടുമെന്നതിൽ തർക്കമില്ല. നമ്മുടെ പൗരന്മാരിൽ ഓരോരുത്തരുടെയും ഉദ്യമവും ഉദ്ഘോഷണവും അതായിരിയ്ക്കണം. വിവേകാനന്ദസാഹിത്യത്തിന്റെ ശക്തിസംവർദ്ധകവും അപാപവിദ്ധവുമായ പ്രബോധനത്തിന്റെ ഗംഗയിൽ അവർ ഒന്നു മുങ്ങുന്നതോടെ ഇതിനുള്ള പ്രചോദനം നേടുക തന്നെ ചെയ്യും.

## 12 സ്വാമി വിവേകാനന്ദനും ഭാരതീയയുവാക്കളും

ഭാരതത്തിന്റെ യുവാക്കളിൽ സ്വാമി വിവേകാനന്ദനു് വലിയ പ്രതീക്ഷകളുണ്ടായിരുന്നു. അദ്ദേഹത്തിന്റെ എല്ലാ സന്ദേശങ്ങളും ഈ രാജ്യത്തെ യുവാക്കളെ അഭിസംബോധനചെയ്തുകൊണ്ടാണു്. അദ്ദേഹംതന്നെ യുവാവായിരുന്നു. അദ്ദേഹത്തിന്റെ മഹാനുഭാവനായ ഗുരുനാഥൻ ശ്രീരാമകൃഷ്ണദേവൻ നമ്മുടെ ആധുനികനവോത്ഥാനത്തിനുള്ള ഉപകരണമായി തന്റെ ഈ യുവശിഷ്യനെയാണു് തെരഞ്ഞെടുത്തതു്. പിന്നീടു് വിവേകാനന്ദൻ എന്നപേരിൽ പ്രസിദ്ധനായിത്തീർന്ന യുവശിഷ്യനായ നരേന്ദ്രനു് ശ്രീരാമകൃഷ്ണന്റെയടുത്തെത്തുമ്പോൾ പത്തൊമ്പതോ ഇരുപതോ വയസ്സു മാത്രമേ പ്രായമുണ്ടായിരുന്നുള്ളു. അതുപോലെ തന്നെയായിരുന്നു ഒരു ഡസനോളം വരുന്ന മററു ശിഷ്യന്മാരും. അവരെല്ലാം സ്കൂൾവിദ്യാർത്ഥികളോ കോളേജു വിദ്യാർത്ഥികളോ ആയിരുന്നു. ശ്രീരാമകൃഷ്ണനു് ഈ നവമനസ്സുകളോടു് വലിയ സ്നേഹമായിരുന്നു. അവരിൽ നൂതനങ്ങളായ ആശയങ്ങൾ കടത്തിവിട്ടാൽ ഉന്നതമായ ഫലം കൊയ്തെടുക്കാമെന്നു് അദ്ദേഹം പ്രതീക്ഷിച്ചു. എത്ര മഹത്തും ബൃഹത്തുമായ കർമ്മമാണു് അവർ അദ്ദേഹത്തിന്റെ സമാധിയെത്തുടർന്നു ചെയ്തതു്. ആ പ്രവർത്തനങ്ങളാണു് നമ്മെ ഇന്നും മുന്നോട്ടു നയിക്കുന്നതും ഇനിയുള്ള നൂററാണ്ടുകളോളം തുടർച്ചയായി നയിയ്ക്കാനിരിക്കുന്നതും.

സ്വാമി വിവേകാനന്ദനും തന്റെ ഗുരുനാഥനെപ്പോലെ യുവാക്കളോടാണു് തന്റെ സന്ദേശങ്ങൾ അരുളിച്ചെയ്തതു്. അദ്ദേഹത്തിന്റെ കൊളംബോ മുതൽ അൽമോറ വരെയുള്ള പ്രഭാഷണങ്ങൾ വായിച്ചാൽ 'മദിരാശിയിലെ യുവാക്കളോടു്' ലാഹോറിലെ യുവാക്കളോടു്', 'കൽക്കത്തയിലെ യുവാക്കളോടു്' എന്നിങ്ങനെ അനേകം പ്രഭാഷ

ങ്ങളിൽ നിങ്ങൾക്ക കാണാം. 'എന്റെ പ്രതീക്ഷ നിങ്ങളിലാണ്.' അദ്ദേഹമിതു് വീണ്ടും വീണ്ടും ആവർത്തിച്ചു പറയാറുണ്ടു്. നമ്മുടെ യുവാക്കൾ ഭാരതസംസ്കാരത്തിന്റെ അന്തസ്സത്തയുൾക്കൊള്ളണമെന്നും ആ കരുത്തിലൂടെ ആധുനികപാശ്ചാത്യസംസ്കാരത്തിന്റെ നല്ല അംശങ്ങൾ ഗ്രഹിക്കണമെന്നും അദ്ദേഹം പ്രതീക്ഷിച്ചു. നമ്മുടെ സംസ്കാരത്തിൽ നിലയുറപ്പിക്കാതെ മറ്റൊരു സംസ്കാരത്തെ ഗ്രഹിക്കുന്നതിനാവില്ല. ഭാരതീയസംസ്കാരം തങ്ങളിലില്ലാത്ത ആളുകളിന്നുണ്ടു്. പാശ്ചാത്യസംസ്കാരത്തെ സ്വീകരിക്കുന്നതിനവർ ശ്രമിക്കുന്നു. എന്നാൽ പാശ്ചാത്യസംസ്കാരത്തിന്റെ ദുർബ്ബലവശങ്ങളെ ആഗിരണം ചെയ്യുന്നതിൽ മാത്രമാണവർ വിജയിക്കുന്നതു്. മഹത്തായ പാശ്ചാത്യസംസ്കാരത്തിന്റെ ക്ഷുദ്രവും നിസ്സാരവുമായ അംശങ്ങൾ മാത്രമാണു് അവർ ഗ്രഹിക്കുന്നതു്. നാമെല്ലാം അറിഞ്ഞിരിക്കേണ്ട മഹത്തായൊരു പാഠമാണിതു്. എത്രത്തോളം അഗാധമായി നാം ഹിന്ദുവായിരിക്കുന്നുവോ എത്രമാത്രം അടിത്തട്ടുവരെ നാം ഭാരതീയരായിരിക്കുന്നുവോ അത്രത്തോളം കൂടുതലായി ഗ്രഹിക്കുന്നതിനു നിങ്ങൾക്ക കഴിയും. മററു സംസ്ക്കാരങ്ങളുടെയും മതങ്ങളുടെയും അനുകരണം കൊണ്ടുമാത്രം ഇതു സാദ്ധ്യമാവില്ല. അപ്രകാരം നിങ്ങൾ ഗ്രഹിക്കുന്നതു് പ്രമുഖവും ഊർജ്ജസ്വലവുമായതാവണം, നമ്മുടെ ദേശീയ പൈതൃകത്തിലും വിശ്വാസത്തിലും ഉറച്ചുനില്ക്കുവാൻ അദ്ദേഹം നമ്മോടു് ഉദ്ബോധിപ്പിച്ചു. നമുക്കു് അത്തരമൊരു മഹത്തായ ചരിത്രമുണ്ടു്. നമ്മുടെ ആദ്ധ്യാത്മികസമ്പത്തിൽനിന്നും പണ്ടു് ലോകം നന്ദിപൂർവ്വം സ്വീകരിച്ചിരുന്നു. വർത്തമാനകാലത്തും ഭാവിയിലും ഇങ്ങനെ ചെയ്യുന്നതു് തുടരുകയും വേണം.

## 13 ഭാരതം മററു രാഷ്ട്രങ്ങളെ മോഹിപ്പിക്കുന്നു.

ഇക്കാലത്തുപോലും ഭാരതത്തിന്റെ സാംസ്കാരികവും ആദ്ധ്യാത്മികവുമായ സ്വാധീനം ലോകത്തിന്റെ മററു ഭാഗങ്ങളിൽ മഹത്താണു്. ഭാരതീയരായ നമ്മിൽ പലക്കുമുള്ളതിനേക്കാൾ 'വിശ്വാസം' നമ്മുടെ രാഷ്ട്രത്തിലും അതിന്റെ ആദർശങ്ങളിലും അവക്കുണ്ടു്. നമ്മുടെ സംസ്കാരത്തിൽ വിശ്വാസമുള്ളവരായിരിക്കുവാൻ സ്വാമി വിവേകാനന്ദൻ നമ്മോടാഹ്വാനം ചെയ്തു എന്തുകൊണ്ടെന്നാൽ നമ്മുടെ തത്ത്വചിന്തയുടെ മാനുഷികവും സാമൂഹികവും ആയ എല്ലാ ദർശനങ്ങളും നിർദ്ധാരണം ചെയ്യുന്നതിനു് നാം പരാജയപ്പെട്ടുവെങ്കിലും, നാം പ്രമാദത്തിലകപ്പെട്ടിരുന്നാലും, തെററുകൾ ചെയ്തിരുന്നാലും നമ്മുടെ സംസ്കാരത്തിന്റെ ആധാരശിലകൾ സമ്പൂർണ്ണമായും അവികലമാണു്, മാനുഷികമാണു്. പൂർണ്ണമായും സാർവ്വലൗകികമാണു്. ഭാരതത്തിന്റെ ചിരപുരാതനമായ സംസ്കാരത്തിനും ആദ്ധ്യാത്മികതയ്ക്കും വേണ്ടിയാണു് വിദേശികളായ ചിന്തകന്മാർ ഭാരതത്തെ ബഹുമാനി

ഷ്ണന്നതെന്നു് നാം കണ്ടിട്ടുണ്ടു്. അമേരിക്കൻ ഐക്യനാടുകളിലെയും യൂറോപ്പിലെയും അനേകം സർവ്വകലാശാലകളിൽ ജനങ്ങൾ പൂർണ്ണമായ ബഹുമാനത്തോടും ആരാധനയോടും കൂടി ഭാരതത്തിൻെറ സനാതനസന്ദേശം, ഉപനിഷത്സന്ദേശം, ഗീതാസന്ദേശം, ബുദ്ധൻെറ സന്ദേശം, ശ്രീരാമകൃഷ്ണൻെറ സന്ദേശം ശ്രദ്ധിയ്ക്കുന്നതു് ഞാൻ കണ്ടിട്ടുണ്ടു്. ജനങ്ങൾ മണിക്കൂറുകൾ ഒരുമിച്ചിരുന്നു് ഈ മഹത്തായ സന്ദേശത്തിൻെറ വ്യാഖ്യാനം ശ്രദ്ധിക്കുന്നു. ലോകത്തിൻെറ മററു ഭാഗങ്ങളിൽ ഭാരതത്തെ ഇങ്ങനെയാണു് കാണുന്നതു്. സംസ്കൃതത്തോടുള്ള പ്രേമം പാശ്ചാത്യലോകത്തു് വളരെ വിപുലമാണു്. ഓരോ പ്രഭാഷണം കഴിയുമ്പോഴും സംസ്കൃതത്തിൽ ഏതാനും ശ്ലോകങ്ങൾ ഉരുവിടുവാനുള്ള അപേക്ഷയുണ്ടാവാറുണ്ടു്. അവ ചൊല്ലുമ്പോൾ അങ്ങേയററം ആദരവോടും ഭക്തിയോടും കൂടിയാണു് ശ്രോതാക്കൾ ശ്രദ്ധിയ്ക്കുന്നതു്. അമരഭാരതത്തോടും അതിൻെറ സംസ്കാരത്തോടും ആദ്ധ്യാത്മികതയോടും അതു പ്രചരിപ്പിച്ച അദ്ഭുതകരമായ ഭാഷയോടും അവർക്കുള്ള പ്രേമം അതാണു്. ലോകം പുറത്തുനിന്നു നോക്കിക്കാണുന്ന ഭാരതം അതാണു്.

മറെറാരു ഭാരതമുണ്ടു്. നാമകത്തുനിന്നു നോക്കുമ്പോൾ കാണുന്ന സാമ്പത്തികമായും സാമൂഹികമായും ക്ഷീണിച്ച ഭാരതം. നാം വഴക്കടിച്ചു. നാം പരസ്പരം നിരാകരിച്ചു. നമ്മുടെ രാഷ്ട്രത്തെ ക്ഷയിപ്പിയ്ക്കുന്ന എല്ലാക്കാര്യങ്ങളും നാം ചെയ്യുന്നു. അങ്ങനെയുള്ള സമകാലികഭാരതം പത്രമാസികകളിലൂടെയും പുസ്തകങ്ങളിലൂടെയും ബാഹ്യലോകത്തിൻെറ ശ്രദ്ധയിൽ വന്നുകൊണ്ടിരിയ്ക്കുന്നു. എന്നാൽ ലോകത്തെമ്പാടുമുള്ള ചിന്തിയ്ക്കുന്ന ജനങ്ങളിൽനിന്നും സനാതനഭാരതം ശ്രദ്ധയും ബഹുമാനവും അർഹിയ്ക്കുന്നു. നമുക്കു് സമകാലികഭാരതത്തെ സനാതനഭാരതത്തിൻെറ രൂപത്തിലേയ്ക്കു് പരിണമിപ്പിയ്ക്കുവാൻ കഴിയുമോ ? എനിയ്ക്കു തോന്നുന്നതു് നാമിന്നു നേരിടുന്ന വെല്ലുവിളിയതാണെന്നാണു്. ലോകത്തെമ്പാടും കമ്മ്യൂണിസ്റ്റു് രാഷ്ട്രങ്ങളിൽപ്പോലും നമ്മുടെ പൗരാണികസംസ്കാരത്തോടും പാരമ്പര്യത്തോടു, വേണ്ടത്ര ബഹുമാനമുണ്ടു്. നമ്മുടെ ഉപനിഷത്തുകളും ഗീതയും എല്ലായിടത്തും ആദരിയ്ക്കപ്പെടുന്നു. ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുടെ സന്ദേശങ്ങൾ ലോകത്തിൻെറ എല്ലാ ഭാഗത്തും ആദരപൂർവ്വം ശ്രദ്ധിയ്ക്കപ്പെടുന്നു. നാം ഭാരതീയർ ഈ സംഗതികൾ ഗ്രഹിക്കണം. അങ്ങനെ ആരോഗ്യപൂർണ്ണവും പുരോഗമനാത്മകവുമായ ഒരു സാമൂഹ്യവ്യവസ്ഥിതി നമ്മുടെ രാജ്യത്തു് കെട്ടിപ്പടുക്കുന്നതിനാവശ്യമായ ശക്തിയും ദർശനവും നാം കൈവരിച്ചേക്കാം. നമ്മുടെ പ്രശ്നങ്ങൾ പൂർണ്ണമായും ഭൗതികമാണു്. നമ്മുടെ പ്രശ്നങ്ങൾ വെറും സാമൂഹ്യരാഷ്ട്രീയപരങ്ങളാണു്. നമ്മുടെ രാഷ്ട്രാത്മാവു് സുശക്തവും തിളക്കമാർന്നതും പരിശുദ്ധവും അമരവു

മാണ്. എന്നാൽ നമ്മുടെ ശരീരം, നമ്മുടെ സമൂഹം, ദുർബ്ബലമാണ്. ഭാരതത്തിൻെറ സനാതനമായ ആത്മാവിന്നു യോജിക്കുംവിധം നാം രൂപപ്പെടുത്തേണ്ടതു് നമ്മുടെ രാഷ്ട്രീയ വ്യവസ്ഥയെയാണ്. ലോകത്തിൽ മറെറാരു രാഷ്ട്രത്തിൻെറ കാര്യത്തിലും ഇതു പറയാനാവില്ല.

പാശ്ചാത്യരാഷ്ട്രങ്ങളിൽ പ്രബലമായ രാഷ്ട്രീയവ്യവസ്ഥയും വികസിതമായ സമൂഹവും വർദ്ധമാനമാംവിധം വിദ്യാഭ്യാസവും സമ്പത്തും ശക്തിയും എല്ലാം നിങ്ങൾക്കു കാണാൻ കഴിയുമെങ്കിലും അവർ അവരുടെ ആത്മാവിനെ നഷ്ടപ്പെടുത്തിയിരിക്കുന്നു. അവർ ആത്മാവിനെ തേടുന്നു, നാം ശരീരത്തെയും. ആത്മാവിനെ കണ്ടെത്തുന്നതിനേക്കാൾ എളുപ്പമാണ് ശരീരത്തെ കണ്ടെത്തുകയെന്നു് സ്പഷ്ടമാണല്ലോ. അതുകൊണ്ടു് നമ്മുടെ പ്രവൃത്തി ശരിക്കും നിസ്സാരമാണ്. സനാതനവും പരിശുദ്ധവും ഊർജ്ജസ്വലവുമായ രാഷ്ട്രചേതനയിൽ ഉറച്ചുനിന്നുകൊണ്ടും ആ വിശ്വാസത്തിൽനിന്നുളവാകുന്ന ശക്തി സംഭരിച്ചുകൊണ്ടും നാം പ്രവർത്തിക്കുകയാണെങ്കിൽ മാത്രം നമുക്കു് രണ്ടുമൂന്നു തലമുറകൾക്കുള്ളിൽ നമ്മുടെ രാഷ്ട്രത്തിൽ ആരോഗ്യകരമായ ഒരുന്നത രാഷ്ട്രീയവ്യവസ്ഥ ഉണ്ടാക്കാം. അവിടെ സ്ത്രീയും പുരുഷനുമെല്ലാം സ്വാതന്ത്ര്യത്തിൻെറയും സമത്വത്തിൻെറയും അഭിമാനത്തിൻെറയും ശുദ്ധവായു ശ്വസിക്കും. സ്വാമി വിവേകാനന്ദൻ നമുക്കു് നല്കിയ പ്രായോഗികവേദാന്തസന്ദേശത്തിൻെറ ലക്ഷ്യം അതാണ്.

## 14 ചരിത്രസ്രഷ്ടാവായി ഭാരതം ഉണരുന്നു.

നമ്മുടെ ആളുകൾക്കിടയിലിന്നു് ഒരുതരം പരാജയമനോഭാവം ഉണ്ടു്. അതു് ദൗർഭാഗ്യകരമാണ്. അതു് ദാരുണമാണ്. എന്തുകൊണ്ടെന്നാൽ നമ്മുടെ ദേശീയചരിത്രത്തിലെ ഏററവും വികാരോജ്വലമായ കാലഘട്ടം നമ്മുടെ മുമ്പിലിന്നു് അനാവരണം ചെയ്യപ്പെടുകയാണ്. കഴിഞ്ഞ ആയിരത്തിൽപ്പരം സംവത്സരങ്ങളായി നാം ചരിത്രത്തിൻെറ അടിമയായിരുന്നു. എന്നാൽ ഇപ്പോൾ നാം ചരിത്രത്തിൻെറ ചൊല്പടിക്കു കീഴിൽ തുടരുന്നതവസാനിപ്പിച്ച് ചരിത്രത്തെ സൃഷ്ടിക്കുന്നവരായിരിക്കുന്നു. ഭാരതത്തിൻെറ ഈ നൂതനചരിത്രം നമ്മുടെ രാജ്യത്തുടനീളം മാത്രമല്ല, വിശാലവിശ്വത്തിലെ ഇതര രാജ്യങ്ങളിലെല്ലാം ശക്തമായ സ്വാധീനം ചെലുത്തും. ഭാരതം ശക്തമായ രാഷ്ട്രീയഅധീനതയിൽ കഴിയുമ്പോഴും സ്വാമി വിവേകാനന്ദൻെറ ഊർജ്ജസ്വലവും സർഗ്ഗാത്മകവുമായ വ്യക്തിപ്രഭാവം, ആകസ്മികമായി നവഭാരതം രൂപപ്പെടുത്തിയതിൻെറയും, ബൗദ്ധികമായും ആദ്ധ്യാത്മികമായും, ശക്തവും ആധുനികവും വികസിതവുമായ ഐക്യനാടുകളിലെ ചിക്കാഗോ നഗരത്തെ 1893 - ലും സ്വന്തം മാതൃരാജ്യത്തെ അമേരിക്കയിൽനിന്നു തിരിച്ചെത്തി 1897 - ലും

ആവേശോജ്ജ്വലമായി കീഴടക്കിയതിൻെറയും പ്രാധാന്യം ഇതാണ്. ഭാരതത്തിലും വിദേശത്തുമായി അദ്ദേഹം ചെയ്ത പ്രവർത്തനങ്ങൾവഴി പൗരാണികമായ മാതൃഭൂമിയുടെ മഹത്ത്വം പുനഃസ്ഥാപിയ്ക്കുന്നതിനുള്ള ശക്തമായ വെല്ലുവിളിയും വമ്പിച്ച അവസരങ്ങളും നമ്മുടെ ജനങ്ങൾക്കുമേൽ അദ്ദേഹം നിക്ഷേപിച്ചിരിയ്ക്കുന്നു. ഇതിനുവേണ്ടി നമുക്ക് നമ്മുടെതന്നെ രാഷ്ട്രത്തിൻെറ ആദ്ധ്യാത്മികവും തത്ത്വചിന്താപരവുമായ മഹത്തായ പൈതൃകത്തിലും ശ്രദ്ധേയമായ പാശ്ചാത്യപൈതൃകത്തിലും അതായത് ആധുനികഭൗതികശാസ്ത്രത്തിലും അനിവാര്യമായ പ്രബോധനം ഉണ്ടായിരിക്കണമെന്നദ്ദേഹം നമുക്കു കാട്ടിത്തന്നു. ഇവ രണ്ടും സമ്മേളിപ്പിച്ച് ശക്തവും പുരോഗമനാത്മകവും സമൃദ്ധവുമായ ഒരു ഭാരതം നമ്മുടെ കാലത്തുതന്നെ കെട്ടിപ്പടുക്കുന്നതിനാവശ്യമായ അദ്ഭുതകരമായ സമ്പത്ത് നമുക്കുണ്ട്.

നമ്മുടെ ജനങ്ങളെ ഉദ്ധരിച്ചാൽ മാത്രം പോരാ മററു രാജ്യങ്ങളെ ആദ്ധ്യാത്മികമായി സഹായിക്കുന്നതിന് നമ്മുടെ കരങ്ങൾ നീട്ടുകയും വേണം. ഇക്കാര്യത്തിൽ സ്വാമി വിവേകാനന്ദൻെറ സ്വന്തം വെളിപാട് കൂടാതെ പാശ്ചാത്യനാട്ടിലുടനീളം ഞാൻ കണ്ട എൻെറ വ്യക്തിപരമായ അനുഭവം കൂടി നിങ്ങളോടു പറയുന്നു. ആ രാജ്യങ്ങളിലെ ചിന്തിയ്ക്കുന്ന ജനങ്ങൾ ഭാരതത്തിൻെറ പ്രാചീനവും അർവ്വാചീനവുമായ തത്ത്വചിന്തയുടെയും ആദ്ധ്യാത്മികതയുടെയും പൈതൃകത്തിൽനിന്നു് ഒരു രക്ഷാസന്ദേശം ഭാരതം അയച്ചുകൊടുക്കണമെന്നു് അവർ അഭിലഷിയ്ക്കുകയും പ്രതീക്ഷിക്കുകയും ചെയ്യുന്നു. അങ്ങനെ നമ്മുടെ ജനങ്ങൾ നമ്മുടെ ആദ്ധ്യാത്മികപൈതൃകം മനസ്സിലാക്കുകയും ഉൾക്കൊള്ളുകയും ചെയ്യേണ്ടതു് രണ്ടു കാരണങ്ങളാലാണ്. ഒന്നു നമുക്കുവേണ്ടിയും മറേറതു് അന്യർക്കുവേണ്ടിയും എല്ലാ വിഭാഗം ആളുകളും മൂലകളിലും മുടുക്കുകളിലുമല്ല — അദ്ധ്യാപകരും വിദ്യാർത്ഥികളും നിങ്ങളോടു വന്നു പറയുന്നു. 'നിങ്ങളുടെ തത്ത്വചിന്തയെ പററി ഞങ്ങളോടെന്തെങ്കിലും പറയൂ ഞങ്ങൾ അതറിയുന്നതിനും പ്രയോജനപ്പെടുത്തുന്നതിനും ആഗ്രഹിയ്ക്കുന്നു.' അടുത്ത കാലത്തു് പശ്ചിമജർമ്മനിയിലെ ബോൺ സർവ്വകലാശാലയിലും ഹൈഡൽബർഗ്ഗ് സർവ്വകലാശാലയിലും കഴിഞ്ഞ ഏപ്രിൽ മെയ് മാസങ്ങളിൽ ഇംഗ്ലണ്ടിലെ ലീഡ്സിലും മററു ചില സർവ്വകലാശാലകളിലും എന്നെ ക്ഷണിയ്ക്കുകയുണ്ടായി. എല്ലായിടത്തും ഞാൻ കണ്ട ആദ്ധ്യാത്മികദാഹം എന്നെ ഹഠാദാകർഷിച്ചു. ഈ ജ്ഞാനവും വിജ്ഞാനവും ഭാരതം പരിപോഷിപ്പിയ്ക്കുന്നില്ലെങ്കിൽ അവരുടെ ജനങ്ങളും ബാക്കി ലോകവും എങ്ങനെയാണ് അതു നേടിയെടുക്കുക? ആയിരമായിരം സംവത്സരങ്ങളായി നമ്മുടെ കൈവശമുണ്ടായിരുന്ന ആ ആദ്ധ്യാത്മികസമ്പത്തു് നാം കൈവിട്ടുകളയുകയാണോ?

## 15 രണ്ടു് ആഹ്വാനങ്ങളും ആധുനികഭാരതവും

അതിനാൽ നാം രണ്ടു് ആഹ്വാനങ്ങളേയും അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്നു. ഭാരതത്തെ അവളുടെ ശരിയായ രൂപത്തിൽ പുനഃസൃഷ്ടിക്കുവാനുള്ള ആഹ്വാനവും ആ ഭാരതത്തിന്റെ പ്രബോധനത്തിൽ നിന്നു് ബാക്കി ലോകത്തിനെന്തെങ്കിലും നല്കുവാനുള്ള ആഹ്വാനവുമാണു് അവ. വ്യവസായം, ആരോഗ്യപരിപാലനം, തുടങ്ങിയ രംഗങ്ങളിൽ നമ്മുടെ രാഷ്ട്രം വികസിക്കുന്നതിനനിവാര്യമായ ശാസ്ത്രസാങ്കേതികവിദ്യകൾ നമുക്കു കൈമാറുന്നതിനുപകരം എല്ലാ വിനയത്തോടുംകൂടി നാം അവയ്ക്കു ചില നന്മകൾ ചെയ്തുകൊടുക്കുന്നു. അവരിൽനിന്നും നേടുന്നതൊന്നും ധാർമ്മികജീവിതത്തിന്റെ ആദ്ധ്യാത്മികതയിൽനിന്നും ചെയ്യുന്നതിനു കഴിയില്ല. അവ ഭൗതികശാസ്ത്രത്തിന്റെ തത്ത്വചിന്തയിലൂടെ മാത്രമേ ചെയ്യുന്നതിനു കഴിയൂ. ഭൗതികശാസ്ത്രവും മതവും തമ്മിൽ വലിയ വ്യത്യാസമൊന്നും നാം കാണുന്നില്ല. വിദ്യയൊന്നു മാത്രമേയുള്ളൂ. അതിനെ അപരാവിദ്യയെന്നും പരാവിദ്യയെന്നും ഉപനിഷത്തുക്കൾ രണ്ടായി തിരിച്ചിരിക്കുന്നു. ഭൗതികശാസ്ത്രങ്ങളും സാമ്പത്തികശാസ്ത്രവും, പൗരധർമ്മവും, സാമൂഹ്യശാസ്ത്രവും ലോകത്തിലെ എല്ലാ വിശുദ്ധഗ്രന്ഥങ്ങളിലും കാണുന്ന സ്മൃതികളും അപരാവിദ്യയിൽ പെടുന്നു. പരാവിദ്യയാകട്ടെ അനശ്വരവും അമൃതവുമായ ആത്മാവിന്റെയും ഈശ്വരന്റെയും അനുഭൂതിയാണു്. എല്ലാ വിദ്യയുടെയും സമ്മേളനമാണു് ഭാരതീയവിശ്വാസത്തിൽ സരസ്വതി.

അതുകൊണ്ടു് പാശ്ചാത്യരിൽനിന്നു് ആധുനികശാസ്ത്രവും ആധുനികസാങ്കേതികവിദ്യകളും ആധുനികസാമൂഹ്യരാഷ്ട്രീയപദ്ധതികളും നമ്മുടെ രാഷ്ട്രത്തിന്റെ പുനർനിർമ്മാണത്തിനുവേണ്ടി നാം സ്വീകരിക്കുന്നു. അവർ ഇവയെല്ലാം നമുക്കു തരുന്നതിനവരോടു നന്ദിയുണ്ടു്. അവയ്ക്കനിവാര്യമായ നമുക്കുള്ള ചിലതു് പകരമായി നാമവയ്ക്കു നല്കുന്നു. കൊടുക്കൽ വാങ്ങലുകളാണു് രാഷ്ട്രങ്ങൾ തമ്മിലുള്ള നയം എന്നു് സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുണ്ടു്. അദ്ദേഹം തുടരുന്നു. എല്ലാ കാലത്തും നിങ്ങൾ വാങ്ങുക മാത്രമാണു് ചെയ്യുന്നതെങ്കിൽ നിങ്ങൾ യാചകനായിത്തീരും. ഇക്കഴിഞ്ഞ കുറെ ദശകങ്ങൾ ഭാരതം ലോകത്തിനുമുമ്പിൽ ഒരു യാചകനായിരുന്നു. ഇന്നു് നാം നല്കുന്നവർ കൂടിയായിരിക്കുന്നു. അപ്പോൾ മാത്രമാണു് ബഹുമാനം ഉണ്ടാവുക. സ്വാമി വിവേകാനന്ദൻ അമേരിക്കയിലേക്കു പോവുകയും അവിടത്തെ ജനങ്ങൾക്കു് നാലു സംവത്സരങ്ങൾ വേദാന്തസന്ദേശം പകർന്നുകൊടുക്കുകയും ചെയ്തപ്പോൾ അദ്ദേഹത്തിന്റെ അപ്രകാരമുള്ള ഒരു പ്രവൃത്തികൊണ്ടുമാത്രം ഭാരതം എത്രമാത്രം ആദരവാണു് നേടിയതു്. ഇന്നു് ശരിയായ ആദ്ധ്യാത്മികദാഹം ലോകത്തിന്റെ ഇതര

ഭൂവിഭാഗങ്ങളിലുണ്ട്. നമുക്കവരുമായി പങ്കുവെക്കുന്നതിനു് ആ സമ്പത്തുമുണ്ട്—യുക്ത്യധിഷ്ഠിതവും പരിശുദ്ധവും അനശ്വരവുമായ നമ്മുടെ വേദാന്തം നമുക്കവരുമായി പങ്കുവെയ്ക്കാം. ഈ വേദാന്തത്തെ അതിന്റെ എല്ലാ പൂർണ്ണതയോടും, സാർവ്വത്രികതയോടും, ജ്ഞാന ശക്തിയോടും, പ്രായോഗികതയോടും, മാനുഷികമായ വൈഭവ ത്തോടുംകൂടി ശ്രീരാമകൃഷ്ണൻ പ്രതിനിധീകരിച്ചു. അമ്മാതിരി ഒരവസരമാണു് നമ്മുടെ ആളുകൾക്കുമുമ്പിൽ തുറന്നുകിടക്കുന്നതു്.

A.D. 1976 മുതൽ A. D. 2000 വരെ അടുത്ത ഇരുപത്തിനാലു് ഇരുപത്തഞ്ചു സംവത്സരങ്ങൾ അന്ധകാരത്തിലേക്കും തീവ്രനൈരാ ശ്യത്തിലേക്കുമുള്ള ഇന്നത്തെ നില മാററി ഓരോ വർഷവും രാഷ്ട്രത്തെ ഓരോ ചുവടു് മമ്പോട്ടു വെയ്പിച്ചു് പ്രകാശത്തിലേക്കും പ്രതീക്ഷയി ലേക്കും നയിച്ചാൽ എത്ര മഹത്തായ നേട്ടമായിരിക്കും അതു് ! ആ ഒരു ബലം സ്വാമി വിവേകാനന്ദന്റെ വ്യക്തിത്വത്തിലും സന്ദേശ ങ്ങളിലും നിലയുറപ്പിച്ചു് നമ്മുടെ ജനങ്ങളെ കാത്തിരിക്കുന്നു കന്യാ കുമാരിയിലെ ജനങ്ങൾക്കു് അവ തൊട്ടടുത്തു് ലഭ്യമായിരിക്കുന്നു. രണ്ടായിരം മൈലുകലെനിന്നുപോലും അതായതു് നമ്മുടെ രാജ്യ ത്തിന്റെ വിദൂരസ്ഥമായ കോണുകളിൽനിന്നുപോലും വളരെയധി കം പണം ചെലവഴിച്ചു് ആളുകൾ ഇവിടെയെത്തിച്ചേരുന്നു. കന്യാ കുമാരിയിലെ മഹത്തായ സ്മാരകം ഒരു നോക്കു കാണുവാനും അതിൽ നിന്നും അതുപോലെ അമ്മയുടെ പൗരാണികക്ഷേത്രത്തിൽനിന്നും പ്രബോധനമുൾക്കൊള്ളുന്നതിനും വേണ്ടിയാണവരെത്തുന്നതു്. ഇതു വരെ അത്തരം പ്രബോധനങ്ങൾക്കു് നാം മുഖ്യമായും ഹിമാലയത്തി ലേയ്ക്കാണു് പോയിരുന്നതു്. കന്യാകുമാരിയിലെ സ്വാമി വിവേ കാനന്ദൻ ധ്യാനലീനനായിരുന്നതുമുതൽ ഈ പ്രദേശവും നമ്മുടെ ജന ങ്ങളുടെയും ഇതരരാഷ്ട്രങ്ങളിലെ ജനങ്ങളുടെയും പ്രബോധനകേന്ദ്ര മായി. ഈ ജില്ലയിലെ ജനങ്ങൾ നൂതനമായ ഈ പുരോഗതിയുടെ പ്രാധാന്യംമനസ്സിലാക്കി അവസരത്തിനൊത്തുയന്നു് തങ്ങളുടെ ജില്ല യെ സാമ്പത്തികമായും, സാമൂഹികമായും, ആരോഗ്യപരമായും, വിദ്യാഭ്യാസപരമായും, സാംസ്കാരികമായും, ആദ്ധ്യാത്മികമായും തുടങ്ങി എല്ലാ അർത്ഥത്തിലും വളർത്തട്ടെ, അത്തരം സർവ്വാശ്രേഷ്ഠിയായ പുരോഗമനം ഭാരതത്തിന്റെ എല്ലാ ഭാഗത്തുമുള്ള നമ്മുടെ ജന ങ്ങൾക്കു് ഉണ്ടാവണം. അതു് പുറത്തുനിന്നു വന്നുചേരേണ്ടതല്ല. അതു് അമേരിക്കയുടെയോ ചൈനയുടെയോ റഷ്യയുടെയോ സംഭാവന യെന്നനിലയിലും വന്നുകൂടാ. അതു് നമ്മളിൽ നിന്നുതന്നെ ഉളവാ കണം. ആത്മശ്രദ്ധയിൽനിന്നും ആത്മനിർഭരതയിൽനിന്നുമുണ്ടാവണം. അതുകൊണ്ടു് സ്വാമി വിവേകാനന്ദൻ പറഞ്ഞു. നാം ദീർഘകാല മായി വേണ്ടുവോളം നിലവിളിച്ചു. ഇനിയൊരിക്കലും കരയരുതു്.

സ്വന്തം കാലിൽ എഴുന്നേററുനില്ക്കുക മനുഷ്യനാവുക.' അതാണ് വേദാന്തസന്ദേശം, ഉപനിഷത്സന്ദേശം, ഗീതയുടെ സന്ദേശം അതു തന്നെയാണ് വിവേകാനന്ദസന്ദേശം. അദ്ദേഹം നമുക്ക് മാനവീകരണത്തിനും രാഷ്ട്രനിർമ്മാണത്തിനും വേണ്ട വിശ്വാസവും ബോദ്ധ്യവും തന്നു. അഖിലഭാരതത്തിലേയും കുട്ടികളുടെ, വിശിഷ്യ തെക്കേ അററത്തു് കന്യാകുമാരി ജില്ലയിലെ കുട്ടികളുടെ ഹൃദയത്തിൽ ആ വിശ്വാസംതന്നെയാണ് കടന്നു ചെല്ലേണ്ടതു്.

## 16 ഉപസംഹാരം

കന്യാകുമാരിയിലെ വിവേകാനന്ദകേന്ദ്രത്തിൽ വർഷംതോറും ഒരാഴ്ചക്കാലം നടക്കുന്ന എന്റെ പ്രഭാഷണങ്ങൾക്കിടയിൽ ഈ സായന്തനത്തിൽ നിങ്ങൾ നടത്തുന്ന സ്വാമി വിവേകാനന്ദന്റെ ജന്മദിനാഘോഷത്തിൽ പങ്കെടുക്കുവാൻ കഴിഞ്ഞതിൽ എനിക്കതിയായ സന്തോഷമുണ്ട്. കല്ക്കത്തയിലെ ശൈലേന്ദ്രനാഥ ധർ രചിച്ച സ്വാമി വിവേകാനന്ദന്റെ ജീവചരിത്രം പ്രകാശനം ചെയ്യുന്നതിനവസരം ലഭിച്ചതിലും ഞാൻ സന്തോഷിക്കുന്നു. ജീവചരിത്രരചനയിൽ അദ്ദേഹം ഏർപ്പെട്ടിരിക്കുന്നതായിക്കാണിച്ച് ഒന്നുരണ്ടു വർഷങ്ങൾക്കു മുമ്പ് അദ്ദേഹം എനിക്കെഴുതുകയുണ്ടായി. ഉയർന്ന ആദ്ധ്യാത്മികഭാവങ്ങളിലേക്കു കടക്കാതെ ഒരു മനുഷ്യനെന്ന നിലയിൽ വിവേകാനന്ദനെ ഈ ചരിത്രത്തിൽ അവതരിപ്പിക്കുന്നതായി അന്നു് അറിഞ്ഞു. കന്യാകുമാരിയിലെ വിവേകാനന്ദകേന്ദ്രത്തെക്കൊണ്ട് അതു പ്രകാശനം ചെയ്യുവാൻ ഞാനന്നദ്ദേഹത്തോടു നിർദ്ദേശിച്ചിരുന്നു. പ്രസ്തുത ഗ്രന്ഥത്തിന്റെ ഒന്നാം ഭാഗം ഇന്നു് പ്രകാശനം ചെയ്യുവാൻ കഴിഞ്ഞതിൽ എനിക്കു സന്തോഷമുണ്ട്. അതു് ഒരു വലിയ വാല്യമാണ്. ഏതാനും മാസങ്ങൾക്കുള്ളിൽ അതിന്റെ രണ്ടാം ഭാഗവും പ്രകാശനം ചെയ്യാമെന്നു് കേന്ദ്രം പ്രതീക്ഷിക്കുന്നു. സ്വാമി വിവേകാനന്ദനെക്കുറിച്ചുള്ള മറെറാരു സമീപനം ഈ ഗ്രന്ഥം കാഴ്ചവെയ്ക്കുന്നു. അദ്ദേഹം അങ്ങേയററം സാർവ്വലൗകികനായതുകൊണ്ട് നിങ്ങൾക്ക് അനേകം സമീപനങ്ങളിലൂടെ അദ്ദേഹത്തെ അവതരിപ്പിക്കാം. എന്നാലും അദ്ദേഹം അനന്തമായി തുടരും. ശരിയായ മഹത്ത്വം എല്ലായ്പ്പോഴും ഇങ്ങനെയാണ്. എത്ര കൂടുതൽ നിങ്ങൾ പഠിക്കുന്നുവോ അത്ര കൂടുതൽ മഹത്ത്വത്തിന്റെ നൂതനവ്യാപ്തി കാണാറാവുന്നു. ഈ സായാഹ്നത്തിൽ വരിഷ്ഠമായ ഈ സമ്മേളനത്തിൽവെച്ച്, ചരിത്രപ്രസിദ്ധമായ ഈ പട്ടണത്തിൽവെച്ച്, തമിഴ്നാട്ടിലെ അന്തർദേശീയ ജില്ലയായ കന്യാകുമാരായിലെ ജില്ലാതലസ്ഥാനത്തു്വെച്ച് ഈ ഗ്രന്ഥം പ്രകാശനം ചെയ്യുവാൻ എനിക്കതിയായ സന്തോഷമുണ്ട്.

# 31

# സ്വാമി വിവേകാനന്ദനും മാനവസേവയും

## 1 ആമുഖം

കന്യാകുമാരിയിലെ വിവേകാനന്ദകേന്ദ്രത്തിന്റെ ഈ പ്രധാനപ്പെട്ട പരിപാടിയിൽ പങ്കെടുക്കുന്നതിന് എന്നെ ക്ഷണിച്ചതിൽ ശ്രീ ഏകനാഥറാനഡേയോട് ഞാൻ നന്ദിയുള്ളവനാണ്. മദിരാശിയിലെ ഇത്തവണത്തെ എന്റെ നവരാത്രി സന്ദർശനത്തിന്റെ അവസാനത്തെ പരിപാടിയാണ് ഇത്. നഗരത്തിലെ എന്റെ ആദ്ധ്യാത്മികവും സാംസ്കാരികവുമായ പ്രവർത്തനങ്ങളുടെ സമാപനം കുറിക്കുന്നതിന് എന്നെ ആകർഷിച്ച ഇതിനേക്കാൾ ശുഭോദർക്കമായ മറ്റൊരു പരിപാടി വേറെ ഇല്ല. ഇക്കഴിഞ്ഞ ഒമ്പതു ദിവസങ്ങളിലും പല തരം ശ്രോതാക്കളെ ഞാൻ അഭിസംബോധനചെയ്തിരുന്നു. മദിരാശിയിലെ വ്യത്യസ്തവിഭാഗങ്ങളിൽപെട്ട പൗരന്മാരോട് പല വിഷയങ്ങളെക്കുറിച്ചും സംസാരിച്ചു. അവിടെയെല്ലാം പ്രധാനവിഷയം ഈശ്വരപരമായ അഭിനിവേശവും മാനവപ്രേമവും എന്നതായിരുന്നു. സ്വാമി വിവേകാനന്ദന്റെ ചിന്താവിഷയവും അതുതന്നെയായിരുന്നു.

## 2 വിവേകാനന്ദ കേന്ദ്രപത്രിക

നമ്മുടെ രാജ്യത്തിന്റെ ഗൗരവാവഹമായ പ്രശ്നങ്ങളിലൊന്നിൽ ശരിയായി സംബന്ധിക്കുന്നതിനുവേണ്ടിയാണ് നാം ഇവിടെ കൂടിയിരിക്കുന്നത്. മലമ്പ്രദേശങ്ങളിൽ താമസിക്കുന്ന നമ്മുടെ ആളുകളും അവരുടെ പ്രശ്നങ്ങളും അവക്കുള്ള നമ്മുടെ സഹായവും, ഇതാണ് ഇന്നു നമ്മുടെ മുമ്പിലുള്ള പ്രശ്നം. നമ്മുടെ സംബന്ധം ഇവിടെ കൂടിയിരിക്കുന്നവരെ മാത്രമല്ല, ഇവിടെയെത്തിയിട്ടില്ലാത്ത ആയിരക്കണക്കിനാളുകളെ ഇതിലേക്കുൾപ്പെടുത്തുന്നു. ഞാനിവിടെ എത്തിയിരിക്കുന്നതു് വിവേകാനന്ദപത്രികയുടെ ''ഗിരിഭാരതം'' (Hill India) പതിപ്പ് പ്രകാശനം ചെയ്യുന്നതിനുവേണ്ടിയാണ്. നമ്മുടെ വിശാലമായ ഭൂവിഭാഗത്തിന്റെ മലനിരകളിലും വനപ്രദേശങ്ങളിലും വസി

* 1992 ആഗസ്റ്റ് 20-ാംനു- മദിരാശിയിൽവെച്ച് കന്യാകുമാരി വിവേകാനന്ദകേന്ദ്രത്തിന്റെ കേന്ദ്രപത്രികയുടെ 'Hill Number' പ്രകാശനാവസരത്തിൽ ചെയ്ത പ്രസംഗം.

ടുന്ന ഏതാണ്ട് നാല്പതു ദശലക്ഷത്തോളം വരുന്ന ജനങ്ങളെ സംബന്ധിക്കുന്ന ആധുനികഭാരതത്തിന്റെ അതീവ ഗുരുതരമായ പ്രശ്നങ്ങൾക്കുനേരെയുള്ള നമ്മുടെ ശ്രദ്ധയെ ഈ പത്രികയിൽ ഏകീഭവിപ്പിച്ചു കാണുന്നതിൽ എനിക്കു സന്തോഷമുണ്ട്. നമ്മുടെ ജനസംഖ്യയിലെ മററുള്ളവരോടൊപ്പം മുന്നേറുന്നതിന് നമുക്കവരെ തയ്യാറെടുപ്പിക്കുവാൻ കഴിയുമോ ? ഗിരിജനങ്ങൾക്കും ദശലക്ഷക്കണക്കായ മററ് പിന്നോക്കവിഭാഗത്തിൽപ്പെട്ട ജനങ്ങൾക്കും നമ്മുടെ സ്വാതന്ത്ര്യത്തിന്റെ സാമ്പത്തികവും, സാമൂഹികവും, സാംസ്കാരികവുമായ നേട്ടങ്ങൾ പങ്കുവെക്കുമ്പോൾ മാത്രമേ നമ്മുടെ രാഷ്ട്രം ശരിയായ രാഷ്ട്രമായിത്തീരുകയുള്ളു.

ഏതാണ്ട് മുന്നൂറിൽപ്പരം പേജുകളിൽ നമ്മുടെ ഈ സഹോദരന്മാരെപ്പററിയുള്ള വളരെയധികം വിവരങ്ങൾ പത്രികയുടെ ഈ പതിപ്പ് നമുക്കു നല്കുന്നു. പട്ടണങ്ങളിലും നഗരങ്ങളിലും വസിക്കുന്ന നമ്മേക്കാൾ പലപ്പോഴും അവർ പ്രചണ്ഡമായ മനുഷ്യത്വമുള്ളവരാണ്. എന്നാൽ അവർ ഉപേക്ഷിക്കപ്പെട്ടു, അവർ ചൂഷണം ചെയ്യപ്പെട്ടു. അവർ വളരെയധികം യാതനകളനുഭവിച്ചു. 1947 – ൽ നമ്മുടെ രാജ്യം രാഷ്ട്രീയസ്വാതന്ത്ര്യത്തിന്റെ പ്രകാശപൂർണ്ണമായ കാലഘട്ടത്തിലേക്കു കാലെടുത്തു വെച്ചപ്പോൾ, അന്നത്തെ അർദ്ധരാത്രിയിൽ നൂററാണ്ടുകളിലെ അടിമത്തത്തിൽനിന്നും സ്വാതന്ത്ര്യ പ്രഖ്യാപനത്തിന്റെ മണിനാദം മുഴങ്ങിയപ്പോൾ, നമ്മുടെ രാജ്യത്തിലെ പീഡിതരും അവഗണിക്കപ്പെട്ടവരുമായ ഈ ജനങ്ങളിലൂടെ നിശ്ശബ്ദമായൊരാനന്ദവും പ്രതീക്ഷയും കടന്നുപോയി. നമ്മുടെ സ്വതന്ത്ര ജനാധിപത്യരാഷ്ട്രം അതിന്റെ ഭരണഘടനയിൽ ദശലക്ഷക്കണക്കായ പട്ടികവർഗ്ഗങ്ങളുടെയും പട്ടികജാതിക്കാരുടെയും മററു പിന്നോക്കവിഭാഗങ്ങളുടെയും ക്ഷേമത്തിനും ആനന്ദത്തിനും അങ്ങേയററത്തെ പരിഗണന നല്കണമെന്നു പ്രഖ്യാപിക്കുന്നു.

## 3 ഇന്ത്യൻ ഭരണഘടനയിലെ മാനവികത

ഏതെങ്കിലുമൊരാശയം ഭാരതത്തിലെ ഒരു മനുഷ്യസ്നേഹിയെ അഥവാ ഒരു ദൈവവിശ്വാസിയെ പ്രചോദിപ്പിക്കുമെങ്കിൽ അതു് നമ്മുടെ ഭരണഘടനയിൽ രൂപംകൊടുത്തിട്ടുള്ള ഈ മഹത്തായ ദർശനമാണ്. അതു് നമ്മുടെ രാജ്യത്തിന്റെ നയങ്ങളിലും പദ്ധതികളിലും നിയതമായി സാക്ഷാൽക്കരിച്ചുതുടങ്ങിയിരിക്കുന്നു. പിന്നോക്കാവസ്ഥയാലും ബലഹീനതകളാലും നൂററാണ്ടുകളായി ചൂഷണത്തിനു വിധേയമായിക്കൊണ്ടിരിക്കുന്ന ദശലക്ഷക്കണക്കിന് ജനതയുടെ മോചനമാണ് ആ മഹത്തായ ആശയം. ഭാരതത്തിലെ സാധാരണ ജനങ്ങളുടെ ക്ഷേമത്തെ ഒഴിവാക്കിക്കൊണ്ട് അതു നടപ്പാക്കുന്നതിനുള്ള ഉപകരണമെന്നനിലയിൽ ഭാരതത്തിന്റെ സ്വാതന്ത്ര്യത്തിനർത്ഥ

മില്ല. മാനവവൈശിഷ്ട്യത്തിന്റെയും, അതുപോലെ നമ്മുടെ രാജ്യത്തു് സമത്വത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും മാനവമഹത്വത്തിന്റെയും അമൂല്യത സ്ഥാപിയ്ക്കുന്നതിനുള്ള ജനങ്ങളുടെ ഇച്ഛാശക്തിയുടെയും ഉന്നതമായ ദർശനത്തെ കേന്ദ്രസ്ഥാനത്തു പ്രതിഷ്ഠിയ്ക്കുന്ന മഹത്തായ പ്രമാണമാണു് നമ്മുടെ ഭരണഘടന. നമ്മുടെ രാഷ്ട്രം അതിന്റെ നടത്തിപ്പിനുള്ള ഉപകരണവും. കഴിഞ്ഞ കാൽ നൂററാണ്ടു കാലം ഈ രംഗത്തു് നമ്മുടെ രാഷ്ട്രം സ്തുത്യർഹമായ പ്രവർത്തനങ്ങൾ ചെയ്തു എന്ന കാര്യത്തിൽ നമുക്കഭിമാനിയ്ക്കാം. എന്നാൽ ഭാരതത്തിലെ പൗരന്മാർക്കു് വിശിഷ്യ, വിദ്യാഭ്യാസവും സംസ്കാരവും സാമ്പത്തികവും എല്ലാം നേടിയിട്ടുള്ള പൗരന്മാർക്കു് ഈ രംഗത്തു് വലിയൊരു കടമയുണ്ടു്.

## 4 നൂതനഭാരതം ഉണരട്ടെ

കേന്ദ്രത്തോടും അതിന്റെ മുഖപത്രമായ പത്രികയോടും സ്വാമി വിവേകാനന്ദന്റെ നാമം സംബന്ധിച്ചിരിയ്ക്കുന്നു. ഞാനദ്ദേഹത്തെ എന്റെ പ്രഭാഷണത്തിന്റെ വിഷയമായി സ്വീകരിച്ചിരിയ്ക്കുന്നു. നവഭാരതം കെട്ടിപ്പടുക്കുകയും ഭാരതത്തെ നമ്മുടെ സമൂഹത്തിലെ ഉന്നതവിഭാഗങ്ങളുടെ മാത്രമല്ല, അവിടത്തെ അധഃസ്ഥിതവിഭാഗങ്ങളുടെയും കൂടി അഭിമാനാർഹമായ കുടുംബമാണെന്നു പ്രഖ്യാപിയ്ക്കുകയും ചെയ്ത ആ മഹാനുഭാവന്റെ നാമധേയം നമ്മുടെ ജനങ്ങളോടു് ഇത്തരുണത്തിൽ സംബന്ധിപ്പിയ്ക്കാവുന്ന എത്രയോ മഹത്തരമായ നാമമാണു് ! ഭാരതം അഗാധമായ അടിമത്തത്തിൽക്കഴിഞ്ഞിരുന്ന കാലത്തു് ഏതാണ്ടു് എഴുപത്താറുസംവത്സരങ്ങൾക്കു മുമ്പാണു് അദ്ദേഹം ഈ കാഹളം മുഴക്കിയതു്. അതാകട്ടെ സാമൂഹ്യ സാമ്പത്തിക ഭേദങ്ങളോ, സ്ത്രീപുരുഷവ്യത്യാസമോ, വർഗ്ഗ വർണ്ണപരമായ ഉച്ചനീചത്വമോ കണക്കിലെടുക്കാതെ മനുഷ്യനുവേണ്ടി മാനവഹൃത്തിലെ പരിശുദ്ധിയ്ക്കുവേണ്ടിമാത്രമായിരുന്നു. അന്നു് രാഷ്ട്രീയസ്വാതന്ത്ര്യത്തെക്കുറിച്ചൊരു പ്രതീക്ഷയുമുണ്ടായിരുന്നില്ല. എന്നിട്ടും ദേശസ്നേഹിയായ ഈ മഹാപ്രവാചകൻ പുരോഗമനാത്മകവും, സമത്വസുന്ദരവും സ്വതന്ത്രവുമായ ഒരു നവഭാരതത്തിനുവേണ്ടി നിലകൊണ്ടു. ഈ വാക്കുകളിൽ അദ്ദേഹം പറയുന്നു. (യൂറോപ്യൻ പര്യടനത്തിന്റെ സ്മരണകൾ. C. W. S. V. Vol. VII 6th edn. P 327)

നവഭാരതമുണരട്ടെ. കലപ്പ പിടിയ്ക്കുന്ന കർഷകന്റെ കുടിലുകളിൽനിന്നും മുക്കുവക്കുടിലുകളിൽനിന്നും ചെരുപ്പുകുത്തിയുടെയും അടിച്ചുതളിക്കാരന്റെയും കുടിലുകളിൽനിന്നും പലചരക്കുവ്യാപാരിയുടെ കടയിൽനിന്നും പൊരിക്കച്ചവടക്കാരന്റെ അടുപ്പിനടുത്തുനിന്നും അവൾ ഉയരട്ടെ. തൊഴിൽശാലകളിൽനിന്നും ചന്തകളിൽനിന്നും കമ്പോളങ്ങളിൽനിന്നും അവൾ ഉണരട്ടെ. തോട്ടങ്ങളിൽനിന്നും വന

ങ്ങളിൽനിന്നും കുന്നിൻനിരകളിൽനിന്നും മലകളിൽനിന്നും അവർ ഉയൻ വരട്ടെ !

നമ്മുടെ ജനാധിപത്യറിപ്പബ്ലിക്കിന്റെ ഭരണഘടനയിൽ നാം രൂപം കൊടുത്തിട്ടുള്ള നവഭാരതം ഇതാണ്. എന്നാൽ ആ ഭരണഘടന ഗ്രന്ഥഗ്രന്ഥികളിൽ വെറുതെ കിടന്നാൽ പോരാ അതിന്റെ കാഴ്ചപ്പാടുകളെ നടപ്പാക്കേണ്ടതാവശ്യമാണ്. ഭാരതത്തിന്റെ പൗരന്മാർക്ക അതിവിശിഷ്ടമായ കടമയുമുണ്ട്. ഈ രംഗത്ത് അവരും തങ്ങളുടേതായ സംഭാവനകൾ നല്കാൻ തയ്യാറാവണം. നമ്മുടെ രാഷ്ട്രസ്വാതന്ത്ര്യത്തിന്റെ നേട്ടങ്ങൾ ദശലക്ഷക്കണക്കായ ഈ ജനതയ്ക്ക് ലഭ്യമാക്കുന്നതിനുള്ള നമ്മുടെ രാഷ്ട്രത്തിന്റെ ഊർജ്ജസ്വലമായ പ്രയത്നങ്ങൾക്ക് അത് സഹായകമാവും. 1894-ൽ ഐക്യനാടുകളിൽനിന്ന് അദ്ദേഹമയച്ച ഒരു കത്തിൽ സ്വാമിജി നമ്മോടു പറഞ്ഞു. [Letters — പേജ് 111)

ഈ ജീവിതം അല്പകാലം മാത്രം, ലോകത്തിന്റെ അഭിമാനഗർവ്വ് ക്ഷണികം. എന്നാൽ അന്യജീവനുതകുന്നവർ മാത്രം ജീവിക്കുന്നു. ബാക്കിയുള്ളവർ ജീവിച്ചിരിക്കുന്നതിനേക്കാൾ മൃതരാണ്.

## 5 ഈശ്വരാഭിമുഖ്യവും മാനവസ്നേഹവും

മഹത്തായ ആ ആദർശം ഭാരതമാകെ ഏററുപാടണം. അധഃസ്ഥിതർക്കും പാവപ്പെട്ടവർക്കും പ്രതീക്ഷയും സന്തോഷവും നല്കുന്നതിനുവേണ്ടി ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന സ്ത്രീപുരുഷന്മാരെ നമുക്കാവശ്യമുണ്ട്. മനുഷ്യപ്രയത്നത്തിന്റെ ഉദാരമായ പ്രചോദനമുഖേന കൊണ്ടു മനീഷികളും, വിദ്യാസമ്പന്നരും, ഊർജ്ജസ്വലരുമായ ദശലക്ഷക്കണക്കിന് യുവത്വം തുളുമ്പുന്ന സ്ത്രീപുരുഷന്മാരെ രൂപപ്പെടുത്തുന്നതിനു നമ്മുടെ രാഷ്ട്രത്തിനു കഴിയുകയില്ലേ ? നമ്മുടെ ജനങ്ങൾ അവസരത്തിനൊത്തുയരുമെന്ന് സ്വാമിജിയ്ക്കുറപ്പുണ്ടായിരുന്നു. നമ്മുടെ യുവാക്കളിൽ ആദർശത്തിന്റെ ഒരു നിക്ഷേപം തന്നെയുണ്ട്. നമ്മുടെ മഹത്തായ ഭക്തിപ്രസ്ഥാനം ലോകർക്കിടയിൽ നമ്മുടെ ജനങ്ങളുടെ മഹത്തായ വൈകാരികസ്വഭാവത്തിനുവേണ്ടിയുള്ളതാണ്. എന്നാലിതുവരെ പരലോകഭക്തിയുടെ സങ്കുചിതമായ മുശയിലാണ് പലപ്പോഴും സമ്പന്നമായ ഈ വികാരപരത പ്രകടമാക്കിയത്. അത് വ്യക്തിപരമായ മുക്തിയ്ക്കും ലൗകികനേട്ടങ്ങൾക്കും സ്വാർത്ഥമോഹങ്ങൾക്കും വേണ്ടി ദൈവങ്ങളോടും ദേവതകളോടും കേണപേക്ഷിക്കുന്നതിനുവേണ്ടി പ്രകടമാക്കി. എന്നാൽ നമ്മുടെ ജനങ്ങളുടെ ഭൗതികോൽക്കർഷത്തിനും ഭൂമിയിലെ പവിത്രതയ്ക്കുറവിടമാവുന്നതിനും, ഗംഗയെ സ്വർഗ്ഗത്തിൽനിന്ന് കൊണ്ടുവന്ന പുരാണപ്രസിദ്ധനായ ഭഗീരഥനെയെന്നപോലെ സ്വാമി വിവേകാനന്ദനും നമ്മുടെ ഭക്തി

യുടെയും ഈശ്വരജ്ഞാനത്തിന്റെയും സംഭരണിയിൽനിന്ന് ഒരു ചാലുണ്ടാക്കി. നമ്മുടെ രാഷ്ട്രത്തിന്റെ ഈശ്വരാഭിമുഖ്യം അടിയൊഴുക്കായതിലേയ്ക്കു പ്രവഹിച്ചു. അതു് മാനവസ്നേഹത്തിന്റെയും പരിഗണനയുടെയും സേവനത്തിന്റേ ശക്തമായ പ്രവാഹത്തെ ഉളവാക്കി. അതാവട്ടെ ഭാരതത്തിലെ മാനവജീവിതത്തെ മൗലികമായിത്തന്നെ പരിപോഷിപ്പിയ്ക്കുന്നതിനുവേണ്ടിയായിരുന്നു അദ്ദേഹം വേദാന്തം പ്രായോഗികമാക്കി. മനുഷ്യനെ ദൈവത്തിന്റെ സ്ഫുലിംഗമായി കാണുവാനും, ആ നിലയിൽ മനുഷ്യനെ സേവിക്കുവാനും അദ്ദേഹം നമ്മെ ആഹ്വാനം ചെയ്തു.

സ്വാമിജി നമ്മുടെ മതവും തത്ത്വചിന്തയും പവിത്രമാക്കി, ആധുനികയുഗത്തിലെ മാനവപ്രശ്നങ്ങൾ ഉയർത്തുന്ന വെല്ലുവിളികളെ നേരിടാനുള്ള കഴിവു നല്കി അവയെ ഊർജ്ജസ്വലവും പ്രായോഗികവുമാക്കി. മാനവപാരസ്പര്യത്തിന്റേതായ അദ്ദേഹത്തിന്റെ തത്ത്വചിന്ത സനാതനധർമ്മത്തിന്റെ കേന്ദ്രദർശനത്തിന്മേലാണ് അദ്ദേഹം പടുത്തുയർത്തിയതു്. ആ ദർശനമാണ് മനുഷ്യന്റെ ദിവ്യത്വം. സനാതനധർമ്മത്തിന്റെ സന്ദേശമൊന്നാകെ രൂപമെടുത്ത ശ്രീരാമകൃഷ്ണൻ ഈ കേന്ദ്രദർശനം വളരെ മനോഹരമായ ഒരു സൂത്രവാക്യത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

എല്ലാ ജീവനും ശിവനാണ്. ജീവസേവ ശിവാരാധനമാണ്.

ഈ നൂററാണ്ടിന്റെ ആവിർഭാവംമുതൽ നമ്മുടെ യുവാക്കളെ ഉത്തേജിപ്പിച്ച സന്ദേശമിതാണ്. മഹാകവി രവീന്ദ്രനാഥടാഗോർ ബഹുമാനപുരസ്സരം ഇക്കാര്യം പ്രകടമാക്കിയിട്ടുണ്ട്. (പ്രഭാസി. വാല്യം 28 പേജ് 256)

വിധിനിഷേധങ്ങളില്ലാത്ത മഹത്തായൊരു സന്ദേശം അടുത്ത കാലത്തു് ഭാരതത്തിൽ പ്രവചിച്ചതു് സ്വാമി വിവേകാനന്ദൻ മാത്രമാണ്. രാജ്യത്തിലെ സമസ്തജനങ്ങളേയും അഭിസംബോധന ചെയ്തുകൊണ്ടദ്ദേഹം പറഞ്ഞു. നിങ്ങളിലെല്ലാവരിലും ബ്രഹ്മശക്തി കുടികൊള്ളുന്നു. ദരിദ്രനാരായണനിലെ ദൈവം നിങ്ങളുടെ സേവയ്ക്കാകാംക്ഷിയ്ക്കുന്നു. ഈ സന്ദേശം യുവഹൃദയങ്ങളെ വ്യാപകമായി തട്ടിയുണർത്തി. മുക്തിയുടെ ഭിന്നരൂപങ്ങളിലും ഭിന്നമാർഗ്ഗങ്ങളിലും രാഷ്ട്രസേവനത്തിൽ അതു ഫലം കണ്ടെത്തിയതു അതുകൊണ്ടാണ്. അദ്ദേഹത്തിന്റെ സന്ദേശം ഒരേ സമയത്തു് അഭിമാനവും മനുഷ്യനോടുള്ള ആദരവും ഒപ്പം ശക്തിയും പ്രഭാവവും പ്രദാനം ചെയ്തു. സ്വാമിജിതന്നെ അദ്ദേഹത്തിന്റെ സഖാർപ്രതി (സുഹൃത്തിനോട്) എന്ന കവിതയുടെ ഹൃദയസ്പൃക്കായ വരികളിൽ ഈ സന്ദേശം നല്കുന്നു. (C.W.S.V വാല്യം IV. പേജ് 496)

നിമ്നന്നിലായ്ക്കാണും ബഹുരൂപങ്ങളീശ്വരൻ
വെടിഞ്ഞെങ്ങു പോകുന്നു ദൈവതം തേടിയങ്ങുനീ
ഭേദമില്ലാതെ പ്രേമിക്കുന്നിതെവൻ ഭൂതസഞ്ചയം
അപ്പുമാനേകൻ താനേകുന്നു ദേവാരാധന ശ്രേഷ്ഠമായ്.

## 6 പാശ്ചാത്യസംസ്കാരത്തിൻെറ മഹത്തായ മാനവികപ്രചോദനം

നമ്മുടെ ദേശീയപ്രയത്നത്തിൻെറ വിവിധമേഖലകളിൽ ഈ പ്രബോധനം ഉൾക്കൊള്ളേണ്ടതു് നമുക്കനിവാര്യമാണു്. ആധുനിക പാശ്ചാത്യസംസ്കാരത്തിൽനിന്നും നമുക്കു ലഭിയ്ക്കുന്ന മഹത്തായ സന്ദേശം മാനുഷ്യകത്തിൻേറതാണു്. സ്ത്രീകളും പുരുഷന്മാരുമായി മഹനീയരായ അനേകം മനുഷ്യസ്നേഹികൾ പാശ്ചാത്യലോകത്തുണ്ടായിട്ടുണ്ടു്. മററുള്ളവക്കുവേണ്ടി അവർ അഗാധമായി വേദനിച്ചിട്ടുണ്ടു്. പതിനാറും പത്തൊമ്പതും നൂററാണ്ടുകൾക്കിടയിൽ കഴിഞ്ഞ നൂററാണ്ടുകളിൽ പടിഞ്ഞാറൻ അധിനിവേശരാഷ്ട്രങ്ങൾ അടിമക്കച്ചവടം ആരംഭിച്ചു. അവർ ദശലക്ഷക്കണക്കിനു് സ്ത്രീകളെയും പുരുഷന്മാരെയും കുട്ടികളെയുമെല്ലാം ആഫ്രിയ്ക്കയിൽനിന്നു വേട്ടയാടിപ്പിടിച്ചു് അമേരിയ്ക്കൻ ഭൂഖണ്ഡത്തിൽ വിററഴിച്ചുപോന്നു. എന്നാൽ പത്തൊമ്പതാം നൂററാണ്ടിൽ ഈ രാജ്യങ്ങൾതന്നെ നിന്ദ്യവും ക്രൂരവുമായ അടിമക്കച്ചവടവും അടിമത്തവും നിർത്തലാക്കുന്നതിനു നിർബ്ബന്ധിതമായി. അതിനു കാരണം ഒരു പററം മനുഷ്യസ്നേഹികളുടെ ഊർജ്ജസ്വലമായ പ്രവർത്തനമായിരുന്നു. മാനുഷികമായ അതേ ആവേശത്താൽ പ്രചോദിതരായി മററനേകം മനുഷ്യസ്നേഹികൾ തടവറകളുൾപ്പെടെ മാനവജീവിതത്തിൻെറ മററു രംഗങ്ങളിലെ കഠോരതകളെ കുറയ്ക്കുന്നതിനു് വിജയകരമായി പരിശ്രമിച്ചു. ചില മനുഷ്യസ്നേഹികൾ നിസ്സാരങ്ങളായ തെററുകൾ ചെയ്തു് ഇംഗ്ലണ്ടിലേയും ഫ്രാൻസിലേയും, മററു രാജ്യങ്ങളിലേയും തടവറകളിൽ ലഭിയ്ക്കുന്ന സൗകര്യങ്ങളെക്കുറിച്ചുള്ള ഞെട്ടിയ്ക്കുന്ന വസ്തുതകൾ നിരീക്ഷിയ്ക്കുകയും പഠിയ്ക്കുകയും ചെയ്തു. അവർ ഈ വിഷയത്തിൽ ഗ്രന്ഥങ്ങൾ രചിയ്ക്കുകയും ആ രാഷ്ട്രങ്ങളിലെല്ലാം ബോധവല്ക്കരണപരിപാടികൾ സംഘടിപ്പിയ്ക്കുകയും ജനാഭിപ്രായം വളർത്തുകയും ചെയ്തു. ഒടുവിൽ നിയമസഭകൾ പരിഷ്കാരം വരുത്തുന്നതിനുള്ള നിയമനിർമ്മാണം വരെ ചെയ്യുവാൻ നിർബ്ബന്ധിതരായി.

ഈ മനുഷ്യസ്നേഹോദിതമായ ആ പ്രചോദനം പാശ്ചാത്യസംസ്കാരത്തിൻെറ വിലപ്പെട്ട മൂല്യങ്ങളിലൊന്നാണു്. അതിനെ നാം ഭാരതത്തിൽ ആദരിയ്ക്കുന്നു. ഇന്നു് ഈ മൂല്യത്തെ നാം വൻതോതിൽ സ്വാഗതം ചെയ്യുകയും ഉൾക്കൊള്ളുകയും ചെയ്യേണ്ടിയിരിയ്ക്കുന്നു.

പാശ്ചാത്യസംസ്കാരത്തിൻെറ ആധുനികഭൗതികശാസ്ത്രമാണ് നാം സ്വാഗതം ചെയ്തിട്ടുള്ള മറെറാരു മൂല്യം. നമുക്കു പ്രചോദനമരുളുന്ന വൈദേശികമായ പല പ്രവാഹങ്ങളും അതോടൊപ്പം നമ്മുടെ തന്നെ പുരാതനസംസ്കാരപാരമ്പര്യത്തിൻെറ പ്രവാഹങ്ങളുമുണ്ട്. അവയാകട്ടെ ശ്രീരാമകൃഷ്ണൻ പ്രമാണീകരിക്കുകയും ഉത്തേജിതമാക്കുകയും ചെയ്തതാണ്. സ്വാമി വിവേകാനന്ദനിൽ പാശ്ചാത്യവും പൗരസ്ത്യവുമായ സംസ്കാരങ്ങളുടെ സമഞ്ജസസമ്മേളനം സാധിച്ചിരിക്കുന്നു. ആ സമ്മേളനമാണ് ഭാവിഭാരതരൂപീകരണത്തിനു മുഖ്യപങ്കു വഹിക്കുവാൻ പോവുന്നതു്. സാമൂഹ്യരാഷ്ട്രീയരംഗത്തു് പാശ്ചാത്യമാനവികചിന്തയും ഭാരതീയദർശനവും സമ്മേളിച്ച രൂപം കൊണ്ട മഹാത്മാഗാന്ധി നമുക്കുണ്ട്. ഈ മഹത്തായ സ്രോതസ്സുകളിൽനിന്ന് പ്രചോദനമുൾക്കൊണ്ടുവേണം പ്രസ്ഥാനങ്ങൾ വളരുന്നതു്. അതു് ജീവിതത്തെ പ്രകാശപൂർണ്ണമാക്കുകയും മനുഷ്യകോടികൾക്ക് സ്വാതന്ത്ര്യമരുളുകയും ചെയ്യും. അത്തരം പ്രസ്ഥാനങ്ങൾ നമ്മുടെ രാജ്യത്തു് അനിവാര്യമാണ്. വിവേകാനന്ദശാലാസ്മാരകസംഘത്തിൻെറ പ്രവർത്തനപദ്ധതികളുടെ രണ്ടാംഘട്ടം സമയോചിതമായ അത്തരമൊരു പ്രസ്ഥാനമാണ്.

## 7 നമ്മുടെ ജനാധിപത്യരാഷ്ട്രത്തിനു പിന്നിലെ കരുത്തു്

നമ്മുടെ രാഷ്ട്രം സ്വാതന്ത്ര്യം നേടിയതിൻെറ രജതജൂബിലി നാമീവർഷം കൊണ്ടാടുകയാണ്. നൂതനമായ നമ്മുടെ ജനാധിപത്യത്തിൻെറ ചില നേട്ടങ്ങൾ നമുക്കു സംതൃപ്തി ഉളവാക്കുന്നു. ഒന്നാമതായി ബാഹ്യവും ആഭ്യന്തരവുമായ സമ്മർദ്ദങ്ങളിൽ അതു കാണിച്ച കരുത്തും, പ്രത്യാഗതിയും നേരിടുന്നതിനുള്ള സാമർത്ഥ്യവുമാണ്. ജനങ്ങളിൽ നിന്ന് ശക്തി സംഭരിച്ച് ഭാരതമിന്ന് ശക്തമായൊരു ജനാധിപത്യരാഷ്ട്രമായി നിലകൊള്ളുന്നു. ഇതു നമ്മുടെ ചരിത്രത്തിൽ മഹത്തായൊരു കാര്യമാണ്. കഴിഞ്ഞകാലങ്ങളിലുടനീളം നമുക്ക് ചെറിയ രാജ്യങ്ങളും വലിയ ചക്രവർത്തിമാരും ഉണ്ടായിട്ടുണ്ട്. എന്നാലതിലൊന്നുപോലും ഭാരതത്തിലെ ജനങ്ങളുടെ സമ്മതത്തിലോ ശക്തിയിലോ പടുത്തുയർത്തിയവയായിരുന്നില്ല. ഒരു രാജാവിൻേറയോ, ചക്രവർത്തിയുടെയോ പട്ടാളമേധാവിയുടെയോ ശക്തികൊണ്ട് പടുത്തുയർത്തിയവയായിരുന്നു അവയെല്ലാം. ഇന്നത്തെ നമ്മുടെ ജനാധിപത്യം ലോകത്തിലെ ഏററവും വലിയ ജനാധിപത്യമാണ്. പൗരന്മാരെന്ന നിലയിൽ നമ്മുടെ ജനാധിപത്യത്തിനു നേരെയുള്ള അനേകം വെല്ലുവിളികളെ നമുക്കു നേരിടേണ്ടതായിട്ടുണ്ട്. ഇരുപത്തഞ്ചു സംവത്സരങ്ങളിലെ പരീക്ഷണങ്ങളെ നമ്മുടെ രാഷ്ട്രീയസംവിധാനം

അതിജീവിച്ചിരിക്കുന്നു. ആ മേഖലയിൽ ശക്തരായ നാം ആ വെല്ലുവിളികളെ അതിജീവിച്ചിരിക്കുന്നു. എന്നാൽ നമുക്ക് കൂടുതൽ പ്രബലങ്ങളായ വെല്ലുവിളികൾ നേരിടേണ്ടതായും പരിഹരിക്കേണ്ടതായും ഉണ്ട്. അവയാണ് ദാരിദ്ര്യവും, നിരക്ഷരതയും, ചൂഷണവും വികാരശൂന്യതയുമെല്ലാം. ഇവയാകട്ടെ നമ്മുടെ രാജ്യത്തിലെ പ്രബുദ്ധരായ പൗരന്മാർക്ക് പ്രവർത്തിക്കുന്നതിനുളവററ മേഖലകൾ പ്രദാനം ചെയ്യുന്നു. അങ്ങനെയുള്ള പൗരന്മാരുടെയും ഭരണകൂടത്തിൻേറയും സംയോജിച്ചുള്ള ശ്രമങ്ങളിലൂടെ നമ്മുടെ രാഷ്ട്രീയമായ ജനാധിപത്യത്തെ സാമ്പത്തികവും സാമൂഹ്യവുമായി മാററാം ആ ഒരു പ്രയത്നമാണ്, അങ്ങനെയൊരവകാശമാണ് ഭാരതീയപൗരന്മാർക്ക് മുമ്പിലുള്ളത്. നമ്മുടെ രാഷ്ട്രം നമ്മുടെ തോളുകളിലാണിരിക്കുന്നത്. നമുക്ക് അതു സഹിക്കണം. നമുക്കതിനെ കരുത്തുററതാക്കി മാനവവികാസത്തെ ത്വരിതപ്പെടുത്തണം.

പൗരത്വത്തിൻേറയും അതിൻെറ കടമകളുടെയും പ്രബുദ്ധമായ ഈ ആശയം മാനവസേവക്ക നൂതനമായ ഒരു പന്ഥാവു വെട്ടിത്തുറന്നതിലൂടെ രൂപമെടുത്തതാണ്, കന്യാകുമാരിയിലെ വിവേകാനന്ദകേന്ദ്രം. വിവേകാനന്ദശിലാസ്മാരകസമിതി ഈ പ്രസ്ഥാനമാരംഭിച്ചതു് സ്വാമി വിവേകാനന്ദനോടുള്ള ആദരാഞ്ജലിയെന്ന നിലയിലാണ്. മഹാനുഭാവനായ ആചാര്യന് ഇതിനേക്കാൾ അനുയോജ്യമായ മറെറാരാരാധനയില്ല. മനുഷ്യസ്നേഹിയായ അദ്ദേഹത്തിനർപ്പിക്കുവാൻ ഇതിലും ഉന്നതമായ ആദരാഞ്ജലിയില്ല. സ്വഭാവശുദ്ധിയും സാമർത്ഥ്യവും അർപ്പണബോധവും തികഞ്ഞ പററം പററമായി പരിശീലനം സിദ്ധിച്ച സ്ത്രീകളും പുരുഷന്മാരും നടത്തുന്ന സ്ഥാപനങ്ങളിലൂടെ സേവനപ്രവർത്തനങ്ങളുടെ ശൃംഖല തന്നെ ആരംഭിച്ചിരിക്കുന്നതിനേക്കാൾ ഉചിതമായ ഒന്നും അദ്ദേഹത്തിനർപ്പിക്കുവാനില്ല. സ്വാമി വിവേകാനന്ദൻ പറയുന്നപോലെ ഇവയെല്ലാം അനിരോധ്യമായ ശക്തികളാണ്. ഇവയുടെ പരിലാളനയാലാണ് ലോകം മുമ്പോട്ടു പോകുന്നതു്. അമ്മാതിരി നൂറെണ്ണം അപ്പോൾ ലോകം സമൂലമായി പരിവർത്തനം ചെയ്യപ്പെടുന്നു. അതു തന്നെ ആവുന്നത്ര ചുരുങ്ങിയ സമയത്തിനുള്ളിൽ വേണംതാനും.

## 8 ഭാരതീയ സന്ന്യാസം – അതിൻെറ ധനാത്മകങ്ങളും ഋണാത്മകങ്ങളുമായ സംഭാവനകൾ

നമ്മുടെ രാജ്യത്തിൻെറ ആദ്ധ്യാത്മികപാരമ്പര്യത്തെ പരിശുദ്ധമാക്കുന്നതിനും ശക്തിപ്പെടുത്തുന്നതിനും ആ ശക്തി ഭാരതത്തിലും പുറത്തും മാനവസേവക്കുവേണ്ടി തിരിച്ചുവിടുന്നതിനുംവേണ്ടി സ്വാമി വിവേകാനന്ദൻ സ്ഥാപിച്ചതാണ് ശ്രീരാമകൃഷ്ണസന്ന്യാസ സമ്പ്രദാ

യം. അതിന്റെ ആദർശവും ലക്ഷ്യവുമായി അദ്ദേഹം നല്കിയതു് ''ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച'' എന്ന മഹാമന്ത്രമാണു്. ആത്മസാക്ഷാൽക്കാരത്തിനും ലോകഹിതത്തിനും വേണ്ടി എന്നു് അർത്ഥം. ശ്രീരാമകൃഷ്ണപ്രസ്ഥാനം മഹത്തായ ഈ രംഗത്തു് ഒരു മാർഗ്ഗദർശിയായി കഴിഞ്ഞ എഴുപത്തഞ്ചിലധികം സംവത്സരമായി പ്രവർത്തിച്ചുവരുന്നു. എന്നാൽ വിപുലമായ പ്രവർത്തനമണ്ഡലത്തിനനുസരിച്ചു് സേവനം വികസിപ്പിക്കേണ്ടുന്ന അടുത്തകാലത്തു സ്ഥാപിച്ച സന്ന്യാസിനിമാരുടേതായ ശ്രീരാമകൃഷ്ണ – ശാരദാസമ്പ്രദായമുൾപ്പെടെ ഇതുപോലൊരു സന്ന്യാസസമ്പ്രദായം നമുക്കു പ്രതീക്ഷിയ്ക്കുവാൻ കഴിയില്ല. ഒരു സന്ന്യാസസമ്പ്രദായം എല്ലായ്പ്പോഴും ഒരു ചെറിയ കൂട്ടമാണു്. സന്ന്യാസപ്രസ്ഥാനങ്ങളെക്കൊണ്ടു് ഭാരതം വീണ്ടും നിറഞ്ഞുകാണുന്നതു് അഭിലഷണീയമായ ഒന്നല്ല. ബുദ്ധമതത്തിന്റെയും ജൈനമതത്തിന്റെയും അനിവാര്യമായ സന്ന്യാസപ്രസ്ഥാനങ്ങളുടെ ആഗമനത്തിനുമുമ്പു് നാം ഒരിയ്ക്കലിതു ചെയ്തിട്ടുണ്ടു്. അതിൽനിന്നു് കനപ്പെട്ട ചില സംഭാവനകളോടൊപ്പം രാജ്യത്തു് ഉടനീളം വൻ കെടുതിയും ഉളവായിട്ടുണ്ടു്. ബുദ്ധമതത്തിന്റെയും ജൈനമതത്തിന്റെയും കാലത്തു് രാഷ്ട്രമാകെ പെരുമാററത്തിലും സാമൂഹ്യഘടനയിലും സന്ന്യാസപരമായി. ബുദ്ധമതവിഹാരങ്ങളും, ധാരാളമുണ്ടായിരുന്നതുകൊണ്ടാണു് ഭാരതത്തിലെ ഒരു സംസ്ഥാനത്തിനു് ബിഹാർ എന്ന പേരുതന്നെ ഉണ്ടായതു്. ആ സംസ്ഥാനത്തെയും നമ്മുടെ രാജ്യത്തെത്തന്നെയും ഗ്രസിച്ചിരിയ്ക്കുന്ന ഇന്നു കാണുന്ന പ്രശ്നങ്ങളേറെയും നമ്മുടെ രാജ്യത്തിലെ ആശ്രമങ്ങൾ വർദ്ധിച്ചതിൽനിന്നുണ്ടായതാണു്. ഗൃഹസ്ഥനിൽ കേന്ദ്രീകരിച്ചു നില്ക്കുന്ന പൗരധർമ്മപരമായ നന്മകളും അനുഗ്രഹങ്ങളും വർദ്ധമാനമായ തോതിൽ നൂററാണ്ടുകളോളം ഉപേക്ഷിച്ചതിന്റെ ഫലമാണു് അതു്.

ഒരു സമൂഹത്തിൽ അനേകം സന്ന്യാസിമാരുണ്ടായിരിയ്ക്കുന്നതു് ആ സമൂഹത്തിനാരോഗ്യകരമല്ല. ഒന്നാമതായി വേണ്ടത്ര ആദ്ധ്യാത്മികസാമർത്ഥ്യമില്ലാതെ അതിലേയ്ക്കെത്തുന്നവരെക്കൊണ്ടു് അതു് സന്ന്യാസധർമ്മത്തെ ദുഷിപ്പിയ്ക്കും. രണ്ടാമതായി രാഷ്ട്രത്തിന്റെ രാഷ്ട്രീയസ്വാതന്ത്ര്യത്തെ നിലനിർത്തുന്നതിനനിവാര്യമായ പുരോഗമനാത്മകമായ സാമൂഹ്യ സാമ്പത്തിക പദ്ധതിക്കായി പ്രയത്നിയ്ക്കുവാനുള്ള ഗൃഹസ്ഥന്റെ കഴിവുകളെ തളർത്തുന്നു. അങ്ങനെ സന്ന്യാസധർമ്മത്തെ പ്രത്യേകിച്ചും സമൂഹത്തെ പൊതുവെയും ആഡംബരവും ആലസ്യവും ബാധിയ്ക്കുന്നു. ആധുനികഭാരതത്തിലെ യാചകപ്രശ്നവും, നമ്മുടെ ജനങ്ങളുടെ ഇടയിൽ മൊത്തമായിക്കാണുന്ന സാമൂഹിക ബോധത്തിന്റെ അഭാവവും നമ്മുടെ ജനങ്ങൾക്കു് ദീർഘകാലമായി മനോഹരമായ ആ ആദർശത്തെ ഗ്രഹിയ്ക്കുന്നതിനു കഴിയാത്തതു മൂലമാ

ണ്. എല്ലാ സന്ന്യാസികളും യാചകരാണ്. എന്നാൽ എല്ലാ യാചകരും സന്ന്യാസിമാരല്ല. നമ്മുടെ രാജ്യത്തെ സന്ന്യാസിയാചകക്കിടയിൽ നല്ലൊരു ശതമാനം യഥാർത്ഥയാചകരാണ്. അവരുടെയിടയിൽ കൂട്ടമായി തൊഴിൽരഹിതരും തൊഴിൽ ചെയ്യാനാവാത്തവരും, കുടുംബത്തകർച്ചമൂലവും സാമൂഹികപരാജയം മൂലവും എല്ലാം ഉപേക്ഷിച്ചവരും സമൂഹത്തിൽനിന്നു ലഭിക്കുന്ന ആദരവും സേവയും കണക്കിലെടുത്തു് സന്ന്യാസവേഷത്തിൽ ആകൃഷ്ടരാവുന്നു. എന്നാൽ ഭാവിഭാരതത്തിൽ അതിൻെറ വിശാലമായ സാമൂഹികവും സാമ്പത്തികവുമായ സാദ്ധ്യതകൾ വഴി സന്ന്യാസത്തിലേയ്ക്കും യാചകവൃത്തിയിലേയ്ക്കും ഓടിക്കൂടുന്ന ആളുകളെ അതിൽനിന്നും രക്ഷിയ്ക്കുവാൻ കഴിയുമെന്നു നമുക്കാശിക്കാം. ആദ്ധ്യാത്മികയോഗ്യതയുള്ളവർ മാത്രം സന്ന്യാസാശ്രമത്തിലേയ്ക്കു പ്രവേശിയ്ക്കട്ടെ. എന്നാലവർ എന്നും ചെറുതെങ്കിലും മൂല്യമുള്ള ഒരു ന്യൂനപക്ഷമായിരിയ്ക്കും.

## 9 ത്യാഗവും സേവനവും – മാനവപുരോഗതിക്കതിൻെറ സന്ദേശം

എന്നാൽ ത്യാഗവും സേവനവും ഒരു സമൂഹത്തിലെ ചെറിയ ന്യൂനപക്ഷമായ സന്ന്യാസികളെയും സന്ന്യാസിനിമാരെയും മാത്രം പുഷ്ടമാക്കുന്നതിനുദ്ദേശിച്ചുള്ളതല്ല. പൗരബോധത്തിൻെറയും സ്വഭാവശുദ്ധിയുടെയും ഉത്കൃഷ്ടമായ മന്ദിരം പൗരസമൂഹം കെട്ടിപ്പൊക്കുന്നതിനുള്ള ആധാരശില അതായിരിക്കണം. ഗൃഹസ്ഥനെ അവൻെറയോ അവളുടെയോ ആനുവംശികപരിമിതികളുടെ സീമകൾക്കപ്പുറം അവൻെറയോ അവളുടെയോ ബോധവും അനുകമ്പയും വികസിപ്പിച്ച് ആത്മോന്നതിയിലൂടെ പൗരബോധത്തിലെത്തുന്നതിന് അവ പ്രേരിപ്പിയ്ക്കുന്നു. ഇതാണ് മാനവപരിണാമത്തിൻെറ മാർഗ്ഗരേഖയെന്ന് ഇരുപതാം നൂററാണ്ടിലെ ജീവശാസ്ത്രം പറയുന്നു. ഇതാണ് ജൈവപരിണാമം സാമൂഹ്യമനഃപരിണാമത്തിലേയ്ക്കുയരുന്നതു്. ഭാരതീയ മനുഷ്യസഞ്ചയത്തെ സാമൂഹികമാനസിക പരിണാമത്തിൻെറ ഈ പാതയിലൂടെ മുന്നേറുന്നതിനാണ് സ്വാമി വിവേകാനന്ദൻ ആഹ്വാനം ചെയ്യുന്നതു്. എഴുപതുവർഷംമുമ്പ് ആത്മവികാസത്തിൻെറ ഈ മാർഗ്ഗത്തിൽ മുന്നേറുവാനദ്ദേഹം പറഞ്ഞു. (C. W. S. V, 8th edn. P 228)

ഭാരതത്തിൻെറ ദേശീയ ആദർശം ത്യാഗവും സേവനവുമാണ്. ആ മാർഗ്ഗങ്ങളിൽ അവളെ ത്വരിതപ്പെടുത്തുക. ബാക്കിയെല്ലാം യഥേഷ്ടം നടന്നുകൊള്ളും. ജൈവഘടനയിൽ താല്പര്യങ്ങളിലും കാഴ്ചപ്പാടുകളിലും കെട്ടിയിട്ടിരിയ്ക്കുന്ന ക്ഷുദ്രമായ അഹംബുദ്ധിയെ പരിത്യജിച്ച് വിശ്വാത്മാവിനെ വെളിപ്പെടുത്തുമ്പോഴുളവാകുന്ന സേവനത്തിലൂടെയുള്ള മാനവവികാസമതാണ്. ആധുനികഭാരതം മാനവസേവ

ട്ടു് വിപുലമേഖലകൾ നല്കുകയും അപ്പ്ണബോധമുള്ള ഒരു പററം പൗരന്മാരിൽനിന്നു് മനുഷ്യസ്നേഹാധിഷ്ഠിതമായ ഈ സ്വപ്നത്തിനാഗ്രഹിക്കുകയും ചെയ്യുന്നു. സ്വാമി വിവേകാനന്ദൻ അദ്ദേഹത്തിൻെറ മദിരാശിയിലേയും, കല്ക്കത്തയിലേയും, ലാഹോറിലെയും പ്രഭാഷണങ്ങളിൽവച്ചു് പറഞ്ഞു. (C. W. S, V. P 303)

അതാണെൻെറ പദ്ധതി. അതു വളരെ വിപുലമെന്നു തോന്നിയേക്കാം. എന്നാലതത്യന്താപേക്ഷിതമാണു്. അതിനുള്ള പണമെവിടെയാണെന്നു നിങ്ങൾ ചോദിച്ചേക്കാം. പണം ആവശ്യമില്ല....... പണവും മററാവശ്യങ്ങളുമുള്ളതുമെല്ലാം ഞാൻ ആഗ്രഹിക്കുന്നതുപോലെ വന്നുകൊള്ളും. എന്തുകൊണ്ടെന്നാൽ അവ എൻെറ ചൊല്പടിയ്ക്കു വിധേയമാണു്. ഞാനവയുടെയല്ല.....എവിടെയാണു് മനുഷ്യർ ? അതാണു് പ്രശ്നം. മദിരാശിയിലെ യുവാക്കളേ, നിങ്ങളിലാണെൻെറ പ്രതീക്ഷ. നിങ്ങളുടെ രാഷ്ട്രത്തിൻെറ ആഹ്വാനം നിങ്ങൾ ചെവിക്കൊള്ളുമോ ?

## 10 വിവേകാനന്ദശിലാസ്മാരക പദ്ധതി: അതിൻെറ രണ്ടു മുഖങ്ങൾ

സ്ത്രീകളും പുരുഷന്മാരുമടങ്ങുന്ന അപ്പ്ണബോധമുള്ള ബ്രഹ്മചാരികളായ ഒരു പററം സന്ന്യാസസമ്പ്രദായത്തിൽ ഉൾപ്പെട്ടിട്ടില്ലാത്ത പ്രവത്തകരുടെ ഒരു സമൂഹം കന്യാകുമാരിയിലെ വിവേകാനന്ദകേന്ദ്രത്തിൻെറ പദ്ധതിയാണു്. സ്വാമി വിവേകാനന്ദൻെറ മേല്പദ്ധരിച്ച ആഹ്വാനത്തെ പ്രതിനിധീകരിയ്ക്കുന്ന സംഘടിത പ്രതികരണമാണതു്. നമ്മുടെ യുവാക്കളെ ലോകോപകാരപരവും സാംസ്കാരികവുമായ മാനവസേവനത്തിൻെറ ഭിന്നമേഖലകളിൽ പരിശീലനം നല്കി ഇന്ത്യയിലേയ്ക്കും വിദേശങ്ങളിലേയ്ക്കുമയച്ചു് ഈ മേഖലകളിൽ പ്രവത്തിയ്ക്കുന്നതിനു് തയ്യാറാക്കിയിട്ടുള്ളതാണു് ആ പദ്ധതി. ഈ പ്രവത്തകക്കു് പിന്നീടു് വിവാഹം കഴിയ്ക്കാം. ജീവിതസഖിയെക്കൂടി അതിൻെറ പ്രവത്തനങ്ങളിൽ ഉൾപ്പെടുത്തുന്ന പദ്ധതി പരിഗണിയ്ക്കുന്നു. ഇതു് ഗൃഹസ്ഥപ്രസ്ഥാനമാണു്. എന്നാൽ അവരുടെ താത്പര്യങ്ങൾ കുടുംബമെന്ന ജീവശാസ്ത്രപരവും ആനുഷംഗികവുമായ സമൂഹത്തിൽ നിവാരകമായി കെട്ടിയിടുന്നില്ല. പകരം സമൂഹത്തിൻെറ മുഴുവനായി നല്കുന്നു. പ്രവത്തകരെയും അവരുടെ കുടുംബത്തെയും കുട്ടികളുടെ വിദ്യാഭ്യാസമുൾപ്പെടെ ഞാൻ അറിഞ്ഞിടത്തോളം കേന്ദ്രമാണു് സംരക്ഷിയ്ക്കുന്നതു്. വിവാഹിതനായാലും അവിവാഹിതനായാലും ആദ്ധ്യാത്മികതയോടുകൂടാതെയായാലും കൂടിയായാലും പ്രവത്തകർ ഒത്തുചേന്നു് മനുഷ്യരെ സേവിയ്ക്കുന്നു. അങ്ങനെ ജീവിതവും മതവും തമ്മിലും കമ്മവും ഉപാസനയും തമ്മിലും ഉള്ള വ്യത്യാ

സം ഗീതയിലെ ജ്ഞാന – കർമ്മ – ഭക്തിസമന്വയത്തിന്റെ വെളിച്ചത്തിൽ ഉച്ചാടനം ചെയ്യുന്നു.

പാശ്ചാത്യപര്യടനവേളയിൽപ്പോലും ഇത്തരമൊരു പ്രസ്ഥാനത്തെ സ്വാമിജി മനോമുകുരത്തിൽ കണ്ടിരുന്നു. അമേരിക്കൻ ഐക്യനാടുകളിലെ തിരക്കുപിടിച്ച ജീവിതത്തിനും പ്രവർത്തനങ്ങൾക്കുമിടയിലും അദ്ദേഹം തന്റെ സമയത്തിന്റെയും ഊർജ്ജത്തിന്റെയും അധികഭാഗവും തന്റെ നാട്ടുകാരുടെ പ്രശ്നങ്ങൾക്കായി ചെലവഴിച്ചു. അദ്ദേഹം തന്റെ ആശയങ്ങൾ പ്രബോധനപരങ്ങളായ കത്തുകളിലൂടെ സുഹൃത്തുക്കളെയും ശിഷ്യന്മാരെയും ദേശസ്നേഹികളെയും അറിയിച്ചു. അത്തരമൊരു കത്തിൽ ഇതുപോലൊരു പ്രസ്ഥാനത്തിന്റെ ആവശ്യകതയെക്കുറിച്ചദ്ദേഹം പറയുന്നു. (C W S V. Vol. V,P – 5)

'ഒരു നൂറായിരം സ്ത്രീപുരുഷന്മാർ പവിത്രോദാരമായ ഉത്സാഹംകൊണ്ടുത്തേജിതരായി, ഈശ്വരനിലുള്ള നശ്വരമായ വിശ്വാസംകൊണ്ട് ബലിഷ്ഠരായി, പാവങ്ങളോടും പതിതരോടും മറ്റിതരോടുമുള്ള സഹതാപംകൊണ്ട് സിംഹപരാക്രമമുററ കരുത്തോടുകൂടി മോക്ഷത്തിന്റെ സുവിശേഷം ഘോഷണംചെയ്തുകൊണ്ട് രാജ്യത്തുടനീളം തലങ്ങും വിലങ്ങും സഞ്ചരിക്കണം. അവർ മോക്ഷത്തിന്റെയും, സാഹായ്യത്തിന്റെയും, സാമൂഹ്യനവോത്ഥാനത്തിന്റെയും, സമത്വത്തിന്റെയും സുവിശേഷത്തെ പ്രഘോഷണം ചെയ്യണം.' നമ്മുടെ രാജ്യത്തിലെയും ഇതരരാജ്യങ്ങളിലെയും ദരിദ്രരും മറ്റിതരുമായ ജനങ്ങൾക്കുവേണ്ടി കണ്ണീർപൊഴിച്ച ബുദ്ധന്റെ ഹൃദയവും ശ്രീശങ്കരന്റെ ബുദ്ധിയുമുള്ള ആ മഹാഗുരുവിന്റെ സമരാഹ്വാനം ഈ പ്രസ്ഥാനത്തിന്റെ പ്രോദ്ഘാടകരുടെ ഹൃദയത്തെ തട്ടിയുണർത്തി. ഈ വിവേകാനന്ദ കേന്ദ്രപദ്ധതിക്ക് ശ്രീരാമകൃഷ്ണസമ്പ്രദായത്തിലെ മൂപ്പെത്തിയ സ്വാമിജിമാരുടെ അനുഗ്രഹാശിസ്സുകൾ ഉണ്ട്. ഒൻപതോ പത്തോ സംവത്സരങ്ങൾക്കുമുമ്പ് വിവേകാനന്ദസ്മാരകശിലാസമിതിയുടെ രൂപീകരണംമുതൽ ആ പ്രസ്ഥാനവുമായും അതിന്റെ ഊർജ്ജസ്വലനായ സംഘടനാകാര്യദർശി ഏകനാഥറാനഡേയുമായും ഞാൻ വ്യക്തിപരമായി സമ്പർക്കത്തിലാണ്. അല്പം മുമ്പ് ഡോ. ഏകനാഥറാനഡേ അദ്ദേഹത്തിന്റെ സ്വാഗതപ്രസംഗത്തിൽ പറഞ്ഞതുപോലെ പ്രസ്ഥാനം അതിന്റെ പ്രോദ്ഘാടകരുടെ ഹൃദയങ്ങളിൽ സാവകാശം രൂപപ്പെട്ടുകൊണ്ടിരിക്കുന്നു. കന്യാകുമാരിയിലെ വിവേകാനന്ദശിലാസ്മാരകം മഹത്തായ ആ പ്രയത്നത്തിന്റെ ആദ്യമുഖവും കേന്ദ്രവും, അതിന്റെ ബ്രഹ്മചാരികളായ പ്രവർത്തകർ അതിന്റെ രണ്ടാമത്തെ മുഖവുമാണ്. ഒന്ന് ശിലയിലും അടുത്തത് അർപ്പണബോധമുള്ള സ്ത്രീപുരുഷപ്രവർത്തകരിലും ഉള്ള സ്മാരകമാണ്.

## 11 കന്യാകുമാരിയുടെ പ്രാധാന്യം

മൂന്നു സമുദ്രങ്ങളും സംഗമിയ്ക്കുന്ന നമ്മുടെ രാജ്യത്തിൻെറ തെക്കേ അററത്തുള്ള മനോഹരമായ കന്യാകുമാരി രണ്ടു വിധത്തിൽ പ്രബോധനത്തിൻെറ സ്രോതസ്സാണ്. അവിടെനിന്നു വടക്കോട്ടുനോക്കിയാൽ ഭാവനയുള്ള ഏതൊരാൾക്കും പ്രചോദനത്തിൻെറ മറെറാരു മഹാസ്രോതസ്സായ ഹിമാലയം കാണാം. വടക്കേ അററത്തുള്ള ഹിമാലയവും ഇങ്ങിവിടെ തെക്കേ അററത്ത് കന്യാകുമാരിയും രണ്ടിനുമിടയ്ക്ക് നമ്മുടെ ഉപഭൂഖണ്ഡമായ ഭാരതവും, ഹിമാലയസാനുക്കളിലൂടെയും സമതലങ്ങളിലൂടെയുമുള്ള പര്യടനംകഴിഞ്ഞ് സ്വാമിജി കന്യാകുമാരിയിൽ വന്നിരുന്ന് കുറെ സമയം ധ്യാനനിരതനായി. മതചരിത്രത്തിലാദ്യമായി ധ്യാനവിഷയം ദൈവമെന്നതിനു പകരം മനുഷ്യനായി. അനുപേക്ഷണീയമായും പവിത്രമായ മനുഷ്യൻ. മനുഷ്യൻെറ ഹൃദയമില്ലായ്മകൊണ്ട് ചവിട്ടിമെതിയ്ക്കുകയും, ചീന്തിക്കീറുകയും, വികലമാക്കുകയും ചെയ്യപ്പെട്ട ഭാരതത്തിലെ മനുഷ്യരെക്കുറിച്ചദ്ദേഹം ധ്യാനിച്ചു. ആധുനികഭാരതം അതിൻെറമേൽ പററിയിരിയ്ക്കുന്ന ഈ കറ കളയണമെന്നദ്ദേഹം ആഗ്രഹിച്ചു. അദ്ദേഹം തൻെറ ശക്തിമുഴുവൻ അതിനുവേണ്ടി സമപ്പിച്ചു. അദ്ദേഹം തൻെറ മാനവോദ്ധാരണവിദ്യാഭ്യാസവും മാനവപുനരുദ്ധാരണത്തിനുള്ള മതവും തൻെറ ജനങ്ങൾക്ക വിശദീകരിച്ചുകൊടുത്തു. ഈ മഹത്തായ ദർശനമാണിന്ന് എട്ട് വാല്യങ്ങളുള്ള വിവേകാനന്ദസാഹിത്യസർവ്വസ്വത്തിലൂടെ ലഭ്യമാവുന്നത്.

## 12 പദ്ധതിയുടെ രണ്ടാം ഘട്ടം:

1970 സെപ്റ്റംബർ 2 -ാം തീയതി കന്യാകുമാരിയിൽ വിവേകാനന്ദശിലാസ്മാരകത്തിൻെറ സമപ്പണത്തോടൊപ്പം അതിനെ അഭിമുഖീകരിച്ച് കന്യാകുമാരിയിലെ മുഖ്യഭൂമിയിൽ സ്വന്തം സ്ഥലത്ത് കേന്ദ്രസ്ഥാപനത്തോടെ പ്രവർത്തനത്തിൻെറ രണ്ടാം ഘട്ടവും ആരംഭിച്ചു. കേന്ദ്രത്തിൻെറ രണ്ടാംഘട്ടം പ്രവർത്തനത്തിനുള്ള പദ്ധതിയ്ക്ക് പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയുടെ അനുഗ്രഹാശിസ്സുകളുംകൂടി ഉണ്ടായിരുന്നു എന്നത് കേന്ദ്രത്തിൻെറ പ്രോദ്ഘാടകരെ സംബന്ധിച്ചിടത്തോളം പ്രോത്സാഹജനകവും സംതൃപ്തിയുളവാക്കുന്നതുമായ കാര്യമാണ്. 1970 സെപ്റ്റംബർ 16 -ാം തീയതി കന്യാകുമാരിയിലെ സമപ്പണസമ്മേളനത്തിൽ അവർ പങ്കെടുക്കുകയും ശിലാസ്മാരകം സന്ദർശിയ്ക്കുകയും ചെയ്തു. സമ്മേളനനഗരിയ്ക്കുടുത്ത് വിവേകാനന്ദകേന്ദ്രം സംഘടിപ്പിച്ച അങ്ങേയററം പ്രബോധനപരമായ പ്രദർശനം അവർ ചുററിനടന്നു കണ്ടു. സമ്മേളനപ്പന്തലിൽ തടിച്ചുകൂടിയിരുന്ന ജനാവലിയെ അഭിസംബോധനചെയ്തുകൊണ്ട് സ്വാമി വിവേകാന

ന്ദനെയും അദ്ദേഹത്തെപ്പററി താനും ഭാരതവും എന്താണ് ഉദ്ദേശിക്കു ന്നതു് എന്നതിനേയും അധികരിച്ച് വിജ്ഞാനപ്രദമായ ഒരു പ്രഭാഷണം ചെയ്തു. കേന്ദ്രത്തിന്റെ സന്ദർശകഡയറിയിൽ താഴെക്കാ ണുന്ന വാക്കുകൾ പ്രശംസാപൂർവ്വം രേഖപ്പെടുത്തി.

''കന്യാകുമാരിയിൽ വരുന്നതിനും ഈ സ്മാരകത്തെ സുസാദ്ധ്യ മാക്കിയ സ്വാമി വിവേകാനന്ദന്റെ സന്ദേശത്തിലുള്ള ആയിരങ്ങളു ടെ വിശ്വാസത്തെ കാണുവാനും കഴിഞ്ഞതു ഹൃദയസ്പൃക്കായ ഒരനുഭ വമാണ്. ഈ സ്മാരകം സന്ദർശിക്കുന്ന എല്ലാവർക്കുമതു് പ്രബോധനമ രുളുകയും അദ്ദേഹത്തിന്റെ അനശ്വരമായ മഹത്സന്ദേശങ്ങൾക്കൊ ത്തു ജീവിക്കുന്നതിനവരെ പ്രേരിപ്പിക്കുകയും ചെയ്യട്ടെ. രണ്ടാംഘട്ട മായ ബ്രഹ്മചാരി സംഘത്തിന്റെ സ്ഥാപനം ഒരു ചെറിയ കാര്യ മല്ല. അതു് സ്വാമിജിയുടെ സേവനത്തിന്റെ സന്ദേശത്തിനു് പ്രായോഗികരൂപം നല്കും.''

പ്രധാനമന്ത്രിയിൽനിന്നുള്ള ഈ അനുഗ്രഹാശംസകളും അതുപോ ലെ ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിലെ പഴക്കം ചെന്ന തലമുറയിൽനി ന്നും ദേശീയനേതാക്കന്മാരിൽ നിന്നുമുള്ള അനുഗ്രഹങ്ങളും പ്രസ്ഥാന ത്തിന്റെ വിലയേറിയ നേട്ടമാണ്. വരാനിരിക്കുന്ന കാലത്തു് തങ്ങ ളുടെ സേവനം നല്കുന്നതിനു തയ്യാറായി പ്രസ്ഥാനത്തിൽ ചേരുവാൻ തയ്യാറാവുന്ന വിദ്യാഭ്യാസവും, ഊർജ്ജസ്വലതയും അർപ്പണബോധവു മുള്ള ചെറുപ്പക്കാരാണ് മറെറാരു നേട്ടം. അവർ നേരത്തെ സൂചി പ്പിച്ചതുപോലെ സന്യാസിമാരോ സന്യാസിനിമാരോ അല്ല. ഈശ്വ രാഭിമുഖമായി മാനവസ്നേഹവും സേവനവുമായി പ്രവർത്തിക്കുന്ന എന്ന വിവേകാനന്ദസന്ദേശമുൾക്കൊണ്ട് ആദ്ധ്യാത്മികമായി വളരു വാനാഗ്രഹിക്കുന്ന ഗൃഹസ്ഥന്മാരാണവർ. ഇതു് ഒരു വലിയ പദ്ധതി യാണ്. ഇതാണ് ശരിയായ പ്രയത്നം. മഹത്തായ ഒരു ദർശനത്തി ന്റെ ഫലപ്രദമായ സ്ഥാപനമാണിതു്.

ഏതാനും ദശകങ്ങൾക്കുള്ളിൽ വനവാസിമേഖലകളിലും പി ന്നോക്കപ്രദേശങ്ങളിലും മാനവപരിഗണനയർഹിക്കുന്ന സ്ഥലങ്ങളി ലും പരിശീലനം സിദ്ധിച്ച കേന്ദ്രംപ്രവർത്തകർ സ്തുത്യർഹമായ പ്രവ ർത്തനങ്ങൾ നടത്തുന്നതു് ഞാനെന്റെ മനോമുകുരത്തിൽ തെളിഞ്ഞു കാണുന്നു. എവിടെയെല്ലാം യാതനകളുണ്ടോ എവിടെയെല്ലാം ദുരിത മുണ്ടോ അവിടെയെല്ലാം ഈ പ്രസ്ഥാനത്തിലെ പരിചരണോത്സുക രായ മാലാഖമാരുടെ കൈകൾ ചെന്നെത്തുമെന്നു നമുക്ക് പ്രത്യാശി ക്കാം. ഇക്കാര്യത്തിൽ എനിക്കു് തെല്ലും സംശയമില്ല. ഇതിന്റെ പി ന്നിലെ ആദർശത്തിന്റെ മഹത്ത്വംകൊണ്ടുമാത്രമല്ല അത്തരമൊരു പ്രയത്നത്തിനു് സ്വാതന്ത്ര്യഭാരതം തികച്ചും അനുകൂലമായ പ്രദേശവും

പ്രചോദനവുമാണെന്നതുകൊണ്ടും മാത്രമല്ല, ഇതിൻെറ പ്രോദ്ഘാടകരും പ്രവത്തകരും സാധാരണ സ്ത്രീപുരുഷന്മാരല്ലയെന്നതുകൊണ്ടു കൂടിയാണ്. ഏതു രാജ്യത്തിലേയും ഏതു പ്രസ്ഥാനത്തിനും പററിയ നല്ലൊരു നേട്ടമാണ് ഏകനാഥറാനഡെയെപ്പോലൊരു മനുഷ്യൻ. എനിക്കദ്ദേഹത്തെ അടുത്തറിയാം. അദ്ദേഹത്തിൻെറ ശക്തിയെയും അപ്പ്ണബോധത്തെയും ശാന്തവും നിശ്ശബ്ദവുമായ കൂട്ടായ പ്രവത്തനത്തിനുള്ള സാമത്ഥ്യത്തെയും അടക്കുവാൻ സാധിക്കാത്ത വ്യക്തികളെയും സാഹചര്യങ്ങളെയും അനുനയപൂവ്വം സ്വാധീനിക്കുവാനുള്ള അപൂവ്വനൈപുണിയെയും ഞാൻ അനുമോദിക്കുന്നു. ഒരു യാതനയ്ക്കും അദ്ദേഹത്തെ തടയുവാൻ കഴിയില്ല. മലപോലെ വരുന്ന തടസ്ഥങ്ങളെ നിശ്ചയദാർഢ്യത്തോടെ അദ്ദേഹം അനുനയപൂവ്വം ശാന്തമായി നേരിടുന്നു. ശ്രീരാമകൃഷ്ണൻെറ വാക്കുകളിൽ 'കച്ചാ ആമിയെ പക്കാ ആമി' (പക്വമാകാത്ത അഹത്തെ പക്വമായ അഹം) യാക്കി മാററുന്നു. ഈ പ്രസ്ഥാനത്തിൻെറ പിന്നിൽ പ്രവത്തിക്കുന്ന അദ്ദേഹവും അദ്ദേഹത്തിൻെറ സുഹൃത്തുക്കളും ചേന്ന് സ്ഥാപനത്തിൻെറ മുന്നോട്ടുള്ള പ്രയാണത്തിൽ മനുഷ്യനന്മയ്ക്കുതകുന്ന സത്ഫലങ്ങൾ കൊയ്തെടുക്കട്ടെ. ഈ സാഹചര്യം എല്ലാ സാമൂഹ്യപ്രവത്തനങ്ങളെയും കുറിച്ചുള്ള വിവേകാനന്ദൻെറ മാനദണ്ഡത്തിനുള്ള ഉത്തരമാണ്. 'പണമൊന്നുമല്ല. എന്നാൽ ആളുകൾ എവിടെ?'

നമുക്ക് അപ്പ്ണബോധമുള്ള സന്ന്യാസിമാരെ വേണം. അപ്പ്ണബോധമുള്ള സന്ന്യാസിനിമാർ നമുക്കാവശ്യമാണ്. അതിൻെറ നൂറിരട്ടി അപ്പ്ണബോധമുള്ള ബ്രഹ്മചാരികളായ പ്രേഷിതന്മാർ നമുക്കാവശ്യമാണ്. ഏതെങ്കിലും ധമ്മസംഹിതയോ സിദ്ധാന്തമോ പ്രചരിപ്പിക്കുന്നതിനുവേണ്ടിയല്ല അവരെ ആവശ്യം. ഭാരതീയദശനം കണ്ടെത്തിയ സമസ്തമാനവരാശിയിലും കുടികൊള്ളുന്ന ആത്മാവിൻെറ മഹത്ത്വത്തിലേയ്ക്കും അഭിമാനത്തിലേയ്ക്കും എല്ലാവരുടെയും ശ്രദ്ധ തിരിയ്ക്കുന്നതിനും അവരുടെ എല്ലാ പ്രവത്തനങ്ങളിലും ആ മഹത്ത്വം സാക്ഷാൽക്കരിക്കുന്നതിനും അവരെ ആവശ്യമുണ്ട്. ദാരിദ്ര്യവും അജ്ഞതയും സാമൂഹികമായ അനീതികളും ഭാരതത്തിൽ മനുഷ്യൻെറ ഈ മഹത്ത്വത്തെ നിഷ്പ്രഭമാക്കുകയും താഴ്ത്തിക്കളയുകയും ചെയ്തിരിയ്ക്കുന്നു. ഇതു് അടിച്ചമത്തപ്പെട്ടവരുടെയും ചൂഷണവിധേയരായവരുടെയും മാനവികമഹത്ത്വത്തെ മാത്രമല്ല അനാവരണം ചെയ്തതു്. ഏററവും കൂടിയനിലയിലുള്ള കുറച്ചു് ചൂഷകരുടെയും അടിച്ചമത്തിയവരുടെയും കാര്യത്തിലും കൂടിയാണ്. ഒടുവിൽ പറഞ്ഞ ചൂഷകരുടെയും മററും സ്വാത്ഥതകളും, ഹൃദയകാഠിന്യവും സാമൂഹികമായ അസ്വസ്ഥതകളും സ്വാമി വിവേകാനന്ദനെ വളരെയധികം വിഷമിപ്പിച്ചിട്ടുണ്ട്. അദ്ദേഹം ഭാരതത്തിലെ പരിതഃസ്ഥിതികൾ

തൻെറ സ്വന്തം കണ്ണുകൾകൊണ്ടു കണ്ടതുപോലെ അമേരിക്കയിൽ നിന്നും അയച്ച ഒരു കത്തിൽ ഹൃദയസ്പൃക്കാകുംവിധം ഇങ്ങനെ വരച്ചുകാട്ടി. (C. W. S. V. വാല്യം V പേജ് 16)

സ്വേച്ഛാധിപത്യത്തിൻെറ യുഗത്തിൽ അവർക്കു സ്വപ്നങ്ങളില്ലായിരുന്നു. മാനസികവും ധാർമ്മികവും ഭൗതികവും അത്രു് ഈശ്വരൻെറ പ്രതിരൂപമായ മനുഷ്യനെ ഭാരംചുമക്കുന്ന മൃഗമായും ജഗദംബികയുടെ രൂപമായ സ്ത്രീയെ കുഞ്ഞിനെ ചുമക്കുന്ന അടിമയായും കരുതി ജീവിതം തന്നെ ഒരു ശാപമാക്കി.

സ്വാമി വിവേകാനന്ദൻെറ കാലം മുതൽ ഈ സാമൂഹ്യ സ്വേച്ഛാധിപത്യത്തിൻെറ ഭാരം സാധാരണക്കാരൻെറ ചുമലിൽ നിന്നും എടുത്തു മാററുന്നതിനു മഹത്ത്വപൂർണ്ണമായ കർമ്മത്തിൽ ഭാരതത്തിലെ ജനങ്ങൾ ഏർപ്പെട്ടിരിയ്ക്കുന്നു. സ്വാമി വിവേകാനന്ദൻെറ ത്യാഗവും സേവനവും എന്ന സന്ദേശത്തെ പിൻപററി ഭാരതത്തിലെ പ്രബുദ്ധരായ ഒരു പററം ജനങ്ങളും ക്രമാനുഗതമായി നടപ്പിൽ വരുത്തുന്നതിലൂടെ രാഷ്ട്രവും ഇതു സാധിച്ചെടുക്കുന്നു. മാനവപാരസ്പര്യത്തിൻെറ മൂല്യമുള്ള രൂപസേവനമാണ്, ചൂഷണമല്ല, ഒരു സ്വതന്ത്രജനാധിപത്യരാജ്യത്തു് വിജ്ഞാനപൂർണ്ണമായ പൗരത്വം വളർത്തിയെടുക്കുകയും പരിപോഷിപ്പിയ്ക്കുകയും ചെയ്യുകയാണ് ഇന്നു് വിവേകാനന്ദകേന്ദ്രം ഏറെറടുത്തിരിയ്ക്കുന്ന ചുമതല. മലമടക്കുകളിൽ താമസിയ്ക്കുന്ന നമ്മുടെ സഹോദരങ്ങളുടെ പ്രശ്നങ്ങളിലേയ്ക്കു വെളിച്ചം വീശുന്ന ഒരു പ്രസിദ്ധീകരണം പ്രകാശനം ചെയ്യുവാനുള്ള വിശേഷാവകാശമാണ് എനിയ്ക്കിന്നു കൈവന്നിരിയ്ക്കുന്നതു്. ഭാരതം സ്വതന്ത്രമായതു മുതൽ നമ്മുടെ ഗവണ്മെൻറ് ഈ മേഖലയിൽ ഭരണഘടനയനുശാസിയ്ക്കുന്ന ബാദ്ധ്യത വലിയ നിലയിൽ നിറവേററി വരുകയാണ്. എന്നാൽ ഈ മേഖലയിൽ ചില സ്ഥലങ്ങളിലെ പ്രവർത്തനങ്ങൾക്കു് സർക്കാരിനു് പരിമിതികളുണ്ടു്. അവിടെയാണ് സ്വരാജ്യസ്നേഹവും വിശാലഹൃദയവുമുള്ള സന്നദ്ധസംഘങ്ങളുടെ പ്രവർത്തനം ആവശ്യമായി വരുന്നതു്.

## 13 ഗിരിവർഗ്ഗങ്ങൾക്കുവേണ്ടി ശ്രീരാമകൃഷ്ണൻെറ പ്രവർത്തനങ്ങൾ

ശ്രീരാമകൃഷ്ണമിഷൻ മേഘാലയത്തിലെ ചിറാപുഞ്ചി പ്രദേശങ്ങളിൽ കഴിഞ്ഞ നാല്പത്തിയഞ്ചുസംവത്സരങ്ങളായി വിദ്യാഭ്യാസ സാംസ്കാരികപ്രവർത്തനങ്ങൾ നല്ല നിലയിൽ നടത്തിവരുന്നു. ഭാരതസർക്കാരിൻെറ നിർബ്ബന്ധപൂർവ്വകമായ അപേക്ഷയുടെ ഫലമായി, കഴിഞ്ഞ ആറുവർഷക്കാലമായി അരുണാചൽപ്രദേശിലും ഇതേ

പ്രവർത്തനം നടന്നുവരുന്നു. സിൽചാർ, ഷില്ലോങ്ങ്, പുരി, കാലടി തുടങ്ങിയ സ്ഥലങ്ങളിലും ശാഖകളുള്ള മററു കേന്ദ്രങ്ങളിലും മിഷൻ ഗിരിവർഗ്ഗവിദ്യാർത്ഥികൾക്കുവേണ്ടി ഹോസ്റ്റലുകളും നടത്തിവരുന്നു. അരുണാചൽപ്രദേശത്തുള്ള സിയാംഗ്, തരാപ് തുടങ്ങിയ ജില്ലകളിൽ മിഷൻ നടത്തിവരുന്ന രണ്ട് റസിഡൻഷ്യൽസ്കൂളുകൾ ഞാൻ കാണുകയുണ്ടായി. ഗിരിവർഗ്ഗകുട്ടികളുടെ രക്ഷാകർത്താക്കളുടെയിടയിൽ ഇതിന് വളരെ കീർത്തിയുണ്ട്. വിദ്യാഭ്യാസത്തിനുള്ള ഉത്കടമായ അഭിവാഞ്ഛ ഈ ഗിരിവർഗ്ഗപ്രദേശങ്ങളുടെ പ്രചോദനാത്മകവും പ്രതീക്ഷാനിർഭരവുമായ ഒരു പ്രത്യേകതയാണ്. ഇരുപത്തഞ്ച് സംവത്സരങ്ങൾകൊണ്ട് ഔദ്യോഗികകേന്ദ്രങ്ങൾക്ക ചെയ്യുവാൻ കഴിയുന്നതു് വെറും അഞ്ചുകൊല്ലംകൊണ്ട് ദേശാഭിമാനികളായ സന്നദ്ധസംഘങ്ങൾക്ക് ചെയ്യുവാൻ കഴിയുമെന്ന് ഞാൻ എന്റെ കണ്ണുകൾ കൊണ്ട് കണ്ടിട്ടുണ്ടെന്നു മാത്രമല്ല സർക്കാരും ഇക്കാര്യം അംഗീകരിച്ചിട്ടുണ്ട്. വിദ്യാഭ്യാസസ്ഥാപനങ്ങൾ വളർത്തിക്കൊണ്ടുവരുന്നതിനു മാത്രമല്ല, ഗിരിവർഗ്ഗജനങ്ങളുടെ ഹൃദയം കവരുവാനും അവക്കു് പൗരസ്ത്യ പാശ്ചാത്യസംസ്കാരങ്ങളിലെ നല്ല അംശങ്ങൾ പകർന്നുകൊടുക്കുവാനും കഴിയുന്നു. അതാകട്ടെ ഗ്രഹിക്കുന്നതിനവർ വളരെ താത്പര്യമുള്ളവരുമാണ്. ഇതുകൊണ്ടാണ് അരുണാചൽപ്രദേശത്തും ദക്ഷിണമേഘാലയത്തിന്റെ ഏതുഭാഗത്തും ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിലെ സന്ന്യാസിശ്രേഷ്ഠന്മാർ കടന്നുചെന്നാൽ അവിടുത്തെ ഗിരിവർഗ്ഗക്കാർ അവരെ തടഞ്ഞുനിർത്തി, ഇവിടെ ഒരു സ്കൂൾ തുടങ്ങണം, അവിടെയൊരു സ്കൂൾ തുടങ്ങണം എന്നിങ്ങനെ നിർബ്ബന്ധിക്കുന്നതു്. ഞങ്ങളുടെ കുട്ടികളെങ്കിലും ഞങ്ങളെപ്പോലെ നിരക്ഷരകുക്ഷികളും അജ്ഞരുമായിരിക്കുവാൻ ഞങ്ങളാഗ്രഹിക്കുന്നില്ല എന്നവർ പറയുന്നു.

## 14 അമരഭാരതത്തിന്റെ ഉത്തേജകമായ സ്പർശനം

ഭാരതമുന്നേററത്തിന്റെ അതിശയകരവും പ്രതിജ്ഞാബദ്ധവുമായ ഒരു ചിത്രമാണിതു്. ദശലക്ഷക്കണക്കിന് അമ്മാതിരി ജനങ്ങൾ നമ്മുടെ രാജ്യത്തിന്റെ പല ഭാഗങ്ങളിലും നമ്മുടെ രാജ്യത്തിന്റെയും അതിന്റെ സ്വാതന്ത്ര്യത്തിന്റെയും ഉത്തേജകമായ സ്പർശനത്തിനുവേണ്ടി കാത്തിരിക്കുന്നു. നമ്മുടെ സർക്കാരിന്റെയും പ്രബുദ്ധരായ ജനങ്ങളുടെയും ഇടയ്ക്കുള്ള മഹത്തായ പ്രതീക്ഷകൾ നാം പൂർത്തീകരിക്കേണ്ടതുണ്ട്. നമ്മുടെ ഗിരിവർഗ്ഗക്കാർ താമസിക്കുന്ന പല പ്രദേശങ്ങളിലൂടെയും ഞാൻ യാത്ര ചെയ്തിട്ടുണ്ട്. 1986 – ൽ ഭാരതസർക്കാരിന്റെ ആഭിമുഖ്യത്തിൽ മേഘാലയ, മണിപ്പൂർ, ത്രിപുര, കച്ചാർ (ആസ്സാം) തുടങ്ങിയ സ്ഥലങ്ങളിലൂടെ ഒരു നീണ്ട സന്ദർശനം

ഞാൻ നിർവ്വഹിയ്ക്കുകയുണ്ടായി. ഭാരതത്തിൻെറ ഉന്നതദർശനങ്ങളോടും അവരുടെ തത്ത്വചിന്തയുടെയും ആദ്ധ്യാത്മികതയുടെയും സാർവ്വലൗകികസന്ദേശങ്ങളുടെയും എന്തൊരു ഹൃദയാവർജ്ജകമായ പ്രതികരണമാണു് ഞാനവരുടെ മുഖത്തു കണ്ടതു്! ഭാരതത്തിൻെറ മഹത്തായ സംസ്കാരത്തെപ്പററി, അമരഭാരതത്തെപ്പററി, അറിയുന്നതിനുള്ള അവസരങ്ങൾ ഇന്നും വളരെ വിരളമായേ അവർക്കു ലഭിയ്ക്കുന്നുള്ളു. പണമിടപാടുകാരുടെയും ചൂഷകരുടേതുമായ ഭാരതത്തിൻെറമാത്രം സ്വാധീനമേ അവർക്കനുഭവമുള്ളു. നമ്മുടെ രാജ്യത്തിലെ ബാക്കിയുള്ള സാധാരണജനങ്ങളെപ്പോലെ പ്രസ്തുതഭാരതം പുറകോട്ടു് നയിയ്ക്കുന്നു. നമ്മുടെ ദേശീയപ്രസ്ഥാനത്തിൻെറ മഹത്തായ ആദർശങ്ങളും രാമരാജ്യത്തിൻേറതായ ഗാന്ധിയൻ ചിന്തയും അവരെ വല്ലാതാകർഷിച്ചിട്ടുണ്ടു്. അമരഭാരതത്തിൻെറ ആത്മാവുപതിഞ്ഞിട്ടുള്ള ഇന്ത്യൻ ഭരണഘടനയുടെ മഹത്ത്വമേറിയ മനുഷ്യസ്നേഹപരമായ വികാരങ്ങൾ അവർക്കു പ്രബോധനമേകുന്നുണ്ടു്.

എന്നാൽ അതിപ്രോത്സാഹനം നല്കുന്ന രീതിയായിരുന്നില്ല അവരുടെ നൂതന സ്വതന്ത്രരാജ്യത്തിലെ ആദ്യാനുഭവങ്ങൾ. ഭാരതസർക്കാരിൻെറ ചില ഉന്നതോദ്യോഗസ്ഥന്മാരിൽനിന്നും ഔദ്ധത്യവും ധാർഷ്ട്യവും പ്രാപഞ്ചികമായ നിരാകരണവുമാണവർക്കുണ്ടായതു്. അവർക്കു് ബ്രിട്ടൻേറയോ ഭാരതത്തിൻെറയോ സംസ്കാരങ്ങളുടെ മഹിതാദർശങ്ങളൊന്നും ലഭിച്ചില്ല. എന്നാൽ ലൈംഗികതയും മദ്യപാനവുമുൾപ്പെടെ രണ്ടിൻെറയും തിന്മകളെല്ലാം ലഭ്യമായി. കോഹിമയിലെ ചില നാഗന്മാർ എന്നോടു ഇങ്ങനെ പറഞ്ഞിട്ടുണ്ടു്. 1947–ൽ സ്വാതന്ത്ര്യം ലഭിച്ചപ്പോൾ അവർ പ്രതീക്ഷിച്ചിരുന്നതു് 'രാമരാജ്യ'ത്തിൻെറ ആവിർഭാവമാണു്. എന്നാൽ വാസ്തവത്തിൽ അവർ കണ്ടതാവട്ടെ 'റം രാജ്യ'മാണു്? എന്നാൽ ഭാഗ്യമെന്നു പറയട്ടെ, കഴിഞ്ഞ കുറെ വർഷങ്ങളായി ഈ സ്ഥിതിയ്ക്കു് മാററം വന്നിട്ടുണ്ടു്. 1966 – ൽ ഞാൻ വീണ്ടും കോഹിമ സന്ദർശിച്ചപ്പോൾ കണ്ട മാററം എടുത്തുപറയത്തക്കതാണു്. ഞാൻ അവിടെ ദേശസ്നേഹികളും, അർപ്പണബോധമുള്ളവരും മനുഷ്യസ്നേഹികളുമായ ഒരുപററം ഉദ്യോഗസ്ഥന്മാരെ കണ്ടു. സമർത്ഥരായ അവർ ജനങ്ങളുടെ ആദരവിനു പാത്രീഭൂതരായിരുന്നു. അതു് നേരത്തെ ഉണ്ടായിരുന്ന ദുഃഖപൂർണ്ണമായ ഓർമ്മകളെ തിരുത്തുന്നതിനു സഹായകമായി.

## 15 ഗിരിവർഗ്ഗമേഖലയിലെ എൻെറ അനുഭവങ്ങൾ

ഈ ഗിരിവർഗ്ഗപ്രദേശങ്ങളിലേയും ഗ്രാമപ്രദേശങ്ങളിലേയും ജനങ്ങളുടെ ആഭിമുഖ്യം നേടുന്നതിനു് നമ്മുടെ ഉദ്യോഗസ്ഥന്മാർക്കു്

ജനാധിപത്യപരമായ ഒരു പെരുമാററവും സമീപനവും അനിവാര്യ മാണ്. അല്ലാതെ മേധാവിത്വവും നിലവിട്ടുള്ള പെരുമാററവും കൊണ്ടു് അതു നേടുന്നതിന്നു് സാദ്ധ്യമല്ല. നൂതനമായ നമ്മുടെ ഭരണഘടനയുടെയും രാഷ്ട്രീയസ്ഥിതിയുടേയും അടിസ്ഥാനത്തിനു ആദ്യത്തേതിന്നു മാത്രമാണ് സാംഗത്യമുള്ളതു്. അതിനു് ശക്തിയും സമ്മതവും ലഭിയ്ക്കുന്നതു് ജനങ്ങളിൽനിന്നുമാത്രമാണ്, അല്ലാതെയി ന്നോളം മററൊരു സ്രോതസ്സിൽനിന്നല്ല. അവിടെ ജനങ്ങൾ ഇന്നോളം മേൽക്കോയ്മയുടേയും ചൂഷണത്തിൻേറയും ഉപകരണങ്ങൾ മാത്രമാണ് നമ്മുടെ ജനങ്ങളുടെ മേൽ നമ്മുടെ രാജ്യം അതിൻെറ പ്രവത്തകന്മാരിലൂടെ സ്പർശിയ്ക്കുന്നതു്. നമ്മുടെ വിശാല രാജ്യ ത്തിലെവിടേയുമുള്ള എല്ലാ പൗരന്മാരുടെ വ്യക്തിത്വവും സ്വാതന്ത്ര്യ വും, അന്തസ്സും വദ്ധിപ്പിയ്ക്കുവാനുദ്ദേശിച്ചുള്ളതാണ്. ആ സ്പർശനം. എല്ലായ്പ്പോഴും ജനങ്ങളിൽനിന്നു് ഹൃദയപൂവ്വകവും വിളംബമില്ലാത്ത തുമായ പ്രതികരണം നേടുന്നു. 1966-ലെ യാത്രയ്ക്കിടയിൽ നാഗാ ലാൻറിലും മണിപ്പൂരിലും ഞാനീ പ്രതികരണം കണ്ടിട്ടുണ്ടു്. നാഗാലാൻറിലെ അന്നത്തെ മുഖ്യമന്ത്രിയുടെ അദ്ധ്യക്ഷതയിൽ ടൗൺഹാളിൽ വെച്ചു നടന്ന എൻെറ പ്രസംഗം ശ്രദ്ധിയ്ക്കുന്നതിനെ ത്തിയ ആൾത്തിരക്കു നിമിത്തം ഹാൾ നിറഞ്ഞു കവിഞ്ഞു. സമ്മേ ളനത്തിലെ പ്രസംഗം അവർ ശ്രദ്ധയോടെ കേട്ടിരുന്നു. പിന്നീടു് ഒരു നാഗസമൂഹവുമായി രണ്ടു മണിക്കൂർ നീണ്ടുനിന്ന കൂടിക്കാഴ്ച യിൽ പള്ളിമേധാവികളും രാഷ്ട്രീയപ്രവത്തകരും ഉൾപ്പെട്ട അവർ പിരിഞ്ഞു പോകാറായപ്പോൾ 'വീണ്ടും വരണം അങ്ങയെ ആവ ശ്യമുണ്ടു്'' എന്നെന്നോടു പറയുകയുണ്ടായി.

ആ സന്ദർശനത്തിനിടയിൽ മണിപ്പൂർ സംസ്ഥാനത്തുള്ള ചുരാ ചന്ദ്പൂർ എന്ന ഗ്രാമത്തിലും ഞാൻ പോയിരുന്നു. ബമ്മയുടെ അതി ത്തിയിൽ അതേ പേരിലുള്ള—ജില്ലയുടെ കേന്ദ്രകാര്യാലയമാണതു്. അവിടുത്തെ ഹൃദയസ്പൃക്കായ സൗന്ദര്യം എന്നെ ഓമ്മിപ്പിച്ചതു് കാശ്മീരിനെയാണ്. അവിടുത്തെ ജനങ്ങൾ ഭൂരിഭാഗവും ക്രിസ്ത്യാനി കളായ നാഗന്മാരാണ്. അവിടുത്തെ സബ്ഡിവിഷണർ ഓഫീ സർ എന്നെ സ്വീകരിയ്ക്കാനെത്തിയപ്പോൾ പറഞ്ഞതു് ഏറിയാൽ പത്തോപന്ത്രണ്ടോ ആളുകളെയാണദ്ദേഹം പ്രതീക്ഷിച്ചിരുന്നതു് എന്നാണ്. അന്നു ഞായറാഴ്ചയായിരുന്നതിനാൽ ജനങ്ങൾക്കു് മൂന്നു നാലു പ്രാവശ്യം പള്ളിയിൽ പോകണമായിരുന്നു. എന്നാൽ ഞങ്ങൾ പ്രഭാഷണത്തിനു സജ്ജമാക്കിയിരുന്ന കലാശാലാഹാളി ലേയ്ക്കു പ്രവേശിച്ചപ്പോൾ ഹാളിലും വരാന്തയിലും മുററത്തുമായി തിങ്ങിനിറഞ്ഞിരുന്ന രണ്ടായിരത്തിൽപരം ആളുകളെ കണ്ടു് അദ് ഭുതപരതന്ത്രരായെന്നു പറഞ്ഞാൽ അതിശയമല്ല. അവിടമാകെ

ഒരു ഉത്സവത്തിൻെറ പ്രതീതിയായിരുന്നു. 'ഭാരതീയസംസ്കാരത്തിൻെറ അന്തഃസത്ത'യെന്ന എൻെറ പ്രഭാഷണം വാക്യാനുവാക്യം നാഗഭാഷയിലേയ്ക്കു തർജ്ജമ ചെയ്തതു് അപ്പുണമനോഭാവവും കഴിവുമിയന്ന ഒരു അദ്ധ്യാപകനായിരുന്നു. ഭാരതസർക്കാർ നിർമ്മാണവും ബിമൽ റോയ് സംവിധാനവും നിർവ്വഹിച്ച ആസ്സാമീസ് വ്യാഖ്യാനത്തോടുകൂടിയുള്ള 'സ്വാമി വിവേകാനന്ദൻ' എന്ന ചലച്ചിത്രവസ്തുതാവിഷ്കാരം എൻെറ വശം ഉണ്ടായിരുന്നു. എന്നോടൊപ്പം യാത്ര ചെയ്തിരുന്ന ഭാരതസർക്കാരിൻെറ ഒരുദ്യോഗസ്ഥൻ അതെടുത്തുവെച്ചിരുന്നു. എൻെറ പ്രഭാഷണത്തിനുശേഷം അതു് പ്രദർശിപ്പിച്ചു. അതവർക്കു് ഒരു പുതിയ അനുഭവമായിരുന്നു. ആ വലിയ ജനാവലി പ്രഭാഷണവും പ്രദർശനവും ശരിയാംവണ്ണം ആസ്വദിച്ചു. ഈ ഉത്സവാന്തരീക്ഷത്തിനു് മാററുകൂട്ടുംവിധമാണു് ഞങ്ങൾ പരിപാടികൾ കഴിഞ്ഞു് വെളിയിലേയ്ക്കിറങ്ങുമ്പോൾ മുററത്തു കാത്തുനിന്നിരുന്ന പോലീസ് സംഘം ബാൻറുകൾ മുഴക്കി ആലപിച്ചതു്. നമ്മുടെ രാജ്യത്തിൻെറ മാനവോദ്ഗ്രഥനത്തിനുള്ള പ്രാധാന്യത്തെ വെളിവാക്കുന്ന ആകർഷകമായ ഒരനുഭവമായിരുന്നു അതു്.

ഭാരതത്തോടുള്ള ശത്രുതകൊണ്ടു് പ്രേരിതരായ ചില വിദേശ പ്രേഷിതർ ഇവിടെയുള്ള നമ്മുടെ ചില ഗിരിവർഗ്ഗപൗരന്മാരെ തെററിദ്ധരിപ്പിച്ചിട്ടുണ്ടു്. ഇവർ ശരിയായ ക്രിസ്തുമതത്തിൻെറ പ്രേഷിതപ്രവർത്തകരല്ലായിരുന്നു. എന്നാലവർ മതത്തിൻെറ അധീശത്വമുദ്രയുള്ള രാഷ്ട്രീയപ്രസ്ഥാനത്തിൻെറ വക്താക്കളായിരുന്നു. ഇതുകൊണ്ടു് അവരുടെ മനസ്സുകളിൽ ഹിന്ദുമതത്തെയും ഭാരതസംസ്കാരത്തെയും കുറിച്ചു് അനേകം തെററിദ്ധാരണകൾ ഉളവാക്കി. എൻെറ പ്രഭാഷണത്തിൽ ഞാൻ അവരോടു പറയുകയുണ്ടായി. അനേകം മതങ്ങളുടെ നാടായ ഭാരതം എല്ലായ്പ്പോഴും സഹിഷ്ണുവായിരുന്നു. ഭാരതത്തിലെ ക്രിസ്തുമതം യൂറോപ്പിലെ ക്രിസ്തുമതത്തേക്കാൾ പഴക്കമുള്ളതാണു്. അതു് ഈ പ്രേഷിതർ അവരോടുകൂടി കൊണ്ടുവന്നതാണു്. ഞാൻ വരുന്നതു് ഭാരതത്തിലെ സംസ്ഥാനങ്ങളിലൊന്നായ കേരളത്തിൽ നിന്നാണു്. ക്രിസ്തുവിൻെറതന്നെ അപ്പസ്തോലനായ സെൻറ്തോമസ് ആദ്യമായി ക്രിസ്തുമതം കൊണ്ടുവന്നതു് കേരളത്തിലാണു്. അന്നാദ്യമായി അവർ അവരെയും അവരുടെ മതത്തേയും സ്വന്തമെന്നു കരുതുകയും അവരുടെ ക്ഷേമത്തിൽ കാംക്ഷിയ്ക്കുകയും ചെയ്യുന്ന ഒരു ഹിന്ദുസന്ന്യാസിയെ അവരുടെയിടയിൽ കണ്ടുമുട്ടി. അവർ നിശ്ചയമായും അദ്ഭുതപരതന്ത്രരായി. അപ്പോൾ ഞാനവരോടു പറഞ്ഞു.

'അതെ അതാണു് നൂതനമായ സ്വതന്ത്രഭാരതം. നിങ്ങൾ ഞങ്ങളുടെ രക്തത്തിൻെറ രക്തവും മജ്ജയുടെ മജ്ജയുമാണു്. നിങ്ങൾ ഞങ്ങ

ളുടെ സ്വന്തമാണ്. ഭാരതം എന്നേയും നിങ്ങളെയുംപ്പോലെ ദശലക്ഷക്കണക്കിനു സാധാരണക്കാരായ ആളുകളെ ആധാരമാക്കിയാണ് നിലകൊള്ളുന്നതു്. ഒരു വർഗ്ഗവും മറ്റൊരു വർഗ്ഗത്തെയോ വിഭാഗത്തെയോ ഭരിയ്ക്കുന്നില്ല. ഭാരതം ഒരു ജനാധിപത്യപരമാധികാരരാഷ്ട്രമാണ്. ഇവിടെയുള്ള എല്ലാ ജനങ്ങളുടെയും സാമ്പത്തികശക്തിയേയും സാമൂഹ്യഅന്തസ്സിനേയും ഉയർത്തുവാനാണ് ഭാരതം കഠിനപ്രയത്നം ചെയ്യുന്നതു്. ആ ഭാരതത്തെയാണ് ഞാൻ പ്രതിനിധീകരിയ്ക്കുന്നതു്.

കഴിഞ്ഞ മാർച്ചിൽ ഞാൻ അരുണാചൽപ്രദേശിലേയ്ക്കു് അവിടത്തെ ഭരണസമിതിയുടെ അതിഥിയെന്ന നിലയിൽ ഒരു പ്രഭാഷണ പര്യടനം നടത്തുകയുണ്ടായി. അവിടെ സിയാങ്ജില്ലയിലെ ഏലേങിലും പാസിഘട്ടിലും തിറാപ് ജില്ലയിലെ ഘോൽസയിലും ജനങ്ങൾ തിങ്ങിക്കൂടിയ സമ്മേളനങ്ങളിൽ സംസാരിച്ചതിനുശേഷം ശ്രീരാമകൃഷ്ണമിഷന്റെ ഈ ജില്ലകളിലെ രണ്ടു റെസിഡൻഷ്യൽ സ്കൂളുകൾ സന്ദർശിയ്ക്കുകയുണ്ടായി. ഇവിടെ ശ്രീരാമകൃഷ്ണമിഷൻ വിദ്യാഭ്യാസപരമായും സാംസ്കാരികമായും വളരെ നല്ല പ്രവർത്തനങ്ങളാണ് ചെയ്യുന്നതു്. അതിനുശേഷം നാഗാലാൻഡിലെ ദിമാപൂരിൽ അവിടത്തെ ശ്രീരാമകൃഷ്ണസംഘത്തിന്റെ അതിഥിയെന്ന നിലയിൽ രണ്ടു ദിവസം കഴിച്ചുകൂട്ടി. അവിടെ പല പൊതുസമ്മേളനങ്ങളിലും പ്രസംഗിച്ചു. അതിൽ നാഗാലാൻറു് പോലീസ് ട്രയിനിംങ് സ്ക്കൂളും ഇന്ത്യൻ ആർമി ഓഫീസേഴ്സ് കൻേറാൺമെൻറും ഉൾപ്പെടുന്നു. വേദാന്തത്തിന്റെയും സ്വാമി വിവേകാനന്ദന്റെയും ആശയങ്ങളിൽ ആകൃഷ്ടനായ ദീമാപൂർ ടൌൺഷിപ്പിന്റെ ചെയർമാനും നാഗാവംശജനുമായ ശ്രീ അംഗാമി, നടത്തിയ കൃതജ്ഞതാപ്രകടനത്തിൽ അദ്ദേഹം വികാരഭരിതനായി പറയുകയുണ്ടായി 'സ്വാമിജി, അങ്ങയെ ഞങ്ങൾക്കിവിടെ ആവശ്യമുണ്ടു്. ഞങ്ങൾക്കീ ആശയങ്ങൾ ആവശ്യമാണ്. അതുകൊണ്ടു് ഞാൻ നാഗാലാൻറിലെ മുഖ്യമന്ത്രിയോടു് അങ്ങയെ വീണ്ടും വീണ്ടും ഇവിടേയ്ക്കു ക്ഷണിയ്ക്കണമെന്നാവശ്യപ്പെടുവാൻ പോകയാണ്. ഗിരിപ്രദേശങ്ങളിലെ ജനങ്ങൾ ആയിട്ടുപോലും അതേ രീതിയിലുള്ള അതിശയകരമായ സ്വാഗതമാണ് നമ്മെ കാത്തിരിയ്ക്കുന്നതു്. ഇതു് ഇന്ത്യയിലുടനീളം നമുക്ക കാണാം. വേദാന്തം അമേരിക്കയിലെയും, യൂറോപ്പിലേയും ആസ്ത്രേലിയയിലേയും നിരവധി വിദേശികളെ സ്വാധീനിയ്ക്കുവാനും ഉത്തേജിപ്പിയ്ക്കുവാനും കഴിയുമെങ്കിൽ എന്തുകൊണ്ടു് നമ്മുടെ സ്വന്തം ജനങ്ങളെ സ്വാധീനിയ്ക്കുവാൻ കഴിയില്ല ? പക്ഷേ വേദാന്തത്തിന്റെ ശക്തവും ശുദ്ധവും വിപ്ലവാത്മകവുമായ ആശയങ്ങൾ ഇപ്പോഴും നമ്മുടെ ജനങ്ങളുടെ ഇടയിൽ എത്തുന്നില്ല.

നമ്മുടെ ഇടയിലെ വരേണ്യവർഗ്ഗങ്ങൾ താഴെയുള്ളവരെ അന്ധവിശ്വാസികളും ദുർബ്ബലരുമാക്കിത്തീർക്കുകയും ശക്തിമത്തായ തത്ത്വചിന്തയും വേദാന്തത്തിൻെറ ആദ്ധ്യാത്മികാശയങ്ങളും അവരിൽനിന്ന് വേർപ്പെടുത്തുകയും ചെയ്തതിൽ സ്വാമി വിവേകാനന്ദൻ അതിയായി ദുഃഖിച്ചിട്ടുണ്ട്. അവർ ആരേയും അവരുടെ മുകളിലേയ്ക്കു ഉയൻ പോകാൻ അനുവദിച്ചിട്ടില്ല. അതിനുപകരം അദ്ദേഹം പറഞ്ഞതുപോലെ പുല്ലുകൂട്ടിൽ കയറിക്കിടക്കുന്ന നായയുടെ മാതിരി പ്രവർത്തിയ്ക്കുന്നു. 1897-ൽ ലാഹോറിലെ ഒരു സമ്മേളനത്തിൽ വേദാന്തത്തെക്കുറിച്ചു പ്രസംഗിയ്ക്കുവേ അദ്ദേഹം ഇപ്രകാരം പറഞ്ഞു. (C. W. S Vol. III. 8edn P—429-431)

''ഹായ്'', വേദാന്തം പിറന്ന നമ്മുടെ നാട്ടിൽ പല യുഗങ്ങളായി സാധാരണ ജനത സമ്മോഹത്തിൽ ആണ്ടുകിടക്കുകയാണ്. ലാഹോറിലെ യുവാക്കളേ, അതുകൊണ്ട് ഈ ജനതയുടെ പരമ്പരാഗതമായ ഈ വമ്പിച്ച പാപം നമ്മുടെ ചുമലിൽ തന്നെയെന്നു ധരിയ്ക്കുക. ആയിരമായിരം സമാജങ്ങളോ ഒരു പതിനായിരം രാഷ്ട്രീയപ്രസ്ഥാനങ്ങളോ അമ്പതിനായിരം സ്ഥാപനങ്ങളോ രൂപപ്പെടുത്താം. എന്നാൽ ആ സഹാനുഭൂതിയും സ്നേഹവും എല്ലാവർക്കുംവേണ്ടി ചിന്തിയ്ക്കുന്ന മനസ്സും ഉണ്ടാകുന്നതുവരെ ഇവകൊണ്ടൊന്നും ഒരു ഫലവുമില്ല. ഭാരതത്തിലേയ്ക്കു വീണ്ടും ബുദ്ധൻെറ ഹൃദയം വരുന്നതുവരെ ഭഗവാൻ കൃഷ്ണൻെറ വാക്കുകൾ പ്രയോഗത്തിൽ കൊണ്ടുവരുന്നതുവരെ നമുക്ക് ആശയ്ക്കു വഴിയില്ല. അദ്വൈതത്തിൻെറ മഹത്തായ കൊടി ഒരിയ്ക്കൽകൂടി ഉയർത്തുക. മറെറാരടിസ്ഥാനത്തിലും ആ സ്നേഹോദാരമായ അദ്ഭുതം കൈവരുന്നതല്ല. എല്ലായിടത്തും ഒരേ ഈശ്വരൻ സന്നിഹിതനാണെന്നു കാണുംവരെ അതു സാദ്ധ്യമല്ല. സ്നേഹത്തിൻെറ പതാക പാറിയ്ക്കുക. എഴുന്നേല്ക്കുക, ഉണരുക, ലക്ഷ്യത്തിലെത്തുന്നതുവരെ നിൽക്കാതിരിയ്ക്കുക. ഒരിയ്ക്കൽക്കൂടി എഴുന്നേല്ക്കുക ത്യാഗം കൂടാതെ ഒന്നും ചെയ്യാനാവില്ല. മററുള്ളവരെ തുണയ്ക്കണമെന്നുണ്ടെങ്കിൽ നിങ്ങളുടെ അഹന്ത പോവണം. ക്രിസ്ത്യാനികളുടെ ഭാഷയിൽ പറഞ്ഞാൽ ഈശ്വരനേയും കുബേരനേയും ഒരുമിച്ചു ഭജിയ്ക്കുക സാദ്ധ്യമല്ല. വൈരാഗ്യം നേടുക: നിങ്ങളുടെ പൂർവ്വികർ വൻകാര്യങ്ങൾക്കു വേണ്ടി ലോകം ത്യജിച്ചു. സ്വന്തം മുക്തിയ്ക്കുവേണ്ടി ലോകം ത്യജിയ്ക്കുന്നവർ ഇന്നുണ്ട്. എല്ലാം സ്വന്തം മുക്തിപോലും വലിച്ചെറിഞ്ഞു് മററുള്ളവരെ സഹായിയ്ക്കുവിൻ....നിങ്ങളുടെ ഈ ക്ഷുദ്രജീവിതം വെടിയുക. നിങ്ങൾ പട്ടിണി കിടന്നു മരിച്ചാലെന്തു്—ഈ രാഷ്ട്രം ജീവിയ്ക്കുമ്പോൾ നിങ്ങളും ഞാനും നമ്മെപ്പോലെ ആയിരങ്ങളും മരിച്ചാലെന്തു് ? രാഷ്ട്രം മുങ്ങിത്താണുകൊണ്ടിരിക്കുന്നു. എണ്ണമററ ദശലക്ഷങ്ങളുടെ ശാപം നമ്മുടെ തലയ്ക്കുമേലുണ്ട് — പരിശുദ്ധമായി

നീരു് ഗതകാലത്തു് ഒഴുകിയിരുന്നപ്പോഴും നാമവർക്കു് ദാഹിച്ചു വലഞ്ഞപ്പോൾ കുഴികളിലെ ചെളിവെള്ളം നൽകി. നാമവരോടു് അദ്വൈതം പറഞ്ഞു. നമ്മുടെ എല്ലാ കഴിവുകളും ഉപയോഗിച്ചു് നാമവരെ വെറുത്തു. ഈ കറ തുടച്ചു നീക്കണം. നമുക്കു വേണ്ടതു് സ്വഭാവശുദ്ധിയാണു്. മരണം വന്നാലും ഒരാദർശത്തിലുറച്ചു നില്ക്കുന്നതിനു സഹായകമായ സ്വഭാവവും സ്ഥിതപ്രജ്ഞതയുമാണു്.

സ്വതന്ത്രഭാരതത്തിന്റെ സ്വപ്നം ഇതാണു്. ജാതിവിമുക്തമായ ഹിന്ദുമതത്തിന്റേയും ഭാരതീയസംസ്കാരത്തിന്റേയും അതിശക്തമായ മാനുഷികതയുടേയുമായ രാഷ്ട്രീയഭാരതത്തിന്റെ എല്ലാ ഭാഗത്തും അതു് ഉണർത്തുന്ന ഉത്തേജനവും ഊർജ്ജസ്വലതയും ഓരോ വിഭാഗത്തിന്റേയും ഓരോ വർഗ്ഗത്തിന്റേയും ദേശീയബോധത്തെ കർമ്മോന്മുഖമാക്കുകയും ഭാരതദേശീയതയുടെ പ്രയോഗത്തിനു് ഓരോ അംഗത്തിനും ഓരോ പങ്കാളിക്കും അതു് വിശേഷാവകാശങ്ങൾ ഉളവാക്കുകയും ചെയ്യുന്നു. ഇവിടെ വിവേകാനന്ദദർശനങ്ങൾ ഇങ്ങനെ ഉത്തേജിക്കപ്പെടുന്നു. മനുഷ്യാവലിയുടെ ആറിലൊന്നു വരുന്നതും ആത്മീയരീതികളിലും സംസ്കാരത്തിലും അവഗാഹം സിദ്ധിച്ചിട്ടുള്ളതും സമത്വസുന്ദരവും സ്വാതന്ത്ര്യത്തിന്റെ ഊർജ്ജസ്വലപരിണാമത്തിലേർപ്പെട്ടിരിക്കുന്നതുമായ മനുഷ്യസംബന്ധിയായ ഒരു പരീക്ഷണശാലയായി സമൂഹം ആയിത്തീരണം.

## 16 ഭാരതം സർവ്വദാ വളരുന്നു; എന്നാൽ വൃദ്ധയല്ല

വിവേകാനന്ദകേന്ദ്രം തീർച്ചയായും പരിഗണിക്കേണ്ട ഉന്നതമായ ഒരു വിശേഷാവകാശമുണ്ടു്. അതു് അതിനു പിന്നിലുള്ള മഹദ് വ്യക്തിത്വമാണു്. ഉന്നതമായ ദർശനവും പദ്ധതിയും അതിന്റെ പിന്നിലുള്ളതുകൊണ്ടാണു് അതിനു് എല്ലാ ജനങ്ങളിലേക്കും ഊർജ്ജം പകരുവാൻ സാധിക്കുന്നതു്. അത്തരം പ്രവർത്തനങ്ങളെപ്പററി നല്ല വണ്ണമറിഞ്ഞു് സമർത്ഥമായി അതു് നടപ്പാക്കുമ്പോൾ ഭാരതത്തിന്റെ മാനവസന്ദർഭത്തിൽ അതു് ശക്തവും ഉന്നതവുമായ സ്വാധീനം ഉളവാക്കുന്നു. ഞാൻ ഈ പ്രസ്ഥാനത്തെ സ്വാഗതം ചെയ്യുന്നു. എന്റെ സ്നേഹോദാരമായ എല്ലാ ഭാവുകങ്ങളും ശ്രീ ഏകനാഥറാനഡേയ്ക്കും അദ്ദേഹത്തിന്റെ സഹപ്രവർത്തകർക്കും നല്കുന്നു. ഞാനിപ്പോൾ പ്രകാശനം ചെയ്ത വിവേകാനന്ദകേന്ദ്രപത്രികയുടെ വിശേഷാൽപതിപ്പു് നമ്മുടെ ഗിരിപ്രദേശങ്ങളിലെ ജനങ്ങളുടെ പ്രശ്നങ്ങളിലേക്കും പുരോഗതിയിലേക്കും വേണ്ട ഉൾക്കാഴ്ച നിങ്ങൾക്കു തരുവാൻ പോന്നതാണു്. ഭാരതത്തിലെ ഓരോ പൗരനും നിയമനിർമ്മാണങ്ങളിൽ കൂടിയും, ഗ്രന്ഥരചന വഴിയായും വാർത്താമാദ്ധ്യമങ്ങളുടെ സഹായം തേടിയും കഠിനമായ പ്രവർത്തനങ്ങളിൽ

കൂടിയും ഇവരുടെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിനു ശ്രമിയ്ക്കേണ്ട താണ്. നമ്മുടെ രാജ്യം നേരിടുന്ന ഇതും ഇതുപോലെയുള്ള മററനേകം പ്രശ്നങ്ങളും ജനങ്ങളെ അറിയിച്ച് അവരെ ജാഗരൂകരാക്കുന്നതിന് ഈ പത്രികയ്ക്കു കഴിയും. വിവേകാനന്ദശിലാസ്മാരകം സമുദ്രത്തിലും ദേവി കന്യാകുമാരിയുടെ ക്ഷേത്രം അതിനഭിമുഖമായി കരയ്ക്കും നിലകൊള്ളുന്നു. അതോടൊപ്പം വിവേകാനന്ദകേന്ദ്രത്തിന് മഹത്തായ പ്രബോധനത്തിനുപററിയ സ്ഥലം കന്യാകുമാരി നല്കും. ഈ ക്ഷേത്രത്തിലെ ദേവി 16 വയസ്സുള്ള കന്യകയാണ്. അതു് അനശ്വരഭാരതത്തിൻെറ അനവദ്യസുന്ദരവും അർത്ഥഗർഭവുമായ പ്രതീകമാണ്. നമ്മുടെ ചിന്തകന്മാരിലൊരാളായ, അന്തരിച്ച, ഡോക്ടർ ബ്രജേന്ദ്രനാഥസേൻ പറഞ്ഞതുപോലെ എന്നും വളരുന്ന വാർദ്ധക്യമേശാത്ത പ്രതീകം.

## 17 വിവേകാനന്ദനും മാനവാഭിലാഷങ്ങളും

വിവേകാനന്ദകേന്ദ്രംപോലെയുള്ള സ്ഥാപനങ്ങൾ അവശ്യാവശ്യമായ ശക്തി ജനങ്ങളിൽനിന്നു സംഭരിച്ച് പത്തോ നൂറോ ഇരട്ടിയാക്കി മടക്കിക്കൊടുക്കുന്നു. നമ്മുടെ കേന്ദ്ര-സംസ്ഥാനസർക്കാരുകൾക്ക് അവരുടേതായ കർമ്മമേഖലകളും പദ്ധതികളുമുണ്ട്. അവർ അവരുടെ പങ്കു ചെയ്തുതീർക്കുന്നു. എന്നാൽ ജനാധിപത്യത്തിൻെറ സാമൂഹ്യമായ കരുത്തും ആരോഗ്യവും പ്രബുദ്ധരായ പൗരന്മാരുടെ സക്രിയമായ സാമൂഹ്യപരിഗണനകളും സാമൂഹ്യദർശനവും ഊറുകണക്കിനു സന്നദ്ധസംഘങ്ങളിലൂടെ ഉറപ്പുവരുത്തണം. ഇത്തരം സന്നദ്ധസംഘങ്ങൾക്ക് അളവററ സാദ്ധ്യതയും ജനപങ്കാളിത്തവും നമ്മുടെ രാജ്യം നല്കുന്നു. തൻെറ ചുററും നോക്കിയിട്ട് യേശുക്രിസ്തു പറഞ്ഞു: 'വിളവു് ശരിയ്ക്കും ധാരാളമാണ്. എന്നാൽ വേലക്കാർ പരിമിതവും.' അതാണിന്നിന്ത്യയുടെ സ്ഥിതി. നമ്മുടെ രാഷ്ട്രത്തെ സംബന്ധിച്ചിടത്തോളം അതു് അക്ഷരാർത്ഥത്തിൽ ശരിയാണ്. പുരാണപ്രസിദ്ധനായ രന്തിദേവൻ ഇക്കാര്യം ഹൃദയപൂർവ്വം വെളിപ്പെടുത്തുന്നു.

കോനു നഃ സ്യാത് ഉപായോ/ത്ര<br>
യേനേഹം സർവ്വദേഹിനാം<br>
അന്തഃ പ്രവിശ്യ സതതം<br>
ഭവേയം ദുഃഖഭാവഭാക്.

എല്ലാ ജീവജാലങ്ങളുടെയും ഹൃദയത്തിൽ പ്രവേശിയ്ക്കുന്നതിനു് ഈ ലോകത്തിൽ വല്ല മാർഗ്ഗങ്ങളുമുണ്ടോ ? അങ്ങനെ അവരുടെ ദുഃഖങ്ങളും അനുഭവങ്ങളും എനിയ്ക്കേറെറടുക്കുവാനാവുമോ ? സ്വാമി വിവേകാനന്ദൻെറ വാക്കുകളിൽ: (CWSV Vol. V P - 136)

'നമുക്കുത്തേജനം നല്കുന്നതിനിമ്മാതിരി വികാരഭരിതമായ ഉദാഹരണങ്ങൾ നമുക്കുണ്ട്. അവയെ നാമുൾക്കൊള്ളുകയും അവയി ലൂടെ ത്യാഗത്തിൻെറയും സേവനത്തിൻെറയും അഗ്നിജ്വലിപ്പിയ്ക്കു കയും ചെയ്യേണ്ടതായിട്ടുണ്ട്. അതിൽനിന്ന് സ്വഭാവവും അപ്പ്ണ ബോധവും, സാമർത്ഥ്യവും ഉള്ള ആയിരക്കണക്കിനു യുവാക്കൾ ഭാരത ത്തിൽ യുഗങ്ങളായി വ്യാപിച്ചുകിടക്കുന്ന യാതനകളുടെ കൊടും കാടിനു തീ കൊളുത്തും. സ്വാമി വിവേകാനന്ദൻെറ വാക്കുകളിൽ ഇവയെല്ലാം കത്തിയെരിയും. ഈയൊരു നിശ്ചയവുമായി വേണം നിങ്ങളിവിടം വിട്ടുപോകുവാൻ. തുടന്ന് വിവേകാനന്ദൻെറ പ്രവ ത്തനങ്ങളുമായി എപ്പോഴും അടുത്തിടപഴകുകയും ധനമനാദികൾ കൊണ്ടു സഹായിയ്ക്കുകയും വേണം.

## 18 വിദേശ ഇന്ത്യക്കാർ

വിവേകാനന്ദകേന്ദ്രപത്രിക നമ്മുടെ ഗിരിവർഗ്ഗജനങ്ങളെപ്പററി പ്രതിപാദിയ്ക്കുന്നു. അടുത്ത പതിപ്പ് വിദേശഇന്ത്യക്കാരെപ്പററിയാ ണെന്നെന്നോടു പറയുകയുണ്ടായി. ഏതാനും ദശലക്ഷം നമ്മുടെ രാജ്യക്കാർ വിദേശത്തുണ്ട്. അവരിൽ ചിലർ ബ്രിട്ടീഷാധിപത്യ കാലത്ത് കരാറുപണിക്കാരെന്ന നിലയിൽ ഏതാനും ദശകങ്ങൾക്കു മുമ്പ് പോയവരാണ്. അവരിന്ന് അവരവരുടെ രാജ്യത്തെ സ്വത ന്ത്രപൗരന്മാരാണ്. മററുള്ളവരാവട്ടെ തങ്ങളുടെ സുഖംതേടി സ്വന്തം നിലയിൽ പോയവരാണ്. ലോകത്തിൻെറ പല ഭാഗങ്ങളിലും ഞാനവരെ കണ്ടിട്ടുണ്ട്. തങ്ങളുടെ പൗരാണികമതത്തോടും സംസ്കാ രത്തോടും അവർക്കുള്ള ഭക്തി എന്നെ സന്തുഷ്ടനാക്കി. അതേ സമയം അവർ തങ്ങളുടെ രാഷ്ട്രങ്ങളുടെ ആത്മാർത്ഥതയുള്ള പൗരന്മാ രുമാണ്. പത്രികയുടെ അടുത്തലക്കം അവരെക്കുറിച്ചും അവരുടെ പ്രശ്നങ്ങളെക്കുറിച്ചും യഥാതഥമായ വിവരണം നമുക്കു തരും.

നമ്മുടെ രാജ്യം വിദേശാധിപത്യത്തിലായിരുന്നപ്പോൾ അവ രെ വേണ്ടതുപോലെ സഹായിയ്ക്കുവാൻ പററിയ പരിതസ്ഥിതിയാ യിരുന്നില്ല നമ്മുടേത്. എന്നാലിന്ന് നമ്മുടെ രാഷ്ട്രം സ്വതന്ത്രമാ ണ്. നമ്മൾ ആദ്ധ്യാത്മികമായും സാംസ്കാരികമായും അവരെ സഹായിയ്ക്കുവാൻ കഴിയുന്നനിലയിലാണ്. നമ്മൾക്ക് സേവനം ചെയ്യുന്നതിനവരും ഉററുനോക്കിയിരിയ്ക്കുകയാണ്.

## 19 ഇന്ത്യയുടെ വികാസത്തെപ്പററി

**സ്വാമി വിവേകാനന്ദൻ.**

അങ്ങനെ ഭാരതത്തിനകത്തും പുറത്തും വേണ്ടത്ര പ്രയോജനപ്രദ മായ പ്രവർത്തനങ്ങൾ നടത്തേണ്ടതായുണ്ട്. രാഷ്ട്രീയമായ അധീ

ശത്വം നമ്മുടെ ദേശീയവ്യക്തിത്വത്തിനു ഹ്രാസം വരുത്തുകയും നമ്മുടെ സംസ്കാരത്തെ നൂററാണ്ടുകളോളം ദൂഷിപ്പിയ്ക്കുകയും ചെയ്തു. പാശ്ചാത്യസംസ്കാരം ബ്രിട്ടീഷാധിപത്യത്തിലൂടെ ആധുനികകാലത്തു് മുനിഞ്ഞുകത്തുന്ന നമ്മുടെ പൗരാണികസംസ്കാരത്തിന്റെ ദീപങ്ങളെ ജ്വലിപ്പിച്ചു. രാജാറാംമോഹൻറോയ്, സ്വാമി ദയാനന്ദൻ, ശ്രീരാമകൃഷ്ണൻ, സ്വാമി വിവേകാനന്ദൻ തുടങ്ങിയ കഴിഞ്ഞ നൂററാണ്ടിലെ മഹദ്‌വ്യക്തികൾ ആ പ്രവർത്തനത്തിനു പ്രചോദനം നല്കുകയും അതിനെ ത്വരിതപ്പെടുത്തുകയും ചെയ്തു. രാജ്യാതിർത്തിയ്ക്കുള്ളിൽ ദീർഘകാലം ഒതുക്കിനിർത്താനാവാത്തവിധം ദേശീയശക്തിയുടെ വികാസത്തിനതു വഴിവെച്ചു. ആ ദേശീയശക്തിയാണു് സ്വാമി വിവേകാനന്ദനെ പാശ്ചാത്യനാട്ടിലേയ്ക്കയച്ചതു്. അതിന്റെ സ്ഫോടനാത്മകമായ സ്വാധീനം 1897 - ൽ മദിരാശിയിലെ 'നമുക്കു മുമ്പിലെ കർമ്മം' എന്ന പ്രഭാഷണത്തിൽ സ്വാമി വിവേകാനന്ദൻ വിവരിയ്ക്കുന്നുണ്ടു്. (C W S V III - 164)

''ജീവിതത്തിന്റെ ഒന്നാമത്തെ പ്രകടമായ ലക്ഷണം വ്യാപകതയാണു്. ജീവിക്കണമെങ്കിൽ വ്യാപിക്കണം. വ്യാപനം നിർത്തുന്ന നിമിഷം മരണം നിങ്ങളുടെമേൽ കൈവയ്ക്കുന്നു. മുമ്പിൽ അപായം വന്നുകൂടുന്നു. നിങ്ങൾ സദയം സൂചിപ്പിച്ചതുപോലെ ഞാൻ അമേരിയ്ക്കയിലും യൂറോപ്പിലുംപോയി; എനിക്കതു ചെയ്തേ തീരൂ. കാരണം, അതു്, വ്യാപനമാണു്, ജനതയുടെ ജീവിതം. വീണ്ടുമുണർന്നു എന്നതിന്റെ ഒന്നാമത്തെ അടയാളം. നാട്ടിൽ ജനതയുടെ ജീവിതം വീണ്ടുമുണർന്നപ്പോൾ, അതെന്നെ വിദൂരതയിലേയ്ക്കു് പ്രക്ഷേപിച്ചു; അതുപോലെ ആയിരം അമ്പുകളെ പ്രക്ഷേപിയ്ക്കുകയും ചെയ്യും. എന്റെ വാക്കുകൾ ശ്രദ്ധിച്ചുകൊള്ളൂ; ഈ ജനതയ്ക്കു ജീവിയ്ക്കണമെങ്കിൽ അതു് വരുകതന്നെ വേണം. അതിനാൽ ഈ പ്രശ്നം ജനതാജീവിതത്തിന്റെ പുനരുത്ഥാനത്തിന്റെ അടയാളങ്ങളിൽവച്ചു് ഏററവും ഉത്‌കൃഷ്ടമാണു്. ഈ വ്യാപനത്തിലൂടെയാണു് മനുഷ്യരാശിയുടെ പൊതുവിജ്ഞാനകോശത്തിനും, ലോകത്തിന്റെ പൊതു അഭ്യുദയത്തിനുമായി നമ്മുടെ ജീവിതസംഭാവന ചെന്നുചേരുന്നതു്. പിന്നെ ഇതൊരു പുതിയ സംഭവമല്ല. ഹിന്ദുക്കൾ എക്കാലവും സ്വന്തം നാടിന്റെ നാലതിരുകൾക്കുള്ളിലായി കഴിഞ്ഞുകൂടിയിട്ടേ ഉള്ളൂ എന്നു് നിങ്ങളിൽ ആരു് ചിന്തിച്ചാലും അവർക്കു് തെററി. അങ്ങനെ ചിന്തിയ്ക്കുന്നതിനർത്ഥം നിങ്ങൾ പഴയ ഏടുകൾ വായിച്ചിട്ടില്ലെന്നും സ്വവംശചരിത്രം വേണ്ടവണ്ണം പഠിച്ചിട്ടില്ലെന്നുമത്രേ. സ്വയം ജീവിക്കാൻ ഓരോ ജനതയും കൊടുക്കണം. ജീവിതം കൊടുത്താൽ നിങ്ങൾക്കു് ജീവിതം കൊള്ളാം. കൊള്ളുമ്പോൾ അതിനു വേണ്ടി മററുള്ളവക്കൊക്കെ കൊടുക്കുകയും വേണം. ഇത്രയേറെ സഹ

സ്രാബ്ദങ്ങളായി നാം ജീവിയ്ക്കുകയായിരുന്നു എന്ന വസ്തുത നമ്മെ തുറിച്ചുനോക്കുന്നു. അറിവില്ലാത്തവർ എന്തു വിചാരിച്ചാലും ശരി. ഇതിനു് ഒരേ ഒരു സമാധാനം ബാഹ്യലോകത്തിനു നാം സദാ കൊടുത്തുകൊണ്ടിരുന്നു എന്നതുതന്നെ.''

ഇതാണു് ഭാരതത്തിൻെറ പൗരാണികവും ആധുനികവും വരാനിരിക്കുന്നതുമായ കഥ. ഭാരതത്തിൻെറ വികാസം അരാഷ്ട്രീയവും സൈനികേതരവുമാണു്. അതുകൊണ്ടു് മററു ജനതകളുടെ ക്ഷേമത്തെയും സന്തോഷത്തേയുമതു് ഒരിയ്ക്കലും ഹനിച്ചില്ല. നേരെ മറിച്ചു് ആ വികാസം ആദ്ധ്യാത്മികവും തത്ത്വചിന്താപരവുമായിരുന്നതുകൊണ്ടു് അതിൻെറ സ്വാധീനം ബാഹ്യലോകത്തു് സമഗ്രവും സമ്പൂർണ്ണവുമായിരുന്നു. അതു് ലോകം പണ്ടു് സ്വാഗതം ചെയ്തിട്ടുണ്ടു്. ഇന്നും സ്വാഗതം ചെയ്യുന്നു. അയ്യായിരം വർഷത്തെ ചരിത്രം സൈനികസന്നാഹങ്ങളുടെ കളങ്കമൊരിയ്ക്കലുമേല്ക്കാതെ നമുക്കു മുമ്പിലുണ്ടു്. ആ ചരിത്രം നമുക്കും ലോകത്തിനും പ്രായോഗിക വേദാന്തസന്ദേശം ലഭിച്ചതിൻെറ ചരിത്രമാണു്. ഇന്നത്തെ ദേശീയവികാസം അതേ അനുഗ്രഹങ്ങൾ ചൊരിഞ്ഞു നിലകൊള്ളുന്നു. സമകാലികവികസിതഭാരതത്തിൻെറ ആദ്യത്തെ പ്രതിനിധി ഒരു സന്ന്യാസിശ്രേഷ്ഠനാണെന്നതു് പ്രത്യേകം എടുത്തു പറയേണ്ട വസ്തുതയാണു്. തിളക്കമൊന്ന ഒരു പരിവ്രാജകസന്ന്യാസി സ്വാമി വിവേകാനന്ദനാണതു്. അദ്ദേഹത്തിൻെറ കാഴ്ചപ്പാടും അനുകമ്പയുമെല്ലാം ദേശീയമെന്നല്ല മാനുഷികമായിരുന്നു. അദ്ദേഹത്തിൻെറ ഗുരുനാഥനായ ശ്രീരാമകൃഷ്ണനെപ്പററി റോമയിൻ റോളാങ്ങ് പറയുന്നു. (ശ്രീരാമകൃഷ്ണചരിതം പേജ് - 8)

'അനന്യമായ ആകർഷണവും ശക്തിയും കൊണ്ടു് വിശ്വാത്മാവിൻെറ സ്വരലയം സാക്ഷാത്ക്കരിച്ച അവർ എൻെറ പ്രത്യേക പരിഗണനയർഹിക്കുന്നു.'

സ്വാമി വിവേകാനന്ദൻ അമേരിയ്ക്കൻ പര്യടനം നടത്തിയതു് തൻെറ ഒരു പ്രഭാവം കൊണ്ടു മാത്രമാണു്. അദ്ദേഹത്തിൻെറ തിളക്കമൊന്ന ബുദ്ധിയും പരിശുദ്ധമായ ജീവിതവും വരാനിരിക്കുന്ന ദശകങ്ങളിലും നൂററാണ്ടുകളിലും ബാഹ്യലോകത്തു് വികസിതഭാരതത്തിൻെറ എന്തു സ്വാധീനമാണു ചെയ്യാൻ പോവുന്നതെന്നദ്ദേഹം വിശദമാക്കുന്നു. നമ്മുടെ 550 ദശലക്ഷം ജനങ്ങളിൽ നിന്നു് ദാരിദ്ര്യരേഖയ്ക്കു വളരെ താഴെ കഴിയുന്ന 300 ദശലക്ഷം ജനങ്ങളുടെ സാമ്പത്തികവും സാംസ്കാരികവുമായ നിലവാരം ഉയർത്തുന്നതിനുള്ള പദ്ധതികളുടെ ഫലമായി നമ്മുടെ രാജ്യത്തിലെ മനുഷ്യജീവിത

ത്തിൻെറ മേന്മ അതിൻെറ അളവിൽ കൂടിക്കൂടി നിദ്രയിലാണ്ടു കിട
ന്നിരുന്ന നമ്മുടെ രാജ്യത്തിൻെറ കൂററൻ സമുദ്രമുഗം പൂർണ്ണമായുണ
ർന്നെഴുന്നേററു് ആധുനികലോകത്തു് സൃഷ്ടാത്മകശക്തിയായിത്തീരു
ന്നതു നമുക്കു കാണാം.

## 20 എല്ലാ അക്രമരാഷ്ട്രീയത്തിനും വിട

നമ്മുടെ യുവാക്കൾക്കു് ഈ ആദർശത്തിൻെറ ആരോഗ്യപൂർണ്ണവും സൃഷ്ടാത്മകവുമായ ആത്മപ്രകാശനത്തിനുള്ള കാലോചിതമായ അവസരം ഉണ്ടാക്കിക്കൊടുക്കുന്ന ഒന്നാണു്. വിവേകാനന്ദകേന്ദ്രത്തിൻെറ ബ്രഹ്മചര്യപ്രസ്ഥാനമെന്ന ഈ പദ്ധതി. എല്ലാവരും ആക്രമികവും വിനാശകരവുമായ ഭീകരപദ്ധതികളെയും ക്ഷുദ്രമായ രാഷ്ട്രീയമത്സരത്തിൻെറ രാഷ്ട്രനാശം വരുത്തുന്ന മാർഗ്ഗങ്ങളെയും പാഴ്ച്ചെലവുകളെയും, ശുദ്ധവും അക്രമരഹിതവുമായ രാഷ്ട്രീയപ്രകാശനത്തിനുവേണ്ടി ഉപേക്ഷിക്കുവാൻ എല്ലാവരും തയ്യാറാവേണ്ട സമയം സമാഗതമായി. അവരിൽ ചിലരെങ്കിലും തങ്ങളുടെ യുവശക്തിയെ അരാഷ്ട്രീയമായ രാഷ്ട്രനിർമ്മാണപ്രസ്ഥാനത്തിനർപ്പിക്കുകയും വേണം. ആധുനികകാലത്തു് അത്തരം പ്രസ്ഥാനങ്ങളുടെ അനേകം ഉദാഹരണങ്ങൾ നമുക്കുണ്ടു്. 'സെർവൻറു്സ് ഓഫ് ഇന്ത്യാ സൊസൈററി, സെർവൻറു്സ് ഓഫ് പീപ്പിൾസൊസൈററി, സർവ്വോദയം' തുടങ്ങിയ പ്രസ്ഥാനങ്ങൾ ഉദാഹരണങ്ങളാണു്. ഇപ്പോൾ ഇന്നു് വിവേകാനന്ദകേന്ദ്രപ്രസ്ഥാനവും. ഇവയെല്ലാംപോലെ ശക്തവും രാഷ്ട്രീയേതരവുമായ മേഖലകളിൽ നിശ്ശബ്ദമായ സക്രിയദേശസേവനത്തിനു് ആദർശനിഷ്ഠരും വിദ്യാഭ്യാസമുള്ളവരുമായ യുവാക്കളെ പ്രവർത്തനോന്മുഖരാക്കുന്ന പ്രസ്ഥാനമാണു്. ഇതും രാഷ്ട്രീയമാണു്. എന്നാലതു് അടിസ്ഥാനരാഷ്ട്രീയമാണു്. നമ്മുടെ രാഷ്ട്രശരീരത്തിനു് മൗലികമായി കരുതേണ്ടുന്നതാണതു്. അതു മതവുമാണു്—വിവേകാനന്ദൻെറ അഭിപ്രായത്തിലതാണു് പ്രായോഗികവേദാന്തം.

## 21 ഉപസംഹാരം

നിങ്ങൾക്കെല്ലാവർക്കും എൻെറ ശുഭാശംസകൾ. ഗിരിഭാരത എന്ന പത്രികയോടും അതുയർത്തുന്ന നമ്മുടെ വനവാസി പ്രശ്നങ്ങളോടും ബന്ധപ്പെടുത്തി എൻെറ മദിരാശിസന്ദർശനത്തിൻെറ ഈ അവസാനദിവസം എനിക്കീ അവസരം തന്ന ഇതിൻെറ സംഘാടകരോടും വിശിഷ്യ ശ്രീ ഏകനാഥറാനഡേയോടും എനിക്കുള്ള നന്ദി പ്രകാശിപ്പിച്ചുകൊള്ളുന്നു.

# 32

# സ്വാമി വിവേകാനന്ദനും നമ്മുടെ യുവാക്കളും

## 1 ആമുഖം

ആചാര്യോത്തമനായ സ്വാമി വിവേകാനന്ദനെപ്പോലൊരു സാർവ്വലൗകികവ്യക്തിത്വം കൂടുതൽ പ്രകാശിക്കുന്നതു് പലരും അദ്ദേഹത്തിന്റെ മഹത്ത്വത്തെ അവതരിപ്പിക്കുമ്പോഴാണു്. മഹാമണ്ഡലത്തിന്റെ പ്രസിഡന്റു് ശ്രീ അമിയകുമാർമജുംദാരും സ്വാമി വിശ്വാശ്രയാനന്ദനും, സ്വാമി സ്മരണാനന്ദനും സ്വാമി വിവേകാനന്ദന്റെ മഹത്ത്വത്തിന്റെ പല മുഖങ്ങളും അവതരിപ്പിച്ചപ്പോൾ നമുക്കു കൈ വന്നതു് തികച്ചും അപ്രതീക്ഷിതമായ ഒരു വസ്തുതയാണു്. വിവേകാനന്ദയുവമഹാമണ്ഡലത്തിന്റെ ആഭിമുഖ്യത്തിൽ ഇവിടെ യുവാക്കളെ വിളിച്ചുകൂട്ടിയിരിക്കുന്ന ഈ പ്രത്യേകസന്ദർഭത്തിൽ നിങ്ങളുടെ മുമ്പിൽ ഞാനവതരിപ്പിക്കുവാനുദ്ദേശിക്കുന്നതു് യുവാക്കളുമായി ബന്ധപ്പെടുത്തിയുള്ള സ്വാമി വിവേകാനന്ദന്റെ മഹത്ത്വമാണു്. സ്വാമി വിവേകാനന്ദന്റെ ആദർശങ്ങളിൽനിന്നു് പ്രചോദനമുൾക്കൊണ്ടു് നമ്മുടെ സംസ്ഥാനത്തിനകത്തും പുറത്തുംനിന്നു് എത്തിച്ചേർന്നിട്ടുള്ള ഇവിടെ കൂടിയിരിക്കുന്ന യുവാക്കൾ നമ്മുടെ സമൂഹത്തിൽ ഈ ആദർശങ്ങളെ പ്രാവർത്തികമാക്കുവാൻ ശ്രമിക്കുന്നവരാണു്. ഉത്തമഗുണങ്ങളുടെയും, നന്മയുടെയും, ദേശസ്നേഹത്തിന്റേയും സമർപ്പണത്തിന്റെയും ബൗദ്ധികപ്രതിഭയുടെയും അംഗീകാരത്തിന്റെയും ഉടമകളാണു് ഈ മണ്ഡലത്തിനു പിന്നിൽ പ്രവർത്തിക്കുന്നതു്. എനിക്കു് അവരെ പല വർഷങ്ങളായി അറിയാം. അവരെന്നെ വല്ലാതാകർഷിച്ചിട്ടുണ്ടു്. നമുക്കതുകൊണ്ടു് ഈ യുവമണ്ഡൽ മെല്ലെ ശക്തിസംഭരിച്ചു് കൂടുതൽ കൂടുതൽ യുവാക്കളെ തന്നിലേയ്ക്കാകർഷിച്ചു് സ്വാമിജി നമുക്കായി തന്നിട്ടു പോയ വലിയ സമ്പത്തു് സമൂഹത്തിനായി നല്കുമെന്നു് പ്രത്യാശിക്കാം.

---

* 1973 ജൂൺ 11 -ാംനു കൽക്കത്തയിൽവെച്ചു് അഖിലഭാരതവിവേകാനന്ദ യുവമഹാമണ്ഡലത്തിന്റെ പ്രത്യേകസമ്മേളനത്തിൽ ചെയ്ത പ്രസംഗം.

## 2 രാഷ്ട്രീയവീക്ഷണം

ഭാരതത്തെ സ്വാമി വിവേകാനന്ദൻെറ വീക്ഷണത്തിലൂടെ കാണുവാൻ കഴിയുന്നതു് ഒരു മഹത്തായ അനുഭവമാണു്. നമ്മുടെ രാഷ്ട്രീയക്കാർ സ്വാമി വിവേകാനന്ദനെപ്പററി അല്പമെങ്കിലും പഠിക്കുകയും സ്വാമിജിയുടെ സന്ദേശങ്ങളുടെ കേന്ദ്രചിന്തയായ സാധാരണക്കാരോടുള്ള പ്രേമം അല്പമെങ്കിലും ഉൾക്കൊള്ളുകയും ചെയ്താൽ ഇന്നു് അങ്ങേയററം കരാളമായ നമ്മുടെ ഇന്ത്യൻരാഷ്ട്രീയം സമഗ്രമായ മാററത്തിനു വിധേയമാകും. അതുകൊണ്ടാണു് വിവേകാനന്ദവീക്ഷണത്തിലൂടെ ഭാരതത്തെ നോക്കിക്കാണേണ്ടതിൻേറയും ആവശ്യകത നമുക്കത്യന്താപേക്ഷിതമാവുന്നതു്. സ്വാമിജിക്കുണ്ടായിരുന്ന ദർശനം അല്പമെങ്കിലും വികസിപ്പിക്കുകയും അതിൻെറ വെളിച്ചത്തിൽ നമുക്കു് നമ്മുടെ രാഷ്ട്രം കെട്ടിപ്പടുക്കുകയും ചെയ്യാം.

വർദ്ധിച്ചുവരുന്ന ജനസംഖ്യ, തൊഴിലില്ലായ്മ, അത്യാധുനികമായ ദാരിദ്ര്യം, തുടങ്ങി അനേകം പ്രശ്നങ്ങൾ നമുക്കുണ്ടു്. ഒരു സാധാരണ മനസ്സിനു് ഈ പ്രശ്നങ്ങളെ നേരിടുന്നതിനു ത്രാണിയില്ല. സാധാരണ രാഷ്ട്രീയമുഖസ്തുതികൾകൊണ്ടു് അവയ്ക്കു പരിഹാരമാവില്ല. നമുക്കു് അറിവും, അപ്പുണബോധവും ആവശ്യമുണ്ടു്. ഇവ രണ്ടും ഇന്നനിവാര്യമാണു്. ഒരർത്ഥത്തിൽ ഇതാണു് അമേരിക്കയിലായിരുന്നപ്പോൾ സ്വാമിജി പറഞ്ഞതു്. ഇന്ത്യയിൽ നമുക്കു് എന്താണു വേണ്ടതു്. നമുക്കു് ഇന്ത്യയെ മാററണം. അങ്ങേയററം പരിക്ഷീണമായ, തകർന്ന, ആത്മവിനാശകമായ ആ പഴയ ഭാരം തുടരുന്നതിനു് നാമാഗ്രഹിക്കുന്നില്ല. ഇന്ത്യയെ ഒരു ശക്തമായ പുരോഗമനരാഷ്ട്രമാക്കുവാൻ നമുക്കു് ആഗ്രഹമുണ്ടു്.

അതുകൊണ്ടു് സത്യത്തെ ധ്യാനിച്ചുമാത്രം കഴിഞ്ഞുകൂടിയിരുന്ന ഒരു വെറും തത്ത്വചിന്തകനായിരുന്നില്ല അദ്ദേഹം. നമ്മുടെ സമൂഹത്തേയും നമ്മുടെ രാജ്യത്തിലെ മാനവികസാഹചര്യങ്ങളെയും മാററിമറിക്കുന്നതിനാഗ്രഹിച്ച ആളായിരുന്നു അദ്ദേഹം. ഈയൊരു വിപ്ലവാത്മകമായ സമീപനമാണു് സ്വാമി നമുക്കു് നല്കിയതു്. വിപ്ലവത്തെപ്പററിപ്പറയുമ്പോൾ നാമിന്നിതറിഞ്ഞിരിക്കേണ്ടതാണു്. എഴുപതിൽപരം സംവത്സരങ്ങൾക്കുമുമ്പു് വിപ്ലവത്തിൻെറ അതേ ആശയമാണു് അദ്ദേഹം പറഞ്ഞതു്. നമ്മുടെ ജനങ്ങളെ അഭിമുഖീകരിച്ചു്, കൊളംബോ മുതൽ അൽമോറ വരെ എന്ന പുസ്തകത്തിൽ സമാഹരിച്ചിട്ടുള്ള പ്രഭാഷണങ്ങളിൽനിന്നു് ഇക്കാര്യം വെളിവാകും. ഭാരതത്തിൽ ആമൂലാഗ്രം മാററം വേണമെന്നു ഞാനാഗ്രഹിക്കുന്നു. അവിടെയും ഇവിടെയുമായി ചെറിയ ചെറിയ മാററങ്ങളല്ല അദ്ദേഹം ആഗ്രഹിച്ചതു്. താല്ക്കാലികമായ കേടുപാടു തീർക്കലുകൾ പോരാ

നമ്മുടെ സമൂഹത്തിനു് സമഗ്രമായ പുനഃസൃഷ്ടി ആവശ്യമാണു്. അദ്ദേഹത്തിൻെറ വാക്കുകളിതാണു്. "അവിടെ താഴെ തീയിട്ടു അതു മുകളിലേയ്ക്കു കത്തിക്കയറി പുതിയ ഒരു ഭാരതം ഉണ്ടാവട്ടെ."

## 3 മാനവസൃഷ്ടി

സ്വന്തം ആത്മസത്തയെപ്പററി ബോധമുള്ള ഒരു നൂതനമനുഷ്യ സൃഷ്ടിയ്ക്കദ്ദേഹം ആഗ്രഹിച്ചു. വിവേകാനന്ദൻെറ കൈകളിൽ മതം ജാഡ്യതവന്ന ഭക്തിപ്രകടനമായി അധഃപതിച്ചില്ല. അതു് ഊർജ്ജസ്വലമായ ആദ്ധ്യാത്മികതയും സ്വഭാവവൈശിഷ്ട്യത്തിൻെറ മഹത് സ്രോതസ്സും, എല്ലാ മനുഷ്യർക്കും പരിഗണന ലഭിയ്ക്കുന്ന ധാർമ്മിക ശക്തിയുമായിത്തീരുന്നു. സ്വാമി വിവേകാനന്ദൻെറ അഭിപ്രായത്തിൽ മതത്തിൻെറ ലക്ഷ്യമതാണു്. നമ്മുടെ നാട്ടിലെ സാമൂഹ്യപ്രവർത്തകർ അവരുടെതന്നെ ആദ്ധ്യാത്മികസത്തയെക്കുറിച്ചു ബോധവാന്മാരാവണം. ജനങ്ങളെ പഠിപ്പിയ്ക്കുവാൻ മാത്രമല്ല അവരെ പ്രചോദിപ്പിയ്ക്കുവാനും അവർക്കു കഴിയണം. അവർ ജനങ്ങളുടെ ആദ്ധ്യാത്മികാവബോധത്തെ ഉണർത്തുവാൻ കഴിവുള്ളവരും മനുഷ്യമഹത്ത്വത്തിൻെറയും മൂല്യങ്ങളുടെയും ബോധം അവരിൽ അങ്കുരിപ്പിയ്ക്കുന്നവരും ആയിരിയ്ക്കണം. ഒരു പാറപൊട്ടിയ്ക്കുന്നവനുപോലും താൻ നിസ്സാരനാണെന്ന തോന്നലുണ്ടാവരുതു്. എല്ലാത്തിലും സ്ഥിതിചെയ്യുന്ന അതേ ആത്മാവാണവനിലും കുടികൊള്ളുന്നതു്. ഇതാണു് മാനവമഹത്ത്വത്തിൻെറയും മൂല്യങ്ങളുടെയും ആകെത്തുകയെന്നു് വേദാന്തം പറയുന്നു. അതെല്ലാ മനുഷ്യരുടെയും ജന്മാവകാശമാണെന്നും വേദാന്തമനുശാസിയ്ക്കുന്നു. രാഷ്ട്രീയവും, വിദ്യാഭ്യാസപരവും സാമൂഹികവുമായ ഒരു പദ്ധതിയിലൂടെ ഈ സന്ദേശം ജനങ്ങളിലെല്ലാമെത്തിയ്ക്കുമ്പോഴ് ഇന്ത്യ മഹത്ത്വം നേടും. നിങ്ങൾക്കു് എല്ലാവരെയും സാമ്പത്തികമായും, ബുദ്ധിപരമായും, ശക്തിപരമായും സമത്വത്തിലെത്തിയ്ക്കുവാൻ കഴിയില്ല. ഈ മേഖലകളിൽ അവരെല്ലാം ഭിന്നരാണു്. എന്നാലൊരുകാര്യത്തിൽ അവരെല്ലാം സമന്മാരാണു്. അതാവട്ടെ എല്ലാവരിലും ഒരുപോലെ കുടികൊള്ളുന്ന ആത്മസത്യത്തിൻെറ കാര്യത്തിൽ മാത്രമാണു്. ജനാധിപത്യത്തിലെ പരസ്പരബഹുമാനത്തിൻെറ അടിസ്ഥാനമിതാണു്. നിങ്ങൾ ഒരു പണക്കാരനാണു്, നിങ്ങൾ അധികാരവും അംഗീകാരവുമുള്ള ഉയന്ന പദവിയിലിരിയ്ക്കുന്നവനാണു് എന്നതുകൊണ്ടൊന്നുമല്ല ഞാൻ നിങ്ങളെ ബഹുമാനിയ്ക്കുന്നതു്. എന്തുകൊണ്ടെന്നാൽ നിങ്ങൾ ഒരു മനുഷ്യനാണു്. നിങ്ങളെന്നെ ബഹുമാനിയ്ക്കുന്നു. എന്തെന്നാൽ ഞാനും ഒരു മനുഷ്യനാണു്. എനിയ്ക്കും നിങ്ങൾക്കുമതു മതി. നിങ്ങൾ ദരിദ്രനാകാം, നിങ്ങൾ പിന്നോക്കമാവാം, നിങ്ങൾ അജ്ഞനാവാം.

അതുകൊണ്ടെന്തു്?ഞാൻ നിങ്ങളെ മനുഷ്യനെന്ന നിലയിൽ ബഹുമാനിക്കുന്നു. സ്വാമിജി പ്രചരിപ്പിച്ച പ്രായോഗികവേദാന്തമിതാണു്. അതിന്റെ നടത്തിപ്പിനുവേണ്ടി ഒരു പദസമൂഹം അദ്ദേഹം കണ്ടെത്തി. 'മാനവോദ്ധാരണത്തിനുള്ള വിദ്യാഭ്യാസവും മാനവസൃഷ്ടിക്കുള്ള മതവും' (Man making Education and Man making Religion) സ്വന്തം കാലിലുറച്ചുനില്ക്കുവാനും അയല്ക്കാരനുവേണ്ടി സഹായഹസ്തം നീട്ടുവാനും അദ്ദേഹം വീണ്ടും വീണ്ടും നമ്മോടാഹ്വാനം ചെയ്തു. അതുമാതിരി കരുത്തു് നമ്മുടെയാളുകൾക്കുണ്ടാവണമെന്നദ്ദേഹം ആഗ്രഹിച്ചു. ഈ കരുത്തു നേടുന്നതിനു ജനങ്ങളെ സഹായിക്കാത്ത രാഷ്ട്രീയം കരാളരാഷ്ട്രീയമാണു്. സ്വാമി വിവേകാനന്ദന്റെ ഹൃദയവും ബുദ്ധിയും നമ്മുടെ ദേശീയജീവിതത്തിലേയ്ക്കു കടത്തിവിട്ടാൽ ഇന്നു നമ്മുടെ രാഷ്ട്രീയ പരിതസ്ഥിതികളെ മാററുവാനും പൂർണ്ണമായി പരിവർത്തനം ചെയ്യുവാനും കഴിയും. എത്ര കൂടുതൽ അദ്ദേഹത്തിന്റെ സാഹിത്യവും അദ്ദേഹത്തിന്റെ ആദർശങ്ങളും പ്രചരിക്കുന്നുവോ അത്രകണ്ടു് അതു് നമുക്കും ലോകത്തിനും നല്ലതാണു്.

## 4 വ്യക്തിത്വത്തിന്റെ സമഗ്രമായ ഉദ്ഗ്രഥനം

പൗരാണികതയും ആധുനികതയും, പൗരസ്ത്യവും പാശ്ചാത്യവും, ലൗകികതയെയും ആദ്ധ്യാത്മികതയെയുമെല്ലാം അദ്ദേഹം തന്നിൽത്തന്നെ സമന്വയിപ്പിച്ചു. സ്വാമി വിവേകാനന്ദനെപ്പററി എഴുതിയിട്ടുള്ള എല്ലാ ചിന്തകന്മാരുടെയും അഭിനന്ദനമാണിതു്. ടാഗൂർ, ജവഹരിലാൽ നെഹ്റു, റോമയിൻ റോളാങ്, തുടങ്ങിയവരെല്ലാം പറഞ്ഞിട്ടുണ്ടു്, സ്വാമി വിവേകാനന്ദനിൽ നിങ്ങൾ എല്ലാ മാനവശക്തിയുടെയും സമഞ്ജസമായ സമ്മേളനം കാണുന്നു എന്നു്. മാനവസ്നേഹവും, ദേശസ്നേഹവും മനുഷ്യപാരസ്പര്യവും തികഞ്ഞ അമ്മാതിരി ഒരു യുഗാചാര്യനായ നേതാവു് നമ്മോടടുത്തുണ്ടായിരുന്നു. ആദർശങ്ങളിലും പ്രചോദനങ്ങളിലും കൂടി ഇന്നുമദ്ദേഹം നമ്മോടൊത്തുണ്ടു്. എന്നിരുന്നിട്ടും നമ്മുടെ പല രാഷ്ട്രീയക്കാരുടെയും സാമൂഹ്യനേതാക്കന്മാരുടെയും ചിന്തയിൽ അദ്ദേഹത്തിനു് ഒരു സ്ഥാനവുമില്ല. അവർ ഭാരതത്തിന്റെ പ്രശ്നങ്ങളെ പരിഹരിക്കാനൊരുമ്പെടുകയും ചെയ്യുന്നു ! അതസാദ്ധ്യമാണു് ! ഇതുവരെ നാം ആദ്യം ഇംഗ്ലണ്ടിലേയ്ക്കും, പിന്നീടു് യൂറോപ്യൻരാഷ്ട്രങ്ങളിലേയ്ക്കും തുടർന്നു് അമേരിക്ക, റഷ്യ, ചൈന എന്നിവിടങ്ങളിലേയ്ക്കും ഉത്തേജനത്തിനുവേണ്ടി കണ്ണും നട്ടിരുന്നു. എന്നാൽ ഇന്നു് ആ രാഷ്ട്രങ്ങൾക്കു് നമ്മെ വഴികാട്ടുന്നതിനാവതല്ലെന്നു് സാവധാനം നമുക്കു മനസ്സിലായിത്തുടങ്ങിയിരിക്കുന്നതു് ആരോഗ്യദായകമായ ഒരു ലക്ഷണമാണു്. അവർതന്നെ ഇന്നു് കുഴപ്പത്തിലാണു്. അവർ സ്വയം പ്രശ്നങ്ങളെ അഭിമുഖീകരിക്കുകയാണു്. നാം നമ്മുടെ രാജ്യത്തിന്റെ വി

ജ്ഞാനത്തിന് നമ്മുടെ പൈതൃകത്തിലേയ്ക്കു തിരിയണം. ആധുനികഭാരതചക്രവാളങ്ങളെ ഈ സമൂല പരിവർത്തനം സാവകാശം സമീപിച്ചുകൊണ്ടിരിയ്ക്കുന്നു. അടുത്ത ഏതാനും സംവത്സരങ്ങൾക്കുള്ളിൽ ദേശീയമനസ്സ് പൌരാണികവും ആധുനികവുമായ ഉത്തേജനത്തിന്റെ മഹത്തായ സംഭരണശാലയായിത്തീരുമെന്നും ആ ശക്തികൊണ്ട് ആധുനികപാശ്ചാത്യവിജ്ഞാനത്തെയും അനുഭവങ്ങളെയും അഭിനന്ദിയ്ക്കുവാനുള്ള കഴിവ് നേടുമെന്നും ഞാൻ പ്രതീക്ഷിയ്ക്കുന്നു. അപ്പോൾ നാം ശരിയായ ദേശീയമഹത്ത്വം നേടും. ഈ മാററം ഭാരതത്തിന്റെ മഹത്തായ മാററമാണ്. അപ്പോഴാണ് സ്വാമി വിവേകാനന്ദന്റെ അതിവിശിഷ്ടമായ മഹത്ത്വം നാം കണ്ടെത്തുന്നത്. ആ പരിവർത്തനം അടുത്ത രണ്ടു ദശകങ്ങൾക്കുള്ളിൽ ഉണ്ടാവും. ഈ അവബോധം കല്ക്കത്തയിലെയും തുടർന്ന് ബംഗാളിലെയും പിന്നീട് ഇതരസംസ്ഥാനങ്ങളിലെയും ജനങ്ങളിൽ എത്തിയ്ക്കുവാനുദ്ദേശിച്ചുള്ളതാണ് നിങ്ങളുടെ മഹാമണ്ഡലം. അതാണീ യുവമണ്ഡലത്തിന്റെ ഉദ്ദേശ്യം. അത് സ്വാമി വിവേകാനന്ദന്റെ അഭിധാനത്തെ വഹിയ്ക്കുന്നു. സ്വാമി വിവേകാനന്ദനിൽനിന്നെന്തെന്തു സുന്ദരദർശനങ്ങളാണുള്ളത്. മാനവസ്വഭാവത്തെ പരിണമിപ്പിയ്ക്കുവാനുതകുന്ന ആശയങ്ങൾ മനുഷ്യനെ ശരിയ്ക്കും വലിയനിലയിൽ വലിയവനാക്കുന്നു. അദ്ദേഹം നമുക്കെല്ലാവർക്കുമായിത്തന്നത് നാം ചെറുതാണെന്നു കരുതരുത്. നാം ദരിദ്രരാണെന്നു കരുതരുത്. നാം നമ്മുടെ ശരിയായ രൂപത്തിൽ അനശ്വരമായ ആത്മാവാണ്.

## 5 യുവാക്കളും നവഭാരതവും

നമ്മുടെ സദ്ശക്തി നമ്മുടെ യുവാക്കളിലാണ്. നമ്മുടെ പഴമക്കാർ വർത്തമാനഭാരതം നിലനിർത്തുവാനാഗ്രഹിയ്ക്കുന്നു. അവർ അതുമായി ചേർന്നു പോയി, അതിനെ പരിണമിപ്പിയ്ക്കണമെന്നവരാഗ്രഹിയ്ക്കുന്നില്ല. എന്നാൽ നമുക്കു ഭാരതത്തെ മാറേറണ്ടിയിരിയ്ക്കുന്നു. നമുക്ക് നൂതനമായൊരു ഭാരതം കെട്ടിപ്പടുക്കേണ്ടിയിരിയ്ക്കുന്നു. അതുകൊണ്ട് സ്വാമിജി തന്റെ വിശ്വാസം യുവാക്കളിലാണർപ്പിച്ചിരിയ്ക്കുന്നത്. അദ്ദേഹത്തിന്റെ ഗുരുനാഥനായ ശ്രീരാമകൃഷ്ണദേവനും തന്റെ വിശ്വാസമർപ്പിച്ചിരുന്നത് യുവാക്കളിലാണ്. അദ്ദേഹം വൃദ്ധന്മാരിൽ തന്റെ വിശ്വാസമർപ്പിച്ചില്ല. എന്തുകൊണ്ടെന്നാൽ ശരിയ്ക്കും ആദ്ധ്യാത്മികമായ വെറും മതപരമോ ഭക്തിപരമോ മാത്രമല്ലാത്ത ഒരു നൂതനഭാരതത്തിന്റെ ആവിർഭാവത്തെ അദ്ദേഹം കാംക്ഷിച്ചു. ഊർജ്ജസ്വലരും ഓജസ്സുള്ളവരും, കരുത്തന്മാരുമായ യുവാക്കൾക്കുമാത്രമേ അതിനു കഴിയുകയുള്ളു എന്ന് അദ്ദേഹം മനസ്സിലാക്കി. യുവാക്കൾ വെറും വായാടികൾ മാത്രമല്ല, അവർ ആത്മാർത്ഥത

യും, അർപ്പണബോധവും ഊർജ്ജസ്വലതയും, പരിശുദ്ധിയും ഉള്ളവരാണ്. ഇതുപോലുള്ള യുവാക്കളെയാണ് സ്വാമിജി കൽക്കത്തയിലേയും, മദിരാശിയിലേയും, മററിടങ്ങളിലേയും പ്രഭാഷണങ്ങളിൽ അധികവും പരാമർശിച്ചത്. — യുവത്വം തുളുമ്പുന്ന അർപ്പണബോധമുള്ള പ്രതീക്ഷാ നിർഭരരായവർ, ഈ മാതിരി മനസ്സുകൾക്ക് ഭാരതത്തെ പരിണമിപ്പിക്കുവാൻ കഴിയും. കൽക്കത്തയിലും ബംഗാളിലും ഭാരതത്തിലുടനീളവും ഇങ്ങനെയുള്ള യുവാക്കളെ ആവശ്യമുണ്ട്. വിവേകാനന്ദയുവമഹാമണ്ഡലത്തിൻെറ ഉത്പത്തിയുമതാണ്.

## 6 സംഘടന

കൂട്ടായ പ്രവർത്തനത്തിൻേറയും സംഘടനയുടെയും ശക്തി അദ്ദേഹം അമേരിക്കയിൽ കണ്ടു. ഭാരതത്തിലെ ജനങ്ങൾക്കും ഈ ശക്തി ഉണ്ടാവണമെന്നദ്ദേഹം ആഗ്രഹിച്ചു. അതുകൊണ്ടാണ് ഇവിടുത്തെ യുവമഹാമണ്ഡലംപോലുള്ള സംഘങ്ങൾ എല്ലായിടത്തും ഉടലെടുത്തത്. ഈ കാഴ്ചപ്പാടിലാണ് സ്വാമിജി രാമകൃഷ്ണമിഷൻ ആരംഭിക്കുന്നത്. മാനവഹൃദയത്തിൽ കുടികൊള്ളുന്ന ഈശ്വരനെ സേവിക്കുന്നതിന് യുവാക്കളെ എങ്ങനെ സംഘടിപ്പിക്കണം. ഇവിടെ ഒരു വിശുദ്ധൻ, അവിടെയുമുണ്ടൊരു വിശുദ്ധൻ. അങ്ങനെ അനേകം മഹാത്മാക്കൾ നമുക്കുണ്ട്. അവരെല്ലാം ധാർമ്മികജീവിതത്തെപ്പററി നമ്മെ പഠിപ്പിക്കുകയും നന്മ ചെയ്യുന്നത്'നാഹ്വാനം ചെയ്യുകയും ചെയ്തു. എന്നാൽ നമുക്ക് കൂടുതൽ ശക്തി വേണം. അധികാരം വേണം അതിന് ഈ മഹാത്മാക്കളെയെല്ലാം സംഘടിപ്പിക്കുകയും അവരൊന്നിച്ച യത്നിക്കുകയും വേണം. അതിന് സമൂഹത്തിൽ ഗണ്യമായ സ്വാധീനമുണ്ട്. അത് അദ്ഭുതങ്ങൾ പ്രവർത്തിക്കും. അതുകൊണ്ടാണ് അദ്ദേഹം തൻെറ മദിരാശി പ്രസംഗത്തിൽ പറഞ്ഞത്. (വി. സാ. സ, III. 191 – 192)

'എങ്ങനെയാണ് സംഘടനകൾ ഇത്ര പ്രബലങ്ങളാകുന്നത്? സംഘടന (വെറും) ഭൗതികമാണെന്ന് പറയരുത്. പ്രസക്തമായ ഒരുദാഹരണം; നാലുകോടി ഇംഗ്ലീഷുകാർ ഇവിടെയുള്ള മുപ്പത് കോടി ആളുകളെ ഭരിക്കുന്നതെന്തുകൊണ്ട്? മനഃശ്ശാസ്ത്രപരമായി ഇതിന് വിശദീകരണമെന്ത്? ആ നാലുകോടി തങ്ങളുടെ ഇച്ഛാശക്തിയെ ഏകീകരിച്ചിരിക്കുന്നു. ഇതിനർത്ഥം അതിരററ ശക്തിയെന്നത്രേ. നിങ്ങൾ മുപ്പതുകോടിയിൽ ഓരോരുത്തനും മററുള്ളവരുടേതിൽനിന്നും വേറായ ഇച്ഛാശക്തിയാണുള്ളത്. അതുകൊണ്ട് മഹത്തായ ഒരു ഭാവിഭാരതം പടുത്തുകെട്ടുന്നതിൻെറ രഹസ്യം മുഴുവൻ സംഘടനയിൽ, ശക്തി സംഭരണത്തിൽ, ഇച്ഛാശക്തികളെ കൂട്ടിയിണക്കുന്നതിൽ അത്രേ സ്ഥിതി ചെയ്യുന്നത്.'

അഥവ്വവേദസംഹിതയിലുള്ള ഒരു മന്ത്രം എന്റെ മനസ്സിൽ ഉദിച്ചുയരുന്നു. അതു പറയുകയാണ്: 'നിങ്ങരംക്കെല്ലാം ഒരേ മനസ്സാവട്ടെ; ഒരേ ചിന്തയാവട്ടെ; ഒരേ മനസ്സായ ദേവതകരംക്ക് പണ്ട് ഹവിസ്സു ലഭിച്ചു. ദേവതകരംക്ക് ഒരേ മനസ്സായതുകൊണ്ടാണ് മനുഷ്യർക്കും അവരെ ആരാധിക്കാവുന്നതു്.' സമുദായത്തിന്റെ മർമ്മം ഐകമത്യമാണ്. ദ്രാവിഡൻ, ആര്യൻ, ബ്രാഹ്മണൻ, അബ്രാഹ്മണൻ എന്നും മററുമുള്ള നിസ്സാരതകളെക്കുറിച്ച് എത്രയേറെ പോരടിക്കുന്നുവോ; അത്രയേറെ ഭാവിഭാരതജനകമായ വീര്യവും, ശക്തിയും സംഭരിക്കുന്നതിൽനിന്ന് നിങ്ങരം അകന്നു പോകുന്നു. ഒരു കാര്യമോക്ക്ണം; ഭാവിഭാരതം അതിനെ മാത്രമാണ് ആശ്രയിച്ചു നില്ക്കുന്നതു്. ഇച്ഛാശക്തിയുടെ സംഭരണം, അവയെ കൂട്ടിയിണക്കൽ, അവയെല്ലം ഒരേ കേന്ദ്രത്തിലേയ്ക്ക് ആവാഹിക്കൽ— ഇതത്രെ മമ്മം.'

രാഷ്ട്രത്തിന്റെ ക്ഷേമവും താത്പര്യങ്ങളും മുൻനിർത്തി ഒരുമിച്ചു പ്രയത്നിയ്ക്കുക, നിങ്ങളുടെ ഇച്ഛാശക്തികരം സമന്വയിപ്പിയ്ക്കുക. നിങ്ങളുടെ അഹങ്കാരത്തെ ഉപേക്ഷിച്ച് അനന്താത്മാവിനെ പ്രത്യക്ഷമാക്കുക. അപ്പോരം നമ്മുടെ രാഷ്ട്രീയവും സാമൂഹ്യജീവിതവും അനാരോഗ്യത്തിൽനിന്നും ആരോഗ്യത്തിലേയ്ക്കു പരിണമിയ്ക്കും. നിങ്ങളുടെ ക്ഷുദ്രമായ അഹങ്കാരത്തെ നിങ്ങളുടെ മുമ്പിലുള്ള ദശലക്ഷങ്ങരംക്കവേണ്ടി സമപ്പിയ്ക്കുക. ഭാരതത്തിന്റെ വദ്ധിച്ചുവരുന്ന പ്രശ്നങ്ങളെ നമുക്ക് പരിഹരിയ്ക്കണമെങ്കിൽ പെരുമാററവൈശിഷ്ട്യം നേടുകയും സംഘടനയ്ക്കുള്ള ശക്തി ആജ്ജിയ്ക്കുകയും ചെയ്യുവെന്നാലേ നടക്കുകയുള്ളൂ. പെരുമാററവൈശിഷ്ട്യമാണ് കൂട്ടായ പ്രവത്തനത്തിനുള്ള ശക്തി നമുക്കു തരുന്നതു്. ഇന്ന് ഭാരതത്തിലുടനീളം നമുക്കീ സാമത്ഥ്യം വരണം. ഈ യാതനകളും, ബഹുജനദാരിദ്ര്യവും, ഇരുണ്ട ചേരികളും കൽക്കത്തയിലേയും ഹൗറയിലേയും അഴുക്കുപിടിച്ച വഴികളുമെല്ലാം വഷ്ങ്ങളായി നമ്മോടൊത്തുണ്ടു്. എല്ലായിടത്തേയും ചുററുപാടുകരം ഓരോ വഷ്വും കൂടുതൽ പരിതാപകരമായിക്കൊണ്ടിരിയ്ക്കുന്നു. എന്തുകൊണ്ടു് ? നമുക്കിവിടെ ധാരാളമാളുകളുണ്ടു്. സമത്ഥമായ കമ്മത്തിനു പിന്നിലെ സ്വഭാവശക്തി നമ്മുടെ രാഷ്ട്രം ഇനിയും നേടിയിട്ടില്ല. നമുക്ക് രാഷ്ട്രീയപ്രസ്ഥാനങ്ങളും ഇതരസംഘടനകളുമുണ്ടു്. എന്നാൽ അവയ്ക്കെല്ലാം പിന്നിൽ ഈ സ്വഭാവശക്തിയും കമ്മശക്തിയും മാനവമഹത്വത്തിന്റെ, ഉദാത്തചിന്തയുടെ പ്രബോധനവും നമുക്കു നഷ്ടമായിരിയ്ക്കുന്നു. ഈ മഹത്തായ പ്രബോധനം കൂടാതെയുള്ള സംഘടനകരം എല്ലായിടത്തും വിഫലമാണ്. നമുക്കിന്നും അതു കാണാം. നാമതെന്നും കാണുന്നു. അതുകൊണ്ടാണ് നമ്മുടെ യുവാക്കരംക്ക് സ്വാമി വിവേകാനന്ദന്റെ മഹത്തായ ആദശ്ങ്ങളും

ആശയങ്ങളും ഉൾക്കൊള്ളുന്ന ഒരു തുടർവിദ്യാഭ്യാസം വേണ്ടിവന്നിട്ടുള്ളതു്. ജീവിതത്തിലും പ്രവർത്തനങ്ങളിലും, ഈ മഹത്തായ ആദർശങ്ങൾ നടപ്പിൽ വരുത്തുവാൻ ഈ യുവമഹാമണ്ഡലത്തിനു കഴിഞ്ഞാൽ ദേശീയപ്രശ്നങ്ങൾക്കുമേൽ ശാന്തമായും അനുസ്യൂതമായും പ്രവർത്തിക്കുന്ന ഒരു നൂതനശക്തിയെ ഉളവാക്കുന്നതിനു കഴിയും. ഈ വഴിക്കു് ജീവിക്കുവാനും പ്രവർത്തിക്കുവാനുമാണു് സ്വാമി വിവേകാനന്ദൻ നമ്മോടാവശ്യപ്പെടുന്നതു്. സക്രിയരാഷ്ട്രീയം എല്ലാവരുടെയും ജോലിയല്ല; വളരെക്കുറച്ചു് ആളുകൾ മാത്രമേ രാഷ്ട്രീയരംഗത്തു് പ്രവേശിക്കാവൂ. കൂടുതൽ ആളുകളും രാഷ്ട്രീയക്കാരാവാൻ ആഗ്രഹിക്കുന്നു എന്നതു നമ്മുടെ ദൗർഭാഗ്യമാണു്. അദ്ധ്യാപകരും വിദ്യാർത്ഥികളുംവരെ അതിനാഗ്രഹിക്കുന്നു. എന്നാൽ സ്വാതന്ത്ര്യത്തിനുമുമ്പു് എല്ലാ രാഷ്ട്രീയക്കാരും അവശ്യം വിദ്യാഭ്യാസവിചക്ഷണന്മാരും അദ്ധ്യാപകരുമായിരുന്നു.

## 7 ആവുക, ആക്കിത്തീർക്കുക

'ആവുകയും ആക്കിത്തീക്കുകയും' അതായിരിക്കണം നമ്മുടെ ലക്ഷ്യമെന്നു് സ്വാമിജി പറഞ്ഞു. നിങ്ങൾ മനുഷ്യരാവുകയും മറ്റുള്ളവരെ മനുഷ്യരാക്കുന്നതിനു് സഹായിക്കുകയും ചെയ്യുക. അമ്മാതിരി പ്രചോദകപ്രവർത്തനം നമ്മുടെ രാഷ്ട്രീയത്തിലും സമൂഹത്തിലും വിദ്യാഭ്യാസത്തിലും ഉണ്ടാവണം. അതുകൊണ്ടാണു് യുവമഹാമണ്ഡലംപോലുള്ള പ്രസ്ഥാനങ്ങൾക്കു് മഹത്തായ കടമയുള്ളതു്. സ്വാമി വിവേകാനന്ദൻെറ പ്രഭാവത്തെ ഉൾക്കൊള്ളുകയും അതിനെ പ്രചരിപ്പിക്കുകയും ചെയ്യുവാനുള്ള അവകാശമുള്ളതു്. മറേറതൊരു സംഘടനയേയും അപലപിക്കാതെയും വിമർശിക്കാതെയും അദ്ദേഹത്തിൻെറ ആശയങ്ങൾക്കനുസരിച്ചു ജീവിക്കുവാനും നല്ലവരാകാനും നന്മ ചെയ്യുവാനും നമുക്കു് ശ്രമിക്കാം. വിമർശിക്കരുതെന്നു സ്വാമിജി വീണ്ടും വീണ്ടും പറഞ്ഞിരുന്നു. എല്ലാവരും എന്തെങ്കിലും നന്മ ചെയ്യുന്നുണ്ടു്. നിങ്ങൾക്കു ചുററുമുള്ള മാനവസാഹചര്യങ്ങളെ നന്നാക്കുന്നതിനു നിങ്ങൾക്കാവുന്നതല്ലയെങ്കിലും ഉള്ള അന്ധകാരത്തെ ശപിക്കാതെ അല്പം വെളിച്ചമെങ്കിലും കൊണ്ടുവരൂ. അതാണു് അന്ധകാരമകററുന്നതിനുള്ള ശരിയായ വഴി.

യുവമഹാമണ്ഡലംപോലൊരു പ്രസ്ഥാനം ദേശീയപ്രശ്നങ്ങൾക്കു് ക്രിയാത്മകമായൊരു സമീപനം ഇത്തരത്തിൽ കൈക്കൊള്ളണം. ദേശത്തിൻെറ രാഷ്ട്രീയശക്തിക്കു് രാഷ്ട്രീയം നമുക്കാവശ്യമാണു്. അതുകൊണ്ടു് രാഷ്ട്രീയകക്ഷികൾ വേണം. ഒരിക്കൽ അവർക്കു ശക്തി ലഭിച്ചാൽ ആ ശക്തി ജനോപകാരപ്രദമാകുന്നതിനു് നമുക്കൊരു പുതിയ മനോഭാവം ആവശ്യമാണു്. ആ മനോഭാവം ദേശ

ത്തിനു് ഇന്നു കൈവരുന്നതു് സ്വാമി വിവേകാനന്ദനിലൂടെയാണു്. എന്നാൽ സ്വാമിജിയും പിന്നീടു് മഹാത്മാഗാന്ധിയും നമ്മുടെ രാഷ്ട്രത്തിനു് നല്കിയ വളരെ ഉയൎന്ന മനോഭാവവും മഹത്തായ ശക്തിയുമുണ്ടു്. രാഷ്ട്രീയകക്ഷികൾ അധികാരത്തെ തെററായി ഉപയോഗിക്കുമ്പോൾ അവരെ തിരുത്തുവാനുള്ള അധികാരം ജനങ്ങൾക്കുണ്ടാവണം. പ്രബുദ്ധവും ജാഗ്രത്തായതും ഊൎജ്ജസ്വലവും ദേശസ്നേഹപരവുമായ പൊതു അഭിപ്രായമാണു് ജനാധിപത്യത്തിൻെറ ശക്തി. രാഷ്ട്രീയക്കാരും ഭരണാധികാരികളും മന്ത്രിമാരും അധികാരം കൈയിലെടുത്തിരിക്കുന്നതുകൊണ്ടു് നമ്മുടെ ജനാധിപത്യം ശക്തമല്ല. ജനങ്ങൾ വിദ്യാഭ്യാസമുള്ളവരും, തങ്ങൾ പൗരന്മാരാണെന്നും ആത്യന്തികമായി എല്ലാ ശക്തിയും തങ്ങളിൽനിന്നാണുദ്ഭവിക്കുന്നതെന്നു് ബോധമുള്ളവരും ആവുമ്പോഴാണു് ജനാധിപത്യം ശക്തി പ്രാപിക്കുന്നതു്. ജനങ്ങളെ ഇങ്ങനെ കരുത്തുള്ളവരാക്കുകയാണു് ഒരു ജനാധിപത്യരാഷ്ട്രത്തിലെ അടിസ്ഥാനപരമായ കൎമ്മം. യുവമഹാമണ്ഡലംപോലെയുള്ള പ്രസ്ഥാനങ്ങൾ പ്രാഥമികമായി ജനങ്ങളെ സ്വതന്ത്രപൗരന്മാരെന്ന നിലയിൽ ജനാധിപത്യബോധമുള്ളവരാക്കുന്നതിനാണു് ശ്രമിക്കേണ്ടതു്. അവരുടെ ജനാധിപത്യാവകാശങ്ങളേയും കടമകളേയും പററി പ്രബോധവാന്മാരാക്കണം. ഇന്നു് പ്രയോജനപ്രദമായ കൎമ്മങ്ങളുടെ വിപുലമേഖലയുണ്ടു്. എന്നാൽ പ്രവൃത്തികൾ വളരെ കുറവാണു്.

## 8 സ്വാമി വിവേകാനന്ദൻെറ ആഹ്വാനം

സ്വാമിജി തൻെറ കത്തുകളിലൊന്നിൽ പറയുകയുണ്ടായി. (C W S V. Vol. 5· 70)

"ഒരു നൂറായിരം പുരുഷന്മാരും, സ്ത്രീകളും പവിത്രതയുടെ ഉത്സാഹംകൊണ്ടു് ഉത്തേജിതരായി, ഭഗവാനിലുള്ള നിത്യശ്രദ്ധകൊണ്ടു് ബലിഷ്ഠരായി, പാവങ്ങളോടും പതിതരോടും ചവിട്ടിമെതിയ്ക്കപ്പെട്ടവരോടുമുള്ള സഹതാപംകൊണ്ടു് സിംഹവിക്രമമുററ കരുത്തോടുകൂടി മോക്ഷത്തിൻെറ സുവിശേഷം ഘോഷണം ചെയ്തുകൊണ്ടു് നെറുകെയും, കുറുകെയും നാടാകെ സഞ്ചരിക്കണം. സാഹായ്യത്തിൻെറ സുവിശേഷം – സാമൂഹ്യോത്ഥാപനത്തിൻെറ സുവിശേഷം – (പരമ) സമത്വത്തിൻെറ സുവിശേഷഘോഷണം ചെയ്തുകൊണ്ടു്."

ആ രീതിയിലുള്ള യുവാക്കളും ആ രീതിയിലുള്ള പ്രവൎത്തനവുമാണു് വൻതോതിൽ നമുക്കു് ഭാരതപുനഃസൃഷ്ടിയ്ക്കുവേണ്ടിയുള്ള നിശ്ശബ്ദപ്രവൎത്തനത്തിനാവശ്യമായിരിയ്ക്കുന്നതു്. ഈ യുവമഹാമണ്ഡ

ലം അപ്പ്ണബോധവും കഴിവുമുള്ള നിശ്ശബ്ദമായി പ്രവത്തിയെടുക്കു ന്നതിൻെറ അത്തരമൊരു കേന്ദ്രമായി നിലകൊള്ളുവാനുദ്ദേശിച്ചു ള്ളതാണു്.

ത്യാഗത്തിൻെറയും സേവനത്തിൻെറയും സന്ദേശം ഉൾക്കൊ ണ്ടു് ചെറിയ കടയിലോ, ഓഫീസുകളിലോ, കോളേജിലോ എവിടെയുമാവട്ടെ, ഏതു കമ്മരംഗത്തുമാവട്ടെ യുവാക്കൾ പ്രവത്തി ക്കട്ടെ. എന്നാലവർ ഈ ആശയംകൊണ്ടു് ഉത്തേജിതരായിരിക്കു ണം. അപ്പോൾ അവർ അവർക്കും രാഷ്ട്രത്തിനും അളവററ നേട്ടങ്ങൾ ഉളവാക്കും. അപ്പോഴാണു് ഭാരതത്തിനു് ബാക്കി ലോകത്തിനുമേൽ ശക്തമായ ഒരു സ്വാധീനം ലഭിക്കുന്നതു്. പ്രബുദ്ധഭാരതത്തിൻെറ ശുശ്രൂഷാനിർഭരമായ സ്വപ്നത്തിനു് അഖിലലോകവും കാത്തി രിക്കുന്നു.

## 9 ഉപസംഹാരം

അതാണു് സ്വാമിജി മുമ്പു് ചെയ്തതു്. നാം ഇന്നും നാളെയും ചെയ്യേണ്ടതതാണു്. അതാണു് അടുത്ത നൂററാണ്ടിലെ ഭാരതം. ഈ നൂററാണ്ടു് അവസാനിക്കുന്നതിനു് ഇനിയും മുപ്പതു സംവത്സരങ്ങൾ കൂടിയുണ്ടു്. അന്തസ്സുററ മാനവജീവിതം നയിക്കുന്നതിനു നമ്മുടെ സ്ത്രീപുരുഷന്മാരെ തയ്യാറാക്കുന്ന കരുത്തുററ ഭദ്രമായ ഭാരതം കെട്ടിപ്പടുക്കുന്നതിനു് അക്ഷീണം പ്രയത്നിക്കുക. ഇതാണു് യുവമഹാ മണ്ഡലത്തിൽനിന്നും നമ്മുടെ ജനങ്ങൾക്കു ലഭിക്കേണ്ട പുരോഗമ നാത്മകമായ ദേശീയ കാഴ്ചപ്പാടും അപ്പ്ണബോധവും.

ബംഗാളിലും മററുസ്ഥലങ്ങളിലുമുള്ള യുവമഹാമണ്ഡലങ്ങളുടെ പ്രവത്തനം കാണുന്നതിനെനിക്കു് സന്തോഷമുണ്ടു്. നിങ്ങളോടൊ പ്പം ഈ സ്ഥാപനത്തിൽ ഒത്തുചേരുവാൻ കഴിഞ്ഞതിൽ ഞാൻ സന്തുഷ്ടനാണു്. നിങ്ങൾക്കെൻെറ കൃതജ്ഞത.

# 33

# സ്വാമി വിവേകാനന്ദൻ-
# അദ്ദേഹത്തിൻെറ മാനുഷികത *

## 1 ആമുഖം

ഈ പ്രഭാതത്തിൽ എന്നെ നിങ്ങഠം റഷ്യയിലേയ്ക്കു ക്ഷണിച്ച തിനും പ്രസംഗിയ്ക്കുന്നതിനവസരം തന്നതിനും ഞാൻ നന്ദിയുള്ളവ നാണു്. ടെഹ്റാനിലെ അഞ്ചുദിവസം നീണ്ടുനിന്ന പ്രഭാഷണ പര്യടനത്തിനുശേഷം ഞാൻ അഞ്ചു ദിവസത്തെ ഒരു ലഘു പര്യടന ത്തിനു് മോസ്കോവിലെത്തിയിരിയ്ക്കുകയാണു്. നാളെ കഴിഞ്ഞു്, ഹോളണ്ടിലും, ബൽജിയത്തിലും, ആസ്ത്രേലിയയിലും വർഷം തോ റും നടത്താറുള്ള മൂന്നാഴ്ച നീണ്ടുനില്ക്കുന്ന പ്രഭാഷണപര്യടനത്തിനു് ആംസ്റ്റർഡാമിലേയ്ക്കു് പോകുവാൻ തീരുമാനിച്ചിരിയ്ക്കുകയാണു്. ഇതിനിടയിൽ രണ്ടാഴ്ച U. S. A. യിലും മൂന്നു ദിവസം സിംഗപ്പൂ രിലും എനിയ്ക്കു പോകേണ്ടതുണ്ടു്.

പോളണ്ടും ചെക്കോസ്ലോവാക്യയും ഉഠംപ്പെടെ പതിനേഴു് യൂറോപ്യൻ രാഷ്ട്രങ്ങളിലേയ്ക്കുള്ള നാലുമാസം നീണ്ടുനില്ക്കുന്ന എൻെറ യാത്രയ്ക്കിടയിൽ 1961 ആഗസ്റ്റു് മാസത്തിൽ ഒമ്പതുദിവസം ഞാൻ ചെലവഴിയ്ക്കുകയുണ്ടായി. ആ സന്ദർഭത്തിൽ മോസ്കോയും ലെനിൻ ഗ്രാഡും, ടോഠംസ്റ്റോയിയുടെ ജന്മസ്ഥലവുമെല്ലാം ഞാൻ സന്ദർശിയ്ക്കു കയുണ്ടായി. ലെനിൻെറ രചനകളും അദ്ദേഹത്തെപ്പററിയുള്ള രചന കളും ഉഠംപ്പെടെ മാർക്സിസത്തെക്കുറിച്ചു ഞാൻ സാമാന്യേന പഠിയ്ക്കു കയുണ്ടായി. മാനവപുരോഗതിയുടെ മേഖലയിൽ റഷ്യയുടെ വിശി ഷ്ടമായ രാഷ്ട്രീയ സാമൂഹ്യപരീക്ഷണങ്ങളെപ്പററിയും മാർക്സിയൻ ദർശനത്തിൻെറ വെളിച്ചത്തിൽ ഇക്കാലത്തു് ഈ ഭൂവിഭാഗങ്ങളിലു ണ്ടായ പുരോഗതിയേയുമാണു് അവർ പഠനവിഷയമാക്കിയതു്.

എനിയ്ക്കു് 14 വയസ്സുണ്ടായിരുന്നപ്പോഠം ശ്രീരാമകൃഷ്ണവചനാമൃ തവും വിവേകാനന്ദസാഹിത്യവും യാദൃച്ഛികമായി വായിയ്ക്കുവാനു ള്ള അവസരമെനിയ്ക്കുണ്ടായി. ഭാരതത്തിലുമെവിടെയുമുള്ള മാനവ

---

* 1977 ഒക്ടോബർ 10-ാംനു- മോസ്കോ യൂണിവേഴ്സിററിയിൽ നട ത്തിയ പ്രഭാഷണം.

ഹൃദയത്തിൽ കുടികൊള്ളുന്ന ഈശ്വരനെ സ്നേഹിക്കുന്നതിനുവേണ്ടി ജീവിതം സമർപ്പിക്കുന്നതിന് അതു് എനിക്കു് പ്രേരണ നല്കി. തത് ഫലമായി 1886 – ൽ ശ്രീരാമകൃഷ്ണനും ശ്രീമദ് വിവേകാനന്ദസ്വാമിജിയും സ്ഥാപിച്ച ശ്രീരാമകൃഷ്ണസന്ന്യാസസംഘത്തിൽ ഞാൻ ചേർന്നു. എന്റെ പതിനേഴാംവയസ്സുമുതൽ പ്രസ്ഥാനത്തിന്റെ പല കേന്ദ്രങ്ങളിലും പല രംഗങ്ങളിലുമുള്ള പ്രവർത്തനങ്ങൾ കഴിഞ്ഞ അമ്പത്തിഒന്നുവർഷമായി ഭാരതത്തിലും വിദേശത്തും ചെയ്യുന്നതിനു കഴിഞ്ഞിട്ടുണ്ടു്.

ശ്രീരാമകൃഷ്ണസംഘത്തിലെ എന്റെ ജീവിതവും പ്രവർത്തനവും ഭാരതത്തിന്റെ എല്ലാ ഭാഗങ്ങളിലും ഏതാണ്ടു് അമ്പത്തിഒന്നു് രാഷ്ട്രങ്ങളിലായി ലോകത്തിന്റെ പല ഭാഗങ്ങളിലും ചെന്നെത്തുന്നതിന്നു് സഹായകമായിട്ടുണ്ടു്. അമേരിക്കൻ ഐക്യനാടുകളും ഞാൻ സന്ദർശിച്ച രാഷ്ട്രങ്ങളിൽ പെടുന്നു. 1968 – 69 കളിൽ ഒന്നരവർഷവും 1971–72–ൽ എട്ടു മാസവും, 1976–ൽ രണ്ടു മാസവും അവിടെയുള്ള സർവ്വകലാശാലകളിലും, കോളേജുകളിലും, പള്ളികളിലും, സാംസ്കാരികപ്രസ്ഥാനങ്ങളിലും ജനങ്ങളെ അഭിസംബോധനചെയ്തു ചെലവഴിച്ചു. ക്യൂബയും, യുഗോസ്ലാവിയയും, ജപ്പാനും, അനേകം കേന്ദ്ര ദക്ഷിണ അമേരിക്കൻ രാഷ്ട്രങ്ങളും ഈ പര്യടനത്തിൽ ഉൾപ്പെടുന്നു. ഇവയിൽ പല പര്യടനങ്ങളും ആ രാഷ്ട്രങ്ങളും ഭാരതസർക്കാരുമാണു് സംഘടിപ്പിച്ചതു്. അതാണു് എന്റെ പശ്ചാത്തലത്തിന്റെ ചുരുക്കം.

അതുകൊണ്ടു് ഞാനിവിടെയെത്തിയപ്പോൾ ബൗദ്ധികമായും സാംസ്കാരികമായും എനിക്കൊരു കുടുംബബോധമുണ്ടാവുന്നു. അമേരിക്കൻ ഐക്യനാടുകളും, ഫ്രാൻസും, ഹോളണ്ടും, ആസ്ട്രേലിയയും, ജപ്പാനും, മററു രാജ്യങ്ങളുമൊക്കെ സന്ദർശിക്കുമ്പോഴും എനിക്കിങ്ങനെ തോന്നിയിരുന്നു. കാരണം, ഞാൻ ലോകത്തിനു മൊത്തം വേണ്ടപ്പെട്ടവനാണെന്നും ഏതെങ്കിലും ഒരു വിഭാഗത്തിനു ചേർന്നതല്ലെന്നുമാണു് എന്റെ വിചാരം. ഈ മാനവികബോധം എനിക്കു കൈവന്നതു് സ്വാമി വിവേകാനന്ദനെപ്പററിയുള്ള പഠനത്തിൽ നിന്നാണു്. അതുകൊണ്ടു് സ്വാമി വിവേകാനന്ദന്റെ മാനവികതയെപ്പററി പ്രഭാഷണം നടത്തുവാൻ നിങ്ങളാവശ്യപ്പെട്ടതിൽ ഞാൻ നന്ദിയുള്ളവനാണു്.

## 2. സ്വാമി വിവേകാനന്ദൻ ഒരു സാർവ്വലൗകിക പ്രതിഭാസം

നിശ്ചയമായും ഇതു് ആകർഷകമായ ഒരു വിഷയം മാത്രമല്ല മഹനീയമാംവിധം സംഗതമായതും കൂടിയാണു്. സ്വാമി വിവേകാനന്ദൻ അസാധാരണമാംവിധം വൈശിഷ്ട്യമിയന്ന ഒരസാധാരണ

വ്യക്തിയാണ്. അദ്ദേഹത്തെപ്പററി പറയുമ്പോഠം പുരാണപ്രസിദ്ധമായ ഒരു ദൈവത്തേയോ ഇതിഹാസനായകനേയോ കുറിച്ചല്ല നാം വർണ്ണിക്കുന്നതു്. ആധുനികലോകത്തിന്റെ പ്രശ്നങ്ങളോടും പ്രത്യാശകളോടും പ്രതികരിക്കുകയും പ്രയത്നിക്കുകയും ചെയ്ത നമ്മുടെ കാലത്തു ജീവിച്ചിരുന്ന ഒരാളെക്കുറിച്ചാണു നാം ചിന്തിക്കുന്നതു്. തീവ്രമായി ആധുനികനെങ്കിലും പൗരാണികമായ മാനവപുരോഗതിയുടെ ചരിത്രം അദ്ദേഹം ഗ്രഹിച്ചിരുന്നു. കിഴക്കും പടിഞ്ഞാറും അദ്ദേഹത്തിനു കുടുംബംപോലെ തോന്നിയിരുന്നു. ഉന്നതങ്ങളായ ആദർശങ്ങഠം തീവ്രമായ പ്രായോഗികതയോടെ അദ്ദേഹത്തിൽ സമ്മേളിച്ചിരുന്നു. അദ്ദേഹത്തിന്റെ വ്യക്തിത്വത്തിലെ ഈ സവിശേഷതകളും ഒപ്പം അദ്ദേഹത്തിന്റെ യുക്ത്യധിഷ്ഠിതവും സാർവ്വലൗകികവുമായ ഉപദേശങ്ങളും സ്വാമി വിവേകാനന്ദനെപ്പററിയുള്ള പഠനം ലോകത്തിലെ സമസ്തമാനവരാശിക്കും പ്രബോധനപരവും ആനന്ദസന്ദായകവുമായ ഒരനുഭവമായിത്തീരുന്നു.

19-ാം നൂററാണ്ടിലെ അന്ത്യദശകത്തിൽ നാലുവർഷക്കാലം അമേരിക്കയുമായി നീണ്ടുനിന്ന അദ്ദേഹത്തിന്റെ തീവ്രമായ ബന്ധം കാരണം അമേരിക്കക്കാർ അദ്ദേഹത്തെക്കുറിച്ച് പഠിക്കുന്നു. അമേരിക്കക്കാരുടെ മനസ്സിലും ഹൃദയത്തിലും മായാത്ത മുദ്രപതിപ്പിച്ച തീവ്രതരവും ഊർജ്ജസ്വലവുമായ മാനവികതയുടെയും ചിന്തയുടെയും സന്ദർഭമായിരുന്നു അതു്. ഇംഗ്ലണ്ടിലും അദ്ദേഹം പ്രയത്നിച്ചു. ജർമ്മനിയും ഗ്രീസുമുഠംപ്പെടെ ഏതാനും യൂറോപ്യൻ രാജ്യങ്ങളും അദ്ദേഹം സന്ദർശിച്ചു. 1902ൽ അദ്ദേഹത്തിന്റെ ദേഹവിയോഗത്തിനു് മൂന്നു വർഷത്തിനുള്ളിൽ അദ്ദേഹത്തിന്റെ രചനകഠം റഷ്യയിൽ പഠിക്കുന്നതിനാരംഭിച്ചു. റഷ്യൻ ചിന്തകന്മാരിൽ ടോറംസ്റ്റോയിയെയാണ് വിവേകാനന്ദനും ശ്രീരാമകൃഷ്ണനും ഏററവുമധികം സ്വാധീനിച്ചതു്. ഈ വസ്തുത അദ്ദേഹത്തിന്റെ കൈയെഴുത്തു പുസ്തകങ്ങളിലും അദ്ദേഹത്തിന്റെ ലൈബ്രറിയിലെ അവരെക്കുറിച്ചുള്ള പുസ്തകങ്ങളിലും രേഖപ്പെടുത്തിയിരിക്കുന്നതു കാണാം.

സ്വാമി വിവേകാനന്ദൻ അമ്മാതിരിയൊരു സാർവ്വലൗകിക പ്രതിഭാസമായിരുന്നു. സമകാലികമാനവപ്രശ്നങ്ങളിലും പ്രതീക്ഷകളിലും അദ്ദേഹത്തിനുള്ള അവഗാഹം നമ്മെ അദ്ഭുതപരതന്ത്രരാക്കാൻ പോന്നതായിരുന്നു. 1863 മുതൽ 1902 വരെ വളരെ ഹ്രസ്വമായ മുപ്പത്തി ഒമ്പതുവർഷവും അഞ്ചുമാസവും ഇരുപത്തിരണ്ടുദിവസവും മാത്രമേ അദ്ദേഹം ജീവിച്ചിരുന്നുള്ളു. ആ ചുരുങ്ങിയ കാലത്തെ ജീവിതം തീവ്രമായിരുന്നു. അന്തർമുഖമായി ആദ്യകാലവും ബഹിർമുഖമായി അവസാനവും കഴിഞ്ഞുകൂടി. ആ ജീവിതം പാശ്ചാത്യവും പൗരസ്ത്യവും മാനവചരിത്രത്തിൽ മായാത്ത മുദ്ര പതി

പ്പിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ ജീവിതത്തിൽ പ്രത്യക്ഷമായ അളവററ ശക്തിയും ഊർജ്ജസ്വലതയും ആകർഷിക്കാത്തവരായി ആരുമുണ്ടാവില്ല. ഭാരതത്തിലും പാശ്ചാത്യദേശങ്ങളിലുമുള്ള ദശലക്ഷക്കണക്കായ ആളുകളുടെ ചിന്തയെ അദ്ദേഹത്തിന്റെ ജീവിതകാലത്തു തന്നെ അതു സ്വാധീനിച്ചു. അദ്ദേഹത്തിന്റെ വേർപാടിനുശേഷവും മഹത്തായ അദ്ദേഹത്തിന്റെ ആശയങ്ങൾ ദശലക്ഷക്കണക്കിനാളുകൾക്ക് പ്രചോദനം നല്കിക്കൊണ്ടേയിരിക്കുന്നു. അദ്ദേഹവും മുപ്പത്തിരണ്ടുകൊല്ലം മാത്രം. 9-ാം നൂററാണ്ടിൽ ജീവിച്ചിരുന്ന എക്കാലത്തേയും ഏററവും വലിയ ചിന്തകനായ ശ്രീശങ്കരനും മഹാഭാരതസന്ദേശത്തെ ദൃഷ്ടാന്തവൽക്കരിക്കുന്നു. (ഉദ്യോഗപർവ്വം—131 - 13 ഭണ്ഡാക്കർപതിപ്പ്)

'മുഹൂർത്തം ജ്വലിതം ശ്രേയോ ന തു ധൂമായിതം ചിരം'

യുഗങ്ങളോളം നീറുന്നതിനേക്കാൾ നല്ലതു് ഒരു നിമിഷം ആളിക്കത്തുന്നതാണ്.

ബോക്സിംഗ് തുടങ്ങിയ ശരീരവ്യായാമങ്ങളിൽ ഒരു യുവാവിനു സഹജമായ പ്രത്യേക താല്പര്യവും, അദ്ദേഹത്തിന്റെ അളവററ ബൗദ്ധികവും, ആദ്ധ്യാത്മികവും, സൗന്ദര്യാവബോധാത്മകവുമായ താല്പര്യങ്ങളും സിദ്ധികളും അദ്ദേഹത്തിന്റെ വ്യക്തിത്വത്തെ ബഹുമുഖമാക്കി. ഈ ബഹുമുഖപ്രതിഭ ശ്രീരാമകൃഷ്ണന്റെ ഹൃദയപൂർവ്വകമായ അഭിനന്ദനത്തിനുപാത്രമായി. അദ്ദേഹം വിവേകാനന്ദന്റെ വൈശിഷ്ട്യത്തെക്കുറിച്ച് മററു ശിഷ്യന്മാരോടു പറഞ്ഞു.

## 3 സമഗ്രമാനവവികാസത്തിനു വിവേകാനന്ദന്റെ താത്പര്യം

എവിടെയുമുള്ള മാനുഷ്യകത്തിന്റെ വികാസവും അതു സാക്ഷാത്കരിക്കുന്നതിനുവേണ്ടിയുള്ള അദ്ദേഹത്തിന്റെ അക്ഷീണയത്നവും ഒരു ആദ്ധ്യാത്മികാചാര്യനെന്ന നിലയിൽ അദ്ദേഹത്തിന്റെ അതിവിശിഷ്ടഗുണങ്ങളായിരുന്നു. പ്രവൃത്തിക്കുള്ള ഈ താത്പര്യം ആ പദത്തിന്റെ സങ്കുചിതമായ അർത്ഥത്തിൽ വെറും മതപരം മാത്രമായിരുന്നില്ലെന്നു മനസ്സിലാക്കുവാൻ നാം മറക്കരുതു്. മററാചാര്യന്മാർ ചെയ്തിരുന്നപോലെ ആത്മാവിന്റെ മോചനത്തിനു സ്ത്രീപുരുഷന്മാരെ സഹായിക്കുക മാത്രമായിരുന്നില്ല അദ്ദേഹത്തിന്റെ മതം. അതു് മാനവജീവിതത്തിന്റെ സാമ്പത്തികവും, സാമൂഹികവും, ധാർമ്മികവും ആത്മീയവുമായ രംഗങ്ങളെ മുഴുവൻ ഉൾക്കൊണ്ടിരുന്നു. സത്യത്തിൽ ബഹുമുഖമായ ഈ മാനവതാത്പര്യം സ്വാമി വിവേകാനന്ദന്റെ ജീവിതത്തിന്റേയും പ്രയത്നങ്ങളുടെയും കേന്ദ്രവിഷയമായി നിലകൊള്ളുന്നു.

ശ്രീരാമകൃഷ്ണൻെറ പാദങ്ങളിൽ സ്വയമപ്പിച്ച് ശിഷ്യനായിത്തീന്ന അദ്ദേഹം തൻെറ വിശാലമായ മാതൃഭൂമിയിൽ തലങ്ങും വിലങ്ങും പരിവ്രജനം ചെയ്തു. തുടന്ന് ഭാരതത്തിൻെറ തെക്കേ അററത്തു് മൂന്നു സമുദ്രങ്ങൾ സംഗമിക്കുന്ന കന്യാകുമാരിയിൽ കടലിൽ ഉയന്നുനില്ക്കുന്ന പാറകളിലൊന്നിൽ കയറിയിരുന്നു ധ്യാനലീനനായി. ആ പാറയിന്നു് വിവേകാനന്ദപ്പാറയെന്നറിയപ്പെടുന്നു. പൗരാണികരായ ആത്മീയാചാര്യന്മാരുടെ മാതിരി ഹൃദയകമലത്തിൽ ഇരിക്കുന്ന ദൈവമോ സവ്വാതിരിക്തമായ സത്യമോ ആയിരുന്നില്ല അദ്ദേഹത്തിൻെറ ധ്യാനവിഷയം. എന്നാൽ ഭൂമിയിലെ മനുഷ്യനും അവൻെറ പ്രശ്നങ്ങളും പ്രത്യാശകളും, അതോടൊപ്പം മനുഷ്യൻെറ നിലയിൽ അവൻെറ മഹത്ത്വവും അന്തസ്സും അമൃതത്വത്തിൻെറ കിടാങ്ങളെന്ന നിലയിൽ എങ്ങനെ പുനരാജ്ജിയ്ക്കാമെന്നതായിരുന്നു അദ്ദേഹത്തിൻെറ വിഷയം. ഈ അമൃതത്വമാകട്ടെ ഭാരതത്തിലെ പൗരാണികഋഷിമാർ മനുഷ്യനെപ്പററി സാക്ഷാത്കരിച്ചതുമായിരുന്നു.

ഇതാണു് സ്വാമി വിവേകാനന്ദനെ ആധുനികമനുഷ്യൻെറ പഠനത്തിനും ഗവേഷണത്തിനും ഉതകുന്ന മാനവപരിഗണനകളുടെ വിപുലവും അഗാധവും ആഹ്വാനപൂർവ്വവുമായ ഒരു വിഷയമാക്കുന്നതു്. എനിയ്ക്കനുവദിച്ചിട്ടുള്ള അമ്പതു മിനിററിലേക്കു എന്തായാലും ഞാൻ ചുരുക്കണം. ബാക്കിയുള്ള പത്തു മിനിററു് വിവേകാനന്ദൻെറ മാനുഷികതയുടെ മുഖ്യമായ നേട്ടങ്ങളെപ്പററിയുള്ള നിങ്ങളുടേ ചോദ്യങ്ങൾക്കു മറുപടി പറയുന്നതിനാണു്. ഭാരതത്തിലും അമേരിയ്ക്കൻ ഐക്യനാടുകളിലും ജപ്പാനിലും ദക്ഷിണ–മദ്ധ്യഅമേരിക്കകളിലും ആസ്ട്രേലിയയിലും ഇന്തോനേഷ്യയിലും ഉള്ള സർവ്വകലാശാലകളിലെ അദ്ധ്യാപകർക്കും വിദ്യാത്ഥികൾക്കും വിവേകാനന്ദനെപ്പററിയുള്ള വിഷയം അങ്ങേയററം താത്പര്യമുളവാക്കുന്നതു് ഞാൻ കണ്ടിട്ടുണ്ടു്.

## 4 വിശ്വാത്മാവിൻെറ ഉജ്ജ്വലമായ സ്വരൈക്യം

ശ്രീരാമകൃഷ്ണൻെറയും വിവേകാനന്ദൻെറയും പ്രമുഖജീവചരിത്രകാരന്മാരിൽ ഒരാളായിരുന്നു സാഹിത്യത്തിനുള്ള നോബൽ സമ്മാനജേതാവായ മോൺസി: റോമയിൻ റോളാങ്. അദ്ദേഹത്തിൻെറ പ്രശസ്തഗ്രന്ഥങ്ങൾ ശ്രീരാമകൃഷ്ണൻെറ ജീവിതവും സ്വാമി വിവേകാനന്ദൻെറ ജീവിതവും വസ്തുനിഷ്ഠവും, അപഗ്രഥനാത്മകവും ഉൾക്കാഴ്ച നിറഞ്ഞതുമായ പഠനങ്ങളാണു്. സങ്കീണ്ണമായ യുദ്ധകാലങ്ങളിലാണതു പ്രകാശനം ചെയ്തതു്. റോളാങ് യശസ്വികളായ ഈ രണ്ടു് ആചാര്യന്മാരേയും തൻെറ പാശ്ചാത്യവായനക്കാർക്കു പരിചയ

പ്പെടുത്തുന്നതു്. 'വിശ്വാത്മാവിന്റെ ഉജ്ജ്വലസ്വരൈക്യം' എന്നാണ്. മനുഷ്യനെ അവന്റെ ഇടുങ്ങിയ വർഗ്ഗപരവും ദേശീയവും വിഭാഗീയവുമായ ഗുണങ്ങളിലല്ല, മറിച്ച് അവന്റെ സാർവ്വലൗകിക ഗുണങ്ങളിൽ അവർ മനുഷ്യന്ന മാതൃകയായി. എല്ലായിടത്തുമുള്ള മനുഷ്യന്റെ അഗാധമായ പരിഗണനയിലും അവന്റെ എല്ലാ ജീവിതമേഖലകളിലും ആ സാർവ്വലൗകികവ്യാപ്തി പ്രകടമാക്കിയിട്ടുണ്ട്. ഇതു് അവരെ ആവുന്നിടത്തോളം വിപുലവും അഗാധവും ബൗദ്ധികമായി ഉത്തേജിപ്പിക്കുന്നതും ആദ്ധ്യാത്മികമായി പ്രചോദിപ്പിക്കുന്നതുമായ മാനുഷ്യകത്തിന്റെ മാതൃകകളും പ്രോദ്ഘാടകരുമാക്കി. മാനവികതയുടെ ആ പ്രകാശനത്തിനുപിന്നിൽ മാനവസത്തയുടെ അഗാധതയിലുള്ള അവരുടെ മർമ്മജ്ഞതയും തന്റെ ക്ഷുദ്രമായ അഹന്തക്കു പിന്നിലെ അനന്തവും അനശ്വരവും. സ്വാതന്ത്ര്യവുമായ ആത്മാവെന്ന നിലയിൽ മനുഷ്യമഹത്ത്വത്തെക്കുറിച്ചുള്ള അവരുടെ സാക്ഷാത്കാരവും ശ്രദ്ധേയമാണ്. അതു് എല്ലാ മനുഷ്യരിലും ഒളിഞ്ഞു കിടക്കുന്ന അനന്തസാദ്ധ്യതകളെ വെളിപ്പെടുത്തുകയും മനുഷ്യന്റെ ജീവിതത്തിന്റെയും പ്രയത്നങ്ങളുടെയും വേളകളിൽ അനാവരണം ചെയ്യേണ്ടതിന്റെയും പ്രകാശിപ്പിക്കേണ്ടതിന്റെയും ആവശ്യകത ബോദ്ധ്യമാക്കുകയും ചെയ്തു.

## 5 വിവേകാനന്ദന്റെ മാനവികത – ഭാരതത്തിന്റെ അദ്ധ്യാത്മവിദ്യയിൽനിന്നു്

വേദാന്തം പറയുന്നതുപോലെ ഇതാണ് അഗാധമായ മാനവദർശനമാകുന്ന അദ്ധ്യാത്മവിദ്യ. സർ ജൂലിയൻ ഹക്സ്‌ലി ആധുനികഭൗതികശാസ്ത്രത്തിന്റെ അനുപേക്ഷണീയ വികാസത്തെ ഉന്നംവച്ചുകൊണ്ടു രൂപപ്പെടുത്തിയ പദാവലിയാണ് ''മാനവസാദ്ധ്യതകളുടെ ശാസ്ത്രം'' എന്നു്. മാനവികതയുടെ സത്തയെന്നു സ്വാമി വിവേകാനന്ദൻ. മൂവായിരത്തിൽപ്പരം സംവത്സരങ്ങൾക്കുമുമ്പ് ഭാരതത്തിന്റെ അനശ്വരസാഹിത്യമായ ഉപനിഷത്തുകളിലൂടെ ഭാരതം വികസിപ്പിച്ചെടുത്ത മാനവദർശനമാണതു്. അതിവിശിഷ്ടമായ ഈ ശാസ്ത്രത്തിന്റെ പ്രോദ്ഘാടകരുടെ കൂട്ടത്തിൽ സ്ത്രീകളും, പുരുഷന്മാരും, കുട്ടികളും, ബുദ്ധിജീവികളും, രാജാക്കന്മാരും, വിദ്യാർത്ഥികളും പെടുന്നു. അവരുടെ ഒരേയൊരു ആവേശം സത്യവും മാനവക്ഷേമവുമായിരുന്നു. അവരുടെ മനോഭാവവും, വീക്ഷണവും, ആധുനികകാലത്തെ ഭൗതികശാസ്ത്രജ്ഞരോടു് ഗാഢബന്ധം പുലർത്തുന്നതാണ്. അവർ തമ്മിൽ ഒരു വ്യത്യാസം മാത്രം. ആധുനികപാശ്ചാത്യശാസ്ത്രകാരന്മാർ ഭൗതികപ്രകൃതിയുടെ ബാഹ്യലോകത്തെ അപഗ്രഥിച്ചപ്പോൾ പൗരാണികഭാരതീയ ഋഷികൾ മനുഷ്യന്റെ ആന്തരപ്രകൃതിയുടെ അദ്ഭുതലോകങ്ങളെ അപഗ്രഥിച്ചു. എന്നാലതു് ആദ്യ

ത്തേതിന്റെ മാതിരി അതേ ശുഷ്കാന്തിയോടും അപഗ്രഥനപാടവ ത്തോടും കൂടിയാണ് നിർവ്വഹിച്ചത്. മാനവവൈശിഷ്ട്യത്തിന്റെ അഗാധതകളിലേയ്ക്കു നുഴഞ്ഞുകയറി ഈ സ്ഥൂലശരീരത്തിനപ്പുറം, ഈ നാഡീവ്യവസ്ഥയ്ക്കുമപ്പുറം., മാനസികവ്യവസ്ഥയ്ക്കുമപ്പുറം, അന ന്തവും, അമൃതവുമായ ഒരു ആദ്ധ്യാത്മികകേന്ദ്രമുണ്ടെന്ന് അവർ വെ ളിപ്പെടുത്തി. അങ്ങനെ അതിന്റെ സിദ്ധാന്തവും, അതു ജീവിത ത്തിലും പ്രയത്നങ്ങളിലും രൂപപ്പെടുത്തുന്ന പദ്ധതികളിലൂടെ പ്രാ യോഗികതയും ഉളവായി. ഈ കണ്ടുപിടുത്തങ്ങളിലൂടെ അവർ തങ്ങളുടെ മഹദ്ദർശനമായ വേദാന്തം രൂപപ്പെടുത്തി. ഈ ഉപനിഷ ദ്മഹർഷിമാരുടെ അപഗ്രഥനത്തിന്റെ മാർഗ്ഗരേഖ ഇങ്ങനെ സംഗ്രഹിയ്ക്കാം.

ഇതാ ഒരു നവജാതശിശു. ശാരീരികമായി അങ്ങേയററം ദീന വും ലോലവുമായതുകൊണ്ട് അല്പം കൂടുതൽ ചൂടോ തണുപ്പോ അതി നെ നശിപ്പിയ്ക്കാൻ പോന്നതാണ്. എന്നാൽ ആ ശിശുവിൽ ഒളി ഞ്ഞിരിയ്ക്കുന്ന അനേകം സാദ്ധ്യതകളും ഊർജ്ജത്തിന്റെ അനേകം പരിമാണങ്ങളും നാം സംശയിയ്ക്കുന്നു. അഗാധതയൊന്നുമില്ലാത്ത ശൂന്യമായ ഉപരിതലംമാത്രം കാണിയ്ക്കുന്ന പാവക്കുട്ടിയുടെ കണ്ണുക ളിൽനിന്നു വ്യത്യസ്തമായ ഏതൊരു ജീവനുള്ള ശിശുവിന്റെയും കണ്ണുകൾ അതിന്റെ വൈശിഷ്ട്യത്തിന്റെ അഗാധതകളെ വെളി വാക്കുന്നു. എങ്ങനെ നാമവയെ കണ്ടെത്തും? ആ സാദ്ധ്യതകളും ശക്തികളും പ്രകാശിപ്പിയ്ക്കുന്നതിനു് കുട്ടിയെ എങ്ങനെ നാം സഹാ യിയ്ക്കും? അവയെ മാനവീകരിയ്ക്കുന്നതിനുവേണ്ടി എന്തു നടപടി സ്വീകരിയ്ക്കും? ഇതാണ് മനുഷ്യനഭിമുഖീകരിയ്ക്കുന്ന പ്രധാന പ്രശ്നം. പരമാവധി വളർച്ചയും, വികാസവും, പൂർണ്ണതയും നേരിടുന്നതിനു് സഹായിയ്ക്കുമാറു് മനുഷ്യശിശുവിന്റെ വിദ്യാഭ്യാസം എങ്ങനെ നി ർവ്വഹിയ്ക്കാമെന്നതാണ് മനുഷ്യന്റെ പ്രശ്നം.

എല്ലാ മനുഷ്യശിശുക്കളിലും ഒളിഞ്ഞിരിയ്ക്കുന്ന ദുർജ്ഞേയമായ സാദ്ധ്യതകളിൽ ചിലതിന്റെയോ കൂടുതലിന്റെയോ കണ്ടെത്ത ലിനെയും അവയെ കണ്ടെത്തുന്നതിനു സ്വീകരിച്ച രീതികളെയും പ്രക്രിയകളെയും ആശ്രയിച്ചാണ് എല്ലാ മാനവവികാസവും നില കൊള്ളുന്നതു്. പിന്നീടു് പുറത്തുവരുന്ന ഒരു ഒളിമ്പിക് ചാമ്പ്യനോ, മഹാശാസ്ത്രകാരനോ, ബുദ്ധിമാനായ രാഷ്ട്രതന്ത്രജ്ഞനോ, സർഗ്ഗശ ക്തിയുള്ള കലാകാരനോ, മഹർഷീശ്വരനോ ആകുന്നതിനുള്ള ശിശു വിന്റെ ഊർജ്ജവും അഭിരുചികളും എല്ലാം ആ കണ്ണുകൾക്കുപിന്നി ലാണ് നിലകൊള്ളുന്നതു്. എന്നാലീ സാദ്ധ്യതകളിലൊന്നുപോലും നമ്മുടെ സംവേദകവ്യവസ്ഥകൊണ്ടു് കണ്ടുപിടിയ്ക്കുന്നതിനോ ആ വ്യവസ്ഥയെ ആശ്രയിച്ചുനില്ക്കുന്ന മനസ്സുകൊണ്ടു കണ്ടുപിടിയ്ക്കുന്ന

തിനോ സാദ്ധ്യമല്ല. പടർന്നുപന്തലിച്ചു നിലകൊള്ളുന്ന ഒരു മരത്തിന്റെ സാദ്ധ്യത അതിന്റെ വളരെ ചെറിയ വിത്തിൽ നിഹിതമായിരിക്കുന്നതുപോലെ അവ നമ്മുടെ സംവേദക വ്യവസ്ഥയ്ക്കു വെളിയിലുള്ള പരിമാണത്തിൽ നിലകൊള്ളുന്നു. ഭാരതത്തിന്റെ കണ്ഡലിനീയോഗവും ഇങ്ങനെതന്നെ വെളിപ്പെടുത്തിയിട്ടുണ്ട്. എന്നാൽ അവയുടെ അങ്കുരം പ്രകടമാവുന്നതോടെയും തുടർന്ന് അതു മരമായി വരുന്നതോടെയും ക്രമാനുഗതമായി നമ്മുടെ സംവേദനത്തിനു വിധേയമാവുന്നു.

അതുപോലെ മനുഷ്യന്റെ ആദ്ധ്യാത്മികതയുൾപ്പെടെയുള്ള എല്ലാ മാനവസാദ്ധ്യതകളും ശിശുവിലെന്നപോലെ ഒളിഞ്ഞുകിടക്കുന്നു. അനന്തമായ ഈ സാദ്ധ്യതകൾ പുറത്തുകൊണ്ടുവരുന്നതിന് ശിശുവിനെ സഹായിക്കുവാൻ നാമാഗ്രഹിക്കുന്നു – വേദാന്തം പറയുന്നു. ഉപനിഷത്തുകളിൽ സ്വാമി വിവേകാനന്ദന് ഏററവും പ്രിയമുള്ള കഠോപനിഷത്തിന്റെ വാക്കുകളിൽ:

ഏഷ സർവ്വേഷു ഭൂതേഷു ഗൂഢോ ആത്മാ ന പ്രകാശതേ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ

അനശ്വരമായ ആത്മാവ് എല്ലാ ജീവികളിലും ഉണ്ട്. അത് ഒളിഞ്ഞുകിടക്കുന്നതുകൊണ്ടു പ്രകടമാവുന്നില്ല. സൂക്ഷ്മബുദ്ധിയിൽ സൂക്ഷ്മാത്സൂക്ഷ്മതരമായ സത്യം ഗ്രഹിക്കുന്നതിന് പരിശീലനമുള്ളവർക്ക് അതിനെ സാക്ഷാൽക്കരിക്കാം.

## 6 സമഗ്രമാനവികതയെ അനാവരണം ചെയ്യാനുള്ള ഉപാധിയാണു് വിദ്യാഭ്യാസം

മനുഷ്യനെ സംബന്ധിച്ചുള്ള മഹത്തായ ഈ സത്യത്തെ പരാമർശിക്കുമ്പോൾ വേദാന്തം ഉപയോഗിക്കുന്ന പദം 'അനാവരണം' എന്നാണ്. ഭൗതികവും ആദ്ധ്യാത്മികവുമായ വിദ്യാഭ്യാസത്തിന്റെ ശരിയായ അർത്ഥമതാണെന്ന് വേദാന്തം പറയുന്നു. അവതന്നെ അപരാവിദ്യയും പരാവിദ്യയും എന്ന് മുണ്ഡകം പറയുന്നു. ഒരു പ്രത്യേക ബിന്ദുവിൽ ഒന്ന് പ്രയാണം നിർത്തിക്കെട്ടി നില്ക്കുന്നതുവരെ ഇവ തമ്മിൽ ഇവയിൽ വ്യത്യാസമോ തടസ്ഥമോ വേദാന്തം കാണുന്നില്ല. ഭൗതികവിദ്യാഭ്യാസം തുടർന്ന് അഗാധമായ വ്യാപ്തി കൈവരിക്കുമ്പോൾ ആദ്ധ്യാത്മികവിദ്യയായെന്നു വേദാന്തം പറയുന്നു. അങ്ങനെയാണ് വിവേകാനന്ദൻ ഭൗതികശാസ്ത്രങ്ങളുടെയും രാഷ്ട്രീയത്തിന്റെയും സാമ്പത്തികത്തിന്റെയും പങ്കിനെ ഒരു ഭാഗത്തും കലയുടെയും ധർമ്മശാസ്ത്രത്തിന്റെയും, മതത്തിന്റെയും പങ്കിനെ മറുഭാഗത്തും നിർവ്വചിക്കുന്നതു്. മാനവന്നുള്ളിലെ ആത്മസാദ്ധ്യതകളെ പുറത്തുകൊണ്ടു

വരുന്നതിനാവിഷ്കരിച്ചിട്ടുള്ളതാണല്ലൊ വിദ്യാഭ്യാസവും എന്നതു കൊണ്ടുതന്നെ എല്ലാ വിദ്യാഭ്യാസവും ആദ്ധ്യാത്മികമാണെന്നുപോലും അദ്ദേഹം പറയും. സമഗ്രമാനവവികാസത്തിനുള്ള സിദ്ധാന്തവും പ്രയോഗവും അവ ഉൾക്കൊള്ളുന്നു.

വിശദമായിപ്പറഞ്ഞാൽ ഈ സാദ്ധ്യതകൾ മൂന്നു തരമാണ്. ഒന്ന് പേശികളുടെയും നാഡീവ്യവസ്ഥയുടെയും വികാസംകൊണ്ടു പ്രകടമാവുന്ന ഭൗതികസാദ്ധ്യതകൾ. അതാണ് ഭൗതികമായി കരുത്തും ആരോഗ്യവുമുള്ള സ്ത്രീപുരുഷന്മാരെ സൃഷ്ടിക്കുന്നത്. രണ്ടാമത്ത് കുറേക്കൂടി സൂക്ഷ്മവും അഗാധവുമായ മാനസികസാദ്ധ്യതകൾ. അത് ചിന്താശക്തിയുടെയും, യുക്തിയുടെയും, ഇച്ഛാശക്തിയുടെയും, വികാരത്തിന്റെയും വികാസത്തിൽ പ്രകടമാവുന്ന ബുദ്ധിശക്തിയും സംവേദകത്വവുമുള്ള ഒരു മനുഷ്യനെ സൃഷ്ടിക്കുന്നു. അയാൾ തനിക്കു ചുററുമുള്ള ലോകത്തെ മനസ്സിലാക്കുകയും അതിൽ ഉറച്ചുനിന്ന് തുടർന്നുള്ള മാനവവികാസത്തിന് ഉപയോഗിക്കുന്നു. മൂന്നാമത്തേത്ത് അതിസൂക്ഷ്മവും അഗാധവുമാണ്. മനുഷ്യന്റെ അനശ്വരവും അമൃതവുമായ വ്യാപ്തിയിൽ കേന്ദ്രീകരിച്ച നിലകൊള്ളുന്ന ഈ സാദ്ധ്യത അതിന്റെ വൈശിഷ്ട്യത്താലും അളവററ ഊർജ്ജസ്രോതസ്സിനാലും ദിവ്യമാണ്. മറെറല്ലാ ഊർജ്ജസ്രോതസ്സുകളുടെയും ക്രിയാത്മകമായ ഉപയോഗം. ഇതിനാലാണ് അതുകൊണ്ട് തന്റെ ബലിഷ്ഠമായ ശരീരമോ പരിശീലനം സിദ്ധിച്ച മനസ്സോ ശക്തമായ ഇച്ഛാശക്തിയോ അന്യരെ ചൂഷണം ചെയ്യുവാനും ഉപദ്രവിക്കുവാനും ഉപയോഗിക്കാതെ അവരെ സ്നേഹിക്കുവാനും സേവിക്കുവാനും ജീവിതസാക്ഷാത്കാരം നേടുന്നതിന് സഹായിക്കുവാനും ഉപകരിക്കുന്നു.

അങ്ങനെയുള്ള മൂന്നാമത്തെ സിദ്ധിയാണ് മാനവവികാസത്തിന്റെ അത്യുന്നതപദവി. അവന്റെ ശാരീരികവും മാനസികവുമായ വികാസങ്ങൾക്കുമേൽ നിലകൊള്ളുന്ന ഇതു് അവയ്ക്ക് വിരോധമോ വിപരീതമോ അല്ല. തത്വചിന്തയുടെയോ ദൈവശാസ്ത്രത്തിന്റേയോ ചില രീതികളിലെന്നപോലെ. എന്നാലവയെ പൂർത്തീകരിച്ചുകൊണ്ട് മനുഷ്യൻ സ്വയം അവന്റെ ഭൗതികപാരസ്പര്യങ്ങളിൽനിന്നു മോചനം നേടി ശാന്തിയും സമഗ്രതയും ഉൾക്കൊള്ളുന്നു. അതു് അവനു ചുററും പരക്കുന്നു. വേദാന്തവും മനുഷ്യനു മുന്നറിയിപ്പു നല്കുന്നു. മനുഷ്യൻ ഭൗതികമായും മാനസികമായും മാത്രമാണ് വികസിക്കുന്നതെങ്കിൽ അതോടൊപ്പം ആദ്ധ്യാത്മികമായിക്കൂടി വികസിക്കുന്നില്ലെങ്കിൽ അവൻ അവന്റെ കരുത്ത് മററുള്ളവരെ ചൂഷണം ചെയ്യുന്നതിന് അവനുപയോഗിക്കും, ഭീകരപ്രവർത്തനങ്ങളിലും യുദ്ധങ്ങളിലും, അന്യരെ നശിപ്പിക്കുന്നതിനും ഉപദ്രവിക്കുന്നതിനും എന്തിന് സ്വയം ഉപദ്ര

വിയ്ക്കുവാനും നശിപ്പിയ്ക്കുവാൻപോലും അവൻതന്നെഉപയോഗിയ്ക്കുന്നു. എന്നാൽ ഏതൊരുവൻ ആദ്ധ്യാത്മികമായിക്കൂടി വികസിയ്ക്കുന്നുവോ അവൻ സ്വയം കരുണയും പ്രേമവുമുള്ളവനായിത്തീരുന്നു. അവൻ മാനവികപ്രണോദനം മനുഷ്യരോടുമാത്രമല്ല തിര്യക്കുകളോടും സസ്യങ്ങളോടുപോലും പ്രകടിപ്പിക്കുന്നവനായിത്തീരുന്നു. അത്തരം ആദ്ധ്യാത്മിക ഊർജ്ജപ്രകാശനമാണ് ലോകം ബുദ്ധനിലും, യേശുകൃസ്തുവിലും, ശ്രീരാമകൃഷ്ണനിലും, സ്വാമി വിവേകാനന്ദനിലും ലോകം കണ്ടതു്, അവർ പ്രേമംകൊണ്ടു് വെറുപ്പിനെ കീഴടക്കി. ശാന്തിയില്ലാത്തവർക്കു ശാന്തിയും ദുഃഖിതർക്കാനന്ദവും അവർ നല്കി. തങ്ങളുടെ ഐശ്വര്യബാഹുല്യത്തിൽനിന്നാണ് അവർ ഇതു നല്കിയതു്.

## 7 ബുദ്ധിയിൽ പക്വമാകുന്ന അറിവിൻെറ ആവശ്യകത

ഇന്നു് ലോകം മുഴവൻ അന്വേഷിക്കുന്നതും ലോകത്തിനിന്നത്യന്താപേക്ഷിതമായിട്ടുള്ളതും ഈ ആദ്ധ്യാത്മികവികാസമാണ്. അതു് ആധുനികഭൗതികശാസ്ത്രവും സാങ്കേതികവിദ്യയുടെ ഉളവാക്കുന്ന ഊർജ്ജസ്രോതസ്സുകളുമായി ചേരുന്നതും അതിനെ ഉൾക്കൊള്ളുന്നതുമായ ഒരു ദിവ്യമായ ഊർജ്ജസ്രോതസ്സായിരിയ്ക്കണം. ഭൗതികശാസ്ത്രങ്ങളുളവാക്കുന്ന ഊർജ്ജസ്രോതസ്സുകൾ മനുഷ്യനും മനുഷ്യനും തമ്മിലുള്ള ശാരീരികഭേദങ്ങളെ ഉന്മൂലനം ചെയ്തു. എന്നാൽ മനുഷ്യനും മനുഷ്യനും തമ്മിലുള്ള മാനസികവും ബൗദ്ധികവുമായ വ്യത്യാസങ്ങൾ ഇനിയും ഉന്മൂലനം ചെയ്യേണ്ടതായാണിരിയ്ക്കുന്നതു്. ശാസ്ത്രവിജ്ഞാനത്തിൻേറയും സാങ്കേതികശക്തിയുടെയും വികാസമുണ്ടായിട്ടും മനുഷ്യനും മനുഷ്യനും തമ്മിലുള്ള ഈ മാനസികമായ അകലം കുറയേണ്ടതിനു പകരം കൂടിക്കൂടി വരുകയാണ്. വദ്ധിച്ചുവരുന്ന അക്രമങ്ങളും, കുററകൃത്യങ്ങളും കുട്ടികളിൽപോലും കാണുന്ന അക്രമവാസനകളും അപരാധബോധവും, ലോകമെമ്പാടും നിറഞ്ഞിരിയ്ക്കുന്നതും ആധുനികസമൂഹത്തെ ലൈംഗികതയും മയക്കുമരുന്നുകളും അടിമപ്പെടുത്തുന്നതുമെല്ലാം ഇക്കാര്യമാണ് വിളിച്ചോതുന്നതു്.

സമൂഹത്തെ അങ്ങേയററം തകർക്കുന്ന ഈ പ്രതിഭാസത്തിനു കാരണമെന്തു് ? ഇവയൊന്നും നിശ്ചയമായും ശാരീരികവ്യാധികളല്ല. ആധുനികമനുഷ്യനു് മുൻകാലങ്ങളിൽനിന്നു വ്യത്യസ്തമായ ഭൗതികശരീരവും ആരോഗ്യവുമുണ്ടു്. പോഷകാഹാരങ്ങളെക്കുറിച്ചുള്ള അവൻെറ പഠനങ്ങൾക്കും ഭക്ഷ്യവസ്തുക്കളുടെ ഉല്പാദനം മെച്ചപ്പെടുത്തുന്നതിനുള്ള അവൻെറ പദ്ധതികൾക്കും നന്ദി, തൻെറ പൂർവ്വികരേക്കാൾ മാനസികമായും ബൗദ്ധികമായും അളവററ സാദ്ധ്യത

കരം നേടിയിട്ടുണ്ട്. ശാസ്ത്രവിജ്ഞാനത്തിൻെറ സ്ഫോടനാത്മകമായ നേട്ടങ്ങൾക്കും നന്ദി. എന്നിട്ടും ആധുനികമനുഷ്യൻ അവനിൽതന്നെയും മററുള്ളവരിൽനിന്നും അകന്നുപോയിക്കൊണ്ടിരിയ്ക്കുന്നു. അവൻ അസന്തുഷ്ടനും, സംഘർഷഭരിതനും അശാന്തനും ആണ്. പലപ്പോഴും മററുള്ളവർക്ക് അശാന്തിനല്കുകയോ സ്വയം ആത്മഹത്യ ചെയ്യുകയോ ആണ്.

വേദാന്തം പ്രചരിപ്പിച്ചുകൊണ്ടും അതിൻെറ മതത്തേയും പാരസ്പര്യങ്ങളേയും വികസിപ്പിയ്ക്കുന്നതിനും അഗാധമാക്കുന്നതിനും സഹായിച്ചുകൊണ്ടും തീവ്രമായ നാലു സംവത്സരങ്ങൾ സ്വാമി വിവേകാനന്ദൻ പാശ്ചാത്യനാട്ടിൽ ചെലവഴിച്ചു. മേലുദ്ധരിച്ച ദുരന്തസന്ദർഭം തൻെറ കാലത്തുതന്നെ വദ്ധിച്ചു വരുന്നതു് കഴിഞ്ഞ നൂററാണ്ടിൻെറ അവസാനത്തോടെ അദ്ദേഹം കണ്ടു. മുന്നോട്ടുള്ള ദശകങ്ങളിൽ പ്രചണ്ഡമായിരിയ്ക്കുന്ന അതിൻെറ വദ്ധനവിനെക്കുറിച്ചദ്ദേഹം മുന്നറിയിപ്പു നല്കി. മനുഷ്യൻെറ ഐന്ദ്രികതയിലേയ്ക്കുള്ള ആധുനികസംസ്കാരത്തിൻെറ വികാസം മനുഷ്യൻെറ ആദ്ധ്യാത്മികതയിലേയ്ക്കു മാറേറണ്ടതിൻെറ ആവശ്യകത അദ്ദേഹം ഊന്നിപ്പറഞ്ഞു. മനുഷ്യൻെറ അനന്തമായ സാദ്ധ്യതകളെയും അതു തൻെറ ജീവിതത്തിൽ നേടിയെടുക്കുന്നതിനു മനുഷ്യനുള്ള ജൈവസാമത്ഥ്യത്തെയും കുറിച്ചുള്ള ദശ്നം ഉൾകൊള്ളുന്ന വേദാന്തപരമായ മാനവികതയുടെ തത്ത്വശാസ്ത്രം അദ്ദേഹം പ്രചരിപ്പിച്ചു. ഇതാണ് അറിവ്, ഇതാണ് വിജ്ഞാനത്തിൽ പരിപക്വമാവുന്ന ജ്ഞാനം. പൗരാണികമായ ഉപനിഷത്തുകളിലൂടെയും ഭഗവദ്ഗീതയിലൂടെയും മററും ഭാരതം വികസിപ്പിച്ചെടുത്ത അറിവ് ഇതാണ്. കാലത്തിൻെറ പ്രവാഹത്തിൽ ബുദ്ധനും, ശങ്കരനും, ശ്രീരാമകൃഷ്ണനും, സ്വാമി വിവേകാനന്ദനും മററു പ്രതിഭാശാലികളായ ഋഷീശ്വരന്മാരും പുനപ്പരീക്ഷിയ്ക്കുകയും പുനഃസ്ഥാപിയ്ക്കുകയും ചെയ്ത ദശ്നമിതാണ് അവർ ഒരിയ്ക്കലും വിഭാഗീയതയുടെയോ വഗ്ഗത്തിൻെറയോ വണ്ണത്തിൻെറയോ, വംശങ്ങളുടെയോ ദേശീയതകളുടേയോ സങ്കുചിതമായ അടിത്തറയിൽ ചിന്തിയ്ക്കുകയോ പഠിപ്പിയ്ക്കുകയോ ചെയ്തിട്ടില്ല. അവർ മനുഷ്യനെ മനുഷ്യനായിക്കണ്ടു. അവർ അവൻെറ അനന്തമായ ദിവ്യസാദ്ധ്യതകളെ കണ്ടെത്തി അവൻെറ മൃഗത്വത്തിലും അപൂണ്ണതയിലും ഉളവാകുന്ന ദുരന്തങ്ങളിൽ അവർക്കു അനുകമ്പ തോന്നി. അവരങ്ങനെ മാനവികതയുടെ ഒരേ സമയം വ്യക്ത്യധിഷ്ഠിതവും, സാവ്വലൗകികവും, പ്രായോഗികവും, ഊജ്ജസ്വലവും പ്രകാശപൂണ്ണവുമായ തത്ത്വചിന്തയുടെ പ്രോദ്ഘാടകന്മാരായി, ആധുനികചിന്തയുടെയും അനിവാര്യതകളുടെ അടിസ്ഥാനത്തിൽ ഭാരതത്തിലും പാശ്ചാത്യദേശത്തും വേദാന്തപരമായ മാനവികതയെപ്പററി സ്വാമി വിവേകാനന്ദൻ പ്രഘോഷണം ചെയ്തു.

ജ്ഞാനം വികസിച്ച് വിജ്ഞാനമാകേണ്ടതിന്റെ ആവശ്യ കതയെ അന്തരിച്ച ബർട്രാൻറ് റസ്സലും ഊന്നിപ്പറഞ്ഞിട്ടുണ്ട്. അദ്ദേഹം ആധുനികമനുഷ്യന് മുന്നറിയിപ്പു നല്കുന്നു. (സമാജത്തിന്റെ മേൽ ശാസ്ത്രത്തിന്റെ സ്വാധീനം. P. 120 - 121)

മനുഷ്യന്റെ വൈഭവം മാഹ്ഗ്വം അവന്റെ ദൗർബ്ബല്യങ്ങൾ ലക്ഷ്യവുമായ ഒരു മുന്നേററത്തിനിടയിൽ നാം പെട്ടിരിക്കുന്നു. വേണ്ടത്ര ദൗർബ്ബല്യങ്ങൾ ലക്ഷ്യത്തിൽ ലഭ്യമായിട്ടും വൈഭവത്തിലുളവാകുന്ന ഓരോ വളർച്ചയും അതുതന്നെ നേടുന്നതിനാവുന്നതു് മോശമാണ്. അജ്ഞതയും അപര്യാപ്തതയുംകൊണ്ടാണ് മനുഷ്യവംശം ഇതുവരെ നിലനിന്നതു്. അറിവും യോഗ്യതയും ദൗർബ്ബല്യങ്ങളുമായി കലൻ ലഭ്യമാവുന്നതോടെ നിലനില്പിന്റെ കാര്യത്തിൽ ഉറപ്പില്ലാതാവുന്നു. അറിവാണ് ശക്തി. എന്നാൽ നന്മയ്ക്കെന്നപോലെതന്നെ തിന്മയ്ക്കും ശക്തിയുണ്ടു്. ജ്ഞാനത്തിലെന്നപോലെ വിജ്ഞാനത്തിലും മനുഷ്യൻ വികാസം നേടുന്നില്ലെങ്കിൽ ഇതു തുടരും. ജ്ഞാനത്തിന്റെ വദ്ധനവു് ദുഃഖത്തിന്റെ വദ്ധനവുകൂടിയാണ്.

## 8 മാനവികത പാശ്ചാത്യചരിത്രത്തിൽ

മുകളിൽ വിശദീകരിച്ച വേദാന്തപരമായ മാനവികതയുടെ അടിസ്ഥാനത്തിൽ പാശ്ചാത്യമാനവികതയുടെ ചരിത്രത്തെക്കുറിച്ചുള്ള പഠനം രസാവഹമാണ്. പാശ്ചാത്യമാനവികത പൗരാണിക ഗ്രീക്ക് സംസ്കാരത്തോടും റോമാ സംസ്കാരത്തോടും ബന്ധപ്പെട്ട പൈതൃകമുള്ളതാണ്. ഗ്രീക്ക്മാനവികത അതിന്റെ പൗരന്മാരിൽ പരിമിതപ്പെടുത്തിയിട്ടുള്ളതും, അതിന്റെ അനുഗ്രഹങ്ങൾ ഗ്രീക്കുകാരല്ലാത്തവർക്കും അവിടത്തെ അടിമകൾക്കും നിഷേധിച്ചിട്ടുള്ളതുമാണ്. റോമൻമാനവികത വിശാലമെങ്കിലും അതിന്റെ അനുഗ്രഹങ്ങൾ അടിമകൾക്ക വിധിച്ചിട്ടില്ല. അവ രണ്ടും ഭൗതികമാണ്, ആദ്ധ്യാത്മികമല്ല. തുടൻ സ്വന്തം മാനവികതയെ സങ്കുചിതമായ തങ്ങളുടെ ദൈവശാസ്ത്രത്തിന്റെ വെളിച്ചത്തിൽ പ്രചരിപ്പിച്ചുകൊണ്ടു് രംഗപ്രവേശം ചെയ്തതു് ക്രിസ്തുമതമാണ്. ആദ്യം റോമാസാമ്രാജ്യത്തിലും തുടൻ യൂറോപ്പിലുടനീളവും അതിന്റെ ആവിർഭാവമുണ്ടായി. എന്നാലീ ക്രിസ്തീയമാനവികതയും നിവാരകമാണ്. അതിന്റെ സങ്കുചിതമായ ധമ്മസംഹിതയ്ക്കും സിദ്ധാന്തത്തിനും മുകളിൽ നിലകൊള്ളുന്ന, വിശ്വാസികളിൽ പരിമിതമായ അതു് അക്രൈസ്തവവർക്കും ധമ്മസംഹിതയുടെ കാര്യത്തിൽ അവരോടു് വിയോജിക്കുന്നവർക്കും ശാസ്ത്രജ്ഞന്മാർക്കും യുക്തിവാദികൾക്കും പ്രവേശനമില്ലാത്തതാണ്.

പടിഞ്ഞാറൻ മാനവികത പൊതുവേയും, ക്രിസ്ലീയമാനവികത വിശേഷിച്ചും അവരുടെ ഏററവും നിണ്ണായകമായ ആഘാതം ഏററതു് ജമ്മനിയിൽ പുത്തൻകൂററുകാരും കത്തോലിക്കരും തമ്മിൽ സംഘഷാത്മകമായ മുപ്പതു സംവത്സരങ്ങഠം നീണ്ട യുദ്ധവേളയിലാണു്. മനുഷ്യൻ മനുഷ്യനെ ഒരു പൊതുദൈവത്തിൻെറയും മതത്തിൻെറയും പേരിൽ കൊന്നു. അതു് ജമ്മനിയുടെ ജനസംഖ്യയെത്തന്നെ ചരിത്രകാരന്മാരുടെ അഭിപ്രായത്തിൽ ഇരുപത്തഞ്ചു ദശലക്ഷത്തിൽനിന്നു് അഞ്ചു ദശലക്ഷമാക്കിച്ചുരുക്കി. യൂറോപ്പിലെ ചിന്തിക്കുന്ന ജനങ്ങഠംക്കെല്ലാം ഇതൊരു വലിയ ആഘാതമായിരുന്നു. അവർ തങ്ങളിൽ തങ്ങളിൽ പറഞ്ഞു. ഞങ്ങഠം ക്രിസ്ലീയദൈവത്തിലും ധമ്മസംഹിതയിലും വിശ്വസിച്ചു. എന്നിട്ടും അങ്ങകലെ സ്വഗ്ഗരാജ്യത്തിരിക്കുന്ന ആ ദൈവത്തിൻെറ പേരിൽ ഇത്ര സംഹാരാത്മകമായ പോരാട്ടം ഞങ്ങളെങ്ങനെ നടത്തി. ഞങ്ങളിനിമേൽ ആ ദൈവത്തിൽ വിശ്വസിക്കുന്നില്ല. ഞങ്ങഠംക്കിനിയും അദ്ദേഹം ആവശ്യമില്ല. നമുക്കു് പൂണ്ണമായും ഭൗതികമാവാം. നമ്മുടെ വിശ്വാസം ആകാശങ്ങളിലിരിക്കുന്ന ദൈവത്തിലല്ല ഭൂമിയിൽ വസിക്കുന്ന മനുഷ്യനിലാണു്. ചരിത്രകാരനായ അർണോഠംഡു് ടോയൻബി പറഞ്ഞിട്ടുള്ളതുപോലെ: (മതത്തോടുള്ള ചരിത്രകാരൻെറ സമീപനം P – 184)

17 –ാം നൂററാണ്ടിൻെറ പൂവ്വാദ്ധത്തിൽ പാശ്ചാത്യമനുഷ്യൻെറ കാഴ്ചപ്പാടിൽ ഭൂമിയിലൊരു സ്വഗ്ഗം സൃഷ്ടിക്കുന്നതു് സ്വഗ്ഗരാജ്യത്തെ ഭൂമിയിലേക്കു് കൊണ്ടുവരുന്നതിനേക്കാഠം പ്രായോഗികമായ ലക്ഷ്യമായി തോന്നി. അടുത്തകാലത്തുണ്ടായ പാശ്ചാത്യ അനുഭവങ്ങഠം തെളിയിക്കുന്നതു് ഭൂമിയിലെ സ്വഗ്ഗരാജ്യത്തിനുള്ള വിവരണം ദൈവശാസ്ത്രത്തിലെ പരസ്പരം പോരടിക്കുന്ന സമ്പ്രദായങ്ങഠം തമ്മിലുള്ള അന്തമില്ലാത്ത തക്കവും പാരുഷ്യവുമാണെന്നാണു്. നേരെമറിച്ചു് സാങ്കേതികവിദ്യ കൈകാര്യം ചെയ്യുന്നവരോ പരീക്ഷണങ്ങഠം നടത്തുന്ന ശാസ്ത്രകാരന്മാരോ തമ്മിലുളവാകുന്ന അഭിപ്രായവ്യത്യാസങ്ങഠം പറഞ്ഞുതീക്കാം. അതു് സാദ്ധ്യമാകുന്നതു് നിരീക്ഷണഫലങ്ങളെയും അതിൻെറ അടിസ്ഥാനത്തിൽ ലഭ്യമായ ഫലത്തെക്കുറിച്ചുള്ള യുക്തിയെയും അടിസ്ഥാനപ്പെടുത്തിയാണു്. അവിടെ ആർക്കും അഭിപ്രായഭേദവുമില്ല.

പതിനഞ്ചും പതിനാറും നൂററാണ്ടുകളിൽ ഗ്രീക്കു് ഇതിഹാസങ്ങളിലെ ചിന്തയും സംസ്കാരവും സാഹിത്യവുമായി യൂറോപ്പിലെ ജനങ്ങഠംക്കുണ്ടായിരുന്ന ബന്ധം ഗ്രീക്കു്മാനവികതയുടെ കണ്ടെത്തലിനു വഴിതെളിയിച്ചു. ഈ കണ്ടെത്തൽ മുമ്പു് സൂചിപ്പിച്ച ദൈവത്തിൽനിന്നു മനുഷ്യനിലേക്കുള്ള വിശ്വാസമാററത്തിനു്

സഹായകമായി. ഈ ആധുനികപാശ്ചാത്യമാനവികദർശനം ഭൗതിക ശാസ്ത്രങ്ങളാലും സാങ്കേതികവിദ്യയാലും കരുത്തുനേടി ലോകത്തെ മ്പാടും വൻതോതിലും പ്രശാന്തമായും മാനവോത്കർഷത്തിനുള്ള പരിഷ്കരണോത്സുകമായ പ്രതീക്ഷ നല്കി. അതു് 1914 വരെ മുന്നൂറുവർഷക്കാലം ശക്തിയും അന്തസ്സും നേടി. അപ്പോൾ വിനാശകരമായ ഒന്നാംലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടു. ചരിത്രത്തിലുടനീളം കണ്ടിട്ടില്ലാത്തവിധം പാശ്ചാത്യജനത തങ്ങളുടെ സഹോദരങ്ങളെ വെറുക്കുകയും കൊല്ലുകയും ചെയ്തു. ഇതിനെത്തുടർന്നു് യുദ്ധാനന്തരജീവിതം തുടർച്ചയായ സംഘർഷങ്ങളുടേതുമായിത്തീർന്നു. അതു് പരമകാഷ്ഠയിലെത്തിയപ്പോൾ കുറേക്കൂടി വിനാശകരമായ രണ്ടാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടു. നാസികളുടെ ക്രൂരതകളും ദശലക്ഷക്കണക്കിനുള്ള ജൂതന്മാരെ കൊന്നതുമെല്ലാം ഇക്കാലത്താണു്. സങ്കീർണ്ണങ്ങളായ ഈ അനുഭവങ്ങൾ പടിഞ്ഞാറൻ ജനതയുടെ മനുഷ്യനിലുള്ള വിശ്വാസത്തെയും ഇളക്കിമറിച്ചു. മുപ്പതു സംവത്സരങ്ങൾ നീണ്ടുനിന്ന യുദ്ധം മുമ്പു് ദൈവത്തിലുള്ള അവന്റെ വിശ്വാസത്തെ തകർത്തുപോലെ ലോകമഹായുദ്ധങ്ങൾ മനുഷ്യനിലുള്ള വിശ്വാസവുംകൂടി തകർത്തുകളഞ്ഞു.

രണ്ടാംലോകമഹായുദ്ധത്തോടുകൂടി സ്വർഗ്ഗസ്ഥനായ ദൈവത്തിലാവട്ടെ ഭൂമിയിലെ മനുഷ്യനിലാവട്ടെ വിശ്വാസമില്ലാതായിത്തീർന്ന പാശ്ചാത്യജനതയ്ക്കു് യാതൊരു വിശ്വാസകേന്ദ്രവും ഇല്ലാതെയായി. ആദ്ധ്യാത്മികവും, ഭൗതികവും, ധാർമ്മികവുമായ മേഖലകളിലെ എല്ലാ മൂല്യങ്ങളോടും ദോഷൈകദൃക്കിന്റെ മനോഭാവം അവരിൽ വളർന്നുകൊണ്ടിരുന്നു. ഇതു് തന്റെ ക്ഷണികമായ ഭൗതികജീവിതത്തിലെ തീവ്രാഭിലാഷങ്ങൾക്കുവേണ്ടി സാങ്കേതികവിദ്യയെ രൂപപ്പെടുത്താവുന്ന ഒരു വികലമായ ഭൗതികതയിൽ മുങ്ങിപ്പോകുന്നതിലേയ്ക്കുവനെ കൊണ്ടെത്തിച്ചു. ഇതു് അവനിൽ ആഭ്യന്തര സംഘർഷങ്ങളും, ധാർമ്മികാധഃപതനവും മാനസിക വൈകൃതങ്ങളും അളവററ തോതിൽ ഉണ്ടാവുന്നതിനിടയാക്കി.

ഈ പാശ്ചാത്യമാനവസാഹചര്യത്തിൽ മറെറാരാസ്ഥാനം ബോൾഷെവിക് വിപ്ലവത്തിന്റെ രൂപത്തിലുളവായി. റഷ്യയുടെ നേതൃത്വത്തിൽ ഉണ്ടായ ഈ വിപ്ലവം നൂതനമായൊരു മാനവികതയ്ക്കുള്ള പ്രതീക്ഷയും ലോകത്തെല്ലാം സമൃദ്ധിയും ശാന്തിയും വാഗ്ദാനം നല്കി. ആദ്യത്തെ നാലു ദശകങ്ങളിൽ സാമൂഹികപുരോഗതിയിൽ ഗണ്യമായ നേട്ടങ്ങളുളവാക്കിയ ഈ വിപ്ലവം ഇന്നു് റഷ്യയിലെ സ്ത്രീപുരുഷന്മാരുടെ ഉള്ളിൽ അതിശക്തമായ സംഘർഷങ്ങൾ ഉളവാകുന്നു. തത്ഫലമായി കുററകൃത്യങ്ങൾ വർദ്ധിയ്ക്കുന്ന മദ്യപാനവും, മാനസികത്തകർച്ചയും മാർക്സിയൻ സംസ്ഥാനങ്ങൾ

തമ്മിലുള്ള ഏററുമുട്ടലുകളും എല്ലാം ഉണ്ടാവുന്നു. മാർക്സിയൻ മാന വികത കുറച്ചുദൂരം മുന്നേറിയെങ്കിലും മാനവപൂർത്തീകരണത്തിനുതിനും കഴിഞ്ഞില്ല. മാനവസത്തയുടെ അടിസ്ഥാനത്തിൽ മാനവ മഹത്വത്തെ പഠിയ്ക്കുന്നതിനു് മാർക്സിസത്തെ വേദാന്തം സഹായിയ്ക്കുന്നു. മനുഷ്യനിലെ ദിവ്യതയുടെ ഉറച്ച പാറയിൽ തൻെറ മാനവപരീക്ഷണങ്ങൾ തുടർന്നാൽ മാർക്സിസം മാറിക്കൊണ്ടിരിക്കുന്ന ഭൗതികതയുടെ മണലിൽ നടത്തിയ പരീക്ഷണങ്ങൾ പോലെ തകർന്നടിയില്ലെന്നു വേദാന്തം പ്രഖ്യാപിയ്ക്കുന്നു.

## 9 ജീവിത ചിന്തയെന്ന നിലയിൽ ഭൗതികതയുടെ കോട്ടം.

യൂറോ-അമേരിയ്ക്കൻ ഭൗതികതയും മാർക്സിസ്റ്റുഭൗതികതയും ഭൗതികതമാത്രമാണ്. ഭൗതികപ്രകൃതിയെ പഠിയ്ക്കുന്നതിനുള്ള ബുദ്ധിയുടെ ഒരുപകരണം മാത്രമാണു് അതു്. പ്രകൃതിയുടെ ഉപരിതല വിശേഷങ്ങളെ മാത്രം കണക്കിലെടുക്കുന്നതുകൊണ്ടു് അതിനു ഹ്രസ്വ കാലപ്രയോജനം മാത്രമേയുള്ളൂ. മനുഷ്യനേയും മാനവസന്ദർഭങ്ങളേയും പററിപ്പറയുന്നതിനൊരുങ്ങുമ്പോൾ അതു് പൂർണ്ണമായിത്തകരുന്നു. ഭൗതികതയിൽനിന്നു മാനവികത കണ്ടെത്തുന്നതു് വൃഥാവിലാണു് ഡാർവിൻെറ സഹപ്രവർത്തകനും നിരീശ്വരവാദിയുമായ തോമസ് ഹക്സിലി ഒരു ജീവിതദർശനം എന്ന നിലയിൽ ഭൗതികതയുടെ പരിമിതി വ്യക്തമാക്കിയിട്ടുണ്ടു്(രീതികളും ഫലങ്ങളും-p; 164-65)

പ്രകൃതിയുടെ ക്രമത്തെ വിലയിരുത്തുന്നതിനു് ഒരു സംജ്ഞയോ ഒരു പററം പ്രതിരൂപങ്ങളോ മറെറാരു പററത്തേക്കാൾ ഫലഭേദമാണെന്നു കണ്ടുകഴിഞ്ഞാൽ ആദ്യത്തേതുപയോഗിയ്ക്കുകയെന്നതു നമ്മുടെ വ്യക്തമായ കടമയാണു്. നമ്മൾ വെറും സംജ്ഞകളേയോ പ്രതിരൂപങ്ങളേയോ കൈകാര്യം ചെയ്യുന്നതെന്ന വ്യക്തമായ ധാരണയുള്ളിടത്തോളം ഒരു കുഴപ്പവും പ്രോദ്ഭവിയ്ക്കുന്നില്ല.

എന്നാൽ ദർശനപരമായ അന്വേഷണത്തിൻെറ പരിമിതികൾ മറന്നു് ശാസ്ത്രജ്ഞന്മാർ ഈ സൂത്രവാക്യങ്ങളിൽനിന്നും പ്രതിരൂപങ്ങളിൽനിന്നും വഴുതിപ്പോവുന്നു. അതാണു് ഭൗതികതയിൽ സാധാരണ കാണാറുള്ളതു് x കളും y കളുംകൊണ്ടു് തൻെറ പ്രശ്നങ്ങളെ നിർദ്ധാരണം ചെയ്യാനൊരുമ്പെടുമ്പോൾ അവയെ തതസ്ഥയഥാർത്ഥവിലയെന്നു തെററിദ്ധരിയ്ക്കുന്ന ഗണിതശാസ്ത്രത്തിൻെറ മാതിരിയാണിവരെന്നെനിയ്ക്കു തോന്നുന്നു. ഗണിതശാസ്ത്രജ്ഞൻെറ കാര്യത്തിൽ പ്രായോഗികതയിൽ പരിണതിയില്ലാതിരിയ്ക്കുമ്പോൾ വ്യവസ്ഥാ

പിതമായ ഭൗതികതയുടെ തെററുകളാവട്ടെ, ജീവിതത്തിൻെറ സൗന്ദ ര്യത്തെ നഷ്ടപ്പെടുത്തുകയും ശക്തികളെ തളത്തുകയും ചെയ്യുന്നു.

വേദാന്തപരമായ അപഗ്രഥനത്തിൽ യൂറോ–അമേരിക്കൻ ഭൗതി കതയും മാർക്സിയൻ ഭൗതികതയും അശാസ്ത്രീയവും അയുക്തവുമായ ദൈവശാസ്ത്രങ്ങളോടും ഭീകരമായ സഭയിൽ അധിഷ്ഠിതമായ അതി ൻെറ സംഘടനാരീതിയോടുമുള്ള എതിപ്പിൻെറ ഫലമാണ്. എന്നാൽ വേദാന്തത്തിലേയ്ക്കും ഭാരതത്തിൻെറ ദീർഘകാലചരിത്രത്തിൽ ഭൗതി കശാസ്ത്രവും മതവും തമ്മിലുള്ള ബന്ധത്തിലേയ്ക്കും തിരിഞ്ഞുനോക്കു മ്പോൾ ഈ സംഘർഷം കാണുന്നില്ല. ഉപനിഷത്തുകൾ അവയുടെ അ ന്വേഷണം ആരംഭിക്കുന്നതു തന്നെ ദ്രവ്യത്തിൻെറ സത്യം തേടിക്കൊ ണ്ടാണ്. അല്ലാതെ ഒരു ബാഹ്യദൈവത്തെ തേടിക്കൊണ്ടല്ല. ('അന്നം ബ്രഹ്മേതി വ്യജാനാത് —അന്നം — (ദ്രവ്യം) ബ്രഹ്മമാണെന്നു ശിഷ്യ ന മനസ്സിലായി. തൈത്തരീയം ഉ – 2) ആഴത്തിൽ അന്വേഷിച്ച പ്പോൾ പ്രാണൻ, മനസ്സ്, വിജ്ഞാനം, ആനന്ദം — എന്നു ക്രമത്തിൽ മനസ്സിലായി. ഗുരു നല്കുന്ന സൂചനകൾ വഴി ഒരേയൊരു അഖണ്ഡ ബോധത്തിൽനിന്നാണ് എല്ലാ അന്നവും എല്ലാ പ്രാണങ്ങളും, എല്ലാ വിജ്ഞാനവും, എല്ലാ ആനന്ദവും ഉണ്ടാവുന്നതെന്നറിയുന്നതോടെ ശിഷ്യൻ സത്യത്തെ സാക്ഷാത്ക്കരിക്കുന്നു. (ഛാന്ദോഗ്യോപനിഷ ത്തു് തുടങ്ങുള്ള മഹത്സത്യത്തെ പ്രഖ്യാപിക്കുന്നു. (6–9–4)

'ഐതത് ആത്മ്യമിദം സർവ്വം തത് സത്യം സ ആത്മാ തത്ത്വ– മസി ശ്വേതകേതോ—'

'ഇക്കാണപ്പെടുന്ന പ്രപഞ്ചത്തിനു് 'ഈ സത്യമാണ്''. ആത്മാ വ്. അതാണ് സത്യം. അതാണ് ആത്മാവ് 'അതു നീയാകുന്നു' അല്ലയോ ശ്വേതകേതോ.'

ഇതാണ് നാനാത്വത്തിലെ ഏകത്വദർശനം ആ ഒന്ന് മാററമി ല്ലാത്തതാണ്, മരണമില്ലാത്തതാണ്. 'തത്ത്വമസി' മനുഷ്യനെ സം ബന്ധിക്കുന്ന മഹത് സത്യമാണ്. അവൻെറ പിന്നിലെ അനന്ത സാദ്ധ്യതകളെ കാണിക്കുന്നതാണ്. $E = MC^2$ എന്നിങ്ങനെ ദ്രവ്യത്തിൻെറ അല്പപരിമാണത്തിനു പിന്നിലെ അനന്തശക്തിയെ കാണിക്കുന്ന സൂത്രവാക്യം പോലൊന്നാണ് അതു്. മാർക്സിയൻ മാ നവികതയും യൂറോ–അമേരിക്കൻ മാനവികതയും 'തത്ത്വമസി'യെ ന്ന ഉപനിഷത്സത്യത്തെയും അതിൻെറ വെളിച്ചത്തിൽ വികസി ച്ചുവന്ന മാനവികതയെയും പരിഗണിക്കേണ്ടതാവശ്യമാണെന്ന് സ്വാമി വിവേകാനന്ദൻെറ വേദാന്തദർശനം ഉദ്ബോധിപ്പിക്കുന്നു.

## 10 ഒരു പൂർണ്ണമാനവികസമൂഹമാവുന്നതിൽ ഭാരതത്തിനുണ്ടായ പരാജയത്തെപ്പററി വിവേകാനന്ദസ്വാമികൾ

ഈ മഹദ്ദർശനത്തിൻെറ രംഗഭൂമിയായിരുന്നിട്ടും ഭാരതം തൻെറ മാനവികപ്രശ്നങ്ങളെ നിദ്ധാരണം ചെയ്യുന്നതിന് വേദാന്തപരമായ മാനവികതയെ ഊജ്ജസ്വലമായും വിപുലമായും പ്രയോഗിയ്ക്കുന്നതിൽ പരാജയപ്പെട്ടിട്ടുണ്ടെന്ന് സ്വാമി വിവേകാനന്ദൻ പ്രഖ്യാപിയ്ക്കുന്നു. മനുഷ്യൻെറ മഹത്വം, സ്വാതന്ത്ര്യവും, സമത്വവും, അന്തസ്സും, ആത്മാവെന്ന നിലയിൽ ഉയർത്തിക്കാട്ടി ഒരു സമ്പൂർണ്ണമാനവസമൂഹമായി ആവിർഭവിക്കുന്നതിൽ ഭാരതം പരാജയപ്പെട്ടിട്ടുണ്ട്. വരേണ്യവർഗ്ഗത്തിൻെറ നിരന്തരമായ ചൂഷണംകൊണ്ടും പീഡനങ്ങൾകൊണ്ടും ഭാരതത്തിലെ ദശലക്ഷക്കണക്കിനു സാധാരണക്കാർ തൊട്ടുകൂടാത്ത അയൽക്കാർ എന്നനിലയിൽനിന്ന് മൃഗത്വത്തിലേയ്ക്കധഃപതിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ തന്നെ ദുഃഖം തളം കെട്ടി നില്ക്കുന്ന വാക്കുകളിൽ പറഞ്ഞാൽ തൻെറ ദുഃഖത്തിൽനിന്നും അടന്ന വീണവാക്കുകളിൽ അമേരിക്കയിൽ നിന്നെഴുതിയ ഒരു കത്തിൽ അദ്ദേഹം പറയുന്നു. (C.W.S.V. V — 70)

'മനുഷ്യൻെറ ദിവ്യതയെ ഇത്ര ഉച്ചസ്വരത്തിൽ ഘോഷണം ചെയ്യുന്ന ഒരു മതവും ഭൂമിയിൽ ഇല്ല. ഹിന്ദുമതംപോലെ, പാവങ്ങളുടെയും താണവരുടെയും പെടലികളെ ഇമ്മട്ടു ചവുട്ടി മെതിക്കുന്ന ഒരു മതവും ഭൂമിയിലില്ല. ഹിന്ദുമതം പോലെ. ഭഗവാൻ എനിക്കു കാട്ടിത്തന്നിട്ടുണ്ട്; മതത്തിനല്ല കുററം—ഹിന്ദുമതത്തിലെ ധർമ്മധ്വജികൾ, ആഢ്യന്മാരായ നാസ്തികന്മാർ, കാപടികന്മാർ, പാരമാത്ഥികമെന്നും വ്യാവഹാരികമെന്നുമുള്ള സിദ്ധാന്തങ്ങളുടെ രൂപത്തിൽ സർവ്വവിധ പീഡനയന്ത്രങ്ങളും കണ്ടുപിടിക്കുന്നവർ അവക്കാണ് കുററമെന്ന്.'

ഒരു നൂററാണ്ടോളം ബ്രിട്ടൻ ഭാരതത്തെ വാണിജ്യപരമായി അപഹരിച്ചിട്ട് ഇന്ത്യയിൽ കെട്ടിപ്പടുത്ത ബ്രിട്ടീഷ്സാമ്രാജ്യം, ഇന്ത്യയിലെ മാനവസാഹചര്യം അതിൻെറ ഏററവും താഴത്തെ നിലയിലാണെന്നു കണ്ടു. വിദേശാധിപത്യം ഉളവാക്കിയ ഞെട്ടലും ബ്രിട്ടൺവഴി പൗരുഷമിയന്ന പാശ്ചാത്യസംസ്കാരവുമായുള്ള നിരന്തരസമ്പക്കവും മററു രാജ്യങ്ങളിലെ സംസ്കാരങ്ങളെ നശിപ്പിച്ചിട്ടും ഭാരതത്തിൻെറ കാര്യത്തിൽ സംഭവിച്ചതു മറിച്ചാണ്. ഭാരതത്തിൻെറ ആത്മാവിൻെറ അടിത്തട്ടിൽ സദാ ജ്വലിച്ചിരുന്ന സ്ഫുലിംഗങ്ങളെ ഊതിത്തെളിച്ച് കത്തിച്ച് ദേശീയനവോത്ഥാനത്തിനു വഴി തെളിക്കുകയാണുണ്ടായത്. അതു് മഹത്വം തികഞ്ഞ വ്യക്തികളെ സൃഷ്ടിച്ചു. അവരിൽ ഭാരതസംസ്കാരത്തെ ആ മൂലാഗ്രം ഉൾക്കൊണ്ട്

പ്രതിനിധീകരിക്കുന്ന ഏററവും യശസ്സ്വിയായ സ്വാമി വിവേകാനന്ദൻെറ ഗുരുനാഥനായ ശ്രീരാമകൃഷ്ണനത്രേ.

## 11 സ്വാമി വിവേകാനന്ദൻ – അദ്ദേഹത്തിൻെറ ജീവിതത്തിൻെറ സർഗ്ഗാത്മകസ്വാധീനം

പൗരസ്ത്യവും പാശ്ചാത്യവുമായ ചിന്തകളുടെയും പൗരാണികവും ആധുനികവുമായ ദർശനങ്ങളുടെയും അതിവിശിഷ്ടമായ സംഗമസ്ഥാനമാവുന്നതിനു സ്വാമി വിവേകാനന്ദനെ സഹായിച്ച അദ്ദേഹത്തിൻെറ ജീവിതത്തിലെ സർഗ്ഗാത്മകസ്വാധീനത്തെ കുറിച്ചു പഠിക്കുന്നതു് രസകരവും പ്രയോജനപ്രദവുമാണു്. ഈ സ്വാധീനത്തെ നാലായി തിരിയ്ക്കാം. ഒന്നാമതായി ഭാരതീയസംസ്കാരത്തിൻെറ അമൂല്യമായ ആദ്ധ്യാത്മികഭാവങ്ങൾ അമ്മയിൽനിന്നും സ്വയമായും അനൗപചാരികവിദ്യാഭ്യാസത്തിലൂടെ നേടിയതു്. രണ്ടു്: ഔപചാരികവിദ്യാഭ്യാസത്തിൻെറ ഫലമായി അദ്ദേഹത്തിനു കൈവന്ന പാശ്ചാത്യചിന്തയെക്കുറിച്ചുള്ള അറിവു്. മൂന്നു്: റോമയിൻ റോളാങ്ങ് പറഞ്ഞതുപോലെ,മൂന്നൂറു് ദശലക്ഷം ജനങ്ങളുടെ രണ്ടായിരം വർഷത്തെ ആദ്ധ്യാത്മികജീവിതത്തിൻെറ ആകെത്തുകയായ ശ്രീരാമകൃഷ്ണദേവൻെറ, സ്വന്തം ഗുരുനാഥൻെറ, പാദാന്തികത്തിൽ ലഭിച്ച പരിശീലനം. ശ്രീരാമകൃഷ്ണൻ സമാധിയായിട്ടു് നാല്പതു സംവത്സരങ്ങളായെങ്കിലും അദ്ദേഹത്തിൻെറ ആത്മാവു് ഉയിർക്കൊണ്ടതാണു് ആധുനികഭാരതം. നാലാമതു്: ഭാരതത്തിൽ തലങ്ങും വിലങ്ങും പരിവ്രാജകനായുള്ള അദ്ദേഹത്തിൻെറ സഞ്ചാരം ചരിത്രപ്രസിദ്ധമായ പാശ്ചാത്യപര്യടനത്തിനുമുമ്പു് സാമ്പത്തികവും, സാമൂഹികവും, രാഷ്ട്രീയവും, ആദ്ധ്യാത്മികവുമായ പ്രശ്നങ്ങൾ കൊണ്ടു വലയുന്ന ജനങ്ങളാൽ സ്പന്ദിക്കുന്ന ഭാരതത്തെ പരിവ്രജനത്തിലൂടെ അദ്ദേഹം കണ്ടു.

നാലാമത്തെ സർഗ്ഗാത്മകസ്വാധീനം സ്വാമി വിവേകാനന്ദൻെറ മാനവദർശനത്തെ രൂപപ്പെടുത്തുന്നതിൽ മുഖ്യപങ്കു് വഹിച്ചു. ശ്രീരാമകൃഷ്ണൻ പ്രവചിച്ചിരുന്നതായി സ്വാമി വിവേകാനന്ദൻെറ സഹോദരസന്ന്യാസിയായ സ്വാമി ശാരദാനന്ദൻ പറയുന്നു. 'മനുഷ്യയാതനകളുമായി നരേന്ദ്രൻ ഗാഢമായി ബന്ധപ്പെടുമ്പോൾ അദ്ദേഹത്തിൻെറ അഹങ്കാരജന്യമായ ശക്തി മാനവസ്നേഹത്തിൻെറ ശക്തിയായി ഉരുകുന്നു.' (Sri Ramakrishna the Great Master. P 753)

മാമൂലുകളനുസരിച്ചു് ജീവിയ്ക്കുന്നതിൽ സന്തുഷ്ടരായ സാധാരണ ജനങ്ങൾ പലപ്പോഴും നരേന്ദ്രനെ അഹങ്കാരിയും ഉദ്ധതനും, സ്വഭാവമഹിമയില്ലാത്തവനുമെന്നും അദ്ദേഹത്തിൻെറ ബാഹ്യപ്രകൃതികണ്ടു് കരുതാൻ ഇടയായിട്ടുണ്ടു്. എന്നാൽ ഗുരുനാഥൻ മാത്രം

ആ തെററിൽ വീണില്ല. നരേന്ദ്രന്റെ ഔദ്ധത്യവും അഹങ്കാരവും അദ്ദേഹത്തിന്റെ ആത്മവിശ്വാസത്തിൽനിന്നാണ് ഉളവാകുന്നതെന്നദ്ദേഹം മനസ്സിലാക്കിയിരുന്നു. അദ്ദേഹത്തിൽ ഒളിഞ്ഞുകിടന്നിരുന്ന അസാധാരണമായ മാനസികശക്തിയുടെ ഫലമായിരുന്നു അതു്. അദ്ദേഹത്തിനു സ്വതഃസിദ്ധമായ ആത്മസംയമനത്തെ പ്രകടമാക്കുന്ന കേവലം സ്വതന്ത്രമായ സ്വഭാവമായിരുന്നു അതു്. ജനങ്ങൾ കാണിയ്ക്കുന്ന ആദരവിനോടുള്ള അദ്ദേഹത്തിന്റെ നിസ്സംഗത്വം അദ്ദേഹത്തിന്റെ പരിശുദ്ധസ്വഭാവത്തിന്റെ ഫലമായുളവാകുന്ന ആത്മസംതൃപ്തി നിമിത്തമായിരുന്നു. പിന്നീടു് നരേന്ദ്രന്റെ അസാധാരണപ്രകൃതം ആയിരം ഇതളുകളുള്ള താമരപ്പൂപോലെ വിടന്നു് അതിന്റെ അനന്യസാധാരണമായ മഹത്ത്വത്തെ പ്രാപിയ്ക്കുമെന്നും അദ്ദേഹത്തിനറിയാമായിരുന്നു. യാതനകൾ കൊണ്ടുവലഞ്ഞ ലോകവുമായി കണ്ടുമുട്ടുന്നതോടെ അദ്ദേഹത്തിന്റെ ഔദ്ധത്യവും അഹങ്കാരവും ഉരുകിയൊലിച്ചു് അനന്തമായ കരുണയാവുമെന്നും അദ്ദേഹത്തിന്റെ അസാധാരണമായ ആത്മവിശ്വാസം അന്യർക്കു് ആശ്വാസമേകുമെന്നും അദ്ദേഹത്തിന്റെ സ്വതന്ത്രമായ പെരുമാററം എല്ലാ നിലയിലും സംയമനത്തിന്റെ പരിധിയ്ക്കുള്ളിൽ നിലകൊള്ളുമെന്നും ആത്മസംയമനമാണു് ശരിയായ സ്വാതന്ത്ര്യത്തിലേയ്ക്കു നയിയ്ക്കുന്നതെന്നും മററുള്ളവർക്കും ചൂണ്ടിക്കാണിച്ചുകൊടുക്കുമെന്നും അദ്ദേഹം കണ്ടു.

സ്വാമി വിവേകാനന്ദന്റെ രംഗപ്രവേശനവേളയിലെ ഗുരുനാഥന്റെ ഈ ആശംസ അതിന്റെ ഫലത്തിലെത്തിയതു് അദ്ദേഹത്തിന്റെ സഹോദരസന്ന്യാസിയായ സ്വാമി തുരീയാനന്ദൻ പാശ്ചാത്യപര്യടനത്തിനു പുറപ്പെടുന്ന വേളയിൽ അബുറോഡ് സ്റ്റേഷനിൽ വെച്ചു് അദ്ദേഹത്തെ കാണുന്ന വേളയിൽ പറയുന്നു. (സ്വാമി വിവേകാനന്ദന്റെ ജീവചരിത്രം—പാശ്ചാത്യ—പൗരസ്ത്യ ശിഷ്യന്മാർ. P - 285)

അബുസ്റ്റേഷനിൽവെച്ചു് സ്വാമിയുമായുണ്ടായ സംഗമത്തെക്കുറിച്ചു് പിന്നീടു് തുരീയാനന്ദസ്വാമി പറയുകയുണ്ടായി.

"ആ സമയത്തു് സ്വാമിജി പ്രകടിപ്പിച്ച ചില അഭിപ്രായങ്ങൾ ഞാൻ സുവ്യക്തമായി ഓർമ്മിയ്ക്കുന്നു. അതേ വാക്കുകളും അതിന്റെ ഉച്ചാരണവും അതുളവാക്കുന്ന അഗാധമായ ആശയവും ഇപ്പോഴും എന്റെ കാതുകളിൽ മുഴങ്ങിക്കേൾക്കാം", അദ്ദേഹം പറഞ്ഞു.

'ഹരിഭായി (Brother Hari) നിങ്ങളുടെ ഈ പറയപ്പെട്ട മതത്തെക്കുറിച്ചു് ഇപ്പോഴും എനിയ്ക്കൊന്നും മനസ്സിലാക്കുവാൻ കഴിയുന്നില്ല.' തുടന്നു് അഗാധമായ ദുഃഖത്തോടും വികാരവായ്പോടുംകൂടി

അവ അദ്ദേഹത്തിൻെറ മുഖത്തു പ്രകടമായിരുന്നു. കൈകൾ നെഞ്ചിൽ ചേർത്തുപിടിച്ചദ്ദേഹം തുടർന്നു.

എന്നാൽ എൻെറ ഹൃദയം വിശാലമായിരിയ്ക്കുന്നു. എനിയ്ക്കതു് അനുഭവമാകുന്നു (മററുള്ളവരുടെ യാതനകൾ). എന്നെ വിശ്വസിക്കു, നിശ്ചയമായും ഞാനതനുഭവിയ്ക്കുന്നു.

അദ്ദേഹത്തിൻെറ വാക്കുകൾ ഗദ്ഗദസമന്വിതങ്ങളായിരുന്നു. അദ്ദേഹത്തിനു തുടരുവാനായില്ല. കുറച്ചുനേരത്തേയ്ക്കു നിശ്ശബ്ദത തളം കെട്ടി നിന്നു. അദ്ദേഹത്തിൻെറ നയനങ്ങൾ അശ്രുപൂർണ്ണങ്ങളായി. നിശ്വാസപൂർവ്വം അദ്ദേഹം പറഞ്ഞു.

"സ്വാമി അങ്ങനെ പറഞ്ഞതു കേട്ടപ്പോൾ എൻെറ മനസ്സിലൂടെ കടന്നുപോയതെന്താണെന്നു നിങ്ങൾക്കു സങ്കല്പിയ്ക്കുവാൻ കഴിയുമോ? ഞാൻ വിചാരിച്ചു, ബുദ്ധൻെറ അതേ വാക്കുകളും വിചാരങ്ങളുമല്ലേ അവ ? മനുഷ്യസഞ്ചയത്തിൻെറ യാതനകൾ സ്വാമിജിയുടെ ഹൃദയത്തിൽ സ്പന്ദിയ്ക്കുന്നതെനിയ്ക്കനുഭവപ്പെട്ടു. മനുഷ്യവംശത്തിൻെറ യാതനകളെ മാററിയെടുക്കുന്ന വേദനസംഹാരി രൂപപ്പെടുത്തുന്ന അണ്ഡാവായിരുന്നു ആ ഹൃദയം."

ശ്രീരാമകൃഷ്ണൻ 1936 മുതൽ 1886 വരെ ജീവിച്ചിരുന്നു. അദ്ദേഹത്തിൻെറ അഗാധമായ ആദ്ധ്യാത്മികതയും വിശാലമായ സാർവ്വലൗകികതയും തീവ്രമായ മാനവികതയും മാനുഷ്യകത്തിൻെറ ഒരു വിപുലസഞ്ചയത്തെ അദ്ദേഹത്തോടടുപ്പിച്ചു. വിശ്വാസികളും, അവിശ്വാസികളും, ബുദ്ധിജീവികളും സാധാരണക്കാരും വൃദ്ധന്മാരും യുവാക്കളും അദ്ദേഹത്തിനടുത്തെത്തി. യുവാവായ നരേന്ദ്രന് സാർവ്വലൗകികമായ മാനവികതയെക്കുറിച്ച് അദ്ദേഹം നല്കിയ മഹത്തായ വിദ്യാഭ്യാസം മാനവചേതനയിലെ ദിവ്യാനുഭൂതിയെ തൊട്ടുണർത്തുന്ന വേദാന്തചിന്തയുടെ അടിസ്ഥാനത്തിലുള്ളതായിരുന്നു. കരുത്തൻെറയും നിർഭയത്തിൻെറയും ആകെ മാനവികതയുടെ പ്രതീക്ഷയുടെയും സന്ദേശവാഹകനായി അദ്ദേഹത്തെ രൂപപ്പെടുത്തിയ ആ വിദ്യാഭ്യാസം ആധുനിക മാനവചരിത്രത്തിലെ അത്യാകർഷകമായ ഒരു ഉപാഖ്യാനമാണ്. 'സ്വാമി വിവേകാനന്ദനിൽ കിഴക്കും പടിഞ്ഞാറും സംഗമിയ്ക്കുന്നു" എന്ന എൻെറ ലഘുഗ്രന്ഥത്തിൽ അദ്ദേഹത്തിൻെറ പരിശീലനത്തെക്കുറിച്ചുള്ള വസ്തുതകൾ ചൂണ്ടിക്കാട്ടുന്നതിനു ഞാൻ ശ്രമിച്ചിട്ടുണ്ട്.

സ്വാമി ശാരദാനന്ദൻ ശ്രീരാമകൃഷ്ണൻെറ വർഷങ്ങളോളമുള്ള ആദ്ധ്യാത്മികാനുഭൂതിയെത്തുടർന്ന് മാനവികതയെപ്പററിയുള്ള പ്രവചനം ചൂണ്ടിക്കാട്ടുന്നു. (Ibid - P - 360)

ഗുരുനാഥൻതന്നെ പല സന്ദർഭങ്ങളിലും ഞങ്ങളോടു പറയാറുണ്ടായിരുന്നു.

ഈ മനസ്സിൻെറ സ്വാഭാവികമായ പ്രവണത നിർവ്വികല്പസമാധിയുടെ ഉയരങ്ങളിലേയ്ക്കു പോകുവാനാണ്. ഒരിയ്ക്കൽ സമാധിയിലായാൽ അതു തിരിച്ചുപോരണമെന്നാഗ്രഹിയ്ക്കാറില്ല. നിങ്ങളുടെ ആവശ്യത്തിനുവേണ്ടി അവയെ ശക്തിയുപയോഗിച്ച് താഴേയ്ക്കുകൊണ്ടുവരണം. അതിലുപരി എന്നെ താഴേയ്ക്കുകൊണ്ടുവരുന്നതിന് ഈ ശക്തി മതിയാവില്ല. അതുകൊണ്ട് നിസ്സാരങ്ങളായ താഴത്തെ നിലയിലുള്ള ചില ആഗ്രഹങ്ങളെ ഞാൻ പിടിയ്ക്കുന്നു. ഞാൻ പുകവലിയ്ക്കും, ഞാൻ വെള്ളം കുടിയ്ക്കും, ഞാൻ അതെടുക്കും, ഞാൻ അയാളെ കാണും, ഞാൻ സംഭാഷണം ചെയ്യും എന്നിങ്ങനെ വേണ്ടത്ര ഉരുവിട്ട് ഇവയെ മനസ്സിലുറപ്പിയ്ക്കും. അപ്പോൾ മാത്രമാണ് മനസ്സ് മെല്ലെ താഴേയ്ക്കുവന്ന് ശരീരബോധത്തിലെത്തുന്നത്. വീണ്ടും താഴേയ്ക്കു വരുമ്പോൾ അത് മുകളിലേയ്ക്കു പറന്നുയരും. അതിനെ വീണ്ടും അമ്മാതിരി ആഗ്രഹങ്ങൾകൊണ്ട് താഴത്തേയ്ക്കു കൊണ്ടുവരണം. എന്തൊരു അദ്ഭുതപ്രതിഭാസം !

## 12 സ്വാമി വിവേകാനന്ദൻ –എല്ലാ മാനവശക്തിയുടെയും സംയോഗം

ഈ ചതുർമാനസ്വാധീനത്തിൽനിന്ന് ആവിർഭവിച്ച സ്വാമി വിവേകാനന്ദൻ വേദാന്തപരമായ തൻെറ സിംഹഗർജ്ജനവുമായി ആധുനികലോകത്ത് ചാടിവീണു. 1893–ലെ ചിക്കാഗോ മതമഹാസമ്മേളനത്തിൽ ആ ഗർജ്ജനത്തിലൂടെ മനുഷ്യാത്മാവിൻെറ ദിവ്യതയും മാനവചേതനയുടെ മഹത്വവും വിളംബരം ചെയ്ത അദ്ദേഹം ഒരു വിശിഷ്ടവ്യക്തിത്വത്തിനുടമയായിരുന്നു. മതചരിത്രത്തിൻെറ അടിസ്ഥാനത്തിൽ മാത്രമല്ല മനുഷ്യൻേറയും അവൻെറ വികാസത്തിൻേറയും ചരിത്രത്തിലും അദ്ദേഹത്തിൻെറ വൈശിഷ്ട്യം നിസ്തുലം തന്നെ. ആദ്ധ്യാത്മികസാമ്രാജ്യത്തിലെ നെപ്പോളിയസദൃശനെന്നു വിശേഷിപ്പിച്ചുകൊണ്ട് റോമയിൻ റൊളാങ്ങ് പറയുന്നു. (സ്വാമി വിവേകാനന്ദൻെറ ജീവചരിത്രം – 1947 edn. P 310)

സ്വാമി വിവേകാനന്ദൻെറ പ്രായോഗികബുദ്ധിയെ 'സമതയും സംശ്ലേഷ'ണവുമെന്നു വിശേഷിപ്പിയ്ക്കാം. അദ്ദേഹം ആത്മാവിൻെറ എല്ലാ പാതകളേയും ആശ്ലേഷിച്ചു. നാലു യോഗങ്ങളും അവയുടെ പൂർണ്ണതയിലും. സേവനവും, സംത്യാഗവും, കലയും ശാസ്ത്രവും മതവും കർമ്മവും, അങ്ങേയററം ആദ്ധ്യാത്മികമായതു മുതൽ ഇങ്ങേയററം ലൗകികമായതുവരെ എല്ലാം അദ്ദേഹത്തിനു സ്വീകാര്യമായിരുന്നു. അദ്ദേഹം പഠിപ്പിച്ച ഓരോ പന്ഥാവും അവയുടെ നിലയിൽ പരി

മിതികളുള്ളതായിരുന്നു. എന്നാൽ അവയിലെല്ലാം അദ്ദേഹം നിറഞ്ഞുനിന്നു. അവയെയെല്ലാം അദ്ദേഹത്തെ ആശ്ലേഷിച്ചു. ഒരു ചതുരീയത്തിൻെറ മാതിരി അദ്ദേഹം സത്യത്തിൻെറ നാലു പന്ഥാക്കളുടെയും കേന്ദ്രത്തെ പ്രതിനിധീകരിച്ചു. അവയെയെല്ലാം ഒരുമിച്ച് ഉൾക്കൊണ്ടുകൊണ്ട് അദ്ദേഹം ഏകത്വത്തിലേയ്ക്ക് നീങ്ങി. അദ്ദേഹം സമസ്തമാനവശക്തിയുടെയും സ്വരൈക്യത്തിൻെറ മൂർത്തീകരണമായിരുന്നു.

## 13 സ്വാമി വിവേകാനന്ദൻ-ആത്മാക്കളെ തട്ടിയുണർത്തുന്നവൻ.

വർഗ്ഗപരവും വർണ്ണപരവുമായ പരിമിതികളെ ഉല്ലംഘിയ്ക്കുവാനുതകുംവിധം പാശ്ചാത്യമാനവികതയ്ക്ക് ആദ്ധ്യാത്മികമായ സന്ദേശങ്ങൾ നല്കിയിട്ടുണ്ട്. നാലു സംവത്സരക്കാലം തീവ്രമായ ആദ്ധ്യാത്മികവും സാംസ്കാരികവുമായ പ്രവർത്തനങ്ങൾ നിർവ്വഹിച്ചു തിരുശേഷം 1897-ൽ അദ്ദേഹം ഭാരതത്തിലേയ്ക്കു മടങ്ങി. ഉണർന്നെഴുന്നേററ അദ്ദേഹത്തിൻെറ നാട്ടുകാർ ഗംഭീരമായൊരു വരവേൽപ്പു നല്കി. തീവ്രതയിലും, നൈസർഗ്ഗികതയിലും, മഹത്ത്വത്തിലും വിശാലതയിലും ചരിത്രത്തിലിന്നോളം ഒരു സാമ്രാട്ടിനും ചരിത്രനായകനും ലഭിയ്ക്കാത്തതാണ് അത്. തനിയ്ക്കു ലഭിച്ച ഊഷ്മളമായ വരവേൽപ്പിനു മറുപടിയായി അദ്ദേഹം തൻെറ ജനങ്ങൾക്ക് അവരെ നൂററാണ്ടുകൾ നീണ്ട ഉറക്കത്തിൽനിന്നും തട്ടിയുണർത്തുവാൻപോന്ന വേദാന്തസന്ദേശം നല്കി. കിഴക്കും പടിഞ്ഞാറുമെല്ലാം അദ്ദേഹം ആത്മാക്കളെ തട്ടിയുണർത്തുന്നവനായിരുന്നു. ഭാരതപ്രസംഗങ്ങളിലെ പ്രബോധനാത്മകമായ കേന്ദ്രസന്ദേശം മനുഷ്യനും അവൻെറ വികാസവും പൂർണ്ണതയും മററുമായിരുന്നു. മഹാത്മഗാന്ധി പറഞ്ഞതുപോലെ [സ്വാമി വിവേകാനന്ദൻെറ വിദ്യാഭ്യാസത്തിൻെറ അവതാരിക.)

വിവേകാനന്ദൻെറ രചനകൾക്ക് അവതാരികയാവശ്യമില്ലെന്നുറപ്പാണ്. അവ അവയുടെ അനിഷേധ്യമായ സ്വീകാര്യതയുള്ളതാണ്. ജവഹർലാൽ നെഹ്രുവിൻെറ വാക്കുകളിൽ (ഇന്ത്യയെ കണ്ടെത്തൽ പേജ്—400)

''പൗരാണികതയിലുറച്ചുനിന്ന് ഭാരതീയപൈതൃകത്തിൽ അഭിമാനം പൂണ്ടിരുന്നവനെങ്കിലും സ്വാമി വിവേകാനന്ദൻെറ ജീവിതപ്രശ്നങ്ങളോടുള്ള സമീപനം നൂതനമായിരുന്നു. ഭാരതത്തിൻെറ പഴമയും പുതുമയും തമ്മിലിണക്കുന്ന ഒരു കണ്ണിയായിരുന്നു അദ്ദേഹം.''

തെക്കേ അററത്ത് ശ്രീലങ്കയിലെ കൊളംബോ മുതൽ വടക്കേ അററത്ത് ഹിമാലയത്തിലെ അൽമോറവരെ അദ്ദേഹം നടത്തിയ

പ്രഭാഷണങ്ങരം മഹത്തായ ദേശീയനവോത്ഥാനത്തിന് കാരണമായി. ഭാരതത്തിലെ മനുഷ്യസഞ്ചയത്തെ തട്ടിയുണർത്തി അവരെ ആധുനികപ്രശ്നങ്ങരം നേരിടുന്നതിനു പര്യാപ്തമാക്കുകയായിരുന്നു അദ്ദേഹത്തിൻെറ ലക്ഷ്യം. അനന്തമായ ഈ ആധുനികസാഹചര്യമുപയോഗിച്ച് ശരിയ്ക്കും മാനുഷികതയിലടിയുറച്ച ഒരു സമൂഹം കെട്ടിപ്പടുക്കുന്നതിനദ്ദേഹം ആഗ്രഹിച്ചു. 1897-ൽ ഭാരതത്തിൻെറ തെക്കേ അററത്ത് രാമേശ്വരത്തിനടുത്ത് രാമനാട്ടിൽവെച്ച് അദ്ദേഹം നടത്തിയ പ്രഭാഷണത്തിൻെറ ആദ്യവചനം തന്നെ ഈ വസ്തുത ചൂണ്ടിക്കാണിച്ചുകൊണ്ടാണ്. 1947-ൽ ഭാരതം സ്വാതന്ത്ര്യം നേടുന്നതിനു വെറും അമ്പതു സംവത്സരങ്ങരംക്കു മുമ്പാണ് അദ്ദേഹം ഇങ്ങനെ പറഞ്ഞത്: (വി. സാ. സ. III. 40)

''ഏററവും നീണ്ട രാത്രി തീരാറായെന്ന് തോന്നുന്നു. ഏററവും ദുഃസ്സഹമായ കഷ്ടപ്പാടുകരം ഒടുവിൽ ഇതാ അവസാനിക്കുന്ന മട്ടായി. മൃതശരീരമെന്ന് എണ്ണപ്പെട്ട വസ്തു ഇതാ ഉണരാൻ വട്ടം കൂട്ടുന്നു. ഒരു ശബ്ദം ഇപ്പോരം നമ്മുടെ നേക്ക് വരുന്നുണ്ട്—ചരിത്രത്തിനും ഐതിഹ്യത്തിനും എത്തിനോക്കാൻ ആകാത്തവണ്ണം, ഇരുളടഞ്ഞ ആ ഭൂതകാലത്തിൽനിന്ന്, കർമ്മത്തിൻേറയും. ജ്ഞാനത്തിൻെറയും പ്രേമത്തിൻെറതുമായ ആ അപരിമിതഹിമാലയത്തിൻെറ കൊടുമുടികളിൽത്തട്ടിത്തട്ടി മാറെറാലിക്കൊള്ളുംവിധത്തിലുള്ള ശബ്ദം—നമ്മുടെ മാതൃഭൂമിയായ ഭാരതത്തിൻെറ ശബ്ദം—നമ്മുടെ നേക്ക് വരുന്നുണ്ട്. സൗമ്യവും, ഗാഢവും എന്നാൽ അത്ഥശങ്കയ്ക്ക് ഇട നല്കാത്തതുമാണ് ആ ശബ്ദം. ദിവസം ചെല്ലുംതോറും അതിൻെറ മുഴക്കം ഏറുകയുമാണ്. നോക്കൂ ! ഉറങ്ങിക്കിടക്കുന്നവൻ എഴുന്നേല്ക്കുന്നു. ഹിമാലയത്തിൽ നിന്നടിക്കുന്ന ഒരു കാററുപോലെ അതു് മൃതപ്രായമായ അസ്ഥികളിലും മാംസപേശികളിലും ജീവിതം പകരുന്നു. ആലസ്യം തിരോഭവിക്കുന്നു. നമ്മുടെ മാതൃഭൂമിയായ ഭാരതം അഗാധവും ദീഘ്ഘവുമായ നിദ്രയിൽ നിന്നെഴുന്നേൽക്കുകയാണ് എന്ന് കുരുടനു മാത്രം കാണാൻ കഴിയില്ല; അഥവാ കുദൃഷ്ടി മാത്രം കാണാൻ കൂട്ടാക്കില്ല. ഇനി ആക്കും ഭാരതത്തെ തടയാനാവില്ല. ഇനി ഒരിക്കലും ഭാരതം ഉറങ്ങാൻ ഭാവവുമില്ല. ഇനി ഒരു ബാഹ്യശക്തിക്കും ഭാരതത്തെ പിന്നോട്ടു് പിടിച്ചു മാററുക സാധ്യമല്ല. അനന്തശക്തിയുള്ള ആ മഹാസത്വം തൻകാലിൽ നില്ക്കാൻ വട്ടം കൂട്ടുകയാണ്. ഇടിനാദം പോലുള്ള ആ വാക്കുകളുടെ മുഴക്കം ഒന്നാലോചിച്ചു നോക്കൂ. റോമയിൻ റോളങ് പറയുന്നു. (വിവേകാനന്ദജീവചരിത്രം p 124-25)

ആ ദിവസംമുതൽ അചേതനമായ ആ ഭീമാകാരൻ ഉണരുവാൻ തുടങ്ങി. തുടന്നുവന്ന തലമുറകരം സ്വാമി വിവേകാനന്ദൻെറ തിരോ

ധാനത്തിനുശേഷം മൂന്നു സംവത്സരങ്ങൾക്കുള്ളിൽ ബംഗാൾ ലഹള കണ്ടു. തിലകൻേറയും ഗാന്ധിയുടേയും നേതൃത്വത്തിലുള്ള പ്രകടനങ്ങൾ കണ്ടു. സംഘടിതജനമുന്നേററം കൂട്ടായ പ്രവത്തനത്തിനു് ഇന്നു ഭാരതത്തിലൊരുങ്ങുന്നുണ്ടെങ്കിൽ അതിനു കാരണം ആദ്യത്തെ ശക്തമായി ഊററംകൊള്ളിയ്ക്കുന്ന വാക്കുകളാണു് 'ലാസറസ് മുന്നേറുക' മദിരാശിയിലെ സന്ദേശമിതായിരുന്നു.

ഈ ഉണവ്വ് ഒരു ദശാബ്ദത്തിനുള്ളിൽ രാഷ്ട്രീയമായ ഉണവ്വിനും രാഷ്ട്രീയസ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള ജനമുന്നേററത്തിനും വഴിയൊരുക്കി. 1905-ൽ ബംഗാളിലെ സ്വദേശി പ്രസ്ഥാനത്തോടെ അതു് ആരംഭിച്ച് അരാജകത്വം നിറഞ്ഞ വിപ്ലവമുന്നേററങ്ങളിലൂടെ കടന്നു് ഗാന്ധിയൻ സത്യാഗ്രഹത്തിൽ എത്തി. 1920 മുതൽ 1947-വരെയുള്ള ''ഇന്ത്യ വിടുക'' (ക്വിററ് ഇന്ത്യാ,) പ്രസ്ഥാനം വരെ തുടന്നു. ഭാരതരാഷ്ട്രീയത്തിൽ വിവേകാനന്ദൻെറ സ്വാധീനം ചൂണ്ടിക്കാട്ടിക്കൊണ്ടു് റോമയിൻ റോളാങ്ങ് പറയുന്നു.

'പിടിച്ചുനിത്തുന്ന വാക്കുകളും കത്തുന്ന പദാവലികളും സ്വന്തം ആത്മാവിലെരിഞ്ഞു് ജ്വലിച്ചുവരുന്ന ഒരു ബുദ്ധി അദ്ദേഹത്തിനു സഹജമായിരുന്നു. അതുകൊണ്ടതായിരങ്ങളെ ഉത്തേജിപ്പിച്ചു. അദ്ദേഹത്തിൻെറ പദങ്ങളിൽ അഗാധമായി പതിഞ്ഞ ശബ്ദം 'ദരിദ്രനാരായണൻ' എന്നതായിരുന്നു.

നൂററാണ്ടുകളോളം അവളെ ഗ്രഹിച്ചിരുന്ന വന്ധ്യമായ വീക്ഷണത്തിൻെറ മാറിക്കൊണ്ടിരിക്കുന്ന അസ്ഥിവാരത്തിൽനിന്നു ഭാരതത്തെ അവളുടെ തന്നെ സന്ന്യാസിമാരിലൊരാളുടെ കൈകൊണ്ടു വലിച്ചിഴച്ചു. ഫലമോ, ഇന്ദ്രിയാതീതമായ ആത്മഭാവത്തിൻെറ അണപൊട്ടിയൊഴുകി. ഉറങ്ങിക്കിടന്നിരുന്ന അവയുടെ അതിത്തികളെ ഉല്ലംഘിച്ച് മഹത്തായ ചുഴികളുണ്ടാക്കി കമ്മനിരതമായി വ്യാപിച്ചു. ഈ മാർഗ്ഗത്തിൽ മുക്തമായ അളവററ ഊജ്ജത്തെപ്പററി പാശ്ചാത്യരും ബോധവാന്മാരായി.

ഈ പുനരുദ്ധാരണത്തിനു് കഴിഞ്ഞ നൂററാണ്ടിൽ മൂന്നുതലമുറകളിലെ പ്രഘോഷകന്മാർ എന്തെല്ലാം പങ്കു് വഹിച്ചിരുന്നാലും (അവരിൽ നമ്മുടെ ബഹുമാനത്തിനു പാത്രമാകുന്ന ദയാലുവായ മുൻഗാമി റാംമോഹൻറോയി) നിണ്ണായകമായ ആഹ്വാനം കൊളംബോയിലും മദിരാശിയിലും നടത്തിയ പ്രഭാഷണങ്ങളിലെ പ്രഘോഷണങ്ങളായിരുന്നു.

പൗരസ്ത്യപഠനകേന്ദ്രത്തിൽ നാളെ എനിക്കു് ആധുനികഭാരതത്തിൽ വിവേകാനന്ദൻെറ സ്വാധീനം എന്ന വിഷയത്തെ അധിക

രിച്ച് പ്രഭാഷണം നിശ്ചയിച്ചിട്ടുള്ളതിനാൽ ഇന്നു ഞാനീ വിഷയം ദീർഘിപ്പിയ്ക്കുന്നില്ല.

1897 ജൂലൈ 9–ാംനു- ചിക്കാഗോയിലെ കുമാരി മേരിഹേലിനു് എഴുതിയ കത്തിൽ സ്വാമി വിവേകാനന്ദന്റെ മാനവികപ്രചോദനത്തിന്റെ തീവ്രത വിശേഷവിധിയായി തെളിഞ്ഞുനില്ക്കുന്നതു കാണാം. (C. W. S. V V പേജ് 504–505)

സ്വന്തം മോക്ഷത്തിനുള്ള ആഗ്രഹമെല്ലാം എനിക്കു നഷ്ടമായിരിക്കുന്നു. ലൗകികഭോഗങ്ങളൊന്നും ഞാൻ ആഗ്രഹിച്ചില്ല. എനിക്കു് എന്റെ യന്ത്രത്തെ ദൃഢമായി പ്രവർത്തിക്കുന്ന രീതിയിൽ കാണണം. എന്നിട്ടു് മനുഷ്യരാശിയുടെ, ഭാരതത്തിലെങ്കിലും ഹിതത്തിനുവേണ്ടി ഒരു ശക്തിക്കും തിരിച്ചടിക്കാനാവാത്ത ഒരു തോലനദണ്ഡം ഉറപ്പിച്ചേർത്തു വെച്ചെന്നു് ഉറപ്പുവരുത്തിയശേഷം ഞാൻ ഉറങ്ങും. ഇനിയെന്തെന്ന വിചാരമേ കൂടാതെ, ഉള്ള ഒററ ഈശ്വരനെ, ഞാൻ വിശ്വസിക്കുന്ന ഒററ ഈശ്വരനെ, സമസ്താത്മാക്കളുടെയും ആകെത്തുകയെ, സർവ്വോപരി ദുഷ്ടനായ എന്റെ ഈശ്വരനെ, ദുഃഖിയായ എന്റെ ഈശ്വരനെ, സർവ്വവംശങ്ങളിലും, സർവ്വവർഗ്ഗങ്ങളിലുംപെട്ട പാവപ്പെട്ട എന്റെ ഈശ്വരനെ—ആരാധിക്കുവാൻ വേണ്ടി ഞാൻ വീണ്ടും വീണ്ടും ജനിയ്ക്കുകയും ആയിരക്കണക്കിനു് ദുഃഖങ്ങൾ അനുഭവിക്കുകയും ചെയ്യുമാറാകേണമേ. ഇതത്രേ എന്റെ ആരാധനയുടെ വിശേഷവിഷയം.'

## 14 വിവേകാനന്ദന്റെ മാനവസ്നേഹം–അതിന്റെ അദ്വിതീയത

സ്വാമി വിവേകാനന്ദൻ പ്രഖ്യാപിച്ച മാനവസ്നേഹം തീവ്രമാംവിധം മാനുഷികവും സാർവ്വലൗകികവുമാണു്. അതു് മാനവികതക്കും മേലേയാണു്. അതുകൊണ്ടാണു് അതിനു് ശക്തിയും അംഗീകാരവുമുണ്ടാവുന്നതു്. ഞാൻ മുമ്പു പറഞ്ഞതുപോലെ സ്ത്രീപുരുഷന്മാരിൽ കുടികൊള്ളുന്ന അനശ്വരമായ ദിവ്യപ്രഭയിൽ നിന്നാണു് ആ സന്ദേശം. അതാണു് അതിന്റെ അദ്വിതീയതയെ പ്രകടമാക്കുന്നതു്. മനുഷ്യന്റെ ശക്തിയും ജ്ഞാനവും ക്രിയാത്മകമോ നാശോന്മുഖമോ ആവാം. അവനു തന്നെയും അവന്റെ സഹോദരങ്ങൾക്കും ജീവിതവും സ്നേഹവും സന്തോഷവും സമാധാനവും അഥവാ മരണവും വെറുപ്പും ദുഃഖവും അപൂർണ്ണതയും നല്കാൻ കഴിയും. ഇതിലേതാണു് ഒരുവൻ തെരഞ്ഞെടുക്കുക എന്നതു് പ്രാഥമികമായി അവന്റെ ആദ്ധ്യാത്മികവികാസത്തേയും അവനെത്തിച്ചേർന്നിട്ടുള്ള ബോധത്തിന്റെ നിലവാരത്തെയും ആശ്രയിച്ചാണിരിക്കുന്നതു്. അവന്റെ

സാമ്പത്തികവും സാമൂഹികവുമായ ചുററുപാടുകൾ വെറും രണ്ടാം കിടയിൽമാത്രം പെടുന്നു. സാമ്പത്തികമായി വളരെ പുരോഗമിച്ച സമൂഹങ്ങൾ വളരുവാൻ കഴിഞ്ഞാലും അന്യവല്ക്കരണത്തിൽനിന്നും ഒററപ്പെടലിൽനിന്നും, കുററകൃത്യങ്ങളിൽനിന്നും മോചനം നേടാനാവില്ലെന്നതു് ഇന്നു് സുവിദിതമാണല്ലോ. എന്നാൽ മറേറ സത്യം അതുപോലെ പ്രകടമല്ല. എന്നിട്ടും ഭാരതത്തിൻെറ അനുഭവം ഇതു വ്യക്തമാക്കുന്നു. ദാരിദ്ര്യവും കുററകൃത്യങ്ങളും ചേർന്നു പോകണമെന്നില്ല. കീശയുടെ ദാരിദ്ര്യം ഹൃദയദാരിദ്ര്യമാകണമെന്നില്ല. മാനവചേതന ഇന്ദ്രിയതലത്തിലാണു് പ്രവർത്തിക്കുന്നതെങ്കിൽ, മനുഷ്യൻെറ ജൈവവ്യവസ്ഥയ്ക്കുമേൽ നിലകൊള്ളുന്ന അഹന്തയുടെ തലത്തിലാണു് പ്രവർത്തിക്കുന്നതെങ്കിൽ അവനു ചുററും സംഘഷ്വും അശാന്തിയും മാത്രമേ വിതറുവാൻ കഴിയുകയുള്ളു. എന്നാൽ അതു് അവൻെറ ദിവ്യമായ വ്യാപ്തിയുടെ അഗാധതലങ്ങളിൽനിന്നു പ്രവർത്തിക്കുകയാണെങ്കിൽ അഥവാ അതീനട്ടത്ത തലങ്ങളിൽനിന്നു പ്രവർത്തിക്കുകയാണെങ്കിൽ അയാൾ നൈസർഗ്ഗികമായി ശാന്തിയും അഭയവും പ്രേമവും തനിക്കു ചുററും പ്രസരിപ്പിച്ചു് അതിൻെറ കേന്ദ്രമായി നിലകൊള്ളും. മാനവചേതനയിലെ ദിവ്യതേജസ്സിനെ ജ്വലിപ്പിക്കുന്നതിലൂടെ കരുത്താർജ്ജിക്കുന്ന മാനവികത ശാസ്ത്രീയമാനവികത ഉൾപ്പെടെ ഇന്നത്തെ പാശ്ചാത്യമാനവികതയിൽനിന്നു് തുലോം വ്യത്യസ്തമാണു്. ആദ്യത്തേതിൽ സാർവ്വലൗകികതയും ഊർജ്ജസ്വലതയുമുണ്ടു്. അതിൻെറ ശക്തി ക്രിയാത്മകമാണു്, നിഷേധാത്മകമല്ല.

അതാണു് വിവേകാനന്ദനിർദ്ദിഷ്ടമായ വേദാന്തമാനവികതയുടെ വൈപുല്യവും സാദ്ധ്യതയും. അദ്ദേഹം മാനവസന്ദർഭത്തെ കണക്കിലെടുത്തു് മനുഷ്യനെ സമൂഹത്തിൽ കാണുന്നു. അവൻെറ വളച്ചയും വികാസവും ഉറപ്പുവരുത്തുന്നതിനു് ഒരു പരിധിവരെ അവൻെറ സാമൂഹ്യരാഷ്ട്രീയചുററുപാടുകൾ കൂടി കണക്കിലെടുക്കേണ്ടതിൻെറ ആവശ്യകതയെ അദ്ദേഹം സ്വീകരിക്കുന്നു. എന്നാൽ മനുഷ്യൻ വീണ്ടും വളരുകയും വികസിക്കുകയും വേണമെന്നദ്ദേഹം നിർബ്ബന്ധിക്കുന്നു. തത്ഫലമായി തന്നിൽ ഒളിഞ്ഞിരിക്കുന്ന ദിവ്യോദാരമായ സാദ്ധ്യതകളെ അനാവരണം ചെയ്തു് അദ്ദേഹം ആവിർഭവിക്കുണം. ആധുനികജീവശാസ്ത്രത്തിൽ സാമൂഹ്യമാനസികപരിണാമത്തിൽ ഇതിൻെറ മുഴക്കം കേൾക്കാം. ജൈവനിലവാരത്തിൽ നിന്നു് ധാർമ്മികനിലവാരത്തിലേക്കുള്ള പരിണാമമാണതു്. പാശ്ചാത്യചിന്തകനായ വിക്ടർ ഹ്യൂഗോവിൻെറതാണെന്നു തോന്നുന്നു, നാം ഇതുവരെ മനുഷ്യരല്ല മാനവികതയിലേയ്ക്കുള്ള സ്ഥാനാർത്ഥികളാണു്! എന്നതു്. സ്വാമി വിവേകാനന്ദൻ അതു് ആസ്വദിച്ചേയ്ക്കുമെന്നു തോന്നുന്നു. മനുഷ്യൻെറ അന്തരംഗം സംഘഷ്നിർഭരവും വ്യാമിശ്ര

വുമാണെങ്കിൽ അവൻ ഭയത്തെ അതിജീവിച്ചിട്ടില്ല. അതിനർത്ഥം അവൻ ബാക്കിലോകത്തിനു് ശാന്തിയും അഭയവുമാണെന്നതിനു റപ്പില്ല എന്നതാണു്.

രണ്ടാം ലോകമഹായുദ്ധവേളയിൽ ഒരു ആംഗലേയബുദ്ധിജീവി ഡോ. ജേഷ്യാ ഓാംഡ്ഫീൽഡ് യുദ്ധവും അന്തർദ്ദേശീയതയും എന്ന ഒരു പ്രഭാഷണത്തിനിടയിൽ വേഴ്സായ് ഉടമ്പടി ചൂണ്ടി ക്കാണിച്ചു പറയുകയുണ്ടായി.

ക്രോധരഹിതരായ ആളുകൾ യുദ്ധനടപടികൾ ചച്ച് ചെയ്യു മ്പോൾ ഉളവാകുന്നതിനേക്കാൾ കൂടുതൽ യുദ്ധങ്ങൾ ദുർവാരകോപ ശാലികളായ ആളുകൾ സമാധാനനടപടികൾ ചച്ച് ചെയ്യുമ്പോഴാ ണു് ഉണ്ടാവുന്നതു്. യുനെസ്കോയുടെ മുഖവുര ഈ മനോഭാവത്തെ പ്രകടമാക്കുന്നു.

മനുഷ്യരുടെ മനസ്സിലാണു് യുദ്ധങ്ങൾ ആരംഭിക്കുന്നതെന്നതു കൊണ്ടു് അവരുടെ മനസ്സിൽ തന്നെയാണു് സമാധാനത്തിനുള്ള പ്രതിരോധവും ഉളവാക്കേണ്ടതു്.

സ്വാമി വിവേകാനന്ദൻെറ മാനവികദർശനം ഈ മനോഭാവ ത്തെ പൂർണ്ണമായും പിൻതാങ്ങുന്നു. അധീശത്വചൂഷണവും, ദേശീയ വിപ്ലവവും എല്ലാം നടത്തുന്ന ക്രോധഭരിതരായ ആളുകളായിരുന്നു വേഴ്സായ് ഉടമ്പടി എഴുതിയതെന്നു് ലോകത്തിനറിയാം. അ ത്തരം മനസ്സുകളെങ്ങനെ ശാന്തി കൊണ്ടുവരും ? അതിനു വിപരീത മായി പിന്നീടു് കാലം തെളിയിച്ചപോലെ ശാന്തിയുടെ പേരിൽ കൂടുതൽ വിനാശകരമായ ഒരു യുദ്ധത്തിൻെറ ഫലം കൊയ്യുകയായി രുന്നു. അതോടൊപ്പം വലിയ സംഘർഷത്തിൻേറയും ഭയത്തിൻേറ യും പരസ്പരയുദ്ധങ്ങളുടെയും ഫലങ്ങൾ കൂടി ഉളവായി. ഇരയ്ക്കുവേ ണ്ടി ദാഹിക്കുന്ന മൃഗങ്ങൾക്കു് ചുററുമുള്ള വനപ്രദേശങ്ങളിൽ ശാന്തി യും അഭയവും ഉറപ്പാക്കാനാവില്ല. എന്തെല്ലാം സന്ധിസംഭാഷണ ങ്ങളും ചച്ചകളും നടന്നാലും ശരി. ഇതു വസ്തുതയാണു്. ഒരുവൻെറ ബൗദ്ധികമായ വ്യാപ്തിക്കുപരി ആദ്ധ്യാത്മികമായ സത്തയിൽ ലഭ്യ മാകുന്ന വിദ്യാഭ്യാസത്തിലൂടെ മനുഷ്യനിലെ മൃഗീയതകളെ അതി ക്രമിച്ചു് സാവ്വലൗകികവും ഊർജ്ജസ്വലവുമായ മാനവികത സ്ഥാ പിക്കുമ്പോൾ മാത്രമേ ലോകശാന്തി കരഗതമാവുകയുള്ളു. ഇതിനെ യാണു് സ്വാമി വിവേകാനന്ദൻ ശരിയായ മതമെന്നു വിശേഷിപ്പി ക്കുന്നതു്. മനുഷ്യനിലെ ദിവ്യതയുടെ മൂർത്തീകരണമാണതു്. എല്ലാ വരിലും കുടികൊണ്ട അനശ്വരവും അമൃതവുമായ ആത്മാവിനെ സാക്ഷാത്കരിക്കുക എന്നതാണു് യുക്തിക്കു സമ്മതമായതു്. ധാമ്മി

കവും സദാചാരപരവുമായ ജീവിതവും പ്രവൃത്തികളും എല്ലാ മാന വാഭിലാഷങ്ങളും പെരുമാററങ്ങളും ഇതിൻെറ അടിസ്ഥാനത്തിലാ യിരിയ്ക്കണമെന്നു സ്വാമി വിവേകാനന്ദൻ അരുളിച്ചെയ്യുന്നു. ഒരു മനുഷ്യൻ അവൻെറ ജീവിതത്തിലും സ്വഭാവത്തിലും അല്പമെങ്കിലും ആത്മഭാവം കൈക്കൊണ്ടാൽ അവൻ അഭയം നേടുകയും തന്നിലും ലോകത്തിലും ശാന്തനായിരിക്കുകയും ചെയ്യും. എന്തുകൊണ്ടെന്നാൽ അദ്ദേഹം എല്ലാത്തിനോടുമുള്ള തൻെറ ആദ്ധ്യാത്മിക ഏകത ദർശി ച്ചിരിക്കുന്നു.

ഉപനിഷത്തുകൾ അതുകൊണ്ടു് ആത്മാവിനെ ശാന്തിയെന്നു വിശേഷിപ്പിക്കുന്നു.

ശാന്തോ/യമാത്മാ–മനുഷ്യൻെറ ഭൗതികജീവിതത്തിൻെറ എല്ലാ സങ്കീർണ്ണതകളും അവൻെറ മാനസികജീവിതത്തിൻെറ എല്ലാ സംഘ ഷ്ങ്ങളും മാനവവൈശിഷ്ട്യത്തിൻെറ ഈ മഹനീയതലത്തിൽ ശാന്ത മാവുന്നു. ഏററവും അഗാധമായ ആദ്ധ്യാത്മികവിവക്ഷയുള്ളതാണു് ഈ മാനവികദർശനം. അതുകൊണ്ടു് അങ്ങേയററം വിശാലമായ സാമൂഹികസാംഗത്യവുമുള്ളതാണു്. അങ്ങേയററം ഭദ്രവും സുസ്ഥിര വും ആണതു്. അതുകൊണ്ടു തൻെറ സങ്കുചിതവും ആക്രാമികവു മായ രാഷ്ട്രീയപരവും, വർഗ്ഗപരവും മതവിവേചനപരവും, വികാര പരവും ഭ്രാന്തവുമായ എല്ലാ സമ്മർദ്ദങ്ങളിൽനിന്നും അകലെയാണു്.

## 15 ഭാരതചരിത്രം – അതിൻെറ ഹൃദയസ്പൃക്കായ അന്തർദേശീയമാനവികതയുടെ പൂർവ്വചരിത്രം

അതുല്യമായ, മേൽ പറയപ്പെട്ട, ഭാരതത്തിൻെറ സമ്യഗ്ദർശനം വ്യക്തിയും വ്യക്തിയും തമ്മിലും അന്തർദ്ദേശീയമായുള്ള ബന്ധങ്ങ ളിലും സ്വാമി വിവേകാനന്ദൻ സ്പഷ്ടമാക്കിയതുപോലുള്ള സമീപന മാണു്. ഭാരതചരിത്രത്തെ രണ്ടു വീക്ഷണകോണങ്ങളിലൂടെ നോ ക്കിക്കാണാം. ഒന്നു് അതിൻെറ വിജയങ്ങൾ, രണ്ടു് അതിൻെറ പരാ ജയങ്ങൾ. ചില രംഗങ്ങളിൽ പരാജയവും മററു ചില രംഗങ്ങളിൽ വിജയവും കൈവരിച്ചിട്ടുണ്ടു്. നേരത്തെ സൂചിപ്പിച്ച വിവേകാന ന്ദൻെറ കത്തിൽ പറയുന്നതുപോലെ സ്ഥിതിസമത്വം നിലനില്ക്കുന്ന ഒരു സാമൂഹ്യവ്യവസ്ഥിതി കെട്ടിപ്പടുക്കുന്നതിൽ പരാജയപ്പെട്ടിട്ടു ണ്ടു്. എങ്കിലും അവളുടെ നീണ്ട ചരിത്രത്തിൽ ഇന്നു് അതിനെ ഏററവും വലിയ ദേശീയലക്ഷ്യമായിക്കരുതുന്നു. രാഷ്ട്രാന്തരബന്ധ ങ്ങളിലും മതാന്തരബന്ധങ്ങളിലും ഒരേപോലെ ശാന്തി നിലനിർത്തു ന്നതിലും വർദ്ധിപ്പിയ്ക്കുന്നതിലും വിജയിച്ചിട്ടുണ്ടു്. സുദീർഘമായ അയ്യായിരത്തിൽപരം സംവത്സരങ്ങളിലെ നീണ്ട ചരിത്രത്തിനിട

യിൽ രാഷ്ട്രീയവും സൈനികവുമായ ശക്തിയുണ്ടായിരുന്നപ്പോഴും പോലും അന്യരാജ്യങ്ങളെ ആക്രമിക്കുന്നതിനോ അടിമപ്പെടുത്തുന്നതിനോ ചൂഷണംചെയ്യുന്നതിനോ വേണ്ടി ഭാരതം തന്റെ അതിർത്തികൾ ഒരിക്കൽപോലും ലംഘിച്ചിട്ടില്ലെന്ന വസ്തുത പ്രത്യേകം പ്രസ്താവയോഗ്യമാണ്. എല്ലാവരിലും കുടികൊള്ളുന്നതൊരേ ആത്മാവാണെന്നുള്ള അവരുടെ അഗാധമായ മാനവദർശനത്തിന്റെ മധുരോദാരമായ ഫലമാണത്. അതവരെ മനുഷ്യനെ മനുഷ്യനായിക്കാണുന്നതിനു പ്രേരിപ്പിക്കുന്നു. ബാഹ്യമായി സദാ മാറിക്കൊണ്ടിരിക്കുന്ന വർഗ്ഗത്തിന്റെയും ധർമ്മസംഹിതയുടെയും, രാഷ്ട്രീയമായ ദേശീയതയുടെയും നിവാരകമായ തലത്തിൽ കാണാതിരിക്കുവാൻ ഇതു് പ്രേരിപ്പിക്കുന്നു. സാർവ്വലൗകികമായ ശാന്തിയും സഹിഷ്ണുതയും സാർവ്വലൗകികദർശനത്തിൽക്കൂടിയേ ലഭ്യമാകൂ.

മനുഷ്യനെ ആത്മാവായിക്കാണുന്ന വേദാന്തദർശനത്തിന്റെ അടിസ്ഥാനത്തിലാണ് വിവേകാനന്ദന്റെ മാനവികദർശനം നിലകൊള്ളുന്നതു്. ഭാരതത്തിലെ ഋഷിമാരുടെയും ചിന്തകന്മാരുടെയും ഈ ദർശനം ഒരു ദർശനം മാത്രമായി നിന്നില്ല. എന്നാൽ അഖിലഭാരതാടിസ്ഥാനത്തിലും പ്രാദേശികാടിസ്ഥാനത്തിലും ഈ ദർശനത്തിനു് അതിവിശിഷ്ടമായ രാഷ്ട്രീയഭാവം കൈവന്നിട്ടുണ്ടു്. ക്രിസ്തുവിനുമുമ്പു് മൂന്നാം നൂററാണ്ടിലെ മൗര്യചക്രവർത്തിയായ അശോകന്റെ നയങ്ങളും പദ്ധതികളുമാണ് അവയിൽ ഏററവും ശ്രദ്ധേയമായ ഉദാഹരണം. തന്റെ അയൽരാജ്യമായ കലിംഗവുമായുണ്ടായ രക്തരൂഷിതമായ യുദ്ധത്തിൽ വിജയം കൈവരിച്ചുകഴിഞ്ഞിട്ടും ചക്രവർത്തി പശ്ചാത്താപവിവശനായി. ദേശീയനയത്തിന്റെ ഭാഗമായി അദ്ദേഹം എല്ലാ യുദ്ധങ്ങളും പരിത്യജിച്ചു. ഇതു് അദ്ദേഹത്തിന്റെ എണ്ണമററ ശിലാലിഖിതങ്ങളിലൂടെ പ്രഖ്യാപിച്ചിട്ടുള്ളതിൽ ചിലതു് ഇന്നും കാണാം. എല്ലാ യുദ്ധഭേരിയും അദ്ദേഹം നിർത്തിവെച്ചു് പകരം ധർമ്മഭേരി മുഴക്കി. ഇതു് രാഷ്ട്രീയരംഗത്തും അന്തർദ്ദേശീയരംഗത്തും മാത്രമല്ല, മതാന്തരബന്ധങ്ങളിലും കൂടി കാണാം. അക്രമരാഹിത്യത്തിന്റെയും, സക്രിയമായ സഹിഷ്ണുതയുടെയും അന്തർദ്ദേശീയധാരണയുടെയും വിവേകപൂർവ്വകമായ ഈ നയം അദ്ദേഹത്തിന്റെ പിന്തുടർച്ചക്കാരും അഖിലഭാരതീയാടിസ്ഥാനത്തിലും പ്രാദേശികനിലയിലും സ്വീകരിച്ചു. അവർ വിദേശികളായ പല വിഭാഗങ്ങളെയും, മതസംഘങ്ങളെയും ഇവിടേക്കു സ്വാഗതം ചെയ്യുകയും, ആതിഥ്യമരുളുകയും ചെയ്തു. പടിഞ്ഞാറുനിന്നും വന്ന ജൂതന്മാരെയും പശ്ചിമേഷ്യയിൽനിന്നുവന്ന ആദ്യകാലക്രിസ്ത്യാനികളെയും ഇറാനിൽനിന്നെത്തിയ ജരാതുഷ്ട്രന്മാരെയും പോലെ മതപീ

ഡനംകൊണ്ടു് സ്വന്തം നാട്ടിൽനിന്നും പലായനം ചെയ്തെത്തിയ അഭയാർത്ഥികൾക്കും ഈ രാജ്യം ആതിഥ്യമരുളുകയുണ്ടായി.

സ്വാമജി തൻെറ പല പ്രഭാഷണങ്ങളിലും ഭാരതത്തിൻെറ അന്തർദ്ദേശീയബന്ധങ്ങളുടെ ഈ ശാന്തസ്വഭാവം ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. 1897 ജനവരിയിൽ ശ്രീലങ്കയിലെ കൊളംബോയിൽവെച്ച് അദ്ദേഹം ചെയ്ത പൗരസ്ത്യദേശത്തെ ആദ്യപ്രഭാഷണത്തിൽ അദ്ദേഹം പറഞ്ഞു. (CWSV III, 3 – 4)

''നമ്മുടെ മാതൃഭൂമിയോടു് ലോകത്തിനുള്ള കടപ്പാടു് വമ്പിച്ചതാണു്. രാജ്യങ്ങളെ പരസ്പരം തുലനംചെയ്തുനോക്കിയാൽ കാണാം, ക്ഷമാശീലനും, സൗമ്യനുമായ ഹിന്ദുവിനോടെന്നവണ്ണം ലോകത്തിനു് ഇത്രയേറെ കടപ്പാടുണ്ടായിട്ടില്ലെന്നു്. 'സൗമ്യനായ ഹിന്ദു' എന്ന പ്രയോഗം ചിലപ്പോൾ ഒരു കുററപ്പെടുത്തലാണു്. എന്നാൽ എപ്പോഴെങ്കിലും ഈ കുററപ്പെടുത്തലിൽ മഹത്തായ സത്യം ഒളിഞ്ഞുകിടന്നിട്ടുണ്ടെങ്കിൽ അതു് 'സൗമ്യനായ ഹിന്ദു' എന്ന പ്രയോഗത്തിലത്രെ. 'സൗമ്യനായ ഹിന്ദു' ഈശ്വരൻെറ അനുഗ്രഹിക്കപ്പെട്ട പുത്രനാണു്. ലോകത്തിൽ മററിടങ്ങളിലും പരിഷ്കാരങ്ങൾ കിളർന്നുവന്നിട്ടുണ്ടു്. പണ്ടുകാലങ്ങളിലും ഇക്കാലങ്ങളിലും ബലവത്തും മഹത്തുമായ നരവംശങ്ങളിൽ നിന്നു് ഉന്നതങ്ങളായ ആശയങ്ങൾ പ്രസരിച്ചിട്ടുണ്ടു്. പണ്ടുകാലങ്ങളിലും ഇക്കാലങ്ങളിലും അദ്ഭുതാവഹമായ ആശയങ്ങൾ ഒരു നരവംശത്തിൽനിന്നു് മറെറാന്നിലേയ്ക്കു് പകർന്നിട്ടുണ്ടു്. പണ്ടുകാലങ്ങളിലും ഇക്കാലങ്ങളിലും ജനതയുടെ ജീവിതം മുന്നേറിയപ്പോൾ മഹത്തായ സത്യത്തിൻെറയും ശക്തിയുടെയും ബീജങ്ങൾ ലോകത്തിലെങ്ങും വാരിവിതയ്ക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ സുഹൃത്തുക്കളെ, ശ്രദ്ധിയ്ക്കുക. അതെപ്പോഴും യുദ്ധകാഹളങ്ങൾ ഊതിക്കൊണ്ടും യുദ്ധസന്നദ്ധരായ ഭടന്മാരുടെ അകമ്പടികളോടുകൂടിയുമാണു് നടന്നിട്ടുള്ളതു്. ഓരോ ആശയങ്ങൾക്കും നിണച്ചാലുകളിൽ കതിരിടേണ്ടിവന്നു. ഓരോ ആശയത്തിനും ദശലക്ഷക്കണക്കിനുള്ള സമസൃഷ്ടങ്ങളുടെ രക്തത്തിൽ മുട്ടോളം താണു് നീങ്ങേണ്ടിവന്നു. ശക്തിയുടെ ഓരോ വാക്കിനും അകമ്പടിയായി ദശലക്ഷങ്ങളുടെ ഏങ്ങലുകളും, പിതൃരഹിതരുടെ അലമുറയിടലുകളും, വിധവകളുടെ കണ്ണീർക്കണങ്ങളും വേണ്ടിവന്നു. ഇതാണു് പ്രധാനമായും മററു ജനതകൾ പഠിപ്പിച്ചിട്ടുള്ളതു്. ഭാരതമാകട്ടെ, ബഹുസഹസ്രം വത്സരങ്ങളായി ശാന്തമായി കഴിഞ്ഞുകൂടുകയാണു്. ഗ്രീസ് ഇല്ലാതിരുന്നപ്പോൾ, റോം ചിന്തയ്ക്കു് വിഷയമല്ലാതിരുന്നപ്പോൾ, ഇന്നത്തെ യൂറോപ്പുകാരുടെ പൂർവ്വികർ വനങ്ങളിൽ പാർത്തു നീലച്ചായം പുരട്ടി നടന്നപ്പോൾ, ഈ ഭാരതത്തിൽ പ്രവർത്തനം മികച്ചിരുന്നു.

അതിനും മുമ്പ്, ചരിത്രംപോലും രേഖപ്പെടുത്താത്ത ഒരു കാലം, കേട്ടുകേഴ്‌വിയ്ക്കു തുറിച്ചുനോക്കാനാവാത്തവണ്ണം ഇരുൾതിങ്ങിയ കാലം – അന്നുതൊട്ടിന്നോളം ഇടതടവില്ലാതെ ആശയങ്ങൾ ഭാരതത്തിൽനിന്ന് പുറപ്പെട്ടിട്ടുണ്ട്. എന്നല്ല, ഓരോ വാക്കു് ഉച്ചരിയ്ക്കപ്പെടുമ്പോഴും ഉണ്ടായിട്ടുള്ളതു് പിമ്പിൽ അനുഗ്രഹവും മുമ്പിൽ ശാന്തിയുമാണ്. ലോകത്തിലുള്ള ജനതകളിൽവെച്ച് നാം അന്യരെ കീഴടക്കി ഭരിച്ചിട്ടില്ല. ആ ഒരു സൗഭാഗ്യം നമുക്കുള്ളതാണ്.''

ഭാരതീയമാനവികാദർശത്തിൻെറ മധുരഫലങ്ങളിലൊന്നെന്നാണ് ഇതിനെ സ്വാമി വിവേകാനന്ദൻ വിശേഷിപ്പിച്ചിട്ടുള്ളതു്. ഏഷ്യാഭൂഖണ്ഡത്തിലുടനീളം ഒരേപോലെ സമാധാനപൂർവ്വം ബുദ്ധമതം പ്രചരിച്ചതും അദ്ദേഹം വിവരിച്ചിട്ടുണ്ട്. കവച്ചുയ്ക്കുള്ള ഏതൊരു മനോഭാവത്തോടും പെരുമാററത്തോടുമൊപ്പം മാനവികത നിലകൊള്ളുകയില്ല. അതുപോലെ അസഹിഷ്ണുത നിറഞ്ഞ ഏതൊരു മനോഭാവത്തോടും പെരുമാററത്തോടുമൊപ്പവും അതു നിലകൊള്ളുകയില്ല. ഭാരതത്തിൻെറ മാനവികദർശനം ഞാൻ നേരത്തെ പറഞ്ഞതുപോലെ അവളുടെ തന്നെ ദേശീയസമൂഹത്തിൽ നടപ്പിൽ വരുത്തുന്നതിലാണ് ഭാരതം പരാജയപ്പെട്ടിരിയ്ക്കുന്നതു്. ഈ പരാജയത്തെ തിരുത്തുന്നതിലും ഭാരതത്തിലിക്കാലത്തു് ഒരു മാനവസമൂഹം പ്രാസ്ഥാനികമായി ഉളവാകുന്നതിലും സ്വാമി വിവേകാനന്ദൻെറ സംഭാവന വളരെ വലുതാണ്. അദ്ദേഹം ഭാരതത്തെ നൂററാണ്ടുകളായുള്ള അവളുടെ ഏകാന്തതയിൽ നിന്നു മോചിപ്പിച്ച് ഈയൊരു ലക്ഷ്യം നേടുന്നതിനുവേണ്ടി നൂതനമായ അന്തർദ്ദേശീയജീവിതത്തിൻെറ മുഖ്യധാരയിലേയ്ക്കുകൊണ്ടുവന്നു. ഞാൻ മുമ്പു പറഞ്ഞതുപോലെ ആധുനികപാശ്ചാത്യചിന്തയുടെ മാനുഷികവും ബൗദ്ധികവുമായ സമ്പത്തിൽ അദ്ദേഹം അഗാധമായി മുഴുകിയിരുന്നു. പ്രസ്തുതചിന്തയുടെ സിദ്ധാന്തപരവും പ്രായോഗികവുമായ സംഭാവനകൾ ശാസ്ത്രരംഗത്തും രാഷ്ട്രീയവും സാമ്പത്തികവുമായ സംഭാവനകൾ സാമൂഹ്യരംഗത്തുമാണ് വ്യാപിച്ചിരിയ്ക്കുന്നതു്. ആധുനികസന്ദർഭത്തിൽ മാനവപാരസ്പര്യങ്ങളുടെ അന്തർദ്ദേശീയസ്വഭാവത്തെക്കുറിച്ച് അദ്ദേഹം പൂർണ്ണമായും ബോധവാനായിരുന്നു. തൻെറ രാഷ്ട്രത്തെ മററു ജനതകളുടെ മലിനീകരണത്തിൽനിന്ന് അകററി നിർത്തുന്ന പിന്തിരിപ്പനായ ഒരു സങ്കുചിതദേശസ്നേഹിയുടെ കർമ്മം അദ്ദേഹത്തിനുണ്ടായിരുന്നില്ല. മററു രാഷ്ട്രങ്ങളുടെ അന്തസ്സിൻെറയും സ്വാതന്ത്ര്യത്തിൻെറയും മുകളിലൂടെ സങ്കുചിതദേശീയതയുടെ തേരോടിയ്ക്കുന്ന പിന്തിരിപ്പൻ ദേശസ്നേഹിയുമായിരുന്നില്ല. അദ്ദേഹം ഭാരതത്തെ അങ്ങനെ അഗാധമായി സ്നേഹിച്ചു. എന്നാൽ അതേ വികാരവായ്പോടുകൂടി അദ്ദേഹം സകല മനുഷ്യരാശിയേയും സ്നേഹിച്ചു.

## 16 സ്വാമി വിവേകാനന്ദൻ— അന്തർദ്ദേശീയതയുടെ ആചാര്യൻ

സ്വാമി വിവേകാനന്ദന്റെ രാജ്യത്തിലെ മാനവവികാസത്തിനുള്ള അദ്ദേഹത്തിന്റെ പദ്ധതി ഒററപ്പെട്ട നിവാരകമായ ദേശീയ സന്ദർഭത്തിലല്ല, മറിച്ച് അന്തർദേശീയമായ സഹകരണത്തിന്റെ വിശാല സന്ദർഭത്തിൽ നേടുന്നതിനാണ് അങ്ങനെ തയ്യാറാക്കിയത്. അദ്ദേഹം അന്തർദേശീയതയേയും അന്തർദേശീയസഹകരണത്തേയും അവ അന്തർദേശീയസത്യങ്ങളാവുന്നതിനു വളരെ മുമ്പുതന്നെ പിൻതാങ്ങിയിരുന്നു. 1897ൽ 'വേദാന്തവും ഭാരതീയജീവിതത്തിൽ അതിന്റെ പ്രയോഗവും' എന്ന വിഷയത്തെ അധികരിച്ച് അദ്ദേഹം നടത്തിയ പ്രഭാഷണത്തിൽ വേദാന്തസംബന്ധിയായ മാനവഐക്യത്തിന്റെ ഈ ദർശനമാണ് ഉയർത്തിപ്പിടിച്ചത്. (C. W. S. V II പേജ് 132–133)

'ഉപനിഷത്തുകളിൽനിന്ന് ലോകം കൈക്കൊള്ളാൻ കാത്തുനില്ക്കുന്ന രണ്ടാമത്തെ വമ്പിച്ച ആശയം ബ്രഹ്മാണ്ഡത്തിന്റെ ഏകരൂപതയത്രേ. പഴഞ്ചൻ അതിരുകളും ഭിന്നതകളും അതിവേഗം മാഞ്ഞുപോയ്ക്കൊണ്ടിരിക്കുകയാണ്. ലോകത്തിന്റെ നാനാഭാഗങ്ങളെ വിദ്യുത്ച്ഛക്തിയും ആവിയന്ത്രവും ഗതാഗതബദ്ധമാക്കിയിരിക്കുന്നു. ഇതിന്റെ ഫലമായി, നമ്മുടെ നാട്ടിനപ്പുറത്തുള്ള രാജ്യങ്ങളിലെല്ലാം രാക്ഷസന്മാരും, കുട്ടിച്ചാത്തന്മാരുമാണെന്ന് ഹിന്ദുക്കളായ നാം ഇനി മേൽ പറയുകയില്ല. നാം നാട്ടിൽനിന്ന് വെളിയിൽ പോകുമ്പോൾ കാണുന്നത് അതേ സഹോദരമനുഷ്യനെയാണ്. ഉപകരിക്കാൻ കെല്പുള്ള അതേ ശുഭാശംസക്കു പററിയ അതേ മുണ്ടുകളാണ് അയാൾക്കുള്ളത് ചിലപ്പോൾ, നമ്മുടെ നാട്ടുകാരെ അപേക്ഷിച്ച്, അവർ മെച്ചം കൂടിയവരുമാണ്. അവർ ഇവിടെ വരുമ്പോൾ അതേ സൗഭ്രാത്രവും, അതേ സന്തുഷ്ടിയും, അതേ ശുഭാശംസയുമാണ് കാണുന്നത്. ദുഃഖങ്ങൾക്കൊക്കെ കാരണം അജ്ഞാനമാണെന്നു നമ്മുടെ ഉപനിഷത്തുകൾ പറയുന്നു. സാമൂഹികമാകട്ടെ, ആദ്ധ്യാത്മികമാകട്ടെ ഏതു ജീവിതാവസ്ഥകളിൽ പരീക്ഷിച്ചാലും ശരി സർവ്വഥാ അതു് സത്യമാണുതാനും. അജ്ഞാനമാണ് നമ്മെക്കൊണ്ട് പരസ്പരം വിദ്വേഷിപ്പിക്കുന്നത്. നാം പരസ്പരം അറിയുമ്പോൾ പെട്ടെന്ന് നാം സ്നേഹിച്ചുപോകുന്നു, സ്നേഹിക്കണം. നാം ഒന്നല്ലേ? പ്രതിബന്ധമുണ്ടായിട്ടും, അങ്ങനെ ഒററക്കെട്ടായി നാം നിലകൊള്ളുന്നു, രാഷ്ട്രീയസാമൂഹ്യശാസ്ത്രങ്ങളിൽപ്പോലും, ഇരുപതു കൊല്ലം മുമ്പെന്നപോലെ ജനതകളെ സ്പർശിച്ചിരുന്ന പ്രശ്നങ്ങൾക്ക് അവരോട് മാത്രം ബന്ധപ്പെട്ട അടിസ്ഥാനത്തിൽ സമാധാനം

കണ്ടെത്തുക ഇനിയും സാദ്ധ്യമല്ല. ആ പ്രശ്നങ്ങരം വമ്പിച്ച പരിണാമങ്ങരം, ഭീകരമായ ആകാരങ്ങരം കൈക്കൊള്ളുകയത്രേ ചെയ്യുന്നതു്. രാഷ്ട്രീയമായ അടിസ്ഥാനങ്ങരം ചൊരിയുന്ന വിശാലതര പ്രകാശത്തിലേ അവക്കു് സമാധാനം കണ്ടെത്താൻ കഴിയൂ. ഇന്നത്തെ മുറവിളി മിഥ്യോ രാഷ്ട്രീയമായ സ്ഥാപനങ്ങരംക്കും കൂട്ടുകെട്ടുകരംക്കും, നിയമങ്ങരംക്കും വേണ്ടിയാണു്. ഉറച്ച ഒരുമയുടെ തെളിവാണതു്. പ്രകൃതിശാസ്ത്രമണ്ഡലത്തിൽ നാം ചെല്ലുംതോറും ജഡവസ്തുവിനെക്കുറിച്ചു് സമാനവും, വിശാലവുമായ ഒരഭിപ്രായഗതിയിലാണു് അവർ എത്തിച്ചേരുന്നതു്. ഇപ്പോരം ജഡവസ്തുവിനെക്കുറിച്ചു്, ബ്രഹ്മാണ്ഡത്തെക്കുറിച്ചു് പറഞ്ഞുപോരുന്നതു്, അതൊരു ഭൂതരാശിയാണെന്നു്, ഒരു വമ്പിച്ച ഭൂതസാഗരമെന്നത്രേ. നിങ്ങളും ഞാനും സൂര്യനും, ചന്ദ്രനും — മറെറന്തും — ആ സാഗരത്തിലെ ക്ഷുദ്രവും സദൃശവുമായ നീർച്ചുഴികളാണു്, അതിലേറെയൊന്നുമല്ല. മാനസികമായി പറഞ്ഞാൽ, വിശ്വവ്യാപകമായ ഒരു ചിന്താപാരാവാരമാണതു്; നാമൊക്കെ അതിലുള്ള ക്ഷുദ്രവും, സദൃശവുമായ നീർച്ചുഴികരം. ചൈതന്യമെന്ന നിലയിൽ അതിനു ചലനമില്ല, പരിണാമമില്ല. കൂടസ്ഥവും, നിരന്തരവും ഏകരസവുമായ ആത്മാവാണതു്. സദാചാരത്തിനുള്ള മുറവിളിയും വരുന്നുണ്ടു്; നമ്മുടെ ഗ്രന്ഥങ്ങളിൽ അതു കാണാം; സദാചാരത്തിനുള്ള വ്യാഖ്യാനം, ധമ്മശാസ്ത്രത്തിൻെറ ഉറവിടം — ഇതും ലോകത്തിനാവശ്യമാണു് ഇവിടെനിന്നു് അതു് കിട്ടും.'

റോമയിൻ റോളാങ്ങ് വിവേകാനന്ദൻെറ ജീവചരിത്രം എന്ന ഗ്രന്ഥം ഉപസംഹരിയ്ക്കുന്നതു് ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും മാനവഏകതയ്ക്കുവേണ്ടി തുടങ്ങിവെച്ച പ്രവത്തനങ്ങളിലേയ്ക്കു് ശ്രദ്ധ തിരിയ്ക്കുവാൻ പാശ്ചാത്യരെ ക്ഷണിച്ചുകൊണ്ടാണു്. (പേജ് 344–48)

അവർ അവരോടു സംസാരിക്കുമ്പോരം പോലും വിവേകാനന്ദന്മാർ മാനുഷ്യകത്തോടാണു് സംസാരിച്ചതു്.

രണ്ടു ഭാരതീയാചാര്യന്മാർ തുടങ്ങിവച്ച പ്രവത്തനങ്ങരം നിശ്ചയദാർഢ്യത്തോടെ മററുള്ളവർ ലോകത്തിൻെറ ഇതരഭാഗങ്ങളിൽ തുടരണം. ഒരു മനുഷ്യൻ കഴിയ്ക്കുന്നതു് ഏതൊരു തരത്തിലുമായിക്കൊള്ളട്ടെ, പവ്വതത്തിൻെറ മറുവശത്തു് ഈയിടയ്ക്കു് കുഴിയ്ക്കപ്പെട്ടതു് അദ്ദേഹം ഒന്നിനേയും എതിത്തില്ല.

യൂറോപ്പിലെ എൻെറ സുഹൃത്തുക്കളേ, കടന്നുവരുന്ന ശ്വാസോച്ഛ്വാസം ഭിത്തിയിലൂടെ ശ്രദ്ധിയ്ക്കുവാൻ ഞാൻ പറഞ്ഞിട്ടുണ്ടു്. ഏഷ്യ–അവളെ ചെന്നു സ്വീകരിയ്ക്കു അവരം നമുക്കുവേണ്ടിയാണു് പ്രവത്തി

ട്ടുന്നതു്. നാം അവയ്ക്കുവേണ്ടിയും. ഏഷ്യയും യൂറോപ്പും ആത്മാവിൻെറ രണ്ടു പകുതികളാണു്. മനുഷ്യൻ ഇതുവരെ പൂർണ്ണനായിട്ടില്ല. അവൻ ആവണം.

സമകാലികപ്രാധാന്യമേറെയുള്ള സ്വാമി വിവേകാനന്ദൻെറ മഹത്തായ ചിന്താവിഷയത്തെക്കുറിച്ച് നിങ്ങളോടു സംസാരിക്കുന്നതിനു് എനിക്കു് സാഹചര്യവും അവകാശവും തന്നതിൽ ഞാൻ എന്നും സന്തുഷ്ടനായിരിക്കും.

(സ്വാമിജിയുടെ പ്രഭാഷണത്തിനിടയിൽ ഈ സമയത്തു് ഒരു ശ്രോതാവു് സ്വാമി വിവേകാനന്ദനിൽ ലിയോ ടോൾസ്റ്റോയിക്കുള്ള താത്പര്യം ചൂണ്ടിക്കാട്ടി.)

## 17 ടോൾസ്റ്റോയിയും സ്വാമി വിവേകാനന്ദനും

അതു ശരിയാണു്. ഏതാണ്ടു് 1905ലാണു് സ്വാമി വിവേകാനന്ദൻെറ രാജയോഗം എന്ന ഗ്രന്ഥം ടോൾസ്റ്റോയി ആദ്യമായി പഠിച്ചതു്. സ്വാമി വിവേകാനന്ദൻെറ ആദ്ധ്യാത്മികതയിലും മാനവികതയിലും അദ്ദേഹം അങ്ങേയററം ആകൃഷ്ടനായി. എന്തുകൊണ്ടെന്നാൽ ആ മാനവികത സാർവ്വലൗകികമായിരുന്നു. വേദാന്തത്തിൽനിന്നും ഉൾക്കൊണ്ട അഗാധമായ മാനവദർശനത്തിൻെറ അടിസ്ഥാനത്തിലായിരുന്നു അതു്.

യാസ്നയായിലെ ടോൾസ്റ്റോയിയുടെ ഗ്രന്ഥശാലയിൽ അദ്ദേഹത്തിൻെറ സെക്രട്ടറി ബുൾഗക്കോവിൻെറ ഒരു ഗ്രന്ഥം ഞാൻ കാണുകയുണ്ടായി. ടോൾറ്റ്സ്റ്റോയിയുടെ മരണത്തിനുശേഷം 1911–നും 1916നുമിടയിൽ തയ്യാറാക്കിയ ഗ്രന്ഥങ്ങളെക്കുറിച്ചുള്ള വിവരണങ്ങളടങ്ങുന്ന ഒരു പുസ്തകം ഞാനവിടെ കണ്ടു. സ്വാമി വിവേകാനന്ദനേയും ശ്രീരാമകൃഷ്ണനേയും കുറിച്ച് ഈ ഗ്രന്ഥത്തിൽ കണ്ട ചില രസകരങ്ങളായ കാര്യങ്ങൾ ഞാൻ കുറിച്ചെടുത്തു. (ഒരു തീർത്ഥാടകൻെറ വിശ്വവീക്ഷണം (V. I. പേജ് 468–69)

മദ്രാസിലെ 'ബ്രഹ്മവാദിൻ' എന്ന പത്രികയിൽനിന്നു് ശ്രീരാമകൃഷ്ണപരമഹംസൻെറ വചനങ്ങൾക്കു നേരെ അദ്ദേഹത്തിൻെറ സെക്രട്ടറി കുറിച്ചതു് വായിക്കുന്നു.

''കറുത്ത പെൻസിൽകൊണ്ടു് ടോൾസ്റ്റോയിയുടെ അഭിപ്രായങ്ങൾ രേഖപ്പെടുത്തിയിരുന്നു, ടോൾസ്റ്റോയി ഇതു വായിച്ചിരിക്കാനിടയുള്ളതു് 1910 – ൽ ആയിരിക്കണം. ഗ്രന്ഥകാരൻ തന്നെയാവണം യസ്നയാപോളിയാനയിലേയ്ക്കിതയച്ചതു്; അക്കാലത്തു് അദ്ദേഹം ടോൾസ്റ്റോയിയെ നേരിട്ടുവന്നു കാണുന്നതിനു് തയ്യാറാ

യിട്ടുണ്ട്. ടോാംസ്റ്റോയിയുടെ സുഹൃത്തും ഭിഷഗ്വരനുമായ മാക്കോവ്ട്സ്കിയാണ് ഈ തെളിവുകാം നല്കിയതു്.

1900 ഫെ: 6 –ാം തീയതി ടോാംസ്റ്റോയ് സെർഗങ്കോവിനെഴുതി. (ഒരു ഏഷ്യനെഴുത്തുകാരൻ. അദ്ദേഹത്തിൻെറ മകൻ ടോാംസ്റ്റോയിയുടെ സുഹൃത്താണ്.)

"തിയോസഫിക്കൽ പത്രികകളിൽനിന്നു് ഞാൻ ശ്രീരാമകൃഷ്ണനെപ്പററി കേട്ടിട്ടുണ്ട്. നിങ്ങാം എനിക്കയച്ചുതന്നതുപോലെ മനോഹരങ്ങളായ ആശയങ്ങാം മറെറാരിടത്തുമില്ല. അവ നിങ്ങാംക്കെവിടുന്നാണ് ലഭിച്ചതു്?

പുസ്തകത്തിൻെറ തുടക്കുള്ള ഏതാനും പേജുകാം ശ്രീരാമകൃഷ്ണവചനങ്ങളെപ്പററി ടോാംസ്റ്റോയി രേഖപ്പെടുത്തിയ അഭിപ്രായങ്ങളുടെ പേജുകളും ഖണ്ഡികകളും രേഖപ്പെടുത്തുന്നതിന് ബ്യാംഗക്കോവിനു സമപ്പിച്ചതാണ്. (പുസ്തകത്തിലാകെ 1000 വചനങ്ങളുണ്ട്.)

ഭാരതീയദർശനം, സാഹിത്യം, മതം എന്നീ വിഷയങ്ങളിൽ അവിടെ കണ്ട ഗ്രന്ഥങ്ങളും അവയെക്കുറിച്ചദ്ദേഹം രേഖപ്പെടുത്തിയ അഭിപ്രായങ്ങളും ഭാരതീയചിന്തയിൽ അദ്ദേഹത്തിനുള്ള താത്പര്യത്തെ വിളിച്ചറിയിക്കുന്നു. ഉപനിഷത്തുകളും, രാമായണവും, ബുദ്ധകഥകളും അദ്ദേഹത്തെ ഹഠാദാകർഷിച്ചിരുന്നു.

ബ്യാംഗക്കോവിൻെറ അഭിപ്രായത്തിൽ അദ്ദേഹത്തിൻെറ സമകാലികനായിരുന്ന സ്വാമി വിവേകാനന്ദൻെറ രചനകളും അദ്ദേഹം വളരെ ശ്രദ്ധയോടും താത്പര്യത്തോടുംകൂടി പഠിച്ചിരുന്നു. സ്വാമിജിയുടെ "ദൈവവും ആത്മാവും" വായിച്ചിട്ട് 1905 ജൂലൈ 4 –ാം തീയതി ടോാംസ്റ്റോയ് തൻെറ ഡയറിയിലെഴുതി.

ദൈവത്തെക്കുറിച്ചുള്ള വിവേകാനന്ദൻെറ അദ്ഭുതകരമായ ഗ്രന്ഥം ഞാൻ വായിച്ചു. ഇതു് ഞാൻതന്നെ തർജ്ജമ ചെയ്യണമെന്നു് വിചാരിക്കുന്നു.

സ്വാമി അഭേദാനന്ദൻെറ "അനുഗ്രഹത്തിലേക്കുള്ള പന്ഥാവു്" ടോാംസ്റ്റോയി റഷ്യൻ ഭാഷയിലേക്കു് തർജ്ജമ ചെയ്തിട്ടുണ്ട്. (സാഹിത്യസർവ്വസ്വത്തിലുാംപ്പെടുത്തിയിട്ടുള്ള ഈ പ്രബന്ധം സ്വാമി വിവേകാനന്ദൻെറയാവാനാണ് സാദ്ധ്യത. Vol II P. 406 – 15)

അദ്ദേഹത്തിൻെറ ഗ്രന്ഥശേഖരത്തിൽ ഒരു ഗ്രന്ഥം I. F. നഷീവിൻസിൻെറ "റഷ്യയിലെ ജനങ്ങളുടെ വാക്കുകാം" എന്നതാണ്. അതിൽ വിവേകാനന്ദൻെറ രണ്ടു രചനകളും ഉാംപ്പെടുത്തിയിട്ടുണ്ട്. ദൈവവും മനുഷ്യനും. പിന്നെയൊരു കവിത "സൃഷ്ടിയുടെ സ്തോത്രവു്'മാണ്.

ടോൾസ്റ്റോയിയുടെ ഗ്രന്ഥശേഖരത്തിലെ ഭാരതസംബന്ധിയായ ഗ്രന്ഥങ്ങളെപ്പററിയുള്ള ബ്യൂംഗക്കോവിൻെറ ലേഖനം പൗരസ്ത്യശാസ്ത്രസംഘത്തിൻെറ ലഘുവിവരണം എന്ന സമാഹാരത്തിലാണ് പ്രകാശനം ചെയ്തിട്ടുള്ളത്. (301 – ഇന്ത്യയും പാക്കിസ്ഥാനും, ശാസ്ത്രഅക്കാദമി, മോസ്കോ 1959) അതിൽ ഈ വിഷയത്തെക്കുറിച്ച് കൂടുതൽ രസകരങ്ങളായ വിവരങ്ങളുണ്ട്.

മതത്തെ തള്ളിക്കളഞ്ഞെങ്കിലും ആദ്ധ്യാത്മികമൂല്യങ്ങളെ തേടുന്ന റഷ്യയുടെയും ചിരപുരാതനമായ തത്വചിന്തയുടെയും പൈതൃകമുൾക്കൊള്ളുന്ന ഭാരതത്തിൻെറയും ഇടയിലെ ഉറച്ച കണ്ണിയായി ടോൾസ്റ്റോയിയെ കണക്കാക്കാം: ഈ പുരാതനസംസ്കാരമാണ് ടോൾസ്റ്റോയിയെയും ഗീഥേയെയും, മററു പാശ്ചാത്യചിന്തകന്മാരെയും ആകർഷിച്ചത്.

ഷ്ഫ്മാൻ രചിച്ച ഒരു റഷ്യൻ ബുക്കുണ്ട്. ''ടോൾസ്റ്റോയിയും കിഴക്കും''. ആ ഗ്രന്ഥത്തിൽ ശ്രീരാമകൃഷ്ണ–വിവേകാനന്ദന്മാരോടൊപ്പം ടോൾസ്റ്റോയിക്ക് ഭാരതത്തോടുള്ള ബന്ധത്തെ പത്തു പുറങ്ങളിലായി വിവരിച്ചിരിക്കുന്നു. (P–190 – 200)

## 18 ഉത്തിഷ്ഠത! ജാഗ്രത!

നാളത്തെ എൻെറ പ്രഭാഷണത്തിൽ ഈ വിഷയത്തിൻെറ മററു ചില സവിശേഷതകൾ കൂടി ചൂണ്ടിക്കാണിക്കാം. കാരണം ഇന്ന് നമ്മുടെ സമയം വളരെ പരിമിതമാണ്. ബഹുമുഖപ്രതിഭനായ സ്വാമി വിവേകാനന്ദൻെറ സന്ദേശങ്ങളിൽ ചിലതുമാത്രം ദേശീയവും അന്തർദ്ദേശീയവുമായി പ്രാധാന്യമുള്ള അദ്ദേഹത്തിൻെറ മാനവദർശനത്തിനു പ്രത്യേക പരിഗണനകൊടുത്തുകൊണ്ട് ഞാൻ ചർച്ച ചെയ്യുകയുണ്ടായി. അദ്ദേഹത്തിൻെറ സാഹിത്യത്തിൽ ഒരു മനോഹരമായ ആഹ്വാനമുണ്ട്. അതു് ഇത്തരുണത്തിൽ നിങ്ങളോട് പറയണമെന്നു ഞാനാഗ്രഹിക്കുന്നു. 'വേദാന്തലക്ഷ്യം' എന്ന അദ്ദേഹത്തിൻെറ പ്രഭാഷണത്തിൽ നിന്നാണിതു്. (C W S V III 85 86)

''നമ്മുടെ നാട്ടിലെ യാഥാസ്ഥിതികർ സാധാരണക്കാരെ ഇത്രയും കാലം ചവിട്ടിമെതിക്കുകയായിരുന്നു. അവസാനം അവർ സ്വയം മനുഷ്യരാണെന്ന കാര്യംതന്നെ വിസ്മരിച്ചതുപോലെയായി.'' ''അതിനാൽ പാവങ്ങൾ നമ്മുടെ നാട്ടിലെ ചവിട്ടിയരക്കപ്പെട്ട ജനസഞ്ചയം തങ്ങൾ യഥാർത്ഥത്തിൽ ആരാണെന്ന് അറിയുകയും, കേൾക്കുകയും വേണം. അതേ, ജാതിയും, ജന്മവും, ദൗർബ്ബല്യവും, പ്രാബല്യവും വകവെയ്ക്കാതെ, ഓരോ പുരുഷനും, സ്ത്രീയും, ശിശുവും കേൾക്കട്ടെ. അറിയട്ടെ, പ്രബലൻെറയും, ഉന്നതൻെറയും

അവനവൻെറയും, ഓരോരുത്തൻെറയും പിമ്പിൽ പെരുമയും നന്മയും, കൈവരുത്തുവാനുതകുന്ന അനന്തമായ സാദ്ധ്യതയും, സാമത്ഥ്യവും നിശ്ചിതമാക്കി നിലകൊള്ളുന്നതു് അഖണ്ഡമായ ആത്മാവാണെന്നു് ഓരോ ആത്മാവിനോടും നമുക്കു് പ്രഖ്യാപിക്കാം. ''ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാന്നിബോധത'' ''എഴുന്നേല്ക്കുക, ഉണരുക, ലക്ഷ്യത്തിലെത്തുന്നതുവരെ നില്ക്കാതെ മുന്നോട്ടു് നീങ്ങുക.'' ഉണരൂ, എഴുന്നേല്ക്കൂ, ദൗർബ്ബല്യമുളവാക്കിയ മയക്കത്തിൽ നിന്നുണരൂ. സത്യത്തിൽ ആരുമില്ല ദുർബ്ബലരായിട്ടു്, ആത്മാവു് അപരിമിതനാണു്'' സവ്വശക്തനാണു്, സവ്വജ്ഞനാണു്, എഴുന്നേററു് നില്ക്കൂ, ആത്മസത്തയെ മികപ്പിക്കൂ. നിങ്ങളിലുള്ള ഈശ്വരനെ പ്രഖ്യാപിക്കൂ; അവിടത്തെ നിഷേധിക്കരുതു്. അതിരററ നൈഷ്കർമ്മ്യം, അതിരററ ദൌർബ്ബല്യം, അതിരററ മയക്കുറക്കം, ഇന്നുവരെ, ഇന്നും നമ്മുടെ വംശ്യരെ വശപ്പെടുത്തിയിരിക്കയാണു്. അല്ലയോ, ആധുനികഹിന്ദുക്കളേ, നിങ്ങരം ഈ മയക്കുറക്കത്തിൽനിന്നുണരുവിൻ ! അതിലേയ്ക്കുള്ള വഴി നിങ്ങളുടെ വിശുദ്ധഗ്രന്ഥങ്ങളിൽത്തന്നെ തെളിഞ്ഞുകിടപ്പുണ്ടു്. സ്വസ്വരൂപം അവനവനെ ഉദ്ബോധിപ്പിക്കുക. എല്ലാവരെയും ഉദ്ബോധിപ്പിയ്ക്കുക. ഉറങ്ങുന്ന ആത്മാവിനെ ചെന്നു വിളിക്കുക. എങ്ങനെ അതുണരുന്നു എന്നു നോക്കിക്കാണുക; ശക്തി വന്നുകൂടും; മഹനീയത വന്നുകൂടും; നന്മ വന്നുകൂടും' വിശുദ്ധി വന്നുകൂടും; ഉത്കൃഷ്ടമായതെല്ലാം വന്നുകൂടും. ഉറക്കത്തിൽ വീണ ഈ ആത്മാവു് ഉണന്നു് ബോധപൂവ്വം പ്രവത്തിക്കുമ്പോരം.''

സ്വാമി വിവേകാനന്ദൻെറ എല്ലാ ആഹ്വാനങ്ങളും എവിടെയുള്ള മനുഷ്യനേയും അവൻെറ ദൗബ്ബല്യത്തിൻെറ സംമോഹനത്തിൽ നിന്നും തട്ടിയുണർത്തുന്നതായിരുന്നു. 'ഉത്തിഷ്ഠത ജാഗ്രത' എന്ന ഈ ഒരു കാഹളം അദ്ദേഹത്തിൻെറ പല രചനകളിലും നിങ്ങരംക്കു കാണാം. കഠോപനിഷത്തിലെ (3–14) പ്രസിദ്ധമായ മന്ത്രത്തിനു അദ്ദേഹം നല്കുന്ന സ്വതന്ത്രപരിഭാഷയാണതു്. മൂലസംസ്കൃതത്തിൽ ഇതു് മഹത്തായൊരു പ്രഖ്യാപനമാണു്. ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യവരാന്നിബോധത' അതിൻെറ ഭാഷാപരമായ പരിഭാഷ ഇപ്രകാരമാണു്. ഉണരുക, എഴുന്നേല്ക്കുക, ശ്രേഷ്ഠന്മാരെ പ്രാപിച്ചു് നിങ്ങരം പ്രബുദ്ധരാവുക.' എന്താണു് ലക്ഷ്യം ? എല്ലാ സ്ത്രീകളും പുരുഷന്മാരും അവൻെറ അല്ലെങ്കിൽ അവളുടെ ആദ്ധ്യാത്മികസ്വഭാവത്തെ സാക്ഷാത്ക്കരിയ്ക്കുന്നതാണു് അതു്. ആന്തരികമായ പൂണ്ണതയിൽ നിന്നും മഹത്വത്തിൽനിന്നും രൂപപ്പെടുത്തിയെടുത്ത സാവ്വലൗകികമായ മാനവികപ്രചോദനങ്ങളെ ബാഹ്യലോകത്തിനു നല്കുന്നതാണു് ആ ലക്ഷ്യം. അന്തർദേശീയസമാധാനവും കുററവിമുക്തമായ ഒരു സമൂഹവും അവക്കു നേടണമെന്നുണ്ടെങ്കിൽ ഈ ആധുനിക

യുഗത്തിൻമേലുദ്ധരിച്ച ഉണവ്വാണ് ലോകജനത അനുഭവിക്കേണ്ടതു്. മാനവമഹത്ത്വത്തിൻേറയും അതിൻെറ പ്രതിഷ്ഠാപനത്തിൻേറയും മഹത്തായ ദശ്നം ആധുനികജനതയെ പഠിപ്പിയ്ക്കുന്നതിനു് വിവേകാനന്ദൻ തൻെറ ഊജ്ജത്തിൻെറ ഓരോ ഔൺസും ചെലവഴിച്ചു. ഭാരതത്തിലാണു് ജനിച്ചതെങ്കിലും അദ്ദേഹം തൻെറ അനുകമ്പയിലും വീക്ഷണത്തിലും അന്തർദേശീയ നിലവാരം പുലത്തിയിരുന്നു.

## 19 അമേരിക്കയും വിവേകാനന്ദനും

അദ്ദേഹം നാലു സംവത്സരക്കാലം അമേരിയ്ക്കയിലായിരുന്നപ്പോൾ ഒരാംഗലേയസുഹൃത്തു് അദ്ദേഹത്തിനെഴുതി. എത്രകാലം താങ്കൾ അവിടെയുണ്ടാവും? ദയവായി ഭാരതത്തിലേയ്ക്കു മടങ്ങൂ. അങ്ങയുടെ നാടിനുവേണ്ടി അനേകം പ്രവത്തനങ്ങൾ അങ്ങയെ കാത്തിരിയ്ക്കുന്നു. 1895 ഓഗസ്ററു് ഒമ്പതാം തീയതി അദ്ദേഹം ഈ കത്തിനു് ഒരു മറുപടിയെഴുതി. അദ്ദേഹത്തിൻെറ അന്തർദേശീയ താല്പര്യങ്ങളും അനുകമ്പയും വിശാലമായ ആദ്ധ്യാത്മികതയും മാനവികതയും ആ കത്തിൽ പ്രകടമായി കാണാം. (C. W. S. V. V. പേജ് 318)

'ഒരു വാക്കു കൂടെ, നിശ്ചയമായും ഞാൻ ഭാരതത്തെ സ്നേഹിയ്ക്കുന്നു. എങ്കിലും പ്രതിദിനം എൻെറ കാഴ്ച കൂടുതൽ കൂടുതൽ തെളിഞ്ഞുവരുന്നു. നമുക്കെന്തു ഭാരതം. എന്തു് ഇംഗ്ലണ്ടു്, എന്തു് അമേരിക്ക. അജ്ഞാനികളാൽ മനുഷ്യനെന്നു വിളിക്കപ്പെടുന്ന ആ ഈശ്വരൻെറ ദാസന്മാരാണു് നാം. മരത്തിൻെറ കടക്കൽ വെള്ളമൊഴിക്കുന്നവൻ മരത്തെ ആകെ നനയ്ക്കുകയല്ലേ ചെയ്യുന്നതു്.

സാമൂഹ്യമോ, രാഷ്ട്രീയമോ, ആദ്ധ്യാത്മികമോ ആയ സുസ്ഥിതിക്കു് ഒരടിസ്ഥാനമേ ഉള്ളൂ—ഞാനും എൻെറ സോദരനും ഒന്നെന്നറിയുക. ഇതെല്ലാ നാടുകൾക്കും ജനങ്ങൾക്കും സത്യമാണു്. ഞാൻ പറയട്ടെ, ഇതു് പാശ്ചാത്യർ പൗരസ്ത്യരെക്കാൾ വേഗത്തിൽ സാക്ഷാത്ക്കരിക്കും—അവരാകട്ടെ (പൗരസ്ത്യർ) ആ ആശയം രൂപപ്പെടുത്തി, കുറച്ചുപേക്കു് വ്യക്തിഗതസാക്ഷാത്ക്കാരം ഉളവാക്കി സ്വയം ഏതാണ്ടു് പ്രക്ഷീണരായിരിക്കയാണു്. അതു് സുന്ദരതരമായൊരാശയമാണു്. അദ്ദേഹം അങ്ങേയററം ഭാരതീയനായിരുന്നു. എന്നാലതു നിവാരകമായല്ലായിരുന്നു. അതുകൊണ്ടു് അമേരിക്കയിലെ ജനങ്ങൾ സ്വാമി വിവേകാനന്ദനെ അമേരിക്കയുടെ അവിഭാജ്യഘടകമെന്നോണം ഉൾക്കൊണ്ടിരിയ്ക്കുന്നു. കഴിഞ്ഞവഷം ഒരു പ്രസംഗപര്യടനത്തിനുവേണ്ടി ഞാൻ അമേരിയ്ക്കയിലുണ്ടായിരുന്നു. ആ രാജ്യം അതിൻെറ 1776ലെ സ്വാതന്ത്ര്യത്തിൻെറ രണ്ടാം വാഷികം കൊണ്ടാടുകയായിരുന്നു. ആ സന്ദഭത്തിൽ ആദ്യമായി അമേരിക്കൻ

രാഷ്ട്രം അമേരിക്കയുടെ ചരിത്രത്തിൽ സ്വാമി വിവേകാനന്ദൻെറ പ്രാധാന്യത്തെ അംഗീകരിച്ചു. അവർ ഇന്തോ – അമേരിക്കൻ സംസ്കാരത്തിൻേറയും ആദ്ധ്യാത്മികതയുടെയും വിശാലപാരസ്പര്യങ്ങളുടെ കണ്ണിയെന്ന നിലയിൽ സ്വാമി വിവേകാനന്ദനെ അംഗീകരിച്ചു. ഈ സത്യം വാഷിംഗ്ടൺ D, C യിലെ സ്മിത്ത്സോണിയൻ സംഘടന പ്രസിദ്ധീകരിച്ച 'വിദേശികരം അമേരിക്കയിൽ; നൂതന രാഷ്ട്രത്തിലെ സന്ദർശകർ 1776—1914'എന്ന രസാവഹമായ ഗ്രന്ഥത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഞാനീ പുസ്തകത്തിലൂടെ കടന്നു പോയപ്പോരം അതെന്നെ വല്ലാതെ ആകർഷിച്ചു. പോളണ്ട് ചെക്കോസ്ലോവാക്യ, ഹങ്കറി, ആസ്ട്രിയ, ക്യൂബ, ഫ്രാൻസ്, ഇംഗ്ലണ്ട്, ചൈന, എന്നിവിടങ്ങളിൽനിന്നും കൂടാതെ മററു ചില രാഷ്ട്രങ്ങളിൽനിന്നുമായി ഈ കാലഘട്ടങ്ങളിൽ അമേരിക്ക സന്ദർശിച്ച ഇരുപത്തി ഒമ്പതുപേരെക്കുറിച്ചുള്ള രസാവഹങ്ങളായ കാര്യങ്ങരം ഈ പുസ്തകത്തിലുണ്ട്. 1811—1813 കാലങ്ങളിൽ അമേരിക്ക സന്ദർശിച്ച ഫിലാഡൽഫിയയിലെ റഷ്യൻ വിദേശകാര്യത്തലവൻെറ സെക്രട്ടറിയായിരുന്ന റഷ്യയിലെ 'പാവൽസ്വിൻ'ഉം ഇതിൽപെടുന്നു.

ഭാരതത്തിൽ നിന്നുള്ള ഒരേ ഒരു പ്രതിനിധി സ്വാമി വിവേകാനന്ദനാണ്. പുസ്തകത്തിൽ അദ്ദേഹത്തിൻെറ പേരു് ഇരുപത്തിനാലാമതാണ് കൊടുത്തിരിക്കുന്നത്. പുസ്തകം കൂടാതെ ഞാൻ നാഷണൽ പോർട്രയിററ് ഗാലറിയിൽ സ്മിത്ത് സോണിയൻ സംഘടന തന്നെ സംഘടിപ്പിച്ച പ്രദർശനവും കാണുകയുണ്ടായി. മുൻ ചൊന്ന ഇരുപത്തിഒമ്പതു പേരുടെ ഫോട്ടോകളും ലേഖനങ്ങളും എല്ലാമായിരുന്നു അവിടെ. പുസ്തകത്തിൻെറ 238-ാമത്തെ പേജിൽ വിവേകാനന്ദസ്വാമികളുടെ പടത്തിനു താഴെ ഇങ്ങനെ രേഖപ്പെടുത്തിയിരുന്നു.

'1890 ആദ്യം അദ്ദേഹം വിശേഷിപ്പിച്ചിട്ടുള്ളതുപോലെ 'യാങ്കി രാജ്യത്തുകൂടി സഞ്ചരിച്ച സ്വാമി വിവേകാനന്ദൻ ഭൗതികതയിൽ നിലകൊള്ളുന്ന ഒരു സമൂഹത്തെക്കുറിച്ച് ഗഹനമായ ഒരഭിപ്രായം രേഖപ്പെടുത്തുകയും തൻെറ അമേരിക്കൻ ശ്രോതാക്കളുടെ ഭാവന പിടിച്ചു പററുകയും ചെയ്തു. ഇന്തോ – അമേരിക്കൻ ചരിത്രത്തിൽ ഇതു നിർണ്ണായകമായൊരു നാഴികക്കല്ലാണ്. അമേരിക്കൻ സർവ്വകലാശാലകളിലെ വിദ്യാർത്ഥികരം അവരുടെ രാജ്യത്തുള്ള അദ്ദേഹത്തിൻെറ വേദാന്തപ്രസ്ഥാനങ്ങളിലൂടെ അമേരിക്കയ്ക്കു് സ്വാമി വിവേകാനന്ദൻെറ സംഭാവന എന്ന വിഷയത്തിൽ പി. എച്ച് ഡിയ്ക്കുള്ള പ്രബന്ധം രചിക്കുന്നു.

1893 നവംബർ 2-ാം നു- ചിക്കാഗോയിൽനിന്നും അദ്ദേഹമയച്ച ഒരു കത്തിലെ താഴെക്കാണുന്ന വരികരം അമേരിക്കയിലെ മാനവികപരീക്ഷണത്തോടുള്ള അദ്ദേഹത്തിൻെറ അനുമോദം പ്രകടമാക്കുന്നു. (C. W. S. V. V പേജ് - 84)

'അമേരിക്കക്കാക്ക് തങ്ങളുടേതായ കുററങ്ങളുണ്ട്; ഏതു ജനതക്കാണ് അതില്ലാത്തതു് ? എന്നാൽ ഇതാണെൻെറ അന്ത്യനിഗമനം. ഏഷ്യ നാഗരികതയ്ക്കു് വിത്തുപാകി; യൂറോപ്പ് പൗരുഷം വികസിപ്പിച്ചു; അമേരിക്കയാകട്ടെ സ്ത്രീയുടെയും സാമാന്യജനത്തിൻെറയും വികസനത്തിനു് പ്രയത്നിക്കുന്നു. അമേരിക്ക സ്ത്രീയുടെയും തൊഴിലാളിയുടെയും നന്ദനവനമാണ്. ഇപ്പോരം അമേരിക്കൻ സാമാന്യജനങ്ങളെയും സ്ത്രീകളെയും നമ്മുടെതുമായി താരതമ്യപ്പെടുത്തുക. ഉടൻ നിങ്ങരംക്ക് ആ ആശയം പിടികിട്ടും. അമേരിക്കക്കാർ അതിവേഗം ഉദാരാശയരാകയാണ്. അവരെ കട്ടംപിടുത്തക്കാരായ ക്രിസ്ത്യാനികളുടെ മാതൃകകൊണ്ട് അളക്കരുതു്. അത്തരക്കാർ ഇവിടെയുമുണ്ട്, പക്ഷേ അവരുടെ സംഖ്യ വളരെ വേഗം കുറഞ്ഞു വരികയാണ്; ഈ മഹാജനത, അദ്ധ്യാത്മതയിലേയ്ക്കു്—അതാണല്ലോ നമ്മുടെ സ്ഥിരം വീമ്പ്—ശീഘ്രം പുരോഗമിക്കുകയാണ്.'

## 20 ഉപസംഹാരം

ഭാരതത്തിനു മാത്രമല്ല മാനുഷ്യകത്തിനൊന്നാകെ വിവേകാനന്ദൻെറ സംഭാവനയുടെ പ്രാധാന്യം ക്രമേണ ലോകത്തിൻെറ ഇതരഭാഗങ്ങളും മനസ്സിലാക്കി വരുകയാണ്. എല്ലായിടത്തുമുള്ള മാനുഷ്യകത്തിൻെറ ആദ്ധ്യാത്മികജീവിതത്തെ അഗാധമാക്കുന്നതിനും പൌരസ്ത്യപാശ്ചാത്യചിന്തകളെ സമ്യക്കാവുംവിധം സമന്വയിക്കുന്നതിനും സ്വാമി വിവേകാനന്ദൻ അക്ഷീണം പ്രയത്നിച്ചു. ഞാൻ നിങ്ങരംക്കു നന്ദി രേഖപ്പെടുത്തുന്നു. (വലിയ കയ്യടി)

### ചോദ്യോത്തരങ്ങൾ

**ചോദ്യം 1**

ആര്യസമാജസ്ഥാപകനായ ദയാനന്ദസരസ്വതിയുടെ പ്രവർത്തനങ്ങളും സ്വാമി വിവേകാനന്ദൻെറ പ്രവർത്തനങ്ങളുമായുള്ള ബന്ധത്തെക്കുറിച്ച് അങ്ങയുടെ വീക്ഷണം ഞങ്ങളോടു പറയുമോ ?

സ്വാമി ദയാനന്ദൻെറയും സ്വാമി വിവേകാനന്ദൻെറയും ഇടയിൽ സാധർമ്മ്യമുള്ള പല കാര്യങ്ങളുമുണ്ട്. ആധുനികയുഗത്തിൽ ഭാരതത്തെ ഊർജ്ജസ്വലവും പുരോഗമനാത്മകവും ആക്കിത്തീർക്കുന്നതിനു് രണ്ടുപേരും സമർപ്പിതരായിരുന്നു. അവർ രണ്ടുപേരും പൗരാ

ണികഭാരതീയസംസ്കാരത്തിൽനിന്നും പാരമ്പര്യത്തിൽനിന്നുമാണ് പ്രചോദനമുൾക്കൊണ്ടിട്ടുള്ളത്. എന്നാൽ രണ്ടു പേരുടെയും സമീപനരീതിയിൽ അല്പമാത്രമായ വ്യത്യാസമുണ്ട്. ആ വ്യത്യാസമാണ് അവർ രണ്ടുപേരുടെയും പ്രവർത്തനങ്ങളുടെ വൈപുല്യത്തിലും ലക്ഷ്യത്തിലും കാണുന്നത്. സ്വാമി വിവേകാനന്ദൻ ഭാരതത്തിന്റെ വൈദികവും വൈദികാനന്തരവുമായ പൗരാണികതയെ പൂർണ്ണമായും ഉൾക്കൊണ്ടിരുന്നു. അദ്ദേഹം പടിഞ്ഞാറുമായുള്ള ഭാരതത്തിന്റെ ആധുനികബന്ധങ്ങളേയും അംഗീകരിച്ചിരുന്നു. എന്നാൽ സ്വാമി ദയാനന്ദനാവട്ടെ വൈദികാനന്തരഭാരതത്തിലെ മുന്നേറ്റങ്ങളെയോ പാശ്ചാത്യസംഭാവനകളെയോ അംഗീകരിച്ചിരുന്നില്ല. അദ്ദേഹം ഭാരതത്തിന്റെ പൗരാണികതയിൽനിന്നുമാത്രം പ്രചോദനമുൾക്കൊണ്ടുകൊണ്ട് ആധുനികഭാരതത്തെ പുനരുദ്ധരിയ്ക്കുന്നതിനു ശ്രമിച്ചു. നേരെമറിച്ച് സ്വാമി വിവേകാനന്ദനാവട്ടെ ഭാരതപൗരാണികതയെ സമ്പൂർണ്ണമായി എന്നു പറയുമ്പോൾ ഇസ്ലാമികമായ സംഭാവനകളും മററും മററും ഉൾപ്പെടെ ആധുനികപാശ്ചാത്യസംഭാവനകളും ഉൾക്കൊണ്ടുകൊണ്ട് ഭാരതത്തെ പുനരുദ്ധരിയ്ക്കുന്നതിനൊരുങ്ങി. പൗരാണികഭാരതവും ആധുനികഭാരതവും തമ്മിലും പാശ്ചാത്യവും പൗരസ്ത്യവും തമ്മിലുമുള്ള ഒരു ദൃഢബന്ധം കെട്ടിപ്പടുക്കുന്നതിനുവേണ്ടി അദ്ദേഹം അനവരതം പ്രയത്നിച്ചു. അദ്ദേഹം തന്നെ പൗരാണികതയുടെയും ആധുനികതയുടെയും പ്രാചിയുടെയും പ്രതീചിയുടെയും സമഞ്ജസസമ്മേളനമായിരുന്നു. 1909-ൽ ടാഗോർ ബംഗാളിഭാഷയിലെഴുതുകയും പിന്നീട് ടാഗോർകൃതികളുടെ സമ്പൂർണ്ണസമാഹാരമായ രബീന്ദ്രരചനാവലിയിൽ പ്രകാശനം ചെയ്യുകയും ചെയ്ത പ്രബന്ധങ്ങളിൽ അദ്ദേഹം സ്വാമിജിയെ അഭിസംബോധന ചെയ്യുന്നത് കിഴക്കിന്റേയും പടിഞ്ഞാറിന്റേയും സമന്വയബിന്ദു എന്നാണ്. മററുള്ള ആനുകാലികനേതാക്കളിൽനിന്നും വ്യത്യസ്തമായി ടാഗോർ വിവേകാനന്ദസ്വാമികളിൽ കണ്ട ഒരു സവിശേഷത, സ്വാമിജിയുടെ ആശയങ്ങളെല്ലാം ക്രിയാത്മകമായിരുന്നുവെന്നുള്ളതാണ്.

'ഈയടുത്ത കാലത്തു അന്തരിച്ച ആ മഹാപുരുഷൻ, വിവേകാനന്ദസ്വാമികൾ, കിഴക്കിനെ തന്റെ വലത്തുവശത്തും പടിഞ്ഞാറിനെ തന്റെ ഇടത്തുവശത്തും നിർത്തി, താൻ സ്വയം രണ്ടിന്റേയും മദ്ധ്യത്തിൽ നിന്നുകൊണ്ടാണ് ആവിർഭവിച്ചതു്. ഇന്ത്യയെ സങ്കുചിതചിന്തകളുടെ ചട്ടക്കൂടുകൾക്കിടയിൽ ഒതുക്കിനിർത്തി പാശ്ചാത്യചരിത്രത്തിൽനിന്നും സംസ്കാരത്തിൽ നിന്നും മാററി ഒററപ്പെടുത്തുക എന്നതായിരുന്നില്ല അദ്ദേഹത്തിന്റെ ജീവിതലക്ഷ്യം. സ്വീകരിക്കുക. സൃഷ്ടിക്കുക, സമന്വയിക്കുക—ഇവയായിരുന്നു അദ്ദേഹത്തി

ന്റെ ജീവിതലക്ഷ്യം. ഭാരതത്തിന്റെ നേട്ടങ്ങളെ പാശ്ചാത്യ ലോകത്തിനു പരിചയപ്പെടുത്തുകയും പാശ്ചാത്യസംസ്കാരത്തിന്റെ നേട്ടങ്ങളെ ഭാരതത്തെക്കൊണ്ട് അംഗീകരിപ്പിക്കുകയും ചെയ്യുക എന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ ജീവിതലക്ഷ്യംതന്നെ. ഇതു് നേടിയെടുക്കുന്നതിനുവേണ്ടി അദ്ദേഹം തന്റെ ജീവിതത്തെത്തന്നെ ബലി കഴിച്ചുവെന്നു പറയാം.

ഏതാനും വർഷങ്ങൾ കഴിഞ്ഞു് സ്വാമി വിവേകാനന്ദന്റെ മാനുഷികതാവികസനപരിപാടികളുടെ ആഴവും പരപ്പും വ്യക്തമാക്കിക്കൊണ്ട് 'പ്രവാസി'യിൽ രവീന്ദ്രനാഥടാഗോർ ഇപ്രകാരം എഴുതുകയുണ്ടായി: സമകാലീകരാഷ്ട്രനേതാക്കളെക്കാൾ നിന്നും വ്യത്യസ്തമായ, മനുഷ്യന്റെ ഉള്ളിൽ അന്തർല്ലീനമായി കുടികൊള്ളുന്ന അനന്തസാദ്ധ്യതകളെക്കുറിച്ചുള്ള സ്വാമിജിയുടെ ആശയസംഹിതകളെ അദ്ദേഹം ഇപ്രകാരം വിലയിരുത്തുന്നു:

'ഈ കഴിഞ്ഞ കാലഘട്ടത്തിൽ വിധിനിഷേധങ്ങളുടെ ചട്ടക്കൂടിൽപ്പെടാത്ത, മഹത്തായ ഒരു സന്ദേശം ലോകത്തിനു പ്രദാനം ചെയ്തതു് സ്വാമി വിവേകാനന്ദൻ മാത്രമാണ്. രാഷ്ട്രത്തെ അഭിസംബോധന ചെയ്തുകൊണ്ട് അദ്ദേഹം ഇപ്രകാരം പറഞ്ഞു: 'ദരിദ്രരിൽ കുടികൊള്ളുന്ന ഈശ്വരനെയാണ് നിങ്ങൾ പൂജിക്കേണ്ടതു്' എന്നു് അദ്ദേഹം ഉദ്ബോധിപ്പിക്കുന്നു. ഈ സന്ദേശം ഇന്നത്തെ യുവതലമുറയിൽ വളരെയധികം പ്രചരിച്ചിട്ടുണ്ട്. അതുകൊണ്ടാണ് ഈ സന്ദേശം രാഷ്ട്രസേവനത്തിനു ഏററവും ഉപയുക്തമായിട്ടുള്ളതു്. സ്വാമിജിയുടെ സന്ദേശം മനുഷ്യന്റെ അന്തസ്സും ആത്മവിശ്വാസവും ഉയർത്തിയിട്ടുണ്ടെന്നു മാത്രമല്ല, അവനു് മഹത്തായ ഊർജ്ജസ്വലതയും ശക്തിയും പ്രദാനം ചെയ്തിട്ടുമുണ്ട്.' [പ്രവാസി, വാല്യം 28—പേജ് 286]

ഏതാണ്ട് 1920നോടടുത്തു് യൂറോപ്പിൽവെച്ച് റോമാ റോളാങ് ടാഗോറിനെ കണ്ടപ്പോൾ ടാഗോർ അദ്ദേഹത്തോടു പറയുകയുണ്ടായി. 'നിങ്ങൾക്ക് ഇന്ത്യയെ മനസ്സിലാക്കണമെങ്കിൽ സ്വാമി വിവേകാനന്ദന്റെ സന്ദേശങ്ങളെപ്പററി പഠിക്കുക. അദ്ദേഹത്തിന്റെ ആശയങ്ങളെല്ലാം ക്രിയാത്മകമാണ്. ഒന്നുംതന്നെ നിഷേധാത്മകമല്ല.'

ഈ വാക്കുകൾ റോമയിൻ റോളണ്ടിനെ വളരെയധികം ആകർഷിച്ചു. അദ്ദേഹം ശ്രീരാമകൃഷ്ണപരമഹംസന്റെയും സ്വാമി വിവേകാനന്ദന്റെയും ജീവചരിത്രവും സന്ദേശങ്ങളും വായിച്ചു പഠിച്ചു. സ്വാമിജിയുടെയും ശ്രീരാമകൃഷ്ണന്റെയും സന്ദേശങ്ങളുടെ ആഴവും ഗാംഭീര്യവും അദ്ദേഹത്തെ ആകർഷിച്ചുവെന്നുമാത്രമല്ല അവരുടെ ജീവിതസന്ദേശങ്ങളെ സവിസ്തരം പ്രതിപാദിച്ചുകൊണ്ട് ഏററവും

നിരൂപണാത്മകമായ ജീവചരിത്രങ്ങരം തന്നെ അദ്ദേഹം രചിക്കു കയുണ്ടായി. ഈ ജീവചരിത്രങ്ങളിൽ 'വിശ്വാത്മാവിൻെറ മനോ ഹരമായ സ്വരൈക്യം' എന്നുള്ള അദ്ദേഹത്തിൻെറ നിർവ്വചനത്തെ അനുവാചകക്ക് ബോദ്ധ്യപ്പെടുത്തുമാറു് അദ്ദേഹം സ്വാമിജിയുടെ യും ശ്രീരാമകൃഷ്ണൻെറയും ജീവിതസന്ദേശങ്ങളെ ചിത്രീകരിച്ചു.

സ്വാമി ദയാനന്ദസരസ്വതിയുടെ കൃതികളിൽ ഈ ആഴവും പരപ്പും കാണുന്നില്ല. അവർ രണ്ടുപേരും പരിശുദ്ധമായ ജീവിതമാണു് നയിച്ചതു്. ഭാരതത്തിലെ പുരാതനമായ സന്ന്യാസസമ്പ്രദായത്തി ന്നു് ഒരു പുതിയ ശക്തി പ്രദാനം ചെയ്യുന്നതിൽ സ്വാമി വിവേകാന ന്ദനും ദയാനന്ദസരസ്വതിയും വലിയ പങ്കു വഹിച്ചിട്ടുണ്ടു്, ഊർജ്ജ സ്വലമായ മാനവികതാദർശനം—അതാണു് അവർ രണ്ടുപേരും പ്രച രിപ്പിച്ച തത്ത്വശാസ്ത്രം. മാത്രമല്ല, ജാതിചിന്ത. തൊട്ടുകൂടായ്മ, തുടങ്ങി ഹിന്ദുസമുദായത്തിൽ നിലവിലിരുന്ന അനീതികളെ ഉന്മൂല നം ചെയ്യുവാൻ അവർ പരിശ്രമിച്ചു. ഹിന്ദുമതത്തെയും അനുഷ്ഠാന ങ്ങളെയും ഈശ്വരാരാധനയോടൊപ്പം മനുഷ്യസേവനത്തിൻെറതായ ഒരു പന്ഥാവിലേയ്ക്കു് തിരിച്ചുവിട്ടതു് സ്വാമി വിവേകാനന്ദനും ദയാനന്ദസരസ്വതിയുമാണു്. ഇന്നു് ഭാരതം ഇവരെ രണ്ടുപേരെയും ആദരിക്കുകയും അനുസരിക്കുകയും ചെയ്യുന്നു. റോമയിൻ റോളാങ് എഴുതിയ 'ശ്രീരാമകൃഷ്ണചരിത'ത്തിൽ ഐക്യത്തിൻെറ സ്രഷ്ടാക്കരം എന്ന ഉപശീർഷകത്തിൽ ശ്രീരാമകൃഷ്ണപരമഹംസൻെറ മുൻഗാമികളാ യിരുന്ന രാജാ റാംമോഹൻറോയ്, സ്വാമി ദയാനന്ദസരസ്വതി എന്നിവരുടെ സംഭാവനകളെ സവിസ്തരം പ്രതിപാദിക്കുന്നുണ്ടു.'

ചോദ്യം—2: സ്വാമിജി, ഇന്നത്തെ ഭാരതത്തിലെ സ്ഥിതിയെ ക്കുറിച്ചു് അങ്ങെന്തു പറയുന്നു? ശൂദ്രഭരണത്തെക്കുറിച്ചുള്ള സ്വാമി വിവേകാനന്ദൻെറ പ്രവചനത്തെക്കുറിച്ചു് എന്താണു് അങ്ങയുടെ അഭിപ്രായം?

ഉത്തരം: ഈയൊരു പ്രശ്നം നാളെ ചർച്ച് ചെയ്യാമെന്നാണു് ഞാനാദ്യം കരുതിയതു്. ഏതായാലും നിങ്ങരം ചോദിച്ചതുകൊണ്ടു് ചുരുക്കത്തിൽ ഇപ്പോരംത്തന്നെ ചർച്ച് ചെയ്തുകളയാം.

ഭാരതത്തിലെ സാമൂഹ്യവ്യവസ്ഥിതിയുടെ പശ്ചാത്തലത്തിൽ മനുഷ്യസമൂഹത്തിൻെറ പരിണാമത്തെക്കുറിച്ചു് സ്വാമി വിവേകാന ന്ദൻ വ്യക്തമായി ചിന്തിച്ചു് തൻെറ വീക്ഷണങ്ങരം പ്രകടിപ്പിച്ചി ട്ടുണ്ടു്. മനുഷ്യചരിത്രത്തിൽ ബ്രാഹ്മണക്ഷത്രിയവിഭാഗങ്ങരം ഒന്നിനു പുറകെ മറെറാന്നായി മേധാവിത്വം പുലർത്തിയിരുന്നുവെന്നു് സ്വാമിജി അഭിപ്രായപ്പെടുന്നു. ആധുനികയുഗത്തിലാണെങ്കിൽ, അതായതു് പതിനെട്ടും പത്തൊമ്പതും നൂണ്ടാണ്ടുകളിൽ യൂറോപ്യൻ

രാജ്യങ്ങളിൽ വ്യാപാരികളായ വൈശ്യവിഭാഗത്തിൻെറ മേധാവിത്വം പ്രകടമായി കാണാം. ഇന്നത്തെ ആധുനികപാശ്ചാത്യസമൂഹത്തിലെ സംസ്കാരവും ഇതു തന്നെ, എന്നാൽ, ഇതിൽ നിന്നെല്ലാം വ്യത്യസ്തമായി, നാലാമതു സൂചിപ്പിച്ച ശൂദ്രവിഭാഗം അതായതു് തൊഴിലാളിവർഗ്ഗം അധികാരം പിടിച്ചെടുത്തു് മേധാവിത്വം സ്ഥാപിക്കുന്ന കാഴ്ച ഇരുപതാം നൂററാണ്ടിൻെറ സവിശേഷതയാണു്. ആധുനികയുഗത്തെ 'ശൂദ്രയുഗം' എന്നാണു് വിവേകാനന്ദസ്വാമികൾ വിളിക്കുന്നതു്. മററു മൂന്നു വിഭാഗങ്ങളും തുടന്നു നിലനില്ക്കും. എന്നാൽ ശൂദ്രവിഭാഗത്തിന്നായിരിക്കും ഈ യുഗത്തിൽ മുൻതൂക്കം.

ശൂദ്രയുഗത്തിൻെറ ആവിർഭാവത്തെക്കുറിച്ചു് സ്വാമിജി 1896ൽ ത്തന്നെ പ്രവചിക്കുകയുണ്ടായി. സ്വാമിജിയുടെ അമേരിക്കൻ ശിഷ്യ സിസ്ററർ ക്രിസ്ററൻ 'Swami Vivekananda as I saw him' എന്ന തൻെറ ഗ്രന്ഥത്തിൽ ഇപ്രകാരം രേഖപ്പെടുത്തുന്നു. (Reminiscences of Swami Vivekananda P-203).

''ചിലപ്പോൾ അദ്ദേഹം (വിവേകാനന്ദസ്വാമികൾ) ഒരു പ്രവാചകൻെറ ഭാവത്തിലായിരിക്കും. ഒരു ദിവസം അദ്ദേഹം ഞങ്ങളെയെല്ലാം ഞെട്ടിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു: അടുത്തതായി ഒരു പുതിയ യുഗത്തിൻെറ ആരംഭം കുറിച്ചുകൊണ്ടുള്ള വിപ്ലവകരമായ മുന്നേററം നടക്കുക റഷ്യയിലോ ചൈനയിലോ ആയിരിക്കും. ഇവയിലേതായിരിക്കുമെന്നിപ്പോൾ വ്യക്തമായി പറയുവാൻ വയ്യ. എന്നാൽ അതു് ഒന്നുകിൽ റഷ്യ, അല്ലെങ്കിൽ ചൈന - ഇവയിലൊന്നായിരിക്കുമെന്ന കാര്യത്തിൽ സംശയമില്ല.''

''സ്വാമിജി ഈ പ്രവചനം നടത്തിയതു് മുപ്പത്തിരണ്ടു വർഷങ്ങൾക്കു മുമ്പായിരുന്നു. അന്നു് ചൈന മാഞ്ചുവംശത്തിലെ ചക്രവർത്തിമാരുടെ ഏകാധിപത്യത്തിൽ കീഴിലായിരുന്നു. അടുത്തൊന്നും മോചനത്തിനുള്ള സാധ്യതകളും ഉണ്ടായിരുന്നില്ല. റഷ്യയിലാകട്ടെ, ഏകാധിപതിയായ സാർ ചക്രവർത്തി രാജ്യത്തിലെ ഏററവും ശ്രേഷ്ഠരായ വ്യക്തികളെ സൈബീരിയായിലേയ്ക്കു് നാടുകടത്തുന്ന ഒരു വ്യവസ്ഥിതിയായിരുന്നു നിലവിലുണ്ടായിരുന്നതു്. സാധാരണക്കാരൻെറ ദൃഷ്ടിയിൽ ഒരു പുതിയ യുഗപ്പിറവിക്കു നേതൃത്വം കൊടുക്കുവാനുള്ള സാധ്യത ഏററവും കുറവുള്ള രാജ്യങ്ങളായിരുന്നു ഇവയെന്നു പറയാം.''

ഭാരതത്തിലെ ഭൂവുടമകളും മററു യാഥാസ്ഥിതികവിഭാഗങ്ങളും സാധാരണക്കാരെ പലവിധത്തിലും ചൂഷണം ചെയ്തിരുന്നു. മദ്രാസിൽവെച്ചു് 'ഭാരതത്തിൻെറ ഭാവി' എന്ന പ്രസിദ്ധമായ തൻെറ പ്രഭാഷണത്തിൽ അദ്ദേഹം ഈ ചൂഷണത്തെ ശക്തിയായ ഭാഷയിൽ

അപലപിക്കുകയുണ്ടായി. (വി. സാ. സ. III-189) ''ഓരോ 'അഭിജാതവംശ'ത്തിൻെറയും കത്തവ്യം അവരവരുടെ ശവക്കുഴി സ്വയം തോണ്ടുകയാണ്; എത്രവേഗം അതു ചെയ്യുന്നുവോ അത്രയും നന്ന്.''

1900ൽ ശ്രീരാമകൃഷ്ണദേവൻെറ മറെറാരു ശിഷ്യനും ഉദ്ബോധൻ എന്ന ബംഗാളിമാസികയുടെ പത്രാധിപരുമായിരുന്ന ത്രിഗുണാതീതാനന്ദസ്വാമികാംക്കു് തൻെറ യൂറോപ്യൻ സഞ്ചാരത്തെ വിവരിച്ചുകൊണ്ടെഴുതിയ ഓമ്മക്കുറിപ്പുകളിൽ ഭാരതത്തിലെ മദ്ദിതരായ അധഃകൃതവഗ്ഗക്കാക്ക് അഭിവാദ്യങ്ങളപ്പിച്ചുകൊണ്ടു് എഴുതി. (വി. സാ. സ. VII-371 372)

''ഭാരതമാതാവിൻെറ കൃഷീവലരും നെയ്ത്തുകാരുമായ സന്താനങ്ങാം, വിജാതിവിജിതരും സ്വജാതിനിന്ദിതരുമായ അഗണ്യകോടിയിൽപ്പെട്ട താഴ്ന്ന ജാതിക്കാർ, കാലാകാലമായി നിശ്ശബ്ദരായി പരിശ്രമം ചെയ്യുന്നു. പക്ഷേ അവരുടെ പ്രയത്നത്തിൻെറ ഫലം അവക്കനുഭവിക്കാൻ കിട്ടുന്നില്ല! എന്നാൽ കാലചക്രത്തിരിച്ചിലിൽ ഈ ഉലകത്തിൻെറ അലകും പിടിയും മെല്ലെ മാറിവരികയാണ്! രാഷ്ട്രങ്ങളും കോയ്മകളും സംസ്കാരങ്ങളും കീഴ്മേൽ മറിയുകയാണ്. ഹേ ഭാരതത്തിലെ തൊഴിലാളികളേ! അപമാനിതരായി നിശ്ശബ്ദരായി അനേകകാലം നിങ്ങാം ചെയ്ത പ്രയത്നത്തിൻെറ ഫലരൂപങ്ങളാണ്, ബാബിലോണിയ, പേഴ്സ്യ, അലക്സാന്ത്രിയ, ഗ്രീസ്, റോം, വെനീസ്, ജിനോവ, ബാഗ്ദാദ്, സമർഖണ്ഡ്, സ്പെയിൻ, പോർച്ചുഗൽ, ഫ്രാൻസ്, ഡെൻമാക്ക്, ഹോളണ്ടു്, ഇംഗ്ലണ്ടു്, മുതലായവയുടെ ക്രമത്തിലുള്ള ആധിപത്യങ്ങളും ഐശ്വര്യങ്ങളും! എന്നാൽ നിങ്ങളോ? ആരുണ്ടു് തിരിഞ്ഞുനോക്കാൻ? നിങ്ങളുടെ പൂവ്വികർ അല്പം ചില ദശ്നങ്ങളെഴുതി, എട്ടുപത്തു കാവ്യങ്ങാം ചമച്ചു, ഒരു ഡസനോളം മന്ദിരങ്ങാം നിമ്മിച്ചു—ഹോ, അപ്പോഴേയ്ക്കും വീമ്പിളക്കി നിങ്ങാം ആകാശം മറിക്കുന്നു; ആരുടെ ചോര ചൊരിഞ്ഞാണോ മനുഷ്യജാതിയുടെ പുരോഗമനം സാധിച്ചിട്ടുള്ളതു്, അവരുടെ ഗുണം കീത്തിപ്പാൻ ആരുണ്ടു്? ലോകജേതാക്കളായ ധമ്മവീരന്മാരെ, രണവീരന്മാരെ, കവികളെ, ലോകം കാണുന്നു, പൂജിക്കുന്നു; എന്നാൽ ആരും കാണാനില്ലാതെ, അഭിനന്ദിക്കാനില്ലാതെ, ഏവരാലും നിന്ദിക്കപ്പെട്ടു്, അപാരസഹിഷ്ണുതയോടെ അനന്തപ്രീതിയോടെ നിർഭീകമായ കാര്യശേഷിയോടെ, രാവും പകലും സ്വഗൃഹങ്ങളിൽ സ്വകൃത്യങ്ങളെ ഒരു മുറുമുറുപ്പും കൂടാതെ ചെയ്തുവരുന്ന നമ്മുടെ നാട്ടിലെ തൊഴിലാളികളിൽ എന്താ വീരത്വമില്ലെന്നോ? മഹാകൃത്യനിവ്വഹണത്തിന്നവസരം ലഭിച്ചാൽ വീരത്വം പ്രകടിപ്പിക്കുവാൻ അനേകം പേരെ കണ്ടേക്കാം; ആയിരം പേർ കയ്യടിക്കാൻ മുന്നിൽ തയ്യാറുണ്ടെങ്കിൽ ഏതൊ

രു ഭീരുവും നിഷ്പ്രയാസം പ്രാണൻ ത്യജിച്ചേക്കാം. എന്നാൽ ആരും കാണാനും കേൾക്കാനും ഇല്ലാത്തപ്പോൾ, അല്പകാര്യങ്ങളിൽ പ്പോലും നിസ്സ്വാർത്ഥതയും, കർത്തവ്യപരായണതയും പുലർത്തുന്നവൻ ധന്യൻ—അങ്ങനെയുള്ള ധന്യതയ്ക്കവകാശികളാണ് മൂകലക്ഷങ്ങളായ, ചിരകാലമർദ്ദിതരായ ഭാരതത്തിലെ തൊഴിലാളികളേ ! നിങ്ങൾ; ഞാൻ നിങ്ങളെ നമസ്കരിക്കുന്നു.''

പ്രഭാഷണത്തിൽ ഇത്തരമൊരു കമ്മ്യൂണിസ്റ്റുശൈലി അദ്ദേഹം പ്രയോഗിച്ചതു് കാറൽ മാർക്സിനെക്കുറിച്ച് ഇന്ത്യയിൽ ആർക്കും കേട്ടുകേൾവിപോലുമില്ലാതിരുന്ന കാലത്താണെന്ന വസ്തുത ഇവിടെ പ്രസ്താവ്യമാണ്. മാത്രമല്ല മാർക്സിന്റെ തത്ത്വശാസ്ത്രത്തിന് അന്നത്തെ ലോകത്തിൽ പറയത്തക്ക അംഗീകാരമൊന്നുമുണ്ടായിരുന്നുമില്ല.

ഇന്ത്യയിലെ സാധാരണജനങ്ങളുടെയിടയിൽ ഒരു ഉണർവ്വുണ്ടാക്കാനുള്ള ഒരേയൊരു മാർഗ്ഗം വിദ്യാഭ്യാസമാണെന്നായിരുന്നു സ്വാമിജിയുടെ ഉറച്ച അഭിപ്രായം. 1897 ഏപ്രിൽമാസം 24-ാംനു- എഴുതിയ ഒരു കത്തിൽ അദ്ദേഹം ഇപ്രകാരം എഴുതി: (Letters of Swami Vivekananda - 328)

''വിദ്യാഭ്യാസവും സംസ്കാരവും അഭിജാതവർഗ്ഗങ്ങളിൽനിന്നും സാധാരണക്കാരിലേയ്ക്ക് പകർന്നതോടുകൂടിയാണ് പാശ്ചാത്യരാഷ്ട്രങ്ങളിലെ ആധുനികസംസ്കാരവും ഇന്ത്യ, ഈജിപ്ത്, റോം തുടങ്ങിയ രാജ്യങ്ങളിലെ പുരാതനസംസ്കാരങ്ങളും തമ്മിലുള്ള വ്യത്യാസം ഏററവും പ്രകടമാകാൻ തുടങ്ങിയതെന്നു പറയാം. ഒരു രാജ്യത്തിലെ സാധാരണക്കാരുടെ സാംസ്കാരിക-വിദ്യാഭ്യാസനിലവാരമനുസരിച്ചാണ് ആ രാഷ്ട്രത്തിന്റെ പുരോഗതിയേയും അളക്കേണ്ടതു്. ഭാരതത്തിന്റെ അധഃപതനത്തിന്റെ പ്രധാനകാരണംതന്നെ ഇവിടെ വിദ്യാഭ്യാസവും സംസ്കാരവും ഒരു പിടി അഭിജാതർ, കുത്തകയാക്കിവെച്ചുവെന്നുള്ളതാണ്. നമ്മുടെ ഉദ്ധാരണത്തിന് ഒരേയൊരു മാർഗ്ഗമേയുള്ള—സാധാരണക്കാരുടെയിടയിൽ വിദ്യാഭ്യാസം പ്രചരിപ്പിക്കുക.

ഈയൊരു കാഴ്ചപ്പാടിൽനിന്നുകൊണ്ടാണ് അദ്ദേഹം ഇന്ത്യയിൽ സോഷ്യലിസത്തിന്റെ ആവശ്യകതയെക്കുറിച്ചും രാജ്യത്തിലെ സാധാരണജനങ്ങളുടെ വികസനത്തിന്റെ ആവശ്യകതയെക്കുറിച്ചും സംസാരിച്ചതു്. സോഷ്യലിസ്റ്റ് വ്യവസ്ഥിതിയിൽ തനിക്കുള്ള വിശ്വാസത്തെ അദ്ദേഹം രേഖപ്പെടുത്തിയതും ഈ പശ്ചാത്തലത്തിലാണ്. 1896 നവംബർ 1-ാംനു- ചിക്കാഗോവിലെ മിസ്സ്. മേരി ഹേലിനയച്ച ഒരു കത്തിൽ സ്വാമിജി ഇപ്രകാരം എഴുതുന്നു: (വി. സാ. സ.V 451-452):

"മാനവസമുദായം മുറയ്ക്കു നാലു ജാതികളാൽ ഭരിക്കപ്പെടുന്നു—പുരോഹിതർ, പടയാളികൾ, കച്ചവടക്കാർ, തൊഴിലാളികൾ. ഓരോ ഘട്ടത്തിനും അതതിൻെറ മികവുകളും കുറവുകളുമുണ്ട്. പുരോഹിതൻ (ബ്രാഹ്മണൻ) ഭരിക്കുമ്പോൾ പാരമ്പര്യം നിമിത്തമായി മററുള്ളവരെ തീരെ അനുവദിച്ചിരുന്നില്ല. പുരോഹിതന്മാരുടേയും അവരുടെ സന്താനങ്ങളുടേയും ആളുകൾ എല്ലാത്തരം സംരക്ഷണങ്ങളുംകൊണ്ട് വലയിതരാണ്—അവർക്കല്ലാതെ ആർക്കും ജ്ഞാനമില്ല—ജ്ഞാനം പകർന്നുകൊടുക്കാൻ അധികാരവുമില്ല. അതിൻെറ മികവ് ഈ കാലത്താണ് ശാസ്ത്രങ്ങളുടെ അടിത്തറയിടുന്നതത്രേ. പുരോഹിതന്മാർ മനസ്സിനെ സംസ്കരിച്ചു, മനസ്സിലൂടെയാണല്ലോ അവർ ഭരണം നടത്തിയത്.

പട്ടാള (ക്ഷത്രിയ) ഭരണം മർദ്ദകവും ക്രൂരവുമാണ്, പക്ഷേ അവർ ആരേയും മാററിനിർത്തിയിരുന്നില്ല. അക്കാലത്ത് കലകളും സാമൂഹ്യ സംസ്കാരവും ഉന്നതിയെ പ്രാപിക്കുന്നു.

വാണിജ്യ (വൈശ്യ) ഭരണം അടുത്തുവരുന്നു. അതിൻെറ നിശ്ശബ്ദനിഷ്പേഷകവും രക്തചൂഷകവുമായ ശക്തി ഭയങ്കരമാണ്. അതിൻെറ മേന്മയെന്തെന്നാൽ, കച്ചവടക്കാരൻ സ്വയം സർവ്വത്ര സഞ്ചരിക്കുന്നു, കഴിഞ്ഞ രണ്ടു ഘട്ടങ്ങളിലും സഞ്ചിതങ്ങളായ ആശയങ്ങളെ അയാൾ നന്നായി വിതരണം ചെയ്യുന്നു. അവർ പട്ടാളക്കാരോളവും മററുള്ളവരെ മാററിനിർത്തുന്ന സ്വഭാവക്കാരായിരുന്നില്ല. പക്ഷേ സംസ്കാരം നശിക്കാൻ തുടങ്ങുന്നു.

അവസാനം തൊഴിലാളി (ശൂദ്ര)ഭരണം വരും. അതിൻെറ മേന്മ ശാരീരികസുഖങ്ങളുടെ വിതരണമായിരിക്കും—പോരായ്മയാകട്ടെ (ഒരു പക്ഷേ) സംസ്കാരത്തിൻെറ അധഃപതനമായിരിക്കും. സാധാരണ വിദ്യാഭ്യാസത്തിൻെറ ഒരു വലിയ വിതരണവുമുണ്ടാവും, പക്ഷേ അസാധാരണ പ്രതിഭകൾ കുറഞ്ഞുകുറഞ്ഞുവരും.

പുരോഹിതകാലത്തെ ജ്ഞാനവും പട്ടാളകാലത്തെ സംസ്കാരവും വാണിജ്യകാലത്തെ വിതരണോത്സാഹവും ഒടുവിലത്തേതിലെ സമത്വാദർശവും എല്ലാം ഭദ്രമായി തത്തദ്ദോഷരഹിതമായി, നിലനിർത്താവുന്ന ഒരു രാഷ്ട്രം രൂപവത്കരിക്കാൻ സാധിച്ചാൽ അതൊരു മാതൃകാരാഷ്ട്രമായിരിക്കും. പക്ഷേ അതു സാധ്യമാണോ?

എങ്കിലും ആദ്യത്തെ മൂന്നിനും തങ്ങളുടെ നാളുകൾ കിട്ടിക്കഴിഞ്ഞിരിക്കുന്നു. ഇപ്പോൾ അവസാനത്തേതിൻെറ കാലമാണ് – അവർക്കതു കിട്ടണം—ആർക്കും അതിനെ തടയുക സാധ്യമല്ല. ഞാനൊരു സോഷ്യലിസ്റ്റാണ്, അതൊരു തികവുററ വ്യവസ്ഥയായിട്ടല്ല, പക്ഷേ, അരയപ്പം ഒരപ്പവുമില്ലാത്തതിൽ ഭേദമാണല്ലോ. മററു

വ്യവസ്ഥകൾ പരീക്ഷിക്കപ്പെടുകയും അപര്യാപ്തങ്ങളെന്ന് തെളിയുകയും ചെയ്തിരിക്കുന്നു. ഇത് ഒന്നു പരീക്ഷിക്കപ്പെടട്ടെ—മറെറാന്നിനുമല്ലെങ്കിൽ അതിന്റെ പുതുമയ്ക്ക്. ഒരേയാളുകൾക്കുതന്നെ എപ്പോഴും സുഖങ്ങളും ദുഃഖങ്ങളും കിട്ടുന്നതിനേക്കാൾ മെച്ചമാണല്ലോ ദുഃഖങ്ങളുടേയും സുഖങ്ങളുടേയും ഒരു പുനർവിതരണം. ഈ ലോകത്തിലെ ഗുണദോഷങ്ങളുടെ ആകെത്തുക സദാ സമമായിരിക്കുന്നു. പുതിയ വ്യവസ്ഥകൾകൊണ്ട് നുകം തോളിൽനിന്ന് തോളിലേയ്ക്ക് മാററപ്പെടും. അത്ര തന്നെ.

ഈ ദുഃഖമയമായ ലോകത്തിൽ ഏതു നായകനും അതിന്റെ നാൾ കിട്ടട്ടെ. എന്നിട്ട് സുഖമെന്ന് ചൊല്ലുള്ള ഈ അനുഭവത്തിനുശേഷം അവർക്കെല്ലാം ഈശ്വരങ്കലേയ്ക്കു വരികയും ലോകവും ഭരണകൂടങ്ങളും മറെറല്ലാ സ്വൈരക്കേടുകളുമായ ഈ വ്യർത്ഥതയെ കൈവെടിയുകയും ചെയ്യാമല്ലോ.''

ചോദ്യം 3: സ്വാമിജീ, അങ്ങയുടെ പ്രഭാഷണത്തിൽ മനുഷ്യനിൽ അന്തർലീനമായ ദിവ്യതയെക്കുറിച്ചുള്ള വിവേകാനന്ദസ്വാമികളുടെ ആശയങ്ങളെക്കുറിച്ച് പരാമർശിക്കുകയുണ്ടായല്ലോ. വാസ്തവത്തിൽ മനുഷ്യനിൽ ദിവ്യതയുടേതായ ഒരു കേന്ദ്രമുണ്ടോ? ഈയൊരു വിഷയത്തിൽ എനിക്ക് അത്യധികം താത്പര്യമുണ്ട്.

ഉത്തരം: ശരിയാണ്. വേദാന്തദർശനത്തിന്റെ അടിസ്ഥാനം തന്നെ ഈ തത്ത്വമാണ്. അതുതന്നെയാണ് വിവേകാനന്ദസന്ദേശങ്ങളുടെയെല്ലാം കേന്ദ്രബിന്ദുവും. 1893ൽ ചിക്കാഗോവിൽ നടന്ന മതസമ്മേളനത്തിൽ സ്വാമിജി ഈ ആശയത്തെ സവിസ്തരം പ്രതിപാദിക്കുകയുണ്ടായി (ചിക്കാഗോ പ്രസംഗങ്ങൾ—22)

''കൊടുങ്കാററടിച്ച് ഇളകിമറിയുന്ന കടൽനടുവിൽ പത ചൂടിയ തിരത്തുഞ്ചത്തേയ്ക്ക് ഒരുനിമിഷം അടിച്ചുകയററപ്പെട്ടും, അടുത്ത നിമിഷം വാ പിളർന്ന് തിരക്കുഴിയിലേയ്ക്ക് എടുത്തെറിയപ്പെട്ടും, ഇങ്ങനെ തന്റെ സുകൃതദുഷ്കൃതങ്ങളുടെ കൊടുംപിടിയിൽത്തന്നെ പെട്ട് അങ്ങോട്ടുമിങ്ങോട്ടും കിടന്നു നിസ്സഹായം മറിയുന്ന ഒരു പൊട്ടത്തോണിയാണോ മനുഷ്യൻ? എപ്പോഴും ക്ഷോഭിച്ച് എപ്പോഴും തള്ളിക്കയറി വരുന്ന നിഷ്ഠുരമായ കാരുണ്യപ്രവാഹത്തിൽ ഒരു കഴിവുമില്ലാതെ, ഒരു തുണയുമില്ലാതെ, ഉഴലുന്ന കെട്ടതോണിയോ അവൻ?'' വിധവയുടെ കണ്ണീരോ ഉടയവരററ ശിശുവിന്റെ കരച്ചിലോ ലവലേശവും ഗണ്യമാക്കാതെ, തൊട്ടതൊക്കെ തകർത്തുരുണ്ടുപോകുന്ന കാരണചക്രത്തിന്റെ അടിയിൽപ്പെട്ട ക്ഷുദ്രശലഭമോ മനുഷ്യൻ? ഇതോർത്ത് ഉള്ളു കിടുങ്ങുന്നു. എന്നാലും പ്രകൃതിയുടെ നിയമം ഇതുതന്നെ. ഒരാൾക്കും അവകാശമില്ലയോ? ഒരു

രക്ഷയുമില്ലയോ ? ഈ ഒരു ക്രന്ദനം നിരാശ നിറഞ്ഞ നെഞ്ചിൻെറ അടിത്തട്ടിൽനിന്നു പൊന്തി കരുണാമയനായ ഈശ്വരൻെറ തിരുമഞ്ചത്തിലെത്തി അവിടെനിന്നും ആശാജനകവും സാന്ത്വനപരവുമായ തിരുമൊഴികൾ അവതരിപ്പിച്ച് വേദദ്രഷ്ടാവായ ഒരു മഹഷിയെ ഉത്തേജിപ്പിച്ചു. ലോകസമക്ഷം എണീററുനിന്ന് കാഹളസ്വരത്തിൽ ആ മംഗളവാത്ത അദ്ദേഹം വിളംബരം ചെയ്തു. ''അമൃതാനന്ദത്തിൻെറ അരുമക്കിടാങ്ങളേ, ദിവ്യലോകങ്ങളിൽപ്പോലും നിവസിക്കുന്നവരേ, നിങ്ങളെല്ലാവരും കേൾപ്പിൻ, ഇരുളിനെല്ലാം അപ്പുറത്ത് മായക്കപ്പുറത്ത് ആദിത്യവൎണ്ണനായ പുരാണപുരുഷനെ ഞാൻ കണ്ടിരിക്കുന്നു. ആ മഹാപുരുഷനെ അറിഞ്ഞാൽ മാത്രമേ നിങ്ങൾ മരണപരമ്പരയെ തരണം ചെയ്യൂ; ഇതിനു വേറെ വഴിയില്ല.'' അമൃതാനന്ദത്തിൻെറ അരുമക്കിടാങ്ങളേ! എത്ര മധുരമായ പേർ! എത്ര ആശാജനകം ! സഹോദരരേ, ഞാൻ ആ മധുരമായ പേരു ചൊല്ലി നിങ്ങളെ വിളിക്കട്ടെ! അമൃതാനന്ദത്തിൻെറ അനന്തരാവകാശികൾ; അതേ – നിങ്ങളെ പാപികളെന്ന് ഹിന്ദു ഒരിക്കലും വിളിക്കുകയില്ല. ഈശ്വരസന്താനങ്ങളാണ് നിങ്ങൾ. അമൃതാനന്ദത്തിൻെറ ഭാഗഭാക്കുകൾ, ദിവ്യന്മാർ, പരിപൂൎണ്ണന്മാർ! അല്ലയോ പാരിലെ പാവനമൂത്തികളേ, നിങ്ങളോ പാപികൾ ? ഒരുവനെ പാപി എന്നു വിളിക്കുന്നതാണ് പാപം. ഇതു് മനുഷ്യസ്വഭാവത്തിൻെറ മേൽ കരിതേയ്ക്കുകയാണ്; അല്ലയോ സിംഹങ്ങളേ, എഴുന്നേററു വരുവിൻ ! ആടെന്ന മായാമോഹം കുടഞ്ഞുകളയുവിൻ! മരണം തീണ്ടാത്ത ആത്മാക്കളാണ് നിങ്ങൾ, മുക്തന്മാർ, അനുഗൃഹീതർ, നിത്യന്മാർ! ജഡമല്ല നിങ്ങൾ, ദേഹമല്ല നിങ്ങൾ. ജഡം നിങ്ങളുടെ ദാസൻ, നിങ്ങൾ ജഡത്തിൻെറ ദാസന്മാരല്ല.''

ആ ലോകമതസമ്മേളനത്തിൽ കൂടിയിരുന്ന ബുദ്ധിജീവികളെ സംബന്ധിച്ചിടത്തോളം സ്വാമിജി അവരുടെ മുമ്പിൽ അവതരിപ്പിച്ച വേദാന്തതത്ത്വങ്ങൾ ആദ്ധ്യാത്മികമായ ഒരു ബോംബുസ്ഫോടനം പോലെയായിരുന്നു. കാരണം ആ നിമിഷംവരെ അവർ കേട്ടുതഴമ്പിച്ച മതം മനുഷ്യൻെറ മൗലികമായ പാപം തുടങ്ങിയ ഇടുങ്ങിയ കൃസ്ത്യൻ ആശയങ്ങളുടേതായിരുന്നു. ആ ശ്രോതാക്കളിൽ യുക്തിബോധമുള്ളവരും അറിവുള്ളവരുമായവരെല്ലാം സ്വാമിജിയുടെ ആശയങ്ങളെ ആവേശപൂൎവ്വം സ്വാഗതം ചെയ്തു. 'രാജയോഗം' എന്ന ഗ്രന്ഥത്തിൻെറ ആരംഭത്തിൽ വേദാന്താശയങ്ങളെ മുഴുവൻ സ്വാമി നാലു തത്ത്വങ്ങളായി പ്രതിപാദിച്ചിട്ടുണ്ട്. (വി. സാ, സ. I – 146)

''ഓരോ ജീവനിലും ദിവ്യത്വം നിലീനമായിരിക്കുന്നു.''

ഈ അന്തർല്ലീനമായ ദിവ്യത്വത്തെ പ്രകാശിപ്പിക്കുന്നതാകുന്നു ലക്ഷ്യം; ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയെ നിയന്ത്രിക്കുന്നതു് മാർഗ്ഗവുമാകുന്നു.

ഇതു് കർമ്മ-ഭക്തി-യോഗ-ജ്ഞാനങ്ങളിൽ ഒന്നോ ഒന്നിലധികമോ എല്ലാമോ വഴിയായി ചെയ്യുക – സ്വതന്ത്രനാവുക!

ഇതാകുന്നു മതസർവ്വസ്വം; ശാസ്ത്രസിദ്ധാന്തങ്ങളോ ആഗമവാക്യങ്ങളോ, പൂജാവിധികളോ, ഗ്രന്ഥങ്ങളോ, ക്ഷേത്രങ്ങളോ, പ്രതീകങ്ങളോ എല്ലാം ഉപാംഗങ്ങൾ മാത്രമാണു്.''

ബാഹ്യപ്രകൃതിയെ മനുഷ്യൻ നിയന്ത്രിക്കുന്നതു് പ്രകൃതിശാസ്ത്രം, സാമ്പത്തികശാസ്ത്രം, രാഷ്ട്രമീമാംസ എന്നിവയുടെ പ്രായോഗികമായ ഉപയോഗംകൊണ്ടാണു്. ഇതാണു് വാസ്തവത്തിൽ അവനെ പ്രാകൃതാവസ്ഥയിൽനിന്നും പരിഷ്കാരത്തിലേയ്ക്കുയർത്തുന്നതു്. എന്നാൽ പരിഷ്കാരങ്ങളുടേതായ ഈ ആധുനികയുഗത്തിൽ മനുഷ്യന്റേയും അവന്റെ പരിഷ്കാരങ്ങളുടേയും അസ്തിത്വത്തെപ്പോലും ഭീഷണിപ്പെടുത്തുന്ന, ഗുരുതരങ്ങളായ പ്രശ്നങ്ങളെ നേരിടുവാൻ ഈ ബാഹ്യശക്തികളുടെ നിയന്ത്രണം അവനെ പ്രാപ്തനാക്കുന്നില്ല. 'ശാസ്ത്രത്തിനു് പ്ലൂട്ടോണിയത്തിന്റെ ഘടനയെ മാററിത്തീർക്കുവാനുള്ള കഴിവുണ്ടു്, എന്നാൽ മനുഷ്യന്റെ ഉള്ളിലുള്ള പാപചിന്തയെ മാററുവാനുള്ള കഴിവില്ല,' എന്നാണു് ഐൻസ്റ്റീൻ ഒരവസരത്തിൽ അഭിപ്രായപ്പെട്ടതു്. ബാഹ്യസമീപനത്തിന്റെ ഈ പോരായ്മകളെ ശരിക്കും മനസ്സിലാക്കിയ നമ്മുടെ പുരാതന ഋഷിമാർ മനുഷ്യന്റെ ബാഹ്യവും നശ്വരവുമായ ഘടനയുടെ പിന്നിലുള്ള ആന്തരികമായ, അനശ്വരമായ, ആദ്ധ്യാത്മികമായ അസ്തിത്വത്തെ കണ്ടെത്തി — 'വേദാഹമേതം പുരുഷം മഹാന്തം' ഈ സംസാരത്തിനു് കാരണഭൂതമായ അജ്ഞാനാന്ധകാരത്തിന്നപ്പുറത്തുള്ളവനും സൂര്യനെപ്പോലെ വിളങ്ങിക്കൊണ്ടിരിക്കുന്നവനും മഹാനുമായ ആ പരമപുരുഷനെ ഞാൻ അറിഞ്ഞിരിക്കുന്നു. ശ്വേതാശ്വതരോപനിഷത്തിലെ ഈ മന്ത്രം ഉദ്ധരിച്ചുകൊണ്ടു് വിവേകാനന്ദസ്വാമികൾ ഈ തത്ത്വം സവിസ്തരം പ്രഖ്യാപിക്കുന്നു. ഈ ആത്മീയാന്വേഷണങ്ങളിൽക്കൂടിയാണു് നമ്മുടെ പുരാതനഋഷിമാർ ആദ്ധ്യാത്മവിദ്യ കണ്ടെത്തിയതു്. മനുഷ്യനിൽ അന്തർലീനമായി സ്ഥിതിചെയ്യുന്ന സമസ്ത ഊർജ്ജശക്തികളും ആരോഹണക്രമത്തിൽ സൂക്ഷ്മത, അപരിമേയത, ആന്തരികത എന്നിങ്ങനെ മൂന്നു പടികളിലായാണു് സ്ഥിതിചെയ്യുന്നതെന്നു് നമ്മുടെ ആദ്ധ്യാത്മികശാസ്ത്രം പറയുന്നു. സ്ഥൂലതമമായ ശാരീരികോർജ്ജം മുതൽ തുടങ്ങി സൂക്ഷ്മാത് സൂക്ഷ്മതമമായ ആത്മീയോർജ്ജംവരെയുള്ള ഈ വിവിധഘട്ടങ്ങളിൽ ഏററവും മഹത്തായതു് ആത്മാവിന്റെ നിലതന്നെയാണു്. ആത്മാവു് ഊർജ്ജ

ശക്തികളുടെ ഒരു പാരാവാരം തന്നെയാണെന്നു പറയാം. ഈ ആത്മാവ് ഏകവും അദ്വയവുമാണെന്ന് അദ്ധ്യാത്മശാസ്ത്രം പ്രഖ്യാപിക്കുന്നു. രാജയോഗത്തെക്കുറിച്ചുള്ള പ്രഭാഷണങ്ങളിൽ ഉപനിഷദ് ദർശനങ്ങൾ പ്രതിപാദിക്കുന്ന മനുഷ്യന്റെ ആദ്ധ്യാത്മികതയെപ്പററി സവിസ്തരം പ്രതിപാദിക്കുന്നു.

''മനുഷ്യരൂപത്തിൽ നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്ന ആത്മാവിന്റെ മഹിമ വർണ്ണിക്കുവാൻ ശാസ്ത്രങ്ങൾക്കോ മതഗ്രന്ഥങ്ങൾക്കോ, പുസ്തകങ്ങൾക്കോ ഒരിക്കലും സാധ്യമല്ല. മനുഷ്യൻതന്നെയാണ് ഈശ്വരന്റെ ഏററവും മഹത്തായ പ്രതീകം. ആ മനുഷ്യരൂപത്തിലുള്ള ഈശ്വരൻ മാത്രമേ എന്നും നിലനിന്നിട്ടുള്ളു. ഇനിയും നിലനില്ക്കുകയുള്ളു.' (C W S V.-II - 250)

ഊഹാപോഹങ്ങളെ അടിസ്ഥാനമാക്കിയുള്ള തത്വശാസ്ത്രങ്ങളുടേയും സെമിററിക് മതങ്ങളുടെയും പ്രപഞ്ചാതീതമായ ഈശ്വരസങ്കല്പത്തിൽനിന്നും വ്യത്യസ്തമായി നമുക്കെല്ലാം അനുഭൂതിയിലൂടെ സാക്ഷാത്കരിക്കുവാൻ കഴിയുന്ന വേദാന്തശാസ്ത്രത്തിലെ ഈശ്വരനെ അതായത് ആത്മതത്വത്തെ സ്വാമിജി ഇവിടെ ഊന്നിപ്പറയുന്നു

'ഈശ്വരനെ ആരാധിക്കുമ്പോൾ നാം വാസ്തവത്തിൽ നമ്മുടെ ഉള്ളിൽ അന്തർല്ലീനമായിരിക്കുന്ന ആത്മാവിനെത്തന്നെയാണു പൂജിക്കുന്നതു്'' (C W S V II-250)

മറെറാരവസരത്തിൽ ഈശ്വരവിശ്വാസത്തേയും നിരീശ്വരവാദത്തേയും വേദാന്തത്തിന്റെ വെളിച്ചത്തിൽ വ്യാഖ്യാനിച്ചുകൊണ്ടു് സ്വാമിജി പറയുന്നു: (വി. സാ. സ II—355)

'ആത്മവിശ്വാസമാണ് ഉത്തമസഹായം. ആത്മവിശ്വാസം കുറെക്കൂടെ പരക്കെ ഉപദേശിക്കയും ആചരിക്കയും ചെയ്തിരുന്നുവെങ്കിൽ ഇന്നു കാണുന്ന ദോഷങ്ങളുടേയും ദുഃഖങ്ങളുടേയും വലിയൊരു ഭാഗം മാഞ്ഞുപോയേനെ. മനുഷ്യചരിത്രത്തിൽ മഹാത്മാരുടേയും മഹതികളുടേയും ജീവിതത്തിൽ സർവ്വോത്തരമായി ഒരു ശക്തി കാണുന്നുണ്ടെങ്കിൽ അതു് ആത്മവിശ്വാസമത്രേ. അവർക്ക് സ്വമഹത്വത്തിൽ ജന്മനാ വിശ്വാസമുണ്ടായിരുന്നു, അവർ മഹാത്മാരുമായി. ഒരാൾ എത്രയെങ്കിലും അധഃപതിക്കട്ടെ, ഒടുവിൽ വെറും നിരാശത കൊണ്ടെങ്കിലും ഒന്നു മേല്പോട്ടു കയറുവാൻ അയാൾ കാലുയർത്തും; അപ്പോൾ മുതൽ അയാൾക്ക് ആത്മവിശ്വാസവുമുണ്ടാകും. എന്നാൽ അതു് ആദ്യമേ അറിഞ്ഞിരിക്കുന്നതു് അധികം നന്ന്. ഇത്രയൊക്കെ കഷ്ടപ്പെടണോ ആത്മവിശ്വാസമുണ്ടാകാൻ! മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസമത്രയും അവർക്കുള്ള ആത്മവിശ്വാസത്തിന്റെ

ഏററക്കുറവുനിമിത്തമാണ്. ആത്മവിശ്വാസം സവ്വസമത്ഥമാണ്. അതു ഞാൻ ജീവിതത്തിൽ അനുഭവിച്ചിട്ടുണ്ട്, ഇപ്പോഴും അനുഭവിക്കുന്നുണ്ട്. കാലം ചെല്ലുംതോറും ആത്മവിശ്വാസത്തിനു് ബലം കൂടി വരുന്നുമുണ്ട്. ഈശ്വരവിശ്വാസമില്ലാത്തവൻ നാസ്തികൻ എന്നു പഴയ മതങ്ങൾ പറയുന്നു. പുതിയ-(വേദാന്ത)മതം പറയുന്നു ആത്മവിശ്വാസമില്ലാത്തവൻ നാസ്തികനെന്നു്. എന്നാൽ അതു് തൻകാര്യ വിശ്വാസമല്ല. ഏകത്വമത്രേ വേദാന്തമതം. നിങ്ങൾതന്നെ സവ്വം. അതുകൊണ്ടു് ആത്മവിശ്വാസം സവ്വവിശ്വാസമാണ്. ആത്മസ്നേഹം സവ്വസ്നേഹമാണ്. സവ്വവും ഏകമായതുകൊണ്ടു് ആത്മസ്നേഹമെന്നതു തിര്യഗാദിസവ്വത്തോടുമുള്ള സ്നേഹമാണ്. ഈ മഹാവിശ്വാസമാണ് ലോകത്തെ നന്നാക്കുക. അതെനിക്കു തീച്ച്യുണ്ടു്. 'എനിക്കു് എന്നെപ്പററി എല്ലാമറിയാം' എന്നു നേരായി പറവാൻ കഴിയുന്നവനത്രേ മനുഷ്യോത്തമൻ. ഈ ഒരു കൂടിനുള്ളിൽ എത്ര ശക്തി, ഏതെല്ലാം തരം ചൈതന്യങ്ങൾ, ബലവിശേഷങ്ങൾ ഒളിഞ്ഞിരിപ്പുണ്ടെന്നു് നിങ്ങൾക്കറിയാമോ? മനുഷ്യനിൽ കിടപ്പുള്ളതെല്ലാം ഏതു പ്രകൃതിശാസ്ത്രജ്ഞൻ അറിഞ്ഞിരിക്കുന്നു? മനുഷ്യൻ ഭൂമിയിൽ ആവിർഭവിച്ചിട്ട് അനേകലക്ഷം സംവത്സരങ്ങളായി. ഇപ്പോഴും മനുഷ്യശക്തിയിൽ ലേശമേ പ്രകാശിതമായിട്ടുള്ളു. അതുകൊണ്ടു് നിങ്ങൾക്കു ശക്തിയില്ലെന്നു പറയരുതു്. മീതെ കാണുന്ന ദുബ്ബലതയ്ക്കിടയിൽ എത്ര ശക്തികൾ കിടപ്പുണ്ടെന്നറിയാമോ? നിങ്ങളിൽ അന്തർലീനമായുള്ളതിനെക്കുറിച്ച് നിങ്ങൾക്കുള്ള ആനന്ദം എത്ര തുച്ഛം! വാസ്തവത്തിൽ അനന്തബലാനന്ദസാഗരമാണ് നിങ്ങളുടെ പിന്നിലുള്ളതു്''

റോമയിൻറോളണ്ടു് എഴുതിയ വിവേകാനന്ദസ്വാമികളുടെ ജീവചരിത്രത്തിൽ ജ്ഞാനയോഗത്തെക്കുറിച്ചുള്ള സ്വാമിജിയുടെ പ്രഭാഷണപരമ്പരയിൽനിന്നു് ഒരു വാക്യം ഉദ്ധരിച്ചിരിക്കുന്നു.

''മനുഷ്യന്റെ ദിവ്യത്വം ഒരിക്കലും വിസ്മരിക്കരുതു്. 'ഞാനാ'കുന്ന ആത്മസാഗരത്തിലെ തരംഗങ്ങൾ മാത്രമാണ് ബുദ്ധനും ക്രിസ്തുവുമെല്ലാം.''

ടോൾസ്േ്ററായ് എഴുതിയ 'സ്വർഗ്ഗരാജ്യം നിന്റെ ഉള്ളിൽത്തന്നെ' എന്ന ഗ്രന്ഥത്തിൽ ചെകുത്താൻ, പാപം തുടങ്ങിയ ക്രൈസ്തവാശയങ്ങൾക്കു പകരം ഈ വേദാന്തതത്ത്വത്തെ ക്രിസ്തുമതത്തിന്റെ അന്തഃസത്തയായി പ്രതിപാദിച്ചിരിക്കുന്നു.

ഇതാണ് മനുഷ്യന്റെ ശരിയായ സ്വഭാവമെങ്കിൽ അവന്റെ വിദ്യാഭ്യാസം ഈ സത്യത്തിന്റെ ബഹിസ്ഫുരണത്തിന്നുപയോഗപ്രദമാകണം. എന്താണ് ഒരു മാർക്സിസ്ററു രാഷ്ട്രത്തിൽ വേദാന്തമത

ത്തിനുള്ള പ്രസക്തി? ധ്യാനം ഏകാഗ്രത തുടങ്ങിയ മാർഗ്ഗങ്ങളിലൂടെ ബാഹ്യമായ സാമൂഹ്യ – രാഷ്ട്രീയപരിതസ്ഥിതികൾക്കതീതമായി ഉയരുവാൻ വേദാന്തതത്ത്വശാസ്ത്രം ജനങ്ങളെ സഹായിക്കുന്നു. ഈയൊരു ആദ്ധ്യാത്മികപശ്ചാത്തലത്തിൻെറ അഭാവത്തിൽ സോവിയററുയൂണിയനിലെ മാനുഷികപ്രശ്നങ്ങൾ അമേരിക്കയിലെപ്പോലെ ഗുരുതരമാകാൻ സാധ്യതയുണ്ട്. രാഷ്ട്രങ്ങളുടെ ഇടയ്ക്കുള്ള അതിർവരമ്പുകളെ അതിജീവിക്കുക എന്ന മാർക്സിസ്ററുലക്ഷ്യം വിദൂരമായിത്തുടരുകയും ചെയ്യും. കാരണം മദ്യപാനം, കുററകൃത്യങ്ങൾ, യുദ്ധങ്ങൾ, പരസ്പരമുള്ള വിദ്വേഷം എന്നിവ വദ്ധിക്കുന്നതോടുകൂടി അവയെ നിയന്ത്രിക്കുന്നതിനുവേണ്ടി ഭരണകൂടത്തിനു കൂടുതൽ കൂടുതൽ ബലപ്രയോഗം ചെയ്യേണ്ടിവരും. ആദ്ധ്യാത്മിക വളർച്ചയിലൂടെ കുററവാസനകളെ സ്വയം നിയന്ത്രിക്കുവാൻ പൗരന്മാർ പഠിക്കുമ്പോൾ മാത്രമേ രാഷ്ട്രഭരണകൂടത്തിന് അതിൻെറ നിയന്ത്രണശക്തിയെ കുറയ്ക്കുവാൻ കഴിയൂ. വിഷയവാസനകളെ നിയന്ത്രിക്കുവാൻ ആദ്ധ്യാത്മികതക്കുമാത്രമേ കഴിയൂ. ഈ ആദ്ധ്യാത്മികതയാണ് മനുഷ്യവളർച്ചയുടെ ശരിയായ മാനദണ്ഡം.

# 34

# രാമകൃഷ്ണ - വിവേകാനന്ദ സന്ദേശവും നമ്മുടെ യുവാക്കളും

## 1 ആമുഖം

ശ്രീരാമകൃഷ്ണദേവൻേറയും വിവേകാനന്ദസ്വാമികളുടേയും സന്ദേശങ്ങളിൽനിന്നും പ്രചോദനം ഉൾക്കൊണ്ടുകൊണ്ട് നടത്തുന്ന യൂത്ത് കൺവെൻഷനിൽ പങ്കെടുക്കുക – എന്ന മഹത്തായൊരു ലക്ഷ്യം മുൻനിർത്തിയാണ് നാമിന്ന് ഇവിടെ സമ്മേളിച്ചിരിക്കുന്നത്. ഈ കൺവെൻഷൻ ഉദ്ഘാടനം ചെയ്യുന്നതിനും ഇതിൽ പങ്കെടുക്കുന്നതിനും വേണ്ടിയാണ് ഞാൻ ഹൈദ്രബാദിൽനിന്നു ഇവിടെ വന്നത്. ഇന്നത്തെ യുവതലമുറയെ സംബന്ധിച്ചിടത്തോളം ശ്രീരാമകൃഷ്ണൻേറയും വിവേകാനന്ദസ്വാമികളുടേയും സന്ദേശങ്ങൾക്ക് വളരെയധികം പ്രസക്തിയുണ്ട്. എന്നാൽ ഈ പ്രസക്തിയുടെ അന്തഃസത്തയെന്താണെന്ന് ഇന്നുള്ള പല ചെറുപ്പക്കാർക്കും അറിഞ്ഞുകൂടാ എന്നുള്ളതാണ് സത്യം. എന്നാൽ അതിനെപ്പററി കേൾക്കുവാനിടവരുമ്പോഴെല്ലാം അവർ വളരെ ഹൃദ്യമായി പ്രതികരിക്കുന്നുണ്ട്. സ്വാമിജിയുടെയും ശ്രീരാമകൃഷ്ണപരമഹംസൻേറയും സന്ദേശങ്ങളെക്കുറിച്ച് കൂടുതൽ അറിയുവാനാഗ്രഹിച്ചുകൊണ്ടുള്ള എഴുത്തുകൾ എനിക്ക് ധാരാളം ലഭിക്കാറുണ്ട്. ''ഇത്ര മഹത്തായ ആശയങ്ങളെക്കുറിച്ച് ഞങ്ങളിതുവരെ കേട്ടിട്ടേയില്ല.'' എത്ര ആകർഷകങ്ങളും യുക്തിയുക്തങ്ങളുമായ തത്ത്വങ്ങൾ! കൂടുതൽ ജനങ്ങൾ അറിഞ്ഞുവരുന്തോറും ഈ ആശയങ്ങൾ നമ്മുടെ യുവതലമുറയുടെ സ്വഭാവരൂപീകരണത്തിൽ സജീവമായ ഒരു പങ്കു വഹിക്കാൻ പോകുന്നുവെന്നാണിതു കാണിക്കുന്നത്. ആ വഴിക്കുള്ള ഒരു ചെറിയ പ്രയത്നമെന്ന നിലയ്ക്കാണ് ഞാൻ ഈ കൺവെൻഷനെ കാണുന്നത്. ഇതിൽ പങ്കെടുക്കുന്നതിനും ഈ കൺവെൻഷൻെറ ഉദ്ഘാടനം നിർവ്വഹിക്കുന്നതിനും എനിക്കത്യേയററം സന്തോഷമുണ്ട്.

---

1982 സപ്തംബർ 9, 10, 11 എന്നീ തീയതികളിൽ ഡൽഹിയിലെ രാമകൃഷ്ണമിഷനിൽവെച്ച് നടത്തിയ യൂത്ത് കൺവെൻഷനിൽ ചെയ്ത ഉദ്ഘാടനപ്രസംഗം. വിവർത്തനം: തത്ത്വമയാനന്ദസ്വാമി.

നമ്മുടെ രാജ്യത്തിലെ യുവതലമുറയിൽ വിവേകാനന്ദസ്വാമികൾക്ക് വലിയ പ്രതീക്ഷയുണ്ടായിരുന്നു. പൊതുവെ പറഞ്ഞാൽ ഇന്നത്തെ ചെറുപ്പക്കാർക്ക് ഉയന്ന ഒരു ആദശ്ബോധവും വിദ്യാഭ്യാസനിലവാരവും ഊജ്ജസ്വലതയുമുണ്ട്. അവക്ക് പുതിയ ഒരു രാഷ്ട്രത്തെ കെട്ടിപ്പടുക്കുവാൻ കഴിയുമെന്ന് സ്വാമിജിയ്ക്കുറിയാമായിരുന്നു. 'മാനുഷികനിമ്മാണം, രാഷ്ട്രനിമ്മാണം' തുടങ്ങിയ വാക്കുകൾ അദ്ദേഹത്തിൻെറ കൃതികളിൽ ധാരാളം കാണാം. ഏതാനും വഷ്ങ്ങൾക്കു മുമ്പ് അമ്പതോ അറുപതോ പേജുകൾ വരുന്ന ഒരു ചെറിയ പുസ്തകം രാമകൃഷ്ണമിഷൻ പുറത്തിറക്കുകയുണ്ടായി. വിവേകാനന്ദസ്വാമികളുടെ ആവേശോജ്ജ്വലമായ ആശയങ്ങൾ ഉൾക്കൊള്ളുന്ന ആ ഗ്രന്ഥത്തിൻെറ പേരു് 'Rebuild India' എന്നായിരുന്നു. ചുരുങ്ങിയ കാലംകൊണ്ടു് ലക്ഷക്കണക്കിനു പ്രതികളാണ് വിററഴിഞ്ഞതു്. ഈ രാഷ്ട്രപുനർനിമ്മാണപ്രക്രിയ നമ്മുടെ യുവതലമുറയുടെ പവിത്രകത്തവ്യവും ചുമതലയുമാണ്.

## 2 യുവാക്കളും രാഷ്ട്രപുനർനിർമ്മാണവും

30 വയസ്സിനു താഴെയുള്ള അറുനൂറോളം യുവാക്കളാണ് ഡൽഹിയുടെ വിവിധഭാഗങ്ങളിൽ നിന്നായി ഇവിടെ ഈ യൂത്ത് കൺവെൻഷനിൽ പങ്കെടുക്കുന്നതിനായി വന്നു ചേർന്നിട്ടുള്ളതു്. അടുത്ത അമ്പതു വഷ്ങ്ങൾ ഭാരതത്തിൻെറ പുനർ നിമ്മാണത്തിനു സ്വയം സമപ്പിക്കുവാനുള്ള സുവണ്ണാവസരം നിങ്ങൾക്ക് ലഭിച്ചിരിക്കുകയാണ്. ഇതിനെപ്പററിയൊന്നാലോചിച്ചു നോക്കൂ. രാഷ്ട്രസേവനത്തിനു സ്വയം സമപ്പിക്കുവാനുള്ള തീരുമാനമെടുത്തു കഴിഞ്ഞാൽ സ്വാഭാവികമായും ഒരു ചോദ്യമുയരുന്നു. എന്തെല്ലാമാണ് രാഷ്ട്രപുനർനിമ്മാണത്തിനു് നമ്മുടെ മുമ്പിലുള്ള പദ്ധതികൾ? ഒരു പുതിയ വീടുവെയ്ക്കുമ്പോൾ ആദ്യമായി നിങ്ങൾക്കൊരു പ്ലാൻ വേണം. അതിനായി ഒരു വാസ്തുശില്പിയെ സമീപിയ്ക്കുന്നു. അതുകൊണ്ടു്, ഒരു യുവാവെന്ന നിലയ്ക്കു ഭാരതപുനർനിമ്മാണത്തെക്കുറിച്ചാലോചിക്കുമ്പോൾ ഈ പ്രശ്നമുദിക്കുന്നു: ഏതു തരത്തിലുള്ള ഒരു രാഷ്ട്രമാണ് ഞാൻ കെട്ടിപ്പടുക്കുവാനാഗ്രഹിക്കുന്നതു്? എന്തായിരിക്കണം ആ രാഷ്ട്രത്തിൻെറ ഘടന? നമ്മുടെ രാഷ്ട്രത്തെസ്സംബന്ധിച്ചിടത്തോളം പ്രധാനപ്പെട്ട ഒരു പ്രശ്നമാണിതു്. കാരണമെന്തെന്നാൽ നമ്മുടേതു് വളരെ പുരാതനമായ ഒരു രാഷ്ട്രമാണ്. ചില ആധുനികരാഷ്ട്രങ്ങളുടെ കാര്യമാണെങ്കിൽ അവക്ക് രാഷ്ട്രത്തിൻെറ അടിത്തറ മുതൽ പുതുതായി കെട്ടിപ്പടുക്കുവാൻ കഴിഞ്ഞു, നമ്മുടെ സ്ഥിതി തികച്ചും വ്യത്യസ്തമാണ്.

പതിനേഴും പതിനെട്ടും ആററാണ്ടുകളിൽ അമേരിക്കൻ രാഷ്ട്രം രൂപപ്പെട്ടുകൊണ്ടിരുന്ന കാലഘട്ടത്തിൽ ഈ പ്രശ്നങ്ങളൊന്നും ഉദി

ച്ചിരുന്നില്ല. ജനവാസം കുറവായിരുന്ന ഒരു ഭൂഖണ്ഡത്തിൽ അവർ പുതിയ ഒരു സംസ്കാരത്തിനു ജന്മം കൊടുക്കുകയാണു് ചെയ്തതു്. ജനങ്ങൾ മിക്കവാറും ഒരേ വംശത്തിൽപ്പെട്ടവരായിരുന്നു. ഇന്ത്യയുടെ സ്ഥിതി അതല്ല. 5000 വർഷങ്ങൾ പഴക്കമുള്ള സാംസ്കാരികചരിത്രമാണു് ഇന്ത്യയുടേതു്. ഭാഷാപരമായും വർഗ്ഗപരമായും വൈവിധ്യമുള്ള ജനതയാണു് ഭാരതീയർ. സുദീർഘവും പുരാതനവുമായ ഒരു പാരമ്പര്യമാണു് നമ്മുടേതു്. ഈ നീണ്ട ചരിത്രത്തിലെ അധികഭാഗവും നമ്മുടെ രാഷ്ട്രത്തെ സംബന്ധിച്ചിടത്തോളം ഒരു സുവർണ്ണയുഗമായിരുന്നുവെന്നു പറയാം. ഈ കാലഘട്ടങ്ങളിൽ ലോകത്തിൽ നിലവിലിരുന്ന എല്ലാ സംസ്കാര-പരിഷ്കാരങ്ങളിലും നമ്മുടെ സംസ്കാരികപാരമ്പര്യത്തിന്റെ സ്വാധീനം തെളിഞ്ഞു കാണാം. മനുഷ്യരാശിയുടെ പൊതു സാംസ്കാരിക പൈതൃകത്തിലേയ്ക്കു് നാം വിലപ്പെട്ട സംഭാവനകളർപ്പിച്ചിട്ടുണ്ടു്. മതം തത്ത്വചിന്ത എന്നീ മണ്ഡലങ്ങളിൽ മാത്രമല്ല, ഭൗതികശാസ്ത്രങ്ങൾ, സംമ്പത്തികശാസ്ത്രം രാഷ്ട്രമീമാംസ, കല തുടങ്ങിയ മണ്ഡലങ്ങളിലും നമ്മുടെ സംഭാവനകൾ വിലയേറിയതാണു്. ഇതെല്ലാം നമ്മുടെ പൈതൃകത്തിന്റെ സംഭാവനകളാണു്. ഈ ആധുനികയുഗത്തിലും ഭാരതം അനേകം ഋഷിമാരേയും ചിന്തകരേയും നേതാക്കളേയും ലോകത്തിനു് സംഭാവന ചെയ്തിട്ടുണ്ടു്. രാഷ്ട്രനിർമ്മാണത്തിലേപ്പെടുമ്പോൾ പുരാതനകാലത്തും ഈ ആധുനികയുഗത്തിലും ജീവിക്കുന്ന, ജീവിച്ചിരുന്ന മഹാന്മാരുടെ സന്ദേശങ്ങൾ ഓർക്കണം. അവർ തുടങ്ങിവെച്ച യജ്ഞം നാം പൂർത്തിയാക്കണം. അങ്ങനെ കൂടുതൽ മഹത്തായ ഒരു ഭാരതം നാം കെട്ടിപ്പടുക്കണം. ഇതു് വാസ്തവത്തിൽ രാഷ്ട്രനിർമ്മാണം മാത്രമല്ല രാഷ്ട്രപുനർനിർമ്മാണം കൂടിയാണു്. ഈ പ്രക്രിയയിൽ പഴയ പാരമ്പര്യത്തിലെ ചില വശങ്ങളെ, ആധുനികയുഗത്തിൽ അപ്രസക്തമായിത്തീർന്നിട്ടുള്ള കാര്യങ്ങളെ നമുക്കു് ഒഴിവാക്കേണ്ടതായിവരും. കാരണം, പൈതൃകത്തിലെ ചില ഘടകങ്ങൾ നമ്മുടെ വളർച്ചയ്ക്കു് തടസ്സമായി നില്ക്കുന്നു. നമ്മുടെ ആദ്ധ്യാത്മിക സംസ്കാരത്തിലെ അടിസ്ഥാനഘടകങ്ങൾ അതേപടി നിലനിർത്തുവാൻ നാം ശ്രദ്ധിക്കണം. വിവേചനബുദ്ധിയും വ്യക്തമായി ചിന്തിക്കുവാനുള്ള കഴിവും ആത്മധൈര്യവും ഇതിനു് അത്യാവശ്യമാണു്. മാത്രമല്ല, നമുക്കു് ആധുനിക പാശ്ചാത്യ - പൗരസ്ത്യ സംസ്കാരങ്ങളുടെ നല്ലവശങ്ങളെ ശരിക്കും ഉപയോഗപ്പെടുത്തുവാൻ കഴിയണം. അവയിലെ നല്ല വശങ്ങളെ മാത്രം തിരഞ്ഞെടുത്തു് ഉൾക്കൊള്ളുവാൻ നമുക്കു് കഴിയണം. എന്നാൽ മാത്രമേ അവയുടെ പശ്ചാത്തലത്തിൽ ഒരു പുതിയ ഭാരതത്തെ കെട്ടിപ്പടുക്കുവാൻ നമുക്കു് കഴിയൂ.

ഈ വിഷയത്തിൽ നമുക്കു് ചില മാർഗ്ഗനിർദ്ദേശങ്ങൾ ആവശ്യമാണു്. അതായതു് ശരിയായ ചരിത്രവീക്ഷണവും അനുഭവസമ്പത്തു

മുള്ള ഒരു മഹാനായ രാഷ്ട്രശില്പിയുടെ സഹായം രാഷ്ട്രപുനർനിർമ്മാണ ത്തിന്ന് അത്യന്താപേക്ഷിതമാണ്. എന്നാൽ മാത്രമേ ഒരു രൂപരേഖ തയ്യാറാക്കി ഊർജ്ജസ്വലതയോടും കാര്യക്ഷമതയോടും അർപ്പണമനോ ഭാവത്തോടുംകൂടി രാഷ്ട്രപുനർനിർമ്മാണം സാധ്യമാവുകയുള്ളു. സ്വാമി ജിയുടെ വാക്കുകൾ ശ്രദ്ധിക്കുക: (വി. സാ. സ-111. 88)

'ക്ഷണികമായ വല്ല സാമുദായികപരിഷ്കാരവും പ്രസംഗിക്കാൻ എനിക്കാവില്ല. ദോഷങ്ങൾ പരിഹരിക്കാൻ ശ്രമിക്കുകയല്ല ഞാൻ. നിങ്ങളോടു ഞാൻ ആവശ്യപ്പെടുന്നതു മുന്നോട്ടു നീങ്ങാനാണ്. നമ്മു ടെ പൂർവ്വികർ പൂർണ്ണമായി സംവിധാനം ചെയ്ത ആ മാനുഷിക പുരോഗതിയുടെ പരിപാടി പ്രായോഗികമായി തികച്ചും സാക്ഷാത് കരിക്കാനാണ്. വേദാന്തത്തിന്റെ ആദർശമായ മനുഷ്യൈക്യവും മനുഷ്യന്റെ കൂടെപ്പിറപ്പായ ദിവ്യത്വവും കൂടുതൽ കൂടുതലായി സാക്ഷാത്കരിക്കാൻ നിങ്ങൾ യത്നിക്കണമെന്നേ എനിക്കു നിങ്ങളോടു പറയാനുള്ളു.'

## 3 ആധുനികയുഗത്തിന്റെ സൃഷ്ടിയിൽ ശ്രീരാമകൃഷ്ണനുള്ള പങ്കു്

ഇതിന്റെ വെളിച്ചത്തിലാണ് ശ്രീരാമകൃഷ്ണ-വിവേകാനന്ദ ന്മാരുടെ സന്ദേശങ്ങളുടെ പ്രസക്തി നാം ശരിക്കും മനസ്സിലാക്കേണ്ട തു്. ഭാരതീയരും വിദേശീയരുമായ എഴുത്തുകാരും ചിന്തകന്മാരു മെല്ലാം ആധുനികയുഗത്തിന്റെ രൂപീകരണത്തിൽ ശ്രീരാമകൃഷ്ണ പരമഹംസനും വിവേകാനന്ദസ്വാമികളും വഹിച്ച പങ്കിനെ ശ്ലാഘി ച്ചിട്ടുണ്ട്. പ്രസിദ്ധരായ ഈ ചിന്തകന്മാരുടെ വാക്കുകൾ പരമാർത്ഥ ത്തിൽ നമ്മുടെ രാഷ്ട്രത്തിന് അവർ നല്കുന്ന ബഹുമതിയായി കണക്കാക്കാവുന്നതാണ്. മഹാത്മാഗാന്ധി, ജവഹർലാൽ നെഹ്റു, ശ്രീരാമകൃഷ്ണപരമഹംസൻ, വിവേകാനന്ദസ്വാമികൾ തുടങ്ങിയ മഹാത്മാക്കൾ അവരുടെ ജീവിതത്തിൽ കൈവരിച്ച നേട്ടങ്ങളെ പുകഴ്ത്തിക്കൊണ്ടുള്ള ലേഖനങ്ങളും മററും ഇന്നു് ധാരാള മായി വർത്തമാനപത്രങ്ങളിൽ കാണാറുണ്ടല്ലോ. എന്താണതു കാണി ക്കുന്നതു്? ശ്രീരാമകൃഷ്ണപരമഹംസന്റേയും വിവേകാനന്ദസ്വാമികളു ടേയും ജീവിതസന്ദേശങ്ങളിൽനിന്ന് ഭാരതത്തിനു മാത്രമല്ല ആധുനി കസംസ്കാരത്തിനുതന്നെ പലതും പഠിക്കുവാനുണ്ട്. മനുഷ്യന്റെ സർവ്വതോമുഖമായ വികാസത്തെ സഹായിക്കുന്ന പല ആശയങ്ങളും അവരുടെ ജീവിതസന്ദേശങ്ങളിൽനിന്ന് നമുക്ക് ലഭ്യമാണ്.

ഏതാനും വർഷങ്ങൾക്കുമുമ്പ് പ്രസിദ്ധ ബ്രിട്ടീഷ് ചരിത്രകാര നായ ആർനോൾഡ് ടോയിൻബി എന്റെ ക്ഷണമനുസരിച്ച് ഡൽ

ഹിയിൽ ഇതേ ഹാളിൽ ഒരു വമ്പിച്ച സദസ്സിനെ അഭിമുഖീകരിച്ചു പ്രസംഗിക്കുകയുണ്ടായി. ഞാനായിരുന്നു സമ്മേളനത്തിൻെറ അദ്ധ്യക്ഷൻ. ശ്രീരാമകൃഷ്ണവചനാമൃതത്തിൻെറ (The Gospel of Sri Ramakrishna) ഒരു കോപ്പി ഞാൻ അദ്ദേഹത്തിനു സമ്മാനിച്ചപ്പോൾ അത്യധികം സന്തോഷത്തോടുകൂടിയാണ് അദ്ദേഹമതു സ്വീകരിച്ചതു്. ഏതാനും വഷങ്ങൾക്കുശേഷം 1964ൽ ലണ്ടനിലെ രാമകൃഷ്ണാശ്രമത്തിൻെറ മഠാധിപതിയായിരുന്ന ഘനാനന്ദസ്വാമികൾ എഴുതിയ Sri Ramakrishna: His Unique Message എന്ന ഗ്രന്ഥത്തിന്നെഴുതിയ അവതാരികയിൽ അദ്ദേഹം തൻെറ സുന്ദരമായ ശൈലിയിൽ ചില കാര്യങ്ങൾ പ്രസ്താവിക്കുകയുണ്ടായി. ഒരു രാഷ്ട്രമെന്ന നിലയ്ക്കു നമുക്ക് ഇതിൽ അഭിമാനിക്കാൻ വകയുണ്ടു്. ഇത്തരം അഭിനന്ദനങ്ങൾക്ക് ശരിക്കും അഹ്രാകുവാൻ പരിശ്രമിക്കേണ്ടതു് നമ്മുടെ കത്തവ്യമാണ്. ശ്രീരാമകൃഷ്ണദേവൻെറ ജീവിതസന്ദേശങ്ങളെ അടിസ്ഥാനമാക്കി ആധുനികയുഗത്തിൽ മനുഷ്യൻെറ ജീവിതം കെട്ടിപ്പടുക്കേണ്ടതിൻെറ ആവശ്യകതതയെക്കുറിച്ചും സവ്വമതസമന്വയമെന്ന അദ്ദേഹത്തിൻെറ ആദശത്തിനു് ആധുനികയുഗത്തിലുള്ള പ്രസക്തിയെക്കുറിച്ചും ടോയിൻബി ഇപ്രകാരം എഴുതി.

'പ്രായോഗികമായി അപഗ്രഥിക്കുമ്പോൾ തികച്ചും നിസ്തുലമായിരുന്നു ശ്രീരാമകൃഷ്ണദേവൻെറ സന്ദേശങ്ങൾ. ഹിന്ദുമതത്തിൻെറ അനാദിയും അനശ്വരവുമായ ആദ്ധ്യാത്മികസന്ദേശമായിരുന്നു അതു്. മതമെന്നു പറയുന്നതു് വെറും ബുദ്ധിപരമായ വ്യായാമമല്ല. ജീവിതത്തിൽ അനുഷ്ഠിച്ച് അനുഭൂതിയിൽകൊണ്ടുവരേണ്ട ഒന്നാണ് അതു്. ഈ മണ്ഡലത്തിലായിരുന്നു ശ്രീരാമകൃഷ്ണപരമഹംസൻ തൻെറ മഹത്വം ശരിക്കും പ്രകടിപ്പിച്ചതു്. ഒന്നിനു പുറകേ ഒന്നായി അദ്ദേഹം ഭാരതത്തിൽ ഉദ്ഭവിച്ചിട്ടുള്ള എല്ലാ മതങ്ങളും ദശനങ്ങളും അനുഷ്ഠിക്കുകയുണ്ടായി. അവിടേയും നിത്താതെ അദ്ദേഹം ഇസ്ലാംമതവും ക്രിസ്തുമതവും അനുഷ്ഠിച്ച് അവയിലെ ആദ്ധ്യാത്മികസത്യങ്ങളെ സാക്ഷാത്കരിച്ചു. ലോകം ഇന്നുവരെ കണ്ടിട്ടുള്ള ആദ്ധ്യാത്മികപുരുഷന്മാരാരും സാക്ഷാൽകരിക്കാത്ത, അവക്കാക്കും ഒരിക്കലും നേടിയെടുക്കുവാൻ കഴിയാത്ത, അത്ര വിശാലമായ ഒരു ആദ്ധ്യാത്മികസമ്പത്താണ് അദ്ദേഹം അനുഭവത്തിൽ കൊണ്ടുവന്നതു്.

ശ്രീരാമകൃഷ്ണദേവൻ ആവിർഭവിച്ചതു് അദ്ദേഹത്തിൻെറ ജീവിതസന്ദേശങ്ങൾ ഏററവും അത്യന്താപേക്ഷിതമായ ഒരു യുഗത്തിലായിരുന്നു. യാഥാസ്ഥിതിക ഹിന്ദുമതാചാരങ്ങളുടെ പശ്ചാത്തലത്തിൽ ജനിച്ചു വളന്ന ഒരാൾക്കുമാത്രം സാക്ഷാൽക്കരിക്കുവാനും പ്രചരിപ്പിക്കുവാനും കഴിയുന്ന ഒന്നായിരുന്നു അദ്ദേഹത്തിൻെറ ആദ്ധ്യാത്മികസന്ദേശങ്ങൾ. 1836-ൽ ബംഗാളിലെ ഒരു കുഗ്രാമത്തിലാണദ്ദേഹം

ജനിച്ചതു്. ലോകം അക്ഷരാത്ഥത്തിൽതന്നെ ഏകീഭവിച്ചൊന്നായി ക്കൊണ്ടിരുന്ന ഒരു കാലഘട്ടമായിരുന്നു അതു്. ഇന്നും നാം ജീവിക്കുന്നതു് അത്തരമൊരു വഴിത്തിരിവിലാണല്ലോ. മനുഷ്യരാശി പൂണ്ണമായും നശിക്കാതിരിക്കണമെങ്കിൽ പാശ്ചാത്യലോകത്തുദ്ഭവിച്ച സംസ്കാരം ഭാരതത്തിൽ പൂണ്ണവളച്ച് പ്രാപിക്കണം. അതിൻെറ അന്ത്യവും ഭാരതത്തിലാകേണ്ടിയിരിക്കുന്നു.'

'മനുഷ്യൻെറ സാംസ്കാരികചരിത്രത്തിലെ അത്യധികം ആപത്ക്കരമായ ഈ മുഹൂത്തത്തിൽ മനുഷ്യരാശിയുടെ ഒരേയൊരു മോക്ഷമാഗ്ഗം ഭാരതത്തിൻെറ ആദ്ധ്യാത്മികസംസ്കാരമാണ്. മഹാനായ അശോകചക്രവത്തിയുടേയും മഹാത്മാഗാന്ധിയുടേയും അഹിംസാസിദ്ധാന്തവും ശ്രീരാമകൃഷ്ണപരമഹംസൻെറ സവ്വമതസമന്വയവും മാത്രമാണു് ആധുനികമനുഷ്യൻെറ മുമ്പിലുള്ള ഒരേയൊരു രക്ഷാമാഗ്ഗം. മനുഷ്യരാശിയെ മുഴുവൻ ഒററ കുടുംബമാക്കിത്തീക്കുവാനുള്ള ഒരേയൊരു വഴിയിതാണു്. അണുവായുധങ്ങളുടെ ഈ യുഗത്തിൽ സ്വയം നശിക്കുന്നതൊഴിവാക്കുവാൻ ഇതൊന്നേ മാഗ്ഗമുള്ളു.'

## 4 സ്വഭാവമൂല്യങ്ങൾക്കു് രാഷ്ട്രനിമ്മാണത്തിലുള്ള പങ്കു്

ഇതു് നമ്മുടെ രാഷ്ട്രത്തിൻെറ സാംസ്കാരികപാരമ്പര്യത്തിനു് മഹാനായ ഒരു ചരിത്രകാരൻ അപ്പിക്കുന്ന അസാധാരണമായൊരു ബഹുമതിയാണു്. ആധുനികലോകത്തിൻെറ പ്രശ്നങ്ങൾക്കെല്ലാം പരിഹാരമാഗ്ഗം കണ്ടെത്താൻ ഭാരതത്തിനു കഴിയും എന്നാണിവിടെ ടോയിൻബി അത്ഥമാക്കുന്നതു്. കുററകൃത്യങ്ങൾ, അക്രമപ്രവണത, അഴിമതി, സ്വാത്ഥത, വഗ്ഗീയലഹള ഇതെല്ലാം ഭാരതം ഇന്നു് അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളാണു്. നമ്മുടെ യുവതലമുറയെ സംബന്ധിച്ചിടത്തോളം ഇവയെല്ലാം അവരുടെ മുമ്പിലുള്ള കടുത്ത ഭീഷണികളാണു്. ഇത്തരം പ്രശ്നങ്ങളോടുള്ള ഈ നാട്ടിലെ ഓരോ പൗരൻേറയും പ്രതികരണം എന്തായിരിക്കണം ? എങ്ങനെയാണു് നാം ഈ പ്രശ്നങ്ങളെ നേരിടാനുദ്ദേശിക്കുന്നതു്. ഈയവസരത്തിൽ ഞാൻ നിങ്ങളോടിതാണു് പറയാനാഗ്രഹിക്കുന്നതു്: നിങ്ങൾക്കു് കോളേജുകളിൽനിന്നും യൂണിവേഴ്സിററികളിൽനിന്നും ലഭിക്കുന്ന വിദ്യാഭ്യാസത്തോടുകൂടി ശ്രീരാമകൃഷ്ണപരഹംസൻേറയും വിവേകാനന്ദസ്വാമികളുടെയും ജീവിതസന്ദേശങ്ങളെക്കുറിച്ചുകൂടി പഠിക്കുവാൻ കഴിഞ്ഞാൽ രാഷ്ട്രനിമ്മാണത്തിന്നാവശ്യമായ മാനുഷികതയും ബലവും വ്യക്തമായ ഒരു ചിന്താപദ്ധതിയും നിങ്ങൾക്കു വളത്തിയെടുക്കുവാൻ കഴിയും. വ്യക്തമായ ചിന്താരീതി, പാവങ്ങളോടും അധഃകൃതവഗ്ഗങ്ങളോടുമുള്ള സ്നേഹവും സഹാനുഭൂതിയും—ഇതെല്ലാം വിവേകാനന്ദസാഹിത്യത്തിൽനിന്നും നിങ്ങൾക്കു കിട്ടുന്നു. ഇന്ന

ത്തെ യുവതലമുറയ്ക്കാവശ്യമായ ഒരു മഹത്തായ വിദ്യാഭ്യാസമായിരിക്കും അതു്. ഈ ചെറുപ്പകാലത്താണു് നിങ്ങൾ ഇത്തരം പ്രചോദനാത്മകങ്ങളായ ആശയങ്ങളെ ഉൾക്കൊള്ളേണ്ടതു്. അഞ്ചു വയസ്സിനും മുപ്പതു വയസ്സിനുമിടയ്ക്കു് ആവേശവും പ്രചോദനവുമരുളുന്ന ഗ്രന്ഥങ്ങൾ വായിക്കണം. എന്നാൽ മാത്രമേ നമ്മിൽ അന്തർലീനമായിരിക്കുന്ന ഊർജ്ജശക്തികളെ വളർത്തുവാനും അതിനെ മാനുഷികതയുടേതായ ഒരു മാർഗ്ഗത്തിലൂടെ രാഷ്ട്രനന്മയ്ക്കുവേണ്ടി ഉപയോഗപ്പെടുത്തുവാനും കഴിയൂ. ഇന്നത്തെ ലോകത്തിനു് ഈ ഊർജ്ജശക്തിയാവശ്യമുണ്ടു്. സ്വഭാവവൈശിഷ്ട്യവും വ്യക്തിത്വവുമാണു് ഈ ഊർജ്ജശക്തിയുടെ അടിസ്ഥാനം. രാഷ്ട്രനിർമ്മാണപ്രക്രിയയിൽ ഈ ഊർജ്ജശക്തി ക്രിയാത്മകമായ ഒരു പങ്കു വഹിക്കുന്നു. നമുക്കിന്നു്, ധനോർജ്ജം, സൗരോർജ്ജം, ആണവോർജ്ജം, എന്നിങ്ങനെ വിവിധ തരത്തിലുള്ള ഊർജ്ജശക്തികളുണ്ടു്. എന്നാൽ ഈ ഊർജ്ജശക്തികളുടെയെല്ലാം ഉറവിടമായ സ്വഭാവോർജ്ജമുണ്ടല്ലോ അതു് വാസ്തവത്തിൽ ആദ്ധ്യാത്മികതയിൽനിന്നാണു് ഉദ്ഭവിക്കുന്നതു്.

ഒരാളുടെ സ്വഭാവത്തിൽ രണ്ടു തരത്തിലുള്ള ശക്തികേന്ദ്രങ്ങളുണ്ടെന്നു പറയാം. ആദ്യത്തേതു് ഇച്ഛാശക്തിയോടു ചേർന്നിരിക്കുന്ന ബുദ്ധി; രണ്ടാമത്തേതാകട്ടെ, ആ ഇച്ഛാശക്തിയുടെ മാനുഷികവശം. ഇവ രണ്ടിൻേറയും സമന്വയമാണു് ഒരാളുടെ സ്വഭാവോർജ്ജം അഥവാ വ്യക്തിത്വം. മാനുഷികവത്ക്കരിക്കപ്പെട്ട ഇച്ഛാശക്തിയാണു് സ്വഭാവത്തിൻെറ കേന്ദ്രബിന്ദു. രാമകൃഷ്ണവിവേകാനന്ദസാഹിത്യം ഇത്തരം സ്വഭാവവൈശിഷ്ട്യങ്ങളും വ്യക്തിത്വവും വളർത്തിയെടുക്കുന്നതിനുള്ള മഹത്തായ ഒരു വിദ്യാഭ്യാസപദ്ധതിയാണു്. അതോടുകൂടി ക്രിയാത്മകമായ ഊർജ്ജശക്തി സംഭരിക്കുവാനും നമുക്കു കഴിയുന്നു. ഭാരതത്തിൻെറ ഭൂതകാലത്തെക്കുറിച്ചും വർത്തമാനകാലത്തെക്കുറിച്ചും ഭാവിയെക്കുറിച്ചും നിങ്ങൾക്കു് വ്യക്തമായ ഒരു ധാരണ വളർത്തിയെടുക്കാൻ കഴിയണം. അപ്പോൾ നിങ്ങൾ നിഷ്ക്രിയനായ ഒരു വ്യക്തിയെന്ന നിലയിൽനിന്നും, ഊർജ്ജസ്വലനായ ഒരു രാഷ്ട്രപൗരൻ എന്ന നിലയിലേയ്ക്കുയരുന്നു; രാഷ്ട്രത്തിൻെറ മാനുഷികവളർച്ചയെന്ന മഹത്തായ ലക്ഷ്യം നേടിയെടുക്കുന്നതിനുവേണ്ടി പടപൊരുതുന്ന ഒരു യോദ്ധാവിൻെറ നിലയിലേയ്ക്കുയരുവാൻ അപ്പോൾ നമുക്കു് കഴിയുന്നു. ഇങ്ങനെയാണു് രാഷ്ട്രപുനർനിർമ്മാണം എന്ന ലക്ഷ്യത്തിനുവേണ്ടി പരിശ്രമിക്കേണ്ടതു്. 'പുനർനിർമ്മാണം' എന്ന പദമാണു് വിവേകാനന്ദസ്വാമികൾ പ്രയോഗിച്ചതെന്ന വസ്തുത ഓർക്കണം. നമ്മുടെ പൂർവ്വികർ പണ്ടുതന്നെ രാഷ്ട്രത്തെ നിർമ്മിച്ചുകഴിഞ്ഞിരുന്നു. രാഷ്ട്രത്തിൻെറ ചില ഭാഗങ്ങൾക്കു് കേടു പററിയിട്ടുണ്ടെന്നു മാത്രം; ചില വശങ്ങൾ കാലപ്പഴക്കംകൊണ്ടു് നിഷ്പ്രയോജനമാ

യിരിക്കുന്നു. ആധുനികയുഗത്തിൻെറ ആവശ്യങ്ങാം കണക്കിലെടുത്തു് ആധുനികശാസ്ത്രം നല്ലുന്ന അറിവിൻെറ വെളിച്ചത്തിൽ നമുക്കു് ഭാരതത്തെ പുനർനിർമ്മിക്കേണ്ടിയിരിക്കുന്നു. അപ്രകാരമുള്ള ഒരു വിദ്യാഭ്യാസപദ്ധതിയാണു് നമുക്കിന്നു് ആവശ്യമായി വന്നിരിക്കുന്നതു്. ഈ രാഷ്ട്രപുനർനിർമ്മാണമെന്ന പ്രക്രിയക്കു് അറിവും, ഊർജ്ജശക്തിയും അതുപോലെ സുചിന്തിതമായ ഒരു കർമ്മപദ്ധതിയും ആവശ്യമാണു്. ഈ അറിവും പ്രചോദനവും ഊർജ്ജവും നമുക്കു ലഭിക്കുന്നതു് രാമകൃഷ്ണ-വിവേകാനന്ദസാഹിത്യത്തിൽനിന്നാണു്.

## 5 നിങ്ങളുടെ രാഷ്ട്രത്തിനു് വീരൻമാരെ ആവശ്യമുണ്ടു്: നിങ്ങൾ വീരൻമാരാവുക:

മനുഷ്യൻെറ സർവ്വതോമുഖമായ വളർച്ചയെ ലക്ഷ്യമാക്കിയുള്ള ജീവിതസമരത്തിനു് നമ്മെ പാകപ്പെടുത്തിയെടുക്കുക എന്ന ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ടാണു് രാമകൃഷ്ണമിഷൻ കൺവെൻഷൻ സംഘടിപ്പിച്ചിരിക്കുന്നതു്. നഗരത്തിൻെറ വിവിധഭാഗങ്ങളിൽ നിന്നാണു് നിങ്ങാം വന്നിരിക്കുന്നതു്. ഓരോ പ്രതിനിധിയും അദ്ദേഹം ഏതൊരു സ്ഥലത്തുനിന്നാണോ വരുന്നതു് ആ സ്ഥലത്തുള്ള ആളുകളെ മുഴുവൻ പ്രതിനിധീകരിക്കുന്നു. ഈ കൺവെൻഷൻ കഴിഞ്ഞു തിരിച്ചുപോകുമ്പോാം ഇവിടെനിന്നു കിട്ടുന്ന ആശയങ്ങളെല്ലാം മററുള്ളവരുമായി പങ്കിടണം. അങ്ങനെ ഈ നഗരത്തെ കേന്ദ്രമാക്കി മാനുഷികോർജ്ജത്തിൻേറതായ ഒരു തരംഗംതന്നെ ദേശീയവും അന്തർദേശീയവുമായ തലങ്ങളിൽ നിങ്ങാം സൃഷ്ടിക്കണം. അതു നമുക്കു മാത്രമല്ല ലോകത്തിലുള്ള മററുള്ളവക്കും ഒരു മാതൃകയായിരിക്കും. നിങ്ങാം ഈ കൺവെൻഷൻ കഴിഞ്ഞുപോകുമ്പോാം അർപ്പണബോധം, നിശ്ചയദാർഢ്യം, ജ്ഞാനം തുടങ്ങിയ ഗുണങ്ങളുടെ വമ്പിച്ച നിധികളുമായാണു് തിരിച്ചുപോകേണ്ടതു്. നിങ്ങാം ഏതു തൊഴിലിൽ പ്രവേശിച്ചാലും ശരി, ഗവേഷണമായാലും ഹോട്ടൽ നടത്തിപ്പായാലും, പത്രപ്രവർത്തനമായാലും, രാജ്യഭരണമായാലും, രാഷ്ട്രീയമായാലും, ആ രംഗങ്ങളിലെല്ലാം ഈ ആദർശങ്ങളെ മുറുകെ പിടിക്കണം: തന്നിലും തൻെറ രാഷ്ട്രത്തിൻെറ ഭാവിയിലും ഉറച്ച വിശ്വാസവും, ആ വിശ്വാസത്തെ അടിസ്ഥാനമാക്കിയുള്ള സ്വഭാവവൈശിഷ്ട്യങ്ങളും. ഭാരതത്തെ പുനർനിർമ്മിക്കുവാനുള്ള ഏററവും നല്ല വഴി ഇതാണു്. ഇതു് ഒരു മഹാസംരംഭംതന്നെ. ആന്തരികമായ ഗുണങ്ങളും, ധൈര്യവും ഇതിനാവശ്യമുണ്ടു്. രാജ്യം അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളെക്കുറിച്ചു് നാം പ്രതിദിനം പത്രങ്ങളിൽ വായിക്കുന്നു രാജ്യത്തിൻെറ ദുരിതാവസ്ഥകളെക്കുറിച്ചു മാത്രമേ നാം കോംക്കുന്നുള്ളു. ഇതു് നമ്മെ കൂടുതൽ ദുർബ്ബലപ്പെടുത്തുകയാണു്. ക്രിയാത്മകമായ മനോഭാവത്തിൻെറ അഭാവംകൊണ്ടു് രാഷ്ട്രത്തിൻെറ പ്രശ്ന

ങ്ങൾ വർദ്ധിക്കുന്നതേയുള്ളു. സ്വഭാവഗുണങ്ങൾ പൗരത്വബോധം, അപ്പ്ണമനോഭാവം, കഠിനാദ്ധ്വാനം തുടങ്ങിയ ഗുണങ്ങൾ നാം വളർത്തിയെടുക്കേണ്ടിയിരിക്കുന്നു.

ഓരോ രാഷ്ട്രത്തിനും സ്വയം രക്ഷിക്കേണ്ടതുണ്ട്. പുറത്തുനിന്നുള്ള ആരും ഇവിടെ വന്ന് ഇന്ത്യയെ രക്ഷപ്പെടുത്താൻ പോകുന്നില്ല. അത് നാം തന്നെ ചെയ്യേണ്ടിയിരിക്കുന്നു. ഭഗവദ്ഗീതയുടെ ആറാമദ്ധ്യായത്തിൽ ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനു കൊടുത്ത മഹത്തായ ഉപദേശമാണ് നാം ഈ സന്ദർഭത്തിൽ യുവതലമുറയ്ക്ക് പകർന്നുകൊടുക്കേണ്ടത്. 'നിങ്ങളുടെ സ്വന്തം കാലിൽ നില്ക്കൂ, അങ്ങനെ പുരുഷന്മാരാകൂ'—എന്നാണ് ഗീതാശ്ലോകത്തെ അനുസ്മരിച്ചുകൊണ്ട് ഒരു സന്ദർഭത്തിൽ പറഞ്ഞത്: (VI — 5)

'ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേത്
ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ'

'ആത്മാവിനെക്കൊണ്ട് ആത്മാവിനെ ഉദ്ധരിക്കണം. സ്വയം തള്ളിപ്പറയരുത്. ആത്മാവുതന്നെയാണ് ആത്മാവിന്റെ ബന്ധു. നിങ്ങൾതന്നെയാണ് നിങ്ങളുടെ ബന്ധുവും ശത്രുവും.'

ഇന്നു നമ്മുടെ രാഷ്ട്രം അഭിമുഖീകരിക്കുന്ന പ്രതിസന്ധികൾക്കെല്ലാം ഒരു ഉത്തമപ്രതിവിധിയാണ് മേൽപ്പറഞ്ഞ തത്ത്വം. വിശേഷിച്ചും സ്വാതന്ത്ര്യപ്രാപ്തിയ്ക്കുശേഷമുള്ള കാലഘട്ടത്തിൽ നാം തന്നെയായിരുന്നു നമ്മുടെ ശത്രു. അതുകൊണ്ടുതന്നെ പല ദേശീയ പ്രശ്നങ്ങളേയും പരിഹരിക്കുവാൻ നമുക്കു കഴിഞ്ഞില്ല. ഇന്നിപ്പോൾ നമുക്ക് നമ്മുടെ ബന്ധുക്കളാകേണ്ടിയിരിക്കുന്നു.

ഭാരതത്തിലെ മാനുഷികമായ വളർച്ച കൂടുതൽ ത്വരിതഗതിയിലാക്കേണ്ടിയിരിക്കുന്നു. ഇതു് നമ്മുടെ ചുമതലയാണ്. ഇതു നാം തന്നെ ചെയ്യേണ്ടിയിരിക്കുന്നു. ഇതു ചെയ്യാനുള്ള അവസരം കൈവന്നിരിക്കുന്നതുതന്നെ നമ്മുടെ ഭാഗ്യം. എങ്ങനെയാണ് നാം നമ്മുടെ തന്നെ ബന്ധുക്കളാകുന്നത് ?

'ബന്ധുരാത്മാത്മനസ്തസ്യ യേനാത്മൈവാത്മനാ ജിതഃ
അനാത്മനസ്തു ശത്രുത്വേ വർത്തേതാത്മൈവ ശത്രുവത്!'

നമ്മുടെ ഉള്ളിലുള്ള ശാരീരികവും മാനസികവുമായ ഊർജ്ജശക്തികളെയെല്ലാം ശരിക്കും നിയന്ത്രിച്ചുനിർത്തി അവയെ മാനുഷികതയുടെതായ ഒരു ദിശയിലേയ്ക്കു തിരിച്ചുവിടാൻ കഴിയുകയാണെങ്കിൽ നാം നമ്മുടെ ബന്ധുവായിത്തീരുന്നു. ഇതു ചെയ്യില്ലെങ്കിൽ നാം നമ്മുടേയും മററുള്ളവരുടെയും ശത്രുവുമായിത്തീരുന്നു.

ഇതാണ് ഗീതാചാര്യൻ നമുക്കു തരുന്ന സന്ദേശം. ഇതു് എല്ലാ കാലഘട്ടത്തിലും പ്രസക്തമാണ്. ഇന്നു നമുക്ക് യുവത്വത്തിൻേറതായ ഊർജ്ജശക്തി ധാരാളമായുണ്ട്. എന്നാൽ അതിനെ എപ്രകാരം വേണ്ടവിധം നിയന്ത്രിച്ചുനിർത്തണമെന്നു് നമുക്കറിയില്ല. അതിനെ അടിസ്ഥാനമാക്കി എപ്രകാരം വ്യക്തിത്വവും സ്വഭാവവും വളർത്തിയെടുക്കേണ്ടതെങ്ങനെയെന്നു് നമുക്കറിഞ്ഞുകൂടാ. രാമകൃഷ്ണ—വിവേകാനന്ദസാഹിത്യത്തിൽനിന്നു് ഈ മാർഗ്ഗം തെളിഞ്ഞുകിട്ടുന്നു. മാനുഷികതയുടേതായ മഹത്തായ ഈ സന്ദേശം നമുക്കു ലഭിക്കുന്നതു് ഉപനിഷത്തുകളിൽനിന്നും, ശ്രീമദ്ഭഗവദ്ഗീതയിൽനിന്നും ശ്രീബുദ്ധൻേറ ജീവിതത്തിൽനിന്നും ശ്രീമദ്ഭാഗവതംപോലുള്ള മഹദ്ഗ്രന്ഥങ്ങളിൽനിന്നുമാകുന്നു. ഈ സന്ദേശങ്ങൾ നാമിന്നു് ശരിക്കും ഉൾക്കൊള്ളേണ്ടിയിരിക്കുന്നു. എന്നാൽ മാത്രമേ നമ്മുടെ യുവതലമുറയ്ക്കു് ഒരു പുതിയ വിദ്യാഭ്യാസം ലഭിക്കുകയുള്ളു. സ്കൂളുകളിൽനിന്നും ലഭിക്കുന്ന അറിവിൽനിന്നും വ്യത്യസ്തമായി ഇത്തരം ആശയങ്ങൾ സ്വഭാവരൂപീകരണത്തിനുപയോഗപ്പെടുന്നു. അപ്രകാരം സ്വഭാവദാർഢ്യവും കാര്യപ്രാപ്തിയും വളർത്തിയെടുക്കുന്നതിനുള്ള ഒരവസരമാണു് ഈ കൺവെൻഷൻ. സ്വാതന്ത്ര്യപ്രാപ്തിക്കു മുമ്പു് അർപ്പണമനോഭാവവും രാജ്യസ്നേഹവും ഉൾക്കൊണ്ടു് രാഷ്ട്രത്തിൻേറ സ്വാതന്ത്ര്യപ്രാപ്തിക്കുവേണ്ടിയാണു് നാം പ്രയത്നിച്ചതു്. ആയിരക്കണക്കിനു യുവാക്കൾ രാഷ്ട്രത്തിൻേറ സ്വാതന്ത്ര്യസമ്പാദനത്തിനുവേണ്ടി ത്യാഗമനുഷ്ഠിച്ചു. രാഷ്ട്രത്തിലെ ദശലക്ഷക്കണക്കിനുവരുന്ന മർദ്ദിതജനങ്ങൾക്കു് ഈ സ്വാതന്ത്ര്യം എത്തിച്ചുകൊടുക്കുന്നതിനുവേണ്ടി ഇനിയും യുവാക്കൾ ത്യാഗമനുഷ്ഠിക്കേണ്ടിയിരിക്കുന്നു. ''നിങ്ങളുടെ രാജ്യത്തിനു വീരന്മാരെ ആവശ്യമുണ്ടു്. വീരന്മാരാവുക'' എന്നാണു് സ്വാമിജി നമ്മോടാഹ്വാനം ചെയ്യുന്നതു്. രാജ്യത്തിലെ ഓരോ പൗരനും ഇതു് തൻേറ പവിത്രകർത്തവ്യമായെടുക്കണം. ആ ചുമതലാബോധം കൈവരുമ്പോഴാണു് രാഷ്ട്രപുനർനിർമ്മാണത്തിനു് ഏററവും ഉയർന്ന മാർഗ്ഗദർശനങ്ങൾ രാമകൃഷ്ണ-വിവേകാനന്ദദർശനങ്ങളിൽനിന്നും നമുക്കു ലഭിക്കുക. ഈ ആശയങ്ങൾക്കു് വിശ്വവ്യാപകമായ പ്രസക്തിയുണ്ടെന്നു് നാം ഓർക്കണം. തികഞ്ഞ പ്രായോഗികതയും പരിശുദ്ധിയും ഈ സന്ദേശങ്ങളിൽ നാം ദർശിക്കുന്നു.

## 6 പ്രായോഗികവേദാന്തം

മതത്തെക്കുറിച്ചു് ചർച്ച ചെയ്യുമ്പോൾ പൊതുവെ നമ്മുടെ മനസ്സിൽ പൊന്തിവരുന്നതു് ചില പഴഞ്ചൻ ആശയങ്ങളും അന്ധവിശ്വാസങ്ങളും ജാത്യാചാരങ്ങളും മററുമാണു്. എന്നാൽ ശ്രീരാമകൃഷ്ണദേവൻേറയും വിവേകാനന്ദസ്വാമികളുടേയും കൃതികൾ വായിക്കുമ്പോൾ നമുക്കറിയാൻ കഴിയുന്നു യഥാർത്ഥമതം ഇതൊന്നുമല്ലെന്നു്.

നമ്മുടെ ഉള്ളിൽ അന്തർലീനമായ ദിവ്യതയുടെ സ്ഫുരണമാണ് വാസ്തവത്തിൽ മതം. മതമെന്നു പറഞ്ഞാൽ ആദ്ധ്യാത്മികതയാണെന്നാണ് വേദാന്തം പറയുന്നതു്. ശ്രീരാമകൃഷ്ണദേവൻേറയും വിവേകാനന്ദസ്വാമികളുടേയും ജീവിതസന്ദേശങ്ങൾ നാം ശരിക്കും മനസ്സിലാക്കുകയാണെങ്കിൽ നമുക്ക് ഒരു പുതിയ ഉത്തേജനവും ഉണർവ്വും, ബലവും ലഭിക്കുന്നു.

മൂന്നാമതൊരു മഹദ്‌വ്യക്തിയെക്കുറിച്ചുകൂടി പരാമർശിക്കുവാൻ ഞാൻ ഈ അവസരത്തിൽ ആഗ്രഹിക്കുന്നു – ശ്രീശാരദാദേവി. അനിതരസാധാരണവും അതുല്യവുമായ ഒരു വ്യക്തിത്വമായിരുന്നു ശ്രീശാരദാദേവിയുടേതു്. ബലവും സൗമ്യതയും ലാളിത്യവും ഒരമ്മയുടെ പവിത്രമായ സ്നേഹവാത്സല്യങ്ങളുമെല്ലാം ആ വ്യക്തിത്വത്തിൽ സമന്വയിച്ചിരുന്നു. ഹിന്ദുവെന്നോ മുസ്ലീമെന്നോ, കൃസ്ത്യനെന്നോ ഭാരതീയനെന്നോ വിദേശീയനെന്നോ ഉള്ള വ്യത്യാസങ്ങളൊന്നും അമ്മയ്ക്കുണ്ടായിരുന്നില്ല.

ഈ മൂന്നു മഹദ്‌വ്യക്തികളിൽനിന്നും നമുക്കുൾക്കൊള്ളുവാൻ കഴിയുന്ന പ്രചോദനം ഭാരതത്തിലെ ഓരോ പൗരനും മാർഗ്ഗദർശനം നല്കുന്നു. നമ്മുടെ വേദാന്തദർശനത്തെ പ്രായോഗികതലത്തിലേയ്ക്കു കൊണ്ടുവരേണ്ടിയിരിക്കുന്നു. ഈ വേദാന്തദർശനം ശരിക്കും ഉൾക്കൊണ്ടു് പ്രായോഗികമാക്കാനുള്ള സമയവും അവസരവും–അമ്പതോ അതിൽ കൂടുതലോ വർഷങ്ങൾ–ചെറുപ്പക്കാരായ നിങ്ങൾക്കുണ്ടു്. ശരിക്കും പ്രചോദനമുൾക്കൊള്ളുകയാണെങ്കിൽ എത്ര മഹത്തായ കാര്യങ്ങൾ നിങ്ങൾക്ക് നേടിയെടുക്കാൻ കഴിയും! രാമകൃഷ്ണ വിവേകാനന്ദസാഹിത്യവും വേദാന്തദർശനവും ശരിക്കും പഠിച്ചു മനസ്സിലാക്കുകയാണെങ്കിൽ, അതു തന്നെയായിരിക്കും ഇന്നു നിങ്ങൾക്കു ലഭിക്കാവുന്ന ഏററവും നല്ല വിദ്യാഭ്യാസം. വിവേകാനന്ദസ്വാമികൾ പറയുന്നതു ശ്രദ്ധിക്കുക.

"ഉള്ള വെളിച്ചമെല്ലാം ലോകത്തിൽ കൊണ്ടുവരിക, വെളിച്ചം, വെളിച്ചം കൊണ്ടുവരിക. ഓരോരുത്തനും വെളിച്ചം വന്നു ചേരട്ടെ, ഓരോരുത്തനും, ഭഗവാനെ പ്രാപിക്കുന്നതുവരെ, കർത്തവ്യം അവശേഷിക്കുക തന്നെ ചെയ്യും. ദരിദ്രന്മാൎക്കു വെളിച്ചം കൊടുക്കുക, ധനികന്മാൎക്ക് അതിലും കൂടുതൽ വെളിച്ചം കൊടുക്കുക. ദരിദ്രന്മാരെക്കാൾ കൂടുതലാണ് അവൎക്കുള്ള ആവശ്യം. പഠിപ്പില്ലാത്തവൎക്കു വെളിച്ചം നല്കുക; പഠിപ്പുള്ളവൎക്ക് അതിലുമേറെ നല്കുക. കാരണം, ഇക്കാലത്തെ പഠിപ്പിലുള്ള പൊള്ളത്തരം വമ്പിച്ചതാണ്." (വി. സാ. സ. III–138–139).

'ഈ വേദാന്തസങ്കല്പങ്ങൾ പുറത്തുവരണം; അല്ലാതെ വനത്തിലും ഗുഹയിലും അമൎന്നാൽ പോരാ. പുറത്തുവന്ന് ബാറിലും

ബെഞ്ചിലും പ്രസംഗവേദിയിലും പ്രവർത്തിക്കണം, പാവപ്പെട്ടവന്റെ കുടിലിൽ പ്രവർത്തിക്കണം; മീൻ പിടിക്കുന്ന മുക്കുവന്റെ കൂടെയും പ്രവർത്തിക്കണം, പഠിക്കുന്ന വിദ്യാർത്ഥിയോടൊപ്പം പ്രവർത്തിക്കണം. ഓരോ പുരുഷനേയും സ്ത്രീയേയും ശിശുവിനേയും – അവരുടെ തൊഴിലെന്തുമാകട്ടെ, അവർ താമസിക്കുന്നതെവിടെയുമാകട്ടെ – ഈ വേദാന്തസങ്കല്പങ്ങൾ ആഹ്വാനം ചെയ്യുന്നു. അതിൽ ഭയപ്പെടാനെന്തുണ്ട്? മുക്കുവനും മററും ഉപനിഷത്തുകളിലെ ആദർശം പ്രായോഗികമാക്കുന്നതെങ്ങനെയെന്നോ? വഴികാട്ടിയുണ്ട്. അപരിമിതമാണത്. മതം അപരിമിതമാണ്. ആർക്കും അതിനപ്പുറം പോകാവതല്ല. ആർജ്ജവത്തോടെ ചെയ്യുന്നതെല്ലാം നിങ്ങൾക്ക നല്ലതാണ്. എത്ര നിസ്സാരകാര്യവും വേണ്ടപോലെ ചെയ്താൽ അദ്ഭുതഫലങ്ങൾ ഉളവാക്കും. അതിനാൽ ഓരോരുത്തനും തനിക്കാകുന്നതു ചെയ്യട്ടെ, എത്ര ചെറുതും. മുക്കുവൻ താൻ ചൈതന്യമാണെന്നു കരുതിയാൽ അവൻ മെച്ചപ്പെട്ട മുക്കുവനാകും. വിദ്യാർത്ഥി താൻ ചൈതന്യമാണെന്നു കരുതിയാൽ, അവൻ മെച്ചപ്പെട്ട വിദ്യാർത്ഥിയാകും. വക്കീൽ താൻ ചൈതന്യമാണെന്നു കരുതിയാൽ അയാൾ മെച്ചപ്പെട്ട വക്കീലാകും. ഇതുപോലെ മററുള്ളവരും. മുക്കുവനെ വേദാന്തം പഠിപ്പിച്ചാൽ അവൻ പറയും. ''നിങ്ങളെപ്പോലെ തന്നെ ഞാനും മനുഷ്യനാണ്; ഞാനൊരു മുക്കുവൻ, നിങ്ങളൊരു ദാർശനികൻ, പക്ഷേ നിങ്ങളിലുള്ള അതേ ഈശ്വരൻ എന്നിലുമുണ്ട്.'' ഇതാണ് നമുക്കാവശ്യം. ആർക്കും ഒരു വിശേഷാധികാരവുമില്ല; അവസരം എല്ലാവർക്കും സമം. എല്ലാവരേയും പഠിപ്പിക്കുക, ദിവ്യത ഉള്ളിലുണ്ടെന്ന് അപ്പോൾ ഓരോരുത്തനും സ്വന്തം രക്ഷ കിണഞ്ഞു നേടിക്കൊള്ളും.'

'വളർച്ചയ്ക്കു വേണ്ട ഒന്നാമത്തെ ഉപാധി സ്വാതന്ത്ര്യമാണ്.' (വി. സാ. സ. III-136-137).

## 7 സ്വഭാവത്തിൽ പാശ്ചാത്യ—പൗരസ്ത്യ സാംസ്കാരികമൂല്യങ്ങളുടെ സമന്വയം:

വിവേകാനന്ദസാഹിത്യത്തിൽ അങ്ങോളമിങ്ങോളം അത്ഭുതകരങ്ങളായ ആശയങ്ങൾ കാണാം. സ്വാമിജിയുടെ കത്തുകളിൽ രണ്ടുവിധത്തിലുള്ള സ്വഭാവഗുണങ്ങളെക്കുറിച്ചുള്ള പരാമർശം കാണാം. ആദ്യത്തേതു് നമ്മുടെ ദേശീയപൈതൃകവും രണ്ടാമത്തേതു് പാശ്ചാത്യർ അവരുടെ ദേശീയചരിത്രത്തിൽ പ്രകടമാക്കിയതും. ഈ രണ്ടു വിഭാഗങ്ങളിൽ രണ്ടു വ്യത്യസ്തസ്വഭാവങ്ങളുടെ സ്വാധീനം തെളിഞ്ഞുകാണാം. നമ്മുടെ വ്യക്തിത്വത്തിൽ ഇവയെ സമന്വയിപ്പിക്ക

ണം. മദ്രാസ്സിലെ ശിഷ്യന്മാൎക്കെഴുതിയ ഒരു കത്തിൽ വിവേകാനന്ദസ്വാമികൾ ഇപ്രകാരം നമ്മോട് ആഹ്വാനം ചെയ്യുന്നു:

'ജാതിവ്യവസ്ഥ നിലനില്ക്കണമോ അതോ ഉച്ചാടനം ചെയ്യേണമോ എന്ന വിഷയത്തെപ്പററി എനിക്കൊന്നുംതന്നെ പറയാനില്ല. ദരിദ്രരുടെയും അധഃകൃതരുടെയും ഇടയ്ക്ക് മനുഷ്യസമൂഹം ഭാരതത്തിലും പുറത്തും രൂപപ്പെടുത്തിയിട്ടുള്ള വേദാന്തസന്ദേശങ്ങൾ പ്രചരിപ്പിക്കുക — അതാണെന്റെ ലക്ഷ്യം. ജാതിവ്യവസ്ഥയുടെ ഗുണദോഷങ്ങളെക്കുറിച്ചോ സ്ത്രീസ്വാതന്ത്ര്യത്തിന്റെ പ്രാധാന്യത്തെക്കുറിച്ചോ ഞാൻ ചിന്തിക്കാറില്ല. എല്ലാ വളൎച്ചയുടെയും ശ്രേയസ്സിന്റെയും അടിസ്ഥാനം പ്രവൎത്തനസ്വാതന്ത്ര്യവും ചിന്താസ്വാതന്ത്ര്യവുമാണ്. അവ നിലനില്ക്കാത്ത രാഷ്ട്രവും സമൂഹവും അനിവാൎയ്യമായും നശിക്കുന്നു.

'ജാതിയായാലും വൎഗ്ഗമായാലും മനുഷ്യനായാലും രാഷ്ട്രമായാലും പ്രവൎത്തനസ്വാതന്ത്ര്യവും ചിന്താസ്വാതന്ത്ര്യവും നിലനില്ക്കുന്നില്ലെങ്കിൽ അവ പൈശാചികമായിത്തീരുന്നു. അവ നശിക്കുകതന്നെ ചെയ്യും.

'ജീവിതത്തിലെ എന്റെ ഒരേയൊരു ലക്ഷ്യമിതാണ് — ഉയൎന്ന ആശയങ്ങൾ എല്ലാവരുടെയും അടുക്കലെത്തിക്കുന്ന ഒരു സംവിധാനത്തിനു രൂപം കൊടുക്കുക. ബാക്കിയൊക്കെ ഓരോരുത്തരും സ്വയം തീരുമാനിക്കട്ടെ. തങ്ങളുടെ പൂൎവ്വികരും ലോകത്തിലെ മററു ജനതകളും സുപ്രധാനവിഷയങ്ങളെപ്പററി എപ്രകാരമാണ് ചിന്തിച്ചിരുന്നതെന്ന് ഇന്നത്തെ തലമുറ മനസ്സിലാക്കട്ടെ. മററുള്ളവർ എന്തു ചെയ്യുന്നുവെന്ന് അവർ നോക്കിക്കാണട്ടെ. എന്നിട്ട് സ്വയം തീരുമാനിക്കട്ടെ. നമുക്ക് വിവിധഘടകങ്ങളെ കൂട്ടിച്ചേൎക്കാം. ഫലം പ്രകൃതിനിയമങ്ങളെ ആശ്രയിച്ചിരിക്കും. കഠിനമായി പരിശ്രമിക്കുക, അചഞ്ചലനായിരിക്കുക, ഈശ്വരനിൽ പൂൎണ്ണവിശ്വാസമൎപ്പിക്കുക. പരിശ്രമിക്കുവാൻ തുടങ്ങുക. ഈ തത്ത്വം എപ്പോഴും മുറുകെപ്പിടിക്കുക: സാധാരണക്കാരെ ഉയൎത്തുക; എന്നാൽ അവരുടെ മതസംസ്കാരത്തിനു മുറിവേല്ക്കരുത്.

'രാഷ്ട്രം ജീവിക്കുന്നത് കുടിലുകളിലാണെന്ന സത്യം മറക്കാതിരിക്കുക. പക്ഷെ എന്തു പറയട്ടെ, ആ പാവങ്ങൾക്കുവേണ്ടി ആരും ഒന്നും ഇതുവരെ ചെയ്തിട്ടില്ല. വിധവാവിവാഹത്തെക്കുറിച്ചാണ് നമ്മുടെ ആധുനികസാമൂഹ്യപരിഷ്കൎത്താക്കളുടെ ചിന്ത മുഴുവൻ! എനിക്കവരോടെല്ലാം അങ്ങേയററം സഹതാപമേയുള്ളു. പക്ഷെ ഒരു രാജ്യത്തിലെ വിധവകൾക്ക് എത്ര ഭൎത്താക്കന്മാരെ കിട്ടുന്നുണ്ട് എന്നതിനെ ആശ്രയിച്ചല്ല ആ രാഷ്ട്രത്തിന്റെ വിധി നിൎണ്ണയിക്കുന്നത്; അവിടത്തെ സാധാരണജനങ്ങളുടെ അവസ്ഥയെ ആശ്ര

യിച്ചാണിരിക്കുന്നതു്. നിങ്ങൾക്കവരെ ഉദ്ധരിക്കാമോ ? അവരുടെ ആദ്ധ്യാത്മികമായ അസ്തിത്വത്തിനു മുറിവേല്പിക്കാതെ നിങ്ങൾക്കവരുടെ വ്യക്തിത്വം തിരിച്ചുകൊടുക്കാമോ ?

'നിങ്ങൾക്കൊരേ സമയം സമത്വം, സ്വാതന്ത്ര്യം, കഠിനാദ്ധ്വാനം, ഊർജ്ജസ്വലത എന്നീ കാര്യങ്ങളിൽ ഒരു തികഞ്ഞ പാശ്ചാത്യനും ആദ്ധ്യാത്മികത, മതസംസ്കാരം എന്നീ കാര്യങ്ങളിൽ ഒരു കറകളഞ്ഞ ഹിന്ദുവുമാകാൻ കഴിയുമോ ? ഇതാണിന്നു് നമുക്കു് നേടിയെടുക്കേണ്ടതു്; നാമതു് തീർച്ചയായും നേടിയെടുക്കുകതന്നെ ചെയ്യും. അതു ചെയ്യാനാണു് നിങ്ങൾ ജനിച്ചിരിക്കുന്നതു്. സ്വയം വിശ്വസിക്കുക. മഹത്തായ വിശ്വാസദാർഢ്യത്തിൽ നിന്നേ മഹത്തായ കാര്യങ്ങൾ നേടിയെടുക്കാനാകൂ. മുന്നോട്ടു പോവുക ! മരണം വരെയും പാവങ്ങളോടും, അധഃകൃതരോടും, ദയയും സഹതാപവുമുള്ളവരായിരിക്കുക. ഇതായിരിക്കട്ടെ, നിങ്ങളുടെ മുദ്രാവാക്യം!'

'ധീരരായ യുവാക്കളേ, മുന്നോട്ടു് !'

സസ്നേഹം,

വിവേകാനന്ദൻ.

(Letters of Swami Vivekananda- P. 83 84)

ജീവിതത്തിനു് ആദ്ധ്യാത്മികമായ ഒരർത്ഥമുണ്ടു്. നാം നമ്മുടെ പഞ്ചേന്ദ്രിയങ്ങൾകൊണ്ടു് കാണുന്ന ഈ ലോകമല്ല ജീവിതത്തിന്റെ അന്തസ്സത്ത. ഇന്ദ്രിയാതീതമായ ഒരു സത്തയുണ്ടു്. വേദാന്തദർശനവും ബുദ്ധമതവും ഈ അസ്തിത്വങ്ങളെ 'ലോകമെന്നും ലോകോത്തരമെന്നും' വിളിക്കുന്നു. നാം നമ്മുടെ പഞ്ചേന്ദ്രിയങ്ങൾകൊണ്ടു കാണുന്നതാണു് 'ലോകം.' ഭൗതികശാസ്ത്രവും രാഷ്ട്രമീമാംസയും സാമ്പത്തികശാസ്ത്രവും മററു സാമൂഹ്യശാസ്ത്രങ്ങളുമെല്ലാം ഈ ലോകത്തെ അപഗ്രഥിക്കുന്ന ശാസ്ത്രങ്ങളാണു്. ഈ പാഞ്ചഭൗതികലോകത്തെക്കുറിച്ചുള്ള പഠനത്തിൽനിന്നാണു് ഭൗതികസമൃദ്ധിയും അഭിവൃദ്ധിയുമുണ്ടാകുന്നതു്. സാന്മാർഗ്ഗികവും ആദ്ധ്യാത്മികവുമായ മൂല്യങ്ങളുടെയെല്ലാം അടിത്തറയാകട്ടെ, ലോകോത്തരമായ—അതീന്ദ്രിയമായ — പരമാർത്ഥസത്തയാണു്. ഇതിന്റെ അടിസ്ഥാനം ആദ്ധ്യാത്മികതയാണു്. വ്യക്തിപരവും സാമൂഹ്യവുമായ ജീവിതം സഫലീകൃതമാകണമെങ്കിൽ ഈ രണ്ടു ഊർജ്ജസ്രോതസ്സുകളെ സമന്വയിപ്പിക്കേണ്ടിയിരിക്കുന്നു. പുരാതനഋഷിമാർ തുടങ്ങി ആധുനികയുഗത്തിൽ ശ്രീരാമകൃഷ്ണപരമഹംസർവരെയുള്ള ആത്മീയാചാര്യന്മാർ ആത്മീയവിഷയങ്ങൾ നമ്മുടെ ജനതയെ പഠിപ്പിച്ചു. ഈ പൈതൃകത്തിൽ ഉറച്ചുനിന്നുകൊണ്ടു് നാം ഇന്നു് ഭൗതികരംഗങ്ങളിൽ പാശ്ചാത്യജനത നേടി

യെടുത്തിട്ടുള്ള മൂല്യങ്ങളെ ഉരംക്കൊള്ളണം സ്വാമിജിയുടെ വീക്ഷ ണത്തിൽ സമത്വബോധം, സ്വാതന്ത്ര്യം, കഠിനാദ്ധ്വാനം, ഊജ്ജ സ്വലത മുതലായവയാണ് പ്രസ്തുതമൂല്യങ്ങരം. ഈ മൂല്യങ്ങളെ സമ ന്വയിപ്പിച്ചുകൊണ്ട് അവയുടെ ബലത്തിന്മേൽ നമുക്ക് ഭാരതത്തെ പുനർനിമ്മിക്കാമെന്നാണ് സ്വാമിജി പറയുന്നത്. അങ്ങനെ നമു ക്ക് നമ്മുടെ രാഷ്ട്രത്തിൻെറ ഭാവിയെ ഭൂതകാലത്തേക്കാരം കൂടുതൽ ശോഭനമാക്കുവാൻ കഴിയും.

## 8 വിവേകാനന്ദസ്വാമികളും യുവാക്കളും

നമ്മുടെ യുവതലമുറയ്ക്കു് സ്വാമിജി നല്കിയിട്ടുള്ള പവിത്രകത്ത വ്യമാണിത്. ശ്രീരാമകൃഷ്ണപരമഹംസർക്ക് നമ്മുടെ യുവതലമുറ യിൽ ഉറച്ച വിശ്വാസമുണ്ടായിരുന്നു. അതുപോലെ വിവേകാനന്ദ സ്വാമികരംക്കും ഈ രാജ്യത്തെ യുവാക്കളിൽ വലിയ പ്രതീക്ഷയു ണ്ടായിരുന്നു. മദ്രാസ്സിൽവെച്ച് 1897-ൽ 'ഭാരതത്തിൻെറ ഭാവി' എന്ന വിഷയത്തെക്കുറിച്ച് പ്രസംഗിക്കവെ അദ്ദേഹം ഇപ്രകാരം പറഞ്ഞു: (വി. സാ. സ- III -195- 196)

'അതാണെൻെറ പദ്ധതി. അതു വളരെ വമ്പിച്ചതാണെന്നു തോന്നാം. എന്നാൽ വളരെ വേണ്ടപ്പെട്ട ഒന്നാണ്. പണമെവിടെ എന്നു ചോദിച്ചേയ്ക്കും. പണം വേണ്ട, പണം ഒരു വസ്തുവല്ല. എൻെറ ജീവിതത്തിലെ കഴിഞ്ഞ പന്തിരണ്ടുകൊല്ലക്കാലം അടുത്ത നേര ത്തെ ഭക്ഷണം എവിടെനിന്നുകിട്ടും എന്നു് എനിക്കറിവില്ലായിരു ന്നു. പക്ഷേ പണവും വേണ്ടുന്ന മററു വസ്തുക്കളും വരുകതന്നെ വേണം. കാരണം, അവയൊക്കെ എൻെറ അടിമകളാണ്. ഞാൻ അവയുടെ അടിമയല്ല. വരുകതന്നെ വേണം-അതാണ് ഞാൻ പറയുന്നത്. ആണുങ്ങരം എവിടെ? അതാണ് ചോദ്യം. മദ്രാസിലെ യുവജനങ്ങ ളേ, നിങ്ങളിലത്രേ എൻെറ ആശ. നിങ്ങളുടെ ജനതയുടെ വിളി നിങ്ങരം കേരംക്കുമോ? എന്നെ വിശ്വസിക്കുവാനുള്ള ചങ്കുററമുണ്ടാ യാൽ നിങ്ങളിലോരോരുത്തൻേറയും ഭാവി ശോഭനമാണ്. ശിശുവാ യിരുന്നപ്പോരംത്തന്നെ എനിക്ക് എന്നിലുണ്ടായിരുന്നതും ഇപ്പോരം ഞാൻ പ്രായോഗികമാക്കുംപോലുള്ളതുമായ വമ്പിച്ച വിശ്വാസം നിങ്ങരം നിങ്ങളിൽവെച്ചുപുലത്തുക. നിങ്ങളിലോരോരുത്തനും ആ വിശ്വാസം അവനവനിൽത്തന്നെ ഉണ്ടാകട്ടെ. അനശ്വരമായ ആ ശക്തി ഓരോ ആത്മാവിലും നിലകൊള്ളുന്നു. അപ്പോരം ഭാരതത്തെ മുഴുവൻ ഉയത്താൻ നിങ്ങരംക്കു കഴിയും. അതേ അപ്പോരം ഭൂമുഖത്തു ള്ള ഓരോ രാജ്യത്തേയ്ക്കും നാം പോകും. നമ്മുടെ ആശയങ്ങരം ലോക ത്തിലെ ഓരോ ജനതയേയും രൂപപ്പെടുത്തുന്ന പല ശക്തികളിൽ ഒന്നായി അചിരേണ പര്യവസാനിക്കും. ഭാരതത്തിലും വിദേശങ്ങ

ളിലുമുള്ള ഓരോ മനുഷ്യവംശത്തിന്റേയും ജീവിതത്തിൽ നമുക്ക പ്രവേശിക്കണം. ഈ നില കൈവരുത്താനാണ് നാം യത്നിക്കേണ്ടതു്. എനിക്കു് അതിനു വേണ്ടതു ചെറുപ്പക്കാരെയാണ്. 'യൗവനവും ശക്തിയും ഓജസ്സും മേധയുമുള്ളവക്കാണ് ഈശ്വരൻ ലഭ്യമാകുന്നതു്'' എന്നു വേദങ്ങൾ പറയുന്നു. നിങ്ങളുടെ ഭാവി തിട്ടപ്പെടുത്തുവാനുള്ള സമയമിതാണ്. ഇപ്പോഴാണല്ലോ നിങ്ങൾക്ക യൗവനത്തിന്റെ ഓജസ്സുള്ളതു്. അല്ലാതെ, നിങ്ങൾ ക്ഷീണിച്ചു വാടുമ്പോഴല്ല യൗവനത്തിന്റെ പുതുമയും ചുണയുമുള്ളപ്പോഴാണ്. പ്രയത്നിയ്ക്കുക; ഇതാണ് സമയം. പ്രതിനവങ്ങളും അസ്പൃഷ്ടങ്ങളും അനാഘ്രാതങ്ങളുമായ പുഷ്പങ്ങളേ ഭഗവത്പാദത്തിൽ അപ്പിക്കാവൂ. അവയെ അവിടുന്നു കൈക്കൊള്ളുന്നു.'

കുറച്ചു ദിവസങ്ങൾക്ക ശേഷം കൽക്കത്തയിൽ നല്കിയ ഒരു സ്വീകരണത്തിൽവെച്ചു് സ്വാഗതപ്രസംഗത്തിനു മറുപടി നല്കിക്കൊണ്ടു സ്വാമിജി പറയുകയുണ്ടായി. (വി. സാ. സ. III 209-210):

'കൽക്കത്തയിലെ യുവജനങ്ങളേ, എഴുന്നേല്ക്കുക, ഉണരുക ഈ കാലം അനുകൂലമാണ്. നമ്മുടെ മുമ്പിൽ തടസ്സങ്ങളെല്ലാം മാറിപ്പോകയാണ്. ധൈര്യപ്പെടു; ഭയം വെടിയൂ, നമ്മുടെ ശാസ്ത്രങ്ങളിലേ ഈശ്വരനു് 'അഭീഃ' എന്ന വിശേഷണം നല്കപ്പെട്ടിട്ടുള്ളൂ. നാം അഭീകരാകണം, ഭയരഹിതരാകണം. അപ്പോൾ നമ്മുടെ ജോലി നിവ്വഹിക്കപ്പെടും. എഴുന്നേല്ക്കുക, ഉണരുക വമ്പിച്ച ഈ ത്യാഗം നിങ്ങളുടെ നാടിന്നു് ആവശ്യമാണ്. യുവാക്കന്മാരാണ് അതു ചെയ്യാൻ പോകുന്നതു്. 'യുവാവു്, ഉത്സാഹി, ബലിഷ്ഠൻ, ദൃഢിഷ്ഠൻ, ബുദ്ധിമാൻ' അവക്കുള്ള ജോലിയാണിതു്. കൽക്കത്തയിൽ അത്തരക്കാരായ ചെറുപ്പക്കാർ ലക്ഷക്കണക്കിനുണ്ടുതാനും. നിങ്ങൾ പറയുമ്പോലെ വല്ലതും ഞാൻ ചെയ്തിട്ടുണ്ടെങ്കിൽ, കൽക്കത്തത്തെരുവുകളിൽ കളിച്ചു വന്ന, കൊള്ളരുതാത്ത ആ പയ്യനായിരുന്നു ഞാൻ എന്നോൎമ്മിക്കണം. എനിക്കിത്രയും ചെയ്യാൻ കഴിഞ്ഞെങ്കിൽ, അതിലുമെത്രയധികം നിങ്ങൾക്ക ചെയ്യാം! എഴുന്നേല്ക്കുക, ഉണരുക; ലോകം നിങ്ങളെ മാടിവിളിക്കുന്നു. ഭാരതത്തിന്റെ മററു പ്രദേശങ്ങളിൽ ബുദ്ധിയുണ്ടു്, പണമുണ്ടു്, ഉത്സാഹം എന്റെ ജന്മദേശത്തേ ഉള്ളൂ. അതു വെളിയിലേയ്ക്കു വരണം. അതിനാൽ കല്കത്തയിലെ ചെറുപ്പക്കാരേ, ചോരയിൽ ചുണയോടുകൂടി എഴുന്നേല്ക്കുവിൻ! നിങ്ങൾ ദരിദ്രരെന്നോ മിത്രരഹിതരെന്നോ സ്വയം കരുതരുതു്. അതേ, പണം മനുഷ്യനെ ഉണ്ടാക്കുന്നതു് ആരു കണ്ടിട്ടുണ്ടു്? എപ്പോഴും മനുഷ്യനാണ് പണത്തെ ഉണ്ടാക്കുന്നതു്. മനുഷ്യന്റെ വീര്യവും ഉത്സാഹപ്രഭാവവുംകൊണ്ടാണ് ലോകം മുഴുവൻ രൂപപ്പെട്ടിട്ടുള്ളതു്.'

1897 നവംബർ 12ന് ലാഹോറിലെ സമ്മേളനത്തിൽവെച്ച് തൻെറ മുമ്പിലിരുന്ന വമ്പിച്ച സദസ്സിനെ സ്വാമിജി ഇപ്രകാരം ആഹ്വാനം ചെയ്യുകയുണ്ടായി. (വി. സാ. സ- III 317-319):

'ലാഹോറിലെ യുവാക്കളേ, അതുകൊണ്ട് ജനതയുടെ പരമ്പരാഗതമായ ഈ വമ്പിച്ച പാപം നമ്മുടെ ചുമലിൽത്തന്നെയെന്നു ധരിക്കണം. നമുക്ക് ആശ്വാസ്യ വഴിയില്ല. ആയിരമായിരം സമാജങ്ങളുണ്ടാക്കാം; ഇരുപതിനായിരം സംഘങ്ങളാകാം; അമ്പതിനായിരം സ്ഥാപനങ്ങൾ രൂപപ്പെട്ടത്താം; ആ സഹാനുഭൂതിയും സ്നേഹവും, എല്ലാവക്കും വേണ്ടി ചിന്തിക്കുന്ന ആ മനസ്സും ഉണ്ടാകുന്നതുവരെ, ഇവകൊണ്ടൊന്നും ഒരു ഫലവുമില്ല. ഭാരതത്തിലേയ്ക്കു വീണ്ടും ബുദ്ധൻെറ ഹൃദയം വരുംവരെ, ഭഗവാൻ കൃഷ്ണൻെറ വാക്കുകൾ പ്രയോഗത്തിൽ കൊണ്ടുവരുംവരെ ആശ്വാസ്യ വഴിയില്ല. നിങ്ങൾ യൂറോപ്യന്മാരേയും അവരുടെ സമാജങ്ങളേയും അനുകരിച്ചു കൊണ്ടേ പോകുന്നു..... ...ഈ നാട്ടിൽ എവിടെയുണ്ട് നിർമ്മാണത്തിന്നെല്ലാം അടിത്തറയാകേണ്ട ഹൃദയം ?....

ലാഹോറിലെ യുവാക്കളേ, അതുകൊണ്ട് അദ്വൈതത്തിൻെറ മഹത്തായ ആ കൊടി വീണ്ടും ഉയർത്തുക; മറെറാരു അടിസ്ഥാനത്തിലും ഈ അദ്ഭുതസ്നേഹം കൈവരുന്നതല്ല; എല്ലായിടത്തും ഒരേ ഈശ്വരൻ സന്നിഹിതനാണെന്നു കാണുംവരെ അതു സാദ്ധ്യമല്ല. സ്നേഹത്തിൻെറ കൊടി പാറിക്കുക.

'എഴുന്നേല്ക്കുക, ഉണരുക, ലക്ഷ്യത്തിലെത്തുംവരെ നില്ക്കാതിരിക്കുക.' എഴുന്നേല്ക്കുക; ഒരിക്കൽക്കൂടി എഴുന്നേല്ക്കുക. ത്യാഗം കൂടാതെ ഒന്നും ചെയ്യുക സാധ്യമല്ല മററുള്ളവരെ തുണയ്ക്കണമെന്നുണ്ടെങ്കിൽ നിങ്ങളുടെ ക്ഷുദ്രമായ അഹന്ത പോകണം. ക്രിസ്ത്യാനികളുടെ ഭാഷയിൽ പറഞ്ഞാൽ, ഈശ്വരനെയും സാത്താനേയും (God and Mammon) ഒപ്പം ഭജിക്കുക സാദ്ധ്യമല്ല. വൈരാഗ്യം കൈക്കൊള്ളുക. നിങ്ങളുടെ പൂർവ്വികർ വൻകാര്യങ്ങൾ ചെയ്യാൻ ലോകം ത്യജിച്ചു. സ്വന്തം മുക്തിക്കു വേണ്ടി ലോകം ത്യജിക്കുന്നവർ ഇന്നുണ്ട്. എല്ലാം, സ്വന്തം മുക്തിപോലും വലിച്ചെറിഞ്ഞിട്ടുവേണം മററുള്ളവരെ സഹായിക്കാൻ. അതേ, നിങ്ങൾ എപ്പോഴും ശൗര്യം നിറഞ്ഞ വാക്കുകൾ പറയുന്നു; എന്നാൽ ഇതാ പ്രായോഗികവേദാന്തം നിങ്ങളുടെ മുമ്പിലിരിക്കുന്നു. നിങ്ങളുടെ ഈ ക്ഷുദ്രജീവിതം വെടിയുക.

'നമ്മുടെ ജനത ജീവിക്കുന്നിടത്തോളം നിങ്ങളും ഞാനും നമ്മെപ്പോലെ മററായിരം പേരും പട്ടിണികൊണ്ടു മരിച്ചാൽത്തന്നെയെന്തു് ? (ഇന്ത്യ) ജനത താണു പോകയാണ്. അസംഖ്യം ദശലക്ഷങ്ങളുടെ ശാപം നമ്മുടെ തലയിലാണ്—ദാഹിച്ചു മരിക്കാൻ

തുടങ്ങിയ അക്കൂട്ടർക്ക് നാം കൊടുക്കുന്നതു് ഓടവെള്ളമാണു്. നിത്യമായ ജീവനസരിത്തു് അടുത്തുകൂടി ഒഴുകുകയായിരുന്നുതാനും. എല്ലാം തികഞ്ഞിരിക്കെ, അവരെ നാം പട്ടിണിക്കിട്ടു. അവരോടു നാം അദ്വൈതം പ്രസംഗിച്ചു; എങ്കിലും സർവ്വശക്തികളുമുപയോഗിച്ചു്, അവരെ ദ്വേഷിച്ചു, അവർക്കുവേണ്ടി നാം 'ലോകാചാരനയം' കെട്ടിച്ചമച്ചു. ഒരു കഴഞ്ചും അനുഷ്ഠിക്കാതെ, വെറും സിദ്ധാന്തപരമായി, നാം അവരോടു് എല്ലാവരുടേയും ഐക്യവും ഈശ്വരനോടുള്ള താദാത്മ്യവും സംസാരിച്ചു, 'എങ്കിലും കൂട്ടരേ, ഇതൊക്കെ മനസ്സിലിരിക്കുകേ ആകാവൂ. പ്രയോഗത്തിൽ വരുത്തരുതു്.' (ഇവരുടെ ശാപം നമ്മുടെ തലയിലാണു്.) ഈ കളങ്കം തുടച്ചു മാററണം. 'എഴുന്നേല്ക്കുക, ഉണരുക,' ക്ഷുദ്രമായ ഈ ജീവിതം പോയാൽത്തന്നെയെന്തു്? എല്ലാവരും മരിക്കും — സിദ്ധനും പാപിയും ധനിയും ദരിദ്രനും. ആരുടേയും ശരീരം നിലനില്ക്കുന്നില്ല. എഴുന്നേല്ക്കുക, ഉണരുക, തികച്ചും നിഷ്കളങ്കരാകുക. ഭാരതത്തിൽ നമുക്കുള്ള കാപട്യം ഭയങ്കരമാണു്. നമുക്കാവശ്യം സ്വഭാവദാർഢ്യമാണു് — മയമില്ലാത്ത മുതിയെപ്പോലെ, ഏതിനേയും മുറുകെപ്പിടിക്കുന്ന സ്ഥൈര്യവും സ്വഭാവവും.

## 9 ശ്രീരാമകൃഷ്ണദേവനും യുവാക്കളും

ശ്രീരാമകൃഷ്ണപരമഹംസനു് ചെറുപ്പക്കാരെ വലിയ കാര്യമായിരുന്നു. വേദാന്തവീക്ഷണമനുസരിച്ചുള്ള ആദ്ധ്യാത്മികതയായിരുന്നു ആ സ്നേഹത്തിനു പിന്നിലുണ്ടായിരുന്നതു്. ശ്രീരാമകൃഷ്ണവചനാമൃതത്തിൻെറ കർത്താവായ എം. (മഹേന്ദ്രനാഥ്ഗുപ്തൻ) തുടങ്ങിയ ശിഷ്യന്മാരുമായുള്ള സംഭാഷണങ്ങളിൽ ഈ അലൗകികപ്രേമത്തിൻെറ സ്ഫുരണങ്ങൾ കാണാവുന്നതാണു്: (ശ്രീരാമകൃഷ്ണവചനാമൃതം I — 286)

ശ്രീരാമകൃഷ്ണദേവൻ: ഹസ്ര കൂടെക്കൂടെ പഠിപ്പിക്കാൻ വരും. 'നീയെന്തിനാണീ പിള്ളേരെക്കുറിച്ചിത്രയൊക്കെ വിചാരപ്പെടുന്നതു് ?' എന്നു് എന്നോടു ചോദിക്കും. ഒരു ദിവസം വണ്ടിയിൽ ബലരാമൻെറ വീട്ടിലേയ്ക്കു പൊയ്ക്കൊണ്ടിരിക്കുമ്പോൾ എനിയ്ക്കു വലിയ വിചാരമായി. ഞാനമ്മയോടു പറഞ്ഞു. 'അമ്മേ, നരേന്ദ്രനേയും മററു പയ്യന്മാരേയും കുറിച്ചു് ഞാനെന്തിനാണിത്ര വിചാരപ്പെടുന്നതെന്നു് ഹസ്ര ചോദിക്കുന്നു. ഈശ്വരചിന്ത ഉപേക്ഷിച്ചു് ഈ പിള്ളേരെക്കുറിച്ചു് വിചാരിക്കുന്നതെന്തുകൊണ്ടാണെന്നു് അയാളെന്നോടു ചോദിക്കുന്നു. ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കുന്നതിനിടയിൽ അമ്മ തന്നെയാണു് മനുഷ്യരൂപം കൈക്കൊണ്ടിരിക്കുന്നതെന്നു് അമ്മയെനിക്കു് കാണിച്ചുതന്നു. ശുദ്ധമായ ആധാരത്തിൽ സ്പഷ്ടമായ പ്രകാശം കിട്ടുന്നു. അങ്ങനെ ദർശനം കണ്ടു് സമാധിയിലാണ്ടു. ഉണർന്നു കഴിഞ്ഞപ്പോൾ ഹസ്രയോടു ദേഷ്യം തോന്നി. ഞാൻ തന്ന

ഞാൻ പറഞ്ഞു: 'ആ ശ്രുംഭൻ എന്റെ മനസ്സു കുഴക്കി !' പിന്നെ ഞാൻ കരുതി: 'ആ പാവമെന്തു പിഴച്ചു ? അയാളെങ്ങനെ അറിയും ?

'ഞാനിവരെ സാക്ഷാൽ നാരായണനെന്നറിയുന്നു. നരേന്ദ്രനെ ആദ്യം കണ്ടപ്പോൾ, അവനു ദേഹബുദ്ധിയില്ല എന്നു മനസ്സിലായി. നെഞ്ചത്തു് കൈയ്യൊന്നു വെച്ചപ്പോഴേയ്ക്കു ബാഹ്യബോധം ഇല്ലാതായി. ബോധം വീണപ്പോൾ, 'എന്തു് ! എന്താണവിടുന്നെന്നോടു ചെയ്തതു് ! എനിക്കെന്റെ അച്ഛനമമ്മയുമുണ്ടു് !' എന്നു പറഞ്ഞു. യദുമല്ലികന്റെ വീട്ടിൽവെച്ചും ഇതുപോലെ തന്നെ സംഭവിച്ചു. ക്രമേണ അവനെ കാണാനുള്ള വ്യാകുലത വദ്ധിച്ചു. പ്രാണൻ കിടന്നു പിടയാൻ തുടങ്ങി. അപ്പോൾ ഭോലാനാഥനോടു ഞാൻ ചോദിച്ചു: നോക്കൂ, എന്താണെന്റെ മനസ്സിങ്ങനെ പിടയുന്നതു് ? നരേന്ദ്രനെന്നു പറഞ്ഞു് ഒരു കായസ്ഥൻ പയ്യനുണ്ടു്; അവനുവേണ്ടി എന്റെ മനസ്സെന്താണിങ്ങനെ ചെയ്യുന്നതു് ? ഭോലാനാഥൻ പറഞ്ഞു 'ഇതിന്റെ അത്ഥം ഭാരതത്തിലുണ്ടു്. സമാധി ലഭിച്ച ആളുകളുടെ മനസ്സു താഴോട്ടു വരുമ്പോൾ സത്വഗുണമുള്ള ആളുകളുടെ കൂടെയേ അതിനു സന്തോഷം തോന്നുകയുള്ളു. സത്വഗുണമുള്ള ആളുകളെ കണ്ടാൽ അവരുടെ മനസ്സിനു് കുളിർമ കിട്ടുന്നു.' ഇക്കഥ കേട്ടപ്പോൾ എന്റെ മനസ്സിനു് സമാധാനമായി. ഇടയ്ക്കിടയ്ക്കു് നരേന്ദ്രനെ കാണാൻ വേണ്ടി തനിച്ചിരുന്നു് കരയാറുണ്ടു്.'

''ഈ ചെറുപ്പക്കാരുടെ മനസ്സിൽ ഇനിയും ലൗകികത കടന്നുകൂടിയിട്ടില്ല. അതു കൊണ്ടാണവരുടെ ഹൃദയം ഇത്ര പരിശുദ്ധമായിരിക്കുന്നതു്. അതു മാത്രമല്ല, അവരിൽ പലരും ആന്തരികമായി പരിപൂണ്ണത നേടിയവരുമാണു്. ചെറുപ്പത്തിൽത്തന്നെ അവർ ഈശ്വരനിലാകൃഷ്ടരായിരിക്കുന്നു. ഒരു തോട്ടം വൃത്തിയാക്കിക്കൊണ്ടിരിക്കുമ്പോൾ പെട്ടെന്നു് ജലമൊഴുകിക്കൊണ്ടിരിക്കുന്ന ഒരു കുഴൽ കണ്ടെത്തുന്നതുപോലെയാണതു്. യാതൊരു പ്രയത്നവും കൂടാതെ ജലം ഒഴുകാൻ തുടങ്ങുന്നു.

ബലരാമൻ: മഹാശയാ, ലോകം അനിത്യമാണെന്ന വസ്തുത എങ്ങനെയാണു് ഇത്ര പെട്ടെന്നു് പൂണ്ണൻ മനസ്സിലാക്കിയതു് ?

ശ്രീരാമകൃഷ്ണൻ: അയാൾക്കതു് പൂവ്വജന്മത്തിൽനിന്നു് കിട്ടിയതാണു്. കഴിഞ്ഞുപോയ അനേകം ജന്മങ്ങളിൽ അയാൾ സാധനയനുഷ്ഠിച്ചിട്ടുണ്ടു്. വളച്ചയും തളച്ചയുമെല്ലാം ശരീരത്തിനാണു്. ആത്മാവിനല്ല.

'ഈ ചെറുപ്പക്കാർ ഏതു മാതിരിയാണെന്നറിയാമോ ? ആദ്യം കായും പിന്നീടു് പൂക്കളും ഉണ്ടാകുന്ന ചില ചെടികളില്ലേ ? അതു

പോലെയാണവർ. ആദ്യംതന്നെ അവക്ക് ഈശ്വരദർശനം ലഭിക്കുന്നു. പിന്നീടാണ് അവർ ഭഗവാന്റെ ഗുണഗണങ്ങളെക്കുറിച്ചു കേൾക്കുന്നത്. അവസാനം അവർ ഈശ്വരനിൽ താദാത്മ്യം പ്രാപിക്കുന്നു. നിരഞ്ജനനെ നോക്കൂ. അയാളെപ്പോഴും കണക്കെല്ലാം ശരിയാക്കിവെയ്ക്കുന്നു. എപ്പോൾ വിളികേൾക്കുന്നുവോ അപ്പോൾത്തന്നെ അയാൾക്ക് പോകാം. എന്നാൽ അമ്മ ജീവിച്ചിരിക്കുന്നിടത്തോളം കാലം അവരെ ശുശ്രൂഷിക്കണം. ഞാൻ എന്റെ അമ്മയെ പൂവും ചന്ദനവുംകൊണ്ടു് പൂജിക്കാറുണ്ട്. ജഗന്മാതാവുതന്നെയാണ് അമ്മയുടെ രൂപത്തിൽവരുന്നത്.' (The Gospel of Sri Ramakrishna)

## 10 മനുഷ്യന്റെ സത്യാന്വേഷണം ആധുനികയുഗത്തിൽ

ഈ യുഗം പലതുകൊണ്ടും നിസ്തുലമാണെന്നു പറയാം. മനുഷ്യരാശിക്കു പ്രദാനം ചെയ്യുവാൻ കഴിയുന്ന എല്ലാ നല്ലവശങ്ങളും സ്വീകരിക്കുവാൻ നാം തയ്യാറാകണം. ഇതു് നമ്മുടെ വ്യക്തിത്വത്തിനു് ഒരു പുതിയ ഓജസ്സും ആർജ്ജവവും തരുന്നു. ഇതിന്റെ ബലംകൊണ്ടേ നമുക്ക് നമ്മുടെ രാഷ്ട്രചരിത്രത്തിൽ സുവർണ്ണയുഗത്തിന്റേതായ ഒരു പുതിയ അദ്ധ്യായം എഴുതിച്ചേർക്കുവാൻ കഴിയൂ.

പാശ്ചാത്യസംസ്കാരത്തിലെ നല്ലവശങ്ങൾ മാത്രം തിരഞ്ഞെടുത്തു് ഉൾക്കൊള്ളാൻ നാം പഠിക്കണം. അവരുടെ സംസ്കാരത്തിലെ ചീത്ത വശങ്ങളെ നിർമ്മാർജ്ജനം ചെയ്യാൻ അവർ തന്നെ ശ്രമിച്ചുകൊണ്ടിരിക്കുകയാണ്. അവ തീർത്തും ഒഴിവാക്കാൻ ശ്രദ്ധിക്കണം. വില കുറഞ്ഞ, പുറമേയ്ക്കു് ആകർഷകമായി തോന്നുന്ന മൂല്യങ്ങളെ നാമൊരിക്കലും അനുകരിച്ചു പോകരുതു്. പാശ്ചാത്യരുടെ ഇത്തരം പുറംമോടികളെ 'കൊക്കാകോളാ സംസ്കാരം' എന്നാണ് ഞാൻ വിളിക്കുക. നിർഭാഗ്യമെന്നു പറയട്ടെ, ഇന്നു് നമ്മുടെ രാഷ്ട്രത്തിൽ പലരും ഈ 'കൊക്കാകോളാ' സംസ്കാരത്തെയാണ് അനുകരിച്ചുകൊണ്ടിരിക്കുന്നതു്. അവരുടെ ശാസ്ത്രീയബുദ്ധി, പ്രായോഗികമായ കർമ്മകൗശലം, മാനുഷികത, അന്വേഷണവ്യഗ്രത, ഊർജ്ജസ്വലത തുടങ്ങിയ ഗുണങ്ങൾ ശരിക്കും ഉൾക്കൊണ്ടു്, അവയെ നമ്മുടെ പൈതൃകമായ ആദ്ധ്യാത്മിക മൂല്യങ്ങളോടുകൂടി സമന്വയിപ്പിച്ചു് ഒരു പുതിയ ജീവിതസമീപനം വളർത്തിയെടുക്കുവാൻ നാം ശ്രമിക്കണം. ലോകമിന്നുവരെ കാണാത്ത അത്ര മഹത്തായ ഒരു സമഗ്രവ്യക്തിത്വമായിരിക്കുമതു്. ഇന്നത്തെ ലോകം ഇപ്രകാരമുള്ള ഒരു സമഗ്രജീവിതതത്ത്വശാസ്ത്രത്തെയാണ് അന്വേഷിച്ചുകൊണ്ടിരിക്കുന്നതു്. ആധുനിക പാശ്ചാത്യസമൂഹം ഇന്നു് അവരുടെ സാംസ്കാരിക പൈതൃകത്തോടുകൂടി പൗരസ്ത്യമായ, വിശേഷിച്ചും ഭാരതീയമായ മൂല്യങ്ങളെ സമന്വയിപ്പിക്കുവാനാണ് ശ്രമിച്ചുകൊണ്ടിരിക്കുന്നതു്. ഇതാണ് മനു

ഷ്യചരിത്രത്തിലെ ആധുനികയുഗത്തിൽ മനുഷ്യൻെറ അന്വേഷണ വിഷയം. ആർനോൾഡ് ടോയിൻബിയുടെ വാക്കുകൾ മുമ്പ് ഉദ്ധരിക്കുകയുണ്ടായല്ലോ. വാസ്തവത്തിൽ പാശ്ചാത്യരാജ്യങ്ങളിലെ അനേകം ആധുനികചിന്തകന്മാർ രേഖപ്പെടുത്തിയ അഭിപ്രായങ്ങളിൽ ചിലതു മാത്രമാണിതു്. ഭാരതത്തിൻെറ പൗരാണികമായ ആദ്ധ്യാത്മിക സംസ്കാരം സമസ്തമനുഷ്യരാശിയ്ക്കും അവകാശപ്പെട്ടതായിത്തീരണമെന്നാണു് ഈ ചിന്തകന്മാർ അഭിപ്രായപ്പെടുന്നതു്. ഇതു് ഭാരതത്തിൻെറ കർത്തവ്യമാണു്. നമ്മുടെ രാഷ്ട്രത്തിലെ ജനതയുടെ ആരോഗ്യകാര്യംപോലും വേണ്ടപോലെ നോക്കുവാൻ കഴിയാത്ത നമുക്കെങ്ങനെയാണു്, ഇത്ര മഹത്തായ കാര്യം ചെയ്യുവാൻ കഴിയുന്നതു്? പുറം രാജ്യങ്ങളുമായുള്ള നമ്മുടെ ബന്ധം ശക്തിപ്രാപിക്കണമെങ്കിൽ ആദ്യം രാഷ്ട്രം ശക്തമാകണം. ഐക്യബോധത്തോടുകൂടി പ്രയത്നിച്ചു് രാജ്യത്തിലെ സാമൂഹികവും സാമ്പത്തികവുമായ പ്രശ്നങ്ങളെ പരിഹരിക്കണം. എന്നാൽ മാത്രമേ മററു രാജ്യങ്ങളുമായി ആരോഗ്യകരമായ ബന്ധം സ്ഥാപിക്കാനാകൂ. ഇന്നത്തെ യുവതലമുറ ഈ കർത്തവ്യത്തെ ഒരു വെല്ലുവിളിയായെടുത്തു് രാഷ്ട്രസേവനത്തിനുള്ള സുവർണ്ണാവസരം ശരിക്കും ഉപയോഗിക്കണം.

5000 വർഷം പഴക്കമുള്ള നമ്മുടെ സാംസ്കാരികചരിത്രത്തിൽ വന്നു ചേർന്നിരിക്കുന്ന മഹത്തായ ഈ വെല്ലുവിളി ശരിക്കും സ്വീകരിച്ചു് രാഷ്ട്രനന്മയ്ക്കുവേണ്ടി നാം പ്രവർത്തിക്കണം. ഇതിലേയ്ക്കു് നിങ്ങളുടെ ശ്രദ്ധക്ഷണിക്കുക എന്നുള്ളതാണു് ഈ കൺവെൻഷൻെറ ഉദ്ദേശം. നമ്മുടെ ചരിത്രത്തിൽ ഏററവും നിർണ്ണായകമായ ഒന്നാണു് ഈ കാലഘട്ടം എന്ന വസ്തുത നാം മനസ്സിലാക്കണം. കഴിഞ്ഞ അഞ്ഞൂറു കൊല്ലക്കാലം നാം ചരിത്രം സൃഷ്ടിക്കുകയുണ്ടായില്ല; നാം ചരിത്രത്തിൻെറ സൃഷ്ടികളായിരുന്നു. നാം ചരിത്രത്തിൻെറ ബലിയാടുകളായിരുന്നു. കാരണം നാം ആലസ്യത്തിൻെറ തമോനിദ്രയിലാണ്ടിരിക്കുകയായിരുന്നു.

പത്തൊമ്പതാം നൂററാണ്ടു് സാക്ഷ്യം വഹിച്ച ആദ്ധ്യാത്മിക പുനരുത്ഥാനത്തിൽ ഭാരതം ഉണർന്നെഴുന്നേററു. ആ ആദ്ധ്യാത്മിക തരംഗത്തിൻെറ പ്രഭാവത്താലാണു് വിവേകാനന്ദസ്വാമികൾ മഹത്തായ അമേരിക്കൻ രാഷ്ട്രത്തെ പിടിച്ചു കുലുക്കിയതു്, (1893 ലെ ചിക്കാഗോ മതസമ്മേളനത്തിൽ വിവേകാനന്ദസ്വാമികൾ ചെയ്ത ലോകപ്രസിദ്ധമായ പ്രഭാഷണങ്ങൾ) ഭാരതചരിത്രത്തിൽ ക്രിയാത്മകമായ ഒരു യുഗത്തിൻെറ തുടക്കം മാത്രമാണിതു്. ആ യുഗത്തിലാണു് നാമിന്നു ജീവിക്കുന്നതു്. ആ ക്രിയാത്മകത നമ്മുടെ ജീവിതത്തിൽ പകർത്താൻ ശ്രമിക്കണം. നമുക്കു് വെറുതെ ചരിത്രം പഠിച്ചാൽ മാത്രം പോരാ, ചരിത്രം സൃഷ്ടിക്കണം. ഇതു്

വളരെ പ്രധാനമാണ്. ഒരു മഹാനായ ശാസ്ത്രജ്ഞനാവുക, അല്ലെങ്കിൽ ഭരണാധികാരിയോ, രാജ്യതന്ത്രജ്ഞനോ ചിന്തകനോ ആയിക്കൊണ്ട് രാഷ്ട്രത്തെ സേവിക്കുക. അങ്ങനെ ഒരു യഥാർത്ഥ പൗരനായി വളരുക. അതുമല്ലെങ്കിൽ ഒരു ആത്മീയവാദിയാവുക. ഇങ്ങനെ രാഷ്ട്രത്തിൻെറ ചരിത്രപുനർനിർമ്മാണത്തിൽ പങ്കാളിയാകാൻ എത്രയോ മാർഗ്ഗങ്ങളുണ്ട്. ഇങ്ങനെയാണ് രാഷ്ട്രത്തെ പുനരുദ്ധരിക്കേണ്ടത്, ആദ്യം നമ്മുടെ ചെറുപ്പക്കാർ കർമ്മനിരതരാകണം. നൂററാണ്ടുകളായി നിലനില്ക്കുന്ന ജഡത്വവും ആലസ്യവും പോകണം. വ്യക്തിപരവും സാമൂഹ്യപരവും ദേശീയവുമായ പുരോഗതിക്കും വളച്ചയ്ക്കും അനന്തമായ സാദ്ധ്യതകളുണ്ട് എന്ന സത്യം നാം മനസ്സിലാക്കണം. അപ്രകാരം ഭാരതീയ ജനത ചരിത്രസൃഷ്ടികൾ, ചരിത്രത്തിൻെറ ബലിയാടുകൾ എന്ന അവസ്ഥയിൽ നിന്നും ചരിത്രസ്രഷ്ടാക്കൾ എന്ന നിലയിലേയ്ക്കുയരണം.

## 11 ഉപസംഹാരം

ഇതു് നമ്മുടെ മുമ്പിലുള്ള മഹത്തായ ഒരു സുവർണ്ണാവസരമാണ്. ഭാരതത്തിലെ യുവതലമുറയ്ക്കു മുഴുവൻ ഇതു് തങ്ങളുടെ കർത്തവ്യം നിർവ്വഹിക്കുന്നതിനുള്ള സുവർണ്ണാവസരമാണ്. ഭാരതത്തിൻെറ തലസ്ഥാനമായ ഡൽഹി നഗരം ഇന്ത്യക്കു മുഴവൻ ഒരു മാതൃകയായി ത്തീരണം. കുററകൃത്യങ്ങളും അഴിമതിയും മദ്യപാനവും ഇന്ത്യയിലെ മറേറതു നഗരത്തേക്കാളും കൂടുതലാണ് ഡൽഹിയിൽ. അതുകൊണ്ടു് ഇന്നു് ഡൽഹിനഗരം ഭാരതത്തിലെ മററു പട്ടണങ്ങൾക്കൊരു മാതൃകയാണെന്നു പറയാൻ നിവൃത്തിയില്ല. അതു് മാതൃകയായിത്തീരണം.

ഈ തലസ്ഥാനനഗരിയിൽനിന്നും ആവേശവും പ്രചോദനവും മററു ഭാഗങ്ങളിലേയ്ക്കു പ്രവഹിക്കണം. അതു യാഥാർത്ഥ്യമാകുവാൻ ഇവിടത്തെ ചെറുപ്പക്കാർ പരിശ്രമിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഭാരതപുനർനിർമ്മാണപ്രക്രിയ ദ്രുതഗതിയിലാവും. ഈ നൂററാണ്ടിൽ ഇനിയും അവശേഷിച്ചിട്ടുള്ള വർഷങ്ങൾ ക്രിയാത്മകമായ പ്രയത്നത്തിനു വേണ്ടി നീക്കിവെക്കണം. ഇന്നുവരെ നിഷേധാത്മകമായ ഒരു ജീവിതതത്ത്വശാസ്ത്രമാണ് നാം കൈക്കൊണ്ടതു്. ഇനിയും നമുക്കു് ക്രിയാത്മകമായ പ്രവർത്തനത്തിലൂടെ രാഷ്ട്രം അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളെ പരിഹരിക്കുന്നതിനുവേണ്ടി പരിശ്രമിക്കണം. വെറുതെ പ്രശ്നങ്ങളെ കൊട്ടിഘോഷിച്ചുകൊണ്ടല്ല, പ്രവർത്തിച്ചുകൊണ്ട്. പൗരാണികഋഷിമാർ തുടങ്ങി ആധുനികയുഗത്തിലെ ഋഷിയായ വിവേകാനന്ദസ്വാമികൾ വരെ എല്ലാവരും നമുക്കു തന്നിട്ടുള്ള ആ മഹത്തായ ആഹ്വാനം – ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത ! ഉണരുക, എഴുന്നേൽക്കുക ലക്ഷ്യം നേടുന്നതു വരെ പ്രയത്നിക്കുക – നമുക്കു് പ്രചോദനമരുളട്ടെ !

# 35

# വിവേകാനന്ദസ്വാമികളും പ്രായോഗികവേദാന്തവും

## I ആമുഖം

ഈ ആധുനികയുഗത്തിൽ വിവേകാനന്ദസ്വാമികൾ പ്രത്യേകം ഊന്നൽകൊടുത്ത ഒരു വിഷയമാണ് പ്രായോഗികവേദാന്തം. ഉപനിഷദൃഷിമാരുടെ ആദ്ധ്യാത്മികാനുഭൂതിയാണ് പ്രായോഗികവേദാന്തത്തിന്റെ അടിത്തറ. മാറിക്കൊണ്ടിരിക്കുന്ന ഈ ദൃശ്യപ്രപഞ്ചത്തിനു പിന്നിൽ മാററമില്ലാത്ത ദിവ്യമായ ഒരു സത്ത-ആത്മാവ്-ഉണ്ടെന്ന ആദ്ധ്യാത്മികതത്ത്വമാണ് ഉപനിഷത്തുകളിൽ പ്രതിപാദിച്ചിരിക്കുന്നത്. ലോകസാഹിത്യത്തിലെ ഏററവും അഗാധവും മഹത്തരവുമായ സിദ്ധാന്തമാണ് എല്ലാ ജീവികളിലും അന്തര്യാമിയായി ഈശ്വരൻ കുടികൊള്ളുണ്ടെന്നുള്ള ഉപനിഷത്തത്ത്വം. ശ്വേതാശ്വതരോപനിഷത്തിൽ മഹാനായ ഒരു ഋഷി ഈ തത്ത്വം ഇപ്രകാരം പ്രതിപാദിക്കുന്നു. (ശ്വേതാശ്വതരോപനിഷത്ത് -VI. 3)

> ത്വം സ്ത്രീ ത്വം പുമാനസി ത്വം കുമാര ഉത വാ കുമാരീ
> ത്വം ജീർണ്ണോ ദണ്ഡേന വഞ്ചസി ത്വം ജാതോ ഭവസി
> വിശ്വതോമുഖഃ.

താൻ സാക്ഷാൽക്കരിച്ച ശുദ്ധവും അദ്വയവുമായ ചൈതന്യത്തെ (പരമാത്മാവിനെ) സ്ത്രീകളിലും, പുരുഷന്മാരിലും ചെറുപ്പക്കാരിലും വൃദ്ധന്മാരിലുമെന്നല്ല പ്രപഞ്ചത്തിലെ സർവ്വജീവജാലങ്ങളിലും ഋഷി ദർശിക്കുന്നു. ആ പരമാത്മസത്തതന്നെയാണ് ഈ പ്രപഞ്ചമായിത്തീർന്നിരിക്കുന്നത്. ഋഷി സാക്ഷാൽക്കരിച്ച ഈ പരമാത്മസത്തയാണ് എല്ലാ ഉപനിഷത്തുകളിലും പ്രതിപാദ്യവിഷയം. ഈശാവാസ്യോപനിഷത്ത് തുടങ്ങുന്നതുതന്നെ ഈ ആദ്ധ്യാത്മികാനുഭൂതിയെ ഉദ്ഘോഷിച്ചുകൊണ്ടാണ്.

> 'ഈശാവാസ്യമിദം സർവ്വം യത് കിഞ്ച ജഗത്യാം ജഗത്
> തേന ത്യക്തേന ഭുഞ്ജീഥാഃ, മാ ഗൃധഃ കസ്യസ്വിദ്ധനം.'

---

രാമകൃഷ്ണമഠത്തിന്റേയും രാമകൃഷ്ണമിഷന്റേയും ആഭിമുഖ്യത്തിൽ 1980 ഡിസംബർ 24-ാംനു ബേലൂർമഠത്തിൽവെച്ചു നടന്ന കൺവെൻഷനിൽ നടത്തിയ മുഖ്യപ്രഭാഷണം. വിവ: തത്ത്വമയാനന്ദസ്വാമി.

ലോകത്തിൽ വികാരമുള്ള അനിത്യങ്ങളായ വസ്തുക്കളെയെല്ലാം നിത്യനായ ഈശ്വരനെക്കൊണ്ടു മറയ്ക്കണം. ത്യാഗംകൊണ്ടു് ആത്മാവിനെ രക്ഷിക്കണം. ആരുടേയും ധനം ആഗ്രഹിക്കരുതു്.

## 2 അമൃതത്വത്തിന്നരുമക്കിടാങ്ങളേ, കേൾക്കുവിൻ!

പ്രപഞ്ചത്തിന്നതീതനായ, ആകാശത്തെങ്ങോ ഇരുന്നരുളുന്ന ഒരു ഈശ്വരനെക്കുറിച്ചുള്ള സങ്കല്പത്തിനു് ഉപനിഷത്തുകളിൽ സ്ഥാനമില്ല. പ്രപഞ്ചത്തിലെ സർവ്വജീവജാലങ്ങളിലും അന്തര്യാമിയായി വാഴുന്ന പരമാത്മസത്ത—അതാണു് ഉപനിഷത്തുകളിലെ ഈശ്വരസങ്കല്പം. ഈയൊരു സങ്കല്പത്തിനു് നൂററാണ്ടുകളുടെ പഴക്കമുണ്ടു്. മനുഷ്യൻ ആത്യന്തികമായി ചൈതന്യസ്വരൂപനാണെന്ന പരമാത്മസത്യം നമ്മുടെ ഋഷിമാർ പണ്ടുതന്നെ സാക്ഷാത്കരിച്ചിരുന്നു. എന്നാൽ ഈ തത്ത്വം കുറെക്കാലമായി ഒരു ചെറിയ വിഭാഗത്തിൻെറ കുത്തകയായി നിലനിന്നു. ദശലക്ഷക്കണക്കിനുള്ള സാധാരണക്കാരെസംബന്ധിച്ചിടത്തോളം മതമെന്നു പറഞ്ഞാൽ നിഷ്ക്രിയമായൊരു ഈശ്വരസങ്കല്പം അല്ലെങ്കിൽ ലൗകികതയുടേയും ഈശ്വരഭക്തിയുടെയും ഒരു വിചിത്രമിശ്രിതം മാത്രമാണു്. സാധാരണയായി മനുഷ്യർ വെറും ലൗകികരാണു്. മതമെന്നു പറഞ്ഞാൽ നമ്മെ സംബന്ധിച്ചിടത്തോളം കുറെ ബാഹ്യാചാരങ്ങളും, വിധിനിഷേധങ്ങളും പതിവായി അമ്പലത്തിലോ പള്ളിയിലോ പോകലുമാണു്. അതേ സമയം മേൽ സൂചിപ്പിച്ച പ്രകാരമുള്ള മഹത്തായ ഒരു ആദ്ധ്യാത്മിക-മതദർശനം നമ്മുടെ പുരാതനഋഷിമാർ നമുക്കു് നല്കിയിരുന്നു. വളരെ കുറച്ചു പേരേ അതു് വേണ്ടവിധം ഉപയോഗപ്പെടുത്തിയുള്ളു എന്നുമാത്രം.

ഈ ആധുനികയുഗത്തിൽ വിവേകാനന്ദസ്വാമികളാണു് ഈ മഹത്തായ ആദ്ധ്യാത്മികതത്ത്വം ലോകമൊട്ടാകെ പ്രചരിപ്പിക്കേണ്ട ആവശ്യകത മനസ്സിലാക്കിയതു്. ഈ അദ്വൈതദർശനത്തിൻെറ പ്രായോഗികതയെക്കുറിച്ചു് ലോകത്തിനു് മനസ്സിലാക്കിക്കൊടുത്തതും വിവേകാനന്ദസ്വാമികളായിരുന്നു. നിഷ്ക്രിയവും യാന്ത്രികവും ജഡതുല്യവുമായ ഒരു തരം ഈശ്വരഭക്തിയാണു് മതം എന്ന തെററിദ്ധാരണയാണു് മതത്തിനെക്കുറിച്ചുള്ള എല്ലാ തെററിദ്ധാരണകൾക്കും കാരണമെന്നു് വിവേകാനന്ദസ്വാമികൾ കണ്ടുപിടിച്ചു. ഒരു കത്തിൽ സ്വാമിജി ഇപ്രകാരം എഴുതുകയുണ്ടായി:

'എൻെറ ആശയം ചുരുക്കിപ്പറഞ്ഞാൽ ഇതാണു്. മനുഷ്യരാശിക്കു് അവരുടെ ദിവ്യതയെപ്പററി മനസ്സിലാക്കിക്കൊടുക്കുക. അതോടുകൂടി ജീവിതത്തിലെ ഓരോ ചലനത്തിലും ആ ദിവ്യത എങ്ങനെ പ്രകാശിപ്പിക്കാമെന്നും കാണിച്ചുകൊടുക്കുക.'

പകൽവെളിച്ചംപോലെ വ്യക്തമായി ഞാൻ മനസ്സിലാക്കുന്ന ഒരു സത്യമിതാണ്. എല്ലാ ദുരിതത്തിനും കാരണം അജ്ഞതയാണ്. ആരുണ്ട് ലോകത്തിന് പ്രകാശം നല്കാൻ? ത്യാഗംകൊണ്ടേ എന്തും സാധിക്കൂ എന്നാണ് ഭൂതകാലം തെളിയിക്കുന്നത്. ഇനി ഭാവിയിലും അപ്രകാരംതന്നെ. മററുള്ളവരുടെ നന്മയ്ക്കുവേണ്ടി ഭൂമിയിലെ ഏററവും ധീരരും മികച്ചവരും ത്യാഗം ചെയ്യണം. അപാരമായ സ്നേഹവും ദീനാനുകമ്പയുമുള്ള നൂറുകണക്കിനു ബുദ്ധന്മാർ ഉണ്ടാകണം —അതാണിന്ന് ആവശ്യം.

മതങ്ങളെല്ലാം ഇന്ന് ജഡതുല്യങ്ങളായ പേക്കൂത്തുകളായിത്തീർന്നിരിക്കുന്നു. ഇന്ന് നമുക്കാവശ്യം വ്യക്തിത്വവും സ്വഭാവവുമാണ് ജ്വലിക്കുന്ന വിശ്വപ്രേമമുള്ളവരെ ഇന്ന് ലോകത്തിന്നാവശ്യമുണ്ട്. സ്വഭാവവൈശിഷ്ട്യവും നിസ്സ്വാർത്ഥതയുമാണ് ലോകത്തിനിന്ന് വേണ്ടത്. ആ സ്നേഹത്തിൻെറ ശക്തി വാക്കുകളെ വജ്രസമാനമാക്കും. (Letters of Swami Vivekananda 320–321)

ആധുനികയുഗത്തിൻെറ ആവശ്യമായി സ്വാമിജി കണ്ടത് സ്വഭാവമാണ്. ഇന്ത്യയിലങ്ങോളമിങ്ങോളം യാത്ര ചെയ്തപ്പോഴും വിദേശങ്ങളിൽ പോയപ്പോഴും ഈയൊരു കാര്യം വിവേകാനന്ദ സ്വാമികൾ വ്യക്തമായി മനസ്സിലാക്കി. മനുഷ്യനിലെ ദിവ്യതയാകുന്ന അടിത്തറമേൽ കെട്ടി ഉയർത്തിയ സ്വഭാവവൈശിഷ്ട്യം— അതാണ് ഈ ശാസ്ത്രീയയുഗം നമ്മോടാവശ്യപ്പെടുന്നത്. ചിക്കാഗോമതസമ്മേളനത്തിൽ വെച്ച് 'അമൃതത്വത്തിൻെറ അരുമക്കിടാങ്ങളേ' എന്ന് മനുഷ്യരാശിയെ അഭിസംബോധന ചെയ്തപ്പോൾ ഈ ഉപനിഷദ്സന്ദേശമാണ് സ്വാമിജി ലോകത്തിൻെറ മുമ്പാകെ പ്രഖ്യാപിച്ചത്. സ്വാഗതാർഹമായ ഒരു ബോംബുസ്ഫോടനം പോലെയാണ് ഈ വാക്കുകൾ ആ മതസമ്മേളനത്തിലെ ശ്രോതാക്കളിൽ ചെന്നു പതിച്ചത്. ഇവിടെ ഇപ്പോൾ നമുക്ക് സാക്ഷാത്കരിക്കുവാൻ കഴിയുന്ന ദിവ്യത അഥവാ മനുഷ്യൻെറ ശരിയായ മഹത്ത്വം — അതായിരുന്നു സ്വാമിജിയുടെ വാക്കുകളുടെ അന്തഃസത്ത:

ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ
ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ
വേദാഹമേതം പുരുഷം മഹാന്തം
ആദിത്യവർണ്ണം തമസഃ പരസ്താത് 2—5
തമേവ വിദിത്വാതിമൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേ/യനായ

(ശ്വേതാശ്വതരോപനിഷത്ത് 3. 8)

'ദിവ്യങ്ങളായ സ്ഥാനങ്ങളിൽ സ്ഥിതിചെയ്യുന്നവരും അമൃതത്വത്തിൻെറ കിടാങ്ങളുമായ എല്ലാവരും ഇതു കേൾക്കട്ടെ.'

'ഈ സംസാരത്തിന്നു കാരണഭൂതമായ അജ്ഞാനാന്ധകാരത്തിന്നപ്പുറത്തുള്ളവനും സൂര്യനെപ്പോലെ സ്വയം ജ്യോതീരൂപമായി വിളങ്ങിക്കൊണ്ടിരിക്കുന്നവനും ഈ പ്രപഞ്ചത്തെക്കാറം മഹത്തമനുമായ ആ പരമപുരുഷനെ ഞാൻ അറിഞ്ഞിരിക്കുന്നു. ആ അദ്വയബ്രഹ്മത്തെ അറിഞ്ഞാൽ മാത്രമേ ജന്മമരണരൂപമായ സംസാരത്തെ അതിക്രമിക്കുവാൻ കഴിയുകയുള്ളു. അതിനു വേറെ മാർഗ്ഗമില്ല.'

ആ അന്താരാഷ്ട്രീയസമ്മേളനത്തിൽ ഈ ഉപനിഷദ്വചനങ്ങറം ഉദ്ഘോഷിച്ചപ്പോറം സ്വാമിജി വാസ്തവത്തിൽ ആവേശമുറംക്കൊണ്ടു ഒരു ഭാവത്തിലായിരുന്നു. ഇതു് കേവലം കവിതയല്ല. ഇതു് സമസ്തമനുഷ്യരാശിക്കുംവേണ്ടിയുള്ള മഹത്തായ ഒരു സന്ദേശമാണു്, ഒരു സുവിശേഷമാണു്. സുവിശേഷമെന്നുവെച്ചാൽ 'നല്ല വിശേഷം' എന്നർത്ഥം. വർഷങ്ങളായി ജയിലിൽ കഴിഞ്ഞുകൂടുന്ന ഒരാളെ സമീപിച്ചു് ഞാൻ ഇപ്രകാരം പറയുന്നുവെന്നു വെയ്ക്കുക: 'എനിക്കു് ചില നല്ല കാര്യങ്ങറം നിന്നെ അറിയിക്കാനുണ്ടു്.' ഉടനെ ആ തടവുപുള്ളി ചോദിക്കും, 'എന്താണതു് ?' 'ഞാൻ നിനക്കു് കുറച്ചു മധുരപലഹാരം കൊണ്ടുവന്നിട്ടുണ്ടു്,' ഞാൻ പറയുന്നു. ഈ വാർത്ത അയാളെ സംതൃപ്തനാക്കുന്നില്ല. സ്വാതന്ത്ര്യമൊഴിച്ചു് മറ്റൊന്നും അയാളെ സംബന്ധിച്ചിടത്തോളം നല്ലതല്ല. അതുപോലെ മനുഷ്യൻ ചോദിക്കുകയാണു്: 'എനിക്കു് സ്വതന്ത്രനാകാമോ ? ഞാനിപ്പോറം ഈ ശരീരമനസ്സുകളുടെ തടവറയിൽ കിടന്നു നരകിക്കുകയാണു്. എനിക്കിവിടെനിന്നും രക്ഷപ്പെടണം. മുമ്പുദ്ധരിച്ച ഉപനിഷദ് മന്ത്രങ്ങളുടെ സന്ദേശമിതാണു്. ഇതു് കേവലം ഹിന്ദുക്കളോടു് മാത്രമായുള്ളതല്ല, മനുഷ്യരാശിക്കു മുഴുവൻ ഉപനിഷത്തുകറം കൊടുക്കുന്ന സന്ദേശമാണു്.

ദിവ്യങ്ങളായ സ്ഥാനങ്ങളിൽ സ്ഥിതിചെയ്യുന്നവരും അമൃതത്വത്തിൻെറ കിടാങ്ങളുമായ എല്ലവരും ഇതു കേറംക്കട്ടെ !'—എന്നാണു് ഉപനിഷത്തു പറയുന്നതു്. ദേവന്മാർക്കും മാലാഖമാർക്കും കൂടി ഈ സന്ദേശം ഒരനുഗ്രഹമായിരിക്കുമെന്നു് ഈ മന്ത്രം ഉദ്ഘോഷിക്കുന്നു. എന്താണാ സന്ദേശം ? അതു് പുസ്തകങ്ങളിൽ നിന്നു കിട്ടിയതോ ഊഹാപോഹങ്ങളുടെ സൃഷ്ടിയോ അല്ല. വേദാഹമേതം—ഞാൻ ആ പരമസത്യത്തെ അറിഞ്ഞിരിക്കുന്നു,' എന്താണാ സത്യം? 'പുരുഷം മഹാന്തം'—ആ പരമപുരുഷൻ — പരമാത്മചൈതന്യം. ഓരോ മനുഷ്യനും അങ്ങനെയുള്ള അനന്തമായ ഒരു ഭാവമുണ്ടു്. 'ആദിത്യവർണ്ണം,' സൂര്യനെപ്പോലെ ജ്യോതിസ്സ്വരൂപമായി വിളങ്ങിക്കൊണ്ടിരിക്കുന്ന 'തമസഃ പരസ്താത്'—അജ്ഞാനാന്ധകാരത്തിന്നപ്പുറത്തുള്ളതു്.

പിന്നീട് വളരെ ശാസ്ത്രീയമായ ഒരു ആശയം ഉപനിഷത്തിൽ കാണാം. വെറുതെ വിശ്വസിക്കുവാനല്ല ഉപനിഷത്ത് നിങ്ങളോടാവശ്യപ്പെടുന്നത്. സ്വയം അനുഷ്ഠിച്ച് സാക്ഷാത്കരിക്കുവാനാണ്. ഋഷിമാരുടെ—വാക്യങ്ങൾ നിങ്ങൾക്കുവേണമെങ്കിൽ സ്വയം പരീക്ഷിച്ചു നോക്കാവുന്നതാണ്. അങ്ങനെയാണല്ലോ ഭൗതിക ശാസ്ത്രം ഒരു വിഷയത്തെ സമീപിക്കുന്നത്. ഒരു ശാസ്ത്രജ്ഞന്റെ സമീപനമാണ് പൗരാണികഋഷിമാർ കൈക്കൊണ്ടത്. 'ഞാൻ സാക്ഷാത്കരിച്ചിട്ടുണ്ട്. നിങ്ങൾക്കും ഈ തത്ത്വം സാക്ഷാത്കരിക്കാം'—എന്നായിരുന്നു അവരുടെ ആഹ്വാനം.

'ഞങ്ങൾ കണ്ടിട്ടുണ്ട്. എന്നാൽ നിങ്ങൾക്കത് കാണാൻ സാദ്ധ്യമല്ല. നിങ്ങൾ വെറുതെ വിശ്വസിച്ചാൽ മതി' എന്നൊന്നുമല്ല അവർ പറഞ്ഞത്. ഈ ആധുനികയുഗത്തിൽ ജീവിച്ച ശ്രീരാമകൃഷ്ണപരമഹംസനിലും ഇതേ ശാസ്ത്രീയമായ സമീപനം നമുക്കു കാണാം. 'മഹാശയാ, അങ്ങ് ഈശ്വരനെ കണ്ടിട്ടുണ്ടോ' എന്ന നരേന്ദ്രനാഥദത്തന്റെ ചോദ്യത്തിന് 'ഞാൻ കണ്ടിട്ടുണ്ട് കുഞ്ഞേ, നിന്നെ ഇപ്പോൾ എന്റെ മുമ്പിൽ കാണുന്നതുപോലെതന്നെ ഞാൻ ഈശ്വരനെ കണ്ടിട്ടുണ്ട്. നിനക്കും ഈശ്വരനെ കാണാം എന്നാണ് ശ്രീരാമകൃഷ്ണപരമഹംസൻ മറുപടി പറഞ്ഞത്. അതുപോലെ പൗരാണിക ഋഷി പറയുന്നു:

'തമേവ വിദിത്വാ അതിമൃത്യുമേതി' - ഈ ആത്മാവിനെ സാക്ഷാൽക്കരിച്ചാൽ മാത്രമേ നിങ്ങൾക്ക് മരണത്തേയും അജ്ഞാനത്തേയും അതിജീവിക്കാനാകൂ. 'നാന്യഃ പന്ഥാ വിദ്യതേഽയനായ' - ആത്മസാക്ഷാൽകാരത്തിനു വേറെ വഴിയില്ല. ജാതിമതഭേദമെന്യേ വിവേകാനന്ദസ്വാമികൾ ഈ സന്ദേശം ലോകമെങ്ങും പ്രചരിപ്പിച്ചു. ഇതാണ് മനുഷ്യരാശിക്ക് വേദാന്തദർശനം കൊടുക്കുന്ന സന്ദേശം.

## 3 നിഷ്ക്രിയമായ ഭക്തിയും ഊർജ്ജസ്വലമായ ആദ്ധ്യാത്മികതയും

വെറും ഗോത്രപരമായ മതവും ആദ്ധ്യാത്മികതയും തമ്മിലുള്ള വ്യത്യാസം നാം മനസ്സിലാക്കണം. യാന്ത്രികമായ, നിഷ്ക്രിയമായ, മതവിശ്വാസംകൊണ്ട് നമ്മുടെ പേർ ഹിന്ദുക്കളുടേയോ ക്രിസ്ത്യാനികളുടേയോ മുസ്ലീംകളുടേയോ പട്ടികയിൽ സ്ഥാനം പിടിച്ചേക്കാം. യാതൊരു പ്രയത്നവും കൂടാതെ ഇത് സാധിക്കാവുന്നതാണ്. ശരിയായ ആദ്ധ്യാത്മികതയാകട്ടെ, അന്വേഷണംകൊണ്ടും തപസ്സുകൊണ്ടും മാത്രം നേടാവുന്ന ഒന്നാണ്. അങ്ങനെയുള്ള ആദ്ധ്യാത്മികാന്വേഷണത്തിലൂടെയാണ് നമ്മിൽ ആന്തരികമായ ദിവ്യത പ്രകാ

ശിക്കുന്നതു്. അപ്രകാരമാണു് നാം ആദ്ധ്യാത്മികമായി വളരുന്നതു്. ഇതു തന്നെയാണു് ഭൗതികശാസ്ത്രങ്ങളുടെ കാര്യത്തിലും സംഭവിക്കുന്നതു്. ഒരു ഭൗതികശാസ്ത്രജ്ഞനായി അല്ലെങ്കിൽ രസതന്ത്രജ്ഞനായി ആരും ജനിക്കുന്നില്ല. നാം അന്വേഷിച്ചു്, പരീക്ഷിച്ചു് അതാതു് വിഷയങ്ങളെ തിരഞ്ഞെടുക്കുന്നു. സുപ്രസിദ്ധഗണിതശാസ്ത്രജ്ഞനും ജ്യോതിഃശാസ്ത്രജ്ഞനുമായ സർ. ആർതർ. എസ്. എഡിംഗ്ടൺ പറയുന്നതിപ്രകാരമാണു്.

"അന്വേഷണമെന്ന പ്രക്രിയയ്ക്കു മുൻതൂക്കം നല്കാതെ ഭൗതികശാസ്ത്രങ്ങളുടേയോ മതത്തിൻേറയോ അന്തഃസത്ത നമുക്കു മനസ്സിലാക്കാനാവില്ല." (Science and the Unseen World P-54).

ഈ ആദ്ധ്യാത്മികത നാമോരോരുത്തരുടേയും ജന്മാവകാശമാണെന്നാണു് വിവേകാനന്ദസ്വാമികൾ പറയുന്നതു്. നമ്മിലെല്ലാം ആ പരമാത്മസത്ത കുടികൊള്ളുന്നുണ്ടു്. ഈ അദ്ധ്യാത്മികത നമ്മുടെ ഓരോ വാക്കിലും പ്രവൃത്തിയിലും പ്രകടമാകുന്ന രീതിയിൽ ജീവിതം നയിക്കണമെന്നു് വേദാന്തം നമ്മോടാഹ്വാനം ചെയ്യുന്നു. അങ്ങനെയാണു് ഈ പരമസത്യം നമ്മുടെ പ്രായോഗിക ജീവിതത്തിൽ സജീവമാകുന്നതു്. ആത്മീയത കാടുകളിലും ആശ്രമങ്ങളിലും തപസ്സു ചെയ്യുന്ന യോഗികൾക്കു മാത്രം അവകാശപ്പെട്ടതല്ല, അതു് നമുക്കെല്ലാം ഒരുപോലെ അവകാശപ്പെട്ടതും പ്രായോഗികമായി നമ്മുടെ ജീവിതത്തിൽ അനുഷ്ഠിക്കാവുന്നതുമാണെന്നാണു് വിവേകാനന്ദസ്വാമികൾ പറയുന്നതു്. മനുഷ്യനു് ഇതു് സാക്ഷാൽക്കരിക്കുവാനുള്ള കഴിവു് പ്രകൃതി തന്നെ നല്കിയിട്ടുണ്ടെന്നു് ഉപനിഷത്തുകൾ പ്രഖ്യാപിക്കുന്നു. നാമതു് മനസ്സിലാക്കണമെന്നു മാത്രം. നമുക്കു് നമ്മിൽ ത്തന്നെ ശ്രദ്ധയും വിശ്വാസവുമുണ്ടായിരിക്കണം. അപ്പോൾ നാം ഓരോ വർഷം കഴിയുന്തോറും ആത്മീയമായി വളരുന്നു. അപ്പോളാണു്. ശ്വേതാശ്വതരോപനിഷത്തിൽ ഋഷി 'അമൃതസ്യപുത്രാഃ' എന്നു് മനുഷ്യരാശിയെ അഭിസംബോധന ചെയ്യുന്നതിൻെറ പൊരുൾ നമുക്കു മനസ്സിലാകുന്നതു്. ഈ സത്യം നമ്മുടെ പ്രവൃത്തികളിലൂടെ ലോകത്തിനു് നാം കാണിച്ചുകൊടുക്കണം. കഠോപനിഷത്തു പറയുന്നു.

എഷ സർവ്വേഷു ഭൂതേഷു ഗൂഢോ/ത്മാ ന പ്രകാശതേ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ.
(കഠോപനിഷത്തു് III-12).

'എല്ലാ ഭൂതങ്ങളിലും ഒളിഞ്ഞിരിക്കുന്ന ഈ ആത്മാവിനെ ആർക്കും കാണാൻ കഴിയുന്നില്ല. എന്നാൽ സൂക്ഷ്മദർശികളായ ധീര

ന്മാർ ഏകാഗ്രവും സൂക്ഷ്മവുമായ ബുദ്ധികൊണ്ട് ഈ ആത്മാവിനെ സാക്ഷാത്കരിക്കുന്നു.

ഇതാണ് വേദാന്തദർശനത്തിന്റെ പ്രായോഗികവശം. ഉപനിഷത്തുകളിൽ ഈ അനുഭൂതിയുടെ ഒരു സൂചന മാത്രമേ ഉള്ളൂ. കാരണം ഈ സാക്ഷാൽക്കാരത്തിന്റെ സങ്കേതികവശങ്ങളെക്കുറിച്ച് വിസ്തരിച്ച പ്രതിപാദിക്കാൻ ഉപനിഷദൃഷിമാർക്ക് സമയവും സൗകര്യവുമുണ്ടായിരുന്നില്ല. ഈ അദ്ധ്യാത്മശാസ്ത്രത്തിലേയ്ക്കു അഗാധമായി ചുഴിഞ്ഞിറങ്ങി. നോക്കുകയായിരുന്നു അവർ. അവർ ഈ അനുഭൂതിയുടെ ഉയന്ന മണ്ഡലങ്ങളിലായിരുന്നു എപ്പോഴും കഴിഞ്ഞിരുന്നതു്. അനുഭൂതികളുടേതായ എവറസ്റ്റ് കൊടുമുടികളിൽ കയറിനിന്നുകൊണ്ട് ലോകത്തുള്ള മനുഷ്യരാശിയെ മുഴുവൻ ഈ സാക്ഷാൽക്കാരത്തിൽ പങ്കുകൊള്ളാൻ ക്ഷണിക്കുകയായിരുന്നുവോ എന്നു തോന്നിപ്പോകും ചില ഉപനിഷൻമന്ത്രങ്ങൾ വായിച്ചാൽ. എനിക്കെങ്ങനെ ആ അനുഭൂതിയുടെ ഉയന്ന തലത്തിലെത്താം ? ഇതാണ് പലപ്പോഴും സാധാരണയാളുകൾ ചോദിക്കുന്ന ഒരു ചോദ്യം. അത്ര ഉയന്ന തലങ്ങളിലേയ്ക്കു് കയറിപ്പോകുവാൻ എനിക്കു കഴിവില്ല എന്നാണ് സാധാരണ ആളുകൾ പറയുക. അതുകൊണ്ട് ഞാൻ ഈ ഉദാത്തമായ ആത്മതത്വത്തിനു് ഒരു വിദൂരപ്രണാമം സമപ്പിച്ചുകൊണ്ട് സംതൃപ്തിപ്പെട്ടു കൊള്ളാം എന്ന ചിന്തയാണ് നിർഭാഗ്യവശാൽ പലക്കുമുള്ളതു്. ശരീരവും മനസ്സും മാത്രമടങ്ങുന്ന ഈ ഭൗതിക ജീവിതത്തോട് ഒട്ടിപ്പിടിച്ചു നില്ക്കുന്നവരാണ് അധികം പേരും.

ഭാഗ്യവശാൽ പ്രായോഗിക വേദാന്തത്തെക്കുറിച്ചുള്ള ഉത്തമ ഗ്രന്ഥമായ ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണൻ ഈ ആദ്ധ്യാത്മികതത്വത്തെ സമഗ്രമായി പ്രതിപാദിക്കുന്നു. ഉപനിഷത്തുകൾക്കു് ഇനി വേറൊരു വ്യാഖ്യാനം ആവശ്യമില്ലാത്തവിധത്തിൽ ഭഗവദ്ഗീത ഉപനിഷത്തുകളെ വിസ്തൃതമായി വ്യാഖ്യാനിക്കുന്നു എന്നാണ് വിവേകാനന്ദസ്വാമികൾ അഭിപ്രായപ്പെടുന്നതു്. 'പ്രായോഗിക വേദാന്ത'ത്തിലെ 'പ്രായോഗിക' എന്ന വാക്കു് സാധാരണക്കാരെ സംബന്ധിച്ചിടത്തോളം വളരെ പ്രസക്തിയുള്ള ഒന്നാണെന്നു പറയേണ്ടിയിരിക്കുന്നു. പ്രായോഗികവേദാന്തം പരമാത്ഥത്തിൽ പ്രായോഗിക അദ്വൈത വേദാന്തമാണ്. സാമ്പ്രദായിക അദ്വൈതവേദാന്തത്തിലെ പരിമിതികളൊന്നും ഇതിലില്ല. വനത്തിൽ താമസിക്കുന്ന ഋഷിമാക്കും യോഗികൾക്കും മാത്രം അനുയോജ്യമായ ഒരു തത്വശാസ്ത്രമാണ് അദ്വൈതവേദാന്തം എന്നായിരുന്നു പലരുടേയും ധാരണ. നിങ്ങൾക്കും എനിക്കും അതു പ്രയോഗത്തിൽ വരുത്താൻ സാധ്യമല്ലെന്ന ഒരു തെററിദ്ധാരണ പാത്തുവെയുണ്ടായിരുന്നു. ഒരു വീട്ടമ്മയ്ക്കോ, ഫാക്ടറിത്തൊഴിലാളിയ്ക്കോ ഭരണാധികാരിയ്ക്കോ വാസ്തവത്തിൽ

അദ്വൈതം പ്രയോഗത്തിൽ വരുത്താൻ സാധ്യമാണോ? ഈ ചോദ്യത്തിന് വിവേകാനന്ദസ്വാമികൾ നല്കുന്ന ഉത്തരം ഇതാണ്: ഏതൊരാൾക്കും ജീവിതത്തിൽ പ്രാവർത്തികമാക്കാവുന്നതാണ് ഈ ആത്മീയതത്ത്വം. സമസ്ത മനുഷ്യരാശിയ്ക്കുമുള്ള ഒരു സന്ദേശമാണത്. ഇതിൻെറ സാദ്ധ്യതകൾ അനന്തമാണ്. ഈ ആദ്ധ്യാത്മിക സമ്പത്ത് ഇത്ര നാളും കാത്തുസൂക്ഷിച്ചിരുന്ന ഹിന്ദുക്കളെ പരാമർശിച്ചുകൊണ്ട് ഒരിക്കൽ വിവേകാനന്ദസ്വാമികൾ പറയുകയുണ്ടായി: 'ആദ്ധ്യാത്മികതയില്ലാത്ത ഒരു മനുഷ്യനെ ഹിന്ദുവെന്നു വിളിക്കുവാൻ ഞാൻ തയ്യാറല്ല.' വെറുതെ മതവിശ്വാസിയായതുകൊണ്ട് പ്രയോജനമില്ല. നമുക്ക് ആദ്ധ്യാത്മികതയുള്ളവരാകണം.

## 4 മതം ആദ്ധ്യാത്മിക വളർച്ചയുടെ ശാസ്ത്രം

നമുക്ക് വാസ്തവത്തിൽ ആദ്ധ്യാത്മികതയുണ്ടോ? ഈ ചോദ്യം സ്വയം ചോദിക്കുമ്പോൾ സ്വാഭാവികമായും ജീവിതത്തിനൊട്ടാകെ ആദ്ധ്യാത്മികതയുടെ ഒരു പുതിയ പരിവേഷം കൈവരുന്നു. നാം ആദ്ധ്യാത്മികമായി ശരിക്കും വളർന്നിട്ടുണ്ടോ? നാം വളരുന്നത് ശാരീരികമായി മാത്രമാണ്. ഒരു കുട്ടി ജനിക്കുമ്പോൾ കഷ്ടിച്ച് 3 കിലോഗ്രാം തൂക്കമേ അതിനുള്ളു. നാമവനെ പോററി വളർത്തിക്കൊണ്ടുവരുമ്പോൾ 3 കിലോ, 4 കിലോ എന്നിങ്ങനെ തൂക്കം വർദ്ധിക്കുന്നു. 90 കിലോഗ്രാമിൽ കൂടുതലായാൽ മുതിർന്ന ഒരാൾക്കു പോലും അതു് അപകടകരമാണ്. അതുപോലെതന്നെ കുട്ടിയുടെ മാനസിക വളർച്ചയും. ഒരു കുട്ടി പ്രതിദിനം മാനസികമായി വളർന്നുകൊണ്ടിരിക്കുന്നതു് നമുക്കു കാണാം. താൻ ജീവിക്കുന്ന പരിതസ്ഥിതികളെക്കുറിച്ച് അവൻ കൂടുതൽ കൂടുതൽ ബോധവാനായിക്കൊണ്ടിരിക്കുന്നു. അവൻെറ മനസ്സ് പടിപടിയായി വളരുന്നു. മാനസികമായും ശാരീരികമായുമുള്ള വളർച്ചക്കപ്പുറം ഒരു വളർച്ചയുണ്ടോ? ഈ ചോദ്യത്തിനു് മറുപടി പറയാൻ ആധുനികശാസ്ത്രത്തിനും ആധുനികതത്ത്വശാസ്ത്രങ്ങൾക്കും ഒരിക്കലും സാധ്യമല്ല. അവരെ സംബന്ധിച്ചിടത്തോളം ഇങ്ങനെയൊരു പ്രശ്നം തന്നെ ഉദിക്കുന്നില്ല. ചില ശാസ്ത്രജ്ഞന്മാരും ചിന്തകന്മാരും ശരീരമനസ്സുകൾക്കപ്പുറം മറെറാന്നും തന്നെയില്ലെന്നു സ്ഥാപിക്കുന്നവരാണ്. ശരീരത്തിൻേറയും മനസ്സിൻേറയും വളർച്ചയെക്കുറിച്ചേ അവക്കറിയാവൂ.

എന്നാൽ, വാസ്തവത്തിൽ ഈ ശരീരമനസ്സുകൾക്കപ്പുറമാണ് മനുഷ്യൻെറ മഹനീയമായ പരമാർത്ഥസത്ത നിലനില്ക്കുന്നതു്. ഇതാണ് അവൻെറ ആദ്ധ്യാത്മികമായ സത്ത—മനുഷ്യൻെറ ഉള്ളിൽ അന്തർലീനമായ ദിവ്യതയുടെ സ്ഫുരണം. ഈ ആദ്ധ്യാത്മികവളർച്ചയിലൂടെയാണ് ഒരാൾ തന്നേയും ലോകത്തേയും ഒരു പുതിയ രൂപ

ത്തിൽ നോക്കിക്കാണുന്നതു്. ആരോഗ്യകരമായ എല്ലാ മാനുഷിക ബന്ധങ്ങളുടേയും അടിസ്ഥാനം ഈ ആദ്ധ്യാത്മികവളർച്ചയാണു്. ഇതു നേടുന്നതോടുകൂടി മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധങ്ങൾക്കു് ഒരു വലിയ പരിവർത്തനം സംഭവിക്കുന്നു. ആധുനികമനുഷ്യൻ അന്വേഷിച്ചുകൊണ്ടിരിക്കുന്നതും ഈ ആത്മീയതയാണു്. ലോകത്തിൽ മതങ്ങളെത്ര വേണമെങ്കിലും ഉണ്ടു്. അവയ്ക്കെല്ലാം ദശലക്ഷക്കണക്കിനു് അനുയായികളും ഉണ്ടു്. നമുക്കിന്നാവശ്യം മനുഷ്യൻെറ ആദ്ധ്യാത്മികമായ വളർച്ചയാകുന്നു. പ്രശ്നമിതാണു്: നാം ശരിക്കും വളരുന്നുണ്ടോ ? ബാല്യത്തിൽ ഒരാൾ മതവിശ്വാസിയായിരിക്കാം. വളർന്നപ്പോഴും അപ്രകാരം തന്നെ. എന്നാൽ ആദ്ധ്യാത്മികമായി വലിയ വളർച്ചയൊന്നും ഉണ്ടാകുന്നില്ല എന്നതാണു് സത്യം. അടിസ്ഥാനപരമായി പഴയ ദൗർബ്ബല്യങ്ങളും ദുഷ്ടതയും അതേ പടി നിലനില്ക്കുന്നു. എങ്കിലും നാമയാളെ മതവിശ്വാസിയായി കണക്കാക്കുന്നു. ഈ മതം വെറും നിഷ്ക്രിയമായ, യാന്ത്രികമായ മൂഢഭക്തിമാത്രമാണു്—അതായതു് ലൗകികതയുടെയും വിശ്വാസത്തിൻേറയും ഒരു സമന്വയം. എന്നാൽ മതശാസ്ത്രത്തിൽ നാം അന്വേഷിക്കുന്നതു് ക്രിയാത്മകമായ ആദ്ധ്യാത്മികതയാണു്. അതിൻെറ അടിത്തറയാകട്ടെ, ആത്മവികാസവും.

നാം ഒരു ചെടി നടുന്നുവെന്നിരിക്കട്ടെ. ആദ്യദിവസം ആ ചെടിയിൽ കേവലം രണ്ടിലകളേയുള്ളു. നാം അതിൻെറ ചുവട്ടിൽ വളമിടുകയും വെള്ളമൊഴിക്കുകയും ചെയ്യുന്നു. ആറുമാസങ്ങൾ കഴിഞ്ഞിട്ടും എന്തിനു് ഇരുപതുവർഷങ്ങൾ കഴിഞ്ഞിട്ടും ആ ചെടിയിൽ കേവലം രണ്ടേ രണ്ടിലകളേയുള്ളുവെന്നു വിചാരിക്കുക. ഉടനെ നാം നിശ്ചയിക്കുന്നു. ആ ചെടിയ്ക്കെന്തോ കുഴപ്പമുണ്ടെന്നു്, വളർച്ചയുടെ ശാസ്ത്രം വെച്ചുനോക്കിയാൽ ആ ചെടിയിൽ അനേകം ഇലകളും ശാഖകളും, പൂക്കളും കായകളും ഉണ്ടാകേണ്ടതാണു്. നമുക്കു് കൃഷിയുടെ, അല്ലെങ്കിൽ സസ്യങ്ങളുടെ വളർച്ചയുടെ നിയമങ്ങൾ നന്നായറിയാം. എന്നാൽ മനുഷ്യൻെറ മതജീവിതത്തിൻെറ വളർച്ചയുടെ നിയമങ്ങളെക്കുറിച്ചു് നാം തികച്ചും അജ്ഞരാണു്. അതുകൊണ്ടു തന്നെയാണു് നമുക്കു് വെറും ലൗകികഭക്തികൊണ്ടു് സംതൃപ്തിയടയേണ്ടിവരുന്നതും. ഈ ലൗകികഭക്തിയും സ്വാർത്ഥതയും അസഹിഷ്ണുതയും, അക്രമവുമെല്ലാം ഒരുമിച്ചുപോകും—ശാരീരികവും ബുദ്ധിപരവുമായ വളർച്ചയുണ്ടായിട്ടും. സയൻസിൻേറയും സാങ്കേതികവിദ്യയുടെയും ഈ യുഗത്തിൽ ശാരീരികവും ബുദ്ധിപരവുമായ വളർച്ചയ്ക്കപ്പുറം ആദ്ധ്യാത്മികതലത്തിലേയ്ക്കു് മനുഷ്യൻ വളരേണ്ട ആവശ്യകതയെപ്പററി വിവേകാനന്ദസ്വാമികൾ ബോധവാനായിരുന്നു. ആദ്ധ്യാത്മികവളർച്ചയുണ്ടായെങ്കിൽ മാത്രമേ സയൻസും സാങ്കേതികവിദ്യ

കളും പ്രദാനം ചെയ്യുന്ന അറിവിനെ മനുഷ്യനന്മയ്ക്കുവേണ്ടി ഉപയോഗിക്കുവാൻ മനുഷ്യനു കഴിയുകയുള്ളു. മറിച്ചായാൽ അതു് നാശത്തിനേ ഇടവരുത്തൂ. ഇന്നു് നാം എവിടേയും കാണുന്നതു് ഉത്കണ്ഠയും ഭയവുമാണു്. അതുകൊണ്ടാണു് മതത്തിന്റെ ശരിയായ അന്തഃസത്ത, അതായതു്, ആദ്ധ്യാത്മികതയാണു് ഇന്നത്തെ മനുഷ്യന്റെ ആവശ്യമെന്നു് ഞാൻ പറയുന്നതു്. ശരീരമനസ്സുകളുടെ വളർച്ചയ്ക്കു് ഭൗതികശാസ്ത്രം ആവശ്യം തന്നെ. അതുപോലെ മനുഷ്യന്റെ ആന്തരികമായ വളർച്ചയ്ക്കു്, സ്നേഹം, സഹാനുഭൂതി, സേവനമനോഭാവം എന്നീ ഗുണങ്ങളുടെ വളർച്ചയ്ക്കു് ആദ്ധ്യാത്മികത അത്യാവശ്യമാണു്. എങ്കിൽ മാത്രമേ അവനു് ജൈവതലത്തിന്നപ്പുറം പോകാൻ കഴിയൂ. 'പ്രായോഗികവേദാന്തം' എന്നതുകൊണ്ടു് വിവേകാനന്ദസ്വാമികൾ ഉദ്ദേശിച്ചതു് ഈ ആശയങ്ങളെല്ലാമാണു്,

## 5 ത്യാഗവും സേവനവും

ആദ്ധ്യാത്മികവളർച്ചയോടുകൂടി സേവനമനോഭാവവും വളരും എന്ന തത്ത്വമായിരുന്നു സ്വാമിജി ഊന്നിപ്പറഞ്ഞിരുന്നതു്. ത്യാഗവും സേവനവും പ്രായോഗികവേദാന്തത്തിൽ ഓതപ്രോതമായിരിക്കുന്നുവെന്നു് അദ്ദേഹം പറയുന്നു. ഇവിടെ ത്യാഗംകൊണ്ടർത്ഥമാക്കുന്നതു് സ്വാർത്ഥതയുടെ ത്യാഗവും നിസ്വാർത്ഥതയുടെ പ്രകാശനവുമാണു്.

നാം ചെയ്യുന്ന എല്ലാ പ്രവൃത്തികളേയും സേവനമാക്കി മാററുക —ഇതാണു് ആദ്ധ്യാത്മികവളർച്ചയുടെ അടിസ്ഥാനം. ഈ സേവനത്തിലൂടെയാണു് 'അഹം' ബോധത്തിനു് പരിവർത്തനം സംഭവിക്കുന്നതു്. 'അഹം' ബോധത്തിന്റെ ആത്മീയവത്കരണത്തെപ്പററി പറയുമ്പോൾ ശ്രീരാമകൃഷ്ണപരമഹംസൻ ശ്രദ്ധേയമായ രണ്ടു വാക്കുകൾ ഉപയോഗിക്കുന്നുണ്ടു്. ആദ്യത്തേതു് കച്ചാ അമി' — അപക്വമായ അഹം — ആണെങ്കിൽ രണ്ടാമത്തേതു് 'പക്കാ അമി' പരിപക്വമായ 'അഹം' — ആകുന്നു. നാമെല്ലാം ആദ്ധ്യാത്മികജീവിതം തുടങ്ങുന്നതു് അപക്വമായ 'അഹം'ബോധത്തോടുകൂടിയാണു്. നിബ്ബന്ധബുദ്ധിയും ആക്രാമകവുമാണു് 'കച്ചാ അമി' അഥവാ അപക്വമായ 'അഹം'ബോധം. സ്വാർത്ഥതയും അക്രമപ്രവണതയും ചൂഷണവുമെല്ലാം ഈ അപക്വമായ അഹംബോധത്തിൽനിന്നും ഉദ്ഭവിക്കുന്നതാണു്. ഈ അപക്വമായ 'അഹം'ബോധത്തെ നമുക്കു് പരിപക്വമായ 'അഹം'ബോധമാക്കി മാറേറണ്ടിയിരിക്കുന്നു. ഇതെങ്ങനെ സാധിക്കും ! അതിനെ 'ദാസ് അമി' (ഭൃത്യനായ ഞാൻ എന്ന ബോധം)അഥവാ 'ഭക്ത അമി' (ഭക്തനായ ഞാൻ) എന്നാക്കി മാററുകയാണു് ഇതിനൊരേയൊരു പോംവഴി എന്നാണു് ഭഗവാൻ ശ്രീരാമകൃഷ്ണൻ അരുളുന്നതു്.

ഈ പരിവത്തനം സംഭവിക്കുമ്പോൾ നമ്മിൽ ഒരു പുതിയ ആദ്ധ്യാത്മികമനുഷ്യൻ ഉയിർത്തെഴുന്നേല്ക്കുന്നു. പിന്നീട് ആദ്ധ്യാത്മിക വളച്ച് തുടച്ച്യയായി നടന്നുകൊണ്ടിരിക്കും. നമ്മുടെ ഉള്ളിലുള്ള അപകടമായ 'അഹം'ബോധത്തിന്നപ്പുറം പുരോഗമിക്കുമ്പോൾ ധ്യാനം, പൂജ, തുടങ്ങിയ കമ്മങ്ങൾ മാത്രമല്ല കൗടുംബികബാദ്ധ്യത കൾകൂടി ആദ്ധ്യാത്മികവളച്ച്യ്ക്ക് സഹായകമായി ഭവിക്കുന്നു. ഈ തത്ത്വത്തെ ആസ്പദമാക്കിയാണ് പ്രായോഗികവേദാന്തം എന്ന ആശയം വിവേകാനന്ദസ്വാമികൾ വളത്തിയെടുത്തത്. ഈ പ്രായോഗികതതന്നെയാണ് വേദാന്തദശനത്തിലെ സാർവ്വലൗകികതയുടെ അടിത്തറ. എല്ലാ മതങ്ങളുടേയും അടിസ്ഥാനതത്ത്വം ഇതാണെന്നു പറഞ്ഞാൽ തെററില്ല. ഇതു് എല്ലാ ജനവിഭാഗങ്ങൾക്കും പ്രയോഗത്തിൽ വരുത്താവുന്നതുമാണ്. ജീവിതത്തിലെ വെല്ലുവിളികളെ നേരിടുമ്പോഴും സ്വകത്ത്വവ്യങ്ങൾ നിറവേററുമ്പോഴുമെല്ലാം ആദ്ധ്യാത്മികവളച്ച്യെന്ന പരമലക്ഷ്യം മുന്നിൽവെക്കുവാൻ സാധിച്ചാൽ ഏവക്കും പരമലക്ഷ്യത്തിലെത്താവുന്നതാണ്. അതുകൊണ്ടുതന്നെയാണ് 'യോഗ'ശബ്ദത്തെ ഭഗവാൻ ശ്രീകൃഷ്ണൻ ഭഗവദ്ഗീതയിൽ 'യോഗഃ കമ്മസു കൗശലം' (ചെയ്യുന്ന പ്രവൃത്തിയിൽ കാണിക്കുന്ന സാമത്ഥ്യവും കഴിവുമാണ് യോഗം) എന്നു നിർവചിച്ചതു്. ഈ യോഗംകൊണ്ടു് മനുഷ്യൻ ബാഹ്യജീവിതത്തിൽ ഭൗതികാഭിവൃദ്ധിയും ശാന്തിയും സന്തോഷവും അതേ സമയം ആന്തരികജീവിതത്തിൽ ആത്മീയവളച്ച്യും നേടുന്നു. നമ്മുടെ പ്രയത്നങ്ങൾകൊണ്ടു് ഭൗതികാഭിവൃദ്ധിയും സാമ്പത്തികനേട്ടങ്ങളും സാമൂഹ്യവും സാംസ്കാരികവുമായ മണ്ഡലങ്ങളിൽ ഉയച്ച്യും അതേ സമയം ആന്തരികമായി ആത്മീയവളച്ച്യും ഉണ്ടാകുമ്പോൾ അതു കാണിക്കുന്നതു് ഗീതയിലെ യോഗദശനം നാം ശരിക്കും പ്രാവത്തികമാക്കുന്നുവെന്നാണ്. ഒരു അദ്ധ്യാത്മശാസ്ത്രമെന്ന നിലക്ക് മതത്തെ സമീപിക്കേണ്ടതിങ്ങനെയാണ്. മനുഷ്യന്ന് വ്യക്തിഗതവും സാമൂഹ്യവുമായ വളച്ച്യും സന്തോഷവും ഉണ്ടാകണമെങ്കിൽ ഭഗവദ്ഗീതയുടെ സന്ദേശം നാം ശരിക്കും പ്രാവത്തികമാക്കണം എന്നാണ് ഗീതയിലെ അവസാനത്തെ ശ്ലോകം ഉദ്ഘോഷിക്കുന്നതു്.

യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാത്ഥോ ധനർധരഃ
തത്ര ശ്രീർവിജയോ ഭൂതിർധ്രുവാ നീതിർമതിർ മമ.'

'യോഗേശ്വരനായ ശ്രീകൃഷ്ണനും വില്ലേടുത്ത അജ്ജുനനും നില്ക്കുന്ന പക്ഷത്തിൽ മാത്രമാണ് സവ്വസമ്പത്തും ജയവും ഉത്തരോത്തരം അഭിവൃദ്ധിയും ഉറച്ച നയവും നിലനില്ക്കുന്നതെന്നാണ് എന്റെ ഉറച്ച വിശ്വാസം.'

ഈ ശ്ലോകത്തിന്റെ ആന്തരാത്ഥം എന്തെന്നു നോക്കാം. യോഗേശ്വരനായ ശ്രീകൃഷ്ണനും കമ്മോത്സുകനായ അജ്ജുനനും എവിടെയുണ്ടോ, അതായത് ധ്യാനവും കമ്മവും അല്ലെങ്കിൽ ദശ്നവും അനുഷ്ഠാനവും ഏതൊരു വ്യക്തിയിൽ അഥവാ സമൂഹത്തിൽ സമന്വയിക്കുന്നുവോ അവിടെ ജയവും അഭിവൃദ്ധിയും സമ്പത്തുമെല്ലാം ഉണ്ടാകുന്നു. അവിടെ ഉറച്ച സാന്മാഗ്ഗികബോധവും നീതിയും നിലനില്ക്കുന്നു. ഭഗവദ്ഗീതയിലെ യോഗം അനുഷ്ഠാനത്തിൽകൊണ്ടുവന്നാലുള്ള ഗുണവും ഇതുതന്നെ. കാരണം മനുഷ്യന്റെ അപാരമായ കഴിവുകളെ എപ്രകാരം പ്രകാശിപ്പിക്കാമെന്നു കാണിച്ചുതരുന്ന ഒരു ശാസ്ത്രമാണ് ശ്രീമദ്ഭഗവദ്ഗീതയിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള യോഗം.

ആരംഭത്തിൽ നാം ഈശ്വരനെ ധ്യാനിക്കുന്നു. പിന്നീട് നമ്മുടെ ദൈനംദിനമുള്ള പ്രവൃത്തികളിൽ മററുള്ളവരുമായി ബന്ധപ്പെടുമ്പോഴം അവരെ ഈശ്വരനായിക്കണ്ടു് സേവിക്കുന്നു. ഇങ്ങനെ ധ്യാനവും പ്രവൃത്തിയും പരസ്പര പൂരകങ്ങളായി ഭവിക്കുന്നു. 'മാമനുസ്മര, യുദ്ധ്യ ച—എന്നെ ധ്യാനിച്ചുകൊണ്ടു് ജീവിതമാകുന്ന സമരത്തിലേപ്പെടുക—എന്നു് ഭഗവദ്ഗീത പറയുന്നു. (VIII 7) പൂജകൊണ്ടും പ്രാത്ഥനകൊണ്ടും ഉണ്ടാകുന്ന സത്ഫലങ്ങളെല്ലാം പലപ്പോഴും നാം ചെയ്യുന്ന തെററായ കമ്മങ്ങൾകൊണ്ടു് നിഷ്ഫലമാവുകയാണ് ചെയ്യുന്നതു്. അത്തരം സന്ദർഭങ്ങളിൽ നമ്മുടെ ജീവിതംകൊണ്ടോ കമ്മംകൊണ്ടോ പറയത്തക്ക ആദ്ധ്യാത്മികപുരോഗതിയൊന്നുമുണ്ടാകുന്നില്ല. മറിച്ചു് ഗീതയിൽ പ്രതിപാദിച്ചിരിക്കുന്ന യോഗം അനുഷ്ഠിച്ചാൽ ധ്യാനവും പ്രവൃത്തിയും ആദ്ധ്യാത്മികജീവിതത്തിന്റെ രണ്ടുവശങ്ങളായിത്തീരുന്നു. അതു് വ്യക്തിയുടെയും സമൂഹത്തിന്റേയും ഭൗതികവും ആദ്ധ്യാത്മികവുമായ പുരോഗതിക്കു് കാരണമായിത്തീരുന്നു.

## 6 ശ്രീരാമകൃഷ്ണദേവന്റെ സാർവ്വലൗകികത

ശ്രീരാമകൃഷ്ണദേവന്റെ ഭക്തന്മാർ പൊതുവെ മനസ്സിലാക്കേണ്ടുന്ന ഒരു വസ്തുതയുണ്ട്. ആദ്ധ്യാത്മികാചാര്യന്മാർ ഒരു പ്രത്യേക മതസമ്പ്രദായമോ വിഭാഗീയതയോ പഠിപ്പിക്കുവാനല്ല ആവിർഭവിക്കുന്നതു്. സമസ്തമനുഷ്യരാശിക്കും പ്രചോദനം നല്കുവാനാണവർ വരുന്നതു്. എപ്രകാരം മനുഷ്യനിൽ അന്തർലീനമായ ദിവ്യതയെ ജീവിതത്തിൽ പ്രകാശിപ്പിക്കാം എന്നവർ നമ്മെ പഠിപ്പിക്കുന്നു. ഭഗവദ്ഗീതാഭാഷ്യത്തിന്റെ ഉപോദ്ഘാതത്തിൽ ശ്രീകൃഷ്ണാവതാരത്തെ ശ്രീശങ്കരാചാര്യർ ഇപ്രകാരമാണ് വിവരിക്കുന്നതു്.

'സ്വപ്രയോജനാഭാവേഽപി ഭൂതാനുജിഘൃക്ഷയാ വൈദികം ഹി ധമ്മദ്വയമജ്ജുനായ ശോകമോഹമഹോദധൗ നിമഗ്നായ ഉപദിദേശ'

ശ്രീകൃഷ്ണനു യാതൊരു പ്രയോജനവുമില്ലെങ്കിലും ജീവികളെ അനുഗ്രഹിക്കുന്ന ഒരേ ഉദ്ദേശ്യത്തോടുകൂടി ഭഗവാൻ ശോകമോഹ സമുദ്രത്തിൽ മുങ്ങിക്കിടക്കുന്ന അർജ്ജുനനായിക്കൊണ്ടു് ഈ രണ്ടു വൈദികധർമ്മങ്ങളേയും ഉപദേശിച്ചു.' അവതാരപുരുഷനെന്ന നിലയ്ക്കു് ശ്രീകൃഷ്ണനു് ഒന്നും തന്നെ നേരിടേണ്ടതായിട്ടില്ലെങ്കിലും കുരുക്ഷേത്രത്തിൽ മാനസികമായി തകർന്നു് ദുഃഖിതനായ അർജ്ജുനനു് ഈ സമഗ്രമായ ആദ്ധ്യാത്മികതത്ത്വശാസ്ത്രം ഉപദേശിക്കുകയാണുണ്ടായതു്. മനുഷ്യസമൂഹത്തെ അനുഗ്രഹിക്കുക എന്നതായിരുന്നു ഭഗവാന്റെ ഉദ്ദേശം. അതിനു് അർജ്ജുനൻ ഒരു നിമിത്തമായി എന്നുമാത്രം. അതുകൊണ്ടു തന്നെയാണു് അടുത്തതായി ഭാഷ്യകാരൻ ഇപ്രകാരം പറയുന്നതു്:–

> ''ഗുണാധികൈർഹി ഗൃഹീതോഽനുഷ്ഠീ-
> യമാനശ്ച ധർമ്മഃ പ്രചയം ഗമിഷ്യതീതി....''

ഗുണാധികന്മാരായവർ സ്വീകരിച്ചു് അനുഷ്ഠിച്ചാൽ അധികം പ്രചാരം വരുമെന്നു വിചാരിച്ചാകുന്നു ഭഗവാൻ അർജ്ജുനനെ ഉപദേശിച്ചതു്. ഈ മഹത്തായ ആദ്ധ്യാത്മികശാസ്ത്രം മഹദ്ഗുണങ്ങൾ തികഞ്ഞ ഒരു വ്യക്തിക്കു് ഉപദേശിക്കുകയാണെങ്കിൽ അതു് വളർന്നു് പൂർണ്ണവളർച്ച പ്രാപിച്ചു് പടിപടിയായി മററുള്ളവരിലേക്കും പ്രചരിക്കും എന്നു് ശ്രീകൃഷ്ണനു് അറിയാമായിരുന്നു. ഇങ്ങനെയാണു് സമൂഹത്തിൽ ആദ്ധ്യാത്മിക വളർച്ചയുണ്ടാകുന്നതു്. പുളിപ്പിക്കുവാനല്പം കാരം ചേർത്താൽ അപ്പം മുഴുവൻ വ്യാപിക്കുമെന്നാണല്ലോ ക്രിസ്തു പറയുന്നതു്.

2500 വർഷങ്ങൾക്കു മുമ്പു് ബുദ്ധൻ അദ്ദേഹത്തിന്റെ സന്ദേശം സാരനാഥിൽ വെച്ചു് കേവലം അഞ്ചു ശിഷ്യന്മാരെ പഠിപ്പിച്ചപ്പോൾ അതാണു് സംഭവിച്ചതു്. അഞ്ചു നൂററാണ്ടുകൾക്കുള്ളിൽ ബുദ്ധന്റെ സന്ദേശങ്ങൾ ഏഷ്യയിലെ ദശലക്ഷക്കണക്കിനു ജനങ്ങളെ ആദ്ധ്യാത്മികമായി പുനരുദ്ധരിക്കുകയുണ്ടായി. ഇതുപോലെ തന്നെയാണു് ഇന്നു് ശ്രീരാമകൃഷ്ണദേവന്റെ സന്ദേശങ്ങളും ലോകമെമ്പാടും വ്യാപിച്ചുകൊണ്ടിരിക്കുന്നതു്. ദക്ഷിണേശ്വരത്തിലെ ഒരു കൊച്ചുമുറിയിലിരുന്നു് ശ്രീരാമകൃഷ്ണൻ നരേന്ദ്രനാഥനടക്കം പ്രതിഭാധനന്മാരായ ഒരു കൂട്ടം ചെറുപ്പക്കാരെ ചില ആദ്ധ്യാത്മികതത്ത്വങ്ങൾ പഠിപ്പിച്ചു. ഈ നരേന്ദ്രനാണു് പിന്നീടു വിവേകാനന്ദനായിത്തീർന്നതു്. പരമഹംസന്റെ സമാധി കഴിഞ്ഞു കേവലം പത്തു വർഷങ്ങൾക്കുള്ളിൽ ഈ സന്ദേശം ആയിരക്കണക്കിനു് പ്രസംഗമണ്ഡപങ്ങളിലൂടെ ശ്രീരാമകൃഷ്ണശിഷ്യന്മാർ പാശ്ചാത്യ–പൗരസ്ത്യദേശങ്ങളിൽ പ്രചരിപ്പിച്ചു. ഇന്നു് ഈ കൺവെൻഷനിൽ നാം ഇതേ സന്ദേശം ശ്രവിച്ചുകൊണ്ടിരിക്കുകയാണു്. എന്നാൽ എങ്ങനെ നാം അതു് അനുഷ്ഠാനത്തിൽ കൊണ്ടുവരും ? എങ്ങനെയാണു് നാം

അതുപയോഗിക്കുക? ഇവിടെയാണ് പ്രായോഗികവേദാന്തത്തിൻെറ പ്രസക്തി. ഈ മഹത്തായ സന്ദേശം നാം എപ്രകാരം പ്രയോഗത്തിൽ കൊണ്ടുവരും? ഭഗവദ്ഗീതയുടെ കാര്യത്തിൽചെയ്തതുപോലെ നാം ഇവിടേയും ആവർത്തിക്കുമോ? ശ്രീകൃഷ്ണനാകുന്ന പാൽക്കാരൻ ഉപനിഷത്തുകളാവുന്ന പശുക്കളിൽ നിന്നും അർജ്ജുനനാകുന്ന പശുക്കുട്ടിയെ ഉപകരണമാക്കി കറന്നെടുത്ത ക്ഷീരമാണ് ഭഗവദ്ഗീത എന്നാണ് ഗീതാധ്യാനത്തിൽ പറയുന്നത്. ഏവരുടേയും ആദ്ധ്യാത്മിക വളർച്ചയ്ക്കുതകുന്ന അമൃതാണ് ഗീത. എന്നാൽ നാമെന്താണ് ചെയ്തത്? നാം ആ പാൽക്കുടമെടുത്ത് നമ്മുടെ തലയിൽ വെച്ച് സ്തുതിഗീതങ്ങൾ പാടി. അത്ര തന്നെ! ആ പാലെടുത്തു കുടിച്ച് ആദ്ധ്യാത്മികമായി സ്വയം വളരുവാനുള്ള ബുദ്ധി നിർഭാഗ്യവശാൽ നമുക്കുണ്ടായില്ല എന്നു പറയേണ്ടിയിരിക്കുന്നു. അതുകൊണ്ടാണ് ശ്രീരാമകൃഷ്ണൻ പറയുന്നത്:

'ചിലർ പാലിനെക്കുറിച്ച് കേട്ടിട്ടുണ്ട്; ചിലരതു കണ്ടിരിക്കുന്നു. ചിലരാണെങ്കിൽ അതിനെക്കുറിച്ച് പുകഴ്ത്തി നടക്കുന്നു. വളരെ കുറച്ചുപേർ മാത്രമേ അതുകുടിച്ച് അതിൻെറ ശരിയായ പ്രയോജനം അനുഭവിച്ചിട്ടുള്ളു.'

ഇതിൽ അവസാനം സൂചിപ്പിച്ചതാണ് ഒരു ആദ്ധ്യാത്മികാശയം സ്വായത്തമാക്കുവാനുള്ള ഉത്തമമാർഗ്ഗം—നാമതു് ആദ്യം മനസ്സിലാക്കണം, പിന്നീട് നമ്മുടെ കഴിവനുസരിച്ച് ആ തത്ത്വശാസ്ത്രം നമ്മുടെ ജീവിതത്തിൽ കൊണ്ടുവരാൻ ശ്രമിക്കണം. ഇന്ന് ശ്രീരാമകൃഷ്ണ—വിവേകാനന്ദന്മാരുടെ പ്രയത്നഫലമായി ഈ വേദാന്ത തത്ത്വത്തെ അടിസ്ഥാനമാക്കി സമത്വം, സ്വാതന്ത്ര്യം, മനുഷ്യൻെറ ദിവ്യത എന്നീ ആശയങ്ങളുടെ വെളിച്ചത്തിൽ ആരോഗ്യമുള്ള ഒരു മാതൃകാസമൂഹത്തെ വാർത്തെടുക്കുവാനുള്ള സുവർണ്ണാവസരം വന്നുചേർന്നിരിക്കുകയാണ്. ഭാരതത്തിൻെറ ആദർശങ്ങളായി വിവേകാനന്ദസ്വാമികൾ ചിത്രീകരിച്ച ത്യാഗം, സേവനം എന്നീ ആശയങ്ങളെക്കൊണ്ട് ജനതയെ ആവേശഭരിതരാക്കണം. ത്യാഗം കൊണ്ടുദ്ദേശിക്കുന്നതു് പലായനമല്ല. അതുപോലെ ഭക്ഷണകാര്യത്തിലും മററും കാണിക്കുന്ന വില കുറഞ്ഞ മാമൂലുകളുമല്ല—മീനും ഇറച്ചിയും തിന്നാതിരിക്കുക, ഉരുളക്കിഴങ്ങു വർജ്ജിക്കുക തുടങ്ങിയ ബാഹ്യജാടകളല്ല ശരിയായ ത്യാഗം; അപക്വമായ 'അഹം' ബോധത്തിൻെറ വർജ്ജനമാണ് വാസ്തവത്തിൽ ത്യാഗം. ഈ ത്യാഗത്തോടുകൂടി സേവനമനോഭാവവും വളരുന്നു. ഇതോടുകൂടി എല്ലാ കർമ്മങ്ങളും സേവനമായിത്തീരുന്നു. 'നിങ്ങൾക്കുവേണ്ടി എനിക്കെന്തു ചെയ്യാൻ കഴിയും?—ഈയൊരു മനോഭാവം സ്വാഭാവികമായും വന്നുചേരുന്നു.

മതവിശ്വാസമുണ്ടായിട്ടും അപക്വമായ 'അഹം'ബോധം എങ്ങനെ ഒരാളുടെ മാനുഷികവളർച്ചയെ തടയുന്നുവെന്നു കാണിക്കുവാൻ ശ്രീരാമകൃഷ്ണൻ ഒരു കഥ പറയാറുണ്ട്:

ഒരിക്കൽ ഒരു കൂട്ടം കള്ളുകുടിയന്മാർ മൂക്കററം കള്ളുകുടിച്ച് തൊട്ടടുത്തുള്ള ഒരു തടാകത്തിലുണ്ടായിരുന്ന ബോട്ടിൽ കയറി തുഴയാൻ തുടങ്ങി. അതു് നല്ല നിലാവുള്ള രാത്രിയായിരുന്നു. രാത്രി മുഴവൻ നന്നായി തുഴഞ്ഞു. നേരം പ്രഭാതമായപ്പോഴേയ്ക്കും അവർക്കെല്ലാം സ്വബോധമുണ്ടായി. അപ്പോളാണ് അവർക്കു മനസ്സിലാകുന്നതു് തോണി ഒരിഞ്ചുപോലും മുന്നോട്ടു പോയിട്ടില്ലെന്നു് ! അവർ തോണിയുടെ നങ്കൂരമുയർത്താൻ വിട്ടുപോയിരുന്നു ! തോണിയുടെ നങ്കൂരമുയർത്താതെ തുഴഞ്ഞതുകൊണ്ടെന്തു പ്രയോജനം ?

## 7 ഉപസംഹാരം

ഇതു് എല്ലാ സാധകന്മാർക്കുമുള്ള മഹത്തായൊരു സന്ദേശമാണ്. നമ്മെ ലൗകികകാര്യങ്ങളുമായി ബന്ധിയ്ക്കുന്ന 'അഹം'ബോധത്തെ നാം ഇല്ലായ്മ ചെയ്തിട്ടുണ്ടോ ? എന്നാൽ മാത്രമേ നമുക്കു് ആദ്ധ്യാത്മികമായി പുരോഗതിയുണ്ടാവുകയുള്ളൂ. വളർച്ച അഥവാ ആദ്ധ്യാത്മികമായ പുരോഗതി—അതാണ് പ്രധാനം. ആദ്ധ്യാത്മികവളർച്ചയും സാക്ഷാത്കാരവും — അതാണ് ലോകത്തിനു് ഇന്നാവശ്യം.

ഊർജ്ജസ്വലമായ ആദ്ധ്യാത്മികതയുടെ സന്ദേശം എല്ലാ കുട്ടികൾക്കും എത്തിച്ചുകൊടുക്കുക അതവർ ഏററവും ആവേശപൂർവ്വം സ്വാഗതം ചെയ്യുമെന്നുറപ്പാണ്. മാനുഷികവളർച്ചയുടെ സമഗ്രമായ സന്ദേശത്തെ സ്വാഗതം ചെയ്യാത്ത ഒരൊററ ശിശുവിനെ കാണാൻ സാദ്ധ്യമല്ല. നിങ്ങളുടെ ജീവിതത്തിലൂടെ ഈ പ്രായോഗികവേദാന്തത്തിൻെറ സന്ദേശം കുട്ടികൾക്കെത്തിച്ചുകൊടുക്കുക. എന്നാൽ നമ്മുടെ സമൂഹത്തിൻെറ സ്ഥിതിയാകെ മാറും. ലോകത്താകെ ഒരു പരിവർത്തനം ഉണ്ടാക്കുവാൻ നമുക്കു കഴിയും. ശാന്തിയും ജീവിതസാഫല്യവും അഭിവൃദ്ധിയും അപ്പോൾ ഒരു യാഥാർത്ഥ്യമാകും. പ്രശ്നങ്ങളെ ഒരു വെല്ലുവിളിയായി സ്വീകരിച്ച് ഇതു നാം നേടിയെടുക്കണം. കാലം മുന്നോട്ടു ചെല്ലുന്തോറും ഇതു് കൂടുതൽ കൂടുതൽ സമൂഹത്തിന്നാവശ്യമായിത്തീരും എന്ന പരമാർത്ഥം വിവേകാനന്ദസ്വാമികൾക്കറിയാമായിരുന്നു. മനുഷ്യൻെറ സമഗ്രവും സമ്പൂർണ്ണവുമായ വികാസം —അതാണ് എല്ലാ ഭൗതികശാസ്ത്രങ്ങളുടെയും ആദ്ധ്യാത്മികശാസ്ത്രങ്ങളുടെയും പരമലക്ഷ്യം. ഭൗതികശാസ്ത്രവും ആദ്ധ്യാത്മികശാസ്ത്രവും പരസ്പരപൂരകങ്ങളാണെന്നാണ് വേദാന്തം പറയുന്നതു്. ഭാരതീയരിൽ ശാസ്ത്രീയവീക്ഷണവും ശാസ്ത്രീയമനോഭാവവും വളർത്തിയെടുക്കുക എന്ന ലക്ഷ്യം നേടിയെടുക്കുന്നതിനുവേണ്ടി 19-ാം നൂററാണ്ടിൽ വിവേകനന്ദസ്വാമികളാണ് ആദ്യമായി ശബ്ദമുയർത്തിയതു്. ഭൗതികശാസ്ത്രങ്ങളേയും ആദ്ധ്യാത്മികശാസ്ത്രങ്ങളേയും സമന്വയിപ്പിച്ച് സമഗ്രവും, സാർവ്വലൗകികവും അങ്ങേയററം പ്രായോഗികവും യുക്തിയുക്തവും സമ്പൂർണ്ണവുമായ ഒരു ആദ്ധ്യാത്മികശാസ്ത്രത്തെ — പ്രായോഗികവേദാന്തത്തെ — രൂപപ്പെടുത്തിയെടുക്കുകയാണ് വിവേകാനന്ദസ്വാമികൾ ചെയ്തതു്.

# 36

# സ്വതന്ത്രഭാരതത്തെപ്പററി സ്വാമി വിവേകാനന്ദന്റെ സങ്കൽപം

## 1 ആമുഖം

എന്റെ ഈ വർഷത്തെ കേരളയാത്രാവേളയിൽ ഇവിടെ വന്നു് നിങ്ങളെയെല്ലാം കാണുവാനും ഒരു ദിവസം മുഴുവൻ ഇവിടെ തങ്ങുവാനും ക്ഷണിച്ചതിനു് ഈ നഗരത്തിലെ ചിന്മയാമിഷൻ ഭാരവാഹികളോടു് ഞാൻ അങ്ങേയററം കൃതജ്ഞനാണു്. എന്റെ കേരളപര്യടനം ആസൂത്രണം ചെയ്യുന്നതു് തൃശ്ശൂർ ശ്രീരാമകൃഷ്ണാശ്രമത്തിലെ ശക്രാനന്ദസ്വാമികളാണു്. ചിന്മയാമിഷന്റെ ക്ഷണം ലഭിച്ചപ്പോഠം പാലക്കാട്ടെ പരിപാടിയും ഈ വർഷത്തെ പ്രോഗ്രാമിലുഠംപ്പെടുത്തുവാൻ ഞാൻ അദ്ദേഹത്തോടാവശ്യപ്പെടുകയുണ്ടായി. അദ്ദേഹമതു ചെയ്തിട്ടുണ്ടെന്നുള്ള കാര്യം ഏററവും സന്തോഷാവഹമാണു്. ഇന്നു വൈകുന്നേരം ഇവിടെ വന്നു് നിങ്ങളെയെല്ലാം കണ്ടുമുട്ടുവാൻ കഴിഞ്ഞതിൽ എനിക്കു് സന്തോഷമുണ്ടു്. ഈ വർഷത്തെ കേരളപര്യടനം കഴിഞ്ഞു് ഞാൻ നാളെ രാവിലെ ഹൈദ്രബാദിലേയ്ക്കു് മടങ്ങുവാൻ ഉദ്ദേശിക്കുന്നു. തമിഴ് നാട്ടിലെ കന്യാകുമാരിമുതൽ ഉത്തരകേരളത്തിലെ കോഴിക്കോടു് വരെയുള്ള അനേകം നഗരങ്ങളിൽ തിരുവനന്തപുരം, ആലപ്പുഴ, എറണാകുളം, കാലടി, തൃശ്ശൂർ, ഷൊർണ്ണൂർ, കായംകുളം എന്നിവിടങ്ങളിൽ—ഞാൻ വിവിധ വിഭാഗങ്ങളിൽപ്പെടുന്ന ശ്രോതാക്കളെ അഭിസംബോധന ചെയ്യുകയുണ്ടായി. അവരിൽ ഹിന്ദു-മുസ്ലീം-കൃസ്ത്യൻ വിഭാഗങ്ങളിൽപ്പെടുന്ന ബുദ്ധിജീവികളും, പ്രത്യേകിച്ചു് കായംകുളം, അമ്പലപ്പുഴ തുടങ്ങിയ സ്ഥലങ്ങളിൽ സാധാരണക്കാരായ ഗ്രാമീണരും ഉഠംപ്പെടുന്നു. കോഴിക്കോട്ടു് മെഡിക്കൽ കോളേജിലെ വിദ്യാർത്ഥികളും അദ്ധ്യാപകരും തൃശ്ശൂർ ശ്രീരാമകൃഷ്ണമഠത്തിലെ അന്തര്യോഗത്തിൽ പങ്കെടുത്ത ഭക്തജനങ്ങളും അവരിലുഠംപ്പെടുന്നു.

---

1983 ഡിസംബർ 30-ന് ചിന്മയാമിഷന്റെ ആഭിമുഖ്യത്തിൽ പാലക്കാട്ടു് ടൗൺഹാളിൽ നടന്ന പൊതുസമ്മേളനത്തിൽ ചെയ്ത പ്രഭാഷണം.

## 2 ഇന്നത്തെ മാനുഷികപ്രശ്നങ്ങൾ:

കഴിഞ്ഞ മുപ്പതു വർഷങ്ങളായി ഞാൻ ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ സഞ്ചരിച്ച് ചിന്താശീലരും ബുദ്ധിജീവികളുമായവരെ കണ്ട് മനുഷ്യസമൂഹത്തെ ഒന്നാകെ ബാധിക്കുന്ന നിരവധി പ്രശ്നങ്ങളെക്കുറിച്ചു ചർച്ച ചെയ്തിട്ടുണ്ട്. ഇന്ന് നമുക്കു ചുററും കാണുന്ന മാനുഷികപ്രശ്നങ്ങൾക്കെന്തെങ്കിലുമൊരു പരിഹാരമുണ്ടോ? ഇതാണ് ഇന്ത്യക്കു പുറത്തുള്ള പല ബുദ്ധിജീവികളും ചോദിക്കുന്ന ചോദ്യം. ഇന്ത്യയിലേയും സ്ഥിതി ഇതു തന്നെ. മാനുഷികവും സാമൂഹികവുമായ മണ്ഡലങ്ങളിൽ അത്യന്തം ഗൗരവമുള്ള പ്രശ്നങ്ങളെയാണ് നാമിന്ന് നേരിട്ടുകൊണ്ടിരിക്കുന്നത്. നമ്മുടെ ദേശീയനേതാക്കന്മാർപോലും ഇത്തരം പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടു പിടിക്കാനാവാതെ കുഴങ്ങുകയാണ്. ഈയൊരു പ്രതിസന്ധിഘട്ടത്തിൽ നമുക്കാവശ്യമായിട്ടുള്ളത് എന്താണ്? പ്രശ്നങ്ങളെ പരിഹരിക്കുന്നതിനുള്ള കൂട്ടായ ശ്രമം തന്നെ.

## 3 ഭാരതത്തിൻെറ വൈജ്ഞാനിക പാരമ്പര്യം

ഏതൊരു പ്രവൃത്തി ചെയ്യുമ്പോഴും അതിന് ചില മാർഗ്ഗനിർദ്ദേശങ്ങൾ അത്യാവശ്യമാണ്. നമ്മുടെ ദേശീയജീവിതത്തിന് വേണ്ട മാർഗ്ഗനിർദ്ദേശം ഭാരതത്തിൻെറ ദേശീയപാരമ്പര്യത്തിൽ നിന്നാണ് നമുക്കു ലഭിക്കുന്നത്. ഇതിനെയാണ് പാശ്ചാത്യരും പൗരസ്ത്യരുമായ നിരവധി എഴുത്തുകാർ 'ഭാരതത്തിൻെറ വിജ്ഞാനപാരമ്പര്യം' എന്ന് വിശേഷിപ്പിക്കുന്നത്. രണ്ടാം ലോകമഹായുദ്ധത്തിനുമുമ്പ് ജീവിച്ചിരുന്ന ലിൻ യുതങ് എന്ന ചൈനീസ് പണ്ഡിതൻ എഴുതിയ 'ചൈനയുടെ വിജ്ഞാനപാരമ്പര്യം' 'ഇന്ത്യയുടെ വിജ്ഞാനപാരമ്പര്യം' എന്നീ രണ്ടു ഗ്രന്ഥങ്ങളെപ്പററി നിങ്ങൾ കേട്ടിരിക്കാൻ വഴിയുണ്ട്. ദീർഘകാലം ജീവിക്കുമ്പോൾത്തന്നെ ഒരാൾക്ക് ചില മണ്ഡലങ്ങളിൽ പ്രായോഗികമായ ജ്ഞാനവും വിവേകവും ലഭിക്കുന്നു. എന്നാൽ ഹ്രസ്വജീവിതം നയിക്കുന്ന ഒരാൾക്ക് ഈ വിവേകവും വിജ്ഞാനവും ലഭിക്കുന്നതിനുള്ള സാധ്യത കുറവാണ്. അതുപോലെ 200-ഓ 500-ഓ വർഷം മാത്രം പഴക്കമുള്ള രാഷ്ട്രങ്ങൾക്ക് മഹത്തായ ഒരു സാംസ്കാരികപാരമ്പര്യം ഉണ്ടാകാൻ വഴിയില്ല. എന്നാൽ 4000 ഉം 5000 ഉം വർഷങ്ങളിലായി പരന്നു കിടക്കുന്ന സാംസ്കാരികപാരമ്പര്യമുള്ള ഇന്ത്യ, ചൈന തുടങ്ങിയ രാഷ്ട്രങ്ങളിലെ സ്ഥിതി മറിച്ചാണ്. വളർച്ചയും, തളർച്ചയും വിവിധ മണ്ഡലങ്ങളിൽ അനുഭവിച്ചിട്ടുള്ള ഈ രാജ്യങ്ങൾ പരിപക്വമായ അനുഭവവിജ്ഞാനങ്ങളുടെ ഭണ്ഡാഗാരങ്ങളാണ്. ഓരോ കാലഘട്ടത്തിലും രാഷ്ട്രദർശനത്തിൻെറ മാർഗ്ഗദർശകരായി നിരവധി മഹാന്മാർ

ജന്മമെടുത്തു് അറിവിനേയും അനുഭവത്തേയും വിവേകവിജ്ഞാനങ്ങളിലേയ്ക്കുയർത്തി പരിപോഷിപ്പിച്ച രാഷ്ട്രങ്ങളാണു് ഇന്ത്യയും, ചൈനയും. ഈയൊരു കാഴ്ചപ്പാടിൽ തങ്ങളുടെ മാതൃരാജ്യത്തെ നോക്കിക്കാണാൻ നമ്മുടെ പൗരന്മാർ പഠിക്കേണ്ടിയിരിക്കുന്നു. അവർ വിസ്മരിക്കാൻ പാടില്ലാത്ത മറെറാരു കാര്യം ഇതാണു്: നമ്മുടെ രാഷ്ട്രം ഏതാനും ആയിരങ്ങൾ തിങ്ങിപ്പാർക്കുന്ന, രൂപഭാവങ്ങൾക്കു മാററം വന്നുകൊണ്ടിരിക്കുന്ന, ഒരു കൊച്ചുരാജ്യമല്ല, മറിച്ചു് എല്ലാ കാലഘട്ടങ്ങളിലും ദശലക്ഷക്കണക്കിനു് ആളുകൾ ജീവിച്ചുപോന്ന ഒരു മഹാരാഷ്ട്രമാണു്. അവരിൽ വിവിധ വംശക്കാരും, വിവിധ മതസമ്പ്രദായങ്ങൾ അനുഷ്ഠിക്കുന്നവരുമുണ്ടു്. ഭാഷാപരവും, സാംസ്കാരികവുമായ വൈവിധ്യം ഭാരതത്തിൻെറ മുഖമുദ്രയാണു്. മഹാചിന്തകന്മാർക്കും, തത്ത്വജ്ഞാനികൾക്കും, ശാസ്ത്രജ്ഞന്മാർക്കും, കവികൾക്കും, കലാകാരന്മാർക്കും, ആദ്ധ്യാത്മികാചാര്യന്മാർക്കും ജന്മം കൊടുത്തിട്ടുള്ള മഹത്തായ ഒരു രാഷ്ട്രമാണു് നമ്മുടേതു്. മററുള്ളവരുമായി സഹകരിച്ചു ജീവിക്കുന്നതിനും നമ്മുടെ ഇടയിൽത്തന്നെ സഹകരണവും, സൗഹാർദ്ദവും വളർത്തിയെടുക്കുന്നതിനും നമ്മെ പഠിപ്പിച്ച ഒരു മഹത്തായ ആദ്ധ്യാത്മികപാരമ്പര്യം ഇവിടെ വളർന്നുവന്നു. ഇന്നു് നാം മനസ്സിലാക്കേണ്ട വസ്തുത ഇതാണു്. നമുക്കു് പ്രശ്നങ്ങൾ ഉണ്ടു് എന്നതു് ശരിതന്നെ. അവയ്ക്കു് പരിഹാരം കാണുവാനുള്ള മാർഗ്ഗം നമ്മുടെ വിജ്ഞാനപാരമ്പര്യത്തിൽനിന്നു് നമുക്കു് ലഭിക്കും. ഇന്നു് നാം നേരിട്ടുകൊണ്ടിരിക്കുന്ന പ്രശ്നങ്ങൾക്കു പരിഹാരമായി നമ്മുടെ വിജ്ഞാനപാരമ്പര്യം നല്കുന്ന നിർദ്ദേശങ്ങൾ കേവലം ഭാരതത്തിനു മാത്രമല്ല ലോകജനതയ്ക്കു മുഴുവൻ പ്രസക്തി ഉള്ളതാണെന്ന വസ്തുത നാം മറക്കരുതു്. സ്വാമി വിവേകാനന്ദൻെറ വാക്കുകളിൽ: ''ദീർഘകാലമായി ഭാരതം ജനങ്ങളുടെ ഇടയ്ക്കു് ഉത്കൃഷ്ടാശയങ്ങളുടെ ആകരമായിരുന്നു. ആശയങ്ങൾക്കു് ജന്മം കൊടുത്തു് അവയെ ലോകത്തിൽ വിതരണം ചെയ്തിരുന്നു.'' (വി. സാ. സ. vi-268)

## 4 പാശ്ചാത്യലോകത്തിൻെറ പൗരസ്ത്യപൈതൃകം

ആധുനികരായ പല ഗ്രന്ഥകാരന്മാരും ഭാരതത്തിൻെറ ഈ വിജ്ഞാനപാരമ്പര്യത്തെക്കുറിച്ചു് പരാമർശിച്ചിട്ടുണ്ടു്. അവരിൽ ഏററവും പ്രസിദ്ധനാണു് അമേരിക്കൻ ചരിത്രകാരനും, ചിന്തകനുമായ വിൽ ഡ്യൂറാൻറു്. അദ്ദേഹം 'Story of Civilization' എന്ന പേരിൽ പ്രസിദ്ധമായ 10 വാല്യങ്ങൾ അടങ്ങുന്ന ഗ്രന്ഥാവലിയുടെ കർത്താവാണു്. അവയിൽ ആദ്യത്തെ വാല്യമായ Our Oriental Heritage എന്ന ഗ്രന്ഥത്തിൽ പാശ്ചാത്യലോകത്തിനു് ഗ്രീക്കോ-റോമൻ, യഹൂദ-ക്രൈസ്തവ പൈതൃകങ്ങളുള്ളതുപോലെ പൗരസ്ത്യമായ

ഒരു സാംസ്കാരികപൈതൃകവുമുണ്ടെന്നു് വിൽ ഡ്യൂറാൻറ് സ്ഥാപിക്കുന്നു. പൗരസ്ത്യസാംസ്കാരികപൈതൃകത്തിൽ ഏററവും മുഖ്യമായ ഘടകം ഭാരതീയസംസ്കാരമാണെന്നാണു് അദ്ദേഹം അഭിപ്രായപ്പെടുന്നതു്. ഗ്രീക്കോ_റോമൻ ഈജിപ്ഷ്യൻ_ ബാബിലോണിയൻ സംസ്കാരങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ ഭാരതീയസംസ്കാരത്തിൻെറ ഒരു സവിശേഷത അതു് ഇടതടവില്ലാതെ, അവിരാമമായി തുടന്നുകൊണ്ടിരിക്കുന്ന ഒന്നാണു് എന്നുള്ളതാണു്. മററു ലോകസംസ്കാരങ്ങളെല്ലാം നശിച്ചുപോയിട്ടും ഭാരതീയസംസ്കാരം ഇന്നും നശിക്കാതെ നിലനില്ക്കുന്നു. പ്രസ്തുതഗ്രന്ഥത്തിൽ 'Farewell to India' എന്ന അവസാനഭാഗത്തു് അദ്ദേഹം ഇപ്രകാരം രേഖപ്പെടുത്തുന്നു. (Story of Civilization Vol. I Our Oriental Heritage P-633) "ഹിമാലയത്തിനപ്പുറത്തുനിന്നു് ഭാരതം നമുക്കു് വ്യാകരണം, തക്ശാസ്ത്രം, ദശനം, ഹിപ്നോട്ടിസം, ചെസ്സു്, സംഖ്യാശാസ്ത്രം, ഗണിതശാസ്ത്രത്തിലെ ദശാംശപദ്ധതി എന്നീ വിജ്ഞാനശാഖകളാകുന്ന പാരിതോഷികങ്ങൾ പ്രദാനം ചെയ്തിട്ടുണ്ടു് എന്നതു് ഒരു ചരിത്രവസ്തുതയാണു്. എന്നാൽ ഭാവിയിൽ നമുക്കു് ഭാരതത്തിൽനിന്നു് പഠിക്കാനുള്ള വിജ്ഞാനശാഖകളുമായി താരതമ്യം ചെയ്യുമ്പോൾ ഇവയെല്ലാം കേവലം നിസ്സാരങ്ങളാണു്. പുതിയ കണ്ടുപിടുത്തങ്ങൾ, വ്യവസായം, വാണിജ്യം ഇവ ഭൂഖണ്ഡങ്ങളെ പരസ്പരം അടുപ്പിച്ചേയ്ക്കാം; അതല്ലെങ്കിൽ സംഘഷത്തിനിടവരുത്തിയേക്കാം. ശത്രുതയുടേതായ അന്തരീക്ഷത്തിൽ പോലും ഏഷ്യയിൽനിന്നു് സാംസ്കാരികമായ പലതും നമുക്കു പഠിക്കേണ്ടിയിരിക്കുന്നു. നാം പ്രദാനം ചെയ്ത വിദ്വേഷം, അക്രമം ഇവക്കു പ്രതിഫലമായി സഹിഷ്ണുത, സൗമ്യത, ത്യാഗം, ആദ്ധ്യാത്മികത, ശാന്തി തുടങ്ങിയ തത്ത്വങ്ങൾ ഭാരതം നമ്മെ പഠിപ്പിക്കും."

## 5 സ്വാമി വിവേകാനന്ദൻ: സാർവ്വലൗകികതയുടെ പ്രതീകം

നമുക്കിന്നു് ഈ വിജ്ഞാനപാരമ്പര്യത്തെക്കുറിച്ചു് ബോധവാന്മാരാകേണ്ടിയിരിക്കുന്നു. കഴിഞ്ഞ കുറച്ചു് വഷങ്ങളായി നമുക്കു് അതു് നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയായിരുന്നു. വിവേകത്തിനുപകരം ശുഷ്കമായ അറിവിനെ മാത്രം ലക്ഷ്യമാക്കുന്ന സംസ്കാരം നമ്മിൽ സ്വാധീനം ചെലുത്തി. ഇതു് പ്രശ്നങ്ങളെ വദ്ധിപ്പിച്ചതേ ഉള്ളൂ. ഈ ആധുനികയുഗത്തിൽ നമ്മുടെ ആദ്ധ്യാത്മികപാരമ്പര്യത്തെക്കുറിച്ചു് നമ്മെ ബോധവാന്മാരാക്കിയതു് സ്വാമി വിവേകാനന്ദനാണു്. അദ്ദേഹം സ്വയം ആ പാരമ്പര്യത്തിൻെറയും സാവ്വലൗകികതയുടെയും, മാനുഷികതയുടെയും പ്രതീകമായിരുന്നു എന്നു പറയാം.

പ്രസിദ്ധ ഫ്രഞ്ചു് നോവലിസ്റ്റും, നോബൽസമ്മാനം നേടിയ ഗ്രന്ഥകർത്താവുമായ റോമാ റോളണ്ടിനെപ്പോലെയുള്ള ഗ്രന്ഥകാരന്മാർ സ്വാമി വിവേകാനന്ദന്റെ സാർവ്വലൌകികവ്യക്തിത്വത്തെ തങ്ങളുടെ ഗ്രന്ഥത്തിൽ മനോഹരമായി ചിത്രീകരിച്ചിരിക്കുന്നു. അദ്ദേഹമെഴുതിയ ശ്രീരാമകൃഷ്ണദേവന്റെ ജീവചരിത്രത്തിന്റെ ആമുഖത്തിൽ ഇപ്രകാരം പറയുന്നു:

'കഴിഞ്ഞ ഒരു നൂററാണ്ടായി ഭാരതത്തിലെ ബുദ്ധിജീവികളുടെ ചിന്താവിഷയം മനുഷ്യരാശിയുടെ ഐക്യം അല്ലെങ്കിൽ ഏകത്വം എന്നതാണു്. മഹാന്മാരായ അനേകം വ്യക്തികൾ ഈ പുണ്യഭൂമിയിൽ ഈയടുത്ത കാലത്തായി ജന്മം കൊണ്ടിട്ടുണ്ടു്—അവർ തമ്മിൽ മററു പല വൈവിധ്യങ്ങൾ ഉണ്ടെന്നിരുന്നാലും ലക്ഷ്യം ഒന്നായിരുന്നു—ഈശ്വരനിലൂടെ മനുഷ്യരാശിയുടെ ഏകത്വം.

'കിഴക്കും പടിഞ്ഞാറും തമ്മിലും, യുക്തിയും വിശ്വാസവും തമ്മിലും ഉള്ള സമന്വയവും സമത്വവും—ഇതായിരുന്നു. ആദ്യവസാനം ഈ ആചാര്യപരമ്പരയുടെയും ആദ്ധ്യാത്മികപ്രസ്ഥാനത്തിന്റെയും സവിശേഷത....'

മേൽ സൂചിപ്പിച്ച മഹാന്മാരിൽ വിശ്വാത്മാവിന്റെ ഐകമത്യത്തെ സാക്ഷാത്ക്കരിച്ച രണ്ടു മഹാവ്യക്തികളെയാണു് ഞാനീ സന്ദർഭത്തിൽ ചർച്ചാവിഷയമാക്കുന്നതു്. അവർ ഈ പ്രസ്ഥാനത്തിന്റെ മൊസാർട്ടും, ബിഥോവനും ആയിരുന്നു.—അതായതു് രാമകൃഷ്ണ വിവേകാനന്ദന്മാർ.'

'വിശ്വാത്മാവിന്റെ ഏകതാനത' എന്നു് വിൽ ഡ്യൂറാൻറ് രാമകൃഷ്ണ വിവേകാനന്ദന്മാരെ വിശേഷിപ്പിക്കുന്നുവെന്നതു് ഇവിടെ പ്രത്യേകം ശ്രദ്ധേയമാണു്. ഭാരതത്തിന്റെ ആദ്ധ്യാത്മിക-വൈജ്ഞാനികപാരമ്പര്യം മുഴുവൻ ആധുനികയുഗത്തിൽ ഈ രണ്ടു് മഹാവ്യക്തികളിൽക്കൂടി പ്രകാശിക്കുകയാണു് ഉണ്ടായതു്. ഇവരിൽ സ്വാമി വിവേകാനന്ദനെയാണു് നാമിന്നു് നമ്മുടെ ചർച്ചക്കു് വിഷയമാക്കാൻ പോകുന്നതു്. നാം സ്വാമി വിവേകാനന്ദനെക്കുറിച്ചു് പഠിക്കുമ്പോൾ സ്വാഭാവികമായും അദ്ദേഹത്തിന്റെ ഗുരുവായ ശ്രീരാമകൃഷ്ണദേവനെക്കുറിച്ചും പഠിക്കുന്നു. അവർ തമ്മിൽ ആന്തരികവും ആദർശപരവുമായ ഐക്യം ഉണ്ടെന്നുള്ളതാണു് ഇതിനു കാരണം.

## 6 സ്വാമിജിയുടെ മാനവികത.

ഇന്നു് നമ്മുടെ മുമ്പിലുള്ള ചർച്ചാവിഷയം എല്ലാവർക്കും ഒരു പോലെ പ്രയോജനകരമായ ഒന്നാണെന്നു തോന്നുന്നു. 'സ്വാമി

വിവേകാനന്ദൻ വിഭാവനം ചെയ്ത സ്വതന്ത്രഭാരതം' എന്ന വിഷയം ഈ നാട്ടിലെ അഭ്യസ്തവിദ്യർക്ക് വിദ്യാഭ്യാസപരമായ ഒരു പുതിയ വീക്ഷണം രൂപപ്പെടുത്തിയെടുക്കുന്നതിൽ സഹായകമാകും. സ്വാമി ജിയുടെ ആദർശങ്ങളിൽനിന്ന് പ്രചോദനം നേടി ഈ ആശയങ്ങൾ രാഷ്ട്രജീവിതത്തിൽ പ്രാവർത്തികമാക്കുവാൻ അവർക്ക് കഴിവേകുന്ന താണ് സ്വാമിജിയുടെ സന്ദേശങ്ങൾ. വിവേകാനന്ദകൃതികൾ വായിക്കുന്ന ഏതൊരു വ്യക്തിക്കും ഒരു കാര്യം വ്യക്തമായി മനസ്സി ലാക്കുവാൻ കഴിയും—അതായത് സ്വതന്ത്രഭാരതം എന്തായിരിക്കണ മെന്നും, എപ്രകാരമുള്ള ഒരു രാഷ്ട്രമായിരിക്കണമെന്നുമുള്ള കാര്യ ത്തിൽ സ്വാമിജിക്ക് വളരെ വ്യക്തമായ ഒരു കാഴ്ചപ്പാടുണ്ടായിരു ന്നു. അദ്ദേഹം ജീവിച്ചിരുന്ന കാലത്ത് ഇന്ത്യ സ്വതന്ത്രമായിരു ന്നില്ല. അന്നു രാജ്യം ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ കീഴിലായിരു ന്നു. എന്നുമാത്രമല്ല ജനങ്ങൾ മിക്കവാറും സംതൃപ്തരുമായിരുന്നു. രാഷ്ട്രീയാടിമത്തത്തിന്നെതിരായ ദേശീയവികാരം അന്ന് രൂപപ്പെട്ടു വാൻ തുടങ്ങിയിട്ടേ ഉണ്ടായിരുന്നുള്ളു. ഇന്ത്യൻ നാഷനൽ കോൺ ഗ്രസ് സ്ഥാപിച്ചു കഴിഞ്ഞിട്ട് ഏതാനും വർഷങ്ങളേ ആയിരുന്നുള്ളു. (1885–1886) 1897–ലാണ് നാലുവർഷത്തെ വിദേശപര്യടനത്തിനു ശേഷം സ്വാമിജി ഇന്ത്യയിൽ മടങ്ങിയെത്തിയത്. യൂറോപ്പിലും അമേരിക്കയിലും സാംസ്കാരികവും ആദ്ധ്യാത്മികവുമായ മണ്ഡലങ്ങ ളിൽ പ്രവർത്തിച്ചതിനുശേഷം ഇന്ത്യയിൽ തിരിച്ചുവന്ന സ്വാമിജി ഇവിടുത്തെ ജനതയുടെ ആത്മീയവും ബൗദ്ധികവും സാന്മാർഗ്ഗികവു മായ ജീവിതത്തിൽ മഹത്തായ സ്വാധീനമാണ് ചെലുത്തിയത്. വേദാന്തത്തിന്റേതായ പശ്ചാത്തലത്തിൽ മാനുഷികവും അതേ സമയം ഊർജ്ജസ്വലവുമായ ഒരു സന്ദേശമാണ് അദ്ദേഹം രാഷ്ട്ര ത്തിനു പ്രദാനം ചെയ്തത്. സ്വാമി വിവേകാനന്ദന്റെ കൃതികളി ലെല്ലാം നാം കാണുന്നത് മനുഷ്യബന്ധങ്ങളെ മഹത്തരമാക്കുന്ന മാനവികതയുടേതായ ഈ സന്ദേശമാണ്.

1977–ൽ മോസ്കോ സ്റ്റേറ്റ് യൂണിവേർസിററിയിൽ പ്രഭാഷണ ത്തിനു ക്ഷണിക്കപ്പെട്ട അവസരത്തിൽ അവർ എനിക്കു തന്ന വിഷയം ഇതായിരുന്നു. 'സ്വാമി വിവേകാനന്ദൻ –അദ്ദേഹത്തിന്റെ മാനവികത'. ഇതിൽനിന്നും ഒരു കാര്യം വ്യക്തമാകുന്നുണ്ട്. അതായ ത്, സ്വാമിജിയുടെ മാനവികതാദർശം എല്ലാ തരത്തിൽപ്പെട്ട ആളുക ളേയും, അവർ മാർക്സിസ്റ്റുകളോ ജനാധിപത്യവാദികളോ പാശ്ചാത്യ രോ പൗരസ്ത്യരോ ആയിക്കൊള്ളട്ടെ, ആകർഷിക്കുന്നു. മോസ്കോ യൂണിവേർസിററിയിലെ മാർക്സിസ്റ്റുചിന്താഗതിക്കാരായ ബുദ്ധി ജീവികളിൽനിന്നും, ശാസ്ത്രജ്ഞരിൽനിന്നും വിദ്യാർത്ഥികളിൽനിന്നും പ്രസ്തുതവിഷയത്തിനും പ്രഭാഷകനും ലഭിച്ച ഊഷ്മളമായ അംഗീകാരം

വിസ്മരിക്കുക വയ്യ. സാർവ്വലൗകികമായ പ്രസക്തിയുള്ള ഒരു വിഷയത്തെക്കുറിച്ചാണ് ഞാൻ സംസാരിക്കുന്നത് എന്ന അനുഭൂതിയാണ് എനിക്കുണ്ടായത്. ഇന്ന് ലോകത്തിലെ മൊത്തം ജനസംഖ്യ ഏതാണ്ട് 400 കോടിയോളം വരും. ഈ ചെറിയ ലോകത്തിൽ ഇത്രയധികം ജനങ്ങൾ എപ്രകാരം പരസ്പരം വെറുക്കാതെ സഹവർത്തിത്വത്തോടും സ്നേഹത്തോടുംകൂടി ജീവിക്കാം എന്നതാണ് നാം അഭിമുഖീകരിക്കുന്ന പ്രശ്നം. പരസ്പരം കൂട്ടിമുട്ടുന്ന ബില്യാർഡ് പന്തുകൾപോലെ സംഘട്ടനങ്ങളിലേർപ്പെടാതെ സ്നേഹത്തോടും സഹവർത്തിത്വത്തോടും ഒത്തൊരുമയോടുംകൂടി ജീവിക്കുവാനാണ് നാം പഠിക്കേണ്ടത്. വളർച്ചയുടേയും, വികാസത്തിൻേറയും ജീവിതസാഫല്യത്തിൻേറയും തത്ത്വശാസ്ത്രമാണ് സ്വാമി വിവേകാനന്ദൻെറ മാനവികതാദർശനം. മനുഷ്യനേയും പ്രകൃതിയേയും കൂട്ടിയോജിപ്പിക്കുന്ന ആദ്ധ്യാത്മികതയിലൂന്നിയ ഏകത്വമാണതിൻെറ അടിത്തറ. അതുകൊണ്ടുതന്നെ ഇത്രയും മഹത്തായ ഒരു വിഷയത്തെക്കുറിച്ച് ആ മഹാസദസ്സിൽ പ്രഭാഷണം ചെയ്യുകയും പിന്നീട് അവരിൽ ചിലർ ഉന്നയിച്ച ചോദ്യങ്ങൾക്ക് മറുപടി പറയുകയും ചെയ്യുക എന്നുള്ളത് എനിക്ക് അങ്ങേയററം സന്തോഷമുള്ള ഒരു കാര്യമായിരുന്നു. എല്ലാ മനുഷ്യരിലും അന്തർല്ലീനമായി സ്ഥിതിചെയ്യുന്ന ആദ്ധ്യാത്മിക സത്ത– ഇതാണ് ഉപനിഷത്തുകളുടേയും, കൃസ്തുമതം, ഇസ്ലാം, ബുദ്ധമതം, യഹൂദമതം, ഹിന്ദുമതം എന്നീ മതസമ്പ്രദായങ്ങളിലെ ആത്മീയാചാര്യന്മാരുടേയും സന്ദേശം. മനുഷ്യൻെറ ജീവിതത്തിലും പ്രവൃത്തികളിലും പ്രകടമാകേണ്ട ഈ ആദ്ധ്യാത്മികമായ ഭാവമാണ് എല്ലാ മതാചാര്യന്മാരുടെ ജീവിതസന്ദേശങ്ങളിലും ധർമ്മഗ്രന്ഥങ്ങളിലും പ്രതിപാദിക്കപ്പെടുന്ന മൂലതത്ത്വം. മനുഷ്യനിൽ കാണുന്ന സാന്മാർഗ്ഗികവും മനുഷ്യത്വപരവുമായ എല്ലാ മൂല്യങ്ങളും ഈ ആദ്ധ്യാത്മികതയുടെ ബഹിഃസ്ഫുരണമാണെന്നു പറഞ്ഞാൽ തെററില്ല. സ്വാമി വിവേകാനന്ദൻ മതങ്ങളുടെയെല്ലാം ലക്ഷ്യം എന്നു വിശേഷിപ്പിച്ച ആദ്ധ്യാത്മികവളർച്ച ഇതാകുന്നു.

പ്രഭാഷണത്തിൻെറ അവസാനം ഉന്നയിക്കപ്പെട്ട ചോദ്യങ്ങളിൽ ഏററവും പ്രധാനം ഒരു പ്രൊഫസറുടേതായിരുന്നു.

''സ്വാമിജി, എല്ലാ മനുഷ്യനിലും അന്തർല്ലീനമായി കുടികൊള്ളുന്ന ആദ്ധ്യാത്മികതയെക്കുറിച്ച് അങ്ങു സൂചിപ്പിച്ചുവല്ലോ: ഇതു് മഹത്തായ ഒരാശയം തന്നെ. ഈ വിഷയത്തെക്കുറിച്ച് അങ്ങ് കൂടുതലൊന്ന് വിസ്തരിച്ചു പറയാമോ?''.

ഈ വേദാന്തതത്ത്വത്തെക്കുറിച്ച് ഞാൻ വീണ്ടും പത്തുമിനിട്ടു നേരം സംസാരിക്കുകയുണ്ടായി. അവസാനിച്ചപ്പോൾ ചോദ്യം ഉന്ന

യിച്ച പ്രൊഫസർ നന്ദി പ്രകടിപ്പിച്ചു. സമ്മേളനം അവസാനിച്ചപ്പോൾ വി. എസ്. കോഴ്ച്ച്യൂകോ എന്നു പേരായ ഒരു റഷ്യൻ പ്രൊഫസർ മുന്നോട്ടുവന്നു് എന്റെ കൈ പിടിച്ചുകുലുക്കി ഒരു പുസ്തകം എനിക്കു സമ്മാനിച്ചു. അതു് സ്വാമി വിവേകാനന്ദനെപ്പററി റഷ്യൻഭാഷയിൽ എഴുതിയ ഒരു പുസ്തകമായിരുന്നു. പുസ്തകത്തിന്റെ കവർപേജിൽത്തന്നെ സ്വാമിജിയുടെ ഒരു ചിത്രവുമുണ്ടായിരുന്നു.

ഏതാണ്ടു് നാലുവർഷങ്ങൾക്കുമുമ്പു് ഇതേപോലെ ഒരനുഭവം എനിക്കു് ബർലിനിൽവെച്ചുണ്ടായി. ''വേദാന്തവും ആധുനികശാസ്ത്രചിന്തയും'' എന്നതായിരുന്നു അന്നു് പ്രഭാഷണവിഷയം. പ്രസംഗവശാൽ മനുഷ്യന്റെ ഉള്ളിൽ അന്തർലീനമായ ദിവ്യത്വം എന്ന വേദാന്തവിഷയത്തെപ്പററി ഞാൻ പരാമർശിക്കുകയുണ്ടായി. പ്രസംഗം കഴിഞ്ഞപ്പോൾ ഒരു യുവജർമ്മൻകാരൻ എന്നെ സമീപിച്ചു് ഇപ്രകാരം പറഞ്ഞു:

''സ്വാമിജി, മനുഷ്യനിൽ കുടികൊള്ളുന്ന ദിവ്യതയെപ്പററി അങ്ങു സൂചിപ്പിക്കുകയുണ്ടായല്ലോ. ഇതുപോലൊരു തത്ത്വം ഞാൻ ഇതിനുമുമ്പു് കേട്ടിട്ടില്ല. എനിക്കു് ഇതിനെപ്പററി കൂടുതൽ അറിഞ്ഞാൽ കൊള്ളാമെന്നുണ്ടു് ''

വേദാന്തത്തോടും, അതിനെ അടിസ്ഥാനമാക്കി സ്വാമി വിവേകാനന്ദൻ രൂപപ്പെടുത്തിയെടുത്ത മാനവികതാദർശനത്തോടും ലോകത്തെങ്ങുമുള്ള പ്രതികരണം ഇതാണു്. അത്യന്തം ഗഹനമായ ഒരാശയമാണതു്. ഇന്നത്തെ ശാസ്ത്രീയയുഗത്തിന്റെ ആവശ്യമായ സന്തുഷ്ടവും സഫലവുമായ മാനുഷികബന്ധത്തിന്റെ അടിത്തറ ഇതായിരിക്കണം. സാംസ്കാരികവും മതപരവുമായ വൈവിധ്യങ്ങൾക്കിടയിൽ ഈ യാഥാർത്ഥ്യത്തെ പുറത്തുകൊണ്ടുവരുവാൻ വേദാന്തത്തിനു മാത്രമേ കഴിയൂ. ഐക്യവും ബലവും പ്രദാനം ചെയ്യുവാൻ കഴിയുന്ന ആദ്ധ്യാത്മികസന്ദേശം വേദാന്തത്തിന്റേതാണു്. കേവലം വംശീയതയുടേതായ സങ്കുചിതമതാദർശത്തിൽനിന്നും വ്യത്യസ്തമായി സാർവ്വലൗകികവും ആദ്ധ്യാത്മികവുമായ മതതത്ത്വത്തിന്റെ സന്ദേശമാണതു്.

## 7 മതത്തിന്റെ രണ്ടു മുഖങ്ങൾ: വംശീയവും ആദ്ധ്യാത്മികവും

മതങ്ങൾക്കു പൊതുവെ രണ്ടു മുഖങ്ങളുണ്ടു്. ആദ്യത്തേതു് ഗോത്രപരമായ, അതായതു് വംശീയമായ, മതം; രണ്ടാമത്തേതു് ആദ്ധ്യാത്മികമതം, അഥവാ ശാസ്ത്രീയമതം. മതത്തിന്റെ ഈ രണ്ടു ഭാവങ്ങളെക്കുറിച്ചുള്ള ബോധം മതജീവിതത്തിൽ പലതുകൊണ്ടും പ്രാധാന്യ

മുള്ളതാണ്. ഈ രണ്ടു വ്യത്യസ്തമതാദർശങ്ങളും ജനങ്ങളിൽ ചെലുത്തുന്ന സ്വാധീനം വ്യത്യസ്തമാണ്. നാം ഹിന്ദു, ക്രിസ്ത്യൻ, മുസ്ലീം, സിഖുകാരൻ, ബൗദ്ധൻ, ജൈനൻ എന്നെല്ലാം പറയുമ്പോൾ വാസ്തവത്തിൽ വർഗ്ഗപരമായ മതത്തെയാണ് പരാമർശിക്കുന്നത്. നല്ലവനായാലും കൊള്ളരുതാത്തവനായാലും, ദയാലുവായാലും ക്രൂരനായാലും സ്വാർത്ഥിയായാലും നിസ്വാർത്ഥനായാലും, നമുക്ക് ഈ മതത്തിൽ എത്രകാലം വേണമെങ്കിലും തുടരാം—യാതൊരു മാററവുമില്ലാതെ. എന്നാൽ വർഗ്ഗപരമായ മതത്തെ വിട്ട്, ശാസ്ത്രീയമായ, ആദ്ധ്യാത്മികമായ മതത്തിലേയ്ക്കു വരുമ്പോഴോ ? അപ്പോൾ കാണാം നാം പടിപടിയായി ഉയരുന്നതും നമ്മുടെ ഉള്ളിൽ അന്തർല്ലീനമായിരിക്കുന്ന ആദ്ധ്യാത്മികത അല്ലെങ്കിൽ ദിവ്യത്വം പ്രകാശിക്കുന്നതും. അപ്പോഴാണ് പരിശുദ്ധി, സ്നേഹം, സേവനമനോഭാവം, തുടങ്ങിയ സദ്ഗുണങ്ങൾ നമ്മിൽ പ്രകാശിക്കുവാൻ തുടങ്ങുന്നത്. മതം ഒരു ശാസ്ത്രമാകുന്നത് നാം അതിനെ ആത്മാർത്ഥമായി അന്വേഷിച്ച് അനുഷ്ഠിക്കുമ്പോഴാണ്. അല്ലാതെ യാദൃച്ഛികമായ ഒരു പ്രത്യേകമതത്തിന്റെ ചുററുപാടിൽ ജനിച്ചു ജീവിക്കുമ്പോഴല്ല. ഇതു് ശാസ്ത്രീയജീവിതവീക്ഷണത്തിന്റെ സവിശേഷതയാണ്. നാമാരും ഒരു പ്രത്യേകശാസ്ത്രത്തിന്റെ അനുയായികളായി ജനിക്കുന്നില്ലല്ലോ. പഠനസമയത്തു് നമ്മുടെ ബുദ്ധിശക്തിയും വിവേചനശക്തിയും ഉപയോഗിച്ചു നാം ഓരോ വിഷയങ്ങൾ തിരഞ്ഞെടുക്കുന്നുവെന്നുമാത്രം. അങ്ങനെയാണ് ഒരാൾ ഏതെങ്കിലും വിഷയത്തെ തിരഞ്ഞെടുത്തു് ശാസ്ത്രജ്ഞനാകുന്നതു്. വംശീയമായ പരിമിതികളൊന്നും ശാസ്ത്രം സമ്മതിക്കുകയില്ല. അതുപോലെതന്നെ നാം യാദൃച്ഛികമായ ഏതെങ്കിലുമൊരു മതത്തിന്റെ ചുററുപാടിൽ ജനിക്കുന്നു. പിന്നീട് നാം ശരിക്കും ശാസ്ത്രീയബുദ്ധിയോടുകൂടി മതതത്ത്വമെന്തെന്ന് അന്വേഷിച്ച് ജീവിതത്തിൽ അനുഷ്ഠിക്കുകയും ആദ്ധ്യാത്മികമായി പുരോഗമിക്കുകയും ചെയ്യുമ്പോൾ മാത്രമാണ് ശാസ്ത്രീയമതം നമ്മുടെ ജീവിതത്തിൽ കടന്നുവരുന്നതു്. അപ്പോഴാണ് ആദ്ധ്യാത്മികപുരോഗതിയുണ്ടാകുന്നതു്. ശാരീരികമായും ബുദ്ധിപരമായും ഒരാൾ വളരുന്നതുപോലെ ആദ്ധ്യാത്മികമായും വളരാൻ സാധിക്കും.

ആദ്ധ്യാത്മികലോകത്തിലെ സിദ്ധന്മാർ മതശാസ്ത്രത്തിലെ ശാസ്ത്രജ്ഞന്മാരായിരുന്നുവെന്നു പറയാം. അന്വേഷണപരീക്ഷണങ്ങളിലൂടെ അനുഭൂതി നേടിയാണ് അവർ ആദ്ധ്യാത്മികമായി പുരോഗമിച്ചതു്. ഏതെങ്കിലും വംശീയമതത്തിൽ വിശ്വസിച്ചുകൊണ്ടാണവരെല്ലാം ആദ്ധ്യാത്മികജീവിതം ആരംഭിക്കുന്നതു്. സങ്കുചിതമായ വംശീയമതത്തിൽനിന്നും സാർവ്വലൗകികമായ ആദ്ധ്യാത്മികമതത്തിലേയ്ക്ക് അവർ പുരോഗമിക്കുന്നതു് സത്യാന്വേഷണങ്ങളിലൂ

ടെയും പരീക്ഷണനിരീക്ഷണങ്ങളിലൂടെയുമാണ്. വംശീയമതത്തിന്റെ ഇടുങ്ങിയ ചട്ടക്കൂടുകൾക്കുള്ളിൽ ഒതുങ്ങിക്കൂടിയ ചുരുക്കം ചിലരൊഴിച്ച് സിദ്ധന്മാരെല്ലാം ഈശ്വരസാക്ഷാത്ക്കാരത്തിലൂടെ അഥവാ ഈശ്വരാനുഭൂതിയിലൂടെയാണ് മതത്തിന്റെ ആദ്ധ്യാത്മികഭാവത്തിലെത്തിച്ചേർന്നത്. ആകാശത്തിലെവിടെയോ ഒളിഞ്ഞിരിക്കുന്ന ഒരു ദൈവത്തെയല്ല അവർ സാക്ഷാത്ക്കരിച്ചത്, മറിച്ച് മനുഷ്യനിലും പ്രകൃതിയിലും എല്ലാ ജീവജാലങ്ങളിലും അന്തര്യാമിയായി കുടികൊള്ളുന്ന ഈശ്വരചൈതന്യത്തെയായിരുന്നു. ആന്തരികമായി, അഥവാ ഘടനാപരമായി ഈശ്വരസാക്ഷാത്ക്കാരത്തിനുള്ള കഴിവ് മനുഷ്യനുണ്ട്. അപ്രകാരം ഈശ്വരസാക്ഷാത്ക്കാരത്തിലേയ്ക്കു നയിക്കുകയും അതുവഴി മനുഷ്യനെ അതീന്ദ്രിയവും അമൃതവുമായ ആദ്ധ്യാത്മികതയിലേയ്ക്കുയർത്തുകയും ചെയ്യുന്ന മതമാണ് വാസ്തവത്തിൽ ആദ്ധ്യാത്മികമായ അഥവാ ശാസ്ത്രീയമായ മതം. ആ നിലയിൽ എത്തിക്കഴിഞ്ഞാൽപ്പിന്നെ നമ്മുടെ ഓരോ വാക്കിലും പ്രവൃത്തിയിലും സ്നേഹവും ശാന്തിയും സമാധാനവും ഉണ്ടായിരിക്കും.

വംശീയമതവുമായി താരതമ്യപ്പെടുത്തുമ്പോൾ ആദ്ധ്യാത്മികമതത്തിന്റെ പ്രസക്തിയും മനോഹാരിതയും ഇതുതന്നെയാണ്. ആദ്ധ്യാത്മികതൃഷ്ണയുള്ള ശരിയായ സാധകന്മാർ വെറും വംശീയമതത്തിന്റെ ചട്ടക്കൂടിനുള്ളിൽ ഒതുങ്ങിക്കഴിയുവാൻ തയ്യാറല്ല. സത്യാന്വേഷണതൃഷ്ണയുള്ള ഒരു ശാസ്ത്രജ്ഞനെപ്പോലെ അയാൾ ഇന്ദ്രിയാതീതമായ പരമസത്യത്തെ അന്വേഷിക്കുന്നു. പ്രകൃതിയിലും മനുഷ്യരിലും ഒളിഞ്ഞിരിക്കുന്ന പരമസത്യമാണ് അയാളുടെ ലക്ഷ്യം. ഈ സത്യാന്വേഷണത്തിന്നു് അയാൾ ഉപാധിയാക്കുന്നതും പ്രകൃതിയുടെ അത്യുത്തമസൃഷ്ടിയായ മനുഷ്യൻ എന്ന പ്രതിഭാസത്തെയാണ്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ മനുഷ്യനു പിന്നിലുള്ള പരമസത്യത്തെ അറിയുമ്പോൾ ആദ്ധ്യാത്മികസത്യത്തെയും അറിയാൻ കഴിയുന്നു. പ്രകൃതിയ്ക്കകത്തും പുറത്തുമുള്ള സത്യമെന്തെന്ന് അറിയാനുള്ള തൃഷ്ണയാണ് ശാസ്ത്രീയജീവിതത്തിന്റെ സവിശേഷത. ഇതാണ് മതത്തെ ശാസ്ത്രത്തിന്റെ നിലയിലേയ്ക്ക് ഉയർത്തുന്നത്. ഇതായിരുന്നു വാസ്തവത്തിൽ ഋഷിമാർ മുതൽ ഈ ആധുനികയുഗത്തിൽ ജീവിച്ചിരുന്ന ശ്രീരാമകൃഷ്ണദേവൻവരെയുള്ള ആദ്ധ്യാത്മിക ആചാര്യന്മാർ ചെയ്തതു്. ഉപനിഷത്തിന്റെ അല്ലെങ്കിൽ വേദാന്തത്തിന്റെ വീക്ഷണത്തിൽ മതം എന്നാൽ അനുഭൂതിയാണ്; അതായത് സാക്ഷാത്ക്കാരം. അതു് നേരിട്ടനുഭവപ്പെടുന്ന ജ്ഞാനമാണ്. അല്ലാതെ ദൈവശാസ്ത്രംപോലെയോ, ബാഹ്യാചാരങ്ങൾപോലെയോ വേറൊരാൾ വഴിക്ക് കിട്ടുന്ന ജ്ഞാനമല്ല. പൗരാണികഋഷിമാരുടെ ഈ മതവീക്ഷണത്തിൽ ശാസ്ത്രീയമതത്തിന്റെ യഥാർത്ഥതത്ത്വം അടങ്ങി

യിരിക്കുന്നു. എല്ലാ മതങ്ങളിലെയും സിദ്ധന്മാർ അവരുടെ ജീവിതത്തിൽ സാക്ഷാത്ക്കരിച്ചതും അനുഷ്ഠിച്ചതും ഈ മതം തന്നെ. ഈ മതവീക്ഷണം നമ്മുടെ രാജ്യത്തിലെ പൗരന്മാർ ഇന്നു് വളർത്തിയെടുക്കേണ്ടിയിരിക്കുന്നു. മനുഷ്യൻെറ പൂർണ്ണവളർച്ചയ്ക്കു് ഇതാവശ്യമാണു്. മനുഷ്യനും മനുഷ്യനും തമ്മിലുള്ള പരസ്പരബന്ധം സന്തോഷപ്രദമാക്കുന്നതിനും ഈ മതവീക്ഷണം അത്യാവശ്യമാണു്. കേവലം വംശീയമതത്തിനു് എത്ര പ്രാധാന്യം കൊടുത്താലും ഇതു് നേടിയെടുക്കാൻ സാദ്ധ്യമല്ല. അതുകൊണ്ടുതന്നെയാണു് വംശീയമതങ്ങൾ അവരുടെ അനുയായികളെ കേവലം വർഗ്ഗപരമായ നിലയിൽ കെട്ടിയിട്ടു് അവരുടെ ആദ്ധ്യാത്മികപുരോഗതി തടയുന്നതിനെ സ്വാമി വിവേകാനന്ദൻ ഒരു സന്ദർഭത്തിൽ വിമർശിച്ചതു്.

'എൻെറ ആദർശത്തെ തീർച്ചയായും കുറച്ചു വാക്കുകളിൽ സംഗ്രഹിക്കാം. അതായതു്, മനുഷ്യവർഗ്ഗത്തോടു് അതിൻെറ ദിവ്യത്വത്തേയും അതെങ്ങനെ ഓരോ ജീവിതചേഷ്ടയിലും വെളിപ്പെടുത്താമെന്നുള്ളതും പഠിപ്പിക്കുക. 'ലോകത്തിലെ മതങ്ങൾ ജീവനററ പേക്കൂത്തുകളായിരിക്കുന്നു. ലോകത്തിനു വേണ്ടതു സ്വഭാവമാണു്. ആരുടെ ജീവിതമാണോ ഉജ്ജ്വല നിസ്സ്വാർത്ഥപ്രേമമായിരിക്കുന്നതു് അവർക്കുവേണ്ടി ലോകം അഭിലാഷം കൊള്ളുന്നു. ആ പ്രേമം അവരുച്ചരിക്കുന്ന ഓരോ വാക്കിനും ഇടിത്തീയുടെ ശക്തി നല്കും.' (വി.സാ. സ. V – 408)

മററൊരവസരത്തിൽ ഒരമേരിക്കൻ സുഹൃത്തായ ശ്രീമതി ഒലേബുള്ളിനു് 1895 മാർച്ച് 21–ാംനു- എഴുതിയ കത്തിൽ ഇപ്രകാരം പറയുന്നു: (വി. സാ. സ. V – 273).

"എൻെറ ഗുരുനാഥൻ പറയാറുണ്ടായിരുന്നു. ഹിന്ദു, ക്രിസ്ത്യൻ മുതലായ വിശേഷണങ്ങൾ മനുഷ്യനും മനുഷ്യനും തമ്മിലുള്ള സർവ്വ സാഹോദര്യങ്ങൾക്കും വൻതടസ്സമായി നിലകൊള്ളുകയാണെന്നു്. അവയെ നശിപ്പിക്കാൻ നാം ശ്രമിക്കണം. അവയ്ക്കുണ്ടായിരുന്ന എല്ലാ നല്ല ശക്തികളും നഷ്ടമായിരിക്കുന്നു; അവ ഇപ്പോൾ വെറും അശുഭപ്രഭാവങ്ങളായി നിലനില്ക്കുന്നു – അതിൻെറ ദുർമ്മന്ത്രവാദത്തിൽപ്പെട്ടു് നമ്മളിൽ അത്യുത്തമന്മാർപോലും പിശാചുക്കളെപ്പോലെയല്ലേ പെരുമാറുന്നതും ? ആവട്ടെ നമുക്കു കഠിനമായി പണിയെടുക്കാം. തീർച്ചയായും വിജയിക്കും........."

'മനുഷ്യസമുദായത്തെ സഹായിക്കാൻ ആഗ്രഹിക്കുന്നവർ സുഖം, ദുഃഖം, പേരു്, പെരുമ മുതലായ എല്ലാതരം സ്വാർത്ഥതാൽപ്പര്യങ്ങളേയും എടുത്തു ഭാണ്ഡം കെട്ടി കടലിലെറിയണം. എന്നിട്ടു് ഭഗവാങ്കലേയ്ക്കു വരണം. അതാണു് എല്ലാ ഗുരുക്കന്മാരും പറഞ്ഞതും പ്രവർത്തിച്ചതും."

വംശീയവും രാഷ്ട്രീയവുമായ കാരണങ്ങൾ കൊണ്ടു് ഈ ലോകത്തിൽ അക്രമങ്ങൾ നടമാടുന്നുണ്ടെന്നുള്ളതു് ശരി തന്നെ. എന്നാൽ മതത്തിന്റെ പേരിൽ ഇത്രയധികം യുദ്ധങ്ങളും പീഡനങ്ങളും നിലനില്ക്കുന്നതെന്തുകൊണ്ടു് ? കാരണം വ്യക്തമാണു്. മനുഷ്യന്റെ പരിണാമം വെറും ജൈവശാസ്ത്രമണ്ഡലത്തിലെത്തി വഴിമുട്ടി പോകുന്നു. അവിടെനിന്നും മുന്നോട്ടു പുരോഗമിക്കുന്നില്ല. അതു പോലെ അവന്റെ മതസങ്കല്പം വെറും വംശീയമതമായി മുരടിക്കുന്നു. മതം, വിശേഷിച്ചും ലോകത്തിലിന്നു് നിലനില്ക്കുന്ന പ്രധാനപ്പെട്ട മതസമ്പ്രദായങ്ങൾ, സാധാരണഗതിയിൽ മനുഷ്യനെ അവന്റെ വംശീയവും സാമൂഹ്യവും രാഷ്ട്രീയവുമായ പരിമിതികൾക്കപ്പുറം ഉയർത്തേണ്ടതാണു്. എന്നിട്ടും മതത്തിന്റെ പേരിൽ എത്രയെത്ര തിന്മകളാണു് നടമാടുന്നതു് ! അതുകൊണ്ടുതന്നെ ആധുനികയുഗത്തിൽ വ്യവസ്ഥാപിതമതങ്ങളോടു് മനുഷ്യനൊരുതരം അറപ്പു തന്നെ തോന്നുവാൻ തുടങ്ങിയിട്ടുണ്ടു്, വിശേഷിച്ചും ആധുനികശാസ്ത്രത്തിനു് സത്യത്തിനോടു കൂറും അതിന്റെ സ്വതന്ത്ര്യാന്വേഷണതീവ്രതയുമായി തട്ടിച്ചു നോക്കുമ്പോൾ. ഇതു ലോകത്തെമ്പാടും നിരീശ്വരവാദവും ഭൗതികവാദവും വളർന്നു വരുന്നതിന്നിടയാക്കി; ജനങ്ങൾക്കു് ആദ്ധ്യാത്മികത വേണ്ടാഞ്ഞിട്ടല്ല. മറിച്ചു് അതെന്താണെന്നു് മതങ്ങൾ അവരെ പഠിപ്പിച്ചില്ല എന്നതുകൊണ്ടു തന്നെ. സാധാരണജനങ്ങൾ ഇന്നു് കാണുന്ന മതങ്ങൾ ആദ്ധ്യാത്മികമായി പൊള്ളയാണു്. വളച്ചു മുരടിച്ച വംശീയമതം എക്കാലവും ലോകത്തിൽ ഒരു നിഷേധാത്മകശക്തിയായിരുന്നു.

പാശ്ചാത്യദേശങ്ങളുടേയും പശ്ചിമേഷ്യയുടേയും ചരിത്രം യുദ്ധവും അക്രമങ്ങളും വിവിധമതങ്ങൾ തമ്മിലുള്ള സമരങ്ങളുംകൊണ്ടു് നിറഞ്ഞതാണു്. ഇതിനു പുറമെ ശാസ്ത്രവും മതവും തമ്മിലുള്ള പോരാട്ടം മറുവശത്തും. സ്വാഭാവികമായും ചിന്തിക്കുന്ന മനുഷ്യർ ഇന്നു് ചോദിക്കുന്ന ചോദ്യമിതാണു് 'ഇതാണോ വാസ്തവത്തിൽ മതം ? അതോ, മതത്തിനു് ഇതിലും ഉയർന്ന ഒരു വ്യാപ്തിയുണ്ടോ ? നമ്മുടെ നാട്ടിൽ നിലവിലിരുന്ന ജാതിവ്യവസ്ഥയും തൊട്ടുകൂടായ്മയുമെല്ലാം ഇത്തരം വളച്ചുമുററിനില്ക്കുന്ന വംശീയമതങ്ങൾ വരുത്തിവെച്ച വിനകളാണു്. ഇതിനും പുറമേ, എത്രയോ ക്രിസ്ത്യൻ–സൂഫിമിസ്റ്റിക്കുകളും ദശലക്ഷക്കണക്കിനു് നിഷ്കളങ്കരും പ്രതിഭാധനന്മാരുമായ മഹാന്മാരും മഹതികളും ദുർമന്ത്രവാദികളെന്ന പേർ ചുമത്തി വധിക്കപ്പെട്ടിട്ടുണ്ടു്. പാശ്ചാത്യദേശങ്ങളിൽ മിസ്റ്റിക്കുകൾക്കു് അവരുടെ അനുഭൂതികൾ വെളിപ്പെടുത്തുമ്പോൾ വളരെ സൂക്ഷിക്കേണ്ടിയിരുന്നു. കാരണം, സംഘടിതപള്ളിമതവും മൗലികവാദികളും ഏതു നിമിഷവും അവരുടെ മേൽ ചാടിവീഴാൻ തയ്യാറായിരുന്നു. മിസ്റ്റിക്കു്അനുഭൂതികളെ, അതായതു് ആദ്ധ്യാത്മികാനുഭ്രൂ

തികളെ ചവുട്ടിമെതിക്കുന്ന ഈ പ്രവണത എല്ലാ സെമിററിക് മത ങ്ങളിലും നിലനിന്നിരുന്നു.

മതത്തിൻെറ ഉദാത്തമായ ആദ്ധ്യാത്മികവശത്തെ അടിച്ചമർത്താത്ത, അതിന് സ്വതന്ത്രമായി വളരുന്നതിന് അവസരം കൊടുത്ത ഒരേയൊരു രാജ്യം ഭാരതമാണെന്നു പറയാം. ഹിന്ദുമതം, ബുദ്ധമതം, ജൈനമതം, സിഖുമതം തുടങ്ങി ഇവിടെ ഉദ്ഭവിച്ച എല്ലാമതസമ്പ്രദായങ്ങളിലും ഈയൊരു കാര്യത്തിന് ഊന്നൽ കൊടുത്തിരുന്നു. അതായതു് നമ്മുടെ ആത്മീയജീവിതം വെറും വംശീയമതത്തിൽമാത്രം ഒതുങ്ങിനില്ക്കരുതു്. വംശീയമതത്തെ ഒരു തുടക്കം മാത്രമായെടുത്തു്, വെറും വിശ്വാസപ്രമാണങ്ങളുടെ നിലയിൽനിന്നും മുന്നോട്ടു പോയി ഈശ്വരാനുഭൂതിയുടെ നിലയിലേയ്ക്കു് നാം പുരോഗമിക്കണം. അനുഭൂതിയാണു് മതത്തിൻെറ ശരിയായ ഉരക്കല്ലു് എന്ന തത്ത്വം ഈ മതങ്ങളെല്ലാം ഒരേ സ്വരത്തിൽ പ്രഖ്യാപിക്കുന്നുണ്ടു്. ഭാരതം നൂററാണ്ടുകളായി ഈ ആശയത്തിന് ഊന്നൽ കൊടുത്തിട്ടുണ്ടു്. അതുകൊണ്ടു തന്നെ ഇന്ത്യയിൽ ഒരിക്കലും മിസ്റ്റിക്കുകൾ പീഡിപ്പിക്കപ്പെടുകയോ വധിക്കപ്പെടുകയോ ചെയ്യിട്ടില്ല. മാത്രമല്ല, എല്ലാ മിസ്റ്റിക്കുകളേയും, കേവലം ഹിന്ദുക്കൾ മാത്രമല്ല, അവർ ഏതു മതസ്ഥരായാലും, ഭാരതീയർ ആദരിക്കുകയും പൂജിക്കുകയും ചെയ്തിട്ടുണ്ടു്. നമ്മുടെ മതവും തത്ത്വശാസ്ത്രവും പഠിപ്പിച്ച പാഠം ഇതാണു്: നിങ്ങൾക്കു് ഈശ്വരസാക്ഷാത്കാരം കിട്ടിയിട്ടുണ്ടോ? ഉണ്ടെങ്കിൽ നിങ്ങളെ ഞങ്ങൾ നമിക്കുന്നു. ലോകത്തിലൊരിടത്തും ഈയൊരു സവിശേഷത - വംശീയമതത്തേക്കാൾ ആദ്ധ്യാത്മികതയ്ക്കു് പ്രാധാന്യം കൊടുക്കുന്ന സമ്പ്രദായം - കാണാൻ കഴിയുകയില്ല, നമ്മുടെ രാഷ്ട്രത്തിൻെറ മഹത്തായ ഈ സാംസ്കാരികവൈശിഷ്ട്യം നമുക്കു് നിലനിർത്തേണ്ടിയിരിക്കുന്നു.

സ്വാമി വിവേകാനന്ദൻ ആധുനികയുഗത്തിൽ മതത്തിൻെറ പേരിൽ നിലവിലിരിക്കുന്ന പേക്കൂത്തുകളെല്ലാം ശരിക്കും കണ്ടു മനസ്സിലാക്കിയിരുന്നു. പക്ഷെ അതുകൊണ്ടു് എല്ലാ മതങ്ങളെയും നിർമ്മാർജ്ജനം ചെയ്യണമെന്നൊന്നും അദ്ദേഹം ഉദ്ഘോഷിച്ചില്ല. ശാസ്ത്രീയദൃഷ്ടിയിൽ മതത്തെ നോക്കിക്കാണുവാനാണു് അദ്ദേഹം പഠിപ്പിച്ചതു്. അവരവരുടെ മതസമ്പ്രദായങ്ങളിലെ ആദ്ധ്യാത്മികമായ അന്തഃസത്തയെ മനസ്സിലാക്കുന്നതിനും ഉൾക്കൊള്ളുന്നതിനും ഇതു് ജനങ്ങളെ പ്രാപ്തരാക്കുന്നു. മതത്തോടുള്ള ഈ ശാസ്ത്രീയസമീപനം ആധുനിക പാശ്ചാത്യലോകത്തിലില്ലാത്ത ഒന്നാണു്. മതങ്ങളുടെ മക്കടമുഷ്ടിയും എതിരഭിപ്രായം പ്രകടിപ്പിക്കുന്നവരെ പീഡിപ്പിക്കുന്ന സ്വഭാവവുംകൊണ്ടു് പൊറുതിമുട്ടിയ ശാസ്ത്രം എല്ലാ മതങ്ങളെയും പ്രാകൃതമായ അന്ധവിശ്വാസങ്ങളായിത്തള്ളുകയാണുണ്ടായതു്.

പാശ്ചാത്യസാമൂഹ്യശാസ്ത്രവും മതത്തെ തള്ളിപ്പറഞ്ഞു. കാരണം യൂറോപ്യൻ മതസമ്പ്രദായങ്ങളുടെ അസഹിഷ്ണുതതന്നെ. വ്യാവസായികവിപ്ലവത്തിന്റെ ആദ്യഘട്ടങ്ങളിൽ നിലവിലിരുന്ന, അസമത്വങ്ങളും അനീതികളും നിറഞ്ഞ സാമൂഹ്യവ്യവസ്ഥയെ കൂട്ടുപിടിച്ച് പാവപ്പെട്ട സാധാരണജനങ്ങളെ മതം ചൂഷണം ചെയ്യുകയായിരുന്നു. അതുകൊണ്ടുതന്നെയാണ് കാറൽ മാർക്സ് മതത്തിന്നെതിരായി ഇപ്രകാരം കക്ശസ്വരത്തിൽ പ്രതികരിച്ചത് ! 'മതം ആത്മാവില്ലാത്ത സാഹചര്യങ്ങളുടെ ആത്മാവാണ്, ഹൃദയമില്ലാത്ത ലോകത്തിന്റെ ഹൃദയമാണ്, ജനങ്ങളെ മയക്കുന്നതിനുള്ള മയക്കുമരുന്നാണ്' എന്ന്.

തന്റെ കാലത്ത് ഭാരതത്തിൽ നിലവിലിരുന്ന മതസമ്പ്രദായങ്ങളുടെ കാര്യത്തിലും ഇത് ഒരു പരിധിവരെ ശരിയാണെന്ന സത്യം വിവേകാനന്ദസ്വാമികൾ മനസ്സിലാക്കി. വളച്ച് മുരടിച്ച വംശീയമതമെന്ന നിലയിൽ നമ്മുടെ മതവും വാസ്തവത്തിൽ ദശലക്ഷക്കണക്കിന് സാധാരണജനങ്ങളെ ചൂഷണം ചെയ്യുന്നതിൽ ഒരു പങ്കാളിയായി മാറുകയാണുണ്ടായത്. ഇടുങ്ങിയ ജാതിവ്യവസ്ഥയേയും, തൊട്ടുകൂടായ്മയെയും അതുപോലെയുള്ള മനുഷ്യത്വരഹിതമായ ആചാരങ്ങളേയും മതം പ്രോത്സാഹിപ്പിച്ചു. മതംതന്നെ ഒരു കൂട്ടം അന്ധവിശ്വാസങ്ങളും മനുഷ്യരെ ദുർബ്ബലരാക്കുന്ന ആശയങ്ങളും സാന്മാഗ്ഗികതയിൽനിന്നും വ്യതിചലിച്ച ആചാരങ്ങളുംകൊണ്ട് നിറഞ്ഞു; അതു വെറും ബഹളമയമായ ചടങ്ങുകളായി അധഃപതിച്ചു. സ്വാമിജി മതത്തെ ഇപ്രകാരം വളച്ചൊടിയ്ക്കലിനെതിരായി ശക്തമായി പ്രതികരിച്ചു. എന്നു മാത്രമല്ല, മതത്തെ മനുഷ്യന്റെ ആദ്ധ്യാത്മികവളച്ചയുടെ ശാസ്ത്രവും സാങ്കേതികവിദ്യയുമായി കാണുവാൻ ജനങ്ങളെ പഠിപ്പിച്ചു വിധിനിഷേധങ്ങളടങ്ങിയ വംശീയമതം ഒരടിസ്ഥാനമെന്ന നിലയിൽ തുടന്നുകൊള്ളട്ടെ പക്ഷെ അതിനു മുകളിൽ ആദ്ധ്യാത്മികതയുടേതായ ഒരു മഹാസൗധം നമുക്ക് പടുത്തുയർത്തേണ്ടിയിരിക്കുന്നു. സ്വാമി വിവേകാനന്ദനാൽ ഉത്തേജിതമായ ഭാരതം ജാതിമതഭേദമെന്യേ നമ്മുടെയെല്ലാം ചെവികളിൽ മന്ത്രിക്കുന്നു: 'നിങ്ങൾ വംശീയമതത്തിൽനിന്നും തുടങ്ങിക്കൊള്ളൂ; എന്നാൽ അവിടെത്തന്നെ നില്ക്കാതെ ആദ്ധ്യാത്മികതയിലേയ്ക്കു വളരണം. മനുഷ്യപുരോഗതിയുടെതായ ഒരു ശാസ്ത്രമെന്ന നിലയിൽ നിങ്ങൾ മതത്തെ സമീപിക്കുക. മതം വളച്ചയുടെയും ജീവിതസാഫല്യത്തിന്റെയും ശാസ്ത്രം മാത്രമല്ല; അതു ജീവിതത്തിന് ആനന്ദകരമായ മാനുഷികബന്ധങ്ങൾ സ്ഥാപിക്കാനുള്ള ഒരു ഉപാധിയുമാണ്. 1929-ൽ സ്വത്തുമോറിൽ ചെയ്ത ഒരു പ്രഭാഷണത്തിൽ യശഃശരീരനായ സർ. ആർതർ. എസ്. എഡിങ്ടൺ ശരിയായ ശാസ്ത്രബോധ

ത്തെയും മതത്തെയും ഇപ്രകാരം നിവ്വചിയ്ക്കുകയുണ്ടായി. (Science and the Unseen world. P - 54)

'അന്വേഷണം എന്ന പ്രക്രിയയ്ക്ക് ഊന്നൽ കൊടുത്തില്ലെങ്കിൽ നിങ്ങൾക്കൊരിക്കലും ശരിയായ ശാസ്ത്രബോധമോ മതബോധമോ എന്തെന്ന് മനസ്സിലാവുകയില്ല.'

ഈ നിവ്വചനത്തിന്റെ വെളിച്ചത്തിൽ എല്ലാ മതസമ്പ്രദായക്കാരും സ്വയം ചോദിക്കേണ്ട ചോദ്യം ഇതാണ്: ഞാൻ ശരിയ്ക്കും മതത്തെ അന്വേഷിക്കുന്നുണ്ടോ അതോ മുരടിച്ച പൊള്ളയായ ബാഹ്യാചാരങ്ങൾകൊണ്ടും വിധിനിഷേധങ്ങൾകൊണ്ടും ഞാൻ സംതൃപ്തനാണോ ? ഇത്തരം ജീവനില്ലാത്ത മതഭക്തിയും ഭക്തി സമ്മിശ്രമായ ലൗകികതയുംകൊണ്ട് ലോകജനതയ്ക്ക് ദോഷങ്ങളേ ഉണ്ടായിട്ടുള്ളു എന്നത് ഒരു ചരിത്രസത്യമാണ്. ശരിയായ മതാന്വേഷണംകൊണ്ടാണ് നാം ആദ്ധ്യാത്മികമായി പുരോഗമിക്കുന്നത്. അങ്ങനെയാണ് നമ്മുടെ ഉള്ളിൽ അന്തർല്ലീനമായിക്കിടക്കുന്ന ദിവ്യത്വം പ്രകാശിക്കുന്നത്. യുഗങ്ങൾക്കു മുമ്പുതന്നെ നമ്മുടെ ഋഷിമാർ അവരുടെ അന്തർദൃഷ്ടികൊണ്ട് സവ്വജീവജാലങ്ങളിലും അന്തര്യാമിരൂപേണ കുടികൊള്ളുന്ന ആത്മാവിനെ കണ്ടുപിടിച്ചു. ഈ ആധുനികയുഗത്തിലാകട്ടെ, സ്വാമി വിവേകാനന്ദൻ മതത്തെ 'മനുഷ്യന്റെ ഉള്ളിൽ അന്തർല്ലീനമായി സ്ഥിതിചെയ്യുന്ന ദിവ്യതയുടെ ബഹിഃസ്ഫുരണ'മെന്ന്, ആധുനിക ശാസ്ത്രത്തിന്റെതന്നെ ഭാഷയിൽ നിവ്വചിക്കുകയും ചെയ്യുന്നു. പുതിയനിയമത്തിൽ ഇതിനോടു സാദൃശ്യമുള്ള ഒരു സന്ദേശം യേശുക്രിസ്തു കൊടുക്കുന്നുണ്ട്. 'സ്വർഗ്ഗരാജ്യം നിന്റെ ഉള്ളിൽത്തന്നെയാണ്.' ഇതേ സത്യംതന്നെ വിശുദ്ധയോഹന്നാന്റെ സുവിശേഷത്തിലും കാണാം. 'പ്രപഞ്ചത്തിലേയ്ക്കു വരുന്ന എല്ലാ ആത്മാവിനെയും പ്രകാശമാനമാക്കുന്ന വെളിച്ചം' എന്ന് വിശുദ്ധയോഹന്നാൻ പറയുന്നു.

> ഏകോ ദേവഃ സവ്വഭൂതേഷു ഗൂഢഃ സവ്വവ്യാപീ സവ്വഭൂതാന്തരാത്മാ
> കമ്മാദ്ധ്യക്ഷഃ സവ്വഭൂതാധിവാസഃ സാക്ഷീ ചേതാ കേവലോ-
> നിർഗ്ഗുണശ്ച. (ശ്വേതാശ്വതരോപനിഷത്ത് 6—11)

പരമാത്മാവ് പ്രകാശസ്വരൂപനാണെങ്കിലും എല്ലാ ജീവികളുടെയും ഹൃദയങ്ങളിൽ ഒളിഞ്ഞിരിക്കുന്നു. എല്ലാവരുടെയും അന്തരാത്മാവാണെങ്കിലും സവ്വത്ര വ്യാപിച്ചിരിക്കുന്നു. എല്ലാ കമ്മങ്ങളെയും നിയന്ത്രിക്കുന്നവനും എല്ലാ ജീവികൾക്കും ആശ്രയമായിട്ടുള്ളവനും സവ്വസാക്ഷിയും ജഡങ്ങളായ ഇന്ദ്രിയങ്ങൾക്ക് പ്രവത്തനശക്തി നല്കുന്നവനും നിരുപാധികനും നിർഗ്ഗുണനുമാകുന്നു ആ പരമേശ്വരൻ.

മതത്തെ ശാസ്ത്രമെന്ന നിലയ്ക്കു് നാം സമീപിക്കുമ്പോൾ അതു് ഉള്ളിൽ അന്തർല്ലീനമായി സ്ഥിതിചെയ്യുന്ന ദിവ്യതയുടെ ബഹിസ്ഫുരണത്തിനിടയാക്കുന്നു; ഈ ആദ്ധ്യാത്മികവളർച്ച ഗോത്രപരമായ അല്ലെങ്കിൽ വംശീയമായ മതങ്ങളുടെ പരിമിതികളെ അതിജീവിക്കുവാൻ മനുഷ്യനെ പ്രാപ്തനാക്കുന്നു. അങ്ങനെയുള്ള ഒരാളുടെ താല്പര്യങ്ങളും സഹാനുഭൂതിയും കൂടുതൽ വിശാലമാകുന്നു. അയാൾക്കു് എല്ലാ മതവിഭാഗങ്ങളിൽപ്പെട്ട ആളുകളേയും മനുഷ്യേതരജീവികളെയുംകൂടി ഉൾക്കൊള്ളാൻ കഴിയുന്നു. ഈ സാർവ്വലൗകികതയും വിശാലതയും ആദ്ധ്യാത്മികമായ, അല്ലെങ്കിൽ ശാസ്ത്രീയമായ വളർച്ചയുടെ ഫലമാണു്. 'ഈ ധർമ്മത്തിൻെറ ചെറിയ തോതിലുള്ള അനുഷ്ഠാനം കൂടി എത്ര വലിയ ഭയത്തിൽ നിന്നും ഒരുവനെ രക്ഷിക്കുന്നു' എന്നു് ഭഗവദ്ഗീത ഉറപ്പുതരുന്നുണ്ടു്. (ഗീത—2—40)

സാർവ്വലൗകികത നേടിയെടുക്കുന്നതിനുള്ള മററൊരു മാർഗ്ഗംകൂടി ചില മതങ്ങൾ സ്വീകരിച്ചിരിക്കുന്നതു് ചരിത്രത്തിൽ കാണാം— യുദ്ധത്തിൻെറയും അക്രമത്തിൻെറയും കൂട്ടക്കൊലയുടെയുമായ മാർഗ്ഗം. ഓരോ ഗോത്രത്തിനും ദേവനോ ദേവന്മാരോ ഉണ്ടു്. ഒരു ഗോത്രം മററൊരു ഗോത്രത്തെ കീഴടക്കുമ്പോൾ പരാജയപ്പെട്ട ഗോത്രത്തിലെ ജനങ്ങളെയെല്ലാം ഉന്മൂലനാശം ചെയ്യുന്നു. മാത്രമല്ല, അവരുടെ ദേവന്മാരെയെല്ലാം വലിച്ചെറിഞ്ഞു് യുദ്ധത്തിൽ വിജയിച്ച ഗോത്രത്തിൻെറ ദേവനെ മറെറല്ലാ ദേവന്മാരുടെയും അധീശനാക്കി വാഴിക്കുന്നു. സെമിററിക് ചരിത്രത്തിലെ ഏകേശ്വരവാദത്തിൻെറയെല്ലാം പൊരുൾ ഇതാണു്. അതുകൊണ്ടു തന്നെയാണു് ഏകേശ്വരമതങ്ങളിലെ ഈശ്വരൻ എപ്പോഴും അസൂയാലുവായി കാണപ്പെടുന്നതു്. ഇത്തരം ഈശ്വരസങ്കല്പങ്ങളെ വെച്ചുപുലർത്തുന്ന മതങ്ങൾ എല്ലാ കാലത്തും അസഹിഷ്ണുതയും അക്രമസ്വഭാവവും വെച്ചു പുലർത്തിയിട്ടുണ്ടു്. ഭാരതത്തിൽ മാത്രം മതചരിത്രം വൈദികകാലം മുതല്ക്കു തന്നെ മററൊരു മാർഗ്ഗത്തിലൂടെയാണു് പുരോഗമിച്ചതു്. സെമിററിക്മതങ്ങളുടെ അക്രമത്തിലൂടെ സാർവ്വലൗകികത സ്ഥാപിക്കുന്ന സമ്പ്രദായം ഭാരതം പിന്തുടർന്നില്ല. തുറന്ന യുക്തിയും വിവേകവും ആന്തരികമായ ദിവ്യാനുഭൂതിയും അടിസ്ഥാനമാക്കി 'നാനാത്വത്തിൽ ഏകത്വം' എന്ന തത്ത്വത്തിനു് ഊന്നൽ കൊടുത്തു് ഈശ്വരീമയമായ ഏകത്വം എന്ന ആശയത്തിലൂടെ സാർവ്വത്രികത നേടിയെടുക്കുക — ഇതായിരുന്നു ഭാരതം അവലംബിച്ച മാർഗ്ഗം. ഈ ദിവ്യമായ ഏകത്വം അകലെയെവിടെയോ ഇരിക്കുന്ന ഒരീശ്വരനെക്കുറിച്ചുള്ള സങ്കല്പത്തെ അടിസ്ഥാനമാക്കിയുള്ളതല്ല, മറിച്ചു് മനുഷ്യൻെറയും പ്രകൃതിയുടെയുമെല്ലാം ഉള്ളിൽ അന്തര്യാമിയായി കുടികൊള്ളുന്നതു് ദിവ്യമായ ഒരേയൊരു പരമാത്മസത്തയാണെന്ന ആശയത്തെ അടിസ്ഥാനമാക്കിയുള്ളതാണു്. മുമ്പുദ്ധരിച്ച ഉപനിഷദ്മന്ത്രത്തിൽ

പറയുന്നതുപോലെ 'പ്രകാശസ്വരൂപനായ ആത്മാവു് എല്ലാ ജീവികളിലും ഒളിഞ്ഞിരിക്കുന്നു.' (ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ)

ഭാരതത്തിലെ ഋഷിമാർ നൂററാണ്ടുകൾക്കുമുമ്പുതന്നെ ഈ രണ്ടു പരമസത്യങ്ങൾ മനസ്സിലാക്കിയിരുന്നു: ഒന്നു്, മതബോധമെന്ന പ്രതിഭാസത്തിൻെറ സാർവ്വലൗകികതയും സാർവ്വത്രികതയും. രണ്ടു്, വിവിധമതവിഭാഗങ്ങൾക്കിടയിൽ നിലവിലുള്ള ആത്മീയസാധനാപ്രക്രിയകളിലേയും ആദ്ധ്യാത്മികമായ ഉണർവ്വിനെക്കുറിച്ചുള്ള സങ്കല്പങ്ങളിലേയും ഏകത്വം. ഇവയിൽ ആദ്യത്തേതു് ഈയടുത്ത കാലത്തു് മാത്രം പാശ്ചാത്യലോകത്തു് വളർന്നുവികസിച്ച താരതമ്യമതശാസ്ത്രം പഠിപ്പിച്ച ഒരു സത്യമാണു്. ഈ ശാസ്ത്രം പാശ്ചാത്യർക്കു കിട്ടിയതു് ഭാരതീയതത്ത്വചിന്തയുമായുള്ള ഇടപഴകൽ മൂലമാണു്. എന്നാൽ ഭാരതത്തിലാകട്ടെ, ഈ ആശയം വേദങ്ങളോളം തന്നെ പഴക്കമുള്ളതാണു്. മതത്തിൻെറ വിവിധപ്രതിഭാസങ്ങളെ ശാസ്ത്രീയമായി പഠിക്കുകയും നിരീക്ഷിക്കുകയും ചെയ്ത നമ്മുടെ പുരാതന ഋഷിമാർ ഈ സത്യം കണ്ടുപിടിച്ചു: അതായതു്, മതചേതനയുടെ ആവിഷ്കരണശൈലിയിൽ വൈവിധ്യമുണ്ടായേക്കാമെങ്കിലും അന്തഃസത്ത ഒന്നാണു്. അവരുടെ മുമ്പിലുദിച്ച പ്രശ്നമിതായിരുന്നു: മതാനുഷ്ഠാനങ്ങളിൽ സ്വാതന്ത്ര്യവും മനോഹാരിതയും പുലർത്തിപ്പോരുന്ന ഈ വൈവിധ്യങ്ങളെ എപ്രകാരം ശാന്തിയും സഹവർത്തിത്വവും സ്വരൈക്യവും വളർത്തിയെടുക്കുന്നതിനുപയോഗിക്കാം, എപ്രകാരം ഇതിനെ ക്രിയാത്മകമാക്കാം? ഈ അന്വേഷണത്തിൻെറ ഫലമായിട്ടാണു് അവർ വംശീയമതങ്ങളുടെ സങ്കുചിതത്വത്തിനും, ഇടുങ്ങിയ മനസ്ഥിതിക്കും അതീതരായി മതശാസ്ത്രത്തെ വളർത്തിക്കൊണ്ടുവരികയും നാനാത്വത്തിൽ ഏകത്വം എന്ന സത്യം കണ്ടുപിടിക്കുകയും ചെയ്തതു്. ഋഗ്വേദത്തിലെ പ്രസിദ്ധമായ ഒരു മന്ത്രം ഈ സത്യത്തെ വിളംബരം ചെയ്യുന്നു.

ഇന്ദ്രം മിത്രം വരുണം അഗ്നിം ആഹുഃ.<br>
അഥോ ദിവ്യാഃ സ സുപർണ്ണോ ഗരുത്മാൻ<br>
ഏകം സത് വിപ്രാ ബഹുധാ വദന്തി<br>
അഗ്നിം യമം മാതരിശ്വാനം ആഹുഃ.

ഈ പരമാത്മസത്തയെ അവർ ഇന്ദ്രൻ, വരുണൻ, പ്രകാശോജ്ജ്വലനായ ഗരുത്മാൻ എന്നിങ്ങനെ വിവിധ പേരുകൾ ചൊല്ലി വിളിക്കുന്നു. സത്യം ഒന്നുമാത്രം പക്ഷെ ഋഷിമാർ അതിനെ അഗ്നി, യമൻ, മാതിരിശ്വാവു് എന്നിങ്ങനെ വിവിധ പേരുകൾ ചൊല്ലി വിളിക്കുന്നു.

മതത്തിൻെറ സാർവ്വലൗകികമായ ഭാവത്തിലേയ്ക്കു് ഉയരുവാനാണു് നമ്മുടെ ഋഷിമാർ മനുഷ്യനെ പഠിപ്പിച്ചതു്. സാന്മാർഗ്ഗിക

തയെ അടിത്തറയാക്കി മതത്തെ ഒരു ശാസ്ത്രമായി സമീപിക്കുക യാണ് നാം ചെയ്യേണ്ടതു്. മതത്തിന്റെ ആദ്ധ്യാത്മികഭാവത്തെ ശരിക്കും മനസ്സിലാക്കി നമ്മുടെ ഉള്ളിൽ അന്തർല്ലീനമായിരിക്കുന്ന ദിവ്യതയെ സാക്ഷാത്ക്കരിച്ച് ആത്മീയമായി സ്വയം വളരുവാൻ പുരാതന ഋഷിമാർ ആഹ്വാനം ചെയ്യുന്നു. ഇതിനെയാണ് വേദാന്തം 'അദ്ധ്യാത്മവിദ്യ' അല്ലെങ്കിൽ മതത്തിന്റെ ശാസ്ത്രം എന്നു വിളിക്കുന്നതു്. ഇതുതന്നെയാണ് ആദ്ധ്യാത്മികതയുടെ ശാസ്ത്രം. ഉപനിഷത് കാലഘട്ടത്തിനുശേഷം തുടർന്നുവന്ന നൂററാണ്ടുകളിൽ ഈ സാർവ്വലൗകിക വീക്ഷണവും സർവ്വാശ്ലേഷിയായ സഹാനുഭൂതിയും ഉൾക്കൊണ്ടുകൊണ്ട് ശാന്തിയും സമന്വയവും ലക്ഷ്യമാക്കി പ്രവർത്തിച്ച അനേകം ഋഷിമാർ ഭാരതത്തിൽ ജനിച്ചിട്ടുണ്ട്. വിവിധമതാനുയായികൾക്കിടയിൽ ശാന്തിയും സഹവർത്തിത്വവും വളർത്തുവാൻ അവർ യത്നിച്ചു. ഭാരതത്തിലെ ആദ്ധ്യാത്മികവിജ്ഞാനത്തിന്റെ അടിസ്ഥാനശിലയായ ഈ ആത്മീയ പൈതൃകത്തിന്റെ മൂർത്തരൂപങ്ങളായിരുന്നു ഈ ആധുനികയുഗത്തിൽ ജീവിച്ചിരുന്ന ശ്രീരാമകൃഷ്ണപരമഹംസനും, സ്വാമി വിവേകാനന്ദനും.

''ഞാൻ നിങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുവാൻ പോകുന്ന മഹാത്മാവിന്റെ ജീവിതം മുപ്പതുകോടി ജനങ്ങളുടെ രണ്ടായിരം വർഷങ്ങൾ നീണ്ടുനിന്ന ആദ്ധ്യാത്മിക ജീവിതത്തിന്റെ പരമകാഷ്ഠയായിരുന്നു.'' എന്നാണ് റോമയിൻ റോളണ്ടു് ശ്രീരാമകൃഷ്ണദേവന്റെ വ്യക്തിപ്രഭാവത്തെ വിലയിരുത്തുന്നതു്.

## 8 സ്വാമിജി വിഭാവനം ചെയ്ത സ്വതന്ത്രഭാരതം

സ്വാമി വിവേകാനന്ദൻ വിഭാവനം ചെയ്ത സ്വതന്ത്രഭാരതത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ 'ഭാരതത്തിന്റെ ഭാവി' എന്ന വിഷയത്തെ ആസ്പദമാക്കി അദ്ദേഹം മദ്രാസിൽ ചെയ്ത പ്രഭാഷണത്തിൽനിന്നുള്ള രണ്ടു ഖണ്ഡികകൾ ഉദ്ധരിക്കുന്നതു് യുക്തമായിരിക്കുമെന്നു തോന്നുന്നു. 1897ൽ ആണ് ഈ പ്രഭാഷണം നടന്നതു്. ഇതിൽ ആദ്യത്തേതിൽ ഭാരതത്തിന്റെ ചരിത്രസംക്ഷേപം അടങ്ങിയിരിക്കുന്നു. രണ്ടാമത്തേതിൽ ഈ രാഷ്ട്രത്തിന്റെ സങ്കീർണ്ണതകളേയും വൈവിധ്യങ്ങളെയും കുറിച്ച് പ്രതിപാദിച്ചിരിക്കുന്നു. ആദ്യം സൂചിപ്പിച്ച വിഷയത്തെക്കുറിച്ച് സ്വാമിജി ഇപ്രകാരം പറയുന്നു.

''മറേറതു് നാട്ടിലേയ്ക്കും കടക്കുംമുമ്പ് പ്രാജ്ഞത തനതു് ഇരിപ്പിടമാക്കിയ പ്രാചീന ഭൂവിഭാഗമത്രെ ഭാരതം. ഭാരതത്തിലേയ്ക്കു് വഴിഞ്ഞൊഴുകിയ ആദ്ധ്യാത്മികതയുടെ ഭൗതികതലത്തിലുള്ള പ്രതീകങ്ങളെന്നു വേണമെങ്കിൽ കരുതത്തക്കവയാണ് സിന്ധുതുല്യങ്ങളായ ഇവിടത്തെ വൻനദികൾ. പടവുപടവുകളായുയർന്ന് ഹിമോഷ്ണീ

ഷങ്ങളണിഞ്ഞു് ഇവിടെ നിലകൊള്ളുന്ന സനാതനമായ ഹിമാലയ പവ്വതനിര സ്വഗ്ഗത്തിലെ രഹസ്യങ്ങളിലേയ്ക്കു് എത്തിനോക്കുകയാണോ എന്നു തോന്നും. ഏതു കാലത്തും ജീവിച്ചിരുന്ന സിദ്ധന്മാരിൽ അഗ്രഗണ്യരായവർ പാദമുദ്ര പതിപ്പിച്ച അതേ മണ്ണാണു് ഈ ഭാരതത്തിൽ ഇന്നുമുള്ളതു്. ഇവിടെയാണു് മനുഷ്യസ്വഭാവത്തെയും, ആഭ്യന്തരപ്രപഞ്ചത്തെയും കുറിച്ചുള്ള ഗവേഷണങ്ങൾ ഒന്നാമതായി കിളിന്തു വന്നതു്. ഇവിടെയാണു് ആത്മാവിന്റെ അമരത്വം, അദ്ധ്യക്ഷനായ ഒരീശ്വരന്റെ അസ്തിത്വം, പ്രകൃതിയിലും മനുഷ്യരിലും കുടികൊള്ളുന്ന ഒരീശ്വരൻ എന്നീ സിദ്ധാന്തങ്ങൾ ആദ്യമായുയിത്തതു്. ഇവിടെയാണു് മതത്തിലും, ദശനത്തിലുമുള്ള അത്യുത്കൃഷ്ടാദശങ്ങൾ പരമകാഷ്ഠയെ പ്രാപിച്ചതും. ഈ നാട്ടിൽ നിന്നാണു് വൻതിരമാലകളെന്നോണം ആദ്ധ്യാത്മികതയും ദശനവും വെളിയിലേയ്ക്കു് തള്ളിക്കടന്നുചെന്നു ലോകത്തെ ആറാടിച്ചിട്ടുള്ളതു്. ഈ നാട്ടിൽ നിന്നു തന്നെയാണു് വീണ്ടും, വീണ്ടും പരിക്ഷീണരായ മാനവ വംശങ്ങളിൽ ജീവിതവും ഓജസ്സും പകരുവാനായി ഒരിക്കൽക്കൂടി ആവക വേലിയേററങ്ങൾ കടന്നു ചെല്ലേണ്ടതും. ഈ ഭാരതമാണു് നൂറു നൂറു വൈദേശികാക്രമണങ്ങളും ആചാരമര്യാദകളിലുണ്ടായ നൂറു നൂറു വിപ്ലവങ്ങളും, നൂററാണ്ടുകളായി ഏൽപ്പിച്ച തട്ടുകളും, ഞെട്ടലുകളും ഏററു പതറാതെ നിന്നിട്ടുള്ളതും ഒടുങ്ങാത്ത വീര്യവും, അനശ്വരമായ ജീവിതവും ചേന്നു്, ഭൂമിയിലുള്ള ഏതു് ശിലോച്ചയത്തെയും വെല്ലുന്ന ഉറപ്പോടുകൂടി നിലകൊള്ളുന്ന നാടും ഈ ഭാരതം തന്നെ. അതിന്റെ ജീവിതസ്വഭാവം ആത്മാവു പോലയത്രെ-അനാദി, അനന്തം, അമരം. അത്തരത്തിലുള്ള ഒരു നാടിന്റെ സന്താനങ്ങളാണു് നാം.

ഭാരതത്തിന്റെ സന്താനങ്ങളേ, പ്രായോഗികമായ കുറെ സംഗതികളെക്കുറിച്ചു് നിങ്ങളോടു പറയാനാണു് ഞാൻ ഇവിടെ വന്നതു്. പൊയ്പ്പോയ മഹിമകളെപ്പററി നിങ്ങളെ ഓമ്മിപ്പിച്ചതിന്റെ ഉദ്ദേശ്യവും നേരേ കാട്ടുത്തക്കതാണു്. കഴിഞ്ഞ കാലങ്ങളിലേയ്ക്കുള്ള നോട്ടം അധഃപതിപ്പിക്കുകയേ ഉള്ളുവെന്നും, അതു വ്യത്ഥമാണെന്നും ഭാവിയിലേക്കാണു് നോക്കേണ്ടതെന്നും പലവുരു ഞാൻ പറഞ്ഞു കേട്ടിട്ടുണ്ടു്; അതു ശരിയാണു്. പക്ഷേ ഭാവി ഉടലെടുക്കുന്നതു് ഭൂതകാലങ്ങളിൽനിന്നാണു്. അതുകൊണ്ടു് എത്രത്തോളം പിന്നോട്ടു നോക്കാമോ അത്രത്തോളം നോക്കുക. പിന്നിലുള്ള ആ വററാത്ത ഉറവിടങ്ങളിൽനിന്നു് നിറയെ കുടിക്കുക. എന്നിട്ടു് മുന്നിലേയ്ക്കു നോക്കുക, മുന്നോട്ടണി നടക്കുക; ഭാരതത്തെ മുമ്പെന്നുമിരുന്നതിനെക്കാൾ, കൂടുതൽ പ്രകാശമാനവും, മഹത്തും ഉൽക്കൃഷ്ടവുമാക്കുക. നമ്മുടെ പൂവ്വികന്മാർ മഹാന്മാരായിരുന്നു. അതു് നാം ആദ്യമോക്കണം. നമ്മുടെ അസ്തിത്വത്തിന്റെ ഘടകങ്ങൾ, നമ്മുടെ ധമനികളി

ലോടുന്ന രക്തം; ഏതെന്നു ധരിക്കണം. ആ രക്തത്തിൽ നമുക്കു വിശ്വാസം വേണം; കഴിഞ്ഞ കാലത്തിൽ അതിന്റെ ചെയ്തികളെ ക്കുറിച്ചും വിശ്വാസം വേണം. ആ വിശ്വാസത്തിൽനിന്നു്, ഉണ്ടായിരുന്ന മഹത്ത്വത്തെപ്പറ്റിയുള്ള ബോധത്തിൽനിന്നു വേണം മുമ്പത്തേതിനേക്കാൾ കൂടുതൽ വമ്പിച്ച ഒരു ഭാരതം പടുത്തുകെട്ടാൻ. അപക്ഷയവും അധഃപതനവും നടമാടിയ കാലഘട്ടങ്ങൾ ഉണ്ടായിട്ടുണ്ടു്. അവയ്ക്കു് ഞാൻ വലിയ പ്രാധാന്യമൊന്നും നല്കുന്നില്ല. നമുക്കെല്ലാം അതറിയാം. ആവക ഘട്ടങ്ങൾ ആവശ്യം കൂടിയായിരുന്നു. ഒരു മാമരം പക്വവും മനോജ്ഞവുമായ ഒരു ഫലമുളവാക്കുന്നു. ആ ഫലം നിലത്തു വീഴുന്നു; അവിടെക്കിടന്നു് ചീഞ്ഞഴുകുന്നു. അതിൽനിന്നു് വേരും ഭാവിവൃക്ഷവും കിളുരുന്നു, ഒരു പക്ഷേ ആദ്യത്തേക്കാളുമധികം കൂററൻ. നാം അപക്ഷയത്തിലൂടെ കടന്നുപോന്നിരിക്കുകയാണല്ലോ. ആ ഘട്ടമാകെ അത്രയേറെ ആവശ്യമായിരുന്നു. ആ അപക്ഷയത്തിൽ നിന്നാണു് ഭാവിഭാരതം രൂപമെടുക്കുക. അതു കിളിരുകയാണു്. അതിന്റെ ആദ്യദളങ്ങൾ വിരിഞ്ഞിരിക്കുന്നു. ഒരു ഊക്കൻ, കൂററൻ മരം, ഒരു ഊർദ്ധ്വമൂലം. ഇതാ ഇപ്പോഴേ വെളിപ്പെടാൻ തുടങ്ങിയിരിക്കുന്നു. അതിനെക്കുറിച്ചാണു് ഞാൻ നിങ്ങളോടു് സംസാരിക്കാൻ പോകുന്നതു്.''

രണ്ടാമത്തെ വിഷയത്തെക്കുറിച്ചു് സ്വാമിജി ഇപ്രകാരം പറയുന്നു: ''മറേറതു നാട്ടിലേതിനേക്കാളും കൂടുതൽ ജടിലവും ഗുരുതരവുമാണു് ഭാരതത്തിന്റെ പ്രശ്നങ്ങൾ. ജാതി, മതം, ഭാഷ, ഭരണകൂടം ഇവയെല്ലാം ചേർന്നുണ്ടാകുന്നതാണു് ഒരു ജനത. ഓരോ മനുഷ്യവംശത്തേയും വെവ്വേറെ പരീക്ഷിച്ചാൽ കാണുന്നതു്, ലോകജനതകളുടെ ആഭ്യന്തരഘടകങ്ങൾ ഈ രാജ്യത്തെയപേക്ഷിച്ചു് വളരെ വിരളമാണെന്നത്രേ. ഇവിടെ ആര്യന്മാരും ദ്രാവിഡരും ടാർടാർവർഗ്ഗവും മുകിലരും, യൂറോപ്യന്മാരും – ലോകജനതകളൊക്കെത്തന്നെ – വന്നുകൂടി, താന്താങ്ങളുടെ രക്തം ഈ നാട്ടിലേയ്ക്കു് എടുത്തൊഴിക്കിയിരിക്കുകയാണെന്നു തോന്നും. ഭാഷകളുടെ അദ്ഭുതകരമായ സംഘാതമാണു് ഇവിടെയുള്ളതു്. യൂറോപ്പിലും പൗരസ്ത്യദേശങ്ങളിലുമുള്ള ജാതികൾക്കു തമ്മിലുള്ള ഭേദത്തെക്കാൾ ഏറെ ഭേദമാണു് ഭാരതത്തിലുള്ള രണ്ടു വംശ്യർക്കു തമ്മിൽ അവരവരുടെ ആചാരമര്യാദകളെസ്സംബന്ധിച്ചു്, നിലവിലുള്ളതു്.'' (വി. സാ. സ. III. 172–)

ഭാരതത്തിന്റെ ആദ്ധ്യാത്മികപാരമ്പര്യത്തിന്റെ വെളിച്ചത്തിൽ രാഷ്ട്രം അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്ന പ്രശ്നങ്ങളെ പരിഹരിക്കുന്നതിനുള്ള ഒരു സുവർണ്ണാവസരം ഇന്നു് സംജാതമായിരിക്കുകയാണു്. ഇതു് ജനാധിപത്യത്തിന്റെ ചരിത്രത്തിൽ മഹത്തായ ഒരു പരീക്ഷണമാണെന്നു പറയാം. നാലഞ്ചുവർഷങ്ങൾക്കു മുമ്പു് അന്തരിച്ച

ഒരു മുസ്ലീം വിപ്ലവകവിയായ ഖാസി നസ്രൂൾ ഇസ്ലാം ശ്രീരാമകൃഷ്ണദേവനെ പ്രകീർത്തിച്ചുകൊണ്ട് എഴുതിയ ഒരു ഗാനം തുടങ്ങുന്നതു് ഇപ്രകാരമാണ്:

''പരമഗുരു സിദ്ധയോഗി മാതൃഭക്ത യുഗാവതാർ
പരമഹംസ ശ്രീരാമകൃഷ്ണ ലോഹൊ പ്രണാം നമസ്കാർ.''
''സത്യയുഗേർ പുണ്യ-സ്മൃതി കലിതേ ആനിലേ തുമി താപസ്.''

പ്രസ്തുതഗാനത്തിൽ കവി ശ്രീരാമകൃഷ്ണദേവനെ ഈ കലിയുഗത്തിലേയ്ക്കു് സത്യയുഗത്തെ ആനയിച്ചുകൊണ്ടുവന്ന, ഒരു സുവർണ്ണയുഗത്തിൻെറ അഗ്രഗാമിയായി വാഴ്ത്തുന്നു.

1973-ൽ പാററ്നയിൽ വെച്ചു് നമ്മുടെ പ്രതിരോധവകുപ്പുമന്ത്രിയായ ശ്രീ ജഗജ്ജീവൻറാം പ്രസംഗിക്കുന്ന അവസരത്തിൽ ഞാനും അവിടെ സന്നിഹിതനായിരുന്നു. ശ്രീരാമകൃഷ്ണന് ആദരാഞ്ജലികളർപ്പിച്ചുകൊണ്ടു് അദ്ദേഹം ഇപ്രകാരം പറഞ്ഞു: ശ്രീരാമകൃഷ്ണ പരമഹംസൻെറ ജീവിതസന്ദേശങ്ങൾ ലോകമെമ്പാടും പ്രചരിച്ചാൽപ്പിന്നെ ഒരു രാജ്യത്തിനും എന്നെപ്പോലെ ഒരു പ്രതിരോധവകുപ്പുമന്ത്രിയുടെ ആവശ്യമേ ഉണ്ടാവുകയില്ലെന്നാണ് എൻെറ വിശ്വാസം., ഈ അഭിപ്രായം സ്വാമി വിവേകാനന്ദനും പ്രകടിപ്പിച്ചിട്ടുണ്ടു്. **1895-ൽ ബ്രഹ്മാനന്ദസ്വാമികൾക്ക് അമേരിക്കയിൽനിന്നയച്ച ഒരു കത്തിൽ സ്വാമിജി ഇപ്രകാരം എഴുതുന്നു:**

''ശ്രീരാമകൃഷ്ണദേവൻ ജനിച്ച നിമിഷം ആധുനികഭാരതത്തിൻെറ സുവർണ്ണകാലവും വളർച്ചയും ആരംഭിക്കുന്നു. ഈ സുവർണ്ണയുഗം യാഥാർത്ഥ്യമാക്കുന്നതിനുള്ള ഉപാധികളാണ് നിങ്ങൾ. ഈ ഉറച്ച വിശ്വാസം ഹൃദയത്തിൽ ഉൾക്കൊണ്ടു് പ്രവർത്തിക്കുവിൻ.''

സ്വാമി വിവേകാനന്ദൻ ചൂണ്ടിക്കാണിച്ച മാർഗ്ഗത്തിലൂടെ രാജ്യത്തെ കണ്ടു മനസ്സിലാക്കുക—അതാണ് ഇന്നു നമ്മുടെ നാട്ടിലെ ജനങ്ങൾ ചെയ്യേണ്ടതു്. ഭാരതത്തിൻെറ, അതിൻെറ സംസ്കാരത്തിൻെറ, ഒരു സംക്ഷിപ്തരൂപമായിരുന്നു സ്വാമിജിയെന്നു പറയാം. അദ്ദേഹം ഇന്ത്യയെ ശരിക്കു മനസ്സിലാക്കിയിരുന്നു—അതിൻെറ മഹത്ത്വവും വിജയവും പരാജയങ്ങളുമെല്ലാം. ഭാരതത്തിൻെറ സഹസ്രാബ്ദങ്ങൾ നീണ്ടുനിന്ന ചരിത്രപരമായ പരിണാമപ്രക്രിയയെ അദ്ഭുതാദരങ്ങളോടെയാണ് അദ്ദേഹം നോക്കിക്കണ്ടതു്. ലോകജനതയുടെ ഏഴിലൊന്നോളം വരുന്നതാണ് ഭാരതത്തിലെ ജനസംഖ്യ എന്ന കാര്യം നാമിവിടെ ഓർത്തിരിക്കേണ്ടതുണ്ടു്. ഇന്ത്യയുടെ ഭൂതകാലം മഹത്ത്വപൂർണ്ണമായിരുന്നുവെന്ന് സ്വാമിജി മനസ്സിലാക്കിയിരുന്നു. ശ്രീരാമകൃഷ്ണദേവൻെറ ശിഷ്യനായി ആദ്ധ്യാത്മികസാധനയനുഷ്ഠിക്കുന്ന കാലഘട്ടത്തിൽ ഈ മഹത്ത്വം അദ്ദേഹം ഉൾക്കൊണ്ടി

തന്നു. എന്നാൽ അതോടുകൂടി വർത്തമാനകാലത്തെ ഇന്ത്യയേയും ശരിക്കും മനസ്സിലാക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു. അതുകൊണ്ടു തന്നെയാണ് 1886-ൽ ശ്രീരാമകൃഷ്ണന്റെ സമാധിക്കുശേഷം നീണ്ട 6 വർഷങ്ങൾ അദ്ദേഹം ഒരു പരിവ്രാജകനായി ഭാരതമങ്ങോളമിങ്ങോളം സഞ്ചരിച്ചതു്—1100 വർഷങ്ങൾക്കു് മുമ്പു് ശ്രീ ശങ്കരാചാര്യരും 1300 വർഷങ്ങൾക്കുമുമ്പു് ശ്രീബുദ്ധനും ചെയ്തതുപോലെ.

ആധുനികഭാരതത്തിന്റെ പുനർനിർമ്മാണപ്രക്രിയയിൽ സ്വാമി വിവേകാനന്ദന്റെ ഈ പരിവ്രാജകകാലഘട്ടം സുപ്രധാനമായ ഒരു പങ്കുവഹിച്ചിട്ടുണ്ടെന്നു പറയാം. ഒരു പരിവ്രാജകനായി ഭാരതമങ്ങോളമിങ്ങോളം സഞ്ചരിക്കുന്ന കാലത്താണു് വർത്തമാനഭാരതത്തിന്റെ യഥാർത്ഥചരിത്രം അദ്ദേഹം കണ്ടു മനസ്സിലാക്കിയതു്. ഇന്ത്യയുടെ രണ്ടു വ്യത്യസ്തമുഖങ്ങൾ അദ്ദേഹം കണ്ടു — ഒന്നു്, ദശലക്ഷക്കണക്കിനു് പട്ടിണിപ്പാവങ്ങൾ ഗ്രാമങ്ങളിലും കാടുകളിലും പർവ്വതനിരകളിലും കുടിലുകളിലും ചേരിപ്രദേശങ്ങളിലും അജ്ഞതയിലും ദാരിദ്ര്യത്തിലുമാണ്ടു് ജീവിക്കുന്ന ഇന്ത്യ; മറേറതു് ധനികരായ പ്രഭുക്കളും രാജാക്കന്മാരും മനുഷ്യത്വത്തിന്റേയും സഹാനുഭൂതിയുടേയും കണികപോലുമില്ലാതെ കൊട്ടാരങ്ങളിലും രമ്യഹർമ്മ്യങ്ങളിലും സുഖിച്ചുജീവിക്കുന്ന ഭാരതം. അന്തസ്സും ആത്മാഭിമാനവും തൊട്ടുകളിക്കാത്ത ലക്ഷക്കണക്കിനാളുകളെ ഭാരതത്തിൽ അദ്ദേഹം കണ്ടുമുട്ടാനിടയായി. ഇത്തരം സാഹചര്യങ്ങളിൽ ചൂഷിതർ മാത്രമല്ല ചൂഷകരും ഒരുപോലെ യാതൊരു അഭിമാനബോധവുമില്ലാത്തവരായി അധഃപതിക്കുന്നതദ്ദേഹം കണ്ടു. പ്രായോഗികവേദാന്തംഎന്ന ഊർജ്ജസ്വലമായ ജീവിതദർശനം പ്രയോഗത്തിൽ വരുത്തുകവഴിഭാരതത്തിലെ സാധാരണപൗരനു് അവന്റെ അഭിമാനബോധം വീണ്ടെടുത്തുകൊടുക്കണം—ഇതായിരുന്നു സ്വാമി വിവേകാനന്ദന്റെ ഉറച്ച തീരുമാനം, വിവേകാനന്ദദർശനത്തിന്റെ ഈ വിശ്വവ്യാപകമായ പ്രസക്തിയെക്കുറിച്ചു് 'ഇന്ത്യയെ കണ്ടെത്തൽ' എന്ന ഗ്രന്ഥത്തിൽ നമ്മുടെ ആദ്യത്തെ പ്രധാനമന്ത്രിയായിരുന്ന ജവഹർലാൽനെഹ്റു ഇപ്രകാരം പറയുന്നു:

'ഭാരതത്തിന്റെ ആദ്ധ്യാത്മികപൈതൃകത്തിൽ അഭിമാനം കൊണ്ടിരുന്നുവെങ്കിലും ജീവിതത്തിലെ പ്രശ്നങ്ങളെ നേരിടുന്ന കാര്യത്തിൽ തികച്ചും ആധുനികമായ ഒരു സമീപനമായിരുന്നു വിവേകാനന്ദന്റേതു്. അദ്ദേഹം വാസ്തവത്തിൽ ഇന്ത്യയുടെ ഭൂതകാലത്തേയും വർത്തമാനകാലത്തേയും ബന്ധിപ്പിക്കുന്ന കണ്ണിയായിരുന്നുവെന്നു പറയാം.'

സ്വാമി വിവേകാനന്ദന്റെ സമഗ്രവ്യക്തിത്വത്തെക്കുറിച്ചുള്ള ഈ വിലയിരുത്തൽ നടത്തിയതു് നിരൂപകദൃഷ്ട്യാ കാര്യങ്ങളെ

അപഗ്രഥിക്കുന്ന ഒരു അജ്ഞേയവാദി അല്ലെങ്കിൽ നിരീശ്വരവാദി ആയിരുന്ന ജവഹർലാൽനെഹറുവായിരുന്നുവെന്ന കാര്യം ഇവിടെ പ്രത്യേകം ഓർക്കേണ്ടതുണ്ട്. ആദ്ധ്യാത്മികതയെ വിലയിരുത്തുവാനുള്ള ഒരു ചിന്തകൻെറ കഴിവാണ് ഈ വാക്കുകളിൽ പ്രകടമാവുന്നതു്. സ്വാമിജിയുടെ ഹൃദയവിശാലതയും വ്യക്തിത്വവും ഇന്നു നമ്മുടെ രാജ്യത്തിലെ ജനങ്ങൾ മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഈ അറിവു് രാഷ്ട്രത്തിനു് കരുത്തേകുമെന്ന കാര്യത്തിൽ സംശയമില്ല.

ഇന്നു് നമ്മുടെ രാജ്യത്തിൻെറ അവസ്ഥ ആരേയും അന്ധാളിപ്പിക്കുന്ന ഒന്നാണു്. നമ്മുടെ പ്രതീക്ഷകളെയെല്ലാം നശിപ്പിക്കുന്നതാണു് ഇന്നത്തെ ഭാരതത്തിൻെറ സ്ഥിതി. എന്താണിതിനു കാരണം? നമുക്കു് നമ്മുടെ രാഷ്ട്രത്തെത്തന്നെ ശരിക്കറിയാൻ കഴിയുന്നില്ല എന്നതു തന്നെ. രാഷ്ട്രത്തിൻെറ ഉള്ളിലും പുറത്തും പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന അതിനു് രൂപം കൊടുത്തുകൊണ്ടിരിക്കുന്ന ശക്തികളെക്കുറിച്ചു് നമുക്കൊന്നും അറിഞ്ഞുകൂടാ എന്നുള്ളതാണു് പരമാർത്ഥം. ഇവയെ ശരിക്കും മനസ്സിലാക്കി അപ്രകാരം രാഷ്ട്രപുനർനിർമ്മാണത്തിന്നുപയോഗിക്കാമെന്നു് നമുക്കറിഞ്ഞുകൂടാ. സ്വാമി വിവേകാനന്ദൻ കാണിച്ചുതന്ന മാർഗ്ഗത്തിലൂടെ അദ്ദേഹം വ്യാഖ്യാനിച്ച രീതിയിൽ ഭാരതത്തെ മനസ്സിലാക്കുവാൻ കഴിഞ്ഞാൽ മാത്രമേ നമുക്കു് രാഷ്ട്രജീവിതത്തെ രൂപപ്പെടുത്തുന്ന ശക്തികളെ നിയന്ത്രിച്ചു് ഉപയോഗപ്പെടുത്തി അതിൻെറ വിധി നിയന്ത്രിക്കുവാൻ കഴിയൂ. അപ്പോൾ പിന്നെ ഇന്നു് നമ്മെ സംഭ്രാന്തരാക്കുന്ന പ്രശ്നങ്ങൾ നമ്മെ അലട്ടുകയില്ല. സ്വാമിജിയുടെ ജീവിതസന്ദേശങ്ങളിലൂടെ ഒരു പുനർവിദ്യാഭ്യാസം—അതാണിന്നു് നമ്മുടെ യുവജനങ്ങൾക്കും, അഭ്യസ്തവിദ്യർക്കും അത്യാവശ്യമായിട്ടുള്ളതു്. സ്വാമിജിയുടെ സന്ദേശങ്ങളിൽ നിന്നുമാത്രമേ നമുക്കു് ശക്തിയും ധൈര്യവും പ്രതീക്ഷയും ലഭിക്കുകയുള്ളു. ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ, ഭരണകർത്താക്കളും, വ്യാപാരികളും വ്യവസായികളും, യുവജനങ്ങളുമടങ്ങുന്ന ശ്രോതാക്കളോടു് ഞാനിതേ വിഷയത്തെക്കുറിച്ചു് എത്രയോ തവണ ചർച്ച ചെയ്തിട്ടുണ്ടു്. വർദ്ധിച്ചുവരുന്ന അസംതൃപ്തി, അച്ചടക്കരാഹിത്യം, സാമുദായികസംഘർഷങ്ങൾ, കുററകൃത്യങ്ങൾ, അഴിമതി, സാമൂഹ്യമണ്ഡലത്തിൽ നിലവിലിരിക്കുന്ന അനീതികൾ ഇവയെല്ലാം അവരെ അത്യന്തം ദുഃഖിതരും ഉത്കണ്ഠാകുലരുമാക്കുന്നു. അവർ സ്വയം ചോദിക്കുകയാണു്: നമ്മുടെ ദേശീയസ്വാതന്ത്ര്യത്തിനും, ജനാധിപത്യവ്യവസ്ഥിതിക്കും എന്തുപററി ? എവിടെ നോക്കിയാലും അസംതൃപ്തിയേ കാണാനുള്ളു. എപ്രകാരം നമ്മുടെ ഭാവി കൂടുതൽ ശോഭനമാക്കാം എന്നാണിന്നു് എല്ലാവരും ചോദിക്കുന്ന ചോദ്യം.

## 9 നമ്മുടെ ദേശീയപ്രശ്നങ്ങൾ സ്വാമി വിവേകാനന്ദൻെറ ദൃഷ്ടിയിൽ

വർദ്ധിച്ചുവരുന്ന കുററകൃത്യങ്ങൾ ഇന്നു് രാജ്യത്തെ അലട്ടുന്ന ഒരു വലിയ പ്രശ്നമാണല്ലോ. ഇതിനെപ്പററി സ്വാമിജിയുടെ വീക്ഷണമെന്തായിരുന്നുവെന്നു് ആദ്യമായി ചിന്തിച്ചു നോക്കാം. ഈ പ്രശ്നവുമായി ബന്ധപ്പെട്ട ഒരു സംഭവം സ്വാമി വിവേകാനന്ദൻെറ ജീവചരിത്രത്തിൽ കാണാം. ദേശീയബോധം വളർന്നുവന്നിട്ടുള്ള ഇന്നത്തെ പശ്ചാത്തലത്തിൽ പ്രശ്നങ്ങളെ പരിഹരിക്കുന്ന കാര്യത്തിൽ ശരിയായ സമീപനം രൂപപ്പെടുത്തുന്നതിനു് ഈ പഠനം തീർച്ചയായും സഹായകമാവും.

അമേരിക്കയിൽ നാലുവർഷക്കാലം നീണ്ടുനിന്ന പ്രവർത്തനത്തിനുശേഷം 1897-ൽ സ്വാമിജി ഇന്ത്യയിലേക്കു മടങ്ങുകയായിരുന്നു. ഭാരതത്തെ അത്യധികം സ്നേഹിച്ചിരുന്ന ഒരു വിദേശവനിതയും കപ്പലിലുണ്ടു്. അവർ സ്വാമിജിയോടു് പറഞ്ഞു: 'സ്വാമിജി, അങ്ങയുടെ രാജ്യത്തിലെ സാന്മാർഗ്ഗികനിലവാരം വളരെ ഉയർന്നതാണു്.' 'നിങ്ങൾ ഇതു പറയുവാൻ വിശേഷിച്ചെന്താണു് കാരണം ?' സ്വാമിജി അവരോടു ചോദിച്ചു. 'കാരണം നിങ്ങളുടെ രാജ്യത്തിൽ കുററകൃത്യങ്ങൾ വളരെ കുറവാണെന്നതുതന്നെ. ഇംഗ്ലണ്ടു് അമേരിക്ക തുടങ്ങിയ രാജ്യങ്ങളിൽ കുററകൃത്യങ്ങൾ വളരെയധികമാണു്.'

സ്വരാജ്യസ്നേഹിയായ ഏതൊരു ഭാരതീയനും സാധാരണ ഗതിയിൽ ഇതൊരു വലിയ ബഹുമതിയായി കണക്കാക്കും. എന്നാൽ സ്വാമിജിയുടെ ചിന്താഗതി മറിച്ചായിരുന്നു. ഒരു നെടുവീർപ്പിട്ടുകൊണ്ടു് അദ്ദേഹം ആ വിദേശവനിതയോടു പറഞ്ഞു: 'ഇവിടെ സ്ഥിതി മറിച്ചായിരുന്നുവെങ്കിൽ എന്നു ഞാനാശിക്കുന്നു. എൻെറ രാജ്യത്തിൽ കുറെ കുററകൃത്യങ്ങളെങ്കിലും നടന്നിരുന്നെങ്കിൽ'!

എന്താണിതിന്നർത്ഥം ? ഭാരതീയമനഃശാസ്ത്രത്തിൻെറ വെളിച്ചത്തിൽ അപഗ്രഥിക്കുമ്പോൾ ഒരു കാര്യം വ്യക്തമാകുന്നു. ഇന്ത്യ അഗാധമായ തമസ്സിലാണ്ടിരിക്കുകയാണു്. നല്ലതോ ചീത്തയോ ആയ യാതൊരു പ്രവൃത്തിയും ചെയ്യുവാൻ കഴിവില്ലാത്ത, ജീവനില്ലാത്ത ജഡാവസ്ഥ ! വളച്ചു മുരടിച്ച നിഷ്ക്രിയാവസ്ഥ. ചൂഷിതരെ ചവിട്ടി മെതിക്കുന്ന ചൂഷകവർഗ്ഗം ഒരു വശത്തു്. ചൂഷകരാൽ മർദ്ദിതരായി പ്രതിഷേധിക്കുന്നതിനുള്ള ശക്തി നഷ്ടപ്പെട്ട ചൂഷിതർ മറുവശത്തു് സമൂഹം മുഴുവൻ ചലനരഹിതമായ ഒരവസ്ഥയാണു് സ്വാമിജി കണ്ടതു്. നല്ലതായി എന്തെങ്കിലുമുണ്ടെങ്കിൽ അതെല്ലാം വെറും ഔപചാരികവും ജാതിയുടെ ചട്ടക്കൂട്ടിനുള്ളിലൊതുങ്ങി നില്ക്കുന്നതുമായിരുന്നു. വിശ്വാസദാർഢ്യത്തിൻെറ ലാഞ്ഛനപോലും അതി

ലില്ലായിരുന്നു. ശരിയായ സാന്മാർഗ്ഗികതയുടെ യാതൊരു ലക്ഷണവും ഇത്തരം സാഹചര്യങ്ങളിൽ സ്വാമിജിയ്ക്കു കാണുവാൻ കഴിഞ്ഞില്ല, ബലവും പൗരുഷവും ഉള്ളിടത്തുമാത്രമേ സാന്മാർഗ്ഗികത വളരുകയുള്ളു. നമ്മുടെ ജനങ്ങൾ ആദ്യമായി സാന്മാർഗ്ഗികമായ വളർച്ചനേടുവാനാവശ്യമായ ഊർജ്ജസ്വലതയും പൗരുഷവും നേടിയെടുക്കണം.

പൂർണ്ണമായ സത്വാവസ്ഥയിൽ മാത്രമേ ശരിയായ സാന്മാർഗ്ഗികതയും ധർമ്മബോധവും വളരുകയുള്ളുവെന്നതാണ് വാസ്തവം. ബാഹ്യദൃഷ്ടിയിൽ തമസ്സും സത്വവും ഒരുപോലെയിരിക്കും. എന്നാൽ സമാധിയും സുഷുപ്തിയുംപോലെ അജഗജാന്തരമുള്ളവയാണ് ഇവ രണ്ടും. തമസ്സിൽനിന്ന് ആദ്യം രജോഗുണത്തിലേയ്ക്കുയരണം-അതായത് നിഷ്ക്രിയമായ ജഡാവസ്ഥയിൽനിന്നും ഊർജ്ജസ്വലമായ കർമ്മനിരതതയിലേയ്ക്ക്. ഭാരതത്തിലെ ജനങ്ങൾ ആദ്യമായി നിഷ്ക്രിയത്വത്തിന്റെ പ്രതീകമായ തമസ്സിൽനിന്നും ഉണരണം. മരണത്തിലും സുഷുപ്ത്യവസ്ഥയിലും ആർക്കും ഒരു കുററകൃത്യം ചെയ്യുവാനോ അസാന്മാർഗ്ഗികമായ എന്തെങ്കിലും പ്രവർത്തിക്കുന്നതിനോ സാധ്യമല്ല. ഈ അവസ്ഥയിൽ തിന്മയില്ലാത്തതുപോലെ നന്മയുമില്ല. ആദ്യം ജനങ്ങൾ തമസ്സിനെ വിട്ട് രജോഗുണമുള്ളവരാകട്ടെ; പൗരുഷവും ഊർജ്ജസ്വലതയും വീണ്ടെടുക്കട്ടെ. അങ്ങനെ ശക്തിയും പൗരുഷവും ഉണരുമ്പോൾ അവ ഒരു പക്ഷെ അല്പം കുററകൃത്യങ്ങൾക്കും അക്രമവാസനയ്ക്കും കാരണമായി ഭവിച്ചേക്കാം. അത് തമോഗുണത്തിൽനിന്നും, നിഷ്ക്രിയത്വത്തിൽനിന്നും രജോഗുണത്തിലേയ്ക്കുള്ള ഉണർവ്വിന്റെ ലക്ഷണമായി കണക്കാക്കാം. അതിൽ ഭയപ്പെടാനൊന്നുമില്ല. 1987-ൽ പാശ്ചാത്യദേശങ്ങളിൽനിന്നും ഇന്ത്യയിൽ മടങ്ങിയെത്തിയ സ്വാമി വിവേകാനന്ദൻ 'ഉത്തിഷ്ഠത, ജാഗ്രത-ഉണരൂ, എഴുന്നേല്ക്കൂ' എന്ന മഹത്തായ വേദാന്ത സന്ദേശവുമായിട്ടാണ് ജനങ്ങളുടെയിടയിലേയ്ക്കു കടന്നു ചെന്നത്. ക്രിയാത്മകമായ പ്രവർത്തനത്തിനും, മനുഷ്യസ്നേഹത്തിനും, പരസ്പരസൗഹാർദ്ദത്തിനും അനീതിക്കും പീഡനങ്ങൾക്കെതിരായി പോരാടുന്നതിനും ആവശ്യമായ ഊർജ്ജശക്തി ഈ ജാഗരണത്തിൽനിന്നു മാത്രമേ ഉളവാകുകയുള്ളു. ഈ ഊർജ്ജശക്തി തന്നെയാണ് ദുർവ്വിനിയോഗം ചെയ്യപ്പെട്ടപ്പോൾ അക്രമങ്ങളും കുററകൃത്യങ്ങളുമായി രൂപാന്തരപ്പെടുന്നത്. ഇതിനെ ബോധപൂർവ്വം രാഷ്ട്രനന്മയ്ക്കുവേണ്ടി ഉപയോഗിച്ച് രാഷ്ട്രപുനർനിർമ്മാണത്തിന് എപ്രകാരം ഉപയോഗിക്കാമെന്ന് നമുക്ക് കാണിച്ചുതന്നത് സ്വാമി വിവേകാനന്ദനാണ്.

'Letters of Swami Vivekananda·' 'Lectures from Colombo to Almora·' 'Talks with Swami Vivekananda' എന്നീ ഗ്രന്ഥങ്ങളിൽ സ്വാമിജിയുടെ ഈ സന്ദേശം അടങ്ങിയിരി

ക്കുന്നു. അദ്ദേഹത്തിന്റെ കാലംമുതൽ ഇന്നുവരെയുള്ള കാലഘട്ടം പരിശോധിച്ചുനോക്കുമ്പോൾ നമ്മുടെ മുമ്പിൽ വ്യക്തമാകുന്ന ചിത്രം ഇതാണ്. ഇന്ത്യയെന്ന മഹത്തായ രാഷ്ട്രം പടിപടിയായി വളർന്നു കൊണ്ടേയിരിക്കുന്നു. സാമൂഹ്യവും സാംസ്കാരികവുമായ ഈ പുനരുദ്ധാരണ പ്രക്രിയ ആരംഭത്തിൽ ഒരു ചെറിയ പ്രദേശത്തോ, ചെറിയ വിഭാഗം ജനങ്ങളുടെയിടയ്ക്കോ തുടങ്ങി, പടിപടിയായി രാഷ്ട്രത്തെ മുഴുവൻ ഉൾക്കൊള്ളുന്ന ഒരു മഹാപ്രസ്ഥാനമായി വ്യാപിച്ചു. ''ഉത്തിഷ്ഠത, ജാഗ്രത'' എന്ന് സ്വാമി വിവേകാനന്ദൻ രാഷ്ട്രത്തെ ആഹ്വാനം ചെയ്ത് കേവലം അമ്പതു വർഷങ്ങൾ കഴിഞ്ഞപ്പോൾ, അതായത് 1947-ൽ ഇന്ത്യ രാഷ്ട്രീയസ്വാതന്ത്ര്യം നേടി. ജോലിക്കാരും, കൃഷീവലന്മാരും, ഗിരിജനങ്ങളും അധഃകൃതവിഭാഗങ്ങളും സ്ത്രീകളുമെല്ലാം ഉൾപ്പെടുന്ന രാഷ്ട്രസമൂഹം സ്വാതന്ത്ര്യലബ്ധിയോടുകൂടി ഊർജ്ജസ്വലരായി. ഇവരെല്ലാം നൂററാണ്ടുകളായി തമോനിദ്രയിൽ ആണ്ടു കിടക്കുകയായിരുന്നു. പുതുതായി ഉണർവ്വു ലഭിച്ച ഊർജ്ജശക്തിയ്ക്ക് ആവശ്യമായ മാർഗ്ഗദർശനം നല്കി അവയെ രാഷ്ട്രജീവിതത്തിൽ വേണ്ടപോലെ ഉപയോഗിക്കുക എന്നതാണ് ഇന്ന് ആവശ്യമായിട്ടുള്ളത്. ഇതേവരെ ഉറങ്ങിക്കിടന്നിരുന്ന ഊർജ്ജശക്തികൾ പെട്ടെന്നു പ്രവർത്തനക്ഷമമാകുമ്പോൾ സ്വാഭാവികമായും സംഘർഷങ്ങൾ ഉണ്ടാകാം. സത്വഗുണത്തിൽക്കൂടി ഇവയെ വേണ്ടപോലെ ശുദ്ധീകരിച്ചെടുത്ത് ആദ്ധ്യാത്മികമായ ക്രിയാത്മകശക്തിയായി മാററിയെടുത്തില്ലെങ്കിൽ പുതിയതായി ജീവൻ ലഭിച്ച ഊർജ്ജശക്തികൾ നന്മയ്ക്കെന്നപോലെ തിന്മയ്ക്കും ഇടയാക്കിയേക്കാം. സ്വാമിജി ഇന്ന് ജീവിച്ചിരുന്നുവെങ്കിൽ ഒരു പക്ഷേ ഈയൊരു കാര്യം നമ്മോട് വ്യക്തമായി പറയുമായിരുന്നു. അതായത്, ഇന്നത്തെ അവസ്ഥ-രജോഗുണത്തിന്റെ അതിപ്രസരം-ഏതൊരു രാഷ്ട്രത്തിന്റേയും സമൂഹത്തിന്റേയും പരിണാമപ്രക്രിയയിലെ അനിവാര്യമായ ഒരു ഘട്ടമാണ്. നിന്ദിക്കുന്നതിനുപകരം അദ്ദേഹം അതിനെ സ്വാഗതം ചെയ്യുമായിരുന്നു. സ്വാമി വിവേകാനന്ദൻ ഇന്ന് ഭാരതത്തിലേയ്ക്ക് വരികയാണെങ്കിൽ നമ്മുടെ ജനങ്ങളോട് ഇപ്രകാരം പറയുമായിരുന്നു.

''വളരെ നല്ലത്. അതുതന്നെയാണ് വേണ്ടത്. നിങ്ങൾക്കിപ്പോൾ രജോഗുണമുണ്ട്, ഊർജ്ജസ്വലതയുണ്ട്. നിങ്ങളിപ്പോൾ തമോഗുണത്തിൽനിന്നും മുക്തി നേടിയിരിക്കുന്നു. പാവങ്ങൾക്കു വേണ്ടി വളരെ നല്ല കാര്യങ്ങളാണ് നിങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നത്. അതുപോലെ നിങ്ങളിപ്പോൾ അനേകം കുററകൃത്യങ്ങളും തീവണ്ടിക്കും ബസ്സിനും കല്ലെറിയുക, അഴിമതി തുടങ്ങിയവ-ചെയ്യുന്നുണ്ട്. ഏതായാലും ഒരു കാര്യം നിങ്ങൾ ലോകത്തിനു തെളി

യിച്ചു കൊടുത്തിരിക്കുന്നു. അതായത് നിങ്ങൾ നിർജ്ജീവരല്ല; നിങ്ങൾ ഉറങ്ങുകയുമല്ല. നിങ്ങളിപ്പോൾ ഉണർന്നിരിക്കുന്നു.''

അതിനുശേഷം അദ്ദേഹം നമ്മുടെ ചെവിയിൽ ഇപ്രകാരം മന്ത്രിക്കും: നിങ്ങളിപ്പോൾ രജോഗുണം നേടിയെടുത്തിരിക്കുന്നു. ഇനിയിപ്പോൾ ഈ ഊർജ്ജശക്തിയെ വേണ്ടപോലെ നിയന്ത്രിച്ച് ക്രിയാത്മകമാക്കുവാൻ പഠിക്കുക. അതിനുശേഷം അതിനെ രാഷ്ട്രനിർമ്മാണത്തിനും മാനവികതാനിർമ്മാണത്തിന്നും വേണ്ടി ഉപയോഗിക്കുക.

ശരിയായ അർത്ഥത്തിൽ സാന്മാർഗ്ഗികഗുണങ്ങൾ വളർത്തിയെടുക്കുവാൻ ഇതൊന്നേ വഴിയുള്ളു. നിയന്ത്രിച്ച് ക്രിയാത്മകമാക്കണമെങ്കിൽ ആദ്യം തന്നെ മനുഷ്യനിലും പ്രകൃതിയിലും ഊർജ്ജശക്തിയുണ്ടായിരിക്കണം. നദിയിൽ ധാരാളം വെള്ളമുണ്ടെങ്കിൽ മാത്രമേ അണകെട്ടി വിദ്യുച്ഛക്തി നിർമ്മിക്കുവാനും ജലസേചനം നടത്തുവാനും കഴിയൂ. ജലമില്ലെങ്കിൽ അണക്കെട്ടുകൊണ്ടു പ്രയോജനമൊന്നുമില്ല. അതുപോലെ തമസ്സിലാണ്ടിരിക്കുന്ന മനുഷ്യൻ നന്മയും തിന്മയും ചെയ്യുന്നില്ല. കാരണം അതിനുള്ള ശക്തിയും ഊർജ്ജവും അവനിലില്ല. ഇതിൽ വലിയ സാന്മാർഗ്ഗികതയൊന്നുമില്ല. എന്നാൽ ഒരുവൻ തമസ്സിൽനിന്നും രജോഗുണത്തിന്റെ നിലയിലേയ്ക്കുയരുമ്പോൾ അയാളിൽ പ്രവർത്തനശേഷിയുണ്ടാകുന്നു. ആ ഊർജ്ജശക്തി തന്റേയും മററുള്ളവരുടേയും നന്മയ്ക്കുവേണ്ടി ഉപയോഗിക്കുമ്പോൾ അവിടെ സാന്മാർഗ്ഗികതയുണ്ട്. സത്വഗുണത്തിന്റെ നിയന്ത്രണത്തിൽ വരുമ്പോൾ രജോഗുണം എല്ലാവർക്കും പ്രയോജനകരമാകുന്നു.

നദികളിലൂടെ ഒഴുകുന്ന ജലത്തെ നിയന്ത്രിച്ച് സമൂഹത്തിന്റെ നന്മയ്ക്കുവേണ്ടി ഉപയോഗിക്കുമ്പോൾ അത് രാഷ്ട്രത്തെ സമ്പത്സമൃദ്ധമാക്കുന്നു. ശാസ്ത്രവും സാങ്കേതികവിദ്യയും നാം പ്രകൃതിശക്തികളെ നിയന്ത്രിക്കുന്നതിനുപയോഗിക്കുന്നതുപോലെ സ്വഭാവനിയന്ത്രണവും ശരിയായ സ്വഭാവരൂപീകരണവുംകൊണ്ട് മനുഷ്യനിലുള്ള ശാരീരികവും മാനസികവുമായ ഊർജ്ജശക്തികളെ നിയന്ത്രിക്കാവുന്നതാണ്. അതുകൊണ്ടാണ് ഊർജ്ജശക്തികളെ വേണ്ടവിധത്തിൽ നിയന്ത്രിച്ച്, പരിപക്വമാക്കി അത് മനുഷ്യന്റെ സർവ്വതോമുഖമായ വികാസത്തിനുവേണ്ടി ഉപയോഗപ്പെടുത്തുവാൻ സ്വാമിജി നമ്മോടാവശ്യപ്പെടുന്നത്.

ആത്മനിയന്ത്രണത്തിലൂന്നിയ സ്വഭാവരൂപീകരണത്തിലൂടെയാണ് മനുഷ്യനിലുള്ള ഊർജ്ജശക്തി സമൂഹോന്മുഖമായിത്തീരുന്നത്. അപ്പോൾ അത് ക്രിയാത്മകമായിത്തീരുന്നു. മറിച്ചായാൽ അത് മനുഷ്യനുതന്നെ വിനാശകരമായിത്തീരുന്നു. അങ്ങനെയാണ് സമൂഹത്തിൽ കുററകൃത്യങ്ങൾ വർദ്ധിക്കുന്നത്. നാമിന്ന് മനുഷ്യവള

ച്ച്യയിലെ ആദ്യത്തെ ഘട്ടം പിന്നിട്ടിരിക്കുകയാണ്. അതായത് പ്രവർത്തനശേഷിയും ഊർജ്ജശക്തിയും നാം നേടിയെടുത്തിരിക്കുന്നു. മറെറാരുവിധത്തിൽ പറഞ്ഞാൽ നാമിന്ന് തമോഗുണം വെടിഞ്ഞ് രജോഗുണം കൈവരിച്ചിരിക്കുകയാണെന്നു പറയാം. എന്നാൽ രജോഗുണത്തിൽ ദീർഘകാലം തങ്ങിനില്ക്കരുത്. അടുത്തതായി രജോഗുണത്തെ സത്വഗുണത്തിന്റെ നിയന്ത്രണത്തിൽ കൊണ്ടുവരുവാൻ യത്നിക്കണം. എന്നാൽ മാത്രമേ മനുഷ്യനു മാത്രം കഴിയുന്ന, മൃഗങ്ങൾക്കൊരിക്കലും സാദ്ധ്യമല്ലാത്ത, പൂർണ്ണവളർച്ച്യെന്ന ലക്ഷ്യം നേടിയെടുക്കുവാൻ നമുക്കു കഴിയൂ. ആധുനികഭാരതം കണ്ട ഏററവും മഹാനായ സാമൂഹ്യ പുനരുദ്ധാരകനാണ് സ്വാമി വിവേകാനന്ദൻ. മാനവികോർജ്ജശക്തികളെ നിയന്ത്രിച്ച് സർവ്വതോമുഖമായ പൂർണ്ണ വളർച്ച് നേടാൻ നമ്മെ പ്രാപ്തരാക്കുന്ന ഈ ആശയം സ്വന്തം ജീവിതത്തിൽ പ്രാവർത്തികമാക്കിയ അദ്ദേഹം ഈ ശാസ്ത്രത്തിന്റേയും സാങ്കേതികവിദ്യയുടേയും ഏററവും മഹാനായ ഉപജ്ഞാതാവായിരുന്നു. മാനവികോദ്ധാരണത്തെക്കുറിച്ച് പറയുമ്പോൾ മനുഷ്യനിലെ സാത്വികവും രാജസികവുമായ ഊർജ്ജശക്തികളുടെ വളർച്ച്യാണ് വാസ്തവത്തിൽ സ്വാമിജി അർത്ഥമാക്കുന്നത്. ആദ്യം മദ്രാസിലും പിന്നീട് ഹിമാലയത്തിലെ മായാവതിയിലുമായി അദ്ദേഹം പ്രസിദ്ധപ്പെടുത്തിയ പ്രതിമാസവാരികയ്ക്കു കൊടുത്ത പേരുതന്നെ "പ്രബുദ്ധഭാരതം" എന്നായിരുന്നു. അമേരിക്കയിൽനിന്നും ഇന്ത്യയിൽ മടങ്ങിയെത്തിയശേഷം 1897 ജനുവരി 25-ാംനു- രാമനാട്ടിൽ സ്വാമിജി ചെയ്ത പ്രഭാഷണത്തിൽ ഈ ആശയത്തെ അദ്ദേഹം വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട് (വി. സാ. സ. III-40).

'ഏററവും നീണ്ട രാത്രി തീരാറായെന്നു തോന്നുന്നു; ഏററവും ദുഃസഹമായ കഷ്ടപ്പാടുകൾ ഒടുവിൽ ഇതാ അവസാനിക്കുന്ന മട്ടായി. മൃതശരീരമെന്ന് എണ്ണപ്പെട്ട വസ്തു ഇതാ ഉണരാൻ വട്ടം കൂട്ടുന്നു. ഒരു ശബ്ദം ഇപ്പോൾ നമ്മുടെ നേർക്കു വരുന്നുണ്ട്—ചരിത്രത്തിനും ഐതിഹ്യത്തിനുപോലും എത്തിനോക്കാനാവാത്തവണ്ണം ഇരുളടഞ്ഞ ആ ഭൂതകാലത്തിൽനിന്ന്, കർമ്മത്തിന്റെയും പ്രേമത്തിന്റെയും ജ്ഞാനത്തിന്റെയുമായ ആ അപരിമിതഹിമാലയത്തിന്റെ കൊടുമുടികളിൽ തട്ടിത്തട്ടി മാറെറാലി കൊള്ളുംവിധത്തിലുള്ള ഒരു ശബ്ദം — നമ്മുടെ മാതൃഭൂമിയായ ഭാരതത്തിന്റെ ശബ്ദം — നമ്മുടെ നേർക്കു വരുന്നുണ്ട്. സൗമ്യവും ഗാഢവും എന്നാൽ അർത്ഥശങ്കയ്ക്ക് ഇടനല്കാത്തതുമാണ് ആ ശബ്ദം. ദിവസം ചെല്ലുംതോറും അതിന്റെ മുഴക്കം ഏറുകയുമാണ്. നോക്കൂ! ഉറങ്ങിക്കിടക്കുന്നവൻ എഴുന്നേല്ക്കുന്നു. ഹിമാലയത്തിൽ നിന്നടിക്കുന്ന ഒരു കാററുപോലെ അതു മൃതപ്രായമായ അസ്ഥികളിലും മാംസപേശികളിലും ജീവിതം പകരുന്നു;

ആലസ്യം തിരോഭവിക്കുന്നു. നമ്മുടെ മാതൃഭൂമിയായ ഭാരതം, അഗാധവും ദീർഘവുമായ നിദ്രയിൽനിന്നെഴുന്നേല്ക്കുകയാണെന്നു് കരുടനു മാത്രം കാണാൻ കഴിവില്ല; അഥവാ കുദൃഷ്ടി മാത്രം കാണാൻ കൂട്ടാക്കില്ല. ഇനി ആർക്കും ഭാരതത്തെ തടയാനാവില്ല; ഇനി ഒരിക്കലും ഭാരതം ഉറങ്ങാൻ ഭാവവുമില്ല. ഇനി ഒരു ബാഹ്യശക്തിക്കും ഭാരതത്തെ പിന്നോട്ടു പിടിച്ചു മാററുക സാദ്ധ്യമല്ല. അനന്തശക്തിയുള്ള ആ മഹാസത്വം തൻകാലിൽ നില്ക്കാൻവട്ടം കൂട്ടുകയാണു്.'

## 10 മാനവോർജ്ജത്തെ ശുദ്ധീകരിക്കുവാനുള്ള ആത്മനിയന്ത്രണം

ആധുനികഭാരതത്തിൽ സ്വാമി വിവേകാനന്ദൻ തുടങ്ങിവെച്ച ഈ പുനരുദ്ധാരണപ്രക്രിയയെ രണ്ടു ഘട്ടങ്ങളായി തിരിക്കാം: ഒന്നു്, തമോഗുണത്തിൽനിന്നും രജോഗുണത്തിലേയ്ക്കുള്ള ഉദ്ധാരണം. രണ്ടു്, അതിൻഫലമായുണ്ടാകുന്ന ഊർജ്ജശക്തിയെ സത്വഗുണത്തിന്റെ നിയന്ത്രണത്തിൽകൊണ്ടു വരിക. ഊർജ്ജശക്തിയുടെ അളവും ഗുണവും വർദ്ധിക്കണമെങ്കിൽ എല്ലാതരത്തിലുംപെട്ട ശക്തികളെ വേണ്ട വിധത്തിൽ ശിക്ഷണം ചെയ്യണം. അതു് ഈ പാലക്കാട്ടു് പട്ടണത്തിന്നടുത്തുള്ള മലമ്പുഴ നദീതടപദ്ധതിയെപ്പോലെയാണെന്നു പറയാം. ജലരൂപത്തിലുള്ള ഊർജ്ജശക്തി ഓരോ വർഷവും മഴക്കാലത്തു് വീടുകളും കൃഷിസ്ഥലങ്ങളും നശിപ്പിച്ചുകൊണ്ടു് കടലിലേക്കൊഴുകി പാഴായിപ്പോകുകയായിരുന്നു. അതിനെ ഇപ്പോൾ വേണ്ടതുപോലെ നിയന്ത്രിച്ചു് വിദ്യുച്ഛക്തിയുത്പാദിപ്പിക്കുന്നതിനും ജലസേചനത്തിനും വേണ്ടി ഉപയോഗിക്കുന്നു. ഒരു നദിയെ ഇപ്രകാരം ക്രിയാത്മകമായി ഉപയോഗിക്കുമ്പോൾ അതൊരനുഗ്രഹമായിത്തീരുന്നു. നാമിന്നു് പഞ്ചവത്സരപദ്ധതികളിലൂടെ നമ്മുടെ നദികളെ ഇപ്രകാരം നാടിന്റെ നന്മയ്ക്കു് പ്രയോജനപ്രദമാക്കുന്ന പ്രക്രിയയിൽ മുഴുകിയിരിക്കുകയാണു്.

എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ സ്വതന്ത്രഭാരതത്തിൽ മനുഷ്യനിൽ അന്തർലീനമായിട്ടുള്ള ഊർജ്ജശക്തികളെ എപ്രകാരം ഉപയോഗിക്കാമെന്ന കാര്യത്തിനു് നാം വേണ്ട പ്രാധാന്യം നല്കിയിട്ടില്ലെന്നു പറയാം. നമ്മുടെ വിദ്യാഭ്യാസ—സാമ്പത്തികപദ്ധതികളിലൂടെയും രാഷ്ട്രീയപ്രസ്ഥാനങ്ങളിലൂടെയും ജനങ്ങളുടെ ഊർജ്ജശക്തിയെ ഉണർത്തുന്ന കാര്യത്തിൽ നാം വിജയിച്ചിരിക്കുന്നു. ഇതു് തീർച്ചയായും നല്ലതുതന്നെ. എന്നാൽ ഇതു് ശരിക്കും നമുക്കു് ഒരനുഗ്രഹമാകണമെങ്കിൽ ഈ ഊർജ്ജശക്തിയെ വേണ്ടവണ്ണം നിയന്ത്രിച്ചു് പാകപ്പെടുത്തി മാനുഷിക—വികസനപ്രവർത്തനങ്ങൾക്കുവേണ്ടി ഉപയോഗിക്കുക എന്ന രണ്ടാമത്തെ പടിയിലേയ്ക്കു് നാം പ്രവേശിക്കണം. ഇന്നു്

നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തിൽ ഇതിനുള്ള സാദ്ധ്യതകൾ ഇല്ലെന്നുതന്നെ പറയാം. ഈ പോരായ്മയാണ് മിക്കവാറും നാമിന്നു നേരിടുന്ന എല്ലാ പ്രശ്നങ്ങൾക്കും കാരണമെന്നു പറഞ്ഞാൽ തെറ്റില്ല. മനുഷ്യനിലെ ഊർജ്ജശക്തികളെ നിയന്ത്രണത്തിൽ കൊണ്ടുവരിക എന്നുള്ളത് ഒരു അന്തിമലക്ഷ്യമല്ല. അത് കൂടുതൽ സംസ്കരിച്ചെടുത്ത് മനുഷ്യന്റെ സർവ്വതോമുഖമായ വളർച്ചയ്ക്കുപയോഗിക്കുക എന്ന രണ്ടാമത്തെ സുപ്രധാനഘട്ടത്തിനാവശ്യമായ ഒരു ഉപാധിമാത്രമാണ്.

ഈ വർഷം മാർച്ച്മാസത്തിൽ അഞ്ചുദിവസത്തെ പ്രഭാഷണപര്യടനം കഴിഞ്ഞ് ഞാൻ ആസാമിലെ ദുലാജാൻ എണ്ണ ശുദ്ധീകരണശാലവഴി ഡിബ്രുഗാറിലേക്ക് മടങ്ങുകയായിരുന്നു. ഡിബ്രുഗാറിൽ നിന്നും കൽക്കത്തയ്ക്കുള്ള ട്രെയിനിൽ മടങ്ങുവാനായിരുന്നു പ്ലാൻ. ഈ വിവരമറിഞ്ഞപ്പോൾ റിഫൈനറിയിലെ ഉദ്യോഗസ്ഥന്മാർക്കൊരാഗ്രഹം—ഞാൻ അവിടെയിറങ്ങി അവരോട് രണ്ടുവാക്കു സംസാരിക്കണമെന്ന്. ഞാൻ ഇരുപതുമിനിട്ട് അവർക്കുവേണ്ടി ചിലവഴിക്കുവാൻ തയ്യാറായി. അവരുടെ അപേക്ഷയനുസരിച്ച് ഞാൻ റിഫൈനറിക്ലബ്ബിൽ പോയി. അവിടെ റിഫൈനറിയിലെ പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാരെല്ലാവരും സമ്മേളിച്ചിരുന്നു. ഏതു വിഷയത്തെക്കുറിച്ചാണിവിടെ പ്രസംഗിക്കുക? ഞാൻ ആലോചിച്ചു. അവസാനം ഒരു ഐഡിയ തോന്നി, 'ശുദ്ധീകരണം' എന്ന പ്രക്രിയയുടെ കൂടുതൽ വിശാലമായ അർത്ഥവും പ്രസക്തിയും വ്യക്തമാക്കുക! 'എന്താണ് നിങ്ങളീ എണ്ണശുദ്ധീകരണശാലയിൽ ചെയ്തുകൊണ്ടിരിക്കുന്നത്?' ഞാൻ അവരോട് ചോദിച്ചു. ഉത്തരം ഞാൻ തന്നെ പറഞ്ഞു: നിങ്ങൾ ഭൂമിയ്ക്കടിയിൽനിന്നും അസംസ്കൃതമായ എണ്ണ കുഴിച്ചെടുത്ത് ശുദ്ധീകരിച്ച് പല കാര്യങ്ങൾക്കും ഉപകരിക്കുന്ന പെട്രോളിയം ഉല്പന്നങ്ങൾ ഉണ്ടാക്കുന്നു. ഭൂഗർഭശാസ്ത്രവും മറ്റു സാങ്കേതികവിദ്യകളും ഈ പ്രക്രിയയിൽ നിങ്ങൾക്ക് പ്രയോജനപ്പെടുന്നു. എന്നാൽ മനുഷ്യനിൽ അന്തർലീനമായിക്കിടക്കുന്ന അസംസ്കൃതമായ ഊർജ്ജശക്തിയെ പരസ്പരസ്നേഹം, സേവനമനോഭാവം, അർപ്പണബോധം, ശാന്തി, സമാധാനം എന്നീ ഉത്തമഗുണങ്ങളാക്കി മാററിയെടുക്കുന്ന ആദ്ധ്യാത്മികശാസ്ത്രത്തെക്കുറിച്ച് നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ?

അസംസ്കൃതമായ മാനവോർജ്ജം ഇന്ന് നമുക്കിവിടെ ധാരാളമുണ്ട്. രാഷ്ട്രീയരംഗത്തും, ഭരണരംഗത്തും, സാമ്പത്തികരംഗത്തും കാണുന്നത് ഇതിന്റെ സ്ഫുരണങ്ങളാണ്. അതുപോലെ യുവജനങ്ങളിലും തൊഴിലാളികളിലും സ്ത്രീകളിലും മററു വിവിധവിഭാഗം ജനങ്ങളിലും പ്രകടമായിക്കാണുന്ന ഈ ഊർജ്ജശക്തികളെല്ലാം അസംസ്കൃതമായ, ശുദ്ധീകരിക്കപ്പെടാത്ത, മാനവോർജ്ജത്തിന്റെ പ്രകടനങ്ങളാണെന്നു പറയാം. ശുദ്ധീകരിക്കപ്പെടുന്നതിനുമുമ്പ് ഈ ശക്തികളെല്ലാം അസംസ്കൃതവസ്തുക്കളാണ്. അവയ്ക്കാവശ്യം ശുദ്ധീ

കരണമാണ്. അപ്രകാരം ശുദ്ധീകരിച്ചെടുത്താൽ അവ മനുഷ്യന് പ്രയോജനമേകുന്ന ഉത്തമസ്വഭാവഗുണങ്ങളായി രൂപാന്തരപ്പെടുന്നു. അസംസ്കൃതമായ ഊർജ്ജശക്തി എപ്പോഴും നിഷേധാത്മകസ്വഭാവമുള്ളതാണ്. അത് രാഷ്ട്രത്തെയും അതിന്റെ ജനാധിപത്യവ്യവസ്ഥിതിയേയും ദുർബ്ബലമാക്കുന്നു. എന്നാൽ അതിനെ ശുദ്ധീകരിച്ചെടുത്താൽ അച്ചടക്കം, ആത്മനിയന്ത്രണം, അഭിവൃദ്ധി, ഐക്യബോധം എന്നീ ഉത്തമഗുണങ്ങളായി രൂപാന്തരം പ്രാപിക്കുന്നു. അപ്പോൾ അത് വിശിഷ്ടമായ സ്വഭാവബലമായിത്തീരുന്നു. ഇത് ഒത്തൊരുമിച്ചുള്ള പ്രവർത്തനത്തിനും കർമ്മശേഷിയുടെ വർദ്ധനവിനും സഹായിക്കുന്നു. നിർഭാഗ്യമെന്നു പറയട്ടെ, സ്വാതന്ത്ര്യസമ്പാദനത്തിനുശേഷം നമ്മുടെ രാജ്യത്തിൽ ജനതയുടെ ഊർജ്ജശക്തികൾ സംസ്കരിക്കാതെതന്നെ നാം ഉപയോഗപ്പെടുത്തുകയായിരുന്നു.

അസംസ്കൃതമായ മാനവോർജ്ജംകൊണ്ടുണ്ടാകുന്ന പ്രത്യാഘാതങ്ങൾ ഇന്ന് രാജ്യത്തിലെങ്ങും കാണാം. രാഷ്ട്രീയവും ഭരണപരവുമായ അധികാരം ദുരുപയോഗിച്ച് സമൂഹത്തിലെ ദുർബ്ബലവിഭാഗങ്ങളെ പീഡിപ്പിക്കുന്നത് ഇതിന്നൊരുദാഹരണമാണ്. പണത്തിന്റെ ദുരുപയോഗവും യുവജനങ്ങളിൽ കാണുന്ന അച്ചടക്കരാഹിത്യവും വർഗ്ഗീയവിദ്വേഷവും ലഹളകളും കൊലപാതകങ്ങളും, നിഷ്കളങ്കരായ ജനങ്ങളെ കൊള്ളയടിക്കലുമെല്ലാം ശുദ്ധീകരിക്കപ്പെടാത്ത, അസംസ്കൃതമായ ഊർജ്ജശക്തിയുടെ പ്രത്യാഘാതങ്ങളാണ്. വിവാഹബന്ധങ്ങളിൽ സ്ത്രീധനസമ്പ്രദായത്തിന്റെ പേരിൽ നടക്കുന്ന പീഡനങ്ങളും ദുരാചാരങ്ങളും നിയന്ത്രണരഹിതമായ മാനുഷികശക്തിയുടെ പ്രകടനങ്ങളാണെന്നു പറയാം.

ഈ അസംസ്കൃതമായ മാനവോർജ്ജത്തെ സ്വാമി വിവേകാനന്ദൻ പറഞ്ഞതുപോലെ രാഷ്ട്രനിർമ്മാണത്തിനും, മനുഷ്യശേഷിയുടെ വികാസനത്തിനും വേണ്ടി ഉപയോഗപ്പെടുത്തേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

ഇതിന്നാവശ്യമായ വിവേകവും വിവേചനശക്തിയും ഇന്ന് നമ്മുടെ രാജ്യത്ത് കാണാനുണ്ടോ? നാമെല്ലാവരും സ്വയം ചോദിക്കേണ്ട ഒരു ചോദ്യമാണിത്. ആ വിവേകത്തിന്റെ നേരിയ ഒരു ലാഞ്ഛനപോലും ഇന്ന് ഭാരതത്തിൽ കാണാനില്ല. എന്നാൽ അത് നമ്മുടെ സാംസ്കാരികപൈതൃകത്തിൽനിന്നും നമുക്കു ലഭിക്കും. നിർഭാഗ്യവശാൽ സംസ്ഥാനഗവർമ്മേണ്ടിന്റേയും കേന്ദ്രഗവർമ്മേണ്ടിന്റേയും നിയന്ത്രണത്തിലുള്ള വിദ്യാലയങ്ങളിൽ രാഷ്ട്രത്തിന്റെ സാംസ്കാരികപൈതൃകമെന്തെന്ന് വിദ്യാർത്ഥികൾക്ക് മനസ്സിലാക്കിക്കൊടുക്കു

വാനുള്ള ഒരു സംവിധാനം ഇന്നില്ല. രാജ്യത്തിലെ രാഷ്ട്രീയനേതാക്കളും, ന്യായാധിപന്മാരും, ഭരണകർത്താക്കളും, വ്യവസായ പ്രമുഖന്മാരും അദ്ധ്യാപകരുമെല്ലാം ഭാരതത്തിൻെറ ആദ്ധ്യാത്മിക-സാംസ്കാരിക പൈതൃകത്തെക്കുറിച്ച് തികച്ചും അജ്ഞരാണ്. ഈ സ്ഥിതിക്ക് ഒരു മാററം വന്നാൽ മാത്രമേ മഹത്തായ എന്തെങ്കിലും ഈ രാജ്യത്ത് സംഭവിക്കുകയുള്ളു. മാനവികവികാസവും മാനുഷികബന്ധങ്ങളും പൂർണ്ണവളർച്ചയിലെത്തണമെങ്കിൽ രാഷ്ട്രത്തിൻെറ ആദ്ധ്യാത്മിക-സാംസ്കാരികപൈതൃകമെന്തെന്ന് നമ്മുടെ ജനങ്ങൾ മനസ്സിലാക്കണം. അപ്പോൾ മാത്രമേ സുശക്തമായ ഒരു രാഷ്ട്രം ഉയർന്നുവരുകയുള്ളു. നാമിപ്പോൾ ചെയ്യേണ്ടതു് ആത്മനിയന്ത്രണത്തിനും സ്വഭാവരൂപീകരണത്തിനും ഉതകുന്ന ഒരു വിദ്യാഭ്യാസസമ്പ്രദായം നടപ്പിലാക്കുകയാണ്. 'എന്താണ് സ്വഭാവം' എന്ന വാക്കുകൊണ്ട് നാം ഉദ്ദേശിക്കുന്നതു് ? വേണ്ട വിധത്തിൽ സംസ്കരിക്കപ്പെട്ട, സുശിക്ഷിതമായ, സുസംഘടിതമായ, മാനുഷികമായ എല്ലാ പ്രവർത്തനങ്ങൾക്കും ഉതകുന്ന മാനസികോർജ്ജമാണ് സ്വഭാവം.

സമൂഹോന്മുഖമായ ഇച്ഛാശക്തിയാണ് സ്വഭാവവൈശിഷ്ട്യത്തിൻെറ അടിത്തറ. പ്രകാരം സമൂഹോന്മുഖമായ വ്യക്തിത്വം അധികാരകേന്ദ്രങ്ങളെ നിയന്ത്രിക്കുമ്പോൾ ഭൂമി സ്വർഗ്ഗമായി മാറുന്നു. എത്ര മനോഹരമായ ആശയം ! ഇതു വെറും ഭാവനയുടെ സൃഷ്ടിയല്ല. മാനുഷികോർജ്ജത്തെ വേണ്ടവണ്ണം വികസിപ്പിക്കുന്ന ശാസ്ത്രമായ വേദാന്തദർശനത്തിൻെറ ദൃഷ്ടിയിൽ ഇതൊരു സാങ്കല്പികലോകമൊന്നുമല്ല. ശാസ്ത്രവും സാങ്കേതികവിദ്യയും ഇന്ന് സൃഷ്ടിച്ചുകൊണ്ടിരിക്കുന്നതുപോലെ ആദ്ധ്യാത്മികത സൃഷ്ടിക്കുന്ന ഒരു മഹാദ്ഭുതമാണിതെന്നു പറയാം. ചിലപ്പോൾ എൻെറ ഇച്ഛാശക്തി മററുള്ളവരെ ദുർബലരാക്കുന്നതിനും ഉപദ്രവിക്കുന്നതിനും ഉപയോഗിക്കപ്പെട്ടേക്കാം. അല്ലെങ്കിൽ അതു് സമൂഹത്തിലെ മററു വ്യക്തികളുടെ വളർച്ചയ്ക്കും വികാസത്തിനുംവേണ്ടി ഉപയോഗിച്ചേക്കാം. സ്വഭാവരൂപീകരണം കൊണ്ടുദ്ദേശിക്കുന്നതു് നമ്മുടെ ഇച്ഛാശക്തിയും, ബുദ്ധിശക്തിയും, ധനവും അധികാരവുമെല്ലാം മററുള്ളവരുടെ നന്മയ്ക്കുവേണ്ടി ഉപയോഗിക്കുക എന്നുള്ളതാണ്. ഇതുതന്നെ ശരിയായ വിദ്യാഭ്യാസവും ശരിയായ മതവും. ഇതിനെയാണ് വിവേകാനന്ദസ്വാമികൾ സ്വഭാവരൂപീകരണത്തിനുതകുന്ന, രാഷ്ട്രനിർമ്മാണത്തിനുതകുന്ന, മനുഷ്യത്വവും പൗരുഷവും പ്രദാനം ചെയ്യുന്ന വിദ്യാഭ്യാസമെന്നു വിശേഷിപ്പിച്ചതു്. സ്വാമിജിയുടെ വീക്ഷണത്തിൽ ഇന്ദ്രിയങ്ങളുടെ നിലയിൽനിന്നും ഇന്ദ്രിയാതീതമായ നിലയിലേയ്ക്കുള്ള വളർച്ച അഥവാ വിദ്യാഭ്യാസത്തിൻെറ തുടർച്ചയാണ് മതം. അല്ലാതെ

അലൗകികമായ ഒന്നല്ല. അശാസ്ത്രീയമായ, പ്രകൃത്യതീതമായ സങ്കല്പങ്ങൾക്ക് വേദാന്തത്തിൽ യാതൊരു സ്ഥാനവുമില്ല. ഇത്തരം മഹത്തായ ആശയങ്ങളെ പഠിച്ച് ഉൾക്കൊള്ളുവാനുള്ള കാലം അതിക്രമിച്ചിരിക്കുന്നു. ഇത്തരമൊരു പുനർവിദ്യാഭ്യാസമാണ് ഇന്ന് നമ്മുടെ അഭ്യസ്തവിദ്യക്ക് അത്യന്താപേക്ഷിതമായിട്ടുള്ളത്.

ഇന്ന് നമ്മുടെ രാജ്യത്തിൽ പലരും ഇത്തരം കാര്യങ്ങളെക്കുറിച്ച് ഗൗരവമായിത്തന്നെ ചിന്തിക്കുവാൻ തുടങ്ങിയിരിക്കുന്നു എന്നുള്ളത് ശുഭോദർക്കമായൊരു കാര്യമാണ്. പലരും ഇത്തരം വിഷയങ്ങളെക്കുറിച്ച നടക്കുന്ന ചർച്ചകളിൽ സജീവമായി പങ്കെടുക്കുവാനും അവരിതുവരെ അനുവർത്തിച്ചുവരുന്ന മാർഗ്ഗങ്ങളെ സ്വയം ചോദ്യം ചെയ്യുവാനും തുടങ്ങിയിരിക്കുന്നു. സ്വാർത്ഥത നിറഞ്ഞ ജീവിതത്തിന്റെ പൊള്ളത്തരത്തെക്കുറിച്ച് ഇന്ന് പൊതുവെ ജനങ്ങൾ ബോധവാന്മാരായിരിക്കുകയാണ്. രാജ്യം അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്ന പ്രശ്നങ്ങളെ നേരിടുന്ന കാര്യത്തിൽ ഇന്നത്തെ വിദ്യാഭ്യാസ സമ്പ്രദായം തികച്ചും അപ്രാപ്തവും അപ്രസക്തവുമാണെന്ന വസ്തുത എല്ലാവർക്കുമറിയാം. ദേശീയ സാംസ്കാരികമൂല്യങ്ങളെ ഉൾപ്പെടുത്തി വിദ്യാഭ്യാസസമ്പ്രദായത്തെ ദേശീയോന്മുഖമാക്കുകയാണ് ഇന്നാവശ്യമായിട്ടുള്ളത്. ഈയൊരു ദേശീയോന്മുഖതയുടെ അഭാവം കൊണ്ടാണ് ഇന്നത്തെ അഭ്യസ്തവിദ്യർ രാഷ്ട്രത്തിനും സമൂഹത്തിനും ഒരു ഭാരമായിത്തീർന്നിരിക്കുന്നത്. ക്രൂരതയും, അഴിമതിയും കൈക്കൂലിയും കള്ളക്കടത്തും അതുപോലെയുള്ള മറ്റു സാമൂഹ്യവിരുദ്ധപ്രവർത്തനങ്ങളും ഈ രാജ്യത്തെ അഭ്യസ്തവിദ്യരാണ് ചെയ്തുകൊണ്ടിരിക്കുന്നത്. ഒരു സ്വതന്ത്രരാഷ്ട്രത്തിന്റെ വികസനം ആ രാജ്യത്തെ വിദ്യാഭ്യാസസമ്പ്രദായത്തെ ആശ്രയിച്ചു നിലകൊള്ളുന്നു. എന്നാൽ ഇന്ന് നിലവിലുള്ള വിദ്യാഭ്യാസസമ്പ്രദായം പ്രശ്നങ്ങളെ പരിഹരിക്കുന്നില്ലെന്നു മാത്രമല്ല, അതുതന്നെ ഒരു വലിയ ദേശീയപ്രശ്നമാക്കിത്തീർത്തിരിക്കുകയാണ്. വിദ്യാഭ്യാസസമ്പ്രദായത്തിന്റെ പേരിലുള്ള അസംതൃപ്തി ഇന്ന് രാജ്യത്തെങ്ങും പ്രകടമാണ്. വിവിധ പ്രസ്ഥാനങ്ങളും സംഘടനകളും പോരായ്മകളെ പരിഹരിച്ച് വിദ്യാഭ്യാസപദ്ധതിയെ ദേശീയോന്മുഖമാക്കുവാനുള്ള ശ്രമങ്ങളും നടത്തുന്നുണ്ട്. നാം ഈയൊരു പ്രശ്നത്തിന് പരിഹാരം കണ്ടെത്താൻ ആത്മാർത്ഥമായ പരിശ്രമം നടത്തുകയാണെങ്കിൽ ഒരു കാര്യം വ്യക്തമാകും—നമുക്ക് പ്രചോദനവും മാർഗ്ഗനിർദ്ദേശവും രാഷ്ട്രത്തിന്റെ സാംസ്കാരിക—ആദ്ധ്യാത്മികപാരമ്പര്യത്തെക്കുറിച്ചുള്ള ശരിയായ ബോധവും ലഭിക്കുവാനുള്ള മൂലസ്രോതസ്സാണ് വിവേകാനന്ദ സാഹിത്യം.

## 11 വേദാന്തദർശനത്തിൽ ഭൗതികതയും ആദ്ധ്യാത്മികതയും സമന്വയിക്കുന്നു

സ്വാതന്ത്ര്യം കിട്ടിയ കാലം മുതൽ നാം സ്കൂളുകളിലും കോളേജുകളിലും യൂണിവേഴ്സിററികളിലുമായി ഭൗതികവിദ്യാഭ്യാസം പ്രചരിപ്പിച്ചുകൊണ്ടിരിക്കുകയാണ്. ഞാൻ മുമ്പൊരവസരത്തിൽ ഭാരതത്തിന്റെ ആദ്ധ്യാത്മികപാരമ്പര്യത്തെപ്പററി സൂചിപ്പിച്ചുവല്ലോ. നമ്മുടെ ആത്മീയപാരമ്പര്യം ഭൗതികതയെ ഭയപ്പെടുന്നില്ലെന്ന വസ്തുത ഇവിടെ ഓർത്തിരിക്കേണ്ടതുണ്ട്. നമ്മെസ്സംബന്ധിച്ചിടത്തോളം ഭൗതികത എന്നു വെച്ചാൽ മനുഷ്യന്റെ ശാരീരികവും ഇന്ദ്രിയപരവുമായ നില മാത്രമാണ്. ആദ്ധ്യാത്മികത എന്നു വെച്ചാൽ ഇന്ദ്രിയാതീതാവസ്ഥയും. ഇതാണ് മതത്തിന്റെ ശാസ്ത്രീയമായ നില. ഭാരതത്തിലെ ആദ്ധ്യാത്മികപാരമ്പര്യമനുസരിച്ച് ഒരേ വിദ്യാഭ്യാസത്തിന്റെ രണ്ടുവശങ്ങളാണ് ആദ്ധ്യാത്മികവിദ്യാഭ്യാസവും ഭൗതികവിദ്യാഭ്യാസവും. മതപരമായ വിദ്യാഭ്യാസംപോലെതന്നെ ശ്രേഷ്ഠവും പവിത്രവുമാണ് നമ്മുടെ പാരമ്പര്യമനുസരിച്ച് മതേതരവിദ്യാഭ്യാസവും. വേദാന്തമതമനുസരിച്ച് ഇവ തമ്മിൽ യാതൊരു വൈരുദ്ധ്യവുമില്ലെന്നു മാത്രമല്ല, പൂർണ്ണമായ സ്വരൈക്യവുമുണ്ട്. മരപ്പണിയും ഭൗതികശാസ്ത്രവുംപോലെയുള്ള ശുദ്ധഭൗതികവിജ്ഞാനശാഖകൾപോലും നമുക്കു പവിത്രമാണ്. വിദ്യാദേവതയായ സരസ്വതീദേവിതന്നെയാണ് എല്ലാ ശാസ്ത്രങ്ങളുടേയും വിദ്യകളുടേയും അധിഷ്ഠാനദേവത. നമ്മുടെ ചരിത്രത്തിന്റെ ആദ്യഘട്ടത്തിൽത്തന്നെ വിവിധ വിജ്ഞാനശാഖകളുടെ ഈയൊരു ഐകരൂപ്യം നാം മനസ്സിലാക്കിയിരുന്നു. ഭാരതീയപാരമ്പര്യമനുസരിച്ച് ആദ്യത്തെ മൂന്നു വർഷങ്ങൾ സുഖത്തിലും മാതാപിതാക്കളുടെ സംരക്ഷണയിലും കഴിഞ്ഞ ശേഷം ഒരു ശിശുവിന് രണ്ടാമതായി ഒരു ജന്മം ലഭിക്കുന്നു —അവൻ ദ്വിജനാകുന്നു. അപ്പോഴാണ് അവനൊരു വിദ്യാർത്ഥിയായി, അറിവിന്റെ വിശാലലോകത്തിലേയ്ക്കു പ്രവേശിക്കുന്നത്. അതിനു ശേഷം ആ ശിശു ലൗകികവിദ്യകളും ആദ്ധ്യാത്മികവിദ്യകളും അഭ്യസിക്കുവാൻ തുടങ്ങുന്നു—അതായതു് പരാവിദ്യയും അപരാവിദ്യയും. മാതാവിന്റെ ഉദരത്തിൽ നിന്നുള്ള ജനനം കേവലം ശാരീരികവും ജൈവവുമായ ജന്മത്തെ കുറിക്കുന്നു. രണ്ടാമത്തേതാകട്ടെ. ആത്മീയജനനമാകുന്നു. ഇതു് മനുഷ്യനുമാത്രമുള്ളതാണ്. മറെറല്ലാ ജീവികൾക്കും ശാരീരികജന്മം മാത്രമേ സിദ്ധിക്കുന്നുള്ളു.

ഒരു ശിശുവിന്റെ വിദ്യാഭ്യാസം തുടങ്ങുന്നതു് ലൗകികവിദ്യകളഭ്യസിച്ചുകൊണ്ടാണ്. എന്നാൽ അതവിടെ അവസാനിക്കുന്നില്ല, അവസാനിക്കാൻ പാടില്ല. ജ്ഞാനത്തെ വിവേകജ്ഞാനമാക്കി

മാററുവാൻ അന്വേഷണം ഉള്ളിലേയ്ക്കു തിരിച്ചുവിടേണ്ടതുണ്ട്. അതായത് ലൗകികവിദ്യാഭ്യാസം കഴിഞ്ഞ് ആന്തരികവിദ്യാഭ്യാസം തുടങ്ങണമെന്നർത്ഥം. മനുഷ്യൻെറ വളച്ച്യ്ക്കു ലൗകികവിദ്യാഭ്യാസം അത്യന്താപേക്ഷിതമാണെന്ന വസ്തുത നമ്മുടെ സാംസ്കാരിക പൈതൃകം അംഗീകരിക്കുന്നു. നമുക്കു ചുററുമുള്ള ബാഹ്യലോകത്തെക്കുറിച്ചുള്ള ജ്ഞാനം പ്രദാനം ചെയ്തുകൊണ്ട് ലൗകികവിദ്യാഭ്യാസം അറിവിൻെറ വിശാലലോകത്തിലേയ്ക്കുള്ള വാതിൽ തുറന്നുവെയ്ക്കുകയാണ് ചെയ്യുന്നത്. ഈ ജ്ഞാനത്തിൻെറ അഭാവത്തിൽ മനുഷ്യൻ അജ്ഞനും, അന്ധവിശ്വാസിയും നിസ്സഹായനുമായിത്തീരുന്നു. ലൗകികവിദ്യാഭ്യാസത്തിൻെറ കുറവാണ് ഇന്നു കാണുന്ന പിന്നോക്കാവസ്ഥക്കും, ദൗർബ്ബല്യങ്ങൾക്കും നിസ്സഹായതയ്ക്കുമെല്ലാം കാരണം. വിദ്യാഭ്യാസത്തിലൂടെയാണ് നമുക്ക് പുറംലോകത്തെക്കുറിച്ച് ശരിയായ ബോധവും അറിവും ലഭിക്കുന്നത്. സ്വാതന്ത്ര്യബോധവും നിർഭയതയും അന്തസ്സും മനുഷ്യനു ലഭിക്കുന്നത് വിദ്യാഭ്യാസത്തിലൂടെയാണ്. നിരക്ഷരരായതുകൊണ്ട് ഇന്ന് നമ്മുടെ സമൂഹത്തിലെ ദശലക്ഷക്കണക്കിനാളുകൾ അധഃപതനത്തിൻെറ അടിത്തട്ടിലാണ് ജീവിക്കുന്നത്. ഭൂമിശാസ്ത്രം, ചരിത്രം, ഭൗതികശാസ്ത്രം, പൗരധർമ്മം, എന്നിങ്ങനെ ഏതെങ്കിലും വിജ്ഞാനമേഖലകളിൽ അറിവുണ്ടാകുന്നതോടുകൂടി ഈ പാവങ്ങൾക്ക് ആത്മവിശ്വാസവും, ബലവും, സ്വാശ്രയബോധവും കൈവരുന്നു. അതോടുകൂടി തമോനിദ്രയിൽനിന്നും ഉണരുകയും സ്വന്തം അസ്തിത്വത്തെക്കുറിച്ച് അവക്ക് ബോധമുണ്ടാവുകയും ചെയ്യുന്നു. വിവേകാനന്ദസ്വാമികൾ പറയുന്നതുപോലെ അവരിൽ വ്യക്തിത്വബോധമുണരുന്നു. സാർവ്വത്രികവിദ്യാഭ്യാസം കൊണ്ടാണു രാഷ്ട്രത്തിനു് മാനസികോർജ്ജത്തിൻെറ വികസനംമൂലമുണ്ടാകുന്ന ശക്തിയും ബലവും കൈവരുന്നത്.

സാധാരണജനങ്ങളുടെ വ്യക്തിത്വം വളരുന്നതോടുകൂടി അതിനെ മാനവവത്ക്കരിക്കുവാനും നാം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. എന്നാൽ മാത്രമേ വ്യക്തികൾക്ക് പരസ്പരം സ്വൈരൈക്യത്തോടും സഹവർത്തിത്വത്തോടുംകൂടി സമാധാനമായി സമൂഹത്തിൽ ജീവിക്കുവാൻ കഴിയൂ. ഇതാണ് ആത്മീയവിദ്യാഭ്യാസത്തിൻെറ തുടക്കം. ലൗകികവിദ്യാഭ്യാസത്തെക്കാൾ പ്രധാനമായ ആദ്ധ്യാത്മികവിദ്യാഭ്യാസത്തിലൂടെയാണു സ്വഭാവവൈശിഷ്ട്യവും സേവനമനോഭാവവും പരസ്പരം ഒത്തൊരുമയോടുകൂടി ഒരു പൊതുകാര്യത്തിനുവേണ്ടി പ്രവർത്തിക്കുവാനുള്ള കഴിവും ഒരു ജനതയ്ക്കു് കൈവരുന്നത്. ലൗകികവിദ്യാഭ്യാസത്തിലൂടെ ആദ്യം വ്യക്തിത്വം നേടിയെടുക്കുകയാണെങ്കിൽ പരമോന്നതമായ ആദ്ധ്യാത്മികവളച്ച നേടുവാൻ ഏവക്കും സാധിക്കുമെന്നുള്ള വസ്തുത സാധാരണക്കാർക്കു മനസ്സിലാക്കിക്കൊടു

ക്കണം. ഈ ആദ്ധ്യാത്മികവളർച്ചയുടെ അഭാവത്തിൽ ലൗകികവിദ്യാഭ്യാസം മനുഷ്യനെ സ്വാർത്ഥിയും അഹങ്കാരിയുമാക്കുന്നു. അതോടുകൂടി ലൗകികവിദ്യയിലൂടെ കൈവരുന്ന നേട്ടങ്ങളും അധികാരങ്ങളും മററുള്ളവരെ ചൂഷണം ചെയ്യുന്നതിനും, ബില്യാർഡ് പന്തുകളെപ്പോലെ അന്യരുമായുള്ള സംഘട്ടനത്തിനുംവേണ്ടി ദുരുപയോഗപ്പെടുത്തുന്നു. അതാണ് വാസ്തവത്തിൽ ഇന്ന് നമ്മുടെ രാഷ്ട്രത്തിൽ നടക്കുന്നത്. അദ്ധ്യാത്മവിദ്യയിലൂടെ മനുഷ്യൻ വ്യക്തിത്വത്തിൽനിന്നും വികസിതവ്യക്തിത്വത്തിലേയ്ക്കു്, അതായതു് സ്വാർത്ഥതയിൽനിന്നും നിസ്സ്വാർത്ഥതയിലേയ്ക്കും, സാമൂഹ്യബോധത്തിലേയ്ക്കും, പുരോഗമിക്കുന്നു. ഈ വ്യക്തിത്വവികസനത്തിൻെറ ഫലമായി, സഹകരണമനോഭാവം, പരസ്പരസഹവർത്തിത്വം, ശാന്തി, സമാധാനം, സേവനമനോഭാവം, അർപ്പണമനോഭാവം എന്നീ ഗുണങ്ങൾ വളരുന്നു. ആദ്ധ്യാത്മികവിദ്യാഭ്യാസത്തിൻെറ ഉത്തമഫലങ്ങൾ ത്യാഗവും സേവനവുമാണെന്നാണ് വിവേകാനന്ദസ്വാമികൾ അഭിപ്രായപ്പെടുന്നതു്. ആദ്യത്തെ ഘട്ടത്തിൽ ലൗകികവിദ്യാഭ്യാസത്തിൻെറ ഫലമായി വ്യക്തിത്വബോധവും സ്വാതന്ത്ര്യബോധവും കൈവരുന്നു. രണ്ടാമത്തെ ഘട്ടത്തിൽ ഈ വ്യക്തിത്വത്തിലെ പരിമിതമായ 'അഹം'ബോധത്തെ ത്യജിച്ച് മനുഷ്യൻ മാനവസമുദായത്തെ മുഴുവൻ തന്നിൽനിന്ന് അഭിന്നമായി കാണുന്ന നില കൈവരുന്നു. വ്യക്തിത്വത്തിൽനിന്നും വികസിതവ്യക്തിത്വത്തിലേയ്ക്കു വളരുമ്പോൾ ത്യാഗവും സേവനമനോഭാവവും തനിയേ കൈവരുന്നു.

## 12 സ്വാമിജിയുടെ മൂന്നു മന്ത്രങ്ങൾ

ഭാരതത്തിലെ ദശലക്ഷങ്ങൾ വരുന്ന അഭ്യസ്തവിദ്യർ, സ്ത്രീകളും പുരുഷന്മാരും, തങ്ങളുടെ രാജ്യത്തിലെ ദുർബ്ബലരും ചൂഷിതരും അവഗണിക്കപ്പെട്ടവരുമായ സാധാരണക്കാരുടെ ഉന്നമനത്തിനുവേണ്ടി പരിശ്രമിക്കുമെന്ന പ്രതീക്ഷ വിവേകാനന്ദസ്വാമികൾക്കുണ്ടായിരുന്നു. ഈ ലക്ഷ്യം നേടിയെടുക്കുന്നതിനുപകരിക്കുന്ന മൂന്ന് ആദർശങ്ങൾ, അഥവാ മന്ത്രങ്ങൾ സ്വാമിജി നമുക്ക് തന്നിട്ടുണ്ട്. ഇവ ശരിക്കും പഠിച്ച് ചിന്തിച്ച് മനസ്സിലാക്കി പ്രാവർത്തികമാക്കേണ്ടതു് നമ്മുടെ പവിത്രകർത്തവ്യമാണ്. ഇവയിൽ ആദ്യത്തേ മന്ത്രം ഇതാ:

'ത്യാഗവും സേവനവുമാണ് ഭാരതത്തിൻെറ ദേശീയാദർശങ്ങൾ. ആ സരണികളിൽ അതിനെ ശക്തിപ്പെടുത്തുക, ബാക്കിയൊക്കെ തനിയേ ശരിപ്പെട്ടുകൊള്ളും.' (വി. സാ. സ. IV-499)

ഈ അർപ്പണമനോഭാവവും സേവനമനോഭാവവും വിദ്യാഭ്യാസത്തിലൂടെ ജനങ്ങളുടെയിടയിൽ വളർത്തിയെടുക്കുവാൻ നമുക്കു കഴി

ഞതില്ല. നമ്മുടെ ദേശീയവിദ്യാഭ്യാസം ഇന്നും കഴിഞ്ഞനൂററാണ്ടിൽ മെക്കാളെപ്രഭു തുടങ്ങിവെച്ച രീതിയിലാണ് നടക്കുന്നത്. ഈ വിദ്യാഭ്യാസസമ്പ്രദായത്തെ ദേശീയോന്മുഖമാക്കി ജാതിമതഭേദമില്ലാതെ എല്ലാ പൗരന്മാക്കും ഉപയോഗപ്രദമാകുന്ന വിധത്തിൽ മാററിയെടുക്കുവാൻ വിവേകാനന്ദസന്ദേശങ്ങറം മാഗ്ഗദശ്കമായിരിക്കും. രണ്ടാമത്തെയും മൂന്നാമത്തെയും മന്ത്രങ്ങളിൽനിന്ന് അപ്രകാരമൊരു വിദ്യാഭ്യാസപദ്ധതിക്കുവേണ്ട പ്രചോദനം നമുക്കു ലഭിക്കുന്നു.

'ഈ ജീവിതം ഹ്രസ്വമാണ്. ലോകത്തിന്റെ ഈ പുറംമോടികളെല്ലാം ക്ഷണികങ്ങളാണ്. അന്യക്കുവേണ്ടി ജീവിക്കുന്നവർ മാത്രമാണ് യഥാത്ഥത്തിൽ ജീവിക്കുന്നത്. മററുള്ളവരെല്ലാം ജീവിച്ചിരിക്കുകയല്ല, മരിച്ചിരിക്കുകയാണ്.' (C. W. S. V. IV—363)

'ആരുടെ ഹൃദയമാണോ പാവങ്ങറംക്കുവേണ്ടി രക്തം ഒഴുക്കുന്നത് അവനെ ഞാൻ മഹാത്മാവെന്നു വിളിക്കുന്നു; മറിച്ചായാൽ അവനൊരു ദുരാത്മാവാണ്. അവരുടെ നന്മയ്ക്കുവേണ്ടിയുള്ള സന്തതപ്രാത്ഥനയിൽ നമുക്കു നമ്മുടെ ആഗ്രഹങ്ങളെ ഏകീകരിക്കാം. നാം അറിയപ്പെടാത്തവരായി, നമുക്കുവേണ്ടി ആരും ദുഃഖിക്കുവാനില്ലാതെ, കരയാനില്ലാതെ, യാതൊന്നും നേടാതെ മരിച്ചുപോയേക്കാം— എന്നാലും ഒററവിചാരവും നഷ്ടമാകുന്നതല്ല. അതു ഫലിക്കും, നേരത്തെയാവാം, ചിലപ്പോറം താമസിച്ചാവാം. വണ്ണിക്കാനാവാത്ത വാധം എന്റെ ഹൃദയം ദുഃഖപൂരിതമാണ്. നിങ്ങറംക്കറിയാം, നിങ്ങളതു ഭാവന ചെയ്തുകൊള്ളുക. ദശലക്ഷങ്ങറം പട്ടിണിയിലും അജ്ഞതയിലും കഴിയുന്നിടത്തോളംകാലം, അവരുടെ ചെലവിൽ അഭ്യസ്തവിദ്യനായിട്ട് അവരെക്കുറിച്ച് ലവലേശം താത്പര്യമില്ലാത്ത ഓരോരുത്തനേയും ഞാൻ ജനദ്രോഹിയെന്നു മുദ്രയടിക്കുന്നു!' (വി. സാ. സ: V—238)

നമ്മുടെ രാജ്യത്തിലെ പ്രൈമറിതലത്തിൽനിന്നും സവ്വകലാശാലവരെയുള്ള വിവിധതലങ്ങളിൽ പഠിച്ചുകൊണ്ടിരിക്കുന്ന വിദ്യാത്ഥികറം ഈ ആശയങ്ങറം സമഗ്രമായി പഠിക്കുകയും ചച്ച്ചെയ്യുകയും ചെയ്യുമെന്ന കാര്യത്തിൽ സംശയമില്ല. വിവേകാനന്ദസ്വാമികളുടെ വാക്കുകളിൽ പറയുകയാണെങ്കിൽ ഇന്ന് നമ്മുടെ രാജ്യത്ത് ദശലക്ഷക്കണക്കിന് 'രാഷ്ട്രവഞ്ചക'ന്മാരും 'മൃതപ്രായ'രും ഉണ്ടെന്നുള്ളതാണ് സത്യം.' സ്വാമിജിയുടെ ഇത്തരം ആശയങ്ങളെക്കുറിച്ച് പഠിക്കുകയും ചച്ച് ചെയ്യുകയുമാണെങ്കിൽ രാഷ്ട്രവഞ്ചകരാകുന്നതിലും ഭേദം ദേശാഭിമാനികളും മൃതപ്രായരാകുന്നതിലും ഭേദം ജീവിക്കുന്നവരും ആകുന്നതാണ് ശ്രേഷ്ഠം എന്നവക്ക് മനസ്സിലാവും. ഭാരതത്തിലിന്ന്, ബാങ്കുകളിലും, സെക്രട്ടറിയേററുകളിലും, ഇൻഷൂറൻസ്

കമ്പനികളിലും, എയർലൈൻസ് ഓഫീസുകളിലുമെല്ലാം ഇത്തരക്കാരെ കാണാം. ജോലിക്കാർക്കൊന്നും രാഷ്ട്രം അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളെക്കുറിച്ച് യാതൊരു ബോധവുമില്ല. അവർക്ക് അവരുടെ ശമ്പളത്തെക്കുറിച്ചും അലവൻസിനെക്കുറിച്ചും മാത്രമേ ചിന്തയുള്ളു. ജോലിയൊന്നും ചെയ്യാതെതന്നെ ശമ്പളം കിട്ടിയാൽ തരക്കേടില്ലെന്നാണവരുടെ വിചാരം ! നമ്മുടെ കോളേജുകളിൽനിന്നും യൂണിവേഴ്സിററികളിൽ നിന്നും പുറത്തുവരുന്ന 'അഭ്യസ്തവിദ്യരാണിവരെല്ലാം ! ഇത്തരമൊരു വിദ്യാഭ്യാസം അവരെ മനുഷ്യോന്മുഖരാക്കിയിട്ടില്ലെന്ന കാര്യം വ്യക്തം; അതു് അവരെ വ്യക്തിത്വത്തിൽനിന്നും വികസിതവ്യക്തിത്വത്തിലേയ്ക്കുയർത്തിയിട്ടില്ലെന്നുള്ള കാര്യം തീർച്ചയാണു്. അതവരെ സ്വാർത്ഥികളും അലസന്മാരുമാക്കിയിരിയ്ക്കുകയാണു്; അവർ താഴ്ന്ന, വെറും ശാരീരികമായ, തലത്തിൽ വളർച്ചമുട്ടി നില്ക്കുന്നു. ആന്തരികമായി അവർ തീർത്തും അസ്വതന്ത്രരാണു്. രാഷ്ട്രം സ്വതന്ത്രമായതുകൊണ്ടു് ബാഹ്യതലത്തിൽ സ്വാതന്ത്ര്യം അനുഭവിയ്ക്കുന്നുവെന്നു മാത്രം. സ്വാഭാവികമായും ഇന്നു് നമ്മുടെ യുവാക്കളുടെ ഒരേയൊരു പ്രചോദനകേന്ദ്രം വ്യക്തിപരമായ ആഗ്രഹങ്ങൾ മാത്രമാണു്. തങ്ങൾക്കു കിട്ടിയിട്ടുള്ള വിദ്യാഭ്യാസം ഈ വ്യക്തിപരമായ ആഗ്രഹങ്ങൾ നിറവേററുന്നതിന്നുപയോഗിക്കുക മാത്രമാണവരുടെ ലക്ഷ്യം. രാഷ്ട്രത്തിൻെറ ഉന്നമനത്തിന്നുവേണ്ടിയുള്ള മഹത്തായ ആഗ്രഹമൊന്നും അവർക്കു് ഇന്നില്ല. രാഷ്ട്രത്തിലെ ദുർബ്ബലവിഭാഗങ്ങളെ ഉയർത്തുന്നതിനും സഹായിയ്ക്കുന്നതിനുമുള്ള കർമ്മപരിപാടികളൊന്നും അവർക്കില്ല.

## 13 ലോകത്തിലെ മഹാന്മാരിൽ വിവേകാനന്ദസ്വാമികളുടെ സ്വാധീനം

ഭാരതത്തിലെ സ്കൂളുകളിലും കോളേജുകളിലും പഠിക്കുന്ന നമ്മുടെ വിദ്യാർത്ഥികൾ വിവേകാനന്ദസ്വാമികളുടെ സന്ദേശങ്ങൾ അടങ്ങുന്ന 'വിദ്യാഭ്യാസം', 'സന്മാർഗ്ഗികശാസ്ത്രവും ശിഷ്ടാചാരവും വിവേകാനന്ദസ്വാമികളുടെ ദൃഷ്ടിയിൽ' തുടങ്ങിയ ഗ്രന്ഥങ്ങൾ വായിക്കുകയാണെങ്കിൽ അതു് അവർക്കു് വളരെ പ്രചോദനകരമായിരിക്കും. സ്വാമിജിയുടെ കൃതികൾ വായിച്ചപ്പോൾ തൻെറ ദേശഭക്തിയും രാഷ്ട്രസംസ്കാരത്തെക്കുറിച്ചുള്ള അറിവും വർദ്ധിക്കുകയുണ്ടായി എന്നു തുറന്നു സമ്മതിച്ച മഹാത്മാഗാന്ധിയാണു് 'വിദ്യാഭ്യാസം' എന്ന ഗ്രന്ഥത്തിനു് അവതാരികയെഴുതിയിട്ടുള്ളതു്. അദ്ദേഹം എഴുതുന്നു:

'വിവേകാനന്ദകൃതികൾക്കു് പ്രത്യേകിച്ചൊരു അവതാരിക തീർച്ചയായും ആവശ്യമില്ല. അവയ്ക്കു് സ്വയം മനുഷ്യഹൃദയത്തിലേയ്ക്കിറങ്ങിച്ചെല്ലുവാനുള്ള ശക്തിയുണ്ടു്.'

എത്ര മനോഹരമായ അവതാരിക ! നമ്മുടെ വിദ്യാർത്ഥികൾ ഈ ആശയങ്ങളുമായി ചെറുപ്രായത്തിൽത്തന്നെ ബന്ധപ്പെടുകയാണെങ്കിൽ അതവരെ മനുഷ്യസ്നേഹികളാക്കിത്തീർക്കുമെന്ന കാര്യത്തിൽ സംശയമില്ല. അവരുടെ ആത്മീയവളർച്ചയ്ക്കു് അതു് അങ്ങേയററം സഹായകമാകും. അപ്രതിരോധ്യമായ സ്വാധീനമാണു് സ്വാമിജിയുടെ ആശയങ്ങൾ യുവമനസ്സുകളിൽ ചെലുത്തുക. ഇപ്രകാരം സ്വാമിജിയുടെ വാക്കുകളിൽനിന്നും പ്രചോദനമുൾക്കൊള്ളാൻ കഴിഞ്ഞാൽ നമ്മുടെ തലമുറ രാജ്യത്തിന്റെ ആരോഗ്യകരമായ പരിവർത്തനപ്രക്രിയയിൽ ഭാഗഭാക്കുകളായിത്തീരും. ഭാരതത്തിൽ സഞ്ചരിച്ച സ്ഥലങ്ങളിലെല്ലാം യുവാക്കൾ നൈസർഗ്ഗികമായിത്തന്നെ സ്വാമിജിയുടെ അശയങ്ങളോടു് പ്രതികരിക്കുന്നതു ഞാൻ കണ്ടിട്ടുണ്ടു്. ഇത്തരം ആശയങ്ങൾക്കുവേണ്ടി നമ്മുടെ യുവതലമുറ ദാഹിക്കുകയാണു്. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ, നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾക്കു്, വിശേഷിച്ചും സർക്കാർ നേരിട്ടു നടത്തുന്ന സ്ഥാപനങ്ങൾക്കു് ഇക്കാര്യത്തിൽ ഒന്നും ചെയ്യുവാൻ കഴിയുന്നില്ല. അതുകൊണ്ടാണു് ഞാനവരോടു് ഇപ്രകാരം പറയുന്നതു്.

വിവേകാനന്ദസാഹിത്യത്തിൽനിന്നു കിട്ടുന്ന മഹത്തായ ഈ അനുഗ്രഹവും പ്രചോദനവും നിങ്ങൾക്കൊരിക്കലും വിദ്യാഭ്യാസ സ്ഥാപനങ്ങളിൽനിന്നും ലഭിക്കുകയില്ല. നിങ്ങൾ നേരിട്ടു് വിവേകാനന്ദകൃതികൾ വായിക്കേണ്ടിയിരിക്കുന്നു. ശക്തിയും പരിശുദ്ധിയും തരുന്ന ആ മഹത്തായ കൃതികൾ നിങ്ങൾ വായിക്കുക. അപ്പോൾ നിങ്ങളിൽ അദ്‌ഭുതകരമായ ചില പരിവർത്തനങ്ങൾ വന്നുചേരുന്നതു കാണാം.

മഹാകവി രവീന്ദ്രനാഥടാഗോർ ഇപ്രകാരമാണു് റോമയിൻ റോളണ്ടിനെ വിവേകാനന്ദകൃതികൾ വായിക്കാൻ പ്രേരിപ്പിച്ചതു്. അദ്ദേഹത്തിൽനിന്നും കിട്ടിയ പ്രചോദനമാണു് വിവേകാനന്ദസ്വാമികളുടെ ജീവിതചരിത്രമെഴുതുവാൻ ആ ഫ്രഞ്ചുചിന്തകനെ പ്രേരിപ്പിച്ചതു്.

'ഭാരതത്തെക്കുറിച്ചു് നിങ്ങൾക്കു് മനസ്സിലാക്കണമെന്നുണ്ടെങ്കിൽ വിവേകാനന്ദസ്വാമികളെക്കുറിച്ചു് പഠിക്കുക. അദ്ദേഹത്തിന്റെ സന്ദേശങ്ങളെല്ലാം ക്രിയാത്മകമാണു്. നിഷേധാത്മകമായി അവയിലൊന്നും തന്നെയില്ല.'

ടാഗോറിൽനിന്നും ഇപ്രകാരം പ്രചോദനമുൾക്കൊണ്ടാണു് റോമയിൻ റോളണ്ടു് ശ്രീരാമകൃഷ്ണപരമഹംസന്റേയും വിവേകാനന്ദസ്വാമികളുടേയും അതിമനോഹരങ്ങളായ ജീവചരിത്രങ്ങൾ രചി

ച്ചതു്. (1920 – കളിലാണു് ഈ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടതു്)

1964 നവംബർ-ഡിസംബർ മാസങ്ങളിൽ വിവേകാനന്ദജന്മശതാബ്ദിയാഘോഷങ്ങളോടനുബന്ധിച്ചു് ഞാൻ ഇന്തോനേഷ്യയിൽ പ്രസംഗപര്യടനങ്ങൾ നടത്തുകയായിരുന്നു. ഇന്തോനേഷ്യൻ പ്രസിഡൻറ് ശ്രീ സുക്കാർണ്ണോ ഒരു മണിക്കൂർ നീണ്ട ഒരു ടെലിവിഷൻ പരിപാടിയിൽ പങ്കെടുക്കുകയുണ്ടായി. (നേരത്തേ നിശ്ചയിച്ചിരുന്ന സമയം കേവലം ഇരുപതുമിനുട്ടായിരുന്നു) ഒപ്പം ഇന്തോനേഷ്യയിലെ ഇന്ത്യൻ അംബാസിഡർ ശ്രീ അപ്പാ ബി. പന്തും (Shri Apa B. Pant) ഞാനും ഉണ്ടായിരുന്നു. ഡിസംബർ 2-ാംനു പ്രസിഡൻറിൻെറ കൊട്ടാരത്തിൽ വെച്ചായിരുന്നു പരിപാടി നടന്നതു്. ഇംഗ്ലീഷിൽ Voice of Vivekananda എന്ന പേരിൽ ഒരു ഗ്രന്ഥവും (2000 കോപ്പികൾ) ഇന്തോനേഷ്യൻ ഭാഷയിൽ 'സൗര വിവേകാനന്ദ' എന്ന മറെറാരു ഗ്രന്ഥവും (20,000 കോപ്പികൾ) തദവസരത്തിൽ റിലീസുചെയ്യപ്പെടുകയുണ്ടായി. ഇന്തോനേഷ്യൻ ഭാഷയാണെങ്കിൽ അൻപതുശതമാനത്തോളം സംസ്കൃതമാണു്. 12 കോടി ജനങ്ങളുള്ള മനോഹരമായ ഒരു രാജ്യമാണു് ഇന്തോനേഷ്യ. ജനങ്ങളധികവും മുസ്ലീമുകളാണു്. സംസ്കാരമാകട്ടെ, ഹിന്ദുക്കളുടേതും. വളരെ സൗമ്യശീലവും കലാഭിരുചിയുമുള്ള ഒരു ജനതയാണവർ. രാമായണവും മഹാഭാരതവുമാണവരുടെ മഹദ്ഗ്രന്ഥങ്ങൾ. അവരുടെ കലാരൂപങ്ങളും നാടകവും ചിത്രരചനയുമെല്ലാം പ്രസ്തുത ഇതിഹാസഗ്രന്ഥങ്ങളെ ആധാരമാക്കിയുള്ളവയാണു്. പ്രസിഡൻറ് സുക്കാർണ്ണോ 'സൗര വിവേകാനന്ദ' എന്ന ഗ്രന്ഥത്തിന്നെഴുതിയ ആമുഖത്തിൽ പറഞ്ഞിരിക്കുകയാണു്.

വിവേകാനന്ദസ്വാമികൾ ! എത്ര ഗംഭീരമായ നാമം ! എനിക്കു പ്രചോദനമേകിയ മഹാത്മാരിലൊരാളാണു് അദ്ദേഹം — ആത്മബലവും ഈശ്വരൻെറ ഒരു സേവകനായി ജീവിക്കുവാനുള്ള പ്രചോദനവും സ്വാമിജിയിൽ നിന്നാണു് എനിക്കു ലഭിച്ചതു് എന്നു പറയാം. എൻെറ മാതൃരാജ്യത്തിൻെറയും പാവങ്ങളുടെയും സമസ്തമനുഷ്യരാശിയുടെയും ഒരെളിയ സേവകനാകാനുള്ള പ്രചോദനം എനിക്കു ലഭിച്ചതു് വിവേകാനന്ദസ്വാമികളുടെ ഈ വാക്കുകളിൽ നിന്നായിരുന്നു: 'നാം വേണ്ടുവോളം കരഞ്ഞു കഴിഞ്ഞു. ഇനി കരയേണ്ട കാര്യമില്ല. ഇനി നിങ്ങൾ പൗരുഷമാന്നു് സ്വന്തം കാലിൽ നില്ക്കുവിൻ.'

എത്ര മനോഹരമായ ഒരവതാരികയാണു് പ്രസിഡൻറ് സുക്കാർണ്ണോ എഴുതിയിരിക്കുന്നതെന്നു നോക്കുക. 'വിവേകാനന്ദസാഹിത്യത്തിലെ ഒന്നോ രണ്ടോ പേജുകളെങ്കിലും പതിവായി ഉറങ്ങുന്നതിനു മുമ്പു് ഞാൻ വായിക്കാറുണ്ടു്' എന്ന വാക്കുകളോടെയാണു് പ്രസി

ഡൻറ് സുക്കാർണ്ണോ തൻെറ പ്രസംഗം ഉപസംഹരിച്ചതു്. ഞാൻ ജക്കാർത്തയിലും ബന്ദൂംഗിലും നടത്തിയ പ്രഭാഷണങ്ങളെല്ലാം റേഡിയോവിൽ പ്രക്ഷേപണം ചെയ്യുവാൻ പ്രക്ഷേപണവകുപ്പിൻെറ നിർദ്ദേശമുണ്ടെന്നു് അംബാസിഡർ എന്നെ അറിയിക്കുകയുണ്ടായി. അതനുസരിച്ചു് പിന്നീടുള്ള എൻെറ എല്ലാ പ്രഭാഷണങ്ങളും പ്രക്ഷേപണം ചെയ്യപ്പെടുകയുണ്ടായി. ഒരു ദിവസം ഇന്തോനേഷ്യൻ വിദ്യാഭ്യാസവകുപ്പുമന്ത്രി പ്രസിഡൻറുമായുള്ള ഒരു സംഭാഷണത്തെക്കുറിച്ചു് എന്നോടു സംസാരിക്കുകയുണ്ടായി. മന്ത്രി തൊട്ടടുത്ത നഗരത്തിലേയ്ക്കു് പോകുവാനുദ്ദേശിക്കുകയായിരുന്നു. 'എന്തിനുവേണ്ടി' എന്ന പ്രസിഡൻറിൻെറ ചോദ്യത്തിനു് വിദ്യാഭ്യാസത്തെക്കുറിച്ചു് പ്രഭാഷണം ചെയ്യുവാനെന്നായിരുന്നു മറുപടി. അപ്പോൾ പ്രസിഡൻറ് സുക്കാർണ്ണോ ഇപ്രകാരമാണു് പ്രതികരിച്ചതു്: 'വിദ്യാഭ്യാസത്തെപ്പററി നിങ്ങൾക്കെന്തറിയാം? ആദ്യം വിവേകാനന്ദസ്വാമികളുടെ ചില കൃതികൾ വായിക്കുക.' ഈ നിർദ്ദേശമനുസരിച്ചു് വിദ്യാഭ്യാസവകുപ്പിൻെറ മന്ത്രി സ്വാമിജിയുടെ ചില കൃതികൾ വായിക്കുകയും അതിനുശേഷം കോൺഫറൻസിൽ വിദ്യാഭ്യാസം എന്ന വിഷയത്തെ ആസ്പദമാക്കി പ്രഭാഷണം നടത്തുകയും ചെയ്തു. ആ പ്രഭാഷണത്തിൻെറ ഒരു കോപ്പി അദ്ദേഹം എനിക്കു തരികയുണ്ടായി.

അതിനുശേഷം ഞാൻ ബന്ദൂംഗ് എന്ന മനോഹരമായ നഗരത്തിലേയ്ക്കാണു് പോയതു്. അവിടെ, സർവ്വകലാശാലയിലെ അദ്ധ്യാപകർക്കുവേണ്ടിയുള്ള ട്രെയിനിംഗ് കോളേജിൽ 'യുവാക്കൾക്കു് സ്വാമി വിവേകാനന്ദൻെറ ആദ്ധ്യാത്മികസന്ദേശം' എന്ന വിഷയത്തെപ്പററി പ്രഭാഷണം ചെയ്യുവാനാണു് സ്ഥാപനത്തിൻെറ ഡീൻ എന്നോടാവശ്യപ്പെട്ടതു്. ഞാൻ പ്രസംഗിക്കുകയും അവർ ചോദിച്ച ഏതാനും ചോദ്യങ്ങൾക്കുത്തരം നല്കുകയും ചെയ്തു. നന്ദിപ്രകടനം നടത്തിയ വിദ്യാർത്ഥി തൻെറ പ്രഭാഷണം ഉപസംഹരിച്ചതു് ഇങ്ങനെയാണു്. 'അടുത്ത ഒരവസരത്തിൽ ഇവിടെ വന്നു് ഒരു മാസം മുഴുവൻ ഞങ്ങളോടൊത്തു് താമസിച്ചു് വിവേകാനന്ദസ്വാമികളെക്കുറിച്ചും അദ്ദേഹത്തിൻെറ വിദ്യാഭ്യാസചിന്തകളെക്കുറിച്ചും ഞങ്ങളോടു് സംസാരിക്കണം.'

## 14 മഹാമനസ്സുകളിൽനിന്നും മഹത്ചിന്തകളിൽ നിന്നുമാണു മഹത്തായ രാഷ്ട്രം ഉരുത്തിരിയുന്നതു്

പൗരുഷത്തിൻെറയും ആദ്ധ്യാത്മികതയുടെയുമായ ഒരു രാഷ്ട്രം കെട്ടിപ്പടുക്കുവാനുള്ള എല്ലാ ആശയങ്ങളും വിവേകാനന്ദസാഹിത്യത്തിലുണ്ടെന്നു് നിങ്ങളെ ഓർമ്മിപ്പിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.

ശക്തിയും ചൈതന്യവും പ്രദാനം ചെയ്യുന്ന സ്വാമിജിയുടെ ആശയങ്ങളെ വേണ്ടവിധം ഉപയോഗിക്കുവാനുള്ള സമയം അതിക്രമിച്ചിരിക്കുന്നു. എത്ര വിശാലമായ ഒരു വിശ്വമനസ്സാണ്, എത്ര വിശാലമായ ഒരു ചിന്താഗതിയും ജീവിതവീക്ഷണവുമാണ് നാം സ്വാമിജിയിൽ കാണുന്നത്! എന്തു കാരുണ്യവും സ്നേഹവും! മറേറതു രാഷ്ട്രത്തിനാണ് സ്വാമിജിയെപ്പോലുള്ള ഒരു പൂർണ്ണവ്യക്തിത്വത്തിന് ജന്മം കൊടുക്കാൻ കഴിഞ്ഞിട്ടുള്ളത്. ശ്രീരാമകൃഷ്ണപരമഹംസൻ, വിവേകാനന്ദസ്വാമികൾ, മഹാത്മാഗാന്ധി എന്നിവർക്കു സദൃശരായ നേതാക്കളും ആചാര്യന്മാരും മറേറതൊരു രാഷ്ട്രത്തിൽ ജനിച്ചിട്ടുണ്ട്?

പൗരാണികകാലത്തെപ്പോലെ ഈ ആധുനികയുഗത്തിലും ഇത്രയധികം മഹാന്മാർക്ക് ജന്മം കൊടുത്തുവെന്നതു് ആധുനികഭാരതത്തിന്റെ സൗഭാഗ്യമാണെന്നു പറയാം. ഇന്നത്തെ തലമുറയ്ക്കു് എത്ര മഹത്തായ പ്രചോദനവും മാർഗ്ഗദർശനവുമാണ് ഈ മഹാന്മാരിൽനിന്ന് ലഭിച്ചുകൊണ്ടിരിക്കുന്നതു്!

സങ്കുചിതത്വം, ഉച്ചനീചത്വങ്ങൾ, ജാതീയത, ഇടുങ്ങിയ ചിന്താഗതി അസഹിഷ്ണുത തുടങ്ങിയ പരിമിതികളിൽനിന്നും പൂർണ്ണമായും വിമുക്തമായ, നിർഭയരും, ആത്മാഭിമാനികളും സ്വാതന്ത്ര്യേച്ഛുക്കളുമായ സ്ത്രീപുരുഷന്മാരുടേതായ ഒരു സ്വതന്ത്രരാഷ്ട്രമാണ് വിവേകാനന്ദസ്വാമികൾ വിഭാവനം ചെയ്തതു്. അത്തരമൊരു രാഷ്ട്രത്തിൽ എല്ലാവർക്കും ഒരുപോലെ വിദ്യാഭ്യാസവും അവസരങ്ങളും, സാമ്പത്തികാഭിവൃദ്ധിയും ഉണ്ടായിരിക്കും. മഹത്തായ ഒരു രാഷ്ട്രത്തിന്റെ ഉജ്ജ്വലമായ ചിത്രം വിവേകാനന്ദകൃതികളിൽനിന്നും നമുക്ക് ലഭിക്കുന്നു. ആധുനികശാസ്ത്രത്തിന്റെയും സാങ്കേതികവിദ്യയുടെയും സഹായത്താൽ ശക്തിയാർജ്ജിക്കുന്ന മഹത്തായ ഒരു രാഷ്ട്രത്തിന്റെ ചിത്രം നമുക്ക് വിവേകാനന്ദകൃതികളിൽനിന്നും ലഭിക്കുന്നു. ലോകത്തിലുള്ള എല്ലാ മതങ്ങളും ഭാരതത്തിൽ ഉണ്ടു്. എല്ലാ മതങ്ങളുടെയും അനുയായികൾ ഇവിടെ നിർഭയരായും സ്വതന്ത്രരായും ജീവിക്കുന്നു. വിവിധമതാനുയായികൾ തമ്മിൽ ഉറച്ച സഹവർത്തിത്വം ഇവിടെ കാണാം. 'വൈവിധ്യത്തിൽ ഏകത്വം' എന്ന തത്ത്വം ആയിരക്കണക്കിനു വർഷങ്ങളായി ഭാരതത്തിന്റെ സാംസ്കാരികനയമായിരുന്നു; ഇന്നും അപ്രകാരം തന്നെ. ഈ വിശാലമായ സാംസ്കാരികനയത്തിന്റെ അടിത്തറ നമ്മുടെ പൈതൃകമായ ആദ്ധ്യാത്മികതയാണ്.

വിവിധമതങ്ങളും ഭാഷകളും, സമ്പ്രദായങ്ങളും സംസ്കാരങ്ങളുമുള്ള, ലോകജനതയുടെ ഏഴിലൊന്നോളം വരുന്ന, പരസ്പരം സന്തോഷത്തോടും സഹവർത്തിത്വത്തോടുംകൂടി ജീവിക്കുന്ന വിവിധനരവംശ

വിഭാഗങ്ങളുടേതായ ഒരു പരീക്ഷണശാലയായിട്ടാണ് ആധുനിക ഭാരതത്തെ വിവേകാനന്ദസ്വാമികൾ കാണുന്നത്. നമ്മുടെ രാഷ്ട്രത്തിൽ ശാന്തിയും ജനങ്ങൾ തമ്മിൽ സ്വരൈക്യവും രൂപപ്പെടുത്താൻ സ്വാമിജിയുടെ സന്ദേശങ്ങൾ സഹായിക്കും. ജാതി – വർഗ്ഗഭേദങ്ങൾ നോക്കാതെ അദ്ദേഹം ഭാരതീയരെ മുഴുവൻ സ്നേഹിച്ചു. സാമ്പത്തികമായോ, സാംസ്കാരികമായോ ഉള്ള ഉച്ചനീചത്വങ്ങൾ അദ്ദേഹം ഒരിക്കലും കണക്കിലെടുക്കുകയുണ്ടായില്ല. ദരിദ്രരും ചൂഷിതരുമായ എല്ലാവരേയും അദ്ദേഹം ഒരുപോലെ കണ്ടു. അദ്ദേഹത്തിൻെറ കൃതികൾ വായിച്ചാൽ സ്വാമിജിയുടെ ഈ മാനുഷികതയിൽനിന്നും നമുക്ക് പ്രചോദനമുൾക്കൊള്ളുവാൻ കഴിയും. തൻെറ മാതൃരാജ്യത്തോടുള്ള സ്നേഹം വിവേകാനന്ദകൃതികൾ വായിച്ചപ്പോൾ നൂറു മടങ്ങ് വർദ്ധിച്ചുവെന്നാണ് മഹാത്മാഗാന്ധിതന്നെ ഒരവസരത്തിൽ അഭിപ്രായപ്പെട്ടത്.

കേരളത്തിൽ പര്യടനം നടത്തുമ്പോളെല്ലാം ഞാൻ എല്ലായിടത്തും പറയാറുള്ള ഒരു കാര്യം ഇതാണ്: എല്ലാ മണ്ഡലങ്ങളിലും വൈവിധ്യങ്ങളുള്ള ഒരു രാഷ്ട്രമാണ് നമ്മുടേത്. അതുകൊണ്ട് നമുക്ക് മാനസികമായും സാംസ്കാരികമായും വളരേണ്ടിയിരിക്കുന്നു. ചെറിയ മനസ്സുകളെക്കൊണ്ട് ഒരു വലിയ രാഷ്ട്രത്തിൻെറ പ്രശ്നങ്ങളെ പരിഹരിക്കുവാൻ ഒരിക്കലും സാദ്ധ്യമല്ല. നാം ഹിന്ദുക്കളോ, മുസ്ലീംകളോ കൃസ്ത്യാനികളോ, ജൈനന്മാരോ, സിഖുകളോ കമ്മ്യൂണിസ്റ്റുകാരോ സോഷ്യലിസ്റ്റുകളോ ആയിക്കൊള്ളട്ടെ, വിശാലമനസ്കത വളർത്തുവാൻ വിവേകാനന്ദസാഹിത്യപഠനം നമ്മെ സഹായിക്കും. അപ്രകാരം മാനസികമായി വളർന്നു കഴിഞ്ഞാൽ നമ്മുടെ മതപരവും സാമൂഹ്യപരവും രാഷ്ട്രീയവുമായ ഊർജ്ജശക്തികളെയെല്ലാം ഏകാഗ്രമാക്കി രാഷ്ട്രത്തിൻെറയും ജനങ്ങളുടെയും പൊതുനന്മയ്ക്കുവേണ്ടി പ്രവർത്തിക്കുവാൻ നാം പ്രാപ്തരാകും. 2000 വർഷങ്ങൾക്കുമുമ്പുതന്നെ സാംസ്കാരികവും ദേശീയവുമായ ഒരു ഐക്യബോധം ശങ്കരാചാര്യരെപ്പോലുള്ള നമ്മുടെ ചിന്തകരും ഋഷിപുംഗവന്മാരും നമ്മുടെ രാഷ്ട്രത്തിൽ വളർത്തിയിരുന്നു. ആ പുരാതനമായ സാംസ്കാരികൈക്യബോധമാണ് ഈ ആധുനികയുഗത്തിൽ രാഷ്ട്രീയൈക്യമായി വളർന്ന് സ്വാതന്ത്ര്യസമരത്തിലും സ്വാതന്ത്ര്യലബ്ധിയിലും കലാശിച്ചത്.

നാമെല്ലാം സ്വതന്ത്രഭാരതത്തിലെ പൗരന്മാരാണ്. ഈ ഭാരതീയതയാണ് നമ്മുടെ പൊതുവായ വ്യക്തിത്വം. നാം വിഭിന്നമതങ്ങളിൽപ്പെടുന്നവരും വിഭിന്ന രാഷ്ട്രീയാശയങ്ങൾ മുറുകെപ്പിടിക്കുന്നവരുമായേക്കാം. ബ്രിട്ടീഷുകാർ ഇവിടെയുണ്ടായിരുന്നപ്പോൾ 'ബ്രിട്ടീഷ്സാമ്രാജ്യത്തിലെ പ്രജകൾ' എന്നായിരുന്നു നാം അറിയപ്പെ

ട്ടിരുന്നതു്. അവർ പോയപ്പോൾ നാം സ്വതന്ത്രഭാരതത്തിലെ സ്വത ന്ത്രപൗരന്മാരായി. അങ്ങനെ നൂററാണ്ടുകളോളം നീണ്ടുനിന്ന വിദേശീയഭരണത്തിനുശേഷം നാം ഇന്നു് പൂർണ്ണമായും സ്വതന്ത്രമായ ഒരു രാഷ്ട്രമായിത്തീർന്നിരിക്കുന്നു. നമ്മുടേതു് ലോകത്തിലെ ഏററവും വലിയ ജനാധിപത്യരാഷ്ട്രമാണു്. നമുക്കതിൽ അഭിമാനമുണ്ടു്. അതിനെ ശക്തമായി നിലനിത്തേണ്ടതു് നമ്മുടെ കത്തവ്യമാണു്. ഇപ്പോൾ ഈ ജനാധിപത്യസംവിധാനം ഒരു ഇളംചെടിയാണു്. പരുഷമായി കൈകാര്യം ചെയ്താൽ അതു് നശിച്ചുപോകും. സ്വാത ന്ത്ര്യം, സമത്വം, മാനുഷികത, ആത്മസംയമനം എന്നീ ഉയന്ന ഗുണങ്ങൾ വളത്തി ലോകത്തിലെ ഏററവും ബൃഹത്തായ ഈ ജനാധിപത്യവ്യവസ്ഥിതിയെ ഏററവും മഹത്തായ ഫലവത്തായ ജനാധിപത്യരാഷ്ട്രമാക്കി വളത്തിയെടുക്കാൻ നാം പരിശ്രമിക്കണം. ഭാരതത്തിൻെറ പുരാതനമായ സാംസ്കാരിക-ആദ്ധ്യാത്മികപൈതൃകത്തെ വേണ്ടവിധം ഉപയോഗിക്കുന്ന രീതിയും അതാണു്.

## 15 സാമൂഹ്യപരിവർത്തനം വിവേകാനന്ദസ്വാമികളുടെ ദൃഷ്ടിയിൽ:

ആധുനികഭാരതത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന സാമൂഹ്യ പരിവത്തനങ്ങളെക്കുറിച്ചു് വിവേകാനന്ദസ്വാമികൾക്കു് വ്യക്തമായ ഒരു കാഴ്ചപ്പാടുണ്ടായിരുന്നു. വെറും ഉപരിപ്ലവമായ പരിവത്തനങ്ങളിൽ അദ്ദേഹത്തിനു് വിശ്വാസമുണ്ടായിരുന്നില്ല. അത്യന്തം സങ്കീർണ്ണമായ ഒരു മാററമായിരിക്കുമതെന്നു് സ്വാമിജിക്കുറപ്പുണ്ടായിരുന്നു. രാഷ്ട്രത്തിൻെറ സമൂലമായ വികസനത്തിനു് ഇത്തരം വിപ്ലവകരമായൊരു പരിവത്തനം അത്യന്താപേക്ഷിതമാണെന്നു് അദ്ദേഹത്തിന്നറിയാമായിരുന്നു. 1897ൽ മദ്രാസ്സിൽ വെച്ചു നടത്തിയ ''എൻെറ സമരപരിപാടി' എന്ന പ്രഭാഷണത്തിൽ അദ്ദേഹം ഇക്കാര്യം പരാമശിക്കുകയുണ്ടായി. (വി. സാ. സ: III -104-107)

''പരിഷ്ക്കത്താക്കളോടു്, അവരിലാരെക്കാളും വലിയ പരിഷ്കത്താവാണു് 'ഞാൻ' എന്ന വസ്തുത ചൂണ്ടിക്കാട്ടും. അല്പാല്പം പരിഷ്കരിക്കുവാനാണു് അവരാഗ്രഹിക്കുന്നതു്. ആമൂലാഗ്രം പരിഷ്ക്കാരമാണു് എനിക്കു വേണ്ടതു്. ഞങ്ങൾക്കു തമ്മിലുള്ള വ്യത്യാസം രീതിയിലാണു്. അവരുടെ രീതി സംഹാരമാണു്; എൻേറതു സൃഷ്ടിയും. ഞാൻ പരിഷ്ക്കാരത്തിൽ വിശ്വസിക്കുന്നേ ഇല്ല. എൻെറ വിശ്വാസം വളച്ചയിലാണു്. ഈശ്വരൻെറ നിലപാടു് കൈക്കൊണ്ടു് സമുദായത്തോടു, ഈ വഴിക്കു പോകൂ, ആ വഴിക്കല്ല'' എന്നനുശാസിക്കാൻ ഞാൻ ആളല്ല. രാമൻ ചിറകെട്ടിയിടത്തെ അണ്ണാർക്കണ്ണനെ പോലെയായാൽ മതി എനിക്കു്. ചിറയിൽ തൻെറ

പങ്ക് അല്പം മൺപൊടി ഇട്ടതുകൊണ്ട് അതിനു തികഞ്ഞ സംതൃപ്തിയായി. അതാണെന്റെ നിലപാട്. അദ്ഭുതമുളവാക്കുന്ന ഈ ഭാരതീയജനതായന്ത്രം യുഗങ്ങളായി വ്യാപരിച്ചു വരികയാണ്. ജനതാജീവിതമാകുന്ന ഈ ആശ്ചര്യനദി നമ്മുടെ മുമ്പിലൂടെ ഒഴുകുകയാണ്. ആക്കറിയാം, ആർ പറയാൻ ധൈര്യപ്പെടും, അതു നന്നെന്നോ അതെങ്ങനെ പ്രവഹിക്കണമെന്നോ? അതിനു സവിശേഷ പ്രചോദനം നല്കിക്കൊണ്ട് ആയിരമായിരം പരിസ്ഥിതികൾ അതിന്റെ ചുററും തിങ്ങിക്കൂടിയിട്ടുണ്ട്. ഇവ ഒരിക്കൽ ആ ഒഴുക്കിനെ മന്ദിപ്പിക്കുന്നു; മറെറാരിക്കൽ ത്വരിപ്പിക്കുന്നു. അതിന്റെ ചലനത്തെ ശാസിക്കാൻ ആരു മുതിരും? ഗീത പറയുമ്പോലെ, നമ്മുടെ കർത്തവ്യം ഫലാപേക്ഷ കൂടാതെ പ്രവർത്തിക്ക മാത്രമാണ്. ആവശ്യമുള്ള വിറകിട്ട് ജനതാജീവിതത്തെ ജ്വലിപ്പിക്കുക. എന്നാൽ വളച്ച് അതിന്റേതു മാത്രമാണ്. ആ വളച്ച് എങ്ങനെ വേണമെന്ന് അതിനോടാജ്ഞാപിക്കാൻ ആക്കും വയ്യ. നമ്മുടെ സമുദായത്തിലുള്ള തിന്മകൾ വളരെയാണ്. പക്ഷെ മറെറല്ലാ സമുദായങ്ങളിലും ഇങ്ങനെ തന്നെ തിന്മകളുണ്ട്, ഇവിടെ ചിലപ്പോൾ വിധവകളുടെ കണ്ണുനീർ വീണ് നിലം കുതിരുന്നു; അവിടെ പാശ്ചാത്യദേശങ്ങളിൽ അവിവാഹിതകളുടെ നെടുവീർപ്പുകൾകൊണ്ട് വായുമണ്ഡലം വിളരുന്നു. ഇവിടെ ജീവിതത്തിലെ കൊടിയ ശാപം ദാരിദ്ര്യമാണ്; അവിടെ സമ്പന്നന്മാക്കുണ്ടാകുന്ന ജീവിതശ്രാന്തിയാണ് ആ വംശത്തിനുപിടിപെട്ട വമ്പിച്ച ദോഷം. ഇവിടെ ഒന്നും തിന്നാനില്ലാഞ്ഞു് ആളുകൾ ആത്മഹത്യ ചെയ്യാൻ നോക്കുന്നു. അവിടെ തിന്നാൽ തീരാത്തതുകൊണ്ട് അവർ ആത്മഹത്യക്കൊരുങ്ങുന്നു. എവിടെയുമുണ്ട് തിന്മ .......''

''അങ്ങനെ, സമുദായപരിഷ്കാരപ്രശ്നമാകമാനം, പരിഷ്കാരം വേണ്ടവരെവിടെ എന്ന ചോദ്യത്തിന്റെ രൂപം കൈക്കൊള്ളുകയാണ്. അവരെ ആദ്യമുളവാക്കണം. അവരെവിടെ? ന്യൂനപക്ഷത്തിന്റെ നിപീഡനമാണ് ലോകത്തിൽ കാണാവുന്ന നിപീഡനങ്ങളിൽ നീചതമം. എന്തോ ചിലതെല്ലാം ദോഷമാണെന്നു കരുതുന്ന ചുരുക്കം ചിലക്ക് ഒരു ജനതയാകെ ഇളക്കാൻ കഴിയില്ല. എന്തുകൊണ്ട് ജനത ഇളകുന്നില്ല? ഒന്നാമതു്, ജനതക്കു വിദ്യാഭ്യാസം നല്കണം. നിങ്ങളുടേതായ നിയമനിർമ്മാണസഭ ഉണ്ടാകണം. പിന്നെയാണ് നിയമം വരുക. ഏതു പിൻബലംകൊണ്ടാണോ നിയമമുണ്ടാകുന്നതു് ആ പ്രഭാവം ആദ്യം സൃഷ്ടിക്കണം. രാജാക്കന്മാർ പൊയ്ക്കഴിഞ്ഞിരിക്കുന്നു. പുതുതായ ആ പിൻബലം, ജനതയുടെ നവപ്രഭാവം എവിടെ? അതു് ഉയർത്തിക്കൊണ്ടുവരുക. അതിനാൽ, സമുദായപരിഷ്കാരത്തിനു പോലും, ഒന്നാമതായി ചെയ്യേ

ണ്ടതു് ജനങ്ങളെ വിദ്യയഭ്യസിപ്പിക്കയാണു്. ആ കാലം വരുന്നതു വരെ കാക്കണം. കഴിഞ്ഞ ശതകങ്ങൾ ഏതേതു പരിഷ്കാരങ്ങൾക്ക വേണ്ടി പ്രക്ഷോഭം കൂട്ടിയോ അവയിൽ ഏറിയകൂറും വെറും അലങ്കാരങ്ങളാണു്. ആ പരിഷ്കാരങ്ങളെല്ലാം ആദ്യത്തെ രണ്ടു ജാതിയെ മാത്രമേ സ്പർശിക്കുന്നുള്ളു, മററാരെയുമില്ല. വിധവാവിവാഹപ്രശ്നത്തിനു് ഭാരതത്തിലെ എഴുപത്തഞ്ചു ശതമാനം സ്ത്രീകളോടു് ഒരു ബന്ധവുമില്ല. ആ മാതിരി പ്രശ്നങ്ങളെല്ലാം അഭ്യസ്തവിദ്യരായ – നോക്കൂ, സാമാന്യജനത്തിന്റെ ചെലവിൽ അഭ്യസ്തവിദ്യരായ – ഉയർന്ന ജാതി ഭാരതീയരെ മാത്രമേ സ്പർശിക്കൂ. നടന്ന യത്നമെല്ലാം അവരുടെ സ്വന്തം വീടു വെടിപ്പാക്കാൻ വേണ്ടിയാണു്. അതൊരു പരിഷ്കാരമല്ല. പ്രശ്നങ്ങളുടെ അടിത്തട്ടിലേയ്ക്കു്, മുരടിലേയ്ക്കു്, ഇറങ്ങിച്ചെല്ലണം. അതാണു് മൗലികപരിഷ്കാരമെന്നു ഞാൻ വിളിക്കുന്നതു്. അവിടെയാണു് തീ പിടിപ്പിക്കേണ്ടതു്. അവിടെ നിന്നു് അതു് മേല്പോട്ടു കത്തിപ്പിടിക്കട്ടെ; അങ്ങനെ അതു് ഒരു ഭാരതീയ ജനതയെ ഉളവാക്കട്ടെ.

"സവിശേഷമായ ബഹുമതികളുടേയും അവകാശങ്ങളുടേയും കാലം പൊയ്പ്പോയിരിക്കുന്നു, ഭാരതഭൂമിയിൽ നിന്നു് എന്നെന്നേയ്ക്കുമായി പോയ്മറഞ്ഞിരിക്കുന്നു." (വി. സാ. സ: III — 186)

"ഓരോ 'അഭിജാതവംശ'ത്തിന്റേയും കർത്തവ്യം തനതു ശവക്കുഴി തോണ്ടുകയാണു്. എത്ര വേഗം അതു ചെയ്യുന്നുവോ അത്രയും നന്നു്." (വി. സാ. സ: III — 189)

ഭാരതത്തെ സംബന്ധിച്ചിടത്തോളം ഈ ആധുനികയുഗത്തിന്റെ സവിശേഷത ഇതാണെന്നു പറയാം – ആധുനിക ശാസ്ത്രവും സാങ്കേതികവിദ്യയും വേണ്ടവിധം ഉപയോഗിച്ചു് രാഷ്ട്രത്തേയും സമൂഹത്തേയും ഊർജ്ജസ്വലമാക്കുവാനുള്ള ഒരു സുവർണ്ണാവസരം കൈവന്നിരിക്കുകയാണു്. മനുഷ്യത്വത്തിനു നിരക്കാത്ത ചൂഷണവും അനീതിയും ഇല്ലായ്മചെയ്തു് പുരോഗമനാത്മകമായ ഒരു സമൂഹത്തെ വാർത്തെടുക്കുവാനുള്ള അവസരമാണിതു്. ജനാധിപത്യത്തിന്റേതായ പാതയിലൂടെ ഭാരതത്തിന്റെ പുരാതനമായ ആദ്ധ്യാത്മികതയിലടിയുറച്ച ഒരു സാമൂഹ്യ–സാമ്പത്തികവ്യവസ്ഥിതി വളർത്തിയെടുക്കുവാൻ ഈ അവസരം വിനിയോഗിക്കണമെന്നു് സ്വാമിജി ആഹ്വാനം ചെയ്യുന്നു. രാഷ്ട്രത്തിന്റെ സാംസ്കാരിക ജീവിതത്തെ സ്വാമിജി ശരിക്കും മനസ്സിലാക്കിയിരിക്കുന്നു. അതുകൊണ്ടുതന്നെ ഭാരതീയജനത ഈ പരിവർത്തനത്തെ തീർച്ചയായും സ്വാഗതം ചെയ്യുമെന്നു് സ്വാമിജിക്കുറപ്പുണ്ടായിരുന്നു.

ശ്രുതികൾ, സ്മൃതികൾ എന്നിങ്ങനെയുള്ള വിഭജനവും അവയിൽ ശ്രുതികൾക്കു കൊടുക്കുന്ന പ്രാമുഖ്യവും ഭാരതീയ ആദ്ധ്യാ

ത്മിക പാരമ്പര്യത്തിന്റെ ഒരു സവിശേഷതയാണ്. ഇതു് മററൊരു രാജ്യത്തിന്റെ പാരമ്പര്യത്തിലും കണ്ടുവരുന്നില്ല. ജാതി-മത-വര്ഗ്ഗഭേദങ്ങൾക്കതീതമായി മനുഷ്യസമൂഹത്തിന്റെ സ്വാതന്ത്ര്യം നിർഭയത്വം എന്നീ ആദർശങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ള ചില ശാശ്വതമൂല്യങ്ങളാണ് ശ്രുതിയിലുള്ളതു്. സ്മൃതികളിലാകട്ടെ, ജാതിവ്യവസ്ഥയും ഉച്ചനീചത്വങ്ങളും നിലവിലുള്ള ഒരു സാമൂഹ്യവ്യവസ്ഥിതിയുടെ ചിത്രമാണ് നമുക്കു കിട്ടുന്നതു്. ശ്രുതികളിലെ ശാശ്വതമൂല്യങ്ങളിൽനിന്ന് പ്രചോദനം നേടി ഒരു പുതിയ ഭാരതത്തെ സൃഷ്ടിച്ചെടുക്കണമെന്നാണ് വിവേകാനന്ദസ്വാമികൾ നമ്മോട് ആഹ്വാനം ചെയ്യുന്നതു്. സ്മൃതികളിലെ തെററായ ആശയങ്ങളെ പൂർണ്ണമായും തിരസ്കരിച്ച് ആധുനികസമൂഹത്തിന്റെ മാനുഷികമൂല്യങ്ങളെ ഉൾക്കൊണ്ടുകൊണ്ട് ഒരു പുതിയ സ്മൃതിക്കും പുതിയ സാമൂഹ്യവ്യവസ്ഥിതിക്കും നാം രൂപം കൊടുക്കണം. നമ്മുടെ ആദ്ധ്യാത്മികപാരമ്പര്യമനുസരിച്ച് സ്മൃതികൾ വന്നും പോയുംകൊണ്ടിരിക്കും. കാലം മാറിവരുന്നതിന്നനുസരിച്ച് അവസ്ഥക്ക് മാററങ്ങൾവന്നുകൊണ്ടിരിക്കും. അവ മാറിയേ തീരൂ. ശ്രുതികളാകട്ടെ, ശാശ്വതങ്ങളാണ്. മാനുഷികവും സാർവ്വലൗകികവുമായ ചില ശാശ്വതമൂല്യങ്ങളാണ് ശ്രുതികളിലെ പ്രതിപാദ്യവിഷയം. അതുകൊണ്ട് നമ്മുടെ നീണ്ട ദേശീയചരിത്രത്തിൽ സ്മൃതികൾ അനവധിയാണ്. ശ്രുതിയൊന്നുമാത്രം — അനാദിയും അനശ്വരവുമായ വേദങ്ങൾ, വിശേഷിച്ചും അവയുടെ അന്തഃസത്തയായ ഉപനിഷത്തുകൾ. ഈ ഉപനിഷത്തുകളുടെ സന്ദേശമാണ് സനാതനധർമ്മം. സനാതനധർമ്മം, അതായതു് ഉപനിഷത്തുകൾ ശാശ്വതമാണെങ്കിൽ സ്മൃതികൾ ഓരോ പ്രത്യേക യുഗത്തിനുംവേണ്ടി രൂപംകൊണ്ട യുഗധർമ്മമാണ്. സ്മൃതികൾക്കു ഒരു പ്രത്യേകയുഗത്തിൽ ഒരു ഒരു പ്രത്യേക രാജ്യത്തു് മാത്രമേ പ്രസക്തിയും പ്രാമാണ്യവും ഉള്ളു. ഒരു പ്രത്യേകരാഷ്ട്രത്തിൽ പ്രസക്തിയുള്ള സ്മൃതിക്ക്മററൊരു യുഗത്തിലോ വേറൊരു രാജ്യത്തോ യാതൊരു പ്രസക്തിയുമില്ല. നിലവിലുള്ള സ്മൃതിയെ തള്ളിക്കളഞ്ഞു് ഒരു പുതിയ സ്മൃതിക്ക് രൂപം കൊടുക്കുക എന്നുള്ളതു് ഏതൊരു സാമൂഹ്യപരിവർത്തനത്തിന്റേയും അടിസ്ഥാനഘടകമാണെന്നു പറയാം. ദീർഘദൃഷ്ടിയും യാഥാസ്ഥിതികതയും ഒത്തിണങ്ങിയ ഈ ആശയത്തെ ശ്രീരാമകൃഷ്ണപരമഹംസർ ഇപ്രകാരം പ്രതിപാദിക്കുന്നു:

''മുഗൾഭരണകാലത്തെ നാണയങ്ങൾക്ക് കമ്പനി (ഇംഗ്ലീഷ് ഈസ്റ്റിന്ത്യാകമ്പനി)യുടെ ഭരണകാലത്തു് വിലയില്ല.''

ഭാരതത്തിന്റെ സ്വാതന്ത്ര്യസമരത്തിനു് പിന്നിലുള്ള പ്രേരകശക്തി വിവേകാനന്ദസ്വാമികളുടെ സന്ദേശങ്ങളായിരുന്നു. ഇന്നു് ആ

സ്വാതന്ത്ര്യത്തെ രാജ്യത്തിലെ സാധാരണ ജനങ്ങൾക്ക് വേണ്ട വണ്ണം ഉപയുക്തമാക്കുവാനുള്ള പ്രചോദനം നമുക്ക് സ്വാമിജിയുടെ സന്ദേശങ്ങളിൽനിന്ന് ലഭിക്കുന്നു. 1950ൽ രൂപംകൊണ്ട ഭരണഘടനയുടെ ആമുഖത്തിൽ ഭാരതത്തിന്റെ ആദ്ധ്യാത്മിക സംസ്കാരത്തിന്റെയും ശ്രുതികളുടേയും മനുഷ്യസ്വാതന്ത്ര്യത്തിലൂന്നിയ അനശ്വര സന്ദേശത്തിന്റേയും സ്വാധീനം വ്യക്തമായി കാണാവുന്നതാണ്. ഭരണഘടനയനുസരിച്ച് ഇന്ത്യ പരമാധികാരമുള്ള ഒരു ജനാധിപത്യ രാഷ്ട്രമാണ്. ജാതിക്കും തൊട്ടുകൂടായ്മയ്ക്കും ഇതിൽ യാതൊരു സ്ഥാനവുമില്ല. സ്വന്തം മതസംസ്കാരത്തെ ഉയർത്തിപ്പിടിക്കുവാനുള്ള സ്വാതന്ത്ര്യം എല്ലാ മതവിഭാഗങ്ങൾക്കും അനുവദിച്ചുകൊടുത്തിട്ടുണ്ട്. അധഃകൃതവിഭാഗങ്ങളിൽപ്പെടുന്ന ജനലക്ഷങ്ങൾക്ക് പൂർണ്ണസ്വാതന്ത്ര്യവും ഉദ്ധാരണവും, നമ്മുടെ ഭരണഘടന വാഗ്ദാനം ചെയ്യുന്നു. സ്വാതന്ത്ര്യലബ്ധിക്കുമുമ്പു തന്നെ പൂർവ്വസ്മൃതികളിലുള്ള ആശയങ്ങൾക്ക് വിരുദ്ധമായി ജാതിവ്യത്യാസമില്ലാതെ എല്ലാ ജനങ്ങൾക്കും ക്ഷേത്രപ്രവേശനസ്വാതന്ത്ര്യം അനുവദിച്ചുകൊടുക്കുകയുണ്ടായി. 1936ലെ ക്ഷേത്രപ്രവേശനവിളംബരം ഇതിന്നൊരു ഉദാഹരണമാണ്.

നമ്മുടെ ഭരണഘടനയിൽ ഉയന്ന തത്വങ്ങളുണ്ടാകാം. എന്നാൽ അതു് കേവലം ഒരു പ്രമാണം മാത്രമാണ്. മഹത്തായ കാര്യങ്ങൾ ചെയ്യുവാനുള്ള തീരുമാനവും വാഗ്ദാനങ്ങളും മാത്രമാണ് ഒരു ഭരണഘടനയിലുള്ളതു്. കഴിവും പ്രാപ്തിയും സഹകരണ മനോഭാവവുമുള്ള പൗരന്മാക്കേ അതു നടപ്പാക്കുവാൻ സാധിക്കുകയുള്ളൂ. രാജ്യത്തിന്റെ ചരിത്രപരമായ പരിണാമവും ആധുനികയുഗത്തിലെ സാധ്യതകളും ശരിക്കും മനസ്സിലാക്കിയെങ്കിൽ മാത്രമേ ഭരണഘടനയിലെ ഉയന്ന ആശയങ്ങൾ ശരിക്കും നടപ്പിൽ വരുത്താൻ കഴിയൂ. അതായതു് നാം ഭാരതത്തെ അതിന്റെ പൂർണ്ണഭാവത്തിൽ മനസ്സിലാക്കണം. ഇതു തന്നെയാണ് വിവേകാനന്ദസ്വാമികൾ ചെയ്തതും, സ്വാമിജി സ്വയം ഭാരതത്തിന്റെ ഒരു സംക്ഷിപ്തരൂപമായിരുന്നുവെന്നു പറയാം. സ്വാമിജിയുടെ വ്യക്തിത്വത്തെ സിസ്റ്റർ നിവേദിത ഇപ്രകാരമാണ് പറയുന്നതു്. ('The Master as I Saw Him') "പൂർണ്ണമായും തനിക്കു തന്നെ മനസ്സിലാക്കാൻ കഴിയാത്ത എന്തോ ഒന്ന് സ്വാമിജിയുടെ സ്വഭാവത്തിലുണ്ടായിരുന്നു. സ്വന്തം മാതൃരാജ്യത്തോടുള്ള അതിരററ സ്നേഹവും അതിന്റെ ദയനീയാവസ്ഥയിൽ കടുത്ത ദുഃഖവുമായിരുന്നു അതു്. അദ്ദേഹത്തെ ഞാൻ കണ്ട കാലഘട്ടം മുഴുവൻ ഭാരതത്തെക്കുറിച്ചുള്ള ചിന്ത അദ്ദേഹത്തിന്റെ പ്രാണവായുവായിരുന്നു. അടിസ്ഥാനപരമായി അദ്ദേഹം ഒരു പ്രവർത്തകനായിരുന്നുവെന്നുള്ളതു ശരിതന്നെ. 'ദേശീയതയെക്കുറിച്ചോ,' 'ദേശീയോദ്ധാരണത്തെക്കുറിച്ചോ' സ്വാമിജിയൊരിക്കലും സംസാരിച്ചിരുന്നില്ല.

മാനുഷികതത്വത്തെ സൃഷ്ടിക്കുക അതായിരുന്നു അദ്ദേഹത്തിന്റെ മുഖ്യ ആദർശം. അദ്ദേഹം സദാ സമയവും സ്നേഹിച്ചാരാധിച്ചതു് തന്റെ മാതൃരാജ്യത്തെയായിരുന്നു. നാലുവശത്തുനിന്നും വരുന്ന ശബ്ദങ്ങളെ സ്വീകരിച്ചു് ചുററുപാടും മാറെറാലിക്കൊള്ളിക്കുന്ന, വളരെ മൃദുവായ ഒരു മണിപോലെയായിരുന്നു മാതൃരാജ്യത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിന്റെ ഹൃദയം. ഭാരതത്തിന്റെ ശക്തിയും ദൗർബല്യവും അദ്ദേഹം ശരിക്കും മനസ്സിലാക്കിയിരുന്നു. ഭൗതികമണ്ഡലങ്ങളിൽ രാഷ്ട്രം കാണിച്ച ദൗബ്ബല്യത്തിനു് അദ്ദേഹം ഒരിക്കലും മാപ്പു കൊടുത്തില്ല. എന്നാൽ ഈ തെററുകളെല്ലാം തന്റേതു കൂടിയാണെന്ന സത്യം അദ്ദേഹം ഒരിക്കലും മറച്ചുവെച്ചില്ല. ഭാരതത്തിന്റെ മഹത്വപൂർണ്ണമായ ഭാവിയെക്കുറിച്ചു് സ്വാമിജിക്കു് വ്യക്തമായ ഒരു വീക്ഷണമുണ്ടായിരുന്നു.''

## 16 ''നവീനഭാരതം ഉയിർത്തെഴുന്നേല്ക്കട്ടെ''

ഭൂതകാലത്തെ ഭാരതത്തിന്റെ മഹത്വത്തെക്കുറിച്ചു് സ്വാമിജിക്കു് ശരിയായ ബോധമുണ്ടായിരുന്നു. ആധുനിക ഭാരതത്തെ പഴയ കാലഘട്ടത്തിലേക്കു തിരിച്ചുകൊണ്ടു പോകാൻ അദ്ദേഹം ഒട്ടും തന്നെ ആഗ്രഹിച്ചില്ല. ഭൂതകാലം മഹത്തായിരുന്നു ശരിതന്നെ. എന്നാൽ ഭാവി അതിലും മഹത്താകണം – ഇതായിരുന്നു സ്വാമിജിയുടെ വീക്ഷണം. താൻ മുമ്പിൽ കാണുന്ന അധഃപതിച്ച ഭാരതം ഇല്ലാതാകുമെന്നും സാധാരണക്കാരന്റെ ഉന്നമനത്തിലൂടെ ഒരു പുതിയ ഭാരതം ഉയിർത്തെഴുന്നേല്ക്കുമെന്നും സ്വാമിജി കണ്ടു. (വി സാ. സ 7. 343–44).

''ആര്യവംശപാരമ്പര്യം പുലമ്പുന്ന, രാവും പകലും പ്രാചീന ഭാരതത്തിന്റെ കീർത്തി പാടിക്കഴിയുന്ന, ''ഞങ്ങൾ പരിശുദ്ധ തോട്ടത്തികളാണേ'' എന്നു ജാതിക്കുശുമ്പു നടിക്കുന്ന ഉച്ചവർണ്ണരായ നിങ്ങൾ ജീവിക്കുന്നുണ്ടെന്നാണോ ഭാവം? പതിനായിരം കൊല്ലം പഴക്കമുള്ള 'മമ്മികളാണു'' നിങ്ങൾ. ഇന്നത്തെ ഭാരതത്തിൽ, ആരിലെങ്കിലും ഉയിരുണ്ടെന്നു പറയാമെങ്കിൽ, അതു് ഒരു കാലത്തു 'ജീവച്ഛവങ്ങളെന്നു' പറഞ്ഞു് നിങ്ങളുടെ പൂർവ്വികർ വെറുക്കുകയും ദ്വേഷിക്കുകയും ചെയ്തിരുന്നവരിൽ മാത്രമാണു്. ഇന്നു നിങ്ങളാണു് യഥാർത്ഥ ജീവച്ഛവങ്ങൾ. നിങ്ങളുടെ വീടും വീട്ടുസാമഗ്രികളും കണ്ടാൽ വല്ല 'മ്യൂസിയ'വുമാണെന്നേ തോന്നൂ. നിങ്ങളുടെ ആചാരമര്യാദകളും നാട്യവും നടിപ്പും കണ്ടാലോ? ഏതോ മുത്തശ്ശിക്കഥ കേൾക്കും പോലെ. നിങ്ങളുമായി നേരിട്ടു കണ്ടു പരിചയപ്പെട്ടു സംഭാഷണം ചെയ്തു മടങ്ങുന്നവരുടെ മനസ്സിൽ ഏതോ ചിത്രശാല കണ്ടു മടങ്ങിയാലത്തെ പ്രതീതിയാണു് തങ്ങിനില്ക്കുക. ഈ മായാസംസാരത്തി

ലെ വാസ്തവികമായ മിഥ്യ, ഭ്രാന്തി, മരുമരീചിക, നിങ്ങളാണ്. ഉച്ചവണ്ണരായ നിങ്ങൾ! ലുങ്, ലങ്, ലിട്ട് ഇതെല്ലാംകൂടിച്ചേൎന്നുള്ള ഭൂതകാലമാണ് നിങ്ങൾ. അജീൎണ്ണതയിൽനിന്നുണ്ടായ ദുഃസ്വപ്നം കൊണ്ടു മാത്രമാണ്, നിങ്ങളെ വൎത്തമാനകാലത്തിൽ കാണുന്നതായ ബോധം ഒരുവനിലുണ്ടാകുന്നതു്. നിങ്ങളല്ലയോ ശൂന്യങ്ങൾ, ഭാവികണക്കിലെടുക്കുവാൻ വിട്ടുപോകുന്ന വണ്ണങ്ങൾ? സ്വപ്ന ലോകവാസികളായ നിങ്ങൾ അലഞ്ഞുതിരിയുന്നതെന്തിനാണ്? മൺമറഞ്ഞ ഭാരതത്തിൻെറ ചോരയും ഇറച്ചിയുമില്ലാത്ത വെറും അസ്ഥിമാത്രരായ നിങ്ങൾക്കു പൊടിഭസ്മമായി വായുവിൽ കലൎന്നു മറഞ്ഞുപൊയ്ക്കൂടേ? ഹും! നിങ്ങളുടെ അസ്ഥിമാത്രങ്ങളായ വിരലു കളിൽ പൂൎവ്വികർ നേടിവെച്ച ചില രത്നാംഗുലീയങ്ങളും, നിങ്ങളുടെ ചിഞ്ഞുനാറുന്ന ശരീരത്തോടു ചേൎത്തിപ്പിടിച്ചു സൂക്ഷിച്ചുവരുന്ന ചില പൂൎവ്വകാലത്തെ പേടകങ്ങളുമുണ്ടല്ലോ! ഇത്ര നാളും അതാൎക്കും കൈമാറാനുള്ള മുഹൂൎത്തം കിട്ടിയില്ല, അല്ല? ആംഗലേയഭരണ ത്തിൽ, നിൎബ്ബാധമായ വിദ്യാവിതരണം നടന്നുകൊണ്ടിരിക്കുന്ന ഈ കാലത്തിൽ അവയെല്ലാം അനന്തരാവകാശികൾക്കു കഴിയും വേഗം കൊടുത്തു നിങ്ങൾ ശൂന്യതയെ പ്രാപിക്കൂ. നവീനഭാരതം ഉടലെടു ക്കട്ടെ! കലപ്പയുമേന്തി കൎഷകൻെറ കുടിലിൽനിന്നു് ചെരുപ്പു കുത്തികളുടെ, മുക്കുവന്മാരുടെ, മീൻപിടുത്തക്കാരുടെ ചാളകളിൽ നിന്നു് നവീനഭാരതം ഉയിൎത്തെഴുന്നേല്ക്കട്ടെ! ഉയരട്ടെ, വഴിയരി കിൽ പാക്കും കടലയും വില്ക്കുന്നവരുടെയിടയിൽനിന്നു്, ചെറുകടക ളിൽനിന്നും അവതരിക്കട്ടെ, ചന്തകളിൽ, അങ്ങാടികളിൽ, പണി പ്പുരകളിൽ, ജോലി ചെയ്യുന്ന തൊഴിലാളികളുടെ ഇടയിൽനിന്നു്, നാട്ടിലും കാട്ടിലും മലയിലും മേട്ടിലും അദ്ധ്വാനിക്കുന്നവൎക്കിട യിൽനിന്നു് ഇവർ പ്രതികാരബുദ്ധി കൂടാതെ, ചിന്താവിലാപരഹി തരായി ആയിരമായിരമാണ്ടുകളായി, ചൂഷണം സഹിച്ചു് അത്ഭുത പൂൎവ്വമായ സഹിഷ്ണുതാനുഭൂതി നേടിയിട്ടുണ്ടു്. കാലാകാലമായി അനു ഭവിച്ച ദുഃഖഭോഗങ്ങളെ അതിജീവിച്ചു നേടിയതാണ് അവരുടെ ഒന്നുകൊണ്ടും കെട്ടടങ്ങാത്ത വീൎയ്യശക്തി. ഒരു പിടിച്ചോറുണ്ടു് ഉല കം കിട്ടുകുവാൻ കെല്പുള്ളവരാണ്, അരവയറു നിറഞ്ഞാൽ അവ രുടെ ശക്തി ത്രൈലോക്യം ജയിക്കും. ഓരോരുത്തനും ഓരോ രക്ത ബീജാസുരനാണ്. കൂടാതെ, മൂന്നുലകവും തേടിയാൽ കിട്ടാത്ത അത്യദ്ഭുതസദാചാരശുദ്ധിയും ബലവും ഇവൎക്കുണ്ടു്. എന്തൊരു ശാന്തി, പ്രീതി; എന്തൊരു സ്നേഹം! മുറുമുറുപ്പു കൂടാതെ രാവും പകലും വേല ചെയ്‌വാനുള്ള കഴിവും, വേണ്ടേടത്തു സിംഹപരാക്രമവും. പ ഴഞ്ചൻ പ്രേതങ്ങളേ, ഇതാ നിങ്ങളുടെ മുമ്പിൽ നില്ക്കുന്നു ഉത്തരാധി കാരിയായ നാളത്തെ ഭാരതം. നിങ്ങളുടെ രത്നപേടകങ്ങൾ, മാണി ക്യമോതിരങ്ങൾ, ഇവൎക്കു സമൎപ്പിക്കൂ, കഴിയും വേഗത്തിൽ. എന്നിട്ടു

നിങ്ങൾ ഇങ്ങിനി കാണാതവണ്ണം, വായുവിൽ ലയിച്ചു മറയൂ. നിങ്ങൾ സ്ഥലമൊഴിഞ്ഞാൽ, അന്നിമിഷത്തിൽ, കേൾക്കാം, ത്രൈലോക്യം കിടുക്കുന്ന, മേഘഗർജ്ജനം പോലുള്ള "വാഹ് ഗുരു കി ഫതേ" എന്നുള്ള നവീനഭാരതത്തിന്റെ പ്രഭാതഭേരീനാദം." സ്ക്കൂളുകളിലും സർവ്വകലാശാലകളിലും ലഭിക്കുന്ന വിദ്യാഭ്യാസത്തിനു പുറമേ വിവേകാനന്ദസ്വാമികളുടെ ആശയങ്ങളിൽ നിന്നും പ്രചോദനം നേടിയ, അഭ്യസ്തവിദ്യരായ പൗരന്മാരുടെ സംഘടിത പ്രയത്നത്തെ ആശ്രയിച്ചിരിക്കുന്നു ഈ നവീനഭാരതത്തിന്റെ ഉദയം. മതമെന്നു പറഞ്ഞാൽ ആദ്ധ്യാത്മികതയുടെ ശാസ്ത്രവും പ്രായോഗികമായ കാര്യക്ഷമതയും സ്വഭാവരൂപീകരണവുമാണെന്നു് സ്വാമിജി പഠിപ്പിക്കുന്നു. ശരിയായ ശാസ്ത്രാന്വേഷണത്തിന്റെ ലക്ഷ്യം സത്യസാക്ഷാൽക്കാരവും മനുഷ്യരാശിയുടെ നന്മയുമാണെന്നാണു് സ്വാമിജിയുടെ മതം. അപ്രകാരമുള്ള വിദ്യാഭ്യാസം മസ്തിഷ്കത്തിന്റേയും ഹൃദയത്തിന്റേയും വളർച്ചയ്ക്കു് സഹായകമാണു്. ഇന്നു് ഭാരതത്തിൽ പലരും ഇടുങ്ങിയ ചിന്താഗതിക്കാരാണു്. നാം സ്വയം ഹിന്ദുവെന്നും, മുസ്ലീമെന്നും, ക്രിസ്ത്യാനിയെന്നും, ശിഖനെന്നും കരുതുന്നു. എന്നാൽ നമ്മുടെ മനസ്സു് ഇടുങ്ങിയതാണു്. സ്വാമിജിയുടെ സന്ദേശങ്ങളിൽനിന്നും പ്രചോദനം ഉൾക്കൊള്ളുകയാണെങ്കിൽ ഈയവസ്ഥയ്ക്കു മാററം വരും. തന്റെ പ്രഭാഷണങ്ങളിലൂടെയും എഴുത്തുകളിലൂടെയും വളർച്ച മുട്ടി നില്ക്കുന്ന പഴയ വ്യവസ്ഥിതിയെ സ്വാമിജി ചോദ്യം ചെയ്തു. അദ്ദേഹത്തിന്റെ പല വാക്യങ്ങളും ഞാൻ പലയിടങ്ങളിലായി ഉദ്ധരിച്ചിട്ടുണ്ടു്.

## 17 സാമൂഹ്യപരിവർത്തനവും മാർഗ്ഗവും: ബ്രാഹ്മണാദർശം,

നൂററാണ്ടുകളായി നിലനിന്ന ചൈതന്യമററ, ജഡപ്രായമായ മതാചാരങ്ങളും വളർച്ചമുരടിച്ച സാമൂഹ്യവ്യവസ്ഥിതിയും മാറി പുരോഗമനാത്മകമായ ഒരു പുതിയ വ്യവസ്ഥിതി ഇന്നു് രൂപംകൊണ്ടുവരികയാണു്. വിപ്ലവകരമായ ഈ പരിണാമം വിജയിക്കണമെങ്കിൽ സ്വതന്ത്രചിന്താഗതിയുള്ള, ജനാധിപത്യചിന്താഗതിയും സ്വഭാവശുദ്ധിയുമുള്ള സ്ത്രീപുരുഷന്മാർ സംഘടിതമായി പ്രവർത്തിക്കണം. അപ്രകാരം സ്വതന്ത്രചിന്താഗതിയും അർപ്പണമനോഭാവവും സ്വഭാവശുദ്ധിയുമുള്ള ഒരു ജനതയെ വാർത്തെടുക്കുകയാണു് എല്ലാ മതങ്ങളുടെയും പരമലക്ഷ്യം. "വികാസം ജീവിതവും, സങ്കോചം മരണവുമാണെ"ന്നാണു് വിവേകാനന്ദസ്വാമികൾ ഒരു സന്ദർഭത്തിൽ പറഞ്ഞതു്. നൂററാണ്ടുകളായി ഒരു രാഷ്ട്രമെന്ന നിലയ്ക്കു് നാം സങ്കോചിക്കുകയായിരുന്നു. ഇന്നു്, ഈ ആധുനികയുഗത്തിൽ നാം വളരുവാൻ, വികസിക്കുവാൻ ആരംഭിച്ചിരിക്കുകയാണു്. ആധുനിക

ഭാരതത്തിൻെറ ഉദ്ഭവത്തിനടിസ്ഥാനം നമ്മുടെ വേദാന്തതത്ത്വശാസ്ത്രമാണ്. സാമൂഹ്യപരിവത്തനമെന്ന പ്രക്രിയയുടെ ഒരു വഴികാട്ടിയാണ് ഈ വേദാന്തജീവിതദശ്നം എന്നു പറയാം. വേദാന്തത്തിൻെറ വീക്ഷണത്തിൽ എല്ലാ സാമൂഹ്യപരിവത്തനവും മനുഷ്യൻെറ ആദ്ധ്യാത്മികസ്വാതന്ത്ര്യം എന്ന ആശയത്തെ സഫലീകരിക്കുവാൻ സഹായിക്കുന്നതായിരിക്കണം.

ഭാരതത്തിലെ സാമൂഹ്യശാസ്ത്രത്തിൽ എല്ലാ ആത്മീയമൂല്യങ്ങളുടേയും പ്രതീകമായ ബ്രാഹ്മണസങ്കല്പം ഉരുത്തിരിഞ്ഞുവന്നു. ഇതു് പ്രത്യക്ഷമായോ പരോക്ഷമായോ എല്ലാ സമൂഹങ്ങളിലും കണ്ടുവരുന്ന സാവ്വലൗകികവും അതേസമയം അത്യന്തം സുദുർല്ലഭവുമായ ഒരു ജീവിതതത്ത്വശാസ്ത്രമാണ്. കേവലം ശാരീരികമായ മനുഷ്യസങ്കല്പത്തിൽനിന്നും അത്യന്തം വ്യത്യസ്തമായൊരു ആശയമാണിതു്. ജാതിവ്യവസ്ഥയെ അടിസ്ഥാനമാക്കിയുള്ള 'ബ്രാഹ്മണ'സങ്കല്പത്തിൽ നിന്നും തികച്ചും വ്യത്യസ്തമാണിതു്. ഒരു പ്രത്യേകവിഭാഗം എല്ലാ വിശേഷാധികാരങ്ങളും കുത്തകയാക്കിവെച്ചുകൊണ്ടിരിക്കുന്ന ഒരു വ്യവസ്ഥിതിയല്ല ഇതു്. യഥാത്ഥബ്രാഹ്മണൻ യാതൊരു വിശേഷാധികാരങ്ങളും ആവശ്യപ്പെടുന്നില്ലെന്നു മാത്രമല്ല, ത്യാഗം, സത്വഗുണം എന്നിവയുടെ പ്രതീകവുമാണ്. അപ്രകാരമുള്ള ബ്രാഹ്മണാദശ്ത്തെ ബുദ്ധനും വിവേകാനന്ദസ്വാമികളുമെല്ലാം അങ്ങേയററം പുകഴ്ത്തുകയാണ് ചെയ്തിട്ടുള്ളതു്.

'ബ്രാഹ്മണൻ മനുഷ്യനു സങ്കല്പിക്കാവുന്ന ഏററവും ഉദാത്തമായ സങ്കല്പമാണെന്നു സമത്ഥിച്ചുകൊണ്ടു് യാജ്ഞവല്ക്യൻ ഗാഗ്ഗിയോടു പറയുന്നതായി ബൃഹദാരണ്യകോപനിഷത്തിൽ കാണാവുന്നതാണ്: (3 – 8 – 10)

''യോ വാ ഏതദക്ഷരം ഗാഗ്ഗ്യവിദിത്വാസ്മാത് ലോകാത് പ്രൈതി സ കൃപണഃ, അഥ യ ഏതദക്ഷരം ഗാഗ്ഗി വിദിത്വാസ്മാല്ലോകാത് പ്രൈതി സ ബ്രാഹ്മണഃ''

'അല്ലയോ ഗാഗ്ഗി, ഈ അക്ഷരത്തെ അറിയാതെ ആരാണോ ഈ ലോകത്തിൽനിന്നും മരിച്ചുപോകുന്നതു് അവൻ കൃപണനാകുന്നു. പിന്നെ ആരാണോ ഈ അക്ഷരത്തെ അറിഞ്ഞതിനുശേഷം ഈ ലോകത്തിൽ നിന്നു പോകുന്നതു് അവൻ ബ്രാഹ്മണനാകുന്നു.'

എല്ലാ കുത്തകാധികാരങ്ങളേയും വിശേഷാധികാരങ്ങളേയും തകക്കുന്ന ഒരു ജീവിതതത്ത്വശാസ്ത്രമായിട്ടാണ് വിവേകാനന്ദസ്വാമികൾ അദ്വൈതദശ്നത്തെ കണ്ടതു്. (C. W. S. V. I 423—425)

അതുകൊണ്ടു് വേദാന്തത്തിൻെറ ലക്ഷ്യം എല്ലാ വിശേഷാധികാരങ്ങളെയും ഇല്ലാതാക്കുക എന്നുള്ളതാണ്. ഏററവും ബുദ്ധിമുട്ടു

ള്ളൊരു കാര്യമാണതു്. സത്യം പറഞ്ഞാൽ അദ്വൈതദശ്നത്തിനു് ജന്മം കൊടുത്ത ഈ രാജ്യത്തുതന്നെ ഈ ലക്ഷ്യം നേടിയെടുക്കുവാൻ കഴിഞ്ഞിട്ടില്ല. വിശേഷാധികരങ്ങളുടെതായ ഒരു ദേശമുണ്ടെങ്കിൽ അതു് അദ്വൈതദശ്നത്തിനു് ജന്മം കൊടുത്ത ഈ ഭാരതദേശം തന്നെയാണു്. ഇവിടെ പണത്തിനു വലിയ സ്ഥാനമില്ല, ശരി തന്നെ. എന്നാൽ ആദ്ധ്യാത്മികത, ജന്മം എന്നീ ഘടകങ്ങളെ അടിസ്ഥാനമാക്കിയുള്ള വിശേഷാധികാരങ്ങൾ എവിടെയും കാണാം.'

വേദാന്തത്തെ അടിസ്ഥാനമാക്കിയുള്ള ഒരു സാന്മാഗ്ഗികതാശാസ്ത്രം ഏതാനും നൂററാണ്ടുകളോളം ഇവിടെ പ്രചരിക്കുകയുണ്ടായി. ബുദ്ധമതത്തിൻെറ കാലഘട്ടമാണിവിടെ ഞാനുദ്ദേശിക്കുന്നതു്. ബുദ്ധൻെറ ഉപദേശങ്ങളിൽ ഏററവും ശ്രദ്ധേയമായി എനിക്കു തോന്നിയിട്ടുള്ളതു് ഇവയാണു് 'അങ്ങു് ജാതിവ്യവസ്ഥയെ ഇല്ലാതാക്കിയവനാണു്; അങ്ങു് വിശേഷാധികാരങ്ങളെ ഉന്മൂലനാശം ചെയ്തവനാണു്. അങ്ങു് മാനവൈകൃത്തിൻെറ പ്രവാചകനാകുന്നു.'

മദ്ധ്യകാലത്തിൽ ജീവിച്ചിരുന്ന ഗുരുനാനാക്കും, ആധുനികയുഗത്തിൽ ജീവിച്ചിരുന്ന മഹാത്മാഗാന്ധിയും ബ്രാഹ്മണാദശ്ത്തിൻെറ യഥാത്ഥ പ്രതീകങ്ങളായിരുന്നു.

ഭാരതത്തിൽ എല്ലാ യുഗങ്ങളിലും എല്ലാ ജനവിഭാഗങ്ങളിലും —ചെരുപ്പുകുത്തികരം, ക്ഷുരകന്മാർ, നെയ്ത്തുകാർ, തുന്നൽക്കാർ, വീട്ടമ്മമാർ, കൃഷിക്കാർ എന്നിങ്ങനെ എല്ലാ ജാതികളിലും — മനുഷ്യത്വത്തിൻെറ ഏററവും ഉദാത്തമായ നിലയിലേയ്ക്കുയന്ന മഹാന്മാരും മഹതികളും ഉണ്ടായിട്ടുണ്ടു്. അവരെല്ലാം തമസ്സിനേയും രജസ്സിനേയും അതിക്രമിച്ചു് സത്വഗുണത്തിൻെറ നിലയിലെത്തിയവരായിരുന്നു. 'ധമ്മപദ' എന്ന പ്രസിദ്ധമായ ബൗദ്ധഗ്രന്ഥത്തിൽ 'ബ്രാഹ്മണവഗ്ഗം' എന്ന അദ്ധ്യായത്തിൽ 'ബ്രാഹ്മണൻ' എന്ന ആദശ്പുരുഷനെ പ്രകീത്തിച്ചുകൊണ്ടു് ബുദ്ധൻ ഇപ്രകാരം പറയുന്നതായി കാണുന്നു: (ധമ്മപദം – അദ്ധ്യായം 26 ശ്ലോകം 3, 4, 23, 40)

യസ്സ പാരം അപാരം വാ പാരാ — പാരം ന വിജ്ജതി;
വീതദ്ദരം വിസന്നുത്തം തമഹം ബ്രൂമി ബ്രാഹ്മണം.

ഭയം ബന്ധനം തുടങ്ങിയവയിൽ നിന്നും മോചനം നേടിയവനും ഒന്നിലും പെടാത്തവനും ഒന്നിനോടും രാഗദ്വേഷമില്ലാത്തവനുമാരോ അവനെയാണു് ഞാൻ ബ്രാഹ്മണൻ എന്നു വിളിക്കുക.

ജ്ഞായിം വിരഹം ആസീനം കതകിച്ചം അനാസവം
ഉത്തമത്തം അനുപത്തം തമഹം ബ്രൂമി ബ്രാഹ്മണം.

പുനജ്ജന്മമില്ലാത്തവനും ധ്യാനനിരതനും രാഗദ്വേഷങ്ങളില്ലാത്തവനും സ്ഥിരതയുള്ളവനും, സ്വധമ്മം അനുഷ്ഠിച്ചവനും, പാപ

രഹിതനും പരമമായ മുക്തി പ്രാപിച്ചവനും ആരാണോ അവനെയാണ് ഞാൻ ബ്രാഹ്മണനെന്നു വിളിക്കുക.

നിധായ ദണ്ഡം ഭൂതേഷു തസേസു ഥാവരേഷു ച
യോ ന ഹന്തി ന ഘാതേതി തമഹം ബ്രൂമി ബ്രാഹ്മണം.

സ്ഥാവരങ്ങളും ജംഗമങ്ങളുമായ ജീവജാലങ്ങളെയൊന്നിനേയും ഒരിക്കലും ഉപദ്രവിക്കാത്തവനും നേരിട്ടോ പരോക്ഷമായോ ഒന്നിനേയും ഒരിക്കലും വധിക്കാത്തവനും ആരാണോ അവനെ ഞാൻ ബ്രാഹ്മണനെന്നു വിളിക്കും.

ഉസഭം പവരം വീരം മഹേശിം വിജ്ജിതാവിനം
അനേജം നഹാതകം ബുദ്ധം തമഹം ബ്രൂമി ബ്രാഹ്മണം.

നിർഭയനും, കുലീനസ്വഭാവമുള്ളവനും, വീരനും, സർവ്വജ്ഞനും മരണത്തെ അതിക്രമിച്ചവനും പാപരഹിതനും ജ്ഞാനിയുമായവനാരോ അവനെ ഞാൻ ബ്രാഹ്മണനെന്നു വിളിക്കുന്നു.

അങ്ങനെയുള്ള ഒരു യഥാർത്ഥബ്രാഹ്മണനെ സ്മൃതികാരനായ മനു ഇപ്രകാരം കീർത്തിക്കുന്നു. (മനുസ്മൃതി — 1. 99) ഈ ശ്ലോകം വിവേകാനന്ദസ്വാമികളും ഉദ്ധരിക്കുന്നുണ്ട്:

ബ്രാഹ്മണോ ജായമാനോ ഹി പൃഥിവ്യാമധിജായതേ
ഈശ്വരഃ സർവ്വഭൂതാനാം ധർമ്മകോശസ്യ ഗുപ്തയേ.

ജന്മനാ തന്നെ ബ്രാഹ്മണൻ ഭൂമിയിൽ ശ്രേഷ്ഠനാകുന്നു. ധർമ്മനിധി കാത്തു രക്ഷിക്കുന്ന ബ്രാഹ്മണൻ സർവ്വജീവികളുടെയും നാഥനാകുന്നു.'

1897ൽ കുംഭകോണത്തുവെച്ച് 'വേദാന്തപരിപാടി' എന്ന വിഷയത്തെക്കുറിച്ച് പ്രസംഗിക്കുമ്പോൾ ബ്രാഹ്മണനെ മാതൃകാപുരുഷനായി ചിത്രീകരിച്ചുകൊണ്ട് സ്വാമിജി ഇപ്രകാരം പറയുകയുണ്ടായി. (വി. സാ. സ III 88 — 90)

'ക്ഷണികമായ വല്ല സാമുദായികപരിഷ്കാരവും പ്രസംഗിക്കാൻ എനിക്കാവില്ല. ദോഷങ്ങൾ പരിഹരിക്കാൻ ശ്രമിക്കയുമല്ല ഞാൻ, നിങ്ങളോടു ഞാൻ ആവശ്യപ്പെടുന്നതു മുന്നോട്ടു നീങ്ങാനാണ്; നമ്മുടെ പൂർവ്വികർ പൂർണ്ണമായി സംവിധാനം ചെയ്ത ആ മാനുഷികപുരോഗതിയുടെ പരിപാടി പ്രായോഗികമായി തികച്ചും സാക്ഷാത്ക്കരിക്കാനാണ്. വേദാന്തത്തിന്റെ ആദർശമായ മനുഷ്യൈക്യവും മനുഷ്യന്റെ കൂടെപ്പിറപ്പായ ദിവ്യത്വവും കൂടുതൽ കൂടുതലായി സാക്ഷാത്ക്കരിക്കാൻ നിങ്ങൾ യത്നിക്കണമെന്നേ എനിക്കു നിങ്ങളോടു പറയാനുള്ളു.'

'നമ്മുടെ പൂർവ്വികരുടെ മാതൃകാപുരുഷൻ ബ്രാഹ്മണനായിരുന്നു. നമ്മുടെ ഗ്രന്ഥങ്ങളിലെല്ലാം തല നിവർത്തിപ്പിടിച്ചു നില്ക്കുന്നതു ബ്രാഹ്മണനെന്ന ആദർശമാണ്. യൂറോപ്പിൽ പ്രഭുപ്രഭാവനായ കാർഡിനലുണ്ട്. അദ്ദേഹം കഠിനമായി പ്രയത്നിക്കുകയും ആയിരക്കണക്കിനു പവൻ ചെലവിടുകയും ചെയ്യുന്നു സ്വപൂർവ്വികരുടെ ആഭിജാത്യം സ്ഥാപിച്ചെടുക്കുവാൻ. കുന്നിൻപുറത്തു പാർത്തു ചോട്ടിലൂടെ കടന്നുപോകുന്ന ആളുകളുടെ മേൽ തക്കത്തിൽ ചാടിവീണു കവർച്ച നടത്തുന്ന ഭയങ്കരനായ വല്ല നിപീഡകനിൽനിന്നുമാണ് സ്വവംശം ഉളവായതെന്നു സമർത്ഥിച്ചേ അദ്ദേഹം തൃപ്തിയടയൂ...നേരേ മറിച്ച് ഭാരതത്തിൽ രാജാഗ്രഗണ്യർപോലും സ്വകുലസ്ഥാപകരായി കൗപീനധാരികളും വനവാസികളും കന്ദാശനന്മാരും വേദാദ്ധ്യായികളുമായ വല്ല പുരാതനഋഷിമാരെയും കണ്ടെത്താൻ വെമ്പുകയാണ്. അവിടേക്കാണ് ഭാരതത്തിലുള്ള രാജാക്കന്മാർ കുലക്കൂടസ്ഥരെ തിരക്കിപ്പോകുന്നതു്''

'അതിനാൽ മററുള്ളവരുടേതിൽനിന്നു ഭിന്നമാണ് നമ്മുടെ ആഭിജാത്യാദർശം. ആദ്ധ്യാത്മികസംസ്കൃതിയും ത്യാഗശീലവുമുള്ള ബ്രാഹ്മണനാണ് നമ്മുടെ ആദർശം. ബ്രാഹ്മണാദർശമെന്നതുകൊണ്ട് എന്താണ് ഞാൻ അർത്ഥമാക്കുന്നതെന്നോ! പ്രാപഞ്ചികത ഒട്ടുമില്ലാതെ തനി പ്രാജ്ഞത തികഞ്ഞ ബ്രാഹ്മണത്വമെന്നാണെന്റെ വിവക്ഷ. അതാണ് ഹിന്ദുജാതിയുടെ ആദർശം. ബ്രാഹ്മണൻ നിയമപരതന്ത്രനല്ലെന്നും നിയമാതീതനാണെന്നും രാജവിധേയനല്ലെന്നും ഹന്തവ്യനല്ലെന്നും പ്രഖ്യാപിച്ചിട്ടുള്ളതു നിങ്ങൾ കേട്ടിട്ടില്ലേ? അതു തികച്ചും ശരിയാണ്. സ്വാർത്ഥപ്രേരിതന്മാരും മൂഢന്മാരും ഇതിന്മേൽ ചൊരിയുന്ന വെളിച്ചത്തിലല്ല ഇതു ധരിക്കേണ്ടതു്; സത്യവും ആദിമവുമായ വേദാന്തസങ്കല്പത്തിന്റെ പ്രകാശത്തിൽ വേണം. സ്വാർത്ഥമെല്ലാം നിഹനിച്ച്, പ്രാജ്ഞതയും പ്രാഭവവും കൈവരുത്താനും പരത്താനുമായി ജീവിക്കുന്നവൻ, യത്നിക്കുന്നവൻ ആണ് ബ്രാഹ്മണനെങ്കിൽ ഒരു രാജ്യത്തു് അത്തരം ബ്രാഹ്മണർ മാത്രമാണ് ജീവിക്കുന്നതെങ്കിൽ ആദ്ധ്യാത്മികതയും ധർമ്മനിഷ്ഠയും നന്മയുമുള്ള സ്ത്രീപുരുഷന്മാരാണ് നിവസിക്കുന്നതെങ്കിൽ ആ രാജ്യം നിയമങ്ങൾക്കെല്ലാം മുകളിൽ അപ്പുറത്തുവർത്തിക്കുന്നു എന്നു കരുതുന്നതു് അദ്ഭുതമാണോ? അവരെ ഭരിക്കാൻ പോലീസും പട്ടാളവും വേണമോ? അവരെ ഭരിക്കാൻ ആരെങ്കിലും വേണമോ? അവർ ഒരു ഭരണകൂടത്തിനു വഴങ്ങുന്നതെന്തിന്? അവരെല്ലാവരും സത്തുക്കളും അഭിജാതരുമാണ്. ഈശ്വരന്റെ ആളുകളത്രേ അവർ.....മഹാഭാരതത്തിൽ നിന്നു ധരിക്കാം ആദിയിൽ ലോകത്തിലെങ്ങും ബ്രാഹ്മണരേ ഉണ്ടായിരുന്നുള്ളു എന്ന്. അവർ അധഃപതിച്ചു തുടങ്ങിയപ്പോൾ പല

ജാതികളായി പിരിഞ്ഞു. കാലചക്രം കറങ്ങി മുഴമിക്കുമ്പോാം വീണ്ടും അവരൊക്കെ ആദിമമായ ബ്രാഹ്മണ്യത്തിലേയ്ക്കു മടങ്ങും, ഇപ്പോാം കാലചക്രം തിരിഞ്ഞുകറങ്ങുകയാണ്. ഈ വസ്തുതയിലേയ്ക്ക് നിങ്ങളുടെ ശ്രദ്ധയെ ഞാൻ ക്ഷണിക്കുന്നു. അതിനാൽ ജാതിപ്രശ്നത്തിനു നമ്മുടെ സമാധാനം ഇപ്പോാംതന്നെ ഉയന്നവരെ കീഴോട്ടു വലിച്ചിഴക്കലെല്ല, തിന്നും കുടിച്ചും മത്തുപിടിച്ചു നടക്കയല്ല നമ്മുടെ പരിമിതികളിൽനിന്ന് വെളിയിൽച്ചാടി കൂടുതൽ ഭോഗങ്ങാം കയ്യടക്കയുമല്ല, മറിച്ച് നാമോരോരുത്തനും വേദാന്തമതത്തിൻെറ നിദ്ദേശങ്ങളെ നിവ്വഹിക്കുകൊണ്ട് ആദ്ധ്യാത്മികതയിൽ ചെന്നെത്തുകകൊണ്ട് മാതൃകാബ്രാഹ്മണരാകകൊണ്ട് ആണ് അതു കൈവരുത്തേണ്ടതു്. നിങ്ങാം ആര്യന്മാരാകട്ടെ അനാര്യന്മാരാകട്ടെ ഋഷികളോ ബ്രാഹ്മണരോ ഏററവും താഴ്ന്ന ജാതിയിൽപ്പെട്ടവരോ ആകട്ടെ—നിങ്ങളോരോരുത്തനും നമ്മുടെ പൂവ്വികന്മാർ ഒരു ധമ്മം നിദ്ദേശിച്ചിട്ടുണ്ട്. നിങ്ങളോടൊക്കെയുള്ള ആജ്ഞ ഒന്നാണ്; എല്ലാവരും അവിശ്രാന്തം പുരോഗമിക്കണം. അത്യുത്കൃഷ്ടനായ മനുഷ്യൻ മുതൽ ഏററവും താണ പറയൻവരെ ഈ രാജ്യത്തുള്ളവരെല്ലാം മാതൃകാബ്രാഹ്മണരാകാൻ യത്നിക്കണം; ആകണം. ഈ വേദാന്തദശനം പ്രായോഗികമാകുക ഇവിടെ മാത്രമല്ല, ലോകത്തെവിടേയും പ്രയോഗാഹമാണ്. നമ്മുടെ ജാതിവ്യവസ്ഥയുടെ ആദശം ആ വിധത്തിലാണ്. ആദ്ധ്യാത്മികമനുഷ്യത്വത്തിൻെറ ആ മികച്ച ആദശം സാക്ഷാത്ക്കരിക്കത്തക്കവണ്ണം മനുഷ്യരാശിയെ ആസകലം പതുക്കെ, മയത്തിൽ, ഉയത്തുകയാണ് ലക്ഷ്യം. ആദ്ധ്യാത്മികമനുഷ്യനു് ഒന്നിനോടും എതിപ്പില്ല; അയാാം ശാന്തനും, സ്ഥിരനും ആരാധനപരനും ശുദ്ധനും ധ്യാനാസക്തനുമാണ്. ആ ആദശത്തിലത്രേ ഈശ്വരൻ കുടികൊള്ളുന്നതു്.

'ഈയൊരു കാര്യം നിങ്ങളെല്ലാം ഓമ്മിക്കണം. ഈ രാജ്യത്തിലെ സ്ഥാപനങ്ങളേക്കാളും വ്യവസ്ഥിതിയേക്കാളും ഉദാത്തമായ ലക്ഷ്യങ്ങളും തത്ത്വസംഹിതകളുമുള്ള വ്യവസ്ഥിതികളും സ്ഥാപനങ്ങളും വേറെയൊരിടത്തും കാണുകയില്ല.'

ധമ്മം, അത്ഥം, കാമം, മോക്ഷം എന്നിങ്ങനെയുള്ള പുരുഷാത്ഥസങ്കല്പം ഭാരതീയപാരമ്പയ്യമനുസരിച്ചുള്ള ബ്രാഹ്മണത്വസങ്കല്പത്തിനു് ഊന്നൽ കൊടുക്കുന്നു. സാമൂഹ്യാഭിവൃദ്ധിയെ പ്രതിനിധാനം ചെയ്യുന്ന അഭ്യുദയം, വ്യക്തിപരമായ ആദ്ധ്യാത്മികപുരോഗതിയെ കുറിക്കുന്ന നിഃശ്രേയസം എന്നീ ആശയങ്ങാം ഭാരതീയസാംസ്കാരികപാരമ്പയ്യത്തിൻെറ സവിശേഷതകളാണ്. ഈ അഭ്യുദയ നിഃശ്രേയസങ്ങളിൽ ധമ്മാത്ഥകാമമോക്ഷങ്ങളെല്ലാം അടങ്ങിയിരിക്കുന്നു. ഭാരതത്തിലെ സാമൂഹ്യശാസ്ത്രമനുസരിച്ച് ഒരു സമൂഹം ശരിക്കും

അഭിവൃദ്ധിപ്പെടണമെങ്കിൽ അർത്ഥകാമങ്ങൾ ധർമ്മത്തിന്റെ നിയന്ത്രണത്തിലായിരിക്കണം. അങ്ങനെയുള്ള ഒരു വ്യവസ്ഥിതിയിൽ സ്വാഭാവികമായും സമൂഹം നാലാമത്തെ പുരുഷാർത്ഥത്തിലേയ്ക്കുയരും. ആദ്യത്തെ മൂന്നു പുരുഷാർത്ഥങ്ങളെ അതായത് ധർമ്മാർത്ഥകാമങ്ങളെ 'ത്രിവർഗ്ഗം' എന്നാണ് പറഞ്ഞുവരുന്നത്. ഏതൊരു സമൂഹത്തിലും ഈ മൂന്നു പുരുഷാർത്ഥങ്ങൾ ഒരുമിച്ചു നിലനില്ക്കുന്നു. ആധുനികഭാഷയിൽ 'ഭൗതികവളർച്ച' എന്നു വിളിക്കുന്നത് ഇതിനെയാണ്. എന്നാൽ വേദാന്തമതമനുസരിച്ച് 'ത്രിവർഗ്ഗം' മോക്ഷമെന്ന പരമപുരുഷാർത്ഥത്തിന്റെ ഭൗതികവശം മാത്രമാണ്. ഈ നാലുപുരുഷാർത്ഥങ്ങളേയും വേണ്ടവിധം പ്രയോഗത്തിൽ വരുത്തുമ്പോൾ ബ്രാഹ്മണത്വം എന്ന ആദർശത്തിലേയ്ക്ക് സമൂഹം പുരോഗമിക്കുന്നു. അപ്പോൾ സ്വാഭാവികമായും സമൂഹത്തിൽ ഈ ആദർശം വ്യക്തിജീവിതത്തിലും സാമൂഹ്യജീവിതത്തിലും പ്രയോഗത്തിൽകൊണ്ടുവരുന്ന ശ്രേഷ്ഠപുരുഷന്മാർ വളർന്നുവരുന്നു. അങ്ങനെയാണ് അഹിംസ, മാനവികത എന്നീ ആശയങ്ങളിലൂന്നിയ ഒരു സമൂഹം രൂപം കൊള്ളുന്നത്.

## 18 ബ്രാഹ്മണാദർശം 20-ാം നൂററാണ്ടിലെ ജീവശാസ്ത്രത്തിന്റെ കാഴ്ചപ്പാടിൽ

20-ാം നൂററാണ്ടിൽ പരിണാമസിദ്ധാന്തത്തിലുണ്ടായിട്ടുള്ള പുതിയ കാഴ്ചപ്പാടിൽ ഭാരതീയപാരമ്പര്യത്തിലെ മാനുഷികവികാസശാസ്ത്രത്തിന്റെ സ്വാധീനം തെളിഞ്ഞുകാണാം. ആധുനിക ജീവശാസ്ത്രത്തിന്റെ വെളിച്ചത്തിൽ ബ്രാഹ്മണാദർശത്തെ അപഗ്രഥിക്കാവുന്നതാണ്. മനുഷ്യന്റെ നിലയിൽനിന്നങ്ങോട്ട് പരിണാമം കേവലം ജൈവശാസ്ത്രപരമല്ല, മാനസികവും സാമൂഹികവും കൂടിയാണ്. പ്രകൃതി മനുഷ്യനു തന്നിട്ടുള്ള വളരെ സൂക്ഷ്മമായ ഒരു ഉപകരണമാണ് മസ്തിഷ്കം. ഇതിന്റെ സഹായത്താൽ മനുഷ്യനു അവനാവശ്യമുള്ള എന്തുപകരണങ്ങളും കണ്ടുപിടിക്കുകയും അവയുടെ ഉപയോഗംകൊണ്ട് ശാരീരികതലത്തിൽനിന്നും മാനസികവും സാമൂഹ്യവുമായ തലത്തിലേയ്ക്കുയരുവാനും കഴിയും. അതുകൊണ്ട് മനുഷ്യന്റെ നിലയിൽ പരിണാമം കേവലം ശാരീരികം മാത്രമല്ല, മാനസികവും സാമൂഹികവും കൂടിയാണെന്നാണ് ആധുനികജൈവശാസ്ത്രം പറയുന്നത്. പരിണാമം മനുഷ്യനെ കേവലം ശാരീരികമായ നിലയിൽനിന്നും ഉയർത്തി സർവ്വജീവജാലങ്ങളോടും -മനുഷ്യരോടും ഇതരജീവികളോടും- സഹതാപത്തോടും സ്നേഹത്തോടും കൂടി പെരുമാറുവാൻ കഴിവുള്ളവനാകണം. ഇതാണ് മാനസികവും സാമൂഹികവുമായ പരിണാമം കൊണ്ടു് നാമുദ്ദേശിക്കുന്നത്. എത്ര മനോഹരമായ ഒരാശയം! ഇതു് നമ്മുടെ വേദാന്തദർശനവുമായി ഒത്തുപോകുന്നതുമാണ്. കേവലം ശാരീരികമായ അടിസ്ഥാനമാണുള്ളതെ

കിലും ആന്തരികമായ വളർച്ചയിലൂടെ വർഗ്ഗപരവും ഭാഷാപരവും മതപരവുമായ പരിമിതികളെ അതിക്രമിച്ചു വളരുവാനുള്ള കഴിവു് മനുഷ്യനു മാത്രമേയുള്ളു. മനുഷ്യന്റെ ആവിർഭാവത്തിനുമുമ്പു് അളവു് അല്ലെങ്കിൽ വ്യാപ്തിയായിരുന്നു പരിണാമമെന്ന പ്രക്രിയയുടെ മാനദണ്ഡം. എന്നാൽ മനുഷ്യന്റെ ആവിർഭാവത്തിനുശേഷം ഗുണമാണു് പരിണാമത്തിന്റെ മാനദണ്ഡം. നമുക്കു് എന്തു സ്വന്തമായുണ്ടു് എന്നതല്ല, എത്രത്തോളം വളർന്നിട്ടുണ്ടു് എന്നുള്ളതാണു് ഇവിടെ അടിസ്ഥാനമായ ഘടകം. 1959ൽ സർ. ജൂലിയൻ ഹക്സലി ഡാർവിൻ ശതാബ്ദിയാഘോഷത്തോടനുബന്ധിച്ചു നടന്ന സമ്മേളനത്തിൽ ചെയ്ത പ്രഭാഷണത്തിൽ ഇപ്രകാരം പറയുകയുണ്ടായി. ('Evolution after Darwin- Vol - III - Chicago university Press -: 258):

"വ്യക്തികൾക്കും സമൂഹത്തിനും കൂടുതൽ കൂടുതൽ നേട്ടങ്ങളും സാഫല്യവുമുണ്ടാക്കുക എന്നുള്ളതാണു് മനുഷ്യന്റെ ജീവിതലക്ഷ്യം എന്ന തത്വം നാം ഒരിക്കൽ അംഗീകരിച്ചാൽ ക്ഷുദ്രമായ പ്രായോഗികതാവാദം അസ്ഥാനത്താകും. മനുഷ്യന്റെ പ്രാഥമികാവശ്യങ്ങൾ നിറവേററുന്നതിനു് കൂടുതൽ കൂടുതൽ ഉല്പാദനം ആവശ്യം തന്നെ - പക്ഷെ ഒരളവുവരെമാത്രം. ഒരളവിൽ കൂടുതൽ ടെലിവിഷൻ സെററുകളും അലക്കയന്ത്രങ്ങളും അതുപോലുള്ള ആർഭാടവസ്തുക്കളും അനാവശ്യമെന്നുമാത്രമല്ല, തികച്ചും ചീത്തയുമാണു്. ഭൗതികവസ്തുക്കളുടെ ഉല്പാദനം മഹത്തായൊരു ലക്ഷ്യം നേടുവാനുള്ള ഒരു മാർഗ്ഗം മാത്രമാണു്, ഒരിക്കലും ലക്ഷ്യമല്ല."

ഇവിടെ മതശാസ്ത്രത്തിന്റെ ഭാഷയാണു് ഭൗതികശാസ്ത്രം സ്വീകരിച്ചുകാണുന്നതു്. പരിമാണപരമായ വളർച്ചയുടെ പരമകാഷ്ഠയിൽ ഇന്നു് മനുഷ്യസമൂഹം എത്തിക്കഴിഞ്ഞിരിക്കുന്നു. ഇനിയും നമുക്കാവശ്യം ഗുണപരമായ വളർച്ചയാണു്. അതുകൊണ്ടു് നമുക്കിന്നു് കേവലം ഗോത്രപരവും നിഷ്ക്രിയവുമായ അന്ധഭക്തിയിൽ നിന്നും ക്രിയാത്മകമായ ആദ്ധ്യാത്മികതയിലേയ്ക്കു് പുരോഗമിക്കേണ്ടിയിരിക്കുന്നു. ഗോത്രപരമായ മതവിശ്വാസങ്ങളേക്കാൾ കൂടുതൽ പ്രാധാന്യം എപ്പോഴും മതത്തിന്റെ ആദ്ധ്യാത്മികമായ ഭാവത്തിന്നായിരിക്കണം.

ഇന്ത്യയിൽ മാത്രമാണു് ഉപനിഷദ്ക്കാലം തൊട്ടുതന്നെ ഈ പരമാർത്ഥം ശരിക്കും അംഗീകരിക്കപ്പെട്ടിരുന്നതു്. ആദ്ധ്യാത്മികശാസ്ത്രമായ ശ്രുതിയേക്കാൾ സ്മൃതികൾക്കൊരിക്കലും പ്രാധാന്യം കല്പിച്ചിരുന്നില്ല. ശ്രുതിയേക്കാൾ കുറഞ്ഞ സ്ഥാനമാണു് സ്മൃതികൾക്കു് നല്കപ്പെട്ടതു്. വിവിധ മതവിഭാഗങ്ങൾ തമ്മിൽ സഹിഷ്ണുതയും പരസ്പരബഹുമാനവും മതത്തിന്റെ ഈ ആദ്ധ്യാത്മിക

ഭാവങ്ങളിൽ മാത്രമേ സാധ്യമാവുകയുള്ളൂ. സമാധാനപരമായ മാനുഷികബന്ധങ്ങളുടേയും അടിസ്ഥാനം ആദ്ധ്യാത്മികതയാണ്. മററു മതങ്ങളിലെ ആശയങ്ങളേയും ആദ്ധ്യാത്മികാചാര്യന്മാരേയും ബഹുമാനിക്കുവാനുള്ള കഴിവ് ഒരു ഹിന്ദുവിനു ലഭിക്കുന്നതു് ഈ ആദ്ധ്യാത്മികമായ ജീവിതവീക്ഷണത്തിൽ നിന്നാണ്. ഈ തത്ത്വത്തെ അടിസ്ഥാനമാക്കിയാണ് ഒരു ഹിന്ദു ഒരു രാജാവിനോ ചക്രവർത്തിയ്ക്കോ സേനാനായകനോ അല്ലെങ്കിൽ അന്യമതക്കാരെ കൊള്ളയടിക്കുകയും വധിക്കുകയും ചെയ്യുന്ന ഒരു മിഷനറിയ്ക്കോ ഒരിക്കലും കൊടുക്കാത്ത ആദരവും സ്നേഹബഹുമാനങ്ങളും ആദ്ധ്യാത്മികജീവിതം നയിക്കുന്ന (അദ്ദേഹം ഏതു മതക്കാരനോ ആയിക്കൊള്ളട്ടെ) ഒരു ഋഷിവര്യനു കൊടുക്കുന്നതു്. ഭാരതീയസാംസ്കാരികപാരമ്പര്യത്തിൻെറ നിസ്തുലമായ ഒരു സവിശേഷതയാണിതു്. ഈ ആധുനികയുഗത്തിൽത്തന്നെ മഹാത്മാഗാന്ധിക്ക് ലഭിച്ച വമ്പിച്ച ജനസമ്മതിയും അദ്ദേഹത്തിൻെറ ആശയങ്ങളോടുള്ള ഭാരതീയ ജനതയുടെ പ്രതികരണവും നാം കണ്ടുകഴിഞ്ഞതാണല്ലോ. മഹാത്മാഗാന്ധി രാഷ്ട്രീയമണ്ഡലത്തിൽ പ്രവർത്തിച്ചുവെങ്കിലും അദ്ദേഹം വെറുമൊരു രാഷ്ട്രീയക്കാരനായിരുന്നില്ല. ആററൻബറോ സംവിധാനം ചെയ്ത ചലച്ചിത്രത്തിൽ ഗാന്ധിയുടെ ഈ നിസ്തുലവ്യക്തിത്വം ആഖ്യാനം ചെയ്യപ്പെട്ടിട്ടുണ്ട്.

ഇക്കഴിഞ്ഞ ഒക്ടോബർമാസത്തിൽ മഹാത്മാഗാന്ധിയുടെ ഒരാഴ്ചയോളം നീണ്ടുനിന്ന ജന്മദിനാഘോഷവേളയിൽ ഞാൻ അമേരിക്കയിലായിരുന്നു. അമേരിക്കയിലെ യൂണിവേഴ്സിററി പ്രസിഡൻറുമാരും സംസ്ഥാനഗവർണർമാരും നഗരങ്ങളിലെ മേയർമാരും ഇന്നത്തെ ലോകത്തിലെ ഏററവും മഹത്തായ സാമ്രാജ്യിക ശക്തി കേന്ദ്രം മഹാത്മാഗാന്ധിയാണെന്ന് ഒരേ ശബ്ദത്തിൽ പ്രഖ്യാപിക്കുന്ന രംഗമൊന്നാലോചിച്ചു നോക്കൂ. ഗാന്ധിയൻ പഠനകേന്ദ്രങ്ങൾ തുടങ്ങുവാൻ ചില സർവ്വകലാശാലകൾ തീരുമാനിക്കുകയും ചെയ്തു ! ചില അമേരിക്കൻയുവാക്കൾ മഹാത്മാഗാന്ധി എന്ന ഒരു മനുഷ്യൻ ഈ ലോകത്തിൽ ജീവിച്ചിരുന്നുവോ എന്നുതന്നെ ചോദിക്കുന്ന വിധം അത്ര മഹാനായിരുന്നു അദ്ദേഹം. ഗാന്ധിജി നേടിയെടുത്ത മഹത്തായ നേട്ടങ്ങൾ ഏതെങ്കിലുമൊരാൾക്ക് എപ്പോഴെങ്കിലും നേടിയെടുക്കുകാൻ കഴിയുമെന്നവർക്ക് ചിന്തിക്കുവാൻ പോലും കഴിയുന്നില്ല. എല്ലാവരോടും സ്നേഹം ആരോടും, അദ്ദേഹത്തെ മർദ്ദിച്ച ദക്ഷിണാഫ്രിക്കൻ പോലീസുകാരോടുപോലും വെറുപ്പില്ലായ്മ — അതായിരുന്നു ഗാന്ധിജിയുടെ തത്ത്വശാസ്ത്രം. ആററൻബറോയുടെ സിനിമയിൽ അമാനുഷികമായ ധൈര്യവും സഹാനുഭൂതിയും മഹാത്മാഗാന്ധിയുടെ ഈ ബ്രാഹ്മണ്യത്തെ ശരിക്കും

വ്യക്തമായി പ്രതിപാദിച്ചിരിക്കുന്നു. ക്രൂഡോയിൽ സംസ്കരണം ചെയ്ത് പെട്രോളിയം ഉല്പന്നങ്ങളാക്കുന്ന ഒരു എണ്ണശുദ്ധീകരണശാല പോലെ എല്ലാവികാരങ്ങളേയും സംസ്കരിച്ച് ശുദ്ധീകരിക്കുന്ന ഒരു ശുദ്ധീകണശാലയായിരുന്നു മഹാത്മജിയുടെ ഹൃദയം എന്നു പറഞ്ഞാൽ തെററില്ല.

നമ്മുടെ അനുഭവങ്ങളെ ശുദ്ധീകരിച്ച് സ്നേഹം, സേവനമനോഭാവം, അപ്പണബോധം തുടങ്ങിയ സ്വഭാവഗുണങ്ങളാക്കിത്തീക്കുന്ന ഒരു പ്രക്രിയയാണ് മതശാസ്ത്രം. അനുഭവങ്ങളെ സ്വഭാവഗുണങ്ങളാക്കിത്തീക്കുന്ന ഈ പ്രക്രിയ നടക്കുന്നത് ഇന്ദ്രിയങ്ങളുടെ തലത്തിലല്ല, അതീന്ദ്രിയമായ ആദ്ധ്യാത്മികതയുടെ തലത്തിലാണ്. അതുകൊണ്ട് അത് ശാസ്ത്രത്തിനും സാങ്കേതികവിദ്യയ്ക്കും അതീതമായ ഒരു നിലയാണെന്നു പറയാം. ഇന്നു ലോകം മുഴുവൻ അന്വേഷിക്കുന്ന ഭാരതീയ ആദ്ധ്യാത്മികസംസ്കാരവും അതുതന്നെയാണ്. മനുഷ്യൻെറ ആദ്ധ്യാത്മികവും അതീന്ദ്രിയവുമായ നിലയെപ്പററിയുള്ള ഈയൊരു സങ്കല്പം മറെറാരിടത്തും ഇല്ല.

അതുകൊണ്ടുതന്നെയാണ് ഭാരതത്തിൽ എപ്പോഴെങ്കിലും എവിടെയെങ്കിലും ഒരു മതാചാര്യൻ പ്രത്യക്ഷപ്പെടുമ്പോൾ നാം അയാളെ ഒരിക്കലും പീഡിപ്പിക്കുകയോ അനാദരിക്കുകയോ ചെയ്യുന്നില്ല. നാം അദ്ദേഹത്തെ ബഹുമാനിച്ചാദരിക്കുകയാണ് ചെയ്യുന്നത്. ഭാരതത്തിനു പുറത്തുള്ള മററു രാജ്യങ്ങളിൽ സ്ഥിതി ഇതല്ല. ക്രിസ്തു പാലസ്തീനിൽ കുരിശിലേററപ്പെട്ടു. പിന്നീട് വിശുദ്ധപൗലോസും വിശുദ്ധപത്രോസും വധിക്കപ്പെട്ടു. ക്രിസ്തുവിനുമുമ്പ് ഏതൻസിൽ സോക്രട്ടീസിനെ വിഷം കൊടുത്തുകൊന്നു. കഴിഞ്ഞ നൂററാണ്ടിൽ ഇറാനിൽ ബഹൗള്ള എന്ന മതാചാര്യൻ ബഹായികൾ എന്ന ഒരു പുതിയ സമ്പ്രദായത്തിനു ജന്മം കൊടുത്തു. ഇസ്ലാം മതത്തെ പുനരുദ്ധരിക്കുകയായിരുന്നു അദ്ദേഹത്തിൻെറ ലക്ഷ്യം. അദ്ദേഹം താമസിയാതെ കൊല്ലപ്പെടുകയും അദ്ദേഹം സ്ഥാപിച്ച സമ്പ്രദായത്തെ യാഥാസ്ഥിതികർ ക്രൂരമായി പീഡിപ്പിക്കുകയും ചെയ്തു. ഇറാനിൽ കൂട്ടക്കൊലകൾ ഇപ്പോഴും തുടരുകയാണ്. പാക്കിസ്ഥാനിലാണെങ്കിൽ അഹമ്മദീയരെ അമുസ്ലീംകളായി പ്രഖ്യാപിച്ചുകൊണ്ട് പാർലിമെൻറിൽ നിയമം പാസാക്കിയിരിക്കുകയാണ്. നോബൽസമ്മാനം നേടിയ ഒരു ശാസ്ത്രജ്ഞനടക്കം അനവധി മഹാന്മാരെ സൃഷ്ടിച്ച ഒരു സമുദായമാണ് അഹമ്മദീയവിഭാഗം. എന്നാൽ ഈ ബഹായികളും അഹമ്മദീയാമുസ്ലീംകളും ഇന്ത്യയിൽ ഇന്നും സമാധാനപരമായി ജീവിക്കുന്നു. ഇന്ന് ഒരു വിഭാഗം ശിഖർ നിരങ്കാരിവിഭാഗത്തിൽപ്പെട്ടവരെ പീഡിപ്പിക്കുകയോ അവരുടെ നേതാവിനെ വധിക്കുകയോ ചെയ്യുകയാണെങ്കിൽ അത് തീച്ചയായും ഭാരതത്തിൻെറ

അനാദിയായ സംസ്കാരത്തിന്റെ നിരക്കാത്തതാണ്. ഗുരുനാനാക്കിനെപ്പോലുള്ള ആചാര്യന്മാർക്ക് പുതിയ പ്രസ്ഥാനങ്ങൾക്ക് ജന്മം കൊടുക്കാൻ കഴിഞ്ഞു എന്നുള്ള വസ്തുതതന്നെ എന്താണ് കാണിക്കുന്നത് ? മതസ്വാതന്ത്ര്യവും അനുഷ്ഠാനസ്വാതന്ത്ര്യവും സനാതനധർമ്മം എപ്പോഴും അംഗീകരിക്കുകയുണ്ടായിട്ടുണ്ട്. നമ്മുടെ സനാതനധർമ്മം ഒരിക്കലും വിശ്വാസപ്രമാണങ്ങൾക്കല്ല, പ്രാധാന്യം കല്പിച്ചത്, അനുഭൂതിക്കായിരുന്നു.

ക്രിസ്തുവും സോക്രട്ടീസും, മുഹമ്മദുനബിയും, ബഹാഉള്ളയുമെല്ലാം ഇന്ത്യയിലാണ് ജനിച്ചിരുന്നതെങ്കിൽ അവരെല്ലാം ഇവിടെ ഒരേ പോലെ അംഗീകരിക്കപ്പെട്ടുമായിരുന്നു. (ഈ സമയത്ത് ശ്രോതാക്കളിൽനിന്നൊരു ചോദ്യം: എങ്കിൽ ഗാന്ധിജിയെക്കുറിച്ചെന്തു പറയുന്നു ? അദ്ദേഹം ഇന്ത്യയിൽ വധിക്കപ്പെടുകയല്ലേ ഉണ്ടായത് ?) വളരെ പ്രസക്തമായൊരു ചോദ്യമാണിത്. അതെ, ഗാന്ധി വധിക്കപ്പെട്ടു. ആരാണ് അദ്ദേഹത്തെ വധിച്ചത് ? എന്നിട്ടെന്തു സംഭവിച്ചു ? ഒരു മതഭ്രാന്തൻ ഗാന്ധിയെ കൊന്നു. എന്നാൽ ഭാരതീയജനത ഒററക്കെട്ടായി ഉണർന്നു അതിൽ ദുഃഖം പ്രകടിപ്പിച്ചുവെന്നുമാത്രമല്ല ഇന്ത്യയും പാക്കിസ്ഥാനും ഒരുപോലെ അദ്ദേഹത്തെ ബഹുമാനിക്കുകയും ചെയ്തു. ഞാനന്ന് കറാച്ചിയിലായിരുന്നു. (അന്നത്തെ പാക്കിസ്ഥാൻെറ തലസ്ഥാനം) റേഡിയോയിലൂടെ ഗാന്ധിജിയുടെ മരണവാർത്ത അറിഞ്ഞയുടനെ ഹിന്ദുക്കളും മുസ്ലീംകളും, ക്രിസ്ത്യാനികളും, പാർസികളുമെല്ലാം പൊട്ടിക്കരയുന്നതാണ് ഞാൻ കണ്ടത്.

ഒരു ഗാന്ധിജിക്കും ബുദ്ധനും വിവേകാനന്ദനും ജന്മം കൊടുക്കുവാനും, അവരുടെ വിപ്ലവകരങ്ങളായ ആശയങ്ങളെ സ്വീകരിച്ചു ബഹുമാനിക്കുവാനും ഭാരതത്തിന്നു മാത്രമേ കഴിയൂ. അതായിരുന്നു ഗാന്ധിജിയുടെ വ്യക്തിത്വം. അതുതന്നെയാണ് ഭാരതീയസംസ്കാരത്തിൻെറ സവിശേഷതയും. വിവേകാനന്ദസ്വാമികളുടെ കാര്യമെടുക്കുക. മതഭ്രാന്തനായ ഏതൊരു ക്രിസ്ത്യൻ മിഷനറിമാരേക്കാളും കൂടുതൽ ശക്തമായ ഭാഷയിൽ ഹിന്ദുസമുദായത്തിലെ ജാതിവ്യവസ്ഥയേയും മററ് അനാചാരങ്ങളേയും അദ്ദേഹം വിമർശിച്ചു. എന്നാൽ ആ വിവേകാനന്ദനെ യാഥാസ്ഥിതികരടക്കം എല്ലാ ഹിന്ദുക്കളും ഇന്ന് ആരാധിക്കുന്നു ! അദ്ദേഹം മറെറാരു രാജ്യത്തായിരുന്നു ജനിച്ചതെങ്കിൽ അനവധി പ്രാവശ്യം കൊല്ലപ്പെട്ടുമായിരുന്നു ! യേശുവിനെ കുരിശിലേററിയപ്പോൾ അദ്ദേഹത്തിൻെറ സമീപം ആരും തന്നെയുണ്ടായിരുന്നില്ല. മിക്കവാറും എല്ലാ ശിഷ്യന്മാരും അദ്ദേഹത്തെ തള്ളിപ്പറഞ്ഞിരുന്നു. ഏഥൻസിലെ ജനാധിപത്യസമൂഹം സോക്രട്ടീസിനെ, അദ്ദേഹം ജനങ്ങളെ വഴിതെററിക്കുന്നുവെന്നു പറഞ്ഞു് വിഷം കൊടുത്തു കൊല്ലുകയാണുണ്ടായത് !

അതുകൊണ്ടു് ഗാന്ധിജിയുടെ വധത്തെ ക്രിസ്തുവിന്റേയോ സോക്രട്ടീസിന്റേയോ വധവുമായി ഒരിക്കലും നാം താരതമ്യപ്പെടുത്തുവാൻ പാടില്ല. നിലവിലുള്ള ഒരു മതസമ്പ്രദായത്തേയും സമൂഹത്തേയും ഒരു മതാചാര്യൻ പുനരുദ്ധരിക്കുക, മാത്രമല്ല, ഒരു സമൂഹം മുഴുവൻ അദ്ദേഹത്തെ ആദരിച്ചു പൂജിക്കുക—ഇതു് മറ്റൊരു മതത്തിലും, മറ്റൊരു സമൂഹത്തിലും കാണാത്ത ഒരപൂർവ്വപ്രതിഭാസമാണു്. ഇന്ത്യയിൽ മാത്രമേ ഇങ്ങനെയൊരു സംഭവം നടന്നിട്ടുള്ളു, നടക്കുകയുമുള്ളു. കാരണം ഇതാണു്: ശാസ്ത്രീയവും ആദ്ധ്യാത്മികവുമായ ആത്മീയമൂല്യങ്ങൾക്കു് ഗോത്രപരവും രാഷ്ട്രീയ-സാമൂഹ്യവുമായ ആപേക്ഷികതത്ത്വങ്ങളേക്കാൾ പ്രാധാന്യം കൊടുക്കുന്ന സമ്പ്രദായം ഭാരതത്തിൽ മാത്രമേ നിലവിലുള്ളു.

8-ാം നൂററാണ്ടു മുതൽ 14-ാം നൂററാണ്ടുവരെയുള്ള കാലഘട്ടത്തിൽ സ്പെയിൻ, പോർട്ടുഗൽ എന്നീ രാഷ്ട്രങ്ങൾ ഭരിച്ചിരുന്നതു് സംസ്കൃതചിത്തരും മൂർവംശക്കാരുമായ മുസ്ലീംകളായിരുന്നു. അക്കാലത്തു് ഈ രാജ്യങ്ങൾ വിജ്ഞാനത്തിന്റേയും സംസ്കാരങ്ങളുടേയും കളിത്തൊട്ടിലുകളായിരുന്നു. യൂറോപ്പിലെ ക്രിസ്ത്യാനികളായ പല പണ്ഡിതന്മാരും ഈ രാജ്യങ്ങളിൽ ചെന്നു് വിദ്യാഭ്യാസം നേടിയിരുന്നു. പിന്നീടു് കത്തോലിക്കർ ഈ രാഷ്ട്രങ്ങളെ ആക്രമിച്ചു കീഴടക്കി. ക്രിസ്ത്യൻ കത്തോലിക്കരും പള്ളിയുമായിത്തീന്നു ഭരണാധികാരികൾ. അവർ ഇസ്ലാമികസംസ്കാരത്തെ പൂർണ്ണമായും നശിപ്പിച്ചുവെന്നു മാത്രമല്ല മുസ്ലീംകളെ കൂട്ടക്കൊല ചെയ്യുകയുംചെയ്തു. ഇതേ പോർട്ടുഗീസുകാരും സ്പാനിഷ്കാരുമാണു് നൂററാണ്ടുകൾക്കുശേഷം തെക്കേ അമേരിക്കയിലും മദ്ധ്യ അമേരിക്കയിലും ചെന്നു് അവിടുത്തെ ജനങ്ങളുടെ മതങ്ങളേയും സംസ്കാരത്തേയും പൂർണ്ണമായും നശിപ്പിച്ചു് ദശലക്ഷക്കണക്കിനാളുകളെ നിർബ്ബന്ധിച്ചു് ക്രസ്തുമതത്തിലേയ്ക്കു് പരിവത്തനം ചെയ്തതു്. ഇതെല്ലാം ചരിത്രസത്യങ്ങൾ മാത്രമാണു്.

## 19 സമവായ ഏവ സാധുഃ

ഇത്തരം ഭീകരകൃത്യങ്ങൾ ഇന്ത്യയിലൊരിക്കലും നടന്നിട്ടില്ല. കാരണം സഹിഷ്ണുതാദർശത്തിലൂന്നിയ നമ്മുടെ ആത്മീയസംസ്കാരം തന്നെ. എല്ലാ കുട്ടികളേയും ഒരുപോലെ കാണുന്ന ഒരു മാതാവിനെപ്പോലെ ഭാരതീയസംസ്കാരം എല്ലാ മതങ്ങളേയും ഒരുപോലെ കണ്ടു് അംഗീകരിക്കുന്നു. സമവായം (സമന്വയവും പരസ്പരൈക്യവും) — അതാണു് നമ്മുടെ പൈതൃകത്തിന്റെ അന്തസ്സത്ത. B. C. മൂന്നാം നൂററാണ്ടിൽ ജീവിച്ചിരുന്ന മൗര്യചക്രവത്തിയായിരുന്ന അശോകചക്രവത്തിയുടെ ശിലാലിഖിതങ്ങളിലെ പ്രതിപാദ്യവിഷ

യംതന്നെ ഇതാണ്. വടക്ക് താഷ്ഖണ്ഡു മുതൽ അഫ്ഘാനിസ്ഥാൻ, ബലൂചിസ്ഥാൻ, പഞ്ചാബ്, ഉത്തരേന്ത്യ എന്നീ ഭൂവിഭാഗങ്ങളടക്കം തെക്ക് ഇന്നത്തെ മൈസൂർ വരെ വ്യാപിച്ചുകിടക്കുന്ന ബൃഹത്തായ ഒരു സാമ്രാജ്യമായിരുന്നു അശോകൻേറതു്. ഈ സാമ്രാജ്യത്തൊട്ടാകെ അദ്ദേഹം ശാന്തിയുടെയും സമാധാനത്തിൻേറയും സഹിഷ്ണുതയുടെയും സന്ദേശങ്ങൾ ശിലാലിഖിതങ്ങളിലൂടെ പ്രചരിപ്പിച്ചു. ഗ്രീസ്, അലക്സാണ്ഡ്രിയ എന്നീ വിദൂരരാജ്യങ്ങളിലേയ്ക്കും അദ്ദേഹം സന്ദേശവാഹകരെ പറഞ്ഞയച്ചു. അദ്ദേഹത്തിൻെറ സന്ദേശമിതായിരുന്നു: നാം ഇനിമുതൽ യുദ്ധത്തിൻെറ പെരുമ്പറകളൊരിക്കലും മുഴക്കുകയില്ല, ഇനി മുതൽ നാം സമാധാനഭേരികളാണ് മുഴക്കുക. സൗരാഷ്ട്രയിലെ ഒരു ശിലാലിഖിതത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

'സമവായ ഏവ സാധുഃ' മതത്തിൻെറയും സംസ്കാരത്തിൻെറയും കാര്യത്തിൽ പരസ്പരൈക്യവും യോജിപ്പുമാണ് ശരിയായ മനോഭാവം.'

പത്തുവർഷങ്ങൾക്കുമുമ്പ് കേരളത്തിലെ കൃസ്ത്യാനിയായ ഒരു പണ്ഡിതനെഴുതിയ ഒരു ഗവേഷണഗ്രന്ഥം ഞാൻ വായിക്കുവാനിടയായി. അതിൽ കേരളത്തിൽ കൃസ്തുമതത്തിൻെറ ഉദ്ഭവത്തെക്കുറിച്ചും വളർച്ചയെക്കുറിച്ചും പ്രതിപാദിച്ചിരുന്ന രീതി എന്നെ വളരെയധികം ആകർഷിച്ചു. ആ പുസ്തകത്തിൻെറയും ഗ്രന്ഥകർത്താവിൻെറയും പേരു് ഞാൻ മറന്നുപോയി. അതിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു: പണ്ട് വിദേശീയനായ ഒരു കൃസ്ത്യൻ പാതിരി കേരളത്തിൽ വന്നു. സ്വാഭാവികമായും സ്ഥലത്തെ ഹിന്ദുരാജാവ് കൃസ്തുധർമ്മം പ്രചരിപ്പിക്കുവാനുള്ള എല്ലാ സഹായങ്ങളും അദ്ദേഹത്തിനു ചെയ്തുകൊടുത്തിരിക്കണം. പള്ളിയിലെ കാര്യങ്ങൾ നോക്കുവാൻ പാതിരിയെ സഹായിക്കുവാനാരുമില്ലെന്നു കണ്ടപ്പോൾ സ്ഥലത്തെ ഹിന്ദുരാജാവ് തൻെറ ഒരു പ്രജയോടു് കൃസ്ത്യാനിയായി മതം മാറി അച്ചനെ സഹായിക്കുവാൻ ആവശ്യപ്പെട്ടു.

ഇതു് ഭാരതത്തിൻെറ മാത്രം സവിശേഷതയാണ്. 5000 വർഷങ്ങൾ പഴക്കമുള്ള ഹിന്ദുധർമ്മത്തിൻെറ മാതൃഹൃദയമാണ് നാമിവിടെ കണ്ടതു്. പക്ഷേ എന്തു ചെയ്യാം! അന്യമതസ്ഥർ ഹിന്ദുധർമ്മത്തിൻെറ ഈ മഹത്ത്വം മനസ്സിലാക്കുന്നില്ല. അവരിതു് ഹിന്ദുക്കളുടെ ഒരു ദൗർബ്ബല്യമായാണ് കാണുന്നതു്. ഈ ദൗർബ്ബല്യത്തെ അങ്ങേയററം ചൂഷണം ചെയ്യാനും അവർ ശ്രമിക്കുന്നു. എ. ഡി. 70-ൽ ജറുസലേമിലെ ജൂതദേവാലയം നശിപ്പിക്കപ്പെട്ടപ്പോൾ കേരളത്തിൽ വന്നു് അഭയം പ്രാപിച്ച ജൂതന്മാരുടെ ചരിത്രം എല്ലാ

വക്കം അറിയാവുന്നതാണല്ലോ. അതുപോലെത്തന്നെ ഇറാനിൽ നിന്നും ജീവനുംകൊണ്ടു് ഒളിച്ചോടി ഭാരതത്തിൽ വന്നു് അഭയം പ്രാപിച്ച സൊരാഷ്ട്രീയക്കാരുടെ (പാർസികളുടെയും) ചരിത്രം പ്രസിദ്ധമാണു്. 1000 വഷങ്ങൾ പഴക്കമുള്ള പാർസികളുടെ ആദ്ധ്യാത്മികസംസ്കാരത്തെയാണു് അറബികളായ മുസ്ലീം അക്രമകാരികൾ നശിപ്പിച്ചതു്. സൊരാഷ്ട്രീയൻമതം ഇറാനിൽ നശിപ്പിക്കപ്പെടുകയും ആ ജനതയൊട്ടാകെ കൂട്ടക്കൊലചെയ്യപ്പെടുകയുമാണുണ്ടായതു്.

ഈയവസരത്തിൽ പാഴ്സികളുടെ തന്നെ ചരിത്രത്തെക്കുറിച്ചു് അവരിലൊരാൾ എഴുതിയതു നോക്കുക: (The Parsis - by Piloo Nanavutty P 38 - 40)

ഇന്നു കാണുന്ന പാഴ്സികൾ എ. ഡി. 651ൽ അറബികൾ പേർസ്യൻ സാമ്രാജ്യം ആക്രമിച്ചു കീഴടക്കിയപ്പോൾ അവിടെനിന്നും ഓടി ഗുജറാത്തിൽ വന്നു് കുടിയേറി പാർത്തവരാണു്. എങ്കിലും ഇറാനിൽനിന്നും ആദ്യമായി ഇന്ത്യയിലേക്കു് കുടിയേറിയതു് അവരായിരുന്നില്ല.......

അറബികളുടെ കീഴിൽ ഇറാൻകാരെ നിർബ്ബന്ധിതമായി ഇസ്ലാമിലേക്കു മതപരിവർത്തനം ചെയ്തിരുന്നു. തങ്ങളുടെ പൂർവ്വികരുടെ മതാചാരങ്ങളെ മുറുകെപ്പിടിച്ചവർക്കു് ഖോറാസാനിലെ കോഹിസ്ഥാൻ പർവ്വതനിരകളിലേക്കു ഓടിപ്പോകേണ്ടിവന്നു. ഐതിഹ്യമനുസരിച്ചു് അവരവിടെ നൂറുകൊല്ലക്കാലം പാർത്തു. പിന്നീടവർ പേർഷ്യൻ ഉൾക്കടലിലെ ഒരു തുറമുഖമായ ഹോർമുസ്സിലേക്കു പോയി. പതിനഞ്ചുകൊല്ലങ്ങളോളം അവരവിടെ താമസിച്ചു. അവിടെനിന്നും അവർ എഴു പായ്ക്കപ്പലുകളിൽ യാത്രതിരിച്ചുവെന്നു് റവ. ഐൻററിലോഡ് പറയുന്നു. അങ്ങനെ അവർ കത്തിയവാറിന്നടുത്തുള്ള 'ദീവ്' എന്ന ദ്വീപിലെത്തി. പത്തൊമ്പതുകൊല്ലങ്ങളോളം അവരവിടെ താമസിച്ചു. വീണ്ടും യാത്രതിരിച്ചു് അവർ ഗുജറാത്തിൻെറ പശ്ചിമതീരത്തുള്ള സഞ്ചൻ എന്ന മുക്കുവ ഗ്രാമത്തിലെത്തി. എ. ഡി. 785ൽ അവരവിടെ കപ്പലിറങ്ങി. അവിടത്തെ ഹിന്ദുരാജാവായിരുന്ന ജാദി റാണ (യാദവ് റാണ) അവക്കു് അഭയം കൊടുത്തു.

'ബെഹ്മൻ കൈക്കോവാദ്' നല്കുന്ന വിവരണം ഇതാണു്: ഗുജറാത്തിൽ കുടിയേറിപ്പാക്കുവാൻ പാർസികൾ രാജാവിനോടു് അനുവാദം ചോദിച്ചപ്പോൾ അദ്ദേഹം അഞ്ചു ഉപാധികളോടുകൂടി അനുവാദം നല്കി. പ്രസ്തുത അഞ്ചു ഉപാധികൾ ഇവയായിരുന്നു: 1 സൊരാഷ്ട്രീയൻ മതത്തിൻെറ തത്വങ്ങൾ പാർസികളുടെ മുഖ്യപുരോഹിതൻ രാജാവിനു മനസ്സിലാക്കിക്കൊടുക്കണം. 2 ഗുജറാത്തി

ഭാഷ പാർസികഠം അവരുടെ മാതൃഭാഷയായി സ്വീകരിക്കണം. 3 ഭാരതീയസ്ത്രീകളെപ്പോലെ പാർസി സ്ത്രീകഠം സാരിയുടുക്കണം. 4 ആയുധങ്ങളെല്ലാം അവർ രാജാവിനു് അടിയറ വെയ്ക്കണം. 5 പാർസികളുടെ വിവാഹഘോഷയാത്രകഠം സംഘടിപ്പിക്കുന്നതു് രാത്രിയിലേ ആകാവൂ. ഇവയിൽ അവസാനത്തേതു് പാർസികളുടെ തന്നെ അപേക്ഷയനുസരിച്ചു് രാജാവു് അവൎക്കനുവദിച്ചുകൊടുത്തതായിരിക്കാനേ വഴിയുള്ളു. അപരിചിതരായ വിദേശികളുടെ സാന്നിദ്ധ്യം ഒരു പക്ഷേ ജനങ്ങളിൽ തെററിദ്ധാരണയ്ക്കിട വരുത്തിയേക്കാം. അതുകൊണ്ടു് സ്വരക്ഷയ്ക്കുള്ള ഒരു മുൻകരുതലായിരുന്നു ഇതു്.

'ഗുജറാത്തിഭാഷയിലെഴുതിയിട്ടുള്ള 'ഗർബാസ്' എന്ന ഗ്രന്ഥത്തിൽ പേർസ്യൻ അഭയാൎത്ഥികളും യാദവ് റാണയും തമ്മിലുള്ള കൂടിക്കാഴ്ചയെപ്പററി കൂടുതൽ ഹൃദയസ്പൃക്കായ ഒരു വിവരണമുണ്ടു്. പാട്ടുകളും നൃത്തഗാനങ്ങളുമടങ്ങുന്ന ഈ ഗ്രന്ഥം രചിച്ചതും പാർസികഠം തന്നെയാണു്. വിവാഹം, 'നവജോത്' തുടങ്ങിയ വിശേഷാവസരങ്ങളിൽ അവർ ഇതിലെ ഗാനങ്ങഠം ആലപിക്കുന്നു. പ്രസ്തുത ഗ്രന്ഥത്തിലെ ഒരു കഥ ഞാൻ ഗദ്യരൂപത്തിൽ താഴെ കൊടുക്കുന്നു.'

"എല്ലാ പൗരന്മാരോടും നഗരമദ്ധ്യത്തിലുള്ള തുറന്ന മൈതാനത്തിൽ സമ്മേളിക്കുവാൻ രാജാവു് കല്പന കൊടുത്തു. രാജകീയ വേഷം ധരിച്ച യാദവ് റാണ, ഒരു വലിയ തലപ്പാവുമണിഞ്ഞു് സിംഹാസനത്തിൽ ആസനസ്ഥനായിരുന്നു. അദ്ദേഹത്തിനു ചുററും ശൂലം ധരിച്ച അംഗരക്ഷകരും നിരന്നു നിന്നിരുന്നു.

'രാജാവു് ഒരടയാളം കാണിച്ചയുടനെ പേർസ്യയിൽനിന്നുള്ള അഭയാൎത്ഥികഠം അദ്ദേഹത്തിൻെറ മുന്നിലേയ്ക്കു് ആനയിക്കപ്പെട്ടു. അവരുടെ ക്ഷീണിച്ചവശനായ വൃദ്ധ പുരോഹിതൻ പരിശുദ്ധമായ അഗ്നിയടങ്ങിയ ഒരു 'അഫാഘ്ാനും' കൈയ്യിൽ ഒളിച്ചു വെച്ചിരുന്നു. പുരോഹിതൻ ഒരു ദ്വിഭാഷിയുടെ സഹായത്തോടെയാണു് രാജാവിനോടു സംസാരിച്ചതു്.

' "അല്ലയോ അപരിചിതരേ, എന്താണു് നിങ്ങഠംക്കാവശ്യം?" യാദവറാണ ചോദിച്ചു.

' "ആരാധനാസ്വാതന്ത്ര്യമാണു് ഞങ്ങഠം അൎത്ഥിക്കുന്നതു്" പുരോഹിതൻ പറഞ്ഞു.

' "അതു് ഞാൻ അനുവദിച്ചു തരുന്നു. ഇനിയെന്തുവേണം?"

' "ഞങ്ങളുടെ കുട്ടികളെ ഞങ്ങളുടെ ആചാരങ്ങളനുസരിച്ചു് വളത്തിക്കൊണ്ടു വരുവാൻ അനുവദിക്കണം."

' "അതും അനുവദിച്ചിരിക്കുന്നു. ഇനിയെന്താണ് നിങ്ങൾക്കു വേണ്ടതു് ?"

' "ഞങ്ങൾക്കു് കൃഷി ചെയ്യുവാൻ കുറച്ചു സ്ഥലം അനുവദിച്ചു തരണം. അപ്പോൾ ഇന്നാട്ടിലെ ജനങ്ങൾക്കു് ഞങ്ങളൊരിക്കലും ഒരു ഭാരമായിത്തീരുകയില്ല."

' "അതും നിങ്ങൾക്കനുവദിച്ചു തന്നിരിക്കുന്നു. ആകട്ടെ, ഇതിനു പ്രതിഫലമായി ഈ രാജ്യത്തിനുവേണ്ടി നിങ്ങളെന്തു ചെയ്യും ?"

ഇതിനു മറുപടിയായി ആ വൃദ്ധപുരോഹിതൻ ഒരു പാത്രം പാൽ കൊണ്ടുവരുവാൻ പറഞ്ഞു. അതുകൊണ്ടു വന്നപ്പോൾ അതിൽ ഒരു സ്പൂൺ പഞ്ചസാരയിട്ടു് ഇളക്കി. പാൽപാത്രം തന്റെ വിറക്കുന്ന കൈകളിൽ പൊക്കിപ്പിടിച്ചുകൊണ്ടു് അദ്ദേഹം ചുററും കൂടിയ ആളുകളോടിപ്രകാരം ചോദിച്ചു.

' "ഇപ്പോൾ ആരെങ്കിലും ഈ പാലിൽ പഞ്ചസാര കാണുന്നുണ്ടോ ?"

എല്ലാവരും ഇല്ലെന്ന ഭാവത്തിൽ തലകുലുക്കി.

' "പ്രഭോ, ഞാൻ അങ്ങയുടെ കൃപയാകുന്ന ക്ഷീരത്തിലെ ഒരു നുള്ളു പഞ്ചസാരപോലെ ജീവിച്ചുകൊള്ളാം."

'അവിടെ കൂടിയിരുന്നവരെല്ലാം ഇതു് തലകുലുക്കി സമ്മതിച്ചു. പുരോഹിതനിൽനിന്നു് ഒരടയാളം ലഭിച്ചയുടൻ അഭയാർത്ഥികളൊന്നൊഴികെ എല്ലാവരും നിലത്തുവീണു് സാഷ്ടാംഗം നമസ്കരിച്ചു. ഓരോരുത്തനും ഭൂമിയിൽനിന്നും ഒരു പിടി മണ്ണെടുത്തു് നിറഞ്ഞ കണ്ണുകളോടെ അവരുടെ കണ്ണിലും നിറുകയിലും സ്പർശിച്ചു.'

'അതിനുശേഷം അഭയാർത്ഥികൾ ശരീര ശുദ്ധിവരുത്തി സൂര്യനു നേരെ തിരിഞ്ഞു് അവരുടെ 'കുഷ്ടി' പ്രാർത്ഥന നടത്തി. പിന്നീടു് അവർ 'കുഷ്ടി' അനുഷ്ഠാനവും നടത്തി.'

ഇതാണു് ഒരുപോലെ സംസ്കാരസമ്പന്നരായ രണ്ടു ജനവിഭാഗങ്ങൾ കണ്ടു മുട്ടുമ്പോൾ സംഭവിക്കുന്നതു്.' മതത്തിന്റെ ശാസ്ത്രീയവും ആദ്ധ്യാത്മികവുമായ ഭാവത്തിനു് വെറും ഗോത്രപരമായ വിശ്വാസ പ്രമാണങ്ങളേക്കാൾ പ്രാമുഖ്യം കൊടുക്കുമ്പോൾ ഇതാണു് സംഭവിക്കുന്നതു്. മാനുഷികതയുടേയും സദ്ഗാത്മകതയുടേയും മഹത്തായ ഒരു ചിത്രമാണു് നാം ഈ സംഭവത്തിൽ ദർശിക്കുന്നതു്. ഈ പാരമ്പര്യം കാത്തുസൂക്ഷിക്കുവാൻ നാമൊന്നു് പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

ഏററവും മഹത്തായ സാംസ്കാരിക പാരമ്പര്യമുള്ള ഈ ഭാരതത്തിലൊഴിച്ചു് വേറെയെവിടെയെങ്കിലും ഇതു പോലൊരു സംഭവം

നടക്കുമെന്നു് നമുക്ക സങ്കല്പിക്കാനാകുമോ? ഇന്നു് നമ്മുടെ ഭാരതത്തിലുള്ള എല്ലാ കുട്ടികളേയും അവർ ഹിന്ദുവോ, മുസ്ലീമോ, ക്രിസ്ത്യാനിയോ, ബൗദ്ധനോ, സിഖുകാരനോ, ആരുമായിക്കൊള്ളട്ടെ – ഈയൊരു സംസ്കാരത്തിൻെറ പശ്ചാത്തലത്തിൽ വേണം നാം വളത്തിക്കൊണ്ടുവരാൻ. എന്നാൽ മാത്രമേ ഇന്ത്യ അതിൻെറ യഥാത്ഥമഹത്വത്തിലേയ്ക്കുയരുകയുള്ളൂ. 1961_ൽ ഞാൻ യൂറോപ്പിലെ 17 രാജ്യങ്ങളിൽ പ്രഭാഷണപരമ്പര നടത്തിക്കൊണ്ടിരിക്കുന്ന അവസരം; വിഷയം 'ഭാരതീയ സംസ്കാരത്തിൻെറ അന്തഃസത്ത' എന്നതായിരുന്നു. പ്രഭാഷണവേളയിൽ ഞാൻ ഇസ്രായേലിൽ കുടിയേറിപ്പാർത്തുകൊണ്ടിരിക്കുന്ന ജൂതന്മാരുടെ കാര്യം എടുത്തു പറഞ്ഞു. ലോകത്തിൻെറ എല്ലാ ഭാഗങ്ങളിൽനിന്നും ഇസ്രായേലിലേയ്ക്കു് തിരിച്ചുവന്നുകൊണ്ടിരിക്കുന്ന ജൂതന്മാർ വിവിധദേശങ്ങളിൽ അവക്കനുഭവിക്കേണ്ടിവന്ന യാതനകളെക്കുറിച്ചു് പരാമശിക്കാറുണ്ടു്. അതിനിടയിൽ ഒരു സത്യം അവർ കണ്ടെത്തി. തങ്ങൾക്കൊരിക്കലും പീഡനമേല്ക്കാനിടവന്നിട്ടില്ലാത്ത, തങ്ങൾക്കു് സ്നേഹവും അംഗീകാരവും ആദരവും നല്കിയ ഒരേയൊരു രാഷ്ട്രം ഇന്ത്യയാണു്. ഇതു് പുരാതനമായ ഭാരതീയ സംസ്കാരത്തിൻെറ ഒരു വലിയ സവിശേഷതയാണു്. ഇതിനെയാണു് 'ഭാരതീയ സംസ്കാരത്തിൻെറ ഹൃദയമെന്നു്' വിവേകാനന്ദസ്വാമികൾ വിശേഷിപ്പിച്ചതു്.

എൻെറ പ്രസംഗത്തിനുശേഷം ഞാൻ ഇന്ത്യൻ അംബാസിഡറോടുകൂടി അദ്ദേഹത്തിൻെറ വീട്ടിലേയ്ക്കു തിരിച്ചു വരികയായിരുന്നു. എൻെറ ശ്രോതാക്കളിൽ അധികപങ്കും ജൂതന്മാരായ കമ്മ്യൂണിസ്ററു ബുദ്ധിജീവികളായിരുന്നുവെന്ന വസ്തുത അദ്ദേഹമാണു് എന്നോടു പറഞ്ഞതു്. രണ്ടാം ലോകമഹായുദ്ധത്തിനുമുമ്പു് 60 ലക്ഷമുണ്ടായിരുന്ന ജൂതന്മാരുടെ സംഖ്യ ഹിററ്ലരുടേയും നാസികളുടേയും ക്രൂരമായ കൂട്ടക്കൊലകൾക്കുശേഷം കേവലം 30 ലക്ഷമായി ചുരുങ്ങിയ വസ്തുത അവക്കു് നേരിട്ടറിവുള്ള ഒരു ചരിത്രസത്യമായിരുന്നു. വിവേകാനന്ദസ്വാമികൾ പലപ്പോഴും തൻെറ പ്രസംഗങ്ങളിൽ ഹിന്ദുമതത്തിൻെറ ഈ സഹിഷ്ണുതയേയും സമന്വയഭാവത്തേയും സെമിററിക് മതങ്ങളിലെ അസഹിഷ്ണുതയുമായി താരതമ്യപ്പെടുത്താറുണ്ടു്.

'വേദാന്തപരിപാടി' എന്ന വിഷയത്തെപ്പററി കുംഭകോണത്തുവെച്ചു് പ്രസംഗിക്കുന്ന അവസരത്തിൽ അദ്ദേഹം ഇപ്രകാരം പറഞ്ഞു. (വി. സാ. സ. III 79_80)

'ഇപ്പോൾ സാവ്വലൗകികവും മഹനീയവുമായ സഹിഷ്ണുതയെന്ന ഈ ആശയത്തിനുവേണ്ടി ലോകമാസകലം കാത്തുനില്ക്കുയാണു്.

അതു് പരിഷ്കാരത്തിനു വമ്പിച്ച നേട്ടമായിരിക്കും. ഈ ആശയത്തിന്നിടം കൊടുക്കാത്ത പരിഷ്കാരം നെടുനാൾ നിലനില്ക്കയില്ലതന്നെ. പിടിവാദവും രക്തച്ചൊരിച്ചിലും ബർബരതയും നിലയ്ക്കാതെ ഒരു പരിഷ്കാരത്തിനും വളരാനാവില്ല. അന്യോന്യം ഉദാരമായ പരിഗണന ഇല്ലാത്തിടത്തോളം കാലം ഒരു പരിഷ്കാരത്തിനും തലയുയർത്താനേ തരപ്പെടില്ല. അത്യന്താപേക്ഷിതമായ ഈ ഔദാര്യത്തിലേയ്ക്കു് ഒന്നാമത്തെ ചുവടുവെയ്പു് മററുള്ളവരുടെ മതശ്രദ്ധയെ സ്നേഹത്തോടും ഉദാരതയോടുംകൂടി വീക്ഷിക്കലാണു്. ഇത്രയുംകൊണ്ടു് മാത്രമായില്ല. നാം ഉദാരന്മാരായാൽമാത്രം പോരെന്നു ധരിക്കണം. നമ്മുടെ മതപരമായ ആശയങ്ങളും ശ്രദ്ധകളും എത്രയൊക്കെ ഭിന്നമാണെങ്കിലും, നാം തികഞ്ഞ സാഹായ്യംകൂടി ചെയ്യുന്നവരാകണം. ഞാനിപ്പോൾ പറഞ്ഞതുപോലെ, ഇതുതന്നെയാണു് നാം ഭാരതത്തിൽ ചെയ്തുവരുന്നതു്. ഭാരതത്തിൽ ഹിന്ദുക്കളാണു് കൃസ്ത്യാനികൾക്കും മുസ്ലീംകൾക്കും പള്ളികൾ പണിതുകൊടുത്തതു്. ഇതുതന്നെയാണു് ചെയ്യേണ്ടകാര്യം. അവരുടെ ദ്വേഷവും മൃഗീയതയും ക്രൗര്യവും നിപീഡനവും ഭാഷയ്ക്കുള്ള സഹജമായ നീചതയും എത്രയധികമാണെങ്കിലും അവരെയൊക്കെ സ്നേഹത്തിലൂടെ കീഴടക്കുന്നതുവരെ, ദ്വേഷമല്ല സ്നേഹമാണു് അതിജീവിക്കാൻ യോഗ്യമെന്നു് ലോകത്തെ ബോധ്യപ്പെടുത്തുന്നതുവരെ, വെറും മൃഗീയതയ്ക്കും കായികശക്തിക്കുമല്ല സൗമ്യതയ്ക്കാണു് തുടർന്നു ജീവിക്കാനും സാഫല്യമടയാനും കരുത്തുള്ളതെന്നു കാട്ടുന്നതുവരെ കൃസ്ത്യാനിക്കും മുസ്ലീമിനുംവേണ്ടി നാം പള്ളികൾ പണിതുകൊടുക്കും, പള്ളികൾ പണിതു കൊടുക്കതന്നെ വേണം.'

ഞാൻ മുമ്പു ചൂണ്ടിക്കാട്ടിയതുപോലെ എല്ലാ ലോകമതങ്ങൾക്കും രണ്ടു തലങ്ങളുണ്ടു്: ഏററവും താഴെ സങ്കുചിതമായ ഗോത്രപരമായ മതാചാരങ്ങളും ഏററവും ഉയർന്ന തലത്തിൽ സർവ്വാശ്ലേഷിയും സാർവ്വലൗകികവുമായ ആദ്ധ്യാത്മികഭാവവും. ഇന്നു് നമ്മുടെ രാജ്യത്തുള്ള മതവിഭാഗങ്ങൾ ഊന്നൽ കൊടുക്കുകയും ഗോത്രപരമായ സങ്കുചിതത്വം ഒഴിവാക്കുവാൻ ശ്രമിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. ഗോത്രപരമായ വിഭാഗീയത ഒഴിവാക്കുവാൻ കഴിഞ്ഞാൽ മാത്രമേ നമ്മുടെ ഭരണഘടന വിഭാവനംചെയ്യുന്ന ദേശീയോദ്ഗ്രഥനം ഒരു യാഥാത്ഥ്യമാകൂ. എങ്കിലേ ഒരു പൊതുനിയമം Common Civil Code അംഗീകരിക്കുവാൻ എല്ലാ മതവിഭാഗങ്ങളും തയ്യാറാവൂ. നമ്മുടേതുപോലുള്ള ഒരു മതേതരരാഷ്ട്രത്തിൽ പല ജനവിഭാഗങ്ങൾക്കും പല നിയമങ്ങൾ നിലനില്ക്കുന്ന അവസ്ഥ തികച്ചും ഒരു വിരോധാഭാസമാണു്. ഒരു പൊതുനിയമം എല്ലാവരും സ്വീകരിക്കുകയാണെങ്കിൽ ഇന്നു നിലവിലുള്ള വർഗ്ഗീയസംഘർഷങ്ങളും വിഭാഗീയചിന്താഗതിയും അസ്തമിക്കുമെന്ന കാര്യത്തിൽ യാതൊരു സംശയവുമില്ല. വർഗ്ഗീയരാഷ്ട്രീയവും

വിഭാഗീയതയും സമൂലം ഇല്ലാതാക്കിയാൽ മാത്രമേ ഇതു സാധ്യമാവുകയുള്ളൂ. ഇതു് സ്വേച്ഛാനുസാരമായോ അല്ലെങ്കിൽ ഭരണഘടനയിൽ ആവശ്യമായ ഭേദഗതികൾ വരുത്തിയോ നടപ്പിലാക്കേണ്ടിയിരിക്കുന്നു. വർഗ്ഗീയരാഷ്ട്രീയംകൊണ്ടു് രാഷ്ട്രത്തേയോ സമുദായത്തേയോ രക്ഷിക്കുക ഒരിക്കലും സാധ്യമല്ല. അതേ സമയം അതു് അതേ മതവിഭാഗത്തിനുതന്നെ ഹാനികരമായേക്കാം. ആദ്ധ്യാത്മികതയുടെ സ്വാധീനമാണു് ഇന്നത്തെ രാഷ്ട്രീയപ്രസ്ഥാനങ്ങൾക്കു് ആവശ്യമായിട്ടുള്ളതു്.

വർഗ്ഗീയരാഷ്ട്രീയവും മതേതര-ജനാധിപത്യവ്യവസ്ഥിതിയും തമ്മിൽ ഒരിക്കലും ഒത്തുപോവുകയില്ലെന്ന സത്യം നമ്മുടെ ജനങ്ങൾ മനസ്സിലാക്കണം. വർഗ്ഗീയരാഷ്ട്രീയം രാഷ്ട്രത്തിന്റെ ഭിന്നിപ്പിന്നിടയാക്കുമെന്ന കാര്യത്തിൽ സംശയമില്ല. സ്വാതന്ത്ര്യപ്രാപ്തിയ്ക്കുമുമ്പു് തുടങ്ങിയ സങ്കുചിതമായ മതവികാരം ഭാരതത്തിൽ വർഗ്ഗീയലഹളകൾക്കും പിന്നീടു് രാഷ്ട്രത്തിന്റെ വിഭജനത്തിനും ഇടയാക്കി. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷവും അതു് നിരവധി തവണ വർഗ്ഗീയലഹളകൾക്കും സംഘർഷങ്ങൾക്കും ഇടവരുത്തിയിട്ടുണ്ടു്. ആദ്ധ്യാത്മികമായ മനുഷ്യത്വപരമായ സാർവ്വലൗകികമതതത്ത്വങ്ങളേക്കാൾ ഇടുങ്ങിയ ഗോത്രപരമായ ചിന്താഗതിക്കു് പ്രാമുഖ്യം കൊടുത്താലുള്ള ദൂഷ്യലങ്ങളാണു് ഇവ. രാഷ്ട്രത്തെസ്സംബന്ധിച്ചിടത്തോളം ഇതു് വിഷതുല്യമാണു്. മറിച്ചു് മതത്തിന്റെ ആദ്ധ്യാത്മികഭാവത്തിനു് നാം പ്രാധാന്യം കൊടുത്താൽ അതു് ഓരോ ഹിന്ദുവിൽനിന്നും, ബൌദ്ധനിൽനിന്നും, ക്രിസ്ത്യാനിയിൽനിന്നും, സിഖുകാരനിൽനിന്നും, ജൈനനിൽനിന്നും ക്രിയാത്മകമായ സദ്ശക്തിയുടെ ഒരു പ്രവാഹത്തിനുതന്നെ കാരണമാകും. ഈ ഊർജ്ജശക്തി, സേവനമനോഭാവം, അർപ്പണബോധം, കാര്യക്ഷമത എന്നീ സ്വഭാവഗുണങ്ങളായി രൂപം പ്രാപിക്കും. ഇതു് ജനങ്ങളുടെ പൗരബോധത്തെ കൂടുതൽ ഊർജ്ജസ്വലമാക്കും. 'വൈവിധ്യത്തിൽ ഏകത്വം' എന്ന തത്ത്വത്തിലൂന്നിയ ദേശീയോദ്ഗ്രഥനത്തിനു് ഇതു് വഴി തെളിയിക്കും. ഇതു് ഭാരതത്തിന്റെ ചിന്നിച്ചിതറിയ ക്രിയാത്മകശക്തികളുടെ ഐക്യത്തിനു് (സ്വാമിജിയുടെ ഭാഷയിൽ പറഞ്ഞാൽ) ഇടയാക്കും.

ചിക്കാഗോവിലെ മതസമ്മേളനത്തിൽ പ്രസംഗിക്കുമ്പോൾ ഭാരതത്തിന്റെ സാർവ്വലൗകികമായ മതദർശനത്തെ സ്വാമിജി മനോഹരമായ ശൈലിയിൽ വിലയിരുത്തുകയുണ്ടായി. (വി. സാ. സ. IV 136–137)

"എന്നെങ്കിലും ഒരു വിശ്വമതം ഉണ്ടാകുമെങ്കിൽ അതിനു ദേശത്തിലും കാലത്തിലും നിലപാടു പാടില്ല. അതുപദേശിക്കുന്ന

ഈശ്വരനെപ്പോലെ അതു് അനന്തമായിരിക്കും; അതിന്റെ സൂര്യൻ കൃഷ്ണഭക്തന്മാരുടേയും ക്രിസ്തുഭക്തന്മാരുടേയും പുണ്യവാന്മാരുടേയും, പാപികളുടേയും മേൽ ഒരുപോലെ പ്രകാശിക്കും. അതു് ബ്രാഹ്മണ – ബൗദ്ധ–ക്രൈസ്തവ – മാനവധർമ്മങ്ങളിൽ ഒന്നുമാത്രമായിരിക്കില്ല. അവയുടെയൊക്കെ ആകെത്തുകയായിരിക്കും; വളരുവാൻ അളവററ സ്ഥലം എന്നാലും ബാക്കി കാണും. അതു വിശ്വവിശാലതയാൽ സർവ്വ മനുഷ്യരാശിയേയും അതിന്റെ അനന്തബാഹുക്കളിലൊതുക്കി ആശ്ലേഷിക്കുന്നതായിരിക്കണം. കാട്ടുജന്തുക്കളിൽ നിന്നു് അധികം നീങ്ങിയിട്ടില്ലാത്ത നികൃഷ്ടനും കീടവൃത്തിയുമായ കാട്ടുമാടൻ മുതൽ ലോകരെല്ലാം കണ്ടു് അമാനുഷനോ എന്നു ശങ്കിച്ചു് ഭയഭക്തിസ്തബ്ധരായി നിന്നുപോകത്തക്കവിധം ബുദ്ധിയുടേയും ഹൃദയത്തിന്റേയും ഗുണങ്ങൾ കൊണ്ടു മനുഷ്യരാശിക്കുപരി ഉയൎന്ന അത്യുത്തമപുരുഷൻ വരെ എല്ലാവൎക്കും ആ ധൎമ്മത്തിൽ സ്ഥാനമുണ്ടു്. തന്നതു നയത്തിൽ മതപീഡനത്തിനോ അസഹിഷ്ണുതയ്ക്കോ സ്ഥാനമേ നല്ലാത്തതായിരിക്കും ആ ധൎമ്മം. അതു് സകല സ്ത്രീപുരുഷന്മാരിലും ഒരേ ഈശ്വരചൈതന്യത്തെ അംഗീകരിക്കും. അതിന്റെ ഉദ്ദേശ്യവും കഴിവും മുഴുവൻ മാനവവൎഗ്ഗത്തെ അതിന്റെ സത്യവും സഹജവുമായ ദിവ്യസ്വരൂപത്തെ സാക്ഷാത്കരിക്കാൻ സഹായിക്കുന്നതിൽ കേന്ദ്രീകരിച്ചിരിക്കും.''

വിവിധ മതസമ്പ്രദായങ്ങളിൽപ്പെടുന്ന ആളുകൾ കൂടുതൽ കൂടുതലായി സാൎവ്വലൗകികമായ ഈ ആദ്ധ്യാത്മികതലത്തിലേയ്ക്കുയൎന്നു കഴിഞ്ഞാൽ അവർ വിവേകാനന്ദസ്വാമികളുടെ ഈ സന്ദേശങ്ങളെ ശിരസാ വഹിക്കും. (വി. സാ. സ: II — 448 — 449)

''അപ്പോൾ നമ്മുടെ മുദ്രാവാക്യം സ്വീകരണം, അംഗീകരിണം എന്നാവട്ടെ; തിരസ്കരണം, ബഹിഷ്കരണം എന്നല്ല. സഹിഷ്ണുത എന്നു മാത്രമല്ല, സഹിഷ്ണുത എന്നു പറഞ്ഞുവരുന്ന ഭാവം പലപ്പോഴും ഈശ്വരനിന്ദയാവുന്നുണ്ടു്. എനിക്കതിൽ വിശ്വാസമില്ല. സ്വീകരണത്തിലാണു് എനിക്കു വിശ്വാസം. സഹിഷ്ണുതയ്ക്കൎത്ഥം, നിങ്ങളുടെ മതം തെററാണു്, പക്ഷേ അതനുസരിപ്പാൻ ഞാൻ നിങ്ങളെ അനുവദിക്കുന്നു എന്നാണു്. തങ്ങളുടെ മതം വെച്ചുകൊണ്ടു ജീവിച്ചുകൊള്ളുവാൻ മററുള്ളവരെ അനുവദിക്കുന്നുവെന്നു പറയുന്നതു് ഈശ്വരനിന്ദയല്ലേ ? ഞാൻ ചെയ്യുന്നതു കഴിഞ്ഞ കാലത്തുണ്ടായിട്ടുള്ള സൎവ്വമതങ്ങളേയും അംഗീകരിക്കയാണു്. അവയിൽക്കൂടി ഞാൻ ഈശ്വരനെ ഭജിക്കുന്നു. ഏതു മതസ്ഥൻ ഏതുവിധം ആരാധിക്കുന്നുവോ ആ മതസ്ഥനൊന്നിച്ചു് ആ വിധം ഞാനും ആരാധിക്കുന്നു. ഞാൻ മുഹമ്മദീയന്റെ പള്ളിയിൽ പോകും, കൃസ്ത്യന്റെ പള്ളിയിൽ പോകും, അവിടെ കുരിശിന്റെ മുമ്പിൽ മുട്ടുകുത്തും; ഞാൻ ബുദ്ധാല

യത്തിൽ പോയി ബുദ്ധനേയും ധമ്മത്തേയും ശരണം പ്രാപിക്കും. ഞാൻ വനാന്തരത്തിൽചെന്നു് അവിടെ സവ്വഹൃദയങ്ങളേയും പ്രകാശിപ്പിക്കുന്ന ദിവ്യതേജസ്സിനെ ദശിപ്പാൻ സാധനചെയ്യുന്ന ഹിന്ദുവിൻെറ ഒന്നിച്ചിരുന്നു ധ്യാനമഗ്നനാകുകയും ചെയ്യും.

"ഞാൻ ഇതെല്ലാം അംഗീകരിക്കുമെന്നു മാത്രമല്ല ഭാവിയിൽ ഉദ്ഭവിക്കാവുന്ന സവ്വ മതങ്ങളേയും അംഗീകരിപ്പാൻ ഹൃദയം തുറന്നുവെച്ചിരിക്കുകയും ചെയ്യും. ഈശ്വരൻെറ ഗ്രന്ഥരചന സമാപ്തമായോ? ബൈബിളും വേദങ്ങളും ഖുറാനും മററു മതഗ്രന്ഥങ്ങളും അതിലെ ഏതാനും ഏടുകൾ മാത്രം; ഇനിയും എണ്ണമററ ഏടുകൾ മറിഞ്ഞുവരാനിരിക്കുന്നു. അവ വരത്തക്കവണ്ണം ഗ്രന്ഥം തുറന്നുവെപ്പാൻ ഞാൻ താൽപര്യപ്പെടുന്നു. നാം വത്തമാനകാലത്തിലിരിക്കുന്നു. അനന്തഭാവിയെ സ്വീകരിക്കാൻ സന്നദ്ധരുമാകുന്നു. ഭൂതകാലത്തിലുണ്ടായിട്ടുള്ളതെല്ലാം കൈക്കൊള്ളുന്നു. വത്തമാനകാലത്തിലെ പ്രകാശത്തിൽ സുഖിക്കുന്നു. ഭാവികാലത്തിൽ വരുന്നതെല്ലാം സ്വീകരിപ്പാൻ ഹൃദയവാതായനങ്ങൾ തുറന്നും വെച്ചിരിക്കുന്നു. അതീതകാലത്തെ സവ്വമതപ്രവാചകന്മാക്കും വന്ദനം; ആധുനിക മഹാത്മാക്കൾക്കും വന്ദനം; ഭാവിയിൽ ആവിർഭവിപ്പാനിരിക്കുന്നവക്കും വന്ദനം!

നമ്മുടെ ജീവിതവീക്ഷണത്തിൽ ഇപ്രകാരം ഒരു പരിവത്തനം നടപ്പാക്കുകയാണെങ്കിൽ അതു് മനസ്സിൻേറയും ബുദ്ധിയുടേയും വികാസത്തിന്നിടവരുത്തും. അപ്പോൾ ഭാരതം മഹത്തായ ഒരു രാഷ്ട്രമായിത്തീരും. എങ്കിൽ മാത്രമേ ജനസംഖ്യയുടെ വലിപ്പത്തിന്നനുസരിച്ചുള്ള മഹത്ത്വം നേടിയെടുക്കുവാൻ രാജ്യത്തിനു കഴിയൂ. 'Decline and fall of the Roman Empire' എന്ന തൻെറ ഗ്രന്ഥത്തിൽ എഡ്വാർഡ് ഗിബ്ബൺ റോമൻ സാമ്രാജ്യത്തിൻെറ അധഃപതനത്തിന്നിടയാക്കിയ ഘടകങ്ങൾ വിവരിച്ചിട്ടുണ്ടു്. ദോഷൈകദൃക്കുകളുടേതായ, എല്ലാററിനേയും തിരസ്കരിക്കുന്ന, ഒരു മനോഭാവം അന്നു് റോമിലെ ജനങ്ങളുടെയിടയിൽ വളന്നു വന്നിരുന്നു. അത്തരമൊരു മനോഭാവം നമ്മുടെ രാജ്യത്തും വളന്നു വരുന്നതൊഴിവാക്കണമെങ്കിൽ മുമ്പു സൂചിപ്പിച്ചതുപോലെ നമ്മുടെ മനോഭാവത്തിൽ ഒരു പരിവത്തനം ആവശ്യമാണു്. തൻെറ ഗ്രന്ഥത്തിൽ എഡ്വേർഡ് ഗിബ്ബൺ നമുക്കു് ഇപ്രകാരമൊരു താക്കീതു് നല്കുന്നുണ്ടു്. "നിലവിലുള്ള എല്ലാ മതങ്ങളും സമ്പ്രദായങ്ങളും ഒരുപോലെ സത്യമാണെന്നു് സാധാരണക്കാർ വിശ്വസിച്ചു. ദാശനികരുടെ അഭിപ്രായത്തിൽ അവയെല്ലാം അബദ്ധജഡിലങ്ങളായിരുന്നു. ന്യായാധിപന്മാരാകട്ടെ അവയെല്ലാം ഒരുപോലെ ഉപയോഗപ്രദമാണെന്നും വിശ്വസിച്ചു."

## 20 ഉപസംഹാരം. ആധുനികലോകവും ഭാരതപുനരുദ്ധാരണവും

ഞാൻ മുമ്പു തന്നെ വ്യക്തമാക്കിയതുപോലെ ഭാരതത്തെ ഉണർത്തിയതു് വിവേകാനന്ദസ്വാമികളായിരുന്നു. സ്വാമിജിയുടെ ഈ കൃത്യത്തെ റോമാറോളാ സാദൃശ്യപ്പെടുത്തിയതു് യേശുക്രിസ്തു മരിച്ചു കഴിഞ്ഞ ലസാറസ്സിനെ ജീവിപ്പിച്ച സംഭവത്തോടായിരുന്നു. റോമാറോളാ ഇപ്രകാരം എഴുതി (Life of Swami Vivekananda-P. 124-125).

''അദ്ദേഹം റെമ്പ്രാൻടിന്റെ ശില്പത്തിൽ ലസാറസ്സിന്റെ ശവകുടീരത്തിനുമുകളിൽ കൈകളുയർത്തി നില്ക്കുന്ന യേശുവിനെപ്പോലെ അംഗവിക്ഷേപങ്ങൾകൊണ്ടു് മരിച്ചു കിടക്കുന്നവനെ പുനരുജ്ജീവിപ്പിക്കുന്ന ചിത്രം ഞാനെന്റെ മനസ്സിൽ വ്യക്തമായി കാണുന്നു.''

''വാസ്തവത്തിൽ മരിച്ചു കിടന്നിരുന്ന ഭാരതം ഉണർന്നെഴുന്നേററുവോ? ഉണർന്നെഴുന്നേല്പിന്റെ സന്ദേശത്തെ ഭാരതം വേണ്ടവണ്ണം എതിരേററുവോ? .... ആ ദിവസം മുതൽ ഭാരതരാഷ്ട്രമെന്ന അതികായന്റെ ഉയിർത്തെഴുന്നേല്പു തുടങ്ങി. സ്വാമിജിയുടെ മഹാസമാധിക്കുശേഷം മൂന്നു വർഷങ്ങൾക്കുള്ളിൽ ബംഗാളിൽ വിപ്ലവം പൊട്ടിപ്പുറപ്പെട്ടെങ്കിൽ (ഇതാണു് ഗാന്ധിജിയുടേയും ലോകമാന്യതിലകന്റേയും അരങ്ങേററത്തിനു് വഴി തെളിയിച്ചതു്) ഇന്നു് ഇന്ത്യ സംഘടിതമായി സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തിട്ടുണ്ടെങ്കിൽ അതു് മദ്രാസിൽവെച്ചു് (സ്വാമിജിയുടെ വാക്കുകളിൽനിന്നു്) കിട്ടിയ ആദ്യത്തെ ഷോക്കിന്റെ ഫലമാണു്.'' (റോമാ റോളാ സ്വാമിജിയുടെ ഈ ആഹ്വാനത്തെ കൃസ്തുവിന്റെ ''ലസാറസ്, എഴുന്നേററു വരൂ'' എന്ന ആഹ്വാനത്തോടു് സാദൃശ്യപ്പെടുത്തിയിരിക്കുന്നു.)

ശ്രീ. സി. രാജഗോപാലാചാരി, ഡോക്ടർ രാധാകൃഷ്ണൻ തുടങ്ങിയവരുടെ വാക്കുകളിൽ പറഞ്ഞാൽ ഭാരതത്തിന്റെ സ്വാതന്ത്ര്യസമരത്തിന്നു പിന്നിലുള്ള പ്രേരകശക്തി വിവേകാനന്ദസ്വാമികളായിരുന്നു. സ്വാമിജിയുടെ സന്ദേശങ്ങളിൽനിന്നു കിട്ടുന്ന പ്രചോദനം ഇന്നു് ആ സ്വാതന്ത്ര്യത്തെ ഭാരതത്തിന്നകത്തും പുറത്തുമുള്ള പൊതുജനങ്ങളുടെ നന്മയ്ക്കു വേണ്ടി ഉപയോഗിക്കുവാൻ നമ്മെ പ്രാപ്തരാക്കുന്നു. വിവേകാനന്ദനാകുന്ന ഗംഗയിൽ കുളിച്ചാൽ നമ്മുടെ ജനങ്ങൾ പരിശുദ്ധരാകും. അപ്പോൾ മാത്രമേ അദ്ദേഹം നമുക്കായി തന്നിട്ടുള്ള സന്ദേശത്തെ ശരിക്കും പ്രാവർത്തികമാക്കുവാൻ നാം പ്രാപ്തരാകൂ. ഈ സന്ദേശം മദ്രാസിലെ സ്വാഗതത്തിന്നുള്ള മറുപടിയിൽ കാണാം. (വി. സാ. സ. III-382).

' ''ആയിത്തീരുക, ആക്കിത്തീർക്കുക.'' ഇതാകണം നമ്മുടെ മുദ്രാവാക്യം. ഒന്നാമതായി, നമുക്ക് ഈശ്വരന്മാരാകാം; പിന്നെ, അങ്ങനെയാകുവാൻ മററുള്ളവരെ സഹായിക്കാം.'

നാമിന്നു് രാഷ്ട്രീയമായി സ്വതന്ത്രരാണെങ്കിലും തമ്മിൽ പലരുടേയും മനസ്സിലും രക്തത്തിലും അടിമമനോഭാവം ഒളിഞ്ഞിരുപ്പുണ്ടു്. നാം പൊതുവെ സ്വാർത്ഥികളും സ്വന്തം കാര്യം മാത്രം നോക്കുന്നവരുമാണു്. പണമെങ്ങനെയുണ്ടാക്കാം, എപ്രകാരം സുഖമായി ജീവിക്കാം, എന്നൊക്കെയാണു് നമ്മിൽ പലരുടേയും ചിന്താവിഷയവും ലക്ഷ്യവും. വിവേകാനന്ദസാഹിത്യപഠനം നമ്മിലുള്ള ഈ അടിമമനോഭാവം നശിപ്പിക്കാനുപകരിക്കും. അസൂയ, സഹജീവികളുടെ പ്രശ്നങ്ങളോടുള്ള ഉപേക്ഷാമനോഭാവം എന്നിവ ഇല്ലാതാക്കുവാനും ഇതു് അത്യന്തം സഹായകമാണു്. ജാതി, മതം, സമൂഹത്തിലെ സ്ഥാനമാനങ്ങാം ഇവയെ കണക്കിലെടുക്കാതെ എല്ലാവരേയും സ്നേഹിക്കാനും ഇതു നമ്മെ കെല്പുള്ളവരാക്കുന്നു. ഇന്ത്യയുടെ ആത്മാവു് എല്ലാക്കാലത്തും ആരോഗ്യമുള്ളതും പവിത്രവും ബലമുള്ളതുമായിരുന്നു. അതിനെയാണു് നാം 'അമരഭാരതം' എന്നു വിളിക്കുന്നതു്. എന്നാൽ അതിൻെറ സാമൂഹ്യവ്യവസ്ഥ ദുർബ്ബലവും കെട്ടുറപ്പില്ലാത്തതുമായിരുന്നു. ഈ ആധുനികയുഗത്തിൽ നമ്മുടെ സാമൂഹ്യവ്യവസ്ഥയെ നിർഭയവും സ്വതന്ത്രവും സമത്വസുന്ദരവും ശക്തവും സുസംഘടിതവുമാക്കുവാനുള്ള ഒരവസരം കൈവന്നിരിക്കുകയാണു്. ഈ അർപ്പണമനോഭാവമാണു് ഇന്നു് നമുക്കാവശ്യം. ഇതിനുള്ള പ്രചോദനമാണു് നമുക്കു് വിവേകാനന്ദകൃതികളിൽനിന്നും ലഭിക്കുന്നതു്.

ശക്തവും സുസംഘടിതവുമായ ഒരു ജനസമൂഹത്തെ വാർത്തെടുക്കുന്ന ഈ പ്രക്രിയ കേവലം ഈ രാജ്യത്തെ മാത്രം ബാധിക്കുന്ന ഒരു പ്രശ്നമല്ലെന്ന വസ്തുത നാമൊരിക്കലും വിസ്മരിച്ചുകൂടാ. ലോകം മുഴുവൻ അതിയായ ആകാംക്ഷയോടു കൂടിയാണു് ഈ പ്രതിഭാസത്തെ ഉററു നോക്കിക്കൊണ്ടിരിക്കുന്നതു്. എല്ലാ രാഷ്ട്രങ്ങളും ഭാരതത്തിൻെറ ആദ്ധ്യാത്മിക ദാർശനിക പൈതൃകത്തിൽനിന്നും ഉത്തേജനം നേടാൻ ഉററു നോക്കിക്കൊണ്ടിരിക്കുകയാണു്. ഉയർന്ന ചുമതലാബോധത്തോടുകൂടി നമ്മുടെ യുവതലമുറ ഈ വിഷയത്തെ സമീപിക്കേണ്ടിയിരിക്കുന്നു. ബുദ്ധനും അശോകനും ശ്രീരാമകൃഷ്ണനും മഹാത്മാഗാന്ധിയും ജന്മംകൊടുത്ത ഭാരതത്തെ പ്രസിദ്ധ ബ്രിട്ടീഷ് ചരിത്രകാരനായ ആർനോൾഡ് ടോയിൻബിയെപ്പോലുള്ളവർ വാനോളം പുകഴ്ത്തിയിട്ടുണ്ടു്. ലണ്ടനിലെ രാമകൃഷ്ണവേദാന്ത സൊസൈററിയുടെ സെക്രട്ടറിയായിരുന്ന ഘനാനന്ദസ്വാമികൾ എഴുതിയ ''Sri Ramakrishna and His Unique Message'' എന്ന ഗ്രന്ഥത്തിന്നെഴുതിയ അവതാ

രികയിൽ ആർനോൾഡ് ടോയിൻബി ഇപ്രകാരം എഴുതിയപ്പോൾ അദ്ദേഹം വാസ്തവത്തിൽ പാശ്ചാത്യലോകത്തിന്റെ മുഴവൻ അഭിപ്രായമാണ് പ്രകടിപ്പിച്ചത്.

''ഇരുപതാം നൂററാണ്ടിന്റെ തുടക്കം പാശ്ചാത്യലോകത്തായിരുന്നു. എന്നാൽ ലോകത്തിന് നിലനില്പു വേണമെങ്കിൽ അതിന്റെ അന്ത്യം ഭാരതത്തിലായിരിക്കണം.''

നിങ്ങൾക്കേവെക്കും എന്റെ നന്ദി.

# ശാശ്വതമൂല്യഗ്രന്ഥാവലി

പൌരസ്ത്യപാശ്ചാത്യദർശനങ്ങളിൽ അതിനിഷ്ണാതനും സുപ്രസിദ്ധ വാഗ്മിയും വേദാന്തപണ്ഡിതനുമായ ശ്രീ രംഗനാഥാനന്ദസ്വാമികളുടെ സാർവ്വലൌകികങ്ങളും സാർവ്വജനീനങ്ങളുമായ വിഷയങ്ങളെപ്പററിയുള്ള ഭാവോജ്വലങ്ങളും വിജ്ഞാനപ്രദങ്ങളും ആവേശകരങ്ങളുമായ പ്രഭാഷണങ്ങളും ലേഖനങ്ങളും സംഗ്രഹിച്ച് 'മാറുന്ന സമൂഹത്തിനു് അനിവാര്യമായ ശാശ്വതമൂല്യങ്ങൾ' എന്ന പേരിൽ നാലു വാല്യങ്ങളായി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ആ ബൃഹദ്ഗ്രന്ഥങ്ങളിൽ ഉള്ള ചില ലേഖനങ്ങളും അവയിൽ ഇല്ലാത്ത ചില പ്രഭാഷണങ്ങളുമാണു് ശാശ്വതമൂല്യഗ്രന്ഥാവലി.

| | | |
|---|---|---|
| 1 | ഭാരതീയസംസ്കാരസാരം | 5 00 |
| 2 | രാഷ്ട്രീയത്തിൽ മതത്തിന്റെ സ്ഥാനം | 4 00 |
| 3 | ഭാരതത്തിന്റെ സ്ത്രീത്വാദർശം | 5 00 |
| 4 | വിവേകാനന്ദന്റെ മാനവദർശനം | 8 00 |
| 5 | ഭഗവാൻ ബുദ്ധൻ | 8 00 |
| 6 | ഗൃഹസ്ഥധർമ്മം | 5 00 |
| 7 | സ്വാമി വിവേകാനന്ദൻ – ഭാരതത്തിന്റെ സന്ദേശവാഹകൻ | 7 00 |
| 8 | സ്വാമി വിവേകാനന്ദന്റെ സ്വതന്ത്രഭാരതസങ്കല്പം | 8 00 |
| 9 | പൂർണ്ണദർശനം | 6 00 |
| 10 | നമുക്കാരാധ്യനായ ക്രിസ്തു | 4 00 |
| 11 | സന്ന്യാസാശ്രമത്തിലെ ആധ്യാത്മികത | 2 00 |
| 12 | ഈശ്വരന്റെ മാതൃഭാവം | 4 50 |

**ശ്രീരാമകൃഷ്ണമഠം,**

പുറനാട്ടുകര – 680 551, തൃശ്ശൂർ.